# പ്രബുദ്ധകേരളം

## 1977




ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര, തൃശ്ശൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രബുദ്ധകേരളം

അറുപത്തിരണ്ടാം വാല്യം

1977




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

പത്രാധിപർ: ശക്രാനന്ദസ്വാമികൾ

സഹപത്രാധിപർ: മൃഡാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണാശ്രമം വിലങ്ങൻ,
പുറനാട്ടുകര, 680551, തൃശ്ശൂർ.
(ഫോൺ : 20646)

വാർഷികവരിസംഖ്യ 10 ക്ക.    ഒറ്റപ്രതി 1 ക്ക.

# അനുക്രമണിക

// 
# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 62 | 1977 ജനവരി | ലക്കം 1


## അമൃതവാണി

സുഹൃത്തുക്കളേ, ആദ്യവും മുഖ്യവുമായി ആധ്യാത്മികതയെ മുറുകെപ്പിടിക്കുന്നതാണ് നമ്മുടെ രക്ഷാമാർഗ്ഗം. പുരാതനരായ നമ്മുടെ പൂർവ്വികർ തലമുറകളിലൂടെ നമുക്കായി നൽകിയിട്ടുള്ള വിലതീരാത്ത ഒരു ദാനമത്രെ ഈ ആധ്യാത്മികത. ഈട്ടററ കൊട്ടാരങ്ങളിൽ വാണ്, പാവങ്ങളെ കൊള്ളചെയ്തുവന്ന കവർച്ചക്കാരായ കൊള്ളക്കാരിൽനിന്നല്ല, കാടുകളിൽ പാർത്തുവന്ന അർദ്ധനഗ്നരായ താപസന്മാരിൽനിന്നാണ് സ്വപരമ്പര ഉണ്ടായിട്ടുള്ളതെന്നു കാട്ടാൻ വെമ്പുന്ന മഹാരാജാക്കന്മാരുള്ള ഒരു രാജ്യത്തെക്കുറിച്ചു നിങ്ങൾ കേട്ടിട്ടുണ്ടോ ? നമ്മളുടെതാണ് ആ രാജ്യം. മററു രാജ്യങ്ങളിൽ പ്രമുഖരായ പുരോഹിതന്മാർ തങ്ങളുടെ കുലപരമ്പര വല്ല രാജാക്കന്മാരിൽനിന്നുമാണ് ഉണ്ടായതെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നു. ഇവിടെയാകട്ടെ, മഹത്തരന്മാരായ രാജാക്കന്മാർ തങ്ങളുടെ കുലപരമ്പര പുരാതനനായ വല്ല ഋഷിയും സ്ഥാപിച്ചു എന്നു കാട്ടുവാനാണ് വെമ്പുന്നത്. അതിനാൽ നിങ്ങൾ ആധ്യാത്മികതയിൽ വിശ്വസിച്ചാലും ശരി, ഇല്ലെങ്കിലും ശരി, സ്വജനതയുടെ ജീവിതത്തോടു പൊരുത്തപ്പെടുവാൻ ആധ്യാത്മികതയെ വിടാതെ മുറുകെ പിടിക്കേണ്ടിയിരിക്കുന്നു. പിന്നെ, മറേറ കൈനീട്ടി അന്യനരവംശങ്ങളിൽനിന്നു കിട്ടുന്നേടത്തോളം മേടിക്കുക. എന്നാൽ അതൊക്കെ ഒരു ജീവിതാദർശത്തിനു കീഴ്പ്പെടുത്തുക. അതിൽനിന്ന് അത്ഭുതകരവും പ്രശംസനീയവുമായ ഭാവിഭാരതം രൂപപ്പെടും. അതു വരുമെന്ന് എനിക്കു നിശ്ചയമുണ്ട് – മുമ്പുണ്ടായിരുന്നതിനെക്കാളെല്ലാം വലുതായ ഒരു ഭാരതം. പഴയ ഋഷിമാരെക്കാളെല്ലാം വലിയ ഋഷിമാരുണ്ടാകും. നിങ്ങളുടെ പൂർവ്വികന്മാർ തൃപ്തരാകുക മാത്രമല്ല, ഇത്രയേറെ പ്രശംസനീയരും മഹനീയരുമായ പിൻതുടർച്ചക്കാരെ കണ്ടു സ്വസ്ഥാനങ്ങളിലിരുന്ന് അഭിമാനംകൊള്ളുകയും ചെയ്യും. ഭ്രാതാക്കളേ, നമുക്കെല്ലാവർക്കും കഠിനമായി പ്രയത്നിക്കാം. ഉറങ്ങാനുള്ള സമയമല്ല ഇത്. ഭാവിഭാരതത്തിൻെറ വരവു നമ്മുടെ യത്നത്തെ ആശ്രയിച്ചിരിക്കുന്നു. അവിടെ ആ ഭാരതം തയ്യാറായി കാത്തുനില്ക്കുകയാണ്. ഉണരുക! എഴുന്നേൽക്കുക!! നവീകൃതയായി പൂർവ്വാധികം പ്രശംസനീയയായ നമ്മുടെ മാതൃഭൂമിയെ സ്വന്തം അനശ്വരസിംഹാസനത്തിൽ ഇരുത്തുക.

വിവേകാനന്ദസാഹിത്യസർവ്വസ്വം III. 48.

# ആത്മവിശ്വാസം: വിവേകാനന്ദസന്ദേശം

## മൃഡാനന്ദസ്വാമി

''എനിയ്ക്കു് എൻേറതായ ഒരു ചെറിയ ഇച്ഛാശക്തിയുണ്ടു്; എൻേറതായ അല്പം ചില അനുഭവങ്ങളുണ്ടു്; ലോകത്തിന്നായി ഒരു സന്ദേശമുണ്ടു്. നിർഭയനായി, ഭവിഷ്യത്തിനെ വകവെക്കാതെ ഞാനതു നൽകുകതന്നെ ചെയ്യും.''[1] ശ്രീ വിവേകാനന്ദസ്വാമികളെ ഭയപ്പെടുത്തി തങ്ങളുടെ സംഘത്തിൽ ചേർക്കാൻ വന്ന ചില വിമർശകന്മാരോടു അദ്ദേഹം പറയുന്ന മറുപടിയാണിതു്. അവരുടെ ശ്രമം എത്ര നിഷ്ഫലമാണെന്നു സ്വാമിജി പറയുന്നു: ''കഴിഞ്ഞ പതിന്നാലു കൊല്ലമായി പട്ടിണിയെ മുഖത്തോടു മുഖം നേരിട്ട ഒരു മനുഷ്യനെ, അടുത്ത ദിവസം എവിടെനിന്നാണു് ഉണ്ണുക, എവിടെയാണുറങ്ങുക എന്നറിയാതിരുന്ന ഒരു മനുഷ്യനെ, അത്ര എളുതായി ഭയപ്പെടുത്തുക സാധ്യമല്ല. പൂജ്യത്തിന്നു താഴെ മുപ്പതു ഡിഗ്രി തണുപ്പുള്ളിടങ്ങളിൽ മിക്കവാറും ഉടുതുണിയില്ലാതെ, ഇനിയത്തെ ഭക്ഷണം എവിടെനിന്നുവരുമെന്നറിയാതെ താമസിക്കാൻ മുതിർന്ന ഒരു മനുഷ്യനെ അത്ര എളുപ്പത്തിൽ ഭയപ്പെടുത്തുക സാധ്യമല്ല.''[2] വിവേകാനന്ദസ്വാമികളുടെ വിജയത്തിൻെറ അടിത്തറയെന്താണെന്നു് ഈ വാക്കുകളിൽ നിന്നു് നമുക്കു വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും. യുഗപ്രവർത്തകന്മാരായ ആചാര്യന്മാരിലും നേതാക്കളിലും കാണുന്ന ഈ ആത്മവിശ്വാസത്തിൻെറ ഒരംശമെങ്കിലും ഭാരതീയരിലുണ്ടാക്കുവാനാണു് അദ്ദേഹം ശ്രമിച്ചതു്. നമ്മുടെ ജീവിതത്തിന്നു് ഒരു ലക്ഷ്യമുണ്ടായിരിക്കണമെന്നും ഭയം കൂടാതെ ആ ലക്ഷ്യത്തിലേയ്ക്കു പുരോഗമിക്കുമ്പോഴ് ഏതു പ്രതിബന്ധങ്ങളോടും സുധീരം എതിരിടുവാനും എത്ര വലിയ ക്ലേശങ്ങളും സഹിക്കുവാനും നാം സന്നദ്ധരാകണമെന്നും അദ്ദേഹം നമ്മെ ഉദ്ബോധിപ്പിക്കുന്നു. ആത്മവിശ്വാസത്തിൻെറ അഭാവമാണു് ഭാരതത്തിൻെറ എല്ലാ അധഃപതനത്തിന്നും കാരണമായിട്ടുള്ളതു്. മറെറാരിടത്തു് അദ്ദേഹം ഭാരതീയരോടു പറയുന്നു: ''നിങ്ങൾ മാത്രമേ ഇക്കാലത്തു് മരംപോലെ മലച്ചുകിടക്കുന്നുള്ളു. നിങ്ങൾ മന്ത്രംകൊണ്ടു മയക്കപ്പെട്ടുപോയി. അതിപുരാതനകാലംമുതൽ അന്യർ നിങ്ങളോടു പറഞ്ഞുപോരുന്നു, 'നിങ്ങൾ മോശക്കാരാണു്. നിങ്ങൾക്കൊരു ശക്തിയുമില്ല' എന്നു്. അതു കേട്ടു് നിങ്ങളും കഴിഞ്ഞ ഒരായിരം കൊല്ലമായി കരുതിപ്പോരുന്നു, നാം മോശക്കാർ, നമ്മെ ഒന്നിനും കൊള്ളില്ല, എന്നു്. ആലോചിച്ചാലോചിച്ചു് അങ്ങനെ ആയിത്തീരുകയുംചെയ്തു. (തൻെറ ദേഹം ചൂണ്ടിക്കാണിച്ചുകൊണ്ടു്) ഈ ദേഹവും നിങ്ങളുടെ നാട്ടിലെ മണ്ണിൽനിന്നു കിളിർന്നതാണു്. എന്നാൽ ഞാനൊരിക്കലും അങ്ങനെ വിചാരിച്ചിട്ടില്ല. ചിരകാലം നമ്മെ ഹീനരെന്നു കരുതിയിരുന്നവർ, അവർതന്നെ, എന്നെ ഈശ്വരേച്ഛകൊണ്ടു്, ദേവനെപ്പോലെ കരുതി പൂജിച്ചു; പൂജിക്കുന്നു. അതു കാണുന്നില്ലേ? 'എൻെറ ഉള്ളിൽ അനന്തശക്തി, അപാരജ്ഞാനം അദമ്യമായ ഉത്സാഹം കുടികൊള്ളുന്നു' എന്നു വിശ്വസിക്കാമെങ്കിൽ, ആ ശക്തി പുറത്തു പ്രകാശിപ്പിക്കാമെങ്കിൽ, നിങ്ങൾക്കും എന്നെപ്പോലെയാകാം.''[3] തൻെറ വിജയരഹസ്യമെന്താണെന്നു് വ്യക്തമായി പറഞ്ഞുതരികയാണു് അദ്ദേഹം ഇവിടെ ചെയ്യുന്നതു്.

സ്വാമിജിയെപ്പോലെ ലോകത്തിന്നു് നല്കുവാൻ ഒരു സന്ദേശവുമായി വരുന്ന ആചാര്യന്മാർക്കു്, ലോകോദ്ധാരണം തങ്ങളുടെ ജീവിതകൃത്യമാണെന്ന ബോധത്തോടുകൂടിവരുന്ന മഹാപുരുഷന്മാർക്കു്, ഈ മഹത്തായ ആത്മവിശ്വാസമുണ്ടാകുക എളുപ്പമായിരിക്കും. സാധാരണന്മാരും ദുർബ്ബലന്മാരുമായ നമ്മുടെ കാര്യത്തിലതെങ്ങനെ സാധ്യമാകും? ഇതാണു് പലരും

1, 2. വി. സാ. സ. II. 104.

3. വി. സാ. സ. VI. 8.

ചോദിക്കാറുള്ളതു്. ഇതിന്നുള്ള സമാധാനമാണു് സ്വാമിജിയുടെ ഉദ്ബോധനങ്ങളിലും പ്രഭാഷണങ്ങളിലുമെല്ലാം നാം കാണുന്നതു്. ''നിങ്ങൾക്കു് കരുത്തു് ആരു തരും?'' എന്ന ചോദിച്ചു് അദ്ദേഹംതന്നെ അതിന്നു സമാധാനം പറയുന്നു: ''നമുക്കാവശ്യം കരുത്തു്, കരുത്താണു്. ആ കരുത്തു് നേടുവാനുള്ള ഒന്നാമത്തെ ചുവടുവെപ്പു് ഉപനിഷത്തുകളെ പൊക്കിപ്പിടിക്കുകയും 'ഞാനാത്മാവാണു്'' എന്നു വിശ്വസിക്കയുമത്രെ. 'വാളിന്നു് എന്നെ മുറിക്കാൻ വയ്യ; ആയുധങ്ങൾക്കൊന്നും തുളയ്ക്കാൻ വയ്യ; തീ എന്നെ എരിയ്ക്കില്ല; കാററു് എന്നെ ഉണക്കില്ല; ഞാൻ സർവ്വശക്തൻ, സർവ്വജ്ഞൻ.' അനുഗ്രഹീതങ്ങളും അനുഗ്രാഹകങ്ങളുമായ ഈ വാക്കുകൾ ഉരുവിടുക. നാം ദുർബ്ബലരാണെന്നു പറയരുതു്. എന്തും ഏതും നമുക്കു ചെയ്യാൻ കഴിയും. നമുക്കു ചെയ്യാനാവാത്തതെന്തുണ്ടു്? എല്ലാം നമുക്കു ചെയ്യാം. മഹനീയമായ അതേ ആത്മാവാണു് നമുക്കെല്ലാമുള്ളതു്. നമുക്കതിൽ വിശ്വസിക്കുക. നചികേതസ്സിന്നെന്നപോലെയുള്ള ശ്രദ്ധ, വിശ്വാസം, നമുക്കുണ്ടാകട്ടെ!''[1] നമ്മെപ്പററിയുള്ള ശരിയായ അറിവില്ലായ്മയാണു് നമ്മുടെ ഹൃദയദുർബ്ബലതയ്ക്കു കാരണം. അതുകൊണ്ടു് നാം ആരാണെന്നും നമ്മുടെ യഥാർത്ഥസ്വരൂപം എന്താണെന്നും ആദ്യമായറിയുക. ചുരുക്കത്തിൽ ആത്മസാക്ഷാത്കാരം ജീവിതലക്ഷ്യവും ആത്മവിശ്വാസം നമ്മുടെ ജീവിതനിയമവുമായിരിക്കണം.

മൃതപ്രായമായിരുന്ന ഭാരതത്തിന്നു് വേദാന്തത്തിൻെറ അമൃതസഞ്ജീവനികൊണ്ടാണു് ആത്മവിശ്വാസത്തിൻെറ അലൗകികശക്തി അദ്ദേഹം പ്രദാനം ചെയ്യുതു്. വേദാന്തം പല തത്വങ്ങളേയുംപററി പല രീതികളിലും പ്രതിപാദിക്കുന്നുണ്ടെങ്കിലും അതിൻെറയെല്ലാം അന്തർധാരയായി കിടക്കുന്ന ഒരേ തത്വം ബലമെന്നുള്ളതാണെന്നു് സ്വാമിജി കണ്ടുപിടിച്ചു. അദ്ദേഹം പറയുന്നു: ''ബലം, ബലം. അതാണു് ഓരോ പുറത്തുനിന്നും ഉപനിഷത്തുകൾ എനിക്കു പറഞ്ഞുതരുന്നതു്. ഓർമ്മിക്കേണ്ട ഒരേ ഒരു സംഗതി ഇതാണു്; ജീവിതത്തിൽ ഞാൻ പഠിച്ച ഒരേ ഒരു പാഠവും ഇതാണു്: ബലം, ബലം. മനുഷ്യാ, നീ ദുർബ്ബലനാകരുതു്.''[2] വേദങ്ങളുടെയും വേദാന്തത്തിൻെറയുമെല്ലാം സാരം ആ ഒരൊററ വാക്കിൽ അടങ്ങിയിരിക്കുന്നു,[3] എന്നാണദ്ദേഹം വിശ്വസിക്കുന്നതു്. ആത്മവിശ്വാസം സമ്പാദിക്കുവാനും അതു നഷ്ടപ്പെടാതെ നിലനിർത്താനുമുള്ള ഒരേ ഒരു ഉപായം വേദാന്തപഠനവും നമ്മുടെ പാരമ്പര്യത്തെപ്പററിയുള്ള അറിവുനേടലുമാണെന്നു് നാം അറിയേണ്ടിയിരിക്കുന്നു. ഭാരതത്തിൻെറ പാരമ്പര്യത്തെപ്പററി അപലപിക്കുന്ന പലരെയും നാം കാണുന്നുണ്ടു്. ഭാരതത്തിലെ ആദ്ധ്യാത്മികാശയപ്രചരണവും, ഗീതയും ഉപനിഷത്തുകളും പഠിപ്പിക്കുന്ന സന്ന്യാസിമാരുമാണു് വിദേശികളുടെ ആക്രമണത്തിന്നും നമ്മുടെ അടിമത്തത്തിന്നും കാരണമെന്നുകൂടി എഴുതിവിടുവാൻ മടിക്കാത്ത ചിലർ അടുത്തകാലത്തു് മലയാളത്തിലെ ഒരു പ്രധാനപത്രത്തിൽ പ്രത്യക്ഷപ്പെടുകയുണ്ടായല്ലൊ. വാർദ്ധക്യംകൊണ്ടു് തങ്ങളെ സമുദായം അവഗണിച്ചെങ്കിലോ എന്നു വിചാരിച്ചു് യുവലോകത്തിൻെറ അഭിനന്ദനവും പ്രീതിയും നേടുവാൻവേണ്ടി തട്ടിവിടുന്ന ചില അഭിപ്രായങ്ങളായേ അവയെ ഗണിക്കേണ്ടതുള്ളു. അല്ലെങ്കിൽ സ്ഥാനമാനങ്ങളെ മോഹിച്ചുള്ള ചില സ്വാർത്ഥപ്രതിപത്തികളുമുണ്ടാകാം. തങ്ങൾ പ്രതിനിധീകരിക്കുന്ന സാമുദായികതലത്തിലുള്ളവരുടെ ആലസ്യത്തേയും അകർമ്മണ്യതയേയും മററും മറച്ചുപിടിക്കുവാൻവേണ്ടി മററുള്ളവരുടെ പേരിൽ പഴിചാരുന്ന ഈ ഏർപ്പാടു് എന്നു നിർത്തുന്നുവോ അന്നേ ഭാരതത്തിന്നു് നല്ലകാലം ആരംഭിക്കുകയുള്ളു.

ഭൂതകാലത്തിൻെറ അടിത്തറയിൽ നിന്നല്ലാതെ ഒരു ഭാവിയെ കെട്ടിപ്പൊക്കുവാൻ ആർക്കും സാധിക്കയില്ല. ഭാരതം ആയിരമായിരം വർഷങ്ങളായി വളർത്തിക്കൊണ്ടുവന്നിട്ടുള്ള ചില ആശയങ്ങളും ആദർശങ്ങളുമുണ്ടു്. സ്വാമിജി ചൂണ്ടിക്കാണിക്കുന്നതുപോലെ നിങ്ങളതു സമ്മതിച്ചാലും ശരി, ഇല്ലെങ്കിലും ശരി, അതവിടെയുണ്ടു്. ആ സത്യം നിലനില്ക്കുന്നു. അതാണു് ഭാരതത്തിൻെറ ജീവനാഡി. ആ ജീവനാഡിയെ നശിപ്പിച്ചു് ഭാരതത്തിൻെറ ഭൗതികശരീരം വളർത്തിയെടുക്കാമെന്നു വിശ്വസിക്കുന്ന പടുവിഡ്ഢികളെ

1. വി.സാ.സ. III.135,

2. III. 128, 3. VII. 224.

പ്പററി സ്വാമിജി പലപ്പോഴും പരാമശിക്കുന്നുണ്ട്. രാമനാട്ടിൽവെച്ചു നൽകിയ സ്വാഗതത്തിന്നു മറുപടി പറയുമ്പോഴുള്ള സ്വാമിജിയുടെ വാക്കുകൾ നോക്കുക: ''ഭാരതത്തിലിന്നു നമ്മുടെ മാർഗ്ഗത്തിൽ വമ്പിച്ച രണ്ടു പ്രതിബന്ധങ്ങളാണുള്ളതു് – പഴയ മാമൂലുകളിലുള്ള വിശ്വാസമെന്ന പാറക്കെട്ടും ആധുനികപരിഷ്കാരമെന്ന നീർച്ചുഴിയും. ഇവ രണ്ടിൽ മാമൂൽപ്രിയതയ്ക്കാണു് എൻെറ സമ്മതി; യൂറോപ്യൻ പരിഷ്കാരപ്പൂച്ചിട്ടു മിനുക്കിയ സമ്പ്രദായത്തിനല്ല. കാരണം, പഴയ മാമൂൽക്കാരൻ അജ്ഞനാവാം, മുരടനാവാം; എങ്കിലും അയാൾ മനുഷ്യനാണു്. അയാൾക്കു ശ്രദ്ധയുണ്ടു്, ശക്തിയുണ്ടു്. തൻകാലിലാണു് അയാൾ നിലയുറപ്പിച്ചിട്ടുള്ളതു്. ഇതേ സമയം യൂറോപ്യനായിച്ചമഞ്ഞവന്നു് നട്ടെല്ലില്ല. ഒരു ചിട്ടയുമില്ലാതെ കണ്ടിടത്തുനിന്നെല്ലാം പെറുക്കിയെടുത്തതും പൊരുത്തപ്പെടാത്തതുമായ ആശയങ്ങളുടെ ഒരു ചുമടു മാത്രമാണയാൾ; ഈ ആശയങ്ങളോടു സാത്മ്യപ്പെട്ടിട്ടില്ല; ഇവ ദഹിച്ചിട്ടില്ല; പൊരുത്തപ്പെട്ടിട്ടുമില്ല. തൻകാലിലല്ല അയാൾ നില്ക്കുന്നതു്. അയാളുടെ തല സദാ ചുററുകയാണു്. അയാളുടെ പ്രവൃത്തിക്കുള്ള പ്രചോദനം എവിടെ നിലകൊള്ളുന്നു?...''[1] ഇങ്ങനെ പരിഷ്കരണപ്രസ്ഥാനത്തിൻെറ സ്വന്തം പൈതൃകത്തെ നശിപ്പിക്കുവാനുള്ള ശ്രമത്തെപ്പററി വിവരിച്ചതിന്നുശേഷം സ്വാമിജി അവസാനിപ്പിക്കുന്നതിങ്ങനെയാണു്: ''ഇതിന്നു കീഴടങ്ങാൻ ഞാൻ തയ്യാറില്ല. സ്വന്തം ബലത്തിൽ നില്ക്കണം; മരിക്കണം. പാപമായി എന്തെങ്കിലുമൊന്നു ലോകത്തിലുണ്ടെങ്കിൽ അതു ദുബ്ബലതയാണു്. ദൗബ്ബല്യമെല്ലാം പരിഹരിക്കണം; കാരണം ദൗബ്ബല്യമാണു് പാപം; ദൗബ്ബല്യമാണു് മരണം. ഉറച്ച ഒരു നില സാധ്യമല്ലാത്ത ഈ ജന്തുക്കൾക്കു് ഇനിയും സ്ഫുടമായ വ്യക്തിത്വമുണ്ടായിട്ടില്ല. എന്തു പേരാണു് അവക്കു നല്കാവുന്നതു്! ആണുങ്ങൾ? പെണ്ണുങ്ങൾ? ജന്തുക്കൾ? പഴയ ആ മാമൂൽപ്രിയന്മാക്കു മുറുക്കമുണ്ടായിരുന്നു. അവർ ആണുങ്ങളായിരുന്നു.'' ഇനി മേലിൽ ആധ്യാത്മികാചാര്യന്മാരും സന്ന്യാസിമാരുമെല്ലാം ഭാരതത്തിൻെറഭൗതികാഭിവൃദ്ധിയെ ലക്ഷ്യമാക്കിയുള്ള ഇരുപതിനസാമ്പത്തികപരിപാടിയേയും അഞ്ചിനപരിപാടിയെയുംപററി പ്രസംഗിക്കണം എന്നും ഗീതയും രാമായണവും ഭാഗവതവുമെല്ലാം മാററിവെക്കണമെന്നും പറയുന്ന പരിഷ്കരണവാദികൾക്കു് സ്വാമിജി ഇതുപോലെ പല സ്ഥലത്തും മുന്നറിയിപ്പു നൽകുന്നുണ്ടു്. സദാചാരബോധമില്ലാത്ത ഒരു രാഷ്ട്രത്തിൽ സാമ്പത്തികപരിപാടികൾ ആപത്തിനായേ തീരൂ എന്നു് ഈ ഉപദേശകന്മാർ അനുഭവത്തിൽനിന്നെങ്കിലും പഠിക്കേണ്ടതായിരുന്നു.

താൻ വിചാരിക്കുന്നതും പറയുന്നതുംമാത്രം ശരി, അതുപോലെതന്നെ മററുള്ളവരും പ്രവത്തിക്കണം എന്ന ഒരു മനോഭാവം ജനങ്ങളിലുണ്ടാകുക സാധാരണമാണു്. സ്ഥാനമാനങ്ങളും അധികാരവും കൂടെ ഉണ്ടെങ്കിൽ, ആ മനോഭാവം നടപ്പിലാക്കുവാൻ മററുള്ളവരെ നിബ്ബന്ധിക്കുകയും അനുസരിക്കാത്തവരുടെ മേൽ തങ്ങളുടെ അധികാരശക്തി ഉപയോഗിക്കുകയും ചെയ്യുന്നതും സാധാരണമാണു്. അതാണു് ലോകസ്വഭാവം. ഗീതയുടെ അഭിപ്രായത്തിൽ അതു് ആസുരപ്രകൃതിയാണു്. എന്നാൽ ആ പ്രകൃതിയുടെ സാധുതാസാധുതകളെ വിവേചനംചെയ്തു് മററുള്ളവരിലും സത്യവും ധമ്മവുമുണ്ടാകാമെന്നു സമ്മതിക്കുകയും തനിക്കു തെററു പററിയിട്ടുണ്ടെങ്കിൽ അതു പരിഹരിക്കുകയും ചെയ്യുന്നതാണു് ഒരു യഥാത്ഥ മനുഷ്യൻെറ, മഹാത്മാവിൻെറ, ലക്ഷണം. മററുള്ളവക്കും സ്വന്തം മനസ്സാക്ഷിക്കനുസരിച്ചു് സ്വധമ്മനിവ്വഹണത്തിന്നുള്ള അവകാശം അനുവദിച്ചുകൊടുക്കണം. ആ അവകാശത്തെ നിഷേധിക്കുന്നതിലല്ല, അതിനെ ലോകോപകാരപ്രദമായ മാർഗ്ഗത്തിലൂടെ തിരിച്ചുവിടുന്നതിലാണു് അധികാരം ഉപയോഗിക്കേണ്ടതു്. അല്ലാതെ താൻ ഗൃഹസ്ഥനായതുകൊണ്ടു് എല്ലാവരും ഗൃഹസ്ഥരാകണമെന്നോ, താൻ സന്ന്യാസിയായതുകൊണ്ടു് എല്ലാവരും സന്ന്യാസിയാകണമെന്നോ ശഠിക്കുന്നതു് അവിവേകമാണെന്നും അപ്രായോഗികമാണെന്നും ചിന്താശീലന്മാക്കെല്ലാം അറിയാവുന്നതാണു്. ഒരു മനുഷ്യന്നു് ശാരീരികമായ ആരോഗ്യംപോലെത്തന്നെ സുപ്രധാനമാണു് മാനസികമായ ആരോഗ്യവും. ഒന്നു് ഭൗതികമാണെങ്കിൽ മറെറാന്നു് ആധ്യാത്മികമാണെന്നുമാത്രം. രണ്ടു തല

1, 2. വി. സാ. സ. III 45. 46.

ങ്ങളിലും ജനങ്ങളെ സഹായിക്കുവാൻ സമുദായത്തിൽ ആളുകളുണ്ടാകണം. ശാരീരികമായ ആരോഗ്യം നിലനിർത്തുവാനായി ദാരിദ്ര്യം തുടച്ചുനീക്കി സാമ്പത്തികനില ഭദ്രമാക്കുവാൻവേണ്ടി ഇരുപതിനപരിപാടികൾക്കും മററും വേണ്ടി ശ്രമിക്കുന്ന എത്രയെത്രയോ ജനങ്ങൾ ഇന്നു സമുദായത്തിലുണ്ട്. ജനങ്ങളുടെ മാനസികമായ ആരോഗ്യം നിലനിർത്തുവാൻവേണ്ടി വായനയും പ്രഭാഷണവും നടത്തുന്ന ചെറിയ ഒരു ന്യൂനപക്ഷം സമുദായത്തിൽ പ്രവർത്തിക്കുന്നുണ്ടെങ്കിൽ അവരുടെ നേരെ ആക്രമണം അഴിച്ചുവിടുന്നതു് അവിവേകമായിരിക്കും. സന്ന്യാസിമാരുടേയും പുരാണപാരായണക്കാരുടേയും പിന്നാലെ പോകുവാനുള്ള പ്രവണത വർദ്ധിച്ചുവരുന്നതിനെപ്പററി ഈ ആധുനികതാവാദികൾ വേവലാതിക്കൊള്ളുന്നതു കാണുമ്പോൾ, പണ്ടു മാർക്സിസ്ററുകാർ ശബരിമലയിലേയ്ക്കു പോകുന്നതിൽ നിന്നു് ജനങ്ങളെ പിന്തിരിക്കുവാൻ ശ്രമിച്ചു് സാധിക്കാതെവന്നപ്പോൾ പോകുന്നവരോടു് ശരണംവിളിക്കു പകരം ഇൻക്വിലാബ്ബ് സിന്ദാബാദ് വിളിക്കുവാനുപദേശിച്ച സംഭവമാണു് ഓർമ്മ വരുന്നതു്. ആധ്യാത്മികതയോടും മതത്തോടും ഉള്ള ആസക്തിയും ഈശ്വരവിശ്വാസവും ഭാരതീയരുടെ രക്തത്തിൽ അലിഞ്ഞു ചേർന്നിട്ടുള്ളതാണു്. എത്ര യുക്തിവാദികൾ വന്നു് പ്രസംഗിച്ചാലും മാജിക്കു കാണിച്ചാലും അതു് ഇല്ലാതാക്കുക സാധ്യമല്ല. അതുപോലെ ഹൈന്ദവദേവാലയങ്ങളെ കാഴ്ചബംഗ്ലാവുകളാക്കി മാററാനുള്ള ശ്രമവും അപഹാസ്യമായിത്തീരുകയേ ഉള്ളൂ. അതുകൊണ്ടു് ഭാരതത്തിൻെറ ആധ്യാത്മികപാരമ്പര്യത്തെ സംരക്ഷിക്കുന്ന കാര്യത്തിൽ എല്ലാവരും ബദ്ധശ്രദ്ധരായിരുന്നാൽ മാത്രമേ ഭാരതം ഭാരതമായി അഭിവൃദ്ധിപ്പെടുകയുള്ളൂ. ഗീതയെ ഇരുപതിനപരിപാടിക്കനുസൃതമായിമാത്രം വ്യാഖ്യാനിച്ചാൽ സർവ്വലോകാദൃതമായ ഗീതയ്ക്കു അതിൻെറ പ്രാധാന്യം നഷ്ടപ്പെടുക മാത്രമായിരിക്കും ഫലം. ശ്രീശങ്കരൻ വീണ്ടും വരികയാണെങ്കിലും അതിന്നു തുനിയുമെന്നു തോന്നുന്നില്ല.

''ഭൂമിയിലൊരിടത്തും ഉപനിഷത്തുകളുടെ അധ്യയനംപോലെ പ്രയോജനകരവും സമുത്കർഷകവുമായ മറെറാരു പഠനമില്ലതന്നെ. എനിക്കു് ജീവിതത്തിൽ ആശ്വാസമരുളിയതു് അതാണു്; മരണത്തിലും അതുതന്നെയായിരിക്കും ആശ്വാസമരുളുക'' എന്നു് സുപ്രസിദ്ധ ജർമ്മൻ ദാർശനികനായ ഷോപ്പനവറെക്കൊണ്ടുകൂടി പറയിക്കത്തക്കവണ്ണം അത്രയും മഹത്താണു് നമ്മുടെ ഉപനിഷത്പാരമ്പര്യം. ഇക്കാലത്തു് ടോയിൻബി മുതലായ സുപ്രസിദ്ധചിന്തകന്മാരും ഇതേ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ടു്. താത്കാലികങ്ങളായ ലക്ഷ്യങ്ങൾക്കുവേണ്ടി ആ മഹനീയമായ പാരമ്പര്യത്തെ നശിപ്പിക്കുവാൻ ശ്രമിക്കുന്നതിനെക്കാൾ വലിയ അവിവേകം എന്തുള്ളൂ? നമുക്കു നമ്മിൽത്തന്നെ വിശ്വാസമുണ്ടായാലേ ലോകത്തിലെന്തെങ്കിലും ചെയ്യുവാൻ സാധിക്കുകയുള്ളൂ. ആ വിശ്വാസം ദൃഢമായുണ്ടാകണമെങ്കിൽ ആത്മാവിൻെറ ദിവ്യത്വത്തെപ്പററി പ്രതിപാദിക്കുന്ന ഉപനിഷത്തുകളെ ശരണം പ്രാപിക്കയേ ഗതിയുള്ളൂ. സ്വാമിജി വീണ്ടും പറയുന്നു: ''വമ്പിച്ച ഇച്ഛാശക്തിയും ആത്മവിശ്വാസവും – ഇതാണു് നമ്മുടെ ആവശ്യം. ഇതുളവാക്കാനും, ഉറപ്പിച്ചെടുക്കുവാനും, പ്രബലപ്പെടുത്തുവാനും എല്ലാററിൻേറയും ഐക്യമെന്ന ആദർശം, അദ്വൈതാദർശം, സാക്ഷാത്കരിക്കണം. വിശ്വാസം, വിശ്വാസം, നമ്മിൽത്തന്നെയുള്ള വിശ്വാസം, ഈശ്വരനിലുള്ള വിശ്വാസം, ഇതാണു് മതത്തിൻെറ രഹസ്യം. പുരാണപ്രഥിതരായ മുപ്പത്തുമുക്കോടി ദേവതകളിലും, കൂടെക്കൂടെ നമ്മുടെയിടയിലേയ്ക്കു വിദേശീയർ കടത്തിവിട്ടിട്ടുള്ള മററു ദേവതകളിലും നിങ്ങൾക്കു വിശ്വാസമുണ്ടായാലും, നിങ്ങൾക്കു നിങ്ങളിൽത്തന്നെ വിശ്വാസമില്ലെങ്കിൽ, രക്ഷയില്ലതന്നെ. നിങ്ങൾക്കു നിങ്ങളിൽ വിശ്വാസമുണ്ടാകട്ടെ. ആ വിശ്വാസത്തിൽ ഉറച്ചുനില്ക്കുക. അങ്ങനെ ശക്തിയാർജ്ജിക്കുക. അതാണു് നമുക്കു വേണ്ടതു്.''[1] ഈ ആത്മവിശ്വാസം നാം നേടിക്കഴിഞ്ഞാൽ ബാക്കിയെല്ലാം സുഗമമായിത്തീരും. ഇല്ലെങ്കിലോ എവിടെയും പരാജയംതന്നെ ഫലം.

മനുഷ്യന്നു് മഹത്തായ ഒരു ലക്ഷ്യം ജീവിതത്തിലുണ്ടായിരിക്കണം. സങ്കുചിതമായ മനോഭാവത്താലോ സ്വാർത്ഥത്താലോ പ്രേരിത

1 വി. സാ. സ. III. 82.

മായിരിക്കരുതു് അതു്. പരാത്ഥംതന്നെ സ്വാർത്ഥം; സമുദായത്തിന്റേയും രാഷ്ട്രത്തിന്റേയും നന്മയും മേന്മയുംതന്നെ തന്റേയും നന്മയും മേന്മയും. ആധ്യാത്മികമായ പശ്ചാത്തലത്തിൽ സദാചാരനിയമങ്ങളെ മുറുകെപ്പിടിച്ചുകൊണ്ടു് ആ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള ശ്രമത്തിൽ പ്രധാന ഊന്നുവടിയായിരിക്കും ആത്മവിശ്വാസം. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ മഹാത്മജി മുതലായ നേതാക്കന്മാരുടെ വിജയത്തിന്നുള്ള ഏകാവലംബം ഈ ആത്മവിശ്വാസമായിരുന്നു. ബ്രിട്ടീഷുകാരിൽനിന്നു നേരിടേണ്ടിവന്ന മദ്ദനങ്ങൾക്കോ നീണ്ടകാലം വേണ്ടിവന്ന കാരാഗൃഹവാസത്തിന്നോ ഒന്നും ആ ആത്മവിശ്വാസത്തെ നശിപ്പിക്കുവാൻ സാധിച്ചില്ല. നിരാശയ്ക്കിടം കൊടുക്കുന്ന സന്ദർഭങ്ങളിൽ നമ്മുടെ പഴയ പുരാണങ്ങളിൽനിന്നും ഗീതയിൽനിന്നും ആവേശം ഉൾക്കൊണ്ടുകൊണ്ടു് അദ്ദേഹം മുന്നോട്ടുതന്നെ നടന്നു; അവസാനം ലക്ഷ്യത്തിലെത്തുകയും ചെയ്തു. അതുകൊണ്ടു് ശരിയായ ലക്ഷ്യബോധവും നമ്മുടെ മഹത്തായ പാരമ്പയ്യത്തിലും സംസ്കാരത്തിലും അഭിമാനത്തോടുകൂടിയുള്ള ദൃഢമായ ആത്മവിശ്വാസവും ഉണ്ടെങ്കിൽ ഒന്നിന്നും നമ്മെ നമ്മുടെ മാർഗ്ഗത്തിൽനിന്നു് പിന്തിരിപ്പിക്കുവാൻ സാധിക്കയില്ല. വിജയം സുനിശ്ചിതവുമാണു്. ഭാരതത്തിന്റെ ആധ്യാത്മികവും ഭൗതികവുമായ അഭിവൃദ്ധിക്കുവേണ്ടി ഈ ആത്മവിശ്വാസത്തോടുകൂടി പ്രവൃത്തിരംഗത്തിലേയ്ക്കിറങ്ങുവാനാണു് സ്വാമിജി നമ്മെ ആഹ്വാനം ചെയ്യുന്നതു്.

ആത്മവിശ്വാസത്തെപ്പററിയുള്ള സ്വാമിജിയുടെ ഒരു ഉദ്ബോധനവും കൂടി ഉദ്ധരിച്ചുകൊണ്ടു് ഇതു് അവസാനിപ്പിക്കാം. പ്രായോഗിക വേദാന്തത്തെപ്പററിയുള്ള പ്രഭാഷണത്തിൽ അദ്ദേഹം പറയുന്നു: ''ആത്മവിശ്വാസമാണു് ഉത്തമസഹായം. ആത്മവിശ്വാസം കുറെക്കൂടെ പരക്കെ ഉപദേശിക്കുകയും ആചരിക്കുകയും ചെയ്തിരുന്നെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടേയും ദുഃഖങ്ങളുടേയും വലിയൊരു ഭാഗം മാഞ്ഞുപോയേനെ. മനുഷ്യചരിത്രത്തിൽ മഹാന്മാരുടേയും മഹതികളുടേയും ജീവിതത്തിൽ സവ്വോത്തരമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അതു് ആത്മവിശ്വാസമത്രേ. അവക്കു സ്വമഹത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാന്മാരുമായി. ഒരാൾ എത്രയെങ്കിലും അധഃപതിക്കട്ടെ, ഒടുവിൽ വെറും നിരാശതകൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാലുയത്തും; അപ്പോൾ മുതൽ അയാൾക്കു് ആത്മവിശ്വാസവുമുണ്ടാകും. എന്നാൽ അതു് ആദ്യമേ അറിഞ്ഞിരിക്കുന്നതു് അധികം നന്നു്. ഇത്രയൊക്കെ കഷ്ടപ്പെടണമോ ആത്മവിശ്വാസമുണ്ടാകാൻ! മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവക്കുള്ള ആത്മവിശ്വാസത്തിന്റെ ഏററക്കുറവുനിമിത്തമാണു്. ആത്മവിശ്വാസം സവ്വസമർത്ഥമാണു്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടു്, ഇപ്പോഴും അനുഭവിക്കുന്നുമുണ്ടു്. കാലം ചെല്ലുംതോറും ആത്മവിശ്വാസത്തിന്നു ബലം കൂടിവരുന്നുമുണ്ടു്. ഈശ്വരവിശ്വാസമില്ലാത്തവൻ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ വേദാന്തമതം പറയുന്നു, ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്നു്. എന്നാൽ അതു് തൻകാര്യ്യവിശ്വാസമല്ല, ഏകത്വമത്രെ വേദാന്തമതം. നിങ്ങൾ തന്നെ സവ്വം. അതുകൊണ്ടു് ആത്മവിശ്വാസം സവ്വവിശ്വാസമാണു്. ഈ മഹാവിശ്വാസമാണു് ലോകത്തെ നന്നാക്കുക. അതു് എനിക്കു് തീച്ചയുണ്ടു്. 'എനിക്കു് എന്നെപ്പററി എല്ലാം അറിയാം' എന്നു പറയുവാൻ കഴിയുന്നവനത്രെ മനുഷ്യോത്തമൻ.''

(വിവേകാനന്ദസാഹിത്യസവ്വസ്വം II. 355.)

---

ആഴമുള്ള കടലിൽ മുത്തുകളുണ്ടു്. എന്നാൽ അവ കിട്ടുന്നതിന്നു് വളരെ ക്ലേശങ്ങൾ സഹിക്കണം. ഒററ മുങ്ങിന്നു് കിട്ടിയില്ലെന്നുവെച്ചു കടലിൽ മുത്തില്ലെന്നു തീരുമാനിക്കരുതു്. വീണ്ടും വീണ്ടും മുങ്ങിയാൽ ഒടുവിൽ നിങ്ങൾ വിജയിക്കുമെന്നുള്ളതു നിശ്ചയമാണു്. അതുപോലെ ഈശ്വരാന്വേഷണത്തിലും നിങ്ങളുടെ ആദ്യശ്രമം ഫലപ്രദമായില്ലെങ്കിൽ നിരാശപ്പെടാതിരിക്കുക. ഒടുവിൽ അദ്ദേഹത്തെ പ്രാപിക്കുമെന്നുള്ളതു് സംശയരഹിതമായ കാര്യ്യമാണു്.

— ശ്രീരാമകൃഷ്ണസൂക്തികൾ

# ശ്രീരാമകൃഷ്ണനും ആദ്ധ്യാത്മികപൈതൃകവും

## രംഗനാഥാനന്ദസ്വാമികൾ

ഭാരതത്തിന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പൈതൃകം അത്യന്തം സമ്പുഷ്ടവും വൈവിധ്യമാർന്നതുമാണ്; അതിന്നൊരു സുദീഘചരിത്രവുമുണ്ട്. എന്നാൽ, കഴിഞ്ഞ കുറെ നൂററാണ്ടുകളിലായി ദൌർബല്യകാരകങ്ങളായ ഒട്ടധികം മാലിന്യങ്ങളും കടന്നുകൂടി അതിനെ ദൂഷിപ്പിക്കയുണ്ടായി. നമ്മുടെ മതം അനേകം അന്ധവിശ്വാസജടിലമായ ആചരണങ്ങളും വിനാശകാരികളായ സാമൂഹ്യാചാരങ്ങളും കലൻറു മിശ്രിതമായിത്തീൻറു. യഥാത്ഥമതം എന്തെന്നുള്ളതിനെക്കുറിച്ച് ഇന്നു് നാം ആശയക്കുഴപ്പത്തിലാണ്. നമ്മുടെ മതത്തിനും സംസ്കാരത്തിനും ആധികാരികമായ ഒരു പുനഃസംവിധാനം, ഒരു പുനർനിർവ്വചനം, ആവശ്യമായി. ആദ്ധ്യാത്മികമണ്ഡലത്തിൽ, പൂണ്ണവും വിശുദ്ധവുമായ അനുഭൂതിസമ്പത്തിയും ഒപ്പം സമഗ്രവിശാലവീക്ഷണവും ഉള്ള ഒരു മഹാചാര്യനാലല്ലാതെ, വെറും പണ്ഡിതന്മാരാലോ സാമൂഹ്യപരിഷ്കർത്താക്കളാലോ നിർവ്വഹിക്കപ്പെടാവുന്ന ഒരു കാര്യമായിരുന്നില്ല ഇതു്. ഇന്ത്യയ്ക്കു് ശ്രീരാമകൃഷ്ണനിൽ ഇത്തരമൊരാചാര്യനെ ലഭിച്ചു. തന്റെ അമ്പതു കൊല്ലത്തെ ആയുഷ്കാലത്തിനിടയിൽ മനുഷ്യസമുദായത്തിന്റെ അദ്ധ്യാത്മജീവിതത്തിലെ സകല മാഗ്ഗങ്ങളും രീതികളും അദ്ദേഹം പരീക്ഷിക്കുകയും അവയുടെ സാധുത്വത്തെ പരിശോധിക്കുകയും ചെയ്തു.

ഭാരതീയസംസ്കാരം അദ്ധ്യാത്മനിഷ്ഠമാണെന്നു് നാം പലപ്പോഴും പറയാറുണ്ട്. നമ്മുടെ സംസ്കാരത്തെ സംബന്ധിച്ച ഈ പ്രസ്താവനയെ പലരും ചോദ്യം ചെയ്യുന്നുണ്ടെന്നു് എനിക്കറിയാം. ഈ ചോദ്യംചെയ്യൽ അത്ഥമില്ലാത്തതല്ല താനും. എന്തെന്നാൽ അദ്ധ്യാത്മവിമുഖരും ലോകായതികരും ദുരാചാരരുമായ ആളുകളുടെ വലിയൊരു ശതമാനം – അതും മതനിഷ്ഠരെന്നും വെച്ചിട്ടുള്ളവരിൽത്തന്നെ — നമ്മുടെ രാജ്യത്തു് ഉണ്ടെന്നുള്ളതു് പ്രത്യക്ഷമായ ഒരു വസ്തുതയത്രേ. അതിനാൽ ഇന്ത്യ അദ്ധ്യാത്മനിഷ്ഠമാണെന്നു പറഞ്ഞുകൊണ്ടും മററു രാജ്യക്കാരെ ഭൌതികനിഷ്ഠരെന്നപലപിച്ചുകൊണ്ടും ഈ രാജ്യത്തെ അന്യദേശങ്ങളുമായി താരതമ്യപ്പെടുത്തുന്നതു് ചോദ്യം ചെയ്യപ്പെടാവുന്നതുതന്നെ; അങ്ങനെ ചോദ്യം ചെയ്യപ്പെട്ടിരിക്കയുമാണ്. അതുകൊണ്ട്, ഇങ്ങനെയൊരു പ്രസ്താവനയ്ക്കു് ഏതത്ഥത്തിൽ സാധൂകരണമുണ്ട്, ഏതത്ഥത്തിലില്ല, എന്നു നാം അറിയേണ്ടതാണ്.

ഇന്ത്യൻസംസ്കാരം അദ്ധ്യാത്മനിഷ്ഠമാണ് എന്നതുകൊണ്ടു് അത്ഥമാക്കുന്നതു് ഇന്ത്യക്കാരെല്ലാം അദ്ധ്യാത്മനിഷ്ഠരാണ് എന്നാണെങ്കിൽ അതു ശരിയല്ല. എന്നാൽ ഈ സംസ്കാരത്തിനു് ഒരു ആദ്ധ്യാത്മിക അടിത്തറയും ഒരു ആദ്ധ്യാത്മികലക്ഷ്യവും ഉണ്ട് എന്നാണു വിവക്ഷയെങ്കിൽ ആ പ്രസ്താവന ശരിയുമാണ്. ഒരു സംസ്കാരത്തിന്റെ സ്വഭാവവും ലക്ഷ്യവ്യാപ്തിയും നിണ്ണയിക്കേണ്ടതു്, ആ സംസ്കാരം ഉയത്തിപ്പിടിക്കുന്ന ഉച്ചതമമായ മാനുഷികഗുണവിശേഷം എന്തു് എന്ന ചോദ്യത്തിനു ലഭിക്കുന്ന ഉത്തരംകൊണ്ടാണ്. ചിലതിൽ അതു ധിഷണാവൈഭവമാണ്, മറെറാന്നിൽ സൈനികശക്തിപ്രതാപമാണ്; മൂന്നാമതൊരു സംസ്കാരം ധനാഢ്യതയ്ക്കു് ഉന്നതസ്ഥാനം കല്പിക്കുന്നു; നാലാമതൊന്നു് രാഷ്ട്രീയമഹത്ത്വം ഏററവും സമാദരണീയമായി കരുതുന്നു. ഇവയെല്ലാം ഇന്ത്യയിലും ആദരിക്കപ്പെടുന്നുണ്ട്. എന്നാൽ ഇന്ത്യ ഏററവും മാനിക്കുന്ന, ഉച്ചതമമായി കരുതുന്ന, ഗുണവിശേഷം ആത്മതത്ത്വാന്വേഷണപരായണതയാണ്. ഇന്ത്യയിൽ പരമോന്നതബഹുമതി, ഈശ്വരപുരുഷന്നായി സംവരണം ചെയ്യപ്പെട്ടിരിക്കുന്നു. ഈ ആധുനികകാലത്തും ഇതു പരമാത്ഥമത്രേ. മഹാത്മാഗാന്ധിക്കു ലഭിച്ചിരുന്ന സാർവ്വജനീനമായ ബഹുമതിപോലും അദ്ദേഹത്തിന്റെ രാഷ്ട്രീയപ്രവത്തനത്തിനോ, ബുദ്ധിപരമായ കഴിവുകൾക്കോ നൽകപ്പെട്ടതല്ലാ

ആദ്ധ്യാത്മികമഹത്ത്വത്തിനു നൽകപ്പെട്ടതാണ്. കഴിഞ്ഞ നൂററാണ്ടിൻെറ അന്ത്യദശകത്തിൽ പാശ്ചാത്യദേശങ്ങളിലെ തൻെറ പുകളാന്ന പ്രവൎത്തനങ്ങൾക്കുശേഷം, സ്വാമി വിവേകാനന്ദൻ മാതൃരാജ്യത്തിലേയ്ക്കു മടങ്ങിവന്നപ്പോൾ അദ്ദേഹത്തിനു ഭാരതീയജനതയിൽനിന്നു ലഭിച്ചതുപോലുള്ള ഹൃദയസ്പൎശിയും ഭക്ത്യാദരനിർഭരവുമായ ഒരു സ്വീകരണം ഒരു രാജാവിനോ ചക്രവൎത്തിക്കോ സൈനികജേതാവിനോ ചരിത്രകാലത്തെങ്ങും ലഭിച്ചിട്ടില്ല.

ഭാരതീയസംസ്കാരത്തിൻെറ ലക്ഷ്യവും പ്രേരകവും ഈവിധം ആദ്ധ്യാത്മികമാകാൻ നിദാനം, നാലായിരത്തിൽപരം വത്സരങ്ങൾക്കു മുമ്പുണ്ടായ നമ്മുടെ ഉപനിഷത്സാഹിത്യത്തിൻെറ ആദ്ധ്യാത്മികവും തത്ത്വദൎശനപരവുമായ സംഭാവനകളാകുന്നു. ഇതു് നമ്മുടെ ദേശീയ ചരിത്രത്തിലെ മാത്രമല്ല, മാനവചരിത്രത്തിലെതന്നെ ഒരു മോഹനാദ്ധ്യായമായി പരിലസിക്കയും ചെയ്യുന്നു. നമ്മുടെ ചരിത്രം രൂപം പൂണ്ടു തുടങ്ങിയ അതിൻെറ ആദിമകാലത്തു തന്നെ, സമൂഹത്തിൽ ബൌദ്ധികവും ആത്മീയവുമായ ഒരു തിളച്ചുപൊങ്ങൽ, ഒരു ചിന്താവിപ്ലവംതന്നെ, സംഭവിച്ചു. ഈ ബൌദ്ധികാസ്വാസ്ഥ്യത്തിൻെറ ഫലമായി ഉപനിഷത്തുകൾ എന്നറിയപ്പെടുന്ന സാഹിത്യസമുച്ചയം സമുദ്ഭവിച്ചു. ഇന്നത്തെ കിഴക്കൻ പഞ്ചാബ്, ഹരിയാനാ, ഡൽഹി, ഉത്തരപ്രദേശ്, പടിഞ്ഞാറെ ബീഹാർ, വടക്കെ മധ്യപ്രദേശ് എന്നീ സ്ഥലങ്ങളിൽ അധിവസിച്ചിരുന്ന ജനങ്ങളിലെ ഒരു വിഭാഗത്തെ ഈ ചിന്താസ്വാസ്ഥ്യം ബാധിച്ചു. ഈ അസ്വാസ്ഥ്യത്തിന്നധീനരായ ആളുകളിൽ — അവരെ നാം ഋഷിമാരെന്നോ സിദ്ധാത്മാക്കളെന്നോ വിളിക്കുന്നു — ധിഷണാസമ്പന്നരായ രാജാക്കന്മാർ, ചക്രവൎത്തിമാർ, സ്ത്രീകൾ, കുട്ടികൾ ഒക്കെ ഉൾപ്പെട്ടിരുന്നു. സത്യം കണ്ടെത്തണമെന്നുള്ള ഒരാവേശം അവരെ പൊതുവേ ഗ്രസിച്ചു; ഒപ്പം തദനുബന്ധമായ ശ്രേയസ്സ് നേടുവാനുള്ള മറെറാരാവേശവും. ഈ ആവേശത്തെ ആ സാഹിത്യത്തിൽ അവർ സന്നിവേശിപ്പിച്ചിട്ടുണ്ടു്. ഉപനിഷത്തുകളിലൊന്നായ 'മുണ്ഡക'ത്തിലെ 'സത്യമേവ ജയതേ' എന്ന വാക്യം അതാണ് പ്രകാശിപ്പിക്കുന്നതു്. 'വേദാന്തദൎശനത്തെപ്പററി മൂന്നു പ്രസംഗങ്ങൾ' എന്ന തൻെറ പ്രബന്ധത്തിൽ മാക്സ് മുള്ളർ ഈ ഋഷിമാരെ ഇങ്ങനെ വാഴ്ത്തിയിരിക്കുന്നു: 'തങ്ങൾക്കു പൊതുജനങ്ങളെ പ്രീണിപ്പിക്കാനുണ്ടെന്നും നിരൂപകവൃന്ദത്തെ തൃപ്തിപ്പെടുത്താനുണ്ടെന്നും ഉള്ള വിചാരം തീരെ ഇല്ലാതിരുന്നതാണ് ഭാരതത്തിലെ പുരാതനതത്ത്വദാൎശനികരുടെ മേന്മയ്ക്ക്ഏററിയകൂറും ആസ്പദം. തങ്ങൾ ചെയ്തുതീൎക്കാനുറച്ച ജോലിയൊഴികെ മറെറാന്നിനെക്കുറിച്ചും അവർ ചിന്തിച്ചില്ല. അതു് പരമാവധി സാധ്യമായത്ര പരിപൂൎണ്ണതയിലെത്തിക്കുകയായിരുന്നു അവരുടെ ഒരേയൊരു ലക്ഷ്യം. അതിനാൽ അവർ ഏറെറടുത്ത കൃത്യം പരമാവധി ഭംഗിയായി നിൎവ്വഹിക്കപ്പെട്ടതിലും ആയിരക്കണക്കിനു സംവത്സരങ്ങളിലൂടെ നിലനിന്നു പോരുന്നതിലും ആശ്ചൎയ്യപ്പെടുവാനുണ്ടോ ?'

ഋഷിമാരുടെ മനസ്സുകൾ വ്യാപരിച്ചിരുന്ന രീതികളെപ്പററിയും സത്യാന്വേഷണാൎത്ഥം അവർ കൈക്കൊണ്ട മാൎഗ്ഗങ്ങളെപ്പററിയും അവർ കണ്ടെത്തിയ സത്യങ്ങളെപ്പററിയും വേണ്ടത്ര അറിവ് ഉപനിഷത്തുകൾ നമുക്കു പ്രദാനം ചെയ്യുന്നുണ്ടു്. എന്നാൽ അവരുടെ വ്യക്തിപരമായ ജീവിതങ്ങളെക്കുറിച്ച് അവ മിക്കവാറും മൌനം ദീക്ഷിക്കുന്നു. ഇതിലെ സൂചന, ഋഷിമാർ കണ്ടുപിടിച്ച സത്യങ്ങളെ നാം മുറുകെപ്പിടിക്കുകയും അവയെ സ്വസ്വജീവിതങ്ങളിൽ പരീക്ഷിച്ചു ബോധ്യപ്പെടുകയും ചെയ്യേണ്ടതാണെന്നും അങ്ങനെയല്ലാതെ അവർ പറഞ്ഞതുകൊണ്ടുമാത്രം അവയെ സത്യങ്ങളായി സ്വീകരിക്കയല്ല വേണ്ടതെന്നും ആകുന്നു. ഈ അൎത്ഥത്തിൽ ഉപനിഷത്തുകൾ അപൌരുഷേയങ്ങളാണ്; അതിനാൽ സാൎവ്വജനീനവും. അവ മനുഷ്യനു്, നേരെയങ്ങു വിഴുങ്ങാൻ മാത്രമായി, അവസാനമായി തീൎപ്പു കല്പിക്കപ്പെട്ട ഒരു കൂട്ടം സിദ്ധാന്തങ്ങളേയോ വിശ്വാസപ്രമാണങ്ങളേയോ അവൻെറ മുമ്പിൽ വിളമ്പുന്നില്ല. അവ ആത്മീയസത്യങ്ങളെ സ്വയം കണ്ടെത്താൻ, സ്വയം അനുഭവപ്പെടുത്താൻ, മനുഷ്യനോടാവശ്യപ്പെടുന്നു. ഋഷിമാർ കണ്ടെത്തിയതും സ്വയം വീണ്ടും കണ്ടെത്താൻ മനുഷ്യരാശിയോടാവശ്യപ്പെടുന്നതുമായ, മഹത്തമസത്യം മനുഷ്യാത്മാവിൻെറ നിത്യ-നൂതന വിശുദ്ധിയും ദിവ്യത്വവുമാകുന്നു. ജനനമരണങ്ങൾക്കു വിധേയനും ദുർബലനും അജ്ഞനുമായ ഒരു പരിമിതജീവിയത്രേ ഇന്ദ്രിയങ്ങളെക്കൊണ്ടു

നാം അറിയുന്ന മനുഷ്യൻ. എന്നാൽ സൂസൂക്ഷ്മങ്ങളായ ചില അന്വേഷണമാർഗ്ഗങ്ങളിലൂടെ അവർ മനുഷ്യനിലെ നിത്യമുക്തവും അമരവും അനന്തവുമായ ഭാവത്തെ – ആത്മാവിനെ – കണ്ടെത്തി. ഈ കണ്ടുപിടുത്തമാകട്ടെ, ഏതെങ്കിലും മേധാപരമായ വ്യാപാരത്തിൻേറയോ ഊഹാപോഹങ്ങളുടേയോ ഫലമായി കൈവന്നതല്ല; അതു് അനുഭവസിദ്ധമാണു്. 'വേദാഹമേതം പുരുഷം മഹാന്തം' (ഞാൻ ഈ മഹാനായ പുരുഷനെ അറിയുന്നു)എന്നു് ഒരു ഋഷി സത്യം കണ്ടുപിടിച്ച് വിളംബരം ചെയ്തപ്പോൾ, മററു് ഋഷിമാർ അതിനെ ഏറെറടുത്തു് അവരവരുടെ അനുഭവങ്ങളിലൂടെ അതിൻെറ സാധുതയെ വീണ്ടും തെളിയിച്ചു – ബാഹ്യപ്രകൃതിയിലെ സത്യങ്ങളെ സംബന്ധിച്ചു് പ്രകൃതിവിജ്ഞാനീയത്തിൻെറ മണ്ഡലത്തിൽ ഇന്നു നടക്കുന്നതുപോലെ.

ഇതും ഇതിനോടനുബന്ധിച്ചുള്ള കണ്ടുപിടുത്തങ്ങളും ആദ്ധ്യാത്മികത മനുഷ്യൻെറ ജന്മാവകാശമാണെന്നും ഈ സത്യം അവൻെറ ജീവിതത്തിൽ – നടത്തയിലും പെരുമാററത്തിലുമെല്ലാം – പ്രകാശിക്കുമാറു് മനുഷ്യജീവിതത്തെ ചിട്ടപ്പെടുത്തി നയിക്കേണ്ടതാണെന്നും അവനെ ഉദ്ബോധിപ്പിക്കുന്നു. താമസംവിനാ ഈ ഉദ്ബോധനം ഭാരതീയരെ ആഴത്തിൽ സ്പർശിച്ചു; അധികമധികമാളുകൾ അതിലേക്കു് ആകൃഷ്ടരാവാനും അതു ജീവിതത്തിൽ പരീക്ഷിച്ചുനോക്കാനും തുടങ്ങി. ഈ പരീക്ഷണത്തിനു് നമ്മുടെ ചരിത്രത്തിലെ ഏററവും ഉജ്ജ്വലമായ ദൃഷ്ടാന്തം മഹാനായ ബുദ്ധനത്രേ. രണ്ടായിരത്തി അഞ്ഞൂറിൽപരം വർഷങ്ങൾക്കുമുമ്പു്, വൈശാഖമാസത്തിലെ ആ ധന്യതയാർന്ന പൌർണ്ണമിനാളിൽ ബുദ്ധഗയയിലെ തൻെറ ധ്യാനാസനത്തിൽനിന്നു് എഴുന്നേററപ്പോൾ അദ്ദേഹം ആദ്യം പറഞ്ഞ വാക്കുകൾ, 'ഞാൻ ആ നിത്യവസ്തുവിനെ കണ്ടെത്തിയിരിക്കുന്നു' എന്നാണു്.

മനുഷ്യനെ സംബന്ധിച്ച, ജാതിമതവർഗ്ഗലിംഗഭേദമെന്യേ എല്ലാ മനുഷ്യരേയും സംബന്ധിച്ച, ഈ ഗഹനസത്യത്തിൻെറ കണ്ടുപിടുത്തവും അതിൻെറ പില്ക്കാലപരിശോധനകളും മനുഷ്യനെ ആത്മാവായി വീക്ഷിച്ചുതുടങ്ങാൻ സംഗതിയാക്കി – അധികമനുഷ്യരും തങ്ങളുടെ ആ യഥാർത്ഥാവസ്ഥയെപ്പററി അജ്ഞരാണെങ്കിലും. സത്യത്തെപ്പററിയ മനുഷ്യരുടെ അജ്ഞത അതിനെ ഇല്ലാതാക്കുന്നില്ല; അതിനെക്കുറിച്ചുള്ള അറിവു് ജീവിതത്തെ അർത്ഥവത്തും സഫലവുമാക്കുകയും ചെയ്യും. അതിനാൽ ഉപനിഷത്തുകൾ ഓരോ മനുഷ്യനേയും ആഹ്വാനം ചെയ്യുന്നു – അവനവനെ സംബന്ധിച്ച ഈ സത്യത്തിൻെറ സാക്ഷാത്കാരത്തിന്നായി യത്നിക്കാൻ: 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത' (എഴുന്നേൽക്കുക, ഉണരുക, മഹാത്മാക്കളെ സമീപിച്ചു് ആത്മജ്ഞാനികളാവുക) എന്നിങ്ങനെ. നമ്മുടെ സാംസ്കാരികപൈതൃകത്തിൽ ഏററവും കൂടിയ ഊന്നൽ നല്കപ്പെട്ടിരിക്കുന്നതു് ഈ ഉദ്ബോധനത്തിനാണു്. മനുഷ്യൻ പാപിയാണെന്നോ അവൻ ശരീരം മാത്രമാണെന്നോ അതു പഠിപ്പിക്കുന്നില്ല; അവൻ 'അമൃതസ്യ പുത്രൻ' (നിത്യതയുടെ സന്താനം) ആണെന്നത്രേ പഠിപ്പിക്കുന്നതു്.

നമ്മുടെ മതത്തിലും തത്ത്വദർശനങ്ങളിലും അടങ്ങിയിരിക്കുന്ന ഈ മഹാസത്യവും അതിനു് ഉപോദ്ബലകങ്ങളായി വർത്തിക്കുന്ന ഇതരസത്യങ്ങളും മനുഷ്യനു ബലവും വിശുദ്ധിയും അരുളുന്ന ആശയങ്ങളാകുന്നു. ആദ്ധ്യാത്മികവളർച്ചയിലേക്കും വികാസത്തിലേക്കും സാഫല്യത്തിലേക്കും അവനെ നയിക്കാൻ അവ പര്യാപ്തങ്ങളാകുന്നു. എന്നാൽ, നാം പലപ്പോഴും അവയുടെ നിർദ്ദേശങ്ങൾക്കനുസരിച്ചു ജീവിക്കുന്നതിൽ പരാജയപ്പെടുന്നു. നാം ബലഹീനരും സങ്കുചിതമനസ്കരും ആയിപ്പോകുന്നു. ഇത്തരം ഉന്നതങ്ങളായ വിശുദ്ധാശയങ്ങളെ ഉൾക്കൊള്ളാൻ കഴിവില്ലാത്തവരായിത്തീരുന്നു. അങ്ങനെ വരുമ്പോൾ സമൂഹത്തിൻെറ അധഃപതനം ആരംഭിക്കുന്നു. ധർമ്മം ക്ഷയിക്കുന്നു. പൊതുവേ മനുഷ്യജീവിതം, സാഫല്യത്തിനെതിരായി അധഃപതനത്തിൻെറ പാതയിലൂടെ പ്രയാണം ചെയ്യുന്നു. ഇത്തരം പ്രതിസന്ധിയിൽ, നമ്മുടെ സംസ്കാരത്തിൻെറ അഗാധതലങ്ങളിൽനിന്നു് ഒരു മഹാപുരുഷൻെറ രൂപത്തിൽ പുനരുജ്ജീവനാത്മകമായ വീര്യം ഉദയം ചെയ്യുന്നു. ഈ മഹാപുരുഷനെ ഭാരതത്തിൽ അവതാരപുരുഷനെന്നു വിളിക്കുന്നു. ഭാരതത്തിലെ ഏററവും വലിയ അവതാരപുരുഷനായ ശ്രീകൃഷ്ണൻ ഈ ധർമ്മഗ്ലാനിയേയും ധർമ്മത്തിൻെറ പുനഃസ്ഥാപനത്തേയുംപററി ഗീതയിലെ നാലാമധ്യായത്തിൽ അർജ്ജുനനോടു പറയുന്നു:

ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ മനുരിക്ഷ്വാകവേ/ബ്രവീത്.
ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ.

[ഒരിക്കലും നാശമില്ലാത്ത ഈ യോഗത്തെ ഞാൻ ആദിയിൽ വിവസ്വാന് ഉപദേശിക്കയുണ്ടായി. വിവസ്വാൻ മനുവിനും മനു ഇക്ഷ്വാകുവിനും അതു പറഞ്ഞുകൊടുത്തു. ഇങ്ങനെ ഗുരുശിഷ്യപരമ്പരവഴിയായി നിലനിന്നുപോന്ന ഈ യോഗം രാജർഷികളും അറിഞ്ഞിരുന്നു. എന്നാൽ കാലഗതിയിൽ അതിപ്പോൾ നഷ്ടപ്പെട്ടിരിക്കുന്നു.] ഈ ഭാഗത്തിൻെറ ഭാഷ്യത്തിൽ, യോഗം നഷ്ടപ്പെട്ടതെങ്ങനെ എന്ന ചോദ്യം ഉന്നയിച്ചുകൊണ്ട് ശ്രീശങ്കരാചാര്യർ അഭിപ്രായപ്പെട്ടിരിക്കുന്നു: 'ദുർബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ' (ദുർബലന്മാരും ഇന്ദ്രിയസംയമനമില്ലാത്തവരുമായ ആളുകളുടെ പക്കൽ വന്നുപെട്ടതുകൊണ്ട്) എന്ന്. ഈ യോഗത്തെ പുനരുജ്ജീവിപ്പിക്കാനും 'എന്നോടു ഭക്തിയും സ്നേഹവുമുള്ള നിനക്കായി അതുപദേശിക്കാനും' താൻ വന്നിട്ടുള്ളതാണെന്ന് അടുത്ത പദ്യത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു പറയുന്നു. ഇതേ ആശയം ബുദ്ധനും ആവർത്തിച്ചിട്ടുണ്ട്, താൻ 'ധർമ്മചക്രപ്രവർത്തനാർത്ഥം – നിന്നുപോയ ധർമ്മചക്രത്തെ വീണ്ടും തിരിക്കുന്നതിന് – വന്നതാണെന്ന്. ഒരു പുരാതനധർമ്മത്തിൻെറ പുനരാവിഷ്കരണമാണ് തൻെറ ധർമ്മോപദേശങ്ങൾ എന്ന് അദ്ദേഹം പറയുന്നുണ്ട് – നീണ്ടകാലത്തെ അവഗണനഹേതുവായി കാടും പടപ്പും വളർന്നു മൂടിപ്പോയ ഒരു പഴയ നടപ്പാത വീണ്ടും വെട്ടിത്തെളിയിച്ച് സഞ്ചാരയോഗ്യമാക്കുന്നതുപോലെയാണതു്.

ഇതേ കൃത്യംതന്നെയാണ് ഇന്നു ശ്രീരാമകൃഷ്ണൻ മതത്തിനുവേണ്ടി, മനുഷ്യൻെറ അദ്ധ്യാത്മജീവിതബോധത്തിനുവേണ്ടി, നിർവ്വഹിച്ചിരിക്കുന്നതു്. ഭാരതീയർ മതത്തിൻെറ ശരിയായ പൊരുൾ വിസ്മരിച്ചുപോയിരുന്നു. ലോകത്തിലെ ഇതരമതാനുയായികളുടെ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല. സ്വാമി വിവേകാനന്ദൻ തൻെറ ഒരു കത്തിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ: 'ലോകത്തിലെ മതങ്ങൾ നിർജ്ജീവപരിഹാസ്യവസ്തുക്കളായി തീർന്നിരിക്കുന്നു. സ്വഭാവമേന്മയാണ് നമുക്കു വേണ്ടതു്. നമ്മുടെ മതം ഏറിയ ഭാഗവും വില കുറഞ്ഞ ജാലവിദ്യയോ, മൂഢവിശ്വാസമോ, ഒരു പിടി വിധിനിഷേധങ്ങളോ ഒക്കെയായി മാറിയിരിക്കുന്നു.' കായികവും മാനസികവുമായ ദൌർബല്യം ഏറിയേറി വന്നതാണ് നമ്മുടെ മതം ഇങ്ങനെ വില കുറഞ്ഞ അന്ധവിശ്വാസമായി അധഃപതിക്കാൻ കാരണമെന്ന് സ്വാമിജി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഓരോ ഗ്രാമീണ മൂഢവിശ്വാസത്തേയും അഥവാ ഓരോ ദേശാചാരത്തേയും ലോകാചാരത്തേയും നാം സനാതനധർമ്മമായി പരിഗണിക്കാൻ തുടങ്ങി. ഹരിദ്വാരത്തോ ഹൃഷീകേശത്തോ പോയി ഒരു പുരോഹിതന് അഞ്ചു രൂപ ദക്ഷിണ കൊടുത്തിട്ട് ഒരു പശുവിൻെറ വാലിന്മേൽ തൊട്ടാൽ സ്വർഗ്ഗത്തു പോകാമെന്നു വിശ്വസിക്കുന്നതുപോലുള്ള വില കുറഞ്ഞ പടികളിലേയ്ക്ക് മതപണ്ഡിതന്മാർപോലും തങ്ങളുടെ സനാതനധർമ്മത്തെ നൂറ്റാണ്ടുകളായി തരം താഴ്ത്തി വന്നിരുന്നു. വലിയ പണ്ഡിതന്മാർപോലും ഈവിധം നമ്മുടെ വേദാന്തമതത്തിൻെറ അഥവാ സനാതനധർമ്മത്തിൻെറ ഔന്നത്യത്തെ മനസ്സിലാക്കാതിരിക്കെ, സാധാരണജനങ്ങളുടെ കഥ എന്തു പറയാനാണ്? മതത്തെ പരീക്ഷണങ്ങൾ നടത്തി അനുഭവപ്പെടുത്തിയ, അതിനെക്കുറിച്ച് ആധികാരികമായി പറയാൻ കെൽപുള്ള ഒരു ഗുരുവിനു മാത്രമേ അത്തരം പ്രതിസന്ധിയിൽ സഹായമരുളാൻ കഴിയൂ. മതത്തിൻെറ മേഖലയിൽ ഉന്നതമായ ഔദ്യോഗികസ്ഥാനങ്ങളിൽനിന്ന് ആ ആധികാരികത പുറപ്പെടുകയില്ല. ആദ്ധ്യാത്മികാനുഭൂതി മാത്രമേ അതിൻെറ ഉറവിടമാകൂ. അതാണു ഭാരതത്തിലെ പാരമ്പര്യം; ഭാരതീയജനത അതിൽ കുറഞ്ഞ ഒന്നുകൊണ്ടും തൃപ്തിപ്പെടുകയുമില്ല. അത്തരം ആധികാരികശബ്ദം കേൾക്കുമ്പോൾ അവരിൽനിന്ന് ഉചിതമായ പ്രതികരണമുണ്ടാകുന്നു, പ്രവാചകൻെറ മതപരമോ, വർഗ്ഗപരമോ രാഷ്ട്രപരമോ ആയ പശ്ചാത്തലമൊന്നും ഗൌനിക്കപ്പെടാതെതന്നെ. താമര വിടരുമ്പോൾ വണ്ടുകൾ തേനുണ്ണാനായി താനേ പറന്നെത്തുന്നു; അവയെ ആരും ക്ഷണിക്കേണ്ട ആവശ്യമില്ല. അതുപോലെ എല്ലാ ആത്മതത്ത്വാന്വേഷകരും അങ്ങനെയുള്ള ഗുരുവിനാൽ സഹജമായി ആകർഷിക്കപ്പെടുന്നു.

ദക്ഷിണേശ്വരത്തു് ശ്രീരാമകൃഷ്ണൻെറ ആവിർഭാവം ശരിക്കും ഇങ്ങനെയുള്ള ഒരു പ്രതി

ഭാസമായിരുന്നു. അദ്ദേഹം ഹിന്ദു, ക്രിസ്ത്യൻ, ഇസ്ലാമികമതങ്ങളിലെ തന്റെ പരീക്ഷണങ്ങളും അനുഭൂതികളും പൂർത്തിയാക്കിയതിനെ തുടർന്ന് സത്യാന്വേഷകർ അദ്ദേഹത്തിന്റെ അടുത്തേയ്ക്കു വരാൻ തുടങ്ങി. ആദ്യം ഒററപ്പെട്ട വ്യക്തികളായും പിന്നീട് കൂട്ടമായും. എല്ലാത്തരത്തിലും പെട്ടവരുണ്ടായിരുന്നു സന്ദർശകരിൽ! കേശവചന്ദ്രസേനനെപ്പോലുള്ള മത–സാമൂഹ്യനേതാക്കന്മാർ, ഡോ. മഹേന്ദ്രലാൽ സർക്കാരിനെപ്പോലുള്ള അജ്ഞേയതാവാദികൾ, അഘോരമണിദേവിയെപ്പോലുള്ള ശ്രദ്ധക്കേകൾ, നരേന്ദ്രനെപ്പോലുള്ള ഉജ്ജ്വലധിഷണാശാലികളായ കാളേജുവിദ്യാർത്ഥികൾ ഇത്യാദി. ഓരോരുത്തർക്കും അവരവർ അന്വേഷിച്ചതും അവരവർക്ക് ആവശ്യമായതും സിദ്ധിച്ചു പ്രസിദ്ധ പണ്ഡിതചിന്തകനും സാഹിത്യകാരനുമായ റൊമെയിൻ റോളണ്ട് എഴുതിയ ശ്രീരാമകൃഷ്ണന്റെ ജീവചരിത്രത്തിൽ ഈ മഹാചാര്യനേയും ശിഷ്യനായ വിവേകാനന്ദസ്വാമിയേയും 'സാർവ്വജനീനമായ ആത്മാവിന്റെ സമഞ്ജസസ്വരമേളനം' (Splendid symphony of the universal soul) എന്നു വിവരിച്ചിരിക്കുന്നു. 'ശ്രീരാമകൃഷ്ണൻ മുപ്പതു കോടി ജനങ്ങളുടെ രണ്ടായിരം കൊല്ലത്തെ അദ്ധ്യാത്മജീവിതത്തിന്റെ പരിപൂരണമാ'ണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നു.

ഹിന്ദുമതവും ക്രിസ്തുമതവും ഇസ്ലാംമതവും യഹൂദമതവും സിക്കുമതവും തെല്ലെങ്കിലും അദ്ധ്യാത്മപ്രാധാന്യമുള്ള മററെല്ലാ മതങ്ങളും ശ്രീരാമകൃഷ്ണനിൽ അത്ഭുതകരമാംവണ്ണം സമന്വയം കണ്ടെത്തി. തന്നിമിത്തം, അദ്ദേഹത്തിലൂടെ പ്രകാശിക്കുന്നത് ഭാരതത്തിന്റെ അദ്ധ്യാത്മപൈതൃകം മാത്രമല്ല, മനുഷ്യസമുദായത്തിന്റെ മുഴുവൻ ആദ്ധ്യാത്മികപൈതൃകമത്രേ. ഈ നാനാമതങ്ങൾ അദ്ദേഹത്തിലൂടെ വീണ്ടും ആധികാരികമായ അംഗീകാരവും ബലവും വിശുദ്ധിയും ആർജ്ജിച്ച് ഇന്ന് ഈശ്വരസാക്ഷാത്കാരത്തിലേക്കുള്ള വിശ്വസനീയമാർഗ്ഗങ്ങളായി വർത്തിക്കുന്നു. ഭാരതത്തിന്റെ ആത്മാവ് മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ നന്മയ്ക്കായി സാർവ്വജനീനമായി വികസിച്ചതിന്റെ പ്രതീകമാണ് ശ്രീരാമകൃഷ്ണൻ. രാജ്യങ്ങൾ രാഷ്ട്രീയമായും സാമ്പത്തികമായും സൈനികശക്തിപരമായും വികസിക്കുന്നതിനെ ലോകം ഭയപ്പെടുന്നു.

എന്നാൽ ഭാരതത്തിന്റെ അയ്യായിരം കൊല്ലത്തെ ചരിത്രത്തിൽ അത്തരത്തിലുള്ള വികസനത്തിന് ഈ രാജ്യം ഉദ്യമിച്ചിട്ടില്ല; പക്ഷേ, സാംസ്കാരികവും ആദ്ധ്യാത്മികവുമായ വികസനം ഈ നീണ്ട ചരിത്രകാലത്ത് അനേകം പ്രാവശ്യം സംഭവിച്ചിട്ടുണ്ട്. അവ എല്ലാപ്രകാരത്തിലും ശാന്തിമംഗളദായകങ്ങളായിരുന്നതുകൊണ്ട് സമകാലികലോകത്താൽ സർവ്വദാ സ്വാഗതം ചെയ്യപ്പെട്ടിരുന്നു. ആഗോളവ്യാപകമായ ഇത്തരമൊരു ആദ്ധ്യാത്മിക നവോത്ഥാനമത്രെ ശ്രീരാമകൃഷ്ണനിലും സ്വാമി വിവേകാനന്ദനിലുംകൂടി ആധുനികകാലത്ത് ലോകത്തനുഭവപ്പെടാൻ പോകുന്നത്. അന്യരാജ്യങ്ങളെ ആക്രമിച്ചതായുള്ള ഒരൊററ ദൃഷ്ടാന്തംപോലുമില്ലാതെ അയ്യായിരം വത്സരം അവിച്ഛിന്നമായി നീണ്ടുനിന്ന, നമ്മുടെ രാജ്യത്തിന്റെ സമാധാനയുക്തമായ അന്തർദേശീയബന്ധം ലോകചരിത്രത്തിലെ അന്യാദൃശവും വിസ്മയകരവുമായ ഒരംശമാകുന്നു. ആക്രമിക്കാനുള്ള കരുത്തില്ലാഞ്ഞിട്ടല്ല; പല കാലഘട്ടങ്ങളിലും വലിയ സൈനികശക്തിയോടുകൂടിയ വൻ സാമ്രാജ്യങ്ങൾ ഇവിടെ നിലനിന്നിരുന്നു. ഉപനിഷത്തുകളിലെ തത്ത്വദർശനങ്ങളിലും ആദ്ധ്യാത്മികതയിലും വേരൂന്നിയതും അവയാൽ സംപോഷിതവുമായ ഭാരതീയസംസ്കാരം, ബുദ്ധനെപ്പോലുള്ള ലോകഗുരുക്കന്മാരുടെ ഉപദേശങ്ങൾ, ജീവിതദൃഷ്ടാന്തങ്ങൾ, ഇവയൊക്കെ ചേർന്ന് ഭാരതത്തെ ഇതര ലോകക്ക് ശാന്തിയും ധന്യവാദവും അരുളാനുള്ള ഒരു ഉറവിടമായി ചരിത്രഗതിയിൽ പാകപ്പെടുത്തി എന്നതാണ് വസ്തുത. സ്വാമി വിവേകാനന്ദൻ 1897–ൽ കൊളംബിൽ (ശ്രീലങ്ക)ചെയ്ത പ്രസംഗത്തിലെ ഒരു ഹൃദയസ്പൃശിയായ ഭാഗം ഈ വസ്തുതയെ പരാമർശിക്കുന്നു.

'നമ്മുടെ മാതൃഭൂമിയോടു ലോകത്തിനുള്ള കടപ്പാടു വമ്പിച്ചതാണ്. ലോകത്തിന്റെ ഇതരഭാഗങ്ങളിലും നാഗരികതകൾ ഉയർന്നുവന്നിട്ടുണ്ട്. പണ്ടുകാലങ്ങളിലും സമീപകാലങ്ങളിലും അത്ഭുതാവഹങ്ങളായ ആശയങ്ങൾ ഒരു നരവംശത്തിൽനിന്നു മറെറാന്നിലേക്കു സംക്രമിച്ചിട്ടുണ്ട്.. എന്നാൽ, സുഹൃത്തുക്കളേ, ശ്രദ്ധിക്കുക, അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ

അഭിയാനങ്ങളോടുകൂടിയുമാണ് നടന്നിട്ടുള്ളതു്. ഓരോ ആശയത്തേയും ഓരോ രക്തപ്രളയത്തിൽ കുതിക്കേണ്ടിവന്നു ........ ശക്തിവാഹിനിയായ ഓരോ വാക്കിൻേറയും പിന്നാലെ ദശലക്ഷങ്ങളുടെ രോദനങ്ങളും അനാഥരുടെ നിലവിളികളും വിധവകളുടെ കണ്ണീരൊഴുക്കലും വേണ്ടിവന്നു. ഇതാണു മററു ജനതകൾ പഠിപ്പിച്ചതു്. എന്നാൽ, ഗ്രീസുരാജ്യം നിലവിൽവന്നതിനുമുമ്പുമുതല്ക്കേ, ഇവിടെ (ഭാരതത്തിൽ) സജീവപ്രവർത്തനങ്ങൾ നടന്നിരുന്നു. അതിനും മുമ്പ് ചരിത്രരേഖകളില്ലാത്ത കാലം, കേട്ടുകേൾവിക്കു തുറിച്ചുനോക്കാനാവാത്തവണ്ണം ഇരുൾ തിങ്ങിയ ആ വിദൂരകാലം—അന്നുതൊട്ടിന്നോളം തുടരെത്തുടരെ ആശയങ്ങൾ ഭാരതത്തിൽനിന്നു പുറപ്പെട്ടിട്ടുണ്ടു്. പക്ഷേ, ഓരോ വാക്കും ധന്യവാദത്തോടെ ഉച്ചരിക്കപ്പെടുകയും ശാന്തിസന്ദായകമായി പരിണമിക്കയും ചെയ്തു. ലോകത്തിലെ ജനതകളിൽവച്ചു നാം മാത്രം ഒരിക്കലും അന്യരെ കീഴടക്കാൻ പോയിട്ടില്ല. ആ ഒരു ധന്യത നാം ശിരസാ വഹിക്കുന്നു, അതുകൊണ്ടു നാം ഇന്നും ജീവിക്കയും ചെയ്യുന്നു.'

ആധുനികകാലത്തും നമ്മുടെ രാജ്യം മഹാന്മാർക്കു ജന്മം നല്കിയിട്ടുണ്ടു്. മതത്തിൻേറ മേഖലയിൽ മാത്രമല്ല, രാഷ്ട്രതന്ത്രം, സാമൂഹ്യപരിഷ്കരണം, സാഹിത്യം ഇത്യാദി എല്ലാ രംഗങ്ങളിലും. രാജാറാം മോഹൻ റോയ്, രവീന്ദ്രനാഥടാഗോർ, ഗാന്ധിജി, ശ്രീ അരവിന്ദൻ, ശ്രീ ജവഹർലാൽ നെഹ്രു ഇങ്ങനെ ഉദാഹരണമായി പറയാവുന്ന ഓരോരുത്തരും സാർവ്വജനീനമായ ജീവിതവീക്ഷണവും സൗഹൃദഭാവവും ഉള്ളവരായിരുന്നു. വിവിധരാജ്യങ്ങളിലെ എൻേറ പ്രസംഗപര്യടനകാലത്തു്, അമരഭാരതത്തിൻേറ ഈ അന്തഃസത്തയോടു് സംവേദനക്ഷമത നശിച്ചിട്ടില്ലാത്ത ജനങ്ങൾ എവിടേയും കാട്ടിയ ഹൃദയംഗമമായ പ്രതികരണം പലപ്പോഴും എന്നെ ആഴത്തിൽ സ്പർശിച്ചിട്ടുണ്ടു്. വിദേശത്തുവച്ചു് എനിക്കുണ്ടായ പ്രസക്തമായ അത്തരമൊരനുഭവം – ഇതു് 'A Pilgrim looks at the world· vol· one' എന്ന ഗ്രന്ഥത്തിൽ കൂടുതൽ വിസ്തരിച്ചുകൊടുത്തിട്ടുണ്ടു്–നിങ്ങളെക്കൂടി അറിയിക്കാൻ ആഗ്രഹിക്കുന്നു. 1961–ൽ ഇന്ത്യാ ഗവണ്മെൻറു് ഏപ്പാടുചെയ്തതനുസരിച്ചു് യൂറോപ്പിലെ പതിനേഴു രാജ്യങ്ങളിലായി ഞാൻ നടത്തിയ ചാതുർമാസ്യ പര്യടനവേളയിൽ പോളണ്ടിലെ മൂന്നുദിവസത്തെ പരിപാടിയുടെ കൂട്ടത്തിൽ അവിടത്തെ തലസ്ഥാനനഗരിയായ വാഴ്സായിലെ Institute of International Affairs എന്ന സ്ഥാപനത്തിൽ പ്രസംഗിക്കാൻ സംഗതിയായി. 'ഇന്ത്യൻ സംസ്കാരത്തിൻേറ അന്തഃസത്ത' എന്നതായിരുന്നു തിരഞ്ഞെടുക്കപ്പെട്ട വിഷയം. പ്രസംഗമദ്ധ്യേ ഭാരതീയ സംസ്കാരത്തിൻേറ ഒരു പ്രത്യേകതയായി അതിൻേറ സഹിഷ്ണുതാസ്വഭാവത്തെ ഞാൻ പരാമർശിക്കയുണ്ടായി. ഈ വസ്തുത ഉദാഹരിക്കുന്നതിനു്, എ. ഡി. 70–ാമാണ്ടിടയ്ക്കു് റോമാക്കാർ യറുശലേമിലെ യഹൂദപ്പള്ളി നശിപ്പിച്ചതിനെ തുടർന്നു് യഹൂദവംശം ചിന്നിച്ചിതറി ഏഷ്യയുടേയും യൂറോപ്പിൻേറയും വിവിധ ഭാഗങ്ങളിൽ അഭയം തേടിയ കൂട്ടത്തിൽ കേരളത്തിലേയ്ക്കു വന്നവർക്കു് ഹിന്ദുമതമാതാവിൻേറ വത്സലഹൃദയം അരുളിയ ഹൃദയംഗമമായ സ്വാഗതവും സൌഹൃദപൂർണ്ണമായ പെരുമാററവും ഞാൻ എടുത്തുപറഞ്ഞു. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം പുതിയ ഇസ്രയേൽ സംസ്ഥാനം സ്ഥാപിതമായപ്പോൾ പലരാജ്യങ്ങളിൽനിന്നും യഹൂദന്മാർ അങ്ങോട്ടു കുടിയേറിയവരുടെ കൂട്ടത്തിൽ ഇന്ത്യയിൽനിന്നു ചെന്നവർ മാത്രമാണു് പീഡനങ്ങൾക്കും മർദ്ദനങ്ങൾക്കും ഇരയാകാതെ മറുനാടുകളിൽ കഴിഞ്ഞിരുന്നവർ; അവർ ഭാരതത്തിൽ പീഡിതരായില്ലെന്നു മാത്രമല്ല, എല്ലാവിധ സൌകര്യങ്ങളും സംരക്ഷണങ്ങളും അനുഭവിക്കുകയും ചെയ്തിരുന്നു. മററു സ്ഥലങ്ങളിലാകട്ടെ അവർക്കു് എല്ലാവിധ അവമാനങ്ങളും പീഡനങ്ങളും മർദ്ദനങ്ങളും—ഒററയ്ക്കും കൂട്ടമായും സഹിക്കേണ്ടിവന്നിരുന്നു. പ്രസംഗം കഴിഞ്ഞു് അംബാസഡരുടെ വസതിയിലേയ്ക്കു ഞങ്ങൾ മടങ്ങിപ്പോകുമ്പോൾ, അദ്ദേഹവും അദ്ദേഹത്തിൻേറ ആഫീസിലെ മററുദ്യോഗസ്ഥന്മാരും എന്നോടു പറയുകയുണ്ടായി, പ്രസംഗത്തിലെ ആ പോയിൻറു് കുറിയ്ക്കുകൊള്ളുന്ന ഒന്നായിരുന്നു എന്നും അതു ശരിക്കും ഉള്ളിൽ പതിഞ്ഞു എന്നും; കാരണം ശ്രോതാക്കളിൽ അധികവും കമ്മ്യൂണിസ്റ്റു് യഹൂദന്മാരായിരുന്നു. പോളണ്ടിലെ യഹൂദരാകട്ടെ, പല നൂററാണ്ടുകളായി തുടരെ സാമാന്യേന അനുഭവിച്ചിരുന്ന മർദ്ദനങ്ങളും പീഡനങ്ങളും യുദ്ധകാലത്തു് തീവ്രപാരമ്യത്തിൽ അനുഭവിച്ചവരാണു്. ആ രാജ്യത്തു് ആകെയുണ്ടായിരുന്ന അറുപതുലക്ഷം യഹൂദരിൽ മുപ്പതുലക്ഷത്തിൽപരം ജനങ്ങളെയാണു് നാസ്സികൾ ഗ്യാസ് ചേംബറിലിട്ടു പുകച്ചും മററു പല

വിധ പീഡനമുറകളുപയോഗിച്ചും കൊന്നൊടുക്കിയതു് ! അതിനാൽ ഭാരതസംസ്കാരത്തിൻെറ മംഗളദായകഭാവത്തെപ്പററി ആ ശ്രോതാക്കളിൽ മതിപ്പുളവാക്കാൻ, സന്ദർഭാനുസാരം ഉന്നയിക്കപ്പെട്ട പ്രസ്തുത ദൃഷ്ടാന്തത്തേക്കാൾ ഉപരിയായി മററൊന്നിനും കഴിയുമായിരുന്നില്ല എന്നവർ പറയുകയുണ്ടായി.

സ്നേഹം, അനുരഞ്ജനം, സർവ്വലോകഹിതേച്ഛ എന്നിവ ഉൾച്ചേർന്ന ഈ ഭാരതസംസ്കാരഭാവത്തിൻെറ ഭാസുരാവിഷ്കാരമത്രേ ഇദാനീന്തന കാലത്തു് ശ്രീരാമകൃഷ്ണനിലും സ്വാമി വിവേകാനന്ദനിലും കൂടി ദൃശ്യമായതു്. ഈ ഭാവത്തെ പരിപോഷിപ്പിച്ചു ശക്തിപ്പെടുത്തേണ്ടതാവശ്യമായിരിക്കുന്നു – നമ്മുടെ രാജ്യത്തു മാത്രമല്ല, ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും. നമ്മുടെ രാഷ്ട്രം വിവിധവർഗ്ഗങ്ങളും, വിവിധഭാഷകളും, വിവിധമതങ്ങളും – എന്നുവേണ്ട, മററു് അനേക വൈവിധ്യങ്ങളും ഉൾക്കൊള്ളുന്ന ഒന്നാണു്. നമ്മെ ഒരുമിച്ചുചേർത്തു നിർത്തിയിരുന്നതും എക്കാലത്തും അപ്രകാരം നിർത്താനിടയുള്ളതും, 'വൈവിധ്യത്തിൽ ഏകത്വം' എന്ന തത്ത്വശാസ്ത്രം മാത്രമാകുന്നു. – അതായതു് അനേകങ്ങളുടെ പിന്നിലെ ഏകത്വത്തിൻെറ, എല്ലാ ജീവികളിലും കുടികൊള്ളുന്ന ഏകദിവ്യാത്മാവിൻെറ, ദർശനം. ഈ സാമൂഹ്യതത്ത്വശാസ്ത്രം ഉപനിഷദ് ദ്രഷ്ടാക്കളായ ഋഷിമാരുടെ അദ്ധ്യാത്മദർശനത്തിൽ നിന്നുത്പന്നമായതാണു്. നമ്മുടെ സംസ്കാരപരവും സാമൂഹ്യശാസ്ത്രപരവുമായ പൊതുനയം ഈ ദർശനത്തിൽനിന്നു് ഉരുത്തിരിഞ്ഞതാണു്.

വേദാന്തം ഈശ്വരനെ ഏകത്വത്തിൻെറ മൂലഘടകമായി വ്യവഹരിക്കുന്നു. ഈശ്വരനിൽ വിശ്വസിക്കുന്നവരുടേയും വിശ്വസിക്കാത്തവരുടേയും, ഹിന്ദുവിൻേറയും മുസ്ലീമിൻേറയും ക്രിസ്ത്യാനിയുടേയും എല്ലാം, അന്തര്യാമിയായ അന്തരാത്മാവാണദ്ദേഹം. ഗീതയിൽ ശ്രീകൃഷ്ണൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ ഒരു മുത്തുമാലയിലെ എല്ലാ മുത്തുകളേയും ഒന്നിച്ചു നിർത്തിയിരിക്കുന്ന ചരടുപോലെ, ഏകത്വത്തിൻെറ ദിവ്യസൂത്രമാകുന്നു ഈശ്വരൻ. അന്താരാഷ്ട്ര ബന്ധങ്ങളുടെ മേഖലയിൽ ഈ ആത്മദർശനത്തിൻെറ വെളിച്ചത്തിനനുസരിച്ചു് നാം പ്രവർത്തിച്ചതിൻെറ ഒരു നല്ല ചരിത്രം നമുക്കുണ്ടു്. എന്നാൽ സ്വതന്ത്രരാഷ്ട്രത്തിനകത്തെ ഏതദ്വിഷയകമായ നമ്മുടെ പ്രവർത്തനചരിത്രം ലേശവും ശോഭനമല്ല; ഈ ദർശനം അനുശാസിക്കുന്നപ്രകാരം, സ്വസഹോദരങ്ങളോടും സഹജീവികളായ മനുഷ്യരോടും പെരുമാറുന്നതിൽ, നാം വീഴ്ച വരുത്തി. ഇതിനു പരിഹാരമുണ്ടാക്കുകയാണു് ആധുനികയുഗത്തിലെ നമ്മുടെ പ്രത്യേകകർത്തവ്യം. സ്വാമി വിവേകാനന്ദൻ പ്രായോഗിക വേദാന്തമെന്നു പറഞ്ഞിട്ടുള്ളതിലെ സന്ദേശസാരമിതാണു്. പ്രായോഗികവേദാന്തത്തിൻെറ സന്ദേശം നമ്മുടെ ജനങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കേണ്ടതു് ഭാരതത്തിനു് അതിൻെറ അരോഗദൃഢമായ നിത്യാത്മാവിനനുയോജ്യമായ ഒരു രാഷ്ട്രഗാത്രം പ്രദാനം ചെയ്യാനാവശ്യമാകുന്നു. പട്ടികജാതി–പട്ടിക വർഗ്ഗങ്ങളുൾപ്പെടെ രാജ്യത്തിലെ സാമാന്യജനങ്ങളെ, വിദ്യാഭ്യാസം, സംസ്കാരം, സദാചാരനിഷ്ഠ, സാമ്പത്തികനില ഈ കാര്യങ്ങളിലെല്ലാം ഉയർത്തിക്കൊണ്ടുവന്നു് അവരെ മനുഷ്യോചിതമായ അന്തസ്സിൻേറയും ആഭിജാത്യത്തിൻേറയും ഉന്നത പീഠത്തിൽ പ്രതിഷ്ഠിക്കുന്നതുകൊണ്ടുമാത്രമേ ഈ രാഷ്ട്രത്തിൻെറ നിത്യനിർമ്മല ബലിഷ്ഠമായ ആത്മാവിനനുയോജ്യമായ ഒരു ശരീരത്തെ, സാമൂഹ്യരാഷ്ട്രീയസംവിധാനത്തെ, ആവിഷ്കരിക്കുവാൻ സാധിക്കുകയുള്ളു. അതിനാൽ ഇന്ത്യക്കാരായ നമുക്കു് അത്യന്തം താല്പര്യമുള്ള ഒന്നത്രേ ഇന്നത്തെ ചർച്ചാവിഷയം. അക്കാരണത്താൽ തന്നെ, ശ്രീശങ്കരാചാര്യരുടെ ജന്മംകൊണ്ടു വിശേഷാൽ പവിത്രതയും പ്രസിദ്ധിയും ആർജ്ജിച്ച കാലടിയിലെ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം ഇങ്ങനെയൊരു ചർച്ചായോഗം സംഘടിപ്പിച്ചതിൽ നാമെല്ലാം സന്തോഷിക്കുന്നു. ശ്രീശങ്കരൻെറ മഹത്തായ അദ്വൈതദർശനമാണല്ലോ ജനതയുടെ അഗാധങ്ങളായ ആശയാഭിലാഷങ്ങളെ നിറവേററാനുദ്ദേശിച്ചുള്ള സകലദേശീയ സംരംഭങ്ങൾക്കും, പ്രചോദകശക്തിയായി നിലകൊള്ളുന്നതു്.

---

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലെ ശ്രീരാമകൃഷ്ണക്ഷേത്രപ്രതിഷ്ഠാമഹോത്സവം സംബന്ധിച്ചു് നടന്ന ചർച്ചായോഗത്തിലെ അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു്. വിവർത്തനം: സി. ജി. നാരായണപിള്ള.

# രാമചന്ദ്രദത്തൻ

## ഒട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശ്രീരാമകൃഷ്ണദേവൻ സാധകദശയിൽ എത്ര മാത്രം വിരഹൌൽക്കണ്ഠ്യത്തോടെ ഈശ്വരൻെറ മൂത്തികളെ വിളിച്ചു നിലവിളിച്ചുവോ, അത്രതന്നെ വിയോഗവിഹ്വലതയോടെ സിദ്ധാവസ്ഥയിൽ തൻെറ ലീലാസഹചരന്മാരെ വിളിച്ചും വിലപിച്ചു. അന്നത്തെ ആവലാതി കേട്ട് ആദ്യം പ്രത്യക്ഷപ്പെട്ട മൂത്തി ഭദ്രകാളിയാണെങ്കിൽ, പിന്നത്തെ ആഹ്വാനം കേട്ട് ആദ്യം ഓടിയെത്തിയ പാഷ്ദൻ മനോമോഹനസമന്വിതനായ രാമചന്ദ്രദത്തനാകുന്നു. രാമചന്ദ്രൻ അക്കാലത്തു ശുദ്ധ ചാർവ്വാകനായിരുന്നു. പ്രപഞ്ചത്തെ ഉപപാദിക്കാൻ പ്രകൃതിയെക്കൊണ്ടുതന്നെ കഴിയുന്ന സ്ഥിതിയ്ക്ക് ഈശ്വരനെന്നൊരു തത്വത്തിൻെറ കല്പന അനാവശ്യമായിട്ടേ അദ്ദേഹത്തിൻെറ യുക്തിയ്ക്കു തോന്നിയുള്ളൂ. ആഹാരാദിചതുഷ്ടയത്തെയാണ് അദ്ദേഹം പരമപുരുഷാത്ഥമായി ഗണിച്ചിരുന്നത്.

എന്നാൽ ഈ മട്ടിൽ കുറെ കാലം ജീവിച്ചതിൻെറ ദുവ്വിപാകമായിട്ടു രാമചന്ദ്രദത്തൻെറ ചിത്തത്തെ ദുരന്തമായ ഒരശാന്തി പിടികൂടുകയാണുണ്ടായതു്. ആ അശാന്തിയാണെങ്കിൽ എന്തൊക്കെ പ്രതിവിധികൾ ചെയ്തിട്ടും ഒഴിഞ്ഞുപോയില്ല. അങ്ങനെയിരിക്കുന്ന സന്ദർഭത്തിലാണ് അദ്ദേഹം ശ്രീരാമകൃഷ്ണനെക്കുറിച്ചു കേൾക്കാനും മനോമോഹനനോടൊരുമിച്ചു ചെന്നു കാണാനും സംഗതിയായതു്. ഭഗവാൻെറ സ്വാഗതവും കുശലപ്രശ്നവും രാമചന്ദ്രനേയും സഖാവിനേയും വശീകരിച്ചു. നടാടത്തെ കൂടിക്കാഴ്ചയിൽത്തന്നെ ഒരാൾ അത്ര വേഴ്ചയും അടുപ്പവും ഭാവിയ്ക്കുന്നതു് അവരുടെ കണ്ണിനു പുത്തരിയായിരുന്നു. ശ്രീരാമകൃഷ്ണൻെറ നിരുപാധികസ്നേഹം അവരുടെ ബുദ്ധിക്ക് ലോകോത്തരമായിത്തോന്നി.

മററു ദിവസങ്ങളിൽ ജോലിയുണ്ടായിരുന്നതു നിമിത്തം രാമചന്ദ്രനും മനോമോഹനനും ഞായറാഴ്ചതോറും ശ്രീരാമകൃഷ്ണനെ ചെന്നു ദശിക്കുകയും അവിടത്തെ സുഭാഷിതങ്ങളെ ആസ്വദിക്കുകയും ചെയ്തുതുടങ്ങി. അന്നുതൊട്ട് ഇരുവരുടേയും ജീവിതഗതി ഒന്നു മാറി. ലൌകികചിന്തകൾ മനസ്സിൽക്കേറാതിരിയ്ക്കാൻ അവർ സൂക്ഷിച്ചുകൊണ്ടിരുന്നു. ദക്ഷിണേശ്വരം, ശ്രീരാമകൃഷ്ണൻ എന്ന രണ്ടു കൂട്ടമല്ലാതെ അവക്ക് വേറെ വിചാരമില്ലെന്ന മട്ടായി. സംസാരം പിന്നെപ്പിന്നെ ചെടിച്ചുതുടങ്ങി. രണ്ടു ഭ്രാതാക്കളും തമ്മിൽ ഈശ്വരനെപ്പററി അഭിനിവേശത്തോടെ സംസാരിക്കുന്നതു കേട്ട് അവരുടെ ബന്ധുജനങ്ങൾ പരിഭ്രമിച്ചുവശായി. ബന്ധുക്കളുടെ ഭീഷണിയ്ക്കും പ്രതിരോധത്തിനും ആ ശ്രദ്ധാലുക്കളുടെ ധർമ്മോത്സാഹത്തെ കെടുത്താൻ കഴിഞ്ഞില്ല. എന്നല്ല, ശ്രീരാമകൃഷ്ണസന്നിധിയിൽ പ്രത്യക്ഷപ്പെടുന്ന അന്യാദൃശസുഖം തങ്ങൾ മാത്രം അനുഭവിച്ചുകൊണ്ടു തൃപ്തിപ്പെടാതെ ആ ഉദാരമതികൾ മററുള്ളവരെക്കൂടി ദക്ഷിണേശ്വരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയിത്തുടങ്ങി. അങ്ങനെ രാമൻേറയും മോഹനൻേറയും പ്രേരണമൂലമാണ് നരേന്ദ്രൻ, രാഖാൽ എന്നീ ശിഷ്യാഗ്രഗണ്യന്മാർപോലും ഭഗവാനെ പരിചയപ്പെട്ടതു്. അത്രമേൽ ദക്ഷിണേശ്വരത്തേ മഹായോഗി അവരെ ആകർഷിച്ചുകഴിഞ്ഞിരുന്നു.

ശ്രീരാമകൃഷ്ണനോടു സഹവസിയ്ക്കുംതോറും രാമചന്ദ്രൻെറ നാസ്തികത്വം ഉടഞ്ഞുകൊണ്ടിരുന്നു. ഒരിയ്ക്കൽ അദ്ദേഹം ജിജ്ഞാസുമൂത്തു ഭഗവാൻെറ മുഖത്തുനോക്കി ''ഈശ്വരൻ വാസ്തവത്തിലുണ്ടോ ?'' എന്നു പച്ചയായിട്ടു ചോദിച്ചു. അപ്പോൾ അവിടുന്നരുളിയ മറുമൊഴി ഇതായിരുന്നു; ''എന്താണിത്ര സംശയിക്കാൻ ? നിശ്ചയമായിട്ടുമുണ്ട്. പകൽ നോക്കിയാൽ മാനത്തു് നക്ഷത്രങ്ങളെ കാണില്ല എന്നുവെച്ചു നക്ഷത്രങ്ങളില്ലെന്നു വരുന്നുണ്ടോ ? പാലിൽ വെണ്ണയുണ്ട്. പക്ഷേ, അതു കണ്ടാൽ തോന്നുമോ ? വെണ്ണ കിട്ടണമെങ്കിൽ പാൽ തണപ്പത്തു

കടയണം. അതേമാതിരി, മോഹിച്ചതുകൊണ്ടു മാത്രം ഈശ്വരനെ കാണില്ല. ഈശ്വരദർശനത്തിന് അധികാരിയാവാൻ ചില അഭ്യാസങ്ങൾ മുമ്പേ ചെയ്യേണ്ടതുണ്ട്.''

രാമചന്ദ്രന് ഈ തിരുവായ്മൊഴികളെ യഥാശ്രുതമായ അർത്ഥത്തിൽ അംഗീകരിയ്ക്കാൻ സാധിച്ചില്ല. അദ്ദേഹത്തിന്റെ ഹൃദയത്തെ ഉടനെ മനസ്സിലാക്കിയ രാമകൃഷ്ണൻ പുഞ്ചിരി തൂകിക്കൊണ്ടരുളിച്ചെയ്തു: ''ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ തീർച്ചയായിട്ടും പററും. തന്തിരുവടി സൃഷ്ടിച്ച പദാർത്ഥങ്ങളെ നോക്കൂ. അവ എത്രയും പ്രത്യക്ഷങ്ങളാണ്. ഈശ്വരനും അതുപോലെ അനുഭവഗോചരനാകുന്നു; അല്ലാതെ അനുമാനത്തിനുമാത്രം വിഷയമായ വസ്തുവല്ല.''

രാമൻ: ശരി, എന്നാൽ എനിയ്ക്ക് ഈ ജന്മത്തിൽത്തന്നെ ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ സാധിക്കുമോ ?

ശ്രീരാമ: (ഒന്നു നിന്നിട്ട്) നീ എന്തൊന്നിച്ഛിക്കുന്നുവോ അതു നിനക്ക് കിട്ടും. കാര്യസിദ്ധി വിശ്വാസത്തെ ആശ്രയിച്ചിരിക്കും.

ഭഗവാൻ തന്റെ അനിതരസാധാരണമായ ദിവ്യശാരീരത്തിൽ ഒരു പാട്ടു പാടി വീണ്ടും ഉരിയാടി.

ശ്രീരാമ: കിഴക്കോട്ടു പത്തടി നടന്നാൽ പടിഞ്ഞാറായിട്ട് അത്രയും അകലും.

രാമ: അതിനു സ്പഷ്ടമായ തെളിവു കിട്ടേണ്ടിയിരിയ്ക്കുന്നു.

ശ്രീരാമ: (സസ്മിതം) സന്നിപാതം പിടിച്ചവൻ നൂറു കടം വെള്ളം കുടിക്കണമെന്നും അമ്പതു പറ ചോറുണ്ണണമെന്നും ശാഠ്യം പിടിക്കും. പക്ഷേ, വൈദ്യൻ രോഗിയുടെ ജല്പനങ്ങളെ വകവെയ്ക്കുകയാകട്ടെ അവന്റെ ഇഷ്ടപ്രകാരം ചികിത്സ വിധിക്കുകയാകട്ടെ ചെയ്യാറില്ല. അദ്ദേഹത്തിന് എപ്പോൾ എന്തു ചെയ്യണമെന്നറിയാം.

ശ്രീരാമകൃഷ്ണന്റെ ഈ വാക്കുകളിൽനിന്നു രാമചന്ദ്രന് ഒരു സമാധാനവും ലഭിച്ചില്ല.

അല്പദിവസങ്ങൾക്കുശേഷം രാമചന്ദ്രൻ ഈശ്വരസാക്ഷാത്ക്കാരത്തിനുവേണ്ടി കലശലായി പിടഞ്ഞുതുടങ്ങി. വിരഹവേദന ദുസ്സഹമായിത്തീർന്നു. ഒരുനാളന്തിക്കുറക്കത്തിൽ അദ്ദേഹത്തിന് ഒരസാധാരണമായ ദർശനമുണ്ടായി. ശ്രീരാമകൃഷ്ണൻ തന്നോടു കുളിയ്ക്കാനരുളിച്ചെയ്തതായും സ്നാനാനന്തരം തന്റെ ചെവിയിൽ ഒരു ദിവ്യമന്ത്രമുപദേശിച്ചതായും പ്രസ്തുതമന്ത്രം ഇത്ര ഉരു പതിവായി ജപിയ്ക്കാനാജ്ഞാപിച്ചതായും സ്വപ്നം കണ്ടു. രാമചന്ദ്രൻ ആനന്ദഭരിതനായി ഞെട്ടിയുണർന്നു. പിറേറന്നാൾ രാവിലെ അദ്ദേഹം ബദ്ധപ്പെട്ടു ദക്ഷിണേശ്വരത്തു ചെന്നു ഭഗവാനോടു വർത്തമാനമെല്ലാമുണർത്തിച്ചു. ശ്രീരാമകൃഷ്ണൻ രാമന്റെ ഭാഗ്യലാഭത്തിൽ അദ്ദേഹത്തെ അഭിനന്ദിച്ചു. പക്ഷേ, രാമൻ ആ സ്വപ്നത്തെ വെറും ബുദ്ധിവിഭ്രമമെന്ന ഭാവേന നിസ്സാരമാക്കിത്തള്ളിയതേയുള്ളു. അദ്ദേഹത്തിന്റെ അസ്വസ്ഥത വർദ്ധിച്ചുകൊണ്ടേ ഇരുന്നു. മനഃക്ഷോഭംകൊണ്ട് അദ്ദേഹം ശ്രീരാമകൃഷ്ണനെ കണ്ടതു കുരുത്തക്കേടായെന്നുപോലും വിചാരിച്ചുപോയി. ഇന്ദ്രിയസുഖങ്ങളിൽ, രമിയ്ക്കാതെകണ്ടും ബ്രഹ്മാനന്ദത്തിൽനിന്നു നിതരാം അകന്നുകൊണ്ടും മേവിയ രാമചന്ദ്രൻ ആകപ്പാടെ ത്രിശങ്കുസ്വർഗ്ഗത്തിൽ തൂങ്ങി. ഇങ്ങനെ ചിലനാൾ കഴിഞ്ഞു. ഒരുനാൾ പകൽ ഉച്ചയ്ക്കു രാമനും അദ്ദേഹത്തിന്റെ ഒരു വയസ്യനും തമ്മിൽ തങ്ങളുടെ മനോവ്യഥയെപ്പററി ആവലാതി പറഞ്ഞുകൊണ്ടിരിക്കുമ്പോൾ കറുത്ത നിറത്തിൽ ആരോ ഒരാൾ പെട്ടെന്നു മുമ്പിൽ പ്രത്യക്ഷപ്പെടുകയും ചിരിച്ചുകൊണ്ട് ''നിങ്ങൾ എന്താണിങ്ങനെ പരിഭ്രമിക്കുന്നത് ? ക്ഷമയോടുകൂടി ഇരിക്കുവിൻ!'' എന്നാശ്വസിപ്പിക്കുകയും ചെയ്തു. അവർ പകച്ചുപോയി. അവരുടെ ഇംഗിതത്തെ അറിഞ്ഞു ദുഃഖിയ്ക്കാതിരിക്കാനുപദേശിച്ച ആ മനുഷ്യനാരായിരിക്കും ? ആരാണെന്നു നോക്കാൻ പുറപ്പെട്ടപ്പോഴേക്കും അപരിചിതൻ മറഞ്ഞുകളഞ്ഞു. സർവ്വദിക്കിലും തിരഞ്ഞിട്ടും ആളുടെ നിഴൽപോലും കണ്ടില്ല. അവരമ്പരന്നു. അതു കേവലം ഭ്രമമാവാൻ തരമില്ല. ഇരുവരും പച്ചപ്പകൽ കണ്ണുകൊണ്ടു കണ്ടതാണ്. രാമചന്ദ്രൻ ആ സംഭവത്തെ ഈശ്വരന്റെ സന്ദേശമായിട്ടു കരുതി. സംഗതി ശ്രീരാമകൃഷ്ണനെ അറിയിച്ചപ്പോൾ അവിടുന്നരുളിച്ചെയ്തതു ''ഈ ജാതി പലതും ഇനി നീ കാണും'' എന്നാണ്.

മുൻപ്രസ്താവിച്ച അനുഭവത്തിനുശേഷം കുറച്ചുകാലത്തേയ്ക്കു രാമചന്ദ്രനു വലിയ ചിത്തപ്രസാദം തോന്നി. ഭക്തിരസത്തിൻെറ സ്വാദ് കുറേശ്ശ അനുഭവപ്പെട്ടുതുടങ്ങി. സംസാരസുഖങ്ങൾ വിരസങ്ങളായിച്ചമഞ്ഞു. അവ കൂടുതൽ കൂടുതൽ അറച്ചുതുടങ്ങി. ഒരു ദിവസം അദ്ദേഹം ശ്രീരാമകൃഷ്ണനോടു സന്ന്യാസം യാചിയ്ക്കുകതന്നെയുണ്ടായി. മനുഷ്യചിത്തങ്ങളുടെ ഗൂഢമൂലങ്ങളായ സംസ്കാരഭേദങ്ങളെ കരതലാമലകംപോലെ കാണാൻ കഴിയുന്ന അമോഘദശനനായ ശ്രീരാമകൃഷ്ണനാകട്ടെ ഇപ്രകാരം അതിനു തടസ്സമരുളിച്ചെയ്തു: ''സാഹസമായിട്ട് ഒന്നും ചെയ്തുകൂടാ. ഈശ്വരൻ ഓരോരുത്തരെക്കൊണ്ടും ചെയ്യിക്കാനുദ്ദേശിയ്ക്കുന്നതു് ഇന്നിന്നതാണെന്നു തന്തിരുവടിയ്ക്കു മാത്രമേ അറിഞ്ഞുകൂടൂ. നീ സന്ന്യസിച്ചാൽ നിൻെറ കളത്രപുത്രാദികളുടെ സ്ഥിതി എന്തായിരിയ്ക്കും? ഈശ്വരൻ നിന്നെസ്സംബന്ധിച്ചേടത്തോളം ചെയ്തുവെച്ചിട്ടുള്ള വ്യവസ്ഥയെ നീ താറുമാറാക്കാൻ തുനിയരുതു്. എല്ലാം സമയമാകുമ്പോൾ ശരിപ്പെട്ടുകൊള്ളും.'' രാമചന്ദ്രനു തല്ക്കാലം ബോധ്യമായി. എങ്കിലും തൻെറ പ്രവ്രജ്യാഭിലാഷത്തെ ഒന്നുകൂടി തിരുമനസ്സുണത്തിക്കാതിരുന്നില്ല. അപ്പോൾ ശ്രീരാമകൃഷ്ണൻ ''സന്ന്യാസംകൊണ്ടു് നിനക്കെന്താണു കിട്ടാൻ പോകുന്നതു്? ഗൃഹസ്ഥാശ്രമം ഒരു കോട്ടപോലെയാണു്. കോട്ടയുടെ പുറത്തെക്കാൾ അകത്തുനിന്നു ശത്രുവിനോടു പോരാടുന്നതാണു് അധികം എളുപ്പം. മനസ്സിൻെറ മുക്കാൽഭാഗം ഈശ്വരനിലപ്പിക്കാറാകുന്ന കാലത്തു നീ സന്ന്യാസത്തിനു് അധികാരിയാകും. അതിനുമുമ്പെ ആവില്ല,'' എന്നുദ്ബോധിപ്പിച്ചു. രാമൻ തത്ക്കാലം ശാന്തനായി.

രാമചന്ദ്രൻ വൈഷ്ണവകുലത്തിൽ പിറന്നവനായിരുന്നു. അദ്ദേഹം ചൈതന്യചരിതം വായിച്ചപ്പോൾ, മഹാപ്രഭുവിനും ശ്രീരാമകൃഷ്ണനും തമ്മിലുള്ള ആശ്ചര്യകരമായ സാദൃശ്യം കണ്ടു ധർഷിതനായിട്ടുണ്ടു്. ഭഗവാൻെറ അപേക്ഷയനുസരിച്ചു രാമൻ ഒരു രാത്രി ദക്ഷിണേശ്വരത്തു താമസിക്കുകയായിരുന്നു. ഭഗവത്സമീപത്തിൽ അപ്പോൾ രാമൻ മാത്രമേ ഉണ്ടായിരുന്നുള്ളു. പെട്ടെന്നു ശ്രീരാമകൃഷ്ണൻ ചോദിച്ചു:

''നീ എന്താണു് നോക്കുന്നതു്?''

രാമൻ: ഞാൻ ഇവിടുത്തെ നോക്കുകയാണു്.

ശ്രീരാമ: എന്നെപ്പററി നീ എന്തു വിചാരിക്കുന്നു?

രാമൻ: ഇവിടുത്തെ ഞാൻ ഗൌരാംഗനായിട്ടാണു് ഗണിക്കുന്നതു്.

ശ്രീരാമ: (തെല്ലു താമസിച്ചിട്ടു്) ഭൈരവിയും ഇങ്ങനെ പറയാറുണ്ടായിരുന്നു.

ഭഗവാൻെറ വാക്കു് അത്ഥഗർഭമായിട്ടു രാമനു തോന്നി.

കാലക്രമത്തിൽ ശ്രീരാമകൃഷ്ണൻെറ യോഗസിദ്ധികളെക്കുറിച്ചു രാമനു് അധികമധികം അറിയാനിടവന്നു. ഒരു നാൾ അദ്ദേഹം ഭഗവാനു് കാഴ്ചവെയ്ക്കാൻ ചില പലഹാരങ്ങൾ കൊണ്ടുവരികയായിരുന്നു. വഴിയ്ക്കു് ഒരണ്ടാടി ചെറുക്കൻ അതിൽനിന്നു ലേശം തനിയ്ക്കു കിട്ടിയാൽക്കൊള്ളാമെന്നു കെഞ്ചി. അദ്ദേഹം അവനു് ഒരു കഷണം എറിഞ്ഞുകൊടുത്തു. രാമചന്ദ്രൻ ദക്ഷിണേശ്വരത്തെത്തിയശേഷം കൊട്ട അതിൻെറ സ്ഥാനത്തുവെച്ചു. പകൽ പരമാഹ്ലാദമായി കഴിഞ്ഞുകൂടി. സന്ധ്യയോടടുത്തു ഭഗവാനു് വിശന്നുതുടങ്ങുകയും രാമൻ പലഹാരം തിരുമുമ്പിലേയ്ക്കു നീട്ടിക്കാട്ടുകയും ചെയ്തു. അവിടുന്നു് ഇടത്തെ തൃക്കൈകൊണ്ടു് അതു തൊട്ടു. പലഹാരം എടുത്തു് പൊട്ടിക്കുമ്പോൾ മേല്പോട്ടു നോക്കിക്കൊണ്ടു് എന്തോ തല കുണുക്കി. വേഗം അങ്ങനെതന്നെ അവിടെയിട്ടു. അമൃതേത്തു ചെയ്യാതെ തൃക്കൈ കഴുകി. രാമനെ അമ്പരപ്പിയ്ക്കുമാറു് പലഹാരം ഇപ്രകാരം നിരസിക്കപ്പെട്ടു. പിന്നത്തെ പ്രാവശ്യം അദ്ദേഹം ദക്ഷിണേശ്വരത്തു വന്നപ്പോൾ ശ്രീരാമകൃഷ്ണൻ ഇങ്ങനെ ഉദ്ബോധിപ്പിച്ചു: ''എനിയ്ക്കു വല്ലതും കൊണ്ടുവരുമ്പോൾ അതിൽനിന്നെടുത്തു് ഒന്നും ആക്കും മുമ്പെ കൊടുക്കരുതു്. ഈശ്വരനു സമപ്പിയ്ക്കാതെയാതൊന്നും എനിയ്ക്കു ഭക്ഷിക്കാൻ വയ്യ. ഉച്ഛിഷ്ടം ഈശ്വരനു സമപ്പിക്കാനും വയ്യ.'' ഈ മാതിരി അനുഭവങ്ങൾ ഭഗവാൻെറ മഹാനുഭാവതയിലുള്ള രാമൻെറ വിശ്വാസത്തെ ദൃഢീകരിച്ചു.

ഏതാനും ദിനങ്ങൾ കഴിഞ്ഞു. പിന്നെയും ആറാത്ത ആധി രാമൻെറ നെഞ്ചിനെ നീററിത്തുടങ്ങി. ജഗത്തു് അദ്ദേഹത്തിനു ശൂന്യമായിത്തോന്നി. വീണ്ടും തൻെറ സങ്കടവാർത്തയും

കൊണ്ട് അദ്ദേഹം ഭഗവത്പാർശ്വത്തിലെത്തി. എന്നാൽ ഇത്തവണ ശ്രീരാമകൃഷ്ണൻ ''എന്നെക്കൊണ്ടെന്തു കഴിയും? എല്ലാം ഈശ്വരേച്ഛയെ ആശ്രയിച്ചാണിരിക്കുന്നത്,'' എന്ന് തൃക്കൈ മലർത്തുകയാണുണ്ടായത്. രാമൻ വിസ്മിതനായിട്ട് ''അതെങ്ങനെയാണ് ഭഗവാനേ? ഇക്കണ്ട ദിവസങ്ങളൊക്കെ ഞാൻ ഇവിടത്തെയാണ് തുണയായിക്കരുതിപ്പോന്നിട്ടുള്ളത്. ആ ഇവിടുന്ന് എന്നോട് ഇത്തരത്തിൽ പെരുമാറിയാൽ എൻ്റെ സ്ഥിതി എന്തായിരിക്കും?'' എന്നു ചോദിച്ചു. ''എനിക്കു നിന്നോട് ഒരു കടപ്പാടുമില്ല. നിനക്കു വേണമെങ്കിൽ ഇവിടെ വന്നാൽ മതി. വേണ്ടെങ്കിൽ വരേണ്ട'' എന്നു മാത്രമാണ് ഭഗവാൻ്റെ ഉത്തരമുണ്ടായത്. രാമൻ തലയ്ക്ക് ഇടിവാളേറ്റാൽ ഇത്ര ഞെട്ടില്ല, അത്ര ഞെട്ടിപ്പോയി. ഭഗവാൻ്റെ ഹൃദയഭേദകങ്ങളായ പ്രസ്തുത വാക്കുകൾ അദ്ദേഹത്തെ അമ്പേ തേജോവധം ചെയ്തു. ആശാഭംഗത്തിൻ്റെ ശക്തിയാൽ അദ്ദേഹത്തിന് ആദ്യം തോന്നിയത് ഗംഗയിൽച്ചാടി മുങ്ങിച്ചത്തുകളയാമെന്നാണ്. അതിനുവേണ്ടി അദ്ദേഹം മുറിയിൽനിന്നു പുറത്തു കടന്നു. പക്ഷേ ഉത്തരക്ഷണത്തിൽ ആലോചിച്ചു: ''എന്തിനാണു ഞാൻ ഈ ആത്മഹത്യ എന്ന പൊട്ടത്തം കാട്ടുന്നത്? ഞാനൊരു പരീക്ഷകൂടി ചെയ്തുനോക്കട്ടെ. സ്വപ്നത്തിൽ ഉപദേശം കിട്ടുക എന്നതു ഭാഗ്യമാണെന്നു ശ്രീരാമകൃഷ്ണൻ അഭിപ്രായപ്പെട്ടുവല്ലോ. ആ മന്ത്രത്തിൻ്റെ വീര്യത്തെ ഞാൻ ഇന്നൊന്നു മാറ്റുരച്ചു നോക്കാൻ ഭാവമുണ്ട്. നാമത്തിന്നു നാമിയേക്കാൾ ശക്തികൂടുമെന്നുപോലും പറയാറില്ലേ?'' രാമൻ രാമകൃഷ്ണൻ്റെ പള്ളിയറയുടെ വടക്കേ കോലായിൽ കിടന്നുകൊണ്ടു നിശ്ശബ്ദമായി മന്ത്രം ജപിച്ചു തുടങ്ങി. നേരം പാതിരയായി. അതാ വാതിൽ തുറക്കുന്നൊച്ച കേൾക്കുന്നു. രാമൻ കൺമിഴിച്ചു നോക്കുന്നു. ഭഗവാനെയാണ് മുമ്പിൽ കാണുന്നത്. അദ്ദേഹം ശ്രീരാമകൃഷ്ണൻ്റെ തിരുമുഖത്തേയ്ക്കുതന്നെ ദൃഷ്ടിപതിപ്പിച്ചുകൊണ്ടിരിയ്ക്കെ അവിടെനിന്ന് ''രാമ, നീ ഒരു കാര്യം ചെയ്യണം. ഒരിക്കൽ ഈ ഭക്തന്മാരെയെല്ലാം ഗൃഹത്തിലേയ്ക്കു ക്ഷണിച്ചുകൊണ്ടുപോയി സല്ക്കരിക്കണം.'' എന്നു നിയോഗം നിർഗ്ഗമിക്കുന്നു. ഭഗവാനാണെങ്കിൽ വന്ന വഴിയെ മടങ്ങുകയും ചെയ്യുന്നു.

രാമചന്ദ്രൻ ഇത്തിരി പിശുക്കനായിരുന്നു. അതുകാരണം ശ്രീരാമകൃഷ്ണൻ ഏല്പിച്ചിരുന്ന വിരുന്നിൻ്റെ കാര്യം സൂത്രത്തിൽ മറക്കാൻ ശ്രമിച്ചു. പക്ഷേ, ഭഗവാൻ വിട്ടില്ല. അവിടുന്ന് അങ്ങോട്ട് ഓർമ്മപ്പെടുത്തി. എന്നല്ല, അതിനുള്ള ദിവസം കുറിക്കുകപോലും ചെയ്തു. രാമൻ മനസ്സില്ലാ മനസ്സോടെയാണ് അന്നതിന്നു സമ്മതം മൂളിയത്. എന്നാൽ പിറ്റെന്നാളെയ്ക്ക് അദ്ദേഹത്തിന്നു വിവേകമുദിച്ചു. തന്നെക്കൊണ്ട് അങ്ങനെ നിർബ്ബന്ധിച്ചു ക്ഷണിപ്പിച്ചത് ഭഗവാൻ്റെ അപാരകരുണയാണെന്ന് അദ്ദേഹത്തിന്നു ബോധ്യപ്പെട്ടു. അദ്ദേഹം പിന്നെ അത്യുത്സാഹത്തോടെ ആതിഥ്യത്തിന്നു വട്ടംകൂട്ടി. ശ്രീരാമകൃഷ്ണൻ ഭക്തജനങ്ങളോടുകൂടി രാമൻ്റെ വസതിയിലേയ്ക്ക് എഴുന്നള്ളുകയും സായാഹ്നവേള ആനന്ദപൂർവ്വം അവിടെ കഴിച്ചുകൂട്ടുകയും ചെയ്തു.

പിറ്റെന്നാൾ വൈകുന്നേരം രാമചന്ദ്രൻ ദക്ഷിണേശ്വരത്തേയ്ക്കു ചെന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് പ്രീതിപൂർവ്വം സംസാരിച്ചു. പല സാരോപദേശങ്ങളും നൽകി. അങ്ങനെ സമയം പത്തു നാഴിക രാച്ചെന്നു. കരിങ്കാറും കൂരിരുട്ടുമുള്ള രാത്രിയായിരുന്നു. രാമൻ വിട ചോദിച്ചു പിരിഞ്ഞുപോന്നതാണ്. എന്നാൽ പിന്നാക്കം നോക്കിയപ്പോൾ ഭഗവാനുണ്ട് വരുന്നു. രാമൻ നിന്നു. ശ്രീരാമകൃഷ്ണൻ അടുത്തെത്തി ''ആട്ടെ നിനക്കെന്തു വേണം?'' എന്നു ചോദിച്ചു. രാമചന്ദ്രൻ പരുങ്ങി. അദ്ദേഹത്തിന് എന്തു വേണമെന്നു നിശ്ചയമുണ്ടായിരുന്നില്ല. ചോദിച്ച ഏതൊരു വരവും തരാൻ കഴിയുന്ന ഒരു മഹാശക്തിയുടെ മുമ്പിലാണ് താൻ നില്ക്കുന്നതെന്ന് അദ്ദേഹത്തിൻ്റെ അന്തരാത്മാവിൽ സ്ഫുരിച്ചു. ഭോഗസാമഗ്രികളല്ല, യോഗസിദ്ധികൾപോലും അതിതുച്ഛങ്ങളാണെന്നും അവയെ വരിച്ചാൽ മഹാനഷ്ടമാണെന്നും തോന്നി. ഒടുവിൽ കാര്യം ഭഗവാന് അങ്ങോട്ടു വിട്ടുകൊടുക്കുകയാണു നല്ലതെന്നു നിശ്ചയിച്ചു. അദ്ദേഹം ഭക്തിപാരവശ്യത്താൽ തൊണ്ടയിടറിക്കൊണ്ട് ''ഹേ ഭഗവൻ, ഇവിടുത്തോട് എന്തൊന്നാണ് വരം വാങ്ങേണ്ടതെന്ന് എനിക്കു രൂപമില്ല. അതു നിന്തിരുവടിതന്നെ നിശ്ചയിച്ചാൽകൊള്ളാം,'' എന്നു പ്രാർത്ഥിച്ചു. ഉടനെ ശ്രീരാമകൃഷ്ണൻ ''എന്നാൽ ഞാൻ സ്വപ്നത്തിൽ തന്ന മന്ത്രം ഇങ്ങോട്ടു തായോ!'' എന്നു തൃക്കൈ നീട്ടി അരു

# ഹൈന്ദവദർശനം

### വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ഭാരതീയർക്കു് ക്രിസ്തുവിനു മുമ്പുതന്നെ 'ഹിന്ദുക്കൾ'എന്നൊരു പേരു് വന്നുചേർന്നു. സിന്ധുദേശവാസികളായ ആര്യന്മാർക്കു് പേഴ്സ്യാക്കാർ നൽകിയ പേരാണു് അതെന്നും, ക്രമേണ അതു് ഭാരതീയരെ മുഴുവൻ കുറിക്കുന്ന പേരായിത്തീർന്നുവെന്നുമാണു് ചില പണ്ഡിതന്മാരുടെ അഭിപ്രായം. ഹിമാലയം മുതൽ ഇന്ദുസരോവരം—കന്യാകുമാരി—വരെ വ്യാപിച്ചുകിടക്കുന്ന ഭാരതത്തിനു് ആദ്യത്തേയും അവസാനത്തേയും അക്ഷരം ചേർത്തു് 'ഹിന്ദുസ്ഥാനം' എന്നൊരു പേരു സിദ്ധിച്ചതാണെന്നും ആ ഹിന്ദുസ്ഥാനത്തുള്ള ജനങ്ങൾ ഹിന്ദുക്കൾ എന്നു് അറിയപ്പെടാൻ തുടങ്ങിയെന്നുമാണു മററു ചിലരുടെ പക്ഷം. ഹിന്ദുശബ്ദത്തിനു് ഇതുപോലെ പല വ്യാഖ്യാനങ്ങളും നൽകപ്പെട്ടു കാണുന്നു.

ഹിന്ദുശബ്ദത്തിന്റെ നിഷ്പത്തി എങ്ങനെയായാലും ശരി ഒരു കാലത്തു് ഭാരതീയർക്കു മുഴുവൻ ആ പേരുണ്ടായിരുന്നുവെന്നതു് സത്യമാണു്. എന്നാൽ ഇന്നു് അതു് ഒരു മതവിഭാഗത്തെക്കുറിക്കുന്ന നാമമായിത്തീർന്നിരിക്കുകയാണു്. ശ്രുതികളേയും തദനുസാരികളായ സ്മൃതികളേയും പരമപ്രമാണമായിക്കരുതി ഗ്രന്ഥങ്ങളിൽ ഉപദേശിച്ചിട്ടുള്ള സാധനകളനുഷ്ഠിച്ചു് ഇഹപരങ്ങളിലെ ശ്രേയസ്സിനും ഈശ്വരസാക്ഷാത്ക്കാരത്തിനുംവേണ്ടി പരിശ്രമിക്കുന്നവരാണു് ഹിന്ദുക്കൾ. ഹിന്ദുക്കൾതന്നെ ഹൈന്ദവർ എന്നും പറയപ്പെടുന്നു. അവരുടെ തത്ത്വശാസ്ത്രമാണു് ഹൈന്ദവദർശനം.

### ദർശനം

ദർശനം എന്ന പദത്തിനു് കാണുക എന്നോ കാണാനുള്ള ഉപകരണമെന്നോ അർത്ഥം പറയാം. ആ നിലയിൽ പ്രത്യക്ഷം, അനുമാനം, ആപ്തവാക്യങ്ങൾ ഈ പ്രമാണങ്ങൾവഴി നമുക്കു കിട്ടുന്ന അറിവിനും ആ അറിവിൽനിന്നുണ്ടാകുന്ന അനുഭൂതിക്കും ദർശനമെന്ന പേരു് നല്ലാവുന്നതാണു്. ഭാരതം പണ്ടു് പ്രകൃതിവിഭവങ്ങൾ നിറഞ്ഞ സമ്പത്സമൃദ്ധമായ ഒരു രാജ്യമായിരുന്നു. മററു രാജ്യക്കാരെപ്പോലെ ഭാരതീയർക്കു് ലൗകികസമ്പത്തിന്റെ പേരിൽ കലഹിച്ചു് അധികം ക്ലേശം സഹിക്കേണ്ടിവന്നില്ല. അതുകൊണ്ടു് സമാധാനപ്രിയരായ അവരുടെ ബുദ്ധി പ്രപഞ്ചാതീതവിഷയങ്ങളെക്കുറിച്ചു്

---

ളിച്ചെയ്യുകയും സമാധിയിൽ ആണ്ടലിയുകയും ഒപ്പം. രാമൻ മന്ത്രത്തെ തൃക്കാല്ക്കൽ അടിയറ വെച്ചു നമസ്കരിച്ചു. ഭഗവാൻ ദക്ഷിണപാദാംഗുഷ്ഠത്തെ പ്രണതന്റെ ശിരസ്സിൽ വിന്യസിച്ചു. എത്ര നിമിഷങ്ങൾ അങ്ങനെ കഴിഞ്ഞുപോയെന്നു രാമനു് ഓർമ്മയില്ല. ഒടുവിൽ തന്തിരുവടി സമാധിയുണർന്നു തൃക്കാലടി ഭക്തശീർഷത്തിൽ നിന്നെടുത്തുമാററി. രാമചന്ദ്രൻ എഴുന്നേററു. ''രാമ, നിനക്കു വല്ലതും കാണണമെങ്കിൽ ഒന്നിങ്ങോട്ടു നോക്കിക്കൊൾക,'' എന്നു് ശ്രീരാമകൃഷ്ണന്റെ മേഘഗംഭീരധ്വനി കേട്ടു രാമൻ കൺമിഴിച്ചു നോക്കുകയാണു്. അപ്പോൾ കാണുന്നതാരേയാണു്? സാക്ഷാൽ ഇഷ്ടദേവനെ. തന്റെ ഉപാസ്യദേവതയുടെ ദിവ്യസ്വരൂപം മുമ്പിൽ പ്രത്യക്ഷമായി വിളങ്ങിക്കൊണ്ടിരിക്കുന്നു. രാമന്റെ അപ്പോഴത്തെ അവസ്ഥ വർണ്ണിക്കുന്നതിനേക്കാൾ ഊഹിക്കുന്നതായിരിക്കും ഭംഗിയാവുക. ചിരപ്രാർത്ഥിതമായ മനോരഥം സാധിച്ചു തൃപ്തനായിത്തീർന്ന രാമനോടു് ശ്രീരാമകൃഷ്ണനരുളിച്ചെയ്തു: ''ഇനി മേലാൽ നീ സാധനാനുഷ്ഠാനങ്ങളൊന്നും ചെയ്യേണ്ടതില്ല. ഇവിടെ കൂടെക്കൂടെ വരുകമാത്രം ചെയ്താൽ മതി. അപ്പോഴൊക്കെ ഒരു കാശു വിലയ്ക്കു വല്ല കാഴ്ചയും കൊണ്ടുവരികയും വേണം.''

ചിന്തിക്കാനാണ് കൂടുതൽ ഇഷ്ടപ്പെട്ടതു്. ബുദ്ധിശാലികളായ ഭാരതീയരുടെ അനേകം നൂററാണ്ടുകളിലെ ഇന്ദ്രിയാതീതതത്ത്വങ്ങളെപ്പററിയുള്ള അന്വേഷണങ്ങളുടെയും അനുഭൂതികളുടെയും ഫലമാണ് ഇന്നു നമുക്കു് സിദ്ധിച്ചിരിക്കുന്ന ഹൈന്ദവദർശനങ്ങൾ.

## വേദങ്ങളും ദർശനങ്ങളും

വേദങ്ങളിലാണ് ഈ ദർശനങ്ങൾ ആദ്യമായി പ്രകാശിക്കുന്നതു്. ഋക്,യജുസ്സ്,സാമം, അഥർവ്വം എന്നു് വേദങ്ങൾ നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവയ്യോരോന്നിനും സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു് എന്നു നാലു ശാഖകളുണ്ടു്. മന്ത്രങ്ങളുടെ കൂട്ടമാണ് സംഹിത. അവയധികവും സ്തോത്രരൂപത്തിലാണ് നിബന്ധിക്കപ്പെട്ടിട്ടുള്ളതു്. ബ്രാഹ്മണവും ആരണ്യകവും കർമ്മപ്രധാനവും ഉപനിഷത്തുകൾ തത്ത്വചിന്താപ്രധാനവുമാണ്. വേദാദ്ധ്യയനം ഇന്നു് രണ്ടുവിധത്തിൽ നടന്നുവരുന്നു. അവയിൽ ഒന്നു് ഇന്ത്യയിൽ പ്രാചീനകാലം മുതൽ പ്രചാരത്തിലിരുന്ന രീതിയാണ്. മറേറതു് പാശ്ചാത്യരീതിയും. അന്യദേശങ്ങളിലെ സാഹിത്യത്തിന്റെ സഹായത്തോടുകൂടി ഇന്ത്യയിലെ ചരിത്രം തത്ത്വചിന്ത മുതലായവ വേദങ്ങൾവഴി യുക്തിപൂർവ്വം ചിന്തിച്ചു പഠിക്കുന്നതാണ് പാശ്ചാത്യരീതി. ഇതിഹാസപുരാണങ്ങളുടെ സഹായത്തോടുകൂടി ദൈവികവും ആദ്ധ്യാത്മികവുമായ തത്ത്വങ്ങൾ വേദപരിശീലനംകൊണ്ടു മനസ്സിലാക്കാനാണ് പ്രാചീനരീതിയിൽ പഠിക്കുന്നവർ ശ്രമിക്കുന്നതു്. പാശ്ചാത്യനിരൂപകന്മാരിൽ പലരും രേഖപ്പെടുത്തിയിരിക്കുന്നതു്, ജ്ഞാനവിജ്ഞാനങ്ങളോ, സംസ്കാരമോ കൂടുതൽ സിദ്ധിക്കാൻവേണ്ടി കഴിവില്ലാതിരുന്ന പ്രാചീനാര്യന്മാരുടെ നാടോടിപ്പാട്ടുകളാണ് വേദങ്ങളിൽ കാണുന്ന മിക്ക സൂക്തങ്ങളും എന്നാണ്. എന്നാൽ ഹിന്ദുക്കളുടെ വിശ്വാസം വേദം നിത്യവും ജ്ഞാനവിജ്ഞാനങ്ങളുടെ ഭണ്ഡാരവും അനർഘമായ ഒരു സംസ്കാരത്തിന്റെ ആകരവുമാണെന്നത്രേ.

''ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള അലൗകികമായ ഉപായത്തെ ഉപദേശിക്കുന്ന ഗ്രന്ഥമാണ് വേദ''മെന്നു് തൈത്തിരീയസംഹിതാഭാഷ്യഭൂമികയിൽ ശ്രീസായണാചാര്യർ രേഖപ്പെടുത്തിയിരിക്കുന്നു. ''ഇന്ദ്രിയാതീതമായ പദാർത്ഥങ്ങളെക്കുറിച്ചുള്ള വിജ്ഞാനമുണ്ടാകുന്നതിനു് വേദമാണ് ഞങ്ങൾക്കു പ്രമാണ''മെന്നു് ശ്രീ ശങ്കരാചാര്യരും ഭാഷ്യത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അതുകൊണ്ടു് വേദത്തെ സംബന്ധിച്ചും അതിലെ തത്ത്വദർശനങ്ങളെ സംബന്ധിച്ചും പാശ്ചാത്യവിജ്ഞന്മാർക്കും ഭാരതീയവിജ്ഞന്മാർക്കും അഭിപ്രായഭിന്നതയുണ്ടാകാം. ഒരു ഹിന്ദുവിന്റെ കാഴ്ചപ്പാടിൽ നിന്നുകൊണ്ടാണ് വേദത്തിലെ തത്ത്വദർശനങ്ങളെ ഇവിടെ വെളിപ്പെടുത്താൻ ശ്രമിക്കുന്നതു്.

പതിനായിരം കൊല്ലത്തെ പഴക്കമെങ്കിലുമുണ്ടെന്നു് ആധുനികഗവേഷകന്മാരിൽ ചിലർ അഭിപ്രായപ്പെടുന്ന ഋഗ്വേദസംഹിതയിൽ സത്യത്തെ സാക്ഷാത്ക്കരിച്ച മഹാത്മാക്കളെ നമുക്കു് കണ്ടെത്താൻ കഴിയുന്നുണ്ടു്. ഋഗ്വേദമന്ത്രദ്രഷ്ടാക്കളായ മഹർഷിമാരിൽ പ്രധാനികൾ വിശ്വാമിത്രൻ, വസിഷ്ഠൻ, ഭരദ്വാജൻ, ഗൗതമൻ അത്രി തുടങ്ങിയവരായിരുന്നു. ഇവരിൽ പലരും സമകാലീനന്മാരാണെന്നു് വൈദികപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. വിശ്വാമിത്രൻ ദക്ഷിണപാഞ്ചാലത്തും വസിഷ്ഠൻ കുരുരാജ്യത്തും പല യാഗാദികർമ്മങ്ങളും നടത്തിയതായി വേദങ്ങളിൽ സൂചനയുണ്ടു്. അവരുടെ തത്ത്വചിന്തകൾ വേദസൂക്തങ്ങളിൽനിന്നു വെളിപ്പെടുന്നു. പ്രപഞ്ചത്തേയും ഇതിൽ വസിക്കുന്ന പ്രാണികളേയും നിയന്ത്രിക്കുന്നതും രക്ഷിക്കുന്നതും അചിന്ത്യശക്തികളോടുകൂടിയ ചില ദേവന്മാരാണെന്നും അവരുടെ കോപമുണ്ടായാൽ ലോകത്തിനു നാശവും, അനുഗ്രഹമുണ്ടായാൽ ക്ഷേമവുമുണ്ടാകുമെന്നും വിശ്വസിച്ചു ചില മഹർഷിമാർ യജ്ഞങ്ങൾ നടത്തി ദേവന്മാരെ ആരാധിച്ചിരുന്നു. ആരാധ്യദേവന്മാർ ഇന്ദ്രൻ, അഗ്നി, മിത്രൻ മുതലായവരാണ്. എന്നാൽ സകലദേവന്മാരും ഒരേ പരമേശ്വരന്റെ വിഭിന്നഭാവങ്ങളാണെന്നും, ആ പരമേശ്വരനാണ് ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർത്താവെന്നും മനസ്സിലാക്കി അദ്ദേഹത്തെ ഉപാസിച്ച മഹർഷിമാരും അക്കാലത്തുണ്ടായിരുന്നു.

ഏകം സദ് വിപ്രാ ബഹുധാ വദന്തി
അഗ്നിം യമം മാതരിശ്വാനമാഹുഃ.

എന്ന ഋഗ്വേദസൂക്തം, അഗ്നി, യമൻ, വായു തുടങ്ങിയ ദേവതകൾ ഈശ്വരൻെറ ഭിന്നരൂപങ്ങളാണെന്നും ഒരേ ഒരീശ്വരനെ വിദ്വാന്മാർ പല പല പേരുകളിൽ വിളിക്കുകയാണെന്നും പ്രസ്താവിക്കുന്നതു്, ദേവതകൾ ഈശ്വരാംശങ്ങളാണെന്നുള്ളതിനു് തെളിവാണല്ലൊ. നിരുക്തത്തിൽ യാസ്കാചാര്യരും ഈ അഭിപ്രായംതന്നെ എടുത്തു പറയുന്നുണ്ടു്. ഋഗ്വേദത്തിലെ 'നാസദീയ'സൂക്തത്തിൽ ഈ പ്രപഞ്ചത്തിൻെറ ഉത്പത്തിയെക്കുറിച്ചു് ചിന്തിക്കുന്നതിങ്ങനെയാണു്: ''ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി? സൃഷ്ടിക്കു് മുമ്പു് ഏതു തത്ത്വമാണു് ഉണ്ടായിരുന്നതു്? എല്ലാററിലും ആദ്യമുണ്ടായ വസ്തു ഏതാണു്? സൃഷ്ടിക്കുമുമ്പു് സത്തെന്നോ അസത്തെന്നോ പറയാനൊന്നുമില്ലായിരുന്നു. അവിടെ ആകാശവും സ്വർഗ്ഗവുമുണ്ടായിരുന്നില്ല. എന്താണതിനെ മറച്ചതു്? അതെവിടെയായിരുന്നു? അതു് ഏതിൻെറ രക്ഷയിലായിരുന്നു? അപ്പോൾ ഗഹനവും ഗംഭീരവുമായ ജലമുണ്ടായിരുന്നോ? ആ സമയം മൃത്യുവും ഇല്ലായിരുന്നു. അമരത്വവുമില്ലായിരുന്നു, പകലും രാത്രിയുമെന്ന ഭേദവും ഇല്ലായിരുന്നു.'' ഇങ്ങനെ എല്ലാററിനേയും നിഷേധിച്ചശേഷം പറയുകയാണു്: ''അവിടെ ഒന്നുണ്ടായിരുന്നു, അതു് വായുവോടുകൂടാതെ തൻെറ സാമർത്ഥ്യത്താൽ ശ്വസിച്ചുകൊണ്ടിരുന്നു. അതിൽനിന്നു ഭിന്നമായി അപ്പോൾ വേറൊന്നുമില്ലായിരുന്നു.'' ഈ സൂക്തത്തിൽ സാപേക്ഷകങ്ങളായ എല്ലാററിനേയും തള്ളിയിട്ടു് സന്മാത്രമായ ചേതനം മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും അതിൽനിന്നാണു് ഈ പ്രപഞ്ചം ഉണ്ടായതെന്നും സത്യാന്വേഷിയായ മഹർഷി അന്തർദൃഷ്ടിയിൽ ദർശിക്കുന്നുണ്ടു്. ബഹുദേവതാസമാരാധനവും ഏകേശ്വരദർശനവുംപോലെ അദ്വൈതദർശനവും വേദസംഹിതകളിൽനിന്നു മനസ്സിലാക്കാം. ഗായത്രീമന്ത്രംതന്നെ അതിനു തെളിവാണു്. വിശ്വാമിത്രമഹർഷിയാണു് ആ മന്ത്രം ആവിഷ്കരിച്ചതു്. ഹിന്ദുക്കൾ ദിവസംതോറും രണ്ടു നേരവും ഭക്തിപൂർവ്വം ഉപാസിക്കുന്ന ദിവ്യമായ മന്ത്രമാണതു്. ''യാതൊരു ദേവനാണോ ഞങ്ങളുടെ അന്തഃകരണവൃത്തികളെ സചേതനങ്ങളാക്കി പ്രേരിപ്പിക്കുന്നതു്, പ്രപഞ്ചകാരണമായി ജ്ഞാനസ്വരൂപമായി വിളങ്ങുന്ന ആ ദേവൻെറ ശ്രേഷ്ഠമായ ജ്യോതിഃസ്വരൂപത്തെ ഞങ്ങൾ ധ്യാനിക്കുന്നു'' എന്നാണു് പ്രസ്തുതമന്ത്രത്തിൻെറ സാരം. ഈ മന്ത്രത്തിൽ അന്തഃകരണത്തിൻെറ സാക്ഷിയായ ആത്മചൈതന്യവും പ്രപഞ്ചകാരണമായ ഈശ്വരചൈതന്യവും ഒരേ വസ്തുവാണെന്നുള്ള അദ്വൈതദർശനമാണു് ഉൾക്കൊള്ളിച്ചിരിക്കുന്നതു്. ക്രാന്തദർശികളായ ഋഷികൾ സത്യത്തെ സാക്ഷാത്കരിച്ചവരായിരുന്നു. ഒരിക്കലും മാററമില്ലാതെ എപ്പോഴും ഒരേ സ്വരൂപത്തിലിരിക്കുന്ന പരിപൂർണ്ണവസ്തുവാണു് സത്യമെന്നും അതു് അനന്തവും ആനന്ദവുമായ ഈശ്വരനാണെന്നും അവർ പ്രഖ്യാപിച്ചിട്ടുണ്ടു്. എന്നാൽ ഇന്ദ്രിയങ്ങൾ വഴി അറിയപ്പെടുന്ന പ്രപഞ്ചം മാററമുള്ളതിനാൽ അസത്യമാണെന്നും, മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചം നിത്യനായ ഈശ്വരനെ ആശ്രയിച്ചാണു് നിലനിന്നു് പ്രകാശിക്കുന്നതെന്നുംകൂടി ആ മഹർഷിമാർ മനസ്സിലാക്കിയിരുന്നു. തപസ്സുകൊണ്ടു സിദ്ധിച്ച ബുദ്ധിയുടെ 'പ്രാതിഭ ശക്തികൊണ്ടാണു് പ്രാചീനകാലത്തെ മഹർഷീശ്വരന്മാർ സത്യസ്വരൂപമായ ആത്മാവിനെ സർവ്വവ്യാപകമായ പരമേശ്വരസ്വരൂപത്തിലറിഞ്ഞു് സകലവിധസംസാരബന്ധങ്ങളിൽനിന്നും മുക്തന്മാരായി – ആത്മാരാമന്മാരായി – വിരാജിച്ചതു്. ഹിന്ദുദർശനത്തിൻെറ പരിപൂർണ്ണത അഖണ്ഡമായ ആത്മാനുഭൂതിയും അതിൻെറ ഫലം നിത്യസുഖസ്വരൂപമായ കൈവല്യവുമാണു്.

## ഉപനിഷത്തു്

സംഹിതാകാലത്തുണ്ടായിരുന്ന മഹർഷിമാർ തങ്ങളുടെ അനുഭൂതിവിശേഷങ്ങൾ വേദമന്ത്രങ്ങൾ വഴി അവ്യക്തമായിട്ടേ പ്രകാശിപ്പിച്ചിട്ടുള്ളു. അതുകൊണ്ടു് അവരെത്തിച്ചേർന്ന വിചാരമാർഗ്ഗങ്ങൾ സംഹിതകളിൽനിന്നു വ്യക്തമായി മനസ്സിലാവുകയില്ല. എന്നാൽ ഉപനിഷത്തുകളിൽ ആത്മാനുഭൂതിയും, അതിൻെറ സ്വരൂപവും അതു കൈവരിക്കാനുള്ള വിചാരമാർഗ്ഗങ്ങളും വിവിധപ്രക്രിയകൾവഴി സ്പഷ്ടമാക്കാൻ മഹർഷിമാർ ശ്രമിച്ചിട്ടുണ്ടു്. ആത്മവിദ്യയെന്നും രഹസ്യവിദ്യയെന്നും ഉപനിഷത്തിനു പേരുണ്ടു്. ഗുരുവിൻെറ സമീപത്തു ചെന്നിരുന്നു് കേട്ടറിയുന്ന വിദ്യയെന്നും ജനനമരണരൂപമായ സംസാരബന്ധത്തെ നശിപ്പിച്ചു് ജീവനെ

ബ്രഹ്മത്തിലെത്തിക്കുന്ന വിദ്യയെന്നും മററും പല അർത്ഥവും ഉപനിഷത്തിനു് നൽകപ്പെട്ടു കാണുന്നു. എല്ലാ വിദ്യകളിലുംവെച്ചു് ശ്രേഷ്ഠമാണു് ഉപനിഷത്തെന്നു് ഹിന്ദുദാർശനികന്മാരെല്ലാം ഒരുപോലെ സമ്മതിക്കുന്നുണ്ടു്.

പ്രവാഹണജൈവലി, ഉദ്ദാലകആരുണി, യാജ്ഞവല്ക്യൻ മുതലായവരാണു് ഉപനിഷത്് കാലത്തിലെ പ്രമുഖന്മാരായ ദാർശനികന്മാർ. ക്രിസ്തുവിനു് അയ്യായിരം വർഷത്തിനു മുമ്പാണു് അവർ ജീവിച്ചിരുന്നതെന്നു് ഭാരതീയരായ ചില ചരിത്രകാരന്മാരും, ആയിരം വർഷത്തിനു മുമ്പാണെന്നു് ചില പാശ്ചാത്യഗവേഷകന്മാരും അഭിപ്രായപ്പെട്ടുകാണുന്നു.

നൂറു വർഷമായി വേദങ്ങളെക്കുറിച്ചും ഉപനിഷത്തുകളെക്കുറിച്ചും ഭാരതീയരായ പല ഗവേഷകന്മാരും ആധുനികശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ പഠിച്ചുകൊണ്ടിരിക്കുകയും അതിൽ സൂചിപ്പിച്ചിട്ടുള്ള കാലദേശങ്ങളെപ്പററി അന്വേഷണം നടത്തിക്കൊണ്ടിരിക്കുകയുമാണു്. അദ്ധ്യാത്മവിദ്യയിലെന്നപോലെ ലൗകികവിജ്ഞാനങ്ങളിലും നാനാമുഖമായ ശാസ്ത്രങ്ങളിലും വൈദികകാലത്തെ മഹർഷിമാർ വളരെയേറെ പുരോഗമിച്ചിരുന്നതായി പല പണ്ഡിതന്മാരും ഇതിനകം രേഖപ്പെടുത്തിയിട്ടുണ്ടു്. സുപ്രസിദ്ധനായ 'വിദ്യാവാചസ്പതി' മധുസൂദനഝാ വേദഗവേഷണപരങ്ങളായ ജ്ഞാനവിജ്ഞാനങ്ങളെ അധികരിച്ചു് സംസ്കൃതത്തിൽ നൂറോളം ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുകയും അവ കുറെക്കാലംമുമ്പു് ലണ്ടനിൽവെച്ചുകൂടിയ, ലോകത്തിലെ സംസ്കൃത പണ്ഡിതന്മാരുടെ വിശ്വപരിഷത്തിൽ അവതരിപ്പിച്ചു് അവരുടെ ആദരവും അംഗീകാരവും നേടുകയും ചെയ്ത വസ്തുത സ്മരണീയമാണു്. പക്ഷേ, ഇന്നത്തെ അഭ്യസ്തവിദ്യരിൽ പലരും വേദങ്ങളെക്കുറിച്ചും മററും പാശ്ചാത്യരിൽ ചിലർ വിപരീതമായി രേഖപ്പെടുത്തിയിട്ടുള്ള അഭിപ്രായങ്ങളാണു് മനസ്സിലാക്കിയിരിക്കുന്നതു്. അതുകൊണ്ടു് ഭാരതീയപണ്ഡിതന്മാരുടെ അഭിപ്രായത്തെക്കുറിച്ചു് ഒന്നുമറിയാതെയാണു് വേദോപനിഷത്തുകളെക്കുറിച്ചു് നിരൂപണം ചെയ്യുന്നതു്. മുമ്പു നിശ്ചയിക്കപ്പെട്ടിരുന്ന വൈദികകാലനിർണ്ണയംപോലും തിരുത്തി വളരെ പിന്നോട്ടു മാററിക്കൊണ്ടിരിക്കുന്ന ഒരു കാലമാണിന്നു്. അതുകൊണ്ടു് അനന്തമായ കാലസമുദ്രത്തിൽ അയ്യായിരമെന്നോ ആയിരമെന്നോ ഉള്ള കാലനിർണ്ണയം വലിയ അഭിപ്രായഭിന്നതയ്ക്കൊന്നും ഇടം നൽകുന്നതല്ലെന്നുകൂടി നാം ധരിക്കണം.

പല വിദ്യാഗോത്രങ്ങളിൽപ്പെട്ട മഹർഷിമാരുടെ അദ്ധ്യാത്മവിദ്യാപരിശീലനങ്ങളുടേയും അതിൽനിന്നുണ്ടായ അനുഭൂതിവിശേഷങ്ങളുടേയും സംഗ്രഹമാണു് ഉപനിഷത്തുകൾ. ഇരുനൂറിൽപ്പരം ഉപനിഷദ്ഗ്രന്ഥങ്ങൾ ഇന്നു് പ്രകാശിതങ്ങളായിട്ടുണ്ടു്. അവയിൽ നൂററിയെട്ടു് ഉപനിഷത്തുകൾക്കാണു് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. അവയിൽത്തന്നെ പത്തു് ഉപനിഷത്തുകൾക്കേ സമ്പ്രദായാചാര്യന്മാർ പരമപ്രാധാന്യം നൽകിയിട്ടുള്ളു. ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം ഇവയാണു് ആ പത്തു് ഉപനിഷത്തുകൾ ഇവയ്ക്കു് ശ്രീശങ്കരാചാര്യർ തുടങ്ങി ഭാരതത്തിലെ സമ്പ്രദായപ്രവർത്തകന്മാരായ ആചാര്യന്മാർ വിസ്തൃതങ്ങളായ ഭാഷ്യങ്ങളും അവരുടെ ശിഷ്യപ്രശിഷ്യന്മാർ വൃത്തികളും വാർത്തികങ്ങളും ടീകകളും രചിച്ചിട്ടുണ്ടു്. അവയിൽ ശ്രീശങ്കരാചാര്യസ്വാമികളുടെ അദ്വൈതപരമായ ഭാഷ്യത്തിനും, അദ്ദേഹത്തിന്റെ അനുയായികളുടെ വ്യാഖ്യാനങ്ങൾക്കുമാണു് മഹത്ത്വവും ലോകപ്രിയത്വവും പ്രചുരപ്രചാരവും സിദ്ധിച്ചിരിക്കുന്നതു്. എന്നാൽ ശ്രീരാമാനുജാചാര്യരുടെ വിശിഷ്ടാദ്വൈതഭാഷ്യത്തിനും മധ്വാചാര്യർ തുടങ്ങിയ ദ്വൈതികളുടെ ഭാഷ്യങ്ങൾക്കും കുറെയെല്ലാം അനുയായികൾ ഭാരതത്തിൽ ഇല്ലാതെയുമില്ല. വിചാരശീലന്മാരിൽ അധികം പേരും ശ്രീശങ്കരാചാര്യരുടെ വ്യാഖ്യാനമാണു് ഇഷ്ടപ്പെടുന്നതു്. അദ്വൈതപരമായും, വിശിഷ്ടാദ്വൈതപരമായും ദ്വൈതപരമായും ഉപനിഷത്തുകളിൽ വാക്യങ്ങളുണ്ടു്. എന്നാൽ ഓരോ പ്രകരണവും ഉപക്രമോപസംഹാരാദി ഹേതുക്കൾ വെച്ചുകൊണ്ടു പരിശോധിച്ചുനോക്കുമ്പോൾ ആ വാക്യങ്ങളുടെയെല്ലാം മുഖ്യാർത്ഥം ജീവബ്രഹ്മൈക്യരൂപമായ അദ്വൈതതത്ത്വമാണെന്നു് നിർണ്ണയിക്കുവാൻ നിഷ്പക്ഷമതികളായ പണ്ഡിതന്മാർക്കു കഴിയും. പക്ഷേ, എല്ലാ ദർശനങ്ങളുടെയും ബീജം സംഹി

തകളിലും ഉപനിഷത്തുകളിലും ഉണ്ടെന്നാണ് ആധുനികനിരൂപകന്മാരുടെ പക്ഷം. അധികാരിഭേദമനുസരിച്ചുള്ള ഉപദേശവ്യത്യാസമേ അദ്വൈതത്തിനും, വിശിഷ്ടാദ്വൈതത്തിനും, ദ്വൈതത്തിനും തമ്മിലുള്ളു. മന്ദാധികാരി ദ്വൈതിയും മദ്ധ്യമാധികാരി വിശിഷ്ടാദ്വൈതിയും ഉത്തമാധികാരി അദ്വൈതിയുമാണെന്നു് നിർണ്ണയിക്കപ്പെട്ടിട്ടുണ്ടു്. അനുഭൂതിയിൽ ഈ ഭേദങ്ങളൊന്നും ഇല്ലെന്നുള്ളതാണു് വാസ്തവം. ആത്മാവു്, ബ്രഹ്മം, ജഗത്തു്, മോക്ഷം, മോക്ഷസാധനങ്ങളായ ഉപാസന ജ്ഞാനം തുടങ്ങി വിവിധ വിഷയങ്ങൾ ഉപനിഷത്തുകളിൽ ചർച്ച് ചെയ്തിട്ടുണ്ടു്.

### ആത്മാവു്

''ഞാൻ, ഞാൻ'' എന്നിങ്ങനെയുള്ള അനുഭവത്തിൽക്കൂടി സകല ജീവജാലങ്ങളുടേയും ഉള്ളിൽ നിരന്തരം സ്ഫുരിച്ചുകൊണ്ടിരിക്കുന്ന ചൈതന്യമാണു് ആത്മാവു്. ഈ ചൈതന്യത്തെ ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, അന്തഃകരണം മുതലായ ജഡവസ്തുക്കളുടെ ഗുണമായി തെററിദ്ധരിച്ചു് ദേഹേന്ദ്രിയാദികളിൽ ആത്മബുദ്ധി വളർത്തി സുഖദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുകയാണു് എല്ലാ ജീവജാലങ്ങളും. എന്നാൽ ആത്മാവിനേയും അനാത്മാവിനേയും വേർതിരിച്ചറിയുമ്പോൾ ദേഹാത്മബുദ്ധി നശിക്കും. വിചാരദൃഷ്ടിയിൽ ഞാൻ ദേഹം, ഞാൻ ഇന്ദ്രിയം, ഞാൻ പ്രാണൻ, ഞാൻ മനസ്സു്, ഞാൻ ബുദ്ധി എന്നിങ്ങനെയുള്ള അനുഭവം ആർക്കുമില്ലെന്നു മനസ്സിലാകും. എൻെറ ദേഹം, എൻെറ ഇന്ദ്രിയം എന്നിങ്ങനെയുള്ള അനുഭവമാണു് എല്ലാവർക്കും ഉള്ളതു്. എൻെറ പുസ്തകത്തിൽ നിന്നു ഭിന്നനാണു് ഞാൻ എന്നറിയുന്നതുപോലെ എൻെറ ദേഹാദികളിൽനിന്നു ഭിന്നനാണു് അവയുടെ സാക്ഷിയായ ഞാൻ എന്നു തീരുമാനിക്കാം. അതുകൊണ്ടാണു്, ദേഹത്തേയും ഇന്ദ്രിയങ്ങളേയും പ്രാണനേയും മനസ്സിനേയും ബുദ്ധിയേയും പ്രകാശിപ്പിക്കുന്നതും ചേഷ്ടിപ്പിക്കുന്നതും അവയിൽനിന്നു് ഭിന്നമായ ഒരു തത്ത്വമാണെന്നും, അതാണു് നിത്യമായ ആത്മാവെന്നും അതിൻെറ സാന്നിദ്ധ്യത്തിലാണു് ദേഹാദികൾ ചേഷ്ടിക്കുന്നതെന്നും ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നതു്. എല്ലാററിനും സാക്ഷിയായിരിക്കുന്ന ആ ആത്മാവു് ദേശകാലവസ്തുക്കൾക്കതീതവും നിത്യവും നിർഗ്ഗുണവും നിരാകാരവും സച്ചിദാനന്ദസ്വരൂപവുമാണു്, ആ ആത്മാവുതന്നെ അന്തഃകരണം, ഇന്ദ്രിയം, ദേഹം മുതലായ ഉപാധിയോടു ചേർന്നിരിക്കുന്ന അവസ്ഥക്കു് ജീവനെന്നു പറയുന്നു. ഓരോ ജീവനും അതിൻെറ കർമ്മങ്ങളനുസരിച്ചു് സുഖദുഃഖങ്ങളനുഭവിക്കുന്നതിനുവേണ്ടി ജനിക്കുകയും മരിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണു്. എന്നാൽ എപ്പോഴാണോ താൻ സർവ്വസാക്ഷിയും സച്ചിദാനന്ദസ്വരൂപവുമായ പരമാത്മാവാണെന്നു് അറിഞ്ഞു് ആ അനുഭൂതിയിലെത്തുന്നതു്, അപ്പോൾ ദേഹം ഞാനാണെന്നുള്ള അജ്ഞാനവും അതിൽനിന്നുണ്ടായ സംസാരദുഃഖവും നശിച്ചു് ആ ജീവൻ മുക്തനായിത്തീരും. ഈ സിദ്ധാന്തം ഉപനിഷത്തുകളിൽ പല പ്രക്രിയകൾവഴി വിവരിച്ചു് സ്ഥാപിച്ചിട്ടുണ്ടു്.

മാണ്ഡൂക്യം, ഛാന്ദോഗ്യം മുതലായ ഉപനിഷത്തുകളിൽ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളെ പരിശോധിച്ചു് ആ മൂന്നവസ്ഥകൾക്കും സാക്ഷിയായി വർത്തിക്കുന്ന 'തുരീയ'മാണു് നിത്യവും പൂർണ്ണവും സച്ചിദാനന്ദാത്മകവുമായ ആത്മാവെന്നു സമർത്ഥിക്കുന്നു. ''മാററമുള്ളതു് അസത്യവും മാറാതെ സ്ഥിരമായി നില്ക്കുന്നതു് സത്യവുമാണു്.'' ആ ലക്ഷണമനുസരിച്ചു് ജാഗ്രത്സ്വപ്നസുഷുപ്തികൾ മാറിക്കൊണ്ടിരിക്കുന്നതിനാൽ അസത്യമാണെന്നു കാണാം. എന്നാൽ ഞാൻ ഉണർന്നു, ഞാൻ കിനാവു കണ്ടു, ഞാൻ സുഖമായി ഉറങ്ങി എന്നിങ്ങനെയുള്ള അനുഭവം എല്ലാവർക്കുമുണ്ടു്. ആ അനുഭവം പരിശോധിച്ചുനോക്കുമ്പോൾ സബോധാവസ്ഥയായ ജാഗ്രത്തിനും ഉപബോധാവസ്ഥയായ സ്വപ്നത്തിനും അബോധാവസ്ഥയായ സുഷുപ്തിക്കും സാക്ഷിയായി ബോധാതീതനിലയിൽ നില്ക്കുന്നതാണു് ഞാനെന്നും, ആ ഞാൻ എല്ലാററിൻേറയും സാക്ഷിയായതിനാൽ സാക്ഷ്യങ്ങളായ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ അവസ്ഥകളോ, സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളോ നശിച്ചാലും, നശിക്കാതെ തുടർന്നു നില്ക്കുമെന്നും ആർക്കും മനസ്സിലാക്കാൻ കഴിയുമെന്നു് ഉപനിഷത്തുകൾ വിളംബരം ചെയ്യുന്നു.

> ''അജോ നിത്യഃ ശാശ്വതോഽയം പുരാണോ
> ന ഹന്യതേ ഹന്യമാനേ ശരീരേ.''

എന്നാണ് കഠോപനിഷത്ത് ഈ വിഷയത്തെ കുറിച്ച് പ്രസ്താവിക്കുന്നത്. ശരീരം ഞാനാണെന്നുള്ള അനുഭവം ബദ്ധാവസ്ഥയും ശരീരസാക്ഷിയാണ് ഞാൻ എന്നുള്ള അനുഭവം മുക്താവസ്ഥയുമാണെന്ന് ഉപനിഷത്തുകൾ ആദ്യവസാനം ഉദ്ബോധിപ്പിക്കുന്നു.

### ബ്രഹ്മതത്ത്വം

നാനാതരത്തിൽ ശോഭിക്കുന്ന, ജ്ഞാതവും അജ്ഞാതവുമായ പ്രപഞ്ചപദാർത്ഥങ്ങളെല്ലാം ഏതിൽ നിന്നുണ്ടായി ഏതിൽ നിലനിന്ന് ഏതിലാണ് ലയിക്കുന്നത് എന്നന്വേഷിച്ച് വരുണപുത്രനായ ഭൃഗു സ്വപിതാവും ഗുരുവുമായ വരുണനെ ഉപസദിക്കുകയും, ചിന്തയും ഗുരുവിന്റെ ഉപദേശവുംകൊണ്ട് ആനന്ദമാണ് ബ്രഹ്മമെന്ന് അദ്ദേഹത്തിന് അനുഭവപ്പെടുകയും ചെയ്തതായി തൈത്തിരീയോപനിഷത്തിൽ വിവരിക്കുന്നു. ഏറെക്കുറെ എല്ലാ ഉപനിഷത്തും സൃഷ്ടിയുടെ മൂലകാരണം ബ്രഹ്മമാണെന്ന് കണ്ടുപിടിച്ചിട്ടുണ്ട്.

ബ്രഹ്മത്തെ പരബ്രഹ്മമെന്നും അപരബ്രഹ്മമെന്നും ഉപനിഷത്തുകളിൽ രണ്ടായി വിഭജിച്ചിരിക്കുന്നു. നിർഗ്ഗുണമായി, നിരാകാരമായി, ഏകമായി സന്മാത്രമായിരിക്കുന്ന പരംപൊരുളാണ് പരബ്രഹ്മം. 'അസ്ഥൂലം', 'അനണു', 'അഹ്രസ്വം', 'അദീർഘം'' തുടങ്ങിയ പദങ്ങൾകൊണ്ടാണ് നിർവ്വിശേഷമായ പരബ്രഹ്മത്തെ ഉപനിഷത്തുകൾ വിശേഷിപ്പിച്ചിരിക്കുന്നത്. അത് അനുഭവൈകവേദ്യമാണ്. വാക്കിനും മനസ്സിനും വിഷയമല്ലാത്ത പരബ്രഹ്മത്തെ നിർവ്വചിക്കുവാൻ സാധിക്കയില്ലെന്നാണ് ഋഷികൾ വ്യക്തമാക്കിയിട്ടുള്ളത്.

അപരബ്രഹ്മത്തെ ലക്ഷണങ്ങൾവഴി പരിചയപ്പെടുത്തുവാൻ ഉപനിഷത്ത് പരിശ്രമിച്ചിട്ടുണ്ട്. അപരബ്രഹ്മം സഗുണമാണ്. ഈശ്വരനെന്ന പേരിലും അതു വർണ്ണിക്കപ്പെടുന്നു. സർവ്വകർമ്മാ സർവ്വരസഃ തുടങ്ങിയ വിശേഷണങ്ങൾ അതിനു നൽകപ്പെട്ടിട്ടുണ്ട്. സ്വരൂപലക്ഷണം തടസ്ഥലക്ഷണം എന്ന് രണ്ടു ലക്ഷണം നൽകിയാണ് ഉപനിഷദ്വാക്യങ്ങൾ ബ്രഹ്മത്തെ ബോധിപ്പിക്കുന്നത്. ഒരു വസ്തുവിന്റെ യഥാർത്ഥസ്വരൂപമാണ് സ്വരൂപലക്ഷണം. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' എന്ന് തൈത്തിരീയോപനിഷത്തിലും ''വിജ്ഞാനമാനന്ദം ബ്രഹ്മ'' എന്ന് ബൃഹദാരണ്യകോപനിഷത്തിലും ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണം പ്രകാശിപ്പിക്കുന്നു. സത്യസ്വരൂപവും ജ്ഞാനസ്വരൂപവും ആനന്ദസ്വരൂപവും പൂർണ്ണസ്വരൂപവുമാണ് ബ്രഹ്മമെന്ന് ഈ ലക്ഷണത്തിൽനിന്ന് മനസ്സിലാക്കാം. തല്ക്കാലം വേർതിരിച്ചുകാണിക്കുന്ന ലക്ഷണമാണ് തടസ്ഥലക്ഷണം. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വമാണ് ആ ലക്ഷണം. ''തജ്ജലാനിതി ശാന്ത ഉപാസീത'' എന്ന ഛാന്ദോഗ്യോപനിഷദ്വാക്യത്തിലെ ''തജ്ജലാൻ'' എന്ന പദം ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണമാണ് സൂചിപ്പിക്കുന്നത്. തജ്ജഃ, തല്ലഃ, തദൻ എന്നു മൂന്നു പദങ്ങൾ ചേർന്നതാണ് തജ്ജലാൻ എന്ന ശബ്ദം. അതിൽനിന്നുണ്ടാകുന്നതെന്ന് തജ്ജപദത്തിനും അതിൽ ലയിക്കുന്നതെന്ന് തല്ലപദത്തിനും അതു നിമിത്തം ജീവിക്കുന്നതെന്ന് തദൻ പദത്തിനും അർത്ഥമുണ്ട്. ഈ സഗുണബ്രഹ്മം എല്ലാററിന്റേയും അധിപതിയും അന്തര്യാമിയും സർവ്വജ്ഞനും ആയ ഈശ്വരനാണ്.

### ജഗത്ത്

ഈ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും സഗുണബ്രഹ്മമാണെന്ന് ഉപനിഷത്തുകൾ എല്ലാം ഒരുപോലെ ഉദ്ഘോഷിക്കുന്നു. ഒരു വസ്തു ഉണ്ടാകുന്നതിന് ഉപാദാനകാരണവും നിമിത്തകാരണവും വേണം. കുടത്തിന് മണ്ണ് ഉപാദാനകാരണവും കുശവൻ നിമിത്തകാരണവുമാണല്ലോ. അതുപോലെ പ്രപഞ്ചത്തിന് ഈശ്വരൻതന്നെയാണ് നിമിത്തകാരണവും ഉപാദാനകാരണവും എന്ന് ഉപനിഷത്തുകൾ ഉറപ്പിച്ചു പറയുന്നു. സൃഷ്ടിക്കു മുമ്പ് ഈശ്വരൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ സൃഷ്ടിക്കപ്പെട്ട പ്രപഞ്ചത്തിന് ഈശ്വരൻ മാത്രമേ ഉപാദാനകാരണവും നിമിത്തകാരണവുമാകാൻ നിവൃത്തിയുള്ളു എന്നു മാണ് ഉപനിഷത്കാലത്തെ ആചാര്യന്മാരുടെ നിഗമനം. എല്ലാ മണ്ണിൽനിന്നും കുടം ഉണ്ടാവുകയില്ല. കുടമുണ്ടാകുവാൻ തക്കവണ്ണം പരുവപ്പെട്ട മണ്ണിൽനിന്നേ അതുണ്ടാവുകയുള്ളു. ആ പരുവത്തിന് 'ഘടോത്പാദകശക്തി' എന്നാണ് പറയുന്നത്. അതുകൊണ്ട് ഘടോത്പാദകശ

ക്തിയുള്ള മണ്ണുമാത്രമേ കുടത്തിനു് കാരണമാകുകയുള്ള എന്നു തീരുമാനിക്കാം. അതുപോലെ നിർഗ്ഗുണവും നിരാകാരവും പൂർണ്ണവുമായ ബ്രഹ്മത്തിൽനിന്നും പ്രപഞ്ചം ഉണ്ടാവുകയില്ല എന്നും പ്രപഞ്ചോത്പാദകശക്തിയോടുകൂടിയ ബ്രഹ്മത്തിൽനിന്നേ പ്രപഞ്ചം ഉണ്ടാവുകയുള്ള എന്നും ഔപനിഷദന്മാർ സിദ്ധാന്തിക്കുന്നു. ആ ശക്തിക്കു് അവ്യക്തം, മായ, മൂലപ്രകൃതി, അവിദ്യ തുടങ്ങി പല പേരുകളും നൽകപ്പെട്ടിട്ടുണ്ടു്. അങ്ങനെയുള്ള മായയോടുകൂടിയ ബ്രഹ്മമാണു് ഈശ്വരൻ. ആ ഈശ്വരൻതന്നെയാണു് പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമായിത്തീർന്നിരിക്കുന്നതും. ഈശ്വരോപാധിയായ മായ ഈശ്വരേച്ഛ നിമിത്തം ആകാശം വായു, അഗ്നി, ജലം, പൃഥിവി എന്ന സൂക്ഷ്മഭൂതങ്ങളായും ആ ഭൂതങ്ങൾ മാത്രകളനുസരിച്ചു് മിശ്രങ്ങളായിത്തീർന്നു് സ്ഥൂലഭൗതികപ്രപഞ്ചമായും തീരുന്നു. അതിനാൽ ബ്രഹ്മത്തിന്റെ വിവർത്തവും മായയുടെ പരിണാമവുമാണു് പ്രപഞ്ചമെന്നു് വേദാന്തികൾ സിദ്ധാന്തിക്കുന്നു. മണ്ണിൽനിന്നു വേറിട്ടു് കുടത്തിനു് ഉണ്മയില്ലാത്തതുപോലെ ബ്രഹ്മത്തിൽനിന്നു വേറിട്ടു് പ്രപഞ്ചത്തിനു് സത്തയില്ലാത്തതിനാൽ പ്രപഞ്ചം മിഥ്യയെന്നു പറയപ്പെടുന്നു. മിഥ്യ എന്ന പദത്തിനു് മൂന്നു കാലത്തും ഇല്ലാത്തതെന്നല്ല, പ്രത്യക്ഷമാണെങ്കിലും വിചാരദശയിൽ സ്വതന്ത്രസത്തയില്ലാത്തതെന്നാണർത്ഥം. അതിനാൽ വേദാന്തികൾ പ്രപഞ്ചത്തിനു വ്യാവഹാരികസത്ത മാത്രമേ നൽകുന്നുള്ളു. ഉപനിഷത്തുകളിൽ ക്രമസൃഷ്ടി, യുഗപത്സൃഷ്ടി, സൃഷ്ടിദൃഷ്ടി തുടങ്ങി പലേ ആശയങ്ങൾ സൃഷ്ടിവിഷയത്തെക്കുറിച്ചു് സൂചിപ്പിക്കുന്നുണ്ടു്. ഇങ്ങനെ വിവിധരീതിയിൽ സൃഷ്ടിപ്രക്രിയ വർണ്ണിക്കാനുള്ള കാരണം സൃഷ്ടി സത്യമല്ലെന്നു കാണിക്കുവാനാണെന്നു് വേദാന്താചാര്യന്മാർ വ്യാഖ്യാനിക്കുന്നു.

(തുടരും)

---

## മനുഷ്യന്റെ യഥാർത്ഥസ്വഭാവം

പൂജ്യങ്ങൾ പിന്നാലെ ചേർത്തു് 'ഒന്നു്' എന്ന അക്കത്തെ എത്ര വലിയ വിലയുള്ള തുകവേണമെങ്കിലും ആക്കിത്തീർക്കാം. എന്നാൽ 'ഒന്നു്' വേണ്ടെന്നുവെച്ചാൽ പൂജ്യങ്ങൾക്കു തനിച്ചു യാതൊരു വിലയും ഇല്ലാതാകും. അതുപോലെ ജീവൻ (വ്യക്തിപരമായ ആത്മാവു്) ഈശ്വരനോടു് പററിക്കൊള്ളുന്നില്ലെങ്കിൽ – ആ ഒന്നിനോടു ചേർച്ചയില്ലെങ്കിൽ – ആ ആത്മാവിന്നു് യാതൊരു വിലയും ഇല്ല. എന്തുകൊണ്ടെന്നാൽ ഇഹത്തിലുള്ള സകലത്തിനും ഈശ്വരനോടുള്ള ചേർച്ചകൊണ്ടാണു് വിലയുണ്ടാകുന്നതു്. അതുകൊണ്ടു് പ്രപഞ്ചത്തിന്റെ പിന്നിൽ വിലനല്കുന്ന സംഖ്യയായിരിക്കുന്ന ഈശ്വരനോടു ജീവൻ ഒട്ടിച്ചേർന്നിരിക്കുകയും ഈശ്വരനുവേണ്ടി പ്രയത്നിക്കുകയും ചെയ്യുന്നിടത്തോളം അവൻ കൂടുതൽ കൂടുതൽ ലാഭം കൈവരിക്കുകയാണു് ചെയ്യുന്നതു്.

നേരേമറിച്ചു് ഈശ്വരനെ അവഗണിച്ചു് സ്വന്തം പ്രശസ്തിക്കുവേണ്ടി എത്ര വളരെ നേട്ടങ്ങൾ നേടിയാലും അവന്റെ ആത്മാവിന്നു് യാതൊരു ലാഭവും ഉണ്ടാകുന്നില്ല.

എണ്ണ ഇല്ലാതെ ഒരു വിളക്കിന്നു കത്താൻ കഴിയാത്തതുപോലെ, ഈശ്വരനില്ലാതെ മനുഷ്യന്നു് ജീവിക്കുവാൻ സാദ്ധ്യമല്ല.

കാന്തം ഇരുമ്പിന്നു് എങ്ങനെയാണോ അതുപോലെയാണു് ഈശ്വരൻ മനുഷ്യന്നു്. എന്തുകൊണ്ടാണു് പിന്നെ ഈശ്വരൻ അവനെ ആകർഷിക്കാത്തതു്? ചളി പുരണ്ട ഇരുമ്പു് കാന്തത്തിന്റെ ആകർഷണത്തിന്നു വിധേയമാകാത്തതുപോലെ മായയിൽ മുങ്ങിയ ആത്മാവും ഈശ്വരാകർഷണത്തിന്നു് വിധേയമാകുന്നില്ല. എന്നാൽ പററിക്കൂടിയ ചളി വെള്ളംകൊണ്ടു് കഴുകിക്കളഞ്ഞാൽ ഇരുമ്പു് ആകർഷിക്കപ്പെടുന്നു. അതുപോലെതന്നെ അനുസ്യൂതമായ പ്രാർത്ഥനയുടേയും പശ്ചാത്താപത്തിന്റേയും കണ്ണീരിനാൽ, പ്രപഞ്ചത്തോടു് ഒട്ടിപ്പിടിക്കുന്ന മായയാകുന്ന ചളി കഴുകിക്കളയുവാൻ സാധിക്കുന്നതോടുകൂടി അതിവേഗത്തിൽ ജീവൻ ഈശ്വരനിലേയ്ക്കു് ആകർഷിക്കപ്പെടുന്നു.

— ശ്രീരാമകൃഷ്ണസൂക്തികൾ.

# ശ്രീലളിതാസഹസ്രനാമസ്തോത്രം — ഒരു പഠനം

## എസ്. വി. ഉണ്ണിക്കൃഷ്ണൻ

സഹസ്രനാമസ്തോത്രങ്ങളിൽവെച്ച് ശബ്ദഭംഗിയും പാരായണസുഖവും വളരെ അധികമുള്ള ഒന്നാണ്. ശ്രീ ലളിതാസഹസ്രനാമസ്തോത്രം. ശ്രദ്ധയോടെ ഈ സ്തോത്രം പാരായണം ചെയ്താൽ ശബ്ദങ്ങളുടെ ഒഴുക്കുകൊണ്ടുതന്നെ മനസ്സിന്ന് അത്യധികം ഏകാഗ്രതയും ഉയർച്ചയും ലഭിക്കുന്നതു കാണാം. ഭൗതികമായും ആദ്ധ്യാത്മികമായും ഒരു സാധകന്നു വേണ്ടതെല്ലാം ഈ സ്തോത്രപാരായണംകൊണ്ടു് സിദ്ധിക്കുന്നുവെന്നാണ് വിശ്വസിക്കപ്പെടുന്നതു്. ഈ കലിയുഗത്തിൽ അമ്മയെ ആശ്രയിക്കാതെ ഒന്നും നേടാനാവില്ല എന്ന് ഭഗവാൻ ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്യുന്നു. അമ്മ കനിഞ്ഞു് വഴി മാറിത്തന്നാലല്ലാതെ ബ്രഹ്മാനുഭൂതിയുണ്ടാവില്ലെന്നും അവിടുന്നു പറയുന്നു. ശ്രീലളിതാസഹസ്രനാമത്തിലെ ദേവി ആരാണെന്നും അവിടുത്തെ ഉപാസിക്കേണ്ടതെങ്ങനെയാണെന്നും നമുക്കു് അല്പമൊന്നാലോചിക്കാം.

ചിദഗ്നികുണ്ഡത്തിൽനിന്ന് ദേവകാര്യാർത്ഥം ഉദ്ഭവിച്ചവളാണ് ശ്രീമാതാവ് എന്നു പ്രഖ്യാപിച്ചുകൊണ്ടാണ് സ്തോത്രം തുടങ്ങുന്നതു്. ശുദ്ധബോധമായ ബ്രഹ്മത്തിൽനിന്നാണ് അമ്മയുടെ ആവിർഭാവമെന്നർത്ഥം. മനോഹരവും ചമൽക്കാരപൂർണ്ണവുമായ രൂപവർണ്ണനയാണ് പിന്നീടുള്ള ഇരുപതോളം ശ്ലോകങ്ങളിൽ. ഒരായിരം സൂര്യന്മാരുടെ ശോഭയുണ്ടാരൂപത്തിന്ന്. ചതുർബ്ബാഹുക്കളിൽ രാഗമാകുന്ന പാശവും ക്രോധമാകുന്ന അങ്കുശവും മനസ്സാകുന്ന കരിമ്പിൻവില്ലും പഞ്ചതന്മാത്രകളാകുന്ന അമ്പുകളും ധരിച്ചിരിക്കുന്നു. തന്റെ അരുണപ്രഭാപൂരത്തിൽ ബ്രഹ്മാണ്ഡമണ്ഡലമാകെ കുളിപ്പിച്ചുനില്ക്കുകയാണ് ദേവി. വിശിഷ്ടകുസുമങ്ങൾകൊണ്ടലങ്കരിച്ച മുടിക്കെട്ടും അത്യന്തസുന്ദരമായ മുഖാംബുജവും അതിമധുരമായ സ്വരവും മന്ദസ്മിതഭംഗിയും നിറഞ്ഞ മാറും ഉദരശോഭയും മാണിക്യച്ചെപ്പുപോലുള്ള മുട്ടുകളും കണങ്കാലുകളും പ്രണതജനമനതമോഹാരിയായ നഖശോഭയും സരോരുഹങ്ങളെ വെല്ലുന്ന പാദശോഭയും വർണ്ണിക്കുന്നു. മഹാലാവണ്യശേവധി എന്നാണ് അമ്മയെ വിശേഷിപ്പിക്കുന്നതു്. അരുണവർണ്ണയും അനവദ്യാംഗിയും സർവ്വാഭരണവിഭൂഷിതയുമാണവിടുന്ന്. ശിവകാമേശ്വരന്റെ മടിത്തടത്തിലിരിക്കുന്ന മംഗളരൂപിണി — ബ്രഹ്മത്തിലധിഷ്ഠിതയായിരിക്കുന്ന ദിവ്യശക്തി – യാണ് ദേവി. ഭണ്ഡൻ എന്ന അസുരനെ വധിക്കുന്നതിന്നായിട്ടാണ് ശ്രീലളിതാദേവി ശരീരം ധരിച്ചതെന്നു പറയുന്നു. അസുരവധത്തിന്നൊരുമ്പെട്ടു് വലിയ സേനാസമൂഹങ്ങളാലും അനേകം പടനായകികളാലും ചൂഴപ്പെട്ടുനില്ക്കുന്ന ദേവിയെയാണ് 24 മുതൽ 38 വരെയുള്ള ശ്ലോകങ്ങളിൽ വർണ്ണിക്കുന്നതു്. ദേവിയുടെ ഈ മാനുഷരൂപത്തിലുള്ള വിഗ്രഹത്തെ ഇനിയും പലയിടങ്ങളിൽ പരാമർശിക്കുന്നതായി കാണാം. സുമേരുപർവ്വതത്തിന്റെ മദ്ധ്യശൃംഗത്തിൽ, ശ്രീമന്നഗരത്തിൽ, ചിന്താമണിഗൃഹത്തിൽ, പഞ്ചബ്രഹ്മാസനത്തിൽ ഇരുന്നരുളുന്നതായും, താമരക്കാട്ടിലും കദംബവനത്തിലും സുധാസാഗരത്തിലും വാഴുന്നതായും പറയുന്നു. ഈ സ്ഥൂലരൂപവർണ്ണന കഴിഞ്ഞു് പൊടുന്നനെ ദേവിയെ മന്ത്രസ്വരൂപിണിയായും മനുഷ്യശരീരത്തിൽ വാഴുന്ന ദിവ്യശക്തിയായും ആണ് സ്തോത്രത്തിൽ വർണ്ണിക്കുന്നതു്. ഇതു് അന്ത്യന്തം ശ്രദ്ധേയമാണ്. മൂലമന്ത്രാത്മികയും മൂലകൂടത്രയകളേബരയുമാണ് ദേവി എന്നു് മുപ്പത്താറാം ശ്ലോകത്തിൽ പറയുന്നു. ദേവിയുടെ മന്ത്രമയമായ മൂർത്തിയാണ് പഞ്ചദശി എന്ന ശ്രീവിദ്യാമന്ത്രം. പതിനഞ്ചക്ഷരമുള്ള ഈ മൂലമന്ത്രത്തിന്ന് മൂന്നു കൂടങ്ങൾ — വിഭാഗങ്ങൾ–ഉണ്ടു്– വാഗ്ഭവകൂടം, മദ്ധ്യകൂടം, ശക്തികൂടം. ആദ്യത്തെ അഞ്ചക്ഷരങ്ങൾ വാഗ്ഭവകൂടം; പിന്നത്തെ ആറക്ഷരങ്ങൾ മദ്ധ്യകൂടം (കാമരാജകൂടം); അവസാനത്തെ നാലക്ഷരങ്ങൾ ശക്തികൂടം. ആ മന്ത്രമയമായ മൂർത്തിയുടെ വിശകലനം 34 — 35 ശ്ലോകങ്ങളിൽ കാണാം.

വാഗ്ഭവകൂടം ദേവിയുടെ മുഖപങ്കജമാണ് — കഴുത്തിന്നു മേല്പോട്ടുള്ള ഭാഗം. മദ്ധ്യകൂടമാണ് കഴുത്തുമുതൽ കടിവരെയുള്ള ഭാഗം; അരക്കെട്ടിന്നു താഴെയുള്ളതു് ശക്തികൂടം. മനുഷ്യരൂപത്തെ മന്ത്രസ്വരൂപത്തോട് എത്ര കൃത്യമായി ചേർത്തിണക്കിയിരിക്കുന്നു എന്നു നോക്കുക. എല്ലാ ഭൗതികരൂപസങ്കല്പങ്ങൾക്കും പിന്നിൽ ശബ്ദസങ്കല്പങ്ങൾ നിലകൊള്ളുന്നു എന്ന വേദാന്തദർശനം ഇവിടെ നാം കാണേണ്ടതാണ്. മൂർത്തമായ രൂപസങ്കല്പത്തിൽനിന്ന് മനസ്സിനെ കുറച്ചുകൂടി സൂക്ഷ്മമായ ശബ്ദസങ്കല്പത്തിലേക്ക് ആനയിക്കാൻ ഈ വിവരണം ഉപകരിക്കുന്നു ഇവിടുന്ന് അടുത്തപടി ദേവി മനുഷ്യനിൽ കുടികൊള്ളുന്ന ദിവ്യശക്തിതന്നെ എന്നു കാണിക്കുകയാണ്. അതാണ് 38 മുതലുള്ള മൂന്നു ശ്ലോകങ്ങളിൽ ചെയ്യുന്നതു്. മനുഷ്യശരീരത്തിൽ അദൃശ്യയായി വർത്തിക്കുന്ന കുണ്ഡലിനീശക്തിയാണ് ദേവി. അതു് താമരനൂലുപോലെ നനുത്തതും വിദ്യുല്ലതപോലെ അതിപ്രകാശവത്തുമാണ്. സ്വതവേ മൂലാധാരത്തിൽ വർത്തിക്കുന്ന ഈ ശക്തി സാധനചെയ്യുന്ന യോഗിയുടെ സ്വാധിഷ്ഠാനത്തിലെ ബ്രഹ്മഗ്രന്ഥി ഭേദിച്ച് മണിപൂരത്തിലെത്തുന്നു, അതിന്നു മുകളിലെ വിഷ്ണുഗ്രന്ഥിയും അനാഹതത്തിലെ രുദ്രഗ്രന്ഥിയും ഭേദിച്ച് ആജ്ഞാചക്രത്തിലെത്തുന്നു; അവിടുന്നും മുന്നോട്ടുപോയി ബ്രഹ്മരന്ധ്രത്തിന്നടിയിലുള്ള സഹസ്രാരപദ്മത്തിലെത്തി സുധാസാരം പൊഴിച്ച് സാധകനെ അമൃതസാഗരനിമഗ്നനാക്കുന്നു. അവിടെ ദേവി മഹാകാമേശമഹിഷിയും മഹാത്രിപുരസുന്ദരിയുമായി വിരാജിക്കുന്നു. ത്രിഗുണങ്ങൾക്കതീതമായ ബ്രഹ്മസത്തയും ജാഗ്രദാദി മൂന്നവസ്ഥകൾക്കതീതമായ തുരീയാവസ്ഥയും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്കതീതമായ ശുദ്ധചൈതന്യവുമാണ് ദേവീനാമത്താൽ വ്യവഹരിക്കപ്പെടുന്നതു് എന്നു നാം ഇവിടെ കാണുന്നു. ആ ദേവി സർവ്വമന്ത്രസ്വരൂപയും സർവ്വയന്ത്രസ്വരൂപയും സർവ്വതന്ത്രസ്വരൂപയുമാണ്[52, 53]. സർവ്വമന്ത്രസ്വരൂപയാണെങ്കിലും പഞ്ചദശീമന്ത്രമാണ് മുഖ്യമെന്ന് നേരത്തെ പറഞ്ഞു. ശ്രീദേവ്യഥർവ്വശീർഷത്തിലും സൗന്ദര്യലഹരി 32–ാം ശ്ലോകത്തിലും ഈ മന്ത്രം പ്രതിപാദിക്കുന്നുണ്ട്. സർവ്വയന്ത്രസ്വരൂപയാണെങ്കിലും ചക്രരാജനെന്നറിയപ്പെടുന്ന ശ്രീചക്രത്തിൽ ദേവി വസിക്കുന്നു[60]. മൂന്നവസ്ഥകൾക്കതീതയാണെങ്കിലും ആ മൂന്നവസ്ഥകളിലും വർത്തിക്കുന്നതും ദേവിതന്നെയാണ്: ജാഗ്രത്തിലെ വിശ്വൻ, സ്വപ്നത്തിലെ തൈജസൻ, സുഷുപ്തിയിലെ പ്രാജ്ഞൻ, മൂന്നിനുമപ്പുറത്തെ തുരീയൻ — എല്ലാം ദേവിതന്നെ[62, 63]. ബ്രഹ്മരൂപത്തിൽ സൃഷ്ടിയും വിഷ്ണുരൂപത്തിൽ സ്ഥിതിയും രുദ്രരൂപത്തിൽ സംഹാരവും ചെയ്യുന്നതു് അവിടുന്നാണ്[63, 64]. മഹാപ്രളയത്തിൽ പരമേശ്വരന്റെ മഹാതാണ്ഡവത്തിന്നു സാക്ഷ്യം വഹിച്ചുകൊണ്ട് നിലകൊള്ളുന്ന പരാശക്തിയാണ് ദേവി[57]. എന്തിനധികം? അവിടുത്തെ കൺപോളകളുടെ ചലനത്തിന്നൊത്തു് പ്രപഞ്ചസമൂഹങ്ങൾ ഉത്ഭവിക്കുകയും ലയിക്കുകയും ചെയ്യുന്നു[66]. എങ്ങും നിറഞ്ഞുനില്ക്കുന്ന ദേവിക്ക് ആയിരം ശീർഷങ്ങളും മുഖങ്ങളും കണ്ണുകളും പാദങ്ങളുമുണ്ട്.[96] അനന്തവൈവിധ്യമാന്ന് പ്രകാശിക്കുന്ന ഈ പ്രപഞ്ചം മുഴുവൻ ദേവിതന്നെയെന്ന് ഈ വർണ്ണനയിൽനിന്നും മനസ്സിലാക്കണം. വിരാഡ്‌രൂപാ എന്ന് 149–ാം ശ്ലോകത്തിൽ ഇക്കാര്യം വീണ്ടും എടുത്തു പറയുന്നു. ബ്രഹ്മാവുമുതൽ കീടംവരെയുള്ള എല്ലാററിന്നും ജന്മംകൊടുക്കുന്ന ദേവിതന്നെയാണ് എല്ലാ ജീവികളേയും അവരവർക്കു യോജിച്ച ജീവിതാവസ്ഥകളിൽ തളച്ചിടുന്നതു്[67]. അവിടുത്തെ ആജ്ഞകളാണ് വേദങ്ങൾ; എന്നുതന്നെയല്ല ആ പാദപദ്മപരാഗം വേദദേവതകൾ ശിരസ്സിൽ സിന്ദൂരമായി അണിയുന്നു[68].

ദേവിയുടെ സ്വരൂപം ഇനിയങ്ങോട്ടു വർണ്ണിക്കുന്നതിന്നുമുമ്പ് ബ്രഹ്മവും ശക്തിയും തമ്മിലുള്ള അഭേദ്യബന്ധത്തെക്കുറിച്ച് പറയേണ്ടിയിരിക്കുന്നു. ശ്രീരാമകൃഷ്ണദേവന്റെ വാക്കുകളാവും ഇവിടെ ഏററവും പ്രസക്തം. ബ്രഹ്മത്തെ അതിന്റെ സഗുണ–നിർഗ്ഗുണഭാവങ്ങളിലെല്ലാം അവിടുന്ന് സാക്ഷാത്കരിച്ചതാണല്ലോ. ഭഗവാൻ പറയുന്നു: ''ബ്രഹ്മവും ശക്തിയും അഭേദ്യമാണ്. ഒന്നിനെ സ്വീകരിച്ചാൽ മറേറതിനേയും സ്വീകരിക്കണം. അവ തീയും അതിന്റെ ദാഹകശക്തിയുംപോലെയാണ്. തീ കാണുന്നുവെങ്കിൽ അതിന്റെ ദാഹകശക്തിയും കാണണം. ദാഹകശക്തിയില്ലാതെ തീയിനെപ്പററിയോ തീയില്ലാതെ ദാഹകശക്തിയെപ്പററിയോ സങ്കല്പിക്കാൻ വയ്യ. സൂര്യനില്ലാതെ

സൂര്യരശ്മികളേയോ രശ്മികളില്ലാതെ സൂര്യനേയോ സങ്കല്പിക്കാൻ വയ്യ (അതുപോലെ പാലും അതിന്റെ വെളുപ്പും.) ശക്തിയെ കൂടാതെ ബ്രഹ്മത്തേയോ ബ്രഹ്മത്തെ കൂടാതെ ശക്തിയേയോ സങ്കല്പിക്കാൻ സാധ്യമല്ല. സാപേക്ഷം കൂടാതെ കേവലത്തേയോ കേവലമില്ലാതെ സാപേക്ഷത്തേയോ ഭാവനചെയ്യാൻ വയ്യ. ആ ആദ്യശക്തി സദാ ലീലയാടുന്നു. അവരം ലീലയാ സൃഷ്ടിച്ചും രക്ഷിച്ചും സംഹരിച്ചും വർത്തിക്കുന്നു. ഈ ശക്തിയാണ് കാളി. കാളി ബ്രഹ്മംതന്നെ; ബ്രഹ്മം കാളിയും; രണ്ടും ഒരേയൊരു സത്യം. ചലനമില്ലാതെ, സൃഷ്ടിസ്ഥിതിസംഹാരങ്ങളിലേർപ്പെടാതെ വർത്തിക്കുന്നതായി സങ്കല്പിക്കുമ്പോൾ അതിനെ ബ്രഹ്മമെന്നു പറയുന്നു; ഈ പ്രവൃത്തികളിലേർപ്പെടുമ്പോൾ അതിനെ കാളി അല്ലെങ്കിൽ ശക്തി എന്നു പറയുന്നു. സത്യവസ്തു ഒന്നേ ഒന്ന്; വ്യത്യാസം നാമരൂപങ്ങളിൽ മാത്രം.'' മററിടങ്ങളിൽ, അലകളില്ലാത്ത തടാകജലം ബ്രഹ്മം, അലകളായി ഇളകിമറിയുന്ന ജലം ശക്തി; ചുരുണ്ടിക്കിടക്കുന്ന നാഗം ബ്രഹ്മം, ചലിക്കുന്ന നാഗം ശക്തി, എന്നിങ്ങനെ ഭേദാൻ വേറേയും ഉദാഹരണങ്ങൾകൊടുക്കുന്നുണ്ട്.

ഈ ശക്തിയെത്തന്നെയാണ് വേദാന്തികൾ മായ എന്നു വ്യവഹരിക്കുന്നതു്. മായ ഇല്ലാത്തതാണോ? ഉണ്ടെന്നു തോന്നുന്നേടത്തോളം കാലം അതു് ഉള്ളതുതന്നെ; മായയുടെ ഉള്ളിൽ കഴിയുന്ന നമുക്ക് അതു സത്യംതന്നെ. അതിന്നപ്പുറത്തെ സത്യം സാക്ഷാത് കരിച്ചവക്ക് അതില്ലാത്തതും. അതുകൊണ്ട് അതെവിടെ തുടങ്ങുന്നു എന്നന്വേഷിച്ചിട്ട് പ്രയോജനമില്ല. ബ്രഹ്മത്തിൽ ഈ ശക്തി സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാലതുകൊണ്ട് ബ്രഹ്മത്തിന്നൊരു കോട്ടവും മാററവും ഉണ്ടാവുന്നില്ല. (പാമ്പിന്റെ വായിലെ വിഷം അതിന്ന് ഹാനികരമല്ലാത്തതുപോലെ എന്ന് ശ്രീരാമകൃഷ്ണദേവൻ.) ഈ ശക്തി സമഷ്ടിപ്രപഞ്ചത്തിലും വ്യക്തിയുടെ ശരീരമനസ്സുകളിലും ഒരുപോലെ സർവ്വദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ശരീരമനസ്സുകളും ആ ശക്തിയുടെ പ്രകടനങ്ങൾ മാത്രം. പ്രാണനും ആകാശവും ശബ്ദവുമാണ് ശക്തി പ്രകടമായിത്തുടങ്ങുമ്പോൾ ആദ്യം ആവിർഭവിക്കുന്നതു്. അവയടങ്ങുമ്പോൾ ശക്തി ശുദ്ധചൈതന്യത്തിൽ ലയിക്കുന്നു; അഥവാ, ശക്തി ചൈതന്യത്തിൽ ലയിക്കുമ്പോൾ ശക്തിയുടെ പ്രകടരൂപങ്ങളെല്ലാം അടങ്ങുന്നു. ചൈതന്യം മാത്രം ബാക്കിയാവുന്നു. ഈ രീതിയിൽ ശക്തി ശുദ്ധചൈതന്യസ്വരൂപം തന്നെയാണെന്നു കാണാം. ഈ വിവരണത്തിന്റെ വെളിച്ചത്തിൽ നമുക്ക് സ്തോത്രത്തിലെ ദേവീസ്വരൂപവർണ്ണനയിലേയ്ക്ക് വീണ്ടും പ്രവേശിക്കാം.

ദേവി ശ്രീമാതാവാണെന്നും ചിദഗ്നികുണ്ഡത്തിൽനിന്ന് ഉത്ഭവിച്ചതാണെന്നും ഒന്നാമത്തെ ശ്ലോകത്തിൽത്തന്നെ പറഞ്ഞു. പ്രപഞ്ചങ്ങൾക്കെല്ലാം അമ്മയാണ് ദേവി എന്ന് വ്യക്തമായല്ലോ. മിഥ്യാജഗദധിഷ്ഠാനാ എന്ന് 142-ാം ശ്ലോകത്തിൽ പറയുന്നുണ്ട്. ചിതി, തത്പദലക്ഷ്യാർത്ഥാ, ചിദേകരസരൂപിണീ എന്ന് 80-ാം ശ്ലോകത്തിൽ മൂന്നു തുടർച്ചയായ നാമങ്ങളിൽ ദേവിയെ വിവരിക്കുന്നു. ശുദ്ധബോധം, തത്ത്വമസി എന്ന മഹാവാക്യത്തിലെ ബ്രഹ്മബോധകമായ 'തത്' എന്ന പദം, ബോധഘനവസ്തു എന്ന് ദേവിയെ ഇങ്ങനെ വിവരിക്കുന്നതിന്ന് ദേവി സത്യവസ്തുവിൽ നിന്നന്യയാണ് എന്ന വസ്തുതയാണ് കാരണം. ബോധസ്വരൂപിണിയായ ചിച്ഛക്തിമാത്രമല്ല ജഡസ്വരൂപിണിയായ ജഡശക്തിയും ദേവിതന്നെയാണെന്ന് 90-ാം ശ്ലോകത്തിൽ പറയുന്നു. ദേവി നാദരൂപിണിയാണ്.[76] ശബ്ദം അക്ഷരങ്ങളായി രൂപം കൊള്ളുന്നു. അങ്ങനെ രൂപംകൊള്ളുന്ന പ്രക്രിയയുടെ നാലവസ്ഥകളായ പരാ, പശ്യന്തീ, മധ്യമാ, വൈഖരീ എന്നിവയും ദേവീസ്വരൂപങ്ങളാണ്.[81] അക്ഷരമാലയിലെ വർണ്ണങ്ങളോരോന്നും ദേവിയുടെ സ്വരൂപമാണ്.[116] അക്ഷരങ്ങളിൽനിന്ന് ഉണ്ടായ ബീജമന്ത്രങ്ങൾ വിശേഷിച്ചും ദേവീസ്വരൂപങ്ങളാണ്. ഹ്രീം[70], ഐം[73], ക്ലീം[125] എന്നിവ അവയിൽ പ്രധാനങ്ങളാണ്. ദേവിയെ ഉപാസിക്കാൻ പഞ്ചദശി, ഷോഡശി, ത്ര്യക്ഷരി എന്നീ ദിവ്യമന്ത്രങ്ങളുണ്ട്. എല്ലാ ശബ്ദങ്ങളിലും വാണരുളുന്ന ആദ്യശക്തി ഈ മന്ത്രങ്ങളിൽ കൂടുതൽ പ്രത്യക്ഷയായി വർത്തിക്കുന്നു. ശ്രീവിദ്യാമന്ത്രത്തിന്ന് മന്ത്രദ്രഷ്ടാക്കളായ പന്ത്രണ്ടു ദേവീഭക്തന്മാരുടെ മതപ്രകാരം പന്ത്രണ്ടു രൂപങ്ങളുണ്ട്–മനു, ചന്ദ്രൻ, കുബേരൻ, ലോപാമുദ്രാ, മന്മഥൻ, അഗസ്ത്യൻ, അഗ്നി, സൂര്യൻ,

ഇന്ദ്രൻ, സ്കന്ദൻ, ശിവൻ, ദുർവ്വാസസ്സ് എന്നിവരാണാ ഭക്തന്മാർ. ഇവരുടെ മതപ്രകാരമുള്ള ശ്രീവിദ്യാഭേദങ്ങളിൽ ചിലവ സ്തോത്രത്തിൽ പരാമർശിക്കപ്പെടുന്നുണ്ട്. ദേവി എല്ലാ വിദ്യകളിലും വെച്ച് മഹത്തായ ആത്മവിദ്യയാണെന്ന് 118-ാം ശ്ലോകത്തിൽ പറയുന്നു. ഗായത്രി, വ്യാഹൃതി, സന്ധ്യാ എന്നിവയും ദേവീസ്വരൂപങ്ങളാണ്. 90

ശരീരമായി വിളങ്ങുന്നതുപോലും ദേവിയാണ്– ക്ഷേത്രസ്വരൂപാ76. ദേവി മനുഷ്യശരീരത്തിൽ കുണ്ഡലിനീശക്തിയായി വർത്തിക്കുന്നു എന്ന് നേരത്തെ പറഞ്ഞുവല്ലോ. ഈ ശക്തി മൂലാധാരത്തിൽനിന്ന് സുഷുമ്നയിലൂടെ സഹസ്രാരത്തിലേയ്ക്ക് പ്രവഹിക്കുന്നതാണ് സമാധിയോടനുബന്ധിച്ചുള്ള ശാരീരികാനുഭവം. ഈ യാത്രയ്ക്കിടയിൽ ശക്തിചലനം സവിശേഷമായി അനുഭവപ്പെടുന്ന ആധാരചക്രങ്ങൾ ശരീരത്തിലെ നാഡീവ്യൂഹങ്ങളുടേയും അവയവങ്ങളുടേയും മനോബുദ്ധികളുടേയും പ്രവർത്തനവുമായി അടുത്ത ബന്ധമുള്ള സ്ഥാനങ്ങളാണ്. തന്ത്രശാസ്ത്രത്തിൽ ഈ ആധാരപദ്മങ്ങളേയും അവയിലെ ദേവതകളേയും ആ പദ്മങ്ങളിൽ അങ്കിതമായ വർണ്ണമാലയിലെ അക്ഷരങ്ങളേയും വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഇവയുടെ ഒരു വിവരണം സ്തോത്രത്തിൽ 98 മുതൽ 110 വരെയുള്ള ശ്ലോകങ്ങളിൽ കാണാം. പഞ്ചകോശാന്തരസ്ഥമായ ആത്മാവാണ് ദേവി എന്ന് 91-ാം ശ്ലോകത്തിൽ പറയുന്നു. ആ ശുദ്ധചൈതന്യം മാത്രമല്ല, ശരീരമനസ്സുകളും പ്രവർത്തനവുമായി ഉററബന്ധമുള്ള ആധാരചക്രങ്ങളുടെ അധിദേവതമാരും ദേവിതന്നെയാണെന്ന് മേൽപറഞ്ഞ ശ്ലോകങ്ങളിൽ വ്യക്തമാകുന്നു. വിശുദ്ധിയിൽ വസിക്കുന്ന ഡാകിനീദേവി ഏകവദനയും ത്വക്കിന്റെ അധിദേവതയുമാണ്. അനാഹതത്തിലെ രാകിണീദേവി ദ്വിവദനയും രക്തസംസ്ഥിതയുമാണ്. മണിപൂരത്തിലെ ലാകിനീദേവി ത്രിവദനയും മാംസത്തിന്റെ അധിദേവതയുമാണ്. സ്വാധിഷ്ഠാനത്തിലെ കാകിനീദേവി ചതുർവ്വദനയും മേദോനിഷ്ഠയുമാണ്. മൂലാധാരത്തിലെ സാകിനീദേവി പഞ്ചവക്ത്രയും അസ്ഥിസംസ്ഥിതയുമാണ്. ആജ്ഞയിലെ ഹാകിനീദേവി ഷഡ്വദനയും മജ്ജാസംസ്ഥിതയുമാണ്. സഹസ്രാരത്തിലെ യാകിനീദേവി സർവ്വതോമുഖിയും ശുക്ലസംസ്ഥിതയുമാണ്. ദേവിയുടെ നിവാസസ്ഥാനമായി സ്തോത്രാരംഭത്തിൽ പറയുന്ന മഹാപത്മാടവി23 മനുഷ്യശിരസ്സിലെ സഹസ്രാരപദ്മമാണ്. അവിടെ ബ്രഹ്മാനുഭൂതിയുണ്ടാക്കി ദേവി സാധകനെ ആനന്ദനിമഗ്നനാക്കുന്നു. ഈ യാത്രയെപ്പററി 38, 39 ശ്ലോകങ്ങളിൽ ലഘുവായി വിവരിച്ചു. അവിടെ ബ്രഹ്മവിഷ്ണുരുദ്രഗ്രന്ഥികൾ ഭേദിച്ചാണ് ദേവി സഹസ്രാരത്തിലെത്തുന്നതെന്നു പറഞ്ഞു. സാധാരണക്കാർക്ക് ഈ ദിവ്യശക്തി അടിയിലെ രണ്ട് ആധാരചക്രങ്ങളിലാണ് വർത്തിക്കുന്നതെന്ന് ശ്രീരാമകൃഷ്ണദേവൻ പറയുന്നു. അതുകൊണ്ട് അവരുടെ മനസ്സ് ആഹാരം, നിദ്ര, മൈഥുനം എന്നീ മൃഗചര്യകളിൽ വ്യാപൃതമായിരിക്കുന്നു. ശക്തി അനാഹതത്തിലെത്തുന്നതോടെ (ഹൃദയം) ഈശ്വരദർശനലാലസ ഊർജ്ജിതമാവുന്നു. ആജ്ഞയിൽ (ഭ്രൂമദ്ധ്യം) വരുമ്പോൾ കപ്പിവിളക്കിന്നകത്തെ നാളംപോലെ ആത്മദർശനം സാദ്ധ്യമാവുന്നതു കാണാം, എന്നാൽ തൊടാൻ പററില്ല. സഹസ്രാരത്തിൽ പൂർണ്ണമായ ഈശ്വരാനുഭൂതി – ഈശ്വരതാദാത്മ്യം – കൈവരുന്നു. മുകളിൽനിന്ന് താഴേക്കുള്ള പ്രയാണം സൃഷ്ടിപ്രക്രിയയേയും തിരിച്ചുള്ള ഗതി മുക്തിപ്രക്രിയയേയും കാണിക്കുന്നു. അഥവാ, പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളെ കാണിക്കുന്നു. ബ്രഹ്മഗ്രന്ഥി ഭൂമിയേയും ജലത്തേയും പ്രതിനിധാനം ചെയ്യുന്നു; വിഷ്ണുഗ്രന്ഥി അഗ്നിയെയും, രുദ്രഗ്രന്ഥി വായുവേയും ആകാശത്തേയും. തന്മാത്രകളിൽ ഭൂമി സ്ഥൂലതമവും ആകാശം സൂക്ഷ്മതമവുമാണല്ലോ. മേൽപറഞ്ഞ ഗ്രന്ഥികളെ ആ ക്രമത്തിൽ ഭേദിക്കുക എന്നു പറയുമ്പോൾ ബുദ്ധി അത്യന്തം ശുദ്ധവും സൂക്ഷ്മവും ആവുകയാണ് ഉദ്ദേശിക്കുന്നതെന്നു കാണാം. അഥവാ സൃഷ്ടിപ്രക്രിയയ്ക്കു വിപരീതമായി ചരിച്ച് ബ്രഹ്മാനുഭൂതിയടയുകയാണ് ശക്തിയുടെ ഈ ഊർദ്ധ്വചലനത്തിന്റെ ആന്തരാർത്ഥം. 'മഹീം മൂലാധാരേ' എന്നു തുടങ്ങുന്ന സൗന്ദര്യലഹരിയിലെ 9-ാം ശ്ലോകത്തിൽ ഈ ക്രമം ഭംഗിയായി വിവരിക്കുന്നുണ്ട്. മൂലാധാരം മുതൽ ആജ്ഞവരെയുള്ള ആറ് ആധാരചക്രങ്ങളെ ചേർത്ത് കുലം എന്നു പറയുന്നു. അവയോടു ബന്ധപ്പെട്ട സാധനയുടെ അധിദേവതയായതുകൊണ്ട് ദേവിയെ കൗലിനി, കുലയോ

ഗിനി എന്നെല്ലാം വൎണ്ണിക്കുന്നു. ശക്തിയെ ക്രമത്തിൽ മുകളിലെ ചക്രങ്ങളിലേക്കാവാഹിച്ച് സഹസ്രാരത്തിലെത്തിച്ച് ആനന്ദമനുഭവിച്ച ശേഷം മൂലാധാരത്തിലേയ്ക്കുതന്നെ തിരിച്ചാനയിക്കുന്ന സാധനാരീതിക്ക് സമയാചാരം എന്നു പറയുന്നു. സമയാചാരപ്രകാരമുള്ള മാനസപൂജയിൽ സാധകന്റെ ജീവിതകൃത്യങ്ങളെല്ലാം ഈശ്വരാരാധനമായി കല്പിക്കപ്പെടുന്നു. (സൗന്ദൎയ്യലഹരി[27]) ദേവി സമയാചാരതൽപരയാണ്[37]. ബ്രഹ്മപ്രതീകമായി വേദാന്തത്തിൽ വിവരിക്കുന്ന ദഹരാ(ഹൃദയാ)കാശവും ദേവിയാണ്[121].

പ്രപഞ്ചത്തിലും മനുഷ്യശരീരമനസ്സുകളിലും പ്രകാശിക്കുന്ന ഈ ദേവിയെ ഉപാസനചെയ്യേണ്ട വിധവും സ്തോത്രത്തിൽ വിശദമായി വൎണ്ണിക്കുന്നുണ്ട്. ദേവിയുടെ സ്വഭാവം എന്താണെന്നറിഞ്ഞാൽ ഉപാസനാമാൎഗ്ഗം വ്യക്തമാവും – ആ സ്വഭാവം സാക്ഷാത്ക്കരിച്ചാൽ മതിയല്ലോ. സ്തോത്രത്തിന്റെ ആരംഭത്തിൽ ദേവിയുടെ ഉത്ഭവം വിവരിച്ച ഉടനെ ആയുധങ്ങളെപ്പററി പറയുന്നു – രാഗസ്വരൂപമായ പാശം, ക്രോധസ്വരൂപമായ അങ്കുശം, മനസ്സാകുന്ന വില്ല്, പഞ്ചതന്മാത്രകളാകുന്ന ബാണങ്ങൾ. രാഗം, ദ്വേഷം എന്നിവ പ്രത്യക്ഷത്തിൽ പരസ്പരവിരുദ്ധങ്ങളായ രണ്ടു ശക്തികളാണെന്ന് തോന്നുമെങ്കിലും ഒരേ ശക്തിയുടെ രണ്ടു പ്രകടനങ്ങൾ മാത്രമാണ്. മനസ്സ്, പഞ്ചതന്മാത്രകൾ എന്നിവകൊണ്ടു നിൎമ്മിക്കുന്ന പ്രപഞ്ചത്തെ നിലനിൎത്തി മുന്നോട്ടുകൊണ്ടുപോകുന്നതു് ഈ ശക്തിയാണ്. മനസ്സാണ് വാസ്തവത്തിൽ മായ. മായയുടെ ആവിൎഭാവവും ശമനവും നടക്കുന്നതു് മനസ്സിലാണ്. ആ മനസ്സാകട്ടെ രാഗം, ദ്വേഷം എന്നീ ശക്തികളിലൂടെ സദാ ചലിച്ചുകൊണ്ടിരിക്കുന്നു. മനസ്സിന്നു് ഏതൊരു വസ്തുവുമായി സമ്പൎക്കമുണ്ടാകുമ്പോഴും ഈ വികാരങ്ങൾ തനിച്ചോ സമ്മിശ്രമായോ ഉത്ഭവിക്കുന്നതു കാണാം. ലോകത്തിലെ എല്ലാ ശക്തികളും ദ്വന്ദ്വാത്മകമാണ്. ആകൎഷണത്തിന്നു് വികൎഷണം; ക്രിയയ്ക്കു് പ്രതിക്രിയ; മാറററിന്നു് ആൻറിമാററർ പോലുമുണ്ടെന്നു് ആധുനികശാസ്ത്രം പറയുന്നു. ഈ ദ്വന്ദ്വാത്മകശക്തികളുടെ മൂലരൂപമാണ് രാഗദ്വേഷങ്ങൾ. മനുഷ്യമനസ്സിൽ രാഗദ്വേഷങ്ങൾ; പ്രപഞ്ചഘടകങ്ങൾ തമ്മിൽ ആകൎഷണവികൎഷണങ്ങൾ – ഇത്രയേ വ്യത്യാസമുള്ളു. ഈ ശക്തികളിലൂടെ ദേവി സദാ തന്റെ സൃഷ്ടി–സ്ഥിതി–സംഹാരകൃത്യങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. രാഗദ്വേഷങ്ങളുപേക്ഷിച്ച് സമത്വമാൎന്ന മനസ്സ് സൃഷ്ടിയെ ജയിച്ച് ബ്രഹ്മസ്വരൂപമായിത്തീരുന്നു എന്ന് ഗീത പറയുന്നതിന്റെ സാരം ഇവിടെ കാണാം. പാശം, അങ്കുശം, വില്ലമ്പുകൾ എന്നിവ ഇച്ഛാ–ജ്ഞാന–ക്രിയാ ശക്തികളേയും കാണിക്കുന്നു. ''ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തിസ്വരൂപിണീ'' എന്ന് 130-ാം ശ്ലോകത്തിൽ ഇതു് തെളിച്ചു തന്നെ പറയുന്നുണ്ട്. പ്രപഞ്ചകോലാഹലങ്ങൾക്കെല്ലാം കാരണമായ ദേവിതന്നെ പരമാത്മാവുമായുള്ള അഭേദ്യബന്ധം മൂലം ചിന്മയിയും വിജ്ഞാനഘനരൂപിണിയുമാണ്[61]. ശുദ്ധബോധത്തിൽനിന്നു തുടങ്ങി അവ്യക്തമായ മൂലപ്രകൃതി[86] തൊട്ട് ഇങ്ങേയററത്തു് ശുദ്ധജഡമായി കാണപ്പെടുന്നതുൾപ്പെടെ എല്ലാം ദേവിയാണെന്നു് ഈ സ്തോത്രം വെളിപ്പെടുത്തുന്നു. ധ്യാനധ്യാതൃധ്യേയരൂപാ[62], ക്ഷയവൃദ്ധിവിനിൎമ്മുക്താ[76], ജ്ഞാതൃജ്ഞേയസ്വരൂപിണീ[179], മനോവാചാമഗോചരാ[89] എന്നീ നാമങ്ങൾ ശ്രദ്ധേയങ്ങളാണ്. ദേവി നല്ലതും ചീത്തയും അവയ്ക്കുപ്പുറത്തുള്ളതുമായ എല്ലാമാണ്. ദേശകാലങ്ങളാൽ അപരിച്ഛേദ്യയാണ്[137]; സത്യാനന്ദസ്വരൂപിണിയും[128], പ്രജ്ഞാനഘനരൂപിണിയും[116] ആണ്. നിസ്ത്രൈഗുണ്യയും പരാത്പരയുമാണ്[150]. സൎവ്വോപാധിവിനിൎമ്മുക്തയായ[138] സച്ചിദാനന്ദരൂപിണിയാണ്[136]. വിശ്വഭ്രമണകാരിണിയാണെങ്കിലും[165] നൈഷ്കൎമ്മ്യയാണ്[167]. വിശ്വസാക്ഷിണിയും[84] സൎവ്വാന്തൎയ്യാമിണിയുമാണ്[154].

ദേവി ക്ഷിപ്രപ്രസാദിനിയും[162] സദാതുഷ്ടയും[170] ആണെന്നു് സ്തോത്രം ഘോഷിക്കുന്നു. അപ്പോൾ ഉപാസന ലളിതമാവേണ്ടതാണല്ലോ. ഭക്തിയോടും ശ്രദ്ധയോടുംകൂടി സമീപിക്കുന്ന സാധകന്നു് അത്യന്തം ലളിതമാണതാനും. ഭക്തിപ്രിയാ, ഭക്തിഗമ്യാ, ഭക്തിവശ്യാ[42], ഭാവനാഗമ്യാ[41], സുഖാരാദ്ധ്യാ[133] എന്നെല്ലാം ദേവിയെ വിശേഷിപ്പിക്കുന്നുണ്ട്. എന്നാൽ ശ്രദ്ധയില്ലാത്ത കുഭക്തന്മാൎക്ക് ദേവി ദുരാരാധ്യയാണ്[148]. വീരന്മാരാലും ധീരന്മാരാലും ആരാധിക്കപ്പെടേണ്ടവളാണ് ദേവി.[149,169]. സൎവ്വത്ര

ബ്രഹ്മദർശനം അനുഭവിച്ച് സമഭാവന പുലത്തുന്നവനാണ് ഇത്തരത്തിലുള്ള സാധകൻ. ദേവി ചൈതന്യമാകുന്ന അർഘ്യത്താൽ സമാരാധിക്കേണ്ടവളും ചൈതന്യകുസുമപ്രിയയുമാണ് [170]. ശുദ്ധബോധസ്വരൂപമായ സ്വാത്മാവിനെയാണ് ദേവിയുടെ പാദങ്ങളിൽ അപ്പിക്കേണ്ടതു്; പ്രപഞ്ചസത്തയുടെ അഭിന്നാംശമാണ് താനെന്ന ബോധം സദാ പുലത്തലാണ് ഈ സാധന. ഇതിൽ ധ്യാനം, ധ്യാതാവ്, ധ്യേയം എന്ന മൂന്നും ഒന്നായിത്തീരുന്നു. ധ്യാനധ്യാതൃധ്യേയരൂപാ എന്ന് നേരത്തെ സൂചിപ്പിച്ചു [62]. ആന്തരപൂജയിൽ ദേവിയെ എട്ടു പുഷ്പങ്ങളെക്കൊണ്ടാരാധിക്കണം—അഹിംസ, ഇന്ദ്രിയനിഗ്രഹം, ക്ഷാന്തി, ദയ, ജ്ഞാനം, തപസ്സ്, സത്യം, ഭാവം എന്നിവയാണ് ആ പുഷ്പങ്ങൾ. ജ്ഞാനം തന്നെയാണ് ചൈതന്യകുസുമം എന്നാണ് മുകളിൽ പറയപ്പെട്ടതു്. ഇത്തരത്തിലുള്ള സാധകന് ദേവി പശുപാശവിമോചിനിയായിത്തീരുന്നു [78]. ധ്യാനഗമ്യയാണ് ദേവി [127]. എന്തിനെക്കുറിച്ചുള്ള ധ്യാനം? ബ്രഹ്മാത്മൈക്യസ്വരൂപിണി — താൻ ബ്രഹ്മംതന്നെ എന്ന തത്ത്വം ധ്യാനിച്ചുറപ്പിക്കണം [132]. അതറിയുന്ന ബുധന്മാരാൽ അച്ചിതയാണ് അമ്മ [155]. ഭക്തന്റെ ഭാവം ദേവി അറിയുന്നു [157]. സാധകൻ മൈത്ര്യാദിവാസനകളം പരിശീലിക്കണം [115] — സുഖികളിൽ മൈത്രി, ദുഃഖിതരിൽ കരുണ, സജ്ജനങ്ങളിൽ മുദിത, പാപികളിൽ (ഈശ്വരവിദ്വേഷികളിൽ) ഉപേക്ഷ. അങ്ങനെ ചെയ്യുന്നതുകൊണ്ട് ചിത്തശുദ്ധി വളരും. നാമപാരായണംകൊണ്ട് ദേവി സന്തുഷ്ടയാവുന്നു [141]. മഹത്തായ ഈ സ്തോത്രം നിത്യവും ചൊല്ലുന്ന, അല്ലെങ്കിൽ ഏതെങ്കിലും ഈശ്വരനാമത്തിൽ പരായണനായ ഒരാളുടെ മേൽ ഭഗവത്കാരുണ്യം പൊഴിയുകയും അയാൾക്ക് സ്വഹൃദയത്തിൽ ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെട്ടുതുടങ്ങുകയും ചെയ്യുന്നു. അന്തർമ്മുഖമായിട്ടാണ ദേവിയെ സമാരാധിക്കേണ്ടതു് [162]. തുടക്കത്തിൽ സാധകൻ ദേവിയെ അറുപത്തിനാല് ഉപചാരങ്ങളെക്കൊണ്ട് സേവിക്കണമെന്നു പറയുന്നുണ്ടെങ്കിലും [58] സാധനയുടെ ഉച്ചതലങ്ങളിൽ അന്തർമ്മുഖസാധനയും ജ്ഞാനനിഷ്ഠയുമാണ് പ്രധാനം. തുടക്കത്തിൽ പൗർണ്ണമിച്ചന്ദ്രനിൽ ദേവിയെ ധ്യാനിക്കുന്ന ഭക്തൻ പിന്നീട് നിത്യവും ഹൃദയാകാശത്തിലെ പൂർണ്ണചന്ദ്രബിംബത്തിൽ ആസനസ്ഥയായ ദേവിയെ ധ്യാനിക്കണം. നിരന്തരമായ ബ്രഹ്മാനുസന്ധാനമാണ് ഈ അന്തർമ്മുഖസാധനയുടെ മുഖ്യാംശം. ബഹിർമ്മുഖന്മാക്ക് സുദുർല്ലഭയാണ് ദേവിയെന്നും അതേ ശ്ലോകത്തിൽ [162] എടുത്തുപറയുന്നുണ്ട്. ദേവിയെ ആത്മാവായി ധ്യാനിക്കണമെന്നതു് തന്ത്രത്തിലെ സുപ്രധാനതത്ത്വമാണ്. ''നീ ഞാൻ ആകുന്നു'' എന്ന് അമ്മയോട് പറയുന്ന ഭക്തൻ ഉടനെ സായുജ്യം പ്രാപിക്കുന്നു, എന്ന് സൗന്ദര്യലഹരിയിൽ [22] ഇതിനെ ചമത്ക്കാരപൂർണ്ണമായി വർണ്ണിക്കുന്നു. തികഞ്ഞ അഭ്യാസത്താലും [181] ജ്ഞാനത്താലും [179] അറിയപ്പെടാവുന്നവളാണ് ദേവി. അതേ സമയം അവ്യാജകരുണാമൂർത്തിയായതുകൊണ്ട് സാധകന്റെ അജ്ഞാനം നശിപ്പിക്കുന്ന വിളക്കാണ് [181]. നിത്യശുദ്ധയും നിത്യബുദ്ധയും നിഷ്കാമയുമാണ് [44,45]. രാഗം, മദം, മോഹം, മമത്വം, പാപം, ലോഭം, ക്രോധം, സംശയം, സംസാരബന്ധം എന്നിവയൊന്നും ദേവിയിലില്ലെന്നുമാത്രമല്ല, തന്നെ ആശ്രയിക്കുന്നവരിൽ ഇതെല്ലാം ദേവി ഇല്ലാതാക്കിത്തീക്കുകകൂടി ചെയ്യുന്നു [46, 48]. അമ്മ ദക്ഷിണാമൂർത്തിയും [140] പ്രേമരൂപിണിയും [141] ആണ്. പരമമായി ശിവശക്ത്യൈക്യരൂപിണിയാണ് [153].

മററു വാക്കുകളിൽ പറഞ്ഞാൽ, ദേവിയെ ഉപാസിച്ച് സന്തോഷിപ്പിക്കാനുള്ള വഴിയിതാണ്: ദേവി ആരാണെന്ന് ചിന്തിച്ചുറപ്പിക്കുക; ആ സത്യം സാക്ഷാത്ക്കരിച്ച് അതായിത്തീരുക. നിത്യസത്യമായ ബ്രഹ്മംതന്നെയാണ് ദേവി. ''ഞാൻ സ്ത്രീയോ പുരുഷനോ അല്ല; ശുദ്ധബോധമാണ്'' എന്ന് ദേവീഭാഗവതത്തിൽ ദേവി അരുളിച്ചെയ്യുന്നുണ്ട്. തനി ജഡമെന്നു തോന്നുന്ന ഇങ്ങേയററത്തെ പദാർത്ഥങ്ങളം എല്ലാററിലും ബ്രഹ്മം സമരസമായി വർത്തിക്കുന്നു. ആക്കും തടുക്കാനാവാത്ത വണ്ണം ബ്രഹ്മശക്തി സദാ ചലിച്ചുകൊണ്ടിരിക്കുന്നു. ആ ചലനത്തിന്റെ സ്വഭാവം സ്വമനസ്സിനെ നിരീക്ഷിച്ചറിയണം. ആ ചലനത്തിനടിയിലുള്ള അചഞ്ചല വസ്തുവിനെ അന്വേഷിച്ചറിയണം. അതിന്നു് രൂപം ശബ്ദം എന്നിവയുടെ സഹായം വേണമെങ്കിൽ സ്വീകരിക്കാം. ധ്യാനമംഗളമായ ദേവിയുടെ മാനുഷരൂപം,

പ്രതീകാത്മകമായ യന്ത്രരൂപം, ശബ്ദമയമായ മന്ത്രരൂപം എന്നിവകൊണ്ടു് മനസ്സിനെ സത്യദർശനത്തിന്നു് പാകപ്പെടുത്തണം. ബുദ്ധിക്കു് വിജ്ഞാനഘനമായ ആ സത്തയെ പരിചയപ്പെടുത്തിക്കൊടുക്കണം. എല്ലാ ബന്ധങ്ങൾക്കും അതീതമായ ആ ചൈതന്യം ക്രമേണ ശുദ്ധമനസ്സിൽ പ്രതിബിംബിച്ചു തുടങ്ങും. അമ്മ കരുണാമൂർത്തിയാണു്. കുഞ്ഞിൻെറ കാതരത കാണുമ്പോൾ ഓടിയെത്താതിരിക്കില്ല. അതുകൊണ്ടാണു് ''അമ്മയെ വിളിച്ചു കരയൂ'' എന്നു് ശ്രീരാമകൃഷ്ണദേവൻ ആവർത്തിച്ചുപദേശിക്കുന്നതു്.

[ഇതിൽ കാണിച്ചിട്ടുള്ള അക്കങ്ങൾ ശ്ലോകസംഖ്യകളാകുന്നു.]

---

# ഗീതാമൃതം

## കൃഷ്ണജി

### എട്ടാമദ്ധ്യായം — ക്ഷരാക്ഷരബ്രഹ്മയോഗം

അധ്യാത്മം, അധിയജ്ഞം, അധിദൈവം ഇങ്ങനെ നാനാവിധമായി വിരാജിക്കുന്ന പരമാത്മാവു് എന്നു കേട്ടപ്പോൾ അർജ്ജുനന്നു് അതു വ്യക്തമായി മനസ്സിലാവാത്തതുകൊണ്ടു് അദ്ദേഹം തൻെറ സംശയം ഇങ്ങനെ ഭഗവാൻെറ മുമ്പിൽ അവതരിപ്പിച്ചു: ''ഭഗവാനേ, പുരുഷോത്തമ, ബ്രഹ്മം, അധ്യാത്മം, കർമ്മം, അധിഭൂതം അധിദൈവം എന്നെല്ലാം അങ്ങു പറഞ്ഞതു് ഒന്നുകൂടി വിവരിച്ചു പറഞ്ഞുതന്നാലും. മാത്രമല്ല അധിയജ്ഞൻ എന്നു പറയപ്പെടുന്നതു് ആരാണു്? എങ്ങനെയാണു് ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നതു്? എല്ലാ വികാരങ്ങളും ശമിച്ച മരണസമയത്തു് യോഗികൾക്കു്, പ്രശാന്തമായ മനസ്സുകൊണ്ടുമാത്രം അറിവാൻ സാധിക്കുന്ന അങ്ങയെ എങ്ങനെയാണു് അറിവാൻ കഴിയുന്നതു്? എന്ന സംശയവുംകൂടി അങ്ങു പരിഹരിച്ചുതരണം.''

അർജ്ജുനൻെറ ഈ സംശയം കേട്ടു് ഭഗവാൻ വിസ്തരിച്ചു പറവാൻ തുടങ്ങി: അല്ലയോ അർജ്ജുന, എല്ലാം വിസ്തരിച്ചു പറയാം. ശ്രദ്ധയോടെ കേട്ടുകൊള്ളുക. നശ്വരമായ ഈ പ്രപഞ്ചത്തിൻെറ പിന്നിലുള്ള അനശ്വരമായ സദ്വസ്തുവിനെയാണു് ബ്രഹ്മമെന്നും പരമാത്മാവു് എന്നും പറയുന്നതു്. ഒരിക്കലും മാററമോ നാശമോ ഇല്ലാതെ നില്ക്കുന്ന നിത്യവസ്തു അതു മാത്രമേയുള്ളു. ആ നിത്യസത്തതന്നെ ഓരോ ദേഹത്തിലും സ്ഥിതിചെയ്തു്, ഇന്ദ്രിയമനോബുദ്ധികളെ പ്രകാശിപ്പിച്ചു്, ഞാൻ, എൻെറ, എന്ന ബോധമുണ്ടാക്കിക്കൊണ്ടിരിക്കുന്നതിനെയാണു് അദ്ധ്യാത്മം എന്നു പറയുന്നതു്. ആ നിലയിൽ അതിനെ ജീവാത്മാവു് എന്നു പറയുന്നു. ജീവാത്മാവിൻെറ ആവശ്യത്തിന്നായി, പഞ്ചഭൂതാത്മകമായ വസ്തുക്കളുടെയെല്ലാം ഉത്പത്തിക്കു കാരണമായ വിശേഷസൃഷ്ടിതന്നെയാണു് കർമ്മം. ആ സൃഷ്ടിയുടെ ഫലമായുണ്ടാകുന്ന നാമരൂപാത്മകമായ ഈ നശ്വരപ്രപഞ്ചത്തെത്തന്നെയാണു് അധിഭൂതമെന്നു വ്യവഹരിക്കുന്നതു്. പഞ്ചഭൂതാത്മകമായ ഈ പ്രപഞ്ചത്തിൻെറ ഉള്ളിൽ വർത്തിച്ചുകൊണ്ടു് അതിനെ പ്രവർത്തിപ്പിക്കുന്ന പുരുഷൻ—ചൈതന്യം—തന്നെ അധിദൈവം. പ്രപഞ്ചമായി പരിണമിക്കുന്ന അധിദൈവാവസ്ഥയിലുള്ള എല്ലാ പ്രവൃത്തികളുടെയും ഫലത്തെ അനുഭവിക്കുന്നവനായി എല്ലാ ദേഹങ്ങളിലും സ്ഥിതിചെയ്യുന്ന അധിയജ്ഞൻ ഞാൻ തന്നെയാകുന്നു.

വളരെക്കാലത്തെ അഭ്യാസംകൊണ്ടു് മനോനിഗ്രഹം സാധിച്ചിട്ടുള്ള ജിതാത്മാക്കളായ യതികൾ മരണസമയത്തു് മനസ്സിനെ എന്നിൽ ഉറപ്പിച്ചു് എന്നെത്തന്നെ സ്മരിച്ചുകൊണ്ടു് ദേഹം ഉപേക്ഷിക്കുന്നു. അതിൻെറ ഫലമായി അവർ പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു, അതായതു് പരമാത്മഭാവം പ്രാപിക്കുന്നു. അല്ലയോ

കൗന്തേയ, ഇതിൽ നിനക്ക് ഒട്ടും സംശയമുണ്ടാകേണ്ടതില്ല. കാരണം മരണസമയത്തുണ്ടാകുന്ന ഭാവനയാണ് ഒരുവൻെറ അടുത്ത ജന്മത്തെ തീർച്ചപ്പെടുത്തുന്നത്. ലൗകികവിഷയങ്ങളെ ചിന്തിച്ചുകൊണ്ടാണ് ഒരുവൻ മരിക്കുന്നതെങ്കിൽ ആ വിഷയഭോഗങ്ങൾക്കു പററിയ ഒരു ശരീരമായിരിക്കും അടുത്ത ജന്മത്തിൽ അവനു് കിട്ടുക. സഗുണാരാധനയിലാണ് ഒരുവന്നു് അവസാനസമയത്തു് താൽപര്യമുണ്ടാകുന്നതെങ്കിൽ അവൻ ഒരു ഭക്തനോ യോഗിയോ ആയി ജനിക്കും. നിർഗ്ഗുണബ്രഹ്മത്തിൽ മനസ്സുറച്ചു നിൽക്കുമ്പോഴാണ് ശരീരം വിടുന്നതെങ്കിൽ അവൻ ബ്രഹ്മഭാവത്തിൽ ലയിക്കുന്നു. വീണ്ടും അവന്നു് ജന്മമെടുക്കേണ്ടിവരികയില്ല. അതു കൊണ്ടു് മരണസമയത്തും എന്നെപ്പററി ഓർമ്മ വരുന്നതിന്നായി എപ്പോഴും എന്നെത്തന്നെ ഓർമ്മിച്ചുകൊണ്ടുവേണം കർത്തവ്യകർമ്മങ്ങളനുഷ്ഠിക്കുവാൻ. അല്ലയോ അർജ്ജുന, യുദ്ധം നിൻെറ കർത്തവ്യമാണ്. അതു നീ അനുഷ്ഠിക്കുക. പക്ഷേ, മനസ്സുമുഴുവൻ ഹിംസാത്മകമായ യുദ്ധത്തിൽ ആകരുതു്. എന്നെ എപ്പോഴും സ്മരിച്ചു കൊണ്ടു് എൻെറ ഒരു ഉപകരണമെന്ന നിലയിൽ നീ യുദ്ധം ചെയ്യുക. അങ്ങനെ മനസ്സും ബുദ്ധിയും പരമാത്മാവിൽ ഉറപ്പിക്കുന്ന പക്ഷം യുദ്ധത്തിൻെറ ദോഷങ്ങളൊന്നും നിന്നെ ബാധിക്കുകയില്ല. തീർച്ചയായും നിനക്കു പരമാത്മഭാവം പ്രാപിച്ചു് ആത്യന്തികദുഃഖനിവൃത്തി നേടാവുന്നതാണ്.

മനസ്സിനെ ഈശ്വരനിൽ ഉറപ്പിച്ചുനിർത്തുവാനുള്ള ഒരേ ഒരു ഉപായം അഭ്യാസയോഗമാണ്, അതായതു് നിരന്തര പരിശീലനം. നിത്യവും മനസ്സിനെ ഈശ്വരനിൽ ഏകാഗ്രമാക്കിനിർത്തുവാൻ പരിശീലിക്കുന്ന ഒരുവന്നു് അവസാനം പ്രകാശസ്വരൂപനായ പരമപുരുഷനെ പ്രാപിക്കുവാൻ കഴിയുന്നു. അഭ്യാസബലംകൊണ്ടും ദൃഢമായ ഭക്തികൊണ്ടും മനസ്സു നിശ്ചലമാക്കിനിർത്തുവാനും ഭ്രൂമധ്യത്തിൽ പ്രാണനെ പ്രവേശിപ്പിച്ചു് സർവ്വജ്ഞനും സർവ്വാന്തര്യാമിയും സൂര്യനെപ്പോലെ തേജസ്വിയും സർവ്വസാക്ഷിയുമായ സർവ്വേശ്വരനെത്തന്നെ ധ്യാനിക്കുവാനും അവൻ മരണസമയത്തുകൂടി ശക്തനായിത്തീരുന്നു. തേജോമയമായ ആ പരബ്രഹ്മവസ്തുവിലുള്ള ലയമാണ് മരണസമയത്തു് അവന്നുണ്ടാകുന്നതു്. എന്നാൽ അങ്ങനെയുള്ള നിർഗ്ഗുണോപാസനയും നിർഗ്ഗുണപദപ്രാപ്തിയും സാധാരണന്മാർക്കു സാധ്യമല്ല. അതിന്നു് അവർ ഓങ്കാരമാകുന്ന പ്രതീകത്തെ സ്വീകരിച്ചു് സാധനാമാർഗ്ഗത്തിൽ പുരോഗമിക്കണം. വേദവിത്തുക്കളായ ജ്ഞാനികളും രാഗദ്വേഷാദികൾ വിട്ട യോഗികളും ബ്രഹ്മചര്യാദി കഠിനനിയമങ്ങളനുസരിച്ചു് ഉത്തമജീവിതത്തിന്നു ശ്രമിക്കുന്ന കർമ്മികളുമെല്ലാം പ്രാപിക്കുവാനാഗ്രഹിക്കുന്നതു് ഈ ഓങ്കാരപ്പൊരുളിനെത്തന്നെയാണ്. അഭ്യാസത്തിൻെറ ഫലമായി ഇന്ദ്രിയങ്ങളെയെല്ലാം അടക്കി മനസ്സിനെ അന്തർമ്മുഖമാക്കി ഹൃദയത്തിലുറപ്പിച്ചു് യോഗസമാധി കൊണ്ടു് സുഷുമ്നാനാഡിയിലൂടെ ജീവനെ ശിരസ്സിലെത്തിച്ചു്, ഓം എന്ന പ്രണവമുച്ചരിക്കുകയും ഓങ്കാരവാച്യമായ ബ്രഹ്മത്തെ ധ്യാനിക്കുകയും ചെയ്തുകൊണ്ടു് ശരീരമുപേക്ഷിക്കുന്നവൻ ബ്രഹ്മസായുജ്യം പ്രാപിക്കുന്നു. ഇതുതന്നെയാണ് ജീവൻെറ പരമഗതി.

ഈ പരമപദം പ്രാപിക്കുവാനുള്ള യോഗപരിശീലനം എല്ലാവർക്കും സാധ്യമായി എന്നു വരില്ല. എന്നാൽ അങ്ങനെയുള്ളവർ മറെറാരു ചിന്തയും കൂടാതെ എല്ലായ്പോഴും എന്നെത്തന്നെ സ്മരിച്ചുകൊണ്ടിരുന്നാലും മതി. എന്നെപ്പററിയുള്ള നിരന്തരസ്മരണകൊണ്ടു് അവൻെറ മനസ്സിൽനിന്നു് വിഷയാഭിലാഷങ്ങളെല്ലാം പോയി എന്നെ പ്രാപിക്കുവാനുള്ള മാർഗ്ഗം സുഗമമായിത്തീരുന്നു. അങ്ങനെ പരമമായ സിദ്ധി പ്രാപിച്ചുകഴിഞ്ഞാലോ, പിന്നെ അവന്നു് ദുഃഖനിദാനവും അനിത്യവുമായ ഈ ലോകത്തിൽ വീണ്ടും ജന്മമുണ്ടാകുകയില്ല. അല്ലയോ കുന്തീപുത്ര, ഈ പുനർജ്ജന്മമില്ലാത്ത അവസ്ഥ ബ്രഹ്മപദപ്രാപ്തിയിൽ മാത്രമേയുള്ളു. ബ്രഹ്മലോകംവരെയുള്ള ഏതു ലോകങ്ങളിൽ ചെന്നാലും വീണ്ടും ഈ സംസാരത്തിലേയ്ക്കുതന്നെ വരേണ്ടതായിവരും. സാധാരണ ബ്രഹ്മലോകം സുഖപൂർണ്ണമാണെന്നും നിത്യമാണെന്നും വിശ്വസിക്കുന്നവരുണ്ടു്. എന്നാൽ അതും കാലവിധേയമാണെന്നറിഞ്ഞുകൊള്ളുക. മനുഷ്യരുടെ ആയിരം യുഗങ്ങൾ കൂടിയതാണ് ബ്രഹ്മാവിൻെറ ഒരു പകൽ; അതുപോലെ ആയിരം യുഗങ്ങൾ കൂടിയതു് ഒരു രാത്രിയും എന്നാണ്

കാലവിഭാഗജ്ഞരായ മഹാത്മാക്കരം പറയുന്നതു്. ഇത്ര സുദീർഘമായ അഹോരാത്രങ്ങളോടുകൂടിയ ബ്രഹ്മലോകവും കാലവിധേയമായതുകൊണ്ടു് പുനരാവൃത്തിയുള്ളതാണു്. ബ്രഹ്മാവിൻെറ പകലിൽ ഇക്കാണുന്ന ഭൂതപ്രകൃതിയെല്ലാം അവ്യക്തരൂപമാകുന്ന ചൈതന്യത്തിൽ നിന്നു് സ്വസ്വകർമ്മാനുരൂപമായി ആവിർഭവിക്കുകയും, രാത്രിയിൽ എല്ലാം ആ അവ്യക്തത്തിൽത്തന്നെ ലയിക്കുകയുംചെയ്യുന്നു. അങ്ങനെ ബ്രഹ്മാവിൻെറ രാപ്പകലുകളനുസരിച്ചു് ഈ പ്രാണിവർഗ്ഗങ്ങളെല്ലാം സ്വകർമ്മാധീനരായി സംസാരചക്രത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുകയാണു്.

ഈ പ്രപഞ്ചത്തിൻെറ ഉദ്ഭവസ്ഥിതിലയങ്ങരംക്കു് കാരണമായിരിക്കുന്ന മൂലപ്രകൃതിയിൽനിന്നും ഉത്കൃഷ്ടമായി നിത്യമായ മററൊരു ഭാവം കൂടിയുണ്ടു്. നിർവ്വികാരമായ ആ അവ്യക്തഭാവം ഈ ഭൂതങ്ങളെല്ലാം നശിക്കുമ്പോഴും നശിക്കുന്നില്ല. അനശ്വരമായ ആ അവ്യക്തഭാവത്തെയാണു് പരമമായ ഗതിയായി പറയുന്നതു്. പുനരാവൃത്തിരഹിതമായ ആ ഭാവം തന്നെയാണു് എൻെറ പരമമായ പദവും. സകലജീവരാശികളും അവസാനം ചെന്നെത്തേണ്ടതു് ആ സ്ഥാനത്തിലാണു്. ആ പരമാത്മഭാവം ഈ ലോകത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നതും ഈ പ്രപഞ്ചത്തെ മുഴുവൻ ഉരംക്കൊള്ളുന്നതുമാണു്. അനാദ്യനന്തമായി വിളങ്ങിക്കൊണ്ടിരിക്കുന്ന ആ പരമാത്മാവിനെ പ്രാപിക്കുവാൻ അനന്യഭക്തിയാണു് ഉത്തമമായ ഉപായം. ഏകാഗ്രബുദ്ധിയോടെ ഭജിച്ചാൽ ആ പരമാത്മാവിനെ സാക്ഷാത്കരിക്കുവാൻ സാധിക്കും.

അല്ലയോ ഭരതശ്രേഷ്ഠ, ഓങ്കാരോപാസനയിലൂടെ ബ്രഹ്മധ്യാനം ശീലിക്കുന്ന യോഗികരംക്കും കർമ്മികരംക്കും മരണശേഷം പോകുവാൻ രണ്ടു മാർഗ്ഗങ്ങളാണുള്ളതു്. 1. ദേവയാനം 2. പിതൃയാനം. ദേവയാനം പ്രകാശത്തിൻെറയും പിതൃയാനം ഇരുളിൻെറയും മാർഗ്ഗമാകുന്നു. ജ്വലിക്കുന്ന അഗ്നി, വെളിച്ചം, പകൽ, ശുക്ലപക്ഷം, ആറുമാസമുള്ള ഉത്തരായണകാലം, ഈ പ്രകാശവസ്തുക്കളെ ദേവതകളായി ഭാവനചെയ്തു്, ആ ദേവതകളെ പ്രാപിച്ചു് ബ്രഹ്മസായുജ്യം പ്രാപിക്കുവാനുള്ള മാർഗ്ഗത്തെയാണു് ദേവയാനമെന്നു പറയുന്നതു്. ശരീരമുപേക്ഷിച്ചു് ആ മാർഗ്ഗത്തിലൂടെ യാത്രചെയ്യുന്ന യോഗികരംക്കു് പുനരാവൃത്തി ഉണ്ടാകുന്നില്ല, അതായതു് ഈ ലോകത്തിൽ വീണ്ടും ജനിക്കേണ്ടിവരുന്നില്ല. ജ്ഞാനത്തിൻെറ പ്രകാശം അവരെ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്നു. പുക, രാത്രി, കൃഷ്ണപക്ഷം, ആറുമാസമുള്ള ദക്ഷിണായനകാലം, പ്രകാശമില്ലാത്ത ഈ വസ്തുക്കളെ ദേവതകളായി ഭാവനചെയ്തു് തദഭിമാനികളായ ദേവതകളിലൂടെ ചന്ദ്രലോകത്തെ പ്രാപിക്കുന്ന മാർഗ്ഗത്തെയാണു് പിതൃയാനമെന്നു പറയുന്നതു്. ശരീരംവിട്ടു് ആ മാർഗ്ഗത്തിലൂടെ പോകുന്ന കർമ്മയോഗികരം ചന്ദ്രലോകത്തിലെത്തി കർമ്മഫലമായ സുഖഭോഗങ്ങരംക്കുശേഷം കാമനാപൂർത്തിക്കായി വീണ്ടും ഈ ലോകത്തിൽ വന്നു ജനിക്കുന്നു. ആഗ്രഹങ്ങരം ബാക്കി നില്ക്കുന്നതുകൊണ്ടു് അവരുടെ അജ്ഞാനം നീങ്ങിയിട്ടില്ല. ജ്ഞാനത്തിൻെറ പ്രകാശം സിദ്ധിക്കുവാനുള്ള സാധനകരം അനുഷ്ഠിക്കുവാനാണു് അവർ വീണ്ടും ഇങ്ങോട്ടു വരുന്നതു്. ഇങ്ങനെ പുനരാവൃത്തിയില്ലാത്തതായ ജ്ഞാനികളുടെ ദേവയാനമാകുന്ന ശുക്ലമാർഗ്ഗവും, പുനരാവൃത്തിയുള്ളതായ കർമ്മയോഗികളുടെ പിതൃയാനമാകുന്ന കൃഷ്ണമാർഗ്ഗവും ലോകത്തിനു് എന്നുമുള്ളതാണു്. ഈ രണ്ടു ഗതികളെയും പററി അറിയുന്ന യോഗികരം ഒരിക്കലും മോഹവശഗരാവുകയില്ല. അജ്ഞാനത്തിൻെറ ഫലമായ കൃഷ്ണമാർഗ്ഗത്തിലൂടെ പോകുവാൻ ആരും ആഗ്രഹിക്കുകയില്ലല്ലോ. അതുകൊണ്ടു് അല്ലയോ അർജ്ജുന, നീ എല്ലായ്പോഴും എന്നിൽത്തന്നെ മനസ്സുറപ്പിച്ചുകൊണ്ടു് ഒരു യഥാർത്ഥയോഗിയായിത്തീരുവാൻ ശ്രമിക്കുക. വേദങ്ങരം, യജ്ഞങ്ങരം, ദാനങ്ങരം, തപസ്സുകരം മുതലായവയുടെ ഫലമായി കിട്ടുന്ന പുണ്യം പുനരാവൃത്തിയോടുകൂടിയ ലോകത്തിലേയ്ക്കേ നമ്മെ നയിക്കുകയുള്ളു എന്നു് അറിഞ്ഞു് ആ പുണ്യഫലങ്ങളെയെല്ലാം അതിക്രമിച്ചു് സർവ്വോത്കൃഷ്ടവും സനാതനവും ആയ സ്ഥാനത്തെത്തി പരമാത്മാവുമായി ഐക്യം പ്രാപിക്കുവാനുള്ള യോഗാനുഷ്ഠാനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുക.

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 9

## പ്രശാന്താനന്ദസ്വാമി

കണ്ടവർക്ക് തങ്ങളുടെ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല; കേട്ടവർക്ക് കാതുകളേയും. കുട്ടികൾ കളി വിട്ടു. അമ്മമാർ കുഞ്ഞുങ്ങളെ മറന്നു. ഭർത്താക്കന്മാർ ഭാര്യമാരെ മറന്നു. വൃദ്ധന്മാരും വൃദ്ധകളും തങ്ങളുടെ വാർദ്ധക്യവും മറന്നു. സ്ഥലകാലങ്ങൾ മറന്ന ആബാലവൃദ്ധം ജനങ്ങൾ വഴിവക്കിലേയ്ക്ക് ഓടിക്കൂടുകയാണ് കാഴ്ചകാണാൻ; സ്വരമാധുരി നുകരുവാൻ! ഇങ്ങനെയൊരു കാഴ്ച ഇതിനു മുമ്പാരും കണ്ടിട്ടില്ല, ഇനി കാണുവാൻ ലോകത്തിനു സാധിക്കുമോ യെന്നും സംശയമാണ്. കാണികളിൽ ചിലർ അത്ഭുതംകൊണ്ട് അന്തംവിട്ട് കുന്നുപോലെ നിന്നുപോയി. പലരും പാതവക്കത്ത് സാഷ്ടാംഗപ്രണാമം ചെയ്തു. ചിലർ പാതയിലെ പൊടി നെറുകയിലണിഞ്ഞു. പലരും, ഇലയിൽ പൊതിഞ്ഞ് മടിയിൽവെച്ചു — വീട്ടിലിരിക്കുന്നവരുടെ നെറുകയിലുംകൂടി ചാർത്തുവാൻ! എങ്ങനെ ആയാലും ഈ കാഴ്ച തങ്ങളുടെ ജീവിതത്തെ ധന്യമാക്കിയതായി എല്ലാവരും ആശ്വാസംകൊണ്ടു.

ഒരു വലിയ സന്ന്യാസിസംഘം നീങ്ങുകയാണ്. അഞ്ചോ പത്തോ പേരല്ല; മൂവായിരത്തോളം പേരുണ്ട് ആ സംഘത്തിൽ! എല്ലാവർക്കും ഒരേ വേഷം: മുണ്ഡനം ചെയ്ത ശിരസ്സ്; ഭസ്മംപൂശിയ നെററി. നീണ്ടു വിടർന്ന കണ്ണിണകൾ. സംതൃപ്തവും നിഷ്കളങ്കവുമായ മുഖം. ഭഗവന്മഹിമയെ വാഴ്ത്തുന്ന നാവുകൾ. രുദ്രാക്ഷമാല അണിഞ്ഞ കഴുത്ത്. ഭസ്മക്കുറിയുള്ള മാറിടം. കാവികൊണ്ടുള്ള ഉത്തരീയവും ഉടുമുണ്ടും. ഒരു കൈയിൽ നീളമുള്ള വടി. വടിയുടെ അററത്ത് ചുററിവെച്ച വസ്ത്രഖണ്ഡം. മറുകൈയിൽ ജലപാത്രം അഥവാ കമണ്ഡലു, ഇതായിരുന്നു അവരുടെ വേഷം. സംഘത്തിൽ വൃദ്ധന്മാരും യുവാക്കളും ഉണ്ടായിരുന്നു. പക്ഷേ, സംഘത്തലവനായ ശ്രീശങ്കരഭഗവത്പാദരാകട്ടെ പ്രായത്തിൽ മുപ്പതുവയസ്സ തികയാത്ത യുവാവായിരുന്നു. നക്ഷത്രങ്ങളുടെ ഇടയിൽ പൂർണ്ണചന്ദ്രനെപ്പോലെ അവിടുന്ന് വിളങ്ങി. അദ്ദേഹം സംഘത്തലവൻ മാത്രമല്ല; സംഘഗുരുവുംകൂടി ആയിരുന്നു.

മൂവായിരം സന്ന്യാസിമാർ ഒന്നിച്ചുകൂടുക അന്നുവരെ ആരും കണ്ടിട്ടില്ല; അതും മുപ്പതു തികയാത്ത യുവയോഗിയുടെ ശിഷ്യത്വവും നേതൃത്വവും സ്വീകരിച്ച്. ആ യുവയോഗിയാകട്ടെ, കുഷ്ഠരോഗിയെ സുഖപ്പെടുത്തിയില്ല, വെള്ളത്തെ വീഞ്ഞാക്കിയില്ല, ശൂന്യതയിൽ നിന്ന് മുന്തിരിപ്പഴവും ഓറഞ്ചും ആഭരണങ്ങളും സൃഷ്ടിച്ചില്ല; ''ഹരേ രാമ ഹരേ കൃഷ്ണ'' എന്ന് വാദ്യഘോഷങ്ങളോടുകൂടി ആവേശംകൊണ്ടു പാടി നൃത്തംവെച്ചില്ല. സ്റ്റേജുകളിൽ കയറി തീപ്പൊരി പ്രസംഗങ്ങളും നടത്തിയില്ല. വർഗ്ഗീയതയും രാഷ്ട്രീയവും പറഞ്ഞ് പൊതുജനത്തെ ഹാലിളക്കി ആവേശംകൊള്ളിച്ച് പിന്നാലെ കൂട്ടിയില്ല. ഭരണകർത്താക്കളുടെ നയംമാററത്തിനൊത്ത് ഗീതയും ഉപനിഷത്തും അവിടുന്ന് വ്യാഖ്യാനിച്ചിട്ടുമില്ല; അത്ഭുതങ്ങൾ ഒന്നും കാണിക്കാതെ ജനലക്ഷങ്ങളെ ആകർഷിച്ച് രക്ഷിച്ചുവെന്നുള്ള അത്ഭുതം മാത്രമേ അവിടുന്നു കാണിച്ചിട്ടുള്ളു. ഇന്നു ഹിന്ദുമതത്തിലെ ഏററവും വലിയ സന്ന്യാസിസംഘത്തിൽപോലും ആയിരം പേർ തികച്ചില്ലെന്ന് നിങ്ങൾ അറിഞ്ഞിട്ടുണ്ടാവില്ല. അന്നിലയ്ക്ക്, കുട്ടികളേ, നിങ്ങൾ ആലോചിച്ചു നോക്കൂ, ഒരാചാര്യന്റെ കീഴിൽ ഒരേ വേഷത്തിലും, ഭാവത്തിലും മൂവായിരം സന്ന്യാസിമാർ കൂടെസഞ്ചരിക്കുക എത്ര അത്ഭുതകരമാണെന്ന്. മറെറാരു പ്രത്യേകത അതിൽ ആരും ആവേശത്തള്ളിച്ചകൊണ്ട് എടുത്തു ചാടിയവർ ഇല്ലെന്നുള്ളതാണ്. പാടുന്നതോ ശുദ്ധ വേദാന്തകീർത്തനങ്ങളും.

മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ ഭൂമിർന തേജോ ന വായു–
ശ്ചിദാനന്ദരൂപഃ ശിവോ/ഹം ശിവോ/ഹം.

മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം ഇവയൊന്നുമല്ല ഞാൻ. ചെവി, നാക്ക്, മൂക്ക്, എന്നീ ഇന്ദ്രിയങ്ങളുമല്ല ഞാൻ. ആകാശം, ഭൂമി, തേജസ്സ്, വായു എന്നീ ഭൂതങ്ങളുമല്ല ഞാൻ. ഞാൻ ചിദാനന്ദരൂപനായ ശിവനാണ്; സാക്ഷാത് ശിവനാണ്. ഇങ്ങനെയൊരു നാമജപവും ഘോഷയാത്രയും ജനങ്ങൾക്ക് തികച്ചും പുതുതായിരുന്നു. അതാണ് ആബാലവൃദ്ധം ജനങ്ങൾ ഈ അത്ഭുതകരമായ കാഴ്ച കാണാൻ പാതവക്കിലേയ്ക്കോടിയതു്. അലയടിച്ചു നീങ്ങുന്ന ചെങ്കടൽ പോലെ മുമ്പോട്ടു പോകുന്ന ആ സന്ന്യാസി പ്രവാഹം കാണാൻ ആരാണ് ഓടാതിരിക്കുക, കണ്ടാൽ ഏതു ജീവിതമാണ് ധന്യമാകാതിരിക്കുക! 'എന്തിനീ മടിയന്മാർ ഇങ്ങനെ നടക്കുന്നു? ഇവർക്കു വല്ല ജോലിയും എടുത്തു ജീവിച്ചുകൂടെ. കുതിച്ചുകയറുന്ന ഈ സന്ന്യാസിപ്രവാഹം നാടിനെ നശിപ്പിക്കുമല്ലൊ. ഇവരിങ്ങനെ നടന്നാൽ ആർക്കെന്തു പ്രയോജനം? ഒന്നും പററിയില്ലെങ്കിൽ ഇക്കൂട്ടർക്കു രാജ്യത്തിന്റെ സാമ്പത്തികപരിപാടികൾക്കൊത്തവണ്ണം ഗീതയും ഉപനിഷത്തും വ്യാഖ്യാനിച്ചുകൂടെ. ഇവർക്കു ലജ്ജയാവില്ലേ വേദാന്തവും പറഞ്ഞു് ഇങ്ങനെ നടക്കുവാൻ? രാജ്യത്തിന്റെ ദാരിദ്ര്യനിവാരണത്തിനുള്ള പരിപാടികൾ പലതും കിടക്കുമ്പോൾ!' എന്നും മററും, സ്ഥാനമാനങ്ങളിലും ഉദ്യോഗക്കസേരയിലും കണ്ണുനട്ട രാഷ്ട്രീയക്കാരൻ ഇന്നത്തെപ്പോലെ അന്നും, ഒരു പക്ഷേ, അഭിപ്രായപ്പെട്ടിട്ടുണ്ടാകാം; നാല്ക്കവലകളിൽ നിന്നു് വിളിച്ചുകൂവിയിട്ടുണ്ടാകാം. എന്നാൽ, കുട്ടികളേ, ആദർശസുഭഗമായ ജീവിതം നയിക്കുന്ന മഹാത്മാക്കൾ ലോകത്തിന്നു് ഒരു അനുഗ്രഹമാണു് — വസന്തംപോലെ! വസന്തകാലത്തു് ലേശം പച്ചയുള്ള ചില്ലയും, വള്ളിയുമെല്ലാം പൂവണിയുന്നു; മധു ഇററു വീഴുന്ന മലക്കുടങ്ങൾ മണം മനോഹാരിത ഇവ എങ്ങും പരത്തുന്നു. ആർക്കും ഉപകാരം ചെയ്യണമെന്നു് ആഗ്രഹിച്ചില്ലെങ്കിൽപ്പോലും വസന്തത്തിൽനിന്നു് ലോകത്തിന്നു് ഉപകാരമേ കിട്ടുന്നുള്ളു. ശ്രീശങ്കരഭഗവത്പാദർതന്നെ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ടു്.

ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ–
നഹേതുനാന്യാനപി താരയന്തഃ.

(വസന്തകാലംപോലെ ലോകത്തിനു നന്മ ചെയ്യുന്നവരും ഭയങ്കരമായ സംസാരസാഗരത്തെ സ്വയം കടന്നവരും മററുള്ളവരെ അഹൈതുകദയകൊണ്ടു് കടത്തുന്നവരും പ്രശാന്തചിത്തരും മഹാത്മാക്കളുമായ സജ്ജനങ്ങൾ ഉണ്ടു്.) അവർ എത്ര പെരുകിയാലും ലോകത്തിനു നന്മയേ വരൂ. അവരുടെ സാന്നിദ്ധ്യം ലഭിക്കുകയെന്നുള്ളതുതന്നെ മഹാഭാഗ്യമാണു്, അനുഗ്രഹമാണു്.

"ഗ്രന്ഥം മൂന്നു പകർത്തുമ്പോൾ മുഹൂർത്തം മൂത്രമായി വരും" എന്നൊരു പഴഞ്ചൊല്ലു് നിങ്ങൾ കേട്ടിട്ടുണ്ടാകും. അർത്ഥം മനസ്സിലായില്ലെ? ഒരു പുസ്തകം രണ്ടുമൂന്നാവൃത്തി പകർത്തിയെടുക്കുമ്പോൾ ആദ്യത്തെ കോപ്പിയിൽ മുഹൂർത്തം എന്നെഴുതിയിരുന്നതു് ഒടുവിലത്തെ കോപ്പി ആകുമ്പോഴേക്കും മൂത്രം എന്നായി മാറിയിട്ടുണ്ടാകും. ഇതുപോലുണ്ടു് കാലപ്പഴക്കത്തിൽ കാര്യങ്ങൾക്കു വരുന്ന മാററം! കേമമായില്ലെ? ഇതുപോലെ സംഭവിക്കാറുണ്ടു് മതത്തിന്റെ കാര്യത്തിലും. ചിലപ്പോൾ മതവിഭാഗങ്ങൾ ഈയാംപാററപോലെ പെരുകുന്നു. മതത്തിന്റെ അന്തസ്സത്ത കളഞ്ഞുകുളിച്ചു് വെറും വേഷത്തിലും ആചാരങ്ങളിലും ആർഭാടങ്ങളിലും കുടുങ്ങി മാനവവർഗ്ഗത്തെ വഴി തെററിക്കുന്നു. ഒടുവിൽ തമ്മിൽത്തല്ലി തലകീറി നശിക്കുന്നു, നശിപ്പിക്കുന്നു.

വൈഷ്ണവർ പറയുന്നു, തുളസിമാലയും ഗോപിക്കുറിയും ശംഖചക്രഗദാപത്മചിഹ്നങ്ങളും ധരിച്ചാൽ മതി നല്ല വൈഷ്ണവൻ ആകാൻ എന്നു്. ഇതെല്ലാം ധരിച്ചവർക്കു് വൈകുണ്ഠവും അല്ലാത്തവർക്കു് നരകവും ആണു് ഫലം. രുദ്രാക്ഷമാലയും ഭസ്മക്കുറിയും ശൂലവും മതി നല്ല ശിവഭക്തനാകാനും ശിവലോകം പൂകാനും എന്നാണു് ശൈവന്മാരുടെ അഭിപ്രായം. ദൈവപ്രീതിക്കുവേണ്ടി കാപാലികന്മാർ മനുഷ്യന്റെ തലയോട്ടു കൈയിൽ പിടിക്കുന്നു, മഴുവുള്ള ശൂലം കൊണ്ടുനടക്കുന്നു, ചെമ്പട്ടുടുക്കുന്നു. സർവ്വാംഗം ഭസ്മം പൂശുന്നു. ഇങ്ങനെ പലപല വിഭാഗ

ങ്ങളും വ്യത്യസ്തമായ വേഷവിധാനങ്ങളോടും ആശയഗതികളോടുംകൂടി നടക്കുന്നുണ്ട്. എല്ലാവരും അതുതന്നെ ശരിയെന്ന് വാദിക്കുന്നു. ഇതിന്നെല്ലാം പുറമേയാണ് ബൗദ്ധരും ജൈനരും. ഇവരെല്ലാം പരസ്പരം കലഹിക്കുന്നു, കൊലവിളി നടത്തുന്നു, കൊല്ലുന്നു. എല്ലാവരും ദൈവത്തിൻെറ പേരിലാണ് എല്ലാം ചെയ്യുന്നത്. പക്ഷേ ഒരുത്തനും അറിഞ്ഞുകൂടാ അവർ പറയുന്ന ദൈവത്തെക്കുറിച്ച്. അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും പൂവിട്ടു പൂജിച്ചു തുടങ്ങിയപ്പോൾ യഥാർത്ഥമതം മൃതപ്രായമായി.

ചാർവ്വാകമതം വാമാചാരമതം എന്നിങ്ങനെയുള്ള സംഘടനകൾ ഇതിലെല്ലാം ഭയങ്കരമായിരുന്നു. മതത്തിൻെറ മറ പിടിച്ച് മാനവരാശിയിലേയ്ക്ക് അഴിച്ചുവിട്ട വിഷവാതകത്തിനു് അതിരുണ്ടായിരുന്നില്ല. 'ആത്മാവും ഈശ്വരനും ഇല്ല. ശരീരത്തെ എങ്ങനെയും സംരക്ഷിച്ചുകൊള്ളുക. സ്വന്തം ശരീരത്തെ സംരക്ഷിക്കാൻ എന്തക്രമം ചെയ്യുന്നതിനും വിരോധമില്ല. ''ഋണം കൃത്വാ ഘൃതം പിബേത്.'' (കടം വാങ്ങിച്ചാണെങ്കിലും നെയ്യ് കൂട്ടി ഊണു കഴിച്ചുകൊള്ളണം) എന്നെല്ലാമായിരുന്നു ചാർവ്വാകന്മാരുടെ തത്ത്വസംഹിതയുടെ പോക്ക്. വാമാചാരമതക്കാരാകട്ടെ മതത്തിൻെറ മറവിൽ കാട്ടിക്കൂട്ടിയ വിക്രിയകൾക്ക് അതിരുണ്ടായിരുന്നില്ല. മാനുഷികബന്ധങ്ങളെപ്പോലും മറന്ന് അതിനീചമായ രീതിയിൽ ഇന്ദ്രിയപ്രീതി വരുത്തി സമൂഹത്തെ നശിപ്പിക്കുകയായിരുന്നു വാമാചാരം. ഇതിനെല്ലാം അവർ സംസ്കൃതത്തിൽ പ്രാമാണികഗ്രന്ഥങ്ങളും എഴുതി പ്രചരിപ്പിച്ചു. ഇവയ്ക്കെല്ലാം ഒരു മറുമരുന്നായിട്ടാണ് ശ്രീശങ്കരഭഗവത്പാദരുടെ പ്രസ്ഥാനം പുരോഗമിച്ചതു്.

സത്യത്തിൽ ഈ സന്ന്യാസിസംഘത്തിൻെറ തീർത്ഥയാത്ര അനാചാരങ്ങളുടേയും അന്ധവിശ്വാസങ്ങളുടേയും നേരെയുള്ള ഒരു പടനീക്കമായിരുന്നു. പല മതവിഭാഗങ്ങളും പല സ്ഥലത്തുവെച്ചും ആചാര്യരോട് ഏറ്റുമുട്ടി. ചിലർ അവിടുത്തെ പ്രശാന്തഗംഭീരമായ ദൃഷ്ടികൊണ്ടുതന്നെ അടിപണിഞ്ഞു. ചിലർ വാക്ചാതുരിയുടെ മുമ്പിൽ മുട്ടുകുത്തി. ചതിക്കുവാൻ തുനിഞ്ഞവനെ കാരുണ്യംകൊണ്ടു് ആചാര്യർ കൊമ്പുകുത്തിച്ചു. ആചാര്യരും ശിഷ്യസംഘവും ചെന്നിടത്തെല്ലാം വേദാന്തത്തിൻെറ വെന്നിക്കൊടി പാറിക്കളിച്ചു. അവിടുത്തെ എതിർത്തവരെല്ലാം ശിഷ്യന്മാരായി. അവിടുത്തെ കരസ്പർശംകൊണ്ടും കടാക്ഷവീക്ഷണംകൊണ്ടും വചോവിലാസംകൊണ്ടും അന്ധവിശ്വാസത്തിൻെറ കാരിരുമ്പിൻകഷണങ്ങൾ കനകക്കട്ടയായി മാറി.

ശ്രീശങ്കരഭഗവത്പാദരുടെ നേതൃത്വത്തിൽ നടന്ന ഈ തീർത്ഥയാത്ര ഒരു ദിഗ്വിജയഘോഷയാത്രയായിരുന്നു. എന്നാൽ രാജാക്കന്മാരുടെ ദിഗ്വിജയഘോഷയാത്രയിൽനിന്നും തികച്ചും വ്യത്യസ്തമായിരുന്നു ഇതു്. രാജാക്കന്മാർ എതിരാളിയെ നാനാവിധത്തിൽ നശിപ്പിക്കുമ്പോൾ ഈ ദിഗ്വിജയത്തിൽ ഏറ്റുമുട്ടുന്നവരെ അദ്വൈതവേദാന്തം പഠിപ്പിച്ച് സർവ്വവിധ ഐശ്വര്യങ്ങളും നല്കുകയാണ് ആചാര്യർ ചെയ്തതു്. കാരണം അദ്വൈതവേദാന്തം അവനവൻ വിശ്വസിക്കുന്ന മതത്തിൻെറ അന്തഃസത്ത അറിയാൻ സഹായിക്കുന്നു; പരമസത്യത്തിലേയ്ക്ക് നയിക്കുന്നു. അന്തഃസത്ത അറിയുമ്പോൾ അന്യമതങ്ങളോടുള്ള വെറുപ്പ് പോകുന്നു. പകരം സമഭാവനയും മൈത്രിയും സ്ഥലം പിടിക്കുന്നു.

അതു് സനാതനധർമ്മത്തിൻെറ സംരക്ഷണമായിരുന്നു. ചിന്താഗതികൊണ്ടു് ശിഥിലമായിരുന്ന ഭാരതസംസ്കാരത്തെ അവിടുന്ന് സുദൃഢമാക്കി ഏകീകരിച്ചു. ഇന്നു് സനാതനധർമ്മത്തിൻെറ വിജയവൈജയന്തി വിദേശങ്ങളിൽപ്പോലും പാറിക്കളിക്കാൻ ഇടയാക്കിയ ആദ്യത്തെ ആചാര്യൻ ശ്രീശങ്കരഭഗവത്പാദരായിരുന്നു. കാശ്മീരിലുള്ള ശാരദാപീഠത്തിൽവെച്ച് അവിടുന്ന് എല്ലാ മതപണ്ഡിതന്മാരേയും തോല്പിച്ച് സർവ്വജ്ഞപീഠം കയറി. അവിടെവെച്ച് സാക്ഷാത് സരസ്വതീദേവി പ്രത്യക്ഷപ്പെട്ട് അവിടുത്തെ അനുഗ്രഹിക്കുകയും ചെയ്തു. ദേവിയുടെ അനുഗ്രഹംകൊണ്ടു് ലോകാചാര്യനായിത്തീർന്ന അദ്ദേഹം സനാതനധർമ്മത്തിൻെറ സംരക്ഷണത്തിന്നായി പുതുതായ ഒരു സന്ന്യാസിപരമ്പരയെത്തന്നെ രൂപീകരിച്ചു. ധർമ്മത്തിന്നുവേണ്ടി ജീവിതം സമർപ്പിക്കുവാൻ ആ സന്ന്യാസിമാർ സന്നദ്ധരായിരുന്നു.

പിന്നീട് വേദാന്തസത്യം ഇനിയും മാനവരാശിക്കു് നഷ്ടപ്പെടാതെ കാത്തു സൂക്ഷിക്കാനായി ഭാരതത്തിൻെറ നാലു മൂലയിൽ നാലാശ്രമ

ങ്ങളെയും അദ്ദേഹം സ്ഥാപിച്ചു. അവയിൽ ഒന്നാമത്തേതു് ദ്വാരകയിൽ ആയിരുന്നു. ശാരദാമഠം എന്ന ആ ആശ്രമത്തിന്റെ അധിപനായി ഹസ്താമലകാചാര്യരെ നിയമിച്ചു. ജഗന്നാഥപുരിയിലുള്ള ഗോവർദ്ധനമഠം പദ്മപാദാചാര്യരുടേയും, ജ്യോതിർധാമത്തിലെ ജ്യോതിർമഠം തോടകാചാര്യരുടേയും ശൃംഗേരിയിലുള്ള ശാരദാമഠം സുരേശ്വരാചാര്യരുടേയും അധീനത്തിലാക്കി അവിടേയ്ക്കു വേണ്ട നിയമങ്ങളും മററും സംവിധാനം ചെയ്തു.

വളരെ പുരുഷായുസ്സുകൊണ്ടുമാത്രം സാധിക്കാവുന്ന മഹത്തായ കാര്യങ്ങൾ അവിടുന്നു് ചുരുങ്ങിയ കാലംകൊണ്ടു് ചെയ്തുതീർത്തു. അവിടേയ്ക്കു് ഇപ്പോൾ വയസ്സു് മുപ്പത്തിരണ്ടു്. സത്യം പറയട്ടെ. ആ ഹോമപ്പക്ഷി ഇതുവരെ നിലം തൊട്ടിട്ടില്ല. എങ്കിലും ആ ദിവ്യസാമീപ്യം കൊണ്ടു് അവിടുന്നു് ഭൂതലത്തെ പുണ്യപൂരിതമാക്കിക്കഴിഞ്ഞു. ഇനി ഉയർന്നുപറന്നു് സ്വധാമത്തിൽ എത്തേണ്ട സമയമായി എന്നു് അവിടേയ്ക്കു മനസ്സിലായി. ആ വിവരം ശിഷ്യന്മാരെ അറിയിച്ചു. ആ ശിഷ്യസംഘം ഈ വാർത്ത കേട്ടപ്പോൾ ഒന്നടങ്കം നെടുവീർപ്പിട്ടു. നീണ്ടു് തേജസ്സാർന്ന കണ്ണിണ, അഴുരുന്ന തൂമന്ദഹാസം, സർവ്വോപരി തേനൊഴുകുന്ന തിരുവായ്മൊഴി ഇവയെല്ലാം നിമിഷങ്ങൾക്കകം സ്മരണയിൽ മാത്രമാകാൻ പോകുന്നു! അതൊരു വേദന തന്നെ ആയിരുന്നു. എങ്കിലും അവർ ജ്ഞാനികളല്ലേ. ആത്മതത്ത്വസ്മരണ ഉള്ളിൽ വന്നു് ശാന്തരായി. അവിടുന്നു് സമാധിമഗ്നനായി. ആ തിരുവുടലിൽനിന്നു് പ്രഭാപൂരം ചിന്തി. ആ പ്രഭാപൂരം ശിഷ്യന്മാരുടെ മുഖകമലങ്ങളെ പ്രഭാപൂരിതമാക്കി; ഒപ്പം പ്രപഞ്ചത്തെ ആകമാനം. ശിഷ്യന്മാർ ബ്രഹ്മാനന്ദത്തിൽ മുഴുകി. ആനന്ദത്തിന്റെ തിരത്തള്ളിച്ച അവസാനിച്ചപ്പോൾ അവർ ഗുരുവിനെ നോക്കി. ഗുരുവിന്റെ ഭൗതികപിണ്ഡം അനന്തമായ തേജസ്സിൽ ലയിച്ചുകഴിഞ്ഞിരുന്നു.

അവിടത്തെ ശിഷ്യന്മാർ അപാരജ്ഞാനികളായതുകൊണ്ടു് ഭഗവാന്റെ മഹാസമാധിയിൽ ദുഃഖിച്ചിട്ടുണ്ടാവില്ല. പക്ഷേ എന്റേയും നിങ്ങളുടേയും നില അതല്ലല്ലോ. ഇപ്പോൾ ഒൻപതു ദിവസമായി നാം അവിടത്തെ കഥ പറയുന്നു. ആ ദിവ്യജീവിതത്തിന്റെ സ്മരണകൊണ്ടു് നമ്മുടെ മനസ്സു് അത്രയും ശുദ്ധമായി. അവിടത്തെ കൃതികൾ കടൽപോലെ ആഴവും പരപ്പും ഏറിയതാണു്. അതുകൊണ്ടു് ആ കൃതികളിലേയ്ക്കു് ഞാൻ കടക്കുന്നില്ല. ഭഗവാൻ ശങ്കരന്റെ ജന്മംകൊണ്ടു് പുണ്യപൂതമായ കേരളഭൂമിയിലാണു് നാമും ജീവിക്കുന്നതു് എന്ന അഭിമാനത്തോടുകൂടി ആ പാദപദ്മങ്ങളിൽ നമുക്കു് പുളകച്ചാർത്തോടുകൂടി നമസ്കരിക്കാം. ശ്രീശങ്കരഭഗവത്പാദരുടെ കൃപാകടാക്ഷം നമുക്കു് ഉണ്ടാകട്ടെ എന്നു് പ്രാർത്ഥിക്കാം.

വിദിതാഖിലശാസ്ത്രസുധാജലധേ
മഹിതോപനിഷത്കഥിതാർത്ഥനിധേ
ഹൃദയേ കലയേ വിമലം ചരണം
ഭവ ശങ്കര ദേശിക മേ ശരണം.

---

ധനം കൈവശമുണ്ടെന്നതുമാത്രം ഒരുവനെ ധനികനാക്കുന്നില്ല. ഒരു ധനികന്റെ ലക്ഷണമെന്തെന്നോ? അവന്റെ വീട്ടിലെ എല്ലാ മുറികളിലും വിളക്കു കത്തുന്നുണ്ടായിരിക്കും. ഒരു പാവപ്പെട്ടവന്നു് അത്രയും ചെലവു ചെയ്യാൻ സാധിക്കുകയില്ല. അതുകൊണ്ടു് എല്ലാ മുറികളിലും വിളക്കു സജ്ജീകരിക്കുന്നില്ല. ഈ ശരീരക്ഷേത്രം അന്ധകാരത്തിൽ വെയ്ക്കരുതു്. ജ്ഞാനദീപം അതിൽ കത്തിക്കേണ്ടതുണ്ടു്. ''നിങ്ങളുടെ മുറിയിൽ ജ്ഞാനത്തിന്റെ ദീപം കത്തിച്ചുവെയ്ക്കുക. ദിവ്യജ്ഞാനിയുടെ മുഖം കാണുക.'' എല്ലാവർക്കും ജ്ഞാനം നേടാം. വ്യക്തിഗതമായ ആത്മാവും സമഷ്ടിഗതമായ ആത്മാവും ഉണ്ടു്. എല്ലാ വ്യക്തിയും സമഷ്ടിയുമായി ബന്ധപ്പെട്ടിരിക്കുന്നു. ഗ്യാസ്പൈപ്പു് എല്ലാ വീടുകളിലും ബന്ധിപ്പിച്ചിട്ടുണ്ടു്. ഗ്യാസ് കമ്പനിയിൽനിന്നു് ഗ്യാസും ലഭിക്കും. ശരിയായ അധികാരികളോടു് അന്വേഷിക്കണമെന്നുമാത്രം. എന്നാൽ ഗ്യാസിന്നുവേണ്ട ഏർപ്പാടുകൾ ചെയ്യുന്നതാണു്. അപ്പോൾ എല്ലാ മുറികളിലും വിളക്കു കത്തിക്കാം.

— ശ്രീരാമകൃഷ്ണസൂക്തികൾ

# ഭക്തിയുടെ മഹത്ത്വം

## എം. രാമകൃഷ്ണൻനായർ

നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ.
ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ.
മത്കർമ്മകൃന്മത്പരമോ മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവഭൂതേഷു യഃ സ മാമേതി പാണ്ഡവ.
(ഗീത XI. 53–55)

ഭഗവദ്ഗീത പതിനൊന്നാമദ്ധ്യായത്തിൽ ഭഗവാൻ അർജ്ജുനന്നു തന്റെ വിശ്വരൂപം കാണിച്ചുകൊടുത്തതിന്നുശേഷം പറയുന്നു: ''ഇപ്പോൾ നീ കണ്ട മട്ടിലുള്ള എന്റെ രൂപം വേദമന്ത്രങ്ങൾ ഉരുവിട്ടുപഠിച്ചതുകൊണ്ടോ ദാനധർമ്മങ്ങൾ നടത്തിയതുകൊണ്ടോ യജ്ഞാദികൾ ചെയ്തതുകൊണ്ടോ കാണപ്പെടാവുന്നതല്ല. അല്ലയോ അർജ്ജുന ! ഈ വിധത്തിലുള്ള എന്നെ കാണാനും പരമാർത്ഥമായി അറിയാനും പ്രാപിക്കാനും അനന്യമായ ഭക്തി ഒന്നുകൊണ്ടേ സാധിയ്ക്കൂ. ഹേ പാണ്ഡവ ! എനിക്കായിക്കൊണ്ടു സർവ്വകർമ്മങ്ങളും ചെയ്യുന്നവനും എന്നിലുപരിയായ പ്രാപ്യസ്ഥാനമില്ലെന്നു കരുതുന്നവനും എന്നെ ഭജിക്കുന്നവനും അനാസക്തനും ഒരു പ്രാണിയോടും വൈരബുദ്ധിയില്ലാത്തവനുമായ ഒരുവനു മാത്രമേ എന്നെ പ്രാപിക്കുവാൻ സാധിക്കുകയുള്ളൂ.''

ഭഗവാനെ പ്രാപിക്കുന്നതിനുള്ള വഴിയെക്കുറിച്ചു ഭഗവാൻതന്നെ നേരിട്ടു പാർത്ഥനോടായിട്ടെന്നവണ്ണം നമ്മോടു അരുളിച്ചെയ്യുകയാണു് ഇവിടെ ചെയ്യുന്നതു്. ദേവന്മാർക്കുപോലും അപ്രാപ്യനും അഗോചരനുമായി വർത്തിക്കുന്ന ഭഗവാനെ വേദാധ്യയനദാനയജ്ഞാദികളിലൂടെ പ്രാപിക്കാൻ ആർക്കും കഴിയില്ലെന്നും സമർപ്പണബുദ്ധിയോടെ കർമ്മനിരതരായി ഒരുത്തരേയുമൊന്നിനേയും വെറുക്കാതെയും എന്നാൽ സർവ്വഭൂതഹിതേരതന്മാരായും പററുമാനമശേഷമില്ലാതെയും കഴിയുന്ന പുണ്യാത്മാക്കൾക്കല്ലാതെ ഭഗവത്പ്രാപ്തിയുണ്ടാകയില്ലെന്നും സംശയം തോന്നാനിടം നൽകാത്ത ഭാഷയിൽ ഭഗവാൻ ഈ ശ്ലോകങ്ങളിലൂടെ പ്രഖ്യാപിച്ചിട്ടുണ്ടു്.

സച്ചിദാനന്ദസ്വരൂപനാണു് ഭഗവാൻ. ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയുമാണു് മനുഷ്യരുടെ എല്ലാവിധപ്രവർത്തനങ്ങളുടെയും ലക്ഷ്യം. കള്ളൻ കക്കുന്നതും കൊള്ളക്കാരൻ കൊല്ലുന്നതും ജേതാവു് രാജ്യം വെട്ടിപ്പിടിക്കുന്നതും തന്തമാതാക്കൾ സന്താനങ്ങളെ താലോലിച്ചു വളർത്തുന്നതും എല്ലാം ഈ ലോകത്തിൽ സുഖമുണ്ടാന്നതിനും ദുഃഖങ്ങൾ പിടിപെടാതിരിക്കുന്നതിനുമാണു്. ഇക്കാര്യത്തിലാർക്കും സംശയമേ ഇല്ല. കരയ്ക്കു പിടിച്ചിട്ട മത്സ്യം തിരികെ വെള്ളത്തിൽച്ചേരാൻ പിടയ്ക്കുന്നതുപോലെ ആനന്ദസാഗരത്തിൽനിന്നു വലിച്ചെറിയപ്പെട്ട പ്രാണികൾ വീണ്ടും സുഖസമുദ്രത്തിലെത്തിച്ചേരാൻവേണ്ടി നടത്തുന്ന പിടയ്ക്കലുകളാണു് ഓരോ കർമ്മവും.

അപ്രകാരമുള്ള കർമ്മങ്ങളിൽ സമർപ്പണബുദ്ധിയും അനാസക്തിയും അഹിംസയും അനന്യതയും കലർന്നെങ്കിലേ യഥാർത്ഥമായ ആനന്ദം കരഗതമാകയുള്ളൂ. തപസ്സ്, ദാനം, യജ്ഞം മുതലായവ ത്രിഗുണബാധിതമാകാമെന്നു ഗീത 17-ഉം 18-ഉം അധ്യായങ്ങൾ പഠിച്ചാൽ കാണാവുന്നതാണു്. അവ ഒരു തരത്തിലല്ലെങ്കിൽ മററൊരു വിധത്തിൽ ബന്ധകരങ്ങളാണു്. തന്മൂലമത്രേ സംഗവിവർജ്ജിതനായെങ്കിലേ ആനന്ദപ്രാപ്തിയുണ്ടാകൂ എന്നു ഭഗവാൻ പറഞ്ഞതു്. ചാച്ചിയും ചേച്ചിയും വിട്ടാലും പോരാ; അനന്യമായ ഭക്തിയെ ആശ്രയിക്കുകയും വേണം. ഏതിലാണോ ജീവിതം എത്തിച്ചേരേണ്ടതു് അതിനോടേ സംഗം പാടുള്ളൂ എന്നർത്ഥം.

''നമുക്കൊക്കെ ലഭിക്കേണ്ടതു് ഭഗവാനെയാണു്; അവനേക്കാൾ മീതെ ഒന്നും ലഭിക്കാനില്ല.'' എന്ന പൂർണ്ണബോധത്തോടുകൂടി ലോകത്തിലെ എല്ലാ കാര്യങ്ങളിൽനിന്നും വിട്ടുനില്ക്കുന്നവനാണു് ഭക്തൻ. ഭഗവാനോടുള്ള സംഗം പരമപ്രേമരൂപമാണു്. ഭക്തിലാഭത്തിൽ ഒരുവൻ കൃതാർത്ഥനായിത്തീരുന്നു.

നാരദഭക്തിസൂത്രത്തിൽ ഭക്തിയെക്കുറിച്ചു വിശദമായി വിവരിച്ചിരിക്കുന്നു. ഉണ്മയുടേയും

അറിവിൻെറയും ആനന്ദത്തിൻെറയും നിറകട വും ഇരിപ്പിടവുമായ ഭഗവാനെ കിട്ടിക്കഴി ഞ്ഞാൽ മററെന്താണ് ഒരുവനു കിട്ടാനുള്ളതു് ? ഭഗവത്പ്രാപ്തിയ്ക്കുള്ള ഒരേയൊരു വഴി അനന്യ വും അന്യൂനവുമായ ഭക്തി മാത്രമാണ്. ആ ഭക്തിയുടെ ഘടകങ്ങളാണ് നിർവൈരത, സംഗ രാഹിത്യം, സമർപ്പണബുദ്ധി, സർവഭൂത സ്നേഹം എന്നിവ. ഈ പ്രപഞ്ചം ഭഗവാൻെറ പാദമാണെന്ന പുരുഷസൂക്തത്തിൽ പ്രസ്താവി ച്ചിട്ടുള്ളതും ഭക്തൻ ഭഗവച്ചരണസേവാരതനായി രിയ്ക്കണമെന്ന വിധിയുള്ളതും കൂടി പൊരുത്തപ്പെ ടുത്തിയാൽ ഒന്നിനേയും വെറുക്കരുതെന്നും എല്ലാ ററിനേയും സ്നേഹിയ്ക്കണമെന്നും ലോകകല്യാ ണാത്ഥം ഈശ്വരാരാധനാരൂപത്തിൽ കമ്മം ചെയ്യണമെന്നും വിധിച്ചിരിയ്ക്കുന്നതിൻെറ പൊ രുളെന്തെന്ന നമുക്കു പ്രയാസമില്ലാതെ ഗ്രഹി യ്ക്കാം. ഇക്കാണായ ചരാചരം സർവം ഭഗവാൻ തന്നെ. ഭഗവത്പ്രീതി ലഭിയ്ക്കണമെങ്കിൽ ചരാചരപ്രേമം അപരിഹാര്യമാണ്. പ്രേമിയ്ക്ക് ത്യാഗബുദ്ധിയാണ് മുന്നിൽ നില്ക്കുന്നതു്. പ്രേമ മുള്ളിടത്തു വില പേശലില്ല. പ്രപഞ്ചാകൃതി യിൽ വിളങ്ങുന്ന ഭഗവാനാണ് ഭക്തൻെറ പ്രേമഭാജനം. പ്രേമപാത്രത്തിൻെറ പ്രീതിയൊ ഴിഞ്ഞു മററൊന്നുകൊണ്ടും ഭക്തൻ തൃപ്തനാവില്ല. അതു ലഭിച്ചാലവൻ തൃപ്തനും സിദ്ധനും ഉന്മത്ത നും അമൃതനുമായിത്തീരും. ഭക്തനും ഭഗവാനും ഒന്നായിത്തീരും.

പ്രേമാഞ്ജനമെഴുതിയ കണ്ണുകൊണ്ടു നോക്കി യാലേ ഭഗവാനെ കാണൂ. പ്രേമമാഗ്ഗത്തിലൂടെ നടന്നാലേ ഭഗവത്സമീപമെത്തിച്ചേരൂ. പ്രേമ മയനായെങ്കിലേ ഭഗവാനിലലിഞ്ഞു ചേർന്നു ലയിയ്ക്കുവാൻ കഴിയൂ. ഭക്തി ഭക്തനെ ഭഗവാ നാക്കി മാററുന്നു.

ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാപി തത്ത്വതഃ
തതോ മാം തത്ത്വതോജ്ഞാത്വാ വിശതേ തദനന്തരം.
(ഗീത. XVIII. 55)

എന്നീ ശ്ലോകത്തിൻെറ താല്പര്യം വിശദമാക്കുന്ന തു് ഭക്തികൊണ്ടു് എങ്ങനെ ഭഗവാനിൽ ഐക്യം പ്രാപിക്കുന്നുവെന്നാണ്. തന്നോടു ഭക്ത നുള്ള പ്രേമം നിരന്തരം വർദ്ധിയ്ക്കുന്നതിനും അനു സ്യൂതമൊഴുകുന്നതിനും വേണ്ടി മാത്രമാണ് ദുഃഖ മെന്നു് അറിവില്ലാത്തവർ വിളിക്കുന്ന സംഭവ ങ്ങളെ ഭക്തന്മാരുടെ ജീവിതമണ്ഡലത്തിലേയ്ക്കു ഭഗവാൻ വലിച്ചെറിയുന്നതു്. ഇതറിയാവുന്ന ഭക്തൻ, കുന്തീദേവിയെപ്പോലെ ''വന്നുകൊള്ള ട്ടെ ദുഃഖങ്ങളടിയ്ക്കടി'' എന്നു് ദുഃഖത്തിനു സ്വാഗ തമോതുകയും ചെയ്യുന്നു. സുഖസ്വരൂപനായി ഭവിച്ച ഭക്തനു ദുഃഖമേയില്ല.

---

# പുസ്തകാഭിപ്രായം

## ശ്രീമദ് ഭാഗവതം ഭാഷാഗദ്യം

(ഒന്നാംഭാഗം) ശ്രീ പി. വി. രാമസ്വാമിഅയ്യർ
അഭേദാശ്രമം, കോട്ട, തിരുവനന്തപുരം 695023
വില 25. ക.

പതിനെട്ടു പുരാണങ്ങളിൽവെച്ച് ഏററവും ശ്രേഷ്ഠ മായിട്ടാണ് ശ്രീമദ്ഭാഗവതത്തെ ഗണിച്ചുവരുന്നതു്. വേദങ്ങളെ വിഭജിച്ച് പല ശാഖകളാക്കി ലോകത്തിൽ പ്രചരിപ്പിക്കുകയും വേദാധികാരമില്ലാത്തവക്കും ധമ്മ ത്തിൻെറ സ്വരൂപം മനസ്സിലാക്കാനായി മഹാഭാരതം നിമ്മിക്കുകയും ചെയ്തിട്ടും ആത്മസംതൃപ്തി വരാതിരുന്ന ശ്രീ വ്യാസമഹഷി നാരദമഹഷിയുടെ ഉപദേശപ്രകാരം ഭാഗവതം രചിച്ചപ്പോഴാണ് കൃതാത്ഥനായിത്തീന്നതു്. ബ്രഹ്മദേവൻ സംസാരഭയംകൊണ്ടാത്തനായി ഭഗവാനെ ശരണം പ്രാപിച്ചപ്പോൾ അദ്ദേഹത്തിൻെറ സംസാര ഭയം തീത്തനുഗ്രഹിക്കാനായി ഭഗവാൻ കാരുണ്യപൂവ്വം ഉപദേശിച്ചതാണ് ഭാഗവതം. സവ്വവേദാന്തസാരമാണ് ഭാഗവതമെന്നും ഭാഗവതത്തിൻെറ രസം ആസ്വദിച്ചവ നു് മററൊന്നിലും രസിക്കാൻ കഴിയില്ലെന്നും അനുഭവ സ്ഥന്മാക്ക് അറിയാവുന്നതാണ്. ഭാഗവതത്തിൻെറ ആരംഭത്തിൽ ശൌനകമഹഷി സൂതനോടു ചോദിക്കു ന്നതു് എന്തുകൊണ്ടാണ് ആത്മസംതൃപ്തിയുണ്ടാവുക എ ന്നാണ്. അതിനു സൂതൻെറ മറുപടി: 'തത്ത്വത്തെ അറിഞ്ഞാൽ മാത്രമേ ജീവനു് കൃതാത്ഥതയുണ്ടാവൂ എന്നും ആ തത്ത്വത്തെയാണ് അദ്വിതീയജ്ഞാനമെ ന്നും, ബ്രഹ്മം എന്നും, പരമാത്മാവെന്നും ഭഗവാനെന്നും പറയുന്നതു് എന്നുമാണ്. ജ്ഞാനത്തോടും വൈരാഗ്യ ത്തോടുംകൂടിയ ഭക്തികൊണ്ടു് തന്നിൽത്തന്നെ ആത്മ സ്വരൂപേണ ആ തത്ത്വത്തെ അറിയുന്നു ശ്രദ്ധയുള്ള മുനിമാർ.'

ഇതിൽനിന്നു് ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളർത്തി ആത്മതത്ത്വത്തെ അറിഞ്ഞു് പരമലക്ഷ്യം പ്രാപിക്കലാണു് ഭാഗവതത്തിന്റെ താല്പര്യമെന്നു മനസ്സിലാക്കാൻ കഴിയും.

സംസ്കൃതത്തിൽ നല്ല അവഗാഹമുള്ളവർക്കു മാത്രമേ ഭാഗവതം വായിച്ചു മനസ്സിലാക്കാൻ കഴിയൂ. സംസ്കൃതം അറിയാത്ത മലയാളികൾക്കു് ഭാഗവതം എളുപ്പത്തിൽ ഗ്രഹിക്കാറാവണമെന്ന സദുദ്ദേശത്തെ മുൻനിർത്തി അഭേദാശ്രമത്തിനുവേണ്ടി ശ്രീ പി. വി. രാമസ്വാമി അയ്യർ തെയ്യാറാക്കിയതാണു് ശ്രീമദ് ഭാഗവതത്തിന്റെ ഗദ്യത്തിലുള്ള ഈ വിവർത്തനം. പദ്മപുരാണാന്തർഗ്ഗതമായ ഭാഗവതമാഹാത്മ്യവും ഭാഗവതം പ്രഥമസ്കന്ധംമുതൽ നവമസ്കന്ധം ഉൾപ്പടെയുള്ള ഒമ്പതു സ്കന്ധങ്ങളും അടങ്ങിയതാണു് ഒന്നാംഭാഗം. അർത്ഥത്തിന്റെ സുഗ്രാഹ്യതക്കു് ഹാനിവരാത്ത വിധത്തിലും ആശയങ്ങൾ ഒന്നും വിട്ടുപോകാതെയും അല്പമൊന്നു സംഗ്രഹിച്ചാണു് സാമാന്യം എല്ലാ അധ്യായങ്ങളും വിവർത്തനം ചെയ്തിരിക്കുന്നതു്. അപൂർവ്വം ചില ദിക്കിൽ ആശയം കൂടുതൽ വ്യക്തമാക്കാനായി മൂലത്തിലില്ലാത്ത ചില വിശദീകരണങ്ങളും നല്കിയിട്ടുണ്ടു്. ശ്രീരാമസ്വാമിഅയ്യരുടെ ഭാഷ വളരെ ലളിതവും സുന്ദരവുമാണു്; യാതൊരു വിഷമവും കൂടാതെ സുഖമായി വായിച്ചുപോകുമ്പോൾ സന്തോഷം തോന്നിക്കുന്നതുമാണു്. ഈ വിവർത്തനംവഴി ഭാഗവതപ്രേമികൾക്കു് വലിയ ഒരു ഉപകാരമാണു് ശ്രീ അയ്യർ ചെയ്തിരിക്കുന്നതു്. ഈ സത്കൃത്യത്തിനു് ഭക്തന്മാർ അദ്ദേഹത്തോടു് അതീവ കൃതജ്ഞരായിരിക്കും. ശ്രീ അഭേദാനന്ദസ്വാമിജിയുടെ ഭാഗവതത്തിന്റെ മാഹാത്മ്യത്തേയും ഉദ്ദേശത്തേയും മററും വിവരിച്ചുകൊണ്ടുള്ള സുദീർഘവും ഭക്തിനിർഭരവും വിസ്തൃതവുമായ അവതാരിക ഈ ഗ്രന്ഥത്തിനു് മാററുകൂട്ടുന്നു. — സ്വാമി ചിദാനന്ദ.

## ഹിന്ദുമതം ആസ്തികദൃഷ്ടിയിൽ

ശ്രീ കെ. അരവിന്ദാക്ഷൻ, കോരപ്പാറ വീട്ടു്, തൃശ്ശൂർ, 680306. വില: രൂപാ. 2.50

ഹിന്ദുമതത്തിലെ വിവിധവിഷയങ്ങളെ പ്രതിപാദിക്കുന്ന ഏഴു ലേഖനങ്ങളുടെ ഒരു സമാഹാരമാണു് പ്രസ്തുത പുസ്തകം. ഹിന്ദുമതം ഉണർന്നെഴുന്നേൽക്കുവാൻ തുടങ്ങുന്ന ഒരു കാലഘട്ടമാണിതു്. പല പല തെററിദ്ധാരണകളുടെയും അന്ധവിശ്വാസങ്ങളുടെയും സമ്മർദ്ദങ്ങളുടെയും നടുവിൽപെട്ടു് ഒളിമങ്ങിക്കിടന്നിരുന്ന സനാതനധർമ്മത്തെ തുടച്ചു മിനുക്കി വീണ്ടും പ്രകാശമാനമാക്കിത്തീർക്കുവാനുള്ള ശ്രമം പല കേന്ദ്രങ്ങളിൽനിന്നും ആരംഭിച്ചിട്ടുള്ളതിന്റെ ഒരു ഭാഗമാണു് ശ്രീ അരവിന്ദാക്ഷന്റെ ഈ പുസ്തകപ്രസിദ്ധീകരണം. ജിജ്ഞാസുക്കളെ ഹിന്ദുസംസ്കാരസൗധത്തിന്റെ ഉള്ളിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി അവിടെയുള്ള അമൂല്യങ്ങളായ രത്നങ്ങളെ പരിചയപ്പെടുത്തിക്കൊടുക്കുവാനുള്ള ഒരു ശ്രമമാണിതിൽ കാണുന്നതു്. ഹിന്ദുമതത്തെപ്പററി പറഞ്ഞു കേൾക്കുന്ന പല ആക്ഷേപങ്ങൾക്കും സമാധാനം ഇതിൽ കാണാവുന്നതാണു്. ഒരു മതത്തിനുവേണ്ട എല്ലാ ലക്ഷണങ്ങളും ഹിന്ദുമതത്തിനുണ്ടു് എന്നു സമർത്ഥിച്ചതിനുശേഷം അതിലെ പല ആചാരങ്ങളുടെയും ആന്തരാർത്ഥം പിന്നീടുള്ള ലേഖനങ്ങളിൽ വ്യക്തമാക്കുന്നുണ്ടു്. അവസാനം കേരളത്തിലെ ആധുനികഹിന്ദുമതപ്രവാചകന്മാരായ ശ്രീനാരായണഗുരുവിനെയും ആഗമാനന്ദസ്വാമികളെയും പരിചയപ്പെടുത്തിക്കൊണ്ടാണു് ഗ്രന്ഥം അവസാനിപ്പിക്കുന്നതു്. ഹിന്ദുമതത്തിലും ഭാരതീയ സംസ്കാരത്തിലും ഈ ലേഖകനുള്ള അഭിമാനം ഓരോ ലേഖനങ്ങളിലും സ്ഫുരിച്ചുകാണാം. ഉത്തിഷ്ഠമാനനായ ഈ യുവസാഹിത്യകാരന്റെ ഏതദ്വിഷയകമായ പരിശ്രമം സർവ്വഥാ ശ്ലാഘ്യമായിരിക്കുന്നു. — എം.

---

# വാർത്തകൾ

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ ഡിസംബർ 12, 13 തീയതികളിൽ ശ്രീശാരദാജയന്തി ആഘോഷിച്ചു. 12-ാംനു- ഉച്ചതിരിഞ്ഞു് 3 മണി മുതൽ പൂങ്കുന്നം വിവേകാനന്ദസംഗീതസദസ്സിന്റെ ആഭിമുഖ്യത്തിൽ ശ്രീ കേശവഭാഗവതരുടെ പാട്ടുകച്ചേരിയും 5 മണിക്കു് ശ്രീ മൈത്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ ജയന്തി സമ്മേളനവും ഉണ്ടായി. കുമാരി വി. വി. ഉമാദേവിയും ശ്രീമതി എൽത്തുരുത്തു് ശാന്തകുമാരിയും മാതൃദേവിയുടെ ജീവിതത്തെയും ഉപദേശങ്ങളെയുംപററി പ്രസംഗിച്ചു. 13-ാംനു- രാവിലെ വിശേഷാൽപൂജയും സഹസ്രനാമാർച്ചനയും ഭജനയും ശ്രീ മുഡാനന്ദസ്വാമികളുടെ പ്രഭാഷണവും ഉണ്ടായിരുന്നു.

വൈകുന്നേരം അടാട്ടു് ഹരിജൻകോളനിയിലും ഭജനയും ശാരദാജയന്തി സമ്മേളനവും ഉണ്ടായിരുന്നു. ശ്രീ മുഡാനന്ദസ്വാമികളുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ശ്രീ കെ. പി. രാജൻമാസ്റ്റർ പ്രസംഗിച്ചു.

* * * * *

ജനുവരിമാസത്തിലെ ഏകദിന അന്തര്യോഗം ജനുവരി 9-ാം തീയതി ഞായറാഴ്ചയായിരിക്കും.

---

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!


| വാല്യം 62 | 1977 ഫെബ്രുവരി | ലക്കം 2 |
|---|---|---|


## അമൃതവാണി

ശ്രീരാമകൃഷ്ണൻ: നരേന്ദ്രനെ കാണുമ്പോൾ, 'നിന്റെ അച്ഛന്റെ പേരെന്താണ്? നിന്റെ അച്ഛന്ന് എത്ര കെട്ടിടങ്ങളുണ്ട്?' എന്നൊന്നും ഞാൻ ഒരിക്കലും ചോദിക്കാറില്ല. സംഗതി എന്താണെന്നോ? മനുഷ്യൻ സ്വയം ഐശ്വര്യത്തെ ആദരിക്കുന്നു; അതുകൊണ്ട് ഈശ്വരനും ആദരിക്കുന്നുവെന്നു വിചാരിക്കുന്നു. അദ്ദേഹത്തിന്റെ ഐശ്വര്യത്തെ വാഴ്ത്തിയാൽ അദ്ദേഹം പ്രസാദിക്കുമെന്നു കരുതുന്നു. 'എന്റെ ഈ സ്വത്തെല്ലാം ഭഗവാന്റെ പാദപദ്മത്തിൽ സമർപ്പിച്ചുകൊണ്ട് മരിക്കുവാൻ ഇടവരുമാറ് എന്നെ അനുഗ്രഹിച്ചാലും,' എന്ന് ശംഭു എന്നോടൊരിക്കൽ പറഞ്ഞു. ഞാൻ പറഞ്ഞു: 'നിനക്കിതു് സ്വത്തായിരിക്കും. ഭഗവാന്ന് നീയെന്തു കൊടുക്കും? അദ്ദേഹത്തിന്നിതൊക്കെ വെറും മണ്ണും മരവും.

വിഷ്ണുക്ഷേത്രത്തിലെ ആഭരണങ്ങൾ മോഷണം പോയപ്പോൾ മഥുരബാബുവും ഞാനും ദേവനെ കാണാൻ പോയി. മഥുരബാബു പറഞ്ഞു: 'കഷ്ടം! ഭഗവാനേ, അങ്ങയെക്കൊണ്ട് ഒന്നിനും കൊള്ളുകയില്ല. അവിടുത്തെ മെയ്യിൽനിന്ന് ആഭരണങ്ങളെല്ലാം കള്ളൻ കൊണ്ടുപോയി; എന്നിട്ടും അങ്ങേയ്ക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞില്ലല്ലൊ!' ഞാനപ്പോൾ മഥുരനോടു പറഞ്ഞു: 'എന്താണ് നിങ്ങളീപ്പറയുന്നതു്? നിങ്ങൾ ആഭരണം ആഭരണം എന്നു വിളിച്ചു കൂവുന്നതു് ഭഗവാന്ന് വെറും മണ്ണാങ്കട്ടയാണ്. നിങ്ങളുടെ അഞ്ചാറു ഉറുപ്പികയുടെ കളവുപോയെന്നുവെച്ച് ലക്ഷ്മീപതിയായ ഭഗവാൻ കണ്ണീർ വാർക്കണമെന്നോ! ഇങ്ങനെയൊന്നും പറയരുതു്.'

ഈശ്വരൻ ഐശ്വര്യത്തിന്നു വശഗനാണോ? അദ്ദേഹം ഭക്തിക്കു വശഗനാണ്. അദ്ദേഹത്തിന്നെന്താണു വേണ്ടതു്? പണമല്ല തീർച്ച. ഭാവം, പ്രേമം, ഭക്തി, വിവേകം, വൈരാഗ്യം ഇവയാണ് ആവശ്യപ്പെടുന്നതു്. ഓരോരുത്തനും അവനവന്റെ ഭാവനയ്ക്കനുസരിച്ച് ഈശ്വരനെ കാണുന്നു. തമോഗുണിയായ ഭക്തൻ, ദേവി മുട്ടാടിനെ തിന്നുമെന്നു വിചാരിച്ച് ആടിനെ ബലിയർപ്പിക്കുന്നു. രജോഗുണയുക്തനായ ഭക്തൻ പല തരം കറികളും ചോറും ഉണ്ടാക്കി നിവേദിക്കുന്നു. സാത്ത്വികഭക്തന്റെ പൂജയ്ക്കു ധാടിയും മോടിയുമൊന്നും ഇല്ല. ഒരു പിടി മലരും രണ്ടു കഷണം കൽക്കണ്ടവുംകൊണ്ടു നിവേദ്യം കഴിക്കും. ഗുണാതീതഭക്തന്മാരുടെ പൂജ നാമം ജപിക്കൽ മാത്രമാണ്.

(വചനാമൃതം I. 457.)

# ശ്രീരാമകൃഷ്ണസന്ദേശം

## ശ്രീ വിവേകാനന്ദസ്വാമികൾ

നമ്മുടെ ശാസ്ത്രങ്ങളിലുള്ള ഏററവും ഉത്കൃഷ്ടമായ ആദശം നിർഗ്ഗുണമാണ്. നാമെല്ലാം അതു സാക്ഷാത്കരിക്കുവാൻ പ്രാപ്തരായിരുന്നെങ്കിൽ എന്നു ഞാൻ ഈശ്വരനോടു പറഞ്ഞുപോകുന്നു. പക്ഷേ, അതു് അസാധ്യമാകയാൽ ബഹുഭൂരിപക്ഷം പേക്കും പുരുഷവിധമായ ഒരാദശം കൂടിയേതീരൂ എന്നതാണ് സ്ഥിതി. ജീവിതത്തിലെ മഹത്തായ ഈ ആദശങ്ങളിലൊന്നിൻെറ കൊടിക്കീഴിൽ, ഉത്സാഹത്തികവോടുകൂടി, വന്നണിനിരക്കാതെ ഒരു ജനതയ്ക്കും ഉയരാനും വളരാനും പ്രവത്തിക്കാനും വയ്യ. രാഷ്ട്രീയാദശങ്ങൾക്കും സാമൂഹ്യാദശങ്ങൾക്കും വാണിജ്യാദശങ്ങൾക്കും ഇവയുടെ പ്രതിനിധികൾക്കും മററും ഭാരതത്തിൽ ഒട്ടും കരുത്തുണ്ടാവില്ല. നമ്മുടെ മുമ്പിൽ വേണ്ടതു് ആധ്യാത്മികാദശങ്ങളാണ്. മഹത്തായ ആധ്യാത്മികനാമധേയങ്ങൾക്കു ചുററും സോത്സാഹം പററിക്കൂടാനാണ് നാം തിടുക്കപ്പെടുന്നതു്. നമ്മുടെ വീരന്മാർ ആദ്ധ്യാത്മികസ്വഭാവമുള്ളവരാകണം. അത്തരമൊരു വീരനെയാണ് ശ്രീരാമകൃഷ്ണപരമഹംസരിൽ നമുക്കു കിട്ടിയിട്ടുള്ളതു്. ഉയരാൻ ആഗ്രഹിക്കുന്നെങ്കിൽ, ഞാൻ ഉറപ്പിച്ചു പറയുന്നു, ഈ പേരിൻെറ ചുററുമായി, ചൊടിയോടുകൂടി, നമ്മുടെ ജനത അണിനിരക്കണമെന്ന്. രാമകൃഷ്ണപരമഹംസരുടെ ജീവിതതത്ത്വങ്ങൾ പ്രചരിപ്പിക്കുന്നതു് ഞാനോ നിങ്ങളോ മററാരെങ്കിലുമോ ആയാലും തരക്കേടില്ല. പക്ഷേ, അദ്ദേഹത്തെ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. നമ്മുടെ വംശത്തിൻേറയും ജനതയുടേയും നന്മയ്ക്കുവേണ്ടി മഹത്തായ ഈ ജീവിതാദശം എങ്ങനെ ഉപയോഗിക്കണമെന്നതിനെക്കുറിച്ചു നിങ്ങൾ ഇപ്പോൾ ഒരു തീരുമാനമെടുക്കണം. നമുക്ക് ഓക്കേണ്ട ഒരു കാര്യം, നാം എപ്പോഴെങ്കിലും കണ്ടിട്ടുള്ളതിൽവെച്ച് – ഞാൻ വ്യക്തമായി പറയട്ടെ – നാമെപ്പോഴെങ്കിലും കേട്ടിട്ടുള്ളതിൽ വെച്ച്, ഏററവും പരിശുദ്ധമായിരുന്ന ആ ജീവിതമെന്നതത്രെ. നിങ്ങൾക്കു വായിച്ചറിയാവുന്നതോ പ്രതീക്ഷിക്കാവുന്നതോ ആയ ആത്മശക്തിപ്രകാശനങ്ങളിൽവെച്ച് ഏററവും അദ്ഭുതകരമായിരുന്നു അതു്. എന്ന വസ്തുത നിങ്ങളുടെ മുമ്പിലിരിക്കുകയാണുതാനും. അദ്ദേഹത്തിൻെറ നിര്യാണം കഴിഞ്ഞു് പത്തു കൊല്ലത്തിനുള്ളിൽ ആ ശക്തി ഭൂഗോളത്തെ വലയം ചെയ്തുകഴിഞ്ഞു. ഈ വസ്തുത നിങ്ങളുടെ മുമ്പിലുണ്ട്. നമ്മുടെ വംശത്തിൻേറയും മതത്തിൻെറയും മേന്മക്കുവേണ്ടി മഹത്തായ ഈ ആദ്ധ്യാത്മികാദശത്തെ ഒരു കടമയെന്ന നിലയിൽ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. അദ്ദേഹത്തെ നിങ്ങൾ എന്നിലൂടെ വിലയിരുത്തരുതു്. ഞാൻ ദുബ്ബലമായ ഒരു ഉപകരണം മാത്രം. എന്നെ കണ്ടിട്ടു് അദ്ദേഹത്തിൻെറ സ്വഭാവത്തെ മതിക്കാതിരിക്കണം. ഞാനോ അദ്ദേഹത്തിൻെറ മറേറതെങ്കിലും ശിഷ്യന്മാരോ നൂറുകണക്കിനു ജീവിതങ്ങൾ ചെലവഴിച്ചാലും പരമഹംസരുടെ യാഥാത്മ്യത്തിൻെറ ഏററവും ചെറിയ ഒരംശത്തോടുപോലും നീതി കാട്ടാനാവാത്ത തരത്തിൽ, അത്ര മഹനീയമായിരുന്നു ആ ജീവിതം. സ്വയം തീച്ചപ്പെടുത്തുക. നിങ്ങളുടെ ഹൃദയാന്തഭാഗത്തുള്ള അക്ഷരമായ ആ സാക്ഷിചൈതന്യം, ആ രാമകൃഷ്ണപരമഹംസർതന്നെ, നമ്മുടെ ജനതയുടെ നന്മക്കും നാടിൻെറ സുസ്ഥിതിക്കും മനുഷ്യവഗ്ഗത്തിൻെറ മേന്മക്കുംവേണ്ടി, നിങ്ങളുടെ ഹൃദയകവാടങ്ങളെ തുറക്കട്ടെ. നാം യത്നിച്ചാലും ഇല്ലെങ്കിലും, അവശ്യമുണ്ടാകേണ്ടുന്ന ആ വമ്പിച്ച മാററത്തിനുവേണ്ടി പ്രവത്തിക്കാൻ ആ ചൈതന്യം നിങ്ങളെ സത്യനിഷ്ഠരും കരുത്തരുമാക്കട്ടെ! ഭഗവാൻെറ പ്രവൃത്തികൾ നിങ്ങളേയോ എന്നേയോ പോലുള്ളവരെ നോക്കിയിരിക്കുകയില്ല. നൂറുമായിരവും വേലക്കാരെ പൂഴിയിൽനിന്നുപോലും ഉളവാക്കാൻ അവിടേയ്ക്കു കഴിയും. ആ നേതൃത്വത്തിൽ പ്രവത്തിക്കുവാൻ അനുവദിക്കപ്പെടുന്നതുതന്നെ ഒരു ഉത്കഷവും ഭാഗ്യവുമാണ്.

ഈശ്വരൻ എല്ലായിടത്തുമുണ്ടെങ്കിലും, നമുക്ക വെളിപ്പെടുന്നതു് മനുഷ്യന്റെ സ്വഭാവത്തിലാണു്, സ്വഭാവത്തിലൂടെയാണു്. രാമകൃഷ്ണനെപ്പോലെ തികഞ്ഞ ഒരു മനുഷ്യൻ ഉണ്ടായിട്ടില്ല. ഈ കേന്ദ്രത്തിന്നു ചുററുമാണു് നാം അണിനിരക്കേണ്ടതു്. അതേ അവസരത്തിൽ ഓരോരുത്തന്റേയും അറിവിനൊത്തു് അവിടത്തെ കണക്കാക്കുന്നതിന്നു് നാമെല്ലാവരും സ്വാതന്ത്ര്യം നൽകണം – ഈശ്വരനായോ, രക്ഷകനായോ, ഗുരുവായോ, മാതൃകയായോ, മഹാത്മാവായോ – യഥേഷ്ടം എന്തായും കണക്കാക്കാനുള്ള സ്വാതന്ത്ര്യം.

ശ്രീരാമകൃഷ്ണൻ ഒരു അസാധാരണമട്ടുകാരനായിരുന്നു. അവിടുന്നു് മേധാപരമായ പാണ്ഡിത്യം നേടിയില്ല; പുസ്തകങ്ങൾ പഠിച്ചില്ല. എന്നാൽ ബാലനായിരിക്കുമ്പോൾത്തന്നെ സത്യത്തെ നേരിട്ടു ദർശിക്കുവാനുള്ള ഉഗ്രാഭിലാഷം അവിടുത്തെ ഗ്രസിച്ചു. ആദ്യം തന്റെ സ്വന്തം മതം പഠിച്ചു, പരീക്ഷിച്ചു. പിന്നീടു്, മററു മതങ്ങളിലെ സത്യം അറിയണമെന്ന ആഗ്രഹമായി. ഈ വിചാരത്താൽ പ്രേരിതനായി അവിടുന്നു് ഒന്നിന്നു പുറകെ ഒന്നായി എല്ലാ മതവിഭാഗങ്ങളുടേയുംകൂടെ ചേന്നു. ഓരോ വിഭാഗവുമായി സഹവസിച്ചിരുന്ന ഏതാനും നാളത്തേയ്ക്കു് ഉപാസകന്മാർ പറഞ്ഞതുപോലൊക്കെ അക്ഷരം പ്രതി അനുഷ്ഠിച്ചു. ഓരോ വിഭാഗത്തിന്റേയും ആദർശവിശേഷം തന്റെ ജീവിതവുമായി സാത്മ്യം പ്രാപിക്കുംവരെ അതു തുടന്നു. ഒരു വിഭാഗവുമായി ഏതാനും വത്സരങ്ങൾ കഴിച്ചിട്ടു് പിന്നീടു് മറെറാരു വിഭാഗത്തെ സമീപിക്കും. ഈ പരീക്ഷണങ്ങളിൽക്കൂടെയെല്ലാം കടന്നുപോയതിന്നുശേഷം ആ വിവിധമതസമ്പ്രദായങ്ങളെല്ലാം നല്ലതുതന്നെ എന്ന നിഗമനത്തിലാണു് അവിടുന്നെത്തിച്ചേന്നതു്. ഒന്നിനെക്കുറിച്ചും കുററമായി ഒന്നും അവിടുത്തേയ്ക്കു പറയാനുണ്ടായിരുന്നില്ല. എല്ലാം ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന പല വഴികളാണെന്നു് അവിടുത്തേയ്ക്കു ബോധ്യപ്പെട്ടു. അനന്തരം അവിടുന്നു പറഞ്ഞു: "ഇത്ര വളരെ വഴികളുണ്ടായിരിക്കുന്നതു് മംഗളകരമായ വസ്തുതതന്നെ. എന്തെന്നാൽ ഒരു മാർഗ്ഗമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ, ഒരു പക്ഷേ, ഒരു വ്യക്തിക്കു മാത്രമേ അതു യോജിച്ചുള്ളു എന്നു വരാം. മാർഗ്ഗങ്ങൾ എത്രകണ്ടു കൂടുന്നുവോ അത്രകണ്ടു സത്യം കണ്ടെത്തുവാനുള്ള സാധ്യതയും എല്ലാവക്കും സുലഭമാകുന്നു. ഒരു ഭാഷയിൽക്കൂടി പഠിക്കാൻ പ്രയാസമാണെന്നു കണ്ടാൽ മറെറാന്നു പരീക്ഷിക്കാമല്ലൊ.'' അങ്ങനെ എല്ലാ മതങ്ങളേയും അദ്ദേഹം ആശീർവ്വദിച്ചു. അതേ, വിശ്വമതത്തേയും മതവിഭാഗങ്ങൾ തമ്മിൽ പുലത്തേണ്ട സാഹോദര്യഭാവത്തെയും പററിയുള്ള ആശയങ്ങൾ ലോകത്തെവിടെയെങ്കിലും ആവിഷ്ക്കരിക്കപ്പെടുന്നതിന്നും പ്രതിപാദിക്കപ്പെടുന്നതിന്നും വളരെ മുമ്പേ, സ്വജീവിതത്തെ വേണ്ടപോലുള്ള ഒരു മതമഹാസമ്മേളനമാക്കിത്തീത്ത അനുഭൂതിസമ്പന്നനായ ഒരു മഹാത്മാവായിരുന്നു അദ്ദേഹം.

ഞാൻ പ്രസംഗിക്കുന്ന എല്ലാ ആശയങ്ങളും അവിടുത്തെ ആശയങ്ങളെ പ്രതിധ്വനിപ്പിക്കുവാനുള്ള ഒരു ശ്രമം മാത്രമാണു്. ഞാൻ പറയുന്നതിൽ ദുഷ്ടമായ വല്ലതുമുണ്ടെങ്കിൽ അവയൊഴിച്ചു്, സത്യത്തിൽനിന്നു് വ്യതിചലിച്ചതോ തിന്മ കലന്നതോ ആയവയൊഴിച്ചു്, ഞാൻ പ്രകാശിപ്പിക്കുന്ന ആശയങ്ങളൊന്നും എന്റെ സ്വന്തമല്ല. സത്യയുക്തവും സത്ഫലവാഹിയുമായി ഞാൻ ഉച്ചരിച്ചിട്ടുള്ള ഓരോ വാക്കും അവിടുത്തെ ശബ്ദത്തെ പ്രതിധ്വനിപ്പിക്കുവാൻ ചെയ്യുന്ന ഒരു ശ്രമം മാത്രമാണു്. അവിടുത്തെ കാൽക്കലിരുന്നു് ഞാൻ ഈ ആശയങ്ങൾ രൂപവത്കരിച്ചു. അന്നു്, ഞാൻ ഒരു വെറും കുട്ടിയായിരുന്നു. എന്നോടൊപ്പമുണ്ടായിരുന്നവരിൽ ചിലക്കു് അതിലും പ്രായം കുറവായിരുന്നു. എന്നേക്കാൾ പ്രായംകൂടിയവരും ചിലരുണ്ടായിരുന്നു. ആകപ്പാടെ ഒരു ഡസനിൽപ്പരം പേർ. ഈ ആദർശങ്ങൾ എല്ലായിടത്തും പ്രചരിപ്പിക്കേണ്ടതാണെന്നു് ഞങ്ങൾ ഒരുമിച്ചു നിശ്ചയിച്ചു. പ്രചരിപ്പിച്ചാൽമാത്രം പോരാ പ്രയോഗത്തിൽകൊണ്ടുവരേണ്ടതാണെന്നും നിശ്ചയിച്ചു. അതായതു്, ഹിന്ദുക്കളുടെ അധ്യാത്മനിഷ്ഠയും ബൗദ്ധന്മാരുടെ ഭൂതദയയും ക്രിസ്ത്യാനികളുടെ കമ്മകുശലതയും മുഹമ്മദീയരുടെ സാഹോദര്യവും സ്വന്തം ജീവിതത്തിൽ പ്രായോഗികമാക്കിക്കാണിക്കണമെന്നു്. ഇതാണു് അദ്ദേഹത്തിന്റെ സന്ദേശത്തിന്റെ മഹത്വം.

ഭാരതത്തിന്നും ലോകത്തിനുമായി നല്ലപ്പെട്ട ആരുടെ സന്ദേശമാണോ അവിടുത്തെ ഏററവും എളിയ ദാസനായ എനിക്കു വഹിക്കു

വാൻ ഭാഗ്യമുണ്ടായതു്, അദ്ദേഹത്തെ നിങ്ങൾ മനസ്സിലാക്കിയതു് ഏററവും ഉദാരമായ രീതിയിലാണ്. സ്വതഃസിദ്ധമായ നിങ്ങളുടെആധ്യാത്മികപ്രവണത, അദ്ദേഹത്തിലും അദ്ദേഹത്തിന്റെ സന്ദേശത്തിലും ആധ്യാത്മികസംപ്ലവത്തിന്റെ ആരംഭത്തിലുള്ള തരംഗമർമ്മരങ്ങളാണ് ചെവിക്കൊണ്ടതു്. ആ വേലിയേററം അടുത്ത ഭാവിയിൽത്തന്നെ, തടുക്കാനാവാത്ത കരുത്തോടുകൂടി, ഭാരതത്തിൽ അടിച്ചുകയറാൻ പോകയുമാണ്. സർവ്വശക്തമായ അതിന്റെ പ്രവാഹം ദുർബ്ബലവും ദുഷ്ടവുമായതെല്ലാം ദൂരെ തള്ളിമാററിയിരിക്കുന്നു; ഈശ്വരൻ മുമ്പേ നിശ്ചയിച്ചിട്ടുള്ള വേദികയിലേയ്ക്കു ഹിന്ദുവംശത്തെ അതു് ഉയർത്തുകയാണ്; അവിടെ, പല ശതകങ്ങളിലെ മൂകയാതനകളുടെ ഫലമായി, അപൂർവ്വമായ മഹനീയത ഹിന്ദുവംശത്തിനു മുടി ചൂടിക്കും. വിശ്വവംശങ്ങളുടെ ഇടയിൽ തന്റേതായ ധർമ്മം—ആദ്ധ്യാത്മികതയോടുകൂടിയ ഒരു മനുഷ്യരാശിയെ രൂപപ്പെടുത്തൽ—ഹിന്ദുവംശം നിറവേററുകയും ചെയ്യും.

എന്റെ ഗുരുനാഥന്റെ സന്നിധിയിൽ, മനുഷ്യനു പരിപൂർണ്ണനാകാൻ സാധിക്കുമെന്ന്, ഈ ശരീരത്തിലിരുന്നുകൊണ്ടു സാധിക്കുമെന്ന്, ഞാൻ കണ്ടു. ആ ചുണ്ടുകൾ ആരെയും ഒരിക്കലും ശപിച്ചിട്ടില്ല; ആരെയും വിമർശിക്കുകപോലും ചെയ്തിട്ടില്ല. ആ കണ്ണുകൾക്കു തിന്മ കാണാൻ കഴിവേ ഉണ്ടായിരുന്നില്ല; തിന്മ ചിന്തിക്കാനുള്ള ത്രാണി ആ ഹൃദയത്തിനു നഷ്ടപ്പെട്ടു. നല്ലതല്ലാതൊന്നും അവിടുന്നു കണ്ടില്ല. ആ അചിന്ത്യമായ പവിത്രത, തീവ്രമായ ത്യാഗം, അതാണ് ആ ആദ്ധ്യാത്മികതയുടെ പരമരഹസ്യം. ആ മനുഷ്യൻ ത്യാഗമൂർത്തിയായിരുന്നു. ഭാരതത്തിൽ സന്ന്യസിക്കുവാനാഗ്രഹിക്കുന്നവൻ തന്റെ ലൗകികസമ്പത്തുകളും സ്ഥാനമാനങ്ങളും ഉപേക്ഷിച്ചേ കഴിയൂ; ഇതെന്റെ ഗുരുനാഥൻ കടുകിട വിടാതെ നടപ്പിൽവരുത്തി. അവിടുന്നു തങ്ങളുടെ പക്കൽനിന്നു വല്ല പാരിതോഷികവും സ്വീകരിക്കാൻ കനിഞ്ഞാൽ, തങ്ങൾ ധന്യരാകുമെന്നു വിശ്വസിച്ചിരുന്ന അനേകം പേരുണ്ടു്; അവിടുന്നു കൈപ്പററുമെങ്കിൽ സന്തോഷത്തോടെ ആയിരക്കണക്കിനു രൂപ കാണിക്കവെയ്ക്കാൻ അവർ തയ്യാറായിരുന്നു; എന്നാലവിടുന്നു തല തിരിച്ചു നടക്കുക ഈവക കൂട്ടരിൽനിന്നുമാത്രമായിരുന്നു. ഭോഗേച്ഛയുടെയും ധനലോഭത്തിന്റേയും മേലുള്ള സമ്പൂർണ്ണജയത്തിന്റെ സജീവമൂർത്തി, ഒരു ഉജ്ജ്വലനിദർശനം ആയിരുന്നു അവിടുന്നു്.

ഒരു രാജ്യത്തു് അത്തരം മഹത്തുക്കൾ എത്രയധികം ജന്മമെടുക്കുന്നുവോ, അത്രയ്ക്കും ആ രാജ്യം ഉദ്ധരിക്കപ്പെടും. അതുമാതിരിയുള്ള മഹാന്മാർ തീരെയില്ലാത്ത രാജ്യം മുടിഞ്ഞു; ഒന്നിനുമതിനെ കരകയററാൻ വയ്യ. അതിനാൽ മാനവസമുദായത്തിനു് എന്റെ ഗുരുനാഥന്റെ സന്ദേശമിതാണ്: ''ആത്മനിഷ്ഠ നേടുക, സത്യം സ്വയം സാക്ഷാത്കരിക്കുക.'' നിങ്ങളുടെ സഹജീവികൾക്കുവേണ്ടി ജീവിതം സമർപ്പണം ചെയ്യാൻ അവിടുന്നു് ആഹ്വാനം ചെയ്യുന്നു. സഹോദരസ്നേഹത്തെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം നിർത്തിയിട്ടു് നിങ്ങളുടെ ആർജ്ജവം പ്രവൃത്തികൊണ്ടു തെളിയിക്കാൻ അവിടുന്നാവശ്യപ്പെടുന്നു. സർവ്വസംഗപരിത്യാഗത്തിനുള്ള കാലമായിരിക്കുന്നു; സത്യസന്ദർശനത്തിനുള്ള സമയം വന്നിരിക്കുന്നു; ഇപ്പോഴിനി നിങ്ങൾ വിശ്വത്തിലെ സമസ്തസത്യാന്വേഷണപഥങ്ങളിലുമുള്ള അനുരഞ്ജനസമന്വയം കണ്ടെത്തും, വഴക്കും വയ്യാവേലിയുമൊന്നും ആവശ്യമില്ലെന്നു നിങ്ങൾക്കു മനസ്സിലാകും. അപ്പൊഴേ നിങ്ങൾ മാനവസമുദായത്തിനു സഹായഹസ്തം നീട്ടാൻ സമർത്ഥനാകൂ. സർവ്വമതങ്ങളുടെയും മൗലികമായ ഐക്യം പ്രതിപാദിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുക എന്നതായിരുന്നു എന്റെ ഗുരുനാഥന്റെ ജീവിതസന്ദേശം. മററുള്ള ആചാര്യന്മാർ അവരുടെ പേരു പുലർത്തുന്ന ഓരോ പ്രത്യേകമതങ്ങൾ പ്രതിപാദിച്ചിട്ടുണ്ടു്; എന്നാൽ പത്തൊമ്പതാം നൂററാണ്ടിലെ ഈ മഹാനായ ആചാര്യൻ സ്വന്തമായി ഒരവകാശവാദവും ഉന്നയിച്ചില്ല, ഒരു മതത്തിനും ഒരു ഉലച്ചിലും അവിടുന്നു വരുത്തിയില്ല; കാരണം, സർവ്വമതങ്ങളും, യഥാർത്ഥത്തിൽ ഏകമായ സനാതനധർമ്മത്തിന്റെ അംശഭൂതങ്ങളാണെന്നു് അവിടുന്നു് അനുഭവത്തിൽനിന്നു് അറിഞ്ഞിരുന്നു.

---

# ഭജ രാമകൃഷ്ണം

ഡോ. പി. കെ. നാരായണപിള്ള

**അംബാമനന്തമഹിമോദയദിവ്യഭാവാ-**
**മാനന്ദചിന്മയനിധിം നിഖിലാധിനാഥാം**
**സംയമ്യ ഷട്കരണവൃത്തിമനന്യയോഗാത്**
**സ്വാന്തേ ഭജന്തമനിശം ഭജ രാമകൃഷ്ണം. 1**

അനന്തമഹിമോദയദിവ്യഭാവാം = അളവില്ലാത്ത വിഭൂതികളുടെ സ്ഫുരണം നിമിത്തം ദിവ്യമായ ഭാവത്തോടുകൂടിയ, ആനന്ദചിന്മയനിധിം = ആനന്ദത്തിന്റേയും ചേതനയുടേയും ആകാരസ്ഥാനമായ, അഖിലാധിനാഥാം = സർവ്വേശ്വരിയായ, അംബാം = ജഗദംബികയെ, ഷട്കരണവൃത്തിം = മനസ്സുൾപ്പെടെ ആറു് ഇന്ദ്രിയങ്ങളുടേയും പ്രവൃത്തികളെ, സംയമ്യ = അടക്കിക്കൊണ്ടു്, അനന്യയോഗാത് = മറ്റൊന്നുമവലംബമില്ല എന്ന മനോഭാവത്തോടുകൂടി, ഭജന്തം = ഭജിക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**നീരാജനാദിവിധിനാ ജഗദംബികായാം**
**നിർവ്യാജഭക്തിഭരിതം പരിപൂജിതായാം**
**സദ്യഃ സമാപതിതതന്മയഭാവയോഗാ-**
**ദാസീനമസ്ഖലനം ഭജ രാമകൃഷ്ണം. 2**

നീരാജനാദിവിധിനാ = ദീപം ഉഴിയുക മുതലായ കർമ്മങ്ങൾകൊണ്ടു്, നിർവ്യാജഭക്തിഭരിതം = നിഷ്കളങ്കമായ ഭക്തിയോടുകൂടി, ജഗദംബികായാം = ജഗദീശ്വരി, പരിപൂജിതായാം = യഥാവിധി പൂജിക്കപ്പെടവേ, സദ്യഃ = പെട്ടെന്നു്, സമാപതിതതന്മയഭാവയോഗാത് = ഉണ്ടായ തന്മയഭാവം നിമിത്തം, അസ്ഖലനം = നിശ്ചലനായി, ആസീനം = ഇരിക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ദിവ്യാം വിഭൂതിലഹരീമനുഭൂയ ഭൂയോ**
**ഭാവാനുവേശവിവശം കൃതഹസ്തമുദ്രം**
**ഉന്മത്തവത് പുളകിതാംഗമുദീർണ്ണഗാനൈർ-**
**നൃത്യന്തമാത്മനി രതം ഭജ രാമകൃഷ്ണം. 3**

ദിവ്യാം = ദിവ്യമായ, വിഭൂതിലഹരീം = മഹിമാതിശയങ്ങളെ, ഭൂയഃ = വീണ്ടും വീണ്ടും, അനുഭൂയ = അനുഭൂതിവിഷയമാക്കി, ഭാവാനുവേശവിവശം = ഭാവതരളനായി, കൃതഹസ്തമുദ്രം = ഹസ്തമുദ്രയോടുകൂടി, പുളകിതാംഗം = രോമാഞ്ചമണിഞ്ഞുകൊണ്ടും, ഉദീർണ്ണഗാനൈഃ = സ്വാഭാവികമായി ഉതിർന്ന കീർത്തനാലാപങ്ങളോടുകൂടിയും, ഉന്മത്തവത് = ഉന്മത്തനെപ്പോലെ, നൃത്യന്തം = നൃത്തംവയ്ക്കുന്നവനും, ആത്മനി = ആത്മാവിൽ, രതം = രമിക്കുന്നവനുമായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**യോഗേന യാഗനിവഹേന ച നേതിനേതി-**
**ജ്ഞാനേന യത് സുകൃതിനഃ ഫലമാപ്നുവന്തി**
**തന്മേ ദദാതു കൃപയാ ഭവതീതി ദേവീം**
**സംപ്രാർത്ഥയന്തമമലം ഭജ രാമകൃഷ്ണം. 4**

യോഗേന = യോഗാനുഷ്ഠാനംകൊണ്ടും, യാഗനിവഹേന = അനവധി യാഗങ്ങൾകൊണ്ടും, നേതിനേതി ജ്ഞാനേന ച = ഇതല്ല സത്യം ഇതല്ല സത്യം എന്നിങ്ങനെ തത്ത്വവിചാരംചെയ്തു ലഭിക്കുന്ന ബ്രഹ്മജ്ഞാനംകൊണ്ടും, സുകൃതിനഃ = സുകൃതികൾ, യത് = യാതൊരു, ഫലം = പരമമായ ലാഭം, ആപ്നുവന്തി = പ്രാപിക്കുന്നുവോ, തത് = അതു് (ആ ഫലം), കൃപയാ = കാരുണ്യമുണ്ടായി, ഭവതീ = അവിടുന്നു്, മേ = എനിക്കു്. ദദാതു = തന്നാലും, ഇതി = ഇപ്രകാരം, ദേവീം = ദേവിയോടു്, സംപ്രാർത്ഥയന്തം = അകമഴിഞ്ഞു് പ്രാർത്ഥിക്കുന്ന, അമലം = പരിശുദ്ധനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ദേവീമതന്ദ്രഭജനാത് സതതം പ്രസന്നാ-**
**മാശ്രിത്യ പുത്രമിവ മാതരമാർദ്രചിത്താം**
**അജ്ഞാതകാര്യവിശദീകരണാർത്ഥമാരാ-**
**ദാഭാഷമാണമഗുണം ഭജ രാമകൃഷ്ണം. 5**

അതന്ദ്രഭജനാത് = നിസ്തന്ദ്രമായ ഭജനത്താൽ, സതതം = എപ്പോഴും, പ്രസന്നാം = പ്രസന്നയായ, ദേവീം = കാളീദേവിയെ, ആർദ്രചിത്താം = ആർദ്രഹൃദയയായ, മാതരം = മാതാവിനെ, പുത്രമിവ = പുത്രൻ എന്നപോലെ, ആശ്രിത്യ = ആശ്രയിച്ചിട്ടു്, അജ്ഞാതകാര്യവിശദീകരണാർത്ഥം = അറിവില്ലാത്ത കാര്യങ്ങളുടെ വിശദീകരണത്തിനായി, ആരാത് = സമീപസ്ഥനായി, ആഭാഷമാണം = സംഭാഷണം ചെയ്യുന്ന, അഗുണം = ഗുണരഹിതനായ (ത്രിഗുണാതീതനായ), രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**മാംസാസ്ഥിശോണിതവസാകലിതം സ്വഗാത്രം**
**ഹോമാഗ്നിമധ്യപതിതം പരിദഹ്യമാനം**
**ആത്മോദയായ കൃതദുഷ്കരസാധനാസു**
**പശ്യന്തമുഗ്രതപസം ഭജ രാമകൃഷ്ണം. 6**

ആത്മോദയായ = ആത്മപ്രകാശനത്തിനുവേണ്ടി, കൃതദുഷ്കരസാധനാസു = അനുഷ്ഠിച്ചിട്ടുള്ള കഠിനസാധനകളുടെ മധ്യത്തിൽ, മാംസാസ്ഥിശോണിതവസാകലിതം = മാംസം, അസ്ഥി, രക്തം, മജ്ജ എന്നിവ ചേർന്ന, സ്വഗാത്രം = തന്റെ ശരീരത്തെ, ഹോമാഗ്നിമധ്യപതിതം

= ഹോമകുണ്ഡത്തിൽ പതിച്ച്, പരിദഹ്യമാനം = ദഹിച്ചുകൊണ്ടിരിക്കുന്നതായി, പശ്യന്തം = കാണുന്ന, ഉഗ്രതപസം = കഠിനതപസ്സുകൾ അനുഷ്ഠിച്ചിട്ടുള്ള, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**കാളീവിലാസരുചിരേ സുരസിന്ധുതീരേ**
**ശ്രീദക്ഷിണേശ്വരപുരേ സ്ഫുരദാത്മഭാസാ**
**അധ്യാസ്യ മഞ്ചമുപദേശശതൈർവിനേയാ–**
**നുദ്ബോധയന്തമഭയം ഭജ രാമകൃഷ്ണം. 7**

സുരസിന്ധുതീരേ = ഗംഗാതീരത്തിൽ, കാളീവിലാസരുചിരേ = കാളീദേവിയുടെ മഹിമാപ്രസരത്താൽ മനോഹരമായ, ശ്രീദക്ഷിണേശ്വരപുരേ = പരിപാവനമായ ദക്ഷിണേശ്വരത്തു്, സ്ഫുരദാത്മഭാസാ = പ്രസരിക്കുന്ന ആത്മപ്രഭയോടുകൂടി, മഞ്ചം അധ്യാസ്യ = കട്ടിലിൽ ഇരുന്നുകൊണ്ടു്, ഉപദേശശതൈഃ=നിരവധിഉപദേശങ്ങളാൽ, വിനേയാൻ = ശിഷ്യന്മാരെ, ഉദ്ബോധയന്തം = ഉദ്ബോധനം ചെയ്യുന്ന, അഭയം = ഭയവിമുക്തനായ, (ശിഷ്യന്മാർക്ക് അഭയസ്ഥാനമായ), രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ആത്മാനുഭൂതിമധുരാം ഗുരുനാഥവാണീ–**
**ജ്യോത്സ്നാം നിപാതുമനുരക്തചകോരകല്പൈഃ**
**ശിഷ്യാഗ്രഗൈഃ പ്രിയനരേന്ദ്രഗിരീശമുഖ്യൈ–**
**ര്‍ദത്താദരം പരിവൃതം ഭജ രാമകൃഷ്ണം. 8**

ആത്മാനുഭൂതിമധുരാം = ആധ്യാത്മികങ്ങളായ അനുഭൂതികൾകൊണ്ടു മധുരമായ, ഗുരുനാഥവാണീജ്യോത്സ്നാം = ഗുരുദേവന്റെ ഉപദേശങ്ങളാകുന്ന നിലാവിനെ, നിപാതും = പരിപൂർണ്ണമായി പാനം ചെയ്യുന്നതിനായി, അനുരക്തചകോരകല്പൈഃ = അത്യുത്സുകരായ ചകോരങ്ങളോടു തുല്യരായ, പ്രിയനരേന്ദ്രഗിരീശമുഖ്യൈഃ = പ്രിയപ്പെട്ട നരേന്ദ്രൻ ഗിരീശൻ തുടങ്ങിയ, ശിഷ്യാഗ്രഗൈഃ = പ്രമുഖശിഷ്യന്മാരാൽ, ദത്താദരം = ആദരപൂർവ്വം, പരിവൃതം = ചുററപ്പെട്ടിരിക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**പീത്വാ നരേന്ദ്രമധുമോഹനഗാനധാരാ–**
**മുന്മാദമൂർഛനഭരേണ സമാധിമഗ്നം**
**ഭക്ത്യാ വിനേയനിവഹൈരഭിവീക്ഷ്യമാണം**
**തേജോമയാസ്യകമലം ഭജ രാമകൃഷ്ണം. 9**

നരേന്ദ്രമധുമോഹനഗാനധാരാം = നരേന്ദ്രന്റെ മധുപോലെ മോഹനമായ ഗാനധാരയെ, പീത്വാ = കുടിച്ചിട്ടു് (ആസ്വദിച്ചിട്ടു്), ഉന്മാദമൂർഛനഭരേണ = ഉന്മാദം നിമിത്തമുണ്ടായ മൂർച്ഛനാധിക്യത്താൽ, സമാധിമഗ്നം = സമാധിയിൽ ലയിച്ചിരിക്കുന്നവനും, വിനേയനിവഹൈഃ = ശിഷ്യഗണങ്ങളാൽ, ഭക്ത്യാ = ഭക്തിപൂർവ്വം, അഭിവീക്ഷ്യമാണം = നോക്കപ്പെടുന്നവനും, തേജോമയാസ്യകമലം = തേജോമയമായ മുഖകമലത്തോടുകൂടിയവനുമായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**അത്യാദരേണ ചരണൗ നിഭൃതം കരേണ**
**സംവാഹയന്തമവലോക്യ മഹേന്ദ്രനാഥം**
**സ്വച്ഛന്ദതഃ പ്രിയവിനേയകഥാം വിവിച്യ**
**പൃച്ഛന്തമാർദ്രഹൃദയം ഭജ രാമകൃഷ്ണം. 10**

ചരണൗ = പാദങ്ങളെ, അത്യാദരേണ = അത്യധികമായ ആദരവോടുകൂടി, നിഭൃതം = സാവധാനം, കരേണ = കൈകൊണ്ടു്, സംവാഹയന്തം = തടവിക്കൊണ്ടിരിക്കുന്ന, മഹേന്ദ്രനാഥം = മഹേന്ദ്രനാഥഗുപ്തനെ, അവലോക്യ = നോക്കിക്കൊണ്ടു്, സ്വച്ഛന്ദതഃ = സ്വച്ഛന്ദമായി, പ്രിയവിനേയകഥാം = പ്രിയപ്പെട്ട ശിഷ്യന്മാരുടെ കാര്യങ്ങളെപ്പററി, വിവിച്യ = വിശദമായി, പൃച്ഛന്തം = ചോദിക്കുന്ന, ആർദ്രഹൃദയം = ആർദ്രഹൃദയനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ധൃത്വാ നിജോരസി ഗുരോർമ്മഹനീയപാദ–**
**മാനന്ദദുഗ്ധജലധൗ വിജയേ നിമഗ്നേ**
**ശിഷ്യേഷു ഭക്തിവിവശേഷ്വവതാരബുദ്ധിം**
**തന്വന്തമാത്മമഹസാ ഭജ രാമകൃഷ്ണം. 11**

ഗുരോഃ = ഗുരുവിന്റെ, മഹനീയപാദം = ആരാധനീയമായ പാദത്തെ, നിജോരസി = തന്റെ മാർവ്വിടത്തിൽ, ധൃത്വാ = ധരിച്ചുകൊണ്ടു് (ചേർത്തുപിടിച്ചുകൊണ്ടു്), വിജയേ = വിജയകൃഷ്ണൻ എന്നുപേരായ ശിഷ്യൻ, ആനന്ദദുഗ്ധജലധൗ = ആനന്ദമയമായ പാൽക്കടലിൽ, നിമഗ്നേ = നിമഗ്നനായിരിക്കെ, ഭക്തിവിവശേഷു = ഭക്തിവിവശരായ, ശിഷ്യേഷു = ശിഷ്യന്മാരിൽ, അവതാരബുദ്ധിം = ഈശ്വരാവതാരമാണെന്ന ചിന്തയെ, ആത്മമഹസാ = ആത്മപ്രഭാവത്താൽ, തന്വന്തം = ഉളവാക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**പൂജ്യാം പുരാന്തകരമാരമണാനുരൂപാ–**
**മാചാര്യപാദകമലേ വയമർപ്പയാമഃ**
**ഏവം നരേന്ദ്രഭണിതിം നിശമയ്യ ബാല–**
**തുല്യം ഹസന്തമതുലം ഭജ രാമകൃഷ്ണം. 12**

ആചാര്യപാദകമലേ = ഗുരുവിന്റെ (ശ്രീരാമകൃഷ്ണന്റെ) പാദപദ്മത്തിൽ, പുരാന്തകരമാരമണാനുരൂപാം = പരമേശ്വരനും മഹാവിഷ്ണുവിനും അനുരൂപമായ, പൂജാം = പൂജയെ, വയം = ഞങ്ങൾ, (ശിഷ്യന്മാർ), അർപ്പയാമഃ = അർപ്പിക്കുന്നു, ഏവം = ഇപ്രകാരമുള്ള, നരേന്ദ്രഭണിതിം = നരേന്ദ്രന്റെ വാക്കുകളെ, നിശമയ്യ = കേട്ടിട്ടു്, ബാലതുല്യം = ബാലനെപ്പോലെ, ഹസന്തം = ചിരിക്കുന്ന, അതുലം = നിസ്തുലനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ശിഷ്യാനനന്യമനസാ ഗുരുപാദസക്താ–**
**നാപ്ലാവയന്തമിവ ഭക്തിസുധാബ്ധിമധ്യേ**
**ദേവീവിഭൂതിപരിപാവനകീർത്തനാനി**
**ഗായന്തമശ്രുവദനം ഭജ രാമകൃഷ്ണം. 13**

അനന്യമനസാ = ഏകാഗ്രതയോടുകൂടി, ഗുരുപാദസക്താൻ = ഗുരുവിൻെറ പാദങ്ങളിൽ ലയിച്ചിരിക്കുന്ന, ശിഷ്യാൻ = ശിഷ്യന്മാരെ, ഭക്തിസുധാബ്ധിമധ്യേ = ഭക്തിയാകുന്ന അമൃതസാഗരത്തിൽ, ആപ്ലാവയന്തമിവ= ഒഴുക്കുന്നവനെന്നു തോന്നുമാറ്, അശ്രുവദനം = കണ്ണുനീരൊഴുകുന്ന മുഖത്തോടുകൂടി, ദേവീവിഭൂതിപരിപാവനകീർത്തനാനി =ദേവിയുടെ വിഭൂതികളെപ്പററിയുള്ള പരിശുദ്ധങ്ങളായ കീർത്തനങ്ങളെ, ഗായന്തം = ഗാനം ചെയ്യുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ദൃഷ്ടാനി നിത്യഗഹനാനി നിഗൂഢയോഗാ–**
**ദധ്യാത്മദർശനശതാനി സമാധിമധ്യേ**
**പ്രീത്യാ വിനേയമനസാം പ്രതിബോധനാർത്ഥ–**
**മാഖ്യാപയന്തമനഘം ഭജ രാമകൃഷ്ണം. 14**

സമാധിമധ്യേ = സമാധിസ്ഥനായിരിക്കവെ, നിഗൂഢയോഗാത് = ഉദാത്തമായ ദിവ്യാനുഭൂതിനിമിത്തം, ദൃഷ്ടാനി = കാണപ്പെട്ട, നിത്യഗഹനാനി = നിത്യഗഹനങ്ങളായ, ദർശനശതാനി = നിരവധി ദിവ്യദർശനങ്ങളെ, പ്രീത്യാ = വാത്സല്യപൂർവ്വം, വിനേയമനസാം = ശിഷ്യന്മാരുടെ മനസ്സുകളുടെ, പ്രതിബോധനാർത്ഥം = പ്രബുദ്ധതയ്ക്കുവേണ്ടി, ആഖ്യാപയന്തം = വിവരിക്കുന്ന, അനഘം = പരിശുദ്ധനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**സംമൂർച്ഛിതേƒർബ്ബുദഗദേƒപി വിനീതശിഷ്യാൻ**
**വേദാന്തവാക്യതുലിതൈർവ്വചനാമൃതൈർയഃ**
**ബ്രഹ്മോന്മുഖാൻ വിതനുതേ കൃപയാനപിതം ത–**
**മാചാര്യലോകതിലകം ഭജ രാമകൃഷ്ണം. 15**

അർബ്ബുദഗദേ = അർബ്ബുദരോഗം, സംമൂർച്ഛിതേ അപി = അത്യന്തം ഗുരുതരമായിരിക്കുമ്പോഴുംപോലും, വേദാന്തവാക്യതുലിതൈഃ = ഉപനിഷദ്വാക്യങ്ങളോടു സമാനങ്ങളായ, വചനാമൃതൈഃ = അമൃതസദൃശങ്ങളായ വചനങ്ങളാൽ, വിനീതശിഷ്യാൻ = വിനീതന്മാരായ ശിഷ്യന്മാരെ, യഃ = ഏതൊരാൾ, ബ്രഹ്മോന്മുഖാൻ വിതനുതേ = ബ്രഹ്മത്തിൽ ദത്തശ്രദ്ധരാക്കിത്തീർക്കുന്നുവോ, കൃപയാനപിതം = കൃപാവാരിധിയും, ആചാര്യലോകതിലകം = ആചാര്യന്മാരിൽ അഗ്രേസരനുമായ, തം = ആ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**അധ്യാത്മവൃത്തിഷു സതാമനുഭൂതിരേവ**
**മാനം പ്രധാനമിതി സാധുതരം വദന്തം**
**പാണ്ഡിത്യഗർവ്വഫണിചൂർണ്ണന വൈനതേയം**
**സംസാരതാരകഗുരും ഭജ രാമകൃഷ്ണം. 16**

അധ്യാത്മവൃത്തിഷു = ആദ്ധ്യാത്മികചർച്ചകളിൽ, സതാം = സജ്ജനങ്ങൾക്ക് (ഭക്തന്മാർക്ക്), അനുഭൂതിഃ ഏവ = അനുഭവംതന്നെയാണ്, പ്രധാനം = പ്രധാനമായ, മാനം = പ്രമാണം, ഇതി = ഇപ്രകാരം, സാധുതരം = തികച്ചും നിരാക്ഷേപമായി, വദന്തം = ഉപദേശിക്കുന്ന, പാണ്ഡിത്യഗർവ്വഫണിചൂർണ്ണനവൈനതേയം = പാണ്ഡിത്യഗർവ്വമാകുന്ന പത്തി ഉയർത്തിയ സർപ്പത്തെ തകർത്തു കളയുന്ന ഗരുഡനായ, സംസാരതാരകഗുരും = സംസാരസമുദ്രത്തെ തരണം ചെയ്യിപ്പിക്കുന്ന ഗുരുവായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**നിഷ്കാമകർമ്മകരണാദ്രജസോ വിമുക്തം**
**സത്ത്വം പ്രപദ്യ പരിശുദ്ധതരാന്തരംഗഃ**
**ഭക്തഃ പ്രയാത്യമൃതഭൂമിമിതി ബ്രുവന്ത–**
**മന്തഃസ്ഫുരത്പരചിതം ഭജ രാമകൃഷ്ണം. 17**

നിഷ്കാമകർമ്മകരണാത് = നിഷ്കാമമായി കർമ്മങ്ങൾ അനുഷ്ഠിക്കവഴി, രജസഃ = രജോഗുണത്തിൽനിന്നും, വിമുക്തം = വേർപെട്ട, സത്ത്വം = സത്ത്വഗുണത്തെ, പ്രപദ്യ = പ്രാപിച്ചിട്ട്, പരിശുദ്ധതരാന്തരംഗഃ = ഏററവും പരിശുദ്ധമായ മനസ്സോടുകൂടിയവനായിത്തീർന്ന, ഭക്തഃ = ഭക്തൻ, അമൃതഭൂമിം = ബ്രഹ്മമണ്ഡലത്തെ, പ്രയാതി = ഗമിക്കുന്നു, ഇതി = ഇപ്രകാരം, ബ്രുവന്തം = പറയുന്ന, അന്തഃസ്ഫുരത്പരചിതം = ഹൃദയത്തിൽ പരമമായ ചൈതന്യത്തിൻെറ സ്ഫുരണത്തോടുകൂടിയ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ജ്ഞാനേന നിഷ്കളമവാച്യമഹസ്സമുദ്ര–**
**മൈശ്വര്യദീപ്തിബഹുലം സകലം ച ഭക്ത്യാ**
**പ്രാപ്നോതി സാധക ഇതി സ്ഫുടമാത്മതത്ത്വ–**
**മാവേദയന്തമനഘാൻ ഭജ രാമകൃഷ്ണം. 18**

സാധകഃ = സാധകൻ (ആദ്ധ്യാത്മികമാർഗ്ഗത്തിൽ ചരിക്കുന്ന വ്യക്തി), ജ്ഞാനേന = ജ്ഞാനംകൊണ്ട്, നിഷ്കളം = അഖണ്ഡമായ, അവാച്യമഹസ്സമുദ്രം = അവാച്യമായ പരബ്രഹ്മത്തേയും, ഭക്ത്യാ = ഭക്തികൊണ്ട്, ഐശ്വര്യദീപ്തിമധുരം = വിഭൂതിസഹസ്രങ്ങളുടെ സ്ഫുരണംകൊണ്ട് ഹൃദയഹാരിയായ, സകലം = സകല ബ്രഹ്മത്തേയും, പ്രാപ്നോതി = പ്രാപിക്കുന്നു, ഇതി = ഇപ്രകാരം, സ്ഫുടം = വ്യക്തമായി, ആത്മതത്ത്വം = ആത്മരഹസ്യം, അനഘാൻ = ശിഷ്യന്മാരെ, ആവേദയന്തം = ധരിപ്പിക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

**ബ്രഹ്മേതി നിർഗ്ഗുണമനന്തമനാദി വസ്തു**
**നിത്യം വപുർഭവതി സർവ്വജഗന്നിയന്തുഃ**
**ലീലാസ്വരൂപമപി വിശ്വമിതി പ്രകൃഷ്ട–**
**വേദാന്തസാരനിരതം ഭജ രാമകൃഷ്ണം. 19**

ബ്രഹ്മേതി = ബ്രഹ്മം എന്നറിയപ്പെടുന്ന, നിർഗ്ഗുണം = നിർഗ്ഗുണവും, അനന്തം = അനന്തവും, അനാദി = അനാദിയുമായ, വസ്തു = തത്ത്വം, സർവ്വജഗന്നിയന്തുഃ = സർവേശ്വരൻെറ, നിത്യം = നിത്യമായ (മാററമില്ലാത്ത), വപുഃ = ശരീരം, ഭവതി = ആകുന്നു; ലീലാസ്വരൂപം = ലീലയ്ക്കായി കൈക്കൊള്ളുന്ന ശരീരം, വിശ്വമപി = വിശ്വവും (ആകുന്നു). ഇതി = ഇപ്രകാരം, പ്രകൃഷ്ടവേദാന്ത

സാരനിരതം = ഉത്കൃഷ്ടമായ വേദാന്തസാരത്തിൽ ഉറച്ചു നില്ക്കുന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

ധർമ്മാ സമേഽപി ജഗദീശ്വരപാദമൂല–
മാർഗ്ഗാ ഇതി സ്വചരിതാത് സമുദാഹരന്തം
ലോകസ്യ ദർശനസമന്വയസദ്ഗുരും ത–
മാരാധ്യമാര്യപുരുഷൈർഭജ രാമകൃഷ്ണം. 20

സമേ അപി = എല്ലാ, ധർമ്മാഃ = മതങ്ങളും, ജഗദീശ്വരപാദമൂലമാർഗ്ഗാഃ ഇതി = സർവ്വേശ്വരന്റെ പാദമൂലത്തിലേയ്ക്കുള്ള വഴികളാണെന്ന പരമാർത്ഥം, സ്വചരിതാത് = തന്റെ ജീവിതംകൊണ്ട്, സമുദാഹരന്തം= ഉദാഹരിച്ചു കാണിക്കുന്ന, ലോകസ്യ = ലോകത്തിന്റെ, ദർശനസമന്വയസദ്ഗുരും = ദർശനങ്ങളെയെല്ലാം സമന്വയിപ്പിച്ച മഹാഗുരുവായ, ആര്യപുരുഷൈഃ = മഹാന്മാരാൽ, ആരാധ്യം = ആരാധനീയനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

സംസാരഹാരിഹരിഭക്തിരസാർദ്രമാര്യ–
ഗൗരാംഗചാരുചരിതം പ്രണയേന ശിഷ്യൈഃ
ഉദ്ഗീയമാനമചിരായ നിശമ്യ ഭാവാ–
വിഷ്ടം ജഗദ്ഗുരുവരം ഭജ രാമകൃഷ്ണം. 21

സംസാരഹാരിഹരിഭക്തിരസാർദ്രം = സംസാരദുഃഖത്തെ നശിപ്പിക്കുന്ന വിഷ്ണുഭക്തിയുടെ മാധുര്യം തുളുമ്പുന്നതും, ശിഷ്യൈഃ = ശിഷ്യന്മാരാൽ, പ്രണയേന = പ്രേമപൂർവ്വം, ഉദ്ഗീയമാനം = ഗാനം ചെയ്യപ്പെടുന്നതുമായ, ആര്യഗൗരാംഗചാരുചരിതം = ശ്രേഷ്ഠനായ ശ്രീചൈതന്യന്റെ മോഹനമായ കഥകളെ, നിശമ്യ = കേട്ടിട്ട്, അചിരായ = തത്ക്ഷണം, ഭാവാവിഷ്ടം = ഭാവാവിഷ്ടനായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ=ഭജിക്കുക.

ശ്യേനാത് കപോതമസുനാശഭയാതുരം സം–
ത്രാതും സ്വമാംസമമിതാർദ്രഹൃദാ ദദൗ യഃ
ബുദ്ധസ്യ തസ്യ കരുണാമനുചിന്ത്യ തേന
സാത്മ്യം പ്രപന്നമചിരാദ് ഭജ രാമകൃഷ്ണം. 22

ശ്യേനാത് = കഴുകനിൽനിന്നും, അസുനാശഭയാതുരം = പ്രാണാപായഭയംനിമിത്തം ഖിന്നമായ, കപോതം = മാടപ്രാവിനെ, സംത്രാതും = രക്ഷിക്കാനായി, അമിതാർദ്രഹൃദാ = അത്യന്തം ആർദ്രമായ ഹൃദയത്തോടുകൂടി, സ്വമാംസം = തന്റെ മാംസം, യഃ = യാതൊരാൾ, ദദൗ = നൽകിയോ, തസ്യ = ആ, ബുദ്ധസ്യ = ബുദ്ധദേവന്റെ, കരുണാം = കാരുണ്യത്തെ, അനുചിന്ത്യ = വിചാരിച്ച്, തേന = അദ്ദേഹവുമായി (ബുദ്ധദേവനുമായി), അചിരാത് = താമസമെന്യേ, സാത്മ്യം = ഐക്യം, പ്രപന്നം = പ്രാപിച്ച, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

ഭിത്തൗ സ്ഥിതാദ്ദ്യുതിമയാദവതീര്യ ചിത്രാ–
ദായാതമാത്മനികടം ശമസിന്ധുതുല്യം
ക്രിസ്തും പ്രപദ്യ ഹൃദി ദിവ്യരസാനുഭൂത്യാ
സദ്യഃ സമാധിവശഗം ഭജ രാമകൃഷ്ണം. 23

ദ്യുതിമയാത് = പ്രഭാപൂർണ്ണവും, ഭിത്തൗ = ഭിത്തിയിൽ, സ്ഥിതാത് = സ്ഥിതിചെയ്യുന്നതുമായ, ചിത്രാത് = ചിത്രത്തിൽനിന്നും, അവതീര്യ = അവതരണം ചെയ്തശേഷം, ശമസിന്ധുതുല്യം = ശമഗുണമാകുന്ന മഹാസമുദ്രംപോലെ, ആത്മനികടം = തന്റെ സമീപത്തിൽ, ആയാതം = വന്ന, ക്രിസ്തും = ക്രിസ്തുദേവനെ, പ്രപദ്യ = പ്രാപിച്ചിട്ട്, ഹൃദി = ഹൃദയത്തിൽ, ദിവ്യരസാനുഭൂത്യാ = ദിവ്യമായ അനന്താനുഭൂതിയോടുകൂടി, സദ്യഃ = പെട്ടെന്നു്, സമാധിവശഗം=സമാധിസ്ഥനായിത്തീർന്ന, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

പുഷ്പാർച്ചനാദിഭിരലം പ്രണതൈഃ സ്വശിഷ്യൈ–
ർദ്ദേവീപ്രസാദനധിയാ സമുപാസ്യമാനം
ഹസ്താബ്ജകല്പിതവരാഭയമുദ്രമുദ്യ–
ദർക്കോപമദ്യുതിമുഖം ഭജ രാമകൃഷ്ണം. 24

പ്രണതൈഃ = നമസ്കരിക്കുന്നവരായ, സ്വശിഷ്യൈഃ = തന്റെ ശിഷ്യന്മാരാൽ, ദേവീപ്രസാദനധിയാ = ദേവിയെ പ്രസാദിപ്പിക്കുന്നു എന്ന ഭാവനയോടുകൂടി (ബ്രഹ്മമയീ എന്നു വിളിച്ചുകൊണ്ട്) അലം = ധാരാളമായി, പുഷ്പാർച്ചനാദിഭിഃ = പുഷ്പാർച്ചന മുതലായവയാൽ, സമുപാസ്യമാനം = ആരാധിക്കപ്പെടുന്നവനും, ഹസ്താബ്ജകല്പിതവരാഭയമുദ്രം = കരപങ്കജത്തിൽ വരമുദ്രയും അഭയമുദ്രയും ധരിച്ചിരിക്കുന്നവനും, ഉദ്യദർക്കോപമദ്യുതിമുഖം = ഉദയസൂര്യനെപ്പോലെ പ്രഭാപൂർണ്ണമായ മുഖത്തോടുകൂടിയവനുമായ, രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

ആത്മന്യഖണ്ഡമഹസഃ സ്ഫുരണാദമന്ദ–
മാനന്ദമഗ്നമനസാ കരപങ്കജാഭ്യാം
ആദായ ശിഷ്യസമുപാഹൃതമാല്യമാത്മ–
പൂജാം ദധാനമജിതം ഭജ രാമകൃഷ്ണം. 25

ആത്മനി = തന്റെ ഹൃദയത്തിൽ, അഖണ്ഡമഹസഃ = ബ്രഹ്മജ്യോതിസ്സിന്റെ, അമന്ദം = അത്യധികമായുള്ള, സ്ഫുരണാത് = പ്രകാശം നിമിത്തം, ആനന്ദമഗ്നമനസാ = ആനന്ദത്തിൽ വിലയം പ്രാപിച്ച മനസ്സോടുകൂടി, കരപങ്കജാഭ്യാം = കരപങ്കജങ്ങളാൽ, ശിഷ്യസമുപാഹൃതമാല്യം = ശിഷ്യന്മാരർപ്പിച്ച പുഷ്പമാലയെ, ആദായ = എടുത്തിട്ട്, ആത്മപൂജാം ദധാനം = സ്വയം പൂജിക്കുന്ന, അജിതം = നിരതിശയപ്രഭാവത്തോടുകൂടിയ, (അവതാരപുരുഷനായ), രാമകൃഷ്ണം = ശ്രീരാമകൃഷ്ണദേവനെ, ഭജ = ഭജിക്കുക.

# ഈശ്വരകൃപ

(ഇതിൻെറ ആദ്യഭാഗം 1976 സെപ്റ്റംബർ ലക്കത്തിൽ ചേർത്തിട്ടുണ്ട്.)

**ബുധാനന്ദസ്വാമികൾ**

ഈശ്വരകൃപ സമ്പാദിക്കുന്നതിൽ പ്രായോഗികതലത്തിലെന്താണു നമുക്കു ചെയ്യാവുന്നത്? അടിസ്ഥാനപരമായ ഒരു കാര്യം ചെയ്യാൻ കഴിയും. അതായതു് നമ്മുടെ അലസനിദ്രയെ ഉച്ചാടനം ചെയ്യുക – കൃപയെപ്പററിയ ധാരണയില്ലായ്മ നീക്കം ചെയ്യുക – കഴിയുന്നത്ര വേഗത്തിൽ. അലസനിദ്ര ഉച്ചാടനം ചെയ്യുകയെന്നാലെന്താണർത്ഥം ?

'ഒരു ദിവസം ഒരു ശിഷ്യൻ പരമമായ ഗൌരവബുദ്ധിയോടെ മാതൃദേവിയോടു് ഇങ്ങനെ അറിയിച്ചു: ''അമ്മേ, ഞാനവിടത്തെ കൂടെക്കൂടെ വന്നു കാണുന്നുണ്ടു്. എനിക്കു് അവിടുത്തെ അനുഗ്രഹം കിട്ടിയിട്ടുമുണ്ടു്. എന്നിട്ടും എനിക്കൊന്നും നേടാൻ കഴിഞ്ഞിട്ടില്ലാത്തതെന്തുകൊണ്ടു് ? ഞാനിപ്പോഴും മുമ്പത്തെപ്പോലെ തന്നെ ഇരിക്കുന്നുവെന്നാണു് എൻെറ തോന്നൽ.'' ഇതിനുത്തരമായി മാതൃദേവി പറഞ്ഞു: ''കുഞ്ഞേ, നീ ഒരു കിടക്കയിലുറങ്ങിക്കിടക്കുമ്പോൾ നിന്നെ ആരെങ്കിലും കിടക്കയോടൊപ്പം മറെറാരു സ്ഥലത്തേയ്ക്കു മാററുന്നുവെന്നു വിചാരിക്കുക. ആ അവസ്ഥയിൽ പുതിയൊരു സ്ഥലത്തെത്തിയ വസ്തുത ഉണർന്നുകഴിഞ്ഞാലുടനെ നീ അറിയുമോ ? ഇല്ലതന്നെ. നിൻെറ ഉറക്കപ്പിച്ചു് ശരിക്കും വിട്ടുമാറിയതിനുമേലേ പുതിയ സ്ഥലത്തു വന്ന വസ്തുത നീ അറിയുകയുള്ളൂ.'' കൃപ സർവ്വദാ സർവ്വത്ര ഉള്ള സ്ഥിതിക്കു്, നമ്മുടെ കരണീയം ഈ ഉറക്കപ്പിച്ചു് ഉച്ചാടനം ചെയ്യുകയാണു് – മററു വിധത്തിൽ പറഞ്ഞാൽ നമ്മുടെ ധാരണാശക്തിക്കു് തെളിച്ചമുണ്ടാക്കുകയാണു്. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ സ്വശിഷ്യന്മാർക്കു് അർത്ഥഗർഭമായ ഈ ഉപദേശം നൽകാറുണ്ടായിരുന്നു: സർവ്വദാ ഈശ്വരനോടു പ്രാർത്ഥിക്കുക – അദ്ദേഹത്തിൻെറ കൃപ നിങ്ങളുടെ ഹൃദയത്തിൽ അനുഭവപ്പെടുമാറാകണേ എന്നു്.

നദിയിലൂടെ വെള്ളമൊഴുകുന്നെങ്കിൽ അതു വളരെ നന്നു്. പക്ഷേ, എനിക്കു് എൻെറ കാര്യത്തിനു വേണ്ടതു് 16–ാം നിലയിലെ എൻെറ മുറിയിലെ കുഴലിലൂടെ കുറെ വെള്ളം കിട്ടുകയെന്നതാണു്. അതില്ലാത്തപക്ഷം നദിയിൽ വെള്ളപ്പൊക്കമുണ്ടായാലും എനിക്കു ഗുണമില്ല. ഈശ്വരകൃപാപ്രവാഹം എൻെറ ഹൃദയത്തിൽ അനുഭവപ്പെടുകയോ അഥവാ അതുയുമില്ലെങ്കിൽ അതിനുവേണ്ടി പ്രാർത്ഥിക്കാനുള്ള തോന്നലെങ്കിലും എനിക്കുണ്ടാവുകയോ ചെയ്താൽ അതു് എൻെറ മുറിയിലെ കുഴലിലൂടെ വെള്ളം കിട്ടുന്നതുപോലെയാവും. പ്രാർത്ഥനയും താദൃശമായ മററു സാധനാനുഷ്ഠാനങ്ങളും നമ്മുടെ അലസനിദ്രയെ നമ്മിൽനിന്നകററാനും കൃപയുടെ സന്തതസാന്നിദ്ധ്യത്തെ നമുക്കനുഭവഗോചരമാക്കാനും സഹായിക്കും. എത്ര സ്നേഹവായ്പോടെ ഈശ്വരൻ നമ്മുടെ കൈകളിൽ പിടിച്ചിരിക്കുന്നു എന്ന വസ്തുത നമുക്കു ബോധ്യപ്പെടും. അപ്പോൾ മുതൽ കൃപയ്ക്കു് നമ്മുടെ ആന്തരികജീവിതത്തിന്മേലുള്ള മഹത്തായ സ്വാധീനം നമുക്കനുഭവപ്പെട്ടുതുടങ്ങും.

ഒരുവൻ ഈശ്വരകൃപയെ ആകർഷിക്കാൻ വേണ്ടി സ്വന്തയത്നം നടത്തേണ്ടതുണ്ടു്; ഉപാധിരഹിതവും സന്തതവാഹിയും ആയ ഈശ്വരകൃപയ്ക്കു് പാത്രീഭവിക്കാൻ ചിലതെല്ലാം നമുക്കും പ്രവർത്തിക്കേണ്ടതുണ്ടു്. ഈശ്വരൻെറ അനന്തകൃപയ്ക്കു് പാത്രമാവാനുള്ള ഉപായത്തെ സംബന്ധിച്ചു് ശ്രീരാമകൃഷ്ണൻ ലളിതമെങ്കിലും അമൂല്യമെന്നു വിശേഷിപ്പിക്കാവുന്ന ഒരു നിർദ്ദേശം നൽകിയിട്ടുണ്ടു്. അല്പമെങ്കിലും ആലോചനാശക്തിയുള്ള ഏതൊരു സഹൃദയനും പ്രാവർത്തികമാക്കാവുന്നതാണതു്. 'ഏതൊരു തരത്തിലുള്ള കർമ്മംകൊണ്ടാണു് ഒരുവനു് ഈശ്വരനെ സാക്ഷാത്കരിക്കാവുന്നതു് ?' എന്നു് ഒരു ദിവസം ഒരു ഭക്തൻ ചോദിച്ചതിനു് ശ്രീരാമകൃഷ്ണൻ ഇങ്ങനെ

ഉത്തരം പറഞ്ഞു: 'കമ്മം വ്യത്യാസം ഉളവാക്കുന്നില്ല. ഈ കമ്മം ഈശ്വരനിലേയ്ക്കു നയിക്കുമെന്നും ആ കമ്മം നയിക്കുകയില്ലെന്നും വിചാരിക്കേണ്ടാ. എല്ലാം അദ്ദേഹത്തിൻെറ കൃപയെ ആശ്രയിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ കൃപ ലഭിക്കുന്നതിനു് നിങ്ങൾ ഏതു കമ്മം ചെയ്താലും ആയതു് ആത്മാത്ഥതയോടും ഈശ്വരനെപ്പററിയുള്ള പരമവ്യാകുലതയോടുംകൂടി ചെയ്യുക. അദ്ദേഹത്തിൻെറ കൃപ നിമിത്തം ചുററുപാടുകൾ അനുകൂലമാവുകയും സാഹചര്യങ്ങൾ സഹായകമായിത്തീരുകയും ചെയ്യും.''

എന്തു പറയപ്പെടുന്നു എന്നതു മാത്രമല്ല, ആരതു പറയുന്നു എന്നുള്ളതും പരിഗണനാഹമാണു്. ഒരു ദൈവികമനുഷ്യൻ സംസാരിക്കുമ്പോൾ ഈശ്വരൻതന്നെ സംസാരിക്കുന്നതിനൊപ്പമാണതു്. കൃപ ലഭിക്കാനുള്ള വഴിയെപ്പററി എന്താണു് ശ്രീരാമകൃഷ്ണനരുളുന്നതു് ? അതു സംബന്ധിച്ച രഹസ്യം മുഴുവൻ അദ്ദേഹം തുറന്നു പറഞ്ഞിരിക്കുന്നു: 'അദ്ദേഹത്തിൻെറ കൃപ ലഭിക്കുന്നതിനു് നിങ്ങൾ ഏതു കമ്മം ചെയ്താലും ആയതു് ആത്മാത്ഥതയോടും ഈശ്വരനെപ്പററിയുള്ള പരമവ്യാകുലതയോടുംകൂടി ചെയ്യുക.' ശ്രീകൃഷ്ണഭഗവാൻ ഗീതയിലൂടെ പണ്ടേ വിളംബരം ചെയ്ത അതേ ഉപദേശം തന്നെയാണതു്:

'നീ ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സു ചെയ്യുന്നതും എല്ലാം തന്നെ, അല്ലയോ അജ്ജുന, എന്നിൽ സമപ്പിച്ചു ചെയ്യുക.' (ഗീത. IX. 28.)

കൃപസംബന്ധിച്ചു് ഇതിൽ കൂടുതലെന്താണു് ഒരുവനാവശ്യം ? മഴ പെയ്തുകൊണ്ടിരിക്കുന്നെന്നു വിചാരിക്കുക. നിങ്ങൾക്കു കൈക്കുമ്പിളിൽ കുറെ വെള്ളം വേണമെങ്കിൽ നിങ്ങൾ കൈപ്പത്തികൾ കുമ്പിൾപോലെയാക്കി മഴയത്തേക്കു നീട്ടിപ്പിടിക്കണം. വിരലുകൾ അകത്തിപിടിച്ചാൽ അവിടെ വെള്ളം നില്ക്കുന്നതെങ്ങിനെ? അതിന്നുപോലും നിങ്ങൾ തയ്യാറില്ലെന്നു വരുമോ ?

ശ്രീരാമകൃഷ്ണൻ പറയുന്നു: 'ഈശ്വരൻ, സ്വയം കൃപതോന്നി, ഒരുവൻെറ സന്ദേഹങ്ങളെ ദൂരീകരിക്കയും അയാൾക്കു സ്വയം വെളിപ്പെടുകയും ചെയ്യുന്നുവെങ്കിൽ ആ മനുഷ്യനു മേലിൽ ദുഃഖങ്ങളില്ല. എന്നാൽ, അയാൾ തീവ്രമായ ഹൃദയവ്യാകുലതയോടെ ഈശ്വരനോടു പ്രാത്ഥിക്കയും അദ്ധ്യാത്മസാധനകൾ അനുഷ്ഠിക്കയും ചെയ്തതിനുശേഷമേ ഈ കൃപ അയാളിലേക്കു് ഒഴുകിച്ചെല്ലാറുള്ളു. തൻെറ കുഞ്ഞു്, തന്നെക്കാണാഞ്ഞു വിമ്മിഷ്ടപ്പെട്ടു് അങ്ങുമിങ്ങും ഓടിക്കിതക്കുന്നതു കാണുമ്പോൾ അമ്മയ്ക്കു് അലിവുതോന്നുന്നു. അതുവരെ ഒളിച്ചിരുന്ന അവർ അപ്പോൾ കുഞ്ഞിൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു'.

അദ്ധ്യാത്മജീവിതത്തെ സാധ്യവും സഫലവും ആക്കുന്ന സവ്പ്രധാനകേന്ദ്രഘടകമത്രേ ഈശ്വരകൃപ. അതില്ലാതെ അദ്ധ്യാത്മജീവിതം പുഷ്ഫലമാകുന്നില്ല; അതു് ആരംഭിക്കുന്നുപോലുമില്ല. ഈശ്വരകൃപയുണ്ടെങ്കിൽ, സഹായകരമോ അനുകൂലമോ അല്ലാത്തതായി കാണപ്പെടുന്ന പരിതസ്ഥിതികളും സഹായകരവും അനുകൂലവുമായി മാറുന്നു—പോരാ, അസാധ്യങ്ങൾപോലും സാധ്യങ്ങളായിത്തീരുന്നു, അത്ഭുതങ്ങൾ സംഭവിക്കുന്നു. എന്നാൽ, ആ കൃപയുടെ അഭാവത്തിൽ, അനുകൂലമെന്നു തോന്നിയിരുന്ന പരിതസ്ഥിതികൾപോലും അപ്രതീക്ഷിതമായി നമുക്കെതിരെ തിരിയുന്നു.

ശ്രീരാമകൃഷ്ണൻ ഒരിക്കൽ കേശവചന്ദ്രസേനനോടും മററു ഭക്തന്മാരോടുമായി ഇപ്രകാരം പ്രസ്താവിച്ചു: 'തങ്ങളുടെ ലൗകികവ്യാപാരങ്ങൾക്കിടയിലും ഈശ്വരനോടു പ്രാത്ഥിക്കാൻ കഴിയുന്നവർ തീച്ചയായും വീരാത്മാക്കളാണു്. തലയിൽ കനത്ത ഭാരച്ചുമടുകളേററിയിരിക്കവേ, ഈശ്വരസാക്ഷാത്കാരത്തിനു് യത്നിക്കുന്നവരെപ്പോലെയാണവർ. അത്തരമാളുകൾ യഥാത്ഥവീരാത്മാക്കളത്രേ. നിങ്ങൾ പറഞ്ഞേയ്ക്കാം, ഇതു അത്യന്തം പ്രയാസകരമാണെന്നു്. എന്നാൽ, എത്രതന്നെ പ്രയാസകരമായാലും ഈശ്വരകൃപകൊണ്ടു സാധിക്കാനാവാത്ത വല്ലതുമുണ്ടോ ? അദ്ദേഹത്തിൻെറ കൃപ അസാധ്യങ്ങളെ സാധ്യങ്ങളാക്കുന്നു.'

ഈശ്വരകൃപമുഖേന, എങ്ങനെ അവിശ്വസനീയ കാര്യങ്ങളും സംഭവിക്കുന്നു എന്നു് ഒരു നീതികഥയുടെ ഉദാഹരണത്തോടെ ശ്രീരാമകൃഷ്ണൻ കൂടുതൽ വിശദീകരിക്കുന്നു: 'ഒരു മനുഷ്യൻെറ പ്രിയപുത്രൻ മരണത്തിൻെറ വക്കത്തെത്തിക്കിടക്കുകയായിരുന്നു. പരിഭ്രാന്തനായി അയാൾ പലരോടും രക്ഷോപായങ്ങൾ ആരാ

ഞു. അതിലൊരുവൻ ഇങ്ങനെയൊരു ഉപ ശാന്തി നിർദ്ദേശിച്ചു: ''ഒന്നാമതു് സ്വാതിനക്ഷത്രം ഉദിക്കുമ്പോൾ മഴപെയ്യണം. കുറെ മഴ വെള്ളം ഒരു തലയോട്ടിയിൽ വീഴണം. അനന്തരം ഒരു തവള വന്നു് ആ വെള്ളം കുടിക്കാനൊരുമ്പെടുമ്പോഴേക്കു് അതിനെ പിടിക്കാനായി ഒരു പാമ്പു് പിന്നാലെ എത്തണം. പാമ്പു് തവളയെ ദംശിക്കാനുദ്യമിക്കുന്നതിനിടയിൽ തവള ചാടിപ്പോവുകയും കുറച്ചു പാമ്പിൻവിഷം തലയോട്ടിൽ വീഴുകയും വേണം. ഈ വിഷംകലന്ന മഴവെള്ളം ഒരു തുള്ളി രോഗിക്കു കൊടുക്കണം.'' ഈ അപൂർവ്വഔഷധം സമ്പാദിക്കാനായി പിതാവു് സ്വാതിനക്ഷത്രം ഉദിച്ച സമയം നോക്കി പുറപ്പെട്ടു. അപ്പോൾ മഴ പെയ്യാനാരംഭിച്ചു. അയാൾ ഈശ്വരനോടു അകമഴിഞ്ഞുപ്രാർത്ഥിച്ചു, തനിക്കൊരു തലയോട്ടി കണ്ടുകിട്ടാറാകണേ എന്നു്. അങ്ങുമിങ്ങും ചുററിനടന്നപ്പോൾ മഴവെള്ളത്തോടുകൂടി ഒരു തലയോട്ടി ഒടുവിൽ അയാൾ കണ്ടെത്തി, അയാൾ വീണ്ടും പ്രാർത്ഥിച്ചു: ''അല്ലയോ ഭഗവൻ! അടിയനിൽ കനിവു കാണിച്ചാലും! ഇനി തവളയേയും പാമ്പിനേയും കൂടി കണ്ടെത്താൻ അവിടുന്നു സഹായിച്ചാലും!'' പരമമായ ഹൃദയവ്യാകുലത ഉണ്ടായിരുന്നതിനാൽ അയാൾ പ്രാർത്ഥിച്ചതുപോലെ സംഭവിച്ചു. വിളംബം വിനാ ഒരു പാമ്പു് ഒരു തവളയെ ഓടിച്ചുകൊണ്ടുവരികയും അതു് ഇരയെ ദംശിക്കാനുദ്യമിക്കവേ അതിൻെറ വിഷം തലയോട്ടിയിൽ പതിക്കുകയും ചെയ്തു. ഒരുവൻ ഈശ്വരനിൽ അഭയം തേടുകയും അദ്ദേഹത്തോടു പരമവ്യാകുലതയോടെ പ്രാർത്ഥിക്കയും ചെയ്താൽ തീർച്ചയായും അദ്ദേഹമതു ചെവിക്കൊള്ളും; തീർച്ചയായും അദ്ദേഹം എല്ലാ കാര്യങ്ങളും അനുകൂലമാക്കിതീർക്കും.'

ഈ ഘട്ടത്തിൽ ഒരു ഭക്തൻ ''എത്രപററിയ ഉദാഹരണം'' എന്നാക്രോശിച്ചു. ഉടനെ ശ്രീരാമകൃഷ്ണൻ ഇത്ര കൂടി കൂട്ടിച്ചേർത്തു:

'അതേ, ഈശ്വരൻ എല്ലാ കാര്യങ്ങളും അനുകൂലമാക്കിത്തീർക്കുന്നു. ഒരു പക്ഷേ, സാധകൻ വിവാഹം കഴിക്കാനിടയാകുന്നില്ല. അങ്ങനെ, മുഴുവൻ ശ്രദ്ധയും ഈശ്വരനിലേയ്ക്കു തിരിച്ചുവിടാൻ അയാൾക്കു സാധിക്കുന്നു. അതല്ലെങ്കിൽ, പക്ഷേ അയാളുടെ സഹോദരന്മാർ കുടുംബസംരക്ഷണം നിർവ്വഹിക്കുന്നു; അതുമല്ലെങ്കിൽ, ഒരു മകൻ ആ ചുമതല ഏറെറടുത്തേയ്ക്കാം. അങ്ങനെയാവുമ്പോൾ സാധകനു് ലൗകികകാര്യങ്ങളുടെ അലട്ടിൽനിന്നു മുക്തനായി വർത്തിക്കാം. അയാൾക്കു തൻെറ മനസ്സിൻെറ നൂറു ശതമാനവും ഈശ്വരചിന്തയ്ക്കായിത്തന്നെ വിനിയോഗിക്കാം.'

ഒരു പ്രശ്നം — നമ്മിലധികംപേരും അനേകം പ്രാവശ്യം നമ്മോടുതന്നെ ചോദിച്ചിട്ടുള്ളതും ഒരുപക്ഷേ നമുക്കിതേവരെ തൃപ്തികരമായ ഉത്തരം കിട്ടിയിട്ടില്ലാത്തതുമായ ഒരു പ്രശ്നം — പീഠികയാക്കിക്കൊണ്ടാണു് ശ്രീരാമകൃഷ്ണൻ ഈ കഥ പറഞ്ഞതു്:

'ചില ആളുകൾ എന്നോടു ചോദിക്കാറുണ്ടു്: ''മഹാശയാ, ഈശ്വരനെന്തിനിത്തരമൊരു ലോകത്തെ സൃഷ്ടിച്ചു? ഞങ്ങൾക്കിതിൽനിന്നു പുറത്തേക്കൊരു വഴിയില്ലേ?'' എന്നു്. ഞാൻ അവരോടു പറയാറുണ്ടു്: ''എന്തുകൊണ്ടു വഴിയില്ലാണ്ടിരിക്കണം? ഈശ്വരനെ അഭയം പ്രാപിക്കയും അനുകൂല സാഹചര്യങ്ങൾക്കായി — പരിതസ്ഥിതികൾ അനുകൂലമാക്കിത്തീർക്കുന്നതിനു വേണ്ടി — വ്യാകുലഹൃദയനായി അദ്ദേഹത്തോടു പ്രാർത്ഥിക്കയും ചെയ്യുക. നിങ്ങൾ അദ്ദേഹത്തെ ഹൃദയത്തിൽക്കൊണ്ടു വിളിക്കുന്നപക്ഷം, തീർച്ചയായും അദ്ദേഹമതു ചെവിക്കൊള്ളും.'' വീണ്ടും, എന്തു പറയപ്പെടുന്നു എന്നുള്ളതുമാത്രമല്ല, ആരതു പറയുന്നു എന്നുള്ളതും നാം ഗൗനിക്കേണ്ടിയിരിക്കുന്നു.

കൃപാലാഭം സംബന്ധിച്ചു് ശ്രീരാമകൃഷ്ണൻെറ മറെറാരു പ്രധാന ഉപദേശമുള്ളതിതാണു്: 'ഈശ്വരകൃപ ലഭിക്കുന്നതിനു് ഒരുവൻ ആദ്യശക്തിയായ ജഗദംബികയെ പ്രസാദിപ്പിക്കണം.' ഈ പ്രസ്താവനയെ വിശദീകരിച്ചുകൊണ്ടു് അദ്ദേഹം പറയുന്നതു് ജഗത്തിൻേറയും ജഗത്തിലുള്ള സകലതിൻേറയും മൂലം ജഗന്മാതാവുമാത്രമാണെന്നാണു്; അവൾതന്നെയാണു് നമ്മുടെ കണ്ണുകൾക്കു മുമ്പിൽ അജ്ഞാനമാകുന്ന തിരശ്ശീല നിവർത്തിപിടിച്ചിരിക്കുന്നതു്. തന്മൂലമത്രേ നാം മായാബദ്ധരായി പാപകർമ്മങ്ങളിലേർപ്പെട്ടു് ദുരിതങ്ങളനുഭവിക്കുന്നതു്. ദിവ്യജനനി പ്രസന്നയാകുമ്പോൾ, അവൾ നമ്മുടെ അജ്ഞാനത്തെ അകററുകയും അങ്ങനെ ജ്ഞാനോദയത്തിലേയ്ക്കുള്ള മാർഗ്ഗം നമുക്കു തെളിഞ്ഞുകിട്ടുകയും ചെയ്യുന്നു. ജഗന്മാതാവിൻെറ ആരാധന ഈ വിധം അർത്ഥവത്താകുന്നു.

ശ്രീരാമകൃഷ്ണന്റെ ജീവിതകഥയിലും ഉപദേശവാണികളിലും നിന്ന് ഉരുത്തിരിയുന്ന പാഠസാരമിതാണ്: ഒരുവൻ കലവറയററ് ഈശ്വരകാരുണ്യത്തിലഭയം തേടുകയും അദ്ദേഹത്തിന്റെ പടിവാതുക്കലെ കാത്തുകിടപ്പ തുടരുകയും ചെയ്താൽ അവനു കൃപ ലഭിക്കുന്നു. എന്നിരുന്നാലും, കൃപ ഈശ്വരന്ന് അധീനമാണെന്നും മനുഷ്യന് അതിൽ പ്രത്യേകാവകാശമൊന്നുമില്ലെന്നും നാം ഓർമ്മിക്കേണ്ടിയിരിക്കുന്നു.

കൃപയുടെ പ്രതിഭാസങ്ങളിലാകമാനം ഈ അടിസ്ഥാനതത്ത്വം അന്തർഭവിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ, 'മണ്ണും ചെളിയും വാരി ശരീരം വൃത്തികേടാക്കുകയെന്നതു് ശിശുവിന്റെ പ്രകൃതമാകുന്നു. എന്നാൽ എപ്പോഴും അതു് അങ്ങനെ മലിനമായിരിക്കാൻ അമ്മ സമ്മതിക്കയില്ല. അവൾ അതിനെ കൂടക്കൂടെ കുളിപ്പിക്കുന്നു. അതുപോലെ, പാപവൃത്തികളിലേർപ്പെടുകയെന്നതു് മനുഷ്യപ്രകൃതമാകുന്നു. എന്നാൽ മനുഷ്യൻ പാപകർമ്മങ്ങൾ ചെയ്യുകയെന്നതു് നിശ്ചയമായിരിക്കുന്നതുപോലെ, അവന്റെ പാപവിമോചനത്തിനുള്ള മാർഗ്ഗങ്ങൾ ഈശ്വരൻ ഏർപ്പെടുത്തുമെന്നുള്ളതും നിശ്ചയമാകുന്നു.'

ലോകത്തു് ആവിർഭവിച്ചിട്ടുള്ള എല്ലാ പ്രവാചകന്മാരിൽനിന്നും ഓരോ യുഗങ്ങളിലായി ഈ സന്ദേശം നിർഗ്ഗമിച്ചിട്ടുണ്ട്. ഇതു് കേവലമൊരു മനുഷ്യന്റേയോ, അല്ലെങ്കിൽ ഒരു സിദ്ധപുരുഷന്റെ തന്നെയോ, പ്രഖ്യാപനമല്ല; ഈശ്വരന്റെ വഴികളെ മനസ്സിലാക്കാൻ ആർക്കുമാത്രമാണോ കഴിവുള്ളതു് അങ്ങനെയുള്ള ഒരു ഈശ്വരീയമനുഷ്യന്റെ പ്രഖ്യാപനമത്രേ.

ഈശ്വരകൃപ ചിലപ്പോൾ സമൃദ്ധിയുടെ രൂപത്തിൽ ദൃശ്യമാകുന്നു. ദൈവത്തിന്റെ നന്മയെക്കുറിച്ച് വാചാലരാകാൻ അപ്പോൾ നമുക്കു ബുദ്ധിമുട്ടില്ല. പക്ഷേ, വീണ്ടും ശ്രീരാമകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്നതുപോലെ ഈശ്വരകൃപ ലൗകികമായ അഭ്യുദയത്തിനു നിദാനമാകണമെന്നു് ഒട്ടും നിർബ്ബന്ധമില്ല. അത്രമാത്രവുമല്ല, കൃപ അത്യന്തം ദാരുണമായ ജീവിതക്ലേശങ്ങളുടെ സഹവർത്തിയായും വരാം; പലപ്പോഴും അങ്ങനെ കണ്ടുവരികയും ചെയ്യുന്നു.

ശ്രീകൃഷ്ണന്റെ ജനനസമയത്തു് മാതാപിതാക്കളായ ദേവകീവസുദേവന്മാർക്ക്, അവരുടെ അപ്പോഴത്തെ വാസസ്ഥാനമായ കാരാഗൃഹത്തിൽവച്ച് ഭഗവദ്ദർശനമുണ്ടായി. എന്നാൽ അതു് അവരുടെ കാരാഗൃഹവാസത്തിനോ മററു കഷ്ടപ്പാടുകൾക്കോ അറുതിയുണ്ടാക്കിയില്ല. കുരുക്ഷേത്രരണാങ്കണത്തിൽ മരണവും കാത്തു് ശരശയ്യയിൽ ശയിക്കവേ, ഭീഷ്മപിതാമഹൻ കണ്ണുനീർ വാർക്കുന്നതായി കാണപ്പെട്ടുവെന്നു മഹാഭാരതത്തിൽ പറയുന്നു. ശ്രീകൃഷ്ണഭഗവാനും പാണ്ഡവസഹോദരന്മാരും അടുത്തു നില്ക്കുന്നുണ്ടായിരുന്നു. അർജ്ജുനൻശ്രീകൃഷ്ണനോടായി പറഞ്ഞു: ''എന്തൊരാശ്ചര്യം! സഹോദരാ, നമ്മുടെ പിതാമഹനായ ഭീഷ്മർ–ഉഗ്രസത്യനിഷ്ഠൻ, മഹാജ്ഞാനി, ആത്മസംയമി, അഷ്ടവസുക്കളിലൊരുവൻ– അദ്ദേഹം പോലും മായയ്ക്കടിപ്പെട്ടു് മരണസമയത്തു കണ്ണുനീർ പൊഴിക്കുന്നു!'' ഭഗവാൻ കൃഷ്ണന്റെ നിർദ്ദേശപ്രകാരം ഭീഷ്മരുടെ കദനകാരണം അദ്ദേഹത്തോടുതന്നെ ആരാഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: ''അല്ലയോ കൃഷ്ണാ, അങ്ങേയ്ക്കു നല്ലതുപോലെ അറിയാം ഞാൻ കരയുന്നതു് അതുകൊണ്ടല്ലെന്നു്. ഭഗവാൻതന്നെ സന്തത സഹചാരിയായി വർത്തിച്ച്, തേരാളിയായിക്കൂടി സേവിക്കുന്ന പാണ്ഡവന്മാർപോലും അന്തമില്ലാത്ത കഷ്ടാരിഷ്ടതകൾ അനുഭവിക്കേണ്ടിവരുന്നതായി കാണമ്പോൾ, ഈശ്വരന്റെ വഴികളെ ആർക്കും ഒരു വിധത്തിലും ഗ്രഹിക്കാവുന്നതല്ലല്ലോ എന്നോർത്തു ഞാൻ കരഞ്ഞുപോയതാണ്.''

കൃപ ചിലപ്പോൾ ഒളിഞ്ഞുവർത്തിക്കുന്നു; മററു ചിലപ്പോൾ പ്രകടമായിരിക്കുന്നു. ചിലപ്പോഴതു സുഖദായിയാണ്; മററു ചിലപ്പോൾ എരിപൊരിക്കൊള്ളിക്കുന്നതും. അതു ചിലപ്പോൾ കുസുമവൃഷ്ടിപോലെ സുഖശീതളമായി നമുക്കനുഭവപ്പെടുന്നു, മററുചിലപ്പോൾ ഇടിത്തീകണക്കു മാരകമായും. കൃപ എങ്ങനെ ഇടിത്തീയുപോലെയാവും എന്നു നാം സ്വാഭാവികമായി അത്ഭുതപ്പെട്ടേയ്ക്കാം. എന്നാൽ, ഭഗവാൻ കൃഷ്ണൻ ഭാഗവതത്തിൽ പറയുന്നതു നോക്കുക:

'ഞാൻ ആരെ അനുഗ്രഹിക്കാനുദ്ദേശിക്കുന്നുവോ അവന്റെ ഐശ്വര്യം അപഹരിക്കുന്നു. എന്തെന്നാൽ വിത്തൈശ്വര്യംകൊണ്ടു മദമത്തനാവുന്ന മനുഷ്യൻ അഹങ്കാരവിജൃംഭിതനായി

ലോകത്തെ മാത്രമല്ല, എന്നേപ്പോലും ധിക്കരിക്കുന്നു'. (ഭാഗവതം VIII. 22. 24.)

ഇതേ ഗ്രന്ഥത്തിൽ മറ്റൊരു ഭാഗത്തു ഭഗവാൻ പറയുന്നു: 'എന്റെ പ്രത്യേകാനുഗ്രഹത്തിനു ഞാൻ ആരെ തിരഞ്ഞെടുക്കുന്നുവോ അവന്റെ ധനം ഞാൻ ക്രമേണ അപഹരിക്കുന്നു. അങ്ങനെ നിർദ്ധനനും കഷ്ടപ്പാടിൽ മുഴുകിയവനുമായിത്തീരുമ്പോൾ അവന്റെ ബന്ധുക്കൾ അവനെ ഉപേക്ഷിക്കുന്നു.' (X. 88. 8.)

ശ്രീകൃഷ്ണഭഗവാന്റെ ഈ അസ്വാസ്ഥ്യജനകമായ പ്രസ്താവനയ്ക്ക് അതിദാരുണമായ ഒരുദാഹരണം ബൈബിളിലെ ജോബിന്റെ കഥയിൽ നമുക്കു കാണാം. ഒരു കാലത്തു സമ്പത്സമൃദ്ധിയിൽ വാണ ജോബിന്റെ സർവ്വസ്വവും നഷ്ടപ്പെട്ടു. ജോബ് തന്റെ കഷ്ടസ്ഥിതി വിവരിക്കുന്നതിലെ ഏതാനും ഭാഗമിതാ:

'അവൻ(ദൈവം)എന്റെ സഹോദരന്മാരെ എന്നിൽനിന്നു വളരെ അകലെയാക്കി.എന്റെ പരിചയക്കാർ എനിക്കു കേവലം അപരിചിതരായി. എന്റെ ബന്ധുജനങ്ങൾ എനിക്കുപകരിക്കാതായി. എന്റെ അടുത്ത സ്നേഹിതന്മാർ എന്നെ വിസ്മരിച്ചിരിക്കുന്നു. എന്റെ ഗൃഹത്തിൽ താമസിക്കുന്നവരും എന്റെ പരിചാരികകളും എന്നെ ഒരു 'വല്ലവനാ'യി കണക്കാക്കുന്നു. എന്റെ ഭൃത്യൻ ഞാൻ വിളിച്ചിട്ടു വിളികേൾക്കുന്നപോലുമില്ല .....കൊച്ചുകുട്ടികൾപോലും എന്നെ നിന്ദിക്കുന്നു......എന്റെ സ്നേഹിതന്മാർ എന്നെ വെറുത്തിരിക്കുന്നു. ഞാൻ സ്നേഹിച്ചവർ എനിക്കെതിരായിരിക്കുന്നു.'

എന്നാൽ ജോബിന്റെ ജീവിതകഥയെ സാകല്യേന നിരൂപിക്കുമ്പോൾ, അവന്റെമേൽ നടത്തപ്പെട്ട 'പരീക്ഷ'യെ നാം ഈശ്വരകൃപയായി കണക്കാക്കുകയല്ലേ വേണ്ടതു്? പിന്നെ, കൃപാലുവായ ഈശ്വരനു് ഇത്ര ക്രൂരനാവാൻ കഴിയുന്നതെങ്ങനെ? ഇതു മനസ്സിലാക്കുവാൻ കൃപയെന്താണെന്നുള്ളതിനെപ്പററി നമുക്കു് കൂടുതൽ യഥാർത്ഥമായ പരിചിന്തനം വേണ്ടിയിരിക്കുന്നു.

നാം എന്തുകൊണ്ടു ദുഃഖങ്ങളനുഭവിക്കുന്നു? നാം ഈശ്വരനിൽനിന്നു വേർപെട്ടിരിക്കുന്നതുകൊണ്ടു് – അല്ലെങ്കിൽ, അദ്ദേഹം സദാ നമ്മോടൊരുമിച്ചുണ്ടെന്നുള്ള അനുഭവബോധം നമുക്കില്ലാത്തതുകൊണ്ടു്. നമ്മെ അദ്ദേഹത്തിൽനിന്നു വേർപെടുത്തിയിരിക്കുന്നതെന്തു്? ജീവോപാധികളോടുള്ള നമ്മുടെ ആസക്തി – നമ്മുടെ സ്ഥാനമാനങ്ങൾ, വിശേഷ കഴിവുകൾ, വസ്തുവകകൾ മുതലായവയോടുള്ള നമ്മുടെ മനസ്സിന്റെ പററുമാനം. അതിനാൽ ഈശ്വരൻ തന്റെ അനന്തകാരുണ്യം നിമിത്തം നമ്മിൽ പ്രത്യേകാനുഗ്രഹം ചൊരിയണമെന്നു വിചാരിക്കുമ്പോൾ, ജീവൻ അതിന്റെ ഈവക ആസക്തികളെ പ്രകൃതിക്കു സഹജമായ രീതിയിൽ തരണം ചെയ്യുവരാൻ അദ്ദേഹം കാത്തുനില്ക്കുന്നില്ല. അദ്ദേഹം അവയെ ബലാൽ വലിച്ചെറിയുന്നു. അതിനാൽ, ഒരു സത്യാന്വേഷകൻ, ഇത്തരം കടുത്ത പ്രഹരങ്ങൾ കിട്ടുമ്പോൾ, ഈശ്വരൻ അയാളിൽ, തന്റെ പ്രത്യേകാനുഗ്രഹം ചൊരിയാൻവേണ്ടി, ഒരു പ്രത്യേക ഉണർവ്വുണ്ടാക്കാൻ ഉദ്ദേശിക്കുകയാണെന്നു വിചാരിക്കുന്നു. ഭഗവാൻ കൃഷ്ണന്റെ അസ്വാസ്ഥ്യജനകമായ പ്രസ്താവനയുടെ സത്യത സ്വാമി വിവേകാനന്ദന്റെ ജീവിതത്തിൽ അത്ഭുതാവഹമായ രീതിയിൽ ദൃഷ്ടാന്തീകരിക്കപ്പെട്ടു നാം കാണുന്നു. പിൽകാലത്തെ തന്റെ മഹോന്നത ജീവിതത്തിന്റെ ആദ്യപടികൾ ചവിട്ടിക്കയറാൻ തുടങ്ങവേ, ആത്മീയാനുഭൂതികൾ കൂട്ടമായി വന്നു് തന്നെ ആശ്ലേഷിച്ചുകൊണ്ടിരിക്കവേ, ശ്രീരാമകൃഷ്ണന്റെ അനുഗ്രഹാശിസ്സുകളുടെ പ്രവാഹനിർഝരിയിൽ സന്തതാഭിഷിക്തനായി കഴിയവേ, നരേന്ദ്രനാഥനു് സ്വജീവിതത്തിലെ ഏററവും ദാരുണമായ ഘട്ടത്തെ അഭിമുഖീകരിക്കേണ്ടിവന്നു. കുടുംബത്തെ ദാരിദ്ര്യത്തിലും ഋണഭാരത്തിലും ആഴ്ത്തിക്കൊണ്ടു് അദ്ദേഹത്തിന്റെ അച്ഛൻ പെട്ടെന്നു മരിച്ചു. ബന്ധുക്കൾ കോടതിയിൽ കേസുകൊടുത്തു. കുടുംബാംഗങ്ങൾക്കു കൊടും പട്ടിണിതന്നെ ഗതിയായി. അതേ, തനിക്കു കിട്ടിയ കൃപയ്ക്കു വിലയായി നരൻ കൊടുക്കേണ്ടിവന്നതു് ഈ പട്ടിണികിടക്കലാണു്. എന്നാൽ സ്വന്തവയറു കത്തലല്ല അദ്ദേഹത്തെ ഏററവും ദുഃഖിപ്പിച്ചതു്, തന്റെ അമ്മയേയും സഹോദരങ്ങളേയും ഊട്ടാനുള്ള കഴിവുകേടാണു്.

കൃപയെന്നു നാം ഇപ്പോൾ പരിഗണിക്കുന്ന ഈ കടുത്ത പ്രഹരങ്ങൾ കിട്ടിയ അക്കാലത്തു് വിവേകാനന്ദന്റെ ബലിഷ്ഠഹൃദയംപോലും പതറിപ്പോയി. അത്തരമൊരു മഹാഭാഗവതനിൽ

കൂടി പരമമായ ഈശ്വരകൃപയുടെ ആവിർഭാവം എന്തുവിധം പ്രത്യാഘാതമുളവാക്കാമെന്ന സത്യം വ്യക്തമാക്കുന്ന, ഒരു സ്വാനുഭവവിവരണം അദ്ദേഹത്തിന്റേതു തന്നെയുണ്ട്:

'ഈ കഷ്ടാനുഭവങ്ങളെല്ലാമുണ്ടായിട്ടും ഞാനൊരിക്കലും ഈശ്വരന്റെ അസ്തിത്വത്തിലോ അദ്ദേഹത്തിന്റെ ദിവ്യകൃപയിലോ വിശ്വാസം കൈവിട്ടില്ല. ഓരോ പ്രഭാതത്തിലും ഞാനദ്ദേഹത്തിന്റെ തിരുനാമം ഉരുവിട്ടുകൊണ്ട് എഴുന്നേൽക്കുകയും ഒരു ജോലിയന്വേഷിച്ചു പുറത്തേയ്ക്കു പോവുകയും ചെയ്യുമായിരുന്നു. ഒരു ദിവസം എന്റെ അമ്മ ഈ നാമോച്ചാരണം കേൾക്കാനിടയായി. നീരസവും വെറുപ്പും കലന്ന സ്വരത്തിൽ അവർ പറഞ്ഞു: ''മിണ്ടാതിരിമയാ, കുഞ്ഞായിരുന്ന നാൾമുതൽ നീ തൊണ്ടയിടറുമാറ് ഈശ്വരനെ വിളിക്കുന്നല്ലോ; എന്നിട്ട നിനക്കുവേണ്ടി അദ്ദേഹം എന്തു ചെയ്തു ?'' ഞാൻ മമ്മത്തു കുത്തുകൊണ്ടവനെപ്പോലെയായി. എന്റെ മനസ്സിൽ സന്ദേഹം കടന്നുകൂടി. ഞാൻ ചിന്തിച്ചു: ''ഈശ്വരൻ യഥാർത്ഥത്തിലുണ്ടോ ? എങ്കിൽ അദ്ദേഹം മനുഷ്യന്റെ ഉള്ളഴിഞ്ഞ പ്രാർത്ഥനകൾ കേൾക്കുന്നുണ്ടോ ? ഉണ്ടെങ്കിൽ, എന്റെ വികാരപരവശമായ പ്രാർത്ഥനകൾക്കു പ്രതികരണമില്ലാത്തതെന്തുകൊണ്ട് ? അദ്ദേഹത്തിന്റെ നന്മ നിറഞ്ഞ സാമ്രാജ്യത്തിൽ ഇത്രവളരെ ദുരിതങ്ങളെന്തുകൊണ്ട് ? കരുണാലുവായ ദൈവത്തിന്റെ രാജ്യത്ത് ചെകുത്താൻ ഭരണം നടത്തുന്നതെന്ത് ? ''ഈശ്വരൻ നന്മനിറഞ്ഞവനും കൃപാലുവുമാണെങ്കിൽ, ക്ഷാമകാലങ്ങളിൽ ഏതാനും ഉരുള ഭക്ഷ്യം കിട്ടാഞ്ഞ് ദശലക്ഷക്കണക്കിനാളുകൾ ചത്തുപോകുന്നതെന്തുകൊണ്ട് ?'' എന്നുള്ള ഈശ്വരചന്ദ്രവിദ്യാസാഗരന്റെ വാക്കുകൾ കടുത്ത വൈരുദ്ധ്യാത്മകതയോടെ എന്റെ കർണ്ണപുടങ്ങളിൽ മുഴങ്ങി ഞാൻ ഈശ്വരനുമായി അങ്ങേയററം കലമ്പലിലായിരുന്നു. 'സന്ദേഹ'ത്തിനു് എന്റെ ഹൃദയത്തിൽ ഇഴഞ്ഞുകയറാൻ ഏററവും പററിയ അവസരവും ഇതായിരുന്നു.'

ബൈബിളിലെ ജോബിനെപ്പോലെ വിവേകാനന്ദനും കുറച്ചു നാളേയ്ക്കു് ഈശ്വരനോടു പിണക്കത്തിൽ കഴിഞ്ഞു. എന്നാൽ, വീണ്ടും കൂടുതൽ പ്രഹരങ്ങൾ കിട്ടിയതിനുശേഷം, അദ്ദേഹത്തിന്റെ വിശ്വാസം അടകല്ലുപോലെ ഉറച്ചതായി. തദ്വാരാ കൂടുതൽ പ്രബുദ്ധതയും കൂടുതൽ ഉൾക്കാഴ്ചയും കൂടുതൽ ശക്തിപ്രാഭവങ്ങളും അദ്ദേഹത്തിൽ വന്നുചേർന്നു. അതിനുശേഷവും വിവേകാനന്ദനു് പ്രാതികൂല്യങ്ങളും ദുരവസ്ഥകളും ധാരാളമായി നേരിടേണ്ടിവന്നിട്ടുണ്ട്; എന്നാൽ അവയിൽക്കൂടിയെല്ലാം അദ്ദേഹം സർവ്വദാ, നിലപതറാതെ, സമചിത്തതയോടെ, മുന്നേറുകയും ''ഉള്ളതെല്ലാം അവിടുന്നുതന്നെ'' എന്ന ഗാനശകലം ചുണ്ടത്തു വഹിച്ചുകൊണ്ട് ഈശ്വരേച്ഛയ്ക്കു സമ്പൂർണ്ണം വിധേയമാക്കപ്പെട്ട ഒരു ജീവിതം നയിച്ചുപോരികയും ചെയ്തു.

ഭീകരരൂപത്തിൽ വരുന്ന കൃപയുടെ സ്വഭാവത്തെപ്പററി തികഞ്ഞ ഉൾക്കാഴ്ച പ്രദർശിപ്പിച്ചിട്ടുള്ളതു് പാണ്ഡവന്മാരുടെ വീരമാതാവായ കുന്തീദേവിയാണ്. അവർ ശ്രീകൃഷ്ണഭഗവാനോടു പ്രാർത്ഥിച്ചു: 'അല്ലയോ ജഗദ്ഗുരോ, ഞങ്ങൾക്ക് എല്ലായ്പോഴും അടിയ്ക്കടി ആപത്തുകൾ സംഭവിക്കുമാറാക്കിയാലും; എന്തെന്നാൽ ജനനമരണങ്ങളിൽനിന്നു രക്ഷയരുളുന്ന അവിടുത്തെ ദർശനം അപ്പോഴെല്ലാം ഞങ്ങൾക്കു ലഭിക്കുന്നു.' (ഭാ. I. 8. 25.) ഈ പ്രബോധനം വളരെപ്പേരെ ഭയവിഹ്വലരാക്കിയേയ്ക്കാം; എന്നാൽ വിപത്തുകളെ ഈശ്വരലാഭത്തിന്റെ നാന്ദിയായി കാണുന്ന ഒരുവനു് ആ ഭയമില്ല.

ഇങ്ങനെ, കൃപ ദുഃഖാനുഭവങ്ങളിൽനിന്നു് ഒഴിവാക്കപ്പെടലല്ലെന്നു വ്യക്തം. താൻ പ്രാർത്ഥനകൾ നടത്തിയിട്ടുള്ളതുകൊണ്ടോ ആദ്ധ്യാത്മികസാധനകൾ അനുഷ്ഠിച്ചിട്ടുള്ളതുകൊണ്ടോ ലോകവും ഈശ്വരനും തന്നെ പ്രത്യേകരീതിയിൽ ഉപചരിക്കേണ്ടതാണെന്നു് ഒരു ഈശ്വരോപാസകൻ വിചാരിക്കുന്നുവെങ്കിൽ അയാളുടേതു് ഈശ്വരോപാസനയല്ല, മറെറന്തായാലും ശരി.

മാതൃദേവി പറയുന്നു: 'എല്ലാവരും സങ്കടപ്പെട്ടു പറയുന്നുണ്ട്, ലോകം കഷ്ടപ്പാടുകൾ നിറഞ്ഞതാണെന്നു്. ''ഞങ്ങൾ ഈശ്വരനോടു വളരെയധികം പ്രാർത്ഥിച്ചു, എന്നിട്ടും ദുരിതങ്ങൾക്കൊരറുതിയില്ല'' എന്നു്. എന്നാൽ കഷ്ടപ്പാടുകൾ ഈശ്വരന്റെ അനുഗ്രഹമത്രേ. അവ അദ്ദേഹത്തിന്റെ കാരുണ്യത്തിന്റെ ചിഹ്നമാണ്.' എന്നാൽ ഈ വസ്തുത മനസ്സിലാക്കാനും ഈശ്വരകാരുണ്യം വേണ്ടിയിരിക്കുന്നു. ഈ ഒരു മഹാസത്യം നാം ഓർമ്മവയ്ക്കേണ്ടിയിരിക്കുന്നു — അതാ

# മതസൗഹൃദത്തിൻെറ മാർഗ്ഗദർശി

എ. കരുണാകരമേനോൻ

ലോകത്തിൻെറ നിലനില്പിനുപോലും ഇന്നു് അത്യന്താപേക്ഷിതമായ മതസൗഹൃദം എന്ന ആശയം, ഭാരതഭൂമിയെ സംബന്ധിച്ചേടത്തോളം പുതുതൊന്നുമല്ല. ചരിത്രത്തിനു് എത്തിനോക്കാൻപോലും കഴിഞ്ഞിട്ടില്ലാത്ത, ഋഗ്വേദത്തിൻെറ കാലത്തുപോലും, ഇവിടെ മുഴങ്ങിക്കേട്ടിട്ടുള്ള അതിമഹത്തായ ഒരാശയമാണു് അതു്. അക്കാലത്തു് മതപരമോ ആദ്ധ്യാത്മികമോ ആയ കാര്യങ്ങളിൽ ലോകത്തിൻെറ ഇതരഭാഗങ്ങൾ വാസ്തവത്തിൽ അന്ധകാരത്തിൽ പെട്ടുഴലുകയായിരുന്നു എന്നതു വ്യക്തമാണു്. ലോകോത്തരമായ വേദാന്തത്തിൻെറ കാതലായ 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' – സത്യം ഒന്നു് അതു പല പേരുകളിൽ അറിയപ്പെടുന്നു – എന്ന വാക്യം, ഇതുവരെ ഉച്ചരിക്കപ്പെട്ടിട്ടുള്ളതിൽവെച്ചു ഏററവും മഹത്തും അർത്ഥഗർഭവുമായ വാക്യം, ഇതുവരെ കണ്ടുപിടിക്കപ്പെട്ടിട്ടുള്ളതിൽ ഏററവും മഹത്തായ സത്യം, അതു് നമ്മുടെ പൂർവ്വികരായ ഋഷിശ്രേഷ്ഠന്മാർ അന്നേ പ്രഖ്യാപിച്ചിരിക്കുന്നു. ചരിത്രാതീതമായ അക്കാലത്തും അതിനുശേഷവും, പലപ്പോഴും ഏതദ്‌വിഷയമായി, ആദ്ധ്യാത്മികമായ പല ഗവേഷണങ്ങളും നമ്മുടെ നാട്ടിൽ നടന്നിട്ടുണ്ടു്; വീണ്ടും വീണ്ടും ആവർത്തിച്ചാവർത്തിച്ചു് ആ പരമതത്ത്വത്തിൻെറ സത്യത പ്രഖ്യാപിക്കപ്പെടുകയും ചെയ്തിട്ടുണ്ടു്. അതുകൊണ്ടാണു് ലോകത്തിൻെറ ഇതരഭാഗങ്ങളിൽ അന്നു സർവ്വസാധാരണമായി കാണപ്പെട്ടിരുന്ന തരത്തിൽ, സ്വന്തം ഈശ്വരസങ്കല്പങ്ങളും മതവിശ്വാസങ്ങളും മററുള്ളവരുടെ മേൽ അടിച്ചേല്പിക്കാനുള്ള ശ്രമങ്ങളും അതിൻെറ പേരിലുള്ള രക്തച്ചൊരിച്ചിലുകളും ഭാരതീയ ജീവിതത്തിൻെറ കെട്ടുറപ്പിനേയോ ഐക്യത്തേയോ കാര്യമായി ബാധിക്കാതിരുന്നതു്.

എന്നാൽ ആത്മാവിൻെറ ഏകത്വത്തെ സംബന്ധിച്ചും, മതസൗഹൃദം എന്ന ആശയത്തിൻെറ തികച്ചും ശാസ്ത്രീയവും യുക്തിയുക്തവുമായ അടിസ്ഥാനത്തെ സംബന്ധിച്ചും, ലോകം മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത തരത്തിലുള്ള അത്യത്ഭുതമായ നിരീക്ഷണപരീക്ഷണങ്ങൾ നടന്നിട്ടുള്ളതു് കഴിഞ്ഞ നൂററാണ്ടിൻെറ അന്ത്യദശകങ്ങളിൽമാത്രമാണു്. രോമാഞ്ചത്തോടുകൂടി മാത്രമല്ലാതെ സ്മരിക്കാൻ കഴിയാത്ത ആ നിരീക്ഷണപരീക്ഷണങ്ങൾ നടന്നതാകട്ടെ, കൽക്കത്താനഗരത്തിൻെറ നാലു നാഴിക വടക്കു്, പവിത്രമായ ഗംഗയുടെ കിഴക്കേ തീരത്തു്, ലോകത്തിൻെറ മുഴുവനും ശ്രദ്ധയെ ആകർഷിച്ചുകൊണ്ടു് ഇന്നും പരിലസിക്കുന്ന കാളീക്ഷേത്രത്തിലും, പരമപവിത്രമായ ആ ക്ഷേത്രപരിസരത്തിലും.

---

യതു്: നമ്മിലേയ്ക്കു് എന്തു വന്നു ചേരുന്നു എന്നതിലോ അല്ലെങ്കിൽ നമ്മിൽനിന്നു് എന്തു വിട്ടുപോകുന്നു എന്നതിലോ അല്ല – നമുക്കു് എന്തു നൽകപ്പെടുന്നു എന്നതിലോ അല്ലെങ്കിൽ നമ്മിൽനിന്നു് എന്തു് എടുക്കപ്പെടുന്നു എന്നതിലോ അല്ല – കൃപ ഉൾക്കൊണ്ടിരിക്കുന്നതു്. ഏതനുഭവവും, അതു നല്ലതായാലും തീയതായാലും, സ്വീകരിക്കാൻ നാം എങ്ങനെ സജ്ജമാക്കപ്പെട്ടിരിക്കുന്നു എന്നതിലാണതുൾക്കൊണ്ടിരിക്കുന്നതു്. കഷ്ടപ്പാടിൻെറ രൂപത്തിൽ വരുന്നതു് കൃപയാണെന്നുള്ളതിൻെറ തെളിവെന്തു് ? അതിനെ എങ്ങനെ സ്വീകരിക്കണമെന്നു നിങ്ങൾക്കറിയാമോ എന്നുള്ളതാണു് തെളിവു്. അറിയാമെങ്കിൽ, എരിതീയിൽക്കൂടി കടന്നുപോയാലും നിങ്ങൾക്കു പൊള്ളലേല്ക്കുകയില്ലെന്നു മാത്രമല്ല, നിങ്ങൾ ഉജ്ജ്വലതേജസ്സോടെ പുറത്തുവരികയും ചെയ്യും – അഗ്നിപരീക്ഷയിലൂടെ കടന്നു പോയെങ്കിലും കനകപ്രഭ ചിന്തുന്ന ദേവതാസമാനം പുറത്തുവന്ന സീതാദേവിയെപ്പോലെ.

(തുടരും)

വെച്ചായിരുന്നുതാനും. അന്ന് ആ മഹാക്ഷേത്രത്തിലെ കേവലമൊരു പൂജകൻ മാത്രമായിരുന്നെങ്കിലും, കഴിഞ്ഞ നൂറു വർഷങ്ങൾക്കുള്ളിൽത്തന്നെ, അവതാരവരിഷ്ഠനായി ലോകം അംഗീകരിച്ചുകഴിഞ്ഞിട്ടുള്ള ശ്രീരാമകൃഷ്ണദേവനാണ് ആ പരീക്ഷണങ്ങൾ നടത്തിയതും, മാനവരാശിയുടെ നിലനില്പിന് അനുപേക്ഷണീയമായ മതസൗഹൃദം എന്ന മഹത്തായ ആശയം പ്രാവർത്തികമാക്കുന്നതിന് സ്വാനുഭവത്തിന്റെ വെളിച്ചത്തിൽ തികച്ചും പ്രായോഗികമായ മാർഗ്ഗദർശനം നല്കിയതും.

കാളീക്ഷേത്രത്തിലെ വെറുമൊരു പൂജകനായി ജീവിതമാരംഭിച്ച ആ ഗ്രാമീണബാലന്ന് ഈശ്വരദർശനം മാത്രമായിരുന്ന ഒരേ ഒരു ജീവിതലക്ഷ്യം. മറ്റൊന്നിനെപ്പററിയും അദ്ദേഹം ചിന്തിച്ചതേയില്ല, ചിന്തിക്കാൻ അദ്ദേഹത്തിനു സാദ്ധ്യമല്ലായിരുന്നു. ആ ഈശ്വരദർശനം നേടാൻ രാവുംപകലും ഒരുപോലെ അദ്ദേഹം കഠിനാദ്ധ്വാനം ചെയ്തു. ദേഹത്തേയും അതിന്റെ ആവശ്യങ്ങളേയും വിസ്മരിച്ചുകൊണ്ടു ചെയ്ത ആ കഠിനസാധനകൾ അന്യാദൃശങ്ങളും അസാധാരണങ്ങളുമായിരുന്നു. ദേവിയിലുള്ള ഭക്തിവിശ്വാസം മാത്രമാണ് അന്ന് അദ്ദേഹത്തിനു മാർഗ്ഗദർശനം നല്കിയത്. അവസാനം ആ ദേവീവിഗ്രഹത്തിന്റെ പിന്നിൽ ഒളിച്ചിരുന്ന കരുണാമയിയായ ജഗദംബയെ മുഖത്തോടുമുഖം കാണാൻ കഴിഞ്ഞു, അതോടെ ആ ശിലാവിഗ്രഹം എന്നേയ്ക്കുമായി അദ്ദേഹത്തിന്റെ ദൃഷ്ടികളിൽനിന്നു മാഞ്ഞുപോകുകയും, സർവ്വത്ര, സകലതിലും, അമ്മയെ ദർശിക്കുവാൻ ആ പൂജകനു കഴിയുകയും ചെയ്തു. അതോടെ പുത്രന്റെ സകല ഭാരവും ആ അമ്മ തന്നെ ഏറെറടുത്തു. യാതൊരു വിദ്യാഭ്യാസവുമില്ലാത്ത ആ പുത്രന്, അവശ്യം അറിഞ്ഞിരിക്കേണ്ട സകല വിദ്യകളും ആ അമ്മതന്നെ പഠിപ്പിച്ചുകൊടുത്തു. അത്യത്ഭുതമായ വിധത്തിൽ അമ്മയിൽ നിന്നു നേരിട്ടും, അമ്മ നിയോഗിച്ച അതതിനു പററിയ ഗുരുക്കന്മാർ വഴിയും, ഹിന്ദുധർമ്മശാസ്ത്രത്തിന്റെ കാതലായ ഭാഗമെല്ലാം ആ പൂജകൻ അന്നു പഠിച്ചു. അങ്ങനെ ആത്മാർത്ഥമായ ഭക്തിശ്രദ്ധാദികൾകൊണ്ടുമാത്രം ജഗദംബയുടെ പരിപൂർണ്ണമായ അനുഗ്രഹത്തിനു പാത്രമായ ആ ഗ്രാമീണബാലൻ, ക്രമത്തിൽ ആദ്ധ്യാത്മികതയുടെ പാരമ്യത്തിലെത്തിയ ശ്രീരാമകൃഷ്ണപരമഹംസദേവനായി മാറി. സങ്കല്പിക്കാവുന്ന സകല മതമാർഗ്ഗങ്ങളിൽക്കൂടിയും ചരിച്ചതിനുശേഷമാണ് അദ്ദേഹം ഈ പാരമ്യത്തിലെത്തിയത്. അതുകൊണ്ടാണ് മതത്തെ സംബന്ധിച്ചോ അല്ലെങ്കിൽ ആദ്ധ്യാത്മികതയെ സംബന്ധിച്ചോ മതസൗഹൃദമെന്ന ആശയത്തെക്കുറിച്ചോ ആധികാരികമായിത്തന്നെ, ശരിയായ ഒരനുഭവസ്ഥന്റെ ഭാഷയിൽത്തന്നെ സംസാരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞതും, അങ്ങേയററത്തെ ശ്രദ്ധാഭക്തികളോടെ ലോകം അതു ചെവിക്കൊണ്ടതും. സാക്ഷാത്ക്കാരത്തിൽ കുറഞ്ഞു മറെറാന്നുമല്ല മതം, ജീവിച്ചനുഭവസിദ്ധമാക്കേണ്ട ഒന്നാണ് അത്, അല്ലാതെ പുസ്തകത്തിൽനിന്നു പഠിക്കേണ്ടതല്ല, എന്നദ്ദേഹവും അദ്ദേഹത്തിന്റെ ശിഷ്യോത്തമനായ സ്വാമി വിവേകാനന്ദനും പ്രഖ്യാപിച്ചതു് ശരിയായ അനുഭവസ്ഥരെന്ന നിലയിലാണ്. ആ അനുഭവജ്ഞാനമുള്ളവർക്കേ ആദ്ധ്യാത്മികതയെപ്പററി, മതസൗഹൃദത്തെപ്പററി, പറയാൻ തന്നെ അർഹതയുള്ളു. മതവിദ്വേഷത്തിന്റെ നിരർത്ഥകത വ്യക്തമായി മനസ്സിൽ കണ്ടുകൊണ്ടും, അതുകൊണ്ടു ലോകത്തിനുണ്ടായിട്ടുള്ളതും മേലിൽ ഉണ്ടാകാവുന്നതുമായ ഭയങ്കരമായ വിപത്തിനെപ്പററി ഓർത്തു മനം നൊന്തുകൊണ്ടുമാണ് ആ ലോകഗുരുക്കന്മാർ സംസാരിച്ചിട്ടുള്ളതു്. അതു ലോകം ശരിക്കും ചെവിക്കൊണ്ടാൽ ലോകത്തിന്റെ ഭാവി ഭാസുരമായിരിക്കും; അല്ലെങ്കിൽ അതു പൂർണ്ണമായും ഇരുളടഞ്ഞതായിരിക്കും. ഭൗതികശാസ്ത്രം അങ്ങേയററം പുരോഗതി പ്രാപിക്കുകയും ലോകം ഏതാണ്ടൊരു പൊട്ടിത്തെറിയുടെ വക്കത്തെത്തി നില്ക്കുകയും ചെയ്യുന്ന ഇക്കാലത്തു് പ്രത്യേകിച്ചും, മതസൗഹൃദം, ആത്മാവിന്റെ ഏകത്വം, തുടങ്ങിയ ആശയങ്ങൾക്കു പ്രത്യേകം പ്രസക്തിയുണ്ട്, പ്രത്യേകം പ്രാധാന്യമുണ്ട്. അത്തരം ആശയങ്ങൾ ഉയർത്തിക്കാട്ടിയ ആ ഗുരുക്കന്മാരുടെ പാദങ്ങളിൽ നമുക്കു പ്രണമിക്കാം.

ഭൗതികശാസ്ത്രത്തിന്റെ വലിയൊരു നേട്ടം, ലോകത്തിൽനിന്നു ബാഹ്യമായ ദൂരം മാഞ്ഞുപോയിരിക്കുന്നു എന്നുള്ളതാണ്. ലോകത്തിന്റെ ഒരു ഭാഗത്തുനിന്നു മറെറാരു ഭാഗത്തേയ്ക്ക് ഇന്നു മണിക്കൂറുകൾക്കുള്ളിൽ നമുക്കെത്തിച്ചേരാൻ കഴിയും. ശബ്ദത്തേക്കാൾ വേഗത്തിൽ സഞ്ചരിക്കുന്ന വ്യോമയാനങ്ങൾ നമുക്കിന്നുണ്ട്.

പക്ഷേ, മനുഷ്യനും മനുഷ്യനും തമ്മിലുള്ള അകൽച്ച ഇന്നു് അനുനിമിഷം വർദ്ധിച്ചുകൊണ്ടു വരികയാണു്. മനുഷ്യർക്ക് പരസ്പരം വിശ്വസിക്കാനോ സ്നേഹിക്കാനോ കഴിയുന്നില്ല. വെറുപ്പും വിദ്വേഷവും അനുനിമിഷം വർദ്ധിച്ചുകൊണ്ടു വരുന്നു. സങ്കുചിതമായ ചെറിയ ചെറിയ സ്വാർത്ഥതാല്പര്യങ്ങൾക്കതീതനായി നിന്നു്, മാനവരാശിയെ മുഴുവനും എന്നുള്ളതോ പോകട്ടെ, സ്വന്തം അയൽക്കാരനെപ്പോലും സ്നേഹിക്കാൻ അവനിന്നു കഴിയുന്നില്ല. ഓരോരോ സങ്കുചിതതാത്പര്യങ്ങളുടെ പേരിൽ എവിടേയും വഴക്കും വക്കാണവും പോരാട്ടവും രക്തച്ചൊരിച്ചിലും തന്നെ. സഹിഷ്ണുത, സമത്വം, എന്നൊക്കെ പ്രസംഗിക്കുന്നുണ്ടെങ്കിലും, അസഹിഷ്ണുതയുടെ നഗ്നനൃത്തമാണു് ഇന്നെവിടേയും കാണുന്നതു്. ആപല്ക്കരമായ ഈ ഘട്ടത്തിലാണു് മതസൌഹൃദം എന്ന മഹത്തായ ആശയവുമായി, ആത്മാവിന്റെ ഏകത്വം, മതങ്ങളുടെ അടിസ്ഥാനപരമായ ഏകത്വം, എന്നിതെല്ലാം അത്യത്ഭുതകരമായ വിധത്തിൽ സാക്ഷാത്കരിച്ച ശ്രീരാമകൃഷ്ണഗുരുദേവൻ രംഗപ്രവേശം ചെയ്യുന്നതു്. നാനാത്വത്തിൽ ഭ്രമിച്ചു്, പരസ്പരം പോരടിച്ചു നശിച്ചുകൊണ്ടിരിക്കുന്ന ലോകത്തിന്റെ മുമ്പിൽ ആ നാനാത്വത്തിന്റെ പിന്നിലുള്ള ഏകത്വം, ആത്മാവിന്റെ ഏകത്വം, എന്ന മഹനീയമായ സത്യം സംശയാതീതമാംവണ്ണം ആ ഗുരുദേവൻ ജീവിച്ചുകാട്ടി. ആ സത്യം തന്നെയാണു് ശ്രീവിവേകാനന്ദസ്വാമികളും പ്രഖ്യാപിച്ചതു്.

ഓരോ മതക്കാരും പറയുന്നതു് 'എന്റെ മതം മാത്രം ശരി, ഞാൻ വിശ്വസിക്കുന്ന ഈശ്വരൻ മാത്രം ശരിയായ ഈശ്വരൻ, മററുള്ളതെല്ലാം തെററു്,' എന്നാണു്. എന്നാൽ ഒരു മതം ശരിയാണെങ്കിൽ അതുപോലെതന്നെ ശരിയാകണം മറെറല്ലാ മതങ്ങളുമെന്നുള്ളതു് കേവലം യുക്തി മാത്രമാണു്. അതുകൊണ്ടു് ഇതരമതങ്ങളെ നിഷേധിക്കുന്നതു് തികച്ചും അയുക്തികമാണു്. അവനവന്റെ മതത്തിൽ ഉറച്ചു വിശ്വസിക്കേണ്ടതും, അതിൽ ഉറച്ചു നില്ക്കേണ്ടതും അവശ്യം വേണ്ടതുതന്നെ. പക്ഷേ, അതോടൊപ്പം അതേ ആത്മാർത്ഥതയോടെതന്നെ ഇതരമതങ്ങളെ മനസ്സിലാക്കാനും ആദരിക്കാനും നാമോരോരുത്തരും ചുമതലപ്പെട്ടവരാണു്, എന്നു് ശ്രീരാമകൃഷ്ണദേവൻ പറയുന്നതു് നിരുപമമായ തന്റെ അനുഭവജ്ഞാനത്തിന്റെ വെളിച്ചത്തിലാണു്. ഒരു യാഥാസ്ഥിതിക ബ്രാഹ്മണനായിട്ടാണു് അദ്ദേഹം ജനിച്ചു വളർന്നതെങ്കിലും, ബ്രാഹ്മണ്യത്തിൽ അല്പംപോലും അഹങ്കരിക്കാതെ, ആത്മസാക്ഷാത്കാരം എന്ന ഒരേ ഒരു ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടു്, സങ്കുചിതമായ എല്ലാ പരിധികളേയും തട്ടിത്തകർത്തുകൊണ്ടു് ആദ്ധ്യാത്മികമായി മുന്നേറുകയാണു് അദ്ദേഹം ചെയ്തതു്. ആദ്യം അദ്ദേഹം അമ്മയെ സാക്ഷാത്കരിച്ചു, പിന്നീടു് ആ ജഗദംബയുടെ അനുഗ്രഹാശിസ്സുകളോടെ ഹിന്ദുക്കൾ വിശ്വസിച്ചാരാധിക്കുന്ന മിക്ക ദേവീദേവന്മാരേയും സാക്ഷാത്ക്കരിച്ചു; അതികഠിനമായ സാധനകളനുഷ്ഠിച്ചുകൊണ്ടുതന്നെ സാക്ഷാത്ക്കരിച്ചു. അമ്മയാണു് തന്റെ ജീവിതസർവ്വസ്വമെങ്കിലും, ജ്ഞാനഖഡ്ഗംകൊണ്ടു്, തന്നിൽ മുററി നിന്നിരുന്ന ആ ജഗന്മാതാവിന്റെ ദിവ്യമംഗളരൂപംപോലും വെട്ടി മാററിക്കൊണ്ടു് അദ്വൈതസാധനയുടെ ഒടുവിലത്തെ പടിയായ നിർവ്വികല്പസമാധിയിൽ ലയിക്കാൻ അദ്ദേഹം മടിച്ചില്ല. എന്നാലും, പരബ്രഹ്മാനുഭൂതി കൈവന്നതിനുശേഷവും, അദ്ദേഹത്തെ സംബന്ധിച്ചേടത്തോളം ജഗദംബ കരുണാമയിയായ ജഗദംബതന്നെയായിരുന്നു. ഇസ്ലാംമതം, ക്രിസ്തുമതം, തുടങ്ങിയ അന്യമതങ്ങളെ സാക്ഷാത്കരിച്ചപ്പോഴും, മുഹമ്മദു് നബിയും ക്രിസ്തുദേവനുമെല്ലാം ജഗദംബയുടെ മററു രൂപങ്ങൾ മാത്രമായിട്ടാണു് അദ്ദേഹത്തിനു കാണാൻ കഴിഞ്ഞതു്.

അങ്ങനെ സ്വന്തം മതവിശ്വാസങ്ങളിൽ ഉറച്ചു നിന്നുകൊണ്ടുതന്നെ ഇതര മതങ്ങളിൽ വിശ്വാസമർപ്പിക്കാനും, ആ മതങ്ങളെ എല്ലാം തന്നെ അംഗീകരിക്കാനും അവയെ ആദരിക്കാനും ശ്രീരാമകൃഷ്ണദേവനു് യാതൊരു വിഷമവുമുണ്ടായില്ല. മാത്രമല്ല, ഒരേ ഒരീശ്വരനിലേയ്ക്കു നയിക്കുന്ന ഭിന്നമാർഗ്ഗങ്ങളെന്ന നിലയ്ക്കു് അങ്ങേയററത്തെ ഭക്ത്യാദരങ്ങളോടുകൂടിത്തന്നെ ആ മതങ്ങളെ അദ്ദേഹം വാഴ്ത്തുകയും ചെയ്തു. അപ്പോൾ അസന്ദിഗ്ദ്ധമായ ഭാഷയിൽ ആ ലോകഗുരുവിനു പ്രഖ്യാപിക്കാൻ കഴിഞ്ഞു, മതങ്ങളെല്ലാം തന്നെ ശരിയാണു്, ഏകനായ പരമേശ്വരനിലേയ്ക്കു നയിക്കുന്ന ഭിന്നമാർഗ്ഗങ്ങൾ മാത്രമാണു്, ആത്മാർത്ഥമായ ഭക്തിശ്രദ്ധകളോടുകൂടി ഏതു മത

# ഹൈന്ദവദർശനം

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടച്ച്)

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

### ജീവബ്രഹ്മൈക്യം

പരബ്രഹ്മവും തുരീയരൂപത്തിൽ വിളങ്ങുന്ന ആത്മാവും ഒന്നുതന്നെയെന്നത്രേ ഉപനിഷത്ത്സിദ്ധാന്തം. 'പ്രജ്ഞാനം ബ്രഹ്മ', 'അയമാത്മാ ബ്രഹ്മ', 'തത്ത്വമസി,' 'അഹം ബ്രഹ്മാസ്മി.' ഈ നാലു വേദാന്തമഹാവാക്യങ്ങൾ ജീവബ്രഹ്മൈക്യത്തെ സ്പഷ്ടമായി പ്രഖ്യാപിക്കുകയാണ് ചെയ്യുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളിലും മാററമില്ലാതിരിക്കുന്ന പ്രജ്ഞാനരൂപമായ ആത്മാവു് ദേശകാലവസ്തുപരിച്ഛേദരഹിതമായ പരബ്രഹ്മമാണെന്നു് ഒന്നാം വാക്യത്തിലും, പ്രത്യക്ഷമായി എല്ലാവരുടേയും ഹൃദയത്തിൽ പ്രകാശിക്കുന്ന ആത്മാവു് ബ്രഹ്മമാണെന്നു് രണ്ടാമത്തെ വാക്യത്തിലും, അവസ്ഥാത്രയസാക്ഷിയായ നീ ബ്രഹ്മമാണെന്നു മൂന്നാമത്തെ വാചകത്തിലും, അവസ്ഥാത്രയസാക്ഷിയായ ഞാൻ ബ്രഹ്മമാണെന്നു് നാലാമത്തെ വാചകത്തിലും ഋഷികൾ വെളിപ്പെടുത്തിയിരിക്കുന്നു. ഈ നാലു മഹാവാക്യങ്ങളും നാലു വേദങ്ങളുടേയും സാരസർവ്വസ്വങ്ങളായാണ് പരിഗണിക്കപ്പെടുന്നതു്. ബ്രഹ്മനിഷ്ഠനായ ആചാര്യൻെറ മുഖത്തുനിന്നു് ഈ മഹാവാക്യങ്ങൾ ശ്രവിച്ചു് അതിൻെറ അർത്ഥത്തെക്കുറിച്ചു ചിന്തിച്ചു് താൻ ആത്മാവാണെന്നു് സാധകൻ നിരന്തരം ധ്യാനിക്കുമ്പോൾ അന്തഃകരണം ശുദ്ധവും നിർമ്മലവുമായിത്തീർന്നു് ബ്രഹ്മാകാരമായി പരിണമിക്കും. അങ്ങനെയുള്ള അന്തഃകരണവൃത്തി 'ഞാൻ ദേഹമാണു്' എന്നുള്ള അവിദ്യയെ നശിപ്പിച്ചു്, 'ഞാൻ ബ്രഹ്മമാണു്' എന്നുള്ള അനുഭൂതി സാധകനിൽ ഉളവാകും. അപ്പോൾത്തന്നെ സർവ്വസംശയങ്ങളും കർമ്മങ്ങളും ഹൃദയഗ്രന്ഥിയും നശിച്ചു് ആ ജീവൻ മുക്തനായിത്തീരും എന്നാണു് ഉപനിഷത്തുകൾ ഉപദേശിക്കുന്നതു്. ജീവിച്ചിരിക്കുമ്പോൾത്തന്നെ സംസാരദുഃഖം നശിച്ചു് മനശ്ശാന്തിയോടുകൂടി വർത്തിക്കുന്ന അവസ്ഥ ജീവന്മുക്തിയെന്നു പറയപ്പെടുന്നു.

### ജീവന്മുക്തിയും വിദേഹമുക്തിയും

മനുഷ്യജന്മത്തിൻെറ മുഖ്യലക്ഷ്യം മോക്ഷമാണെന്നു് ഉപനിഷത്തു് ഉദ്ബോധിപ്പിക്കുന്നു. സകലവിധ സംസാരദുഃഖങ്ങളും നീങ്ങി നിത്യസുഖസ്വരൂപമായ ബ്രഹ്മഭാവത്തിലെത്തുകയാണു് മുക്തി. എല്ലാ ജീവന്മാരുടേയും സഹജസ്വഭാവം ബ്രഹ്മസ്വരൂപമാണു്. എന്നാൽ അനാ

---

മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാലും അവസാനം എത്തിച്ചേരുന്നതു് ആ ഈശ്വരനിൽത്തന്നെ, എന്നു്. അങ്ങനെ വിവിധങ്ങളായ മതമാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചു്, എല്ലാത്തിലൂടേയും ഏകമായ പരബ്രഹ്മത്തെ സാക്ഷാത്കരിച്ചശേഷമാണു്, ലോകാനുഗ്രഹാർത്ഥം, ശ്രീരാമകൃഷ്ണദേവൻ അങ്ങനെ ഒരു പ്രഖ്യാപനം ചെയ്തതു്. സങ്കുചിതമായ സ്വാർത്ഥചിന്തകൾകൊണ്ടു് അടഞ്ഞുകിടന്നിരുന്ന ലോകത്തിൻെറ ദൃഷ്ടികളെ ആ പ്രഖ്യാപനം തുറപ്പിച്ചു. മതസൌഹൃദമെന്ന ആശാവഹമായ ഒരു ഉത്കൃഷ്ടാശയത്തിൻെറ പ്രഖ്യാപനമായിരുന്നു അതു്. ലോകാനുഗ്രഹം മാത്രം ഉന്നിക്കൊണ്ടാണു് ശ്രീരാമകൃഷ്ണദേവൻ അതു ചെയ്തതും. ആദ്ധ്യാത്മികതയുടെ മാത്രമല്ല, മതസൌഹൃദം എന്ന മഹത്തായ ആശയത്തിൻെറ തന്നേയും മാർഗ്ഗദർശിയാണു് ശ്രീരാമകൃഷ്ണഗുരുദേവൻ എന്നു നമുക്കുറപ്പിച്ചുപറയാം. അത്രത്തോളം വിശാലഹൃദയനായ ഒരു ലോകഗുരുവിനെ മുമ്പൊരിക്കലും ലോകം കണ്ടിട്ടില്ല, ഇനി കാണുമോ എന്നു സംശയവുമാണു്.

ദിയായ മായനിമിത്തം ആ ബ്രഹ്മസ്വരൂപത്തെ മറന്നു് ദേഹാദി ദൃശ്യജാലങ്ങൾ താനാണെന്നു് തെററിദ്ധരിച്ചു് സംസാരദുഃഖം അനുഭവിക്കേണ്ടിവരുന്നു. നിഷ്ക്കാമകർമ്മം, ഈശ്വരഭക്തി തുടങ്ങിയ ഉത്കൃഷ്ടഗുണങ്ങൾകൊണ്ടു് മനഃശ്ശുദ്ധി സമ്പാദിച്ച ഉത്തമാധികാരി വിവേകം, വൈരാഗ്യം, മനോനിയന്ത്രണം, ഇന്ദ്രിയനിയന്ത്രണം, ഗുരുവിലും ഈശ്വരനിലും ഉള്ള വിശ്വാസം, ഏകാഗ്രത, തീവ്രമായ മോക്ഷേച്ഛ ഇവ സമ്പാദിച്ചു് ഉത്തമനായ സദ്ഗുരുവിനെ പ്രാപിച്ചു് അദ്ദേഹത്തിൽനിന്നു് വേദാന്തമഹാവാക്യങ്ങൾ ശ്രവിക്കണം. അങ്ങനെ ശ്രവിച്ച വാക്യങ്ങളുടെ ലക്ഷ്യാർത്ഥം അറിഞ്ഞു് താൻ ബ്രഹ്മസ്വരൂപമാണെന്നു നിർണ്ണയിച്ചു് മനനനിദിദ്ധ്യാസനങ്ങൾ വഴി ആ അനുഭൂതിയിലെത്തുമ്പോൾ അജ്ഞാനരൂപമായ മായയും സംസാരബന്ധവും നശിച്ചു് അയാൾ മുക്തനായിത്തീരുമെന്നാണു് ഉപനിഷദഭിപ്രായം. ഈ മുക്തി ജീവന്മുക്തിയെന്നും ക്രമമുക്തിയെന്നും രണ്ടു വിധത്തിലുണ്ടു്. ജീവിച്ചിരിക്കുമ്പോൾത്തന്നെ ആത്മസാക്ഷാത്ക്കാരം സിദ്ധിച്ചു് ആത്മാനന്ദരസം തുടർന്നനുഭവിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയാണു് ജീവന്മുക്തി. പ്രാരബ്ധഭേദമനുസരിച്ചു് ജീവന്മുക്തന്മാർ സമാധിപ്രധാനന്മാരായിട്ടോ വിവേകപ്രധാനന്മാരായിട്ടോ വ്യവഹാരപ്രധാനന്മാരായിട്ടോ തീരും. സമാധിപ്രധാനന്മാർ ഏകാന്തതയിലിരുന്നു് ധ്യാനസുഖം അനുഭവിക്കും. അന്യരുടെ ദൃഷ്ടിയിൽ അവർ സ്വാർത്ഥികളെപ്പോലെ തോന്നിയാലും ജിജ്ഞാസുക്കൾക്കു് അവരുടെ സാന്നിദ്ധ്യം ആത്മസംസ്കാരത്തെ വർദ്ധിപ്പിക്കുന്നതും മനശ്ശാന്തിയെ പ്രദാനം ചെയ്യുന്നതുമാണു്. അതുകൊണ്ടു് ജീവന്മുക്തന്മാരുടെ ഏകാന്തവാസംപോലും വ്യവഹാരദൃഷ്ടിയിൽ ലോകാനുഗ്രഹപ്രദമാണെന്നു് വിവേകികൾക്കറിയാൻ കഴിയും. വിവേകപ്രധാനന്മാർ ശാസ്ത്രങ്ങൾ രചിച്ചും അന്തേവാസികളെ ബ്രഹ്മവിദ്യ പരിശീലിപ്പിച്ചും ലോകത്തിൽ ജ്ഞാനവിജ്ഞാനങ്ങൾ പ്രകാശിപ്പിച്ചുകൊണ്ടിരിക്കും. അങ്ങനെയുള്ള മഹാത്മാക്കൾ ലോകത്തിനു സംഭാവന ചെയ്തിട്ടുള്ള ജ്ഞാനവിജ്ഞാനങ്ങളാണു് ഇന്നു് മാനവസംസ്കാരത്തിന്റെ വിജയവൈജയന്തിയായി പ്രശോഭിക്കുന്നതു്. വ്യവഹാരപ്രധാനികൾ കൃതകൃത്യന്മാരാണെങ്കിലും ലോകാനുഗ്രഹത്തിനുവേണ്ടി ലോകക്ഷേമകരങ്ങളായ ധാർമ്മികമാർഗ്ഗങ്ങളിൽ പ്രവർത്തിച്ചു് മാനവസമുദായത്തിന്റെ മാത്രമല്ല, സകലപ്രാണിജാതങ്ങളുടേയും ജീവിതത്തിൽ സുഖവും സ്വാതന്ത്ര്യവും വളർത്താൻശ്രമിച്ചുകൊണ്ടിരിക്കും. അങ്ങനെയുള്ള മഹാത്മാക്കൾ വെറും ദീനന്മാരുടേയും ദരിദ്രന്മാരുടേയും സമുന്നതിക്കുവേണ്ടി മാത്രമല്ല, സർവ്വജീവജാലങ്ങളുടെയും സമുന്നതിക്കുവേണ്ടിയും പരിശ്രമിക്കുന്നു. സർവ്വഭൂതഹിതമാണു് അവരുടെ പരിശ്രമത്തിന്റെ ലക്ഷ്യം. നിസ്സ്വാർത്ഥമായ ലോകസേവനം ഒരു ജീവന്മുക്തനുമാത്രമേ ഭംഗിയാംവണ്ണം നടത്തുവാൻ സാധിക്കുകയുള്ളു. കാരണം, അദ്ദേഹത്തിനു് സ്വന്തം വ്യക്തിത്വത്തിൽ അഹന്തയും മമതയും ഇല്ല. സർവ്വഭൂതാത്മഭൂതാത്മാവായിട്ടാണു് ആ ധന്യാത്മാവു് വിജയിച്ചരുളുന്നതു്. ഇങ്ങനെയുള്ള ജീവന്മുക്തന്മാരെയാണു് പ്രാചീനഭാരതീയർ സമുദായത്തിന്റെ ഗുരുക്കന്മാരായും നേതാക്കന്മാരായും രക്ഷിതാക്കളായും കരുതിയിരുന്നതു്.

ജീവനു് മൂന്നു ശരീരങ്ങൾ ഉണ്ടു്. അവയിൽ കാരണശരീരം ആത്മജ്ഞാനംകൊണ്ടു നശിക്കും. പ്രാരബ്ധകർമ്മനാശത്തിൽ സ്ഥൂലശരീരവും നശിക്കും. ആ സ്ഥൂലശരീരം നശിക്കുമ്പോൾ സൂക്ഷ്മശരീരം ബ്രഹ്മത്തിൽ വിലയിക്കും. എന്നാൽ ജീവന്മുക്തനു് കാരണശരീരം മാത്രമേ നശിക്കുന്നുള്ളു. പ്രാരബ്ധകർമ്മം നശിക്കുമ്പോൾ ആ ജീവന്മുക്തന്റെ സ്ഥൂലശരീരം നശിക്കുന്നു. അപ്പോൾ അദ്ദേഹത്തിന്റെ സൂക്ഷ്മശരീരം ബ്രഹ്മത്തിൽ വിലയിക്കുകയും അദ്ദേഹം നിർഗ്ഗുണവും നിത്യാനന്ദസ്വരൂപവുമായ വിദേഹമുക്തിയടയുകയും ചെയ്യും.

### ക്രമമുക്തി

ബ്രഹ്മജ്ഞാനത്തിനു് കഴിവില്ലാത്തവർ ബ്രഹ്മത്തെ ഉപാസിച്ചു് ക്രമമുക്തിയടയാനുള്ള മാർഗ്ഗങ്ങളും ഉപനിഷത്തിൽ ഉപദേശിക്കപ്പെട്ടിട്ടുണ്ടു്. ബ്രഹ്മത്തെ 'പ്രണവരൂപത്തിലോ' 'അഹംഗ്രഹരൂപത്തിലോ' ഉപാസിച്ചു് മനസ്സു് ഉപാസ്യാകാരമാക്കിത്തീർക്കണം. അങ്ങനെയുള്ള ഉപാസകൻ ബ്രഹ്മധ്യാനത്തോടുകൂടി മരിക്കുമ്പോൾ അയാളുടെ ജീവചൈതന്യം അർച്ചിസ്സു്, അഹസ്സു്, ശുക്ലപക്ഷം, ഉത്തരായണം, ആദിത്യൻ, ചന്ദ്രൻ, വിദ്യുത്തു് ഇവയുടെ അഭിമാനി

ദേവതകൾവഴി ബ്രഹ്മലോകത്തു ചെന്ന് ബ്രഹ്മലോകസുഖം അനുഭവിച്ചതിനുശേഷം കല്പാന്തത്തിൽ ബ്രഹ്മാവിൽനിന്നും ബ്രഹ്മജ്ഞാനം സമ്പാദിച്ച് നിർഗ്ഗുണബ്രഹ്മപ്രാപ്തിരൂപമായ കൈവല്യമടയും. ഇതിനു ക്രമമുക്തിയെന്നാണ് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നത്.

## സ്വർഗ്ഗപ്രാപ്തിയും നരകപ്രാപ്തിയും

ബ്രഹ്മോപാസകനല്ലാത്ത, സദാചാരനിഷ്ഠനും ധാർമ്മികനുമായ മനുഷ്യൻ മരിച്ചു കഴിഞ്ഞാൽ ദക്ഷിണായനം വഴി പിതൃലോകം സ്വർഗ്ഗലോകം മുതലായ പുണ്യലോകങ്ങളിൽ ചെന്ന് അവിടത്തെ സുഖഭോഗങ്ങളനുഭവിച്ചതിനുശേഷം വീണ്ടും ഈ മർത്ത്യലോകത്തിൽ ത്തന്നെ ജനിക്കും. ദുഷ്കർമ്മികളാകട്ടെ ജനിച്ചും മരിച്ചും നരകദുഃഖം അനുഭവിച്ചുകൊണ്ടിരിക്കും. എന്നാൽ നിത്യമായ സ്വർഗ്ഗമോ നിത്യമായ നരകമോ ഉപനിഷത്തുകൾക്ക് സമ്മതമല്ല. ബ്രഹ്മപ്രാപ്തിയിൽമാത്രമേ നിത്യമായ മുക്തിയുള്ളു എന്നാണ് ഉപനിഷന്മതം.

## നവീനചിന്തകളും ദർശനങ്ങളുടെ പൂർവ്വരൂപവും

അദ്വൈതബ്രഹ്മസാക്ഷാത്ക്കാരമാണല്ലോ വേദവാക്യങ്ങളുടെയെല്ലാം പരമലക്ഷ്യം. എന്നാൽ ഇന്ദ്രാദിദേവതകൾക്കുവേണ്ടിയുള്ള യാഗാദികർമ്മങ്ങളും വിവിധരീതിയിലുള്ള ദേവതോപാസനകളും ജനസാമാന്യത്തിനിടയിൽ നിലവിലുണ്ടായിരുന്നു. അവരുടെയെല്ലാം നേതൃത്വം വഹിച്ചിരുന്നത് പുരോഹിതന്മാരാണ്. വെറും കർമ്മഠന്മാരായ ആ പുരോഹിതന്മാർ ജ്ഞാനമാർഗ്ഗത്തേക്കാൾ വേദത്തിലെ കർമ്മമാർഗ്ഗത്തിനാണ് പ്രാധാന്യം കല്പിച്ചിരുന്നത്. പൗരോഹിത്യത്തെ നിലനിർത്തുവാൻവേണ്ടി സമുദായത്തിൽ ഉച്ചനീചഭാവങ്ങളും അവർ വളർത്തിക്കൊണ്ടിരുന്നു. യാഗാദികർമ്മങ്ങളുടെ ഫലം മരണാനന്തരമുള്ള സ്വർഗ്ഗസുഖമാണെന്നും അത് ഇപ്പോഴേ സമ്പാദിക്കേണ്ടതാണെന്നും ആ പുരോഹിതവർഗ്ഗം ജനങ്ങളെ ഉദ്ബോധിപ്പിച്ചുകൊണ്ടാണിരുന്നത്. എന്നാൽ പുരോഹിതന്മാരുടെ ഇങ്ങനെയുള്ള പ്രവൃത്തികളെ നിഷേധിച്ചുകൊണ്ട് നൂതനങ്ങളായ പല ഭൗതികവാദങ്ങളും ഋഗ്വേദകാലത്തുപോലും നിലവിലുണ്ടായിരുന്നതായി ചില സൂക്തങ്ങളിൽനിന്ന് ഊഹിക്കാൻ കഴിയും. പക്ഷേ ഉപനിഷത്കാലത്തിനു ശേഷമാണ് അങ്ങനെയുള്ള വിചാരപദ്ധതികളും അവയ്ക്കെതിരായുള്ള ചിന്തകളും ഈ ഭാരതത്തിൽ വളരെ ശക്തിയോടുകൂടി ഉയർന്നുവന്ന് ദർശനങ്ങളുടെ രൂപം കൈക്കൊണ്ടതു്. അവയെ മൊത്തത്തിൽ നാസ്തികദർശനങ്ങളെന്നും ആസ്തികദർശനങ്ങളെന്നും ആചാര്യന്മാർ രണ്ടായി വിഭജിച്ചിരിക്കുകയാണ്. ഈശ്വരൻ ഇല്ലെന്നു വാദിക്കുന്നവനെയാണല്ലോ സാധാരണ ജനങ്ങൾ നാസ്തികനെന്നു പറയുക. എന്നാൽ പ്രാചീനകാലത്തു് വേദത്തെ നിന്ദിക്കുന്നവരെയാണ് നാസ്തികരെന്നു വിളിച്ചിരുന്നത്. അങ്ങനെയുള്ള വേദനിന്ദകന്മാരായ ചിന്തകന്മാർ ആവിഷ്കരിച്ചതാണ് നാസ്തികദർശനങ്ങൾ. ചാർവ്വാകദർശനവും ജൈനദർശനവും ബൗദ്ധദർശനവും നാസ്തികദർശനങ്ങളിൽ പ്രമുഖങ്ങളായി ഗണിക്കപ്പെട്ടുവരുന്നു.

## ചാർവ്വാകദർശനം

ചാർവ്വാകൻ എന്നൊരാൾ ജീവിച്ചിരുന്നതായി തെളിവൊന്നുമില്ലെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. സാധാരണക്കാർക്ക് രുചിക്കത്തക്കവിധത്തിൽ ചാരുവായി – മനോഹരമായി – സംഭാഷണം ചെയ്തു വേദത്തെ നിന്ദിച്ചും, ഈശ്വരനേയും പരലോകത്തേയും ധാർമ്മികമൂല്യങ്ങളേയും നിഷേധിച്ചും പ്രത്യക്ഷസിദ്ധമായ ഈ ലോകം മാത്രമേ സത്യമായിട്ടുള്ളു എന്നു വാദിക്കുന്നവരാണ് ചാർവ്വാകന്മാരെന്നു പറയപ്പെടുന്നത്. അവരുടെ ദർശനമാണ് ചാർവ്വാകദർശനം. ക്രിസ്തുവിനു മുമ്പ് എട്ടാം നൂററാണ്ടോടുകൂടി ചാർവ്വാകസിദ്ധാന്തങ്ങൾക്ക് ജനസാമാന്യത്തിനിടയിൽ വളരെ പ്രചാരം സിദ്ധിച്ചിരുന്നു. വെറും ഭൗതികവാദികളായ അജിതകേശകംബളൻ, മംഖിലഗോശാലൻ, നിത്യതാവാദികളായ പൂർണ്ണകാശ്യപൻ, പ്രക്രുധകാത്യായനൻ, ബൃഹസ്പതി മുതലായവർ ചാർവ്വാകദർശനപ്രവർത്തകന്മാരായിരുന്നു. അവർ പ്രത്യക്ഷപ്രമാണത്തെ മാത്രമേ സ്വീകരിച്ചിരുന്നുള്ളു. ചൈതന്യത്തോടുകൂടിയ ശരീരത്തെയാണ് അവർ ആത്മാവെന്നു കരുതുന്നത്. "ഭൂമി, വെള്ളം, തീയ്, കാററ് ഈ ഭൂതങ്ങൾ ചേർന്നതാണ് പ്രപഞ്ചം. ഇതു നിത്യമാണ്. ചുണ്ണാമ്പും മഞ്ഞളും ചേർന്നാൽ ചുവപ്പുവർണ്ണം ഉണ്ടാകുന്നതുപോലെ ജഡപദാർത്ഥങ്ങൾ ചേർന്നുണ്ടായതാണ് ചൈത

ന്യം. ആ ചൈതന്യത്തോടുകൂടിയ ദേഹത്തിൽ നിന്നു ഭിന്നമായി ഒരാത്മാവുമില്ല, ശുഭമോയാലും അശുഭമായാലും ശരി, കർമ്മത്തിനൊന്നിനും നമ്മെ സ്വർഗ്ഗാദിലോകത്തിലെത്തിക്കുവാൻ കഴിവില്ല. മരണപര്യന്തമേ ജീവിതം നില നിൽക്കൂ. അതിനാൽ കടം വാങ്ങിയായാലും ശരി, നെയ്യ് മുതലായതു കൂട്ടി ആഹാരം കഴിച്ച് സുഖമായി ജീവിക്കണം. വേദങ്ങളെ ഒരിക്കലും വിശ്വസിക്കരുത്. അതു് കൊള്ളരുതാത്തവർ എഴുതിയിട്ടുള്ളതാണ്.'' എന്നിങ്ങനെയാണ് ചാർവ്വാകദർശനത്തിലെ സാമാന്യസിദ്ധാന്ത ങ്ങൾ. ഈ സിദ്ധാന്തത്തെ ജൈനമതവും ബുദ്ധ മതവും ന്യായം, വൈശേഷികം തുടങ്ങിയ ആസ്തികദർശനങ്ങളും പാടേ ഖണ്ഡിച്ചിട്ടുണ്ട്. പ്രത്യക്ഷത്തെ മാത്രം അംഗീകരിക്കുന്ന ചാർവ്വാ കനു് പ്രപഞ്ചം സത്യമാണെന്നു സ്ഥാപിക്കു വാൻ ഒരിക്കലും കഴിവില്ല. പ്രത്യക്ഷമായി ത്തോന്നുന്ന പലതും അനുഭവകാലത്തു് സത്യ മായി തോന്നാം. ആകാശത്തിൽ നീലവർണ്ണം, കാനലിൽ ജലം മുതലായവ സത്യമായി തോ ന്നിയാലും യഥാർത്ഥബോധമുണ്ടാകുമ്പോൾ അവ യെല്ലാം ഭ്രാന്തിജന്യങ്ങളായിരുന്നു എന്നു മന സ്സിലാകും. പിതാവിനെ കണ്ടിട്ടില്ലാത്ത പുത്രൻ, പിതാവേ ഉണ്ടായിട്ടില്ലെന്നു വാദിക്കു ന്നതു് ഒരു വക ഭ്രാന്തായിട്ടേ വിവേകികൾ പരിഗണിക്കുകയുള്ളൂ. പ്രത്യക്ഷവിഷയകമായ പദാർത്ഥങ്ങളുടെ സദ്ഭാവത്തെക്കുറിച്ച് അനുഭവ കാലത്തുമാത്രമേ നമുക്കു വിശ്വസിക്കുവാനും തരമുള്ളൂ. ഭൂതത്തേയും ഭാവിയേയും കുറിച്ച് ബോധിപ്പിക്കുവാൻ പ്രത്യക്ഷപ്രമാണത്തിനു ക ഴിവില്ല. അതിനാൽ ലൗകികവ്യവഹാരം നട ക്കണമെങ്കിൽത്തന്നെ ശരിയായ അറിവു നല്കുന്ന പ്രത്യക്ഷപ്രമാണവും അനുമാനപ്രമാണവും ആപ്ത വാക്യങ്ങളും അംഗീകരിച്ചേ മതിയാവൂ എന്നു് സിദ്ധിക്കുന്നു. സ്ഥൂലബുദ്ധികൾക്കു് ചാർവ്വാക സിദ്ധാന്തം രുചിക്കുമെങ്കിലും വിചാരശീല ന്മാർ ആ സിദ്ധാന്തത്തെ യുക്തിഹീനമായിട്ടേ പരിഗണിക്കയുള്ളൂ.

## ജൈനദർശനം

ക്രിസ്തുവിനുമുമ്പു് 569 – മുതൽ 485 വരെ ജീവിച്ചിരുന്ന വർദ്ധമാനമഹാവീരനാണ് ജൈന മതസ്ഥാപകൻ. പ്രത്യക്ഷം, അനുമാനം ആപ്തവ ക്യം ഈ പ്രമാണങ്ങളെ അംഗീകരിച്ചുകൊണ്ടു് ചാർവ്വാകസിദ്ധാന്തത്തെ ഖണ്ഡിച്ച് ശരീര ഭിന്നമായി നിത്യമായ ആത്മാവും മരണാന ന്തരം ആ ആത്മാവിനു് പുനർജന്മവും ഉണ്ടെന്നു കൂടി ജൈനദാർശനികന്മാർ ഉപദേശിക്കുന്നുണ്ട്. എന്നാൽ അവർക്ക്, ആത്മാവു് ജ്ഞാനവൈശേ ഷികന്മാരെപ്പോലെ വിഭുവോ വൈഷ്ണവന്മാരെ പ്പോലെ അണുവോ അല്ല. പരിച്ഛിന്നപരമാണു വാണ്. ശരീരത്തിന്റെ വലിപ്പചെറുപ്പമനു സരിച്ച് ആത്മാവിനു് വലുതായും ചെറുതായും പരിണമിക്കാൻ കഴിയുമെന്നുള്ളതാണ് പരി ച്ഛിന്നപരമാണുതത്ത്വം. ഓരോ ശരീരത്തിലും പ്രത്യേകം പ്രത്യേകം ആത്മാവുണ്ട്. ആ ആത്മാ വു് ബദ്ധനെന്നും മുക്തനെന്നും രണ്ടായി വിഭജി ക്കപ്പെടുന്നു. ബദ്ധന്മാർ അജ്ഞാനം, കർമ്മം മുതലായവയാൽ ആത്മസ്വരൂപം വിസ്മരിച്ച് ജനിച്ചും മരിച്ചും ക്ലേശം അനുഭവിക്കുകയാണ്. ആത്മാവിന്റെ സ്വഭാവം അനന്തദർശനവും, അനന്തജ്ഞാനവും അനന്തശക്തിയും അനന്താ നന്ദവുമാണ്. എന്നാൽ അജ്ഞാനവും കർമ്മവും നിമിത്തം ആ ഗുണങ്ങൾ പ്രതിബന്ധിക്കപ്പെട്ടു പോകുന്നതുകൊണ്ടു് സംസാരബന്ധം അനുഭ വിക്കേണ്ടിവരുന്നു. ജൈനദർശനം ഈശ്വരനെ അംഗീകരിക്കുന്നില്ലെങ്കിലും അവരുടെ ലക്ഷ്യം മുക്തിയാണ്. സമ്യഗ്ദർശനം, സമ്യഗ്ജ്ഞാ നം, സമ്യക്ചാരിത്രം ഈ മൂന്നു സാധനകളാ ണ് മുക്തിലാഭത്തിനു് അവർ അംഗീകരിച്ചിരി ക്കുന്നതു്. ജൈനന്മാർ ഇരുപത്തിനാലു 'തീർത്ഥ ങ്കരന്മാ'രെ അംഗീകരിച്ചിട്ടുണ്ട്. അവരിൽ ഒടു വിലത്തെ തീർത്ഥങ്കരനാണ് മഹാവീരൻ. തീർത്ഥ ങ്കരന്മാരുടേയോ ജൈനാചാര്യന്മാരുടേയോ ഉപ ദേശങ്ങളിലുള്ള ശ്രദ്ധയും വിശ്വാസവുമാണ് സമ്യഗ്ദർശനം. ആ ഉപദേശങ്ങളുടെ തത്ത്വം ബോധിക്കുന്നതു് സമ്യഗ്ജ്ഞാനമാകുന്നു. അ ഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപ രിഗ്രഹം ഈ മഹാവ്രതങ്ങൾ അനുഷ്ഠിച്ച് ജീവി തശുദ്ധി വരുത്തുന്നതാണ് സമ്യക്ചാരിത്രം. ഇങ്ങനെയുള്ള സാധനകൾകൊണ്ടു് വാസനകൾ നശിക്കുമ്പോൾ കർമ്മങ്ങളും അജ്ഞാനവും നശി ക്കും. അപ്പോൾ ജീവനിൽ അനന്തദർശനവും അനന്തജ്ഞാനവും അനന്തശക്തിയും അനന്താന ന്ദവും പ്രതിബന്ധമില്ലാതെ സ്ഫുരിക്കും. ഇതാണ് മുക്തി. ഈ ജീവിതത്തിൽത്തന്നെ ഇങ്ങനെയുള്ള മുക്തി നേടാൻ കഴിയുമെന്നാണ് ജൈനന്മാർ

അഭിപ്രായപ്പെടുന്നതു്. ജൈനദർശനം ചാർവ്വാകദർശനത്തെപ്പോലെ പ്രപഞ്ചം സത്യമെന്നോ ബൗദ്ധന്മാരെപ്പോലെ അസത്യമെന്നോ വാദിക്കുന്നില്ല. 'സ്യാദ്‌വാദ'മാണു് അവരുടെ സിദ്ധാന്തം. ഉള്ളതോ ഇല്ലാത്തതോ ആണെന്നു് പറയുവാൻ നിവൃത്തിയില്ലെന്നാണു് ഇതിൻെറ ചുരുക്കം. ജൈനന്മാർ അഹിംസയിൽ വളരെ നിഷ്ഠയുള്ളവരാണു്. എല്ലാ ഭൂതജാലങ്ങളിലും ആത്മാവു് അടങ്ങിയിരിക്കുന്നു എന്നവർ വിശ്വസിക്കുന്നു. അതിനാൽ വൃക്ഷം മുറിക്കുന്നതും വെള്ളം കുടിക്കുന്നതും കൃഷിചെയ്യുന്നതും ഹിംസയായിട്ടാണു് അവർ കാണുന്നതു്. ജൈനദർശനസാഹിത്യത്തിനു് സംസ്കൃതത്തിലും പാലിഭാഷയിലും ധാരാളം ഗ്രന്ഥങ്ങളുണ്ടു്. ദിഗംബരന്മാരെന്നും ശ്വേതാംബരന്മാരെന്നും അവരിൽ രണ്ടു വിഭാഗമുണ്ടു്. ഹിന്ദുസമുദായത്തിൽപ്പെട്ടവരായിട്ടാണു് അവർ ഇന്നും ഗണിക്കപ്പെടുന്നതു്. ഗുജറാത്തു്, രാജസ്ഥാൻ, തെക്കേ ഇൻഡ്യ ഇവിടങ്ങളിൽ ജൈനമതം ഇന്നും നിലവിലുണ്ടെന്നുള്ളതും സുവിദിതമാണല്ലോ.

**ബൗദ്ധദർശനം**

വേദത്തിലെ കർമ്മകാണ്ഡത്തേയും ചാർവ്വാകൻെറ ഭൗതികവാദത്തേയും നിഷേധിച്ചു് ജനസാമാന്യത്തിനിടയിൽ സദാചാരവും ശാന്തിയും ഐക്യബോധവും വളർത്താനാണു് മഹാവീരനും ബുദ്ധനും ശ്രമിച്ചതു്. രണ്ടു പേരും സമകാലീനന്മാരായിരുന്നു. ആ രണ്ടു മഹാത്മാക്കൾക്കും അനുയായികളായി ധാരാളം ത്യാഗികളായ ഭിക്ഷുക്കൾ വന്നുചേർന്നു. അതുകൊണ്ടു് ജൈനമതവും ബുദ്ധമതവും വേഗന്നു് ഇന്ത്യയുടെ പല ഭാഗത്തും വ്യാപിക്കുകയും ജനങ്ങളിൽ സ്വാധീനം ചെലുത്തുകയും ചെയ്തു.

ഭഗവാൻ ബുദ്ധൻെറ ഉപദേശങ്ങളിൽ നിന്നാണു് ബൗദ്ധദർശനമുണ്ടായതു്. മനുഷ്യരുടെ രോഗം, ജര, മരണം തുടങ്ങിയ ദുഃഖങ്ങൾ കണ്ടു് ഹൃദയമലിഞ്ഞ അദ്ദേഹം ആ ദുഃഖത്തിനു് പരിഹാരം കണ്ടുപിടിക്കാൻ വളരെ ശ്രമിച്ചു. കഠിനമായ ചിന്തയുടേയും തപസ്സിൻേറയും ഫലമായി നാലു് ആര്യസത്യങ്ങളാണു് അദ്ദേഹം ആവിഷ്കരിച്ചതു്. ദുഃഖമുണ്ടു്, ദുഃഖത്തിനു കാരണമുണ്ടു്, ദുഃഖത്തിനു നാശമുണ്ടു്, ദുഃഖത്തെ ദൂരീകരിക്കാനുള്ള ഉപായങ്ങളുമുണ്ടു്. ഇവയാണു് ബുദ്ധൻ ദർശിച്ച ആര്യസത്യങ്ങൾ. ദുഃഖമുണ്ടെന്നുള്ള വസ്തുത എല്ലാവരും അംഗീകരിക്കുന്നുണ്ടല്ലോ. അതിനുള്ള കാരണം തൃഷ്ണയാണെന്നു് ബുദ്ധൻ കണ്ടുപിടിച്ചു. ജന്മത്തിനും കർമ്മത്തിനുമെല്ലാം കാരണം ആ തൃഷ്ണതന്നെയാണെന്നു് അദ്ദേഹം തീരുമാനിച്ചു. തൃഷ്ണയ്ക്കു് കാരണം അജ്ഞാനമാണു്. ഈ പ്രപഞ്ചം ക്ഷണഭംഗുരമാണെന്നും, ഇതു് നിത്യമാണെന്നു വിചാരിക്കുന്നതാണു് അജ്ഞാനമെന്നും, അതിൽനിന്നുണ്ടാകുന്നതാണു് തൃഷ്ണയെന്നും അദ്ദേഹം തീരുമാനിക്കുകയുണ്ടായി. തൃഷ്ണ നശിക്കാത്തിടത്തോളം കാലം ജന്മവും ജരാമരണാദിദുഃഖങ്ങളും തുടർന്നുകൊണ്ടിരിക്കുമെന്നും അദ്ദേഹം കണ്ടുപിടിച്ചു. അതിനാൽ ദുഃഖകാരണമായ തൃഷ്ണയെ നശിപ്പിക്കാനാണു് അദ്ദേഹം ശ്രമിച്ചതു്. അതിനുള്ള ഉപായവും അദ്ദേഹം കണ്ടുപിടിച്ചു. അതു് അഷ്ടാംഗമാർഗ്ഗമെന്നു് പറയപ്പെടുന്നു. 1 സമ്യഗ്‌ദൃഷ്ടി 2. സമ്യക്‌സങ്കല്പം 3. സമ്യഗ്‌വാക്കു് 4. സമ്യക്‌കർമ്മാന്തം 5. സമ്യഗ്‌ആജീവം. 6. സമ്യഗ്‌വ്യായാമം. 7. സമ്യക്‌സ്മൃതി 8. സമ്യക്‌സമാധി ഈ അഷ്ടമാർഗ്ഗങ്ങൾ അനുഷ്ഠിച്ചാൽ അവിദ്യയും തൃഷ്ണയും നശിക്കും. അപ്പോൾ മനസ്സിനും ബുദ്ധിക്കും ദൃഢതയും ശാന്തിയുമുണ്ടാകും. അതോടെ, ദുഃഖം പുനർജ്ജന്മം മുതലായവ നശിച്ചു് നിർവ്വാണമടയുകയും ചെയ്യും. ഈ ജീവിതത്തിൽത്തന്നെ അതു നേടാൻ കഴിയുമെന്നാണു് ബുദ്ധൻ ഉപദേശിച്ചിട്ടുള്ളതു്.

ബുദ്ധൻ ജടിലമായ ദാർശനികപ്രശ്നങ്ങൾക്കു് സമാധാനം പറയാൻ ഒരുങ്ങിയതായി അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളിൽ കാണുന്നില്ല. ക്ലേശബഹുലമായ ജീവിതത്തിൽനിന്നു് സരളമായ ആചാരമാർഗ്ഗം നിർദ്ദേശിച്ചു് ജനതയെ ശാന്തിയിലെത്തിക്കാനാണു് അദ്ദേഹം ശ്രമിച്ചതു്. അതുകൊണ്ടു് ചിലപ്പോൾ ശിഷ്യന്മാർ ചോദിച്ച ആദ്ധ്യാത്മികപ്രശ്നങ്ങൾ കേട്ട അദ്ദേഹം മൗനിയായിരുന്നിട്ടേ ഉള്ളു. ആവശ്യമില്ലാത്ത ചോദ്യങ്ങൾ ചോദിക്കരുതെന്നു് ശിഷ്യന്മാരെ വിലക്കിയിട്ടുള്ളതായും അറിയുന്നു. ലോകം നിത്യമോ? അനിത്യമോ? ആത്മാവു് ശരീരത്തിൽ നിന്നു് ഭിന്നമോ? അഭിന്നമോ? എന്നു തുടങ്ങി പത്തു ചോദ്യങ്ങൾ അദ്ദേഹത്തോടു് ഒരാൾ ഒരിക്കൽ ചോദിക്കുകയുണ്ടായി. അതിനദ്ദേഹം നൽകിയ ഉത്തരം 'വൈരാഗ്യം, ഉപശമം, അഭിജ്ഞ,

സംബോധം, നിർവ്വാണം ഇവയുണ്ടാകാത്തവിധം ഇങ്ങനെ ചോദിക്കുന്നതെന്തിനു'' എന്നാണു്. ബുദ്ധന്റെ ഉപദേശങ്ങൾ മാഗധിഭാഷയിലാണു് നടത്തിയിരുന്നതു്. അദ്ദേഹത്തിന്റെ നിർവ്വാണശേഷം പട്ടശിഷ്യനായ ആനന്ദഭിക്ഷുവിന്റെ നേതൃത്വത്തിലാണു് ആ വക ഗ്രന്ഥങ്ങൾ പിന്നീടു് സങ്കലനം ചെയ്യപ്പെട്ടതു്. ''സുത്തപിടകം'', ''വിനയപിടകം'' എന്നറിയപ്പെടുന്ന പ്രസിദ്ധഗ്രന്ഥങ്ങളാണവ. ബുദ്ധൻ വൈദികന്മാരുടെ ദേവതകളേയും ഈശ്വരനേയും ചാർവ്വാകന്റെ ഭൗതികവാദത്തേയും നിഷേധിച്ചുകൊണ്ടാണു് സദുപദേശങ്ങൾ നൽകിയിരുന്നതു്. അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ വ്യക്തമായ ദാർശനികചിന്തകൾ രൂപംകൊണ്ടിരുന്നില്ല. എന്നാൽ ബുദ്ധന്റെ കാലശേഷം, അദ്ദേഹം ആവിഷ്ക്കരിച്ച മതത്തിൽ മഹായാനം, ഹീനയാനം എന്നു് രണ്ടു ശാഖകളും വൈഭാഷികം, സൗത്രാന്തികം, യോഗാചാരം, മാധ്യമികം എന്നു് നാലു ദർശനങ്ങളും ഉണ്ടായി. വസുബന്ധു, സംഘഭദ്രൻ മുതലായ ആചാര്യന്മാരാണു് വൈഭാഷികദർശനത്തിന്റെ പ്രവർത്തകന്മാർ. ബാഹ്യവും ആഭ്യന്തരവുമായ എല്ലാ വിഷയങ്ങളും പ്രത്യക്ഷമാണെങ്കിലും ക്ഷണഭംഗുരങ്ങളാണെന്നു് വൈഭാഷികന്മാർ വാദിക്കുന്നു. കുമാരലബ്ധൻ, ശ്രീലബ്ധൻ തുടങ്ങിയ ആചാര്യന്മാർ സൗത്രാന്തികമതപ്രവർത്തകരാണു്. ബാഹ്യവും ആഭ്യന്തരവുമായ വസ്തുക്കൾ രണ്ടും ഉണ്ടെങ്കിലും ക്ഷണഭംഗുരങ്ങളായ അവയിൽ ബാഹ്യവസ്തുക്കൾ പ്രത്യക്ഷമല്ലെന്നും അനുമാനംകൊണ്ടു് ഊഹിക്കാനേ കഴിയൂ എന്നുമാണു് സൗത്രാന്തിക സിദ്ധാന്തം. അസംഗൻ, വസുബന്ധു, ദിങ്നാഗൻ തുടങ്ങിയ ദാർശനികന്മാർ യോഗാചാരദർശനം പ്രചരിപ്പിച്ചു. വെളിയിൽ കാണുന്ന പദാർത്ഥങ്ങളെല്ലാം അസത്യമാണെന്നും അവ ക്ഷണികവിജ്ഞാനരൂപമായ ചിത്തത്തിന്റെ പരിണാമം മാത്രമാണെന്നുമാണു് അവരുടെ സിദ്ധാന്തം. ചിത്തം ക്ഷണംതോറും മാറിക്കൊണ്ടിരിക്കുന്ന വിജ്ഞാനങ്ങളുടെ ധാരയാണു്. ആ വിജ്ഞാനധാര തന്നെ അറിയുന്നവനായും അറിയപ്പെടുന്ന വിഷയമായും അറിവായും പരിണമിക്കുന്നു. അതിനാൽ എല്ലാം ക്ഷണികവിജ്ഞാനത്തിൽ കല്പിതമാകുന്നു. ഈ സിദ്ധാന്തത്തിനു് വിജ്ഞാനവാദമെന്നുകൂടി പേരുണ്ടു്.

ശൂന്യവാദപ്രവർത്തകന്മാർ നാഗാർജ്ജുനൻ ആര്യദേവൻ മുതലായ ദാർശനികന്മാരാണു്. ബാഹ്യവും ആഭ്യന്തരവുമായ എല്ലാ വിഷയങ്ങളും ശൂന്യത്തിൽ കല്പിതമാണെന്നാണു് അവരുടെ സിദ്ധാന്തം. ബൗദ്ധാചാര്യന്മാർ വളരെ ബുദ്ധിവികാസം സിദ്ധിച്ച മഹാമനീഷികളായിരുന്നു. ജടിലങ്ങളായ താർക്കികയുക്തികൾകൊണ്ടാണു് സ്വസിദ്ധാന്തങ്ങൾ അവർ സ്ഥാപിച്ചിട്ടുള്ളതു്. അവരും ജീവിതലക്ഷ്യമായി കരുതിയതു് നിർവ്വാണം തന്നെയായിരുന്നു. ജീവൻ, ഈശ്വരൻ, ജഗത്തു് മുതലായവയുടെ അസ്തിത്വത്തെ പ്രത്യക്ഷം, അനുമാനം മുതലായ പ്രമാണങ്ങൾകൊണ്ടാണു് ബൗദ്ധന്മാർ ഖണ്ഡിച്ചിട്ടുള്ളതു്. എന്നാൽ ബൗദ്ധസിദ്ധാന്തത്തെ ഉദയനാചാര്യൻ, ശ്രീധരാചാര്യർ തുടങ്ങിയ ന്യായദാർശനികന്മാരും ശ്രീശങ്കരാചാര്യർ, ശ്രീവിദ്യാരണ്യസ്വാമികൾ, ശ്രീമധുസൂദനസരസ്വതി, ശ്രീഹർഷൻ തുടങ്ങിയ വേദാന്താചാര്യന്മാരും കുമാരിലഭട്ടൻ, മണ്ഡനമിശ്രൻ തുടങ്ങിയ മീമാംസാചാര്യന്മാരും പാടേ ഖണ്ഡിച്ചു് നിർജ്ജീവമാക്കി എന്നുള്ള വസ്തുതയും ഇവിടെ പ്രസ്താവ്യമാണു്. ഇൻഡ്യക്കു് വെളിയിൽ ബർമ്മ, ടിബററു്, ചൈന, ജപ്പാൻ, കൊറിയ മുതലായ രാജ്യങ്ങളിൽ ബുദ്ധമതം ഇന്നും പ്രചുരപ്രചാരത്തിൽ തന്നെയിരിക്കുന്നു. (തുടരും)

---

ശാന്താകാരം സമാധൗ സ്ഥിതമതുലതനുജ്യോതിഷാ വ്യാപ്തദേശം
സിദ്ധേ പീഠേ നിഷണ്ണം സ്മിതലസിതമുഖം ഹർഷബാഷ്പാപ്ലുതാക്ഷം
ചാർവ്വംഗം സ്വർണ്ണവർണ്ണം വരദമഭയദം ജീവനം സജ്ജനാനാം
ദേവാധീശം ഭജേഽഹം ഹ്യഗണിതഗുണിനം ഭക്തിതോ രാമകൃഷ്ണം.

# ഭാരതീയരാജർഷിപാരമ്പര്യം[1]

## സച്ച്യാനന്ദസ്വാമി

### ഉദാരചരിതം

അയം നിജഃ പരോ വേതി
ഗണനാ ലഘുചേതസാം
ഉദാരചരിതാനാം തു
വസുധൈവ കുടുംബകം.

(സുഭാഷിതരത്നകോശം)

('ഇവൻ നമ്മുടെ സ്വന്തം, മററവൻ വേറെ,' എന്നും മററുമുള്ള മനോഭാവം അല്പസത്വന്മാരുടേതാണ്; ഉദാരചരിതന്മാർക്കാകട്ടെ, സമസ്തലോകവും സ്വകുടുംബമാകുന്നു. അതിൽ നിജപരഭേദം അവർ കാണുന്നില്ല.)

ഔപനിഷദമായ വേദാന്തവിദ്യയുടെ പരിണതഫലമത്രേ ഈ ഉദാരവീക്ഷണം. അതായതു്, സർവ്വഭൂതങ്ങളേയും തന്നിലും, താൻതന്നെ സർവ്വഭൂതങ്ങളിലും വിളങ്ങുന്നുവെന്ന അപരോക്ഷജ്ഞാനഫലമായി മനുഷ്യദൃഷ്ടിക്കുണ്ടാകുന്ന സാർവ്വലൗകികവിശാലത. സർവാത്മദർശനമെന്നും ഈശ്വരാത്മദർശനമെന്നും പറയപ്പെടുന്ന ഈ ഉദാരവീക്ഷണത്തിൻെറ സവിശേഷലക്ഷണം ഭൂതകാരുണ്യമാകുന്നു. അജ്ഞാനബന്ധത്തിൽപ്പെട്ടു ക്ലേശിക്കുന്ന ജീവഭൂതങ്ങളുടെ പേരിൽ അപാരമായ അനുഭാവം (അനുകമ്പ) എന്നു് ഇതിനെ നിർവ്വചിക്കാം. പരന്മാരുടെ താപത്തിൽ മഹാനുഭാവഹൃദയം, തപിച്ചു് അലിയുന്ന ക്രമത്തിൽ കരുണയാൽ ആർദ്രമായിത്തീരുന്നതു സ്വാഭാവികമാകുന്നു. ലോകാനുഗ്രഹകരങ്ങളായ മഹാപുരുഷകർമ്മങ്ങൾക്കെല്ലാം പ്രേരകം മഹത്തായ അവരുടെ ഭൂതാനുകമ്പയാണെന്നു ദ്രഷ്ടവ്യം.

ഐശ്വരമായ മഹിമയാണു് ഭൂതകാരുണ്യം. അലൗകികമായ ആ സദ്ഗുണത്തിനു് അത്യുത്തമനിദർശനമായി പുരാണങ്ങൾ കാണിച്ചുതരുന്നതു് ഭൂതപതിയും പരമശിവംകരനുമായ മഹേശ്വരനെയാണ്. പണ്ടു സുരാസുരന്മാർ ഒത്തുകൂടി അമൃതലാഭത്തിനായി, വേദമാകുന്ന ക്ഷീരസമുദ്രം കടഞ്ഞുവെന്നാണു് ഉപാഖ്യാനം. ആ മഥനത്തിൽ ആദ്യം ഉയർന്നുവന്നതു് 'കാളകൂടം' എന്ന അത്യുഗ്രവിഷം. അതിൻെറ ജ്വാലയിൽ ഭൂതലോകം വെന്തുപോകുന്നതുകണ്ടു കാരുണ്യസിന്ധുവായ ഭൂതപതി മഹേശ്വരൻ, ലോകാനുഗ്രഹാർത്ഥം, ആ തീക്ഷ്ണവിഷത്തെ പാനംചെയ്തു ലോകത്തെ രക്ഷിച്ചുവെന്നാണു് കഥ.

ഭാഗവതം, അഷ്ടമസ്കന്ധം ഏഴാമദ്ധ്യായത്തിൽ ഇതു വിവരിക്കുന്നുണ്ടു്.

അലൗകികദൃഷ്ട്യാ, ജഗദേകകുടുംബനാഥനായ പരമശിവനാണു് ഭൂതകാരുണ്യത്തിനു് അത്യുത്തമനിദർശനമെങ്കിൽ, ഇഹലോകദൃഷ്ട്യാ ആ പരമേശ്വരൻെറ വിഭൂതികളായി, ലോകത്തിലാവിർഭവിച്ച മനുകുലരാജർഷിസത്തമന്മാരാണു് ഭൂതകാരുണ്യത്തിനു് അത്യുത്തമമാതൃക. അവരിൽ വിളങ്ങിയിരുന്ന ഈ മഹത്തായ അനുഭാവമാണു്, ഈശ്വരഭാവേന രാജപദവിയിൽ വർത്തിച്ചുകൊണ്ടു്, പ്രജാസഞ്ചയത്തെ നേരായ മാർഗ്ഗത്തിൽ നയിച്ചു യോഗക്ഷേമം സമ്പാദിച്ചുകൊടുക്കാൻ അവരെ അധികാരികളാക്കിയതു്; അല്ലാതെ വെറും കായബലമോ ആയോധനസാമർത്ഥ്യമോ അല്ല.

### ഐശ്വരമായ രാജത്വം

ആർഷമായ വിദ്യാമൂലത്തിൽ നിന്നകന്നു്, ബുദ്ധിബലവും സാമർത്ഥ്യങ്ങളും താരതമ്യേന കുറഞ്ഞു് ദുർബ്ബലമായി വർത്തിക്കുന്ന ഭൂതവർഗ്ഗങ്ങൾ (വിശന്മാർ) തങ്ങൾക്കു നേതാവും രക്ഷകനുമായി ഒരു മഹാപുരുഷൻ വേണമെന്നാഗ്രഹിക്കുന്നതു് എത്രയും സ്വാഭാവികമാണു്. അതനുസരിച്ചു് അവർ എവിടെനിന്നെങ്കിലും യോഗ്യനായ ഒരു പുരുഷനെ തെരഞ്ഞുപിടിച്ചു്

1 ലേഖകൻ എഴുതിവരുന്ന 'ഭാരത ചരിത്രസമീക്ഷ'യിൽ നിന്നുദ്ധൃതമായ ഈ ഭാഗം ജീമൂതവാഹനചരിതത്തിൽനിന്നാരംഭിക്കുന്ന കേരളപുരാവൃത്തത്തിൻെറ പീഠികയാണു്.

ഐശ്വരമായ എല്ലാ ബഹുമതികളോടുംകൂടി രക്ഷാപുരുഷനായി വാഴിക്കയായിരുന്നു, ആദ്യ കാലങ്ങളിൽ ചെയ്തിരുന്നതു്. ഈ മന്വന്തരത്തി ലാദ്യമായി സപ്തർഷികൾ ഒത്തുചേർന്നു് വൈവ സ്വതമനുവിനെ തങ്ങൾക്കധിപതിയായി വാഴി ച്ചതങ്ങനെയാണെന്നാണു് ഐതിഹ്യം. (മഹാ ഭാരതം, ശാന്തിപർവ്വം അധ്യായം 67–നോക്കുക). ആ മഹാപുരുഷനിൽ അതിശയേന വിളങ്ങി യിരുന്ന ഐശ്വരമായ ഭൂതകാരുണ്യമാണു് അദ്ദേഹത്തെ ആ പദത്തിനു് അർഹനാക്കിയതു്. പ്രജാവാത്സല്യലക്ഷണമായ ആ കാരുണ്യം, മഹത്തായ അനുഭാവം, തദ്വംശജരായ രാജർഷി കൾക്കെല്ലാം സ്വഭാവസിദ്ധമായിരുന്നു. അതി നാൽ അവർ, പ്രജാഭിവൃദ്ധിയോടുകൂടി ഗോത്ര ങ്ങളും ഗണങ്ങളും പെരുകിവന്ന മുറയ്ക്കു് വിഭിന്ന ഗോത്രങ്ങൾക്കു അധിപതിമാരായി ഭവിച്ചു. യയാതിപുത്രരായ ദ്രുഹ്യുവും തുർവസുവും ഭാരത സീമ കടന്നു്, പശ്ചിമോത്തരദേശങ്ങളിൽ പാർത്തിരുന്ന നാഗ,യക്ഷ,ഗന്ധർവ്വഗണങ്ങൾക്കു് ആധിപത്യം വഹിക്കാൻ ഇടയായതു് ഈ ക്രമ ത്തിലാണു്. അതുപോലെ സോമസൂര്യകുലങ്ങ ളിൽ വന്ന ഉദാരചരിതന്മാരായ മററു രാജന്യരും. എന്താണവർ ചെയ്തതു് ?

ഗോത്രഭേദേന വേർതിരിഞ്ഞു് ശിഥില മായിക്കിടന്ന ആ ജനവർഗ്ഗങ്ങളെ ആര്യമാർഗ്ഗേണ, വർണ്ണാശ്രമനീത്യാ സംഘടിപ്പിച്ചു്, നാഗരിക രീതിയിൽ ജീവിതം സുരക്ഷിതവും സമ്പന്നവു മാക്കിത്തീർക്കുകയാണവർ ചെയ്തതു്. നാഗരിക മായ രാഷ്ട്രജീവിതത്തിൻെറ ആരംഭം നാം ഇവി ടെ കാണുന്നു. ഭൂതഹിതം – പ്രജാസഞ്ചയത്തി ൻെറ യോഗക്ഷേമം – സമ്പാദിച്ചുകൊടുക്കുക യാണു്, പ്രജാപതിയായ രാജാവിൻെറ സ്വധ ർമ്മം. അതു സാധിക്കുവാൻവേണ്ടി ആ മഹാ നുഭാവന്മാർ സ്വാർത്ഥകാമം സർവ്വം, സ്വജീ വിതം കൂടി, ബലിയർപ്പിക്കുന്നതും സാധാരണമാ യിരുന്നു പൂർവ്വകാലങ്ങളിൽ. ശ്രീരാമൻ പ്രജാ ഹിതം മുൻനിർത്തി സീതയെ ത്യജിച്ചതും, രന്തി ദേവനും ശിബിയും ഭൂതഹിതാർത്ഥം പ്രാണങ്ങ ളെ ത്യജിച്ചതും, ജീമൂതവാഹനൻ തൻെറ ശരീ രത്തെ ഗരുഡനു് ആഹാരമാക്കിക്കൊണ്ടു് നാഗകുലത്തെ രക്ഷിച്ചതും മററുമായ ഇതിഹാ സപ്രസ്താവങ്ങൾ ഇതിലേയ്ക്കു് ദൃഷ്ടാന്തമാകുന്നു. ഇതുപോലെ മനുവംശത്തിൽ പിറന്ന പുണ്യ ശ്ലോകരായ രാജർഷികളുടെ ഉദാരചരിതങ്ങൾ എത്രവേണമെങ്കിലും നമുക്കു ചൂണ്ടിക്കാട്ടുവാനു ണ്ടു്! അവരിൽ പ്രകാശിച്ചിരുന്ന ഐശ്വരമാ യ ഈ സ്വഭാവമഹിമയാൽ, പ്രജാവർഗ്ഗങ്ങൾ, രാജാവിനെ പരദൈവതമായി കരുതി ആദരി ച്ചിരുന്നതിൽ ആശ്ചര്യമില്ല. ഭൂതഹിതാനുവ ർത്തിയായ രാജാവു്, പ്രജകളുടെ ദൃഷ്ടിയിൽ, ഈ ലോകത്തിലെ ഈശ്വരവിഭൂതിയാണു് — ഈശ്വരൻെറ പ്രത്യക്ഷമൂർത്തിയാണു്.

ഇപ്രകാരം ലോകത്തിനു പ്രത്യക്ഷദൈവ തങ്ങളായി വർത്തിച്ചിരുന്ന ഉദാരകീർത്തികളായ മനുകുലരാജർഷികളുടെ ചരിത്രദൃഷ്ടാന്തത്തിൽ കൂടിയാകുന്നു, പരോക്ഷമായ സർവ്വേശ്വരഭാ വത്തിനു ജ്ഞാനൈശ്വര്യബലവീര്യതേജസ്സുക ളുടെ നിരതിശയസമ്പത്തിയും അപാരകാരു ണ്യാദി സദ്ഗുണങ്ങളും ദർശിക്കാൻ ലോകം പ്രേരിതമായതു്. മാത്രമല്ല, സർവ്വഭൂതസുഹൃ ത്തായ ആ ഈശ്വരൻ, ധർമ്മരക്ഷാർത്ഥം, മാനുഷ ഭാവേന, കാലം തോറും ലോകത്തിൽ ആവിർഭ വിക്കുന്നുവെന്ന സിദ്ധാന്തം ആവിഷ്കരിക്കാ നും കാരണം ഇതുതന്നെ – ഈശ്വരമഹിമയാർന്ന രാജർഷികളുടെ ചരിതങ്ങൾ.

## ലോകരക്ഷകരായ മഹാപുരുഷന്മാർ

ദ്വാപരയുഗത്തിൽ ഇപ്രകാരം ആവിർഭവി ച്ച മൂന്നു മഹാപുരുഷന്മാരെ ഈശ്വരാവതാര ഭാവേന കീർത്തിക്കുന്നുണ്ടു്, പുരാണേതിഹാസ ങ്ങളിൽ:—

(1) ഹൈഹയ–യദുപുംഗവനായ കാർത്തവീര്യൻ. (2) ഇക്ഷ്വാകുവംശോദ്ഭൂതനായ ദാശരഥി ശ്രീ രാമൻ. (3) വൃഷ്ണിയദുശ്രേഷ്ഠനായ ശ്രീകൃഷ്ണ– വാസുദേവൻ.

ഇവരിൽ ശ്രീരാമൻെറ ഉദാരചരിതത്തെ രാമായണത്തിൽക്കൂടി ആദികവി വാല്മീകിയും, ഭഗവാൻ ശ്രീകൃഷ്ണൻെറ അനശ്വരകീർത്തിയെ മഹാഭാരത – ഭാഗവതാദികൃതികളിൽക്കൂടി വ്യാസനും ലോകത്തിനു മാർഗ്ഗദർശകമാംവണ്ണം ആഖ്യാനം ചെയ്തതന്നിട്ടുണ്ടു്. അത്രത്തോളം വിസ്തരിക്കപ്പെട്ടിട്ടില്ല കാർത്തവീര്യചരിതം. എന്നാൽ ആ മഹാപുരുഷൻെറ മഹിമയെന്താ യിരുന്നുവെന്നു് പുരാണേതിഹാസസ്മരണക ളിൽനിന്നും കാളിദാസാദികവികളുടെ വചസ്സു കളിൽനിന്നും നമുക്കു വ്യക്തമായി ഗ്രഹിക്കാൻ

കഴിയുന്നുണ്ട്. ദത്താത്രേയയോഗീശ്വരന്റെ അനുഗ്രഹത്താൽ അഷ്ടൈശ്വര്യങ്ങളും സിദ്ധിച്ച മാതൃകാരാജാവായി വാണ രാജർഷിയായിരുന്ന കാർത്തവീര്യനെന്നാണ് ഐതിഹ്യം. ആ മഹാപുരുഷന്റെ പ്രജാപരിപാലനരീതിയെപ്പററി കാളിദാസൻ രഘുവംശത്തിൽ ഒരു ശ്ലോകം കൊണ്ടു് കീർത്തിക്കുന്നതു ശ്രദ്ധേയമാണ്:

ആകാര്യചിന്താസമകാലമേവ
പ്രാദുർഭവംശ്ചാപധരഃ പുരസ്താത്
അന്തഃശരീരേഷ്വപി യഃ പ്രജാനാം
പ്രത്യാദിദേശാവിനയം വിനേതാ.

(രഘുവംശം 6. 39.)

അരുതാത്ത കാര്യങ്ങൾ ചെയ്യാൻ പ്രജകൾ മനസ്സിൽ കരുതുന്ന മാത്രയിൽത്തന്നെ, ധർമ്മരക്ഷകനായ ആ രാജാവു് (കാർത്തവീര്യൻ) ചാപപാണിയായി അവരുടെ മുമ്പിലെത്തി, വാക്കായവൃത്തിദ്വാരത്തെ അധർമ്മം പ്രകടമാവുംമുമ്പ്, അന്തഃകരണത്തിൽവെച്ചുതന്നെ, സമർത്ഥമായി നിരോധിച്ചിരുന്നു*.

ഇതുപോലെ മഹാനുഭാവന്മാരായ അനേകം രാജർഷികൾ സോമസൂര്യകുലങ്ങൾ രണ്ടിലും ഉണ്ടായിട്ടുണ്ട്. പുരാണങ്ങൾ അവരെപ്പററി

അവതാരാ ഹ്യസംഖ്യേയാഃ......
ഋഷയോ മനവോ ദേവാ മനുപുത്രാ മഹൗജസഃ.

(ഭാഗവതം I. 3.26, 27)

എന്നിങ്ങനെ സാമാന്യേന നിരൂപിക്കയേ ചെയ്യുന്നുള്ളു. വംശാവലി പറയുന്നിടത്തു് അങ്ങിങ്ങു ചില വിശേഷസ്മരണകൾ കണ്ടുവെന്നു വരാം — രന്തിദേവൻ മുതലായവരെപ്പററിയുള്ള പ്രസ്താവംപോലെ. അങ്ങനെ ദ്വാപരാദികാലങ്ങളിൽ ആവിർഭവിച്ചിട്ടുള്ള പ്രാതഃസ്മരണീയരായ രാജർഷിവര്യന്മാരുടേയും, അവരുടെ ഗുരുക്കന്മാരും സഹകാരികളുമായ ദത്താത്രേയവാല്മീക്യാദിമുനീശ്വരന്മാരുടേയും ഐശ്വരമായ പ്രതിഭയിൽനിന്നു വികസിച്ചു വന്നതാണ്, സമസ്തവിശ്വത്തേയും ഈശ്വരാധിഷ്ഠിതമായ ഏകകുടുംബമായി വീക്ഷിക്കുന്ന ഉദാരവീക്ഷണം. സർവ്വവിദ്യാമൂലമായ ഈശ്വരനിൽനിന്നകന്നു് സംസ്കാരഹീനരായി അധഃപതിച്ചു കിടന്നിരുന്ന എല്ലാ ഭൂതവർഗ്ഗങ്ങൾക്കും, കാരുണ്യമൂർത്തിയായ ഈശ്വരന്റെയടുക്കൽ സമത്വേന ഐക്യവും, വിദ്യാവിനയസമ്പത്തിയാൽ ഉത്കർഷവും, സർവ്വോപരി അഭയവും നല്കുന്ന ആര്യമായ ആ ഉദാരദർശനത്തിൽനിന്നു വികസിച്ചു വന്നതാണ് താന്ത്രികവും സ്വസ്തികലക്ഷണവുമായ ശൈവസംസ്കൃതിയെന്നു നാം കണ്ടു. ദ്വാപരയുഗത്തിലുണ്ടായ അതിന്റെ പ്രചാരത്തിൽ, പ്രാകൃതരായി അവഗണിക്കപ്പെട്ടുകിടന്നിരുന്ന സ്ത്രീജനങ്ങളും വൈശ്യരും ശൂദ്രരും ശൈവമാർഗ്ഗേണ ഉച്ചമായ ആര്യവർണ്ണങ്ങളിലേയ്ക്കു് ഉയർന്നു്, പരമമായ ശിവപദം പ്രാപിച്ചു. അങ്ങനെ ഉയർന്നുപോയവരിൽ ഗണ്യമായ ഒരു വിഭാഗം നാഗകുലീനമായ ജനസാമാന്യമാണെന്നും അവരുടെ ഉയർച്ച് ഉണ്ടായിട്ടുള്ളതധികവും ആര്യക്ഷത്രിയപദത്തിലേയ്ക്കാണെന്നും പ്രത്യേകം സ്മരണീയമാകുന്നു.

അക്കാലത്തു് ആര്യമാർഗ്ഗേണ ഉയർന്നവർക്കും അവരെ ഉയർത്തിയവർക്കും ഏകാവലംബമായിരുന്ന ധർമ്മം, സ്വസ്തികലക്ഷണവും താന്ത്രികവുമായ ശിവ–ശക്ത്യുപാസനയായിരുന്നു. ലോകൈകകുടുംബനാഥനും ഉമാപതിയും ഭൂതകാരുണ്യമൂർത്തിയുമായ ശ്രീശങ്കരനാണ്, ഈ മാർഗ്ഗത്തിൽ പരദൈവതം. ആ ദൈവതത്തെ (Ideal) സമാശ്രയിക്കുകയാണ് പതിതന്മാർക്കും, ദുർബ്ബലന്മാർക്കും ഏതു കാലത്തും ഉദ്ധാരണമാർഗ്ഗം. അതുകൊണ്ടാണ് വർത്തമാനഭാരതത്തിലെ ജനതയോടുള്ള വിവേകാനന്ദസ്വാമികളുടെ ഉദ്ബോധനം: "ഹേ ഭാരതമേ, നിന്റെ പരദൈവതം, നീ ആരാധിക്കുന്ന ഈശ്വരൻ, സർവ്വസംഗപരിത്യാഗിയും യതീശ്വരനുമായ ഉമാപതി ശങ്കരനാണെന്ന സത്യം ഒരു കാലത്തും വിസ്മരിക്കാതിരിക്കുക."

---

* ദ്രഷ്ടവ്യം: അത്രയും മഹിമയാർന്ന ഈ കാർത്തവീര്യനൃപന്റെ സ്വഭാവത്തെ കളങ്കപ്പെടുത്തുവാനെന്ന വണ്ണം, കബുദ്ധിവിലസിതമായ ഒരുപാഖ്യാനം വൈഷ്ണവപുരാണങ്ങളിൽ കാണുന്നുണ്ടു്. കാർത്തവീര്യൻ മദാന്ധനായി ജമദഗ്നിയുടെ പശുവിനെ മോഷ്ടിച്ചുവെന്നും അതിന്നു പ്രതികാരമായി ക്ഷത്രിയാന്തകനായ പരശുരാമൻ രാജാവിനെ വധിച്ചുവെന്നുമാണ് ആ കഥ. പുരാണലക്ഷണത്തിനു സാമാന്യേനയും, ഭഗവത്പ്രതിപാദ്യത്തിനു വിശേഷിച്ചും, നിരക്കാത്ത ഈ കല്പിതകഥ, മാതൃഘാതിയായ പരശുരാമനെ വിഷ്ണുവിന്റെ അവതാരമാക്കിത്തീർക്കുവാൻ ദുർബ്ബുദ്ധികൾ മെനഞ്ഞെടുത്തു പുരാണമധ്യത്തിൽ പ്രക്ഷേപിച്ചതാണെന്നു ദ്രഷ്ടവ്യം. ഇത്തരം പ്രക്ഷിപ്തങ്ങളുടെ പ്രാചുര്യമാണ് പുരാണസാഹിത്യത്തിന്റെ പ്രചാരലോപത്തിനു കാരണമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

## അനപാഖ്യാനം

എത്രയും ശ്രദ്ധേയമാണ് വിവേകാനന്ദ സ്വാമികളുടെ ഉദ്ബോധനം: ശിഥിലമായ ഭാരതത്തിനെന്നല്ല, ലോകത്തിലെ ഏതൊരു ജനതയ്ക്കും ഏകമായ ഉദ്ധാരണമാർഗ്ഗം, ഏതു കാലത്തും സേശ്വരമായ ശിവപഥമാകുന്നു. വൈദിക കർമ്മമാർഗ്ഗത്തിൽ ശൈഥില്യം വന്ന ഭാരത ജനത, ദ്വാപരയുഗത്തിൽ ഐക്യം കണ്ടെത്തി പരമശ്രേയസ്സിനെ പ്രാപിച്ചതു് ശൈവമായ ആ താന്ത്രികമാർഗ്ഗത്തിലൂടെയായിരുന്നു. അന്നു് സേശ്വരമായ ഈ ശിവപഥമല്ലാതെ ഏകത്വദർശകമായ മറെറാരു ധർമ്മവും ലോകത്തിൽ പ്രചരിച്ചിരുന്നില്ലെന്നുള്ള ചരിത്രവസ്തുത പ്രത്യേകം ദ്രഷ്ടവ്യമാകുന്നു.

ഇപ്പറഞ്ഞതുകൊണ്ടു് മററു 'മത'ങ്ങളൊന്നും അന്നു ഭാരതത്തിലോ ഇതരദേശങ്ങളിലോ ഇല്ലായിരുന്നുവെന്നു് അർത്ഥമില്ല. വൈദികകർമ്മമാർഗ്ഗത്തിൽനിന്നും കാലംകൊണ്ടു ദൂഷിച്ച് അപഭ്രഷ്ടമായ നിലയിൽ നിരീശ്വരങ്ങളും ബഹുദേവതാപരങ്ങളുമായ പല മതങ്ങളും അന്നു നിലവിലുണ്ടായിരുന്നു. അവയുടെ അനുയായികളായ ഭ്രഷ്ടവർഗ്ഗങ്ങളിൽനിന്നു സ്വസ്തികലക്ഷണമായ നാഗരികജീവിതത്തിനു് ഇടയ്ക്കിടെ ഉപദ്രവങ്ങളും നേരിട്ടിരുന്നു. എന്നാൽ, ശൈവഭാരതം, അവയെ ദ്വേഷിക്കാതെ, അനുഭാവപൂർവ്വകം, വെച്ചുപൊറുപ്പിക്കയാണ് ചെയ്തതു്. എന്തുദ്ദേശത്തിന്മേൽ? ഭ്രഷ്ടരായിത്തീർന്നവരാണെന്നിരിക്കിലും, അവരും ഈശ്വരകുടുംബത്തിലെ അംഗങ്ങളാണെന്നുള്ള തത്ത്വബോധവും, കാലക്രമത്തിൽ ശുദ്ധീകരിച്ച് ഉയർത്താമെന്ന പ്രതീക്ഷയും നിമിത്തം, എന്നുതന്നെ പറയണം.

ഭാരതീയ സംസ്കൃതിയുടെ ഈ സവിശേഷത – വിദ്വേഷബുദ്ധിയോടെ പെരുമാറുന്ന ശത്രുക്കളേയും വിമതസ്ഥരേയും അനുഭാവപൂർവ്വകം വെച്ചു പൊറുപ്പിക്കുന്ന ഈ അമിതോദാരശീലം– ആ സംസ്കൃതിയുടെ ഉപജ്ഞാതാക്കളായ മനുകുല രാജർഷികളുടെ ഉദാരദർശനഫലമാകുന്നുവെന്നു് അറിയേണ്ടതാകുന്നു. ഔപനിഷദമായ വേദാന്ത ദർശനമാകുന്നു അതു്. സർവ്വലോകത്തിനും സ്വസ്തികരമായ, ആ വേദാന്തവിദ്യയെ സ്വയം ശീലിക്കയും, അതുകൊണ്ടു ലോകത്തെ ശിക്ഷിക്കയും ചെയ്യുന്ന പാരമ്പര്യം ആ രാജർഷികൾക്കുള്ളതാണു്. ലോകത്തിലെ മററു ജനതകളിൽ കാണപ്പെടാത്തതും, ഭാരതത്തിൽ വിശേഷേണ അഭിവ്യക്തമായിരിക്കുന്നതുമായ ആ പാരമ്പര്യമാണു് ഈ സംസ്കൃതിയുടെ അനശ്വരതയ്ക്കു ഹേതു. അതു കൈവിടരുതെന്നാണ് വിവേകാനന്ദസ്വാമികൾ നമ്മെ ഉദ്ബോധിപ്പിക്കുന്നതു്. 'നമ്മുടെ പരദൈവതം, ഉമാപതിയായ മഹേശ്വരനാണെന്ന വസ്തുത നാം മറക്കരുതു്'' എന്ന സൂക്തിയുടെ പൊരുൾ ഇതിനാൽ വ്യാഖ്യാതമാകുന്നു.

## രാജർഷികളുടെ ലോകരക്ഷയും ശിക്ഷയും

പ്രജാരക്ഷണം ജീവിതവ്രതമായി ധരിച്ചിരുന്ന മനുകുലരാജർഷികൾ ലോകശിക്ഷണാർത്ഥം നാലു് ഉപായങ്ങളാണ് സ്വീകരിച്ചിരുന്നതു്: സാമം, ദാനം, ഭേദം, ദണ്ഡം. 'ചതുരുപായങ്ങൾ' എന്നു പറയപ്പെടുന്ന ഈ രാജനീതിയിൽ, സാമവും ദാനവും അനുസരണശീലരായ ജനങ്ങളിൽ പ്രയോഗിക്കുവാനുള്ളതാണു്. അനുസരണമില്ലാത്തവരിൽ മററുരണ്ടും യഥാന്യായം പ്രയോഗിക്കുകയാണ് പതിവു്. കാർത്തവീര്യനെപ്പോലെ ശസ്ത്രപാണിയായിച്ചെന്നു് ഉന്മാർഗ്ഗഗാമികളെ ഭീഷണിപ്പെടുത്തി അനുസരിപ്പിക്കുന്നതു ഭേദം. അതുകൊണ്ടും വഴങ്ങാത്ത അവിനീതരിൽ യഥായോഗ്യം ദണ്ഡവും അവർ പ്രയോഗിച്ചിരുന്നു. കാരാവാസം, നാടുകടത്തൽ, വധം മുതലായവയാണ് ആ ശിക്ഷണോപായങ്ങൾ.

ദണ്ഡനീതി നടത്താൻ അധികൃതനായ രാജാവിനു് അവശ്യം സമ്പന്നമായിരിക്കേണ്ട വിദ്യയത്രേ 'ആയോധനം'. 'ശസ്ത്രവിദ്യ'യെന്നും 'ധനുർവേദ'മെന്നും പറയപ്പെടുന്ന ഈ വിദ്യയെ അഭ്യസിച്ചും, അഭ്യസിപ്പിച്ചും കാലാനുരൂപം പോഷിപ്പിച്ചിട്ടുള്ളതു് ധീരാത്മാക്കളായ രാജന്യരാണു്. അവരിൽനിന്നു കിട്ടിയതേ മററു ജനങ്ങൾക്കുള്ളു. ആയോധനത്തിനു വ്യക്തമായ നീതിനിയമങ്ങളുണ്ടു്. രാജകീയമായ ആ നീതിയുടെ സ്വഭാവം, പൊതുവെ പറഞ്ഞാൽ 'ശഠനോട ശാഠ്യം' എന്ന രീതിയിലായിരുന്നു.

നിയമാനുസൃതമായ യുദ്ധം, ദണ്ഡനീതിനിർവ്വഹണം, രാജധർമ്മമാണു്. അതിന്റെ അനുഷ്ഠാനത്തിൽ രാജാവിനു ഹിംസാദോഷമോ, പാപമോ, ധർമ്മച്യുതിയോ ഒന്നും മാനവധർമ്മശാസ്ത്രം ദർശിക്കുന്നില്ല. നേരേ മറിച്ച് അനുഷ്ഠിക്കാതിരുന്നാലാണ് തെററ്. അനുഷ്ഠിക്കുന്നതു ശ്രേയസ്കര

വും. എന്തെന്നാൽ മഹത്തായ ഭൂതാനുഭാവവും ലോകഹിതവുമാണ് അതിന്നു ചോദകം.

ലൗകികദൃഷ്ട്യാ നിരൂപിച്ചാൽ, അന്യോന്യവിരുദ്ധമാണ് രാജകീയമായ ഈ രണ്ടു നീതികളും – ഭൂതാനുകമ്പയും, ദണ്ഡവും. എന്നാൽ വൈരുദ്ധ്യമല്ലാത്ത നിലയിൽ അവയെ ഇണക്കിക്കൊണ്ടുപോകുവാൻ മനുകുലരാജർഷികൾക്കു കഴിഞ്ഞിരുന്നു. കുശലമായ അവരുടെ കർമ്മയോഗവൈഭവമാണതു്. ''യോഗഃ കർമ്മസു കൗശലം'' (ഗീത. II. 50.) ·

സാത്ത്വികമായ വിവേകബുദ്ധിയാണ് കുശലമായ ആ യോഗം സാധിക്കുന്നതും. അതനുസരിച്ച് ലോകത്തിൻെറ രക്ഷാശിക്ഷകൾ നിർവ്വഹിച്ചിരുന്നവരത്രേ മനു, കാർത്തവീര്യൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ തുടങ്ങിയ രാജർഷികൾ. അവരുടെ മഹനീയചരിതങ്ങളാണ് വാല്മീക്യാദിമുനീശ്വരന്മാർ രാമായണം, മഹാഭാരതം തുടങ്ങിയ സംസ്കൃതേതിഹാസങ്ങളിൽ കീർത്തിച്ചിരിക്കുന്നതു്. എന്തിന് ? പ്രവൃത്തിമാർഗ്ഗത്തിൽ ചരിക്കുന്ന ജനസാമാന്യത്തിനു് മാർഗ്ഗദർശനമരുളാൻ.

ഇനി ദണ്ഡമുപയോഗിക്കാതെ അനുഭാവപൂർവ്വകം രക്ഷാശിക്ഷകൾ നിർവ്വഹിച്ചിട്ടുള്ള രാജർഷികളും മനുകുലപാരമ്പര്യത്തിൽ ഉണ്ടായിട്ടുണ്ടെന്നു് പുരാണേതിഹാസങ്ങളിൽ കാണുന്നു. നിവൃത്തിനിഷ്ഠരാണ് ആ രാജർഷികൾ. അതായതു്, ലൗകികഭരണകാര്യങ്ങളിൽനിന്നു വിരമിച്ച് തപശ്ചര്യയിൽ കഴിഞ്ഞിരുന്ന യതീശ്വരന്മാർ. അപാരമായ ഭൂതകാരുണ്യവും ലോകഹിതകാംക്ഷയും സ്വഭാവസിദ്ധമായിരുന്ന ആ രാജർഷികളും യഥായോഗ്യം രക്ഷാശിക്ഷകൾ നിർവ്വഹിച്ചിട്ടുണ്ട്. എന്തെന്നാൽ അവ രണ്ടും – ലോകരക്ഷയും ശിക്ഷണവും – ക്ഷത്രിയനു ധർമ്മമാകുന്നു.

## നിവൃത്തിപരമായ ലോകശിക്ഷണം

നിവൃത്തിനിരതന്മാരായ രാജർഷികളും മനുകുലപാരമ്പര്യത്തിലുള്ള കർമ്മയോഗംതന്നെയാണ് അനുസരിച്ചിരുന്നതു്. പക്ഷേ, അനുഷ്ഠാനപ്രകാരത്തിൽ അല്പം ഭേദമുണ്ട്. ദ്വേഷത്തെ മൈത്രികൊണ്ടും, ക്രോധത്തെ അക്രോധം കൊണ്ടും, അസാധുവിനെ സാധുശീലംകൊണ്ടും, ദുഷ്ടതയെ ശിഷ്ടതകൊണ്ടും ജയിക്കുക എന്നതാണ് ആ രാജർഷികളുടെ നയം.

ചിലർ ഈ നയത്തെ ദൗർബ്ബല്യത്തിൻെറയും, ഭീരുതയുടേയും ലക്ഷണമായിട്ടാണ് കരുതുക. അതവരുടെ അജ്ഞതയും അല്പത്വവുംകൊണ്ടെന്നേ പറയേണ്ടു. മഹാനുഭാവന്മാരുടെ മഹത്ത്വം അറിയാനുള്ള കഴിവ് അവർക്കില്ല. സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചാൽ, അതിബലവത്തായൊരു തത്ത്വജ്ഞാനവും കർമ്മകൗശലവും (യോഗം) ഈ നയത്തിനു പിന്നിൽ കാണാം. സർവ്വത്ര സമദർശനരൂപമായ ആ രാജർഷികളുടെ ഉദാരവീക്ഷണമാണ് ഈ നയം സ്വീകരിക്കാൻ പ്രേരകം. സർവ്വഭൂതങ്ങളിലും സമമായി വിളങ്ങുന്ന ശിവസ്വരൂപനായ ഈശ്വരനെയാണ് അവർ ദർശിക്കുന്നതു്. അല്ലാതെ അവയിൽ കാലദേശാവസ്ഥാനുരൂപം പ്രകടമാവുന്ന ദുഷ്ടപ്രകൃതിയല്ല. അതു് അവിദ്യാകാര്യമാണ്. അവിദ്യയെ വിദ്യകൊണ്ടു ജയിക്കാമെന്നും, അതുകൊണ്ടാണ് ശരിക്കും ജയിക്കേണ്ടതെന്നും ആ രാജർഷികൾ ദൃഢമായി അറിയുന്നുണ്ട്. അതിനാലവർ ഈ നയം സ്വീകരിച്ചു. ദൗർബല്യമല്ല അതു്. ദൃഢമായ ജ്ഞാനശക്തിയുടെ ഫലമായി നാം ഈ നയത്തെ കാണണം. ഭീരുതയും ഇവിടെ ഇല്ല. നേരേമറിച്ച് അത്യുദാരമായ ധീരതയാണ് അവർ ഇതിൽ പ്രകടമാക്കിയിട്ടുള്ളതു്. അതായതു് ത്യാഗധീരത – സ്വാത്മമായ സർവ്വവും, ശരീരംപോലും, സസന്തോഷം ത്യജിച്ച് പരാർത്ഥം (ലോകഹിതം) സാധിക്കുന്ന ധീരോദാരത. അനന്യദൃഷ്ടമായ ഈ രാജർഷിമഹത്ത്വത്തിന് പരമാദർശം ക്ഷീരാബ്ധിമഥനത്തിലെ കാളകൂടവിഷം ഭുജിച്ചു ലോകരക്ഷ സാധിച്ച മഹേശ്വരനാകുന്നു. ഉഗ്രമായ ആ ഗരളം പരമശിവൻെറ കണ്ഠത്തിന് ഭൂഷണമായി ഭവിച്ചതല്ലാതെ ആ മഹാപുരുഷൻെറ അമൃതസ്വരൂപത്തിനു ഹാനിയൊന്നും ചെയ്തിട്ടില്ലെന്നു പ്രസിദ്ധം. അങ്ങനെയിരിക്കെ ശൈവമായ ആ ദൃഷ്ടിയോടെ തത്ത്വജ്ഞാനമായ ധർമ്മപഥത്തിൽ ചരിച്ചിരുന്ന രാജയോഗികൾ, ലോകഹിതാർത്ഥമായ സ്വാർത്ഥത്യാഗത്തെ ശിവപദപ്രാപ്തിക്കു സാധനമായി, മോക്ഷോപായമായി, ദർശിച്ചതു് സ്വാഭാവികം മാത്രമാണ്.

ഇനി, ലൗകികദൃഷ്ട്യാ നിരൂപിച്ചാൽ: നിവൃത്തിനിഷ്ഠരായ ആ രാജർഷികളുടെ ശിക്ഷണ്ണ

# വേദാന്തചിന്ത അമേരിക്കയിൽ

സി. ദാമോദരമേനോൻ

അദ്ധ്യാത്മചിന്തയുടെ അരങ്ങും അണിയറയുമായ ആർഷഭാരതത്തിന്നു് അഭിമാനാവഹമായ ഒരു സംഭവം അടുത്തകാലത്തു (13-9-1976) അമേരിക്കയിൽ ഉണ്ടായിരിക്കുന്നു: മതവിശ്വാസത്തിൻെറ കാര്യത്തിൽ അവിടെ നടന്ന ഒരു ''ഗ്യാലപ് പോളി''ൻെറ ഫലപ്രഖ്യാപനമാണതു്. ലോകത്തിൽ ഏററവും അധികം മതവിശ്വാസം പുലരുന്ന ഇന്ത്യയുടെ തൊട്ടുപിന്നിൽ നില്ക്കുന്ന ഒരേയൊരു പാശ്ചാത്യരാജ്യം അമേരിക്കയാണെന്നു് ആ ഗ്യാലപ് പോൾ തെളിയിച്ചിരിക്കുകയാണു്. പാശ്ചാത്യരാജ്യങ്ങൾ മാത്രമെടുത്താൽ മതവിശ്വാസത്തിൻെറ കാര്യത്തിൽ ഒന്നാം സ്ഥാനവും അമേരിക്കയ്ക്കാണു്. പുനർജ്ജന്മവിശ്വാസിയും സ്നാപകനുമായ (Baptist) ജിമ്മികാർട്ടരുടെ അമേരിക്കൻ പ്രസിഡണ്ടുസ്ഥാനത്തേയ്ക്കുള്ള മത്സരത്തിലാണു് ഇങ്ങനെയൊരു ഹിതപരിശോധന നടന്നതു്. ഭൗതികവാദികളുടെ കടുന്നൽക്കൂടാണു് അമേരിക്ക എന്ന പൊതുവിശ്വാസത്തിന്നു് ഇതുമൂലം ഉലച്ചിൽ തട്ടിയിരിക്കുന്നുവെന്നുതന്നെ പറയാം. ''നിങ്ങൾ ഒരു ഹിന്ദുവാണെങ്കിൽ ഒരു യഥാർത്ഥ ഹിന്ദുവായിത്തീരുക; ക്രിസ്ത്യാനിയാണെങ്കിൽ ഒരു സത്യക്രിസ്ത്യാനിയായിത്തീരുക...'' എന്നിങ്ങനെ ഏതു മതക്കാരേയും യഥാർത്ഥ മതവിശ്വാസികളായിത്തീരാൻ ഉദ്ബോധിപ്പിച്ച യതിരാജ വിവേകാനന്ദസൂരിയുടെ സൂക്തിസുധാതരംഗം അമേരിക്കയിൽ ഇന്നും അനുരണനം ചെയ്യുന്നുണ്ടെന്നല്ലേ ഈ പുതിയ സംഭവവികാസം വിളിച്ചുപറയുന്നതു്? പാശ്ചാത്യത്തിൻെറ ഭൗതികത്വവും പൗരസ്ത്യത്തിൻെറ ആദ്ധ്യാത്മികത്വവും കൂട്ടിയിണക്കിയ ആ യുഗപുരുഷൻെറ ഉദ്യമത്തിനുണ്ടോ അല്ലെങ്കിൽ വല്ല ഉലച്ചിലുമേൽക്കുന്നു! ഭൗതികവാദികളായ പാശ്ചാത്യരുടെ ഐഹികമാത്രചിന്ത; അദ്ധ്യാത്മവാദിക

---

പാത്രമാകേണ്ടിവന്ന ജനങ്ങൾ, വിശേഷിച്ചും ശൈവസംസ്കൃതിയുടെ പ്രചാരകാലമായ ദ്വാപരയുഗത്തിൽ, ആര്യമാർഗ്ഗേണ എതിരിടുന്ന ശത്രുക്കളായിരുന്നില്ലെന്നും നാം ഓർക്കണം. അനാര്യമായ കുത്സിതമാർഗ്ഗങ്ങളിൽ ലോകോപദ്രവം ചെയ്തിരുന്ന ഖലജനങ്ങളെയായിരുന്നു, ആ രാജർഷികൾ ശിക്ഷിക്കേണ്ടിയിരുന്നതു്. ആരായിരുന്നു ഇക്കൂട്ടർ? വൈദികകർമ്മമാർഗ്ഗത്തിൽ നിന്നു ഭ്രംശിച്ചു്, സ്വാസ്തികമായ താന്ത്രികധർമ്മത്തിൽ വിമുഖരായി, ഭൂതദ്രോഹം ചെയ്തുകൊണ്ടു് അലഞ്ഞുതിരിഞ്ഞിരുന്ന കാശ്യപേയാദിവർഗ്ഗങ്ങളായിരുന്നു ആ ഖലന്മാർ. അവരെ ശിക്ഷിക്കാൻ, വിശേഷിച്ചും യതിചര്യയിൽ വർത്തിച്ചിരുന്ന ആ രാജർഷികൾക്കു സ്വീകാര്യമായിരുന്ന നയം സാത്ത്വികമായ ഇതൊന്നു മാത്രമായിരുന്നു – 'തിന്മയെ നന്മകൊണ്ടെതിർക്കുക'യെന്നതു്. അതു സഫലമായിരുന്നുവെന്നും ഇതിഹാസങ്ങളിൽനിന്നു നമുക്കു മനസ്സിലാക്കാം.

ഇപ്രകാരം സാത്ത്വികമാർഗ്ഗേണ ലോകഹിതാർത്ഥം ദുഷ്ടശിക്ഷണം ചെയ്ത രാജർഷികളുടെ ഉദാരചരിതങ്ങൾ ജൈനവും ബൌദ്ധവുമായ ഭാരതീയേതിഹാസങ്ങളിലാണു് അധികവും കാണുക. എന്തെന്നാൽ ആ രാജർഷികളുടെ പാരമ്പര്യത്തിൽ പകർന്നുവന്ന ധർമ്മത്തിൻെറ രണ്ടു പഥങ്ങളാണു് കലിയുഗത്തിൽ പ്രവൃത്തമായ നവീനാര്യമാർഗ്ഗങ്ങൾ രണ്ടും: മഹാവീരൻേറയും (ജൈനം) ഗൗതമബുദ്ധൻേറയും (ബൗദ്ധം). അവയിലെ തീർത്ഥങ്കരചരിതങ്ങളും, ജാതകകഥകളും മഹാനുഭാവന്മാരായ ആ പൂർവ്വരാജർഷികളുടെ പുണ്യാപദാനങ്ങളാണു് കീർത്തിക്കുന്നതു്. അത്തരം സച്ചരിതങ്ങളിൽ ശ്രദ്ധേയമായ ഒന്നാണു് ജീമൂതവാഹനചരിതം. പ്രാചീനകേരളചരിത്രവുമായി വിശേഷിച്ചും ബന്ധപ്പെട്ട ഈ പുണ്യേതിഹാസം ചരിത്രവിദ്യാർത്ഥികളാൽ പ്രത്യേകിച്ചും പഠിതവ്യമാകുന്നു.

ളായ പൗരസ്ത്യരുടെ ആമുഷ്മികൈകതാനത മതത്തിൻെ അററു വേറിട്ട ഈ രണ്ടു തലപ്പുകളേയും ''ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായ ച'' എന്ന നട്ടക്കണ്ണിയിൽ കുരുക്കിനിത്തിയതാണ് സ്വാമിജി ചെയ്ത സംയോജകകൃത്യം. മനുഷ്യനെ ജീവിക്കാൻമാത്രം സഹായിക്കുന്ന മതം; മരിക്കാൻ മാത്രം ഓതിക്കൊടുക്കുന്ന മതം (ഭൗതികമാത്രപരത പാരത്രികമാത്രപരത) ഇവ രണ്ടും അപൂണ്ണമാണ്. ഗുരൂപദേശത്തിലൂടെ ഇക്കാര്യം മനസ്സിലാക്കിയ സ്വാമിജി, വേദാന്തചിന്താതലത്തിൽ നിന്നുകൊണ്ടുതന്നെ മതത്തിൻേറതായ മുൻപറഞ്ഞ ദ്വിമുഖപ്രവത്തനം യൗഗപദ്യേന സാധിക്കുവാൻ അമേരിക്കയെത്തന്നെആദ്യപ്രവത്തനരംഗമായി തിരഞ്ഞെടുത്തതു് യാദൃച്ഛികം മാത്രമായിരുന്നെങ്കിലും ലോകജനത അന്നു മുതല്ക്കാണ് സ്വാമിജിയെ കൂടുതൽ ശ്രദ്ധിക്കുവാൻ തുടങ്ങിയതു് എന്നു പറഞ്ഞേ തീരൂ. ഹിന്ദുമതം ഭൗതികത്വത്തെ തഴഞ്ഞു് ആദ്ധ്യാത്മികത്വത്തിലേയ്ക്കു തുഴഞ്ഞു; പടിഞ്ഞാറൻ മതം മറിച്ചും. രണ്ടും സ്വാമിജിക്കു് ഇഷ്ടപ്പെട്ടില്ല. പടിഞ്ഞാറിൻെറ ഭൗതികപരതയും കിഴക്കിൻെറ ആദ്ധ്യാത്മികാഭിരതിയും കൂട്ടിയിണക്കിയാൽ വളരെ നേടാമെന്നു് അദ്ദേഹം കണ്ടു. എങ്കിലേ ധമ്മാചരണസാധ്യമായ അഭ്യുദയനിഃശ്രേയസങ്ങളിലേയ്ക്കു വഴി തെളിയൂ. ആ കൂട്ടിയിണക്കലിൽ ഹിന്ദുമതത്തിൻെറ വ്യക്തിമുദ്ര കുറച്ചൊന്നു നഷ്ടപ്പെടുമായിരിക്കാം. അതു സാരമില്ല. എള്ളിലെ ലാഭം മുതിരയിൽ ചേതംപോലെ മാത്രമേ അതു കണക്കാക്കേണ്ടതുള്ളു എന്നു കരുതിയാണ്സ്വാമിജി അമേരിക്കയിൽ ഹിന്ദുധമ്മപ്രചരണത്തിനു ആരംഭമിട്ടതു്. ആ പ്രവത്തനങ്ങളുടെ നേട്ടങ്ങളിലേയ്ക്കു നമുക്കൊന്നു തിരിഞ്ഞുനോക്കുക.

### ഹിന്ദുക്ഷേത്രം

അമേരിക്കയിൽ സാൻഫ്രാൻസിസ്കോ നഗരിയിലെ 2963, വെബ്സ്റ്റർ സ്ട്രീററിലുള്ള ഫിൽബർട്ടു് ലെയിനിലൂടെ നമുക്കു ഒരു സങ്കല്പസഞ്ചാരം നടത്താം. അതാ പാശ്ചാത്യമാതൃകയിൽനിന്നു ഭിന്നമായി വിചിത്രരീതിയിൽ പണികഴിപ്പിച്ചിട്ടുള്ള ഒരു മൂന്നുനിലക്കെട്ടിടം അഭ്യാഗതരെ മാടിവിളിക്കുമാറു് അവിടെ നില കൊള്ളുന്നു. ഭാരതീയമാതൃകയിൽ നിമ്മിച്ചിട്ടുള്ള ഗോപുരസദൃശമായ പ്രവേശനദ്വാരത്തിൻെറ ഭിത്തികളിൽ ദേവനാഗരിലിപിയിൽ അനേകം സംസ്കൃതശ്ലോകങ്ങൾ കൊത്തിവെച്ചിട്ടുള്ളതു് ഏതു ഭാരതീയനെയാണ് കോൾമയിർ കൊള്ളിക്കാത്തതു്? ഈ മൂന്നുനിലക്കെട്ടിടം പാശ്ചാത്യലോകത്തിലെ ആദ്യത്തെ ഹിന്ദുക്ഷേത്രമാണ്. 1905–ൽ പണികഴിപ്പിച്ച ഈ ഹിന്ദുടെമ്പിൾ ഹോളിവുഡിലെ (കാലിഫോർണിയാ) വേദാന്തസൊസൈററിയുടെ ചുമതലയിലാണ് ഇപ്പോൾ നടന്നുവരുന്നതു്. വിവേകാനന്ദസ്വാമികളുടെ അമേരിക്കൻ പര്യടനത്തിൻെറ ഫലമായി പ്രസ്തുത വേദാന്തസൊസൈററി 1895–ലാണ് പ്രവത്തനമാരംഭിച്ചതെന്നും കൂടെത്തന്നെ പറഞ്ഞുകൊള്ളട്ടെ. വാടകമുറി തിരക്കി നടക്കുന്ന നവാഗതരെ നിഷ്ഠുരതകൊണ്ടു നിരാശരാക്കിത്തീക്കത്തക്കവണ്ണം ഒരു സൈൻബോർഡ് പ്രസ്തുത ദേവാലയത്തിൻെറ പ്രവേശനദ്വാരത്തിനു സമീപത്തു തെളിഞ്ഞുകാണാം. അതിൽ ഇംഗ്ലീഷിൽ എഴുതിവെച്ചിട്ടുള്ള വാക്കുകളുടെ ആശയം ഇത്രയേയുള്ളു ''ഇതു് അമ്പലവും ആശ്രമവും ആണ്. വാടകയ്ക്കു കൊടുക്കുന്ന കെട്ടിടമല്ല.'' ഈ കെട്ടിടം കാണുമ്പഴേ ഉണ്ടാകുന്ന വിലക്ഷണതാപ്രതീതി, അടുത്തു ചെന്നുനിന്നു് ബോർഡു് വായിച്ചുകഴിയുമ്പോൾ അസ്ഥാനസ്ഥമല്ലെന്നു് ആക്കും തോന്നും. ക്ഷേത്രത്തിൻെറ നിമ്മാണരീതിയിൽ വന്ന വൈജാത്യമാണിതിനൊക്കെ കാരണമെന്നേ പറഞ്ഞുകൂട്ടു.

ക്ഷേത്രത്തിൻെറ ഉള്ളിലോട്ടു കടന്നു നോക്കുക. പൂജാമുറിയിൽ (ഗഭഗൃഹത്തിൽ) ശ്രീബുദ്ധൻ, ശ്രീയേശു, ശ്രീരാമകൃഷ്ണദേവൻ എന്നീ തിരുമൂത്തികളുടെ അസാധാരണസാന്നിദ്ധ്യം സന്ദശകക്കു് അദ്ഭുതമുളവാക്കുന്ന ഒരു ദൃശ്യംതന്നെയാണ്. ആ മൂത്തിത്രയത്തിൻെറ പശ്ചാത്തലത്തിൽ ഉപരിഭാഗങ്ങളിൽ ഓം എന്ന പ്രണവാക്ഷരം നിരാലംബമെന്നു തോന്നുമാറു പ്രത്യേകം അങ്കിതമായിരിക്കുന്നു. ഹിന്ദുക്ഷേത്രത്തിൽ ക്രിസ്തുവിൻെറ വിഗ്രഹം പ്രതിഷ്ഠിച്ചിരിക്കുന്നതിൽ സന്ദശകക്കുണ്ടാകുന്ന ജിജ്ഞാസാഭരിതമായ പ്രശ്നത്തിനുള്ള ഉത്തരം ഹിന്ദുമതത്തിൻെറ വിശാലവിക്ഷണത്തിൽത്തന്നെ അടങ്ങിയിട്ടുണ്ടു്. ജ്ഞാനവും പരിശുദ്ധിയും ഒരു ജാതിയുടേയോ ധമ്മത്തിൻേറയോ കുത്തകയല്ലെന്നും സാവ്വജനീനമാണെന്നുമല്ലൊ ഹിന്ദുമതവിശ്വാസം! ഏതു മതാനുയായികളും ഒരേ സത്തയെപ്പററിയാണ് ചിന്തിക്കുന്നതെന്നും ആ പരമസത്ത ഏതു

സാധനാമാർഗ്ഗത്തിലൂടേയും സാക്ഷാത്ക്കരിക്കാമെന്നും ഭാരതീയവേദാന്തം ആവർത്തിച്ചു പറയുന്നുണ്ട്. അവതാരമൂർത്തികളുടേയും ദൈവദൂതന്മാരുടേയും മഹാത്മാക്കളുടേയും രൂപത്തിൽ സച്ചിദാനന്ദഘനമായ പരമാത്മാവ് മനുഷ്യരുടെ ഇടയിൽ ആവിർഭവിക്കുന്നുവെന്നും എല്ലാ ധർമ്മങ്ങളും ഒരുപോലെ ആദരണീയമാണെന്നും വേദാന്തധർമ്മം സിദ്ധാന്തിക്കുന്നു. വേദാന്തം സമസ്തധർമ്മങ്ങളുടേയും മൂലസ്രോതസ്സാണെന്നും അതൊന്നു മാത്രമാണ് സനാതനദർശനമെന്നും ആംഡസ് ഹക്സിലി അഭിപ്രായപ്പെട്ടതു് ഒന്നും കാണാതെയല്ല.

### വേദാന്തകേന്ദ്രങ്ങൾ

അമേരിക്കൻ ഐക്യനാടുകളിൽ ഇന്നു പത്തിൽപരം വേദാന്തകേന്ദ്രങ്ങൾ ശ്രീരാമകൃഷ്ണാശ്രമങ്ങളുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്നുണ്ടു്. ഇന്ത്യക്കു പുറമേ മറ്റേതൊരു മറുനാട്ടുകളിലും അമേരിക്കയിലുള്ളത്ര കേന്ദ്രങ്ങൾ ഉണ്ടായിട്ടില്ല. വേദാന്തപ്രചരണവിഷയത്തിൽ ഇന്ത്യ കഴിഞ്ഞാൽ പിന്നെ അടുത്ത സ്ഥാനം അമേരിക്കയ്ക്കാണ് എന്നുള്ളതു് അവിടത്തെ വേദാന്തകേന്ദ്രങ്ങളുടെ എണ്ണംതന്നെ വ്യക്തമാക്കുന്നുണ്ടല്ലൊ. ഹിന്ദുമതത്തെപ്പററി അന്യമതസ്ഥർക്കുണ്ടായിരുന്ന തെററായ ധാരണ തിരുത്തിക്കൊടുക്കുവാനും വേദാന്തത്തിന്റെ വിഹായസവിശാലമായ വീക്ഷണത്തെ ലോകത്തിനു മനസ്സിലാക്കിക്കൊടുക്കുവാനും വിവേകാനന്ദസ്വാമികൾ അമേരിക്കയിലെ 'ബ്രദേർസ് ആൻറ് സിസ്റ്റേർസി'നെത്തന്നെ അഭിമുഖീകരിച്ചതുകൊണ്ടാകാം അവിടെ വേദാന്തത്തിന് ഇത്ര പ്രചുരപ്രചാരം ലഭിച്ചതു്. വിവേകാനന്ദസ്വാമികൾ അമേരിക്കയിലെ ഷിക്കാഗോമതമഹാസമ്മേളനത്തിൽ വിവിധവിഷയങ്ങളെപ്പററി 12 പ്രഭാഷണങ്ങളാണ് ചെയ്തതു്. അവയിൽ ഹിന്ദുമതസാരം''(Essence of Hinduism)''എന്തിനു നാം വിയോജിക്കുന്നു'' (Why we disagree) എന്നീ ഏതാനും പ്രഭാഷണം കേട്ടുകഴിഞ്ഞപ്പോഴേയ്ക്കും മതാന്ധരായ മററു ചില മതക്കാരുടെ കണ്ണു തെളിഞ്ഞു, അമേരിക്കരുടെ വിശേഷിച്ചും. അതിന്റെ ബാഹ്യപ്രതീകമെന്നവണ്ണം 12 കൊല്ലം കഴിഞ്ഞപ്പോൾ കാലിഫോർണിയൻ വേദാന്തസെൻററിന്റെ ഉത്സാഹത്താൽ അമേരിക്കയിലെ ആദ്യത്തെ ഹിന്ദുക്ഷേത്രവും വിവേകാനന്ദഹോമും ഉടലെടുത്തു. തുടർന്നുണ്ടായ വേദാന്തകേന്ദ്രങ്ങളുടെ എണ്ണം പരിഗണിക്കുമ്പോൾ മതമഹാസമ്മേളനം വിവേകാനന്ദസ്വാമികളുടെ വേദാന്തമതപ്രചരണത്തിന്റെ ''പ്രസ്താവന'' മാത്രമായിരുന്നു എന്നു കാണാം. എന്നാൽ മതമഹാസമ്മേളനത്തിന്റെ വളരെ വർഷങ്ങൾക്കു മുമ്പുതന്നെ അതായതു 19-ാം നൂററാണ്ടിന്റെ പ്രഥമപാദംമുതല്ക്കുതന്നെ അമേരിക്കക്കാരിൽ ബുദ്ധിജീവികളുടെ ഇടയിൽ വേദാന്തധർമ്മപുരസ്കൃതമായ അഭിരുചി അവ്യക്തമായിട്ടാണെങ്കിലും ഉണരാൻ തുടങ്ങിയിരുന്നു. എന്നാൽ മതമഹാസമ്മേളനത്തെ തുടർന്നു സ്വാമിജി നേരിട്ടും പിന്നീടു സഹോദരസന്ന്യാസിമാർവഴിക്കും വളർന്നു വികസിക്കുവാനുള്ള സൌകര്യം സജ്ജീകരിച്ചതുകൊണ്ടാണ് അമേരിക്കയിൽ വേദാന്തചിന്തയ്ക്കു് കൂടുതൽ പ്രചാരം ലഭിച്ചതു് എന്നു പറയാം.

അമേരിക്കയിലെ ബുദ്ധിജീവികളുടെ ഇടയിൽ വേദാന്തജിജ്ഞാസ, സ്വാമിജിയുടെ രംഗപ്രവേശനത്തിനുമുമ്പുതന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നു എന്നു പറഞ്ഞല്ലൊ. കല്ക്കത്തയിലെ ''റോയൽ ഏഷ്യാററിക് സൊസൈററി''യുടെ പ്രസിദ്ധീകരണങ്ങൾ അമേരിക്കയുടെ പൂർവ്വതീരനഗരപ്രാന്തങ്ങളിൽ എത്തിയിരുന്നു. അമേരിക്കയിലെ പ്രസിദ്ധദാർശനികനായിരുന്ന എമേഴ്സൻ 1825-ൽ ഹാർഡ്വാർഡിൽ ചെന്നപ്പോൾ അദ്ദേഹത്തിനു ഹിന്ദുമതത്തെപ്പററി സമഗ്രമായ അറിവു നേടുന്നതിനുപകരിക്കുന്ന സഹായകഗ്രന്ഥങ്ങൾ ലഭിക്കുകയുണ്ടായി. എമേഴ്സൻേറയും അദ്ദേഹത്തിന്റെ മിത്രമായ തോറോവിൻേറയും കൃതികൾ, ഭഗവദ്ഗീത വിഷ്ണുപുരാണം തുടങ്ങിയ ഹിന്ദുമതഗ്രന്ഥങ്ങളിൽ നിന്നുള്ള ഉദ്ധരണികൾകൊണ്ടു നിറഞ്ഞവയാണ്. എമേഴ്സന്റെ മനസ്സിനെ ഗീത എത്രമാത്രം സ്വാധീനിച്ചിരുന്നുവെന്നതിനു കണക്കില്ല. അദ്ദേഹം തന്റെ കൈവശം കൊണ്ടു നടക്കുന്ന ഗീത സ്നേഹിതന്മാരുടെ കയ്യിൽ കൊടുത്തു് അവരെക്കൊണ്ടു വായിപ്പിക്കുക പതിവായിരുന്നു. അദ്ദേഹം ഗീതയെപ്പററി എപ്പോഴും പറയുമായിരുന്നു — ഇന്നു പാശ്ചാത്യലോകത്തെ അലട്ടിക്കൊണ്ടിരിക്കുന്ന സർവ്വവിധ പ്രശ്നങ്ങൾക്കുമുള്ള പരിഹാരനിർദ്ദേശം ഈ മഹദ്ഗ്രന്ഥത്തിലുണ്ടു്: ഭാഗവതത്തെപ്പററിയും

എമേഴ്സൻ പറഞ്ഞിട്ടുണ്ട്: ''വിഷ്ണുഭാഗവതം ഓരോ വ്യക്തിയും ഭക്ത്യാദരപുരസ്സരം പാരായണം ചെയ്യേണ്ട പവിത്രഗ്രന്ഥമാണ്.''

## സ്വാമിജിയുടെ സംഭാവന

എമേഴ്സൻ, തോറൊ തുടങ്ങിയ ദാശ്നിക പ്രവരന്മാരിലൂടെ അമേരിക്കൻജനതയിൽ മുള യെടുത്ത ഹിന്ദുധമ്മാഭിമുഖ്യം, 1893 ൽ വിവേകാനന്ദസ്വാമികളുടെ സഭാപ്രവേശത്തോടെ നാമ്പു നീട്ടാൻ തുടങ്ങി. മതമഹാസമ്മേളനത്തിൽ സ്വാമിജി ചെയ്ത പ്രഭാഷണങ്ങൾ അമേരിക്കയിൽ എത്രമാത്രം അംഗീകൃതമായി എന്നുള്ളതിന് അന്നത്തെ ദൈനികപത്രറിപ്പോർട്ടുകൾ തെളിവാണ്. അമേരിക്കൻജനതയുടെ അഭ്യത്ഥനയനുസരിച്ച് സ്വാമിജി മൂന്നുകൊല്ലം അവിടെ പ്രസംഗപര്യടനം നടത്തി. തൻെറ ഭാഷണങ്ങളിലെല്ലാം സ്വാമിജി ഊന്നിപ്പറഞ്ഞിരുന്ന ഒരേയൊരു കാര്യം, സത്യം വിശ്വജനീനമാണെന്നും ധമ്മങ്ങളെല്ലാം ഒരേ ലക്ഷ്യത്തെ സാക്ഷാത്കരിക്കാനുള്ള സാധനകളിൽ മുഴുകിയിരിക്കുകയാണെന്നുമുള്ള വേദാന്തസിദ്ധാന്തമായിരുന്നു.

വേദാന്തചിന്ത പ്രചരിപ്പിക്കുന്നതിനു സമുചിതമായ ഒരു സംഘടന ആവശ്യമാണെന്നു സ്വാമിജിക്കു ബോദ്ധ്യപ്പെട്ടു. ആ ആവശ്യം നിറവേററുന്നതിനായിട്ട് 1894_ൽ അദ്ദേഹം ന്യൂയോക്കിൽ ഒരു വേദാന്തസൊസൈററി സ്ഥാപിച്ചു. സെൻറർ പാക്കിലെ 71_ാം നമ്പർ ലെയിനിലുള്ള കെട്ടിടത്തിൽ പ്രസ്തുത സൊസൈററി ഇന്നും പ്രവത്തിച്ചുവരുന്നു. ഞായറാഴ്ച തോറും 11നും 3നും നടക്കുന്ന ഭജന, പ്രഭാഷണം തുടങ്ങിയ പരിപാടികളിൽ പങ്കെടുക്കുന്ന ഭക്തജനങ്ങൾ നിരവധിയാണ്.

## ഹോളിവുഡ്ഡിലെ വേദാന്തസെൻററുകൾ

അമേരിക്കയിലെ കാലിഫോർണിയ എല്ലാ നൂതനധമ്മസിദ്ധാന്തങ്ങളുടേയും കേന്ദ്രസ്ഥാനമായിട്ടാണറിയപ്പെടുന്നത്. സ്നേഹാർദ്രമായ അവിടത്തെ അന്തരീക്ഷത്തിൽ വേദാന്തചിന്തവളൻു വികസിക്കുന്നതിൽ അദ്ഭുതമില്ല. വിവേകാനന്ദസ്വാമികൾ അമേരിക്കയുടെ പശ്ചിമതീരപ്രാന്തങ്ങളിൽ പയ്യടനം നടത്തിയിരുന്ന കാലത്ത് കാലിഫോർണിയയിൽ എത്തി. അവിടത്തെ പാസദേനാനഗരത്തിൽ ഭഗിനീസംഘത്തിൻെറ ആതിഥ്യം സ്വീകരിച്ച് ആറാഴ്ചക്കാലം സ്വാമികൾ താമസിക്കുകയുണ്ടായി. ഭഗിനീസംഘത്തിലെ മിസിസ്സ് ക്യാരി മിഡ്ബൈക്കാഫ് ''ഭഗിനി ലളിത'' എന്ന നാമം സ്വീകരിച്ച് സ്വാമിജിയിൽനിന്നു സ്നാതകവൃത്തി സ്വീകരിച്ചു. സ്വാമിജിയുടെ അന്നത്തെ പര്യടനത്തിൻെറ ഫലമായി ഉത്തരകാലിഫോർണിയയിൽ 1895 ൽ മറെറാരു വേദാന്തസെൻറർ സ്ഥാപിതമായി. ആ സൊസൈററിയുടെ പരിശ്രമഫലമായിട്ടാണ് സാൻഫ്രാൻസിസ്കോവിലെ ഹൈന്ദവദേവാലയവും ആശ്രമവും 1905ൽ സ്ഥാപിതമായതെന്നു വായനക്കാരെ ഒന്നുകൂടി ഓമ്മപ്പെടുത്തട്ടെ.

അമേരിക്കയിലെ വേദാന്തമതപ്രചരണത്തിനു സ്വാമിജി സഹോദരസന്ന്യാസിമാരിൽ യോഗ്യരായ ചിലരെ നിയോഗിച്ചതിനുശേഷമാണ് ഇന്ത്യയിലേയ്ക്കു മടങ്ങിയത്. അഭേദാനന്ദസ്വാമികൾ, തുര്യാനന്ദസ്വാമികൾ തുടങ്ങിയവർ ആ പരമ്പരയിൽ പെടുന്നവരാണ്. ഇന്ത്യയിൽ മടങ്ങിയെത്തിയതിനുശേഷവും അമേരിക്കയുടെ ആവശ്യത്തിനു സ്വാമിജി സഹോദരസന്ന്യാസിമാരെ അങ്ങോട്ടു് അയയ്ക്കുകയുണ്ടായിട്ടുണ്ട്. ശാരദാനന്ദസ്വാമി മുതൽ പേരാണ് അക്കൂട്ടത്തിൽ പെടുന്നത്. 1920 നു ശേഷം നിയോഗിക്കപ്പെട്ട സന്ന്യാസിമാരിൽ പ്രമുഖനായുള്ള ദേഹം പ്രഭവാനന്ദസ്വാമികളാണ്. എന്തെന്നാൽ അദ്ദേഹത്തിൻെറ പ്രവത്തനദക്ഷതകൊണ്ട് അമേരിക്കയിലെ വേദാന്തപ്രവത്തനം പൂവ്വാധികം കരുത്താജ്ജിച്ചിട്ടുണ്ടെന്നാണ് അവിടത്തെ പ്രവത്തനചരിത്രമറിയുന്നവക്കു പറയുവാനുള്ളത്.

പ്രഭവാനന്ദസ്വാമികൾ പോർട്ട്ലണ്ടിൽ പുതിയ ഒരു വേദാന്തകേന്ദ്രം സ്ഥാപിച്ച് പ്രവത്തനം വിപുലീകരിച്ചു. 1929 ൽ അദ്ദേഹം പ്രസംഗപയ്യടനത്തിനിടയ്ക്കു ലോസ്ഏയ്ഞ്ചൽസിൽ ചെന്നു. അവിടെവെച്ച്, വിവേകാനന്ദശിഷ്യയായ ഭഗിനി ലളിതയെ കാണുവാനിടയായി. ലളിതയുടെ പ്രോത്സാഹനവും സാമ്പത്തികസഹായവുംകൊണ്ട് പ്രഭവാനന്ദജി ദക്ഷിണകാലിഫോർണിയയിൽ ഐവർ അവന്യൂവിലുള്ള ലളിതയുടെ ഗൃഹത്തിൽ ഒരു വേദാന്തകേന്ദ്രം ആരംഭിച്ചു. ഹോളിവുഡ്ഡിലെ (സൗത്ത്

കാലിഫോർണിയാ) പ്രധാനവേദാന്തകേന്ദ്രമായി മാറിയിട്ടുള്ളതു പ്രസ്തുതസ്ഥാപനമാണ്. പാശ്ചാത്യപൌരസ്ത്യചിന്താധാരകളെ സമന്വയിപ്പിച്ച് ലോകത്തിലെ മഹാമതങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള സത്യം—ഏകമേവാദ്വിതീയ പരമാത്മം—വെളിപ്പെടുത്തുക എന്ന ലക്ഷ്യത്തെ മുൻനിർത്തിയാണ് അമേരിക്കയിലെ ഓരോ വേദാന്തകേന്ദ്രവും പ്രവർത്തിക്കുന്നതു്.

## പ്രഭവാനന്ദജിയുടെ പ്രവർത്തനങ്ങൾ

1929–ൽ പ്രഭവാനന്ദസ്വാമിയുടെ നേതൃത്വത്തിൽ സ്ഥാപിതമായ സൗത്ത്കാലിഫോർണിയൻ സെൻറർ ഉത്തരോത്തരം വളർന്നുകൊണ്ടിരിക്കുന്ന ഒരു സ്ഥാപനമാണ്. ഈ സ്ഥാപനം ഉടലെടുത്തു പത്തുകൊല്ലം കഴിഞ്ഞപ്പോൾ ഒരു ക്ഷേത്രവും അവിടെ പണികഴിപ്പിച്ചു. അമേരിക്കയിലെ വിവിധവേദാന്തകേന്ദ്രങ്ങളിലെ അഞ്ചു സന്യാസിമാരുടെ കാർമ്മികത്വത്തിൽ 1939 ജൂലായ് 7–ാംനു അവിടെ പ്രതിഷ്ഠ നടക്കുകയും ചെയ്തു.

വേദാന്തസെൻററിലെ ഈ ''നിത്യദർശന'' ക്ഷേത്രം അമേരിക്കയിലെ ഏതാനും അഭ്യസ്തവിദ്യരെ ആകർഷിച്ചതോടെ അവിടത്തെ പ്രവർത്തനത്തിന് എന്തെന്നില്ലാത്ത ഉണർവുണ്ടായി. 1939–ൽ ആദ്യമായി പ്രഭവാനന്ദസ്വാമിയുമായി കണ്ടുമുട്ടിയ ''ജെറാൾഡ് ഹഡ്'' അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചു. മഹാനായ ഈ ശിഷ്യൻവഴിക്കാണ് പ്രസിദ്ധപണ്ഡിതന്മാരായ ക്രിസ്റ്റോഫർ ഇഷർവുഡും ആൾഡസ് ഹക്സലിയും വേദാന്തത്തിലേയ്ക്കു് ആകർഷിക്കപ്പെട്ടതു്. പ്രസിദ്ധവാഗ്മികളും ലേഖകന്മാരുമായ ഈ ത്രിമൂർത്തികളുടെ പ്രസംഗങ്ങൾവഴിയും ലേഖനങ്ങൾവഴിയും അനേകം വിദഗ്ദ്ധജനങ്ങൾ വേദാന്തവിഷയങ്ങളിലേയ്ക്കു് ആകൃഷ്ടരായിത്തീരുകയും ചെയ്തു.

സാൻഫ്രാൻസിസ്കോ വേദാന്തസെൻററിലെ അശോകാനന്ദസ്വാമിയും പ്രഭവാനന്ദസ്വാമിയും കൂടി 1938–ൽ സെൻററിൻെറ മുഖപത്രമെന്ന നിലയ്ക്കു The voice of India എന്ന പേരിൽ ഒരു മാസിക പ്രസിദ്ധീകരിച്ചു. രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ പത്രികയുടെ പേരു് വേദാന്തവും യൂറോപ്പും എന്നാക്കിമാററി. ഹോളിവുഡ്ഡിലെ വേദാന്തകേന്ദ്രം വകയായി പ്രസ്തുത പത്രിക ഇന്നും പ്രസിദ്ധീകൃതമായിക്കൊണ്ടിരിക്കുന്നു.

## മററു പ്രവർത്തനങ്ങൾ

ദക്ഷിണകാലിഫോർണിയാ വേദാന്തകേന്ദ്രം സാൻറാ ബാർബരയിൽ വേദാന്തവിദ്യാർത്ഥികൾക്കും ട്രെബൂക്ക്കൈനയിൽ വേദാന്തവിദ്യാർത്ഥിനികൾക്കുമായി ഓരോ സദനം നടത്തിവരുന്നുണ്ടു്. കാലിഫോർണിയയിലെ ക്ഷേത്രങ്ങൾക്കും മഠങ്ങൾക്കും പുറമെ അമേരിക്കയിലെ മിക്ക സിററികളിലും വേദാന്തസംഘങ്ങൾ പ്രവർത്തിക്കുന്നുണ്ടു്. ന്യൂയോർക്ക്, ഷിക്കാഗൊ, ബോസ്റ്റൺ, സെൻറ്ലൂയിസ്, പോർട്ട് ലണ്ട്, സിയാററൽ എന്നീ പ്രമുഖസിററികളിലെല്ലാം ശ്രീരാമകൃഷ്ണസംഘംവക വേദാന്തകേന്ദ്രങ്ങൾ പ്രവർത്തിക്കുന്നുണ്ടു്.

ഹോളിവുഡ്ഡിലെ വേദാന്തകേന്ദ്രത്തിലെ പൂജാഹോമാദികളിൽ ധാരാളം ആരാധകന്മാർ പങ്കെടുക്കുന്നു. വിദ്യാർത്ഥികൾ, വ്യാപാരികൾ, വൈജ്ഞാനികർ, അദ്ധ്യാപകർ, അഭിനേതാക്കൾ എന്നിങ്ങനെ നാനാതുറകളിൽ പ്രവർത്തിക്കുന്നവരാണവരെല്ലാം. എന്തുകൊണ്ടാണ് അവരെല്ലാം ഈ ഹിന്ദുദേവാലയത്തിലെ പരിപാടികളിൽ ഇത്രയ്ക്കു് ആഭിമുഖ്യം കാണിക്കുന്നതു് ? അവർക്ക് അവരുടേതായ മതത്തിൽ വിശ്വാസം കുറഞ്ഞതുകൊണ്ടാണോ? അല്ല. വേദാന്തവിജ്ഞാനം അവരെ ശരിയായ മതവീക്ഷണമുള്ളവരാക്കിത്തീർത്തിരിക്കുന്നു. എല്ലാ മതങ്ങളും ആത്മസാക്ഷാത്കാരത്തിനുള്ള വിഭിന്നമാർഗ്ഗങ്ങളാണെന്നാണ് വേദാന്തത്തിൻെറ നിഗമനം. അതുകൊണ്ടുതന്നെ വേദാന്തം മതാന്തരങ്ങളോടു് അവിശ്വാസം പുലർത്തുന്നില്ലെന്ന് അവർ മനസ്സിലാക്കിയിരിക്കുന്നു. അമേരിക്കയിലെ വേദാന്തസൊസൈററിയുടെ പ്രവർത്തനം മൂലം അതിലെ അംഗങ്ങളായ അമേരിക്കക്കാർ സ്വന്തം മതാനുഷ്ഠാനത്തിൽ കൂടുതൽ നിഷ്ഠയും അഭിരുചിയും ഉള്ളവരായിത്തീർന്നിരിക്കുന്നു. വേദാന്തപ്രചരണത്തിൻെറ ലക്ഷ്യവും അതാണല്ലൊ.

[ഡോ: അഡപ്പ രാമകൃഷ്ണറാവുവിൻെറ ഇംഗ്ലീഷ്ലേഖനം വിവേകാനന്ദശതാബ്ദീസോവനീർ ശതകപ്രശസ്തി ഇവ ഈ ലേഖനം തയ്യാറാക്കാൻ ഉപകരിച്ചിട്ടുണ്ടു്.]

# ഗീതാമൃതം

## കൃഷ്ണജി

### ഒമ്പതാമദ്ധ്യായം – രാജ്യവിദ്യാരാജഗുഹ്യയോഗം

ഭഗവാൻ തുടൎന്നു പറയുന്നു:

അല്ലയോ അൎജ്ജുന, പരമാത്മഭാവം പ്രാപിച്ച് സംസാരത്തിൽനിന്ന് മോചനം നേടുവാനുള്ള ഉപായം അനന്യഭക്തിയാണെന്നു ഞാൻ പറഞ്ഞു. എന്നാൽ പരമാത്മസ്വരൂപം അറിയാതെ ദൃഢമായ ഭക്തിയുണ്ടാവുക സാധ്യമല്ല. അതുകൊണ്ട് അതിനെപ്പററിയും ഭജിക്കേണ്ട രീതിയെപ്പററിയും വിസ്തരിച്ച് ഞാൻ നിനക്കു പറഞ്ഞുതരാം. മററുള്ളവരിൽ ദോഷം കാണുന്ന സ്വഭാവം നിനക്കില്ലാത്തതുകൊണ്ട് പരമരഹസ്യമായ ആ ജ്ഞാനം നിനക്ക് എളുപ്പത്തിൽ നേടുവാൻ കഴിയും. ആത്മതത്ത്വപ്രകാശകമായ ആ വിദ്യ ധൎമ്മാനുസൃതവും പരിശുദ്ധവും അത്യുത്തമവുമാണ്. എളുപ്പത്തിലനുഷ്ഠിക്കാവുന്ന അതു് അനശ്വരമായ ഫലത്തെ പ്രദാനം ചെയ്യുന്നതുമാണ്. ജ്ഞാനമാൎഗ്ഗത്തിൽ വിശ്വാസമില്ലാത്ത മനുഷ്യൎക്ക് ഒരിക്കലും പരമാത്മഭാവം പ്രാപിക്കുവാൻ സാധിക്കുകയില്ല. അവർ ജനനമരണരൂപമായ സംസാരത്തിൽത്തന്നെ ചുററിക്കറങ്ങുന്നു. അതുകൊണ്ട് ശ്രദ്ധാവിശ്വാസങ്ങളോടുകൂടി ഈ ജ്ഞാനം അനുഷ്ഠാനത്തിൽ വരുത്തുവാൻ, അല്ലയോ പരംതപ, നീ ശ്രമിക്കുക.

മനസ്സിന്നും ഇന്ദ്രിയങ്ങൾക്കും ഗോചരമല്ലാത്ത അവ്യക്തമായ രൂപത്തിൽ ഞാൻ ഈ പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്നു. വെള്ളത്തിൽ തിരയും നുരയുമെന്നപോലെ ഈ പ്രപഞ്ചഭാവങ്ങളെല്ലാം എന്നിലുണ്ടാകുന്നവയാണ്. അവയ്ക്കെല്ലാം ആശ്രയം ഞാനാണ്. എന്നാൽ അവയൊന്നും എനിക്കാശ്രയമായിത്തീരുന്നില്ല. തിരയും നുരയും കടലിന്നാശ്രയമായിരിക്കുകയില്ലല്ലൊ. എന്നാൽ പരമാൎത്ഥദൃഷ്ട്യാ ആലോചിച്ചുനോക്കിയാൽ ഈ ഭൂതഭൗതികവസ്തുക്കളൊന്നും എന്നിലുണ്ടാകുന്നില്ല. എന്റെ അലൗകികമായ യോഗശക്തികൊണ്ട് ഈ ഭൂതങ്ങളെയെല്ലാം ഉണ്ടാക്കി ഞാൻ അവയെ ധരിച്ചുകൊണ്ടിരിക്കുന്നതായി തോന്നുന്നു. വാസ്തവത്തിൽ എനിക്കും അവയ്ക്കും തമ്മിൽ യാതൊരു ബന്ധവുമില്ലതാനും. സൎവ്വത്ര വ്യാപിച്ചിരിക്കുന്ന കാററ് നിത്യം ആകാശത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും കാററിനും ആകാശത്തിനും തമ്മിൽ ബന്ധമൊന്നും ഇല്ലാത്തതുപോലെയാണ്, ഭൂതങ്ങളെല്ലാം എന്നിൽ സ്ഥിതിചെയ്യുന്നുവെങ്കിലും എനിക്കും ഭൂതങ്ങൾക്കും തമ്മിൽ ബന്ധമില്ലാതിരിക്കുന്നതു് എന്ന് വ്യക്തമായി മനസ്സിലാക്കുക.

അല്ലയോ അൎജ്ജുന, എന്റെ പരയും അപരയുമായ പ്രകൃതികളെപ്പററി മുമ്പു പറഞ്ഞതു് നീ ഓൎക്കുന്നുണ്ടല്ലൊ. എന്നാൽ അവയ്ക്കും മേലെ അവ്യക്തമെന്ന ഒരു മൂലപ്രകൃതിയുണ്ട്. പ്രളയകാലത്തു് ഈ പ്രപഞ്ചം മുഴുവൻ ആ മൂലപ്രകൃതിയിൽ പോയി ലയിക്കുന്നു; സൃഷ്ടിയുടെ ആരംഭത്തിൽ അതു് വീണ്ടും പ്രകടമാവുകയും ചെയ്യുന്നു. ആ പ്രകൃതിക്കധീനമായതുകൊണ്ട് ഈ ഭൂതസമൂഹങ്ങളെല്ലാം പരതന്ത്രമാണ്. ഞാൻ ആ പ്രകൃതിയെ ആശ്രയിച്ചിട്ടാണ് ഈ ചരാചരങ്ങളുടെയെല്ലാം സൃഷ്ടിയും സംഹാരവും ചെയ്യുന്നതു്. പക്ഷേ, സൃഷ്ടികാൎയ്യത്തിൽ കൎത്തൃത്വബുദ്ധിയില്ലാതെ ഉദാസീനനായും അസക്തനായും ഇരിക്കുന്ന എന്നെ പ്രകൃതിയുടെ ആ കൎമ്മങ്ങളൊന്നും ബന്ധിക്കുന്നില്ല. എന്റെ സാന്നിധ്യംകൊണ്ടു മാത്രം, പ്രകൃതി ഈ ചരാചരപ്രപഞ്ചത്തെ സൃഷ്ടിക്കുന്നു; ഈ പ്രപഞ്ചം സ്വയം പ്രവൎത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. സൂൎയ്യന്റെ സാന്നിദ്ധ്യംകൊണ്ട് ലോകം പ്രവൃത്തിനിരതമായിത്തീരുന്നതു് അനുഭവമാണല്ലൊ. ലോകത്തിന്റെ പ്രവൃത്തികളൊന്നും സാക്ഷിഭൂതനായ സൂൎയ്യനെ ബാധിക്കാത്തതുപോലെ പ്രകൃതിയുടെ പ്രവൃത്തികളൊന്നും സാക്ഷിഭൂതനായ എന്നെ ബാധിക്കുന്നില്ല എന്നറിഞ്ഞുകൊള്ളുക.

സകലഭൂതങ്ങളുടേയും അധീശ്വരനും സർവ്വാന്തര്യാമിയും സർവ്വവ്യാപിയുമായിരിക്കുന്ന എൻെറ പരമമായ ഭാവത്തെ അറിയാത്ത മൂഢന്മാരാണ് എന്നെ മനുഷ്യശരീരമുള്ളവനായി കല്പിച്ച് ആശ്രയിക്കുന്നതു്. അജ്ഞാനത്തിൽ നിന്നും ഉണ്ടാകുന്ന ഈശ്വരനിന്ദനമായിട്ടതിനെ കണക്കാക്കണം. മാത്രമല്ല, രാക്ഷസവും ആസുരവുമായ പ്രകൃതിയെ ആശ്രയിച്ച് അങ്ങനെ സഗുണസാകാരഭാവത്തിൽമാത്രം വിശ്വസിച്ച് ആരാധിക്കുന്നവരുടെ ആഗ്രഹങ്ങളും കർമ്മങ്ങളും ജ്ഞാനവുമെല്ലാം നിഷ്ഫലമായി പോകുന്നു. കാരണം തമോഗുണത്തിൻേറയും രജോഗുണത്തിൻേറയും അതിപ്രസരംകൊണ്ടു് തെററിദ്ധാരണയുണ്ടാക്കുന്ന പ്രകൃതിയെ ആശ്രയിച്ചിട്ടുള്ള അവരുടെ ബുദ്ധി മനുഷ്യതലത്തിൽത്തന്നെ നില്ക്കുന്നതേയുള്ളു; സർവ്വേശ്വരഭാവത്തിലേയ്ക്കു പ്രവേശിക്കുന്നില്ല. കാമക്രോധാദിമനോമാലിന്യങ്ങൾ എല്ലാമകന്ന ശുദ്ധസത്വപ്രകൃതികളായ മഹാത്മാക്കളാകട്ടെ സകലഭൂതകാരണവും സനാതനവുമായ എൻെറ നിർഗ്ഗുണഭാവത്തെ ഏകാഗ്രമനസ്സരായി ഭജിക്കുന്നു. ഭക്തിമാർഗ്ഗത്തെ അനുസരിക്കുന്ന അങ്ങനെയുള്ള മഹാത്മാക്കളും എൻെറ പരമഭാവത്തെ കീർത്തിച്ചും, സാക്ഷാത്കാരത്തിന്നായി ദൃഢവ്രതത്തോടെ തീവ്രയത്നം ചെയ്തും, പ്രതിബന്ധങ്ങളെയെല്ലാം വിഗണിച്ച് എന്നെപ്പററിത്തന്നെ എപ്പോഴും ചിന്തിച്ചും നമസ്കരിച്ചും ഉപാസിക്കുന്നു. ജ്ഞാനമാർഗ്ഗം അനുസരിക്കുന്ന മററു ചിലർ സർവ്വാത്മകനായ എന്നിൽത്തന്നെ ഏകത്വവും നാനാത്വവും കണ്ടു് എന്നെ ആരാധിക്കുന്നു. ലോകത്തിലുള്ള എല്ലാ കർമ്മങ്ങളിലും ഭാവങ്ങളിലും അവർ ദർശിക്കുന്നതു് എന്നെത്തന്നെയാണ്. എങ്ങനെയെന്നാൽ:

ദേവപ്രീതിക്കും ഋഷിപ്രീതിക്കും പിതൃപ്രീതിക്കുംവേണ്ടി ചെയ്യുന്ന എല്ലാത്തരം യാഗാദികർമ്മങ്ങളും ആ കർമ്മങ്ങൾ ചെയ്യുന്നവരും അവയിലുപയോഗിക്കുന്ന മന്ത്രങ്ങളും ഹോമദ്രവ്യങ്ങളും ഹവിസ്സും അഗ്നിയുമെല്ലാം പരമാത്മാവുതന്നെയാണ്. ഈ ദൃശ്യപ്രപഞ്ചത്തിൻെറ മാതാവും പിതാവും പിതാമഹനും എല്ലാം ഞാൻ തന്നെയാണ്. ജ്ഞാനസ്വരൂപമായ വേദ്യവസ്തുവും പരിശുദ്ധമായ ഓങ്കാരവും വേദങ്ങളുമെല്ലാം ആ പരമാത്മാവല്ലാതെ മറെറാന്നുമല്ല. ഈ പ്രപഞ്ചത്തിന്നു് ആശ്രയവും നിയന്താവും രക്ഷകനുമായി, ഉത്പത്തിലയങ്ങൾക്കു കാരണമായി, സർവ്വരുടേയും പ്രാപ്യസ്ഥാനമായിരിക്കുന്നതും സർവ്വാന്തര്യാമിയായ പരമാത്മാവുതന്നെയാണ്. ഗ്രീഷ്മം വർഷം മുതലായ ഋതുഭേദങ്ങൾക്കും, ജനനം മരണം മുതലായ അവസ്ഥാഭേദങ്ങൾക്കും, ഉണ്മയ്ക്കും ഇല്ലായ്മക്കുമെല്ലാം കാരണമായിട്ടുള്ളതും പരമാത്മാവുതന്നെ, എന്നിങ്ങനെ എല്ലാ ഭാവങ്ങളിലും അവർ പരമാത്മാവിനെത്തന്നെ ദർശിച്ചാരാധിക്കുന്നു. മരണാനന്തരം ഇവരെല്ലാം പോകുന്നതു് ദേവയാനമാർഗ്ഗത്തിൽക്കൂടെയായിരിക്കും.

ഇങ്ങനെയല്ലാതെ, കാമനകൾ മുഴവൻ വിട്ടുപോകാത്ത ഭക്തന്മാരും യാഗാദികർമ്മങ്ങൾ ചെയ്തു് എന്നെ ആരാധിക്കുന്നുണ്ടു്. അവരുടെ ആഗ്രഹം മുഴവൻ സുഖാനുഭവത്തിന്നുവേണ്ടിയുള്ള സ്വർഗ്ഗപ്രാപ്തിയാണ്. പാപം അതിന്നു പ്രതിബന്ധമാണെന്നറിഞ്ഞു് അതിൽ നിന്നകന്നു് അവർ ആ ലക്ഷ്യത്തെ മുൻനിർത്തി വൈദികകർമ്മങ്ങളെക്കൊണ്ടു് എന്നെ ആരാധിക്കുന്നു. അവർ മരണശേഷം പിതൃയാനമാർഗ്ഗത്തിൽക്കൂടി ദേവലോകത്തെത്തി സ്വർഗ്ഗസുഖങ്ങളനുഭവിക്കുന്നു. പക്ഷേ, പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും ഈ മനുഷ്യലോകത്തിലേയ്ക്കുതന്നെ വരുന്നു. ഇങ്ങനെ ഫലേച്ഛയോടുകൂടി വൈദികധർമ്മമനുസരിച്ച് എന്നെ ആരാധിക്കുന്നവർക്ക് സ്വർഗ്ഗത്തിലേയ്ക്കും ഭൂമിയിലേയ്ക്കുമുള്ള ഈ പോക്കുവരവിൽനിന്നു മുക്തി നേടുവാൻ സാധിക്കുന്നില്ല. അതുകൊണ്ടു് അവരുടെ ഭക്തി ഉത്തമമല്ലെന്നറിയണം.

ഉത്തമഭക്തി നേടിയിട്ടുള്ള മഹാത്മാക്കളാകട്ടെ, എല്ലാം പരമാത്മാവാണെന്ന ഭാവത്തോടെ അനന്യമനസ്കരായി എന്നെ ഭജിക്കുന്നു. അവർക്കു ജീവിതത്തിൽ യാതൊരു വിഷമവും ഉണ്ടാകുന്നില്ല. കാരണം ഞാൻ എപ്പോഴും അവരുടെ യോഗക്ഷേമത്തിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയല്ലാതെ, എൻെറ യഥാർത്ഥഭാവമറിയാതെ ചിലർ സഗുണസങ്കല്പംകൊണ്ടു് ഓരോ ദേവതകളെ കല്പിച്ച് ശ്രദ്ധാവിശ്വാസങ്ങളോടുകൂടി ആരാധിക്കുന്നുണ്ടു്. വാസ്തവത്തിൽ അവരും പൂജിക്കുന്നതു് എന്നെത്തന്നെയാണ്. എന്നാലതു് വിധിപൂർവ്വകമല്ലെന്നുമാത്രം. അവർ ചെയ്യുന്ന ആരാധനകളെല്ലാം സ്വീകരിക്കുന്നതും ഫലം

കൊട്ടക്കുന്നതും ഞാൻതന്നെയാണെന്നുള്ള പരമാത്ഥം അവർ അറിയുന്നില്ല. സഗുണേശ്വരന്മാർ എന്നിൽനിന്നു ഭിന്നരാണെന്നും അവരാണ് ഫലം നല്കുന്നതെന്നും ഉള്ള വിശ്വാസവും ഫലാനുഭവത്തിലുള്ള അഭിലാഷവും കാരണം ജീവിതലക്ഷ്യമായ മുക്തിയിലെത്താതെ അവർ വഴി തെററിപ്പോകുകയാണ് ചെയ്യുന്നതു്.ദേവന്മാരെ ആരാധിക്കുന്നവർ ദേവന്മാരേയും, പിതൃക്കളെ ആരാധിക്കുന്നവർ പിതൃക്കളേയും, ഭൂതങ്ങളെ ആരാധിക്കുന്നവർ ഭൂതങ്ങളേയും പ്രാപിക്കുന്നതുപോലെത്തന്നെ പരമാത്മാവിനെ ആരാധിക്കുന്നവർ പരമാത്മാവിനേയും പ്രാപിക്കുന്നു. ഇതിൽ പരമാത്മാവിനെ ആരാധിക്കുന്നതാണ് എളുപ്പമായിട്ടുള്ളതു്. കാരണം അവിടെ ഭക്തിയും മനഃശുദ്ധിയും മാത്രമേ നോക്കേണ്ടതുള്ളു. മററു നിയമങ്ങളോ നിർബ്ബന്ധങ്ങളോ ഒന്നുമില്ല. വെറും ഇലയോ പൂവോ പഴമോ വെള്ളമോ എന്തായാലും ഭക്തിയോടുകൂടി സമപ്പിക്കുന്നതു് പരമാത്മാവു് സ്വീകരിച്ചു് അനുഗ്രഹിക്കുന്നു. അതുകൊണ്ടു് അല്ലയോ അജ്ജുന, ആ ഉത്തമഭക്തി ലഭിക്കുവാനായി നീ ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതുമെല്ലാം പരമാത്മാവിന്നു് അപ്പിക്കുകയാണെന്ന ബോധത്തോടുകൂടി ചെയ്യുക. അങ്ങനെചെയ്താൽ കമ്മങ്ങളുടെ ശുഭങ്ങളോ അശുഭങ്ങളോ ആയ ഫലങ്ങളൊന്നും നിന്നെ ബാധിക്കുകയില്ല. ഫലത്തിൽ ആഗ്രഹത്തോടുകൂടി ചെയ്യുന്ന കമ്മങ്ങളാണു് ബന്ധകാരണമായിത്തീരുന്നതു്. ഫലം പരമാത്മാവിൽ സമപ്പിച്ചുകൊണ്ടു് കമ്മങ്ങൾ ചെയ്യുന്നുവെങ്കിൽ അതു് കമ്മസന്ന്യാസത്തിന്നു് തുല്യമാണു്. ആ കമ്മസന്ന്യാസത്തിന്റെ ഫലമായി നിനക്കു പരമാത്മപ്രാപ്തിയുണ്ടാവുകയുംചെയ്യും.

അല്ലയോ പാത്ഥ, എനിക്കു് ലോകത്തിൽ ശത്രുവെന്നോ മിത്രമെന്നോ യാതൊരു ഭേദവുമില്ല; എല്ലാവരിലും സമഭാവനയാണുള്ളതു്. എന്നാൽ എന്നെ ആർ ഭക്തിയോടുകൂടി ആശ്രയിക്കുന്നുവോ അവക്കു മാത്രമേ എന്നെ സാക്ഷാത്കരിക്കുവാനും അതുകൊണ്ടുള്ള ഗുണങ്ങൾ നേടുവാനും സാധിക്കുകയുള്ളു. ഉത്തമഭക്തന്മാരിൽ ഞാൻ അഭേദഭാവത്തോടെ വത്തിക്കുന്നു. അങ്ങനെ ഭജിക്കുന്നതിന്നു് ലോകത്തിൽ ആക്കും അധികാരമുണ്ടു്. എത്രതന്നെ ദുഷിച്ച പ്രവൃത്തികൾ ചെയ്തിട്ടുള്ളവനായാലും ശരി, ഏകാന്തഭക്തിയോടുകൂടി എന്നെ ഭജിക്കുകയാണെങ്കിൽ അവനെ സജ്ജനമായിത്തന്നെ കണക്കാക്കണം. കാരണം, ശരിയായ മാഗ്ഗത്തിൽ അവന്റെ ബുദ്ധി ഉറച്ചുകഴിഞ്ഞുവല്ലൊ അതിന്റെ ഫലമായി ആ ദുരാചാരനായ മനുഷ്യൻ വിളംബം വിനാ ധമ്മനിഷ്ഠയുള്ളവനും ശുദ്ധമനസ്സനുമായിത്തീരുകയും ജീവിതലക്ഷ്യം പ്രാപിക്കുകയും ചെയ്യും. അല്ലയോ അജ്ജുന, നീ തീച്ച്യായി അറിഞ്ഞുകൊള്ളുക, എന്റെ ഭക്തന്നു് ഒരിക്കലും നാശമുണ്ടാവുകയില്ല.

എന്നെ ഭജിച്ചാൽ അതിന്റെ ഫലം കിട്ടാത്തവരായി ഈ ലോകത്തിൽ ആരുംതന്നെയില്ല. സ്വഭാവേനതന്നെ അബലകളും ചപലകളുമായ സ്ത്രീകൾ, രജസ്തമോഗുണങ്ങൾമാത്രം പ്രബലമായി പ്രകാശിക്കുന്ന വൈശ്യന്മാരും ശൂദ്രന്മാരും, എന്നു വേണ്ട പാപപ്രവൃത്തികൾചെയ്തു കഴിഞ്ഞുകൂടുന്ന ദുഷ്ടന്മാർ മുതലായവരെല്ലാം എന്നെ ആശ്രയിച്ചാൽ ഉത്കൃഷ്ടമായ മോക്ഷത്തിന്നു് അഹ്രരായിത്തീരുന്നു. പിന്നെ സത്വഗുണപ്രധാനരും പുണ്യശാലികളും ആയ ബ്രാഹ്മണരുടേയും രാജഷിമാരുടേയും മററു ഭക്തന്മാരുടേയും കഥ പറവാനുണ്ടോ? എന്തിനധികം! അനിത്യവും അസുഖവുമായ ഈ ലോകത്തിൽ വന്നു പിറന്നാൽ നിത്യതയും സുഖവും നേടണമെങ്കിൽ എന്നെ ഭജിക്കുക മാത്രമേ ഒരു മാഗ്ഗമുള്ളു. അതുകൊണ്ടു് അല്ലയോ അജ്ജുന, നീ ഭക്തിപൂവ്വം എന്നെ ഭജിച്ചുകൊള്ളുക. നിന്റെ മനസ്സു് എപ്പോഴും പരമാത്മാവിൽത്തന്നെ ഉറപ്പിച്ചുനിത്തുക. പരമാത്മാവിൽ സമപ്പിച്ചുകൊണ്ടു് നിന്റെ പ്രവൃത്തികളെല്ലാം അനുഷ്ഠിക്കുക. നിന്റെ എല്ലാ ആരാധനയും പരമാത്മാവിനെ ലക്ഷ്യമാക്കിയാകട്ടെ. ഇങ്ങനെ നിന്റെ മനസ്സും ഭക്തിയും ലോകസേവനവും ഈശ്വരപൂജയുമെല്ലാം, പരമാത്മാവുതന്നെ സർവ്വാശ്രയമെന്നു വിശ്വസിച്ചു്, സ്വാത്ഥവിചാരങ്ങളെല്ലാം വെടിഞ്ഞു് എപ്പോഴും പരമാത്മചിന്തയോടുകൂടിയതായിരുന്നാൽ അനായാസേന നിനക്കു് എന്നെ പ്രാപിക്കാം; ഈ ഈശ്വരാപ്പണബുദ്ധികൊണ്ടു് സംസാരദുഃഖങ്ങളിൽനിന്നെല്ലാം മുക്തനായിത്തീരുകയും ചെയ്യാം.

# പാഹി മാം

## എം. എം. ബാലകൃഷ്ണൻ

(രാഗം മദ്ധ്യമാവതി. താളം ത്രിപുട (തിസ്രഗതി)

പല്ലവി: പാഹി മാം കൃപാകര
രാമകൃഷ്ണ ദേവദേവ

അനുപല്ലവി. ശാരദേന്ദുമന്ദഹാസ
ശാരദാമനോഹര
ലോകനാഥ, സകലവേദ-
മന്ത്രതന്ത്രശാസ്ത്രസാര. (പാഹി മാം....)

ചരണം. നിർവ്വികല്പഭാവമഗ്ന
നിരതിശയാനന്ദപൂർണ്ണ
നരേന്ദ്രാദിഭക്തവൃന്ദ-
വന്ദിതപാദാബ്ജയുഗ്മ
പ്രണതപാല വിനയശീല
ദിവ്യനാമഗാനലോല
ദേഹി മംഗളസ്വരൂപ
പാദഭക്തിമുത്തമാം. (പാഹി മാം....

---

# പുസ്തകാഭിപ്രായം

### ഭാഗവതമാഹാത്മ്യം

വിവർത്തകൻ : സ്വാമി ജ്ഞാനാനന്ദസരസ്വതി
പ്രസാധകൻ : പി. ഗോവിന്ദൻകുട്ടി,
കൃഷ്ണനിവാസ്, ഗാന്ധിനഗർ, തുങ്കൂർ. 572102
(കർണ്ണാടക സ്റ്റേറ്റ്.)

പേജ് 38 വില. 2 ക.

സ്വർഗ്ഗാരോഹണസമയത്ത് ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ തേജസ്സു ഭാഗവതത്തിൽ സമർപ്പിച്ച് കലികാലത്ത് സംസാരതരണത്തിന്ന് ഒരു ഉപായമായി ഭാഗവതത്തെ പ്രദാനം ചെയ്തു എന്നു പറയപ്പെടുന്നു. അതുകൊണ്ടാണ് ഇന്ന് ഭാഗവതത്തിന്ന് വളരെയധികം പ്രചാരമുണ്ടായിട്ടുള്ളതു്. ഭാഗവതസപ്താഹവും ഭാഗവതപ്രഭാഷണവും ഇന്നു സാർവ്വത്രികമായിത്തീർന്നിരിക്കുന്നു. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളർന്ന് ജീവന്മുക്തിയാകുന്ന ജന്മസാഫല്യം നേടുവാൻ കലികാലത്ത് ഭാഗവതശ്രവണം മാത്രം മതി. എന്നാൽ യഥാവിധി ശ്രദ്ധയോടുകൂടി ശ്രവിച്ചാൽ മാത്രമേ അതിന്നുവേണ്ട ഫലം സിദ്ധിക്കുകയുള്ളു. അതുകൊണ്ടാണ് സപ്താഹം ആരംഭിക്കുന്നതിന്നുമുമ്പ് മാഹാത്മ്യപാരായണവും എല്ലായിടത്തും നടത്തിവരുന്നതു്. പത്മപുരാണത്തിലും സ്കാന്ദപുരാണത്തിലും പ്രത്യേകം ഭാഗവതമാഹാത്മ്യം വിവരിച്ചിട്ടുണ്ടെങ്കിലും പത്മപുരാണത്തിലുള്ള മാഹാത്മ്യമാണ് സാധാരണ ഉപയോഗിക്കാറുള്ളതും കൂടുതൽ ശ്രദ്ധാജനകമായിട്ടുള്ളതും. അതുകൊണ്ടു് പത്മപുരാണാന്തർഗ്ഗതമായ ഭാഗവതമാഹാത്മ്യം, ഭക്തജനങ്ങളിൽ ശ്രദ്ധയും ഉത്തേജനവും ഉണ്ടാക്കുവാൻ വേണ്ടി ലളിതവും സുന്ദരവുമായ ഗദ്യത്തിൽ വിവർത്തനം ചെയ്തിട്ടുള്ളതാണ് പ്രസ്തുത ഗ്രന്ഥം. ആദ്ധ്യാത്മികവിഷയങ്ങളെ പ്രചരിപ്പിക്കുന്നതിൽ, വേദാന്തത്തിലും ഭാഗവതത്തിലും ഒരുപോലെ പണ്ഡിതനായ സ്വാമിജി ചെയ്യുന്ന സേവനത്തെ കൂടുതൽ വിശാലവും സഫലവുമാക്കിത്തീർക്കുവാനുള്ള ശ്രീ ഗോവിന്ദൻകുട്ടിയുടെ ശ്രമം സർവ്വഥാ ശ്ലാഘനീയമാണ്.

### ചിന്താവിഷ്ടയായ സീത — ഒരു പഠനം

ഗ്രന്ഥകർത്താ: നിത്യചൈതന്യയതി
ഗുരുകലം പബ്ലിഷിങ് ഹൗസ് — വർക്കല.

പേജ് 60 വില. 2 ക.

''ഭാരതീയ സ്ത്രീത്വാദർശത്തിന്റെ പ്രതീകമാണ് സീത. രാമന്മാർ ഇനിയുമുണ്ടാകാം; പക്ഷെ സീതമാർ ഇനിയുണ്ടാകില്ല'' എന്നു വിവേകാനന്ദസ്വാമികൾ പറയുന്നതിൽനിന്നും വാല്മീകിയുടെ ആദർശവനിതയ്ക്കുള്ള സ്ഥാനം എത്ര മഹത്തരമാണെന്ന് വ്യക്തമാകുന്നുണ്ടല്ലോ. സീത യുഗങ്ങളിലൂടെ ജീവിക്കുന്നു. അവൾക്കു മരണമില്ല. ഭാരതസ്ത്രീത്വത്തിന്റെ മാതൃകയാണവൾ.

വാല്മീകിയുടെ സീതാരാമന്മാരെ ആസ്പദമാക്കി വിവിധഭാഷകളിൽ രചിച്ചിട്ടുള്ള കൃതികൾ കുറച്ചൊന്നുമല്ല. അവയെ മാററിനിർത്തിയാൽ ഭാരതീയസാഹിത്യത്തിൽ വലിയൊരു വിടവ് അനുഭവപ്പെടും. എന്നാൽ

വാല്മീകിയുടെ നായികാനായകന്മാർ നിരൂപകന്മാരുടെ കട്ടത്ത വിമർശനങ്ങൾക്ക വിധേയരായ കഥാപാത്രങ്ങളുമാണ്.

പണ്ഡിതനും യതിവര്യനുമായ നിത്യചൈതന്യയതി, മനോവിജ്ഞാനീയത്തിന്റെ കണ്ണാടിയിലൂടെ കുമാരനാശാന്റെ ചിന്താവിഷ്ടയായ സീതയെ നോക്കിക്കാണുന്ന ഒരു ലഘുഗ്രന്ഥമാണിത്. ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന ആദർശങ്ങളും അഭിപ്രായങ്ങളും പഠനാർഹങ്ങളും ചിന്തോദ്ദീപകങ്ങളുമാണ്. പുതിയൊരു സമീപനമാണ് സ്വാമിജി ഈ നിരൂപണാസ്വാദനത്തിനു സ്വീകരിച്ചിരിക്കുന്നത്. വാല്മീകി, കാളിദാസൻ, ഭവഭൂതി, തുളസീദാസൻ, കമ്പർ, എഴുത്തച്ഛൻ തുടങ്ങിയ കവീശ്വരന്മാരുടെ സീതമാരെ പഠിച്ചു വിലയിരുത്തിയതിനുശേഷമാണ് സ്വാമിജി കുമാരനാശാന്റെ സീതയെ സമീപിച്ചത്. അപ്പോൾ ലേഖകനുണ്ടായ അനുഭവമെന്തായിരുന്നു ? ''പുരാണപുരുഷന്റെ വാമാംഗിയായിരുന്ന സീതയ്ക്കു പകരം ഈ നൂററാണ്ടിലെ വിചാരസ്വാതന്ത്ര്യമുള്ള ഒരു മുപ്പതുകാരി മുമ്പിൽ നില്ക്കുന്നതുപോലെ തോന്നി.'' അവിടന്നങ്ങോട്ടു ചിന്തകൾ തളിരിടാൻ തുടങ്ങി. ''വാല്മീകിയുടെ സീത മുതൽ ആശാന്റെ സീതവരെ, നമ്മുടെ സീതാഭാവം ഒരു സീതയുടേതല്ല. ദാർശനികന്മാരും കവികളുമായ പുരുഷന്മാരുടെ ഹൃദയത്തിൽ നൂററാണ്ടുകളായി വളർന്നുകൊണ്ടിരിക്കുന്ന സ്ത്രീയുടെ ഒരു പരിണാമചരിത്രമാണെ''ന്നു മനസ്സിലായി. ഈ ആശയം മുന്നിൽവെച്ചുകൊണ്ട് ചിന്താവിഷ്ടയായ സീതയുടെ ഉള്ളിൽക്കടന്നു പരിശോധിച്ചപ്പോൾ നമ്മളിൽ പലരും കാണാതിരുന്ന പല രഹസ്യങ്ങളും സീതയുടെ മനസ്സിന്റെ ഇരുട്ടറയിൽ നിന്നും പുറത്തുകൊണ്ടുവരുവാൻ സ്വാമിജിക്കു സാധിച്ചു.

എന്നാൽ സീതയുടെ ചിത്തവൃത്തികൾ പഠിക്കുന്നതിനെക്കാൾ, ആശാന്റെ ചിത്തവൃത്തികൾ പഠിക്കുന്നതിലാണ് ലേഖകനു താല്പര്യം. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ രണ്ടും ഒന്നുതന്നെയാണ്. കാരണം ''സീതയുടെ വിചാരധാര സീതയുടേതായിരിക്കുന്നതുപോലെ തന്നെ ആശാന്റേതുമാണ്.'' മനഃശാസ്ത്രതത്ത്വങ്ങൾ പഠിച്ച് പരിപക്വമായ ലേഖകന്റെ ബുദ്ധി ആശാന്റെ ഉള്ളിൽക്കടന്നു പരിശോധന നടത്തിയതിൽ അസ്വാഭാവികതയൊന്നുമില്ല.

ഡാ: എം. ലീലാവതിയുടെ പ്രൗഢവും പഠനാർഹവുമായൊരു അവതാരിക ചേർത്തിട്ടുള്ളത് ഗ്രന്ഥത്തിനു മാററു കൂട്ടുന്നു. വാസ്തവത്തിൽ അതൊരു അവതാരികയല്ല; സീതയെക്കുറിച്ചുള്ള വേറൊരു പഠനമാണ്.

ഏതായാലും ഈ ചെറുഗ്രന്ഥം നമ്മുടെ നിരൂപണശാഖയ്ക്കൊരു മുതൽക്കൂട്ടാണ്.

– പി. എൻ. ഗോപാലകൃഷ്ണൻ

## ശ്രീഗോശാലകൃഷ്ണസുപ്രഭാതം

**ശ്രീ എം. എം. വേണുഗോപാലക്കൈമൾ മാലിയിൽ, നന്നാട്ട്, തിരുവൻവണ്ടൂർ.**

തിരുവൻവണ്ടൂർ ശ്രീഗോശാലകൃഷ്ണന്റെ വിഗ്രഹലബ്ധിസ്മാരകമഹോത്സവത്തിന്റെ 13-ാം വാർഷികത്തോടനുബന്ധിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ലഘുഗ്രന്ഥം. ഭക്ത്യുദ്ദീപകങ്ങളായ 35 പദ്യങ്ങളടങ്ങിയിട്ടുള്ളതും നിത്യപാരായണത്തിന്നുദ്ദേശിക്കപ്പെട്ടിട്ടുള്ളതുമായ ഈ സ്തോത്രത്തിന്ന് വില 30 പൈസമാത്രം.

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം

കൊല്ലംതോറും പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഇക്കൊല്ലം ഡിസംബർ 25 മുതൽ 29 വരെയുള്ള തീയതികളിലായി നടത്തപ്പെട്ടു.

അന്തർയോഗത്തിൽ ശ്രീ ശുദ്ധാനന്ദസ്വാമികൾ, ശ്രീ നിസ്സ്വാനന്ദസ്വാമികൾ, ശ്രീ രംഗനാഥാനന്ദസ്വാമികൾ, ശ്രീ മൈത്രാനന്ദസ്വാമികൾ എന്നിവർ ക്രമത്തിൽ തൈത്തിരീയോപനിഷത്ത്, ശ്രീരാമകൃഷ്ണവചനാമൃതം, ഭഗവദ്ഗീത, ഭാഗവതം എന്നീ വിഷയങ്ങളെക്കുറിച്ച് ക്ലാസ്സുകൾ എടുത്തിരുന്നു. വൈകുന്നേരത്തെ ചോദ്യോത്തരവേള വിജ്ഞാനപ്രദവും രസകരവും അതേസമയം ചിന്തോദ്ദീപകവുമായിരുന്നു. ശ്രീ രംഗനാഥാനന്ദസ്വാമികളാണ് ചോദ്യങ്ങൾക്ക് ഉത്തരം നല്കിയിരുന്നത്.

അന്തർയോഗത്തിന്റെ സമാപനസമ്മേളനത്തിൽ ആശ്രമം പ്രസിഡണ്ട് ശ്രീ ശക്രാനന്ദസ്വാമികൾ ആത്മീയവിഷയങ്ങളിൽ ഇവിടെനിന്നു കിട്ടിയ ഈ പുതിയ വെളിച്ചത്തിൽ മററുള്ളവരേയും നയിക്കുവാൻ ശ്രമിക്കണമെന്ന അഭ്യർത്ഥനയോടുകൂടി എല്ലാവർക്കും കൃതജ്ഞത പറഞ്ഞു. തുടർന്ന് ശ്രീ രംഗനാഥാനന്ദസ്വാമികളുടെ പ്രഭാഷണ

മായിരുന്നു. ഉപനിഷത്തു്, ഗീത, ഭാഗവതം എന്നീ പുണ്യഗ്രന്ഥങ്ങളുടെ പഠനംകൊണ്ടു് എല്ലാവക്കും മാനസികമായും, ആദ്ധ്യാത്മികമായും ഒരു പോഷണം കിട്ടിയിട്ടുണ്ടെന്നും, അതിൻെറ ഫലം എല്ലാവരുടേയും പ്രവൃത്തികളിൽ കാണാൻ കഴിയണമെന്നും സ്വാമിജി അഭിപ്രായപ്പെട്ടു. ധമ്മത്തിൻെറ ശക്തി നിലനിത്താൻ നാം ശ്രമിക്കണമെന്നും, സമുദ്രംപോലെ ആഴവും, ആകാശംപോലെ വികാസവുമുള്ള വേദാന്തത്തിൻെറ സ്വഭാവഗുണം നാം ജീവിതത്തിൽ കൊണ്ടുവരണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ആദ്ധ്യാത്മഭാവന, വിശാലഭാവന ഇതു് നാം അനുവത്തിക്കേണ്ട ഗുണങ്ങളാണു്. ഈ ഗുണം നമ്മുടെ കുട്ടികളിലും വളത്തിയെടുക്കണം. മനുഷ്യരാകുക! മററുള്ളവരെ മനുഷ്യരാകുവാൻ സഹായിക്കുക!! ഇതാണു് ഒരു ഭക്തൻെറ കത്തവ്യം. നമ്മുടെ അദ്ധ്യാത്മപുരോഗതിക്കു വേണ്ടതു് ചെയ്യുന്നതോടൊപ്പം മററുള്ളവരേയും ഈദൃശവിഷയങ്ങളിൽ തല്പരരാക്കണമെന്നും സ്വാമിജി ആഹ്വാനം ചെയ്തു.

തുടന്നു് അന്തർയോഗത്തിൽ പങ്കെടുത്തവരുടെ പ്രതിനിധികരം എന്ന നിലയ്ക്കു് ശ്രീമതി മീനാക്ഷി (ബാംഗളൂർ) യും, ശ്രീ നാരായണൻ നമ്പ്യാരും, ശ്രീ ശങ്കരനാരായണനും തങ്ങളുടെ അനുഭവങ്ങരം വിവരിച്ചു സംസാരിച്ചു. ഭക്തി, സഹാനുഭൂതി ഇവയിൽ എല്ലാവക്കും വദ്ധനയുണ്ടാകട്ടെ എന്നു് എല്ലാവക്കും പുതുവത്സരത്തിൻെറ ക്ഷേമ ഐശ്വര്യങ്ങരം ആശംസിച്ചുകൊണ്ടു് സ്വാമിജി അന്തർയോഗപരിപാടികരം ഉപസംഹരിച്ചു. സ്ത്രീകളും പുരുഷന്മാരുമടക്കം ഏതാണ്ടു മുന്നൂറോളം പേർ അന്തർയോഗത്തിൽ പങ്കുകൊണ്ടിരുന്നു.

## വിദ്യാത്ഥിശിബിരം

അന്തര്യോഗത്തിന്നുശേഷം കോളേജുവിദ്യാത്ഥികരംക്കുള്ള ഒരു ക്യാമ്പു് ആശ്രമത്തിൽവെച്ചു നടത്തപ്പെട്ടു. ശ്രീ രംഗനാഥാനന്ദസ്വാമികരം ക്യാമ്പിന്നു നേതൃത്വം നൽകി. ശാസ്ത്രപഠനം ജീവിതത്തെ പൂണ്ണമായി സംതൃപ്തമാക്കുമോ? ആദ്ധ്യാത്മികപഠനം അനിവാര്യമാണോ? അധ്യാത്മശാസ്ത്രവും ഭൗതികശാസ്ത്രവും പരസ്പരവിരുദ്ധമാണോ? എന്ന വിഷയങ്ങളെപ്പററി രണ്ടു ദിവസങ്ങളിലായി വിശദമായ ചച്ച നടന്നു. വിവിധ കോളേജുകളിൽ നിന്നായി നൂറു വിദ്യാത്ഥികരം ചച്ചകളിൽ സജീവമായി പങ്കെടുത്തു. ഗ്രൂപ്പുചച്ചകളിൽനിന്നു് ഉരുത്തിരിഞ്ഞുവന്ന സംശയങ്ങരംക്കു് എല്ലാം സ്വാമിജി സമുചിതമായ മറുപടി പറഞ്ഞു. ഇത്തരമൊരു ആധ്യാത്മികക്യാമ്പു് തങ്ങളുടെ ജീവിതത്തിൽ പുതിയ ഒരനുഭവമാണെന്നും വഷംതോറും കൂടുതൽ ദിവസം നീണ്ടുനിൽക്കുന്ന ഇത്തരം ക്യാമ്പുകരം സംഘടിപ്പിക്കുന്നതു് വിദ്യാത്ഥിലോകത്തിന്നു് വലിയൊരു അനുഗ്രഹമായിരിക്കുമെന്നും ക്യാമ്പംഗങ്ങരം ഏകകണ്ഠമായി അഭിപ്രായപ്പെട്ടു.

## വിവേകാനന്ദജയന്തി

ജനവരി 12-ാംനു- ആശ്രമത്തിൽവെച്ചു് വിവേകാനന്ദസ്വാമികളുടെ ജന്മദിനം സാഘോഷം കൊണ്ടാടി. രാവിലെ വേദപാരായണം ഗീതാപാഠം ഭജന എന്നിവയ്ക്കുശേഷം വിശേഷാൽ പൂജയും ശിവസഹസ്രനാമാച്ചനയും ഉണ്ടായിരുന്നു. ശ്രീ മുഡാനന്ദസ്വാമികരം സ്വാമിജിയുടെ ജീവിതത്തേയും സന്ദേശത്തേയും പററി ഒരു പ്രഭാഷണം ചെയ്തു. ആരാത്രികത്തോടും പ്രസാദവിതരണത്തോടുംകൂടി രാവിലത്തെ പരിപാടികളവസാനിച്ചു. ഉച്ചതിരിഞ്ഞു് തൃക്കാരിയൂർ ശ്രീ രാഘവൻനമ്പ്യാരുടെ പാഠകവും ശ്രീ ശക്രാനന്ദസ്വാമികളുടെ വിവേകാനന്ദസാഹിത്യസവ്വസ്വപാരായണവും കഴിഞ്ഞു് ദീപാരാധനയ്ക്കുശേഷം ഗുരുകുലം വിദ്യാത്ഥികളുടെ കലാപരിപാടികളുമുണ്ടായി. 15-ാംനു- ശ്രീ ശക്രാനന്ദസ്വാമികളുടെ അധ്യക്ഷതയിൽ ഗുരുകുലം ഹൈസ്കൂളിലും വിവേകാനന്ദജയന്തി ആഘോഷിച്ചു. ശ്രീ വി. മുരളീധരമേനോൻ ആയിരുന്നു മുഖ്യപ്രാസംഗികൻ. വിദ്യാത്ഥികളുടെയും പ്രസംഗങ്ങളും കലാപരിപാടികളുമുണ്ടായിരുന്നു.

ഫെബ്രുവരിമാസത്തെ ഏകദിന അന്തര്യോഗം 13-ാംനു- ഞായറാഴ്ചയായിരിക്കും.

## ശ്രീരാമകൃഷ്ണജയന്തി

ഭക്തജനങ്ങളേ,

ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി ഫെബ്രുവരി ഇരുപതാംതീയതി ഞായറാഴ്ചയാണു്. ശ്രേയസ്സാമരായ എല്ലാവരേയും ഈ ധന്യദിനാചരണത്തിൽ സശ്രദ്ധം പങ്കുചേരുവാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു. ആശ്രമങ്ങളിൽ പോയി ഇതിൽ പങ്കെടുക്കാൻ കഴിയാത്ത സുകൃതികരം സ്വയം വീട്ടിൽത്തന്നെ ധ്യാനം, ജപം, വചനാമൃതപാരായണം, ശിവബുദ്ധ്യാ സാധുജനസേവ ഇവ നടത്തി ഈ സുദിനം ആചരിച്ചു് ധന്യരാകണമെന്നു് പ്രത്യേകം അപേക്ഷിക്കുന്നു. ഭഗവാനിലുള്ള ശ്രദ്ധ ദൃഢതരമാക്കാൻ മററു മാഗ്ഗമൊന്നുമില്ല. നിങ്ങരം ഓരോരുത്തരും എന്തെന്തു ചെയ്തു എന്നു് എഴുതി അയച്ചുതരുന്നതു് ഞങ്ങരംക്കു സന്തോഷവുമായിരിക്കും.

എന്നു് ശുഭാശംസി,
ശക്രാനന്ദസ്വാമി
ആശ്രമാദ്ധ്യക്ഷൻ

ശ്രീരാമകൃഷ്ണാശ്രമം,
പുറനാട്ടുകര.

# ശ്രീമദീശ്വരാനന്ദസ്മാരകനിധി

(ഡിസംബർ ലക്കത്തിൽനിന്നു തുടർച്ച)

| | | |
|---|---|---|
| 133. | ശ്രീ പി. ഉദയനൻ, ശ്രീ ശാരദാമന്ദിരം, ഒററപ്പാലം | 501 00 |
| 134. | മിസ്സിസ് കെ. എം. ആർ. മേനോൻ, അമലവിലാസ്, തൃശ്ശൂർ | 500 00 |
| 135. | മിസ്റ്റർ & മിസ്സിസ് കെ. വി. രാമൻ നായർ, സീതാസദൻ, ഷൊർണ്ണൂർ | 201 00 |
| 136. | മിസ്സിസ് കെ. ചന്ദ്രമതിഅമ്മ, പരുവക്കാട്ട് വീട്, ഗുരുവായൂർ | 101 00 |
| 137. | ശ്രീ ഡി. കെ. ദാമോദരൻ കർത്താ, വട്ടക്കണ്ണേഴത്തു് വീട്, തുറവൂർ | 101 00 |
| 138. | ,, കെ. എസ്സ്. ഗംഗാധരൻ വൈദ്യർ, ശങ്കർ ഫാർമസി, മഞ്ഞുമ്മൽ | 101 00 |
| 139. | ,, എം. തങ്കമ്മ, മാരാത്തു് വീട്, തൃശ്ശൂർ | 101 00 |
| 140. | ,, കെ. എം. പണ്ടാലെ, വിളയിൽ മഠം, മാവേലിക്കര | 101 00 |
| 141. | ,, രാമവർമ്മ കുഞ്ഞുണ്ണിയപ്പൻ തമ്പുരാൻ, തൃക്കമാരംകുടം, തൃശ്ശൂർ | 101 00 |
| 142. | ,, ശാരദാദേവി, ഗിരിജ & ശ്രീദേവി, സ്മൃതി, തൃക്കമാരംകുടം | 101 00 |
| 143. | ,, പി. എൻ. ദാമോദരൻ മൂസ്സത്, തൃപ്രയാർ | 100 00 |
| 144. | ,, ആർ. മാധവൻ നായർ, പുറനാട്ടുകര | 100 00 |
| 145. | ,, പരുവക്കാട്ട് ശാരദാമ്മ, തൃശ്ശൂർ | 51 00 |
| 146. | ,, എം. എം. എൻ. മേനോൻ, പന്തൽവളപ്പു് വീട്, വട്ടംകുളം | 51 00 |
| 147. | ,, പി. ജാനകി, എം. മേനോൻ, അറസ്സൽ റബ്ബർ പ്ലാന്റേഷൻ, മുതുകുറിശ്ശി | 51 00 |
| 148. | മിസ്സിസ് ഡി. പി. നമ്പൂതിരിപ്പാട്, ദേശമംഗലം മന, എടക്കുന്നി | 50 00 |
| 149. | വി. മുരളീധരമേനോൻ, എസ്സ്. ഡി. കോളേജ്, ആലപ്പുഴ | 50 00 |
| 150. | ശ്രീ കനകം കെ. വർമ്മ, ശാന്തികോട്ടേജ്, എറണാകുളം | 50 00 |
| 151. | ഒരു ശ്രദ്ധാലു, താനൂർ | 50 00 |
| 152. | ഡോ: ജി. രുദ്രാണി അമ്മ, വൃന്ദാവൻ, ചേർത്തല | 50 00 |
| 153. | ശ്രീ കെ. അരവിന്ദാക്ഷൻ, കേരളവർമ്മ കോളേജ്, തൃശ്ശൂർ | 30 00 |
| 154. | ,, കെ. വൈ. എസ്സ്. മേനോൻ, ശ്രീനികേതൻ, പാലക്കാട്ട് | 30 00 |
| 155. | മിസ്സിസ് കെ. ഡബ്ലിയു. കെ. മാരാർ, തോട്ടിക്കാമത്തു് വീട്, തൃശ്ശൂർ | 25 00 |
| 156. | ശ്രീ സരോജിനി മേനോൻ, ഭദ്രഭവൻ, ചിയ്യാരം | 25 00 |
| 157. | ,, ഈശ്വരി മേനോൻ, കലാഭവൻ, എറണാകുളം | 25 00 |
| 158. | ,, പുത്തേഴത്തു് ഗോപാലമേനോൻ, തൃശ്ശൂർ | 25 00 |
| 159. | ,, നിർമ്മല ഉണ്ണി, തിരുവനന്തപുരം | 25 00 |
| 160. | ,, എൻ. പി. ഹരികൃഷ്ണൻ, തയ്യിൽ വീട്, വടക്കംപാട്ട് | 25 00 |
| 161. | ,, പി. കേളുനായർ, മാമ്പള്ളത്തു വീട്, അട്ടങ്ങാനം | 25 00 |

(തുടരും)

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 62 | 1977 മാർച്ച് | ലക്കം 3

## അമൃതവാണി

''ഒരു മുറിയിൽ ഒരു കള്ളനുണ്ടെന്നു വിചാരിക്കുക; അവൻ എങ്ങനെയോ അറിഞ്ഞു, അടുത്ത മുറിയിൽ വലിയൊരു സ്വർണ്ണനിക്ഷേപമുണ്ടെന്നും മുറികൾക്കിടയ്ക്ക് ഒരു നേർത്ത തട്ടിയേ ഉള്ളുവെന്നും. ആ കള്ളൻെറ അവസ്ഥ എന്താവും ? അവനുറക്കം വരില്ല, ഒന്നും ചെയ്യാനാവില്ല. അവൻെറ മുഴുവൻ മനസ്സും ആ സ്വർണ്ണം തട്ടുന്നതിലായിരിക്കും. ആനന്ദത്തിൻേറയും അനുഗ്രഹത്തിൻേറയും മഹിമയുടേയും അനന്തഖനി ഇവിടെയുണ്ടെന്ന് ഈ ആളുകളെല്ലാം യഥാർത്ഥത്തിൽ വിശ്വസിച്ചിരുന്നെങ്കിൽ ആ ഈശ്വരനെ ലഭിക്കാൻ ശ്രമിക്കാതെ, അവർ, ഇപ്പോൾ ഈ ലോകത്തിൽ ചെയ്യുംപോലെ ചെയ്യുമെന്നു പറവാൻ നീ വിചാരിക്കുന്നോ? ഒരീശ്വരനുണ്ടെന്ന് ഒരുവൻ വിശ്വസിക്കുവാൻ തുടങ്ങുമ്പോഴേയ്ക്ക് അവിടേയ്ക്കെത്താനുള്ള ഉത്കണ്ഠകൊണ്ട് അവൻ ഉന്മത്തനാകുന്നു. മററുള്ളവർ അവരുടെ വഴിയ്ക്കു പോയേയ്ക്കാം. എന്നാൽ താൻ ഇവിടെ നയിക്കുന്നതിലും വളരെ ഉയർന്ന ഒരു ജീവിതമുണ്ടെന്ന് തീർച്ചയായ ഉടൻ, ഇന്ദ്രിയങ്ങളല്ല സർവ്വസ്വമെന്നും ഈ പരിമിതമായ ഭൗതികശരീരം ആത്മാവിൻെറ അമൃതവും ശാശ്വതവും അനന്തവുമായ സുഖത്തെ അപേക്ഷിച്ച് ശൂന്യപ്രായമാണെന്നും തനിക്കു തീർച്ചതോന്നിയ ഉടൻ, അവൻ ഉന്മാദിയാകുന്നു, ഈ ആനന്ദം സ്വയം കണ്ടെത്തുംവരെ. ഈ ഉന്മാദം, ഈ പിപാസ, ഈ അഭിലാഷഭ്രാന്താണ് മതത്തിലേയ്ക്കുള്ള ഉണർച്ച് എന്നു പറയുന്നതു്; അതു വന്നുകിട്ടിയാൽ ഒരുവൻ മതപരനാകാനാരംഭിക്കുകയായി. പക്ഷേ, ഇതിന്നു നെടിയ കാലം വേണം. ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളും പൂജകളും പ്രാർത്ഥനകളും തീർത്ഥാടനങ്ങളും ഗ്രന്ഥങ്ങളും മണികളും മെഴുകുതിരികളും പുരോഹിതന്മാരുമെല്ലാം ഒരുക്കങ്ങളാണ്. അവ ആത്മാവിൽനിന്ന് അശുദ്ധികളെ നീക്കിക്കളയുന്നു. ആത്മാവു ശുദ്ധമായാൽ, അതു് സ്വാഭാവികമായി സമസ്തശുദ്ധിയുടേയും ഖനിയിലേയ്ക്ക്, ഈശ്വരങ്കലേയ്ക്ക്, എത്തുവാൻ അഭിലഷിക്കുന്നു. നൂററാണ്ടുകളുടെ പൊടികൊണ്ട് മൂടിക്കിടക്കുന്ന ഒരിരുമ്പുകഷണം പൊടി നീക്കിക്കളയുമ്പോൾ കാന്തത്താൽ ആകൃഷ്ടമായിത്തീരുന്നതുപോലെയാണ്, അനേക ജന്മങ്ങളിലെ അശുദ്ധികളുടേയും ദുഷ്ടതകളുടേയും പാപങ്ങളുടേയും വാസനകളെക്കൊണ്ട് ആവൃതമായ ആത്മാവ്, ബാഹ്യങ്ങളായ ആചാരാനുഷ്ഠാനങ്ങൾകൊണ്ട് ശുദ്ധമായിത്തീരുമ്പോൾ ഉണർന്നെണീക്കുകയും ഈശ്വരോന്മുഖമായിത്തീരുകയും ചെയ്യുന്നതു്. (വി. സാ. സ. IV. 293–4)

# ഗീതയിലെ ഭക്തിയോഗം

**ശുദ്ധാനന്ദസ്വാമി**

'യോഗാസ്ത്രയോ മയാ പ്രോക്താ
നൃണാം ശ്രേയോവിധിത്സയാ
ജ്ഞാനം കർമ്മ ച ഭക്തിശ്ച
നോപായോഽന്യോഽസ്തി കുത്രചിത്.
(ഭാഗവതം. 11. 20. 6.)

''ശ്രേയസ്സാമന്മാരായ മനുഷ്യർക്ക് ലക്ഷ്യപ്രാപ്തിക്ക് ജ്ഞാനം, കർമ്മം, ഭക്തി എന്ന മൂന്ന യോഗങ്ങളാണ് ഞാൻ വിധിച്ചിട്ടുള്ളത്. ഇവയല്ലാതെ മററ് ഉപായമൊന്നുമില്ല,'' എന്ന് ശ്രീമദ്ഭാഗവതത്തിൽ ഭഗവാൻ ഉദ്ധവനോടു പറയുന്നു. മൂന്ന യോഗങ്ങൾക്കും പ്രത്യേകം അധികാരികളെയും അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ട്. നിത്യാനിത്യവസ്തുവിവേകംകൊണ്ടു് ഭൗതികവിഷയങ്ങളിൽ നിർവ്വേദം വന്നവരും കർമ്മവിമുഖരുമായവർക്ക ജ്ഞാനയോഗം; അങ്ങനെ നിർവ്വേദം വരാതെ ലൗകികവിഷയങ്ങളിൽ ആഗ്രഹം വെച്ചുകൊണ്ടിരിക്കുന്നവർക്ക കർമ്മയോഗം; യാദൃച്ഛികമായി ഭഗവദ്‌വിഷയകമായ ശ്രദ്ധ ഉണ്ടായിട്ടുള്ളവരും ലൗകികവിഷയങ്ങളിൽ അത്യാസക്തരല്ലെങ്കിലും പൂർണ്ണവൈരാഗ്യം വരാത്തവരും ആയവർക്ക ഭക്തിയോഗം. ഇങ്ങനെയാണ് ഭഗവാൻ മൂന്നിന്നും അധികാരിനിർണ്ണയം ചെയ്തിരിക്കുന്നത്.* ഈ മൂന്നുവിധം സാധകന്മാരിൽ ആർക്കാണ് ലക്ഷ്യപ്രാപ്തി സുഗമമായിട്ടുള്ളത്, ഏതാണ് നിത്യസത്യത്തെ സാക്ഷാത്കരിക്കുവാനുള്ള ഋജുവായ മാർഗ്ഗം, എന്നുള്ളതിനെപ്പററിയാണ് പിന്നീട് വളരെയധികം വാദങ്ങളുണ്ടായിട്ടുള്ളത്. ഭഗവദ്ഗീതയിൽ നാലാമത്തു് രാജയോഗത്തെപ്പററിക്കൂടി പറയുന്നുണ്ടെങ്കിലും അതിനെ ജ്ഞാനയോഗത്തിൻെറ ഒരു അംഗമായി സ്വീകരിക്കുവാനാണ് പലരും ഇഷ്ടപ്പെടുന്നതു്. ഓരോ യോഗത്തിൻേറയും അനുയായികൾ തങ്ങളുടെ മാർഗ്ഗമാണ് ശരിയായിട്ടുള്ളതെന്നു സമർത്ഥിക്കുന്നതിൽ ദൃഢവ്രതന്മാരാകുന്നു. അദ്വൈതികൾ ജ്ഞാനംകൊണ്ടേ മോക്ഷം കിട്ടുകയുള്ളു എന്നു പറയുമ്പോൾ ഭക്തി തന്നെയാണ് പരമപുരുഷാർത്ഥമെന്നു ഭക്തന്മാർ ശഠിക്കുന്നു. കർമ്മയോഗം ശരിക്കനുഷ്ഠിച്ചാൽ ലക്ഷ്യത്തിലെത്താമെന്നുള്ളതിൽ കർമ്മികൾക്കു യാതൊരു സംശയവുമില്ല. ഗീതയിൽ മൂന്നു യോഗങ്ങളെപ്പററിയും പറയുന്നതുകൊണ്ടു് ഓരോരുത്തർക്കും അവരവർക്കുവേണ്ട പ്രമാണവാക്യങ്ങളുദ്ധരിക്കാനും ഗീത സഹായമായിത്തീരുന്നു. എന്നാൽ ഒന്നിനേയും അവഗണിക്കാതെ എല്ലാററിന്നും സമുചിതമായ സ്ഥാനം കൊടുത്തു് സമഞ്ജസമായി സമന്വയിപ്പിക്കുന്ന ഗീതാചാര്യൻെറ ആശയത്തെപ്പററി സൂക്ഷ്മമായി ചിന്തിക്കാത്തതുകൊണ്ടാണ് ഈ ആശയസംഘട്ടനം ഉണ്ടാകുന്നതെന്നാണ് നിഷ്പക്ഷമതിയായ ഒരു നിരീക്ഷകന്നു് തോന്നുക.

സനാതനധർമ്മത്തിൻെറ പരമമായ പ്രമാണഗ്രന്ഥങ്ങൾ വേദങ്ങളും, അവയിൽത്തന്നെ വേദാന്തമെന്നു പറയപ്പെടുന്ന ഉപനിഷത്തുകളുമാണെന്നുള്ളതിൽ പക്ഷാന്തരത്തിന്നിടയില്ല. മനുഷ്യജീവിതത്തിൻെറ ലക്ഷ്യത്തെപ്പററി യുക്തിയുക്തവും അഗാധവുമായി ചിന്തിച്ച് ഒരു നിർണ്ണയം ചെയ്യുന്നതിൽ ഉപനിഷദ്ദ്രഷ്ടാക്കളായ ഋഷിമാരെ അതിശയിക്കുന്ന ആചാര്യന്മാർ പിന്നീട് ആരുമുണ്ടായിട്ടില്ല. നിത്യവും നിരതിശയവുമായ ആനന്ദാനുഭവത്തിന്നു് ഒരുവൻ പ്രാപിക്കേണ്ട സ്ഥാനമേതെന്നും അതിന്നുള്ള മാർഗ്ഗങ്ങളും ഉപായങ്ങളുമേവയെന്നും ആചാര്യന്മാർ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുണ്ട്. അതിൽ ഉന്നതമായ പരമലക്ഷ്യത്തെ പ്രതിപാദിക്കുന്ന

* നിർവ്വിണ്ണാനാം ജ്ഞാനയോഗോ
ന്യാസിനാമിഹ കർമ്മസു
തേഷ്വനിർവ്വിണ്ണചിത്താനാം
കർമ്മയോഗസ്തു കാമിനാം.
യദൃച്ഛയാ മത്കഥാദൗ
ജാതശ്രദ്ധസ്തു യഃ പുമാൻ
ന നിർവ്വിണ്ണോ നാതിസക്തോ
ഭക്തിയോഗോഽസ്യ സിദ്ധിദഃ.
(ഭാഗവതം. XI. 20. 7, 8)

വയാണ് ഉപനിഷത്തുകൾ. വേദങ്ങളുടെ പൂർവ്വ ഭാഗത്തിൽ കർമ്മങ്ങൾക്കും ഉപാസനക്കും പ്രാധാന്യം കൊടുത്തിട്ടുണ്ടെങ്കിൽ ഉത്തരഭാഗത്തിൽ ജ്ഞാനത്തിനും ധ്യാനത്തിനും അവർ പ്രാധാന്യം കൊടുത്തിരിക്കുന്നു. കർമ്മകാണ്ഡത്തിലെ ലക്ഷ്യം സ്വർഗ്ഗപ്രാപ്തിയാണെങ്കിൽ, ഉപാസകന്മാരുടെ ലക്ഷ്യം ഒരു പടികൂടി മുന്നോട്ടുപോയി വൈകുണ്ഠത്തിലോ കൈലാസത്തിലോ ചെന്ന് സഗുണേശ്വരൻെറ സാമീപ്യവും സാരൂപ്യവും മററും സമ്പാദിക്കുക എന്നുള്ളതാണ്. എന്നാൽ ജ്ഞാനമാർഗ്ഗാനുസാരികളായ വേദാന്തികളാകട്ടെ സ്വർഗ്ഗത്തേയും വൈകുണ്ഠത്തേയുമെല്ലാം അവഗണിച്ച് സഗുണേശ്വരസങ്കല്പത്തെത്തന്നെ ഉപേക്ഷിച്ച് മുന്നോട്ടുപോയി നിർഗ്ഗുണവും നിരാകാരവും അനന്തചൈതന്യസ്വരൂപവുമായ പരമാത്മാവുമായിട്ടുള്ള സാത്മ്യത്തെ സാക്ഷാത്കരിക്കലാകുന്നു മനുഷ്യൻെറ ജീവിതലക്ഷ്യമെന്നു നിർദ്ദേശിക്കുന്നു. അപ്പോൾ മാത്രമേ ഭയരഹിതവും അനശ്വരവുമായ ആനന്ദാനുഭൂതി അവനു സാധ്യമാകയുള്ളു എന്നും അവർ യുക്തിയുക്തം സ്ഥാപിക്കുന്നു. ഇവയിൽ നിശ്ചിതമായ ഒരു ലക്ഷ്യം തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ പിന്നീട് അതിലേയ്ക്കുള്ള മാർഗ്ഗം തിരഞ്ഞെടുക്കുന്നതിൽ വിഷമമുണ്ടാകയില്ല. ഇതാണ് ഓരോ യോഗങ്ങളും അല്ലെങ്കിൽ മാർഗ്ഗങ്ങളും വേറെ വേറെയാണെന്നു വാദിക്കുന്നവരുടെ അഭിപ്രായഗതി. എന്നാൽ ഗീത ഇതിൽനിന്നു വ്യത്യസ്തമായൊരു അഭിപ്രായഗതിയാണ് സ്വീകരിച്ചിരിക്കുന്നത്. എല്ലാ യോഗങ്ങളും പരമമായ ഒരേ ലക്ഷ്യത്തിലേയ്ക്ക് നയിക്കുന്ന മാർഗ്ഗങ്ങളായിത്തീരുന്നതെങ്ങനെയെന്ന് ഗീതാചാര്യൻ ചൂണ്ടിക്കാണിച്ചുതരുന്നു.

ഭക്തിയോഗത്തെപ്പററിയാണല്ലൊ നമുക്കിവിടെ ചിന്തിക്കാനുള്ളത്. ലോകത്തിൽ ഏതാണ്ട് എല്ലാ മതങ്ങളും സ്വീകരിച്ചിട്ടുള്ള ഒന്നാണ് ലക്ഷ്യപ്രാപ്തിക്കുള്ള ഈ മാർഗ്ഗം. സഗുണേശ്വരകല്പനയാണ് അതിന്ന് അടിസ്ഥാനം. ഈശ്വരസങ്കല്പത്തെ സ്വീകരിക്കാത്ത മതക്കാരാകട്ടെ, തങ്ങളുടെ മതസ്ഥാപകന്മാരെ, ഈശ്വരരൂപത്തിൽത്തന്നെ, ആരാധിക്കുന്നു. മനുഷ്യമനസ്സിന്ന് ഏററവും ഇഷ്ടപ്പെട്ടിട്ടുള്ള ഒരു വികാരമാണ് സ്നേഹം. സ്നേഹത്തിലൂടെ തങ്ങളുടെ ഹൃദയത്തെ ഏതെങ്കിലും ഒരു വിഷയത്തിൽ സമർപ്പിക്കുക എന്നുള്ളതു് ജീവിതത്തിൽ ആനന്ദം കാണാനുള്ള ഒരു മാർഗ്ഗമായി എല്ലാവരും സ്വീകരിക്കാറുണ്ട്. സ്നേഹിക്കുന്ന ഒരു ഹൃദയവും സ്നേഹിക്കപ്പെടാൻ ഒരു വിഷയവുമില്ലാത്തവൻെറ ജീവിതം ശുഷ്കവും വിരസവുമായിരിക്കും. അങ്ങനെ തങ്ങളുടെ സഹജവികാരമായ സ്നേഹത്തെ ഈശ്വരനിലർപ്പിക്കുമ്പോൾ അതു ഭക്തിയായിത്തീരുന്നു. നിർഗ്ഗുണവും നിരാകാരവും അദൃശ്യവും അവ്യപദേശ്യവുമായ ബ്രഹ്മത്തെ ആർക്കും സ്നേഹത്തിന്നു വിഷയമാക്കുവാൻ സാധിക്കുകയില്ല. കാരണം സ്നേഹിക്കണമെങ്കിൽ മൂർത്തമായ ഒരു രൂപം അതിന്നാവശ്യമാണല്ലൊ. അതാണ് സഗുണസാകാരരൂപിയായ ഈശ്വരകല്പനയ്ക്കടിസ്ഥാനമായിട്ടുള്ളതു്.

''ചിന്മയസ്യാദ്വിതീയസ്യ നിർഗ്ഗുണസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ.''

(ജ്ഞാനസ്വരൂപവും അദ്വിതീയവും നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മത്തിന്ന് രൂപം കല്പിക്കുന്നതു് ഉപാസകന്മാർക്ക് വേണ്ടിയാണ്.)

എന്ന ആചാര്യവചനം ഈ തത്ത്വത്തെയാണ് വ്യക്തമാക്കുന്നതു്. തണുപ്പിൻെറ ഉഗ്രതയിൽ വെള്ളം ഘനീഭൂതമായി മഞ്ഞിൻകട്ടയായിത്തീരുന്നതുപോലെയാണ് ഭക്തഹൃദയങ്ങളിലെ സ്നേഹവായ്പിൻെറ ശക്തിയിൽ അരൂപമായ ബ്രഹ്മം സരൂപനായ ഈശ്വരനായിത്തീരുന്നതെന്ന് ശ്രീരാമകൃഷ്ണൻ ഒരു ഉപമകൊണ്ട് ഈ വിഷയം വ്യക്തമാക്കുന്നുണ്ട്. അങ്ങനെ ഒരു സഗുണേശ്വരനിൽ സ്നേഹപൂർവ്വകവും സമ്പൂർണ്ണവുമായുള്ള ആത്മസമർപ്പണമാണു ഭക്തിയെന്നാണ് നാരദമഹർഷി ''സാ ത്വസ്മിൻ പരമപ്രേമരൂപാ'' എന്ന സൂത്രത്തിൽ സൂചിപ്പിക്കുന്നതു്.

ഈ ഭക്തി അപരഭക്തിയെന്നും പരഭക്തിയെന്നും രണ്ടുവിധത്തിലുണ്ട്. അതിനെത്തന്നെ സാധനഭക്തിയെന്നും സാധ്യഭക്തിയെന്നും പറയുന്നു. വൈധീഭക്തിയെന്ന് അറിയപ്പെടുന്ന അപരഭക്തിയെ മാർഗ്ഗമായിട്ടും പരഭക്തിയെ ലക്ഷ്യമായിട്ടുമാണ് ഭക്തന്മാർ സ്വീകരിക്കുന്നതു്. ആ നിലയിലാണ് നാരദമഹർഷി, ''സാ തു കർമ്മജ്ഞാനയോഗേഭ്യോപ്യധികതരാ, ഫലരൂപത്വാത്.'' (ഭക്തി, കർമ്മയോഗത്തെക്കാളും ജ്ഞാനയോഗത്തെക്കാളും ശ്രേഷ്ഠമാണ്, ഫലരൂപമായതുകൊണ്ട്.) എന്നു പറഞ്ഞിട്ടു

ള്ളതു്. ഭക്തിതന്നെ പരമപുരുഷാർത്ഥമെന്നു വാദിക്കുന്നവർ ഈ സാധ്യഭക്തിയെയാണു് ലക്ഷ്യമായി കണക്കാക്കുന്നതു്. ഉപാസ്യൻ, ഉപാസകൻ എന്ന നിലയിൽ വ്യക്തിനിഷ്ഠമായി ആരംഭിക്കുന്ന അപരഭക്തി ക്രമേണ വളർന്നുവന്നു്, സകലകല്യാണഗുണനിധിയായ ഈശ്വരന്റെ അരൂപവും അനിർവ്വചനീയവും സർവ്വവ്യാപകവുമായ ഭാവത്തെ സാക്ഷാത്കരിക്കുകയും, വ്യക്തിനിഷ്ഠഭാവത്തെ അതിക്രമിച്ചു് പ്രപഞ്ചാന്തര്യാമിയും പ്രപഞ്ചാതീതവുമായ അനന്തചൈതന്യത്തിൽ ചെന്നു ലയിക്കുകയും ചെയ്യുമ്പോഴാണു് പരഭക്തിയായിത്തീരുന്നതു്. ആ അവസ്ഥയെത്തന്നെ ജ്ഞാനികൾ പരജ്ഞാനമെന്നും പറയുന്നു.

ഇന്നു് അപരഭക്തിയെപ്പററിയേ ജനങ്ങൾ ചിന്തിക്കാറുള്ളു. ക്ഷേത്രങ്ങളിൽ പോകുന്നതും നാമം ജപിക്കുന്നതും കീർത്തനങ്ങൾ ചൊല്ലുന്നതും മററുമായ ബാഹ്യപ്രകടനങ്ങളെക്കൊണ്ടു സംതൃപ്തരാകുന്നവരാണു് പലരും. ഇതെല്ലാം ഭക്തിമാർഗ്ഗത്തിലെ ആദ്യത്തെ പടിയായിട്ടാണു് ആചാര്യന്മാർ കണക്കാക്കുന്നതു്. മനഃശുദ്ധിയും മനോജയവുമാണു് പ്രധാനകാര്യം. ലൗകികവിഷയങ്ങളുടെ വൈവിധ്യത്തിൽ ഭ്രമിച്ചുനടക്കുന്ന മനസ്സിനെ എല്ലാ നന്മകൾക്കും ആകരമായ ഒന്നിൽ ഉറപ്പിച്ചുനിർത്തി ഏകാഗ്രത നേടുക എന്നതാണു് ഈശ്വരാരാധനയുടെ ലക്ഷ്യമെന്നുള്ളതു് പലരും വിസ്മരിക്കുന്നു. ആത്മജ്ഞാനത്തിലേയ്ക്കു നയിക്കാത്ത, സർവ്വവ്യാപകമായ നിത്യസത്യത്തെ സാക്ഷാത്കരിക്കാൻ സഹായിക്കാത്ത ആരാധനകളെല്ലാം നിഷ്ഫലങ്ങളാണെന്നു് ഭക്തിശാസ്ത്രമെന്നു് പ്രസിദ്ധമായ ശ്രീമദ് ഭാഗവതത്തിൽ വ്യക്തമായി പറയുന്നുണ്ടു്:

അർച്ചാദാവർച്ചയേത് താവദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം.
(III. 29. 25.)

(സർവ്വഭൂതങ്ങളിലും വസിക്കുന്ന സർവ്വേശ്വരനായ ഭഗവാൻതന്നെയാണു് സ്വഹൃദയത്തിലും വസിക്കുന്നതെന്നുള്ള ജ്ഞാനം ഉണ്ടാകുന്നതുവരെയേ പ്രതിമാർച്ചന ചെയ്യേണ്ടതുള്ളു.)

യോ മാം സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൗഢ്യാദ് ഭസ്മന്യേവ
ജുഹോതി സഃ. (III. 29. 22.)

(സകലഭൂതങ്ങളിലും പ്രത്യഗാത്മാവായിട്ടും അന്തര്യാമിയായിട്ടും വസിക്കുന്ന ഭഗവാനെ ആ വിധം അറിയാതെ പ്രതിമയിൽ അർച്ചിക്കുന്നതു് ഭസ്മത്തിൽ ഹോമിക്കുന്നതുപോലെ നിഷ്ഫലമാകുന്നു). ഇങ്ങനെ അനേകം സന്ദർഭങ്ങളിൽ ഭക്തിപൂർവ്വമായ ഈശ്വരാരാധനയുടെ ലക്ഷ്യം ആത്മജ്ഞാനമാണെന്നു പറഞ്ഞിരിക്കുന്നു. മാത്രമല്ല,

ആത്മതത്ത്വാവബോധേന വൈരാഗ്യേണ ദൃഢേന ച
ഈയതേ ഭഗവാനേഭിഃ സഗുണോ നിർഗ്ഗുണഃ സ്വദൃക്.
(III. 32. 36.)

(ആത്മതത്ത്വത്തെ അറിയുന്നതുകൊണ്ടും ഉറപ്പായ വൈരാഗ്യംകൊണ്ടും ഗുണപൂർണ്ണനും ഗുണാതീതനുമായ ഈശ്വരൻ പ്രാപിക്കപ്പെടുന്നു.) എന്നും ലക്ഷ്യപ്രാപ്തിക്കു് ആത്മജ്ഞാനത്തിന്റെ പ്രാധാന്യത്തെ പറയുന്നുണ്ടു്. ഇതുകൊണ്ടെല്ലാം വ്യക്തമാകുന്നതു് ഭക്തിയുണ്ടായാൽ ലക്ഷ്യപ്രാപ്തി നേടിക്കഴിഞ്ഞുവെന്നും ഭക്തിതന്നെയാണു് പരമമായ പുരുഷാർത്ഥം എന്നും ഉള്ള വാദമുഖം ഭാഗവതകാരനുകൂടി സമ്മതമല്ല എന്നാണു്. വേദേതിഹാസങ്ങളുടെ സാരസംഗ്രഹഭൂതമായ ശ്രീമദ്ഭാഗവതത്തിന്റെ ഉദ്ദേശം ഭക്തിജ്ഞാനവൈരാഗ്യങ്ങളുടെ സമന്വയരൂപത്തിലുള്ള അഭിവൃദ്ധിയും സംസ്ഥാപനവുമാണെന്നു് ഭാഗവതകാരൻതന്നെ പല സ്ഥലത്തും വ്യക്തമാക്കിയിട്ടുണ്ടു്[1]. മാത്രമല്ല അദ്ദേഹം തന്റെ മഹത്തായ പുരാണഗ്രന്ഥം അവസാനിപ്പിക്കുന്നതു് ഇതിൽ ജ്ഞാനവൈരാഗ്യഭക്തിയുക്തമായ നൈഷ്കർമ്മ്യമാണു് ആവിഷ്കൃതമായിട്ടുള്ളതെന്നും വൈഷ്ണവന്മാർക്കു് പ്രിയമായ ഈ ഗ്രന്ഥത്തിൽ പാരമഹംസ്യവും അമലവുമായ ജ്ഞാനം മാത്രമാണു് ഗാനംചെയ്യപ്പെട്ടിട്ടുള്ളതെന്നും വിവരിച്ചുകൊണ്ടാണു്[2]. പ്രശംസ

1 ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
ഭക്തിജ്ഞാനവിരാഗാണാം സ്ഥാപനായ
പ്രകാശിതം.

2 ശ്രീമദ്ഭാഗവതം പുരാണമമലം
യദ് വൈഷ്ണവാനാം പ്രിയം
യസ്മിൻ പാരമഹംസ്യമേകമമലം
ജ്ഞാനം പരം ഗീയതേ
യത്ര ജ്ഞാനവിരാഗഭക്തിസഹിതം
നൈഷ്കർമ്മ്യമാവിഷ്കൃതം
തച്ഛൃണ്വൻ വിപഠൻ വിചാരണപരോ
ഭക്ത്യാ വിമുച്യേന്നരഃ. (XII.13.18.)

കളിൽ കാണുന്ന അർത്ഥവാദത്തെ തത്ത്വവാദമായി തെററിദ്ധരിക്കുന്നതിൽനിന്നാണ് പലപ്പോഴും നമുക്കു പ്രമാദം വന്നുപോകുന്നതു്. ഭക്തി എന്നുള്ളതിന്നു് ശ്രീശങ്കരാചാര്യസ്വാമികനം കൊടുത്തിട്ടുള്ള ലക്ഷണംതന്നെ പല സ്ഥലത്തും ഭാഗവതകാരനും സ്വീകരിച്ചിട്ടുള്ളതായി കാണാം. ''മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.'' എന്നു് അദ്വൈതാചാര്യനായ ശ്രീ ശങ്കരനും സമ്മതിക്കുന്നുണ്ടു്. പക്ഷെ ''സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ,'' എന്നാണദ്ദേഹം ഭക്തിക്കു ലക്ഷണം ചെയ്യുന്നതു്. ആത്മതത്ത്വത്തെ അനുസന്ധാനം ചെയ്യുക എന്നതിലായിരിക്കണം ഭക്തിയുടെ പര്യവസാനമെന്നർത്ഥം. വേദാന്താചാര്യന്മാർക്കെല്ലാം സമ്മതമായിട്ടുള്ള പക്ഷവും ഇതാണു്.

ഭഗവദ്ഗീതയിൽ 7 മുതൽ 12 വരെയുള്ള അധ്യായങ്ങളിലാണല്ലൊ ഭക്തിയെപ്പററി പ്രധാനമായി പ്രതിപാദിക്കുന്നതു്. അവിടെ ആദ്യംതന്നെ ഭഗവാൻ ഭക്തന്മാരെ നാലു തരമായി ഭാഗിക്കുന്നു. ജിജ്ഞാസു, ആർത്തൻ, അർത്ഥാർത്ഥി, ജ്ഞാനി ഇങ്ങനെ നാലുവിധത്തിലുള്ള സുകൃതികളാണു് ഭഗവാനെ ഭജിക്കുന്നതു്. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർത്ഥങ്ങളിലുള്ള ആഗ്രഹമാണു് ക്രമത്തിൽ അവരുടെ ഭജനത്തിന്നു് കാരണമായിരിക്കുന്നതു്. ഇവരിൽ മോക്ഷാർത്ഥിയായ ജ്ഞാനിഭക്തനിൽ കാണുന്ന ഉത്കൃഷ്ടഭക്തിയെയാണു്,'സാ പരാനുരക്തിരീശ്വരേ' എന്നു് ശാണ്ഡില്യൻ പരാ എന്ന പദംകൊണ്ടും, 'സാ ത്വസ്മിൻ പരമപ്രേമരൂപാ' എന്നു നാരദൻ പരമ എന്ന പദംകൊണ്ടും വ്യക്തമാക്കുന്നതു്. ഈശ്വരനിൽ അനുരക്തിയും പ്രേമവും ഉണ്ടാകുന്നതു് സാധാരണഭക്തിയേ ആകുന്നുള്ളു. അതു പരമപ്രേമമാകുമ്പോഴാം അവൻ ജ്ഞാനിഭക്തനായിത്തീരുന്നു, അതായതു് പരമാത്മാവുമായുള്ള ഐക്യത്തെ സാക്ഷാത്കരിക്കുന്നു. ''തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ'' എന്നും ''ജ്ഞാനീ ത്വാത്മൈവ മേ മതം'' എന്നും ഭഗവാൻ ഗീതയിൽ പ്രശംസിച്ചുപറയുന്നതു് അങ്ങനെ ജ്ഞാനിയായിത്തീർന്ന ഭക്തനെയാണു്.

'പുരുഷഃ സ പരഃ പാർത്ഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ,' 'ഭക്ത്യാ മാമഭിജാനാതി' എന്നും മററുമുള്ള സ്ഥലങ്ങളിലും ജ്ഞാനലക്ഷണമായ ഭക്തിയെന്നു് അർത്ഥം ഗ്രഹിക്കണം. കാരണം ജ്ഞാനംകൊണ്ടാണു് മോക്ഷപ്രാപ്തിയുണ്ടാകുന്നതെന്നുള്ളതു് ഗീതാചാര്യൻ പല സ്ഥലത്തും വ്യക്തമായി പറയുന്നുണ്ടു്

'ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ.'
'ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി.'
'ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർധൂതകല്മഷാഃ.'
'ജ്ഞാനവാന്മാം പ്രപദ്യതേ.'
'ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേ.'

എന്നു തുടങ്ങി അനേകം സ്ഥലങ്ങളിൽ ജ്ഞാനമാണു് മോക്ഷകാരണമെന്നു് വ്യക്തമാക്കിയിട്ടുണ്ടു്. ആ ജ്ഞാനത്തിന്നുള്ള അഹ്ത ചിത്തശുദ്ധിദ്വാരാ നേടുവാനുള്ള ഉപായങ്ങളായിട്ടാണു് യോഗങ്ങളെയെല്ലാം വിവരിച്ചിട്ടുള്ളതു്. അവയിൽ ഭക്തിയോഗത്തിന്നു് സുകരതയും സുഗമതയും കൂടുമെന്നു പറയാവുന്നതാണു്. കാരണം അതിൽ ഈശ്വരാനുഗ്രഹംകൊണ്ടു് എളുപ്പത്തിൽ ലക്ഷ്യപ്രാപ്തിയുണ്ടാകുന്നു.

തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവ്വകം,
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ.

(ആത്മാർത്ഥമായി എന്നെ നിത്യം ഭജിക്കുന്നവർക്കു ഞാൻ ജ്ഞാനം നൽകുന്നു. അതുകൊണ്ടു് അവർ എന്നെ പ്രാപിക്കുന്നു.)

തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്
ഭവാമി ന ചിരാത് പാർത്ഥ, മയ്യാവേശിതചേതസാം.

(എന്നിൽ മനസ്സുറപ്പിച്ചിട്ടുള്ളവരെ ഞാൻ താമസിയാതെ സംസാരസാഗരത്തിൽനിന്നു് സമുദ്ധരിക്കുന്നു.)

തേഷാമേവാനുകമ്പാർത്ഥമഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ.

(അവരെ അനുഗ്രഹിക്കുവാനായി അവരുടെ അജ്ഞാനാന്ധകാരത്തെ പ്രകാശമാനമായ ജ്ഞാനദീപംകൊണ്ടു് ഞാൻ നശിപ്പിക്കുന്നു.)

എന്നും മററുമുള്ള സ്ഥലങ്ങളിൽ അതു് വ്യക്തമാക്കിയിട്ടുണ്ടു്. ഭക്തനു് ബ്രഹ്മഭാവം പ്രാപിക്കുവാൻ ജ്ഞാനം ആവശ്യമാണെന്നു് 'മദ്ഭക്ത ഏതദ്വിജ്ഞായ മദ്ഭാവായോപപദ്യതേ' എന്നു വ്യക്തമായിത്തന്നെ പറഞ്ഞിട്ടുമുണ്ടു്. അതുകൊണ്ടു്, 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ'എന്നിടത്തു് കർമ്മയോഗത്തെ കാര്യസിദ്ധിക്കു് ഉപായമായി പറയുന്നതു

പോലെതന്നെയാണ് ''നൈഷ്കർമ്മ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി' എന്നിടത്തു് ജ്ഞാനയോഗത്തേയും 'ഭക്ത്യാ മാമഭിജാനാതി' എന്നിടത്തു് ഭക്തിയോഗത്തേയും പരമപുരുഷാൎത്ഥപ്രാപ്തിക്കുള്ള ഉപായങ്ങളായി പറയുന്നതു്. ത്രിഗുണാത്മകങ്ങളായ ദോഷങ്ങളെല്ലാം നശിച്ചു് പരിശുദ്ധമായിത്തീരുന്ന മനസ്സിൽ ജ്ഞാനം സ്വയം പ്രകാശിക്കുകയും ബ്രഹ്മാത്മൈക്യഭാവം പ്രാപിക്കുയും ചെയ്യുന്നു. ഇങ്ങനെ അൎത്ഥനിൎണ്ണയം ചെയ്താൽമാത്രമേ ഉപനിഷത്സാരമായ ഗീത ഉപനിഷത്തുകളുമായി യോജിച്ചുപോകുകയുള്ളൂ. കാരണം, ജ്ഞാനമാണു് മോക്ഷോപായമെന്നതിൽ ഉപനിഷത്തുകളെല്ലാം ഏകാഭിപ്രായങ്ങളാണു്. 'തമേവ വിദിത്വാതി മൃത്യുമേതി, നാന്യഃ പന്ഥാ വിദ്യതേഽയനായ.' 'ജ്ഞാനാദേവ തു കൈവല്യം.' 'ഋതേ ജ്ഞാനാന്ന മോക്ഷഃ.' 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി.' മുതലായ അനേകം വാക്യങ്ങൾ അതു വ്യക്തമാക്കുന്നു. ഇങ്ങനെ ഭക്തിയാണു് പരമപുരുഷാൎത്ഥമെന്നും അതിന്നുള്ള അവാന്തരകാരണമാണു് ജ്ഞാനം എന്നും ഉള്ള ഭക്തന്മാരുടെ വാദത്തെ ഗീത ഒരിക്കലും സ്വീകരിക്കുന്നില്ല.

ഗീതയുടെ മതത്തിൽ ഭക്തി ഒരിക്കലും സങ്കുചിതമായ സഗുണേശ്വരരൂപത്തിൽത്തന്നെ നില്ക്കേണ്ടതല്ല. ഗീതയിൽ വിവരിക്കുന്ന ഈശ്വരൻ ഒരു പ്രത്യേക മൂൎത്തിയിലോ ഭാവത്തിലോ പ്രകാശിക്കുന്നതല്ല. വിഭൂതികളെപ്പററി പറയുന്ന പത്താമധ്യായത്തിലും വിശ്വരൂപത്തെ വിവരിക്കുന്ന പതിനൊന്നാമധ്യായത്തിലും അതു വ്യക്തമാക്കുന്നുണ്ടു്. അങ്ങനെ 'പാദോഽസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി.' (ഈ പ്രപഞ്ചം മുഴുവൻ അദ്ദേഹത്തിന്റെ ഒരു പാദമാണു്. മൂന്നു പാദങ്ങളും ഇതിന്നപ്പുറമാണു്) എന്നിങ്ങനെ പ്രപഞ്ചാന്തര്യാമിയായും പ്രപഞ്ചാതീതനായും പുരുഷസൂക്തത്തിൽ വിവരിക്കുന്ന ഈശ്വരനെത്തന്നെയാണു്, 'വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്.' എന്നു് ഗീതയും സ്വീകരിക്കുന്നതു്. സഗുണസാകാരരൂപിയായ ഈശ്വരനെപ്പററിയുള്ള സൂചന ഗീതയിലില്ലെന്നുതന്നെ പറയാം. പ്രപഞ്ചത്തിൽ സൎവ്വത്ര പ്രകാശിക്കുന്നതും എല്ലാ ഭൂതങ്ങളിലും അന്തര്യാമിരൂപേണ പ്രവൎത്തിക്കുന്നതുമായ സൎവ്വേശ്വരചൈതന്യത്തെ ആരാധിക്കുവാനാണു് ഗീതാചാര്യൻ ഉപദേശിക്കുന്നതു്. ഭൂതമഹേശ്വരമായ പരഭാവത്തെ അറിയാതെ മനുഷ്യദേഹത്തിൽ ആരാധിക്കുന്നതു് ഈശ്വരനിന്ദയാണെന്നുകൂടി പറവാനദ്ദേഹം മടിക്കുന്നില്ല.* എല്ലാ ജീവികളിലും ഈശ്വരഭാവത്തെ കണ്ടു് ആരാധിക്കുന്നതാണു് ശരിയായ ഈശ്വരാരാധന. അതിന്റെ ഒരു പ്രതീകമായിട്ടു് മാത്രമേ ക്ഷേത്രങ്ങളിലെ ഈശ്വരാരാധനയെ നാം സ്വീകരിക്കാവൂ. അതാണു് ശരിയായ ഭക്തിയോഗമായി ഗീത അനുശാസിക്കുന്നതു്. ഉപസംഹാരത്തിലും ഗീതാചാൎയ്യൻ അതു വിശദമാക്കുന്നുണ്ടു്.

ഈശ്വരഃ സൎവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
ഭ്രാമയൻ സൎവ്വഭൂതാനി യന്ത്രാരൂഢാനി മായയാ
തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി
ശാശ്വതം. (18.61,62.)

(എല്ലാ ഭൂതങ്ങളുടേയും ഹൃദയത്തിൽ അവരുടെ പ്രവൎത്തനങ്ങൾക്കെല്ലാം പ്രചോദനം നൽകിക്കൊണ്ടു് അന്തര്യാമിയായിരിക്കുന്ന ഈശ്വരനെ ശരണം പ്രാപിക്കു. സൎവ്വവ്യാപിയായിരിക്കുന്ന ആ ഈശ്വരന്റെ അനുഗ്രഹംകൊണ്ടു് പരമമായ ശാന്തിയും ശാശ്വതമായ സ്ഥാനവും പ്രാപിക്കും, അതായതു് മോക്ഷപ്രാപ്തിയുണ്ടാകും.) സമുദായസേവനത്തിന്നിറങ്ങുന്ന സാമൂഹ്യപ്രവൎത്തകർ ആദൎശമായി സ്വീകരിക്കേണ്ട ഈ ഭക്തിതന്നെയാണു് ജ്ഞാനവുമെന്നറിവാൻ വിഷമമില്ല. അങ്ങനെ കൎമ്മഭക്തിജ്ഞാനയോഗങ്ങളുടെയെല്ലാം പാര്യന്തികരൂപവും ലക്ഷ്യവും ഒന്നുതന്നെയാണെന്നു് ഓൎമ്മിപ്പിച്ചുകൊണ്ടാണു് ഗീതാചാര്യൻ തന്റെ ഉപദേശമവസാനിപ്പിക്കുന്നതു്. അതുകൊണ്ടു് ജ്ഞാനത്തെക്കാൾ മീതെയാണു് ഭക്തിയെന്നും ഭക്തിതന്നെയാണു് പരമപുരുഷാൎത്ഥമെന്നും പറഞ്ഞു് ജ്ഞാനത്തെ ഇകഴ്ത്തിക്കാണിക്കുവാനുള്ള ചില ഭക്തന്മാരുടെ ശ്രമം സമഗ്രമായ ജീവിതവീക്ഷണത്തോടു് ബന്ധപ്പെടാത്തതും ഗീതാചാര്യനായ പാൎത്ഥസാരഥിയുടെ മതത്തോടു യോജിക്കാത്തതും ആകയാൽ നിരൎത്ഥകമാണെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ജ്ഞാനലക്ഷണമായ യഥാൎത്ഥഭക്തി നമ്മുടെയെല്ലാം ഹൃദയങ്ങളെ സമ്പുഷ്ടമാക്കിത്തീൎക്കുവാൻ ഭഗവാനനുഗ്രഹിക്കട്ടെ.

* അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം. (IX.11.)

# ഈശ്വരകൃപ

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച്)

**ബുധാനന്ദസ്വാമികൾ**

## III

ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു: ''ന മേ ഭക്തഃ പ്രണശ്യതി.'' അല്ലയോ കുന്തീ പുത്ര, നീ ധൈര്യമായി പ്രഖ്യാപിച്ചോളൂ, എന്റെ ഭക്തൻ ഒരിക്കലും നശിക്കുന്നതല്ലെന്ന്. ഈശ്വരഭക്തൻ നശിക്കാത്തത് ഏതർത്ഥത്തിലാണ്? അയാൾ മരിക്കുകയില്ലേ? തീർച്ചയായും മരിക്കും. അത് ഇളംപ്രായത്തിൽ സംഭവിക്കാനും തികഞ്ഞ സാധ്യതയുണ്ട്. ക്രിസ്തു 33-ാം വയസ്സിൽ മരിച്ചു; ശങ്കരൻ 32-ലും, വിവേകാനന്ദൻ 39-ലും.

ഈശ്വരഭക്തനു കഷ്ടപ്പാടുകളനുഭവിക്കേണ്ടി വരികയില്ലേ? ഭക്തൻ മററുള്ളവരേക്കാൾ കൂടുതൽ കഷ്ടപ്പെടുന്നതായിട്ടാണ് പലപ്പോഴും കണ്ടുവരുന്നത്. സോക്രട്ടീസ് ഹെംലോക്ക് എന്ന ഭയങ്കര വിഷം കുടിച്ചപ്പോൾ അത് അതിന്റെ ഭയങ്കരഫലംതന്നെ ഉളവാക്കി. വിഷത്തിന്റെ പ്രവർത്തനത്തെ ഒരു ദേവനും തടഞ്ഞില്ല. തന്റെ ഏകപുത്രനെ കുരിശിൽ തറച്ചപ്പോൾ സ്വർഗ്ഗസ്ഥനായ പിതാവ് അവനെ രക്ഷിക്കാനായി ഒരു ചെറുവിരൽപോലും അനക്കിയില്ല. ശ്രീരാമകൃഷ്ണന് അസഹനീയവേദന ഉളവാക്കിക്കൊണ്ടിരുന്ന കണ്ഠാർബുദത്തെ ഭേദമാക്കാൻ അദ്ദേഹത്തിന്റെ ദിവ്യജനനി ഒന്നും ചെയ്തില്ല. മഹാത്മാഗാന്ധിയുടെ രാഷ്ട്രീയാഭിപ്രായങ്ങളോടു വിയോജിക്കുന്നവർപോലും അദ്ദേഹമൊരു ഈശ്വരഭക്തനായിരുന്നുവെന്നു സമ്മതിക്കും. എങ്കിലും ഘാതകന്റെ വെടിയുണ്ടകൾ അദ്ദേഹത്തിന്റെ മാറിടത്തിലൂടെ ശരീരം തുളച്ചുകയറി. ഇങ്ങനെ അനേകമനേകം ദൃഷ്ടാന്തങ്ങൾ.

ഈ ഉദാഹരണങ്ങളിലും ഇതുപോലുള്ള മററനവധി ഉദാഹരണങ്ങളിലും പിന്നെ ഏതർത്ഥത്തിലാണ് ഈശ്വരകൃപ സന്നിഹിതമായിരുന്നത്? അവരെല്ലാം ഏതർത്ഥത്തിലാണു നശിക്കാതിരുന്നിട്ടുള്ളത്? അതു നിങ്ങൾക്കുതന്നെ കാണാവുന്നതേയുള്ളൂ. സർവ്വസംഹർത്താവായ 'കാല'ത്തെതന്നെ വേണമെങ്കിൽ വിളിച്ചോളൂ. ആ 'കാല'ത്തിനും അവരെ നശിപ്പിക്കാനാവില്ല. സോക്രട്ടീസിന്റെ ആത്മജ്യോതിസ്സിന്റെ അനശ്വരദീപ്തിയെ കെടുത്താൻ ഹെംലോക്കിനു സാധ്യമോ? ക്രിസ്തുവിനെ സംബന്ധിച്ച് കുരിശിൽ തറയ്ക്കൽ ഉയർത്തെഴുന്നേല്പായല്ലേ കലാശിച്ചിട്ടുള്ളത്. ശ്രീരാമകൃഷ്ണന്റെ ശരീരം അർബുദരോഗം പിടിപെട്ടു മരിച്ചു; എന്നാൽ അദ്ദേഹം ഇന്ന് ഒരു ഈശ്വരപുരുഷനായി ശരീരത്തെ അതിജീവിച്ചു വിജയിച്ചരുളുന്നു. ഗാന്ധിജി വെടിയുണ്ടയേററു വീണതു രാമനാമം ഉച്ചരിച്ചുകൊണ്ടാണ്; അങ്ങനെ, ഹൈന്ദവവിശ്വാസപ്രകാരം, അദ്ദേഹം മരണത്തിന്റെ മേൽ വെന്നിക്കൊടി നാട്ടി. ഈശ്വരഭക്തൻ മരിക്കുന്നെങ്കിലും നശിക്കുന്നില്ലാത്തത് ഈ വിധമാണ്.

നമ്മെ സംബന്ധിച്ചിടത്തോളം അന്തിമപ്രശ്നം നമ്മുടെ ജീവിതത്തിൽ, യാതനാരൂപത്തിലായാലും വന്നു ചേരാവുന്ന ഈശ്വരകൃപയെ എങ്ങനെ തിരിച്ചറിയാം എന്നുള്ളതാണ്. അതിനു സഹായകമായ ചില ലക്ഷണങ്ങളുണ്ട്. മാതൃദേവി പറയുന്നു: 'താഴോട്ടൊഴുകുകയെന്നതു് വെള്ളത്തിന്റെ സ്വഭാവമാണ്. എന്നാൽ സൂര്യരശ്മികൾ അതിനെ ആകാശത്തിലേയ്ക്കുയർത്തിക്കൊണ്ടുപോകുന്നു. അതുപോലെ, ലൗകികവിഷയങ്ങളിലേയ്ക്കും ഭോഗ്യവസ്തുക്കളിലേയ്ക്കും പോവുകയെന്നതു് മനസ്സിന്റെ സ്വഭാവമാണ്; എന്നാൽ ഈശ്വരകൃപയ്ക്കു് അതിനെ ഉത്കൃഷ്ടവിഷയങ്ങളിലേയ്ക്കു തിരിച്ചുവിടാൻ കഴിയും.' ഉത്കൃഷ്ടവിഷയങ്ങളിലേയ്ക്കുള്ള മനസ്സിന്റെ ഈ പ്രയാണം പലപ്പോഴും നമ്മുടെ ഉള്ളിൽ നടക്കുന്ന ഒരു പോരാട്ടത്തിന്റെ രൂപത്തിൽ പ്രകട

മാകുന്നു. ഈ ആഭ്യന്തരപോരാട്ടങ്ങൾക്ക് ഈശ്വര കൃപയുമായുള്ള ബന്ധം മനസ്സിലാക്കുന്നതിന്, അവ എന്തുകൊണ്ട് സംഭവിക്കുന്നു എന്നറിയേണ്ടിയിരിക്കുന്നു.

നാം ഉത്കൃഷ്ടകാര്യങ്ങളിൽ മനസ്സു നിർത്താൻ ശ്രമിക്കുമ്പോൾ, ഇത്ര നീണ്ടകാലവും താഴ്ന്നതരം വസ്തുക്കളിൽ വ്യാപരിച്ച ശീലമുള്ള അതു് ശക്തിയായി ഇടയുന്നു. നമ്മുടെ താഴ്ന്നതരം വാസനകൾ അവ അതുവരെ ആസ്വദിച്ചിരുന്ന പരിലാളനത്തിനുവേണ്ടി അലമുറകൂട്ടുന്നു. അതിനാൽ ഉള്ളിലൊരു പോരാട്ടം അനിവാര്യമായിത്തീരുന്നു. അധമവാസനകൾക്ക നമ്മുടെ മേലുള്ള ആധിപത്യത്തെ നാം ചെറുക്കാനും എതിർക്കാനും തുടങ്ങി എന്നാണല്ലോ ഇതു സൂചിപ്പിക്കുന്നതു്. മനസ്സിനു് ഉന്നത നിലവാരത്തിലേയ്ക്കു് ഉയരാനുള്ള താല്പര്യമോ ശ്രമമോ ഇല്ലാതിരിക്കുന്ന അവസ്ഥയിൽ ഈ പോരാട്ടം ഒരിക്കലും സംഭവിക്കയില്ല. അതിനാൽ ഈശ്വരകൃപയ്ക്കു് മനസ്സിനെ ഉന്നതവിഷയങ്ങളിലേയ്ക്കു തിരിച്ചു വിടാൻ കഴിയുമെന്നുള്ള മാതൃദേവിയുടെ പ്രസ്താവനയുടെ വെളിച്ചത്തിൽ, ഈ ആഭ്യന്തരപോരാട്ടം, അതായതു് നമ്മുടെ ഇപ്പോഴത്തെ അവസ്ഥയിലുള്ള അസംതൃപ്തി, തന്നെ നമുക്കു കൈവന്ന ഈശ്വരകൃപയുടെ അടയാളമാകുന്നു.

നമ്മിൽ ശരിയായ ധാരണ വികസിക്കലാണു് കൃപ ലഭിച്ചതിന്റെ മറെറാരടയാളം. ധാരണ വികസിക്കുന്നു എന്നു നമുക്കെങ്ങനെ അറിയാം? ഒന്നാമതു്, മനസ്സിന്റെ ഗുരുത്വാകർഷണകേന്ദ്രം സ്വന്തം അഹന്തയിൽനിന്നു് ഈശ്വരനിലേയ്ക്കു മാറുന്നു — അതായതു് നമ്മുടെ വിചാരങ്ങളും പ്രവർത്തനങ്ങളും ഈശ്വരനുമായി ബന്ധപ്പെടുത്താൻ കഴിഞ്ഞില്ലെങ്കിൽ നാം നമ്മോടു തന്നെ ശത്രുക്കളെപ്പോലെ പെരുമാറിയെന്ന ബോധം നമുക്കുണ്ടായിത്തുടങ്ങും. രണ്ടാമതു്, ജീവിതത്തിന്റെ ആത്യന്തികലക്ഷ്യം ഈശ്വരസാക്ഷാത്കാരം മാത്രമാണെന്നുള്ള കാര്യത്തിൽ മനസ്സിൽ സംശയലേശം പിന്നീടവശേഷിക്കയില്ല. തത്ഫലമായി ശരീരമനസ്സുകളുടെ എല്ലാ വ്യാപാരങ്ങളും പിന്നീടു് ജീവിതത്തിന്റെ ഈ പരമലക്ഷ്യപ്രാപ്തിയെ ഉന്നമാക്കി, ക്രമേണയായാലും നിശ്ചയാത്മകതയോടെ, നയിക്കപ്പെടുന്നവയായിരിക്കും.

ഇങ്ങനെ അഭിവ്യക്തമാകുന്ന ഈ ഈശ്വരകൃപ രണ്ടു ഫലങ്ങൾ നമ്മിലുളവാക്കുന്നു: വിശ്വാസദാർഢ്യവും സദ്ദ്യമവ്യഗ്രതയും. ഒന്നാമത്തേതിനെ സംബന്ധിച്ചു്, 'എന്റെ ശിരസ്സു ഞാനുപേക്ഷിക്കുന്നു, എന്നാൽ കാതലായ വസ്തു, വിശ്വാസം, ഉപേക്ഷിക്കുന്നില്ല' എന്ന പ്രസ്താവനയോടെ മരണം വരിച്ച, അധൃഷ്യധീരാത്മാവായ, സിക്കുഗുരു തേജ്ബഹദൂർ പ്രദർശിപ്പിച്ചതിനേക്കാൾ മെച്ചപ്പെട്ട ഒരുദാഹരണം പക്ഷേ മറെറങ്ങും കണ്ടെത്താവുന്നതല്ല.*

സദ്ദ്യമവ്യഗ്രതയെ സംബന്ധിച്ചു്, ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിലൂടെ,

ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ.
(VI - 5.)

എന്ന സുപ്രസിദ്ധ ഉദ്ബോധനം നടത്തിയിട്ടുണ്ടു്. അതേ ഗ്രന്ഥത്തിൽ പിന്നീടു് അദ്ദേഹം തന്നെ സമ്പൂർണ്ണ ആത്മസമർപ്പണതത്ത്വവും (XVIII· 66.) ഉപദേശിച്ചിട്ടുണ്ടു്. സ്വയം ഉദ്യമിക്കാനുള്ള കഴിവും സമ്പൂർണ്ണസമർപ്പണമനോഭാവവും—രണ്ടും—അവ അവ്യാജവും സർവ്വാത്മനാ നടത്തപ്പെടുന്നതുമാണെങ്കിൽ ഈശ്വരകൃപയുടെ ചിഹ്നങ്ങൾ തന്നെ.

രാമകൃഷ്ണപരമ്പരയിലെ ഒരു സന്ന്യാസി കാശിയിലെ ഒരു ശ്മശാനത്തിൽ കഠിനതപസ്യകൾ അനുഷ്ഠിച്ചുകൊണ്ടിരുന്നു. കൽക്കട്ടായ്ക്കു പോകുമ്പോൾ മാതൃദേവിയുടെ ഒരു ശിഷ്യനോടു് പ്രസ്തുത സന്ന്യാസി പറഞ്ഞയച്ചു: 'എനിക്കു്

* സിക്കുഗുരു തേജ്ബഹദൂറിനെ വധിക്കാൻ മുഗൾ ചക്രവർത്തി ഔറംഗസീബ് തീർച്ചപ്പെടുത്തി. അദ്ദേഹം ഡൽഹിയിൽ ചക്രവർത്തിയുടെ മുമ്പിൽ കൊണ്ടുവരപ്പെട്ടു. അവിടെ തന്റെ ദൈവീകദൌത്യത്തിന്റേയും ശക്തിയുടേയും തെളിവായി അത്ഭുതകൃത്യങ്ങൾ വല്ലതും പ്രദർശിപ്പിക്കാൻ അദ്ദേഹം നിർബ്ബന്ധപൂർവ്വം ആജ്ഞാപിതനായി. മനുഷ്യന്റെ കർത്തവ്യം ദൈവത്തോടു പ്രാർത്ഥിക്കുക മാത്രമാണെന്നു് അദ്ദേഹം മറുപടി പറഞ്ഞു. എന്നിരുന്നാലും താൻ ഒരു മന്ത്രം എഴുതാമെന്നും അതു കെട്ടിയ കഴുത്തിന്മേൽ വാളിന്റെ വെട്ടേൽക്കുകയില്ലെന്നും പ്രസ്താവിച്ചു. അനന്തരം താനെഴുതിയ മന്ത്രം സ്വയം കഴുത്തിൽ ധരിച്ചിട്ടു് ആരാച്ചാരുടെ നേർക്കു് ശിരസ്സു കുനിച്ചു കൊടുത്തു. ഒററ വെട്ടിനു് തല ഉടലിൽനിന്നു വേർപെട്ടു വീണു. കടലാസിലിങ്ങനെ എഴുതിയിരുന്നതായി കണ്ടു: 'എന്റെ ശിരസ്സു ഞാനുപേക്ഷിക്കുന്നു, എന്നാൽ, കാതലായ വസ്തു, വിശ്വാസം, ഉപേക്ഷിക്കുന്നില്ല.' സംഭവം നടന്നതു് 1675-ൽ.

# ഹൈന്ദവദർശനം

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടച്ച്)

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

### ആസ്തികദർശനങ്ങൾ

നാസ്തികദർശനങ്ങളെ ഖണ്ഡിച്ചു് വൈദികപ്രാമാണ്യത്തെ അംഗീകരിച്ചുകൊണ്ടാണു് ആസ്തികദർശനങ്ങൾ പുരോഗമിക്കുന്നതു്. ന്യായം, വൈശേഷികം, സാംഖ്യം, യോഗം, പൂർവ്വമീമാംസ, ഉത്തരമീമാംസ ഇവയാറുമാണു് ആസ്തികദർശനങ്ങളെന്നു പറയപ്പെടുന്നതു്.

### ന്യായദർശനം

ഈ ദർശനം വളരെ പുരാതനമാണു്. അതു് സൂത്രരൂപത്തിൽ നിബന്ധിച്ചതു് ഗൗതമമഹർഷിയാകുന്നു. ന്യായശാസ്ത്രം വിവിധപ്രമാണങ്ങൾ കൊണ്ടു് വസ്തുതത്ത്വത്തെ പരിശോധിക്കുകയാണു് ചെയ്യുന്നതു്. അതിനാൽ യുക്തിപ്രധാനമാണതു്. ചാർവ്വാകന്റേയും ജൈനന്റേയും ബുദ്ധ

---

എപ്പോൾ ഈശ്വരകൃപ കൈവരുമെന്നു് ദയവുചെയ്തു്, അമ്മയോടു ചോദിക്കുക.' ശിഷ്യൻ വിവരം മാതൃദേവിയെ അറിയിച്ചപ്പോൾ, അമ്മ ഗൌരവസ്വരത്തിൽ ഇങ്ങനെ പറഞ്ഞു: 'ഒരുവൻ തപസ്യകൾ അനുഷ്ഠിക്കുന്നു എന്നതുകൊണ്ടുമാത്രം അയാളിൽ ഈശ്വരകൃപ ഉണ്ടായിക്കൊള്ളണമെന്നു നിയമമൊന്നുമില്ല എന്നു് ദയവുചെയ്തു് അയാൾക്കെഴുതുക. പണ്ടു കാലങ്ങളിൽ ഋഷിമാർ എരിതീയ്ക്കു മുകളിൽ തല കീഴായി തൂങ്ങി നിന്നുകൊണ്ടു് ആയിരമായിരം സംവത്സരങ്ങൾ തപസ്സു ചെയ്തു. എന്നിട്ടും അവരിൽ ചിലർക്കു മാത്രമേ ഈശ്വരകൃപ ലഭിച്ചുള്ളു.' മറെറാരു സന്ദർഭത്തിൽ ഒരു ശിഷ്യൻ മാതൃദേവിയോടു്, 'ഞാൻ വളരെയേറെ ജപവും തപശ്ചര്യകളും നടത്തി, എന്നിട്ടും എനിക്കൊന്നും നേടാൻ കഴിഞ്ഞിട്ടില്ല,' എന്നാവലാതിപ്പെട്ടു. അമ്മ ഇങ്ങനെ മറുപടിയരുളി: 'മത്സ്യമോ മലക്കറിയോപോലെ നമുക്കു വിലയ്ക്കു വാങ്ങാൻ കഴിയുന്നവനല്ല ഈശ്വരൻ.'

ഒരുവനു് യഥാർത്ഥത്തിൽ കൃപ ലഭിച്ചിരിക്കുമ്പോൾ, കൃപയോ ഈശ്വരദർശനമോ അർഹിക്കത്തക്കവിധം താൻ എന്തെങ്കിലും ചെയ്തുവെന്ന തോന്നൽ അയാൾക്കൊരിക്കലും ഉണ്ടാവുന്നില്ല. ഒരുവന്റെ ആത്മോദ്ധാരണശ്രമം ആത്മസമർപ്പണത്തിലേക്കു നയിക്കുകമാത്രമേ ചെയ്യുന്നുള്ളു. അപ്പോൾ ഒരുവന്റെ തോന്നൽ ഇങ്ങനെയായിരിക്കും: 'ഞാൻ ചെയ്തിട്ടുള്ളതു് എത്ര നിസ്സാരം! ഈശ്വരന്റെ പരമോദാരവും അഹേതുകവുമായ കൃപയിലൂടെയല്ലാതെ അദ്ദേഹത്തിന്റെ ദർശനം എനിക്കെങ്ങനെ പ്രതീക്ഷിക്കാം? അതുപോലെ, എനിക്കെങ്ങനെ അക്ഷമനാകാനൊക്കും? എത്ര ബൃഹത്തായ മനുഷ്യപ്രയത്നവും ഈശ്വരദർശനത്തിനു വേണ്ടത്രയാവുമോ?'

എല്ലാം പറഞ്ഞും പ്രവർത്തിച്ചും തീരുമ്പോൾ, നമ്മെ സംബന്ധിച്ചിടത്തോളം നമുക്കു കൃപ ലഭിച്ചു എന്നതിന്റെ ഏററവും വലിയ ലക്ഷണം 'ഈശ്വരകൃപയാകുന്ന കാററു് സദാ അടിച്ചുകൊണ്ടിരിക്കുന്നു' എന്ന ശ്രീരാമകൃഷ്ണവചനത്തിന്റെ സത്യത നാം സാക്ഷാത്കരിക്കുകയെന്നുള്ളതാണു്. അത്രതന്നെയുമല്ല, അദ്ദേഹംതന്നെ നമ്മുടെ വഞ്ചിയും വഞ്ചിക്കാരനും ആയിത്തീർന്നിരിക്കുന്നു എന്നുള്ളതും. ലബ്ധമായ കൃപയ്ക്കു് ഇതിനേക്കാൾ വിജയശ്രീലാളിതമായ മറെറന്തു ലക്ഷണം സാധ്യമാണു്? അതിനാൽ നമുക്കു നമ്മുടെ സദ്ഭാഗ്യത്തിൽ ആമോദിക്കുകയും കൂടുതൽ വലിയ സംഭവങ്ങൾക്കുവേണ്ടി കാത്തുകൊണ്ടു്, അവ സുഖമായോ ദുഃഖമായോ ഏതു ബാഹ്യരൂപത്തിൽ വന്നാലും, ജാഗരൂകതയോടെ വർത്തിക്കുകയും ചെയ്യാം.

[വിവർത്തനം: സി. ജി. നാരായണപിള്ള.]

ൻേറയും സിദ്ധാന്തത്തെ ഖണ്ഡിച്ച് ഈശ്വരൻ ജീവൻ ജഗത്തു് ഇവയുടെ അസ്തിത്വം സ്ഥാപിക്കാനാണ് ന്യായശാസ്ത്രത്തിൽ കൂടുതൽ പ്രയത്നിച്ചിട്ടുള്ളതു്. പ്രമാണം, പ്രമേയം, സംശയം, പ്രയോജനം, ദൃഷ്ടാന്തം, സിദ്ധാന്തം, അവയവം, തക്കം, നിണ്ണയം, വാദം, ജല്പം, വിതണ്ഡ, ഹേത്വാഭാസം, ഛലം, ജാതി, നിഗ്രഹസ്ഥാനം ഇങ്ങനെ പതിനാറു പദാത്ഥങ്ങളുടെ ജ്ഞാനം കൊണ്ടു് മോക്ഷം സിദ്ധിക്കുമെന്നു് ന്യായദശ്നത്തിൽ പറയുന്നു. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം ഈ നാലു പ്രമാണങ്ങൾ ന്യായശാസ്ത്രത്തിൽ അംഗീകരിച്ചിട്ടുണ്ടു്. ഈശ്വരൻ, ജീവൻ, ജീവാശ്രയമായ ശരീരം, ഇന്ദ്രിയങ്ങൾ, ആ ഇന്ദ്രിയങ്ങൾവഴി അറിയുന്ന വിഷയങ്ങൾ, ബുദ്ധി, മനസ്സ്, ശാരീരികവും മാനസികവുമായ പ്രവൃത്തികൾ, രാഗദ്വേഷങ്ങൾ, പുനജ്ജന്മം, കർമ്മഫലം, ദുഃഖം, ദുഃഖാന്തമായ മോക്ഷം ഈ വിഷയങ്ങളെല്ലാം ന്യായദശ്നത്തിൽ വിസ്തരിച്ചു പ്രതിപാദിക്കപ്പെടുന്നു. ശരീരേന്ദ്രിയഭിന്നനും, നിത്യനും, വിഭുവും, കർമ്മകത്താവും, സുഖദുഃഖാദിഭോക്താവുമാണു് ആത്മാവു്. അതു് ഓരോ ശരീരത്തിലും പ്രത്യേകം പ്രത്യേകമുണ്ടു്. ആത്മാവു് സന്മാത്രമാണ്. മനസ്സിൻെറ സംയോഗംകൊണ്ടു് ജ്ഞാനം, ഇച്ഛ, സുഖം, ദുഃഖം മുതലായ ഗുണങ്ങൾ ആത്മാവിനു് ഉണ്ടാകുന്നു. ഈശ്വരൻ ശരീരരഹിതനാണ്. എന്നാലും ഇച്ഛ, ജ്ഞാനം, പ്രയത്നം തുടങ്ങിയ ഗുണങ്ങൾ അദ്ദേഹത്തിനുണ്ടു്. സവ്വജ്ഞനും സവ്വശക്തനും അനന്തജ്ഞാനനിധിയുമായ ഈശ്വരൻ ജഗത്തിൻെറ സ്രഷ്ടാവും സംസ്ഥാപകനും നിയാമകനും സംഹാരകനുംകൂടിയാണ്. ഭൂമി, വെള്ളം, തീയ്, കാററു് ഇവയുടെ പരമാണുക്കളും ദിക്കു്, കാലം, മനസ്സ്, ആത്മാവു് ഇവയും നിത്യദ്രവ്യങ്ങളാണ്. ഈ നിത്യദ്രവ്യങ്ങളെ ഉപകരണമാക്കിയാണു് ഈശ്വരൻ പ്രപഞ്ചരചന നടത്തുന്നതു്. കുടത്തിനു് കുശവൻ എന്നപോലെ പ്രപഞ്ചത്തിനു് നിമിത്തകാരണമാണു് ഈശ്വരൻ. ഉപാദാന കാരണം പരമാണുക്കളാണ്. ജീവികളുടെ എല്ലാ കർമ്മങ്ങൾക്കും ഫലം കൊടുക്കുന്നതു് ഈശ്വരനാണു്. അദ്ദേഹം സർവ്വജ്ഞനും ജീവൻ അല്പജ്ഞനുമത്രേ. അജ്ഞാനം നിമിത്തം ജീവനു് ജനനമരണാദി സംസാരബന്ധവും ദുഃഖവുമുണ്ടാകുന്നു. തത്ത്വജ്ഞാനംകൊണ്ടു് ആത്മബോധമുണ്ടാകുമ്പോൾ ദുഃഖം നിശ്ശേഷം നശിക്കും. ഈ ദുഃഖനാശമാണു് ജീവൻെറ മോക്ഷാവസ്ഥ. തത്ത്വജ്ഞാനമുററസ്സുന്നതിനുവേണ്ടി യോഗശാസ്ത്രത്തിൽ നിർദ്ദേശിച്ചിരിക്കുന്ന അഷ്ടാംഗയോഗങ്ങൾകൂടി പരിശീലിക്കണമെന്നു് ഗൗതമമഹഷി ന്യായസൂത്രത്തിൽ ഉപദേശിക്കുന്നുണ്ടു്.

ഭാരതീയദർശനങ്ങളിൽ മഹത്ത്വമേറിയ ഒന്നാണു് ന്യായദർശനം. പ്രമാണങ്ങളെ വിവേചിച്ചു് വിസ്തരിച്ചു് വ്യാഖ്യാനിച്ച് തത്ത്വനിണ്ണയംചെയ്യുന്ന വിഷയത്തിൽ ന്യായദർശനം മററു ദശ്നങ്ങൾക്കുകൂടി വഴി തെളിയിച്ചിട്ടുണ്ടെന്നാണു് പണ്ഡിതമതം. ന്യായദശ്നസാഹിത്യവും വളരെ വിപുലമാണ്. ഗൗതമമഹഷി സൂത്രരൂപത്തിൽ നിബന്ധിച്ച ന്യായശാസ്ത്രത്തെ വാത്സ്യായനൻ, ഉദ്യോതകാരൻ, വാചസ്പതി, ഗംഗേശഭട്ടൻ, രഘുനാഥശിരോമണി, ജഗദീശഭട്ടാചാര്യൻ, ഗംഗാധരഭട്ടാചാര്യൻ തുടങ്ങിയ പ്രതിഭാശാലികൾ മഹത്തായ ദർശനശാസ്ത്രമാക്കി വികസിപ്പിക്കുകയുണ്ടായി.

## വൈശേഷികദർശനം

വൈശേഷികദർശനത്തിൻെറ ആദ്യപ്രവത്തകൻ കണാദമഹഷിയാണ്. അദ്ദേഹത്തിനു് ഔലൂക്യൻ എന്ന ഒരു പേരു കൂടി ഉണ്ടായിരുന്നു. അതുകൊണ്ടു് ഈ ദർശനത്തിനു് ഔലൂക്യദശ്നമെന്നും പറയാറുണ്ടു്. പ്രമാണചിന്തയിലും പ്രമേയചിന്തയിലും വൈശേഷികദർശനത്തിനു് ന്യായദശ്നത്തോടു് വളരെ സാമ്യമുണ്ടു്. ഗൗതമൻ ന്യായസൂത്രത്തിൽനിർദ്ദേശിച്ച പതിനാറു പദാത്ഥങ്ങളും കണാദൻ ദ്രവ്യം, ഗുണം, കമ്മം, സാമാന്യം, വിശേഷം, സമവായം, അഭാവം ഇങ്ങനെ ഏഴ പദാത്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുകയാണ്. കണാദൻ വിശേഷം എന്നു് ഒരു പദാർത്ഥത്തെ പുതുതായി ആവിഷ്ക്കരിച്ചതുകൊണ്ടാണു് വൈശേഷികമെന്നു് ഈ ദർശനത്തിനു് പേരു സിദ്ധിച്ചതു്. ഭൂമി, ജലം, അഗ്നി, വായു, ആകാശം, കാലം, ദിക്കു്, ആത്മാവു്, മനസ്സ് ഇങ്ങനെ ഒൻപതാണു് ദ്രവ്യങ്ങൾ. ഇവയിൽ ഭൂമി, ജലം, അഗ്നി, വായു ഇവയുടെ പരമാണുക്കളും ആകാശം, ദിക്കു്, കാലം, ആത്മാവു്, മനസ്സ് ഇവയും നിത്യമാണ്. ഈ ദ്രവ്യങ്ങളെ ആശ്രയിച്ചു് രൂപരസാദി ഇരുപത്തിനാലു ഗുണങ്ങളുണ്ടെന്നു് വൈശേഷികന്മാർ പറയുന്നു. കമ്മ

ങ്ങൾ ഉൽക്ഷേപണം, (മേൽപോട്ടു് എറിയുക) അപക്ഷേപണം (താഴോട്ടെറിയുക) ആകുഞ്ചനം, (വളയ്ക്കുക) പ്രസാരണം, (നിരത്തുക) ഗമനം ഇങ്ങനെ അഞ്ചുതരത്തിൽ ഉണ്ടു്. സാമാന്യമെന്നതു് നിത്യവും ഏകവും അനേകവസ്തുക്കളിൽ അനുഗതവുമായ ജാതിയാണു്. മനുഷ്യരിൽ മനുഷ്യത്വവും ദ്രവ്യങ്ങളിൽ ദ്രവ്യത്വവും സാമാന്യമാണു്. വ്യക്തികളെ തമ്മിൽ വേർതിരിച്ചു കാണിക്കുന്ന പദാർത്ഥമാണു് വിശേഷം. ഗുണത്തിനും ഗുണിക്കും, ജാതിക്കും വ്യക്തിക്കും, അംഗത്തിനും അംഗിക്കും, ക്രിയക്കും ക്രിയാവാനും തമ്മിലുള്ള സംബന്ധമാണു് സമവായം. ഇല്ലായ്മക്കു് അഭാവമെന്നു പറയുന്നു. അതും അനുഭവമുള്ളതുകൊണ്ടാണു് വൈശേഷികൻ ഒരു പദാർത്ഥമായി അംഗീകരിച്ചിരിക്കുന്നതു്. സംസർഗ്ഗാഭാവമെന്നും അന്യോന്യാഭാവമെന്നും അഭാവം രണ്ടു വിധത്തിലുണ്ടു്. വസ്തുക്കളിലുള്ള സംബന്ധത്തെ നിഷേധിക്കുന്നതാണു് സംസർഗ്ഗാഭാവം. ഒരു വസ്തു മറെറാരു വസ്തുവിൽ ഇല്ലെന്നുള്ളതാണതു്. ഒരു വസ്തു മറെറാരു വസ്തുവല്ലെന്നുള്ളതു് അന്യോന്യാഭാവമാണു്. സംസർഗ്ഗാഭാവം പ്രാഗഭാവം, പ്രധ്വംസാഭാവം, അത്യന്താഭാവം എന്നു മൂന്നു വിധത്തിലുണ്ടു്. ഒരു വസ്തു ഉണ്ടാകുന്നതിനു് മുമ്പുള്ള അതിന്റെ അഭാവം പ്രാഗഭാവമാണു്. വസ്തു നശിച്ചതിനുശേഷമുള്ള അഭാവത്തിനു് പ്രധ്വംസാഭാവമെന്നും ഒരിക്കലുമില്ലാത്തതിനു് അത്യന്താഭാവമെന്നും പറയുന്നു. ബാക്കി വിഷയങ്ങളെല്ലാം ഈശ്വരൻ, ജീവൻ, ജഗത്തു്, ബന്ധം, മോക്ഷം മുതലായവ ന്യായദർശനത്തിലെപ്പോലെതന്നെയാണു് വൈശേഷികത്തിലും പ്രതിപാദിച്ചിരിക്കുന്നതു്. അതുകൊണ്ടു് ആ വിഷയങ്ങളെക്കുറിച്ചു് കൂടുതലായി ഒന്നും ഇവിടെ വിവരിക്കുന്നില്ല.

## സാംഖ്യദർശനം

സാംഖ്യദർശനത്തിന്റെ ഉപജ്ഞാതാവു് കപിലമഹർഷിയാണെന്നു് പറയപ്പെടുന്നു. സാംഖ്യം എന്ന പദത്തിനു് ശരിയായ തത്ത്വജ്ഞാനം – പ്രകൃതിപുരുഷവിവേകം എന്നാണർത്ഥം. പ്രകൃതിയേയും പുരുഷനേയും വേർതിരിച്ചു് അറിയായ്കയാണു് സംസാരദുഃഖത്തിനു കാരണം. അതു് പ്രകൃതിപുരുഷവിവേകംകൊണ്ടു നീങ്ങുമ്പോൾ ബദ്ധനായ പുരുഷൻ മുക്തനായിത്തീരുമെന്നാണു് സാംഖ്യദർശനം ഉപദേശിക്കുന്നതു്. പ്രത്യക്ഷം, അനുമാനം, ആഗമം, ഈ പ്രമാണങ്ങൾവഴി പദാർത്ഥങ്ങളെ പരിശോധിച്ചു് പ്രപഞ്ചത്തിന്റെ മൂലതത്ത്വങ്ങൾ പ്രകൃതിയും പുരുഷനുമാണെന്നു് സാംഖ്യദർശനം കണ്ടുപിടിച്ചിട്ടുണ്ടു്. പ്രകൃതി സത്വം, രജസ്സു്, തമസ്സു് ഈ ഗുണങ്ങളോടുകൂടിയതും ജഡവും അനാദിയുമാണു്. പുരുഷൻ നിർഗ്ഗുണനും, ചേതനനും, ശരീരംതോറും ഭിന്നനുമാകുന്നു. കർത്തൃത്വം, ഭോക്തൃത്വം മുതലായ ധർമ്മങ്ങളോ ഗുണങ്ങളോ പുരുഷനില്ല. ആ പുരുഷന്റെ സമ്പർക്കംനിമിത്തം പ്രകൃതിയിൽ ഒരു ക്ഷോഭം ഉണ്ടാകുകയും അതു് മഹത്തത്ത്വം, അഹങ്കാരതത്ത്വം, ശബ്ദതന്മാത്ര, സ്പർശതന്മാത്ര, രൂപതന്മാത്ര, രസതന്മാത്ര, ഗന്ധതന്മാത്ര ഇങ്ങനെ ഏഴു പ്രകൃതിവികൃതികളായും ജ്ഞാനേന്ദ്രിയങ്ങളഞ്ചു്, കർമ്മേന്ദ്രിയങ്ങളഞ്ചു്, മനസ്സു്, പഞ്ചഭൂതങ്ങളഞ്ചു് ഇങ്ങനെ വികൃതികളായും പരിണമിച്ചു് ഈ പ്രപഞ്ചമായിത്തീരുന്നു എന്നാണു് സാംഖ്യസിദ്ധാന്തം. പ്രകൃതി എന്നതിനു് കാരണമെന്നും വികൃതി എന്നതിനു് കാര്യമെന്നുമാണർത്ഥം. എന്നാൽ പുരുഷൻ കാര്യമോ കാരണമോ അല്ലാത്തതിനാൽ പ്രകൃതിയുമല്ല, വികൃതിയുമല്ല. സാംഖ്യത്തിൽ പുരുഷൻ കൂടസ്ഥനിത്യനും, പ്രകൃതി പരിണാമനിത്യയുമാണു്. അതിനാൽ നിത്യമായ രണ്ടു പദാർത്ഥത്തെ അംഗീകരിക്കുന്നതുകൊണ്ടു് സാംഖ്യം ദ്വൈതമതപ്രതിപാദകമാണെന്നു് പറയപ്പെടുന്നു.

പുരുഷൻ സ്വഭാവേന അസംഗനും മുക്തനുമാണു്. എന്നാൽ, അവിവേകംനിമിത്തം അവനു് പ്രകൃതിയുമായി സംയോഗമുണ്ടായി. അതുകൊണ്ടു്, പ്രകൃതിയുടെ വികാരമായ മനസ്സിലുണ്ടാകുന്ന ദുഃഖം പുരുഷനിൽ പ്രതിബിംബിക്കുന്നു. അതാണു് പുരുഷനു് അനുഭവിക്കേണ്ടിവരുന്ന സംസാരദുഃഖം. ഈ സംസാരദുഃഖത്തിനു കാരണം അവിവേകമാണല്ലോ. അതു നശിക്കുവാനുള്ള ഉപായം വിവേകമാണു്. പ്രകൃതിയുടെ സ്വരൂപവും പുരുഷന്റെ സ്വരൂപവും വേർതിരിച്ചറിയുമ്പോൾ പുരുഷൻ അസംഗനും, മുക്തനും, ജ്ഞാനസ്വരൂപനുമാണെന്നും തന്നിൽ തോന്നിയ ദുഃഖം സ്ഫടികത്തിൽ നിഴലിക്കുന്ന ചെമ്പരുത്തിപ്പൂവിന്റെ ചുവപ്പുനിറംപോലെ പ്രകൃതിയുടെ ഗുണം നിഴലിക്കമാത്രമാണെന്നും

ബോധിക്കാൻ കഴിയും. ഇങ്ങനെ ബന്ധവും മോക്ഷവും വാസ്തവത്തിൽ പുരുഷനില്ലെന്നും അതു് തെററിദ്ധാരണമാത്രമായിരുന്നു എന്നും അറിഞ്ഞു് സ്വതന്ത്രനായിത്തീരുന്നതാണു് സാംഖ്യമതപ്രകാരമുള്ള പുരുഷൻെറ മുക്തി. മുക്തി ജീവന്മുക്തിയെന്നും വിദേഹമുക്തിയെന്നും രണ്ടു പ്രകാരത്തിലുണ്ടു്. ജീവിച്ചിരിക്കുമ്പോൾ ത്തന്നെ താൻ നിസ്സംഗനും നിർഗ്ഗുണനും സ്വതന്ത്രനും കൃതകൃത്യനുമാണെന്നുള്ള അനുഭൂതിയുണ്ടാകുന്നതു് ജീവന്മുക്തിയാണു്. ജീവന്മുക്തിയിൽ പ്രാരബ്ധകർമ്മം അനുഭവിക്കേണ്ടിവരുന്നു. എന്നാൽ അതു് ബന്ധത്തെ ഉളവാക്കുന്നില്ല. ജീവന്മുക്തൻ ശരീരം നശിച്ചു കഴിയുമ്പോൾ എല്ലാവിധ ദുഃഖങ്ങളിൽനിന്നും കർമ്മങ്ങളിൽനിന്നും മുക്തനായി സ്വതന്ത്രനായിത്തീരുന്നു. അതാണു് വിദേഹമുക്തി. സാംഖ്യദർശനം, പ്രപഞ്ചകർത്താവായിട്ടോ നിയാമകനായിട്ടോ ഈശ്വരനെ അംഗീകരിക്കുന്നില്ല. അഹിംസ, സത്യം, തുടങ്ങിയ യമങ്ങളും, തപസ്സു് സ്വാദ്ധ്യായം തുടങ്ങിയ നിയമങ്ങളും അനുഷ്ഠിക്കണമെന്നു് മററു് ആസ്തികദർശനങ്ങളെപ്പോലെ സാംഖ്യദർശനവും ഉപദേശിക്കുന്നു. മനഃശ്ശുദ്ധിയുണ്ടായെങ്കിലേ വിവേകം ഉണ്ടാവുകയുള്ളൂ. സാംഖ്യദർശനത്തിലെ പദാർത്ഥമീമാംസ അല്പസ്വല്പം വ്യത്യാസത്തോടുകൂടി ഭാഗവതമതം സ്വീകരിച്ചിട്ടുണ്ടു്. സാംഖ്യദർശനശാസ്ത്രവും വിപുലമാണു്. ആസുരി, പഞ്ചശിഖൻ, ഈശ്വരകൃഷ്ണൻ തുടങ്ങിയവർ സാംഖ്യസമ്പ്രദായത്തിലെ ഉന്നതാചാര്യന്മാരാണു്.

### യോഗദർശനം

ചിത്തവൃത്തിനിരോധരൂപമായ സമാധിയാണു് യോഗം. ആ സമാധിവഴി മുക്തി സമ്പാദിക്കാനുള്ള മാർഗ്ഗം ഉപദേശിക്കുന്ന ശാസ്ത്രമാണു് യോഗദർശനം. വൈദികകാലത്തുപോലും യോഗസമ്പ്രദായം നിലവിലുണ്ടായിരുന്നു. എന്നാൽ ആ ശാസ്ത്രം സൂത്രരൂപത്തിൽ നിബന്ധിച്ചതു് പതഞ്ജലിമഹർഷിയാണു്.

സാംഖ്യദർശനത്തിലെപ്പോലെ യോഗദർശനത്തിലും ഈ പ്രപഞ്ചം പ്രകൃതിയുടെ പരിണാമമാണു്. പദാർത്ഥവിചാരത്തിലും സാംഖ്യവും യോഗവുമായി വ്യത്യാസമില്ല. എന്നാൽ പ്രപഞ്ചകർത്താവല്ലെങ്കിലും നിത്യനായ ഒരീശ്വരനെ യോഗി അംഗീകരിക്കുന്നുണ്ടു്. ഇതാണു് സാംഖ്യനും യോഗിയും തമ്മിൽ പദാർത്ഥവിചാരത്തിലുള്ള വ്യത്യാസം.

യോഗദർശനത്തിലെ പ്രധാന പ്രതിപാദ്യവിഷയം അഷ്ടാംഗയോഗവും അവയുടെ പരിശീലനംകൊണ്ടുള്ള ഫലവുമാണു്. ചിത്തത്തിലുള്ള വൃത്തികളെ നിരോധിക്കുന്നതാണു് യോഗം. പ്രകൃതിയുടെ പരിണാമമാണു് ചിത്തം. സത്വഗുണപ്രധാനമാകയാൽ അതു് സ്ഫടികംപോലെ നിർമ്മലമാണു്. അതിൽ പ്രത്യക്ഷാദിപ്രമാണരൂപത്തിലും വിപരീതജ്ഞാനരൂപത്തിലും സംശയരൂപത്തിലും നിദ്രാരൂപത്തിലും സ്മൃതിരൂപത്തിലും വൃത്തികൾ ഉണ്ടായിക്കൊണ്ടിരിക്കും. കടലിൽ തിരയെന്നപോലെയാണു് ചിത്തത്തിൽ വൃത്തികളുണ്ടായി മറയുന്നതു്. ആ ചിത്തത്തിൽ സാക്ഷിരൂപത്തിൽ വർത്തിക്കുന്ന ചൈതന്യമാണു് ആത്മാവു്. ആ ആത്മാവിനു് വൃത്തികളോടു് സംബന്ധമുണ്ടാകുമ്പോൾ അവയുടെ ധർമ്മങ്ങൾ തൻേറതാണെന്നു് തെററിദ്ധാരണയുണ്ടായി രാഗദ്വേഷാദിദോഷങ്ങളും സംസാരദുഃഖവും അനുഭവിക്കേണ്ടിവരുന്നു. അജ്ഞാനം തീണ്ടാത്തിടത്തോളം കാലം ആത്മാവു് ജനനമരണരൂപമായ സംസാരചക്രത്തിൽ കറങ്ങിക്കൊണ്ടിരിക്കും. എന്നാൽ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി ഈ എട്ടു് അംഗങ്ങളുടെ സഹായത്തോടുകൂടി ചിത്തവൃത്തിയെ നിരോധിച്ചു് സമാധിക്കു് ദാർഢ്യം വരുത്തിയാൽ ആത്മാവു് തൻെറ സ്വരൂപത്തിൽത്തന്നെ സ്വതന്ത്രനായി പ്രകാശിക്കും. പ്രകൃതിപുരുഷവിവേകത്തിൽനിന്നുണ്ടായ ജ്ഞാനത്തോടുകൂടി നിർവ്വികല്പസമാധി സമ്പാദിക്കുന്ന യോഗിയുടെ കർമ്മങ്ങളും വാസനകളും നശിച്ചു് അയാൾ മുക്തനായിത്തീരും. സാംഖ്യമതത്തിലെപ്പോലെ യോഗമതത്തിലും ജീവന്മുക്തിയും വിദേഹമുക്തിയും അംഗീകരിച്ചിട്ടുണ്ടു്. ന്യായവൈശേഷികന്മാരെപ്പോലെ സാംഖ്യന്മാരും യോഗികളും പ്രപഞ്ചം സത്യമായി കരുതുന്നു. എന്നാൽ പരമാണുക്കളാകുന്ന കാരണത്തിൽനിന്നു പ്രപഞ്ചം നൂതനമായി ഉണ്ടായി എന്നു് ന്യായവൈശേഷികന്മാർ പറയുമ്പോൾ പ്രകൃതിയിൽ അന്തർലീനമായിരുന്ന പ്രപഞ്ചം സ്ഥൂലരൂപം കൈയ്ക്കൊള്ളുകയായിരുന്നുവെന്നു് സാംഖ്യന്മാരും

യോഗികളും വാദിക്കുന്നു. മനഃശാസ്ത്രപരമായി യോഗശാസ്ത്രം വളരെ പുരോഗമിച്ചിട്ടുണ്ട്. മനോനിയന്ത്രണംനിമിത്തം അചിന്ത്യങ്ങളായ അനേകം ശക്തികൾ മനുഷ്യന് സമ്പാദിക്കാൻ കഴിയുമെന്ന് യോഗദർശനം വിളംബരം ചെയ്യുന്നു. പക്ഷേ യോഗദർശനത്തിലെ പ്രധാനപ്രമേയം മോക്ഷവും അതിനുള്ള സാധനക്രമം അഷ്ടാംഗയോഗവുമാണ്.

യോഗദർശനത്തിൽ വ്യാസൻെറ ഭാഷ്യവും ശ്രീവാചസ്പതിമിശ്രൻെറ തത്ത്വവൈശാരദീ വ്യാഖ്യാനവും വിജ്ഞാനഭിക്ഷുവിൻെറ യോഗവാർത്തികവും പ്രസിദ്ധഗ്രന്ഥങ്ങളാണ്.

## മീമാംസാദർശനം

മീമാംസ പൂർവ്വമീമാംസയെന്നും ഉത്തരമീമാംസയെന്നും രണ്ടായി വ്യവഹരിക്കപ്പെടുന്നു. പൂർവ്വമീമാംസ വേദത്തിലെ പൂർവ്വഭാഗമായ കർമ്മകാണ്ഡത്തെ പ്രതിപാദിക്കുന്നതും ഉത്തരമീമാംസ വേദത്തിലെ ജ്ഞാനകാണ്ഡത്തെ പ്രതിപാദിക്കുന്നതുമാകുന്നു. മീമാംസയെന്നു മാത്രം കേട്ടാൽ പൂർവ്വമീമാംസയെന്നാണ് അർത്ഥം ഗ്രഹിക്കുക. ജിജ്ഞാസാപൂർവ്വം തത്ത്വവിചാരം ചെയ്തു നിർണ്ണയത്തിലെത്തിച്ചേരുന്ന പ്രശസ്തമായ മനനത്തിനു മീമാംസയെന്നു പേർ. വൈദിക കർമ്മകാണ്ഡത്തിലെ വിധിനിഷേധവാക്യങ്ങളേയും കർമ്മങ്ങളേയും സമന്വയിപ്പിച്ച് അർത്ഥനിർണ്ണയം ചെയ്യുന്നതിനുവേണ്ടി നിബന്ധിക്കപ്പെട്ട ശാസ്ത്രമാണ് മീമാംസ. അതു് ആദ്യം സൂത്രരൂപത്തിൽ നിബന്ധിച്ചതു് ജൈമിനിമഹർഷിയാണ്. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, അർത്ഥാപത്തി, അനുപലബ്ധി ഇങ്ങനെ ആറു പ്രമാണങ്ങളുടെ സഹായത്തോടുകൂടിയാണ് മീമാംസാശാസ്ത്രം തത്ത്വനിർണ്ണയം ചെയ്യുന്നതു്. വേദം നിത്യവും സ്വയംഭൂവുമാണെന്ന് മീമാംസകന്മാർ വിശ്വസിച്ചിരുന്നു. നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം, പ്രായശ്ചിത്തം ഇങ്ങനെ അഞ്ചു വിധത്തിലുള്ള കർമ്മങ്ങളെക്കുറിച്ച് മീമാംസ ചർച്ച നടത്തുന്നുണ്ട്. മീമാംസകന്മാർ പ്രപഞ്ചം നിത്യമാണെന്നു വാദിക്കുന്നു. ദ്രവ്യം, ഗുണം, കർമ്മം, സാമാന്യം, പരതന്ത്രത, ശക്തി, സാദൃശ്യം, സംഖ്യ ഇങ്ങനെ എട്ടു പദാർത്ഥങ്ങളെ മീമാംസകന്മാർ അംഗീകരിച്ചിട്ടുണ്ട്. മിക്കവാറും ഗുണങ്ങളെക്കുറിച്ചും കർമ്മങ്ങളെക്കുറിച്ചും മററും വൈശേഷികദർശനത്തിലെപ്പോലെയാണ് മീമാംസാദർശനത്തിലും നിരൂപണം ചെയ്യപ്പെട്ടിട്ടുള്ളതു്. ശരീരം, ഇന്ദ്രിയങ്ങൾ, ബാഹ്യവിഷയങ്ങൾ ഇവ ചേർന്ന നാനാതരത്തിൽ കാണുന്ന പ്രപഞ്ചം അനന്തവും അനാദിയുമാണ്. പ്രപഞ്ചത്തിൻെറ മൂലസൃഷ്ടിയേയും ആത്യന്തികപ്രളയത്തേയും അവർ അംഗീകരിക്കുന്നില്ല. എന്നാൽ മീമാംസകന്മാരിൽ ചിലർ ന്യായവൈശേഷികന്മാരെപ്പോലെ പരമാണുക്കൾ ചേർന്നുണ്ടായതാണ് ഈ പ്രപഞ്ചമെന്നു വാദിക്കുന്നു.

ആത്മാവ് കർത്താവും ഭോക്താവുമാണ്. അതു് പ്രതിശരീരം ഭിന്നനും വ്യാപകനുമാകുന്നു. ജ്ഞാനം, സുഖം, ദുഃഖം, ഇച്ഛ മുതലായ ഗുണങ്ങൾ ആത്മാവിനുണ്ട്. ആത്മാവിൽ ക്രിയയുണ്ടെന്നും അതു നിമിത്തം അതിനു പരിണാമമുണ്ടെന്നുമാണ് മീമാംസകന്മാരുടെ ദർശനം. എന്നാലും അതു് നിത്യമാണെന്നും അവർ വാദിക്കുന്നു. ആത്മാവിൽ ജഡവും ചൈതന്യവും എന്നു രണ്ടു് അംശങ്ങളുണ്ട്. അതിനാൽ ജഡാംശമാണ് പരിണമിക്കുന്നതു്. മീമാംസകന്മാർക്ക് ആത്മാവ് മാനസികപ്രത്യക്ഷമാണ്.

മീമാംസാദർശനത്തിൻെറ ഉദ്ദേശ്യം ധർമ്മത്തെ വ്യാഖ്യാനിക്കുകയാണ്. വേദം വിധിക്കുന്ന കർമ്മങ്ങളാണ് ധർമ്മം. അതു് നിഷേധിക്കുന്ന കർമ്മം അധർമ്മവും. സന്ധ്യാവന്ദനം അഗ്നിഹോത്രം മുതലായവ നിത്യകർമ്മങ്ങളും പുത്രജന്മം ഗ്രഹണം മുതലായവയെ നിമിത്തമാക്കി ചെയ്യുന്ന കർമ്മങ്ങൾ നൈമിത്തികവും ഫലം വേണമെന്നാഗ്രഹിച്ച് ചെയ്യുന്ന കർമ്മങ്ങൾ കാമ്യവും വേദം വിലക്കിയിട്ടുള്ള കർമ്മങ്ങൾ നിഷിദ്ധവും നിഷിദ്ധകർമ്മങ്ങളിൽനിന്നുണ്ടാകുന്ന പാപത്തിൻെറ പരിഹാരത്തിനുവേണ്ടി ചെയ്യുന്ന കർമ്മങ്ങൾ പ്രായശ്ചിത്തവുമാണ്. ഓരോ കർമ്മങ്ങളും ചെയ്തുകഴിയുമ്പോൾ പുണ്യാപുണ്യരൂപമായ അപൂർവ്വം അതിൽ നിന്നുണ്ടാകുന്നു. ആ അപൂർവ്വത്തിൽനിന്നാണ് കർമ്മത്തിൻെറ ഫലം ഉണ്ടാവുക.

മീമാംസകന്മാർ ഈശ്വരനേയും മന്ത്രങ്ങളിൽനിന്നു ഭിന്നമായി ദേവതകളേയും സ്വീകരിക്കുന്നില്ല. സേശ്വരദർശനങ്ങൾ കർമ്മഫലം നൽ

# ദൃഷ്ടിസൃഷ്ടിവാദം

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

ദൃഷ്ടിയാണ് സൃഷ്ടി നടത്തുന്നത് എന്നാണ് വേദാന്തമതം. അതായത് ഇന്ദ്രിയങ്ങൾ പ്രാവർത്തികമായിരിക്കുമ്പോൾ മാത്രമേ സ്ഥൂല പ്രപഞ്ചത്തിൻെറ അനുഭൂതി നമുക്കുള്ളു എന്നർത്ഥം. കണ്ണുപൊട്ടന് ദൃശ്യപ്രപഞ്ചമില്ല. ബധിരന് ശബ്ദപ്രപഞ്ചവുമില്ല. ഇതുപോലെതന്നെയാണ് മററിന്ദ്രിയവൈകല്യങ്ങളും അതായത് പ്രപഞ്ചത്തിൻെറ പ്രതീതിക്ക് വിഘാതം സൃഷ്ടിക്കുന്നത്. അപ്പോൾ ഇന്ദ്രിയങ്ങൾവഴി അറിയപ്പെടുന്ന പ്രപഞ്ചാനുഭൂതിക്ക് അതാതിന്ദ്രിയങ്ങൾ പ്രവൃത്ത്യുന്മുഖങ്ങളാവണമെന്നു വരുന്നു. ദൃശ്യപ്രപഞ്ചാനുഭൂതിക്ക് കണ്ണു തുറന്നിരുന്നേ മതിയാവൂ. മററിന്ദ്രിയങ്ങളുടേയും കഥ ഇതു തന്നെയാണ്. അപ്പോൾ കണ്ണടച്ചാൽ ദൃശ്യപ്രപഞ്ചം ഇല്ലാതാവുമോ? നാം കണ്ണടച്ചാലും പൂർവ്വ സൃഷ്ടമായ പ്രപഞ്ചം അതുപോലെ നിലനില്ക്കുകയില്ലേ? നാം കാണുന്നില്ലെന്നതുകൊണ്ടു പ്രപഞ്ചംതന്നെ ഇല്ലാതാവുന്നതെങ്ങനെ? എന്നൊക്കെയാണ് സാധാരണക്കാർക്കു വിഷയത്തിൽ ചോദിക്കാനുള്ള സംഗതികൾ. വേദാന്തത്തിനിതിനെന്ത് സമാധാനം പറയാനുണ്ടെന്ന് നോക്കാം.

പ്രപഞ്ചം ഉണ്ട് എന്നതിന് തെളിവ് നാം പ്രത്യക്ഷമായി കാണുന്നു എന്നതാണ്. നമ്മുടെ പ്രത്യക്ഷം പലപ്പോഴും ശരിയല്ല എന്നതു് കുറച്ചാലോചിച്ചാൽ ആർക്കും മനസ്സിലാകും. കയററിൽ പാമ്പിൻെറ പ്രതീതി പ്രത്യക്ഷമാണെങ്കിലും അസത്യമാണെന്നാർക്കും ധരിക്കാൻ വിഷമമില്ല. ഇനി പ്രത്യക്ഷം തെളിവാണെങ്കിൽ അതു് പ്രത്യക്ഷമായ വസ്തുവിനെമാത്രം സംബന്ധിക്കുന്നതാണെന്ന് പറഞ്ഞാൽ അതിൽ ഒരു യുക്തിരാഹിത്യവും പറയാൻ പററുകയില്ലല്ലൊ. അതിനാൽ പ്രപഞ്ചം ഉണ്ടെന്നതിന് തെളിവ് നാം കാണുന്നു എന്നതാണെങ്കിൽ കാണാത്തപ്പോൾ പ്രപഞ്ചം ഇല്ലെന്നു പറഞ്ഞാൽ അതായിരിക്കും യുക്തിക്കു ചേർന്ന നിഗമനം. ഞാൻ

---

കുന്നതു് ഈശ്വരൻ തന്നെയാണെന്നു വാദിക്കുന്നു. എന്നാൽ മീമാംസകന്മാർ, കർമ്മത്തിൽനിന്നുണ്ടാകുന്ന അപൂർവ്വമാണ് അതിൻെറ ഫലം നൽകുന്നതെന്നാണ് സിദ്ധാന്തിക്കുന്നതു്. പ്രപഞ്ചത്തോടുള്ള സംബന്ധത്തിൻെറ വിലയമാണ് മീമാംസകന്മാരുടെ മോക്ഷം. ഭോഗായതനമായ ശരീരത്തോടും ഭോഗസാധനമായ ഇന്ദ്രിയത്തോടും ഭോഗവിഷയമായ വിഷയങ്ങളോടും ആത്മാവു് ബന്ധിച്ചിരിക്കുകയാണ്. ആ മൂന്നു വിധത്തിലുള്ള ബന്ധവും നശിക്കുന്നതാണ് ദുഃഖനാശരൂപമായ മോക്ഷം. ആത്മജ്ഞാനത്തോടുകൂടി നിത്യനൈമിത്തികാദി വൈദികകർമ്മങ്ങൾ നിഷ്ക്കാമബുദ്ധിയോടുകൂടി അനുഷ്ഠിച്ചാൽ ധർമ്മാധർമ്മങ്ങൾ നശിച്ച് ദേഹേന്ദ്രിയാദിസംബന്ധമില്ലാതാകുമെന്നാണ് മീമാംസകന്മാരുടെ നിർണ്ണയം. എന്നാൽ കാമ്യകർമ്മങ്ങളുടെ ഫലം സ്വർഗ്ഗാദിപുണ്യലോകപ്രാപ്തിയും നിഷിദ്ധകർമ്മങ്ങളുടെ ഫലം നരകലോകപ്രാപ്തിയുമാണ്. മീമാംസാദർശനം, ആത്മാവു് കർമ്മം ചെയ്യാൻ സ്വതന്ത്രനാണെന്നും ഇന്നത്തെ ദുഃഖത്തിനു കാരണം ഇന്നലത്തെ ദുഷ്കർമ്മമാണെന്നും അതിനാൽ ഇന്ന് സത്ക്കർമ്മങ്ങൾ ചെയ്തു ഭാവി സുഖമയമാക്കിത്തീർക്കാൻ ശ്രമിക്കണമെന്നും ഉദ്ബോധിപ്പിക്കുന്നു.

നാസ്തികദർശനങ്ങൾ നിഷേധിച്ചിട്ടുള്ള വേദപ്രമാണത്തേയും വൈദികധർമ്മത്തേയും പുനഃസ്ഥാപിക്കാനാണ് മീമാംസാചാര്യന്മാർ ശ്രമിച്ചിട്ടുള്ളതു്. കുമാരിലഭട്ടൻ, മണ്ഡനമിശ്രൻ പാർത്ഥസാരഥിമിശ്രൻ, പ്രഭാകരൻ, ഭവനാഥൻ, നന്ദീശ്വരൻ തുടങ്ങിയ ശാസ്ത്രജ്ഞന്മാർ ധാരാളം ഗ്രന്ഥങ്ങൾ രചിച്ചും നാസ്തികമതാചാര്യന്മാരെ വാദത്തിൽ പരാജയപ്പെടുത്തിയും വേദത്തിലെ കർമ്മകാണ്ഡത്തിനു് ഭാരതത്തിൽ വളരെ പ്രചാരം നൽകിയിട്ടുണ്ട്. (തുടരും)

കണ്ണടച്ചാലും മററുള്ളവർ പ്രപഞ്ചം കാണുന്നുണ്ട ല്ലോ എന്നാണെങ്കിൽ അതു് പരോക്ഷമായ തെളിവാണു് പ്രത്യക്ഷമായതല്ല എന്നതാണ തിനു സമാധാനം. പ്രത്യക്ഷംതന്നെ വാസ്തവമ ല്ലെങ്കിൽ പരോക്ഷം ശരിയാണെന്നു് പറയാവു ന്നതല്ല. ആരെന്തു പറഞ്ഞാലും അതെല്ലാം ശരി യാണെന്നു പറയുന്നതബദ്ധമാണല്ലോ. കാരണം അതു വെറും വിശ്വാസത്തിൻെറ പ്രശ്നമാണു്. ബുദ്ധിമാന്മാർ വിശ്വാസം ഒരു തെളിവായംഗീ കരിക്കുകയില്ല. സ്വാനുഭവം തള്ളി അന്യരുടെ അനുഭവം പ്രമാണമായംഗീകരിക്കുന്നതുപോലെ യാണു് നമുക്കു് പ്രപഞ്ചം കാണാത്തപ്പോൾ മററുള്ളവർ കാണുന്നതു് ശരിയാണെന്നംഗീകരി ക്കുന്നതു്. കണ്ണു തുറന്നിരിക്കുമ്പോൾ ദൃശ്യപ്രതീ തിയുണ്ടെന്ന പ്രത്യക്ഷാനുഭവംപോലെതന്നെ ശരിയാണു് കണ്ണടച്ചാലതില്ലെന്ന പ്രത്യക്ഷാനു ഭവവും. അതിനാൽ പ്രത്യക്ഷത്തെ മാനദണ്ഡ മായെടുത്താൽ കാണാത്തപ്പോൾ ദൃശ്യമില്ലെന്നു് സമ്മതിച്ചേ പററൂ. രണ്ടു സമയത്തു രണ്ടു മാന ദണ്ഡങ്ങൾ സ്വീകരിക്കുന്നതു് സാമാന്യബുദ്ധി ക്കു് നിരക്കാത്തതാണല്ലോ. അതിനാൽ ദൃഷ്ടി യാണു് സൃഷ്ടി നടത്തുന്നതെന്നാണു് വേദാന്തം ഉദ്ഘോഷിക്കുന്നതു്.

എങ്കിലും ഇല്ലാത്ത പ്രപഞ്ചത്തിനെ ഉണ്ടാ ക്കാൻ ഇന്ദ്രിയങ്ങൾക്കു കഴിയുമോ? ഉള്ളതി നെ കാണിക്കാനല്ലേ കഴിയൂ? എന്നു ചോദി ക്കാം. ഇതും നിലനില്ക്കാത്ത ചോദ്യങ്ങളാണു്. ഇല്ലാത്ത പാമ്പിൻെറ പ്രതീതി ഉള്ള കയറിൽ ഉണ്ടാക്കാൻ ചിലപ്പോൾ ഇന്ദ്രിയങ്ങൾക്കു് സാ ധിക്കുമെങ്കിൽ ഇന്ദ്രിയങ്ങൾ കാണിക്കുന്നതെ ല്ലാം ഇതുപോലെയല്ലെന്നതിനു് തെളിവെന്താ ണു്? എന്ന ഒരു മറുചോദ്യം ഇതിനു് ചോദി ക്കാവുന്നതാണു്. ബ്രഹ്മം മാത്രമാണുള്ളതു്. ഇന്ദ്രിയങ്ങൾ അതിനെ പ്രപഞ്ചരൂപത്തിൽ നമുക്കു് കാഴ്ചവെക്കുകയാണു് ചെയ്യുന്നതു്. ഇതി നു് വിവർത്തമെന്നാണു് വേദാന്തനിർവ്വചനം. ഇന്ദ്രിയസഹായമില്ലാതെ വിവർത്തം ഉണ്ടാവാൻ വയ്യ. മനസ്സും ഒരിന്ദ്രിയമാണ്. കണ്ണടച്ചുറങ്ങു മ്പോൾ സ്വപ്നം കാണുന്നതു് പ്രപഞ്ചത്തെ വിവർത്തരൂപത്തിൽ സങ്കല്പിക്കുന്നതിനു് ഉദാ ഹരണമാണു്.

ഇതൊരു വിശദീകരണം. മറെറാരു നില ക്കും ഇന്ദ്രിയങ്ങൾക്കു് ഇല്ലാത്തതിനെ നമ്മുടെ മുമ്പിൽ കാഴ്ചവെക്കാൻ കഴിയുമെന്നു് തെളിയി ക്കാൻ കഴിയും. മസ്തിഷ്കത്തിൻെറ പ്രസക്തഭാഗ ങ്ങൾക്കു് താല്ക്കാലികമായ കേടുപാടുകൾ പററി യാൽ ഇല്ലാത്ത രൂപങ്ങൾ കാണാനും ഇല്ലാത്ത ശബ്ദങ്ങൾ ശ്രവിക്കാനും നമുക്കു കഴിയും. ഭൂത പ്രേതങ്ങൾ ഉണ്ടെന്ന വിശ്വാസം ഇതിൽനിന്നു് ഉടലെടുത്തതാണു്. ചില വിററാമിനുകളുടെ കുറവുണ്ടാവുമ്പോൾ ശരീരത്തവിടവിടെ പ്രാണി കളരിക്കുന്ന പ്രതീതിയും, ചിലപ്പോൾ ചുളു ചുളെ കുത്തുന്ന പ്രതീതിയും നമുക്കുണ്ടാവും. ഇതെല്ലാം കാണിക്കുന്നതു് ബാഹ്യമായ ഒന്നി ൻേറയും സഹായംകൂടാതെ നമുക്കു് ചില അനുഭ വങ്ങൾ ഉണ്ടാവുന്നുണ്ടെന്നാണു്.

എങ്കിലും ഓരോരുത്തരിക്കലും കണ്ണടച്ചു തുറക്കു മ്പോൾ ഒരു പ്രാക്സൃഷ്ടമായ പ്രപഞ്ചം ഉണ്ടാ വാൻ സാദ്ധ്യതയുണ്ടോ എന്നു് ചോദിച്ചാൽ ഉണ്ടെന്നാണതിനുത്തരം. നാമോരോരിക്കലും സ്വപ്നാവസ്ഥയിലെത്തുമ്പോൾ അവിടെ ഓരോ സ്വപ്നപ്രപഞ്ചം ഉണ്ടാക്കിവെച്ചിരിക്കുന്നതു് നാം നിത്യേന കാണുന്ന അനുഭവമാണല്ലോ. അതിനാൽ ജാഗ്രത്തിലിതുവയ്യെന്നു പറയുന്നതി ലർത്ഥമില്ല. സ്വപ്നം നിത്യനൂതനമാണു്; ജാഗ്ര ത്തു് തുടർച്ചയായുള്ളതാണെന്ന ഒരു വാദഗതി ഇതിനെ ഖണ്ഡിക്കാൻ മുൻപോട്ടു വെച്ചെന്നു വരാം. ഇതു് ശരിയല്ല. കാരണം ഒരു സ്വപ്ന ദ്രഷ്ടാവിനും താൻ നിത്യനൂതനമായ ഒരു പ്രപ ഞ്ചത്തിലാണു് വിഹരിക്കുന്നതെന്നു് അപ്പോൾ തോന്നാറില്ല. ജാഗ്രദ്ദ്രഷ്ടാവാണു് അതു് അങ്ങ നെയാണെന്നു വാദിക്കുന്നതു്. അതേകപക്ഷീ യമായ വിധിയായതിനാൽ നിലനില്ക്കുന്നതല്ല. അതിനാൽ പ്രപഞ്ചമുണ്ടെങ്കിൽ ദൃഷ്ടിയാണതി നെ സൃഷ്ടിക്കുന്നതെന്നു് സമ്മതിച്ചേ തീരൂ.

ഇത്രയും സമ്മതിച്ചുകഴിഞ്ഞാൽ നമ്മുടെ പ്രപഞ്ചം നാം തന്നെ അനുനിമിഷം കണ്ണടച്ചു തുറക്കുമ്പോൾ സൃഷ്ടിച്ചുകൊണ്ടിരിക്കയാണെന്നു വരും. അപ്പോൾ സൃഷ്ടിസ്ഥിതിസംഹാരങ്ങളാ കുന്ന പ്രക്രിയയ്ക്കു് നാംതന്നെയാണുത്തരവാദി കൾ. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും നാംതന്നെ. സൃഷ്ടിസ്ഥിതിപ്രളയങ്ങൾ അനുനിമിഷം നാം തന്നെ നടത്തുന്നു. കർത്താവും ഭോക്താവും നാം അല്ലാതെ മററാരുമല്ല. ഇതാണു് വേദാന്തത്തി ൻെറ പ്രഖ്യാപനവും.

# പ്രേമഭക്തിതന്നെ പുരുഷാർത്ഥം

വൈശ്രവണത്തു് രാമൻനമ്പൂതിരി

യത്ര യത്ര മമ ചിത്തപങ്കജം
തത്ര തത്ര തവ കോമളം വപുഃ
യത്ര യത്ര മമ വാക് പ്രകാശതേ
തത്ര തത്ര തവ നാമസന്തതിഃ.

അദ്വൈതതത്ത്വത്തെ സുസ്പഷ്ടം പ്രകാശിപ്പിക്കുന്ന പുണ്യഗ്രന്ഥങ്ങളിൽ സർവ്വപ്രധാനമായ അദ്വൈതസിദ്ധി നിർമ്മിച്ച പരമജ്ഞാനിയും പരമഭാഗവതനുമായ ശ്രീ മധുസൂദനസരസ്വതി ഭക്തിയുടെ ദിവ്യപ്രഭാവം വ്യക്തമാക്കുവാനായി ഭക്തിരസായനമെന്ന പുണ്യഗ്രന്ഥം നിർമ്മിച്ചു. അതിനെ അവലംബിച്ച് ഭക്തിയുടെ സ്വരൂപം, അതിൻെറ ദിവ്യപ്രഭാവം, സാധനം ഇവയെപ്പററിയെല്ലാം ചിലതു് പറയുവാനാഗ്രഹിക്കുകയാണ്. കൃപാമൂർത്തിയായ തന്തിരുവടിയും അവിടുത്തെ പരമഭക്തന്മാരും ഈയുള്ളവനിൽ കൃപാമൃതം വർഷിക്കട്ടെ. ശരിയായ മാർഗ്ഗത്തിൽ ഇവനെ മുന്നോട്ടു നയിക്കട്ടെ.

നവരസമിളിതം വാ കേവലം വാ പുമർത്ഥം
പരമമിഹ മുകുന്ദേ ഭക്തിയോഗം വദന്തി
നിരുപമസുഖസംവിദ്രൂപമസ്പൃഷ്ടദുഃഖം
തമഹമഖിലതുഷ്ട്യൈ ശാസ്ത്രദൃഷ്ട്യാ വ്യനജ്മി.
(മൂലം 1)

നവരസങ്ങളോടുകൂടിയ ഭക്തിരസത്തേയോ അല്ലെങ്കിൽ കേവലമായ ഭക്തിരസത്തേയോ പരമപുരുഷാർത്ഥമായി മഹാത്മാക്കളും പ്രമാണങ്ങളും ഉദ്ഘോഷിക്കുന്നു. ആ ഭക്തി ഉപമിക്കുവാൻ കഴിയാത്ത സുഖസ്വരൂപവും വിജ്ഞാനസ്വരൂപവുമാകുന്നു. ദുഃഖത്തിൻെറ സ്പർശംപോലുമില്ലാത്തതാകുന്നു. സർവ്വജനങ്ങളുടേയും സന്തോഷാർത്ഥം അതു് ഞാനിവിടെ ശാസ്ത്രീയമായി വ്യക്തമാക്കാം. പ്രേമമാണ് ഭക്തി. അതു് സച്ചിദാനന്ദവസ്തുവായ ഭഗവാനെ വിഷയീകരിച്ചതാവണം, അല്ലെങ്കിൽ ഭക്തിയാവുകയില്ല എന്നാണ് ''മുകുന്ദേ'' എന്ന പദം കാണിക്കുന്നതു്. അന്ധമായി എന്തെങ്കിലും പറയുകയല്ല, ശാസ്ത്രീയമായിത്തന്നെ സപ്രമാണം ഇതു് വ്യക്തമാക്കുകയാണ് ഇവിടെ ചെയ്യുന്നതു് എന്നാണ് ''ശാസ്ത്രദൃഷ്ട്യാ'' എന്നതുകൊണ്ടു് കാണിക്കുന്നതു്. സജ്ജനങ്ങൾക്ക് സ്വാഭാവികമായിത്തന്നെ ഇതിൽ സന്തോഷമുണ്ടാവും. മററുള്ളവർക്കും ഇതിൽ വ്യക്തമാക്കുന്ന പ്രമാണങ്ങൾകൊണ്ടും യുക്തികൾകൊണ്ടും അസംഭാവന, വിപരീതഭാവന മുതലായവ നിവർത്തിക്കുകയും സന്തോഷം വരുകയും ചെയ്യും.

കർമ്മയോഗം, രാജയോഗം, ജ്ഞാനയോഗം, ഭക്തിയോഗം എന്നിപ്രകാരം നാലു യോഗങ്ങളാണ് സുപ്രസിദ്ധങ്ങളായിട്ടുള്ളതു്.

ജ്ഞാനം, കർമ്മം, ഭക്തി എന്നിപ്രകാരം മൂന്നു യോഗങ്ങൾ മാത്രമേയുള്ളുവെന്നു ശ്രീമദ് ഭാഗവതത്തിൽ ഭഗവാനരുളിച്ചെയ്തിട്ടുള്ളതു് അഷ്ടാംഗയോഗത്തെ ജ്ഞാനയോഗത്തിൽ അന്തർഭവിപ്പിച്ചുകൊണ്ടാണ്. ഇതു ശ്രീമദ്ഭാഗവതത്തിൽത്തന്നെ സുവ്യക്തമാക്കീട്ടുമുണ്ടു് നോക്കുക:

മന ഏകത്ര സംയുഞ്ജ്യാത് ജിതശ്വാസോ ജിതാസനഃ
വൈരാഗ്യാഭ്യാസയോഗേന ധ്രിയമാണമതന്ദ്രിതഃ.
(ഭാ. 11. 9. 11.)

ജ്ഞാനാംഗമായി ആസനജയം, പ്രാണജയം ഇവ സമ്പാദിച്ച് വൈരാഗ്യം, അഭ്യാസം ഇവയോടുകൂടി നിരന്തരം യത്നിച്ച് മനസ്സിനെ ഒരു വസ്തുവിൽത്തന്നെ ഏകാഗ്രമാക്കണം.

ഗർഭാധാനം മുതൽ ശാസ്ത്രവിഹിതവും വർണ്ണാശ്രമധർമ്മരൂപവുമായ കർമ്മം തന്തിരുവടിയിൽ അർപ്പിക്കപ്പെടുന്നതു് അന്തഃകരണശുദ്ധിഹേതുവാണ്. അതു് വൈരാഗ്യം വരുന്നതുവരേയോ തന്തിരുവടിയുടെ ദിവ്യലീലാശ്രവണകീർത്തനാദികളിൽ ശ്രദ്ധയുണ്ടാവുന്നതുവരേയോ അപ്രമത്തനായി അനുഷ്ഠിക്കണം.

താവത് കർമ്മാണി കുർവ്വീത ന നിർവ്വിദ്യേത യാവതാ
മത്കഥാശ്രവണാദൌ വാ ശ്രദ്ധാ യാവന്ന ജായതേ.
(ഭാ. 11.20.9.)

ഏതുവരെ വൈരാഗ്യമുദിക്കുന്നില്ലയോ അല്ലെങ്കിൽ എൻെറ ദിവ്യലീലാശ്രവണാദി

കളിൽ ശ്രദ്ധയുദിക്കുന്നില്ലയോ അതുവരെ കർമ്മങ്ങൾ നിഷ്ഠയോടുകൂടി ചെയ്യണം. ശ്രദ്ധ വന്നുകഴിഞ്ഞാൽ ശ്രവണകീർത്തനാദികൾകൊണ്ട് പിന്നെ അധികം സ്ഥാനം കൊടുക്കേണ്ടതു്. ''ധർമ്മേണ പാപമപനുദതി, തസ്മാദ് ധർമ്മം പരമം വദന്തി'' (ധർമ്മാനുഷ്ഠാനത്താൽ പാപം നശിക്കുന്നു, അതു ഹേതുവായി മഹാത്മാക്കൾ ധർമ്മത്തെ ശ്രേഷ്ഠസാധനമായി പറയുന്നു.) ''യേന കേന യജ്ഞേനാപി വാ ദർവ്വീഹോമേന അനുപഹതമനാ ഏവ ഭവതി'' (മനുഷ്യൻ യജ്ഞംകൊണ്ടോ ഹോമാദികൾകൊണ്ടോ പരിശുദ്ധചിത്തനായിത്തീരുന്നു) എന്നിപ്രകാരം ഉള്ള ശ്രുതികൾ കർമ്മയോഗം അന്തഃകരണശുദ്ധിഹേതുവാണ് എന്നതിൽ പ്രമാണമാകുന്നു.

ഹൃദയം കുറഞ്ഞൊന്നു് ശുദ്ധമായാൽ ഹൃദയത്തിന്നു് ദ്രവീഭാവമൊട്ടും ഇല്ലാത്തവന്നു് ജ്ഞാനസാധനവഴി തത്ത്വജ്ഞാനം ഭവിക്കുന്നു. ദ്രവീഭാവമുള്ളവന്നു് ശ്രവണകീർത്തനാദിഭക്തിസാധനവഴിക്കു് ഭക്തിയുദിക്കുന്നു.

ജ്ഞാനസാധകൻ രാജയോഗമനുഷ്ഠിച്ചു് തൈലധാരപോലെ ഇടമുറിയാതെയുള്ള പ്രത്യയപരമ്പരവഴി ഏകാഗ്രത സമ്പാദിക്കണം.

യദാരംഭേഷു നിർവ്വിണ്ണോ വിരക്തഃ സംയതേന്ദ്രിയഃ
അഭ്യാസേനാത്മനോ യോഗീ ധാരയേദചലം മനഃ.
ധാര്യമാണം മനോ യർഹി ഭ്രാമ്യദാശ്വനവസ്ഥിതം
അതന്ദ്രിതോ/നുരോധേന മാർഗ്ഗേണാത്മവശം നയേത്.
(ഭാ. 11.20. 18,19)

എപ്പോൾ കർമ്മങ്ങളിൽ മടുപ്പുള്ളവനും കർമ്മഫലങ്ങളിൽ വിരക്തനുമായിത്തീരുന്നുവോ അപ്പോൾ യോഗി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു് നിരന്തരമായ ആത്മാഭ്യാസംകൊണ്ടു് മനസ്സിനെ നിശ്ചലമാക്കി ധാരണ ചെയ്യണം. നിയന്ത്രിക്കപ്പെടുന്ന മനസ്സ് ഒന്നിലുമുറക്കാതെ എപ്പോൾ അവിടവിടെ ഓടി അലഞ്ഞുനടക്കുന്നുവോ അപ്പോൾ യോഗി അപ്രമത്തനായി അനിഷിദ്ധവിഷയങ്ങളെ അനുഭവിച്ചുകൊണ്ടു് മെല്ലെ മെല്ലെ അനുരോധമാർഗ്ഗത്തിലൂടെ ആ മനസ്സിനെ ആത്മാവിലേയ്ക്കുതന്നെ നയിക്കണം. അപ്രകാരമായാൽ ''അമാനിത്വമദംഭിത്വം'' എന്നു തുടങ്ങി ''ഏതത് ജ്ഞാനമിതി പ്രോക്തം'' എന്നുവരേയുള്ള ഭാഗംകൊണ്ടു് ഭഗവദ്ഗീതയിൽ വർണ്ണിക്കപ്പെട്ട ജ്ഞാനസാധനവഴിക്കു് ജ്ഞാനനിഷ്ഠ ഉറയ്ക്കും.

തത്ത്വവിചാരക്രമമനുസരിച്ചു് മഹത്തത്ത്വം, അഹങ്കാരം വഴിക്കു് പ്രപഞ്ചകാരണങ്ങളായ വസ്തുക്കളുടെ ഉത്പത്തിയും പൃഥിവ്യാദിക്രമത്തിലുള്ള നാശവും മനസ്സ് അതിപ്രസന്നമായിതീരുന്നതുവരെ നിരന്തരം ചിന്തിക്കണം. കർമ്മങ്ങളിൽ മടുപ്പുള്ളവനും ഫലത്തിൽ സക്തിശൂന്യനും ഗുരൂപദിഷ്ടമായ അർത്ഥം ഗ്രഹിച്ചവനുമായ സാധകൻെറ മനസ്സ് പിന്നേയും പിന്നേയും ഗുരൂപദിഷ്ടാർത്ഥചിന്തയാൽ ദേഹാദികളിലുള്ള അഹങ്കാരാദികളെ വിടും. യോഗമാർഗ്ഗമായ യമാദികൾകൊണ്ടോ തത്ത്വവിചാരംകൊണ്ടോ എൻെറ ആരാധന, ശ്രവണകീർത്തനാദികൾ ഇവകൊണ്ടോ ധ്യേയമായ പരമാത്മസ്വരൂപം തന്നെ സദാ സ്മരിക്കണം. മറെറാരുതരത്തിലും മറെറാന്നും സ്മരിക്കരുതു് എന്നു തന്തിരുവടി അരുളിച്ചെയ്തിരിക്കുന്നു. (ഭാഗവതം 11. 20. 22–24) ഇവിടെ ''മനോ യാവത് പ്രസീദതി'' മനസ്ത്യജതി ദൌരാത്മ്യം' എന്നെല്ലാം പറയുന്നതു് പ്രേമഭക്തിയെപ്പററിയാണ്. ''മമാർച്ചോപാസനാദ്യൈഃ'' എന്നും ''മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ''എന്നും മററും പറയുന്നതു് സാധനഭക്തിയെപ്പററിയുമാണ്.

പ്രോക്തേന ഭക്തിയോഗേന ഭജതോ മാ സകൃന്മുനേഃ
കാമാ ഹൃദയ്യാ നശ്യന്തി സർവ്വേ മയി ഹൃദി സ്ഥിതേ.
(ഭാ. 11. 20. 29)

ശ്രവണകീർത്തനാദി സാധനഭക്തികൊണ്ടു് ഇപ്രകാരം എന്നെ നിരന്തരം ഭജിക്കുന്ന ഭാഗവതൻെറ ഹൃദയത്തിലുള്ള സർവ്വകാമാദിദോഷങ്ങളും ഹൃദയത്തിൽ ഞാൻ പ്രകാശിക്കുമ്പോൾ നിഃശേഷം നശിക്കുന്നു. ആ ഭാഗവതൻെറ, ലീലാശ്രവണാദികൾകൊണ്ടു് ദ്രവീഭവിച്ച മനോവൃത്തിയിൽ തന്തിരുവടി സുവ്യക്തമായി പ്രകാശിക്കും. അതു് വിഭാവാനുഭാവസഞ്ചാരിഭാവങ്ങളുടെ സംയോഗത്തിൽ രസരൂപമായി പരിണമിക്കുന്നു.

അതിൽ വിഭാവം ആലംബനവിഭാവം, ഉദ്ദീപനവിഭാവം എന്നിപ്രകാരം രണ്ടു വിധമുണ്ടു്. ഭക്തിരസത്തിൽ ആലംബനവിഭാവം തന്തിരുവടിയും ഉദ്ദീപനവിഭാവം തുളസീചന്ദനാദികളുമാകുന്നു. അനുഭാവം നേത്രവിക്രിയാദികളും സഞ്ചാരിഭാവങ്ങൾ വൈരാഗ്യാദികളുമാകുന്നു. ദ്രവീഭവിച്ച അന്തഃകരണത്തിൽ വ്യക്തമായി പ്രകാശിക്കുന്ന ഭഗവദാകാരതന്നെയാണ് രസശബ്ദത്തിലറിയപ്പെടുന്ന സ്ഥായിഭാവം. പരമാനന്ദസാക്ഷാൽക്കാരാത്മകമായ ആ സാധ്യഭക്തിതന്നെയാണ് പരമപുരുഷാർത്ഥമെന്നു് മഹാത്മാക്കൾ ഉദ്ഘോഷിക്കുന്നു.

തസ്മാന്മദ്ഭക്തിയുക്തസ്യ യോഗിനോ വൈ മദാത്മനഃ
ന ജ്ഞാനം ന ച വൈരാഗ്യം പ്രായഃ ശ്രേയോ ഭവേദിഹ
യത്കർമ്മഭിർയത്തപസാ ജ്ഞാനവൈരാഗ്യതശ്ച യത്
യോഗേന ദാനധർമ്മേണ ശ്രേയോഭിരിതരൈരപി .
സർവ്വം മദ്ഭക്തിയോഗേന മദ്ഭക്തോ ലഭതേഽഞ്ജസാ
സ്വർഗ്ഗാപവർഗ്ഗം മദ്ധാമ കഥംചിത് യദി വാഞ്ഛതി.
(ഭാ. 11. 20. 31–33.)

അതുകൊണ്ടു് എന്നിൽ ഭക്തിയോടുകൂടിയവനും എന്നെത്തന്നെ സദാ ചിന്തിക്കുന്നവനുമായ ഭാഗവതനു് ജ്ഞാനമോ വൈരാഗ്യമോ ഒന്നുംതന്നെ പിന്നെ വേറെ ശ്രേയസ്കരമായി വേണ്ടതില്ലതന്നെ. കർമ്മങ്ങൾകൊണ്ടും തപസ്സുകൊണ്ടും ജ്ഞാനം, വൈരാഗ്യം ഇവകൊണ്ടും യോഗംകൊണ്ടും ദാനംകൊണ്ടും ധർമ്മംകൊണ്ടും മററു ശ്രേയഃസാധനങ്ങൾകൊണ്ടും എന്തെല്ലാം ഭവിക്കുന്നുവോ അതെല്ലാം എൻെറ ഭക്തൻ എന്നിലുള്ള ഭക്തി ഒന്നുകൊണ്ടുതന്നെ വിഷമം കൂടാതെ പ്രാപിക്കുന്നു. എങ്ങനെയെങ്കിലും കുറഞ്ഞൊന്നു് ആഗ്രഹിക്കുകയാണെങ്കിൽ സ്വർഗ്ഗവും വൈകുണ്ഠാദിലോകങ്ങളും മുക്തിയും അനായാസേന പ്രാപിക്കുന്നു. എന്നാൽ ഭാഗവതൻ ആഗ്രഹിക്കുകയില്ല എന്നാണു് 'യദി'ശബ്ദം കാണിക്കുന്നതു്. അതുതന്നെ വ്യക്തമാക്കുന്നു.

ന കിഞ്ചിത്സാധവോ ധീരാ ഭക്താ ഹ്യേകാന്തിനോ മമ
വാഞ്ഛന്ത്യപി മയാ ദത്തം കൈവല്യമപുനർഭവം.
(ഭാ. 11. 20. 34)

ധീരന്മാരും എന്നിൽ ഏകാന്തഭക്തിയുള്ളവരുമായ മഹാത്മാക്കൾ എന്നാൽ നിർബന്ധപൂർവ്വം കൊടുക്കപ്പെട്ടാലും മുക്തിപോലും ആഗ്രഹിക്കുകയില്ല.

നൈരപേക്ഷ്യം പരം പ്രാഹുർനിഃശ്രേയസമനല്പകം
തസ്മാന്നിരാശിഷോ ഭക്തിർനിരപേക്ഷസ്യ മേ ഭവേത്.
(ഭാ. 11. 20. 35)

അതുകൊണ്ടു് ഒന്നും ആവശ്യമില്ലാത്തവനും അപേക്ഷിക്കാത്തവനുമായ പരമഭാഗവതനു മാത്രം പരാഭക്തി ഭവിക്കുന്നു. ആ നൈരപേക്ഷ്യംതന്നെയാണു പരമശ്രേയസ്സ് എന്നു ശാസ്ത്രങ്ങളും മഹാത്മാക്കളും ഐകകണ്ഠ്യേന പറയുന്നു.

ദുഃഖബന്ധമില്ലാത്ത പരമസുഖമാണു് പരമപുരുഷാർത്ഥം എന്നതു് സർവ്വതന്ത്രസിദ്ധാന്തമാണു്. ധർമ്മാദികൾ പുരുഷാർത്ഥമാണെന്നു പറയുന്നതു് കരിയാണു് കൃഷകൻെറ ജീവിതമെന്നു് പറയുന്നതുപോലെ സാധനത്തെ സാദ്ധ്യമായി കല്പിച്ചുപറയുന്നതാണു്. നിരതിശയസുഖം മാത്രമാണു് പരമപുരുഷാർത്ഥം. ആ നിരതിശയസുഖം ദുഃഖാഭാവത്തിൻെറ പരിചായകമാണു്. എന്നാൽ ദുഃഖാഭാവം പുരുഷാർത്ഥമെന്നു് കല്പിച്ചു് അതു് സുഖത്തിൻെറ പരിചായകമെന്നു് പറഞ്ഞുകൂടേ എന്നു് ശങ്കിക്കേണ്ടതില്ല. എപ്പോഴും സുഖമുണ്ടോ അപ്പോഴെല്ലാം ദുഃഖാഭാവമുണ്ടു്. വ്യാപ്യമായ സുഖമുള്ളപ്പോഴെല്ലാം വ്യാപകമായ ദുഃഖാഭാവവും ഉണ്ടാവും. അതുപോലെ ദുഃഖാഭാവമുള്ളപ്പോഴെല്ലാം സുഖമുണ്ടെന്നു് പറയുവാൻ സാധ്യമല്ല. പ്രളയത്തിലും മററും അതില്ലല്ലൊ. അതുകൊണ്ടു് ദുഃഖാഭാവം പരമപുരുഷാർത്ഥമെന്നു പറയുന്നതു് ശരിയല്ല. നിരതിശയസുഖംതന്നെ പരമപുരുഷാർത്ഥം.

ദുഃഖധ്വംസമാണു് പുരുഷാർത്ഥമെന്നതു് താർക്കികസിദ്ധാന്തം മാത്രമാണു്, ഉപനിഷത് സിദ്ധാന്തമല്ല. അതുകൊണ്ടു് അതു് സ്വീകാര്യമല്ല. നിരതിശയസുഖംതന്നെ പരമപുരുഷാർത്ഥം. ഇതു് കാണിക്കുവാനാണു് ''നിരുപമസുഖസംവിദ്രൂപം, അസ്പൃഷ്ടദുഃഖം'' എന്ന വിശേഷണങ്ങൾ കൊടുത്തതു്. ഇതുകൊണ്ടു് ഭക്തി ധർമ്മാദി ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ അന്തർഭവിക്കാത്തതിനാൽ പുരുഷാർത്ഥമല്ല എന്ന വാദം നിരസിക്കപ്പെട്ടു. നിരതിശയസുഖസ്വരൂപമായതിനാൽ ഭക്തിയും മുക്തിയിൽ അന്തർഭവിക്കുന്നു എന്നു് പറയാം. അല്ലെങ്കിൽ മുക്തന്മാർ പോലും ഭക്തി ആഗ്രഹിക്കുന്നതിനാലും പരമഭാഗവതന്മാർ മുക്തി ആഗ്രഹിക്കാത്തതിനാലും ഭക്തി പഞ്ചമപുരുഷാർത്ഥമെന്നും പറയാം.

മുക്തന്മാരും ഭക്തിയാഗ്രഹിക്കുന്നുവെന്നതിൽ പ്രമാണമെന്തു് ? പറയാം, കേൾക്കുക–

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ.
(ഭാ. 1. 7. 10.)

മുക്തന്മാരായതിനാൽ അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാർപോലും തന്തിരുവടിയിൽ അഹൈതുകിയായ ഭക്തി ചെയ്യുന്നു. എന്തിന്നുവേണ്ടി ? അറിഞ്ഞുകൂടാ. ആത്മാരാമന്മാരെപ്പോലും ആകർഷിക്കുന്നതാകുന്നു തിരുവടിയുടെ പ്രഭാവാതിശയം എന്നുമാത്രം പറയാം.

# ആണ്ടാളും മാർഗ്ഗഴിനീരാട്ടം

കെ. കെ. മേനോൻ ബി. എ. ബി. എൽ.

''പാതകങ്കൾ തീർക്കും പരമനടി കാട്ടും
വേദത്തൈനെറിളയും വിത്താകും കോതൈ തമിഴ്
ഐന്തൈന്തും ഐന്തും അറിയാത മാനിടരൈ
വൈയ്യം ചുമപ്പതു വംപ്.''

എന്ന പാടി ഒരു വൈഷ്ണവഭക്തൻ. എല്ലാ പാപങ്ങളേയും നശിപ്പിച്ച്, ഭഗവാൻെറ പാദാരവിന്ദങ്ങളിലേയ്ക്കു വഴി കാണിക്കുന്ന വേദസത്തായിട്ടുള്ള കോതപാടീട്ടുള്ള മുപ്പതു (അയ്യഞ്ചും അഞ്ചും) പാട്ടുകൾ അറിയാത്തവനെ ചുമക്കുന്നതു ഭൂമിദേവിക്കു വെറും ഒരു ഭാരംതന്നെയാണത്രെ! സുമാർ എട്ടാം ശതകത്തിൽ ശ്രീവില്ലിപുത്തൂരിൽ ഒരു വൈഷ്ണവഭക്തശിരോമണി ഉണ്ടായിരുന്നു, വിഷ്ണുചിത്തൻ. ക്ഷേത്രത്തിലേയ്ക്കു വേണ്ട മാലകൾ കെട്ടിക്കൊടുക്കുകയായിരുന്നു അദ്ദേഹത്തിൻെറ പ്രവൃത്തി. ഒരു ദിവസം ക്ഷേത്രംവക നന്ദനവനത്തിലെ തുളസിച്ചെടികളുടെ ഇടയിൽനിന്ന് അദ്ദേഹത്തിന്നു അതിസുന്ദരിയായിരുന്ന ഒരു പിഞ്ചുകുട്ടിയെ കിട്ടി. അതാണു കോത. വാത്സല്യപൂർവ്വം വളർത്തിക്കൊണ്ടുവന്ന ആ ബാലികയിൽ അച്ഛൻെറ ഭക്തി ഊറി ഊറി കിളർത്തു വികസിച്ചുവന്നു. അവൾക്കു രംഗനാഥസ്വാമിയെ തൻെറ നാഥനായി ലഭിക്കണം എന്ന മോഹം വളർന്നുവളർന്നുവന്നു. അതിന്നനുരൂപയാവണം താൻ എന്നതു മാത്രമായി അവളുടെ ലക്ഷ്യം. അച്ഛൻ പുറമേ പോയിരിക്കുന്ന സമയം നോക്കി ദിവ്യവസ്ത്രങ്ങളും ധരിച്ച് കണ്ണാടിയുടെ മുന്നിൽ ചെന്നു നിന്നു തൻെറ സൌന്ദര്യത്തെ പരിശോധിക്കുകയും സർവ്വലോകൈകസുന്ദരനായ ശ്രീരംഗനാഥൻെറ പത്നീസ്ഥാനത്തിന്നു താൻ അർഹയാണ് എന്നു സ്വയമേവ അഭിമാനിക്കുകയും പതിവായിരുന്നു. അതിന്നുംപുറമേ, ഭഗവാന്നു ചാർത്തുവാനായി വിഷ്ണുചിത്തൻ കെട്ടിവെച്ചിരുന്ന പുഷ്പമാലകൾ എടുത്തു് തൻെറ കേശഭാരത്തെ അലങ്കരിച്ച് തൻെറ പ്രതിബിംബത്തെ കണ്ണാടിയിൽ നോക്കി ആനന്ദിക്കുകയും അവളുടെ ഒരു നിത്യജോലിയായിരുന്നു. അച്ഛൻ കണ്ടേയ്ക്കുമെന്നു ഭയപ്പെട്ടു് ആ പുഷ്പമാലകളെ വേഗത്തിൽ അഴിച്ചെടുത്തു യഥാസ്ഥാനത്തുതന്നെ അവൾ വെയ്ക്കാറുള്ളതുകൊണ്ടു് ഈ സംഭവം കുറെക്കാലം ആഴ്വാർ അറിഞ്ഞില്ല. താൻ അതിഭക്തിയോടുകൂടി ഭഗവാന്നു ചാർത്തിവരുന്ന പൂമാലകൾ കോത ചൂടിവെച്ച നിർമ്മാല്യമാണെന്നു് ആ ഭക്തശിരോമണി സംശയിച്ചതുമില്ല. എന്നാൽ ഈ സാധ്വീരത്നം പൂമാല ചൂടിവെയ്ക്കുവാൻ തുടങ്ങിയതോടുകൂടി അവയ്ക്കു അസാധാരണമായ ഒരു ദിവ്യസുഗന്ധം അനുഭവപ്പെട്ടിരുന്നു. പ്രകൃത്യാ സുരഭിലങ്ങളായ ആ ദിവ്യകുസുമങ്ങളിൽ കോത തൻെറ പ്രേമമാകുന്ന നറുമണത്തെ കോർത്തിണക്കിയിരുന്നതുകൊണ്ടു് അവയ്ക്കു് ആ ദിവ്യസൌരഭ്യം ലഭിച്ചതാണെന്ന രഹസ്യം ആരും അറിഞ്ഞില്ല. ക്ഷേത്രത്തിലെ അച്ചന്മാർ ഈ അപൂർവ്വവാസന അനുഭവിച്ചറിഞ്ഞുവെങ്കിലും അതിന്നു കാരണം ആഴ്വാരുടെ ഭക്തിപ്രഭാവമാണെന്നു വിശ്വസിച്ച് അദ്ദേഹത്തെ കൂടുതൽ ഭക്തിബഹുമാനപുരസ്സരം ആദരിക്കാൻ തുടങ്ങി.

കോതയുടെ അലങ്കാരങ്ങളും പൂചൂടലും മുടങ്ങാതെ നടന്നുവന്നു. ഒരു ദിവസം ആഴ്വാർ പതിവനുസരിച്ച് പുഷ്പങ്ങൾ ശേഖരിച്ച് മാലകെട്ടി പൂക്കുടകളിലാക്കി ഉയരത്തിൽ തൂക്കിവെച്ച് സ്നാനത്തിന്നായി പോയി. അദ്ദേഹം അന്നു വളരെ വേഗത്തിൽ കുളികഴിഞ്ഞു മടങ്ങി. കോതയുടെ അത്ഭുതപ്രേമം പിതാവും മററുള്ളവരും അറിയേണ്ട കാലം അതിക്രമിച്ചു എന്ന ഈശ്വരനിശ്ചയംകൊണ്ടായിരിക്കാം അന്നു് അങ്ങനെ സംഭവിച്ചതു്. കോത പതിവനുസരിച്ച് പൂമാലകൾ ചൂടി കണ്ണാടിയുടെ മുമ്പിൽ നിന്നു ഭംഗി നോക്കുകയായിരുന്നു. തൻെറ ഓമനമകളുടെ നിൽപു കണ്ടു് ആഴ്വാർ ഇടിവെട്ടേററതുപോലെ സ്തംഭിച്ചുപോയി. അവിചാരിതമായ ഈ കാഴ്ച അദ്ദേഹത്തെ അപാരമായ ദുഃഖസാഗരത്തിൽ ആഴ്ത്തി. ഈശ്വരാപരാധഭയ

ത്താൽ അദ്ദേഹം നടുങ്ങി. കോതയാകട്ടെ, ഇതൊന്നും അറിയാതെ കണ്ണാടി നോക്കി നില്ക്കുകയായിരുന്നു. അവളുടെ ഏക ചിന്താവിഷയം താൻ ഭഗവാന്ന് അനുരൂപയാണോ, തന്നെ ഭഗവാൻ സ്വീകരിക്കുമോ എന്നു മാത്രമായിരുന്നു.

തന്റെ മകളുടെ മഹാപരാധം പെരിയാഴ്‌വാരെ കോപാകുലനാക്കി, ദുഃഖപരവശനമാക്കി. ചെയ്യേണ്ടതു് എന്തെന്നറിയാതെ അദ്ദേഹം കോതയെ ശകാരിച്ചു; ഉപദേശിച്ചു. അദ്ദേഹം പുതിയ മാലകൾ കെട്ടിയുണ്ടാക്കി ക്ഷേത്രത്തിലേയ്ക്കു പോവുകയും ചെയ്തു. എന്നാൽ സാധാരണ മാലകൾക്കു് ഉണ്ടാകാറുള്ള ആ അപൂർവ്വ വാസന അന്നു് ആ മാലകൾക്കു് ഉണ്ടായിരുന്നില്ല. മാത്രമല്ല പുതിയ മാലകൾ ചാർത്തിയ ഉടനെ വിഗ്രഹം ഒന്നിളകി, രണ്ടാമതു നോക്കിയപ്പോഴെല്ലാം പിന്നോട്ടു തിരിഞ്ഞിരിക്കുന്നതായും കാണപ്പെട്ടു. എല്ലാവരും ഭയവിഹ്വലരായി. അന്നുരാത്രി ഭഗവാൻ ആഴ്‌വാരുടെ മുമ്പിൽ പ്രത്യക്ഷമായി ഇങ്ങനെ അരുളിച്ചെയ്തു: ''സാക്ഷാൽ ഭൂമിദേവിയാണു് ഭവാന്റെ മകളായ കോത. എന്റെ പ്രിയതമ ചൂടിത്തരുന്ന മാല്യങ്ങൾ എനിക്കു പാരിജാതത്തേക്കാൾ പ്രിയതരമാണു്. മാലകളിൽ കാണാറുള്ള ദിവ്യഗന്ധം അവളുടെ ദേഹസമ്പർക്കത്താലുണ്ടാവാറുള്ളതാണു്. മേലിലും അവൾ ചൂടിത്തരുന്ന മാല്യങ്ങൾ മാത്രമേ എനിക്കു പ്രതിദിനവും ചാർത്താവൂ.'' ഇതേ സ്വപ്നംതന്നെ അച്ചന്മാർക്കും ഉണ്ടായി.

ശുക്ലപക്ഷചന്ദ്രനെപ്പോലെ ആണ്ടാൾ വളന്നുവന്നു. അവളുടെ നൈസർഗ്ഗികമായ പ്രേമം രംഗനാഥനെമാത്രം ലക്ഷ്യമാക്കി. കോത ലോകമാതാവാണെന്നു് ആഴ്‌വാർക്കു് ബോദ്ധ്യമായി. ലോകത്തെ മായയിൽനിന്നു രക്ഷിച്ചു വീണ്ടെടുക്കുന്ന അമ്മ എന്നർത്ഥമുള്ള ''ആണ്ടാൾ'' എന്നും, താൻ ചൂടിക്കൊടുത്ത മാല്യങ്ങൾ ഭഗവാനു പതിവാക്കിയതുകൊണ്ടു് ''ചൂടിക്കൊടുത്ത നാച്ചിയാർ'' എന്നും പേരുകൾ കോതയ്ക്കു് ഉണ്ടായി. ക്രമേണ അവളുടെ വിഷ്ണുപ്രേമം ക്രമാതീതമായി വദ്ധിച്ചു. ശ്രീകൃഷ്ണനെ നാഥനായി ലഭിക്കാൻ മാർഗ്ഗഴിമാസത്തിലെ കാർത്ത്യായനീവ്രതം അവൾ ആചരിച്ചു. എന്നാൽ ആണ്ടാൾ രംഗനാഥനെ വിവാഹം കഴിക്കുക എന്നതു സാദ്ധ്യമാണോ? ഒരു ദിവസം ആഴ്‌വാർക്കു് സ്വപ്നത്തിൽ ശ്രീരംഗനാഥൻ പ്രത്യക്ഷനായി ആണ്ടാളെ ശ്രീരംഗത്തിലേയ്ക്കു കൂട്ടിക്കൊണ്ടുചെല്ലാൻ ആജ്ഞ നൽകി. ശ്രീരംഗത്തിലെ അച്ചന്മാർക്കും ഭഗവാൻ സ്വപ്നത്തിൽ ആജ്ഞ നൽകി: ''ശ്രീവില്ലിപുത്തൂർക്കു ചെന്നു് രാജകീയമായ സ്വർണ്ണപ്പല്ലക്കിൽ സർവ്വാഭരണഭൂഷിതയായി ഭഗവദ്‌വധുവായ ആണ്ടാളെ കയററി ശ്രീരംഗത്തിലേയ്ക്കു് ആനയിക്കുക'' എന്നു്. പെരിയാഴ്‌വാരാൽ നയിക്കപ്പെടുന്ന ആ സംഘം ശ്രീരംഗനാഥസന്നിധിയിലെത്തി. പുറപ്പെടുന്നതിന്റെ തലേദിവസം ആണ്ടാൾ കണ്ട സ്വപ്നം ആണ്ടാളുടെ വാക്കുകളിൽത്തന്നെ രേഖപ്പെടുത്തീട്ടുണ്ടു്.

മത്തളം കോട്ട വരിശംഖം നിൻറൂത
മുത്തുടൈ ത്താമം നിരൈ താഴ്ന്ത പന്തർകീഴ്
മൈത്തുനൻ നമ്പി മതുസൂതനൻ വന്തെന്നെ
കൈത്തലം പററ കനാക്കണ്ടേൻ തോഴീ നാൻ.
ഇമ്മൈയും ഏഴേഴ പിറവിയും പററാവാൻ
നമ്മൈയുടയവൻ നാരായണൻ നമ്പി
ചെമ്മൈയുടയ തിരുക്കയാൽ താൾ പററി
അച്ചിയിതിക്ക കനാക്കണ്ടേൻ തോഴീ നാൻ.

ആ കിനാവു പിറെറ ദിവസം ആണ്ടാൾക്കു യഥാർത്ഥംതന്നെയായി രൂപംകൊണ്ടു. എല്ലാവരും കണ്ടുകൊണ്ടിരിയ്ക്കെ, ആണ്ടാൾ ശ്രീരംഗനാഥന്റെ ഗർഭഗൃഹത്തിലേയ്ക്കു പ്രവേശിച്ചു. ഭഗവാന്റെ സൌന്ദര്യലഹരിയാൽ അവൾ മോഹിതയായി. പന്നഗശായിയായ രംഗേശന്റെ സമീപത്തു ചെന്നുനിന്നു; പാദാരവിന്ദങ്ങളിൽ തല താഴ്ത്തി വന്ദിച്ചു. ആനന്ദാവേശത്തോടുകൂടി ആ ശേഷപര്യങ്കത്തിൽ കയറി ഭഗവാന്റെ ചരണാരവിന്ദത്തിന്നു സമീപം ഇരുന്നു. പെട്ടെന്നു് ഒരു ദിവ്യജ്യോതിസ്സു് ആണ്ടാളിൽനിന്നു് ഉത്ഭവിച്ചു രംഗനാഥനിൽ ലയിച്ചു. ആണ്ടാൾ അപ്രത്യക്ഷയായി!!

ആണ്ടാൾ പാടീട്ടുള്ള 30 പാട്ടുകൾക്കാകുന്നു ''തിരുപ്പാവ'' എന്നു പറയുന്നതു്. അതുപോലെ ശൈവഭക്തനായ മാണിക്കവാചകർ പാടീട്ടുള്ള 20 പാട്ടുകളാകുന്നു ''തിരുവെമ്പാവ''. ഇവ രണ്ടും ധനുമാസത്തിൽ പാടേണ്ടവയാണു്. ധനുമാസത്തിന്നു വളരെ പ്രത്യേകതയുണ്ടു്. വൈഷ്ണവഭക്തന്മാർ ഒന്നാം സ്ഥാനം കൊടുക്കുന്ന ശ്രീരംഗം ക്ഷേത്രത്തിലെ ഉത്സവമായ വൈകുണ്ഠഏകാദശിയും ശൈവഭക്തന്മാർ ഏററവും മുഖ്യമായി കരുതുന്ന ചിദംബരത്തിലെ പ്രധാന

ഉത്സവമായ തിരുവാതിരയും, ക്രിസ്ത്യാനികളുടെ ക്രിസ്തുമസ്സും, മുഹമ്മദീയരുടെ റംസാനും ഈ മാസത്തിലാണ്. അതു സ്ത്രീകൾ തിരുവാതിര നോൽമ്പ് ഇരിക്കേണ്ട മാസമാണ്. ശ്രീകൃഷ്ണനെ ലഭിക്കാനായി ഗോപസ്ത്രീകൾ ആചരിച്ച മാർഗ്ഗഴിനീരാട്ടം ഹവിഷ്യാന്നംമാത്രം ഭക്ഷിച്ച് ജഗദംബികാരാധനാരൂപമായ വ്രതവുമനുഷ്ഠിച്ചതു ഭാഗവതകർത്താവു നമുക്ക് ചിത്രീകരിച്ചു തരുന്നുണ്ട്. (ഭാഗവതം. 10. 22. 2–7)

ഈ ഗോപികൾ പോയ വഴിതന്നെയാണ ആണ്ടാളും നമുക്ക കാണിച്ചുതരുന്നതു്. കുട്ടി പ്രായം വിടാത്ത ആണ്ടാൾ, മാർഗ്ഗഴിമാസം പിറന്നതോടുകൂടി, ലഹള കൂട്ടുന്നു, കശപിശ കൂട്ടുന്നു, തുള്ളിച്ചാടുന്നു.

''മാർഗ്ഗഴിതിങ്കൾ മതിനിറൈന്ത നന്നാൾ''

ഇതാ ആസന്നമായിരിക്കുന്നു. ''നീരാടപ്പോതുവീർ'', ''നീരാടപ്പോതുവീർ'', കുളിക്കാൻ പുറപ്പെടു, കുളിക്കാൻ പുറപ്പെടു എന്നു്. എന്തിനു്?

''യശോദൈയിളം ചിങ്കം കാർമേനിചെങ്കൺ
കതിർമതിയകം പോൽ മുകത്താൽ
നാരായണനെ നമുക്ക പറൈ തരുവാൻ
പാരോർപ്പുകഴപ്പടിന്തെലോരെംപാവായ്.

യശോദയുടെ പുത്രനായ ആ സിംഹക്കുട്ടി നമ്മുടെ കാംക്ഷകൾ അറിഞ്ഞു നമ്മളെ അനുഗ്രഹിക്കാതിരിക്കില്ല. ഗോപികൾ കാർത്ത്യായനിയെയാണ പൂജിച്ചതു്. ആണ്ടാളാകട്ടെ, നേരിട്ട് കണ്ണനെ, ''പെയ്യുത്തുയിൻെറ പരമനടി പാടാ'' നാണ പറയുന്നതു്. എങ്ങനെയാണു് വ്രതം ആചരിക്കേണ്ടതു് എന്നും ആണ്ടാൾ ഉപദേശിക്കുന്നുണ്ട്.

'നോൽമ്പുകാലത്തു കണ്ണിൽ മഷി എഴുതരുതു്, തലയിൽ പുഷ്പം ചൂടരുതു്, നെയ്യ് പാല് മുതലായ മേദോവർദ്ധകമായ ഭക്ഷണങ്ങൾ കഴിക്കരുതു്, അതികാലത്തു നീരാടണം, ഭഗവാനെ കീർത്തിച്ചു പാടണം, ചെയ്യാൻ പാടില്ലാത്ത കൃത്യങ്ങൾ ഒന്നും ചെയ്യരുതു്.' അനന്തരം ആണ്ടാൾ പറയുന്നു: ''തീക്കുറളൈ ചെൻറോതോം'' എന്നു്. 'ചീത്ത വാക്കുകളെ പറയരുതു്'' എന്നല്ല ആണ്ടാൾ പറയുന്നതു് 'ചെൻറോതോം' എന്നാണു്. ഈ പ്രയോഗത്തിൽ ഒരു സ്ത്രീയായ ആണ്ടാൾ സ്ത്രീകളുടെ ഒരു 'പ്രത്യേക ദുസ്സ്വഭാവത്തെ' എടുത്തുരയ്ക്കുകയാണത്രെ ചെയ്യുന്നതു്. വീടുവീടായി കയറിയിറങ്ങി ദുർവ്വാർത്തകൾ പറഞ്ഞു പരത്താനുള്ള അവരുടെ പ്രവണതയാണത്രെ ഇതിൽ എടുത്തു പറയുന്നതു്. ദാനധർമ്മങ്ങൾ ചെയ്യണം. ഇങ്ങനെ വ്രതം അനുഷ്ഠിച്ചാൽ എന്താണു് ഫലം ? മറ്റൊരു പദപ്രയോഗംകൂടി നമ്മുടെ പ്രത്യേകശ്രദ്ധയെ ആകർഷിക്കുന്നുണ്ട്. ''ഉത്തമനെ പററിപ്പാടി'' എന്നല്ല ''ഉത്തമൻ പേർപാടി'' എന്നാണ പ്രയോഗം. അതുകൊണ്ടു നാമത്തിന്നു നാമിയേക്കാൾ കൂടുതൽ മഹത്വം ഉണ്ട് എന്ന തത്വംകൂടി ആണ്ടാൾ നമ്മളെ ഓർമ്മിപ്പിക്കുന്നു.ഇങ്ങനെ ഈവ്രതം ആചരിച്ചാൽ, ആണ്ടാൾ ഒരു പാട്ടിൽ പറയുന്നു: 'ധാരാളം മഴ പെയ്യും. കൃഷിയിൽ സമൃദ്ധിയായി വിളയും, പശുക്കളിൽനിന്നു ധാരാളം പാൽ ലഭിക്കും.' ആണ്ടാളുടെ രാജ്യമായ ശ്രീവില്ലിപുത്തൂർ, രാമനാഥപുരം ജില്ലയിൽപെട്ട തീരെ മഴയില്ലാത്ത രാജ്യമാണു്. ആണ്ടാൾ ഇവിടെ ശ്രീകൃഷ്ണൻെറ കുലത്തിൽപ്പെട്ട ഒരിടയത്തിയായിട്ടാണ നടിക്കുന്നതു്. അതുകൊണ്ടു നാടിൻെറ ഐശ്വര്യത്തിന്നു് ആദ്യമായി വേണ്ടതു മഴയും പശുക്കൾക്കു ധാരാളം പാലുമാണു് എന്നു് അവർക്കു തോന്നുന്നു. ഇതു മാത്രമല്ല ഫലം. പിന്നെ ! മറ്റൊരു പാട്ടിൽ അവർ പറയുന്നു: ''ദാമോദരനെ നാം പരിശുദ്ധമനസ്സോടെ സ്മരിച്ച്, സുഗന്ധപുഷ്പങ്ങൾകൊണ്ടർച്ചിച്ച്, പാടി സ്തുതിച്ചാൽ മുജ്ജന്മങ്ങളിൽ ചെയ്ത പാപങ്ങളും മേലിൽ അറിയാതെ ചെയ്യേണ്ടിവരാവുന്ന തെററുകളും തീയിൽ വീണ പഞ്ഞിപോലെ നിശ്ശേഷം നശിക്കുന്നതാണു്.''

വ്രതം ആചരിക്കേണ്ട മുറകളെപ്പററിയും വ്രതത്തിൻെറ മാഹാത്മ്യത്തെപ്പററിയും ഇത്രയും വിവരിച്ചതിന്നുശേഷം ആണ്ടാൾ പത്തു പാട്ടുകളിലായി ഓരോ വീടുകളിൽ പോയി പത്തു സ്ത്രീകളെ വിളിച്ചുണർത്തുന്നു. പത്തു തോഴികളെയാണു് ഉണർത്തുന്നതു്. ഉറങ്ങിക്കിടക്കുന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുമാണവ. ഇങ്ങനെ ആ പത്തു പാട്ടുകളിൽക്കൂടി ആണ്ടാൾ മനുഷ്യഹൃദയത്തെ കർമ്മോൻമുഖമാക്കുന്നു. അനന്തരം മനസ്സാകുന്ന നന്ദഗോപൻെറ മാളികയിലേയ്ക്കു ചെല്ലുന്നു. അവിടെ അഹങ്കാരം, മമകാരം എന്ന രണ്ടു ദ്വാരപാലകന്മാർ ഉണ്ട്. ആണ്ടാൾ അവരോട് വാതിൽ തുറന്നു കൊടുക്കുവാനായി അപേക്ഷിക്കുന്നു. മദമാകുന്ന നന്ദ

ഗോപനേയും രജസ്തമോഗുണങ്ങളായ ബലരാമ നേയുമാണ പിന്നെ കാണുന്നതു്. അവരേയും ഉണർത്തി. പിന്നെ ആത്മജ്ഞാനമാകുന്ന കിളി വാതിലിലൂടെ സത്വഗുണമാകുന്ന കണ്ണൻ കിട ക്കുന്നതു കാണുന്നു. ഭഗവാനെ വിളിക്കുന്നു.

അംബരമൂടറുത്തോങ്കിയുലകളന്ത
ഉമ്പർ കോയാനെ! ഉറങ്കാതേഴന്തീരായ്

പക്ഷേ മറുപടി ഒന്നും കിട്ടുന്നില്ല. അപ്പോഴാണ ദേവിയെ ഓർമ്മ വരുന്നതു്. മഹാലക്ഷ്മിയോട പേക്ഷിക്കുന്നു. ''നിൻെറ പ്രിയതമനായ കൃഷ്ണ നെ എഴുനേൽക്കാനും, വാതുക്കൽ കാത്തുനില്ക്കു ന്ന ഞങ്ങളോടു് ഒരു വാക്കെങ്കിലും സംസാരി ക്കാനും അനുവദിക്കാത്തതു നിൻെറ സ്വഭാവ ത്തിന്നു യോജിച്ചതല്ല. ദയവു ചെയ്തു കൃഷ്ണനെ ഉണർത്തിയാലും.'' ഭഗവാൻ ഇരു കണ്ണുകളും തുറ ക്കുന്നു. എഴുനേൽക്കുന്നു. പുറത്തേയ്ക്കു വരുന്നു. അതും ആണ്ടാൾ കാണുന്നുണ്ടു്, നമുക്കു കാണിച്ചു തരുന്നുണ്ടു്.

''മാരിമലൈ മുഴൈഞ്ചിൽ മന്നിക്കിടന്തുറങ്കും
ചീരിയ ചിങ്കം അറിവുററുത്തീവിഴിത്തു
പേരിമയിർ പൊങ്കവെപ്പാടും പേർന്തുതറി
മൂഴിനിമർന്തു മുഴങ്കീ''ട്ടാണ പുറപ്പാടു്.

പർവ്വതഗുഹകളിൽ കിടന്നുറങ്ങുന്ന പരാക്രമശാ ലിയായ സിംഹം ഉറക്കമുണർന്നു വരുന്നതുപോ ലെയാണു് ആ വരവു്. പക്ഷെ ആണ്ടാൾ പേടി ക്കുന്നില്ല. പ്രഹ്ലാദനെപ്പോലെയാണവൾ. അ വൾ സധൈര്യം പറയുന്നു.

ചീരിയ ചിങ്കാതനത്തിരുന്തു യാംവന്ത
കാരിയമാരായ്''' എന്നു്.

''ആസ്ഥാനമണ്ഡപത്തിലേയ്ക്കു വരൂ. വിചിത്ര രമണീയമായ സിംഹാസനത്തിൽ എഴുന്നള്ളി യിരിക്കുക. ഞങ്ങൾ വന്നിരിക്കുന്ന കാര്യങ്ങൾ എന്താണെന്നു ചോദിക്കുക. ഞങ്ങൾക്കു പലതും വേണ്ടതുണ്ടു്.'' കുട്ടിയല്ലേ ആണ്ടാൾ. ആദ്യം അവൾക്കു് ഓർമ്മ വരുന്നതു് ആഭരണങ്ങളാണു്. ചൂടകം, തോൾവള, തോട, ചെപ്പിപ്പൂവു്, പാട കം തുടങ്ങിയവ പലതും വേണം. നല്ല വസ്ത്ര ങ്ങൾ വേണം. അനന്തരം നന്ദകുലത്തിലെ ഒരു ഗോപക്കുട്ടിയെപ്പോലെ, ''പാൽച്ചോറുമൂടനെയ് പെയ്തു മുഴങ്കൈ വഴിവാര'' വേണമത്രെ. പാൽച്ചോറിൽ ധാരാളം നെയ്യൊഴിച്ചിട്ടു്, നെയ്യ് മുഴങ്കൈവരെ ഒലിക്കണമത്രെ. ഒരു പിഞ്ചുബാലികയുടെ ഭക്ഷണത്തിന്നുള്ള കൊതി ഇവിടെ കാണുന്നു. ഇത്രയും പാടിയതിന്നുശേഷ മാണു് ആണ്ടാൾക്കു് ഓർമ്മ വരുന്നതു് കേവലം നശ്വരവസ്തുക്കൾക്കു് വേണ്ടിയല്ല ഭഗവാനോടു യാചിക്കേണ്ടതു് എന്നു്. അതുകൊണ്ടു് അവൾ ഒരേ ഒരു കാര്യമേ ആവശ്യപ്പെടുന്നുള്ളു. ഭഗവാ ൻെറ അടുത്തു കഥയില്ലാതെ അതുമിതും പറഞ്ഞ തിന്നു് അവൾ പശ്ചാത്തപിക്കുന്നു. ക്ഷമായാ ചനം ചെയ്യുന്നു. ഒടുവിൽ അവൾ ചോദിക്കു ന്നതു് ഒന്നുമാത്രം. പരിപൂർണ്ണമായ ശരണാഗതി. ഈ ജന്മത്തിലും ഇനി ഉണ്ടാവുന്ന ഏഴു ജന്മങ്ങ ളിലും ഭഗവദ്ദാസ്യം ഒന്നുമാത്രം. ശ്രീശങ്കരനെ പ്പോലെ.

സദാ ത്വത്പാദാബ്ജസ്മരണപരമാനന്ദലഹരീ–
വിഹാരാസക്തം ചേദ്ഹൃദയമിഹ കിം തേന വപുഷാ.

എന്നാൽ ആദിശങ്കരൻ ഏഴേഴു ജന്മങ്ങളിലേയ്ക്കു് വേണ്ട ഏർപ്പാടു ഒന്നായ് ''റിസർവ്വ്''ചെയ്തുവോ എന്നു സംശയമാണു്. ആണ്ടാൾ അതും ചെയ്തു. ഏഴേഴു ജന്മങ്ങളിലും ഭഗവാനെ പിരിയാതിരി ക്കണം, ഭഗവാനെ സേവിക്കണം, മററു കാര്യ ങ്ങളൊക്കെ മറക്കണം ഇതാണു് ആണ്ടാൾ തേടിയതു്.

എട്ടു വയസ്സായ ആണ്ടാളാണു് ഈ കൃതി എഴുതിയതു് എന്നു പറയുമ്പോൾ, അഞ്ചു വയ സ്സായ ജ്ഞാനസംബന്ധരാണു് 'തോടുടയ ചെവിയാതെ' എന്നു തുടങ്ങുന്ന തേവാരപ്പാട്ടു കൾ പാടിയതു് എന്നു കേൾക്കുമ്പോൾ, ഇതൊ ക്കെ വിശ്വാസയോഗ്യമാണോ എന്നു യുക്തി വാദികൾ ചോദിക്കുമായിരിക്കാം. അനവധി നൂററാണ്ടുകളിലായി വിശ്വസിച്ചും അംഗീകരി ച്ചും വന്നിട്ടുള്ളതും സ്ഥിരപ്രതിഷ്ഠ നേടീട്ടുള്ളതു മായ ഈ വൈഷ്ണവശൈവമതവിശ്വാസങ്ങളുടെ അസ്ഥിവാരക്കെട്ടുകളെ ഇളക്കിനോക്കേണ്ട ആവശ്യമില്ല, നമുക്കും ആ ഭക്തിസുധാസാഗര ത്തിൽ ഇറങ്ങി മുങ്ങുക, ആസ്വദിക്കുക, ആനന്ദി ക്കുക, തൃപ്തിപ്പെടുക. ''വാമാലയും'' ''പൂമാല യും'' ചൂടിക്കൊടുത്ത ആണ്ടാളുടേയും ''പാടി ക്കൊടുത്തും'' ''ചൂടിക്കൊടുത്തും'' സംതൃപ്തനാ ക്കിയ ശ്രീവില്ലിപുത്തൂരിൻേറയും പാദകമല ങ്ങളെ വണങ്ങുക.

# ഛാന്ദോഗ്യോപനിഷത്ത്

കെ. കേശവൻനായർ

ഛാന്ദോഗ്യോപനിഷത്ത് സാമവേദീയമായ തലവകാരബ്രാഹ്മണത്തിൽ ഉൾപ്പെട്ടിട്ടുള്ളതാണ്. വളരെ മഹത്ത്വപൂർണ്ണമായിട്ടുള്ള ഒരു ഉപനിഷത്താണ് ഛാന്ദോഗ്യം. ഇതിലെ വർണ്ണനശൈലി ക്രമബദ്ധവും യുക്തിയുക്തവുമായിട്ടുള്ളതാണ്. തത്ത്വജ്ഞാനത്തെക്കുറിച്ചും തദുപയോഗിയായ കർമ്മം ഉപാസന എന്നിവയെക്കുറിച്ചും ഇതിൽ വിശദവും വിസ്തൃതവുമായ വിവരങ്ങൾ ഉണ്ട്. ഇക്കാലത്ത് ഔപനിഷദികമായ കർമ്മോപാസനകൾക്ക് ആത്യന്തികമായി ലോപം സംഭവിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും അവയുടെ സ്വരൂപരഹസ്യങ്ങളെക്കുറിച്ചുള്ള ജ്ഞാനം അപൂർവ്വം ചില പണ്ഡിതന്മാർക്കും ചിന്തകന്മാർക്കുമെങ്കിലും ഉണ്ടെന്നു പറയാം. അവയിൽ മൌലികമായി അന്തർഭവിച്ചിട്ടുള്ള ഭാവങ്ങളുടേയും ഉദ്ദേശ്യങ്ങളുടേയും അടിസ്ഥാനത്തിലാണ് സ്മാർത്തകർമ്മങ്ങളുടേയും, അതുപോലെ പൌരാണികവും താന്ത്രികവുമായ ഉപാസനകളുടേയും ആവിർഭാവമുണ്ടായിട്ടുള്ളത്.

അദ്വൈതവേദാന്തത്തിൻെറ പ്രക്രിയ അനുസരിച്ച് ജീവൻ അവിദ്യയുടെ മൂന്നു ശക്തികളാൽ ആവൃതമാണ്. മലം, വിക്ഷേപം, ആവരണം എന്ന പേരിൽ അറിയപ്പെടുന്നവയാണ് ആ ശക്തികൾ. ഇവയിൽ മലോന്മൂലനം, അതായതു് അന്തഃകരണത്തിൻെറ മലിനമായ സംസ്കാരത്തിൽനിന്നുണ്ടാകുന്ന ദോഷങ്ങളുടെ നിവൃത്തി നിഷ്കാമകർമ്മംകൊണ്ടുണ്ടാകുന്നു. അതുപോലെ വിക്ഷേപം, അല്ലെങ്കിൽ ചിത്തചാഞ്ചല്യം ഉപാസനകൊണ്ടു് ദൂരീകരിക്കപ്പെടുന്നു. ആവരണം, അതായതു് സ്വരൂപവിസ്മൃതി അല്ലെങ്കിൽ അജ്ഞാനം ജ്ഞാനത്താൽ നിവൃത്തമാവുന്നു. ഇപ്രകാരം ചിത്തത്തിൻെറ ഈ ത്രിവിധദോഷങ്ങൾക്ക പ്രത്യേക രീതിയിൽ മൂന്നു ഔഷധങ്ങളാണുള്ളതു്. ഈ മൂന്നും വഴി മൂന്നുവിധം ഗതി സംഭവിക്കുന്നു. സകാമകർമ്മികൾ ധൂമമാർഗ്ഗംവഴി സ്വർഗ്ഗം പ്രാപിച്ച് പുണ്യം നശിച്ചാൽ വീണ്ടും ജന്മമെടുക്കുന്നു. നിഷ്കാമകർമ്മികളും ഉപാസകന്മാരും അർച്ചിരാദിമാർഗ്ഗേണ ഉപാസ്യദേവതകളുടെ ലോകം പ്രാപിച്ച് സ്വാധികാരത്തിനനുസൃതമായി സാലോക്യം സാമീപ്യം സാരൂപ്യം അഥവാ സായുജ്യമുക്തി കൈവരിക്കുന്നു. ഈ രണ്ടു ഗതികളെക്കുറിച്ചും ഈ ഉപനിഷത്തിലെ അഞ്ചാം അധ്യായത്തിൽ വിശദമായി വിവരിച്ചിരിക്കുന്നു. ഇവ രണ്ടിൽനിന്നും വ്യത്യസ്തരായ തത്ത്വജ്ഞാനികൾക്ക് പ്രാണോത്ക്രമണം — ലോകാന്തരഗമനം സംഭവിക്കുന്നില്ല. അവരുടെ ശരീരം ഇവിടെത്തന്നെ സ്വസ്വതത്ത്വങ്ങളിൽ ലയിക്കുകയും അവർക്കിവിടെ വെച്ചുതന്നെ കൈവല്യമുക്തി സിദ്ധിക്കുകയും ചെയ്യുന്നു.

അദ്വൈതവേദാന്തമനുസരിച്ച് മോക്ഷത്തിൻെറ സാക്ഷാത് സാധനം ജ്ഞാനം തന്നെയാണ്. ഇതിനെക്കുറിച്ച് ''ഋതേ ജ്ഞാനാത് ന മുക്തിഃ'' 'തമേവ വിദിത്വാ അതിമൃത്യുമേതി.' ''ജ്ഞാനാദേവ തു കൈവല്യം'' തുടങ്ങി വളരെ ശ്രുതികൾ പ്രമാണമായിട്ടുണ്ടു്. നിഷ്കാമകർമ്മവും ഉപാസനയും മലവിക്ഷേപങ്ങളെ നശിപ്പിച്ച് ജ്ഞാനംവഴി മുക്തി പ്രദാനം ചെയ്യുന്നു. ജ്ഞാനംകൊണ്ടു മാത്രമേ ആത്മസാക്ഷാത്കാരമുണ്ടാവൂ. മുക്തൻ സംസാരത്തിൻേറയും സാംസാരികബന്ധങ്ങളുടേയും അപ്പുറത്ത് വർത്തിക്കുന്നു. അയാളുടെ ദൃഷ്ടിയിൽ വിശേഷശൂന്യവും ഏകവും അഖണ്ഡവും ചിദാനന്ദഘനവുമായ സത്ത മാത്രമേ അവശേഷിക്കുന്നുള്ളു. ഇങ്ങനെ പ്രപഞ്ചത്തിൻെറ ആത്യന്തികമായ അഭാവം അനുഭൂതമാവുമ്പോൾ അയാളെ സംബന്ധിച്ചേടത്തോളം പഞ്ചകോശാത്മകശരീരവും അതിൻെറ സ്ഥിതിവിനാശങ്ങളും എങ്ങനെ സംഭവിക്കും ? അയാളുടെ ചിന്തയിൽ ജീവന്മുക്തി, വിദേഹമുക്തി എന്നിവയുടെ പ്രശ്നംതന്നെ ഉദി

ക്കുന്നില്ല. അയാരം നിത്യമുക്തനാണ്. ഈ വാസ്തവികസ്ഥിതി അറിയാത്തതുകൊണ്ടു് മററുള്ളവർ അയാളിൽ ജീവന്മുക്തിയേയും വിദേഹമുക്തിയേയും ആരോപിക്കുന്നു. അയാരം മുക്തനാവുക മാത്രമല്ല, മുക്തസ്വരൂപൻതന്നെയാണ്. ശ്രുതി പറയുന്നു: ''വിമുക്തശ്ച വിമുച്യതേ.''

ഇങ്ങനെ മോക്ഷത്തിന്റെ മുഖ്യമായ സാധനം ജ്ഞാനമാണെങ്കിലും ജ്ഞാനസിദ്ധിക്കു് പ്രയോജകീഭവിക്കുന്നതുകൊണ്ടു് കർമ്മവും ഉപാസനയും തീർച്ചയായും മോക്ഷസാധനങ്ങരംതന്നെയാണ്. ഈ ഉപനിഷത്തിലെ ആദ്യത്തെ അഞ്ചധ്യായങ്ങളിൽ പ്രാധാന്യേന ഉപാസനകളെക്കുറിച്ചും അവസാനത്തെ മൂന്നധ്യായങ്ങളിൽ ജ്ഞാനത്തെക്കുറിച്ചുമാണ് വിവരിക്കുന്നതു്. പ്രതിപാദ്യവിഷയം സുഗമമായി മനസ്സിലാക്കാൻ ഇടയ്ക്കു് ചില കഥകരം വിവരിക്കുന്നുണ്ടു്.

ഒന്നാമധ്യായത്തിൽ ഇഭ്യഗ്രാമനിവാസിയായ ഉഷസ്തിയെക്കുറിച്ചൊരു കഥയുണ്ടു്. യാഗാദികർമ്മങ്ങളിൽ ഉഷസ്തി അതീവ സമർത്ഥനായിരുന്നു. ഒരിക്കൽ കുരുദേശത്തു് അതിവൃഷ്ടിമൂലം ക്ഷാമം ക്രക്ഷമായി. ഉഷസ്തി നിരാഹാരനായിത്തന്നെ ദിവസങ്ങരം കഴിച്ചു. പ്രാണസങ്കടം നേരിട്ടപ്പോരം അദ്ദേഹം ഒരാനക്കാരനെ സമീപിച്ചു് കുറച്ചു ഭക്ഷണം യാചിച്ചു. ഉച്ഛിഷ്ടമായ കുറച്ചു് ഉഴുന്നിൻധാന്യമാണ് അയാളുടെ പക്കൽ ഉണ്ടായിരുന്നതു്. അതുകൊണ്ടു് അയാരം അതു കൊടുക്കാൻ മടിച്ചു. എന്നാൽ ഉഷസ്തി അതു വാങ്ങി കഴിച്ചു് പ്രാണൻ നിലനിർത്തി. ആനക്കാരൻ തന്റെ വശമുള്ള ഉച്ഛിഷ്ടജലം ഉഷസ്തിക്കു് കൊടുക്കാൻ ഭാവിച്ചപ്പോരം അദ്ദേഹം അതു സ്വീകരിച്ചില്ല. ആനക്കാരൻ പറഞ്ഞു: ''ഉച്ഛിഷ്ടമായ ഉഴുന്നു് ഭക്ഷിക്കാമെങ്കിൽ വെള്ളം കുടിച്ചുകൂടെ ?'' ഉഷസ്തി മറുപടി പറഞ്ഞു: ''ഉഴുന്നു് ഭക്ഷിച്ചതുകൊണ്ടു് എന്റെ പ്രാണൻ നിലനിന്നു. വെള്ളം ഇഷ്ടംപോലെ എനിക്കെവിടേയും കിട്ടും.'' ഉച്ഛിഷ്ടജലം നിഷേധിച്ചതുകൊണ്ടു് ഉഷസ്തി ഇങ്ങനെയൊരു ആദശം പാലിച്ചു: പ്രാണനെ രക്ഷിക്കാൻ മററുപായമൊന്നും കാണാതെ വരുമ്പോഴേ മനുഷ്യനു് ആചാരസംബന്ധമായ നിയമങ്ങളെ ഉപേക്ഷിക്കാൻ പാടുള്ളു.

ഒന്നാം അധ്യായത്തിൽ ശിലകൻ, ചൈകിതാനൻ, പ്രവാഹണൻ എന്നിവർ തമ്മിൽ സംവാദം നടക്കുന്നുണ്ടു്. അഞ്ചാം അധ്യായത്തിൽ ഉദ്ദാലകനോടൊപ്പം പ്രാചീനശാലൻ തുടങ്ങിയ അഞ്ചു മഹർഷിമാർ അശ്വപതിരാജാവിനെ സമീപിച്ചു് വൈശ്വാനരാത്മാവിനെക്കുറിച്ചു് ജിജ്ഞാസ പ്രകടിപ്പിക്കുന്നുണ്ടു്. സനാതനമായ ശിഷ്ടാചാരത്തെക്കുറിച്ചു് ഉപദേശംകൊടുക്കാൻ ബ്രാഹ്മണക്കുമാത്രമേ അധികാരമുള്ളു എന്നു് ഈ രണ്ടു പ്രസംഗങ്ങളിൽനിന്നും തെളിയുന്നുണ്ടു്. ശിഷ്ടമായ വിദ്യ അഭ്യസിക്കാൻ പല ത്യാഗങ്ങളും അനുഷ്ഠിക്കേണ്ടതുണ്ടെന്നു് ഇതിലെ പല കഥകളിലും വ്യക്തമാക്കിയിട്ടുണ്ടു്. സംവർഗ്ഗവിദ്യ അഭ്യസിക്കാനായി രാജാവായ ജാനശ്രുതി വണ്ടിക്കാരനായ രൈക്വന്റെ തിരസ്കാരം സഹിച്ചു. ജാനശ്രുതി രൈക്വനു് വളരെ ധനവും രാജ്യവും അവസാനം തന്റെ മകളെത്തന്നേയും കൊടുത്തു. എന്നിട്ടേ അദ്ദേഹത്തിനു് ആ വിദ്യ അഭ്യസിക്കാൻ കഴിഞ്ഞുള്ളു.

ഇന്ദ്രൻ ആത്മവിദ്യ അഭ്യസിക്കാൻ നൂറെററുന്നുവഷം ബ്രഹ്മചര്യം അനുഷ്ഠിച്ചു. സത്യകാമ ജാബാലൻ ഗുരുവിനോടു്, തന്നെ ഉപനയിക്കാൻ അപേക്ഷിച്ചു. ഗുരു ജാബാലനോടു് ഗോത്രനാമം ചോദിച്ചു. ഗോത്രനാമം തനിക്കറിയില്ലെന്നു് ജാബാലൻ തുറന്നു പറഞ്ഞു. ഒരു ബ്രാഹ്മണൻ മാത്രമേ ഇങ്ങനെ സത്യം തുറന്നു പറയൂ എന്നോർത്തു് ഗുരു ജാബാലനെ ഉപനയിച്ചു. സത്യകാമൻ ഗുരുശുശ്രൂഷയിൽ മുഴുകി. നാനൂറു് പശുക്കളെ കൊടുത്തുകൊണ്ടു് ഗുരു സത്യകാമനോടു പറഞ്ഞു: ''കാട്ടിൽ കൊണ്ടുപോയി ഇവയെ പരിപാലിക്കു. ഇവ പെററു പെരുകി ആയിരം എണ്ണമായാലേ ആശ്രമത്തിലേക്കു് മടങ്ങിവരാവൂ.'' ബാലനായ സത്യകാമൻ ക്ലേശപൂർവ്വം ഗുരുവിന്റെ ആജ്ഞ പാലിച്ചു. ഗുരുകാരുണ്യത്താൽ ഗോപാലനംകൊണ്ടുതന്നെ അദ്ദേഹത്തിനു് ബ്രഹ്മജ്ഞാനമുണ്ടായി. ആയിരം പശുക്കളേയുംകൊണ്ടു് ഗുരുകുലത്തിലേയ്ക്കു മടങ്ങിവന്നപ്പോരം തേജസ്വിയായ ജാബാലനെക്കണ്ടു ഗുരു ഇങ്ങനെ ചോദിച്ചു: ''ഹേ സൌമ്യ, നീ ബ്രഹ്മജ്ഞനെപ്പോലെ കാണപ്പെടുന്നുവല്ലോ! നിനക്കു് ആരാണ് ഉപദേശം തന്നതു് ?''

ഇതുപോലെ സത്യകാമശിഷ്യനായ ഉപകോസലനും നിയമപൂർവ്വം അഗ്നിഹോത്രം അനുഷ്ഠിച്ചുകൊണ്ടുതന്നെ ബ്രഹ്മവിദ്യാപാരംഗതനായി.

സ്വകർത്തവ്യം യഥാസമയം വേണ്ടതുപോലെ അനുഷ്ഠിക്കുന്നതുകൊണ്ടേ ഒരുവന് മംഗളമുണ്ടാവൂ എന്ന തത്ത്വമാണ് ഈ ആഖ്യാനങ്ങളിലെല്ലാം പ്രകടമാവുന്നതു്.

ഏഴാമധ്യായത്തിൽ സനത്കുമാരനും നാരദനും തമ്മിലുള്ള സംവാദമാണ്. ദേവർഷിയായ നാരദൻ തത്ത്വജിജ്ഞാസയാൽ സനത്കുമാരനെ സമീപിച്ചു. സനത്കുമാരൻ ചോദിച്ചു: ''താങ്കൾ എന്തെല്ലാം വിദ്യകൾ അഭ്യസിച്ചിട്ടുണ്ട് ?'' വേദങ്ങൾ, ദർശനങ്ങൾ, ഇതിഹാസപുരാണങ്ങൾ, ധനുർവേദം, നീതിശാസ്ത്രം മുതലായവ താൻ അഭ്യസിച്ചിട്ടുണ്ടെന്ന് നാരദൻ അറിയിച്ചു. ''ഇതെല്ലാം അഭ്യസിച്ചിട്ടും എനിക്ക് മനഃശാന്തിയുണ്ടായിട്ടില്ല. ജീവിതത്തിൽ എത്ര ഐശ്വര്യം സിദ്ധിച്ചാലും ആത്മജ്ഞാനമില്ലാതെ ശാന്തിയുണ്ടാവില്ല. ഈശ്വരസാക്ഷാത്ക്കാരമില്ലാതെ സാംസാരികദുഃഖങ്ങളിൽനിന്ന് മോചനം നേടുക സാധ്യമല്ല. ഞാൻ കേവലം ശാസ്ത്രജ്ഞനാണ്; ആത്മജ്ഞനല്ല. അതുകൊണ്ട് എനിക്ക് ആത്മജ്ഞാനമുപദേശിച്ചാലും.'' അഭ്യർത്ഥനയനുസരിച്ച് സനത്കുമാരൻ നാരദനു വേണ്ട ഉപദേശങ്ങൾ കൊടുത്തു. നാരദന്റെ ദുഃഖമെല്ലാം നീങ്ങി. ഇങ്ങനെ പല സ്ഥലങ്ങളിലും കഥകൾകൊണ്ട് കാര്യം വ്യക്തമാക്കുന്ന രീതിയാണ് ഛാന്ദോഗ്യോപനിഷത്ത് സ്വീകരിച്ചിട്ടുള്ളതു്.

അതിപ്രാചീനകാലംമുതൽക്കുതന്നെ ഛാന്ദോഗ്യോപനിഷത്തിന് മാന്യമായ പദവിയാണ് സിദ്ധിച്ചുപോന്നിട്ടുള്ളതു്. വേദാന്തസൂത്രങ്ങളിൽ ചിന്തിക്കപ്പെട്ടിട്ടുള്ള ശ്രുതിവാക്യങ്ങളിൽ ഭൂരിഭാഗവും ഛാന്ദോഗ്യത്തിലേതാണ്. ഇതിലെ ജ്ഞാനകാണ്ഡം ജിജ്ഞാസുക്കൾക്ക് ഒരക്ഷയനിധിയാണ്. അദ്വൈതസമ്പ്രദായത്തിൽ ബ്രഹ്മാത്മൈക്യബോധമുണ്ടാകാൻ ഉപദേശിക്കുന്ന തത്ത്വമസിമഹാവാക്യം ഈ ഉപനിഷത്തിലെ ആറാം അധ്യായത്തിൽ ഉള്ളതാണ്. അവിടെ ആരുണി വിവിധ ദൃഷ്ടാന്തങ്ങൾ കാണിച്ച് ഒമ്പതു പ്രാവശ്യം ഈ വാക്യംവഴി സ്വപുത്രനായ ശ്വേതകേതുവിന് ആത്മതത്ത്വം ഉപദേശിച്ചിട്ടുണ്ട്.

ഔപനിഷദദർശനമാണ് സമ്യഗ്ദർശനം. ഈ ദർശനംവഴി ഭവഭയശാന്തിയുണ്ടായി ആത്യന്തികമായ ആനന്ദം നേടാൻ കഴിയും. അതു നേടുക എന്നുള്ളതാണ് മനുഷ്യജീവിതത്തിന്റെ പരമോദ്ദേശ്യം. അതുതന്നെയാണ് പരമമായ പുരുഷാർത്ഥവും. അതു നേടാത്ത ജീവിതം വ്യർത്ഥമാണ്. കേനോപനിഷത്തിൽ ഈ ആശയം വ്യക്തമാക്കിയിട്ടുണ്ട്: ''ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ.'' ആ ദർശനം നേടാനുള്ള ആത്മശക്തി ഈശ്വരൻ നമുക്ക് പ്രദാനം ചെയ്യട്ടെ.

---

# സത്യാരാധനം

## ടി. എസ്. എൽ. വി. ശർമ്മ

യാതൊന്നിൽനിന്നുദിപ്പൂ സകല പൊരുളുമങ്ങന്യമായ് കല്പകാല–
ത്തേതൊന്നിൽത്താൻ ലയിപ്പൂ സകലവിധഗുണാപേക്ഷ കൂടാതെ നിത്യം
യാതൊന്നിൻ ശക്തിയാലീ ഭുവനമഖിലവും ജീവവത്തായ് ലസിപ്പൂ
ആ സത്യത്തിൻ സമക്ഷം പലവുരു നമനം ചെയ്തു ഞാൻ ധന്യനാകും. 1

യാതൊന്നിൻ ശോഭകൊണ്ടിങ്ങുഡുപതിയിനനങ്ങഗ്നിയും ലാലസിപ്പൂ
യാതൊന്നാനന്ദരൂപം സ്വയമഥ വിലസും കാന്തിസാന്ദ്രം പ്രബുദ്ധം
യാതൊന്നിൻ ശോഭകൊണ്ടീച്ചരവുമചരവും കാന്തിമത്തായ് സ്ഫുരിപ്പൂ
ആ സത്യത്തിൻ സമക്ഷം പലവുരു നമനം ചെയ്തു ഞാൻ ധന്യനാകും. 2

യാതൊന്നാദ്യന്തഹീനം ത്രിഗുണരഹിതമങ്ങുത്തമം സത്യമൂർത്തം
യാതൊന്നജ്ഞാനരാവിൻ പ്രശമനസകലാധാരചിദ്രൂപസാരം
യാതൊന്നാനന്ദരൂപം പ്രണതജനഹൃദാകാശ മാർത്താണ്ഡബിംബം
ആ സത്യത്തിൻ സമക്ഷം പലവുരു നമനം ചെയ്തു ഞാൻ ധന്യനാകും. 3

യാതൊന്നാധാരഭൂതം നിഖിലഭുവന സന്താപ സന്ത്രാണകേന്ദ്രം
യാതൊന്നാദ്യം പുരാണം വികൃതിരഹിതമദ്വൈതരൂപം പ്രശാന്തം
ഏതൊന്നെ കേന്ദ്രമാക്കി ച്ചലിത ഭുവനമങ്ങെന്നുമെന്നും കറങ്ങു–
ന്നാ സത്യത്തിൻ സമക്ഷം പലവുരു നമനം ചെയ്തു ഞാൻ ധന്യനാകും. 4

യാതൊന്നിൻ ധ്യാനമാന്നാ മുനിഗണമഖിലം നിത്യനിർവ്വാണമാന്നു
യാതൊന്നിൻ ധാമമെത്തി പ്പുനരപി ജനനം പ്രാണി പ്രാപിപ്പതില്ല
സ്വവ്യക്തം നിത്യമുക്തം സകല മുനിജനാരാദ്ധ്യമാനന്ദരൂപം
ആ സത്യം ദീപ്തിമത്തായുണരണമനിശം മന്മനാംഭോരുഹത്തിൽ. 5

# "യതോ ധർമ്മസ്തതോ ജയഃ"

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

യുദ്ധംകഴിഞ്ഞു് പാണ്ഡവർ ആദ്യമായി ഗാന്ധാരിയെ കാണാൻ ചെല്ലുകയാണു്. ഗാന്ധാരി ശാപോദ്യുക്തയാണെന്നു് ദിവ്യദൃഷ്ടി കൊണ്ടറിഞ്ഞ വ്യാസൻ ഉടൻ അവിടെ എത്തി, എന്നിട്ടു പറഞ്ഞു: ''ക്ഷമിക്കൂ. പാണ്ഡവരോടു് കോപിക്കരുതു്. യുദ്ധകാലത്തു് വിജയപ്രാർത്ഥനയുമായി വന്ന മകനോടു പതിനെട്ടു ദിവസവും നീ പറഞ്ഞതു്, എവിടെയാണോ ധർമ്മം അവിടെയാണു് ജയം എന്നാണല്ലൊ. അന്നങ്ങനെ ക്ഷമിച്ചിട്ടു് ഇന്നു് ആ ക്ഷമ കൈവിടരുതു്.'' ഗാന്ധാരി കോപം അടക്കി. (മഹാഭാരതം, സ്ത്രീപർവ്വം, അദ്ധ്യായം 14.)

പതിനൊന്നക്ഷൗഹിണികളും അജയ്യരായ ഭീഷ്മദ്രോണാദികളും ഉണ്ടായിട്ടും ദുര്യോധനൻ യുദ്ധത്തിൽ നിശ്ശേഷം തോററു. അപ്പോൾ, ധർമ്മമേ ജയിക്കൂ എന്നതു ശരിതന്നെ. എന്നാൽ, ഒന്നാലോചിച്ചുനോക്കുക. ദുര്യോധനൻ പാണ്ഡവരുടെ സർവ്വസ്വവും അപഹരിച്ചു്, അവരെ ആജീവനാന്തം നരകിപ്പിച്ചു്, അനുപമമായ രാജൈശ്വര്യം അനുഭവിച്ചു; ഒടുവിൽ, ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽവെച്ചു് ക്ഷത്രിയക്കു് അത്യന്തം അഭികാമ്യമായിരുന്ന വീരമൃത്യു നേടുകയും ചെയ്തു. അപ്പോൾ, അധർമ്മം ഇവിടെ തോല്ക്കുകയാണോ ഉണ്ടായതു്? പാണ്ഡവർ കുട്ടിക്കാലംതൊട്ടേ ദുര്യോധനനെ ഭയപ്പെട്ടും അയാളിൽനിന്നു് പലവിധം പീഡകളേററും കഴിഞ്ഞുപോന്നു, എല്ലാം നഷ്ടപ്പെട്ടു് കാട്ടിൽ അലഞ്ഞുതിരിഞ്ഞു, നാട്ടിൽ അപരാധികളെപ്പോലെ ഒളിച്ചിരുന്നു, യുദ്ധത്തിൽ പുത്രപൗത്രാദികളെല്ലാം കൊല്ലപ്പെട്ടു് അഗാധമായ ദുഃഖഗർത്തത്തിൽച്ചെന്നു വീണു; ഒടുവിൽ, ആകെ മനസ്സു മടുത്തു്, നാടുവിട്ടുപോയി ജീവിതം അവസാനിപ്പിക്കുകയും ചെയ്തു. അപ്പോൾ, ധർമ്മം ഇവിടെ ജയിക്കുകയാണോ ഉണ്ടായതു്? ജയം എന്നു വെച്ചാൽ സുഖമോ സുഖത്തിന്നാസ്പദമായ അവസ്ഥാവിശേഷമോ ആണെങ്കിൽ ധർമ്മമേ ജയിക്കൂ എന്നിവിടെ സമ്മതിച്ചുകിട്ടാൻ വിഷമമല്ലേ?

അതെ. പക്ഷേ, വ്യാസന്നിതിന്നു് സമാധാനമുണ്ടു്. ജയം എന്നുവെച്ചാൽ സുഖംതന്നെ. എന്നാൽ, സുഖം എന്നു വെച്ചാലോ? ഒരു കുട്ടി ഒരൊററപ്പുസ്തകവും തുറന്നുനോക്കാതെ കൂട്ടുകൂടി സുഖിച്ചു നടന്നു് ഒടുവിൽ പരീക്ഷയിൽ പൂജ്യം മാർക്കു വാങ്ങുന്നു. ആ കുട്ടിയുടെ സുഖം ഒരു സുഖമാണോ? ഒരാൾ തോന്നിയപോലെ തിന്നും കുടിച്ചും സുഖിച്ചുനടന്നു് ഒടുവിൽ മാറാവ്യാധി പിടിപെട്ടു് കിടപ്പിലാവുന്നു. അയാളുടെ സുഖം ഒരു സുഖമാണോ? ഒരാൾ തൻെറ സ്വത്തുമുഴുവൻ കണ്ടമാനം പൊടിപൊടിച്ചു് സുഖിച്ചുനടന്നു് ഒടുവിൽ തെണ്ടിയായിത്തീരുന്നു. അയാളുടെ സുഖം ഒരു സുഖമാണോ? അപ്പോൾ, എല്ലാ സുഖവും സുഖമല്ല, സുഖമെന്നു വിളിക്കപ്പെടാൻ അർഹമല്ല, ഒടുവിൽ അനുഭവപ്പെടുന്ന സുഖമേ

സുഖമാവൂ, അതേ ജയവുമാവൂ. ഈ നിലയ്ക്കു നോക്കുമ്പോൾ ദുര്യോധനനോ പാണ്ഡവരോ ആരാണ് ജയിച്ചതു്? ദുര്യോധനൻ മരിച്ച് സ്വർഗ്ഗത്തിലെത്തി, പാണ്ഡവർ നരകത്തിലും. ധർമ്മാധർമ്മങ്ങളുടെ ഈ ഫലവിപര്യയത്തിൽ അമ്പരന്നുപോയ യുധിഷ്ഠിരനോടു് ഇന്ദ്രൻ പറഞ്ഞു: ''ആദ്യം നരകം കിട്ടുന്ന ആൾക്ക് പിന്നെ സ്വർഗ്ഗമാണ്, ആദ്യം സ്വർഗ്ഗം കിട്ടുന്ന ആൾക്ക് പിന്നെ നരകവും. പാപം അധികമുള്ള ആൾക്ക് ആദ്യം സ്വർഗ്ഗമാണ്.'' (സ്വർഗ്ഗാരോഹണപർവ്വം, അധ്യായം 3.) എന്നുവെച്ചാൽ, പാണ്ഡവർക്ക് നീണ്ടുനില്ക്കുന്ന സ്വർഗ്ഗവും ദുര്യോധനന്നു് നീണ്ടു നില്ക്കുന്ന നരകവും ആണ് ഇനി വരാനിരിയ്ക്കുന്നതു് എന്നർത്ഥം. അപ്പോൾ, ധർമ്മമോ അധർമ്മമോ ഏതാണിവിടെ ജയിച്ചതു്? ധർമ്മമേ ജയിയ്ക്കൂ എന്ന കാര്യത്തിൽ വ്യാസന്നു് സംശയമില്ല എന്നു് തീർച്ചയായില്ലേ?

ഉവ്വ്. പക്ഷേ, നമുക്ക് ആ സംശയം ഇതുകൊണ്ടെങ്ങനെ തീരും? നാം സ്വർഗ്ഗവും നരകവും ഒന്നും കണ്ടിട്ടില്ലല്ലൊ. ധർമ്മമേ ജയിയ്ക്കൂ എന്നു് നമുക്കും ഉറച്ചിരിയ്ക്കാമോ? നോക്കാം.

ധർമ്മബോധം എന്നൊന്നു് ഭിന്നരൂപത്തിലാണെങ്കിലും എല്ലാവർക്കുമുണ്ടു് എന്ന പക്ഷത്തിൽ, ഒരാൾക്ക് സ്വന്തം ലാഭനഷ്ടങ്ങളെ വകവെയ്ക്കാതെ ഒരു കാര്യം ചെയ്യണമെന്നുതോന്നിയാൽ അതു് അയാളെ സംബന്ധിച്ചിടത്തോളം ധർമ്മമാണെന്നും, ചെയ്യരുതു് എന്നു തോന്നിയാൽ അധർമ്മമാണെന്നും പറയാമല്ലൊ. അപ്പോൾ, ധർമ്മംചെയ്യുന്ന ആൾക്ക് ഏതെല്ലാം വിധത്തിൽ എന്തെല്ലാം നഷ്ടങ്ങൾ നേരിട്ടാലും, താൻ ചെയ്യേണ്ടതുചെയ്തു എന്നു തോന്നൽ ബാക്കിനില്ക്കും. അതുപോലെ, അധർമ്മംചെയ്യുന്ന ആൾക്ക് ഏതെല്ലാംവിധത്തിൽ എന്തെല്ലാം ലാഭങ്ങളുണ്ടായാലും, താൻ ചെയ്യരുതാത്തതു ചെയ്തു എന്നു തോന്നലും ബാക്കിനില്ക്കും. സുഖമെന്നതു് ബാഹ്യമായ ഒന്നല്ല, ആഭ്യന്തരമായ ഒന്നാണ്, അന്തരാത്മാവിന്റെ സ്വാസ്ഥ്യപൂർണ്ണമായ ഒരവസ്ഥയാണ്. താൻ ചെയ്യേണ്ടതു ചെയ്തു എന്നു തോന്നുന്ന ആൾക്ക് സർവ്വാതിശായിയായ ഒരു സ്വാസ്ഥ്യവും, താൻ ചെയ്യരുതാത്തതു ചെയ്തു എന്നു തോന്നുന്ന ആൾക്ക് എന്തെന്നില്ലാത്ത ഒരസ്വാസ്ഥ്യവും അനുഭവപ്പെടുന്നു. അപ്പോൾ, ധർമ്മത്തിൽനിന്നു് സുഖമുണ്ടാവുമെന്നും ധർമ്മത്തിൽനിന്നേ സുഖമുണ്ടാവൂ എന്നും സ്പഷ്ടമാകുന്നു, ധർമ്മം ജയിയ്ക്കുമെന്നും ധർമ്മമേ ജയിയ്ക്കൂ എന്നും സ്പഷ്ടമാകുന്നു. അതിനാൽ, സ്വർഗ്ഗവും നരകവും ഒന്നും കണ്ടിട്ടില്ലാത്തവർക്കും ധർമ്മമേ ജയിയ്ക്കൂ എന്നുറപ്പിയ്ക്കാം. ഈ ഉറപ്പ് ഇങ്ങനെയാണ് നേടേണ്ടതു് എന്നു മനസ്സിലാക്കാനാണ്, ചരമഫലമായ സുഖത്തെയാണ് ജയമായി കണക്കാക്കേണ്ടതു് എന്നു കാണിപ്പാനാണ്, വ്യാസൻ ദുര്യോധനന്റെയും പാണ്ഡവരുടേയും ലോകാന്തരാനുഭവങ്ങൾ വർണ്ണിച്ചതു്.

ധർമ്മമേ ജയിയ്ക്കൂ എന്നതിന്നു് അന്തരാത്മാവിന്നു് ചിരസ്ഥായിയായ സ്വാസ്ഥ്യം ധർമ്മത്തിൽനിന്നേ കൈവരൂ എന്നാണർത്ഥമെന്നു് നാം വ്യക്തമായി ധരിച്ചുവെയ്ക്കണം; അല്ലാതെ ധർമ്മവും അധർമ്മവും തമ്മിൽ ഏററുമുട്ടുമ്പോഴെല്ലാം ധർമ്മത്തിന്നേ പ്രത്യക്ഷത്തിൽത്തന്നെ ജയമുണ്ടാവൂ എന്നാണർത്ഥമെന്നു് ധരിച്ചുപോകരുതു്. അങ്ങനെയായാൽ തകരാറുണ്ടു്. അളവററ സമ്പത്തു്, എണ്ണമററ സുഖഭോഗങ്ങൾ, അധൃഷ്യമായ അധികാരം മുതലായവതന്നെയാണ് ധർമ്മത്തിൽനിന്നുണ്ടാവുന്ന ജയം എന്നു ധരിച്ചുപോയാൽ, ആ വകയൊക്കെ എവിടെക്കാണുന്നുവോ അവിടെത്തന്നെയാണ് ധർമ്മം, ആ വകയൊക്കെ നേടിത്തരുന്നതെന്തോ, അതുതന്നെയാണ് ധർമ്മം എന്നു ധരിച്ചുവശാവും; തുടന്നു്, എന്തുചെയ്തും ആ വകയൊക്കെ നേടാവുന്നതാണ് എന്നും ധരിച്ചുവശാവും.

ഇനി, ധർമ്മബോധം എന്നൊന്നില്ല എന്ന പക്ഷത്തിലോ? സ്വാർത്ഥസമ്പാദനത്തിന്നുതകുന്നതൊക്കെ ശരി, അല്ലാത്തതൊക്കെ തെററു് എന്ന പക്ഷത്തിലോ? അവിടെ ധർമ്മമേ ജയിയ്ക്കൂ എന്നു പറഞ്ഞാൽ എന്താണർത്ഥം? ഒരർത്ഥവുമില്ല, അവിടെ അങ്ങനെ പറയാനും വയ്യ. ധർമ്മമേ ഇല്ലാത്തേടത്തു് ധർമ്മത്തിന്റെ ജയത്തിന്നോ തോൽവിയ്ക്കോ എന്തു പ്രസക്തി? പക്ഷേ, വാസ്തവത്തിൽ, അങ്ങനെയൊരു പക്ഷം ഉണ്ടോ, ഉണ്ടാവാൻ സാധ്യതയുണ്ടോ എന്നാണ് സംശയം. ഏതായാലും, അണുമാത്രമെങ്കിലും ധർമ്മബോധമുള്ള ആർക്കും, എവിടെയാണോ ധർമ്മം, അവിടെയാണ് ജയം എന്നു പൂർണ്ണമായും വിശ്വസിയ്ക്കാം.

# ഗീതാമൃതം

കൃഷ്ണജി

## പത്താമധ്യായം — വിഭൂതിയോഗം

(നിരുപാധികമായ പരമാത്മാവിനെ ഭജിച്ച് അദ്ദേഹം പ്രാപിക്കലാണ് ജീവിതലക്ഷ്യമെന്ന് ഭഗവാൻ പറഞ്ഞു. പക്ഷെ സോപാധിക ഭാവത്തെ അറിഞ്ഞാരാധിച്ചിട്ടുവേണം നിരുപാധികമായ ലക്ഷ്യത്തിലെത്തുവാൻ. ആ സോപാധികഭാവത്തിലുള്ള വിഭൂതികളെപ്പററി ഏഴാമധ്യായത്തിൽ ചുരുക്കത്തിലൊന്നു സൂചിപ്പിക്കുകയുണ്ടായി. അതിനെപ്പററി സമഗ്രമായ ജ്ഞാനമുണ്ടായാൽ നിരുപാധികധ്യാനം സുഗമമായിത്തീരുമെന്നതുകൊണ്ട് ഭഗവാൻ തന്റെ വിഭൂതികളെ വിസ്തരിച്ച് അർജ്ജുനനെ പറഞ്ഞു കേൾപ്പിക്കുകയാണ് ഇനി ചെയ്യുന്നത്.)

ഭഗവാൻ പറഞ്ഞു:

അല്ലയോ മഹാബാഹുവായ അർജ്ജുന, ഞാൻ പറയുന്നതെല്ലാം നീ പ്രീതിപൂർവ്വം കേൾക്കുന്നുണ്ട്. നിന്റെ ശ്രദ്ധ കണ്ടു് എനിക്കു സന്തോഷം തോന്നുന്നു. അതുകൊണ്ട് നിന്റെ ഹിതത്തിനുവേണ്ടി ഇനിയും ഉത്കൃഷ്ടങ്ങളായ ചില കാര്യങ്ങൾ പറഞ്ഞുതരാം. ശ്രദ്ധയോടുകൂടി കേട്ടുകൊള്ളുക.

പരമാത്മതത്ത്വം പൂർണ്ണമായറിയുവാൻ ആർക്കും സാധ്യമല്ല. ത്രികാലജ്ഞാനികളായ ദേവന്മാർക്കും മഹർഷിമാർക്കുംകൂടി എന്റെ ഉത്ഭവത്തെയോ പ്രഭാവത്തെയോ പററി അറിവാൻ കഴിയുകയില്ല. എന്തെന്നാൽ ഞാൻ അവർക്കും കാരണമായി നില്ക്കുന്നവനാണ്. എനിക്കു കാരണമായി മററൊന്നും ഇല്ലാത്തതിനാൽ ഞാൻ അനാദിയാണ്. അതുകൊണ്ടുതന്നെ ജന്മരഹിതനുമാണ്. മാത്രമല്ല, എന്നിൽനിന്നുണ്ടാകുന്ന ചരാചരാത്മകമായ ഈ പ്രപഞ്ചത്തെ മുഴുവൻ പ്രവർത്തിപ്പിക്കുന്നതും നിയന്ത്രിക്കുന്നതും ഞാൻ തന്നെയാണ്. ഇങ്ങനെയുള്ള എന്റെ മാഹാത്മ്യത്തെപ്പററി അറിയുന്നവൻ അജ്ഞാനത്താൽ മോഹിതനായിത്തീരുന്നില്ല; അവൻ എല്ലാ പാപങ്ങളിൽനിന്നും മുക്തനായിത്തീരുന്നു. ഈ ദൃശ്യപ്രപഞ്ചം മാത്രമല്ല, അതിലുണ്ടാകുന്ന വിവിധ വികാരങ്ങൾക്കും ഉത്ഭവസ്ഥാനം ഞാൻതന്നെയാണ്. ബുദ്ധി, ജ്ഞാനം, വിവേകം, സത്യം, ദമം, ശമം, അഹിംസ, സമഭാവന, സംതൃപ്തി, തപസ്സ്, ത്യാഗം മുതലായ മോക്ഷകാരണമായ ആദ്ധ്യാത്മികഭാവങ്ങളും സുഖം, ദുഃഖം, ഉല്പത്തി, നാശം, ഭയം, അഭയം, സത്കീർത്തി, ദുഷ്കീർത്തി മുതലായ ബന്ധകാരണങ്ങളായ ലൗകികഭാവങ്ങളും എന്നിൽനിന്നുതന്നെ ജനിക്കുന്നവയാണ്. മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ സപ്തർഷിമാരും അവർക്കു മുമ്പുണ്ടായ സനകൻ, സനന്ദനൻ, സനാതനൻ, സനത്കുമാരൻ എന്ന നാലു മഹർഷിമാരും സ്വായംഭുവൻ മുതലായ മനുക്കളും എന്റെ മനസ്സിൽനിന്ന് അംശഭൂതരായി ജനിച്ചവരാകുന്നു. പിന്നീട് അവരിൽനിന്നാണ് ഈ പ്രജകളെല്ലാം ഉണ്ടായിട്ടുള്ളത്. മായായോഗംകൊണ്ടുണ്ടാകുന്ന എന്റെ ഈ വിഭൂതികളെപ്പററി ശരിയായറിയുന്ന ഒരുവൻ എന്നിൽ വന്നുചേരുന്നു. അവനു പിന്നെ യാതൊരു കർമ്മവും ബന്ധകാരണമായിത്തീരുകയില്ല.

ഈ പ്രപഞ്ചത്തിൽ കാണുന്ന എല്ലാ ചരാചരങ്ങൾക്കും അവയുടെ പ്രവൃത്തികൾക്കും കാരണഭൂതമായിട്ടുള്ളത് ഞാൻതന്നെയാണ്, അതായതു് എന്നിൽത്തന്നെയാണ് എല്ലാം ഉണ്ടാകുന്നതും പ്രവർത്തിക്കുന്നതും എന്നറിഞ്ഞു് ജ്ഞാനികൾ, പരമാത്മതത്ത്വത്തിലുള്ള അഭിനിവേശത്തോടുകൂടി എന്നെത്തന്നെ ഭജിക്കുന്നു. അവർ എന്തെങ്കിലും ഫലസിദ്ധിക്കുവേണ്ടി മററു ഭാവങ്ങളെയൊന്നും ആശ്രയിക്കുന്നില്ല. അവർ എപ്പോഴും എന്നിൽത്തന്നെ മനോവൃത്തികൾ വെച്ചുകൊണ്ടിരിക്കുന്നു; എന്നെപ്പററിത്തന്നെ ചിന്തിക്കുകയും കീർത്തിക്കുകയും ചെയ്യുന്നതിൽ സന്തോഷവും സുഖവും അനുഭവിക്കുന്നു. അങ്ങനെ പരമാത്മനിഷ്ഠമായ മനസ്സോടുകൂടിയ

ജ്ഞാനികളെ ഞാൻ ബുദ്ധിയോഗം നൽകി അനുഗ്രഹിക്കുന്നു. ആ ജ്ഞാനംകൊണ്ടു് അവക്കു് ബ്രഹ്മസായുജ്യം പ്രാപിക്കുവാൻ കഴിയുന്നു. ഞാൻതന്നെയാണു് അങ്ങനെയുള്ളവരുടെ ഉള്ളിൽ ആത്മഭാവത്തിൽ സ്ഥിതിചെയ്തു് ജ്ഞാനദീപം പ്രകാശിപ്പിച്ചു് അജ്ഞാനജന്യമായ വ്യാമോഹത്തെയെല്ലാം നശിപ്പിക്കുന്നതു്. അപ്പോഠം ജീവാത്മാവും പരമാത്മാവും തമ്മിലുള്ള അഭേദത്തെ സാക്ഷാത്കരിച്ചു് അവർ ജീവിതലക്ഷ്യത്തിലെത്തിച്ചേരുന്നു.

ഇത്രയും കേട്ടപ്പോഠം ഭഗവാൻെറ വിഭൂതികളെപ്പററി വിസ്തരിച്ചു കേഠക്കുവാനുള്ള ആഗ്രഹത്തോടെ അജ്ജുനൻ ചോദിച്ചു:

ഭഗവാനേ, അങ്ങു് പരമാത്മാവും പരമമായ ആശ്രയവും പവിത്രതമനമാണെന്നു് ഞാൻ മനസ്സിലാക്കുന്നു. ദേവഷിയായ നാരദൻ, അസിതൻ, ദേവലൻ, വ്യാസൻ മുതലായ എല്ലാ മഹഷിമാരും അങ്ങയെ അജനം, അജനനം, സനാതനനം, സവ്വവ്യാപിയും, സ്വയം പ്രകാശനമാണെന്നു് പറയുന്നുണ്ടു്. മാത്രമല്ല, അങ്ങും ഇപ്പോഠംഎന്നോടു് അങ്ങനെതന്നെ പറയുന്നു. അല്ലയോ ഭഗവൻ കൃഷ്ണ, അങ്ങു പറയുന്നതെല്ലാം സത്യമായി ഞാൻ വിശ്വസിക്കുന്നു. അങ്ങയുടെ പ്രഭാവം മനസ്സിലാക്കുവാൻ ദേവന്മാക്കും അസുരന്മാക്കുംകൂടി സാധിക്കുകയില്ല. അല്ലയോ പുരുഷോത്തമ, ഭൂതങ്ങഠക്കെല്ലാം മൂലകാരണവും നേതാവുമായ ദേവദേവ, ജഗദീശ്വര, അങ്ങേയ്ക്കു മാത്രമേ അങ്ങയെ അറിവാനുള്ള കഴിവുള്ളു. അങ്ങയുടെ അനുഗ്രഹമില്ലെങ്കിൽ മററാക്കും അറിവാൻ കഴിയുകയില്ല. അതുകൊണ്ടു് ഭഗവൻ, ഏതെല്ലാം വിഭൂതികഠകൊണ്ടു് അങ്ങു് ഈ ലോകം മുഴുവൻ വ്യാപിച്ചു് സ്ഥിതിചെയ്യുന്നുവെന്നു് വിസ്തരിച്ചു് എനിക്കു പറഞ്ഞുതന്നാലും. എന്നാൽ എനിക്കു് ഏതേതെല്ലാം ഭാവങ്ങളിലാണു് അങ്ങയെ ധ്യാനിക്കേണ്ടതെന്നും എങ്ങനെ ധ്യാനിച്ചാലാണു് അങ്ങയെ അറിയുവാൻ കഴിയുക എന്നും മനസ്സിലാക്കാം. അല്ലയോ ജനാദ്ദന, അങ്ങയുടെ യോഗശക്തികളെയും വിഭൂതികളെയുംപററി വിവരിച്ചു പറഞ്ഞുതരുവാൻ വീണ്ടും ഞാൻ അപേക്ഷിക്കുന്നു. മോക്ഷകാരണമായ ഈ സംഗതികഠ കേട്ടുകൊണ്ടിരിക്കുന്ന എനിക്കു തീരെ തൃപ്തിവരുന്നില്ല.

അജ്ജുനൻെറ അപേക്ഷ കേട്ടു് ഭഗവാൻ ലോകത്തിലുള്ള തൻെറ വിഭൂതികളെപ്പററി ഇങ്ങനെ അരുളിച്ചെയ്തു:

അല്ലയോ കുരുശ്രേഷ്ഠ, ദിവ്യങ്ങളായ എൻെറ വിഭൂതികളെ കേഠക്കാൻ നിനക്കാഗ്രഹമുള്ളതുകൊണ്ടു് ഞാൻ അവയെപ്പററി പറഞ്ഞുതരാം. പക്ഷെ ആ വിഭൂതികഠ അനന്തങ്ങളാണു്, അവയെപ്പററി വിസ്തരിച്ചു പറവാൻ തുടങ്ങിയാൽ അവസാനമുണ്ടാകയില്ല. അതുകൊണ്ടു് പ്രധാനമായ ചിലവയെ മാത്രം പറയാം. ഗുഡാകേശനായ അജ്ജുന, ഞാൻ എല്ലാ ഭൂതങ്ങളിലും അന്തര്യാമിയായി വത്തിക്കുന്ന ആത്മാവാണു്. അവയുടെ ആദിയും മധ്യവും അന്തവും എല്ലാം ഞാൻതന്നെയാണു്. പ്രപഞ്ചത്തിൻെറ ആത്മാവായും സൃഷ്ടിസ്ഥിതിലയരൂപമായും ഉള്ളതു് പരമാത്മാവുമാത്രമാകുന്നു. അതുകൊണ്ടു് പ്രത്യഗാത്മാവിനെ പരമാത്മാവായി ധ്യാനിക്കുവാൻ ശ്രമിക്കേണ്ടതാകുന്നു. അങ്ങനെ ഭാവന ചെയ്യുവാൻ സാധിക്കാത്തവൻ ഈ പ്രപഞ്ചത്തിൽ കാണുന്ന ഭൂതങ്ങളെ പരമാത്മാവായി ഭാവന ചെയ്യണം. കാരണം പരമാത്മാവിൽ ത്തന്നെ ഉണ്ടായി സ്ഥിതിചെയ്തു ലയിക്കുന്നതെല്ലാം പരമാത്മാവല്ലാതെ മററൊന്നല്ലല്ലൊ. അതുകൊണ്ടു് പ്രപഞ്ചവസ്തുക്കളെ ബ്രഹ്മരൂപത്തിൽ ഭാവന ചെയ്യുന്നതും ശരിയായ മാഗ്ഗംതന്നെയാണു്. അങ്ങനെ വരുമ്പോഠം ഓരോ ഭൂതങ്ങളിലും ഏതേതിന്നാണു് പ്രാധാന്യം കൊടുക്കേണ്ടതെന്നും ഞാൻ പറഞ്ഞുതരാം.

ദ്വാദശ ആദിത്യന്മാരിൽ വിഷ്ണു എന്ന ആദിത്യനെ പ്രത്യേകിച്ചും എൻെറ വിഭൂതിയായി വിചാരിക്കുക. ആകാശത്തിലെ ജ്യോതിർഗോളങ്ങളിൽ ഒളി വീശുന്ന സൂര്യനെ പ്രധാനമായി വിചാരിക്കുക. അതുപോലെ ഗണദേവതകളായ മരുത്തുകളിൽ മരീചിയേയും നക്ഷത്രങ്ങളിൽ ചന്ദ്രനേയും എൻെറ മുഖ്യവിഭൂതികളായി കണക്കാക്കുക. വേദങ്ങളുടെ കൂട്ടത്തിൽ സാമവേദവും ദേവന്മാരിൽ ഇന്ദ്രനും ഞാൻതന്നെയാകുന്നു. ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുവാനുള്ള ഉപകരണങ്ങളായ ഇന്ദ്രിയങ്ങളിൽ പ്രധാനമായ മനസ്സും പ്രാണികളിൽ കാണുന്ന ജ്ഞാനശക്തിയും ഞാൻതന്നെ. രുദ്രന്മാരിൽ സവ്വപ്രാണികഠക്കും സുഖം അരുളുന്ന രുദ്രനും യക്ഷന്മാരുടേയും

രാക്ഷസന്മാരുടേയും വഗ്ഗത്തിൽ അവക്കെല്ലാം അധിപതിയായ കുബേരനും അഷ്ടവസുക്കളിൽ അഗ്നിയും പവ്വതവഗ്ഗത്തിൽ മഹാമേരുവും എൻെറ പ്രധാനവിഭൂതികളാണ്. അല്ലയോ പാത്ഥ, ധാമ്മികകമ്മങ്ങളിൽ അഗ്രപൂജ്യന്മാരായ പുരോഹിതന്മാരിൽ ശ്രേഷ്ഠനായ ബൃഹസ്പതിയും സേനാനായകന്മാരിൽ സുബ്രഹ്മണ്യനും ജലാശയങ്ങളിൽ അതിബൃഹത്തായ സമുദ്രവും ഞാൻതന്നെയാകുന്നു. മഹഷിവഗ്ഗത്തിൽ ഭൃഗുവും വാക്കുകളിൽ ഏകാക്ഷരമായ ഓങ്കാരവും യജ്ഞങ്ങളിൽ അയതനസാധ്യവും സുകരവുമായ ജപയജ്ഞവും മഹത്തരങ്ങളായ സ്ഥാവരങ്ങളിൽ ഹിമാലയവും ഞാൻതന്നെയല്ലൊ വൃക്ഷങ്ങളിൽ ചിരസ്ഥായിയും ബൃഹത്തുമായ അശ്വത്ഥവൃക്ഷവും ദേവഷിമാരിൽ സവ്വത്ര അപ്രതിഹതഗതിയായ നാരദനും ഗന്ധവ്വന്മാരിൽ അവരുടെ രാജാവായ ചിത്രരഥനും ഈശ്വരസാക്ഷാത്കാരം നേടിയ പരമയോഗികളിൽ സാംഖ്യദശനത്തിൻെറ ഉപജ്ഞാതാവായ കപിലനും എൻെറ പ്രധാന വിഭൂതികളത്രെ. പാലാഴി കടഞ്ഞപ്പോഠം അതിൽനിന്നും ഉണ്ടായ ഉച്ചൈഃശ്രവസ്സും ഐരാവതവും കുതിരകളുടെയും ആനകളുടെയും കൂട്ടത്തിലുള്ള എൻെറ വിഭൂതികളാണ്. നരന്മാരുടെ കൂട്ടത്തിൽ നരപതിയാണ് ഞാൻ. യുദ്ധോപകരണങ്ങളിൽ വജ്രായുധവും പശുക്കളിൽ എന്താഗ്രഹവും സാധിപ്പിക്കുന്ന കാമധേനുവും സന്താനോത്പത്തിക്കു കാരണമായ കന്ദപ്പനും ഞാൻതന്നെയാണ്. വിഷമുള്ള സപ്പങ്ങളുടെ കൂട്ടത്തിൽ വാസുകിയും വിഷമില്ലാത്ത പാമ്പുകളുടെ കൂട്ടത്തിൽ അനന്തനും ജലജീവികളിൽ ജലത്തിൻെറ അധിദേവതയായ വരുണനുമാണ് എൻെറ വിഭൂതികഠം. പിതൃക്കളിൽ അര്യമാവിൻെറ രൂപത്തിലും ദണ്ഡനീതി നടത്തുന്നവരിൽ യമൻെറ രൂപത്തിലുമാണ് എൻെറ മുഖ്യവിഭൂതി കാണപ്പെടുന്നത്. അസുരന്മാരിൽ പ്രഹ്ലാദനാണ് ഞാൻ. ശുഭാശുഭങ്ങളെ ഗണിക്കുന്നവരിൽ കാലവും മൃഗങ്ങളിൽ മൃഗരാജാവായ സിംഹവും പക്ഷികളിൽ വേഗത കൂടിയ ഗരുഡനും ഞാൻതന്നെയാകുന്നു. ശുദ്ധികരമായ വസ്തുക്കളിൽ വായുവും ധനുർദ്ധരന്മാരിൽ രാമനും മത്സ്യങ്ങളിൽ മഹത്തായ മകരമത്സ്യവും നദികളിൽ സവ്വപാപങ്ങളെയും നശിപ്പിക്കുന്ന ഗംഗാനദിയും എൻെറ മുഖ്യവിഭൂതികഠംതന്നെ. സൃഷ്ടികളുടെ ഉത്പത്തിസ്ഥിതിലയങ്ങളും അവയ്ക്ക് ഹേതുഭൂതന്മാരായിട്ടുള്ള ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും ഞാൻതന്നെയാകുന്നു. വിദ്യകളിൽ ശ്രേഷ്ഠമായ അദ്ധ്യാത്മവിദ്യയും തത്ത്വനിണ്ണയത്തിന്നായി വാദിപ്രതിവാദികഠം നടത്തുന്ന വാദവും ഞാൻതന്നെ. അക്ഷരങ്ങളിൽ ആദ്യത്തേതായ അകാരവും സമാസങ്ങളിൽ പദങ്ങഠംക്കു സമപ്രാധാന്യമുള്ള ദ്വന്ദ്വസമാസവും അക്ഷയമായ കാലവും സവ്വസാക്ഷിയായ ധാതാവും എൻെറ മുഖ്യവിഭൂതികഠംതന്നെ. ഉണ്ടായിട്ടുള്ള എല്ലാററിനേയും ഇല്ലാതാക്കുന്ന മരണവും ഉണ്ടാകാനിരിക്കുന്ന ജീവികളുടെ ജനനവും ഞാൻതന്നെ. കീത്തി, ശ്രീ, വാക്ക്, സ്മൃതി, മേധ, ധൃതി, ക്ഷമ എന്ന സ്ത്രീരൂപത്തിലുള്ള ദേവതകളെല്ലാം എൻെറ വിഭൂതികളാകുന്നു. അതുപോലെ സാമവേദത്തിലെ മന്ത്രങ്ങളിൽ സവ്വേശ്വരനെ സ്തുതിക്കുന്ന ബൃഹത്സാമമന്ത്രവും ഛന്ദോരൂപത്തിലുള്ള മന്ത്രങ്ങളിൽ ഗായത്രിയും മാസങ്ങളിൽ വിശിഷ്ടമായ ധനുമാസവും ഋതുക്കളിൽ എല്ലാവരെയും സന്തോഷിപ്പിക്കുന്ന വസന്തവും ഞാൻതന്നെയാകുന്നു. വഞ്ചകന്മാക്കു ജയഹേതുവായി കാണുന്ന ചൂതുകളിയും തേജസ്വികളുടെ തേജസ്സും വിജയികളുടെ വിജയവും പരിശ്രമികളുടെ പരിശ്രമവും സത്ത്വഗുണികളിലുള്ള സത്ത്വഗുണവും ഞാനല്ലാതെ മററൊന്നുമല്ല. യാദവന്മാരിൽ ശ്രീകൃഷ്ണനും പാണ്ഡവന്മാരിൽ അജ്ജുനനും മുനികളിൽ വ്യാസനും ദീഘദശികളിൽ ബുദ്ധിമാനായ ശുക്രാചാര്യനും എന്നിൽനിന്നന്യരല്ല. ദുഷ്ടന്മാരെ അടക്കുന്ന ദണ്ഡോപായവും ജയത്തിന്നായി ഉപയോഗിക്കുന്ന സാമദാനാദിനീതിയും രഹസ്യങ്ങളെ സൂക്ഷിക്കുന്ന മൗനവും ജ്ഞാനികളിൽ കാണുന്ന ജ്ഞാനവും എൻെറ ഐശ്വര്യം തന്നെയാകുന്നു. അല്ലയോ അജ്ജുന, സകല സൃഷ്ടിവഗ്ഗങ്ങളുടേയും മൂലരൂപമായ ബീജവും ഞാൻതന്നെ. സ്ഥാവരജംഗമരൂപമായ ഈ പ്രപഞ്ചത്തിൽ എന്നെക്കൂടാതെ യാതൊന്നുമില്ലെന്നറിഞ്ഞുകൊള്ളുക.

അല്ലയോ പരന്തപ, ദിവ്യങ്ങളായ എൻെറ വിഭൂതികഠംക്ക് അവസാനമില്ല. ഞാനീ പറഞ്ഞ വിഭൂതിയുടെ വിവരണമെല്ലാം അതിൻെറ ഒരു ഏകദേശമേ ആകുന്നുള്ളു. ഈ ലോകത്തിൽ ഐശ്വര്യമോ പ്രകാശമോ പ്രത്യേക ശക്തിയോ

ഉള്ളതായി കാണുന്നവയെല്ലാംതന്നെ എന്റെ തേജസ്സിന്റെ അംശത്തിൽനിന്ന് നേരിട്ട് ഉണ്ടായിട്ടുള്ളതാണെന്നും നീ അറിയുക. അവയിൽ സത്വഗുണമാണ് പ്രധാനമായിട്ടുള്ളത്. മററെല്ലാററിലും എന്റെ മായാപ്രകൃതിയുടെ, രജസ്തമോഗുണങ്ങളുടെ, അംശം കലർന്നിരിക്കും. അല്ലെങ്കിൽ ഇതെല്ലാം വിസ്തരിച്ച് അറിഞ്ഞിട്ടെന്തു കാര്യം? പരമാത്മാവ് ഈ പ്രപഞ്ചം മുഴുവൻ ഒരംശംകൊണ്ട് വ്യാപിച്ച സ്ഥിതിചെയ്യുന്നു. ഇങ്ങനെ സമഷ്ടിദർശനംകൊണ്ടു സർവ്വവും ഭഗവന്മയമായി കണ്ട് പരമാത്മസാക്ഷാത്കാരത്തിന്നായി ശ്രമിക്കുക. അതാണ് നിന്റെ കർത്തവ്യം.

---

കുട്ടികളോട്:

# ശ്രീ തപോവനസ്വാമികൾ

**പ്രശാന്താനന്ദസ്വാമി**

എങ്ങുമില്ല വൃക്ഷലതാദികൾ. എവിടെ നോക്കിയാലും മഞ്ഞണിഞ്ഞ മാമലകൾ മാത്രം. മകരത്തിലെ മരം കോച്ചുന്ന മഞ്ഞല്ല, മരം കിളിർക്കാനനുവദിക്കാത്ത മഞ്ഞുകട്ടകൾതന്നെയെന്നു പറയാം.

അന്തിസൂര്യൻ ആകാശത്തിൽ ഛായക്കൂട്ടുകൾ കൊണ്ട് വർണ്ണചിത്രമത്സരം നടത്തുന്നു. മത്സരത്തിൽ എതിർകക്ഷിയാണു ഭൂമി. ഭൂമിദേവി മഞ്ഞുമാമലകളിലും മഞ്ഞണിഞ്ഞ മൈതാനങ്ങളിലുമായിരുന്നു വർണ്ണചിത്രങ്ങൾ വരച്ച് മത്സരിച്ചിരുന്നത്. ആകാശത്തിൽ നിറങ്ങൾ പലതും മാറിമാറി തേച്ചും മാച്ചും വൃദ്ധനായ സൂര്യന്റെ കൈകൾ കുഴഞ്ഞ മട്ടുണ്ട്. അതുകണ്ട് വസുന്ധര സപ്തവർണ്ണങ്ങൾ വാരിപ്പൂശുന്നു. മലകളിൽ, മലയിടുക്കുകളിൽ, മലയോരങ്ങളിൽ, മൈതാനങ്ങളിൽ, കല്ലുകളിൽ, കാട്ടാറുകളിൽ എല്ലാമെല്ലാം സപ്തവർണ്ണങ്ങളുടെ സൗന്ദര്യപ്പൊലിമ! ഒരേ വസ്തുതന്നെ പല അകലത്തിൽനിന്ന് നോക്കുമ്പോൾ ഓരോ നിറം, ഓരോ തരം! സൗന്ദര്യം, സൗന്ദര്യം, എങ്ങുമെങ്ങും സൗന്ദര്യം! മത്സരിച്ചുമടുത്ത അന്തിസൂര്യന്റെ കൈ കുഴഞ്ഞു, മുഖം വാടി, തല താണു. നാണക്കേടു സഹിക്കവയ്യാതെ ചക്രവാളസീമയുടെ മറവിൽ പോയൊളിച്ചു സൂര്യൻ.

സ്വർഗ്ഗം സ്ഥാനമാനങ്ങളിൽ കൊതിയും മത്സരവും മൂത്ത ദേവന്മാരുടെ പാർപ്പിടം മാത്രം. എന്നാൽ ഭൂമിയുടെ ഉത്തമാംഗസ്ഥാനീയമായ ഹിമവാന്റെ നില അതല്ല. നിസ്സംഗരായ ബ്രഹ്മർഷികളുടെ ആവാസകേന്ദ്രമാണവിടം. സത്യത്തിൽ അവിടമാണ് അലങ്കരിക്കേണ്ടത്; കുളിപ്പിക്കേണ്ടത്, സൗന്ദര്യത്തിലാറാടിക്കേണ്ടത്. അതുകൊണ്ടുതന്നെയാണ് തന്റെ സർവ്വ കഴിവുമുപയോഗിച്ച് ഭൂമിദേവി സൂര്യഭഗവാനോട് മത്സരിച്ചതും ജയിച്ചതും. ഈശ്വരദർശനം നിസ്സാരകാര്യമല്ല. ഈശ്വരദർശികളെ സ്വീകരിക്കുന്നതും കാര്യം നിസ്സാരമല്ല. ഏതിനും വേണം അതിന്റെ ഗൗരവം.

സത്യദർശികളായ അനേകം മഹാചാര്യന്മാരുടെ പാദം പതിഞ്ഞിട്ടുള്ളതാണ് ഹിമവാന്റെ ഓരോ മുക്കും മൂലയും. താപസന്മാരുടെ പാദസ്പർശമേററും പ്രണവധ്വനി കേട്ടും ശീലിച്ച ഹിമവാന് ഒട്ടും അപരിചിതമായിരുന്നില്ല തസ്കരന്മാരുടെ പോരാട്ടങ്ങളും പോർവിളികളും. അതിൽനിന്ന് ഒട്ടും വ്യത്യസ്തമായിരുന്നില്ല സൗന്ദര്യമത്സരത്തിൽ സൂര്യനെ തോല്പിച്ച തക്രോഡമെന്ന ഗ്രാമത്തിന്റെ നിലയും. സൂര്യനെ തോല്പിച്ച ആ പുണ്യഭൂമിയെ ഒരു നോക്കു കാണുവാൻ ആകാശത്തിലമ്പിളിക്കലയും നക്ഷത്രങ്ങളും അണിനിരന്നു. അവയുടെ മങ്ങിയ വെളിച്ചത്തിൽ കുളിച്ചു നില്ക്കുന്നു, പൊൻനിറമാന്ന പുണ്യഭൂമി – അഴകിന്ന് ഉറവിടമായ അത്ഭുതലോകം.

അതാ അങ്ങകലെ നിന്നൊരു നിഴൽ നീങ്ങിവരുന്നു. കരിനിഴലല്ല – പൊൻ നിഴൽ. ആ നിഴലിന്റെ മറവിലുണ്ടൊരു മനുഷ്യരൂപം. വെറുമൊരു മനുഷ്യനല്ല, പൊൻഭ്രമിക്ക ചേന്ന തങ്കമനുഷ്യൻ. മുണ്ഡനം ചെയ്ത ശിരസ്സ്. ഉയന്ന നെററി. നീണ്ടതിളങ്ങുന്ന കണ്ണിണ, പ്രസന്നവും അതേ സമയം ക്ഷീണവുമായ മുഖം. വയനാടൻ മഞ്ഞളിന്റെ നിറമാന്ന വടിവൊത്ത ശരീരം – മരം കോച്ചുന്ന തണുപ്പിലും നഗ്നപാദനായാണ് നടത്തം. രക്തമുറഞ്ഞു കട്ടിയാകുന്ന തണുപ്പിലും കമ്പിളിവസ്ത്രമൊന്നും ആ ദേഹത്തിലില്ല. ഏതു ദുരിതവും സഹിക്കുവാൻ സന്നദ്ധമാണ് ആ മനസ്സെങ്കിലും ശരീരത്തിനതുക്കാവില്ലെന്ന് വിളിച്ചറിയിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ ചലനരീതി. ദേഹം വിറയ്ക്കുന്നു. പാദം മണ്ണിലുറക്കാതെ വേയ്ക്കുന്നുമുണ്ട്. അടുത്തെങ്ങും മനുഷ്യരാരുമില്ല; ജീവന്റെ ഗന്ധം തന്നെ അവിടെങ്ങുമില്ല. ശരീരം തണുത്തു വിറച്ച് വിഷമിക്കുമ്പോഴും ആ മനസ്സ് തികച്ചും ആനന്ദപൂർണ്ണവും നിർഭയവുമാണെന്ന് അദ്ദേഹത്തിന്റെ മുഖം കണ്ടാലറിയാം. അവിടത്തെ കണ്ണുകൾ അപ്പോഴും ആ അത്ഭുത പ്രകൃതിയുടെ സ്വർഗ്ഗീയസൗന്ദര്യം ആവോളം ആസ്വദിക്കുകയായിരുന്നു.

ഓരോ ഭാരതീയനും ഏററവും അഭിമാനത്തോടുകൂടി സ്മരിക്കുന്ന പാവന നാമമാണ് മാനസസരസ്സ് എന്നുള്ളതു്. ദേവന്മാർക്കുമാത്രം ഉപയോഗിക്കാൻവേണ്ടി ഉള്ളതാണ് മാനസസരസ്സെന്ന് പ്രസിദ്ധമാണ്. സാധാരണമനുഷ്യന്ന് അവിടെ എത്തിനോക്കുവാൻപോലും സാദ്ധ്യമല്ല. പരമഹംസപരിവ്രാജകന്മാരായ മഹാത്മാക്കാം മാത്രമേ അവിടെ ചെന്നു പററാറുള്ളു. ഹൃദയശുദ്ധിയില്ലാത്തവക്ക് അപ്രാപ്യമാണ് ആ സ്ഥാനം. ഈ മാനസസരസ്സിന്റെ സൗന്ദര്യവും പരിശുദ്ധിയും ആസ്വദിക്കുകയാണ് മഹാനായ ആ മനുഷ്യന്റെ ലക്ഷ്യം. വളരെയധികം പൈസയും കമ്പിളിവസ്ത്രങ്ങളും ആഹാരസാധനങ്ങളും അനുചരന്മാരുമില്ലാതെ ആരും ഇത്തരമൊരു സാഹസത്തിനിറങ്ങിപ്പുറപ്പെടാറില്ല. ഈ യോഗിയുടെ കൈയ്യിലാകട്ടെ പൈസയൊന്നുമില്ല. അതുകൊണ്ടു് പട്ടിണിയുമായിരുന്നു. ''പണ്ടേ ദുർബ്ബല, പിന്നെ ഗർഭിണിയും.'' എന്നു പറഞ്ഞപോലെ ഇതിനെല്ലാം പുറമേ അദ്ദേഹത്തിന്റെ ദേഹത്തിന് നല്ല പനിയുമുണ്ടായിരുന്നു. വഴിയാണെങ്കിൽ തികച്ചുമപരിചിതം. ചോദിച്ചറിയാൻ ആരുമില്ല.ആരുമില്ല ആ പ്രദേശത്തെങ്ങും. ഇനിയും വളരെ അകലെ ഉയരത്തിലാണ് മാനസസരസ്സ്. 17500 അടിയോളം ഇപ്പോഠം കയറിക്കഴിഞ്ഞിട്ടുണ്ട്. പക്ഷേ ഇന്നേക്കിനി കയറുക സാദ്ധ്യമല്ല. ക്ഷീണഗാത്രനായ അദ്ദേഹം അവിടെ ഒരിടത്തിരുന്നു. മണ്ണ് മഞ്ഞുകട്ടകക്ക തുല്യം തണുത്തിരിക്കുന്നു. ശരീരമവശമാണെങ്കിലും അപ്പോഴുമദ്ദേഹത്തിന്റെ മനസ്സ് ഭഗവാനിൽ തന്നെ നില്ക്കുന്നതേയുള്ളൂ. ഈ മായാപ്രപഞ്ചം ആകർഷണീയമായി ചമച്ച മായാവി ആ മനസ്സിൽ മറയാതെ നില്പുണ്ട്. ''മായയും മായാവിയും മായാവിനോദനും മായയെ നീക്കി സായുജ്യം നല്കുമാര്യനും''ഒന്നുതന്നെ. വേറൊരു ഭാഷയിൽ പറഞ്ഞാൽ ''സൃഷ്ടിയും സ്രഷ്ടാവായതും സൃഷ്ടിജാലവും സൃഷ്ടിക്കുള്ള സാമഗ്രിയും'' ഒന്നുതന്നെ. ആ നിലയ്ക്ക് എങ്ങനെയാണ് ശരീരത്തിന്റെ രോഗവും ക്ഷീണവും തന്നെ ബാധിക്കുക. ആദ്യന്തരഹിതനും നിത്യശുദ്ധ, ബുദ്ധ, മുക്ത സ്വഭാവനും ആയ താൻ ഇതിന്റെയെല്ലാം ഒരു സാക്ഷി മാത്രം. എല്ലാം ഭഗവൻമയം.

സമയം നല്ല രാത്രി. ഇപ്പോഴും ധ്യാനമഗ്നനാണ് ആ യോഗി. എങ്ങും പൂർണ്ണമായ നിശ്ശബ്ദത. പെട്ടെന്നേററു ആ നിശ്ശബ്ദതയ്ക്കൊരു ഭംഗം. ആരുടെയൊക്കേയോ കാൽപ്പെരുമാററം. രണ്ടു കൊള്ളക്കാർ അടുത്തുവന്നു. ഒരാളിന്റെ കയ്യിലൊരു കുന്തവും മറേറയാളിന്റെ കയ്യിൽ ഒരു വാളുമുണ്ടു്. ധ്യാനമഗ്നനായിരിക്കുന്ന യോഗിയെ കണ്ടപ്പോഠം അവർക്ക് സന്തോഷമായി. ഏതു വലിയ പരമഹംസനായാലും പിടിയിൽപ്പെട്ടാൽ പത്തുപതിനഞ്ചു രൂപയെങ്കിലും കിടച്ചതുതന്നെ. ഒരാളിനെ കണ്ടതിലുള്ള സന്തോഷംകൊണ്ടു് അവർ ആർത്തുചിരിച്ചാണ് വരവു്. അവരുടെ ബഹളം കേട്ട യോഗി സമാധിയിൽ നിന്നുണന്നു. അദ്ദേഹം സമാധിസ്ഥനാണോ അല്ലയോ എന്നതു് കൊള്ളക്കാർക്കൊരു പ്രശ്നമേ അല്ല. അവർ വന്നപാടെ യോഗിയുടെ ഭാണ്ഡം പരിശോധിച്ചു. ഇല്ല; ഒന്നുമില്ല. ''ഇത്ര ദാരിദ്ര്യം പിടിച്ച ഒരാളിനെ ജീവിതത്തിലിന്നോളം കണ്ടിട്ടില്ല. വളരെസമയം അലഞ്ഞു

നടന്നിട്ടാണ് ഒരാളെ കണ്ടെത്തിയതു്. പക്ഷേ അതീ നിലയിലുമായി.''ഇക്കാര്യം ഓർത്തപ്പോൾ ദേഷ്യവും അവജ്ഞയും അവർക്കടക്കാൻ കഴിഞ്ഞില്ല. അവർ അദ്ദേഹത്തെ ചീത്ത വിളിച്ചും ദേഹത്തു് തോണ്ടിയും ഉപദ്രവിക്കാൻ തുടങ്ങി. അവരെന്തെല്ലാം ചെയ്തിട്ടും യോഗിയുടെ മുഖത്തു നിന്നു് മന്ദസ്മിതം മാഞ്ഞില്ല; ശാന്തത പോയില്ല. ആ മുഖത്തു് വെറുപ്പിന്റെ കണികപോലും ഉണ്ടായതുമില്ല. ഇതിനുമുമ്പു് പല സന്ന്യാസിമാരേയും കൊള്ളയടിച്ചിട്ടുള്ള ആ കൊള്ളക്കാർ ഇന്നു് അമ്പരന്നുപോയി. ഇങ്ങനെയൊരു നിസ്സംഗതയും, ശാന്തതയും, പ്രശാന്തിയും അവർ ഇതിനുമുമ്പു് ആരിലും കണ്ടിട്ടില്ല. എങ്കിലും അത്ഭുതമവർ പുറമേ പ്രകടിപ്പിച്ചില്ല. പതുക്കെ അടുത്തിരിക്കുകയും ചെയ്തു അവർ. അപ്പോൾ യോഗി അവരിലൊരുത്തന്റെ തുടയിൽ പതുക്കെ തല്ലിക്കൊണ്ടു് ചോദിച്ചു: ''ആട്ടെ സ്നേഹിതന്മാരെ, എനിക്കു വിശക്കുന്നു. നിങ്ങളെന്താണു് എനിക്കു് തിന്നാൻ തരിക?'' കളങ്കമില്ലാത്ത പുഞ്ചിരി തൂകിക്കൊണ്ടുള്ള ആ ചോദ്യം കൊള്ളക്കാരെ വല്ലാതെ അത്ഭുതപ്പെടുത്തി. എങ്കിലും അത്ഭുതം അധികം പ്രകടിപ്പിക്കാതെ പറഞ്ഞു: ''ഞങ്ങളെ സൂത്രത്തിൽ പററിക്കാനൊന്നും നോക്കണ്ട. ജീവൻ വേണമെങ്കിൽ നിന്റെ രുദ്രാക്ഷമാലയുൾപ്പടെ എല്ലാമിവിടെ അഴിച്ചു വയ്ക്കു്, എന്നിട്ടാകാം ലോഹ്യം പറയൽ''.

''രുദ്രാക്ഷമാലയുൾപ്പടെ എല്ലാം നിങ്ങളുടേതുതന്നെയല്ലേ ? പിന്നെയെന്തിനു് നാമതു തരണം.''

''ഞങ്ങളുടേതോ?''

''അതെ, നിങ്ങളുടേതുതന്നെ''

''ഓഹോ, ആളു നല്ല സരസനാണല്ലോ. ജാട പറഞ്ഞു് തോല്പിക്കാനാണോ ഭാവം ?''

''സാക്ഷാത് ഭഗവാന്റെ വെറുമൊരു ജാടയാണു് കുഞ്ഞുങ്ങളെ, ഈ പ്രപഞ്ചം. ആ ജാടയെക്കുറിച്ചറിയാത്തതുകൊണ്ടാണു് നിങ്ങൾക്കീ ലോകമൊരു പേടിസ്വപ്നമായിത്തീർന്നിരിക്കുന്നതു്; ഉദരപൂരണത്തിനുവേണ്ടി കൊള്ളയടി സ്വീകരിക്കേണ്ടിവന്നതും. ഭഗവദ്ദർശനമാണു് കുഞ്ഞുങ്ങളേ, ജീവിതലക്ഷ്യം. ആ ലക്ഷ്യം സാധിക്കാത്തിടത്തോളംകാലം നിങ്ങൾ കൊള്ളയടിച്ചു് എത്രമാത്രം പണം സമ്പാദിച്ചാലും സുഖം കിട്ടുകയില്ല. ജീവിതത്തിലൊരിക്കലെങ്കിലും കൊള്ളയടിച്ച പണംകൊണ്ടു് സുഖമനുഭവിച്ചതായി നിങ്ങൾക്കോർമ്മയുണ്ടോ? നിങ്ങൾ കൊള്ളയടിക്കുന്നുവെങ്കിലൊരു മണി അരിയുമായി പോകുന്ന ഉറുമ്പിനെ എന്തിനു് കൊള്ളയടിക്കണം ? നിങ്ങളുടെ ജീവിതകാലം മുഴുവൻ സുഖസമൃദ്ധമാക്കുവാൻ പററുന്നവനെ വേണം കൊള്ളയടിക്കുവാൻ. അതാണു് കുഞ്ഞുങ്ങളേ, കൊള്ളയടിക്കാനുള്ള കഴിവെന്നു പറയുന്നതു്. നിങ്ങൾക്കു കഴിവുണ്ടെങ്കിൽ സർവ്വശക്തനായ ജഗദീശ്വരനെ കൊള്ളയടിച്ചു് അവിടുത്തെ അപാരകൃപയുടെ മഹത്തായ നിധിക്കുമ്പാരം കൈക്കലാക്കണം. എങ്കിൽ പിന്നെ ഉടുമുണ്ടും രുദ്രാക്ഷമാലയും കൊള്ളയടിക്കേണ്ട ഗതികേടു നിങ്ങൾക്കുണ്ടാവില്ല.''

ആദ്യം അവജ്ഞയോടെയാണു് യോഗിയുടെ സംസാരം കൊള്ളക്കാർ കേട്ടുതുടങ്ങിയതെങ്കിലും ക്രമേണ അവരുടെ മുഖത്തെ ക്രൗര്യവും അവജ്ഞയും പോയി, വിശ്വവശ്യമായ മന്ദഹാസത്തിലുംമധുമൊഴിയിലും തങ്ങൾ സ്വയം അലിഞ്ഞു ചേരുന്നതായി അവക്കു തോന്നി. ഇത്രയും സ്നേഹം തുളുമ്പുന്ന വാക്കുകൾ അവർ ഇതിനുമുമ്പു് കേട്ടിട്ടില്ല. ആ യോഗിയുടെ മന്ദഹാസമധുരമായ മുഖചന്ദ്രൻ അവരുടെ ഹൃദയാകാശത്തിൽ പരമശാന്തിയുടെ കുളിർനിലാവു് പരത്തുകയായിരുന്നു. അധാർമ്മികജീവിതത്തിന്റെ കാളരാത്രി ഇവിടെ അസ്തമിക്കുകയാണു്; ഒപ്പം ധാർമ്മികജീവിതത്തിന്റെ പൊൻപുലരി ഉദിച്ചുയരുകയും – ഒരു അരുണോദയത്തിന്റെ നാന്ദി.

കിട്ടേണ്ടതെല്ലാം കിട്ടിയതുപോലെ സംതൃപ്തരായ അവർ തങ്ങളുടെ കയ്യിലുണ്ടായിരുന്ന ഭാണ്ഡം അഴിച്ചു. അതിൽനിന്നും മലർപ്പൊടിയും ശക്കരയും ഭൂർജ്ജപത്രത്തിൽ എടുത്തു് യോഗിയുടെ മുന്നിൽവച്ചു. എന്നിട്ടു് കൈകൂപ്പി നമസ്കരിച്ചുകൊണ്ടു് അവർ പറഞ്ഞു: ''മഹാത്മൻ, അവിടുന്നു ക്ഷമിക്കണം. വിലമതിക്കാനാകാത്ത ചുരുങ്ങിയ വാക്കുകൾകൊണ്ടു് അവിടുന്നു് ഞങ്ങളെ ശുദ്ധരും മുക്തരുമാക്കിത്തീർത്തിരിക്കുന്നു. സ്നേഹത്തിന്റെ അത്ഭുതലോകം അവിടുന്നു് ഞങ്ങളെ തുറന്നു കാണിച്ചിരിക്കുന്നു. പരമഹംസന്മാരെന്നു് ലോകം പാടിപ്പുകഴ്ത്തിയ പല

രേയും ഞങ്ങൾ കൊള്ളയടിച്ചിട്ടുണ്ട്. അന്നൊന്നും ഞങ്ങളിൽ ഇങ്ങനെയൊരു മാററമുണ്ടായില്ല. സ്വയം പേടിച്ചോടുകയോ അല്ലെങ്കിൽ ഞങ്ങളെ പേടിപ്പിക്കുകയോ ചെയ്യ സന്ന്യാസിമാരെ മാത്രമേ ഞങ്ങളിന്നോളം കണ്ടിട്ടുള്ളൂ. ഇങ്ങനെയൊരു കീഴടക്കൽ ഇന്നാദ്യമാണ്. ലോകഗുരോ, അവിടുന്ന് ഞങ്ങളുടെ ഈ എളിയ നിവേദ്യം സ്വീകരിച്ചാലും.''

ആ യോഗി അത് സസന്തോഷം സ്വീകരിച്ചു എങ്കിലും അവരുടെ അപേക്ഷയനുസരിച്ചുള്ള ആതിഥ്യം സ്നേഹപൂർവ്വം നിരസിച്ചു. യോഗിക്കു വേണ്ട സഹായങ്ങളെല്ലാം ചെയ്യശേഷം അവർ അദ്ദേഹത്തെ നമസ്കരിച്ച് അവിടെനിന്ന് പോകുകയും ചെയ്യു.

''അപരിഗ്രഹത്തിൻേറയും അഹിംസാസ്വരൂപമായ സർവ്വസാഹോദര്യസ്നേഹത്തിൻേറയും അത്ഭുതതരമായ പരിണാമം ഇങ്ങനെ പലസമയത്തും അനുഭവപ്പെട്ടിട്ടുള്ള ഒരുദാഹരണം മാത്രം. സാധകന്മാരുടെ അറിവിന്നായി ഇവിടെ കാണിച്ചുവെന്നേയുള്ളു. ആ ചോരനാരായണന്മാരെ പിന്നെ കണ്ടിട്ടില്ല.'' ഇതു് ആ യോഗിയുടെ തന്നെ വാക്കുകളാണ്. ആരായിയിരുന്നു ആ യോഗി? അതേ അദ്ദേഹമാണ് ഹിമവദ് വിഭൂതി എന്നു ഭാരതത്തിലങ്ങോളമിങ്ങോളം പ്രസിദ്ധനായ, എന്നാൽ പ്രശസ്തി ഒട്ടും ആഗ്രഹിക്കാത്ത ശ്രീമത് സ്വാമി തപോവനം മഹാരാജ്. ലൌകികജീവിതത്തിൻെറ മായാവലയിലൊരിക്കലും കുടുങ്ങാത്ത നിത്യശുദ്ധമായ ആ ജീവിതത്തിലേയ്ക്കു് നമുക്കു് അടുത്ത ദിവസം എത്തിനോക്കാം.

---

# മനസ്സിനോട്

## സി. ശാന്തി

സത്യസ്വരൂപൻതൻ പാദത്തിലെത്തിടാൻ
ചിത്തമേ, ഹാ നിനക്കാഗ്രഹമില്ലയോ.
ശോകനിദാനമാം ലൗകികചിന്തകൾ
ആകവേ വിട്ടു നീ ശുദ്ധമാകില്ലയോ. 1

മർത്ത്യജന്മത്തിൻെറ ലക്ഷ്യമാണീശ്വര–
പ്രാപ്തിയെന്നോർത്തു നീ വർത്തിയ്ക്ക സർവ്വദാ.
ഓരോ ക്ഷണവുമാ ലക്ഷ്യം സ്മരിച്ചുകൊ–
ണ്ടീരേഴുലകിന്നധിപനെസ്സേവിയ്ക്ക. 2

അസ്ഥിരമാകുമീ ലോകത്തിലാസക്തി
ചിത്തമേ, നിന്നുടെ ബന്ധത്തിൻ കാരണം.
അന്യമാം ചിന്തകളെല്ലാം വെടിഞ്ഞു നീ
ധന്യമാമീശസ്മരണയിൽ മുങ്ങുക. 3

കാലുഷ്യഹേതുവാം കാമാദികൾക്കെല്ലാം
മൂലമാം ഞാനെന്ന ഭാവമുപേക്ഷിയ്ക്ക.
ജീവനെയീശനായ്കണ്ടിട്ടു സന്തതം
സേവചെയ്യീടണം സ്നേഹവായ്പോടെ നീ. 4

ബന്ധനഹേതുവാം മായയേ വിട്ടടൻ
സന്തതം നീ പ്രേമമഗ്നമായീടണം.
ഹീനമായുള്ള മമതയെത്തള്ളി നീ–
യീശൻെറയാണിതെല്ലാമെന്നറിയണം. 5

സത്യമായ്കേവലമീശ്വരനൊന്നുതാൻ;
നിത്യമല്ലേതുമേ മററൊരു വസ്തുവും.
നശ്വരവസ്തുക്കളിച്ഛിക്കാതെപ്പൊഴും
ശാശ്വതശാന്തിസ്വരൂപനെസ്സേവിക്ക. 6

സങ്കടധാമമീ വസ്തുക്കളോടെല്ലാം
സംഗപ്പെടാതെന്നും മുക്തമായ് വർത്തിയ്ക്ക.
ലോകഭോഗങ്ങളിൽ വൈരാഗ്യയുക്തമായ്
ലോകേശപാദം പണിയുക നിത്യവും. 7

ദേഹത്തിൻ കർമ്മങ്ങളൊക്കെയുമീശൻെറ
സേവനമായിക്കരുതേണമെപ്പോഴും.
എന്തെന്തു ചെയ്താലുമേതിടത്തായാലും
സന്തതമീശസ്മരണയിൽ വാഴുക. 8

പ്രേമസ്വരൂപനിൽ പ്രേമം വളർന്നു നിൻ
കാമക്രോധാദികൾ ഭസ്മമായീടട്ടെ.
ജ്ഞാനപ്രഭാകരതാപമേററിട്ടു നി–
ന്നജ്ഞാനസാഗരം ശോഷിച്ചുപോയിടും. 9

എന്മനമേ, മററു ചിന്തകൾ വിട്ടു നീ
ചിന്മയരൂപനെ നിന്നിൽ പ്രതിഷ്ഠിക്ക.
ചന്ദ്രികയിൽ ചന്ദ്രകാന്തം കണക്കെ നീ
ചിദ്രൂപധ്യാനത്തിൽ താനേയലിയുക. 10

---

ഒരു മഹാഭാരതകഥ

# ശത്രുജയത്തിന്നുള്ള മാർഗ്ഗം

വി. എം. വിമല

മഹാഭാരതത്തിലുള്ള 'കണാദധൃതരാഷ്ട്ര സംവാദവും', രാമായണത്തിലുള്ള 'മന്ഥരാ കൈകേയീസംവാദവും' ഏകദേശം ഒരുപോലെയാണ്. എന്നാൽ ദുര്യോധനനിൽ കണാദൻ ആളിക്കത്തിച്ച രോഷാഗ്നി ജീവിതം മുഴുവൻ നിലനില്ക്കുന്ന പകയായി പരിണമിക്കുകയാണ് ചെയ്തതു്.

ധർമ്മപുത്രരെ യുവരാജാവാക്കി വാഴിച്ചതിന്നുശേഷം, ജനങ്ങൾക്കു് പാണ്ഡവന്മാരോടുള്ള കൂറും പ്രീതിയും ദിനംതോറും വർദ്ധിച്ചുവരുന്നതു കണ്ടതോടെ അന്ധകുരുകുലഭൂപന്റെ ഉള്ളിൽ ആധി വർദ്ധിച്ചു വന്നുതുടങ്ങി, "ഇവരിങ്ങനെ വളർന്നു വരികയാണെങ്കിൽ എന്റെ പുത്രന്മാർക്കു രാജ്യം നഷ്ടപ്പെട്ടതു തന്നെ,' എന്നു്. ഈ അസൂയ പുറത്തേയ്ക്കു് കാട്ടാൻ വയ്യാതെ ആ ഭൂപൻ കുഴങ്ങി. ഇതിന്നൊരു പോംവഴി വേഗം കണ്ടെത്തിയില്ലെങ്കിൽ അതു് ആപത്തിന്നു വഴി തെളിയിക്കയാണ് ചെയ്യുക. ഇക്കാര്യത്തിൽ നിർദ്ദേശം നൽകാൻ യോജിച്ച വിധത്തിൽ ഒരാളേയും ധൃതരാഷ്ട്രർ കണ്ടില്ല. ഭീഷ്മാദികൾ പാണ്ഡവപക്ഷപാതികളാണ് – ആ വിധത്തിലായിരുന്നു അവരുടെ സദുപദേശങ്ങളെ കുറിച്ചു് ധൃതരാഷ്ട്രരുടെ അഭിപ്രായം. ഒരാളെ മാത്രമേ അദ്ദേഹം കണ്ടുള്ളൂ, കണാദനെ.

കണാദനെ തന്റെ സമീപത്തേയ്ക്കു വരുത്തി തന്റെ അന്തർഗ്ഗതത്തെ വെളിപ്പെടുത്തി. അപ്പോൾ ധൃതരാഷ്ട്രരോടു് ശത്രുവിജയത്തിന്നുള്ള മാർഗ്ഗം നിർദ്ദേശിക്കുന്ന ഒരു കഥ പറയുകയാണ് കണാദൻ ചെയ്യുന്നതു്.

പണ്ടൊരിക്കൽ ഒരു കാട്ടിൽ ഒരു നരിയും ഒരു ചെന്നായയും എലിയും കീരിയും കുറുക്കനും സ്നേഹിതന്മാരായി വർത്തിച്ചിരുന്നു.

ഒരു നാൾ ഒരു ആനയെ ഇര പിടിച്ചു തിന്നുവാൻ അവർ നിശ്ചയിച്ചു. എലി സൂത്രത്തിൽ ആനയുടെ കാലെല്ലാം കടിച്ചു വ്രണപ്പെടുത്തി നടക്കുവാൻ വയ്യാതാക്കി. അവശനായി കിടക്കുന്ന ആനയെ വ്യാഘ്രം അടിച്ചു കൊന്നു. എല്ലാവരും പോയി കുളിച്ചു വന്നിട്ടു വൃത്തിയായിട്ടു വേണം ഇര തിന്നാൻ, അതുവരെ താൻ കാവൽ നില്ക്കാം എന്നു കുറുക്കൻ നിർദ്ദേശിച്ചു. എല്ലാവരും കുളിക്കാൻ പോയി; ആദ്യം കുളിച്ചു വന്നതു വ്യാഘ്രമായിരുന്നു.

വിഷാദമഗ്നനായിരിക്കുന്ന ജംബുകത്തെ കണ്ടു്, വിഷാദകാരണമറിയാതെ താനിര തിന്നില്ലെന്നു ശഠിച്ച വ്യാഘ്രത്തോടു് മനമില്ലാമനസ്സോടെ എന്ന ഭാവത്തിൽ നയശാലിയായ കുറുക്കൻ പറഞ്ഞുതുടങ്ങി:

"ആനയെ താൻതന്നെയാണ് കൊന്നതു് എന്ന ഭാവമാണ് എലിക്കു്. അതു പറയുകയാണു് 'ഞാൻ പിടിച്ചു കൊടുത്ത ഇര തിന്നിട്ടു വേണ്ടിവന്നില്ലേ വ്യാഘ്രത്തിന്റെ വിശപ്പടക്കാൻ,' എന്നു്. നോക്കണേ ഒരു ഡംഭു്. പക്ഷെ അതവന്റെ വിവരമില്ലായ്മ എന്നു കരുതിയാൽ മതി അങ്ങു്. തൃപ്തി വരുവോളം ഭക്ഷിക്കണം ഈ ആനയെ.'കുറുക്കൻ ഇതു പറഞ്ഞു തീർന്നില്ല, നരിയുടെ സിരകളിലോടുന്ന ചോരയ്ക്കു് ചൂടു കയറി. 'എലി പിടിച്ചു തന്ന ഈ ഇര എനിക്കു വേണ്ട, ഞാൻ പോകുന്നു. എനിക്കു വേണ്ടതു പിടിക്കാൻ എനിക്കറിയാം.' അതു കാട്ടിനുള്ളിലേയ്ക്കു നടന്നു.

പിന്നീടു വന്നതെലിയായിരുന്നു. അതിനെ കണ്ട ക്ഷണത്തിൽ പരിഭ്രമിച്ച നാട്യത്തിൽ കുറുക്കൻ പറഞ്ഞു: 'എലിയെത്തന്നെ ഞാൻ തിന്നുന്നുണ്ടു് എന്നാണ് ചെന്നായ പറഞ്ഞു പോയിരിക്കുന്നതു്. കാരണം, എലി പിടിച്ച ആഹാരം വിഷജുഷ്ടമാണെന്നതുതന്നെ. ജീവൻ വേണമെങ്കിൽ ഓടിക്കോ ചെന്നായ വരും മുമ്പെ.' എലി പേടിച്ചരണ്ടു് വേഗത്തിൽ മാളത്തിൽ പോയൊളിച്ചു.

പിന്നീടു വന്ന ചെന്നായയോടു് കുറുക്കൻ എടുത്ത അടവു്, വ്യാഘ്രം അതിനെ കൊല്ലാൻ ഒരുങ്ങി നിൽപുണ്ടെന്നായിരുന്നു. പ്രാണരക്ഷാർത്ഥം ചെന്നായയും ഓടിമറഞ്ഞു.

അവസാനം ആഗതനായതു് കീരിയായിരുന്നു. കീരിയുടെ വരവു കണ്ടതോടെ മല്ലയുദ്ധത്തിന്നൊരുങ്ങി, കയ്യും ചുരുട്ടി കുറുക്കൻ അതിന്റെ നേരെ ചെന്നിട്ടു പോർക്കു വിളിച്ചു:

'ശരി. ഇനി അവസാനം നീ കൂടിയേയുള്ളു എന്നോടു യുദ്ധം ചെയ്യാൻ. മറ്റെല്ലാവരും എന്നോടേററു തോററുപോയിരിക്കുന്നു.'

'നരികൂടി ഇവനോടു യുദ്ധം ചെയ്തു തോററുപോയെങ്കിൽ ഇവനെന്തു ശക്തനാവണം, എന്നെക്കൊണ്ടാവില്ല യുദ്ധത്തിന്നു നില്ക്കാൻ.' ഇതും വിചാരിച്ചു് കീരി വേഗം വന്നവഴിയേ ഓടിപ്പോയി. ഇങ്ങനെ കൌശലക്കാരനായ കുറുക്കൻ പ്രബലരെപ്പോലും കീഴടക്കി തന്റെ കാര്യം സമർത്ഥമായി നേടിയെടുത്തു.

കഥ ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു് കണാദൻ ശത്രുക്കളെ ജയിക്കാനുള്ള വിവിധ മാർഗ്ഗങ്ങളെ വിശദീകരിച്ചു:

ഭയേന ഭേദയേദ് ഭീരും ശൂരമഞ്ജലികർമ്മണാ,
ലുബ്ധമർത്ഥപ്രദാനേന സമം ന്യൂനം തഥൌജസം.

എന്നു്. ഭീരുവെ തുരത്താൻ ഭയപ്പെടുത്തണം. ശൂരനോടു് പോരിന്നു നില്ക്കരുതു്. അവിടെ കുമ്പിടണം. ലുബ്ധന്നു് ഇഷ്ടവസ്തു പ്രദാനം ചെയ്യണം. എന്നിട്ടു തൻകാര്യം നേടണം. സമന്മാരോടും താണനിലയിലുള്ളവരോടും ശൌര്യവും കാട്ടണം.' ഇതെല്ലാം പറഞ്ഞശേഷം കണാദൻ പാണ്ഡവരെ നിഷ്കാസനം ചെയ്യേണ്ടുന്ന ആവശ്യം ഊന്നിപ്പറയുകയാണു്.

'ഭ്രാതൃവ്യാ ബലിനഃ' എന്നു്. ഭ്രാതൃവ്യന്മാരാണവർ. പോരാത്തതിനോ ബലികളുമാണു്. അതിനാൽ അവരെ നിഷ്കാസനം ചെയ്യണം. ഇല്ലെങ്കിലാപത്താണു്. എന്നാൽ അതു് അവരറിയാതെ ചെയ്യണം താനും.

വാചാ ഭൃശം വിനീതഃ സ്യാൽ ഹൃദയേന തഥാ ക്ഷുരഃ,
സ്മിതപൂർവ്വാഭിഭാഷീ സ്യാത് സൃഷ്ടോ രൌദ്രായ കർമ്മണേ.

എന്നു്. ഇങ്ങനെ ഭേദബുദ്ധിയുടെ വിത്തു് ഒരു കാലത്തും മാഞ്ഞുപോകാത്തവിധം നട്ടശേഷം കണാദൻ അവിടെനിന്നും പോകയും ചെയ്തു.

രാമായണത്തിൽ മന്ഥരയുടെ കുരുട്ടുമന്ത്രം, ഭാതൃസ്നേഹത്തിന്റെ ദാർഢ്യം കാരണം, തീരെ നിഷ്ഫലമായി പോകയാണുണ്ടായതു്. അതു് ആജീവനാന്തം നീണ്ടുനില്ക്കുന്ന വൈരത്തിന്നു കാരണമായി കലാശിച്ചില്ല. എന്നാൽ ഭാരതത്തിലാകട്ടെ, അക്ഷന്തവ്യങ്ങളായ അപരാധങ്ങൾക്കുകൂടി മാപ്പു നല്കിക്കൊണ്ടു് കുടുംബക്ഷേമത്തിന്നു ഒരിക്കലും ശൈഥില്യം സംഭവിക്കാതിരിക്കാൻ പാണ്ഡവാദികൾ നിലകൊണ്ടെങ്കിലും, ദുർമ്മതികളായ ദുര്യോധനാദികളുടെ ദുശ്ശാഠ്യവും ധൃതരാഷ്ട്രരുടെ പക്ഷപാതിത്വവും നിമിത്തം അലംഘനീയമായ വിധാതൃശാസനക്കനുസരിച്ച വിധം വമ്പിച്ച നാശത്തിൽ മാത്രമേ ചെന്നവസാനിച്ചുള്ളു.

---

# പുസ്തകാഭിപ്രായം

## നടരാജഗുരുവിന്റെ ആത്മകഥ

വിവർത്തനം: മംഗലാനന്ദസ്വാമി

(നാരായണ ഗുരുകുലം, ശ്രീനിവാസപുരം. വർക്കല)
പേജ്. 292. വില എട്ടു രൂപ.

മഹാത്മാക്കളെപ്പോലെ പ്രാധാന്യമുള്ളവയാണു് മഹച്ചരിതങ്ങൾ. എന്നാൽ സത്യസന്ധമായ മഹച്ചരിതങ്ങൾ തുലോം വിരളമാണു്. ജീവചരിത്രമെഴുതുന്നവരിൽ പലരും തങ്ങളുടെ ആരാധ്യപുരുഷന്മാരുടെ വർണ്ണോജ്ജ്വലഭാഗങ്ങൾ സ്ഫുരിപ്പിച്ചു കാണിക്കുന്നതിലായിരിക്കും വ്യഗ്രത. എത്ര മഹത്വമുള്ളവരുടേയും വ്യക്തിഗത ജീവിതത്തിൽ പുറത്തു പറയാൻ വയ്യാത്തതും, ഇരുളടഞ്ഞതുമായ വശങ്ങൾ ഉണ്ടായിരിക്കും. ഇതുകൂടി മനസ്സിലായെങ്കിൽമാത്രമേ ഒരാളുടെ മഹത്വത്തെ നമുക്കു വിലയിരുത്തുവാൻ കഴിയൂ. ഈ സത്യം മനസ്സിലാക്കിയതുകൊണ്ടാണു്, ശ്രീനാരായണഗുരുവിന്റെ ഉപദേശങ്ങൾ ലോകത്തെമ്പാടും വിളമ്പിക്കൊടുത്തു് ചാരിതാർത്ഥ്യമടഞ്ഞ നടരാജഗുരു ആത്മകഥ എഴുതാൻ ഒരുമ്പെട്ടതു്. അദ്ദേഹത്തിന്റെ വാക്കുകളിൽ ഇതു സ്പഷ്ടമായിട്ടുണ്ടു്: ''തന്നോളം വിലയേറിയതായി മററൊന്നു് ആർക്കുമില്ല. അതിനെ തന്നെക്കാൾ നന്നായി വിലയിരുത്താനും മററാർക്കും സാദ്ധ്യമല്ല. തന്റെ ജീവിതത്തിലെ ഒളിഞ്ഞിരിക്കുന്ന വിവിധവശങ്ങൾ സ്വയം പ്രസ്താവിക്കുകയായിരിക്കും ഏറെ നല്ലതു്. മററുള്ളവരെ ഇക്കാര്യത്തിൽ വിശ്വ

സിക്കമെങ്കിൽ പ്രാധാന്യമുള്ളതും പറയാനറപ്പതോന്ന ന്നതുമായ കാര്യങ്ങരം പലപ്പോഴം അസ്ഥാനസ്ഥിത മായ ആദരംകൊണ്ടു്, അതിലന്തർഭവിക്കുന്ന മൂല്യങ്ങളെ നഷ്ടപ്പെടുത്തി അവതരിപ്പിച്ചെന്ന വരും''. മഹാത്മാ ഗാന്ധിക്കുമാത്രമേ സത്യസന്ധമായൊരു ആത്മകഥ എഴു താൻ കഴിഞ്ഞിട്ടുള്ളു. അതൊരു തുറന്ന പുസ്തകമാണു്. അദ്ദേഹത്തിന്റെ ജീവിതം സത്യാന്വേഷണപരീക്ഷണ മായിരുന്നല്ലൊ. നടരാജഗുരുവിന്റെ ജീവചരിത്രവും ഒരു സത്യാന്വേഷണത്തിന്റെ കഥയാണു്.

ഡാ: പൽപ്പുവിന്റെ മകനായി ജനിച്ച നടരാജനു് ആധുനികരീതിയിലുള്ള വിദ്യാഭ്യാസം ലഭിച്ചു. അച്ഛന്റെ ആഗ്രഹം മകനേയും ഡാക്കുറാക്കണമെന്നായി രുന്നു. പക്ഷെ വിധിയതിനു് സമ്മതിച്ചില്ല. അദ്ധ്യാ പകനാകാനുള്ള പരീക്ഷയാണു പാസ്സായതു്. M. A. L. T. വരെ പഠിച്ചു പാസ്സായി. അക്കാലത്തു് ഇത്രയും പരീക്ഷായോഗ്യതയുള്ള ഒരു യുവാവിനു ലൗകികമായി പലവിധത്തിലും ഉയൻപോകാമായിരുന്നു. പക്ഷേ, തന്റെ ജീവിതം ഒരു ഗവണ്മെൻറുജോലി സമ്പാദിച്ചു് കുടുംബജീവിതം നയിക്കാനുള്ളതല്ലെന്നും ലോകസേവന ത്തിനായി അപ്പിക്കാനുള്ളതാണെന്നും കലാലയം വിട്ട പ്പോഗംത്തന്നെ അദ്ദേഹത്തിനറിയാമായിരുന്നു. ശ്രീനാ രായണഗുരുവുമായുള്ള സമ്പക്കം അതിനു സഹായിക്കു കയും ചെയ്തു.

ഈശ്വരാഭിമുഖമായി തിരിയുന്നവക്കു് പല ദുഘട പ്രതിസന്ധികളേയും തരണം ചെയ്യേണ്ടതുണ്ടു്. വീടു്, അച്ഛനമ്മമാർ, ബന്ധുക്കരം ഇവരോടുള്ള മമതാബന്ധം വേർപെടുത്തുക ദുഷ്കരമായ കാര്യമാണു്. അസാമാന്യ മായ ഹൃദയദാർഢ്യവും, വിശ്വാസവും, ചെറുപ്പം മുതലു ള്ള പരിശീലനവും അതിനാവശ്യമാണു്. ''പരംപൊ രുളിനോടുള്ള ഉറച്ച പ്രേമം മാത്രമേ ജീവിതത്തിനു് കെട്ടുറപ്പു നല്കു. അങ്ങനെ നോക്കുമ്പോരം മുക്തിയെന്ന തു് സാങ്കല്പികമായ ഒരു അഭിലാഷം മാത്രമല്ല, ചോറും കറിയുംപോലെ അനിവാര്യമായൊരു ദൈനന്ദിനകാര്യ മാണു് എന്നു മനസ്സിലാകും.'' ഈ ചിന്താഗതി അദ്ദേ ഹത്തിൽ ബലമായിവന്നു. വീട്ടിൽ താമസിച്ചുകൊണ്ടു് തന്റെ അഭിലാഷം പൂത്തിയാക്കാൻ കഴിയുക യില്ലെന്നു മനസ്സിലാക്കിയ നടരാജൻ ആരുമറിയാതെ ഒരു ദിവസം നീലഗിരിക്കു തീവണ്ടികയറി. ഇതാണു് ആത്മകഥയുടെ ഒന്നാം ഭാഗത്തിലെ വിഷയം.

ശ്രീനാരായഗുരുവുമായുള്ള സമ്പക്കമാണു് നടരാജ ഗുരുവിന്റെ ജീവിതത്തിൽ ഈ വ്യതിയാനമുണ്ടാക്കിയ തു്. ഈശ്വരസാക്ഷാത്കാരം സാധിക്കാൻ ഇറങ്ങിത്തി രിക്കുന്ന ഒരു സത്യാന്വേഷിക്കു് അനുയോജ്യനായൊരു ഗുരുവിനെ കണ്ടുകിട്ടാതിരിക്കില്ല. ഒരു നരേന്ദ്രനു് ശ്രീരാമകൃഷ്ണനെ കണ്ടുകിട്ടിയില്ലേ ?

നടരാജഗുരു, തന്റെ ആത്മകഥ ഇംഗ്ലീഷിലാണെ ഴുതിയിരിക്കുന്നതു്. ശ്രീ മംഗലാനന്ദസ്വാമികരം അതി ന്റെ ലളിതമായ വിവത്തനത്തിൽ പൂണ്ണമായി വിജ യിച്ചിരിക്കുന്നു. –പി. എൻ. ഗോപാലകൃഷ്ണൻ

## പ്രിയദർശിനി (ലേഖനസമാഹാരം)

ഗ്രന്ഥകത്താ: കെ. കേശവൻനായർ,
പോസ്റ്റു് ഏളർ, കേച്ചേരി.
പേജ് 190 വില: ക. 6.50

സാഹിത്യം, സംസ്കാരം എന്നീ വിഷയങ്ങളെ അടിസ്ഥാനമാക്കി കവിയും പണ്ഡിതനുമായ ശ്രീ കെ. കേശവൻനായർ രചിച്ച എട്ടു ലേഖനങ്ങളുടെ സമാ ഹാരമാണു് 'പ്രിയദശിനി.' ആദ്യത്തെ ആറു ലേഖന ങ്ങളുടെ ഉള്ളടക്കം സാഹിത്യപരമാണെങ്കിൽ അടുത്തതു രണ്ടും സാംസ്കാരികമാണു്. എന്നാൽ മൊത്തത്തിൽ ഗ്രന്ഥത്തിന്റെ അന്തർധാര ഭാരതീയസംസ്കാരമാണു്. 'പ്രിയദശിനി'യാകുന്ന പൂമാലയുടെ ഉള്ളിൽക്കൂടി കടന്നു പോകുന്ന നൂലു് ഈ സംസ്കാരമല്ലാതെ മറെറാന്നുമല്ല. ''ആയിരമായിരം നൂററാണ്ടുകരംക്കിടയ്ക്കു് ആത്മാരാമ ന്മാരും സുശിക്ഷിതരുമായ വിദ്വാന്മാരുടെ വിചാര സ്രോതസ്സുകളിൽ തീത്ഥാടനം ചെയ്തു് വിശുദ്ധിയാ ജ്ജിച്ചു് രൂപംകൊണ്ടതാണു് ആ സംസ്കാരം. ആ സം സ്കാരത്തിന്റെ മാദ്ധ്യമത്തിൽക്കൂടി മാത്രമേ ഒരുവനു് യഥാത്ഥത്തിലുള്ള ഭാരതത്തെ കണ്ടെത്താൻ സാദ്ധ്യ മാകൂ''.(പേജ്147) എന്ന പ്രസ്താവനയിൽനിന്നും ലേഖ കന്റെ ജീവിതോദ്ദേശ്യത്തേയും സാഹിത്യസേവന ത്തേയും കുറിച്ചു് വ്യക്തമായ രൂപരേഖ വായനക്കാക്കു കിട്ടുന്നു. 'വള്ളത്തോളിന്റെ ശില്പശാലയിൽ' കട ക്കുമ്പോഴം 'ആശാൻകവിതയുടെ അന്തഃസത്ത'വില യിരുത്തുമ്പോഴം മേല്പറഞ്ഞ തത്ത്വത്തിന്റെ അനുരണ നം നമുക്കു കേരംക്കാം. ഈ തത്ത്വം ആദ്ധ്യാത്മികതയ ല്ലാതെ മറെറാന്നുമല്ലെന്നു് പറയേണ്ടതില്ലല്ലോ. 'ഭക്തിയും തത്ത്വചിന്തയും ഉള്ളൂർക്കവിതയിൽ' 'മൂന്നു കേരളീയഭക്തകവികരം' എന്നീ പ്രൗഢലേഖനങ്ങളിൽ മേല്പറഞ്ഞ കാര്യം കുറേക്കൂടി വ്യക്തമായി കാണാം.

'ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാനഗ്രന്ഥ ങ്ങരം' 'സംസ്കൃതഭാഷയുടെ അന്താരാഷ്ട്രീയമഹത്ത്വം' എന്നീ ലേഖനങ്ങരം പേരുകൊണ്ടു സൂചിപ്പിക്കുന്നതു പോലെ സംസ്കൃതഭാഷയുടെ മഹത്ത്വത്തെ വിളിച്ചു പറയുന്നവയാണു്. ''സംസ്കൃതം ഒരന്താരാഷ്ട്രീയഭാഷ യായിരുന്നു ഇപ്പോഴം അങ്ങനെയാണെന്നു പറയുമ്പോരം അതൊരു മൃതഭാഷയാണെന്നു് ധരിച്ചുവെച്ചിട്ടുള്ള പണ്ഡിതംമന്യന്മാർ നെററി ചുളിച്ചേയ്ക്കും. വിശ്വഭാഷാ ജനനിയായി വത്തിക്കാനുള്ള സൗഭാഗ്യം സംസ്കൃത ത്തിനുണ്ടായിട്ടുണ്ടു് എന്നുള്ളതൊരു പരമാർത്ഥമാണു്.'' ഈ നഗ്നസത്യം മനസ്സിലാക്കാതെയാണു് ഇംഗ്ലീഷുഭാഷ യുടെ മാഹാത്മ്യത്തെയും അന്താരാഷ്ട്രീയസ്വഭാവത്തെയും മാത്രം പൊക്കിപ്പിടിച്ചു് ചില മാന്യന്മാർ നടക്കുന്നതു്. ഇവർ മേല്പറഞ്ഞ ലേഖനം ഒന്നു വായിക്കുമ്പോരം തെററു തിരുത്തിക്കൊള്ളും. ലേഖകൻ കാര്യകാരണസഹിതവും തെളിവുകരം സഹിതവും ഉദ്ദേശിച്ച കാര്യം നേടുന്നു.

സാഹിത്യവിദ്യാർത്ഥികരംക്കു് വളരെ പ്രയോജന പ്രദമായൊരു ഗ്രന്ഥമാണു് പ്രിയദശിനി. ഭാഷ വളരെ സരളമാണു്. ലേഖകന്റെ വ്യക്തിത്വത്തിലുള്ള ശാലീ നത ഗ്രന്ഥത്തിലുടനീളം കാണാം. – പി. എൻ. ജി.

## ധമ്മപരിചയം

ഗ്രന്ഥകത്താ: സ്വാമി ഗോപാലാനന്ദതീത്ഥ്, ഹൈന്ദവസേവാശ്രമം, വിവേകാനന്ദപുരം, ആലുവ. പേജ് 212 വില 5 രൂപ.

അടുത്ത കാലത്തു് ഹിന്ദുക്കളുടെ ഇടയിലുണ്ടായ മതപരമായ ഉണവ്വിൻെറ ഫലമായി, ക്ഷേത്രങ്ങളെ കേന്ദ്രമാക്കിയും മററും പല സ്ഥലങ്ങളിലും രവിവാരപാഠശാലകളും മതബോധനവും ആരംഭിച്ചിട്ടുണ്ടു്. നാളത്തെ തലമുറയിലെങ്കിലും മതവിജ്ഞാനം പ്രചരിപ്പിക്കുവാനുള്ള ആ ഉദ്യമം പലരുടെയും അഭിനന്ദനത്തിന്നു പാത്രമാവുകയും ചെയ്തു. കഴിഞ്ഞ പതിനേഴു വഷങ്ങളായി കേരളത്തിൻെറ പല ഭാഗങ്ങളിലും ഒട്ടനേകം മതപാഠശാലകാം സംഘടിപ്പിച്ചു് അവയുടെ പ്രവത്തനങ്ങളിലും അഭിവൃദ്ധിയിലും ബദ്ധശ്രദ്ധനായി കഴിഞ്ഞുകൂടുന്ന ഒരു യഥാത്ഥ കമ്മയോഗിയാണു് ശ്രീ ഗോപാലാനന്ദതീത്ഥസ്വാമികാം. അദ്ദേഹത്തിൻെറ കീഴിലുള്ള മതപാഠശാലകളിൽ ഇന്നു രണ്ടായിരത്തിലധികം കുട്ടികാം പഠിക്കുന്നുണ്ടു്. അതുകൊണ്ടു് രവിവാരപാഠശാലകളിൽ ഫലപ്രദമായി പിന്തുടരുവാനുള്ള ഒരു പാഠ്യപദ്ധതിയോ പാഠപുസ്തകമോ ഇല്ലാത്തതിൻെറ വിഷമം അദ്ദേഹത്തിന്നു നന്നായറിയാം. പല മതാദ്ധ്യാപകന്മാരും കുട്ടികളുടെ കാര്യത്തിൽ എന്താണു് ചെയ്യേണ്ടതെന്നറിയാതെ ഇന്നു് വിഷമിക്കുന്നുണ്ടു്. അതിന്നുള്ള പരിഹാരമായി തയ്യാർ ചെയ്തിട്ടുള്ള ഒരു ഗ്രന്ഥമാണു് ഈ ധമ്മപരിചയമെന്ന പുസ്തകം.

ആദ്യത്തെ ഒരു വഷത്തെ നാലു ഘട്ടങ്ങളായി തിരിച്ചു് ഓരോ ഘട്ടത്തിലും പഠിപ്പിക്കേണ്ട വിഷയങ്ങളെ പ്രത്യേകം ക്രമമായി ഇതിൽ ചേത്തിരിക്കുന്നു. ശാന്തിമന്ത്രങ്ങാം, കീത്തനങ്ങാം, സ്തോത്രങ്ങാം, ജ്ഞാനപ്പാന മുതലായവയ്ക്കെല്ലാം അഹമായ സ്ഥാനം നല്കിയിട്ടുണ്ടു്. ഇവയ്ക്കു പുറമെ മതത്തെപ്പററി അവശ്യം അറിയുകയും അനുഷ്ഠിക്കുകയും ചെയ്യേണ്ടുന്ന പല ആചാരങ്ങളും അനുഷ്ഠാനങ്ങളും നിയമങ്ങളും ചോദ്യോത്തരരൂപേണതന്നെ കൊടുത്തിരിക്കുന്നു. മാത്രമല്ല, ഓരോ ദിവസവും പഠിപ്പിക്കേണ്ട കഥകളും മഹാന്മാരുടെ ജീവചരിത്രങ്ങളും മററും സരസമായി വിവരിച്ചിരിക്കുന്നു. അങ്ങനെ ആദ്യത്തെ വഷം 51 ദിവസങ്ങളിലായി പഠിപ്പിക്കേണ്ടുന്ന പാഠങ്ങളാണു് ഇതിൽ കൊടുത്തിട്ടുള്ളതു്. ഓരോ ഘട്ടത്തിൻേറയും അവസാനത്തിൽ പരീക്ഷ നടത്താനുള്ള നിർദ്ദേശവുമുണ്ടു്. രവിവാരപാഠശാലകളിൽ മതബോധനം നടത്തുന്ന അധ്യാപകന്മാക്കു് വലിയൊരു അനുഗ്രഹമാകുന്ന ഈ ഗ്രന്ഥം. അടുത്ത നാലു വഷങ്ങളിലേയ്ക്കുള്ള പാഠപുസ്തകങ്ങാംകൂടി ഇതുപോലെ പ്രസിദ്ധപ്പെടുത്തിയാൽ അതു് ഹിന്ദുമതത്തിന്നു ചെയ്യുന്ന വലിയൊരു സേവനമായിരിക്കും. ഹിന്ദുക്കളെല്ലാം സ്വാമിജിയോടു കൃതജ്ഞരായിരിക്കയും ചെയ്യും.

## പരിമളവിമശഃ (സംസ്കൃതം)

ഗ്രന്ഥകത്താ: സ്വാമി രാമേശ്വരാനന്ദപുരി, ക്രാന്തികുടീരം, ചൊവ്വ, കണ്ണൂർ. 670006. പേജ് 28+16 വില ക.2.50

വേദാന്തഗ്രന്ഥങ്ങളിൽ ഏററവും പ്രധാനവും പ്രസിദ്ധവുമായിട്ടുള്ളതാണു് ശ്രീശങ്കരാചാര്യരുടെ ബ്രഹ്മസൂത്രഭാഷ്യം. പ്രൗഢഗംഭീരമായ ആ ഭാഷ്യത്തിന്നു് വിവരണരൂപങ്ങളും വ്യാഖ്യാനരൂപങ്ങളുമായി പല പണ്ഡിതന്മാരും രചിച്ചിട്ടുള്ള 150തിലധികം ഗ്രന്ഥങ്ങാം ഇതുവരെയായി കണ്ടുകിട്ടിയിട്ടുണ്ടെന്നതുതന്നെ അതിൻെറ പ്രാധാന്യത്തെ വ്യക്തമാക്കുന്നു. വ്യാഖ്യാതാക്കളുടെ ബാഹുല്യം നിമിത്തം ഭാഷ്യാത്ഥനിണ്ണയത്തിൽ പല മതഭേദങ്ങളുമുണ്ടായിട്ടുണ്ടു്. അവയിൽ പ്രധാനപ്പെട്ട രണ്ടെണ്ണമാണു് വിവരണപ്രസ്ഥാനവും ഭാമതീപ്രസ്ഥാനവും. ബ്രഹ്മസാക്ഷാത്കാരസാധനങ്ങളായ ശ്രവണമനനനിദിധ്യാസനങ്ങളിൽ നിദിധ്യാസനമാണു് പ്രധാനമെന്നും അതിന്നു് ശ്രവണമനനങ്ങാം സഹായങ്ങളാകുന്നതേ ഉള്ളവെന്നും ഭാമതീപ്രസ്ഥാനത്തിൽ വിവരിക്കുമ്പോാം വിവരണകാരനായ പ്രകാശാത്മയതിയാകട്ടെ ശ്രവണം തന്നെയാണു് സാക്ഷാത്കാരത്തിലുള്ള മുഖ്യസാധനയെന്നും മനനനിദിധ്യാസനങ്ങാം സഹകാരിസാധനകാം മാത്രമാണെന്നും സ്ഥാപിക്കുന്നു. ഇതുപോലെ മററു ചില പ്രക്രിയകളിലും വ്യത്യാസമുണ്ടു്.

ശ്രീവാചസ്പതിമിശ്രൻ എഴുതിയിട്ടുള്ള ഭാമതിഎന്ന ഭാഷ്യവ്യാഖ്യാനത്തിന്നു് ശ്രീ അമലാനന്ദസരസ്വതി എഴുതിയിട്ടുള്ള ഒരു വ്യാഖ്യാനമാണു് വേദാന്തകല്പതരു. കല്പതരുവിന്നു് ശ്രീ അപ്പയ്യദീക്ഷിതർ രചിച്ചിട്ടുള്ള ഒരു ടീകയാണു് പരിമളം. ബ്രഹ്മസൂത്രത്തിൽ 192 അധികരണങ്ങളുള്ളതിൽ ഒന്നായ ആവൃത്ത്യധികരണത്തിൽ പരിമളകാരൻ മൂലത്തിൽനിന്നു് അല്പം വ്യത്യസ്തമായി സൂചിപ്പിച്ചിട്ടുള്ള ഒരു അഭിപ്രായത്തിൻെറ വിമശനമാണു് ശ്രീരാമേശ്വരാനന്ദപുരി ഈ ഗ്രന്ഥത്തിൽ ചെയ്യുന്നതു്. പരിമളകാരൻെറ അഭിപ്രായം ഭാഷ്യത്തിന്നു് വിരുദ്ധമാണെന്നു സമത്ഥിക്കുകയാണു് അദ്ദേഹത്തിൻെറ ഉദ്ദേശ്യം. അതിന്നുവേണ്ടി 22 വാക്യങ്ങാം പരിമളത്തിലെ പ്രസ്തുത ഭാഗത്തുനിന്നെടുത്തു് അവയുടെ അസാംഗത്യം യുക്തിപൂവ്വം സമത്ഥിക്കുന്നു. അതിന്നുവേണ്ടി ഗ്രന്ഥകാരൻ വളരെയധികം സൂക്ഷ്മവിചിന്തനം ചെയ്തിട്ടുണ്ടെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാകുന്നു.

എന്നാൽ പരിമളകാരൻ തൻെറ ഗ്രന്ഥത്തിൽ ഒരു സ്ഥലത്തുമാത്രം സൂചിപ്പിച്ചിട്ടുള്ള ഈ വൈമത്യം ഇത്രവളരെ വിവാദവിഷയമാക്കേണ്ടതുണ്ടോ എന്നു പലക്കും തോന്നാവുന്നതാണു്. അദ്വൈതസിദ്ധാന്തത്തിൽ വിവരണപ്രസ്ഥാനവും ഭാമതീപ്രസ്ഥാനവുംതന്നെ ഭാഷ്യാഭിപ്രായത്തെ രണ്ടു വിധത്തിൽ വിവരിച്ചുവരുത്തിയിട്ടുണ്ടല്ലോ. ഗ്രന്ഥകത്താവിൻെറ വേദാന്തപാണ്ഡിത്യവും സൂക്ഷ്മഗ്രഹണസാമത്ഥ്യവും ഇതിൽ വ്യക്തമായി കാണുന്നുണ്ടു്.

— എം.

# വാർത്തകൾ

## ശ്രീരാമകൃഷ്ണജയന്തി

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി വേദപാരായണം, നാമജപം, ഭജന, ഗീതാപാഠം, വിശേഷാൽപൂജ, ഹോമം മുതലായ പരിപാടികളോടുകൂടി ഭക്തിനിർഭരമായി ആഘോഷിച്ചു. വിദ്യാർത്ഥികളും ഭക്തജനങ്ങളും കൂടിയുള്ള ശ്രീരാമകൃഷ്ണസഹസ്രനാമപാരായണം പ്രത്യേകം ആകർഷകമായിരുന്നു. ശ്രീ മൃഡാനന്ദസ്വാമികളുടെ വചനാമൃതപ്രഭാഷണത്തിന്നുശേഷം ഭജനയോടും ആരതിയോടുംകൂടി രാവിലത്തെ പരിപാടികളവസാനിച്ചു. ദരിദ്രനാരായണന്മാർക്കും ഭക്തജനങ്ങൾക്കും ഉള്ള പ്രസാദവിതരണത്തിന്നുശേഷം ഉച്ചതിരിഞ്ഞ് ശ്രീ ശക്രാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവനെക്കുറിച്ച് ഒരു പ്രഭാഷണം ചെയ്തു. പിന്നീട് ശ്രീ ലക്ഷ്മീനാരായണൻ, ശിവാനന്ദൻ, കൊട്ടവായൂർ രാധാകൃഷ്ണൻ എന്നിവരുടെ കർണ്ണാനന്ദകരമായ പാട്ടുകച്ചേരി എല്ലാവരുടേയും അഭിനന്ദനത്തിന്നു പാത്രമായി. രാത്രി ഗുരുകുലം വിദ്യാർത്ഥികളുടെ 'ചെങ്കോലും മരവുരിയും' എന്ന നാടകവുമുണ്ടായിരുന്നു.

ഫെബ്രുവരിലക്കത്തിലെ ഞങ്ങളുടെ അഭ്യർത്ഥനയനുസരിച്ച് പല ഭക്തന്മാരും സംഘടനകളും അവരവരുടെ സ്ഥലങ്ങളിൽ നാമജപം, ഭജന, ധ്യാനം മുതലായവയോടുകൂടി ഭക്തിനിർഭരമായ അന്തരീക്ഷത്തിൽ ശ്രീരാമകൃഷ്ണജയന്തി ആഘോഷിച്ചതായി ഞങ്ങളെ അറിയിച്ചിട്ടുണ്ട്. വിവേകവിജ്ഞാനവൈരാഗ്യങ്ങൾ അഭിവൃദ്ധി പ്രാപിക്കാനുതകുന്ന ഇത്തരം ശ്രദ്ധ ഉത്തരോത്തരം വളരുവാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

## ആലുവാ അദ്വൈതാശ്രമം

ശ്രീരാമകൃഷ്ണപരമഹംസരുടെ 142–ാം ജന്മദിനവും, ചതയം തിരുനാളും ആലുവ അദ്വൈതാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ 19 – 2 – '77 ശനിയാഴ്ച ആഘോഷപൂർവ്വം കൊണ്ടാടി.

രാവിലെ വിശേഷാൽപൂജ, പ്രാർത്ഥന, ജപം, ധ്യാനം എന്നിവയും ഉച്ചയ്ക്ക് വിശേഷാൽ ഗുരുപൂജയും നടത്തി. വൈകുന്നേരം ചമ്പക്കുളം വി. കെ. കേശവശാസ്ത്രി ''ആദ്ധ്യാത്മഗുരുവായ ശ്രീരാമകൃഷ്ണൻ'' എന്ന വിഷയത്തെ പുരസ്കരിച്ച് പ്രസംഗിച്ചു. ദീപാരാധനയ്ക്കുശേഷം ശ്രീനാരായണകലാഭവൻ സത്സംഘത്തിന്റെ ഭജനയും നടത്തപ്പെട്ടു. സുപ്രസിദ്ധകാഥിക ഉമാസദാശിവൻ & പാർട്ടിയുടെ സംഗീതക്കച്ചേരിയോടുകൂടി പരിപാടികൾ സമംഗളം പര്യവസാനിച്ചു.

## അമ്പലംകാവ്, അടാട്ട്

അടാട്ട് അമ്പലംകാവ് ദേവസ്വത്തിന്റേയും ശ്രീരാമകൃഷ്ണഹരിജൻ സേവാകേന്ദ്രത്തിന്റേയും സംയുക്താഭിമുഖ്യത്തിൽ, അമ്പലംകാവ് ക്ഷേത്രാങ്കണത്തിൽവെച്ച് ശ്രീരാമകൃഷ്ണവിവേകാനന്ദജയന്തി സമുചിതമായി ആഘോഷിച്ചിരിക്കുന്നു. ഹരിജനസേവാസംഘത്തിലെ കുട്ടികളുടെ ഭജനയോടുകൂടിയാണ് പരിപാടികൾ ആരംഭിച്ചത്. അതിനുശേഷം ശ്രീ വി. എം. കേശവഭാഗവതരുടെ ഭക്തിഗാനരഞ്ജിനിയായിരുന്നു. തുടർന്ന് ക്ഷേത്രത്തിൽവെച്ച് ആഴ്ചതോറും നടത്തുവാൻ പോകുന്ന ഭാഗവതപ്രഭാഷണത്തിന്റെ ഉദ്ഘാടനം ശ്രീരാമകൃഷ്ണാശ്രമം പ്രസിഡണ്ട് ശ്രീ ശക്രാനന്ദസ്വാമികൾ നിർവ്വഹിച്ചു. ശ്രീ മൃഡാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവന്റെ ജീവിതസന്ദേശങ്ങളെപ്പററിയും ശ്രീ കെ. കേശവൻനായർ ശ്രീമദ് വിവേകാനന്ദസ്വാമികളെക്കുറിച്ചും ഓരോ പ്രഭാഷണം ചെയ്തു. ശ്രീ ടി. ഗോപാലൻനായർ സദസ്സിന് സ്വാഗതവും, ശ്രീ ടി. പി. ചക്രപാണിവാരിയർ കൃതജ്ഞതയും പറഞ്ഞു. സമ്മേളനാനന്തരം പ്രസാദവിതരണവുമുണ്ടായിരുന്നു.

* * * * *

ശ്രീരാമകൃഷ്ണമിഷന്റെയും ശ്രീരാമകൃഷ്ണമഠത്തിന്റേയും ജനറൽ സിക്രട്ടറി ശ്രീ ഗംഭീരാനന്ദസ്വാമികളും ട്രഷറർ ശ്രീ ഗീതാനന്ദസ്വാമികളും ദക്ഷിണേന്ത്യാപര്യടനത്തിന്നിടയിൽ മാർച്ച് 10–ാനു- വൈകുന്നേരം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിലെത്തുന്നതും 11–ാംനു- ഇവിടെ വിശ്രമിച്ച് 12–ാംനു- രാവിലെ കാലടിക്കു പോകുന്നതുമാണ്.

* * * * *

## ആദ്ധ്യാത്മികാന്തര്യോഗവും ജയന്തി ആഘോഷങ്ങളും, കാലടിയിൽ

ഇക്കൊല്ലത്തെ ശ്രീശങ്കരജയന്തി ഏപ്രിൽ 23-ാംനു-ശനിയാഴ്ചയാണ്. അതിനോട് അനുബന്ധിച്ച് കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ ആണ്ടുതോറും നടത്തിവരാറുള്ള ആദ്ധ്യാത്മികാന്തര്യോഗവും ശ്രീശങ്കര-രാമകൃഷ്ണജയന്തി ആഘോഷങ്ങളും ഏപ്രിൽ 19 മുതൽ 23-ാംനു-വരെ ഉള്ള അഞ്ചു ദിവസങ്ങളിലായി നടത്തുന്നതാണ്. അന്തര്യോഗത്തിലും ആഘോഷങ്ങളിലും പങ്കെടുക്കാനാഗ്രഹിക്കുന്നവർ നേരത്തെക്കൂട്ടി ആശ്രമാധിപതിയെ വിവരം അറിയിക്കുകയും താമസച്ചെലവിനുള്ള 30 രൂപാ മുൻകൂർ അടയ്ക്കുകയും വേണം.

കൂടാതെ ക്ഷേത്രപ്രതിഷ്ഠാദിനമായ ഏപ്രിൽ 14-ാംനു- വിശേഷാൽ പൂജകളും പ്രഭാഷണങ്ങളും ഉണ്ടായിരിക്കുന്നതാണ് എന്നു് കാലടി ആശ്രമം പ്രസിഡണ്ട് ശ്രീ ഗണാനന്ദസ്വാമികൾ അറിയിക്കുന്നു.

* * * * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിലെ മാർച്ചുമാസത്തെ ഏകദിന അന്തര്യോഗം 13-ാംനു- ഞായറാഴ്ചയായിരിക്കും.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടർച്ച)

| | | |
|---|---|---|
| 162. | ശ്രീ എം. ബി. മേനോൻ, ആനന്ദവിഹാർ, തൃശ്ശൂർ | 101 00 |
| 163. | ,, കൃഷ്ണൻ, പി. ഒ. പാടി, മദ്രാസ് | 101 00 |
| 164. | ,, എ. എൻ. ഹരിഹരൻ, ബോംബെ | 101 00 |
| 165. | ,, ആർ. മാധവൻ നായർ, പുറനാട്ടുകര | 100 00 |
| 166. | പ്രൊഫ. എം. ലീല, ആലപ്പുഴ | 51 00 |
| 167. | ശ്രീ മുരണിയിൽ വി. ജി. ശങ്കരനാരായണപിള്ള, ശാന്തിഭവൻ, തിരുവല്ല | 50 00 |
| 168. | ശ്രീമത് സ്വാമി നൃസിംഹാനന്ദജി, അടൂർ | 40 00 |
| 169. | ശ്രീമതി ഐ. നാണിക്കുട്ടി അമ്മ, ഇണ്ടാമത്തു് വീട്, പുറനാട്ടുകര | 25 00 |
| 170. | ശ്രീ സി. ജാനകി അമ്മ, ശാന്തിനിലയം, പുറനാട്ടുകര | 25 00 |
| 171. | ,, എൻ. കൃഷ്ണൻ നായർ, നെടുങ്ങാട്ടു വീട്, പെരിങ്ങോട്ടുകര | 25 00 |
| 172. | ശ്രീമതി ശ്രീദേവി അമ്മ, തുളസീമന്ദിരം, തിരുവനന്തപുരം | 21 00 |
| 173. | ശ്രീ ടി. രാമുണ്ണി എഴുത്തച്ഛൻ, തട്ടാമ്പറമ്പിൽ വീട്, കൊഴുക്കുള്ളി | 20 00 |
| 174. | ശ്രീമതി എൻ. മീനാക്ഷി അമ്മ, പല്ലിശ്ശേരി പുത്തൻവീട്, കിഴക്കേക്കര | 20 00 |
| 175. | ,, ഭാനുമതി അമ്മ, നാശ്ശുരവീട്, എറണാകുളം | 20 00 |
| 176. | ,, പി. കെ. ലക്ഷ്മിക്കുട്ടി അമ്മ, പുത്തൻപുരയിൽ വീട്, തലവടി തെക്ക് | 20 00 |
| 177. | ശ്രീ എ. പി. മേനോൻ, തൃശ്ശൂർ | 20 00 |
| 178. | ശ്രീമതി കെ. പൊന്നമ്മ, ശങ്കരവേലിൽ, തിരുവല്ല | 20 00 |
| 179. | ,, പി. സുധാകരൻ, വട്ടവിളാകത്തു് വീട്, പേരൂർക്കട | 11 00 |
| 180. | ശ്രീമതി കെ. സുഭദ്രമ്മ, തൃശ്ശൂർ | 10 00 |
| 181. | ,, എ. ഭാഗീരഥി അമ്മ, കിഴക്കെ ആലപ്പാട്ടു വീട്, കൊച്ചിൻ 16 | 10 00 |
| 182. | മിസ്സിസ് ശങ്കരൻ നായർ, തിരുവനന്തപുരം | 10 00 |
| 183. | ശ്രീമതി ദാക്ഷായണി അമ്മ, സുരഭി, എറണാകുളം | 10 00 |
| 184. | ശ്രീ ടി. നാരായണൻ നമ്പൂതിരി, എൻ. പി. ഹൌസ്, ഗുരുവായൂർ | 10 00 |
| 185. | ഡോ. വി. എൻ. മേനോൻ, എൽ. എൻ. മന്ദിർ, ഒററപ്പാലം | 10 00 |
| 186. | ശ്രീ സി. സി. ദേവൻ, അയ്യന്തോൾ | 10 00 |

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| | | |
|---|---|---|
| വാല്യം 62 | 1977 ഏപ്രിൽ | ലക്കം 4 |


## അമൃതവാണി

ഭക്തൻ: മഹാശയാ, ഭഗവാനെ കാണാൻ എന്താണ് വഴി ?

ശ്രീരാമകൃഷ്ണൻ: ഭക്തിയാണു മുഖ്യം. ഈശ്വരൻ സർവ്വഭൂതങ്ങളിലും ഉണ്ട്; എന്നാൽ ആരെയാണ് ഭക്തനെന്നു പറയുന്നത് ? സർവ്വദാ ഈശ്വരചിന്ത ചെയ്യുന്ന ആളെ. എന്നാൽ അഹങ്കാരവും അഭിമാനവും ഉണ്ടെങ്കിൽ അതു സാധ്യമല്ല. അഹങ്കാരമാകുന്ന കുന്നിന്മേൽ ഈശ്വരന്റെ കൃപയാകുന്ന ജലം തങ്ങിനില്ക്കുകയില്ല; എല്ലാം ഒലിച്ചു പോകും. എല്ലാ വഴികളിൽക്കൂടിയും അദ്ദേഹത്തെ കണ്ടെത്താം. സർവ്വമതങ്ങളും സത്യം. മട്ടുപ്പാവിലെത്തുകയാണാവശ്യം. അതു ശരിയായ കോണിപ്പടിവഴിയാവാം; മരയേണികൊണ്ടും മുകളിലെത്താം; മുളകൊണ്ടുള്ള ഏണി വഴിക്കും എത്താം; കയറു പിടിച്ചും കയറാം; വെറും മുള ചാരിയും കയറാം. അവരുടെ മതത്തിൽ പല തെറ്റുകളും കുറവുകളും ഉണ്ടെന്നു പറയുകയാണെങ്കിൽ, ഞാൻ ചോദിക്കുന്നു, ഉണ്ടെങ്കിലെന്താ ? എല്ലാ മതത്തിലും തെറ്റുകളുണ്ട്. തന്റെ വാച്ചു മാത്രമേ ശരിക്കു നടക്കുന്നുള്ളൂ എന്നെല്ലാവരും വിചാരിക്കുന്നു. വ്യാകുലതയുണ്ടെങ്കിൽ മതി. ഭഗവാനോട് സ്നേഹവും ആകർഷണവും ഉണ്ടെങ്കിൽ മതി. അദ്ദേഹം അന്തര്യാമിയല്ലേ ? അകത്തുള്ള ആകർഷണവും വ്യാകുലതയും കാണാൻ കഴിയും. ഒരച്ഛന്ന് അനേകം മക്കളുണ്ടെന്നു വിചാരിക്കുക. വലിയവർ 'അച്ഛാ' എന്നോ 'അപ്പാ' എന്നോ വ്യക്തമായി അദ്ദേഹത്തെ വിളിക്കുന്നു. എന്നാൽ തീരെ ചെറിയ കുഞ്ഞുങ്ങൾ 'ച്ഛാ' എന്നോ 'പ്പാ' എന്നോ വിളിക്കുന്നു. 'ച്ഛാ' 'പ്പാ' എന്നു മാത്രം വിളിക്കുന്നവരുടെ പേരിൽ അച്ഛനെന്താ വല്ല ദേഷ്യവുമുണ്ടോ ? അവരും തന്നെയാണ് വിളിക്കുന്നത്, അവർക്കു നേരേ ഉച്ചരിക്കാനാവുന്നില്ലെന്നേ ഉള്ളുവെന്നും അച്ഛന്നറിയാം. അച്ഛന്ന് എല്ലാ മക്കളും ഒരുപോലെയാണ്. അതുപോലെ ഭക്തന്മാരും ഭഗവാനെ പല പേരിൽ വിളിക്കുന്നു; ഒരേയാളെത്തന്നെയാണ് വിളിക്കുന്നത്. ഒരു കുളത്തിന്ന് നാലു കടവ്. ഒന്നിൽ ഹിന്ദുക്കൾ വെള്ളമെടുക്കുന്നു, ജലമെന്നു പറയുന്നു; വേറൊന്നിൽ മുസ്സൽമാന്മാർ വെള്ളമെടുക്കുന്നു, പാനിയെന്നു പറയുന്നു; പിന്നൊന്നിൽ നിന്ന് ഇംഗ്ലീഷുകാർ വെള്ളമെടുക്കുന്നു, വാട്ടറെന്നു പറയുന്നു; മറ്റുള്ളവർ വേറൊന്നിൽ; അവർ 'അക്വ' എന്നു പറയുന്നു. ഈശ്വരൻ ഒന്ന്, പേരു പലത്.

— ശ്രീരാമകൃഷ്ണവചനാമൃതം I. 65.

# ഗീതയിലെ ഭക്തിയോഗം (തുടച്ച്)

മുഗ്ദ്ധാനന്ദസ്വാമി

## II

ജീവിതത്തിൻെറ പരമലക്ഷ്യം ആത്മസ്വാതന്ത്ര്യമാണ്, മോക്ഷമാണ്. അജ്ഞാനംകൊണ്ടുണ്ടായ പാരതന്ത്ര്യം നീക്കി സ്വാതന്ത്ര്യം നേടണമെങ്കിൽ ജ്ഞാനസമ്പാദനമാണ് അതിന്നുള്ള ഏകമാർഗ്ഗം. സ്വാതന്ത്ര്യത്തിന്നും അസ്വാതന്ത്ര്യത്തിന്നും, മോക്ഷത്തിന്നും ബന്ധത്തിന്നുമെല്ലാം കാരണമായി നില്ക്കുന്നതു് നമ്മുടെ മനസ്സാണ്. മലിനമായ മനസ്സ് ബന്ധനത്തിനും നിർമ്മലമായ മനസ്സ് മോക്ഷത്തിന്നും ഹേതുവായിത്തീരുന്നു. അനേകമനേകം ജന്മങ്ങളിൽ നാം ചെയ്തിട്ടുള്ള കർമ്മങ്ങളിൽനിന്നുണ്ടായിട്ടുള്ള സംസ്കാരങ്ങളും വാസനകളുമാണ് മനസ്സിൻെറ മാലിന്യം. അഴുക്കുപുരണ്ട കണ്ണാടിയിൽ നമ്മുടെ മുഖം പ്രതിബിംബിക്കാത്തതുപോലെയാണ് മലിനമായ മനസ്സിൽ ആത്മജ്ഞാനം അങ്കുരിക്കാത്തതെന്ന് ശ്രീരാമകൃഷ്ണൻ എപ്പോഴും പറയാറുണ്ട്. ആ അഴുക്കെല്ലാം കഴുകിക്കളയാനുള്ള എളുപ്പമാർഗ്ഗം ഭക്തിയാണെന്നും അദ്ദേഹം ഓർമ്മിപ്പിക്കാറുണ്ട്. ഭക്തിയുടെ കണ്ണീരുകൊണ്ട് കഴുകി മനസ്സ് നിർമ്മലമാക്കുമ്പോൾ അവിടെ പെട്ടെന്ന് ഈശ്വരസാക്ഷാത്കാരമുണ്ടാകുന്നുവെന്ന് ശ്രീരാമകൃഷ്ണവചനാമൃതത്തിൽ നാം വായിക്കുന്നു. ആ ആശയം തന്നെ ഭഗവദ്ഗീതയിലും കാണുന്നു.

> ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന
> ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച
> പരന്തപ. (XI. 54)

അനന്യഭക്തികൊണ്ട് ആത്മജ്ഞാനം നേടുവാനും പരമാത്മാവിനെ സാക്ഷാത്കരിക്കുവാനും പരമാത്മചൈതന്യവുമായി ഐകാത്മ്യം പ്രാപിക്കുവാനും സാധിക്കുന്നുവെന്നർത്ഥം. അങ്ങനെ ജീവിതലക്ഷ്യപ്രാപ്തിക്കുള്ള സുഗമവും സുകരവുമായ ഒരു മാർഗ്ഗമായിട്ടാണ് ഗീത ഭക്തിയോഗത്തെ നിർദ്ദേശിക്കുന്നതു്.

ഗീതയിൽ ആദ്യം കർമ്മയോഗത്തിൻെറ രൂപത്തേയും ഉദ്ദേശ്യത്തെയും വിസ്തരിച്ച് നിരൂപണം ചെയ്തതിന്നുശേഷമാണ് ഭക്തിയോഗത്തെപ്പററിയുള്ള വിവരണമാരംഭിക്കുന്നതു്. നിഷ്കാമമായും ഈശ്വരാർപ്പണപൂർവ്വമായുമുള്ള കർമ്മങ്ങൾകൊണ്ട് ശുദ്ധമായിത്തീരുന്ന ചിത്തത്തിൽ ഈശ്വരനെ പ്രതിഷ്ഠിച്ചാരാധിക്കുന്നതു് എളുപ്പമാണ്. കർമ്മത്തേയും ജ്ഞാനത്തേയും ഭക്തിയേയും പരസ്പരം അഭേദ്യമായ ബന്ധത്തോടുകൂടിയാണ് പ്രതിപാദിക്കുന്നതെങ്കിലും സുഗമതയുടെ കാര്യത്തിൽ ഭക്തിക്ക് ഭഗവാൻ ശ്രീകൃഷ്ണൻ പ്രാധാന്യം കൊടുക്കുന്നുണ്ട്. ഭഗവാന്ന് രണ്ടു പ്രകൃതികളുണ്ട്: 1. അപരപ്രകൃതി 2. പരപ്രകൃതി. സഗുണവും സാകാരവുമാണ് അപരപ്രകൃതി. നിർഗ്ഗുണവും നിരാകാരവുമാണ് പരപ്രകൃതി. പഞ്ചഭൂതാത്മകമായ ഈ ജഡപ്രപഞ്ചത്തിൽ കാണുന്നതെല്ലാം ഭഗവാൻെറ അപരപ്രകൃതിയാകുന്നു. ഇതിനെ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്ന സർവ്വവ്യാപിയായ അന്തര്യാമിചൈതന്യമാകുന്നു പരപ്രകൃതി. ഈ രണ്ടു പ്രകൃതികളേയും ഭക്തൻ തൻെറ ഉപാസനയ്ക്കു വിഷയമാക്കുന്നു. ഇതിൽ പരപ്രകൃതിയെ ഉപാസനകൊണ്ടു സാക്ഷാത്കരിക്കുന്നതിനെയാണ് ഗീത പ്രധാനമായി കണക്കാക്കുന്നതു്. പക്ഷേ അതു് ദേഹാഭിമാനികളായ സാധാരണജനങ്ങൾക്ക് വിഷമകരമായതിനാൽ അപരപ്രകൃതിയുടെ ഉപാസനകൊണ്ട് ഈ മായയെ ജയിച്ച് ക്രമത്തിൽ ലക്ഷ്യത്തിലെത്തിച്ചേരുവാൻ ശ്രമിക്കുന്നതു് ഭക്തിമാർഗ്ഗത്തിൽ എളുപ്പമായിരിക്കുമെന്നും ഗീതാചാര്യൻ വ്യക്തമായി ഉപദേശിക്കുന്നു.

ആറാമദ്ധ്യായത്തിൽ ഭക്തിയോഗനിരൂപണം ആരംഭിക്കുമ്പോൾ, ധ്യാനംകൊണ്ട് മനസ്സിനെ ഏകാഗ്രമാക്കി നിർത്തേണ്ടതിൻെറ ആവശ്യം അദ്ദേഹം ഊന്നിപ്പറയുന്നു. അവിടെ ഭൗതി

കവും ആധ്യാത്മികവും രണ്ടായി കണ്ടു് ഭൗതികത്തിൽനിന്നു് ഇന്ദ്രിയമനസ്സുകളെ വ്യാവർത്തിച്ചു് ആത്മാവിലുറപ്പിക്കുവാനാണു് ഉപദേശിക്കുന്നതു്. ആത്മാവിൽ ഈശ്വരഭാവത്തെ സാക്ഷാത്കരിക്കുക എന്നതാണു് അവിടെ ഉദ്ദേശിക്കുന്നതു്. ക്രമേണ, നാം ചെയ്യുന്നതും അനുഭവിക്കുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതുമെല്ലാം ബ്രഹ്മാർപ്പണമായി ചെയ്തു്,* ക്രമത്തിൽ ആ ഏകാഗ്രതയെ വിശാലമാക്കി സമഗ്രതയിലെത്തിക്കാൻ ഒമ്പതാമദ്ധ്യായത്തിൽ നിർദ്ദേശിക്കുന്നു. പത്തും പതിനൊന്നും അദ്ധ്യായങ്ങളിലെ വിഭൂതിവിസ്താരത്തിലും വിശ്വരൂപദർശനത്തിലും ആ സമഗ്രതയുടെ പൂർണ്ണതയാണു് നാം കാണുന്നതു്. ഈ വിശ്വത്തെ മുഴുവൻ ബ്രഹ്മമയമായിക്കണ്ടു് ഭൗതികവും ആദ്ധ്യാത്മികവുമെന്നുള്ള ഈ വിഭാഗത്തെത്തന്നെ അതിജീവിച്ചു് ''ഇതു മുഴുവൻ ആത്മാവുതന്നെയാകുന്നു'' എന്ന സാക്ഷാത്കാരത്തിലെത്തുമ്പോഴേ ഭക്തി അതിൻെറ പരമദശയിലെത്തുന്നുള്ളു. ആ പരമദശയിൽ ഈശ്വരനിൽ നിന്നുള്ള ഭേദം നമുക്കനുഭവപ്പെടുന്നില്ല. സ്നേഹം ദൃഢവും ഏകാഗ്രവുമായിത്തീർന്നു് കേന്ദ്രത്തോടടുക്കുംതോറും അകൽച്ച തോന്നാതാവുകയും കേന്ദ്രത്തിൽ നിന്നകന്നു പോകുന്തോറും അകൽച്ച അനുഭവപ്പെടുകയും ചെയ്യുന്നതു സാധാരണമാണല്ലൊ. അങ്ങനെയുള്ള പരമഭക്തൻെറ ലക്ഷണം പന്ത്രണ്ടാം അദ്ധ്യായത്തിൽ വിവരിച്ചുകൊണ്ടാണു് ഗീതയിൽ ഭക്തിയോഗപ്രകരണം അവസാനിപ്പിക്കുന്നതു്. ശ്രീമദ് ഭാഗവതത്തിൽ ഭക്തനെ ഉത്തമനും മധ്യമനും പ്രാകൃതനുമായി വിഭജിച്ചു് ഉത്തമഭക്തൻെറ ലക്ഷണം പറയുന്നിടത്തും ഇതുതന്നെ ഭഗവാൻ വ്യക്തമാക്കുന്നുണ്ടു്.

സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ.

(XI. 3. 45.)

എല്ലാ ഭൂതങ്ങളിലും തൻെറ ഭഗവദ്ഭാവത്തേയും ഭഗവത്സ്വരൂപിയായ തന്നിൽ എല്ലാ ജീവികളേയും കാണുന്നവനാണു് ഭാഗവതോത്തമൻ. ഈ സമഗ്രവീക്ഷണം നേടലാണു് ഭക്തിയുടെ പരമലക്ഷ്യം. ഗീതയിലും ഈ ആശയം വ്യക്തമായി പറയുന്ന ഭാഗങ്ങൾ ആറാമദ്ധ്യായത്തിൽത്തന്നെ കാണാം.

''സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ.
യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.''

(ഗീത VI. 29, 30.)

സാധാരണയായി ഭക്തി എന്നു പറയുമ്പോൾ സഗുണസാകാരരൂപിയായ ഈശ്വരനെ ആരാധിക്കുക, ഉപാസിക്കുക എന്നാണു് അർത്ഥം ധരിക്കാറുള്ളതു്. ക്ഷേത്രദർശനത്തേയും വിഗ്രഹാരാധനയേയുമെല്ലാം അതിൻെറ അംഗങ്ങളായി നാം സ്വീകരിക്കുകയും ചെയ്യുന്നു. ശ്രീമദ് ഭാഗവതത്തിൽ, ചിത്തശുദ്ധികരമായ ആ അപരഭക്തിയെപ്പററി വിസ്തരിച്ചുപന്യസിക്കുന്നുണ്ടു്. ഗീതയിലാകട്ടെ, നിർഗ്ഗുണനിരാകാരചൈതന്യം സഗുണസാകാരരൂപമായിത്തീരുന്നതിനെപ്പററി പറയുന്നുണ്ടെങ്കിലും, അത്തരം ആരാധനയ്ക്കു അത്രതന്നെ പ്രാധാന്യം നൽകിക്കാണുന്നില്ല.

''പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ''

(4. 6.)

സ്വന്തം പ്രകൃതിയെ ആശ്രയിച്ചു് ഭഗവാൻ സ്വന്തംമായകൊണ്ടു് ധർമ്മസംസ്ഥാപനത്തിന്നായി ജന്മം സ്വീകരിക്കുന്നുവെന്നു് നിരാകാരത്തിൽനിന്നു് സാകാരത്തിലേയ്ക്കിറങ്ങിവരുന്നതിനെ സൂചിപ്പിക്കുന്നുണ്ടു്. മാത്രമല്ല, ഒരു ഉപാസകൻ ഏതൊരു മൂർത്തിയെ, ഇഷ്ടദേവതയായി പൂജിക്കുവാനാഗ്രഹിക്കുന്നുവോ അവന്നു് ആ മൂർത്തിയിൽ അചഞ്ചലമായ വിശ്വാസമുണ്ടാവുന്നതിനെയും വിശ്വാസത്തോടുകൂടിയുള്ള ആരാധനകൊണ്ടു് അവന്നു് ഇഷ്ടലാഭമുണ്ടാകുന്നതിനെയും ഭഗവദനുഗ്രഹമായി വിവരിക്കുന്നുണ്ടു്.

യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.
സ തയാ ശ്രദ്ധയാ യുക്തസ്തസ്യാ രാധനമീഹതേ
ലഭതേ ച തതഃ കാമാൻ മയൈവ വിഹിതാൻ
ഹി താൻ. (VII. 21, 22.)

ഒരു ഭക്തൻ ഭക്തിയോടുകൂടി അർപ്പിക്കുന്ന പത്രത്തെയും പുഷ്പത്തെയും ഫലത്തെയും തോയത്തെയും താൻ സസന്തോഷം സ്വീകരിക്കുന്നുവെന്നും ഭഗവാൻ നമ്മെ ധരിപ്പിക്കുന്നുണ്ടു്. (9. 26) അവിടെ പത്രപുഷ്പഫലാദികളോടുകൂടിയുള്ള

* യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം.

(IX. 27)

ദേവതാപൂജയെ ഗീതാചാര്യൻ പ്രോത്സാഹിപ്പിക്കുകയാണു് ചെയ്യുന്നതു്. എല്ലാം ഈശ്വരനിൽ സമർപ്പിച്ചു് അനന്യയോഗംകൊണ്ടു തന്നെ ഉപാസിക്കുന്നവരെ വേഗത്തിൽ സംസാരസാഗരത്തിൽനിന്നു് ഉദ്ധരിക്കുമെന്നും അദ്ദേഹം ഉറപ്പു തരുന്നു. (12. 6, 7.) ദേവപൂജയെ ശാരീരമായ തപസ്സായിട്ടും പതിനേഴാമദ്ധ്യായത്തിൽ പറയുന്നുണ്ടു്. ഇങ്ങനെ ഭഗവദവതാരങ്ങളും ഭഗവദ്വിഭൂതികളുമായ സഗുണസാകാരരൂപങ്ങളെ ഭജിക്കുകയും ആരാധിക്കുകയും ചെയ്യാമെങ്കിലും അവയെ സത്യമായെണ്ണി അവയിൽ മാത്രം മനസ്സുറപ്പിക്കുന്ന സകാമഭക്തനു് വളരെ പതുക്കെ മാത്രമേ ലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയുള്ളു. നിർഗ്ഗുണനിരാകാരബ്രഹ്മത്തെ സാക്ഷാത്കരിക്കുവാനുള്ള ഒരു മാർഗ്ഗമായി അതിനെ സ്വീകരിച്ചു് നമ്മുടെ മനസ്സിനെ ഉന്നതമായ ലക്ഷ്യത്തിൽ നിർത്തേണ്ടതിന്റെ ആവശ്യകതയെ ഭഗവാൻ ഉറപ്പിച്ചു പറയുന്നതു് ഗീതയിൽ സർവ്വത്ര കാണാവുന്നതാണു്. അവതാരസിദ്ധാന്തത്തെപ്പററി പറയുന്നേടത്തു് ആ കാര്യം വ്യക്തമാക്കുന്നുണ്ടു്.

ജന്മ കർമ്മ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ ദേഹം പുനർജന്മ നൈതി മാമേതി സോർജ്ജുന.
(IV. 9.)

ഇവിടെ തത്ത്വതഃ എന്ന വാക്കു പ്രത്യേകം ശ്രദ്ധേയമാണു്. അവതാരങ്ങളെ അറിയുകയും ആരാധിക്കുകയും ചെയ്യുന്നതു് അവയുടെ പരമാത്മഭാവത്തെ അറിഞ്ഞുകൊണ്ടു വേണമെന്നർത്ഥം. ആ നിലയിൽ അതു് പരഭക്തിയുടെ ഭാവത്തെ പ്രാപിക്കുന്നു. ഗോപിമാരും അക്രൂരനും മററും ശ്രീകൃഷ്ണനെ സേവിക്കുന്നതു് വെറും മനുഷ്യൻ എന്ന നിലയ്ക്കല്ലല്ലൊ. അതുകൊണ്ടാണു് അവരുടെ പ്രേമം പരഭക്തിക്കു് ഉദാഹരണമായിത്തീരുന്നതു്.

അർജ്ജുനനു് വിശ്വരൂപം കാണിച്ചുകൊടുത്തതിനുശേഷം ഈ രൂപത്തിൽ തന്നെ കാണുവാൻ അനന്യമായ ഭക്തികൊണ്ടുമാത്രമേ സാധിക്കു എന്നു ഭഗവാൻ പറഞ്ഞപ്പോഴും അർജ്ജുനനു് ഒരു സംശയമുണ്ടാകുന്നു. ഭഗവാനെ സഗുണനായിട്ടോ നിർഗ്ഗുണനായിട്ടോ ആരാധിക്കേണ്ടതു്? എങ്ങനെ ആരാധിക്കുന്നവരാണു് ശ്രേഷ്ഠന്മാർ ? എന്നു്. അതിനു പരിഹാരമായി ഭഗവാൻ പറയുന്നതു്, ഏതു രൂപത്തിലായാലും ഏകാഗ്രമായ മനസ്സോടുകൂടി ശ്രദ്ധാപൂർവ്വം തന്നെ ഉപാസിക്കുന്നവരെല്ലാം ശ്രേഷ്ഠന്മാരാണെന്നാണു്. അതായതു് പരിപൂർണ്ണവിശ്വാസവും നിത്യയുക്തത്വവും ശ്രദ്ധയുമാണു് പ്രധാനകാര്യം. ഇതു മൂന്നുമുണ്ടായാൽ മാത്രമേ ഭക്തി പരിപൂർണ്ണവും ഫലപ്രദവുമാവുകയുള്ളു. അതിനുശേഷം ഭഗവാൻ പറയുന്നു: അവ്യക്തവും അനിർദ്ദേശ്യവും ജഗദാധാരഭൂതവും അവാങ്മനസഗോചരവും സർവ്വവ്യാപിയുമായ ഈശ്വരനെ, അതേ നിലയിൽ ഉപാസിക്കുന്ന സർവ്വഭൂതഹിതേരതന്മാരായവർക്കു് പരമാത്മാവിനെ നേരിട്ടു് സാക്ഷാത്കരിക്കുവാൻ സാധിക്കുന്നതുകൊണ്ടു് അവർ സദ്യോമുക്തിക്കു് അർഹരും യുക്തതമന്മാരുമാണെന്നു പറയാം. പക്ഷേ, ആ അവ്യക്തോപാസനം അല്ലെങ്കിൽ നിർഗ്ഗുണോപാസനം ദേഹാഭിമാനികളായ സാധാരണക്കാർക്കു് വളരെ വിഷമമാണു്. അതുകൊണ്ടു് അനുഷ്ഠാനസൗകര്യമുള്ള സഗുണോപാസനമാണു് എല്ലാവർക്കും സ്വീകരിക്കാവുന്നതായിട്ടുള്ളതു്. അതായതു് സകലകർമ്മങ്ങളും ഈശ്വരനിൽ സമർപ്പിച്ചു് ഈശ്വരനെമാത്രം പരമാശ്രയമായി കരുതി അനന്യഭക്തിയോടെ ഈശ്വരനെ നിരന്തരം ധ്യാനിച്ചു ഭജിക്കുക. അങ്ങനെ മനസ്സിനെ ഭഗവാനിൽ തന്നെ ഉറപ്പിക്കുന്ന ഭക്തനും നിർഗ്ഗുണോപാസകൻ എത്തിച്ചേരുന്ന ലക്ഷ്യത്തിൽത്തന്നെ ക്രമേണ എത്തിച്ചേരുന്നതാണു്. ഒരു യഥാർത്ഥഭക്തന്റെ ലക്ഷണം ഗീതാചാര്യൻ പറയുന്നതിങ്ങനെയാണു്: "ദ്വേഷബുദ്ധി ആരിലുമുണ്ടായിരിക്കയില്ല. സർവ്വഭൂതങ്ങളിലും മൈത്രിയും കരുണയുമുണ്ടായിരിക്കും. അഹങ്കാരമോ മമകാരമോ ഇല്ലാത്തതിനാൽ സുഖദുഃഖങ്ങളിൽ സമത്വബുദ്ധിയാണുണ്ടാവുക. ക്ഷമയും സംതൃപ്തിയും ഇന്ദ്രിയമനഃസംയമവും സ്ഥിരനിശ്ചയവും ഒരു ഭക്തനിലുണ്ടാവുന്ന ഗുണങ്ങളാണു്. കോപം ഭയം മുതലായ വികാരങ്ങളൊന്നും അവന്റെ മനസ്സിനെ തീണ്ടുകയില്ല. അവനെക്കൊണ്ടു് ലോകത്തിനോ ലോകത്തെക്കൊണ്ടു് അവനോ യാതൊരു വിഷമവും അനുഭവപ്പെടുകയില്ല. പരിശുദ്ധനും പക്ഷപാതരഹിതനും നിസ്സംഗനും നിരീഹനുമായ അവൻ ശത്രുമിത്രങ്ങളിലും മാനാപമാനങ്ങളിലും നിന്ദാസ്തുതികളിലും ശീതോഷ്ണസുഖദുഃഖങ്ങളിലും എല്ലാം സമത്വബുദ്ധിയോടുകൂടിയാണു് പെരുമാറുക. സന്തോഷമോ

സന്താപമോ ദ്വേഷമോ ഭയമോ ഒന്നും അവ ന്റെ ബുദ്ധിയെ ചലിപ്പിക്കുവാൻ പര്യാപ്തമാകുകയില്ല.'' ഇതാണ് ഭഗവാന്ന് പ്രിയനായ ഒരു ആദർശഭക്തന്റെ ലക്ഷണമെങ്കിൽ ആ നിലയിലെത്തുവാനായി നാം എന്തുചെയ്യണമെന്നും ഗീതാചാര്യൻ തന്റെ ഉപദേശത്തിന്റെ മധ്യത്തിലും (ഒമ്പതാമദ്ധ്യായത്തിന്റെ അവസാനം) അവസാനത്തിലും (പതിനെട്ടാമദ്ധ്യായത്തിലെ 65-ാം ശ്ലോകം) വ്യക്തമായി നിർദ്ദേശിക്കുന്നുണ്ട്.

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം
മത്പരായണഃ. (ix. 34.)

ഗീതയിൽ ആവർത്തിച്ചു പറയുന്ന ഒരു ശ്ലോകമാണിത്. ഭഗവാനിൽത്തന്നെ മനസ്സുറപ്പിച്ച് എപ്പോഴും ഈശ്വരനെ ഭജിക്കുന്നവനായി ബ്രഹ്മാർപ്പണബുദ്ധിയോടെ കർമ്മങ്ങളെല്ലാം ചെയ്യുന്നവനായി മനോവാക്കായങ്ങളെ ഭഗവാന്ന് സമർപ്പിച്ച് ഭഗവദേകശരണനായി ജീവിക്കുന്നവൻ ഭഗവാനെ പ്രാപിക്കുന്നു എന്നർത്ഥം. ഈ ശ്ലോകംതന്നെ 'സത്യം തേ പ്രതിജാനേ പ്രിയോസി മേ' എന്ന ഒരു പ്രതിജ്ഞാവാചകത്തോടു കൂടി അവസാനത്തിൽ ആവർത്തിക്കുമ്പോൾ അതിനെ സർവ്വഗുഹ്യതമമായ ഉപദേശമാണെന്നും അർജ്ജുനൻ തന്റെ ഇഷ്ടനായതുകൊണ്ടുമാത്രം പരമരഹസ്യമായ ഈ മാർഗ്ഗം പറഞ്ഞുതരുന്നതാണെന്നുംകൂടി കൂട്ടിച്ചേർക്കുന്നു. ഇങ്ങനെ ലക്ഷ്യപ്രാപ്തിക്കുള്ള സുഗമമാർഗ്ഗമായി ഗീത ഉപദേശിക്കുന്ന ഭക്തിയോഗം അനുവർത്തിക്കുന്ന ഒരു യഥാർത്ഥഭക്തന്റെ മനോഭാവം 'യദ്യത് കർമ്മ കരോമി തത്തദഖിലം ശംഭോ തവാരാധനം.' എന്നുള്ളതായിരിക്കും. അവന്റെ ഓരോ അവയവങ്ങളും ഭഗവദർച്ചനത്തിൽത്തന്നെ വ്യാപൃതമായിരിക്കും. ശ്രീമദ് ഭാഗവതത്തിൽ രാജാവായ അംബരീഷന്റെ ജീവിതചര്യയെ വിവരിക്കുന്ന സന്ദർഭത്തിൽ ഇതിന്റെ ഉദാഹരണം നമുക്കു കാണാവുന്നതാണ്.

സ വൈ മനഃ കൃഷ്ണപദാരവിന്ദയോർ-
വചാംസി വൈകുണ്ഠഗുണാനുവർണ്ണനേ
കരൗ ഹരേർമ്മന്ദിരമാർജ്ജനാദിഷു
ശ്രുതിം ചകാരാച്യുതസത്കഥോദയേ.
മുകുന്ദലിംഗാലയദർശനേ ദൃശൗ
തദ്ഭൃത്യഗാത്രസ്പർശേഽംഗസംഗമം
ഘ്രാണം ച തത്പാദസരോജസൗരഭേ
ശ്രീമത്തുളസ്യാ രസനാം തദർപ്പിതേ.
പാദൗ ഹരേഃ ക്ഷേത്രപദാനുസർപ്പണേ
ശിരോ ഹൃഷീകേശപദാഭിവന്ദനേ
കാമം ച ദാസ്യേ ന തു കാമകാമ്യയാ
യഥോത്തമശ്ലോകജനാശ്രയാ രതിഃ.
ഏവം സദാ കർമ്മകലാപമാത്മനഃ.
പരേഽധിയജ്ഞേ ഭഗവത്യധോക്ഷജേ
സർവ്വാത്മഭാവം വിദധന്മഹീമിമാം
തന്നിഷ്ഠവിപ്രാഭിഹിതഃ ശശാസ ഹ.
(IX. 4. 18-21.)

മനസ്സ് ഭഗവാന്റെ പാദകമലങ്ങളിൽ, വാക്കുകൾ ഗുണകീർത്തനത്തിൽ, കരങ്ങൾ ക്ഷേത്രശുചീകരണത്തിൽ, ശ്രോത്രങ്ങൾ ഭഗവത്കഥാശ്രവണത്തിൽ, നേത്രങ്ങൾ ദേവാലയദർശനത്തിൽ, അംഗസംഗം ഭക്തദേഹസ്പർശനത്തിൽ, നാസിക പാദസരോജസൗരഭ്യാഘ്രാണത്തിൽ, രസന തുളസീരസാസ്വാദനത്തിൽ, പാദങ്ങൾ ദേവാലയഗമനത്തിൽ, ശിരസ്സ് പാദപ്രണാമങ്ങളിൽ, ഇച്ഛകൾ ഭഗവദ്ദാസ്യത്തിൽ, രതി ഭഗവദധിഷയങ്ങളിൽ – ഇങ്ങനെ തന്റെ കർമ്മകലാപങ്ങളെ മുഴുവൻ ഭഗവദർപ്പിതങ്ങളാക്കി സർവ്വാത്മഭാവത്തെ സാക്ഷാത്കരിച്ചുകൊണ്ടാണ് അംബരീഷൻ രാജ്യഭരണംപോലും നടത്തിയത്. നിർഗ്ഗുണോപാസകന്ന് വിഘ്നരൂപങ്ങളായി തോന്നുന്ന ഇന്ദ്രിയങ്ങളെ സഗുണോപാസകൻ ഈശ്വരഭജനത്തിന്നുള്ള സാധനങ്ങളാക്കി മാററുകയാണ് ചെയ്യുന്നത്. അപ്പോൾ മാർഗ്ഗം സുഗമമായിത്തീരുന്നു. ഇപ്രകാരം തന്റെ ജീവിതം മുഴുവൻ സാധനാമയമാക്കിത്തീർത്തിട്ടുള്ള ഒരു ഭക്തൻ സഗുണേശ്വരാരാധനയിൽ അർപ്പിക്കുന്ന ശ്രദ്ധയും ആത്മാർത്ഥതയും ക്രമത്തിൽ അവനെ നിർഗ്ഗുണോപാസനയിലൂടെ ബ്രഹ്മഭാവം പ്രാപിച്ച് ആത്മസ്വാതന്ത്ര്യമാകുന്ന ലക്ഷ്യപ്രാപ്തിക്ക് അർഹനാക്കിത്തീർക്കുന്നു.

ഈ ആശയംതന്നെ ശ്രീരാമകൃഷ്ണദേവൻ ഇങ്ങനെ വ്യക്തമാക്കുന്നു: ''വ്യാകുലഹൃദയത്തോടെ ഈശ്വരനോടു പ്രാർത്ഥിക്കുക; കരയുക. ആ വിധത്തിൽ ചിത്തശുദ്ധിയുണ്ടാകും. അപ്പോൾ നിർമ്മലജലത്തിൽ സൂര്യന്റെ പ്രതിബിംബം കാണ്മാൻ സാധിക്കുന്നതുപോലെ ഭക്തന്റെ 'ഞാനാ'കുന്ന കണ്ണാടിയിൽ ആ സഗുണബ്രഹ്മത്തിന്റെ, ആദ്യാശക്തിയുടെ, ദർശനം ഭക്തനു കിട്ടുന്നു. പക്ഷെ, കണ്ണാടി വളരെ സ്വച്ഛമായി

രിക്കണം. കണ്ണാടിയിൽ അഴുക്കുണ്ടെങ്കിൽ ശരിയായ പ്രതിബിംബം കിട്ടുകയില്ല. അതുകൊണ്ട് ഭക്തിയുടെ കണ്ണുനീരിൽ ആ അഴുക്കുകൾ കഴുകി വൃത്തിയാക്കുക. ബ്രഹ്മജ്ഞാനം വേണമെന്നുണ്ടെങ്കിൽ ആ പ്രതിബിംബത്തെ പിടിച്ച് സത്യസൂര്യന്റെ നേരേ പോവുക. ആ സഗുണ ബ്രഹ്മത്തോടു പ്രാർത്ഥിക്കുവിൻ; അദ്ദേഹം നിങ്ങളുടെ പ്രാർത്ഥന ചെവിക്കൊള്ളും; അദ്ദേഹംതന്നെ നിങ്ങൾക്കു ബ്രഹ്മജ്ഞാനം തരും, എന്തെന്നാൽ സഗുണബ്രഹ്മംതന്നെയാണ് നിർഗ്ഗുണബ്രഹ്മം; ശക്തിതന്നെ ബ്രഹ്മം. പൂർണ്ണജ്ഞാനത്തിനു ശേഷം ഭേദമില്ല.'' (ശ്രീരാമകൃഷ്ണവചനാമൃതം II. 454.)

ഒരു വിളക്കും എണ്ണയും തിരിയുമെന്നതുപോലെയാണ് കർമ്മവും ഭക്തിയും ജ്ഞാനവുമെന്നാണ് ആചാര്യന്മാർ പറയുന്നത്. ഒരു പ്രദീപവും എണ്ണയും തിരിയും ഉണ്ടെങ്കിലേ പ്രകാശത്തിൽ വസ്തുക്കളെ വേർതിരിച്ചറിവാൻ കഴിയുകയുള്ളു. അതുപോലെ കർമ്മത്തിന്റേയും ജ്ഞാനത്തിന്റേയും ഭക്തിയുടേയും സഹായത്തോടുകൂടി ജീവൻ പരമാത്മസാക്ഷാത്കാരം നേടുവാൻ ശക്തനായിത്തീരുന്നു. ജ്ഞാനമില്ലാത്ത ഭക്തിയും ഭക്തിയില്ലാത്ത ജ്ഞാനവും അതുരണ്ടുമില്ലാത്ത കർമ്മവും അപൂർണ്ണമായിരിക്കുമെന്നർത്ഥം. അങ്ങനെ ജ്ഞാനവൈരാഗ്യയുക്തവും ഈശ്വരാർപ്പിതമായ നിഷ്കാമകർമ്മത്താൽ പരിപുഷ്ടവുമായ ഭക്തിമാർഗ്ഗത്തിലൂടെ മുന്നേറി ലക്ഷ്യം പ്രാപിക്കുവാനാണ് ഗീതാചാര്യൻ നമ്മോടുപദേശിക്കുന്നത്.

ഗീതയിലുള്ള യോഗസമന്വയത്തെപ്പററി വിവേകാനന്ദസ്വാമികൾ പറയുന്നതുകൂടി ഉദ്ധരിച്ചുകൊണ്ട് പ്രകൃതം ഉപസംഹരിക്കാം: ''കാട്ടിൽ നടക്കുമ്പോൾ പെട്ടെന്ന് മനോജ്ഞമായ ഒരു പനിനീർപുഷ്പം അതിന്റെ ഇലയും മുള്ളും ചില്ലയുമായി കെട്ടിപ്പിണഞ്ഞു കിടക്കുന്നതായി കണ്ടെത്തുംപോലെ, ഉപനിഷത്തുകൾ പഠിക്കുമ്പോൾ അവയിലെ അനേകം അസംഗതവിഷയങ്ങളാകുന്ന നൂലാമാലകളിൽക്കൂടി അലഞ്ഞുതിരിയുന്നതിനിടയ്ക്കു പൊടുന്നനവേ ഒരു ഉന്നത തത്ത്വം അവതരിപ്പിക്കുന്നതു കാണാം. ഗീതയിൽ ആ തത്ത്വങ്ങൾ യഥാസ്ഥാനം ഭംഗിയായി ക്രമപ്പെടുത്തിവെച്ചിരിക്കുന്നു. അതിവിശിഷ്ടമായ കുസുമങ്ങളെക്കൊണ്ടു മാത്രം നിർമ്മിതമായ ഒരു മാലയോ പൂച്ചെണ്ടോ പോലെയാണ് ഗീത – ഉപനിഷത്തുകൾ ശ്രദ്ധയെപ്പററി പലേടത്തും സവിസ്തരം പ്രതിപാദിക്കുന്നുണ്ടെങ്കിലും ഭക്തിയെ പ്രസ്താവിക്കുന്നില്ലെന്നുതന്നെ പറയാം. നേരെമറിച്ച്, ഗീതയിൽ ഭക്തിവിഷയം വീണ്ടുംവീണ്ടും പരാമർശിക്കപ്പെടുന്നുവെന്നു മാത്രമല്ല, അവിടെ ഭക്തിയുടെ നിസർഗ്ഗഭാവം അതിന്റെ പരമോച്ചാവസ്ഥയെ പ്രാപിച്ചിട്ടുമുണ്ട്. മററുള്ള മതഗ്രന്ഥങ്ങളിൽനിന്ന് ഗീതയെ വേർതിരിച്ചുനിർത്തുന്ന അപൂർവ്വതയെന്താണ് ? ഗീതയുടെ ആവിർഭാവത്തിനു മുമ്പ് ജ്ഞാനം ഭക്തി യോഗം തുടങ്ങിയ ഓരോ മാർഗ്ഗത്തിനും പ്രബലമായ കൂറുള്ള അനുയായികൾ ഉണ്ടായിരുന്നുവെങ്കിലും അവർ തമ്മിൽ കലഹിച്ചുകൊണ്ടിരുന്നു. ഓരോ കൂട്ടരും അവരവരുടെ മാർഗ്ഗത്തിന് മേന്മ അവകാശപ്പെട്ടു. നാനാമാർഗ്ഗങ്ങളെ തമ്മിലിണക്കുവാൻ ആരും ശ്രമിച്ചിരുന്നില്ല. ഇദംപ്രഥമമായി അവയെ സമന്വയിക്കുവാൻ ശ്രമിച്ചതു് ഗീതാകാരനാണ്. അവിടുന്ന് അന്നു നിലവിലിരുന്ന എല്ലാ സമ്പ്രദായങ്ങളിലേയും ഉത്തമാംശങ്ങളെ സ്വീകരിച്ച് അവയെ ഗീതയിൽ കോർത്തിണക്കി. അവിടുത്തേയ്ക്കുപോലും കാണിക്കാൻ സാധിക്കാത്ത, തമ്മിൽ പൊരുതിയിരുന്ന ഈ സമ്പ്രദായങ്ങളുടെ, സമ്പൂർണ്ണസമന്വയമാണ് പത്തൊമ്പതാം നൂററാണ്ടിൽ വന്ന ശ്രീരാമകൃഷ്ണപരമഹംസൻ സാധിച്ചതു്.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം IV. 509.)

---

പീലിക്കാർകുന്തലിന്നും കുറുനിരയിളകും ഫാലദേശത്തിനും നിൻ
നീലക്കണ്ണിന്നുമോമൽക്കവിളിണയതിനും കുങ്കുമച്ചുണ്ടുകൾക്കും
ശ്രീലക്ഷ്മീഗേഹമാം മാറിനുമിരുകരതാരിന്നുമമ്മെയ്യിലെപ്പൂ–
ഞ്ചേലയ്ക്കും നൂലിനും പൊൻതളകളിളകിടും കാലിണയ്ക്കും തൊഴുന്നേൻ.

– കെ. അരവിന്ദാക്ഷൻ

# ഭാരതീയസംസ്കൃതി*

രംഗനാഥാനന്ദസ്വാമികൾ

ഭാരതത്തിന്റെ സഹസ്രാബ്ദദീർഘമായ സാംസ്കാരികചരിത്രത്തിൽ ഒരു കാലത്തും അദ്ധ്യാത്മശാസ്ത്രവും ഭൗതികശാസ്ത്രവും തമ്മിൽ ഇടയേണ്ടിവന്നിട്ടില്ല. രണ്ടു വിദ്യകളും സഹകാരികളായിട്ടേ വർത്തിച്ചിട്ടുള്ളു. എന്നാൽ അദ്ധ്യാത്മശാസ്ത്രം മനുഷ്യന്റെ യഥാർത്ഥസത്തയുടെ അന്വേഷണവും സാക്ഷാത്കരണവുമായതുകൊണ്ട് അതു സമസ്തവിദ്യകളുടേയും സമ്പൂർണമാണ്, പരാവിദ്യയാണ് എന്നു മാത്രം. മറിച്ച്, പാശ്ചാത്യനാടുകളിൽ പഴയ മതം നവീനശാസ്ത്രത്തെ ശത്രുവായിത്തന്നെയാണ് കരുതിയതു്. അവ തമ്മിലുള്ള പകയും പോരാട്ടവും ചരിത്രത്തിലെ ഇരുണ്ട വശമാണ്. പ്രസിദ്ധ ചരിത്രകാരനായ ആർണോൾഡ് ടോയ്ൻബി പറഞ്ഞതുപോലെ അസഹിഷ്ണുതയും അന്യസ്പർദ്ധയും സെമിറ്റിക്മതങ്ങളുടെ സാമാന്യ ലക്ഷണങ്ങളാണ്. (Ref. 'Historian's Approach To Religion.') 'ഞാൻ അല്ലെങ്കിൽ നീ' ഇതാണ് സെമിറ്റിക് മതങ്ങളുടെ നില. 'നീ തന്നെ ഞാൻ' ഇതാണ് ഭാരതത്തിന്റെ ഭാവം. എല്ലാം ഒരു ഉണ്മയുടെ ആവിഷ്കാരഭേദങ്ങളെന്നറിയുന്ന അദ്വൈതദർശനമാണിതു്.

വൈദികകാലംമുതൽ ഇന്നുവരെ ഭാരതീയ സംസ്കാരം സഹിഷ്ണുവും സർവ്വംഗ്രാഹിയുമായിരുന്നു. അപരിമിതനായ ഒരു ഈശ്വരനെപ്പററിയുള്ള വിശാലഭാവനയിൽ നിന്നേ ഇവ്വിധമൊരു സഹിഷ്ണുത ഉണ്ടാകൂ. ഡോക്ടർ എസ്. രാധാകൃഷ്ണനെ ഉദ്ധരിച്ചു പറഞ്ഞാൽ: ''അപരിമേയനായ ഈശ്വരന്റെ അക്ഷയതയ്ക്കു പരിമിത മനസ്സ് അർപ്പിക്കുന്ന അഭിവാദനമാണ് സഹിഷ്ണുത'' ('Eastern Religions and Western Thought', P. 317). അപരിമേയനായ ഈശ്വരനെ എങ്ങനെയാണ് അഭിപൂജനം ചെയ്യേണ്ടതു്? ചുററുമുള്ള എല്ലാത്തിനോടും സൗമനസ്യവും സൗഹൃദവും കാട്ടിക്കൊണ്ട്. ഏററവും പ്രാചീനമായ നമ്മുടെ വേദമന്ത്രം നോക്കുക: 'ഏകം സദ് വിപ്രാ ബഹുധാ വദന്തി.' സത്യം ഒന്നു്, പണ്ഡിതന്മാർ അതിനെ പല പേരു ചൊല്ലി വിളിക്കുന്നു. സ്വാമി വിവേകാനന്ദൻ ഇതിനെ മതത്തിന്റെ Magna Carta എന്നാണ് വിശേഷിപ്പിച്ചതു്. വൈദിക ഋഷികൾക്കു പിന്നാലെ കൃഷ്ണനും ബുദ്ധനും ശങ്കരനും രാമകൃഷ്ണനും വന്നു. ഇവരെല്ലാം വിശാലദർശനത്തിന്റെ, സർവ്വധർമ്മസമന്വയത്തിന്റെ പ്രവക്താക്കളായിരുന്നു. ഗീതയിൽ ഭഗവാൻ കൃഷ്ണൻ പറയുന്നു:

''യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ, സർവ്വശഃ.''

(ആർ എന്നെ ഏതുവിധത്തിൽ പ്രാപിക്കുന്നുവോ, അവരെ ആ വിധത്തിൽത്തന്നെ ഞാനും ഭജിക്കുന്നു. ഏതു നിലയിലും മനുഷ്യർ എന്റെ മാർഗ്ഗത്തെത്തന്നെയാണ് എല്ലായിടത്തും അനുവർത്തിക്കുന്നതു്.)

ഒരേയൊരു അദ്വയചിദ്വസ്തുവിനെ ബ്രഹ്മമെന്നും ഈശ്വരനെന്നും പല പേരുകളിൽ വിളിക്കുന്നു എന്ന് ഭാഗവതത്തിലും പറയുന്നു. ഇതു് സമന്വയദർശനമാണ്. ഇതിന്റെ പൂർണ്ണസ്വരൂപമായിരുന്നു അടുത്ത കാലത്തു് അവതീർണ്ണനായ ശ്രീരാമകൃഷ്ണദേവൻ.

ഈ ഉദാരമായ സമഭാവന, നിർവ്വികാരകാരുണ്യം, ജ്ഞാനികളിൽ ഒതുങ്ങിനിന്നില്ല. നമ്മുടെ ദേശീയജീവിതത്തിൽ ഉടനീളം ഈ മൂല്യധാര പരന്നൊഴുകി. ഭരണനായകന്മാർക്കും ഈ വിശാലവീക്ഷണം ഉണ്ടായിരുന്നു. ബി. സി. മൂന്നാം

* 1976 ഡിസംബർ 30-ാം തിയ്യതി വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് കോളേജ് വിദ്യാർത്ഥികൾക്കു വേണ്ടി നടത്തിയ ശിബിരത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം. വിവ: വി. മുരളീധരമേനോൻ

നൂററാണ്ടിലെ മഹാനായ സമ്രാട്ട് അശോകൻ എണ്ണമററ ശിലാലേഖനങ്ങളിൽക്കൂടി ഈ സമന്വയസന്ദേശമാണ് പ്രചരിപ്പിച്ചത്. ജൂനഗാഡിലുള്ള ഒരു കല്ലെഴുത്തിൽ 'സമവായ'മാണ് (Harmony) ശരിയായ മാർഗ്ഗമെന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു. സ്വന്തം നാട്ടുകളിലെ നിപീഡനങ്ങൾകൊണ്ടു പൊറുതി മുട്ടി എല്ലാം വിട്ട് ഇവിടെ എത്തിയ ചില മതങ്ങൾക്കും വർഗ്ഗങ്ങൾക്കും ഈ നാട് അഭയംകൊടുത്തു. പലസ്റ്റീനിൽനിന്നു ജൂതരും ഇറാനിൽനിന്നു ജരാതുഷ്ട്രരും ഇങ്ങനെ വന്നവരാണ്. 'ലോകത്തിനു സഹിഷ്ണുതയും സർവ്വസംഗ്രഹവും പഠിപ്പിച്ചുകൊടുത്ത ഒരു മതമാണ് എന്റേതു് എന്നതിൽ ഞാനഭിമാനിക്കുന്നു' എന്ന ഉപക്രമത്തോടുകൂടിയാണ് സ്വാമി വിവേകാനന്ദൻ മതമഹാസമ്മേളനത്തിൽ വിഖ്യാതമായ തന്റെ പ്രസംഗം തുടങ്ങുന്നതു്.

അപ്പോൾ ഭാരതീയസംസ്കൃതിയുടെ മുഖ്യഘടകം ഈ സമദർശനം, സഹിഷ്ണുതയാണെന്നു കാണാം. നാം അറിഞ്ഞാലുമില്ലെങ്കിലും കഴിഞ്ഞ അയ്യായിരം വർഷങ്ങളായി ഒരു ജനതയെന്ന നിലയിൽ നമ്മുടെ ചിന്താകർമ്മങ്ങളിലെല്ലാം ഈ സംസ്കാരത്തിന്റെ പ്രഭാവം ഉണ്ടായിട്ടുണ്ട്. ഒരു ഉദാഹരണം പറയാം. ഭാരതത്തിന്റെ വിഭജനത്തോടുകൂടിയാണ് അതിനു സ്വാതന്ത്ര്യം കിട്ടിയതു്. മുസ്ലീം ഭൂരിപക്ഷമുള്ള സംസ്ഥാനങ്ങൾ ചേർന്ന് പാക്കിസ്ഥാൻ രൂപപ്പെട്ടപ്പോൾ അതു് ഇസ്ലാമിക രാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ടു. ഇവിടെ നമ്മുടെ ഭരണഘടനയിൽ ഭാരതം മതേതരരാഷ്ട്രമെന്നാണ് എഴുതിച്ചേർത്തതു്. മതേതരത്വമെന്നാൽ മതനിരാസമല്ല, സർവ്വമതസമഭാവനയെന്നാണർത്ഥം. എല്ലാ മതങ്ങളേയും ഒരുപോലെ അംഗീകരിക്കുന്ന രാഷ്ട്രമെന്നർത്ഥം.

പ്രസംഗത്തിന്റെ ആരംഭത്തിൽ സൂചിപ്പിച്ച പാശ്ചാത്യനാട്ടുകളിലെ മതശാസ്ത്രങ്ങൾ തമ്മിലുള്ള പകയും പോരും എത്ര വലിയ അനർത്ഥങ്ങളാണ് വരുത്തിവെച്ചതു് ! മതം നവീനശാസ്ത്രത്തെ ഹിംസിച്ചു കളയാനാണ് ആദ്യം നോക്കിയതു്. ശാസ്ത്രസത്യങ്ങൾ മതസിദ്ധാന്തങ്ങൾക്കു നിരക്കുന്നതല്ലെങ്കിൽ അവയെ പാടെ തള്ളുകയായിരുന്നു പൗരോഹിത്യം ചെയ്തതു്. പല ശാസ്ത്രകാരന്മാരും കുററവിചാരണ ചെയ്യപ്പെട്ടു, ചിലർ രക്തസാക്ഷികളാകേണ്ടിയും വന്നു. ബ്രൂണോ വധിക്കപ്പെട്ടു, ഗലീലിയോ തന്റെ സിദ്ധാന്തം തെററാണെന്ന് ഏററു പറഞ്ഞു് തടിതപ്പി. ഡാർവ്വിന്റെ പരിണാമസിദ്ധാന്തം വിപ്ലവകരമായിരുന്നു. അതു് മതത്തിന്റെ തെററായ പല അഭ്യൂഹങ്ങളേയും പൊളിച്ചുകളഞ്ഞു. ശാസ്ത്രം കൃത്യമായ നിരീക്ഷണപരീക്ഷണങ്ങളിൽക്കൂടി സത്യനിർദ്ധാരണം ചെയ്തു് ധീരമായി മുന്നേറുമ്പോൾ മതം അശാസ്ത്രീയസിദ്ധാന്തങ്ങളിൽ ഒതുങ്ങിക്കൂടാൻ ശ്രമിച്ചാൽ അതു് പൊളിയുമെന്നു തീർച്ച. 19-ാം നൂററാണ്ട് ശാസ്ത്രത്തിന്റെ ദിഗ്ജയകാലമാണ്, മതത്തിന്റെ അപക്ഷയകാലവും. കാരണം മുൻചൊന്നതാണ്. മതം തൂത്തെറിയപ്പെട്ടു. പക്ഷേ ഇതിലൊരപകടം പററി. കുട്ടിയെ കുളിപ്പിച്ച സോപ്പുവെള്ളത്തോടൊപ്പം കുട്ടിയേയും കളയുന്ന അപകടമാണിതു്. മതത്തിന്റെ ജീർണ്ണാവരണങ്ങളോടൊപ്പം മതത്തിന്റെ കാതലായ ഈശ്വരസത്തയേയും നിഷേധിക്കുന്നതു് സാഹസമാണ്. ഗൗണങ്ങളായ അപസിദ്ധാന്തങ്ങളിൽ നിന്ന് മുഖ്യമായ സത്യത്തെ വിവേചിച്ചറിയുകയാണ് വേണ്ടതു്. ഇതാണ് ശാസ്ത്രബുദ്ധി. അപസിദ്ധാന്തങ്ങളുടെ ആവരണങ്ങളിൽനിന്ന് കാതലായ സത്യദർശനത്തെ രക്ഷിച്ചെടുക്കുകയാണ് വേണ്ടിയിരുന്നതു്.

ഭാരതീയമതം ശാസ്ത്രപ്രതിഷ്ഠിതമാണ്. അതുകൊണ്ടതു് ഭൗതികശാസ്ത്രങ്ങളെ നിഷേധിക്കാൻ പുറപ്പെടാതെ അവയെ ആത്മസാൽകരിച്ചു. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ മനുഷ്യന്റെ ആഭ്യന്തരപ്രകൃതിയുടെ, അവന്റെ കാതലായ ഉണ്മയുടെ, ഗ്രന്ഥമാണ് മതം. ബാഹ്യപ്രകൃതിയെ പഠിക്കുന്ന ഗ്രന്ഥങ്ങൾ ഭൗതികശാസ്ത്രങ്ങളും. രണ്ടും പരസ്പരപൂരകം. ആദ്യത്തേതു് പരാവിദ്യ, രണ്ടാമത്തേതു് അപരാവിദ്യകളും. ഇവ രണ്ടുംകൂടി ചേരുമ്പോൾ പൂർണ്ണശാസ്ത്രമായി. അപ്പോൾ, ശാസ്ത്രത്തെ ആദ്ധ്യാത്മികമെന്നും ഭൗതികമെന്നും തരംതിരിക്കാതെ പൂർണ്ണസത്യത്തെ സാക്ഷാത്കരിക്കുന്നതു് ശാസ്ത്രമെന്നു പറയണം. ഇതാണ് ഭാരതീയദർശനം. ഇതു് സമഗ്രമായൊരു ദർശനമാണ്. അതു് പ്രകൃതിയേയും അതിലെല്ലാം അഖണ്ഡവ്യാപ്തമായി നില്ക്കുന്ന ആത്മചൈതന്യത്തേയും ഒപ്പം പരിഗ്ര

ഹിക്കുന്നു. ഈ അർത്ഥത്തിലാണ് ശ്രീകൃഷ്ണൻ ഗീതയിൽ പറഞ്ഞതു്:

'ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തജ്ജ്ഞാനം മതം മമ'. (XIII. 3)

ക്ഷേത്രമെന്നാൽ ഈ ലോകം, ക്ഷേത്രജ്ഞൻ അതിനെ പ്രവർത്തിപ്പിക്കുന്ന ചൈതന്യവും. ഈ രണ്ടിന്റേയും ജ്ഞാനത്തിലാണ് ശാസ്ത്രത്തിന്റെ പൂർണ്ണത. ഇതു് പ്രവിശാലമായ ബ്രഹ്മദർശനമാണ്. ഐൻസ്റ്റയിന്റെ സാപേക്ഷതാസിദ്ധാന്തവും ഇതിനോടടുത്തു വരുന്നു എന്നു് ആനുഷംഗികമായി പറയട്ടെ.

നമുക്കു് ഈ രണ്ടു വിദ്യകളും, അദ്ധ്യാത്മശാസ്ത്രവും ഭൗതികശാസ്ത്രവും, വേണം. ആദ്യത്തേതു് പരമസത്യം സാക്ഷാത്കരിക്കുന്ന ശാസ്ത്രമായതുകൊണ്ടാണ് അതിനെ പരാവിദ്യയെന്നു പറയുന്നതു്. ബാക്കിയെല്ലാ ശാസ്ത്രങ്ങളും വേദങ്ങൾപോലും അപരാകക്ഷ്യയിൽപ്പെടുന്നു. മുണ്ഡകോപനിഷത്തിൽ ഈ വിഭജനം കാണാം. ഉപനിഷത്തുകൾ ഈ സത്യം സാക്ഷാത്കരിച്ച ഋഷികളുടെ അനശ്വരങ്ങളായ ആത്മദർശനരേഖകളാണ്.

ഭൗതികശാസ്ത്രത്തിന്റെ സാഫല്യത്തിനുപോലും ആദ്ധ്യാത്മികവിദ്യ ആവശ്യമാണ്. ആദ്ധ്യാത്മികതയെ തള്ളിക്കൊണ്ടുള്ള ശാസ്ത്രീയസാങ്കേതിക പുരോഗതി, അതു് എത്ര വിസ്മാപകമെങ്കിലും, മനുഷ്യജീവിതത്തിനു പ്രയോജനപ്പെടുകയില്ലെന്നുള്ളതിനു് പാശ്ചാത്യരാജ്യങ്ങൾ നല്ല ഉദാഹരണങ്ങളാണ്. മനുഷ്യജീവിതം അവിടെ ഏറെ ദീനവും മ്ലാനവും അസ്വാസ്ഥ്യവുമാണിന്നു്. അദ്ധ്യാത്മദാരിദ്ര്യമാണ് അതിന്നു കാരണം.

ആദ്ധ്യാത്മികതകൊണ്ടുമാത്രവും ജീവിതം ആവില്ല. മനുഷ്യനു ഭൗതികജീവിതവും ഉള്ള കാലത്തോളം ഭൗതികാവശ്യങ്ങളുടെ തർപ്പണം, ഭൗതികമായ സുസ്ഥിതി അവൻ ശ്രദ്ധിച്ചേ പററു. അതിനു് നമുക്കു ഭൗതികശാസ്ത്രങ്ങളെ പ്രയോജനപ്പെടുത്തേണ്ടതുണ്ടു്. ഭാരതത്തിനെപ്പോലെയുള്ള ഒരു വികസ്വരരാജ്യത്തിനു് ഭൗതികകുശലത കൂടിയേ കഴിയൂ. വിവേകാനന്ദസ്വാമികൾ പറയാറുണ്ടായിരുന്നു തനിയ്ക്കു് ഒരു ആഭ്യന്തരനയവും വിദേശനയവുമുണ്ടെന്നു്, എന്നുവെച്ചാൽ, ഭൗതികസമുദ്ധരണത്തിനുവേണ്ടിയുള്ള ശാസ്ത്രപരിചയവും വേദാന്തസന്ദേശപ്രചാരണവും.

നാം വിദേശങ്ങളിലേയ്ക്കു പോകുമ്പോൾ അവർക്കു കൊടുക്കാനുള്ള ഈ മഹത്തായ ആദ്ധ്യാത്മികസന്ദേശവുമായിട്ടുവേണം പോകുവാൻ. സമ്പന്നരാഷ്ട്രങ്ങളുടെ മുന്നിൽ ആഹാരത്തിന്നിരക്കുന്ന ഭാരതം അവജ്ഞാപാത്രമാണ്. യാചന ഒരിടത്തും മാനിക്കപ്പെടുകയില്ല. മറിച്ചു്, നമ്മുടെ അനശ്വരമായ ആദ്ധ്യാത്മികനിധി അവർക്കു കാഴ്ചവെയ്ക്കു, അവർ ആദരവോടെ നമ്മുടെ മുന്നിൽ നില്ക്കും. വെളിരാജ്യങ്ങളിലെല്ലാമുള്ള എന്റെ അനുഭവം ഇതാണ്.

മതത്തിന്റെ അർത്ഥമില്ലാത്ത ബാഹ്യാചാരങ്ങളെല്ലാം പോകട്ടെ, അതിന്റെ സാരമായ സത്യത്തിൽ നമുക്കു് അവിചലശ്രദ്ധയുണ്ടാകണം. മതത്തിൽ ഉദാത്തമായ ചാരിത്രം, സ്വഭാവശുദ്ധി, കാരുണ്യം, പ്രേമം, ത്യാഗമിവയെല്ലാം ആവിഷ്കാരം കൊള്ളുന്നു. എവിടെ ഇവയൊന്നുമില്ലയോ അവിടെ മതവുമില്ല. മാജിക്കു് കാണിക്കലല്ല മതം. ഏററവും വലിയ മാജിക്കുകൾ രണ്ടേയുള്ളു. ഒന്നു്, മനുഷ്യനെ ആത്മത്യാഗത്തോളം ഉയർത്തുന്ന ആദ്ധ്യാത്മികത. രണ്ടു്, ഭൗതികജീവിതത്തെ സമ്പന്നമാക്കുന്ന മനുഷ്യബുദ്ധിയുടെ ഉദാരഫലമായ ശാസ്ത്രത്തിന്റെ അത്ഭുതകരങ്ങളായ കഴിവുകൾ. മൂന്നാമതൊരു മാജിക്കുമില്ല. ഈശ്വരൻ പ്രതിമയിലും വിഗ്രഹത്തിലും മാത്രമല്ല, ഈ ജീവരാശി അവിടുത്തെ വിരാട്സ്വരൂപമാണ്. ഈശ്വരന്റെ പ്രത്യക്ഷരൂപങ്ങളായ മനുഷ്യരെ നാം ഉപാസിച്ചുതുടങ്ങണം. ഈ സേവാഭാവം ആദ്ധ്യാത്മികതയിൽനിന്നേ ഉണ്ടാകൂ. ഈ സേവനവൃത്തിയിൽ ഭൗതികശാസ്ത്രങ്ങളുടെ പ്രയോഗകുശലതയും മേളിപ്പിക്കുക. ആൾഡസ് ഹക്സ്‌ലി പറഞ്ഞു ആധുനികമനുഷ്യൻ ബുദ്ധിയുള്ള വിഡ്ഢിയാണ്, പ്രാചീനമനുഷ്യൻ വിവേകമുള്ള വിഡ്ഢിയും എന്നു്. നമുക്കു വേണ്ടതു് ബുദ്ധിയും വിവേകവുമുള്ള മനുഷ്യനെയാണ്. എന്നുവെച്ചാൽ, ആദ്ധ്യാത്മികത തരുന്ന വിവേകവും ശാസ്ത്രപരിചയം തരുന്ന കർമ്മവൈഭവവും സമന്വയിക്കണം.

ആദ്ധ്യാത്മികത മുഖ്യം. അതു് സർവ്വവിദ്യാപ്രതിഷ്ഠയാണ്. അതു് മനുഷ്യന്റെ അന്തഃശക്യതകളുടെ ശാസ്ത്രമാണ്. ഈ ആദ്ധ്യാത്മികതയെ

നാം എത്രകണ്ട് നമ്മുടെ ജീവിതവ്യാപാരങ്ങളിലേയ്ക്കു് അനുപ്രവേശിപ്പിക്കുമോ അത്രകണ്ട് ജീവിതം ധന്യവും ഭദ്രവുമാകും. വിദൂരഭൂതകാലത്തിലുള്ള ശ്വേതാശ്വതരോപനിഷത്തിൽ ഒരു മുന്നറിയിപ്പുണ്ട്. ഇന്ന് അതു കൂടുതൽ പ്രസക്തമാണെന്നുമാത്രം.

'യദാ ചർമ്മവദാകാശം
വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ
ദുഃഖസ്യാന്തോ ഭവിഷ്യതി'. (6.20)

ആകാശത്തെ ഒരു തോലുപോലെ ചുരുട്ടി കൈയ്യിൽ വെക്കാമെങ്കിൽ, ആത്മജ്ഞാനമില്ലാതെ ദുഃഖപരിഹാരമുണ്ടാകുമെന്നു പറയാം. അതായതു് ആദ്ധ്യാത്മിക ശാസ്ത്രത്തിൻെറ സഹായമില്ലാതെ ഭൗതികശാസ്ത്രത്തിന്നു് മനുഷ്യനെ ലക്ഷ്യത്തിലെത്തിക്കുവാൻ സാധ്യമല്ലെന്നർത്ഥം. വിവേകാനന്ദസ്വാമികളുടെ 'പ്രായോഗിക വേദാന്ത'ത്തിൽ ഈ വിഷയം വിദശമായി വിവരിച്ചിട്ടുണ്ട്. അതുകൊണ്ട് ശാസ്ത്രങ്ങളുടെ മഹത്തായ കണ്ടുപിടുത്തങ്ങളെ അടിസ്ഥാനമാക്കി ഭൗതികമായി മുന്നേറുക; മഹനീയങ്ങളായ മതതത്ത്വങ്ങളെ അനുസരിച്ചു് ആദ്ധ്യാത്മികമായും പുരോഗമിക്കുക. ഇതാണു് ഇന്നത്തെ ആവശ്യം. അപ്പോാം ലക്ഷ്യം സുപ്രാപമാകും. ഇന്നത്തെ യുവലോകം അതിന്നു സന്നദ്ധമായി മുന്നോട്ടുവരട്ടെ. ഭാരതത്തിൻെറ മുഖം ജാജ്ജ്വല്യമാനമാകും. ലോകം മുഴുവൻ ഭാരതത്തിൻെറ അടിവണങ്ങുന്നതു നമുക്കു കാണാം.

# സർവ്വവും നീതന്നെ രാമകൃഷ്ണ

## ഏ. കരുണാകരമേനോൻ

സത്തിലും സത്തു നീ രാമകൃഷ്ണ
ജീവനിൽ ജീവൻ നീ രാമകൃഷ്ണ
സത്തിലും സത്തു നീ ജീവനിൽ ജീവൻ നീ
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 1

നീയെൻെറ സന്തോഷം രാമകൃഷ്ണ
ആശയും ശാന്തിയും രാമകൃഷ്ണ
നീയെൻെറ സന്തോഷമാശയും ശാന്തിയും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 2

നീയെനിക്കാലംബം രാമകൃഷ്ണ
സമ്പത്തും മേന്മയും രാമകൃഷ്ണ
നീയെനിക്കാലംബം സമ്പത്തും മേന്മയും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 3

ബുദ്ധി നീ ശക്തി നീ രാമകൃഷ്ണ
ബന്ധു നീ സ്വർഗ്ഗം നീ രാമകൃഷ്ണ
ബുദ്ധിയും ശക്തിയും ബന്ധുവും സ്വർഗ്ഗവും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 4

നീയെൻെറ ശാസ്ത്രമെൻ രാമകൃഷ്ണ
യുക്തിയും മുക്തിയും രാമകൃഷ്ണ
നീയെൻെറ ശാസ്ത്രമെൻ യുക്തിയും മുക്തിയും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 5

നീയെൻ ഗുരുദേവൻ രാമകൃഷ്ണ
ആനന്ദവായ്പു നീ രാമകൃഷ്ണ
നീയെൻ ഗുരുദേവനാനന്ദവായ്പു നീ
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 6

ലക്ഷ്യവും നീതന്നെ രാമകൃഷ്ണ
മാർഗ്ഗവും നീതന്നെ രാമകൃഷ്ണ
ലക്ഷ്യവും നീതന്നെ മാർഗ്ഗവും നീതന്നെ
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 7

ശാസിക്കുമച്ഛൻ നീ രാമകൃഷ്ണ
ലാളിക്കുമംബ നീ രാമകൃഷ്ണ
ശാസിക്കുമച്ഛനും ലാളിക്കുമംബയും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 8

സ്രഷ്ടാവു നീതന്നെ രാമകൃഷ്ണ
രക്ഷകൻ നീതന്നെ രാമകൃഷ്ണ
സ്രഷ്ടാവു നീതന്നെ രക്ഷകൻ നീതന്നെ
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 9

നീയെൻെറ നൗകയെൻ രാമകൃഷ്ണ
നാവികനായതും രാമകൃഷ്ണ
നീയെൻെറ നൗകയും നാവികനായതും
സർവ്വവും നീതന്നെ രാമകൃഷ്ണ (സർവ്വവും...) 10

# രാമായണത്തിലെ ആദർശപാത്രങ്ങൾ

## പി. ആർ. നായർ

''യാവത് സ്ഥാസ്യന്തി ഗിരയഃ
സരിതശ്ച മഹീതലേ
താവദ്രാമായണകഥാ
ലോകേഷു പ്രചരിഷ്യതി.''

നിത്യനൂതനമാണു രാമായണമെന്നത്ഥം വരുന്ന ഈ പ്രശസ്തിഗാനത്തിൻെറ ഉറവിടം കണ്ടെത്തുകയാണ് ആ മഹാഗ്രന്ഥത്തിൻെറ അനുശീലനംകൊണ്ടുദ്ദേശിക്കുന്നതു്. കാലദേശങ്ങളുടെ വിദൂരചക്രവാളങ്ങളിൽ സപ്തവർണ്ണാങ്കിതമായ ഇന്ദ്രചാപംപോലെ വിശുദ്ധവും നിർവ്യളീകവുമായ എന്തോ ഒന്ന് മഹാകവിയുടെ അന്തരംഗത്തിൽ പ്രതിഫലിച്ചിട്ടുണ്ട്, തീർച്ച. അതുകൊണ്ടുതന്നെ മേൽപ്പറഞ്ഞ പ്രശസ്തിഗാനം അന്വത്ഥമാവുകയും ചെയ്യും.

രാമായണം ''ആദികാവ്യ''മാണല്ലോ. അതിന്നുമൻപ് ആരും കവിതയെഴുതിയില്ലെന്നല്ല അതിനത്ഥം. പലരും എഴുതിയിട്ടുണ്ട്; പ്രചരിപ്പിച്ചിട്ടുണ്ട്. വേദങ്ങളിലും പുരാണങ്ങളിലുമായി കവിതാസ്സരിത്തുക്കളായ എത്രയോ മധുരഗാനങ്ങളുണ്ട് ! അവയെല്ലാം കാവ്യങ്ങൾതന്നെ. ആ സ്ഥിതിക്ക് രാമായണത്തിനു മാത്രമായി ഇങ്ങനെ ഒരു വ്യപദേശം ലഭിച്ചതിന് പ്രത്യേകിച്ചൊരു കാരണമുണ്ടാകും. ജീവിതത്തിൻെറ തായ്‌വേരിൽത്തൊട്ടു തളിർത്തൊത്തുവരെ വികസിച്ചുവരുന്ന വികാരപരമ്പരയുടെ വിശ്ലേഷണംമുഖേന വികസ്വരമാകുന്ന ഭാവപുഷ്പലതയുടെ അനുരണനമാണ് ആ മഹാഗ്രന്ഥത്തെ ''ആദികാവ്യ''മാക്കിയതു്. വ്യക്തിജീവിതത്തിൻെറ സമ്പൂർണ്ണവിമർശമാണ് കവിതയെന്നു നിശ്ചയിച്ച വാല്മീകിമഹർഷി ഇതു സാധിക്കുവാൻ വളരെ പരിശ്രമിച്ചിരിക്കണം. അവിടുന്നു സ്പർശിക്കാത്ത ഏതെങ്കിലുമൊരു വികാരാംശം മനുഷ്യജീവിതത്തിലില്ലതാനും. അതെല്ലാം നന്മതിന്മകളോടു ചേർത്തു വിഭജിക്കുവാനും നിരന്തരം പരിശ്രമിച്ചതായിക്കാണാം.

നന്മയേയും തിന്മയേയും വേർപെടുത്തുക വിഷമമാണ്. പക്ഷപാതദോഷം ബാധിക്കാവുന്ന വിശകലനമായിരിക്കുമതു്. നന്മയെ ആദർശമായും തിന്മയെ ദുരാദർശമായും നാം കണക്കാക്കുന്നു. ഈ അടിസ്ഥാനത്തിൽ രാമായണകഥാപാത്രങ്ങൾ എവിടെച്ചെന്നു നില്ക്കുമെന്നു പെട്ടെന്നു പറഞ്ഞുകൂടാ. സംഘർഷം സൃഷ്ടിക്കുന്ന പശ്ചാത്തലങ്ങൾ നിരവധിയുണ്ട്. അവയ്ക്കിടയിലൂടെ ധർമ്മസ്വരൂപമായ രാമചന്ദ്രസ്വാമിയുടെ അവതാരകഥാപദാനങ്ങളും.

''രാമോ വിഗ്രഹവാൻ ധർമ്മഃ'' എന്നു തീർത്തു പറഞ്ഞുകൊണ്ടാണ് കവിയുടെ പുറപ്പാടു്. ലൌകികദൃഷ്ടിയിലായാലും രാമനെ പ്രഥമസ്ഥാനീയനാക്കണമല്ലോ. പക്ഷേ, ഇവിടെയാണ് പക്ഷാന്തരങ്ങൾ കടന്നുവരുന്നതു്. പ്രതിക്കൂട്ടിലേററിയാൽ ക്രോസ്സു ചെയ്തു ശ്വാസം മുട്ടിക്കാവുന്ന – വേണ്ടിവന്നാൽ വധശിക്ഷപോലും വിധിക്കാവുന്ന – കുററകൃത്യങ്ങളുടെ പട്ടിക അദ്ദേഹത്തിൻെറ മുൻപാകെ വയ്ക്കാം. നോക്കൂ – a) സ്ത്രീവധം b) പത്നീപരിത്യാഗം c) ഒളിയമ്പുപ്രയോഗം d) നിരപരാധികളെ ദണ്ഡിപ്പിക്കൽ e) ധർമ്മഭീരുത f) സാമ്രാജ്യദുർമോഹം; ഇങ്ങനെ പലതും. ഇതെല്ലാം പ്രഥമദൃഷ്ട്യാ ശിക്ഷാർഹമായിരിക്കേ ധർമ്മസ്വരൂപമാണ് രാമനെന്നു വിധിച്ചാൽ ! അതൊരു കടന്ന കൈയ്യാവാം. അന്ധമായ ഭക്തിപ്രവണതയാവാം ! രാമൻെറ ധർമ്മം പുറന്തള്ളിയാലും തരക്കേടില്ല. ഇങ്ങനെ ഒരു വാദഗതി ഇന്നും നിലവിലുണ്ട്.

ഒന്നിരുന്നു ചിന്തിക്കാം. രാമായണം ശ്രദ്ധിച്ചു വായിക്കുന്നവർ മാത്രം സഹകരിച്ചാൽ മതി. അദ്ധ്യാത്മപക്ഷത്തിൽ ആദ്യന്തം കൊരുത്തു വച്ച ''ജ്ഞാനസൂത്രം'' രാമായണത്തിനുണ്ടെന്നുള്ള കഥ തത്കാലം മാററിവയ്ക്കുക. നമുക്കതിലെ കർമ്മസൂത്രം കയ്യിലെടുത്തു് ഭിന്ന്മാത്രപരിശോധന നടത്തിയാൽ മതി.

ആററുനോററുണ്ടായ അരുമക്കിടാവിനെ വൃദ്ധനായ ദശരഥൻ സ്വമനസ്സാലെയല്ല വനാന്തരത്തിലയച്ചതു്. ആദ്യം കൌശികൻേറയും പിന്നീടു് കൈകേയിയുടേയും ആവശ്യപ്രകാരം അതു ചെയ്തു. രാമനു് വേണമെങ്കിൽ അച്ഛനെ ധിക്കരിക്കാം; കൌശികനെ അവഗണിക്കാം; കൈകേയിയെ ശിക്ഷിക്കാം. പൗരജാനപദന്മാർ രാമൻെറ പക്ഷത്തായിരുന്നു! ഭൂരിപക്ഷം സഹായത്തിനുള്ളപ്പോൾ മടിക്കേണ്ട കാര്യമേ ഇല്ല. മറിച്ചാണു സംഭവിച്ചതു്. പിതൃാജ്ഞയും ഗുരുനിയോഗവും നിഷേധിക്കരുതെന്നുള്ള അച്ചടക്കത്തിൻെറ ആദ്യപാഠം ഉരുക്കഴിച്ചുകൊണ്ടാണു് തുടക്കംതന്നെ. ആ മാതൃക ഇന്നു് കാവ്യപാഠങ്ങളിലേ കാണ്മാനുള്ളുവെന്നു് നമുക്കറിയാമല്ലോ.

അരണ്യത്തിലേക്കു കടന്നവാറേ താമസിയായ രാക്ഷസിയെ കൊന്നുകളയുവാൻ നിർദ്ദേശിച്ചതു് ഗോത്രത്തലവനായ രാജർഷിയാണു്. അച്ഛനേക്കാൾ ആദരണീയനാണദ്ദേഹം. താടക കുററമൊന്നും ചെയ്തിട്ടില്ലെന്നുള്ള വാദവും അസ്ഥാനത്താണു്. അക്രമവും വംശവിദ്വേഷവും അവൾക്കുണ്ടു്. മുൻപു് വിഷ്ണുവിനാൽ (മോഹിനിയാൽ) വഞ്ചിതനായ സുന്ദൻെറ വംശധാരിണിയാണവൾ. പൂർവ്വവിരോധവും ആസുരഭാവത്തോടുള്ള മമതയും അവളെ കാമസഞ്ചാരിണിയാക്കി. അവളെ രാമൻ വധിച്ചു; ദിവ്യലോകം കൊടുത്തു് ഉദ്ധരിക്കുകയും ചെയ്തു. വധം വരദാനമായിരുന്നുവെന്നു് പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. മററു് രാക്ഷസന്മാരിൽ രാമസായകമേററു മരിച്ചവരെല്ലാം ഊർദ്ധ്വഗതി നേടിയതായും രാമായണത്തിലുണ്ടു്. ആകയാൽ രാമൻെറ വധകൃത്യങ്ങൾ പാതകമല്ല, അനുഗ്രഹമാണെന്നു് ബോധിച്ചുകൊണ്ടുവേണം രാമായണം വായിക്കുക.

ഏകപത്നീവ്രതം സാക്ഷാത്കരിച്ച രാമരാജനെസ്സംബന്ധിച്ചിടത്തോളം പത്നീപരിത്യാഗം അപരാധമോ അപരിഹാര്യമായ ത്യാഗമോ എന്നതു് സവിശേഷം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ദശരഥനുൾപ്പെടെയുള്ള രഘുരാജന്മാരിൽ പലരും ബഹുഭാര്യന്മാരായിരുന്നു. എന്നാൽ ''ഒരന്യനാരിയെത്തൊടാത്ത രാമബാഹു''വാണു ചെങ്കോലേന്തിയതെന്ന വാസ്തവം സമകാലീന സാഹചര്യങ്ങൾക്കു പൊരുത്തപ്പെടുന്നതല്ല. മാനികൾക്കുചിതമായ ധീരവ്രതം രാമൻെറ യശസ്സിനു മാററു കൂട്ടുകയേ ചെയ്യുന്നുള്ളൂ. അദ്ദേഹം യശസ്കാമനോ ധനകാമനോ ആയിരുന്നില്ല. അപവാദങ്ങൾക്കു ശരവ്യമായ അധിനായകൻ അധികാരത്തിലിരുന്നാൽ രാഷ്ട്രത്തിനു നേരിടാവുന്ന സാംസ്കാരികമായ അധഃപതനം മുൻപിൽ കണ്ടുകൊണ്ടു് ജനഹിതൈഷിയായ രാജാവു് പത്നിയെ പരിത്യജിച്ചതാണു്. ഭാര്യയെ മാത്രമല്ല, സകലതിനേയും വലിച്ചെറിയാൻ മടിച്ചില്ല, അദ്ദേഹം. ജീവനിൽ ജീവനായ ലക്ഷ്മണനെ രാജ്യഭ്രഷ്ടനാക്കിയില്ലേ? രാജ്യം വെടിഞ്ഞില്ലേ? അനുകൂലസാഹചര്യത്തിൽ പ്രലോഭനങ്ങളെ അതിജീവിക്കുന്നവനേ ധീരനാവൂ. അഗ്നിപരിശുദ്ധയായ ആത്മസഖിയെ ഉപേക്ഷിക്കുന്ന രാമൻ സ്വന്തസുഖം സ്വപ്നം കാണുന്നില്ല. പുനർവിവാഹം ചെയ്യുന്നില്ല. ദുഃഖിച്ചു മരിക്കാനും വേദനയെ സ്വായത്തമാക്കാനും മടിയില്ലാത്ത നീതിനിഷ്ഠനെ കുററപ്പെടുത്തുന്നവർ പാപശങ്കയ്ക്കു വഴിപ്പെടേണ്ടിവരും.

ബ്രഹ്മചര്യം കൊടുംതപസ്സാണു്. അതാണു് രാമചന്ദ്രൻെറ ബലത്തിനു നിദാനം. വനാന്തരത്തിലെ ദീർഘജീവിതം ജടാവല്ക്കലങ്ങൾ കൊണ്ടാണോ ശുദ്ധമായതു്? അല്ലെന്നു തീർച്ച. ആകർഷകമായ സൗന്ദര്യവും ആവേശകരമായ യൗവനവും നിരന്തരസഹവാസവും ഉണ്ടായിരിക്കെ ആരബ്ധയൌവനയായ പത്നിയോടൊപ്പം ഇന്ദ്രിയദമനം ചെയ്തുള്ള കഠിനതപസ്സു് എത്ര കക്ശമാണു്! സഹശായിനിയായ സീതയെ അദ്ദേഹം പത്നീഭാവേന പരിഗ്രഹിച്ചിട്ടില്ല. ത്യാഗത്തിൻെറ വിലപ്പെട്ട സാധനയായി ആ ജീവിതത്തെ നമുക്കു വിലയിരുത്താം.

വംശസ്ഥാപനത്തിനു പുത്രസമ്പത്തുണ്ടായതോടെ ആ നിസ്സംഗത കൂടുതൽ ഉജ്ജ്വലമായി. ഇതാണു് പത്നീപരിത്യാഗത്തിൻെറ ബീജം.

താൻ അശക്തനായതുകൊണ്ടല്ല ബാലിയെ നേരിട്ടെതിർക്കാതിരുന്നതു്. ധർമ്മബോധം ഇല്ലാഞ്ഞിട്ടുമല്ല. എതിരാളിയുടെ ബലത്തിൽ പകുതി സ്വായത്തമാക്കാവുന്ന വരബലം ബാലി നേടിയിരുന്നു. നേരിട്ടു യുദ്ധം ചെയ്യുന്ന പക്ഷം ബാലി ജയിക്കും. പിന്നീടു് രാവണ

നിഗ്രഹം സാധ്യമാവില്ല. രാമൻ സമാഹരിച്ച കഴിഞ്ഞ തപശ്ശക്തിമുഴുവൻ ചോർന്നുപോകുന്നതു് — നിഷ്പ്രയോജനമായി മററൊരാളിൽ സംക്രമിപ്പിക്കുന്നതു് — ബുദ്ധിമോശമാണു്. മാത്രമല്ല, ഒളിയമ്പെയ്യുന്നവനു മാത്രമേ ബാലിയെ കൊല്ലാൻ കഴിയുകയുള്ളുവെന്നും പൂർവ്വകഥകൾ വെളിപ്പെടുത്തിയിരിക്കുന്നു. വാസ്തവത്തിൽ ബാലിയെന്ന വാനരത്താനെയല്ല, കർമ്മബന്ധമെന്ന വാലുമായി പൗരുഷമെന്ന പേരും ഭേസി രംഗപ്രവേശം ചെയ്ത വ്യക്തിജീവനെൻറനേരേ തപസ്യയെന്ന ഗൂഢവ്രതം ഫലിപ്പിക്കയാണു് ബാലിവധംകൊണ്ടു വിവരിക്കുന്ന തത്ത്വം.

പര്യടനത്തിനിടയിൽ കണക്കില്ലാതെ നക്തഞ്ചരരെ അകാരണമായി രാമൻ നിഗ്രഹിച്ചതും മുനിമാരുടെ പക്ഷം ചേർന്നു് നിരപരാധികളെ ദണ്ഡിച്ചതും ഉചിതമായില്ലെന്നു ഖേദിക്കുന്നവരുണ്ടു്. ദണ്ഡിക്കപ്പെട്ടവരുടെ നിരപരാധിത്വം തെളിയിക്കാൻ കഴിയുമോ ? ജനസ്ഥാനത്തിലെ സൗമ്യജീവിതം ഇടയ്ക്കിടെ തകർത്തുകൊണ്ടിരുന്ന മാരീചാദികൾ മര്യാദക്കാരല്ല. അവർക്കു് രാമൻെറ ആധിപത്യം പ്രിയകരമല്ല. തപഃസ്ഥാനങ്ങൾ മലിനമാക്കുകയും പാവപ്പെട്ടവരെ വകവരുത്തുകയും ചെയ്യുന്ന ദുർവിനോദത്തിലാണു് രാക്ഷസന്മാരേർപ്പെട്ടതു്. അവരെ തോല്പിക്കാതെ രാജധർമ്മം നിറവേറുകയില്ല. ശത്രുനിഗ്രഹം ശാസകൻെറ ധർമ്മമാണു്. അതു ചെയ്തെന്നു മാത്രമല്ല, മൃത്യുവശഗരെ ഉത്കൃഷ്ടപദത്തിലേയ്ക്കും മററുള്ളവരെ സത്വപ്രധാനമായ ജീവിതത്തിലേയ്ക്കും നയിക്കുകകൂടി അവിടുന്നു ചെയ്തിട്ടുണ്ടു്.

ധർമ്മഭീരുത്വം ദോഷമല്ല, ഗുണമാണു്. അധർമ്മത്തെ വെല്ലുവാൻ കച്ചകെട്ടുന്നവർ സ്വധർമ്മത്തെ സ്വയം വിമർശിക്കണം. അതിൽ വ്യക്തിയേക്കാൾ സമൂഹമാണു് പ്രധാനമായ സങ്കേതം. ദുർഭഗതപസ്സുചെയ്ത ശംബൂകനെ നിഗ്രഹിച്ച കഥയിൽ വർഗ്ഗവിവേചനവും പക്ഷപാതവും കാണുന്നതു് ഏകപക്ഷീയമായ വീക്ഷണം നിലനില്ക്കുന്നതുകൊണ്ടാവണം.

ഔത്തരാഹന്മാർ ദാക്ഷിണാത്യരെ ആക്രമിച്ചുകീഴടക്കിയതിൻെറ കഥയാണു് രാമൻെറ ദിഗ്ജയമെന്നു ചിലർ വ്യാഖ്യാനിക്കുന്നു. അതു ശരിയാണെന്നു് എനിക്കഭിപ്രായമില്ല. ചരിത്രകാരൻെറ ഊഹാപോഹങ്ങൾക്കനുസരിച്ചു് ഇതിഹാസങ്ങൾക്കു ഭാഷ്യമെഴുതുന്നതു ശരിയാവില്ല. വേണമെങ്കിൽ വാല്മീകി രാമായണം രചിച്ച കാലത്തു് നിലവിലിരുന്ന സാമൂഹ്യാചാരങ്ങളേയും വിശ്വാസപ്രമാണങ്ങളേയും കാലികമാക്കി വ്യവഹരിക്കാമെന്നല്ലാതെ അധ്യാത്മപക്ഷത്തിൽ വ്യാഖ്യാനിക്കേണ്ട ധർമ്മഗ്രന്ഥത്തെ ചരിത്രരേഖയാക്കുന്നതു് മാർഗ്ഗഭ്രംശം വരുത്തുകയേയുള്ളു. സാമ്രാജ്യവാദത്തിൻെറ തരിമ്പുപോലും പ്രസ്തുതകൃതിയിൽ ഉൾക്കൊണ്ടിട്ടില്ലെന്നും പ്രത്യുത, അധ്യാത്മരഹസ്യവാദമാണുള്ളതെന്നും സംക്ഷേപിക്കട്ടെ. രാമനു് ദക്ഷിണഭാരതം പിടിച്ചടക്കുവാൻ ആഗ്രഹമില്ലെന്നുള്ളതു് ലങ്കയുൾപ്പെടെയുള്ള അധീനഭൂമികൾ അതാതു ദേശത്തിലെ മര്യാദയനുസരിച്ച ഭരിച്ചുകൊള്ളുവാൻ വിട്ടുകൊടുത്തതിൽനിന്നു് വ്യക്തമാകുന്നുമുണ്ടു്. ചുരുക്കത്തിൽ മമതാപരിത്യാഗമാണു് രാമകഥയുടെ അന്തർധാരതന്നെ.

ഇനി നാം കാണേണ്ടതു ഭരതനെയാണു്. അയാൾക്കു് രാമൻെറ സോദരത്വം ജന്മസിദ്ധം മാത്രമല്ല, കർമ്മസിദ്ധം കൂടിയാണു്. ജ്യേഷ്ഠൻ വർജിക്കുന്നതു തനിക്കും വർജ്യമാണു്. നന്ദിഗ്രാമത്തിൽ ആശ്രമം കെട്ടി അവികലബ്രഹ്മചര്യം ദീക്ഷിച്ചുകൊണ്ടു് പതിന്നാലുവർഷം കാത്തിരുന്ന യുവയോഗിയാണു് ഭരതൻ. അപരിഗ്രഹത്തിനു വേറെ തെളിവു വേണോ ? കൈകേയിയെ ബുദ്ധിമുട്ടിച്ച ഏകസംഭവം ഭരതൻെറ ഈ ജീവിതപരിവർത്തനമാണു്. സ്ത്രീസുലഭമായ ആഗ്രഹം ആ പാവത്തിനെ ഉത്തേജിപ്പിച്ചു. അനേകം ദുരന്തങ്ങൾക്കതു സംഗതി വരുത്തി. എന്നാലും ചിത്രകൂടത്തിലെ സമാഗമത്തിനു മുൻപുതന്നെ കൈകേയി പശ്ചാത്താപപരവശയായി കരതീർന്ന സ്വർണ്ണംപോലെ ശോഭയാർന്നു. അതിനു കാരണം ഭരതൻ മാത്രമാണു്. പാദുകാപീഠത്തിൽ ആത്മസംയമം ചെയ്ത പരിശുദ്ധനായ ആ രാജകുമാരൻ നമുക്കും ആരാധ്യനാകുന്നതിൽ എന്താണത്ഭുതം ?

പേരുകൊണ്ടുതന്നെ ഭാവദോഷങ്ങളുള്ളവനാണു് ലക്ഷ്മണൻ. അയാളുടെ കാമം സമൂലം നശിച്ചിട്ടില്ല. ക്രോധം വേണ്ടുവോളമുണ്ടു്. അയാളെ നിയന്ത്രിക്കുവാൻ രാമനു മാത്രമേ കഴിയൂ. ജ്യേഷ്ഠൻെറ മുൻപിൽ ആട്ടിൻകുട്ടിയെ

പ്പോലെ ശാന്തനാകുന്ന ലക്ഷ്മണൻ തന്മൂലം ബഹുമാന്യനാണ്. ജ്യേഷ്ഠൻെറ ഉപദേശം വേദ വാക്യമാണയാാംക്ക്. അച്ഛനോടുള്ള ആദരം കുറവല്ലെങ്കിലും സ്വാത്ഥലാഭം പുരസ്സരിച്ച് നിന്ദാവചനങ്ങാം ഉച്ചരിച്ചുപോകുന്ന ലക്ഷ്മണൻ ദാസ്യത്തോളമെത്തുന്ന സഗുണഭക്തിയുടെ പ്രതീകമായി വിലസുന്നു. സമ്പ്രദായക്കാരാണല്ലോ ആ ജ്യേഷ്ഠാനുജന്മാർ. സീത കൂടെത്തന്നെയുണ്ട്. വികാരതൈക്ഷ്ണ്യം കലന്ന ലക്ഷ്മണൻ ''മുക്തസംഗ''നല്ലെന്നു തീച്ച്. എന്നിട്ടും ജ്യേഷ്ഠൻെറ പിന്നാലെ കാട്ടിലേക്കു പോകുന്നു. അവിടെ കഴിച്ച കാലമത്രയും ബ്രഹ്മചാരിയും തപസ്വിയും വാനപ്രസ്ഥനമൊക്കെയാണയാാം. ഒരിക്കൽപോലും ജ്യേഷ്ഠത്തിയുടെ മുഖം കണ്ടിട്ടില്ല! ഇതിൻെറ പിൻപിലുള്ള സദാചാരബോധം പ്രശംസാഹ്മല്ലേ ? മറിച്ചായിരുന്നെങ്കിൽ എന്തൊക്കെ സംഭവിക്കുമായിരുന്നു! സീതാന്വേഷണഘട്ടത്തിൽ ഋഷ്യമൂകാചലത്തിൽ കണ്ടുകിട്ടിയ ആഭരണങ്ങാം സീതയുടേതാണോ എന്നു പരിശോധിക്കുവാൻ കണ്ണുനീരു കൊണ്ടു കാഴ്ച തടഞ്ഞുപോയ രാമനു കഴിയാതെ വരുന്നു. ''ലക്ഷ്മണാ! ഒന്നു തിട്ടമായിപ്പറയൂ'' എന്നാവശ്യപ്പെട്ടപ്പോാം ''കാൽച്ചിലങ്കകാം മാത്രം ചേട്ടത്തിയമ്മയുടേതാണെന്ന് എനിക്കറിയാം'' എന്നു പറയുന്ന ലക്ഷ്മണൻ എന്തെന്ത് അനുമോദനമർഹിക്കുന്നു! അമ്മയുടെ (സുമിത്രയുടെ) ആദേശങ്ങാം അക്ഷരംപ്രതി അറിഞ്ഞംഗീകരിച്ച മകൻതന്നെ അദ്ദേഹം. (''മാം വിദ്ധി ജനകാത്മജാം.'') ഇന്നത്തെ യുഗപ്രഭാവം ഈ പരിശുദ്ധിക്കു വിലങ്ങടിച്ചു നില്ക്കുമോ എന്തോ!

ശത്രുഘ്നൻ തികച്ചും മൗനിയാണ് രാമായണത്തിൽ. ലവണാസുരൻെറ കഥ പറയുമ്പോലും സ്വന്തമായി ഒന്നും പ്രവത്തിച്ചിട്ടില്ലാത്ത അയാളെ വ്യംഗ്യമര്യാദയിൽ പരിചയപ്പെടുത്തുന്ന കവിമൂദ്ധന്യൻെറ അന്തരംഗഗതിയെന്തെന്നു വ്യക്തമല്ല. സാക്ഷിഭൂതനായ തുരീയ പ്രാണൻെറ സ്ഥാനമാകാം ശത്രുഘ്നൻേറത്. വിശ്വ, തൈജസ, പ്രാജ്ഞ, തുരീയഭാവങ്ങളിൽ രാമ, ലക്ഷ്മണ, ഭരത, ശത്രുഘ്നന്മാരെ പരിചയപ്പെടുത്തുന്ന സമാധിഭാഷ നമുക്കത്ര വശമില്ലല്ലോ.

ഇനി അമ്മമാരെപ്പററി. കൗസല്യ ഒരിക്കലും കോപിച്ചിട്ടില്ല. അസൂയയും അതൃപ്തിയും അവരെ ബാധിച്ചില്ല. മറെറാരമ്മ ആയിരുന്നെങ്കിൽ ''കിണററിലോ കുളത്തിലോ പൊന്തിക്കിടക്കുന്ന അജ്ഞാതശവ''ത്തിൻെറ അവകാശിയായേനെ. അയോധ്യയിൽ അതുണ്ടായില്ലെന്നു മാത്രമല്ല, ആ മഹാദേവി രാജമാതാവിൻെറ ഉന്നതഗരിമാവോടുകൂടിത്തന്നെ അന്തഃപുരത്തിൽ അടങ്ങിപ്പാത്തു. കാത്തിരുന്ന കാലഗതിയെ വിശ്വസിച്ചും പ്രതികരണങ്ങളെ പ്രതീക്ഷിച്ചും പുത്രവത്സലയായ അവർ കഴിഞ്ഞുകൂടി. ആ മനസ്വിനിയെ പരിചയപ്പെടുവാൻ ഒരു രംഗം മതിയാകും. സ്ഥാനഭ്രഷ്ടനായി മടങ്ങിയെത്തിയ മകൻെറ അകാരണവും അപ്രതീക്ഷിതവുമായ ആ സമാഗമത്തിൽ അല്പംപോലും അമ്പരക്കാതെ, അന്വേഷണത്തിനൊരുങ്ങാതെ,

> ''എന്തെൻ മകനെ! മുഖാംബുജം വാടുവാൻ
> ബന്ധമുണ്ടായതു പാരം വിശക്കയോ?''

എന്നു ചോദിച്ചുതുടങ്ങുന്ന കൗസല്യയുടെ ഹൃദയശുദ്ധിയെ എങ്ങനെയാണ് വെളിപ്പെടുത്തുക! ഇന്നസെൻറ് (Innocent) എന്ന ഇംഗ്ലീഷുപദം കഷ്ടിച്ചു മതിയായെങ്കിലായി. അഥവാ രാമനെന്ന മുക്താഫലത്തിൻെറ പ്രഭവം ആ ശുക്തികതന്നെയാണല്ലോ.

കൈകേയിയെ ക്രൂരയെന്നോ ദുഷ്ടയെന്നോ പഴിക്കുന്നവരുണ്ട്. അവളും അത്ര ഹീനയാണോ? അല്ലെന്നാണ് തോന്നുക. ജീവനിലെ വാസനകാം സമൂലം അടങ്ങിയിട്ടില്ലെന്നല്ലേയുള്ളൂ. പരിസരബലത്താൽ ചില നിർബന്ധങ്ങാംക്കിരയായി. ഭരതൻെറ വരവോടെ അപരാധബോധം പുഷ്ടിപ്പെടുകയും ചെയ്തു. പിന്നീട് ജീവിതാന്ത്യത്തോളം പശ്ചാത്തപിക്കാതെവയ്യ. അതുകൊണ്ടാവാം കോപഭവനത്തിൽ നിന്നിറങ്ങിയതിൽപ്പിന്നെ ആടോപമൊക്കെ അവസാനിപ്പിച്ച് സാത്വികഭാവത്തിൽ മാത്രം അവരെ നാം കണ്ടെത്തുന്നത്. പുത്രസ്നേഹകാതരയായ ഒരമ്മയെ വികാരപരിഭ്രഷ്ടയാക്കിയ മന്ഥരയെന്ന ദാസിയേയും വളരെയൊന്നും കുററപ്പെടുത്തിയിട്ടു കാര്യമില്ല. രാമനെ വെറുത്തിട്ടും അപശബ്ദമുച്ചരിക്കാത്ത കൈകേയി കുലീനയായ രാജകുമാരിയാണെന്നും അവക്കു പററിയ അമളിയിൽ അക്ഷന്തവ്യമായി ഒന്നുംതന്നെ ഇല്ലെന്നും തോന്നിപ്പോകുന്നു.

സുമിത്ര – എത്ര മധുരസ്മരണകളോടെയാവാം അവർ മക്കളെ വളത്തിയിരുന്നത്! രാജ

പുത്രന്മാർ കൂട്ടചേർന്നു് ശബ്ദായമാനമാക്കിയിരുന്ന അന്തഃപുരത്തിനുള്ളിൽ നിശ്ശബ്ദയായി കഴിഞ്ഞുകൂടിയ ആ സപത്നിയെക്കുറിച്ചു് ഏറെയൊന്നും രാമായണത്തിലില്ല. ലക്ഷ്മണൻ യാത്ര വാങ്ങുവാൻ ചെന്നപ്പോാം ആ മാതാമഹി ഉച്ചരിച്ച വാക്കുകാംമതി ഇന്നുമെന്നും നമ്മെ കോരിത്തരിപ്പിക്കുവാൻ. അവയിൽ ആശയുണ്ടു്, ആശംസയുണ്ടു്, ആഹ്വാനവുമുണ്ടു്.

''ഗമ്യതാമത്ഥലാഭായ ക്ഷേമായ വിജയായ ച
ശത്രുവംശവിനാശായ പുനസ്സന്ദശ്നായ ച''

നമുക്കു് ആ അമ്മയെക്കൂടി നമസ്കരിച്ചശേഷം സീതയുടെ സന്നിധിയിലേയ്ക്കു മടങ്ങാം.

രാമകഥാസരിത്തിലെ ചിരന്തനനൗകയായി പരിലസിക്കുന്ന സീത ലോകാരാധ്യയാണു്. ചിരന്തനപരിശുദ്ധിയുടെ പ്രതീകമെന്നോണം അവളുടെ മാതൃത്വം ഹൃദയതലത്തിൽ പതിയാത്തവർ ദുർലഭമാണു്. സീതയ്ക്കു് ഒരിക്കലേ അപകടം പിണഞ്ഞുള്ളു. പൊൻമാനിനെ കണ്ടപ്പോാം – കിട്ടിയാൽ കൊള്ളാമെന്നു തോന്നി. അത്ര കടുത്ത അപരാധമാണോ അതു് ? ഇന്ദ്രിയബന്ധങ്ങളെ എത്രകണ്ടു നിയന്ത്രിച്ചാലും ചങ്ങലക്കെട്ടു ചിലപ്പോാം പൊട്ടിയെന്നുവരും. ഇത്രകണ്ടു ക്രൂരമായ വിധിവിനോദം ആരും പ്രതീക്ഷിക്കുന്നതല്ല. പക്ഷേ, കമ്മഗതി അഥവാ കാലഗതി അപ്രതിഹതം തന്നെ. അല്ലെങ്കിൽ ഈശ്വരനിശ്ചയമെന്നു സമാധാനിക്കുക. ബാലിശമായ ഒരഭിനിവേശം മൂലം നിശ്ചയദാർഢ്യത്തിനുണ്ടായ ഉലച്ചിലാണു് ആ യാദൃച്ഛികസംഭവമെന്നു സ്പഷ്ടമാണു്.

എന്നാൽ സീതയുടെ നിസ്തുല യശസ്സിനു മാററുകൂട്ടുന്ന മറെറാരു വസ്തുതയുണ്ടു്. യൗവനത്തിൻെറ മാദകത്വം തുളമ്പുന്ന അവസരത്തിലല്ല അവാം രാമനെ പിൻതുടന്നതു്. കൗമാരം കളിപ്പന്തലിട്ടു വിളയാടുന്ന നിഷ്കളങ്കമുഹൂത്തത്തിൽ അനന്യസുലഭമായ കത്തവ്യബോധം ദേവിയിൽ പ്രകടമായി. പതിയുടെ പിന്നാലെ നിഴലെന്നവണ്ണം വനത്തിലേയ്ക്കുതിരിച്ച ആ പെൺകൊടിക്കു് വനവും നഗരവും വിവേചിക്കാനുള്ള വിവേകംപോലും ഉണ്ടായിരുന്നില്ല; ലോകദൃഷ്ടിയിൽ ഹനുമന്നാടകത്തിലെ—

''സദ്യഃ പുരീപരിസരേഷു ശിരീഷമൃദ്വീ
സീതാ ജവാത്കതിചിദേവ പദാനി ഗത്വാ
ഗന്തവ്യമദ്യ കിയദിത്യസകൃദ്ബ്രുവാണാ
രാമാശ്രുണാം കൃതവതീ പ്രഥമാവതാരം.''

എന്ന ശ്ലോകം ഓമ്മിച്ചുപോകുന്നു.

(കോമളാംഗിയായ സീത നഗരംവിട്ടു് കുറച്ചടി പോയി പെട്ടെന്നു നിന്നു് 'ഇനി ഇന്നു് എത്ര ദൂരം പോകണം?' എന്നു ചോദിച്ചപ്പോാം രാമൻെറ നേത്രങ്ങളിൽനിന്നു് ആദ്യമായി അശ്രുക്കാം അടന്നു വീണു.)

സീത എട്ടു വയസ്സുള്ളപ്പോഴാണു് രാമൻെറ കഴുത്തിൽ വരണമാല്യം ചാത്തിയതു്. എന്നാൽ ശാരീരികമായ പക്വതയെ അതിലംഘിക്കുന്ന മാനസികോത്കഷം അവാംക്കുണ്ടായിരുന്നു. പാററക്കെട്ടിനെ പട്ടുമെത്തയായും ചോലവെള്ളത്തെ മുന്തിരിച്ചാററായും മാററാൻ കഴിയുന്ന ആന്തരപ്രേമം സീതാരാമന്മാരെ ഒന്നാക്കി. വനവാസകാലത്തു് ഒരിക്കലെങ്കിലും ഭത്താവിൻെറ നിയമങ്ങാംക്കു ഭംഗം വരുത്തുകയോ ക്ലേശങ്ങളോത്തു നെടുവീപ്പിടുകയോ ചെയ്തിട്ടില്ലാത്ത സീത പുരജനങ്ങളെ പഴിക്കുകയോ കമ്മഗതിയെ അപലപിക്കുകയോ ചെയ്യുന്നില്ല. രാവണനാൽ അപഹൃതയാകുമ്പോഴും മടങ്ങിവരുമ്പോഴും അവാം പശ്ചാത്താപമനുഭവിക്കുന്നില്ല. രാക്ഷസരാജനെപ്പോലും അധിക്ഷേപിക്കുന്നില്ല. മനസ്വിനി എന്ന പദത്തിൻെറ അക്ഷരാത്ഥം സീതയ്ക്കു മാത്രമേ യോജിക്കൂ. ഇതെത്ര അസാധാരണമാണു്!

അവളെ രാമവിയോഗത്തിൽ നീറുന്നതായിട്ടല്ലാതെ ഏതെങ്കിലും ആഗ്രഹത്തിൻെറ തീച്ചൂളയിൽ ആളിക്കത്തുന്നതായി ഒരിക്കലും കണ്ടിട്ടില്ല. അയോദ്ധ്യയെക്കുറിച്ചോ അമ്മമാരെപ്പററിയോ ആവലാതിയില്ല. വളത്തച്ഛനായ ജനകനെക്കുറിച്ചും അവാം പരിതപ്തയല്ല. കാരണം, പതിയുടെ കത്തവ്യം ഭർത്തൃപരിചരണം മാത്രമാണെന്നുള്ള വിശ്വാസംതന്നെ.

പരബോധ്യത്തിനുവേണ്ടി അഗ്നിപ്രവേശം വിധിക്കുമ്പോാംപോലും അവാം വാവിട്ടു കരഞ്ഞില്ല. അയോദ്ധ്യയിൽ മടങ്ങിയെത്തിയിട്ടാകട്ടെ പകവീട്ടലിൻെറ ഗന്ധംതന്നെ ഉണ്ടായില്ല. പ്രൗഢയും കുടുംബിനിയും മഹാറാണിയുമായി അംഗീകരിക്കപ്പെട്ട സീതയ്ക്കു് ലോകവ്യവഹാരമനുസരിച്ചു് പലതും പറയാനും ചെയ്യാനും കഴിയുമെന്നിരിക്കെ ഈ വിരക്തഭാവം വന്നതിലാണത്ഭുതം!

ഗർഭിണിയായ തന്നെ അപവാദഭീരുവായ രാജാവു് വനമദ്ധ്യത്തിൽ പരിത്യജിച്ചു. അപ്പോഴും പകപോക്കലിൻെറ നേരിയ സ്വരം

പോലും പുറപ്പെടാതെ വിധിയെപ്പഴിക്കുന്ന സീത തപസ്വിനികളിൽ തപസ്വിനിയാണ്. യഥാൎത്ഥത്തിൽ ക്ഷമാപുത്രിയാണ്. പ്രകോപനത്തിന്റെ പരിപാശ്ശം സാവ്ത്രികമായിരുന്നു. ഒരു സ്ത്രീയെ സംബന്ധിച്ചിടത്തോളം ഏററവും വിലപ്പെട്ടതാണല്ലോ ചാരിത്ര്യം. അതിൽ പ്രിയതമന്ന ശങ്കയുണ്ടെന്ന് അവരം സ്വപ്നേƒപി വിശ്വസിച്ചില്ല. രാമനെ സീതക്കു നല്ലവണ്ണമറിയാം. ദുന്നിവാരമായ വിധിവിപരിണാമത്തിലാണവരം ദുഃഖിച്ചതു്. മഹൎഷിവാടത്തിലെത്തിയതും മക്കളെ വളൎത്തുവാൻ കഴിഞ്ഞതും യദൃച്ഛാഭാഗ്യമായി കരുതിയാൽ മതി. സ്വന്തം മക്കളോടുപോലും അച്ഛനേയോ ബന്ധുക്കളേയോപററി എന്തെങ്കിലുമൊരാക്ഷേപം ആനുഷംഗികമായിത്തന്നെയും ആ മഹതി പറഞ്ഞിട്ടില്ലതാനും.

പശ്ചാത്താപാർദ്രനായ രാജാവു് മുനിവാടത്തിലെത്തി മാപ്പിരക്കുവാൻ തയ്യാറായി. അതിന്നു് അവസരം കൊടുക്കാതെ ''വിവരം ദേഹി മേ ദേവി!'' എന്നു പ്രാൎത്ഥിച്ചുകൊണ്ടു് ആത്മത്യാഗം ചെയ്ത സീത യഥാൎത്ഥത്തിൽ പ്രിയതമന്റെ അഭിമാനം രക്ഷിക്കുകയാണു ചെയ്തതു്. അയോദ്ധ്യാസിംഹാസനത്തിലേക്കാണു് മടങ്ങിയിരുന്നതെങ്കിൽ രാമചന്ദ്രന്റെ പരിശുദ്ധിക്കും ദൃഢവ്രതത്തിനും കോട്ടംതട്ടുവാനേ വഴികാണുന്നുള്ളു.

മറുവശത്തും ഒരു മനസ്വിനിയെ തൊഴുകയ്യോടേ കാണേണ്ടിവരുന്നു. മയപുത്രിയായ മണ്ഡോദരിതന്നെ അവർ. രാവണന്റെ അൎദ്ധാംഗിനി, ഭുജംഗമപ്രൗഢനായി വീമ്പിളക്കുന്ന രാക്ഷസരാജന്റെ ദുർവ്യവഹാരത്തിൽ ദുഃഖിതയും സങ്കോചഭരിതയുമാണവരം. ഭൎത്താവിന്റെ കരവാളത്തിനിരയാകാനിടയുള്ള സന്ദൎഭങ്ങളിൽ മററെന്തും മറന്നു് സാന്ത്വനങ്ങളാൽ വശപ്പെടുത്തി അദ്ദേഹത്തെ നിവൎത്തിപ്പിച്ചതിന്റെ അങ്ങേത്തലയ്ക്കൽ മിന്നിത്തിളങ്ങിയ കുലീനതയും ശാലീനതയും രാക്ഷസജാതിക്കു സുലഭമല്ല. സാഹസികനായ രാവണന്റെ അപഥക്രമണം നിയന്ത്രിക്കണമെങ്കിൽ എത്ര വലിയ ത്യാഗമാണനുഷ്ഠിക്കേണ്ടിവരുന്നതു്! അതോടൊപ്പം മനുഷ്യസ്നേഹപരമായ മാർദ്ദവംകൂടി ആ ഹൃദയത്തിനുണ്ടായതാണു് പ്രശംസാൎഹമായി തോന്നുന്നതു്.

സേവകവൎഗ്ഗത്തിൽ പൊതുവായി കാണുന്ന ദീനഭാവം തൊട്ടുതേച്ചിട്ടില്ലാത്ത ഒരു വിശിഷ്ടവ്യക്തിയാണു് ശ്രീ ഹനുമാൻ. അദ്ദേഹത്തിനു് ഒന്നും സാധിക്കേണ്ടിയിരുന്നില്ല. ധനം, മാനം, പ്രതാപം മുതലായ വിഭൂതികരംക്കപ്പുറത്തുള്ള അനിർവചനീയമായ ആനന്ദം നിരന്തരം അനുഭവിച്ചുകൊണ്ടു് അന്തരാന്തരാ ബ്രഹ്മലീനനായി വൎത്തിച്ച ശ്രീ ഹനുമാൻ നിസ്സ്വാൎത്ഥതപശ്ചര്യയുടെ നിദൎശനവും നിസ്സംഗതയുടെ മാനദണ്ഡവുമാണു്. നാമത്ഭുതപ്പെടുന്ന സംഭവങ്ങളെല്ലാം അവിടുത്തേയ്ക്കു ലീലകളാണു്. ''കോസലേന്ദ്രസ്യ രാമസ്യ ദാസോƒസ്മ്യഹം'' എന്നു് അഭിമാനസ്പൎശമില്ലാതെ ചിന്തിച്ചുറച്ചു്, കടൽ താണ്ടി കാര്യമറിഞ്ഞു്, അനുഗ്രഹബുദ്ധ്യാ തിരിച്ചുവന്ന പരമഹംസപരിവ്രാജകനോ യോഗിയോ ആണു് ആഞ്ജനേയസ്വാമികരം. പട്ടാഭിഷേകത്തിനുശേഷം അയോദ്ധ്യയിലെ രാജകീയ മണ്ഡപത്തിലൊരു ഭാഗത്തു് വിനയാവനതനായി തൊഴുതുനില്ക്കുന്ന ആ മഹാനുഭാവനെ ആരാണു് മറക്കുക! നിഷ്കാമഭക്തിയുടെ നീരൂപതിലകം ആ മഹാന്റെ തിരുനെററിയിലണിയിക്കുവാൻ വ്യഗ്രതപൂണ്ടുന്ന സീതാമാതാമഹിയുടെ വളൎത്തുമകനെപ്പോലെ ഹനുമാൻസ്വാമി ചിരംജീവിത്വമാർജിക്കുകതന്നെ ചെയ്തു.

വിഭീഷണൻ, രാവണൻ മുതലായവരെക്കുറിച്ചും പറയേണ്ടതുണ്ടു്. വിസ്തരഭയംമൂലം അതു മാററിവയ്ക്കട്ടെ.

ധൎമ്മരക്ഷണത്തിനു കാപ്പുകെട്ടിയ അവതാരവരിഷ്ഠന്റെ അനുയായികളാണു് രാമായണകഥാപാത്രങ്ങരം. അവരിൽ ശത്രുമിത്രഭേദം ശരിയല്ല. സ്പഷ്ടദൃഷ്ടിയിൽ അപരാധശങ്കിതരെങ്കിലും ഗുണബുദ്ധിയിലൂടെ വിവേചിക്കുമ്പോരം എല്ലാവരും നല്ലവരാണു്. കുററങ്ങളും കുറവുകളും ക്ഷന്തവ്യമാണെവിടെയും. ആസുരഭാവങ്ങളെ അതിജീവിക്കുന്ന ദിവ്യശക്തികളാണു് രാമകഥയിലെ ഉദാത്തപാത്രങ്ങളെന്നു സമഷ്ടിയായി പറഞ്ഞുകൊണ്ടു് ഈ പ്രകൃതം ഉപസംഹരിക്കട്ടെ.

---

(മാൎച്ച് 29-ാംതീയതിയാണു് ഇക്കൊല്ലം നാം ശ്രീരാമജയന്തി ആഘോഷിച്ചതു്.)

# ഹൈന്ദവദർശനം

(കഴിഞ്ഞ ലക്കത്തിൽനിന്ന് തുടർച്ച്)

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

### വേദാന്തദർശനം

വേദത്തിന്റെ നിർണ്ണയമെന്നാണ് വേദാന്ത ശബ്ദത്തിനർത്ഥം. 'അന്ത' ശബ്ദത്തിന് നിർണ്ണയമെന്ന് അർത്ഥമുണ്ട്. വേദം, വിശേഷിച്ചും ഉപനിഷത്തുകൾ അദ്വൈതബ്രഹ്മതത്ത്വത്തെയാണ് സിദ്ധാന്തപക്ഷമായി സ്വീകരിച്ചിരിക്കുന്നതെന്നുള്ള വസ്തുത ദാർശനികദൃഷ്ടിയിൽ നിരൂപണം ചെയ്യുന്ന ഗ്രന്ഥമാണ് വേദാന്തസൂത്രങ്ങൾ. ഉത്തരമീമാംസാസൂത്രങ്ങളെന്നും ശാരീരികസൂത്രങ്ങളെന്നും ബ്രഹ്മസൂത്രങ്ങളെന്നും മററും ഇവ അറിയപ്പെടുന്നുണ്ട്. ഈ സൂത്രങ്ങളുടെ കർത്താവ് ബാദരായണമഹർഷിയാണെന്ന് വിശ്വസിക്കപ്പെടുന്നു. ഉപനിഷത്സിദ്ധാന്തങ്ങൾക്ക് വിരുദ്ധമായി നാസ്തികദർശനങ്ങളിലും ആസ്തികദർശനങ്ങളിലും ഉന്നയിച്ചിട്ടുള്ള വാദങ്ങളേയും സിദ്ധാന്തങ്ങളേയും ഖണ്ഡിച്ച് അദ്വൈതബ്രഹ്മതത്ത്വത്തെ ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും ഇണങ്ങത്തക്കവണ്ണം രചിക്കപ്പെട്ടിട്ടുള്ളതാണ് വേദാന്തസൂത്രങ്ങൾ. സമന്വയാദ്ധ്യായം, അവിരോധാദ്ധ്യായം, സാധനാദ്ധ്യായം, ഫലാദ്ധ്യായം എന്ന് നാലദ്ധ്യായങ്ങളായി അഞ്ഞൂററി അൻപത്തിയഞ്ച് വേദാന്തസൂത്രങ്ങൾ വിഭജിച്ചിരിക്കുകയാണ്. ഒന്നാമദ്ധ്യായത്തിൽ വേദാന്തവാക്യങ്ങളെല്ലാം പ്രത്യക്ഷമായോ പരോക്ഷമായോ ജീവബ്രഹ്മൈക്യത്തെയാണ് ബോധിപ്പിക്കുന്നതെന്ന് വ്യക്തമാക്കുന്നു. രണ്ടാമദ്ധ്യായത്തിൽ അദ്വൈതസിദ്ധാന്തത്തിനു വിരുദ്ധമായി പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങളേയും സിദ്ധാന്തങ്ങളേയും ഖണ്ഡിച്ച് ശ്രുതിക്കിണങ്ങുന്ന യുക്തികൾകൊണ്ട് അദ്വൈതത്തെ സ്ഥാപിക്കുകയാണ് ചെയ്യുന്നത്. മൂന്നാമദ്ധ്യായത്തിൽ വേദാന്തസമ്മതമായ സാധനകളെക്കുറിച്ച് വിവരിക്കുന്നു. ''തത്ത്വം'' പദാർത്ഥ പരിശോധനം, സഗുണബ്രഹ്മവിദ്യ, നിർഗ്ഗുണബ്രഹ്മവിദ്യ തുടങ്ങി മോക്ഷത്തിന്റെ ബഹിരംഗങ്ങളും ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം, വിവേകം, വൈരാഗ്യം, ശ്രവണം, മനനം, നിദിദ്ധ്യാസനം മുതലായ അന്തരംഗസാധനകളുമാണ് അതിൽ പ്രതിപാദിച്ചിരിക്കുന്നത്. നാലാമദ്ധ്യായത്തിൽ, സഗുണബ്രഹ്മവിദ്യയുടെ ഫലം മരണാനന്തരം ഉത്തരായണമാർഗ്ഗം വഴി ജീവൻ ക്രമമുക്തിയടയുകയെന്നതാണെന്നും നിർഗ്ഗുണബ്രഹ്മവിദ്യയുടെ ഫലം ഇഹലോകത്തിൽവെച്ചുതന്നെ സദ്യോമുക്തിയടയുകയെന്നതാണെന്നുമാണ് വിസ്തരിച്ച് പ്രസ്താവിച്ചിരിക്കുന്നത്.

സൂത്രരൂപത്തിലുള്ള ദർശനസാഹിത്യങ്ങൾ ഏതാണ്ടൊരുമിച്ചുതന്നെയാണ് വളർന്നു വികസിച്ചിട്ടുള്ളതെന്ന് നിരൂപകന്മാർ അഭിപ്രായപ്പെടുന്നു. ക്രിസ്തുവിനു മുമ്പ് രണ്ടാം നൂററാണ്ടു മുതൽ ക്രിസ്തുവിനുശേഷം രണ്ടാം നൂററാണ്ടുവരെയുള്ള കാലമാണ് ദർശനസൂത്രങ്ങളുടെ രചനാകാലമെന്ന് ഊഹിക്കപ്പെടുന്നു. ഓർമ്മിച്ചിരിക്കത്തക്കവണ്ണം സ്വസിദ്ധാന്തങ്ങളെ വളരെ സംക്ഷേപിച്ച് അർത്ഥഗർഭമായ വാക്യങ്ങളിൽ എഴുതിയിട്ടുള്ളതാണ് ദർശനസൂത്രങ്ങൾ. സൂത്രങ്ങൾ മാത്രം വായിച്ചാൽ സംസ്കൃതഭാഷയിൽ പാണ്ഡിത്യമുള്ളവർക്കുപോലും അവയുടെ അർത്ഥം ഗ്രഹിക്കാൻ വളരെ പ്രയാസമുണ്ട്. അതിനാൽ സൂത്രകാലത്തിനുശേഷം എല്ലാ ദർശനസൂത്രങ്ങൾക്കും, അർത്ഥം വ്യക്തമാക്കുന്നതിന് ആചാര്യന്മാർ ഭാഷ്യങ്ങൾ എഴുതിയിട്ടുണ്ട്. സൂത്രങ്ങളിലെ പദങ്ങളനുസരിച്ച് വ്യാഖ്യാനിച്ച് പൂർവ്വപക്ഷങ്ങൾ കാണിച്ച് അവയെ ഖണ്ഡിച്ച് സിദ്ധാന്തപക്ഷങ്ങൾ സ്ഥാപിക്കുന്ന രീതിയിലാണ് ഭാഷ്യങ്ങൾ രചിക്കപ്പെട്ടിട്ടുള്ളത്. ഭാഷ്യങ്ങളും അവയ്ക്കു വാർത്തികങ്ങളും ടീകകളും ഉണ്ടായിട്ടുണ്ട്. ഇങ്ങനെ ഭാരതീയദർശനസാഹിത്യം

വളരെയേറെ ഗ്രന്ഥസമ്പത്തുകൊണ്ടു് പരിപുഷ്ടമാണു്.

വ്യാസനെപ്പോലെതന്നെ ആത്രേയൻ, ആശ്മരഥ്യൻ, കാർഷ്ണാജനി, കാശകൃത്സ്നൻ, ജൈമിനി, ബാദരി തുടങ്ങിയ ആചാര്യന്മാരും വേദാന്തതത്വപരമായ ഗ്രന്ഥങ്ങാം രചിച്ചിരുന്നതായി ബ്രഹ്മസൂത്രത്തിൽനിന്നു്, മനസ്സിലാക്കാം. എന്നാൽ, ആ ആചാര്യന്മാരുടെ ഗ്രന്ഥങ്ങാം ഇതുവരേയും കണ്ടുകിട്ടിയിട്ടില്ല. വ്യാസൻെറ പുത്രനും ശിഷ്യനുമായ ശുകബ്രഹ്മർഷിയും അദ്ദേഹത്തിൻെറ ശിഷ്യൻ ഗൗഡപാദാചാര്യരും അദ്ദേഹത്തിൻെറ ശിഷ്യൻ ഗോവിന്ദപാദാചാര്യരും അദ്ദേഹത്തിൻെറ ശിഷ്യൻ ശങ്കരാചാര്യരുമാണു് വേദാന്തദർശനത്തെ പ്രചരിപ്പിച്ചതു്. ശ്രീശങ്കരാചാര്യരാണു് ബ്രഹ്മസൂത്രങ്ങാംക്കു് വിചാരപ്രധാനവും പാണ്ഡിത്യപൂർണ്ണവും യുക്തിയുക്തവുമായ ഭാഷ്യം ആദ്യമായി രചിച്ചതു്. ബ്രഹ്മസൂത്രങ്ങാംക്കു മാത്രമല്ല, ഉപനിഷത്തുകാംക്കും ഗീതയ്ക്കും സനത്സുജാതീയത്തിനുംകൂടി അദ്ദേഹം ഭാഷ്യം എഴുതുകയും സ്വതന്ത്രങ്ങളായ അനേകം ഗ്രന്ഥങ്ങാം രചിക്കുകയും ചെയ്തു് അദ്വൈതബ്രഹ്മദർശനത്തെ ഉൽകൃഷ്ടമായ ഒരു വിചാരശാസ്ത്രമായും അനുഭൂതിപ്രധാനമായ ഒരു മതമായും ഉയർത്തുകയുണ്ടായി. നമ്മുടെ കേരളത്തിൽ കാലടിയിലുണ്ടായിരുന്ന കൈപ്പള്ളിൽ എന്ന നമ്പൂതിരിഗൃഹത്തിൽ ക്രിസ്തുവർഷം എഴുനൂററിഎൺപത്തിയെട്ടിൽ ജനിച്ച അദ്ദേഹം എട്ടാമത്തെ വയസ്സിൽ നാലു വേദങ്ങളും പന്ത്രണ്ടാമത്തെ വയസ്സിൽ സർവ്വശാസ്ത്രങ്ങളും പഠിച്ചതിനുശേഷം കേരളം വിട്ടു നർമ്മദയിൽ ചെന്നു് ഗോവിന്ദപാദാചാര്യരിൽനിന്നു് സന്ന്യാസദീക്ഷ സ്വീകരിച്ചു് കാശിയെ കേന്ദ്രമാക്കി വൈദികധർമ്മത്തെ പ്രചരിപ്പിക്കുവാൻ തുടങ്ങിയെന്നുള്ളതു് അവിശ്വസനീയമായ ഒരു ചരിത്രസത്യമാണു്. മുപ്പത്തിരണ്ടാമത്തെ വയസ്സിൽ അദ്ദേഹം സ്ഥൂലശരീരം ഉപേക്ഷിച്ചു് പരമപദമടഞ്ഞു. ഇക്കാലത്തിനിടയിൽ അനേകം വേദാന്തഗ്രന്ഥങ്ങാം രചിക്കുകയും പണ്ഡിതന്മാരുമായി വാദം നടത്തി അവരെ തൻെറ അനുയായികളാക്കിത്തീർക്കുകയും ചെയ്ത ശ്രീശങ്കരാചാര്യർ ഭാരതത്തിൻെറ നാലു ഭാഗത്തും ഓരോ സന്ന്യാസിമഠങ്ങാം സ്ഥാപിച്ചു് തൻെറ ശിഷ്യന്മാരെ അവിടെ താമസിപ്പിച്ചു് അദ്വൈതസിദ്ധാന്തങ്ങാം പ്രചരിപ്പിക്കുവാൻ നിയോഗിച്ച ചരിത്രം, ചരിത്രകാരന്മാരെല്ലാം അത്ഭുതത്തോടുകൂടിയാണു് രേഖപ്പെടുത്തിയിരിക്കുന്നതു്. വിശാലഭാരതത്തിൻെറ സാംസ്ക്കാരികമായ ഐക്യം സ്ഥാപിച്ച പരിവ്രാജകസാർവ്വഭൗമനായിട്ടാണു് പലരും അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുള്ളതു്.

മീമാംസകന്മാരെപ്പോലെതന്നെ വേദാന്തികളും പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, അർത്ഥാപത്തി, അനുപലബ്ധി ഈ ആറു പ്രമാണങ്ങാം വഴിയാണു് വേദവാക്യങ്ങളെ പരിശോധിച്ചു് തത്വനിർണ്ണയം ചെയ്യുന്നതു്. ജീവനു് അവിദ്യാദശയെന്നും വിദ്യാദശയെന്നും രണ്ടവസ്ഥയുണ്ടു്. അവിദ്യാദശയാണു് വ്യാവഹാരികസത്ത. ബ്രഹ്മം, ഈശ്വരൻ, ജീവൻ, ജീവനും ഈശ്വരനും തമ്മിലുള്ള ഭേദം, അവിദ്യ (മായ), അവിദ്യയും ബ്രഹ്മവും തമ്മിലുള്ള ചേർച്ച ഇങ്ങനെ ആറു തത്വങ്ങാംക്കു് വേദാന്തികാം അവിദ്യാദശയിൽ വ്യാവഹാരികസത്ത നൽകിയിട്ടുണ്ടു്. പ്രപഞ്ചം ജീവൻേറയും ഈശ്വരൻേറയും ഉപാധികളായിട്ടാണു് അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. സമഷ്ടിപ്രപഞ്ചം ഈശ്വരോപാധിയും വ്യഷ്ടിപ്രപഞ്ചം ജീവോപാധിയുമാണു്. അവിദ്യാദശയിൽ വർത്തിക്കുന്ന ജീവൻ ദുഃഖനാശത്തിനും സുഖപ്രാപ്തിക്കും വേണ്ടിയാണു് പരിശ്രമിക്കുന്നതു്. ജീവൻെറ വാസ്തവസ്വരൂപം ബ്രഹ്മം തന്നെയാണു്. എന്നാൽ അജ്ഞാനം നിമിത്തം അതു വിസ്മരിച്ചു് ദേഹാഭിമാനം കൈക്കൊണ്ടിരിക്കുകയാണു്. ധർമ്മാചരണംകൊണ്ടു് അന്തഃകരണശുദ്ധിയും ഗുരുമുഖത്തുനിന്നുള്ള വേദാന്തവാക്യശ്രവണംകൊണ്ടു് ആത്മബോധവുമുണ്ടാകുമ്പോാം അജ്ഞാനം നശിച്ചു് താൻ ബ്രഹ്മമാണെന്നുള്ള ബോധം ആ ജീവനുണ്ടാകും. അതാണു് വിദ്യാദശ. മൂന്നു കാലത്തും മാററമില്ലാത്ത ബ്രഹ്മം പരമാർത്ഥസത്തയും വ്യവഹാരകാലത്തുമാത്രം നിലനില്ക്കുന്ന ഈശജീവാദിതത്വങ്ങാം വ്യാവഹാരികസത്തയും ഭ്രമംനിമിത്തം തോന്നുന്ന രജ്ജുസർപ്പം മുതലായവ പ്രാതിഭാസികസത്തയുമാണു്. പാരമാർത്ഥികസത്താബോധമുണ്ടാകുമ്പോാം വ്യാവഹാരികസത്തയും വ്യവഹാരികസത്താബോധമുണ്ടാകുമ്പോാം പ്രാതിഭാസികസത്തയും മറയും.

അതിനാൽ ബ്രഹ്മബോധമുണ്ടാകുമ്പോൾ ഈശൻ, ജീവൻ, ജഗത്തു് ഈ ഭേദബുദ്ധിയെല്ലാം നശിച്ചു് ജീവനു് അദ്വൈതാനുഭൂതിയുണ്ടാകും. ഇതാണു് ശ്രീശങ്കരാചാര്യസ്വാമികളുടെ ബ്രഹ്മസൂത്രഭാഷ്യത്തിലെ അദ്വൈതവേദാന്ത സിദ്ധാന്തത്തിന്റെ ചുരുക്കം.

''വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച
അഖണ്ഡസൗഖ്യസ്ഥിതിരേവ മോക്ഷോ
ബ്രഹ്മാദ്വിതീയേ ശ്രുതയഃ പ്രമാണം.''

എന്ന ശ്ലോകത്തിൽ അദ്വൈതബ്രഹ്മദർശനം മുഴുവൻ ശ്രീശങ്കരാചാര്യർ സംഗ്രഹിച്ചു കാണിക്കുന്നു.

ജീവനും എല്ലാ ജഗത്തും ബ്രഹ്മം തന്നെയാണു്. അഖണ്ഡസൗഖ്യസ്ഥിതിതന്നെ മോക്ഷം. ഇതാണു് വേദാന്തസിദ്ധാന്തനിർവ്വചനം. ബ്രഹ്മം അദ്വിതീയമാണെന്നുള്ളതിനു് വേദവാക്യങ്ങളും അനുഭൂതിസമ്പന്നന്മാരായ സത്തുക്കളുടെ ഉപദേശങ്ങളുമാണു് പ്രമാണം, എന്നാണു് പ്രസ്തുതശ്ലോകത്തിന്റെ സാരം. സ്വപ്നത്തിൽ തോന്നുന്ന ജ്ഞാതൃജ്ഞാനജ്ഞേയരൂപമായ നാനാതരത്തിലുള്ള പ്രപഞ്ചം സത്യമാണെന്നു് അപ്പോൾ അനുഭവപ്പെട്ടാലും ഉണരുമ്പോൾ അതെല്ലാം സ്വപ്നസാക്ഷിമാത്രമായിരുന്നുവെന്നു് ബോധിക്കാൻ കഴിയും. അതുപോലെ ജാഗ്രദാദി മൂന്നവസ്ഥകളിലും അനുഭവപ്പെടുന്ന പ്രപഞ്ചം പരജാഗ്രത്തിൽ – ആത്മബോധത്തിൽ – അവസ്ഥാത്രയസാക്ഷിയും സച്ചിന്മയവുമായ ബ്രഹ്മം മാത്രമാണെന്നു് അനുഭവപ്പെടും. ആ അനുഭൂതിയിൽ മായയും ഈശ്വരനും ജീവനും ജഗത്തും ബ്രഹ്മസ്വരൂപമായി പ്രകാശിക്കും. അങ്ങനെയുള്ള അവസ്ഥയാണു് അഖണ്ഡസുഖമായ കൈവല്യം.

## ഹിന്ദുദർശനങ്ങളുടെ വികാസവും സമന്വയവും

സാമാന്യദൃഷ്ടിയിൽ ഹൈന്ദവദർശനങ്ങൾ പരസ്പരവിരുദ്ധങ്ങളായി തോന്നാം. എന്നാൽ ശരിയായി പരിശോധിച്ചുനോക്കിയാൽ ചാർവ്വാകദർശനം മുതൽ അദ്വൈതദർശനം വരെയുള്ള എല്ലാ ദർശനങ്ങളും, ദർശനങ്ങളുടെ ക്രമപ്രവൃദ്ധമായ വികാസവും സ്വതന്ത്രമായ യുക്തിയും വിചാരസ്വാതന്ത്ര്യവും സത്യാന്വേഷണത്തിന്റെ മായാത്ത മാർഗ്ഗവും ഉൾക്കൊള്ളുന്നതാണെന്നു് വ്യക്തമാകും. വേദത്തിൽ ബഹുദേവതാവാദവും ഏകേശ്വരവാദവും സകലേശ്വരവാദവും അദ്വൈതവാദവും കാണുന്നുണ്ടല്ലോ. അതുപോലെ ദർശനങ്ങളിലും ഈ വികാസം കാണാം. ഒരു സാധാരണവ്യക്തിയുടെ അനുഭവത്തെയാണു് ചാർവ്വാകദർശനം ഉദാഹരിക്കുന്നതു്. ദേഹഭിന്നനായ ആത്മാവിന്റെ അസ്തിത്വം അംഗീകരിക്കുന്ന ജൈനദർശനം ആത്മചിന്തയിലേയ്ക്കാണു് നീങ്ങുന്നതു്. എന്നാൽ, ബുദ്ധദർശനങ്ങൾ ഇന്ദ്രിയാതീതമായ മണ്ഡലത്തിൽ വളരെയേറെ വിഹരിക്കുകയും സമാധിനിലയിൽ എത്തുകയും ചെയ്യുവെങ്കിലും ആ സമാധിയിൽ അനുഭവപ്പെട്ട തത്ത്വത്തെക്കുറിച്ചുള്ള വ്യാഖ്യാനം തെറ്റിപ്പോയിയെന്നാണു് ആസ്തികന്മാരുടെ പക്ഷം. ബൗദ്ധദർശനത്തിൽ ഏററവും പുരോഗമനപരമായ ദർശനചിന്ത ശൂന്യവാദമാണല്ലോ. പക്ഷേ, എല്ലാം ശൂന്യമാണെന്നു സമർത്ഥിക്കുന്ന ശൂന്യവാദിക്കു് തന്റെ വ്യക്തിത്വത്തിന്റെ സദ്ഭാവത്തെ നിഷേധിക്കുവാൻ സാദ്ധ്യമല്ലെന്നും ആ സദ്ഭാവം അശൂന്യവും നിത്യവുമായ ആത്മാവാണെന്നും ന്യായവൈശേഷികന്മാർ അഭിപ്രായപ്പെടുന്നു. എന്നാൽ സാംഖ്യമതവും യോഗമതവും കുറേക്കൂടി സൂക്ഷ്മമായി ചിന്തിച്ചു് ആത്മാവു് സത്തു മാത്രമല്ല, ചിത്തു കൂടിയാണെന്നു് സമർത്ഥിക്കുന്നു. ന്യായവൈശേഷികന്മാരെപ്പോലെ ആത്മാവിനു് നാനാത്വവും അവിദ്യാദശയിൽ പുനർജ്ജന്മവുമുണ്ടെന്നു് സാംഖ്യദർശനവും യോഗദർശനവും സമ്മതിക്കുന്നു. വേദാന്തദർശനമാകട്ടെ ആത്മാവു് സത്തും ചിത്തും ആനന്ദവും ഏകവും പൂർണ്ണവും നിർഗ്ഗുണവും നിരാകാരവുമാണെന്നു് സിദ്ധാന്തിക്കുന്നു. പ്രമാണപ്രമേയാദി സർവ്വവ്യവഹാരങ്ങളും ആത്മാവിനെ കേന്ദ്രീകരിച്ചാണു് നടക്കുന്നതു്. അതിനാൽ ആത്മാവിന്റെ സദ്ഭാവം സ്വതസ്സിദ്ധമാണെന്നു് വേദാന്തികൾ ഉദ്ഘോഷിക്കുന്നുണ്ടു്. ആത്മവിചാരത്തിലെന്നപോലെ ബാഹ്യപ്രപഞ്ചവിചാരത്തിലും ഈ പുരോഗതിയും വികാസവും കാണാം. ന്യായവൈശേഷികന്മാരും പൂർവ്വമീമാംസകന്മാരും പ്രപഞ്ചത്തിന്റെ ഉപാദാനകാരണം അനേകം പരമാണുക്കളാണെന്നും, സാംഖ്യന്മാരും യോഗികളും മൂലപ്രകൃതി

യാണെന്നും, വേദാന്തികരം ബ്രഹ്മംതന്നെയാണെന്നും ദർശിക്കുന്നു. ന്യായവൈശേഷികന്മാർ ഉത്പത്തിവാദത്തേയും സാംഖ്യനും യോഗിയും പരിണാമവാദത്തേയും വേദാന്തികരം വിവൎത്തവാദത്തേയുമാണ് അംഗീകരിച്ചിരിക്കുന്നതു്. കാരണത്തിൽനിന്നു് നൂതനമായി കാര്യമുണ്ടാകുന്നുവെന്നു് ഉത്പത്തിവാദികളും കാരണം കാര്യമായി പരിണമിക്കുന്നുവെന്നു് പരിണാമവാദികളും കാരണം കാര്യമായി തോന്നുന്നുവെന്നു് വിവൎത്തവാദികളും സിദ്ധാന്തിക്കുന്നു. ഈ മൂന്നു വാദങ്ങളും സത്യാന്വേഷണത്തിലെ മൂന്നു പടികളാണു്. കുടത്തിനു കാരണം മണ്ണാണല്ലോ. കുടവും മണ്ണും രണ്ടാണെന്നു് സാമാന്യമനുഷ്യരും മണ്ണു് കുടമായി രൂപാന്തരപ്പെട്ടതാണെന്നു് വിചാരശീലന്മാരും മണ്ണിന്റെ സ്വഭാവത്തിനു് ഒരു കോട്ടവും തട്ടാതെ അതു് കുടമായി തോന്നുകയാണെന്നു് തീവ്രവിചാരശീലന്മാരും ബോധിക്കുന്നു. ഉത്പത്തിവാദികരം ബഹുപദാൎത്ഥവാദികളും പരിണാമവാദികരം ദ്വൈതികളും വിവൎത്തവാദികരം അദ്വൈതികളുമാണു്.

വേദാന്തികളിൽത്തന്നെ ദ്വൈതികളും വിശിഷ്ടാദ്വൈതികളും അദ്വൈതികളും ഉണ്ടു്. ഈശ്വരൻ ജീവൻ ജഗത്തു് ഇവ ഭിന്നമാണെന്നു് ദ്വൈതമതത്തെ അവലംബിച്ചുകൊണ്ടു് മധ്വാചാര്യർ തുടങ്ങിയ ചില മഹാന്മാർ ബ്രഹ്മസൂത്രങ്ങരംക്കു് വ്യാഖ്യാനം എഴുതിയിട്ടുണ്ടു്. ജീവൻ അണുവാണെന്നും അജ്ഞാനം നിമിത്തം ഈശ്വരനെ അറിയാതിരിക്കയുമാണെന്നുമാണു് അവരുടെ വാദം. ജ്ഞാനം, ഭക്തി, കർമ്മം ഈ സാധനകരംവഴി അജ്ഞാനം നശിച്ചു് മരണാനന്തരം ഈശ്വരസന്നിധിയിൽ ചെന്നു് മുക്തിസുഖം അനുഭവിക്കാമെന്നും അവർ വിശ്വസിക്കുന്നു.

ബ്രഹ്മം ഏകമാണെങ്കിലും ജീവൻ അതിന്റെ ചൈതന്യാംശവും പ്രപഞ്ചം അതിന്റെ ജഡാംശവുമാണെന്നു് വിശിഷ്ടാദ്വൈതികരം വാദിക്കുന്നു. ശ്രീരാമാനുജാചാൎയ്യരും മററും ബ്രഹ്മസൂത്രത്തിനു് വിശിഷ്ടാദ്വൈതത്തെ സ്ഥാപിച്ചുകൊണ്ടാണു് ഭാഷ്യം രചിച്ചിരിക്കുന്നതു്. വിശിഷ്ടാദ്വൈതമെന്ന പദത്തിനു് വിശേഷത്തോടുകൂടിയ അദ്വൈതമെന്നാണൎത്ഥം. ജഗത്തും ജീവനുമാകുന്ന വിശേഷത്തോടുകൂടിയ – ബ്രഹ്മം – സഗുണപരമേശ്വരൻ – അദ്വൈതമെന്നാണു് വിശിഷ്ടാദ്വൈതത്തിനൎത്ഥം. ജീവൻ അനേകവും അണുവും ഈശ്വരൻ സകല സദ്ഗുണനിലയനവും പൂൎണ്ണനും സൃഷ്ടിസ്ഥിതിസംഹാരകൎത്താവുമാണു്. ഉത്കൃഷ്ടമായ ഭക്തികൊണ്ടു് ഈശ്വരനെ ശരണം പ്രാപിച്ചാൽ ഈശ്വരകൃപയുണ്ടാവുകയും ജീവനിലുള്ള പാപവും അജ്ഞാനവും നശിച്ചു് അവൻ നിൎമ്മലനായിത്തീരുകയും ചെയ്യും. അങ്ങനെയുള്ള ജീവൻ മരണാനന്തരം ബ്രഹ്മലോകത്തു ചെന്നു് ഈശ്വരനോടു ചേൎന്നു് മുക്തിസുഖമനുഭവിക്കുമെന്നാണു് വിശിഷ്ടാദ്വൈതികളുടെ വിശ്വാസം.

''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', ''ഏകമേവാദ്വിതീയം ബ്രഹ്മ'' എന്ന ശ്രുതിവാക്യങ്ങരം ബ്രഹ്മം, സജാതീയമോ വിജാതീയമോ സ്വഗതമോ ആയ ഭേദമൊന്നുമില്ലാത്തതും സത്യവും ജ്ഞാനസ്വരൂപവുമാണു് എന്നും, ''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി'' അങ്ങനെയുള്ള ബ്രഹ്മത്തെ ജീവേശ്വരജഗദാദി ഭേദരൂപത്തിൽ കാണുന്നവൻ മരണത്തിൽനിന്നു് മരണത്തിലേയ്ക്കുതന്നെ പൊയ്ക്കൊണ്ടിരിക്കും എന്നുമാണു് ഈ ഉപനിഷന്മന്ത്രങ്ങരം ഉദ്ബോധിപ്പിക്കുന്നതു്. അതുകൊണ്ടു് മാധ്വസിദ്ധാന്തവും രാമാനുജസിദ്ധാന്തവും വ്യാവഹാരികപ്രപഞ്ചാനുഭവത്തിന്റെ അനുവാദമാണെന്നും ഉപനിഷത്തിലെ മുഖ്യസിദ്ധാന്തം അദ്വൈതമാണെന്നും ശ്രീശങ്കരാചാര്യർ പ്രഖ്യാപിക്കുന്നു.

നാനാത്വത്തിൽ ഏകത്വത്തെ ദർശിക്കുവാനുള്ള വാസന മനുഷ്യനു് ജന്മസിദ്ധമായിട്ടുണ്ടു്. അതിന്റെ വികാസമാണു് ഭാരതീയദർശനങ്ങളിൽ കാണപ്പെടുന്നതു്. നാസ്തികദൎശനങ്ങളിലെ ശൂന്യാദ്വൈതവും ശബ്ദശാസ്ത്രജ്ഞന്മാരുടെ ശബ്ദബ്രഹ്മാദ്വൈതവും ശാക്തേയന്മാരുടെ ശാക്താദ്വൈതവും ശൈവന്മാരുടെ ശൈവാദ്വൈതവും ഔപനിഷദന്മാരുടെ ബ്രഹ്മാദ്വൈതവും ഈ പരമാൎത്ഥം വ്യക്തമാക്കുന്നു. എന്നാൽ അദ്വൈതസിദ്ധാന്തത്തെ ഒരു ദർശനമെന്ന നിലയിൽ വികസിപ്പിച്ചതും ഉറപ്പിച്ചതും ബ്രഹ്മാദ്വൈതവിദ്യാപ്രവൎത്തകനായ ശ്രീ ശങ്കരാചാര്യരാണു്. അദ്ദേഹവും അദ്ദേഹത്തിന്റെ ശിഷ്യപ്രശിഷ്യന്മാരും അദ്വൈതദർശനശാഖയ്ക്കു് അനേകം ഗ്രന്ഥസമ്പത്തു് നൽകിയിട്ടുണ്ടു്. ശ്രീശങ്കരാചാര്യരുടെ ഭാഷ്യങ്ങരം, ശ്രീ സുരേശ്വരാചാര്യ

രുടെ വാർത്തികങ്ങൾ, ശ്രീ പത്മപാദാചാര്യരുടെ വൃത്തി, ശ്രീ സർവ്വജ്ഞാത്മമുനിയുടെ സംക്ഷേപ ശാരീരകം, ശ്രീ വിദ്യാരണ്യസ്വാമികളുടെ പഞ്ചദശി, അനുഭൂതിപ്രകാശം, ജീവന്മുക്തിവിവേകം, ശ്രീനൃസിംഹഭാരതിസ്വാമികളുടെ ഭേദധിക്കാരം, ശ്രീ മധുസൂദനസരസ്വതിസ്വാമികളുടെ അദ്വൈതസിദ്ധി, അദ്വൈതരത്നരക്ഷണം, അദ്വൈതബിന്ദു, ശ്രീ വാചസ്പതിമിശ്രന്റെ ഭാമതി, ശ്രീ അപ്പയ്യദീക്ഷിതരുടെ വ്യാഖ്യാനങ്ങളും സ്വതന്ത്രഗ്രന്ഥങ്ങളും, ശ്രീഹർഷന്റെ ഖണ്ഡനഖണ്ഡഖാദ്യം തുടങ്ങിയ ഗ്രന്ഥങ്ങൾ അവയിൽ പ്രധാനങ്ങളാണ്.

ഹിന്ദുദർശനങ്ങളിൽ എല്ലാംതന്നെ സമന്വയരൂപത്തിലുള്ള നിരൂപണങ്ങളായാണ് കാണപ്പെടുന്നതു്. പൂർവ്വപക്ഷം, ഖണ്ഡനം, സിദ്ധാന്തസ്ഥാപനം ഈ രീതിയിലാണ് അവയിലെ ചർച്ചകൾ. അതുകൊണ്ടു് ഒരു ദർശനം പരിശീലിച്ചാൽത്തന്നെ മററു ദർശനങ്ങളെക്കുറിച്ചു് സാമാന്യജ്ഞാനമുണ്ടാകും. പ്രതിവാദികളുടെ സിദ്ധാന്തങ്ങളെ ഖണ്ഡിച്ചാൽത്തന്നെയും അവരുടെ ദർശനങ്ങളിൽ സ്വീകാര്യങ്ങളായ ഭാഗങ്ങളുണ്ടെങ്കിൽ അവയെ ഉൾക്കൊള്ളാനുള്ള മനോഭാവം ആസ്തികദാർശനികന്മാർക്കുണ്ടായിരുന്നു. ചാർവ്വാകദർശനമൊഴിച്ചു് ബാക്കി ഭാരതീയദർശനങ്ങളെല്ലാം അനാദിയായ അജ്ഞാനം, കർമ്മം, പുനർജ്ജന്മം, മോക്ഷം ഇവ അംഗീകരിക്കുന്നുണ്ടു്. ഈശ്വരനെ അംഗീകരിച്ചിട്ടുള്ള ദർശനങ്ങൾ സൃഷ്ടി അനാദിയാണെന്നും ജീവന്റെ കർമ്മത്തിനനുരൂപമായ ഫലമാണ് ഈശ്വരൻ നൽകുന്നതെന്നും അതിനാൽ ഈശ്വരനിൽ വൈഷമ്യസൃഷ്ടിയും പക്ഷപാതവും കാരുണ്യമില്ലായ്മയും ആരോപിക്കുന്നതു് തെററാണെന്നും വാദിക്കുന്നു. കർമ്മം ചെയ്യാൻ ജീവൻ സ്വതന്ത്രനാണ്. ഇന്നലത്തെ കർമ്മമാണ് ഇന്നത്തെ ജീവിതം. നല്ല കർമ്മത്തിന്റെ ഫലം നന്മയും ചീത്ത കർമ്മത്തിന്റെ ഫലം തിന്മയുമാകുന്നു. അതിനാൽ ഭാവി ശോഭനമാക്കിത്തീർക്കുവാനും പുരുഷപ്രയത്നവും ശുദ്ധമായ ഭാവനയും ധാർമ്മികമായ ജീവിതവും അത്യന്താപേക്ഷിതമാണെന്ന് എല്ലാ ദർശനങ്ങളും ഒരുപോലെ ഉപദേശിക്കുന്നു. അഹിംസ, സത്യം തുടങ്ങിയ യമങ്ങളും ശൗചം സന്തോഷം തുടങ്ങിയ നിയമങ്ങളും ജീവിതത്തിൽ പകർത്തിയെങ്കിലേ മനുഷ്യന് ശാന്തിയും സമാധാനവുമുള്ള എന്നു് എല്ലാ ദാർശനികന്മാരും ഒരുപോലെ ഉദ്ബോധിപ്പിക്കുന്നുണ്ടു്.

ലോകത്തിൽ പല മതങ്ങളുമുണ്ടല്ലോ. അവയിൽ പലതും ദർശനങ്ങളുടെ വികാസത്തിന് തടസ്സമായി നിന്നിട്ടുണ്ടെന്നു് ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു. എന്നാൽ ഹിന്ദുമതവും ഹൈന്ദവദർശനവും തുല്യയോഗക്ഷേമത്തോടുകൂടിയാണ് നിലകൊണ്ടിട്ടുള്ളതും നിലകൊള്ളുന്നതും. അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും പെട്ടുപോയ ഹിന്ദുമതാവലംബികളെ പല ഘട്ടങ്ങളിലും നേർവഴിക്കു് നയിച്ചിട്ടുള്ളതു് ഹൈന്ദവദർശനമാണെന്നുള്ള വസ്തുതകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

മായാവാദം, നൈരാശ്യവാദം, മിഥ്യാവാദം തുടങ്ങി മാനവസമുദായത്തെ അധഃപതിപ്പിക്കുന്ന പല സിദ്ധാന്തങ്ങളും ഹിന്ദുദർശനത്തിലുണ്ടെന്നു് പാശ്ചാത്യരിൽ ചിലരും ഇന്നത്തെ പുരോഗമനവാദികളായ ഭാരതീയരിൽ പലരും വാദിക്കാറുണ്ടു്. പക്ഷേ ആ വാദം ദർശനങ്ങളുടെ ഹൃദയം മനസ്സിലാകാത്തതുകൊണ്ടുണ്ടായിട്ടുള്ളതാണെന്നു് ശ്രീ ബലദേവോപാദ്ധ്യായൻ, ശ്രീ സതീശചന്ദ്രചട്ടോപാദ്ധ്യായൻ, ശ്രീ ധീരേന്ദ്രമോഹനദത്തൻ, ഡാക്ടർ രാധാകൃഷ്ണൻ തുടങ്ങി പല ഭാരതീയദാർശനികഗ്രന്ഥകാരന്മാരും യുക്തിയുക്തം സമർത്ഥിച്ചിട്ടുണ്ടു്. അതുകൊണ്ടു് ആ ഭാഗത്തേയ്ക്കു് ഞാൻ കടക്കുന്നില്ല; ഒന്നു പറയാം, മായയെന്ന പദത്തിന് അഖണ്ഡത്തെ ഖണ്ഡമായി ഗ്രഹിക്കുകയെന്നും യുക്തിഹീനമായ അനുഭവമെന്നും മററുമാണർത്ഥം. അതുപോലെ മിഥ്യയെന്നതിന് ശൂന്യമെന്നല്ല, സാപേക്ഷകസത്യമെന്നാണ് അർത്ഥം കല്പിക്കപ്പെട്ടിട്ടുള്ളതു്. പരമാനന്ദലാഭത്തിനുവേണ്ടിയാണ് ഹിന്ദുദാർശനികന്മാർ സത്യാന്വേഷണം നടത്തുന്നതു്. പ്രാരംഭദശയിൽ സന്ന്യാസാശ്രമം സ്വീകരിക്കുമ്പോൾ മൗലികവിഷയങ്ങളിൽ വിരക്തിയുണ്ടാവുക സ്വാഭാവികമാണ്. പക്ഷേ അദ്വൈതാനുഭൂതിയിൽ എല്ലാം ഈശ്വരമയമായിക്കാണുന്ന ദാർശനികന് ആത്മക്രീഡയും ആത്മാനന്ദവും ആത്മസന്തുഷ്ടിയുമാണ് അനുഭവപ്പെടുന്നതു്. അവിടെ നൈരാശ്യത്തിനേ വകയില്ല.

പ്രത്യക്ഷത്തിന്റെ സഹായത്തോടുകൂടി അപ്രത്യക്ഷമായ വിഷയത്തെ സാക്ഷാത്ക്കരി

ക്കാനാണ് ദർശനശാസ്ത്രം പ്രയത്നിക്കുന്നതു്. അതിനാൽ പ്രത്യക്ഷജ്ഞാനം ദർശനത്തിന്റെ ആധാരവും യുക്തി അതിന്നു് മുഖ്യമായ സാധനവുമായിരിക്കണമെന്നാണു് ആധുനികദാർശനികന്മാരുടെ പക്ഷം. എന്നാൽ ഭാരതീയ ദാർശനികന്മാർ ശ്രുതിവാക്യങ്ങൾക്കു് പ്രാധാന്യം കല്പിക്കുന്നതുകൊണ്ടു് അവരുടെ സിദ്ധാന്തം പുരോഗമനപരമല്ലെന്നും ദർശനകോടിയിൽപ്പെടുന്നില്ലെന്നും ചിലർ വാദിക്കാറുണ്ടു്. ഈ വാദം മുഴുവൻ ശരിയല്ല. ചാർവ്വാകന്മാരും ന്യായവൈശേഷികന്മാരും പ്രത്യക്ഷത്തേയും യുക്തിയേയും അവലംബിച്ചുകൊണ്ടാണ് ചിന്തിക്കുന്നതു്. എന്നാൽ ഈശ്വരൻ, ബന്ധം, മോക്ഷം, ധർമ്മം മുതലായ വിഷയങ്ങൾ പ്രത്യക്ഷമല്ലാത്തതിനാൽ അവയെ നിരൂപണം ചെയ്യുമ്പോൾ ആപ്തവാക്യങ്ങളും അനുഭവങ്ങളും മുൻനിർത്തിയാണു് യുക്തിയെ അംഗീകരിക്കുന്നതു്. യുക്തിക്കു് തനിയെ പ്രതിഷ്ഠ കല്പിക്കുവാൻ ഭാരതീയദാർശനികന്മാരിൽ ഭൂരിപക്ഷവും ഇഷ്ടപ്പെടുന്നില്ല. യുക്തിയെന്നതു് ബുദ്ധിയുടെ ഒരു വ്യാപാരമാണു്. ഒരാളുടെ യുക്തിയെ അതിലും ബുദ്ധിശാലിയായ ഒരാളുടെ യുക്തിക്കു് ഖണ്ഡിക്കാൻ കഴിയും. അങ്ങനെ ഖണ്ഡിക്കാറുമുണ്ടു്. അതുകൊണ്ടാണു് യുക്തിക്കു് തനിയെ പ്രതിഷ്ഠയില്ലെന്നു് വാദിക്കുന്നതു്.

ദർശനത്തിന്റെ ഉദ്ദേശ്യം, ലോകപ്രസിദ്ധമായ വിഷയങ്ങളെ വെളിപ്പെടുത്തുകയല്ല. കാരണം അതു് പണ്ഡിതനും പാമരനും ഒരുപോലെ അനുഭവമുള്ളതാണു്. അതിനുവേണ്ടി ശാസ്ത്രയുക്തികൾ ഉണ്ടാക്കുന്നതുകൊണ്ടു് വലിയ പ്രയോജനവുമില്ല. ഭേദമാണു് എല്ലാവക്കും അനുഭവമുള്ളതു്. അതു പരിശോധിച്ചു് യുക്തിയുടേയും അനുഭവത്തിന്റേയും സഹായത്തോടുകൂടി നിരാകരിച്ചു് അഭേദത്തെ വെളിപ്പെടുത്താനാണു് ഹിന്ദുദർശനങ്ങൾ പ്രയത്നിക്കുന്നതു്. ''ഭേദത്തെ പ്രതിപാദിക്കുന്നതു് ലോകാനുഭവത്തെ അനുവദിക്കുക മാത്രമാണു്. അതിനാൽ ആ ഭേദത്തെ യുക്തികൊണ്ടും അനുഭവംകൊണ്ടും നിഷേധിച്ചു് അഭേദത്തെ പ്രതിപാദിക്കുകയാണു് വേണ്ടതെന്നു് വാചസ്പതിമിശ്രൻ പറയുന്നു. ആ അഭേദദർശനത്തിന്റെ പൂർണ്ണതയാണു് ബ്രഹ്മാദ്വൈതദർശനത്തിൽ കാണുന്നതു്.

''യസ്മിൻ സർവ്വാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ.''

(ദൃശ്യാദൃശ്യാത്മകമായ സർവ്വഭൂതങ്ങളും ആത്മസ്വരൂപമാണെന്നു് — തന്റെ സ്വരൂപമാണെന്നു് — ഏതൊരവസ്ഥയിലാണോ അനുഭവപ്പെടുന്നതു് ആ അദ്വൈതദർശനത്തിൽ ശോകവും മോഹവും എവിടെ, എന്നാണു് അനുഭൂതിസമ്പന്നനായ ഒരൃഷിപ്രവരൻ ചോദിക്കുന്നതു്.) ഈ അദ്വൈതാനുഭൂതി വെറും ശാസ്ത്രജ്ഞാനംകൊണ്ടോ തക്കംകൊണ്ടോ ഉണ്ടാവുകയില്ല. പവിത്രമായ ജീവിതവും നിഷ്കളങ്കമായ ധർമ്മനിഷ്ഠയും ഉത്കൃഷ്ടമായ ആദ്ധ്യാത്മികസാധനയും കൃപാസിന്ധുവായ സദ്ഗുരുവിന്റെ ഉപദേശവും സഹായവും ഉണ്ടെങ്കിൽ മാത്രമേ ഇതുണ്ടാവുകയുള്ളൂ. പക്ഷേ ഒരു ഹിന്ദുവിന്റെ ജീവിതലക്ഷ്യം ഈ അദ്വൈതാനുഭൂതിയാണു്. ഹിന്ദുക്കളുടെ ധർമ്മവും നീതിയും സാധനകളുമെല്ലാം ഇതിനെ കേന്ദ്രീകരിച്ചാണു് നിലനില്ക്കുന്നതും. എന്നാൽ അദ്വൈതാനുഭൂതി ഉണ്ടാകുന്നിടംവരെ വ്യാവഹാരികസത്യത്തെ സമ്മതിച്ചുകൊണ്ടു് ഈ ലോകത്തിൽ ജീവിക്കുകയും മൃഗീയവാസനകളെ ഉപേക്ഷിച്ചു് ദൈവികസമ്പത്തു് വളർത്തി സർവ്വജീവിതജാലങ്ങളും ഒരേ ഈശ്വരന്റെ വിഭിന്നഭാവങ്ങളെന്നു കരുതി പെരുമാറുകയും വേണമെന്നു് ശ്രുതികളും സ്മൃതികളും അനുശാസിക്കുന്നു.

## ദർശനവും സമൂഹവും

''ഓം സംഗച്ഛദ്ധ്വം സംവദദ്ധ്വം
സം വോ മനാംസി ജാനതാം
ദേവാ ഭാഗം യഥാ പൂർവ്വേ
സംജാ നാനാ ഉപാസതേ.''

എന്നാണു് ഋഗ്വേദം മാനവസമുദായത്തോടുപദേശിക്കുന്നതു്. അല്ലയോ മനുഷ്യരേ, നിങ്ങൾ ഒരേ ആത്മാവിന്റെ വിഭിന്ന ഭാവങ്ങളെന്നോ ഒരേ ഈശ്വരന്റെ അംശങ്ങളെന്നോ ഒരേ പിതാവിന്റെ പുത്രരെന്നോ അറിഞ്ഞു് പരസ്പരം ഒരുമിച്ചു കൂടുവിൻ. പരസ്പരമുള്ള ഉച്ചനീചഭാവങ്ങളും അഭിപ്രായഭിന്നതകളും പറഞ്ഞു തീർത്തു് ഒരേ അഭിപ്രായത്തിൽ എത്തിച്ചേരുവിൻ. നിങ്ങൾ ഓരോരുത്തരും മററുള്ളവരുടെ മനോഭാവംകൂടി അറിയുവിൻ. പൂർവ്വന്മാരായ ദേവന്മാർ അഥവാ വിദ്വാന്മാർ സമൂഹത്തിൽനിന്നു് അവക്കു ചെല്ലേണ്ടതായ ഓഹരി മാത്രമെടുത്തു്

ബാക്കി മുഴവൻ സമൂഹത്തിനു വിട്ടുകൊടുത്തു. അതു മനസ്സിലാക്കി നിങ്ങളും നിങ്ങളുടെ ഓഹരിമാത്രമെടുത്തു് സന്തുഷ്ടരാകുവിൻ. ഇന്നു മനുഷ്യമൂല്യങ്ങളെ ഉപേക്ഷിച്ചു് മൃഗങ്ങളെപ്പോലെ പ്രാകൃതമായും ശാസ്ത്രീയമായും വിപ്ലവത്തിന്റേയും യുദ്ധത്തിന്റേയും പേരിൽ നരഹത്യ നടത്തുന്ന കാലമാണല്ലോ. മനുഷ്യനു് തന്റെ ജീവിതലക്ഷ്യത്തെക്കുറിച്ചും ധർമ്മത്തെക്കുറിച്ചും ഈശ്വരനെക്കുറിച്ചും ഉള്ള ബോധമില്ലായ്മയാണു് ഈ ക്രൂരതയ്ക്കു് അവനെ പ്രേരിപ്പിക്കുന്നതു്. അതിനുള്ള പരിഹാരമാണു് ഹിന്ദുദാർശനികന്മാർ ഈ സൂക്തത്തിൽക്കൂടി വെളിപ്പെടുത്തിയിരിക്കുന്നതു്.

''ഓം സമാനീ വാ ആകൂതിഃ സമാനാ ഹൃദയാനി വഃ
സമാനമസ്തു വോ മനോ യഥാ വഃ സുസഹാസതി.''

അല്ലയോ മനുഷ്യരേ, നിങ്ങളുടെ സാഹിത്യം എങ്ങനെയിരിക്കുന്നുവോ അതുപോലെ നിങ്ങളുടെ ഹൃദയവും സങ്കല്പവും അറിവും ഒരേ മട്ടിലിരിക്കട്ടെ! ദർശനസാഹിത്യത്തിനനുസരിച്ചു് ഹൃദയവും സങ്കല്പവും ശുദ്ധമാക്കി ഉൽകൃഷ്ടമായ ജ്ഞാനം സമ്പാദിച്ചു് യോഗ്യന്മാരായിത്തീരണം, എന്നാണിതിന്റെ സാരം. ഉത്തമങ്ങളായ ശാസ്ത്രങ്ങളും സാഹിത്യങ്ങളും എഴുതി ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിച്ചു് ശരിയായ ജീവിതമാതൃക കാണിച്ചുകൊടുത്താൽ സമുദായത്തിലെ ഇന്നത്തെ വിപരീതപരിതഃസ്ഥിതി മാറും.

നാം അന്യന്റെ മഹത്ത്വം മനസ്സിലാക്കി അന്യരെ സ്നേഹിച്ചാൽ അവർ നമ്മേയും സ്നേഹിക്കും. ഇങ്ങനെ വ്യക്തികൾ, തങ്ങളുടെ സ്വരൂപവും കർത്തവ്യവും ജീവിതലക്ഷ്യവും മനസ്സിലാക്കി സമൂഹത്തേയും ആ വഴിക്കു് നയിച്ചാൽ നാളത്തെ സമൂഹം ഉത്കൃഷ്ടമായിത്തീരും. അതിനുള്ള ഉപായം വേദത്തിൽ പറയുന്നതിങ്ങനെയാണു്:

''ഓം ദൃതേ ദൃംഹ മാ മിത്രസ്യ മാ ചക്ഷുഷാ
സർവ്വാണി ഭൂതാനി സമീക്ഷന്താം
മിത്രസ്യാഹം ചക്ഷുഷാ സർവ്വാണി ഭൂതാനി
സമീക്ഷേ മിത്രസ്യ ചക്ഷുഷാ സമീക്ഷേ.''

ശുക്ലയജുർവേദത്തിലെ മന്ത്രമാണിതു്. അല്ലയോ പൂജനീയനായ പരമേശ്വരാ, ഞാൻ എല്ലാററിലും ദാർഢ്യമുള്ളവനായിത്തീരണേ! എല്ലാ പ്രാണികളും സ്നേഹപൂർണ്ണമായ കണ്ണുകൾകൊണ്ടു് എന്നെ നോക്കുമാറാകട്ടെ! എല്ലാ പ്രാണികളേയും ഞാനും സ്നേഹപൂർണ്ണമായ കണ്ണുകൾകൊണ്ടു് നോക്കുമാറാകട്ടെ! ഇതാണു് ഭാരതീയ ദർശനത്തിന്റെ വ്യാവഹാരികമായ സന്ദേശം. ഇതനുസരിച്ചു് ജീവിച്ചാൽ നാളത്തെ സമൂഹം സ്നേഹപൂർണ്ണമായ ജീവചര്യകൊണ്ടു് ലോകത്തിനു് ശാന്തിയും ക്ഷേമവും നൽകുന്ന ഉത്തമപൗരന്മാരെക്കൊണ്ടു് നിറയുന്നതാണു്. ഇതിനുവേണ്ടി ഇതുപോലെയുള്ള ചർച്ചകൾ, ഗ്രന്ഥപ്രസിദ്ധീകരണം, പ്രഭാഷണങ്ങൾ മുതലായവയിലൂടെ ഹിന്ദുദർശനം ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിക്കുവാൻ നാം എല്ലാവരും പരിശ്രമിക്കണമെന്നു് അഭ്യർത്ഥിച്ചുകൊണ്ടു് ഈ ഉപന്യാസം ഞാൻ ഉപസംഹരിച്ചുകൊള്ളുന്നു.

---

ഒരു മുക്കുവൻ രാത്രിയിൽ ഒരു കുളത്തിൽ വലവീശി മീൻ മോഷ്ടിച്ചു. ഉടമസ്ഥൻ ഒച്ച കേട്ടു; വേലക്കാരെ വിട്ടു അയാളെ പിടിക്കാൻ. അവർ ചൂട്ടും പന്തവുമായി കള്ളനെ തേടാൻ തുടങ്ങി. അപ്പൊഴേയ്ക്കും മുക്കുവൻ മേലെല്ലാം കുറെ ചാരവും വാരിത്തേച്ചു് വൈരാഗിയെപ്പോലെ ഒരു മരത്തിന്റെ മൂട്ടിൽ ചെന്നിരിപ്പായി. അവരെത്ര തേടിയിട്ടും കള്ളനെയൊന്നും കണ്ടുകിട്ടിയില്ല. മരച്ചുവട്ടിൽ ഒരു വൈരാഗി ഭസ്മവും പൂശി ധ്യാനത്തിലിരിക്കുന്നതുമാത്രം കണ്ടു. ഒരു വലിയ മഹാത്മാവു് അവിടെ തോട്ടത്തിൽ വന്നുചേർന്നിരിക്കുന്നു എന്നു് പിറേറദിവസം നാടെല്ലാം ശ്രുതി പരന്നു. അപ്പൊഴേയ്ക്കും അനേകമാളുകൾ ഫലമൂലങ്ങളും പലഹാരങ്ങളുമായി നമസ്കരിക്കാനെത്തി. ഒട്ടേറെ ദ്രവ്യവും പണവും വൈരാഗിയുടെ മുമ്പിൽ വന്നു വീണുതുടങ്ങി. മുക്കുവ നാലോചിച്ചു: 'എന്തൊരാശ്ചര്യം ! ഞാൻ വാസ്തവത്തിലൊരു വൈരാഗിയല്ല, എന്നിട്ടും ആളുകൾക്കു് എന്റെ മേൽ എന്തൊരു ഭക്തി ! അപ്പോൾ വാസ്തവത്തിൽ വൈരാഗിയായാൽ ഭഗവാനെ പ്രാപിക്കാം, സംശയമില്ല.' കപടസാധനകൊണ്ടുപോലും ഇത്രമാത്രം ആധ്യാത്മികോദ്ദീപനം ഉണ്ടായി. അപ്പോൾ ശരിയായ സാധന ചെയ്താലത്തെക്കഥ പറയേണ്ടതില്ല. സത്തു് എന്തെന്നും അസത്തു് എന്തെന്നും അപ്പോൾ മനസ്സിലാക്കാനൊക്കും. ഈശ്വരൻമാത്രം സത്യം, സംസാരം അനിത്യം.

— ശ്രീരാമകൃഷ്ണവചനാമൃതം.

ഒരു ഭാഗവതകഥ

# പിങ്ഗള

ഒട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

വിദേഹനഗരത്തിൽ പിംഗള എന്ന പേരായി ഒരു വേശ്യയുണ്ടായിരുന്നു. വ്യഭിചാരമാണല്ലോ വേശ്യകളുടെ കുലവൃത്തി. അവരം ഈ തൊഴിലുകൊണ്ട് അനവധി പുരുഷന്മാരുടെ താരുണ്യവും ലാവണ്യവും നക്കിനുണച്ചിട്ടുണ്ട്; അസുവും വസുവും പിഴിഞ്ഞെടുത്തിട്ടുണ്ട്; ഓജസ്സും തേജസ്സും ഊററിക്കുടിച്ചിട്ടുണ്ട്. അനുഭവിക്കുംതോറും ആ വാരനാരിക്ക് അത്ഥകാമങ്ങളിൽ ആശ കൂടിക്കൂടി വന്നതേയുള്ളു.

അവരം ഒരു നാരം സന്ധ്യയ്ക്ക് പതിവുപോലെ പുതുവേഷംകെട്ടി, പൂമേനിക്കു പകിട്ടുകൂട്ടി, പുരുഷന്മാരെ വലവീശിപ്പിടിയ്ക്കാൻ വേണ്ടി തെരുവിലേയ്ക്കു മെല്ലെ നടന്നു. കെട്ടിച്ചമഞ്ഞു് ആടിക്കുഴഞ്ഞുകൊണ്ട് യാത്രപുറപ്പെട്ട മുഹൂത്തത്തിൽ ഒരവധൂതൻ പടികടന്നു നേരിട്ടു വരുന്നു. ശകുനം പിടിച്ചില്ല. എങ്കിലും അകത്തു തോന്നിയ നീരസം പുറത്തു നടിയ്ക്കാതെ — മുള്ളു പറഞ്ഞു മുഷിപ്പിച്ചയയ്ക്കാതെ — വഴിപോക്കന് ഏതായാലും വീട്ടിലെ കോലായിൽ വിശ്രമിയ്ക്കാൻ സ്ഥലം കൊടുത്തു നിരപേക്ഷനായ അതിഥിയ്ക്കാണെങ്കിൽ ആ അല്പസല്ക്കാരംതന്നെ വേണ്ടതിലധികമായി. ആതിഥേയി ഇറയത്തൊന്നിരുന്നു ശകുനപ്പിഴയും മാററിത്തവും തീത്തു് വീണ്ടും കാമമാഗ്ഗണത്തിനു രാജമാഗ്ഗത്തിലേയ്ക്കു നിഗ്ഗമിച്ചു. അവരം പടിക്കൽ പാതവക്കത്തു ശൃംഗാരരസം വഷിച്ചുകൊണ്ടു നില്പായി. ശോണാംബരമുടുത്തു കാർകൂന്തൽ കെട്ടി അമ്പിളിക്കുറിയിട്ടു വെണ്ണിലാപ്പുഞ്ചിരി തൂകിക്കൊണ്ട് അങ്ങാടിത്തെരുവിൽ പരിമളംപൊഴിച്ചും അഴകൊഴുക്കിയും വിളയാടുന്ന വേശാംഗന സായാഹ്നസന്ധ്യയെപ്പോലെ പാന്ഥന്മാരുടെ കണ്ണിനെയും കരളിനെയും കവരാതിരുന്നില്ല. പാതയിലെ പുരുഷാരം പുഴയിലെ വെള്ളംകണക്കു പ്രതിനിമിഷം പുത്തനായിക്കൊണ്ടിരുന്നു. സുഭഗന്മാരും ധനികന്മാരുമായ എത്ര യുവാക്കന്മാരാണ് വന്നുകൊണ്ടും പോയിക്കൊണ്ടുമിരുന്നതു്! അവരെക്കണ്ടാൽ പിംഗള പുരികക്കൊടിയനക്കും, കൺമുനവെട്ടിയ്ക്കും, പാദസരം കിലുക്കും, ചേലാഞ്ചലമുലയ്ക്കും. ആ അനംഗബാണങ്ങരം നെഞ്ഞത്തു തറച്ച് അനേകം കാമുകന്മാർ അവളുടെ അനുഗ്രഹം കിട്ടാൻ അടുക്കൽ വന്നു. വഴിപാടു തന്നതിൽ തെളിയാഞ്ഞിട്ട് അവരെയെല്ലാം വരംകൊടുക്കാതെ മടക്കി അയയ്ക്കുകയാണ് ദേവി ചെയ്തതു്. കൂലി കുറെക്കൂടിത്തരുന്ന ഒരു പണക്കാരൻ വന്നാലോ എന്നായിരുന്നു അവളുടെ ദുര. പക്ഷേ ദുരയ്ക്കവസാനമില്ല. ആ ലുബ്ധയ്ക്ക് എല്ലാ അത്ഥികളുമായി വിലപിശകി പിണങ്ങേണ്ടിവന്നു. അവളുടെ ഉദ്ദേശങ്ങളൊക്കെ അലസാനിടയായി.

അങ്ങനെ നേരം വൈകിത്തുടങ്ങി. പല നാഴിക രാച്ചെന്നു. ആപണങ്ങളിലും രാജവീഥികളിലും ഗതാഗതം ചുരുങ്ങിച്ചുരുങ്ങിവന്നു. ശരണാഗതന്മാരുടെ തിക്കുംതിരക്കും കുറയുന്നതു കണ്ട് രമണീമുഖം രജനീമുഖംപോലെ കറുത്തിരുണ്ടു. ആശിച്ച കാര്യം സാധിയ്ക്കില്ലേ എന്ന വരംക്കു ശങ്ക തുടങ്ങി. നില ഉറയ്ക്കാതായി. അങ്ങോട്ടു നടക്കും, ഇങ്ങോട്ടു നടക്കും. ഇടയ്ക്കു പുറത്തു പോകും. ഇടയ്ക്കകത്തേയ്ക്കു പോരും. ഈ പോക്കുവരുത്തു നൂറെറാന്നാവത്തിച്ചിട്ടുണ്ടാവണം.

നേരം അദ്ധരാത്രിയായി. പാതയിൽ ആരംപ്പെരുമാററം തീരെനിന്നു. പുരിയുടെ മാഗ്ഗദീപങ്ങരം മങ്ങി; പിംഗളയുടെ ആശാദീപങ്ങളും കെട്ടു. പുരകളുടെ പൂമുഖങ്ങരം വിളത്തു; കുലടയുടെ ഓമനമുഖമാണെങ്കിൽ കരുവാളിച്ചു. രഥ്യയിലെ രഥാങ്ങരം താവളത്തിൽപ്പോയിക്കിടന്നു; തേവിടിശ്ശിയുടെ മനോരഥമാകട്ടെ മാനത്തേയ്ക്കു പറന്നു. ജനകൻെറ വിദേഹനഗരം ഉറക്കത്തിൽപ്പെട്ടു ജഡപ്രായമായി. മോഹിനിയുടെ ഗന്ധവ്വനഗരമാണെങ്കിൽ ഉണച്ച്യിലിരുന്നു നാമാവശേഷമായി. ഓണസ്സദ്യകൊതിച്ച ബുഭുക്ഷുവിനു

ശ്രദ്ധോപവാസം പററി. ഇത്രവലിയ ഇടിത്തീ തലയ്ക്കു വീഴുന്നതു് ആ തേവിടിശ്ശിയുടെ ജീവിതത്തിൽ നടാടെയാണ്. അർത്ഥകാമാപ്തി ഒട്ടുമില്ലാത്തൊരു ദിവസം പുലരുന്നതു് അവളുടെ യൗവ്വനത്തിൽ പുത്തരിയാണ്. പുംശ്ചലിയുടെ പുരുഷാർത്ഥം പൊടിഭസ്മമായി. അവളുടെ ചിത്തം അപാരമായ ശോകത്തിലും അഗാധമായ ആലോചനയിലും മുഴുകി. ഈ പരാഭവത്തിൻെറയും ഇച്ഛാഭംഗത്തിൻെറയും ഹേതു സന്ധ്യയ്ക്കു കണ്ട ദുശ്ശകുനമാണെന്നു് അവളൂഹിച്ചു. ഇത്ര കുരുത്തം കെട്ട ആ മാററ്യാനെ കണ്ടില്ലെങ്കിൽ ഒരിയ്ക്കലും പററില്ലെന്നു് അവൾക്കു തോന്നി. ക്രമേണ അന്തഃകരണത്തിൻെറ അന്ധകാരത്തിൽ എന്തോ ജ്യോതിസ്സു മിന്നിത്തുടങ്ങുകയാണ്. ചിരന്തനമായ ശ്രീചിന്തയും കാന്താനുസന്ധാനവും ഒട്ടുക്കം ശ്രീകാന്തധ്യാനത്തിൽ പിംഗളയെ എത്തിച്ചുവോ എന്നു തോന്നും. പെട്ടെന്നു വിചാരത്തിൻെറ ഗതി മാറുകയാണ്. സങ്കേതവൃത്തി കലശലായി മടുത്തു. കാമുകകാഞ്ചനങ്ങളിൽ കഠിനമായ വെറുപ്പും ചെടിപ്പും തോന്നി. കാമലോഭങ്ങൾ നശിച്ചതോടുകൂടി ഭൂതബാധ ഒഴിഞ്ഞ മാതിരി മനസ്സു തെളിഞ്ഞു തൻേറടമുണ്ടായി. മഹാവിരക്തിയും പരമശാന്തിയും ഇരട്ടപെററ ഭഗിനിമാരെപ്പോലെ വൃഷളിയുടെ ഹൃദയപീഠത്തിൽ വിളയാടാനാരംഭിച്ചു. അവളുടെ ജീവനാഡി വീണാതന്ത്രിപോലെ മന്ത്രിക്കാൻ തുടങ്ങി. അതേവരെ പിംഗളയുടെ ഇഡാപിംഗളകളിൽ കിടന്നു പരുങ്ങിയിരുന്ന പ്രാണവായു പാതിരയ്ക്കു പെട്ടെന്നു ദീർഘശ്വാസരൂപേണ സുഷുമ്നയിലേക്കു തിക്കിത്തിരക്കിക്കടന്നപ്പോൾ അതിൽനിന്നും മുഴങ്ങിയ മുരളീരവത്തിൻെറ അതിമാധുര്യം അവാങ്മനസഗോചരമെന്നേ പറയേണ്ടതുള്ളു. വേശ്യപ്പെണ്ണു സന്ധ്യയ്ക്കു് അരങ്ങത്തു വെച്ചു ബഹിരംഗംകൊണ്ടു് ആടിയ മോഹിനിയാട്ടം കണ്ടു രസിക്കാൻ കണ്ണുകൾ ധാരാളമുണ്ടായിരുന്നു. എന്നാൽ അവൾ പാതിരയ്ക്കു് അണിയറയിൽവെച്ചു് അന്തരംഗംകൊണ്ടു പാടിയ ദിവ്യസംഗീതം കേട്ടാനന്ദിയ്ക്കാൻ കാതുകൾ കഷ്ടിയായായിരുന്നു. എങ്കിലും ആ രാഗാലാപം അഥവാ വിരാഗാലാപം വനവിലാപമായില്ല. ചെകിടോർമ്മയുള്ള രണ്ടു ശ്രവണങ്ങൾ അതാകർണ്ണനം ചെയ്യാനും സ്വാദോത്താസ്വദിക്കാനുമുണ്ടായി. അവ ഇറയത്തു് ജാഗരിച്ചിരുന്ന സംയമിയുടെ പുണ്യകർണ്ണങ്ങളായിരുന്നു. പിംഗളയുടെ ഗാഥ ശ്രുതിഗീതപോലെ ആ യോഗിവര്യൻെറയും കുണ്ഡലിനിയുടെയും ശ്രുതിപുടങ്ങളിൽ ഇപ്രകാരം ചെന്നലച്ചു മാറെറാലിക്കൊണ്ടു:

''അമ്പോ! നോക്കണേ എൻെറ കഥയില്ലായ്മയുടെ വലുപ്പം! തൻേറടമെന്നതു് എനിയ്ക്കു തൊട്ടുകളിക്കാനുണ്ടെങ്കിൽ ഞാനിങ്ങനെ മനസ്സിൻെറ കൊട്ടിൻെറ താളത്തിൽ തുള്ളിക്കൊണ്ടു തുച്ഛനായ മനുഷ്യനിൽനിന്നു ഭോഗം കാംക്ഷിയ്ക്കുമോ? അർത്ഥവും കാമവും ആനന്ദവും എന്നും തന്നു വിനോദിപ്പിക്കാനൊരുങ്ങിക്കൊണ്ടു് അരികെ സ്വാധീനത്തിൽ മരുവുന്ന അത്യുദാരനായ നാരായണനെ വെടിഞ്ഞു വിഡ്ഢിയായ ഞാൻ ഒരു സുഖവും തരാതെ ആധിയും വ്യാധിയും ഭീതിയും മോഹവും മാത്രമേകുന്ന നിസ്സാരനായ നരനെയല്ലേ ഉപാസിയ്ക്കുന്നതു്? കഷ്ടം! സ്ത്രൈണനും ലുബ്ധനുമായ വിടനു് ഉടൽ വിററു പണവും രതിയും വാങ്ങുക എന്ന ജുഗുപ്സിതമായ വൃഷളീവൃത്തികൊണ്ടു് ഞാനാത്മാവിനെ ഇങ്ങനെ വെറുതെ വറുത്തുപൊരിച്ചുവല്ലോ! കൈകാലുകളുടെ എല്ലുകൾകൊണ്ടു തൂണുകൾ നാട്ടി, മുതുകെല്ലുകൊണ്ടു മോന്തായം വെച്ചു്, വാരിയെല്ലുകൾകൊണ്ടു കഴുക്കോലുകൾ നിരത്തി, നഖരോമങ്ങൾകൊണ്ടു കെട്ടിമേഞ്ഞു്, ഒമ്പതു പഴുതിൽകൂടെ ചോരന്നൊലിച്ചു്, മലമൂത്രങ്ങൾ കുത്തിനിറച്ചു്, അറച്ചുതുപ്പാൻ തോന്നിച്ചുകൊണ്ടു് മറപ്പുരയെ വെല്ലുവിളിയ്ക്കുന്ന മർത്ത്യശരീരത്തിൽ ഞാനല്ലാതെ വേറെ ഏതൊരുത്തിയാണു് പുഴുവിനെപ്പോലെ മതിമറന്നു രമിക്കുക? ആത്മാരാമന്മാരുടെ ജന്മഭൂമിയായ ഈ വിദേഹപുരത്തിൽ ഈശ്വരവ്യതിരിക്തമായ സുഖത്തെ ഇച്ഛിയ്ക്കുന്ന ഒരു മൂഢയും മൂധേവിയുമുണ്ടെങ്കിൽ അതു ഞാൻ മാത്രമാകുന്നു. ഏതായാലും ഇനി മേലാൽ ഞാൻ സർവ്വഭൂതങ്ങളുടേയും സുഹൃത്തായി നാഥനായി ആത്മാവായി പ്രേഷ്ഠതമനായി ചിത്തചോരനായിരിയ്ക്കുന്ന പുരുഷോത്തമനു് എന്നെ തീറുവിററു തന്തിരുവടിയോടുകൂടി മഹാലക്ഷ്മിയെപ്പോലെ ക്രീഡിയ്ക്കാനാണു് ഭാവം. ഇന്നലെ ജനിച്ചു നാളെ മരിയ്ക്കുന്ന മാനവന്മാരും വാനവന്മാരും ഭാര്യയ്ക്കു് എന്തൊരു സുഖമാണു് കൊടുത്തിട്ടുള്ളതു്? അതുകൊണ്ടു് മണ്ണിലാകട്ടെ വിണ്ണിലാകട്ടെ ശ്രീഹരിയല്ലാതെ മറെറാരു

സേവ്യനില്ല. വാസ്തവത്തിൽ ഞാൻ എത്രതന്നെ അശുഭയാണെങ്കിലും എനിയ്ക്കും എന്തോ ഭാഗ്യമുണ്ട്. ഏതോ സൽക്കർമ്മത്താൽ ഈശ്വരൻ എൻെറ പേരിൽ പ്രസാദിച്ചിരിക്കുന്നു. അതു തീച്ച്യാണ്. കാമമലത്തിൽ മൂക്കോളം മുങ്ങിയ എനിയ്ക്കു മോക്ഷഹേതുവായ വൈരാഗ്യം ജനിച്ചില്ലേ? ഞാൻ മന്ദഭാഗ്യയാണെങ്കിൽ എൻെറ സങ്കടം ഒരിയ്ക്കലും നിർവ്വേദത്തിനു നിദാനമാവില്ലായിരുന്നു; ശോകാശ്രു മുത്തുച്ചിപ്പിയിൽ വീഴില്ലായിരുന്നു. നിർവ്വേദം സിദ്ധിച്ചതുകൊണ്ട് എനിക്കിപ്പോൾ വീടും നാടും സന്ന്യസിച്ചു നിർവ്വാണരസമനുഭവിക്കാറായി. വിശ്വവത്സലൻ ചെയ്ത ഈ ഉപകാരത്തെ വെറുതെ കളയാതെ മുതലാക്കിക്കൊണ്ടു ഞാൻ വിഷയസംഗത്താൽ വന്നുചേർന്നിട്ടുള്ള ദുരാശകളെ ദൂരീകരിച്ചു തന്തിരുവടിയെ ശരണം പ്രാപിയ്ക്കുകയായി. കണ്ണടച്ച വിശ്വാസത്തോടുകൂടി യദൃച്ഛാലാഭത്താൽ തൃപ്തിപ്പെട്ടു ജീവിച്ചുകൊണ്ടു ഞാനിനി എൻെറ കാമകോടികമനീയനായ പ്രാണരമണനോടുകൂടിത്തന്നെ വിഹരിച്ചുകൊണ്ടിരിക്കും. സംസാരപ്പൊട്ടക്കിണററിൽ വീണു വിവേകക്കണ്ണുപൊട്ടി കാലസർപ്പത്തിൻെറ കടിയേററു നരകിയ്ക്കുന്ന നരനെ കരകേററാൻ നരകാരിയ്ക്കല്ലാതെ മററാർക്കുകഴിയും? എങ്കിലും അങ്ങനത്തെ ആത്മരക്ഷ പ്രതീക്ഷിച്ചുകൊണ്ടല്ല ഞാനവിടുത്തെ സേവിയ്ക്കാനുദ്ദേശിക്കുന്നതു്. ജഗത്തുമുഴുവൻ കാലാഹിയുടെ വായിലാണെന്നുകണ്ട് തൻേറടം വീണ്ട് ഇഹപരഭോഗങ്ങളിൽ മടപ്പുവന്നു കഴിയുമ്പോൾ അവനവനെ പിടിച്ചു കേററി പരിത്രാണം ചെയ്യാനുള്ള ത്രാണി അവനവനുതന്നെ ഉണ്ടായിക്കൊള്ളും, അക്കാര്യത്തിനു ഭഗവാനെ ബുദ്ധിമുട്ടിക്കേണ്ടതില്ല. അതുകൊണ്ട് എൻെറ ഭജനം കേവലം നിരുപാധികവും പ്രേമാത്മകവുമാകുന്നു.''

ഇത്രയും ധിഷണാവീണ മീട്ടി നീട്ടി ആലപിച്ചു പിംഗള രാഗവിസ്താരം അവസാനിപ്പിച്ചു. അവൾ പാടിയ പാട്ട് സംസാരനാടകത്തിൻെറ ധനാശിയായിട്ടാണ്കലാശിച്ചതു്. വ്യവസായാത്മികയായ ബുദ്ധി അവളെ കടാക്ഷിച്ചു. കാന്താസക്തിയാൽ ഇഴുകിപ്പിടിച്ചിരുന്ന കരളിലെ അഴുക്കുകളൊക്കെ കണ്ണീരു കൊണ്ടു കഴുകിക്കളഞ്ഞു. കരണങ്ങളെല്ലാം പ്രസന്നങ്ങളായി. സ്രോതസ്സുകളാസകലം കലക്കംതീർന്നു തെളിഞ്ഞു. ചേതസ്സിനു് അളവററ ഉപരതിയും ഉപശമവും ഉളവായി. സ്വാസ്ഥ്യതയോടും വിജ്വരതയോടുംകൂടി വരവർണ്ണിനി നിജശയ്യയിൽച്ചെന്നു കിടന്നു. ചോടൊരു കാലത്തും ചാരത്തണഞ്ഞിട്ടില്ലാത്ത സുഖനിദ്ര പ്രിയധാത്രിയെപ്പോലെ വന്നു സ്നിഗ്ദ്ധാംഗുലികംകൊണ്ട് അവളുടെ കൺപോള തലോടി. എന്നാൽ അതു മോഹനിദ്രയായിരുന്നില്ല; യോഗനിദ്രയായിരുന്നു. അവളുടെ പുറംകണ്ണടഞ്ഞു; ഉൾക്കണ്ണു മിഴിഞ്ഞു.

പിംഗള പട്ടുമെത്തയിൽ കിടന്നതോടുകൂടി അവധൂതൻ പുലിത്തോലിൽനിന്നെഴുന്നേററു. ആ ജിജ്ഞാസുവിൻെറ അന്നത്തെ സ്വാധ്യായം കഴിഞ്ഞു. അതോതിച്ച തേവിടിശ്ശിയെ ഗുരുബുദ്ധ്യാ ഹൃദയംകൊണ്ടു വന്ദിച്ചനുഗ്രഹം വാങ്ങിക്കൊണ്ട് ശിഷ്യൻ നടകൊണ്ടു.

തൻെറ മനോരഥം തകർന്നു തവിടുപൊടിയായതു് അവധൂതനെ ശകുനം കണ്ടതുകൊണ്ടാണെന്നു ഗണികാമണി പരിഗണിച്ചതിൽ പിഴയില്ല. അതു ഗ്രഹപ്പിഴയായെന്നു വ്യാഖ്യാനിച്ചതിലേ തെററുള്ളു. പ്രത്യക്ഷത്തിൽ പിംഗളയുടെ യാത്രാമുഖം അമംഗളമാക്കിയ മഹാമുനി ആരാണെന്നോ അദ്ദേഹം പരോക്ഷത്തിൽ അവൾക്കു ചെയ്ത പരമോപകാരം എന്താണെന്നോ അവളാകട്ടെ നാട്ടുകാരാകട്ടെ അറിഞ്ഞിരിയ്ക്കയില്ല. ഇരുപത്തിനാലു ഗുരുകുലങ്ങളിൽ ചിരകാലം പാർത്തു പലവിദ്യകളുമഭ്യസിച്ചു പുഷ്കലപാണ്ഡിത്യം സമ്പാദിച്ച സാക്ഷാൽ ദത്താത്രേയനായിരുന്നു അതു്. ഭോഗലമ്പടയായ മോഹിനി നീരത്തിൽ ഉറക്കമൊഴിച്ചു സങ്കല്പവികല്പങ്ങൾ ചെയ്തിരുന്ന അവസരത്തിൽ യോഗലോലുപനായ മാമുനിയും കോലായിൽ ജാഗരൂകനായി ചില മനോരാജ്യങ്ങൾ വിചാരിച്ചിരുന്നു. ജ്ഞാനഭിക്ഷ വാങ്ങാനെന്ന വ്യാജേന വസ്തുതഃ അതു കൊടുക്കാൻ വേണ്ടി വന്ന ഭിക്ഷു ആ സമയത്തൊക്കെ ഇരുട്ടത്തിരുന്നു യോഗഹസ്തംകൊണ്ടു കാമചാരിണിയുടെ വാസനാവിപഞ്ചിയിൽ തിരുപ്പിടിക്കുകയായിരുന്നു. ഒരൊററ നോട്ടംകൊണ്ട് ഏതു പാപിയ്ക്കും ശുദ്ധിയും മുക്തിയും പെട്ടെന്നരുളാൻ ദക്ഷനായ ആ പതിതപാവനൻ പരമാർത്ഥത്തിൽ പുംശ്ചലിയുടെ താപത്തെ തപസ്സാക്കിയും ഇച്ഛാഭംഗത്തെ വൈരാഗ്യമാക്കിയും പരിണമിപ്പിച്ച് അവളെ അഹേതുകകൃപയാൽ ഉദ്ധരിയ്ക്കുകയാണുണ്ടായതു്. അധോമുഖമായൊഴുകി അശുദ്ധി

# നാദാനുസന്ധാനം

## സ്വാമി ശ്രീകൃഷ്ണദാസ്

സത്യാന്വേഷണത്തിനുള്ള മാർഗ്ഗങ്ങളിൽ ഉപനിഷത്കാലം മുതല്ക്കേ പ്രഖ്യാതമായ ഒന്നാണ് നാദാനുസന്ധാനം. നാദത്തെ അനുസന്ധാനം ചെയ്യുക, ഇടമുറിയാതെ മനസ്സുകൊണ്ട് പിൻതുടരുക എന്നാണ് ഈ വാക്കിന്റെ അർത്ഥം. ഏതു നാദത്തെയാണ് പിൻതുടരേണ്ടതു് എന്ന ചോദ്യമുദിക്കുന്നു. പ്രപഞ്ചരഹസ്യത്തെപ്പററിയുള്ള വേദാന്തദർശനം മനസ്സിലാക്കിയാലേ ഇതു വ്യക്തമാവൂ. ബ്രഹ്മത്തിൽ നിഹിതമായിരിക്കുന്ന മായാശക്തി പ്രകടമാകുന്നതോടെയാണ് സൃഷ്ടിയുടെ ആരംഭം. അവ്യക്തം എന്ന ആവരണംകൊണ്ട് ബ്രഹ്മത്തിന്റെ അഖണ്ഡസച്ചിദാനന്ദസ്വരൂപം മറയപ്പെടുകയും പ്രാണചലനം ആവിർഭവിക്കുകയുമാണ് സൃഷ്ടിയുടെ ആദ്യത്തെ പടികൾ. അടുത്ത പടിയായി ആകാശം രൂപപ്പെടുകയും അതിൽ ശബ്ദം ആവിർഭവിക്കുകയും ചെയ്യു. ഈ ശബ്ദമാണ് രൂപം, രസം, സ്പർശം, ഗന്ധം എന്ന അടുത്ത പരിണാമങ്ങളുടെയെല്ലാം മുന്നോടി. ഈ ശബ്ദം ശാശ്വതമായി നിലനില്ക്കുന്ന എന്നു് യോഗിമാർ ദർശിച്ചിരിക്കുന്നു. ഈ ശബ്ദത്തെയാണ് നാദം എന്ന പദംകൊണ്ട് നിർദ്ദേശിക്കുന്നതു്. ഇന്നു പലതായി മുറിക്കപ്പെട്ടുകാണുന്ന ഈ പ്രപഞ്ചത്തിന്റെ സത്യം അഖണ്ഡവും ആനന്ദസ്വരൂപവുമായ ബോധമാണെന്നു് സത്യദർശികൾ കണ്ടിരിക്കുന്നു. പലതായി മുറിക്കപ്പെട്ടു കണ്ടു തുടങ്ങിയതിന്റെ ആദ്യത്തെപ്പടി നാദമായതുകൊണ്ട് മനസ്സിനെ ആ നാദത്തിലേയ്ക്കു കൊണ്ടുചെന്നെത്തിക്കാമെങ്കിൽ ആ നാദത്തെ പിൻതുടന്നു് സത്യവസ്തുവിലെത്തിച്ചേരാം, അഖണ്ഡാനന്ദം എന്ന ആ പരമോന്നതാവസ്ഥയനുഭവിക്കാം എന്നു വ്യക്തമാണല്ലോ. ഇതാണ് നാദാനുസന്ധാനത്തിന്റെ മഹത്ത്വം.

ഈ നാദത്തിന്നു് അനാഹതനാദം എന്നാണ് യോഗിമാർ നാമകരണം ചെയ്തിട്ടുള്ളതു്. രണ്ടു വസ്തുക്കൾ തമ്മിൽ കൂട്ടിയടിക്കുമ്പോഴാണല്ലോ ശബ്ദം ഉദ്ഭവിക്കുന്നതു്. ആഹതം എന്നാൽ അടിക്കപ്പെട്ടതു്. ഈ ശബ്ദമാകട്ടെ അത്തരത്തിലുണ്ടാവുന്ന ഒന്നല്ല; അതുകൊണ്ട് അതിനെ അനാഹതനാദമെന്നു പറയുന്നു. അതു് ആകാശത്തിൽ സർവ്വത്ര ഒരേ രീതിയിൽ വ്യാപിച്ചിരിക്കുന്നു; അതിന്നു് ഏററക്കുറച്ചിലില്ല. മനുഷ്യശരീരത്തിൽ അതു് ഹൃദയത്തിൽനിന്നു് – അനാഹതചക്രത്തിൽനിന്നു് – പൊന്തിവരു

---

പററിയ *ഭോഗവതിയെ, കുണ്ഡലിനിയെ എന്നപോലെ, ഊർദ്ധ്വമുഖമായി പ്രവഹിപ്പിച്ചു പവിത്രയായ വിഷ്ണുപദിയാക്കിത്തീർത്തതു് ആ മഹാനുഭാവന്റെ സത്സംഗമല്ലാതെ മറെറാന്നുമല്ല. എന്നിട്ടും തനിയ്ക്കു് അവളുടെ ആചാര്യത്വമല്ല, ശിഷ്യത്വമാണുള്ളതെന്നു ഭാവിച്ചുകൊണ്ട് ആ വിനയനിധി വീണ്ടും തത്ത്വാന്വേഷണത്തിനും ഗുരുഗവേഷണത്തിനുംവേണ്ടി പെട്ടെന്നിറങ്ങിപ്പോവുകയും അന്ധകാരത്തിൽ മറയുകയും ചെയ്തു. മനുഷ്യന്റെ ഗൃഹത്തിൽ മാത്രമല്ല, വേട്ടാളന്റെ കൂട്ടിലും, എട്ടുകാലന്റെ വലയിലും കൂടി അവരുടെ അന്തേവാസിയായി വസിച്ചു വിനയാധാനംചെയ്ത ആ ഗുരുകുലകൃഷ്ണന് അങ്ങനത്തെ അതിനമ്രത സിദ്ധിച്ചതു് അത്ഭുതമല്ല. തന്റെ സ്വച്ഛന്ദയാത്രയിൽ ആ പരിവ്രാജകൻ അന്നത്തെ ഗുരൂപദേശത്തിന്റെ സാരത്തെ സംഗ്രഹിച്ചുകൊണ്ട് ഏററുപാടിയ സാമഗാനം വിദേഹനഗരിയുടെ വിജനവീഥികളിൽപ്രഭാതസമയത്തു് അലച്ചലച്ചു മാറെറാലിക്കൊണ്ടു കൊണ്ട് ഒലിച്ചൊലിച്ചു് അകന്നുപോയി:

ആശയെന്നുള്ളതു ദുഃഖമാണായതു
ലേശവുമില്ലാതിരിക്കുന്നതേ സുഖം;
കാന്താശ പെട്ടെന്നൊഴിയവേ പിംഗള
ശാന്തിപൂണ്ടന്തിയ്ക്കുറങ്ങിയതോർക്കുവിൻ.

---

* മന്ദാകിനീതി ദിവി ഭോഗവതീതി ചാധോ
ഗംഗേതി ചേഹ ചരണാംബു പുനാതി വിശ്വം.
(ഭാഗവതം)

ന്നതായി അനുഭവപ്പെടുന്നു; അതുകൊണ്ടും അതിനെ അനാഹതനാദമെന്നു പറയുന്നു. ഈശ്വരസത്തയോട് ഏററവുമടുത്തു നില്ക്കുന്നതുകൊണ്ട് ഇതിന്നും അഖണ്ഡത, സർവ്വത്ര സമമായി പ്രകാശിക്കൽ, വികാരങ്ങളില്ലായ്മ, സാപേക്ഷമായി അനാദ്യനന്തമായ നിലനിൽപ്പ് എന്നു തുടങ്ങിയ ഈശ്വരീയ ഗുണങ്ങളുണ്ട്. ''ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെ ആയിരുന്നു. വചനം ദൈവം ആയിരുന്നു.'' എന്ന സുവിശേഷവാക്യം അനാഹതനാദത്തെ അനുഭവിച്ചുകൊണ്ട് രേഖപ്പെടുത്തിയതാണെന്നു തോന്നും. ആധുനികകാലത്തെ മഹായോഗീശ്വരനായ ശ്രീരാമകൃഷ്ണനോട് അനാഹതനാദത്തെപ്പററി ഒരാൾ ചോദിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞു: ''സദാ സ്വയം മുഴങ്ങിക്കൊണ്ടിരിക്കുന്ന ഒരു നാദമാണത്. ഓംകാരത്തിൻെറ നാദം. പരബ്രഹ്മത്തിൽ നിന്നുയരുന്ന അതു് യോഗിമാർ ശ്രവിക്കുന്നു. ലൗകികർ അതു കേൾക്കുന്നില്ല. പരബ്രഹ്മത്തിൽ നിന്നും സ്വന്തം നാഭിയിൽനിന്നും ഈ നാദമുയരുന്ന എന്നു് യോഗികൾ മാത്രമറിയാം.''

ഉപനിഷത്പ്രഖ്യാതമാണ് നാദാനുസന്ധാനം എന്നു് നേരത്തെ പറഞ്ഞുവല്ലോ. പ്രാണായാമത്താൽ ശരീരത്തിലെ നാഡികൾ ശുദ്ധമാവുമ്പോൾ ആരോഗ്യവും അതോടൊപ്പം നാദത്തിൻെറ അഭിവ്യക്തിയും ഉണ്ടാവുമെന്നു് ശാണ്ഡില്യോപനിഷത്തിൽ പറയുന്നു. ഈ നാദത്തിൻെറ ഏകദേശസ്വരൂപം ഗ്രഹിക്കാൻ വിരലുകൾ കൊണ്ടു് രണ്ടു ചെവിയും അടച്ചാൽ തുടച്ചയായി മുഴങ്ങിക്കേൾക്കുന്ന ശബ്ദം ശ്രദ്ധിച്ചാൽ മതി എന്നു് മണ്ഡലബ്രാഹ്മണഉപനിഷത്തിൻെറ ഒന്നാം ബ്രാഹ്മണത്തിൽ പറയുന്നു. നാദാനുസന്ധാനത്തെപ്പററി തേജോബിന്ദു, ധ്യാനബിന്ദു, നാദബിന്ദു, വരാഹം എന്നീ ഉപനിഷത്തുകളിൽ വിസ്തരിച്ച പറയുന്നുണ്ട്. യോഗസാമ്രാജ്യം ഇച്ഛിക്കുന്ന ആൾ എല്ലാ ചിന്തകളും ഉപേക്ഷിച്ച് ശ്രദ്ധയാർന്ന മനസ്സോടുകൂടി നാദത്തെത്തന്നെ പിന്തുടരണം എന്നു് വരാഹോപനിഷത്തു് ഉപദേശിക്കുന്നു. ഈ നാദത്തിൻെറ സ്വരൂപത്തെ അറിയാൻ ഏററവും ഉപയുക്തമായതു് ശ്രീശങ്കരാചാര്യരുടെ ''പ്രബോധസുധാകരം'' എന്ന കൃതിയിലെ 144 മുതൽ 149 വരെയുള്ള ശ്ലോകങ്ങളാണ്. അല്പനേരം സ്വന്തം ആത്മസത്തയെക്കുറിച്ച് ധ്യാനിച്ചാൽ വലത്തെ ചെവിയിൽ അനാഹതശബ്ദം കേട്ടുതുടങ്ങും എന്നു് ആചാര്യസ്വാമികൾ പറയുന്നു. ഇതു് പരിശുദ്ധി, മനസ്സിൻെറ നിശ്ചലസ്വഭാവം, യോഗസിദ്ധിയുടെ തുടക്കം എന്നിവയെ കാണിക്കുന്നു എന്നും ധ്യാനിക്കേണ്ട വസ്തുവാണെന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ധ്യാനംകൊണ്ട് പ്രാണൻ സുഷുമ്നാനാഡിയിൽ പ്രവേശിച്ചാൽ മണി, പെരുമ്പറ, ശംഖം, സമുദ്രം, വീണ, വേണു എന്നിവയുടെ നാദങ്ങളുടെ രൂപത്തിൽ യോഗിക്ക് അനാഹതനാദം കേൾക്കാൻ ഇടവരുന്നു എന്നു് ആചാര്യസ്വാമികളുടെ ശിഷ്യനായ സുരേശ്വരാചാര്യർ പറയുന്നു. ഭേരി, മൃദംഗം, ശംഖം എന്നിവയിൽനിന്നു് ഉണ്ടാവുന്ന കൃത്രിമ ശബ്ദത്തിൽ മനസ്സ് അല്പനേരം ആനന്ദമനുഭവിക്കുന്നുണ്ടെങ്കിൽ ശുദ്ധവും, സ്വാഭാവികവും, മധുവിനേക്കാൾ മധുരവുമായ അനാഹതനാദത്തിൽ മനസ്സ് എത്രമാത്രം ആനന്ദിക്കും എന്നു് പ്രബോധസുധാകരത്തിൽ ആചാര്യർ ചോദിക്കുന്നു. മനസ്സ് ഇന്ദ്രിയവിഷയങ്ങളിൽ നിന്നു് പിന്തിരിഞ്ഞു് എത്രത്തോളം നിശ്ചലമായിത്തീരുന്നുവോ അത്രയും വേണുനാദംപോലെ ഇതു് സുദീർഘമായി കേൾക്കപ്പെടുന്നു. നാദാനുസന്ധാനംകൊണ്ട് ആ നാദത്തിൻെറ ഉള്ളിൽ തേജോമയമായ ഒരു ജ്യോതിസ്സ് പ്രത്യക്ഷപ്പെട്ടുതുടങ്ങും. അതിൽ മനസ്സ് സ്ഥിരമായി ലയിക്കുകയാണെങ്കിൽ പിന്നെ ആ യോഗിക്ക് സംസാരബന്ധം ഇല്ലാതായിത്തീരും. മനസ്സിനെ ലയിപ്പിക്കാൻ അനവധി ഉപായങ്ങളുണ്ടെങ്കിലും പരമാനന്ദം അനുഭവിപ്പിക്കുന്ന നാദാനുസന്ധാനം തന്നെയാണ് ശ്രേഷ്ഠം എന്നാണ് ആചാര്യസ്വാമികളുടെ അഭിപ്രായം. അദ്ദേഹത്തിൻെറതന്നെ വേറൊരു കൃതിയായ യോഗതാരാവലിയിലും ഇതേ ആശയം സംക്ഷിപ്തമായി പ്രതിപാദിച്ചിട്ടുണ്ട്. വാസ്തവത്തിൽ ശ്രീകൃഷ്ണനെ ഉപാസിക്കുന്നവർ ഭഗവദ്ദർശനത്തിന് തൊട്ടുമുമ്പായി ശ്രീകൃഷ്ണൻെറ വേണുഗാനം കേൾക്കാനിടവരുന്നു എന്നു് പറയുന്നതിൻെറ സാരം സമാധിയിൽ സത്യസാക്ഷാത്ക്കാരം ഉണ്ടാവുന്നതിനു മുമ്പ് വേണുനാദംപോലെ മനോഹരമായ അനാഹതനാദം കേൾക്കാനിട വരുന്നു എന്നാണ്. ഭഗവദ്രൂപം ഭാവന ചെയ്യുന്ന ഭക്തനു് ജ്യോതിർമയമായ രൂപവും, രൂപമൊന്നും ഭാവന ചെയ്യാത്ത ആൾക്ക് ശുദ്ധജ്യോതിസ്സും താമസിയാതെ ഹൃദയത്തിൽ തെളിയുന്നു. ഭാഗവതത്തിൽ, അനന്തശക്തിയോടുകൂടി സർവ്വവ്യാപിയായി, പരബ്രഹ്മമായി വർത്തിക്കു

ന്ന ആ സത്യം സകലഭൂതങ്ങളിലും താമരത്തണ്ടിൽ നൂലെന്നപോലെ അനാഹതനാദത്തിന്റെ രൂപത്തിൽ വർത്തിക്കുന്നു എന്നു് വ്യക്തമായി പറയുന്നുണ്ടു്. (11. 21. 37). പന്ത്രണ്ടാം സ്കന്ധത്തിൽ, ഭഗവാന്റെ ഹൃദയാകാശത്തിൽ നിന്നു് ഉണ്ടായ ബ്രഹ്മനാദത്തെ ഉപാസിച്ചു് നിരവധി യോഗികൾ അശുദ്ധിയെല്ലാം നശിച്ചു് സംസാരബന്ധം ഇല്ലാതായി ബ്രഹ്മത്തെ പ്രാപിക്കുന്ന എന്നു പറയുന്നു. (12. 6. 37, 38) ഈ നാദത്തിൽനിന്നാണു് ഓംകാരവും മററു വർണ്ണങ്ങളും ഉരുത്തിരിഞ്ഞു് ഉണ്ടായതെന്നു് പിന്നീടുള്ള ആറു ശ്ലോകങ്ങളിൽ വിവരിക്കുന്നു.

ഇതെല്ലാം മനുഷ്യനു് അനുഭവിക്കാൻ സാധിക്കാത്ത കെട്ടുകഥയല്ല എന്നു് നേരത്തെ ഉദ്ധരിച്ച ശ്രീരാമകൃഷ്ണവചനത്തിൽനിന്നു് വ്യക്തമാണല്ലോ. നമ്മുടെ നാട്ടിൽ തുഞ്ചത്തെഴുത്തച്ഛൻ ഈ നാദം വ്യക്തമായി കേട്ടിട്ടുള്ളതായി അദ്ദേഹത്തിന്റെ ഹരിനാമകീർത്തനം എന്ന കൃതിയിൽ രണ്ടു ശ്ലോകങ്ങളിൽനിന്നു് അറിയാവുന്നതാണു്. 'ഝംകാരനാദമിവ' എന്നു് തുടങ്ങുന്ന 38-ാം പദ്യത്തിൽ യോഗീശ്വരന്മാരുടെ ഉള്ളിൽ അനാഹതധ്വനികളായും ആകാശത്തിൽ ഝംകാരനാദമായും പ്രകടമാവുന്ന പ്രപഞ്ചസത്തയെ സ്തുതിക്കുന്നു. നാല്പത്തിമൂന്നാം പദ്യത്തിൽ യോഗിമാർ അനുഭവിക്കുന്ന അനാഹതധ്വനികൾ കേൾക്കാൻ തനിക്കുള്ള ആകാംക്ഷ വ്യക്തമാക്കിയിരിക്കുന്നു. ഈ അടുത്ത കാലത്തു് ജീവിച്ചിരുന്ന ശ്രീനാരായണ ഗുരുദേവൻ ''ആത്മോപദേശശതക''ത്തിൽ ഈ നാദത്തിന്റെ അനുഭവം വ്യക്തമായി വിവരിക്കുന്നുണ്ടു്:

> ''അധികവിശാല മരുപ്രദേശമൊന്നായ്
> നദി പെരുകുന്നതുപോലെ വന്ന നാദം
> ശ്രുതികളിൽ വീണു തുറക്കമക്ഷി;യെന്നും
> യതമിയലും യതിവര്യനായിടേണം.'' (16)

വളരെ വിശാലമായ മരുഭൂമിയിൽ നദീജലം വന്നു പെരുകുന്നതുപോലെ സത്യാന്വേഷിയുടെ ഉള്ളിൽ നാദം പൊന്തിവരുമെന്നും അതനുഭവിക്കാനുള്ള വഴി സങ്കല്പനിരോധംകൊണ്ടു് മനസ്സിനെ ജയിക്കുകയാണെന്നും ഗുരുദേവൻ പറയുന്നു. ജനനീനവരത്നമഞ്ജരിയിലെ ഒന്നാം പദ്യത്തിലും ഗുരുദേവൻ ഈ ''നാദഭൂമി''യെപ്പററി പരാമർശിക്കുന്നുണ്ടു്. ശബ്ദത്തിന്നടിയിലുള്ള സത്ത ബ്രഹ്മസത്യംതന്നെയാണെന്നു് ''തത്ത്വാത്മമിത്ഥമഖിലത്തിനുമുണ്ടു ബത'' എന്ന ഹരിനാമകീർത്തനത്തിലെ നാല്പത്തഞ്ചാം പദ്യത്തിൽ എഴുത്തച്ഛൻ എടുത്തു പറയുന്നുണ്ടു്.

നാദം എന്താണെന്നു് മേൽകൊടുത്ത വിവരണങ്ങളിൽനിന്നു് വ്യക്തമായിരിക്കുമല്ലോ. മററെല്ലാം മറന്നു് ഏകാഗ്രമനസ്സോടെ അഖണ്ഡമായ ഈ നാദത്തെ ഇടമുറിയാതെ അനുസന്ധാനം ചെയ്യുന്ന യോഗിക്കു് ഒന്നോ രണ്ടോ പക്ഷം കൊണ്ടു് തുരീയാവസ്ഥയായ സമാധി അനുഭവമാകുന്നു എന്നു് നാദബിന്ദൂപനിഷത്തു് വിളംബരം ചെയ്യുന്നു. സത്യാന്വേഷികളായ സാധകന്മാർക്കു് ഈ വഴിയിൽ വിജയം കൈവരട്ടെ.

---

# ശ്രീ ശാരദാദേവി

## കുമാരി വി. വി. ഉമാദേവി

ആദികാലംമുതൽക്കേ സ്ത്രീകൾക്കു സമുദായത്തിൽ ഒരു പ്രത്യേകസ്ഥാനം കല്പിച്ചുകൊടുത്തിരുന്നതായി നമുക്കു കാണാം. സംസ്കാര പരിഷ്കാരങ്ങളൊന്നുമില്ലാതെ, കായ്കനികൾ ഭക്ഷിച്ചു് മനുഷ്യർ അർദ്ധനഗ്നരായി വനാന്തരങ്ങളിൽ അലഞ്ഞുനടന്നിരുന്ന കാലത്തും അവർ സ്ത്രീയെ സമുദായത്തിലെ ഒരുഅമൂല്യവസ്തുവായി കണക്കാക്കിയിരുന്നു. ഒരലങ്കാരവസ്തുവിനെ എത്രമാത്രം ജാഗ്രതയോടെ നാം കൈകാര്യം ചെയ്യുന്നുവോ, അതേ പ്രാധാന്യത്തോടെ അവർ സ്ത്രീകളെ സൂക്ഷിക്കുകയും സംരക്ഷിക്കുകയും ചെയ്തു. എന്നാൽ അവളിലെ വ്യക്തിത്വത്തെ വളരാൻ അനുവദിക്കാതെ അവളിലെ ബലഹീനതകളെ പരിപോഷിപ്പിക്കുന്ന രീതിയിൽ കുറെ പരിഗണനകളും ആനുകൂല്യങ്ങളും നൽകി അവൾക്കു ചുററും വേലി കെട്ടുകയായിരുന്നു അതിന്റെ ഫലം. എന്നാൽ കാലത്തിന്റെ കൈകൾ സ്ത്രീയുടെ സ്ഥാനത്തിന്നും പദവിക്കും ഒരു താങ്ങായിനിന്നു. സ്വന്തം വ്യക്തിത്വത്തെ വളർത്തിയെടുക്കുവാനുള്ള അവസരം അവൾക്കു ലഭിച്ചു. അതാണു് ആര്യാവർത്തത്തിൽ നാം കാണുന്നതു്. പുരുഷനോടൊപ്പം ഉപജീവനത്തിന്നു

വേണ്ടി വിയപ്പൊഴുക്കുന്ന സ്ത്രീകൾ, പാവന മന്ത്രങ്ങൾ ഉരുവിട്ട് ഈശ്വരപൂജ നടത്തുന്ന വനിതകൾ, ആധ്യാത്മികസദസ്സുകളിൽ പുരുഷന്മാരോടൊപ്പം വാദപ്രതിവാദം നടത്തുന്ന തപസ്വിനികൾ, രാജ്യരക്ഷയ്ക്കു പടപൊരുതുന്ന മനസ്വിനികൾ ഇങ്ങനെ എല്ലാ തുറകളിലും പാദമുദ്ര പതിപ്പിച്ചിട്ടുള്ള സ്ത്രീകളെ ഒരു കാലഘട്ടത്തിൽ നമുക്കു കാണാം. ഭാരതത്തിൻെറ സുവർണ്ണകാലമായിരുന്നു അതു്.

സ്ത്രീകളെ പൂജിക്കുന്നേടത്തേ ദേവതാപ്രീതിയും സുഖവും സമാധാനവും ഉണ്ടാവുകയുള്ളു; അവരെ അനാദരിക്കുന്നേടത്തു് എല്ലാം നിഷ്ഫലവും നിരർത്ഥവുമായിത്തീരുന്നു എന്നുള്ള തത്ത്വം ഗാർഹികജീവിതത്തിലും സാമുദായികജീവിതത്തിലും എല്ലാവരും സമ്മതിക്കുന്ന ഒന്നാണ്. അതു് തങ്ങളുടെ അടിമത്തമായി പുരുഷന്മാരാരും ആക്ഷേപിച്ചു കേട്ടിട്ടുമില്ല. സമുദായത്തിൽ സ്നേഹത്തിൻെറ വിത്തു വിതയ്ക്കുവാനും, അതിനെ പോഷിപ്പിക്കുവാനും സ്ത്രീയ്ക്കുള്ള ശക്തി പുരുഷൻേറതിനെക്കാൾ പതിന്മടങ്ങ് വലുതാണെന്നു് ഈ നൂററാണ്ടിൻെറ ആദരപാത്രമായിത്തീർന്നിട്ടുള്ള 'മദർ തെരേസ' വിളിച്ചു പറയുന്നു.

ഭാരതം സ്ത്രീകൾക്ക് സ്വാതന്ത്ര്യം അനുവദിച്ചിരുന്നില്ല എന്നു് ഉപരിപ്ലവബുദ്ധികൾ ദോഷാരോപണം ചെയ്യാറുണ്ടെങ്കിലും, അദ്ധ്യാത്മനഭോമണ്ഡലത്തിൽ അനേകം സ്ത്രീകൾ ഉജ്ജ്വലപ്രകാശം പരത്തുന്നതായി സൂക്ഷ്മദൃക്കുകൾക്കു കാണാം. വനാന്തരങ്ങളിലും, രാജസദസ്സുകളിലും ഗൃഹാന്തർഭാഗങ്ങളിലും വസിച്ച്, സ്വയം ആത്മനിഷ്ഠരായി ജീവിച്ച മഹതികളും, ആത്മനിഷ്ഠരായ പുത്രന്മാരെ വളർത്തിയെടുത്ത മാതാക്കളും അനവധി ഉണ്ട്. എന്നും സമുദായം ആവശ്യമുള്ള സ്വാതന്ത്ര്യം സ്ത്രീകൾക്ക് അനുവദിച്ചിരുന്നുവെന്നുള്ളതു് ഒരു യാഥാർത്ഥ്യം മാത്രമാണ്.

സ്ത്രീപുരുഷസമത്വത്തിനുവേണ്ടി വെല്ലുവിളിക്കുന്ന ഇന്നത്തെ ഭാരതീയസ്ത്രീകൾ ഒരു കാര്യം ഓർക്കേണ്ടതുണ്ട്, മററു രാജ്യങ്ങളുടേതിൽ നിന്നു് വിഭിന്നമായ, പവിത്രമായ, ഒരു സംസ്കാരം നമുക്കുണ്ടെന്ന്. അതുകൊണ്ടു് വനിതകളുടെ വിമോചനവാഞ്ഛരെ വഴിതെററിപ്പോകാതെ ശരിയായ മാർഗ്ഗത്തിലൂടെ നയിയ്ക്കുവാൻ ഭാരതീയസ്ത്രീകൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഭാരതത്തിനു പ്രത്യേകമായുള്ള സ്ത്രീത്വാദർശങ്ങളെ കളഞ്ഞുകുളിച്ച് എല്ലാ തുറകളിലും പുരുഷസമത്വത്തിനുവേണ്ടി വാദിക്കുന്നതു് തങ്ങളുടെ നിലയെ അധഃപതിപ്പിക്കുകയല്ലേ ചെയ്യുന്നതെന്നു് പ്രത്യേകമാലോചിക്കേണ്ടതാണ്. എന്താണീ ഭാരതീയ സ്ത്രീത്വാദർശം ?

ഭാരതീയ സ്ത്രീത്വാദർശത്തിൻെറ അവസാനവാക്കാണ് ശ്രീശാരദാദേവിയെന്നു് യുഗാവതാരമായ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ട്. ഗൃഹസ്ഥയും, സന്ന്യാസിനിയും, പത്നിയും, ബ്രഹ്മചാരിണിയും, മാതാവും, കന്യകയും, ഗുരുവും, ദേവിയും, എല്ലാം ഒന്നിച്ചു മേളിക്കുന്ന ഒരു വിശിഷ്ടവ്യക്തിയാണ് ശ്രീശാരദാദേവി; ഭാരതീയ സ്ത്രീത്വാദർശങ്ങളുടേയെല്ലാം സമഞ്ജസമായ ഒരു സമന്വയമാണ് ശ്രീശാരദാദേവിയിൽ കാണുന്നതു്.

ജഗദംബികയുടെ മാതൃഭാവത്തെ വെളിപ്പെടുത്തി സ്ത്രീത്വാദർശത്തെ ബലപ്പെടുത്തുവാൻ വേണ്ടിയായിരുന്നു മാതൃദേവിയുടെ ജീവിതം. ഏതു രീതിയിൽ ജീവിച്ചാലും സ്ത്രീകൾ അവരുടെ സ്ത്രീത്വം, അതായതു് പൂർണ്ണമായ മാതൃത്വം എന്ന ആദർശം ഒരിക്കലും മറക്കരുതെന്നും, അപ്രകാരം മറക്കാനിടയായാൽ ആ ജീവിതം പുരുഷന്മാരുടെ ജീവിതത്തിൻെറ തനി പകർപ്പാകുമെന്നും ദേവി അഭിപ്രായപ്പെട്ടു. ഈശ്വരൻെറ മാതൃത്വഭാവം ലോകത്തിനു് മനസ്സിലാക്കി കൊടുക്കാൻവേണ്ടി ശ്രീരാമകൃഷ്ണദേവൻ, തന്നെ ഇവിടെ വിട്ടുപോയി എന്നാണ് ദേവി പറയാറുള്ളതു്.

അമ്മയോടുള്ളത്ര അടുപ്പം നമുക്കാരോടുമില്ല. അവിടെ ഭയമില്ല, നമ്മൾ എന്തു തെററു കൾ ചെയ്താലും അവയെല്ലാം പൊറുത്തു സ്നേഹം തന്നു നമ്മെ പോററി കൊണ്ടുവരാനുള്ള കരുണാമസൃണമായ ഒരു ഹൃദയം അമ്മയ്ക്കു മാത്രമേയുള്ളു. അതുകൊണ്ടു് ഈശ്വരനെ അമ്മയുടെ ഭാവത്തിൽ ആരാധിക്കുവാൻ എളുപ്പമാണ്. ദേവിയുടെ ഒപ്പം ജീവിച്ചിട്ടുള്ളവർക്കു് ആ അമ്മയിൽനിന്നു് ലഭിച്ചിട്ടുള്ള സ്നേഹവാത്സല്യങ്ങളെ കുറിച്ച് പറഞ്ഞാൽ മതിവരില്ല. സ്നേഹവാത്സല്യങ്ങൾ നിറഞ്ഞൊഴുകിക്കൊണ്ടിരിക്കുന്ന ആ ഹൃദയ

ത്തിന്ന് ആരുടേയും കുററവും കുറവും കാണാൻ കഴിഞ്ഞിരുന്നില്ല. ദേവി എന്താണ് പറഞ്ഞിട്ടുള്ളത് ? ''മകളെ, നിനക്ക് മനസ്സിന്ന് ശാന്തി ലഭിക്കണമെന്ന് ഇച്ഛയുണ്ടെങ്കിൽ മററുള്ളവരുടെ ദോഷങ്ങൾ കാണാതെ കഴിയ്ക്കുക. ഈ ലോകം മുഴുവനും, സ്വന്തമാണെന്ന് കാണാൻ ശ്രമിക്കൂ. ലോകത്തിൽ ആരും അന്യനല്ല. ഈ ലോകമെല്ലാം നിൻേറതാണ്.'' ഇതു് വെറുമൊരു ഉപദേശമല്ല. ദേവിയുടെ യഥാർത്ഥസ്വഭാവത്തിൻെറ ബഹിഃസ്ഫുരണമാണ് ആ വാക്കുകൾ.

ഡംഭമോ ദർപ്പമോ, അഹങ്കാരമോ ദുരഭിമാനമോ ലേശംപോലും തീണ്ടിയിട്ടില്ലാത്ത ശാരദാദേവി, പരിശുദ്ധിയുടെ പ്രത്യക്ഷപ്രതീകമാണ്.

പവിത്രം ചരിതം യസ്യാഃ പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

എന്ന പ്രണാമമന്ത്രം ദേവിയെ സംബന്ധിച്ച് തീരെ അതിശയോക്തിയില്ലാത്തതാണ്. ലൗകികമായും, ആദ്ധ്യാത്മികമായുമുള്ള ആദർശങ്ങളുടെ സമന്വയമാണ് ആ ജീവിതത്തിൽ കാണുന്നതു്. ഒരു സാധാരണ കുടുംബത്തിൽ ജനിച്ച് സാമാന്യജനതയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ട് അവരോടൊപ്പം ജീവിക്കുമ്പോഴും ത്യാഗം, വിവേകം, വൈരാഗ്യം, ഭക്തി മുതലായ ഗുണങ്ങളെ കൈവിടാതെ കാത്തു രക്ഷിച്ച ശാരദാദേവി സംസാരത്തിൽ ജീവിച്ചാലും, സംസാരത്തിൽ ലയിക്കാതെ എപ്രകാരം ജീവിക്കാം എന്നതിന്ന് പ്രായോഗികമായ ദൃഷ്ടാന്തം കാണിച്ചുതരികയാണ് ചെയ്യുന്നതു്. ചുററുപാടുകൾക്കനുസരിച്ച് ഏതു രീതിയിലുള്ള ജീവിതം സ്വീകരിക്കേണ്ടിവന്നാലും ജീവിതത്തിൻെറ പരമലക്ഷ്യം കൈവിടാതെതന്നെ ജീവിതത്തിൽ ഉയരുവാനുള്ള സാദ്ധ്യത ദേവിയുടെ ജീവിതം ചൂണ്ടിക്കാണിച്ചുതരുന്നു.

കാഴ്ചയിൽ അത്യന്തം സാധാരണക്കാരിയും സരളസ്വഭാവയും, ലജ്ജാവതിയും, സൗമ്യശീലയുമായിരുന്നു ദേവി. എന്നാൽ വിദ്യാസമ്പന്നകളും, ഊർജ്ജസ്വലകളുമായ അധുനാതന മഹിളകളുടെ മാത്രമല്ല, പുരുഷലോകത്തിൻെറക്കൂടി ആരാധനാമൂർത്തിയായിത്തീരുവാനുള്ള എന്തു ഗുണമാണ് അവരിലുണ്ടായിരുന്നതു് ? രാഷ്ട്രീയവും വർഗ്ഗീയവുമായ സീമകളെയെല്ലാം അതിലംഘിച്ചുകൊണ്ടു് സ്ത്രീത്വമുള്ള സ്ത്രീയെ, ശാശ്വത സ്ത്രീത്വത്തിൻെറ മൂർത്തിമദ്ഭാവത്തെ, അവർ പ്രതിനിധാനം ചെയ്യുന്ന എന്നുള്ളതാണതു്. വിശേഷോത്തരമായ ആ ത്യാഗശക്തിയുടേയും വിശാലമായ ആ മാതൃഹൃദയത്തിൻേറയുംമുമ്പിൽ എല്ലാവരും നമ്രശിരസ്കരായിത്തീരുന്നു. സൗമ്യതയും, മാന്യതയും, രമ്യതയും ഒന്നുചേർന്നു സമ്മേളിച്ചതുകൊണ്ടു സ്വാഭാവികമായിത്തന്നെ ആ മാതൃഭാവം ദേവിയെ സമീപിച്ചവരൊക്കെ ദേവിയിൽ ദർശിച്ചു. യഥാർത്ഥ സ്ത്രീത്വത്തിൻെറ മഹനീയ മൂല്യങ്ങളെന്തെല്ലാമെന്നും അവയെ സ്വജീവിതത്തിൽ ശാശ്വതീകരിച്ചുകൊണ്ടു് എങ്ങനെ സർവ്വജനാരാധ്യകളായിത്തീരാമെന്നും അറിയുവാൻ ദേവിയുടെ ജീവിതം സഹായിക്കുന്നു.

സംശയാത്മാക്കളുടെ സംശയം നിവാരണം ചെയ്ത് അവരിൽ വിശ്വാസവും, ധൈര്യവും ഉദ്ഭൂതമാക്കുക, ബലഹീനന്മാൎക്ക് മനോവീര്യം വീണ്ടുകൊടുക്കുക, ആശകൾ നശിച്ചവരുടെ നിരാശയേയും കണ്ണീരിനേയും അകററുക, ഇതിനൊക്കെയുള്ള ശക്തി മാതൃദേവിയുടെ വ്യക്തിത്വത്തിനുണ്ടായിരുന്നു. വാത്സല്യനിധിയായ ഒരു അമ്മയുടെ സ്നേഹപൂർണ്ണമായ സ്പർശം ഒരു രോഗഗ്രസ്തനായ കുഞ്ഞിന്ന് എത്ര ആശ്വാസം നല്കുമോ അത്ര സൗമ്യമായ വിധത്തിലായിരുന്നു ദേവി ഈ ശക്തി പ്രയോഗിച്ചതു്. ദേവിയുടെ ജീവിതവും, വ്യക്തിപ്രഭാവവും ജഗത്തിൻെറ മൂലാവലംബമായ ഈ മാതൃഭാവത്തിൻെറ പ്രത്യക്ഷപ്രകടനമായിരുന്നു.

സ്ഥാനമാനങ്ങൾകൊണ്ടു് ഉണ്ടാകാവുന്ന അഹങ്കാരത്തെ ദേവിയുടെ മാതൃവാത്സല്യം ദേവിയിൽനിന്നും നിശ്ശേഷം നിർമ്മാർജ്ജനം ചെയ്തു. മററുള്ളവൎക്കുവേണ്ടി ഏതു് എളിയ സേവനം ചെയ്യുന്നതിനും, അന്യരുടെ സുഖത്തിനുവേണ്ടി സ്വന്തം സുഖങ്ങൾ കൈവെടിയുന്നതിനും ആ വാത്സല്യം ദേവിയെ ശക്തയാക്കി. തൻെറ ശിഷ്യന്മാരേയും ബന്ധുജനങ്ങളേയും ശുശ്രൂഷിക്കുമ്പോൾ ദേവി സ്വയം മറന്നുപോയിരുന്നു. തെററു ചെയ്തവരും പാപികളും മാത്രമല്ല ദേവിയുടെ കരുണയാൽ വിശ്രാന്തി ലഭിച്ചവർ. ദുഷ്ടതകൊണ്ടു സമുദായം ഭയന്നിരുന്നവരും വെറുത്തി

രുന്നവരുംകൂടി ആ സ്നേഹത്താൽ രക്ഷിക്കപ്പെട്ടിരുന്നു.

ജയരാമവാടിയിലെ ദേവിയുടെ ഗൃഹം പണിചെയ്തുകൊണ്ടിരുന്നപ്പോൾ അടുത്ത ഗ്രാമത്തിലെ കുറെ മുഹമ്മദീയരെ കൂലിപ്പണിക്കായി നിർത്തിയിരുന്നു. ആദ്യകാലങ്ങളിൽ പട്ടുനൂൽ എടുക്കുകയായിരുന്നു അവരുടെ തൊഴിൽ. പക്ഷേ വിദേശമത്സരം നിമിത്തം തൊഴിലില്ലാതായിത്തീർന്നപ്പോൾ അവർ കൊള്ളയും കവർച്ചയും തൊഴിലായി സ്വീകരിച്ചു. അവരെ വീട്ടുപണിക്കായി നിയോഗിച്ചപ്പോൾ ഗ്രാമവാസികൾ ഭയചകിതരായി. പക്ഷേ, ദേവിയുടെ കൃപ നിമിത്തം ഈ കൊള്ളക്കാർകൂടി വലിയ ഭക്തന്മാരായി മാറുന്നതാണ് അവർ കണ്ടതു്.

സാധാരണയായി ലോകം ആരെ വെറുത്തിരുന്നുവോ, അവരോടായിരുന്നു ദേവിക്ക് കൂടുതൽ വാത്സല്യം. ഏതു നീചകർമ്മം ചെയ്തിട്ടുവന്നവനായാലും ശരി, അതറിഞ്ഞുകൊണ്ടുതന്നെ ദേവി മാപ്പുനല്കുകയും, അഭയം കൊടുക്കുകയും ചെയ്തുവന്നു. അങ്ങനെ സ്നേഹമാകുന്ന ദിവ്യൗഷധം കൊണ്ടു തിന്മയെക്കൂടി നന്മയാക്കുവാനുള്ള ശക്തി ദേവിക്കുണ്ടായിരുന്നു.

ഭർത്താവിനെ ഈശ്വരതുല്യം സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക എന്നുള്ളതു് ഭാരതീയസ്ത്രീത്വത്തിന്റെ മറ്റൊരു പ്രത്യേകതയാണ്. ദേവിയുടെ ഭർത്താവാകട്ടെ ഒരു ഈശ്വരപുരുഷൻതന്നെയായിരുന്നു. ശ്രീരാമകൃഷ്ണൻ ജീവിച്ചിരുന്ന കാലമത്രയും ദേവിയുടെ സകല ചിന്തകളും പ്രവൃത്തികളും അദ്ദേഹത്തെ കേന്ദ്രമാക്കിത്തന്നെയായിരുന്നു. അദ്ദേഹം തിരോധാനം ചെയ്തതിനുശേഷവും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം യഥാർത്ഥമായി ദേവിക്കനുഭവപ്പെട്ടുകൊണ്ടിരുന്നു. ദേവിയുടെ പ്രവർത്തനങ്ങൾ ഈ വിശ്വാസത്തെ ആസ്പദമാക്കിയാണ് നടന്നുവന്നതും. മരണം എന്നാൽ ഒരു മുറിയിൽനിന്നും മറ്റൊരു മുറിയിലേയ്ക്കുള്ള മാററം മാത്രമാണ് എന്ന് ഗുരുദേവൻ ഒരിക്കൽ ഒരു ദർശനത്തിൽ ദേവിയോടു് അരുളിച്ചെയ്യുകയുണ്ടായി.

പശ്ചാത്താപത്തോടുകൂടിയോ തീവ്രമായ മോക്ഷേച്ഛകൊണ്ടോ തന്നെ സമീപിച്ചവരിലെല്ലാം ഗുരുദേവന്റെ സാക്ഷാത്തായ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള ബോധം ദേവി ഉളവാക്കുകയും, ഗുരുദേവന്റെ കൃപയും രക്ഷയും അവർക്കും ഉണ്ടെന്നു് ദേവി അവരെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. പക്ഷേ തനിക്കു് ഒരു ശക്തിയും ഉള്ളതായി ദേവി ഭാവിച്ചില്ല. ഗുരുദേവൻതന്നെയാണ് സർവ്വവും, താൻ അദ്ദേഹത്തിന്റെ ഒരുപകരണം മാത്രമാകുന്നു എന്ന നിലയിലാണ് ദേവി ജീവിച്ചതും പ്രവർത്തിച്ചതും. ആദ്ധ്യാത്മികതയുടെ പാരമ്യത്തിൽ മാത്രം കാണാവുന്ന അസാധാരണമായ വിനയം. എല്ലാവർക്കും അദ്ദേഹത്തിൽ തുല്യാവകാശമുണ്ടെന്നും സ്നേഹവും ഉള്ളഴിഞ്ഞ ഭക്തിയും ഉണ്ടെങ്കിൽ അദ്ദേഹം എല്ലാവർക്കും പ്രാപ്യനാണെന്നും ദേവി പറയുമായിരുന്നു.

ദേവിയുടെ ജീവിതംപോലെ ഇത്രയും പരിശുദ്ധമായ ഒരു ജീവിതം ലോകചരിത്രത്തിനു നൂതനമാകുന്നു. ഒരു കന്യകയായോ, ഭാര്യയായോ, മാതാവായോ, പ്രത്യേകനിലകളിൽ മഹത്ത്വത്തിലേയ്ക്കുയർന്ന ജീവിതങ്ങൾ ചരിത്രത്തിൽ കണ്ടേയ്ക്കാം. പക്ഷേ, ഏകകാലത്തു് ഇവയെല്ലാം സമഞ്ജസമായി ഒരേ ജീവിതത്തിൽ സമ്മേളിച്ച് മഹത്ത്വത്തിലേയ്ക്കുയർന്ന ജീവിതം ചരിത്രത്തിൽ ഇതു ആദ്യമാകുന്നു. സ്ത്രീധർമ്മത്തിന്റെ ഒരു നൂതന വികാസത്തെയാണ് ദേവി വെട്ടിത്തുറന്നു നമുക്കു കാണിച്ചുതന്നിരിക്കുന്നതു്.

---

ശാന്താകാരം സമാധൗ സ്ഥിതമതുലതനുജ്യോതിഷാ വ്യാപ്തദേശം
സിദ്ധേ പീഠേ നിഷണ്ണം സ്മിതലസിതമുഖം ഹർഷബാഷ്പാപ്ലുതാക്ഷം
പാർശ്വംഗം സ്വർണ്ണവർണ്ണം വരദമഭയദം ജീവനം സജ്ജനാനാം
ദേവാധീശം ഭജേഽഹം ഹ്യഗണിതഗുണിനം ഭക്തിതോ രാമകൃഷ്ണം.

കാരുണ്യപൂർണ്ണനയനാം ശരദിന്ദുവക്ത്രാം ചാരുസ്മിതാം മൃദുലമഞ്ജുളവാഗ്വിലാസാം
കാമാദിഷട്കരഹിതാം പ്രണയാർദ്രചിത്താം ശ്രീശാരദാം ശ്രിതജനാർത്തിഹരാം നമാമി.

# ഗീതാമൃതം

കൃഷ്ണജി

## അദ്ധ്യായം — 11 വിശ്വരൂപദർശനയോഗം

ഭഗവാൻെറ പ്രധാന വിഭൂതികളെപ്പററിയുള്ള വിവരണം കേട്ടപ്പോൾ ചരാചരാത്മകമായ ഈ പ്രപഞ്ചത്തിലുള്ള എല്ലാം ഭഗവാൻെറ തന്നെ അംശജാതങ്ങളാണെന്ന ജ്ഞാനം അജ്ജുനനുണ്ടായി. എന്നാൽ ആ ജ്ഞാനം പരോക്ഷമായിരുന്നു. സ്വയം പ്രപഞ്ചമായി പരിണമിച്ചിട്ടുള്ള പരമാത്മാവിൻെറ വിരാഡ്രൂപം പ്രത്യക്ഷമായി കണ്ടാൽ മാത്രമേ അജ്ജുനൻെറ ജ്ഞാനം ദൃഢവും അചഞ്ചലവുമായിത്തീരുകയുള്ളു. അതുകൊണ്ട് മായാവിജൃംഭിതമായ ഭഗവാൻെറ പ്രപഞ്ചസ്വരൂപത്തെ നേരിട്ടുകാണുവാനുള്ള ആഗ്രഹത്തോടെ അജ്ജുനൻ ശ്രീകൃഷ്ണനോട് ഇങ്ങനെ അപേക്ഷിച്ചു:

''ഭഗവാനേ, സ്വജനപക്ഷപാതംകൊണ്ട് ധമ്മസമ്മൂഢചേതസ്സായി ഇതികത്തവ്യതാമൂഢനായിത്തീന്ന എന്നെ അനുഗ്രഹിക്കുവാനായി അങ്ങ് അത്യന്തം രഹസ്യമായ പല ആധ്യാത്മികോപദേശങ്ങളും എനിക്കു നല്കി. അവയിൽനിന്ന് പ്രപഞ്ചയാഥാത്മ്യം മനസ്സിലാക്കാൻ സാധിച്ചതുകൊണ്ട് എൻെറ അജ്ഞാനവും മോഹവുമെല്ലാം നീങ്ങിയിരിക്കുന്നു. ജ്ഞാനൈകഗമ്യനായ സ്വാമിൻ, അങ്ങയുടെ ഉപദേശങ്ങളിൽനിന്ന് ഭൂതവഗ്ഗങ്ങളുടെയെല്ലാം ഉദ്ഭവത്തേയും നാശത്തേയുംപററി എനിക്ക് അറിവാൻ കഴിഞ്ഞു. അങ്ങയുടെ മഹത്തരവും അനശ്വരവുമായ മാഹാത്മ്യവും എനിക്കു മനസ്സിലായി. അല്ലയോ സവ്വേശ്വരനായ പുരുഷോത്തമ, അങ്ങയുടെ വിഭൂതികളെപ്പററിയും മററും പറഞ്ഞതെല്ലാം പരമസത്യമാണെന്ന് ഞാൻ പൂണ്ണമായി വിശ്വസിക്കുന്നു. എങ്കിലും അങ്ങയുടെ അതുപോലെയുള്ള ഐശ്വരരൂപത്തെ ഒന്നു കാണുവാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്. അല്ലയോ യോഗേശ്വരനായ പ്രഭോ, ആ രൂപത്തിൽ അങ്ങയെ കാണുവാനുള്ള അഹ്തയും മനഃശുദ്ധിയും എനിക്കുണ്ടെന്ന് അങ്ങ് വിചാരിക്കുന്നുവെങ്കിൽ അങ്ങയുടെ അനശ്വരമായ ആത്മസ്വരൂപത്തെ ആ വിധത്തിൽ എനിക്കു കാണിച്ചുതന്നാലും.''

അജ്ജുനൻെറ അഭിപ്രായം അറിഞ്ഞ് ഭഗവാൻ അരുളിച്ചെയ്തു: ''അജ്ജുന, നിൻെറ ആഗ്രഹം ഞാൻ സാധിച്ചുതരാം. വണ്ണങ്ങളിലും ആകൃതികളിലും വൈവിധ്യമുള്ള എൻെറ ദിവ്യങ്ങളായ അനേകം രൂപങ്ങൾ, പാത്ഥ, നൂറുകണക്കായും ആയിരക്കണക്കായും നീ കണ്ടുകൊള്ളുക. പന്ത്രണ്ട് ആദിത്യന്മാർ, എട്ടു വസുക്കൾ, പതിനൊന്നു രുദ്രന്മാർ, രണ്ട് അശ്വിനീദേവകൾ, ഏഴു മരുത്തുകൾ എന്നുവേണ്ട നീ പണ്ടു കണ്ടിട്ടില്ലാത്ത അനേകം അദ്ഭുതരൂപങ്ങൾ നിനക്ക് എൻെറ വിശ്വരൂപത്തിൽ കാണാം. ചരാചരാത്മകമായ ഈ ജഗത്തു മാത്രമല്ല നീ കാണാനും കേൾക്കാനും ആഗ്രഹിക്കുന്ന ഏതൊന്നും നിനക്ക് എൻെറ ദേഹത്തിൽ ഒന്നിച്ചിരിക്കുന്നതായി കാണാം. പക്ഷേ, ഈ മാംസചക്ഷുസ്സുകൊണ്ട് ആ ദിവ്യമായ രൂപം ആക്കും കാണുവാൻ സാധിക്കുകയില്ല; വിശ്വരൂപദശ്നത്തിന്ന് സമത്ഥമായ ദിവ്യചക്ഷുസ്സ് നിനക്കു ഞാൻ തരാം. ആ ജ്ഞാനനേത്രംകൊണ്ട് ഐശ്വരമായ യോഗത്തെ മുഴുവൻ നീ കണ്ടുകൊള്ളുക.''

പിന്നീട് അവിടെ നടന്ന സംഭവത്തെപ്പററി സഞ്ജയൻ ധൃതരാഷ്ട്രക്ക് ഇങ്ങനെ വിവരിച്ചുകൊടുത്തു: അല്ലയോ മഹാരാജാവേ, ഇങ്ങനെ പറഞ്ഞതിന്നുശേഷം മഹായോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ അജ്ജുനന്ന് തൻെറ ദിവ്യവും പരമവുമായ ഐശ്വരരൂപം കാണിച്ചുകൊടുത്തു. അനേകം മുഖങ്ങൾ, അസംഖ്യം കണ്ണുകൾ, അനവധി അദ്ഭുതകരങ്ങളായ ദൃശ്യങ്ങൾ, അസംഖ്യേയങ്ങളായ അലങ്കാര വിശേഷങ്ങൾ, ആശ്ചര്യകരങ്ങളായ അനേകം ദിവ്യായുധങ്ങൾ, അലൗകികങ്ങളായ മനോഹരമാല്യങ്ങൾ, സൗരഭ്യം പരത്തുന്ന വിശിഷ്ടസുഗന്ധലേപനങ്ങൾ മുതലായവകൊണ്ട് അത്യദ്ഭുത

മായി കാണപ്പെട്ട ആ അനന്തമായ രൂപം സ്വയംപ്രകാശവും സർവ്വതോമുഖവുമായിരുന്നു. നേരിട്ട നോക്കുവാൻപോലും വയ്യാത്തത്ര ഉജ്ജ്വലപ്രകാശത്തോടുകൂടിയ ആ രൂപത്തോട സാദൃശ്യപ്പെടുത്തുവാൻ ലോകത്തിൽ ഒന്നുംതന്നെയില്ല. അനേകായിരം സൂര്യന്മാർ ആകാശത്തിൽ ഒന്നിച്ചുദിച്ചാൽ ഉണ്ടാകാവുന്ന തേജസ്സിനോട മാത്രമേ അതിനെ ഏതാണ്ട് സാദൃശ്യപ്പെടുത്താനൊക്കുകയുള്ളൂ. നാനാരൂപങ്ങളിൽ വിഭക്തമായി കാണുന്ന ഈ ജഗത്തു മുഴുവൻ അർജ്ജുനൻ അപ്പോൾ ദേവദേവനായ ശ്രീകൃഷ്ണ ഭഗവാൻെറ ദേഹത്തിൽ ഒന്നിച്ചിരിക്കുന്നതായി കണ്ടു. അങ്ങനെ അനേകരൂപമായ പ്രപഞ്ചത്തെ മുഴുവൻ ഏകദേഹത്തിൽ കണ്ട് അദ്ഭുതപരതന്ത്രനും പുളകിതഗാത്രനുമായിത്തീർന്ന അർജ്ജുനൻ ശിരസാ നമസ്കരിച്ച് കൈകൂപ്പിക്കൊണ്ട് ശ്രീകൃഷ്ണനോട് ഇങ്ങനെ പറഞ്ഞു:

''അല്ലയോ പ്രകാശസ്വരൂപനായ പരമേശ്വര, അങ്ങയുടെ ശരീരത്തിൽ ഇതാ എല്ലാ ദേവന്മാരേയും ദിവ്യന്മാരായ ഋഷികളേയും സർപ്പങ്ങളേയും മററു പലതരം പ്രാണിസമൂഹങ്ങളേയും മാത്രമല്ല കമലാസനത്തിലിരിക്കുന്ന സൃഷ്ടികർത്താവായ ബ്രഹ്മാവിനേയുംകൂടി ഞാൻ കാണുന്നു. അനന്തരൂപനായ അങ്ങയെ അനേകം കൈകളും ഉദരങ്ങളും മുഖങ്ങളും കണ്ണുകളും ഉള്ളവനായി ഞാൻ സർവ്വത്ര ദർശിക്കുന്നു. അങ്ങയുടെ ആദിയോ മധ്യമോ അന്തമോ അറിവാനെനിക്കു കഴിയുന്നില്ല. ദേശകാലാദ്യുപാധികൾക്കതീതമാകുന്ന അങ്ങയുടെ സ്വരൂപമെന്നെനിക്ക് ഇപ്പോൾ മനസ്സിലായി. കിരീടവും ചക്രവും ഗദയും ധരിച്ചിട്ടുള്ളവനും ജാജ്ജ്വല്യമാനമായ അഗ്നിയുടേയും സൂര്യൻേറയും തേജസ്സോടുകൂടി നേരെ നോക്കുവാൻപോലും വയ്യാത്തവണ്ണം പ്രകാശിച്ചുകൊണ്ടിരിക്കുന്ന അപ്രമേയമായ ഒരു ദീപ്തിപൂരവുമായി ഞാൻ അങ്ങയെ എല്ലായിടത്തും കാണുന്നു. അറിയേണ്ടതായ അക്ഷരബ്രഹ്മം അങ്ങാണ്; ഈ ജഗത്തിൻെറ പരമമായ ആശ്രയസ്ഥാനവും അങ്ങാണ്; ശാശ്വതധർമ്മങ്ങളെ സംരക്ഷിക്കുന്ന അനശ്വരശക്തിയും അങ്ങുതന്നെ എന്നെനിക്ക് ഇപ്പോൾ പൂർണ്ണവിശ്വാസമായി. ഉത്പത്തിസ്ഥിതിലയങ്ങളില്ലാത്ത അനന്തമായ പ്രഭാവത്തോടുകൂടി അന്തമില്ലാത്ത കൈകളോടും സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടും ജ്വലിക്കുന്ന അഗ്നിയാകുന്ന മുഖത്തോടുംകൂടി സ്വന്തം തേജസ്സുകൊണ്ടുതന്നെ ഈ വിശ്വത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നവനായിട്ടാണ് ഞാൻ അങ്ങയെ കാണുന്നത്. അല്ലയോ വിശ്വരൂപനായ ഭഗവാനേ, അന്തരീക്ഷം മുഴുവനും, എല്ലാ ദിക്കുകളും, ഒരുപോലെ വ്യാപിച്ചിരിക്കുന്ന അങ്ങ്. അദ്ഭുതവും ഭയാവഹവുമായ അങ്ങയുടെ ഈ രൂപം കണ്ട് മൂന്നു ലോകങ്ങളും ഭയകമ്പിതമായിത്തീരുന്നു. ദേവന്മാർ കൂട്ടംകൂട്ടമായി അങ്ങയെ സമീപിക്കുന്നു. ചിലർ പേടിച്ചു ദൂരെ നിന്നുകൊണ്ട് കൈകൂപ്പി സ്തുതിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും മംഗളവാചകംചൊല്ലി വലിയ വലിയ സ്തോത്രങ്ങൾ ചൊല്ലി അങ്ങയെ പുകഴ്ത്തുന്നു. രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ, സാധ്യന്മാർ, വിശ്വേദേവന്മാർ, അശ്വിനീദേവകൾ, മരുത്തുകൾ, പിതൃക്കൾ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധന്മാർ മുതലായവരെല്ലാം അദ്ഭുതസ്തബ്ധരായി അങ്ങയെത്തന്നെ നോക്കിനില്ക്കുന്നു. അല്ലയോ മഹാബാഹുവായ ഭഗവാനേ, അനേകം മുഖങ്ങൾ, കണ്ണുകൾ, കൈകൾ, കാലുകൾ, ഉദരങ്ങൾ, ദംഷ്ട്രകൾ ഇവയെക്കൊണ്ടെല്ലാം ഭയാനകമായിത്തോന്നുന്ന അങ്ങയുടെ ഈ മഹത്തായ രൂപം കണ്ട് ലോകങ്ങളെല്ലാം ഭയപ്പെട്ടു വിറയ്ക്കുന്നു. എൻെറ സ്ഥിതിയും അതിൽനിന്ന് വ്യത്യസ്തമല്ല. സർവ്വവ്യാപിയായ ഭഗവാനേ, ആകാശം മുട്ടി, വായും പിളർന്ന്, അനേകവർണ്ണങ്ങളിൽ കത്തിജ്വലിക്കുന്ന കണ്ണുകളോടെ പ്രകാശിക്കുന്ന അങ്ങയെ കണ്ട് ഭയചകിതനായിത്തീർന്ന എൻെറ മനസ്സിൽ ധൈര്യവും സമാധാനവും തീരെ ഇല്ലാതായിരിക്കുന്നു. ജഗന്നിവാസഭൂതനായ ദേവേശ, പ്രളയാഗ്നിതുല്യങ്ങളും ദംഷ്ട്രാകരാളങ്ങളുമായ അങ്ങയുടെ മുഖങ്ങൾ കാണുമ്പോൾത്തന്നെ എനിക്ക് ദിഗ്ഭ്രമമുണ്ടാകുന്നു, മനസ്സ് അസ്വസ്ഥമായിത്തീരുന്നു. കൗരവന്മാരും അവരുടെ പക്ഷത്തുള്ള കർണ്ണൻ, ഭീഷ്മർ, ദ്രോണൻ മുതലായ സേനാനായകന്മാരും മററു രാജസമൂഹങ്ങളും നമ്മുടെ പക്ഷത്തുള്ള ചില യുദ്ധവീരന്മാരോടുകൂടി വികൃതദംഷ്ട്രകളെക്കൊണ്ട് ഭയങ്കരങ്ങളായ അങ്ങയുടെ മുഖങ്ങളിലേയ്ക്ക് വെമ്പലോടെ പ്രവേശിച്ചുകൊണ്ടിരിക്കുന്നു. ചിലരൊക്കെ പല്ലുകൾക്കിടയിൽ പെട്ട് തല തകർന്നവരായും കാണപ്പെടുന്നു. മഴക്കാലത്ത് നദികളിലെ ജലപ്രവാഹങ്ങൾ സമുദ്രത്തിലേയ്ക്ക് വളരെ വേഗത്തിൽ ഒഴുകുന്നതുപോലെയാണ് ഈ രാജസമൂഹ

ങ്ങളെല്ലാം ജ്വലിച്ചുകൊണ്ടിരിക്കുന്ന അങ്ങയുടെ വായിലേയ്ക്കു വേഗത്തിലൊഴുകി വരുന്നതു്. അല്ലെങ്കിൽ ആളിക്കത്തുന്ന അഗ്നിയിൽ ഇയ്യാംപാററകൾ വന്നു വീഴുന്നതുപോലെയാണു് ഈ ലോകങ്ങളെല്ലാം ഊക്കോടെ വന്നു് അങ്ങയുടെ വായിൽ വീഴുന്നതു്. വിശ്വവ്യാപിയായ സർവ്വേശ്വര, അങ്ങാകട്ടെ തിളങ്ങിക്കൊണ്ടിരിക്കുന്ന വായകളെക്കൊണ്ടു് ചുററും വന്നുവീഴുന്ന ലോകങ്ങളെയെല്ലാം വിഴുങ്ങി, നാവുകൊണ്ടു് നുണച്ചുകൊണ്ടിരിക്കുന്നു. അങ്ങയുടെ ഭയങ്കരമായ പ്രഭാപടലം എല്ലായിടത്തും വ്യാപിച്ചു് ലോകത്തെയെല്ലാം തപിപ്പിക്കുകയും ചെയ്യുന്നു. അല്ലയോ സ്വയംപ്രകാശനായ ദേവശ്രേഷ്ഠ, അങ്ങയ്ക്കു നമസ്കാരം, എന്നിൽ പ്രസാദിച്ചാലും. ഉഗ്രരൂപനായ അങ്ങു് ആരാണെന്നു പറഞ്ഞുതന്നാലും. ആദിപുരുഷനായ അങ്ങയെപ്പററി അറിവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങയുടെ പ്രവൃത്തിയെപ്പററിയും എനിയ്ക്കൊന്നുമറിഞ്ഞുകൂടാ.''

വിശ്വരൂപം കണ്ടു് പരിഭ്രാന്തനായിത്തീന്ന അജ്ജുനന്റെ വാക്കുകൾ കേട്ടു് ഭഗവാൻ ഇങ്ങനെ സമാധാനിപ്പിച്ചു: ''അല്ലയോ അജ്ജുന, ഞാൻ ലോകസംഹാരത്തിന്നായി ഉയന്നുവന്നിട്ടുള്ള കാലനാണു്. ഇപ്പോൾ ഈ ജനങ്ങളെയെല്ലാം സംഹരിക്കുവാൻ പുറപ്പെട്ടിരിക്കുകയാണു്. നീ യുദ്ധം ചെയ്തില്ലെങ്കിൽക്കൂടി ശത്രുപക്ഷത്തുള്ള ഈ സൈന്യങ്ങളൊന്നും ഇനി ജീവിക്കുവാൻ പോകുന്നില്ല. അതുകൊണ്ടു് നീ എഴുന്നേല്ക്കു; യുദ്ധം ചെയ്യൂ. ഭീഷ്മദ്രോണാദികളായ ശത്രുക്കളെ ജയിച്ചു് ലോകൈകധനുദ്ധരനെന്ന കീത്തി നേടൂ. ഐശ്വയ്യപൂണ്ണമായ രാജ്യസുഖങ്ങളും അനുഭവിക്കൂ. സവ്യസാചിയായ പാത്ഥ, നിന്റെ പ്രബലന്മാരായ ശത്രുക്കളെയെല്ലാം ഞാൻ കൊന്നുകഴിഞ്ഞിരിക്കുന്നു. അതു നീ കണ്ടുവല്ലോ. അവരുടെ തിരോധാനത്തിന്നു് നീ ഒരു നിമിത്തം മാത്രമായിരിക്കുകയേ വേണ്ടു. അജ്ജുന, ഭീഷ്മൻ ദ്രോണൻ ജയദ്രഥൻ കണ്ണൻ മുതലായ എല്ലാ വില്ലാളികളേയും ഞാൻ മൃതപ്രായരാക്കിയിരിക്കുന്നു. നീ യുദ്ധത്തിൽ അവരെ വീഴ്ത്തിയാൽമാത്രം മതി. അതുകൊണ്ടു് അല്ലയോ കുന്തീപുത്ര, നീ ഒട്ടും വിഷമിക്കേണ്ട, യുദ്ധത്തിന്നൊരുങ്ങുക, ഈ പോരിൽ നീ ജയിക്കുമെന്നുള്ളതിൽ യാതൊരു സംശയവുംവേണ്ട.''

ഭഗവാന്റെ ഈ വാക്കുകൾ കേട്ടപ്പോൾ അജ്ജുനൻ എന്തെന്നില്ലാത്ത വികാരങ്ങൾക്കധീനനായിത്തീന്നു. പേടിച്ചുവിറച്ചുകൊണ്ടു് വീണ്ടും വീണ്ടും ഭഗവാനെ നമസ്കരിക്കുവാൻ തുടങ്ങി. തൊണ്ടയിടറിക്കൊണ്ടു് തൊഴുകൈയോടുകൂടി ഭഗവാനോടു് ഇപ്രകാരമറിയിച്ചു:

''അല്ലയോ സർവ്വാന്തര്യാമിയായ ഭഗവാനേ, അങ്ങയുടെ മഹത്ത്വത്തെ കീത്തിച്ചു് ലോകം മുഴുവൻ സന്തോഷിക്കുകയും സമാധാനിക്കുകയും ചെയ്യുന്നുവെന്നുള്ളതു് യുക്തംതന്നെയാണു്. അങ്ങയുടെ നാമസങ്കീത്തനംകേട്ടു് പാപരൂപികളായ രക്ഷസ്സുകൾ പേടിച്ചു് നാലു ഭാഗത്തേക്കും ഓടിപ്പോകുന്നു. പുണ്യശാലികളായ സിദ്ധന്മാർ നമസ്കരിക്കുകയും ആനന്ദിക്കുകയും ചെയ്യുന്നു. ആദ്യന്തരഹിതനും ദേവദേവനും പ്രപഞ്ചത്തിനു് ആശ്രയഭൂതനുമായ മഹാത്മാവേ, സിദ്ധന്മാരും ദേവന്മാരുമെല്ലാം എങ്ങനെ അങ്ങയെ നമസ്കരിക്കാതിരിക്കും ? ബ്രഹ്മാവിന്നുകൂടി ആദികാരണമാണങ്ങു്. മാത്രമല്ല, സദ്ഭാവമായ ചൈതന്യപ്രകൃതിക്കും അസദ്ഭാവമായ ജഡപ്രകൃതിക്കും അപ്പുറമുള്ള അനശ്വരതത്ത്വരൂപനാണവിടുന്നു്; ആദികാരണമായ പുരുഷൻ അങ്ങാണു്. ഈ ലോകത്തിന്നു് അങ്ങല്ലാതെ മറെറാരു ആശ്രയവുമില്ല. ജ്ഞേയവും അജ്ഞാനവും ജ്ഞാനവും എല്ലാം അങ്ങുതന്നെയാണു്. പ്രഭോ, എന്തിനധികം! ദൃശ്യപ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്നതും അവിടുന്നല്ലാതെ മററാരുമല്ല. വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും പ്രജാപതിയും ഹിരണ്യഗഭനമെല്ലാം അവിടുന്നുതന്നെയാണു്. ഞാനിതാ വീണ്ടും വീണ്ടും ആയിരമായിരം പ്രാവശ്യം അങ്ങയെ നമസ്കരിക്കുന്നു. അനന്തമായ വീര്യത്തോടും അമേയമായ വിക്രമത്തോടുംകൂടിയ അങ്ങു് ഈ ലോകത്തിൽ സവ്വത്ര ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നു. അതുകൊണ്ടു് അങ്ങയെ സവ്വനെന്നു പറയുന്നു. സർവ്വാത്മാവായ ഭഗവാനേ, മുമ്പിലും പിമ്പിലും എല്ലാഭാഗത്തും അങ്ങയ്ക്കു നമസ്കാരം. അവിടത്തെ ഈ മാഹാത്മ്യമൊന്നും ഇതേവരെ ഞാൻ അറിഞ്ഞിരുന്നില്ല. അങ്ങയെ ഒരു സ്നേഹിതനായി കണക്കാക്കിയാണു് ഇതേവരെ പെരുമാറിയിരുന്നതു്. അതുകൊണ്ടു് കളിക്കുക, കിടക്കുക, ഇരിക്കുക, ഉറങ്ങുക മുതലായ സമയങ്ങ

ളിലൊക്കെ കളിയായി പലതും പറഞ്ഞിരിക്കാം; ഹേ കൃഷ്ണ, ഹേ യാദവ, സഖാവേ, എന്നെല്ലാം മററുള്ളവരുടെ മുമ്പിൽവെച്ച് അനാദരമായി വിളിച്ചിരിക്കാം. സ്നേഹംകൊണ്ടോ, അവിവേകംകൊണ്ടോ, അലക്ഷ്യമായി പലതും ചെയ്തിരിക്കാം. ഭഗവാനേ, കരുണാനിധേ, എൻെറ അത്തരം ചാപല്യങ്ങളെല്ലാം പൊറുത്തു് അനുഗ്രഹിക്കേണമേ. അതുല്യപ്രഭാവനായ സർവ്വേശ്വര, ചരാചരാത്മകമായ ഈ ലോകത്തിൻെറ മുഴുവൻ പൂജ്യനായ പിതാവും അഭിവന്ദ്യനായ ആചാര്യനും അങ്ങു മാത്രമാണ്. സർവ്വഥാ സമാരാധ്യനായ അങ്ങയോടു തുല്യനായിട്ടുപോലും ഈ ജഗത്ത്രയത്തിലാരുമില്ല. പിന്നെ അങ്ങയെ കവിഞ്ഞു് ആരെങ്കിലും എങ്ങനെയുണ്ടാവാനാണ് ? സർവ്വാന്തര്യാമിയും സർവ്വാരാധ്യനുമായ അങ്ങയെ സാഷ്ടാംഗം നമസ്കരിച്ച് ഞാൻ പ്രാർത്ഥിക്കുന്നു: പിതാവു് പുത്രൻെറയും, സ്നേഹിതൻ സ്നേഹിതൻെറയും, ഭർത്താവു ഭാര്യയുടെയുമെന്നപോലെ എൻെറ സമസ്താപരാധങ്ങളും അങ്ങു ക്ഷമിക്കേണമേ! അല്ലയോ ജഗന്നിവാസഭൂതനായ ദേവദേവ, മുമ്പു് ഒരിക്കലും കാണാത്ത അങ്ങയുടെ ഈ വിശ്വരൂപം കണ്ടു് ഞാൻ ഏററവും സന്തോഷിക്കുന്നു. എങ്കിലും അതിൻെറ ഭീകരതയോർത്തു് എനിക്കു വല്ലാതെ പേടിതോന്നുന്നു. അതുകൊണ്ടു് ഭഗവാനേ, ഈ രൂപത്തിനുമുമ്പു് കാട്ടിയ ആ സുന്ദരരൂപം തന്നെ വീണ്ടും സ്വീകരിക്കുവാൻ ദയവുണ്ടാകണേ. ആയിരക്കണക്കിനു കയ്യും മുഖവുമുള്ള ഈ വിശ്വരൂപം ഉപസംഹരിച്ച് ശംഖചക്രഗദാധാരിയും ചതുർബ്ബാഹുവും കിരീടാലങ്കൃതവുമായ ആ ജഗന്മോഹനരൂപം സ്വീകരിച്ച് എന്നെ അനുഗ്രഹിക്കേണമേ.''

അർജ്ജുനനെ ആശ്വസിപ്പിച്ചുകൊണ്ടു് ഭഗവാൻ സ്നേഹപൂർവ്വം ഇങ്ങനെ അരുളിച്ചെയ്തു: ''അല്ലയോ അർജ്ജുന, എന്തിനാണ് ഭയപ്പെടുന്നതു് ? നിൻെറ നിഷ്കളങ്കമായ ഭക്തികൊണ്ടു് ഞാൻ സന്തുഷ്ടനായിരിക്കുന്നു. അതുകൊണ്ടാണ് ആദ്യന്തരഹിതവും തേജോമയവുമായ ഈ ദിവ്യരൂപം നിനക്കു ഞാൻ എൻെറ യോഗശക്തികൊണ്ടു് കാണിച്ചുതരുന്നതു്. നീയല്ലാതെ മററാരും ഇതു മുമ്പു കണ്ടിട്ടില്ല. അല്ലയോ കൗരവശ്രേഷ്ഠനായ പാർത്ഥ, വേദാധ്യയനം, യജ്ഞാനുഷ്ഠാനം, ദാനം, പുണ്യകർമ്മങ്ങൾ, ഉഗ്രതപസ്സ് ഇവകൊണ്ടൊന്നും ഇങ്ങനെയുള്ള എൻെറ രൂപം മനുഷ്യലോകത്തിൽ നിനക്കല്ലാതെ മററാക്കും കാണാൻ കഴിയുകയില്ല. ഭയങ്കരമായ എൻെറ ഈ വിശ്വരൂപം കണ്ടു നിനക്കു് ദുഃഖമോ വ്യാമോഹമോ ഉണ്ടാകേണ്ടതില്ല. നീ ഒട്ടും ഭയപ്പെടേണ്ട. നീ ആഗ്രഹിച്ച അതേ രൂപം നിനക്കു ഞാൻ കാണിച്ചുതരാം. ഇങ്ങനെ ശ്രീകൃഷ്ണൻ അർജ്ജുനനെ സമാധാനിപ്പിച്ച് ധ്യാനമംഗളമായ ചതുർബ്ബാഹുരൂപം കാണിച്ചുകൊടുത്തു. എന്നിട്ടു് ശാന്തകോമളമായ മാനുഷരൂപം സ്വീകരിച്ചു് അർജ്ജുനനെ സാന്ത്വനവാക്കുകൾകൊണ്ടു് ആശ്വസിപ്പിച്ചു.

പ്രശാന്തചിത്തനായ അർജ്ജുനൻ ഭഗവാനോടു പറഞ്ഞു: ''അല്ലയോ പ്രഭുവായ ജനാർദ്ദന, അങ്ങയുടെ സുന്ദരമായ ഈ മനുഷ്യരൂപം കണ്ടതോടെ എനിക്കു ബോധം വീണ്ടു കിട്ടി; മനസ്സിന്നു സമാധാനമായി; ഞാനിതാ സാധാരണ നിലയിലായിരിക്കുന്നു'' അതു കേട്ടു് ഭഗവാൻ അരുളിച്ചെയ്തു: അർജ്ജുന, നീ കണ്ട ഈ വിശ്വരൂപം കാണാൻ അത്ര എളുപ്പമല്ല; ദേവന്മാർകൂടി ഇതു കാണുവാൻ എപ്പോഴും കൊതിച്ചുകൊണ്ടാണിരിക്കുന്നതു്. വേദാധ്യയനം, തപസ്സ്, ദാനം, യാഗം മുതലായവകൊണ്ടൊന്നും ഈ രൂപം ദൃശ്യമല്ല. അനന്യമായ ഉത്തമ ഭക്തികൊണ്ടു മാത്രമേ എന്നെ യഥാർത്ഥഭാവത്തിൽ അറിവാനും കാണുവാനും പ്രാപിക്കുവാനും സാധിക്കുകയുള്ളു. അങ്ങനെയുള്ള ഭക്തിയുണ്ടാകുവാൻ എല്ലാ കർമ്മങ്ങളും ഈശ്വരാർപ്പണമായി ചെയ്യുക; ഈശ്വരൻ മാത്രമാണ് പരമമായ ആശ്രയമെന്നു് പരിപൂർണ്ണമായി വിശ്വസിക്കുക; ലൗകികകാര്യങ്ങളിൽ യാതൊരു മമതാബന്ധവും ഇല്ലാതെ എല്ലായ്പോഴും ഈശ്വരനെത്തന്നെ ഭജിക്കുക; ഒരു ജീവിയിലും വിരോധബുദ്ധിവെയ്ക്കാതിരിക്കുക. ഇങ്ങനെ അനന്യശരണനായ ഉത്തമ ഭക്തൻ എന്നെ – പരമാത്മാവിനെ – പ്രാപിക്കുകതന്നെ ചെയ്യും. അതുകൊണ്ടു് അല്ലയോ അർജ്ജുന, ഈ ഭാവത്തോടുകൂടി നീ സ്വധർമ്മനിഷ്ഠനായിരിക്കുക.''

കുട്ടികളോട്:

# ശ്രീ തപോവനസ്വാമികൾ - 2

## പ്രശാന്താനന്ദസ്വാമി

കഴിഞ്ഞ ദിവസം നമ്മൾ ശ്രീ തപോവന സ്വാമികളെ പരിചയപ്പെട്ടു – ഹിമാലയത്തിലുള്ള തക്ലാക്രോഡമെന്ന ഗ്രാമത്തിൽ വെച്ച്. 'ഹിമവദ്വിഭൂതി' എന്ന പേരിലാണ് അദ്ദേഹം ഉത്തരേന്ത്യയിൽ അറിയപ്പെടുന്നതു് എന്നും നാം മനസ്സിലാക്കി. എന്നാൽ ഇന്നു് ഞാൻ നിങ്ങളോടു് ഒരു മംഗളവാർത്ത പറയട്ടെ – ഹിമവാന്റെ ആ ഐശ്വര്യത്തിനു് ജന്മം കൊടുത്തതു് കേരളമായിരുന്നു.

പാലക്കാട്ടു ജില്ലയിലുള്ള മുടപ്പല്ലൂർ എന്ന സ്ഥലത്തായിരുന്നു ശ്രീ സ്വാമിജി ജനിച്ചതു് – 1889 ലെ ഗീതാജയന്തി ദിവസം. ചെറുപ്പത്തിലെ പേരു് സുബ്രഹ്മണ്യൻ. ബാലാംബയും അച്യുതനും ആയിരുന്നു മാതാപിതാക്കൾ. ധനികരായ അച്ഛനമ്മമാർ കുട്ടിയുടെ ജാതകഫലം പരിശോധിച്ചു. സുബ്രഹ്മണ്യന്റെ ഗ്രഹനില വളരെ വിചിത്രമായിത്തോന്നി പരിശോധകർക്കു്. ചക്രവർത്തിപദം അലങ്കരിക്കേണ്ട വലിയ ഭാഗ്യവാന്മാർക്കു് ഉണ്ടാകുന്ന കേസരിയോഗമുണ്ടു്, കുട്ടിയ്ക്കു്, അതുപോലെതന്നെ ഏററവും നിർഭാഗ്യവാന്മാരായ ദരിദ്രന്മാർക്കുണ്ടാകേണ്ട കേമദ്രുമയോഗവും വളരെ വ്യക്തമായി കാണാനുണ്ടു്. ഈ രണ്ടു യോഗങ്ങൾ ഒരാളുടെ ജാതകത്തിൽ ഒരുമിച്ചു കാണുകയെന്നുള്ളതു് തികച്ചും അസാധാരണമാണു്. ഈ രണ്ടു യോഗങ്ങൾ ഇരുളും വെളിച്ചവുംപോലെ തികച്ചും പരസ്പരവിരുദ്ധങ്ങളാണു്. പക്ഷേ അതാണിവിടെ സംഭവിച്ചിരിക്കുന്നതു്. എന്നാൽ അതിൽ അത്ഭുതത്തിനു് അവകാശമില്ലെന്നു തെളിയിച്ചു സുബ്രഹ്മണ്യന്റെ പില്ക്കാലജീവിതം.

ചെറുപ്പംമുതലേ സുബ്രഹ്മണ്യന്റെ സ്വഭാവം ഒരു പ്രത്യേകതരത്തിലുള്ളതായിരുന്നു. അസാധാരണമായ ശാന്തതയും ഗൗരവവും ആ ബാലനിൽ പ്രകടമായിരുന്നു. കളിയും വികൃതിയും ഒട്ടുമില്ല. ദേവവിഗ്രഹങ്ങൾവെച്ചു പൂജിക്കുക, പുരാണകഥകൾ കേൾക്കുക, ധ്യാനജപാദികളിൽ മുഴുകുക എന്നിവയായിരുന്നു സുബ്രഹ്മണ്യന്റെ വിനോദം. ഈ അസാധാരണ സ്വഭാവവിശേഷം മാതാപിതാക്കളെ ചിന്താധീനരാക്കാതിരുന്നില്ല.

ബാലൻ പഠനകാര്യത്തിൽ അതിസമർത്ഥനായിരുന്നു. സംസ്കൃതം മലയാളം തമിഴ് ഇംഗ്ലീഷ് എന്നീ ഭാഷകളും സാഹിത്യവും അദ്ദേഹം ചെറുപ്പത്തിൽത്തന്നെ വശമാക്കി. വേദാന്തശാസ്ത്രത്തിലും അഗാധമായ അറിവു് സമ്പാദിച്ചു. ആദ്ധ്യാത്മികജീവിതത്തിനു് ഉതകാത്ത യാതൊന്നും പഠിക്കാനും വായിക്കാനും അദ്ദേഹം കൂട്ടാക്കിയില്ല. ഇംഗ്ലീഷു് സാഹിത്യം പഠിച്ചു് ആംഗലരീതിയിലുള്ള വിദ്യാഭ്യാസംകൊണ്ടു് ഉന്നതബിരുദങ്ങൾനേടി മകൻ പ്രശസ്തനായിത്തീരണമെന്നായിരുന്നു അച്ഛന്റെ ആഗ്രഹം. പക്ഷേ ആദ്ധ്യാത്മികോന്നതിക്കു് ഉതകാത്ത ആംഗലവിദ്യാഭ്യാസത്തെ ആ മകൻ പുറന്തള്ളുകതന്നെ ചെയ്തു. സുബ്രഹ്മണ്യൻ ഭൗതികപുരോഗതിയുടെ ഉന്നത പടിയിൽ എത്തണമെന്നു് ആശിച്ച അച്ഛനു് ഈ തീരുമാനം ഒരടി ആയിരുന്നു; ആശയാണല്ലൊ ദുഃഖത്തിനു കാരണം.

സുബ്രഹ്മണ്യന്റെ കൃത്യസമയത്തുള്ള കുളി, ജപം, ധ്യാനം, പുരാണപാരായണം ഇവയെല്ലാം അയൽക്കാർക്കു് സംസാരവിഷയമായി. അവർ സുബ്രഹ്മണ്യനെ ''സന്ന്യാസി'' എന്നു വിളിച്ചു തുടങ്ങി. ആ പേരു് സുബ്രഹ്മണ്യന്റെ മനസ്സിൽ കുളിർമ്മ പകർന്നു – പൂച്ചയ്ക്കു് വെണ്ണകൊണ്ടു് ഏറുകിട്ടിയതുപോലെ !

സമ്പത്തിലും സ്ഥാനമാനങ്ങളിലും സ്വഭാവവൈശിഷ്ട്യത്തിലും ഉന്നതനിലവാരം പുലർത്തുന്നവരാണു് സുബ്രഹ്മണ്യന്റെ കുടുംബക്കാർ.

വീട്ടുകാക്കും നാട്ടുകാക്കും അദ്ദേഹം പ്രാണപ്രിയനാണ്. ആരോഗ്യത്തിലും ആകാരസൗഷ്ഠവത്തിലും സുബ്രഹ്മണ്യൻ ഒട്ടും പിൻനിരയിലല്ല. എന്നിട്ടും അദ്ദേഹത്തിൻെറ മനസ്സ് മറെറന്തിനോ വേണ്ടി ഉഴറിക്കൊണ്ടിരുന്നു – ജയിൽപ്പുള്ളി പുറത്തുപോകാൻ വെമ്പുംപോലെ! പ്രതിദിനം, അല്ല, അനുനിമിഷം ആ മനസ്സിൽ ഒരു പദം മങ്ങാതെ തങ്ങിനിന്നു – സന്ന്യാസം. വീടാകുന്ന കാരാഗൃഹത്തിൽനിന്നും പുറത്തു കടക്കുവാൻ വെമ്പൽ കൊള്ളുന്നതായിരുന്നു ആ മനസ്സ് ചെറുപ്പം മുതലേ.

വർഷങ്ങൾ കടന്നു പോയി. ചെറുപ്പത്തിൽത്തന്നെ അമ്മ സുബ്രഹ്മണ്യനെ വിട്ട് ഇഹലോകവാസം വെടിഞ്ഞിരുന്നു; യൗവ്വനം എത്തിയപ്പോൾ അച്ഛനും. വീടിൻെറ ചുമതല സുബ്രഹ്മണ്യൻെറ ചുമലിൽ വീണു. അനുജൻ ഉത്തരവാദിത്വം ഏല്ക്കുന്നതുവരെ വേണ്ടതെല്ലാം വീട്ടിനു വേണ്ടി ചെയ്തു. ഇതിനിടയിൽ പല പ്രാവശ്യം തീർത്ഥയാത്രകൾ ചെയ്തു. പലരേയും കണ്ടു. ആദ്ധ്യാത്മികകാര്യങ്ങൾ അറിഞ്ഞു. സുബ്രഹ്മണ്യനെ വിലമതിക്കാനാവാത്ത അദ്ധ്യാത്മരത്നമാക്കിത്തീർക്കുന്നതിൽ ഏററവും വലിയ പങ്കു വഹിച്ച ഒരു മഹാത്മാവായിരുന്നു ശ്രീ ശാന്ത്യാനന്ദസ്വാമികൾ. തീർത്ഥാടനം കഴിഞ്ഞു തിരിച്ചുവന്ന സുബ്രഹ്മണ്യൻ വീടിൻെറയും നാടിൻെറയും നന്മയ്ക്കുവേണ്ട പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നുവെങ്കിലും ഒരിക്കലും ഭഗവത് കാര്യങ്ങളിൽനിന്നു് വിമുഖനായില്ല. സാധനകളോടൊപ്പം പൊതുജനോപകാരപ്രദമായ വിധത്തിൽ നല്ല കവിതകളും ലേഖനങ്ങളും എഴുതുകയും പ്രസംഗങ്ങളും ക്ലാസ്സുകളും നടത്തുകയും ചെയ്തുകൊണ്ടിരുന്നു. പക്ഷേ അതൊന്നും പേരിനുംപെരുമയ്ക്കും വേണ്ടി ആയിരുന്നില്ല.

ഒരു ആദ്ധ്യാത്മിക സാധകനെ സംബന്ധിച്ചിടത്തോളം വീട് വിദേശമാണ്. ഒരാൾ എത്ര കാലമാണ് സ്വദേശം വിട്ട് വിദേശത്ത് കഴിഞ്ഞുകൂടുക! താൻ വന്ന കാര്യംനേടിക്കഴിഞ്ഞാൽ പിന്നെ ആരും വിദേശത്തു നില്ക്കില്ല. അനുജൻ ഒരു നല്ല നിലയിൽ എത്തിയാൽ ഉടൻ ഗൃഹജീവിതമാകുന്ന വിദേശവാസം ഉപേക്ഷിച്ച് സ്വദേശമാകുന്ന സന്ന്യാസാശ്രമത്തിൽ പ്രവേശിക്കണമെന്നായിരുന്നു സുബ്രഹ്മണ്യൻെറ തീരുമാനം. അനുജൻ ക്രമത്തിൽ ബിരുദമെല്ലാം നേടി അഭിഭാഷകവൃത്തിയിലേർപ്പെട്ടു. അധികം താമസിയാതെ ചുമതലകൾ എല്ലാം അനുജനെ ഏല്പിച്ചു. 1923 ലെ കൃഷ്ണാഷ്ടമിനാളിൽ സുബ്രഹ്മണ്യൻ വീടും നാടും വിട്ടു. ഇനിയൊരിക്കലും തിരിച്ചുവരാത്ത യാത്രയാണതെന്ന് അന്ന് അനുജനും മററുള്ളവരും ഊഹിച്ചുപോലുമില്ല. അധികം താമസിയാതെ ഗുരൂപദേശമനുസരിച്ച് നർമ്മദാതീരത്തുചെന്ന് വിധിവത്സന്ന്യാസവിധിപ്രകാരം സ്വയം കാഷായം ഉടുത്ത് സന്ന്യാസം സ്വീകരിച്ചു. പിന്നീട് അദ്ദേഹം ശ്രീതപോവനം സ്വാമികളെന്ന് അറിയപ്പെട്ടു. ഉത്തരേന്ത്യൻ ഭാഷയിൽ പറഞ്ഞാൽ ശ്രീമത് സ്വാമി തപോവൻജി മഹാരാജ്.

സ്വാമിജി പിന്നീടുള്ള ജീവിതകാലം മുഴുവൻ ഹിമാലയത്തിൽത്തന്നെ കഴിച്ചുകൂട്ടി. പിന്നെ ഒരിക്കലും അദ്ദേഹം ഹിമാലയംവിട്ട് സമതലങ്ങളിലേയ്ക്ക് വരികയുണ്ടായിട്ടില്ല. വേനൽക്കാലം മുഴുവൻ ഉത്തരകാശിയിലും തണുപ്പുകാലം ഋഷീകേശത്തും കഴിച്ചുകൂട്ടി. നിരന്തരമായ ധ്യാനവും ജപവും തപസ്സുംകൊണ്ട് അദ്ദേഹം ഹിമാലയത്തിൽ മുഴുവൻ കുറഞ്ഞകാലംകൊണ്ട് പ്രശസ്തനായിത്തീർന്നു. ഹിമാലയത്തിലുള്ള കൈലാസം മാനസസരസ്സ് എന്നീ പുണ്യഭൂമികളിൽ അദ്ദേഹം ഒന്നിലധികം പ്രാവശ്യം തീർത്ഥാടനം നടത്തി. രക്തം ഉറഞ്ഞു കട്ടയാകുന്ന കൊടുംതണുപ്പിലും തലയിൽ തൊപ്പിയോ ദേഹത്തിൽ കമ്പിളിക്കുപ്പായമോ കാലിൽ ചെരിപ്പോ ഉണ്ടായിരുന്നില്ല. അങ്ങനെ ഒരിക്കൽ കൈലാസത്തിലേയ്ക്ക് പോകുമ്പോഴാണ് നമ്മൾ ഇന്നലെ പറഞ്ഞ സംഭവം നടന്നത്. തക്ലാക്രോഡത്തിൽവെച്ച് കൊള്ളക്കാരെ കണ്ട കഥ നിങ്ങൾ മറന്നിട്ടുണ്ടാവില്ലെന്നു കരുതുന്നു.

സർവ്വജീവജാലങ്ങളിലും വസ്തുക്കളിലും സാക്ഷാത് പരംപൊരുളിനെ കണ്ട് സുഖദുഃഖങ്ങളിൽനിന്നു് സ്വയം രക്ഷപ്പെടുകയും മററുള്ളവരെ രക്ഷപ്പെടുത്തുകയുമാണ് ആദ്ധ്യാത്മികജീവിതത്തിൻെറ ലക്ഷ്യം. ആ ലക്ഷ്യം സാക്ഷാത്കരിച്ച ശ്രീ സ്വാമിജി ഹിമവാൻെറ ഐശ്വര്യങ്ങളുടെ എല്ലാം മൂർത്തീഭാവമായിരുന്നു. ഹിമവാൻെറ ഓരോ തരി പൂഴിയും അവിടേയ്ക്കു പരിശുദ്ധമായിരുന്നു, ഭഗവന്മയമായിരുന്നു, സാക്ഷാത് ഭഗ

വാൻതന്നെ ആയിരുന്നു. ഹിമവാനിൽനിന്ന് അകന്ന ജീവിതം അദ്ദേഹത്തിന് സങ്കല്പിക്കാൻ പോലും കഴിഞ്ഞിരുന്നില്ല – മീനുണ്ടോ നീരി ല്ലാത്തിടത്തു വളരുന്നു!

ഹിമവദ്വിഭൂതിയുടെ മൂർത്തിമദ്ഭാവമായി രുന്ന സ്വാമിജിക്ക് ഹിമവാൻ പ്രാണന്റെ പ്രാ ണനായിരുന്നെങ്കിലും മലയാളത്തേയും മലയാ ളികളേയും അദ്ദേഹം ഒരിക്കലും മറന്നില്ല. അതു കൊണ്ട് അദ്ദേഹം ഹിമഗിരിവിഹാരം, കൈ ലാസയാത്ര മുതലായ ഗ്രന്ഥങ്ങൾ മലയാള ത്തിൽ എഴുതി കൈരളിക്ക് കാഴ്ചവെച്ചു ഭാരത ജനതയ്ക്കുവേണ്ടി അനേകം സംസ്കൃതഗ്രന്ഥങ്ങളും എഴുതി. അതിൽ ഏററവും വലിയ സമ്പത്താ ണെന്നു പറയാം ''ഈശ്വരദർശനം അഥവാ തപോവനചരിതം'' എന്ന അദ്ദേഹത്തിന്റെ ആത്മകഥ. ആ ഗ്രന്ഥമില്ലായിരുന്നെങ്കിൽ ആ ഹിമവദ്വിഭൂതി ഹിമവാനെ അഭയം പ്രാപി ച്ചവർക്കുമാത്രമേ ആസ്വദിക്കാൻ കഴിയുമായിരു ന്നുള്ളു.

ഒരിനത്തിലും പേരിനും പെരുമയ്ക്കും കൊതിയ്ക്കാത്തവനായിരുന്നു അദ്ദേഹം; കാമിനീ കാഞ്ചനങ്ങളുടെ കാര്യം പറയാനും ഇല്ല. പളുങ്കു പോലെ നിർമ്മലമായ ജലം നിറഞ്ഞുകിടക്കുന്ന അഗാധവും വിശാലവുമായ മാനസസരസ്സിൽ ഒരു സഹസ്രദളപത്മം വിടർന്നു വികസിച്ചു നില്ക്കുക! അതൊരു ഭംഗിതന്നെയാണ്. താമര സരസ്സിനും സരസ്സ് താമരയ്ക്കും ഐശ്വര്യവും സൗന്ദര്യവും കൂട്ടുന്നു. അതുപോലെ ആദ്ധ്യാത്മി കതയുടെ ഉറവിടമായ ഹിമവാനിൽ ആദ്ധ്യാ ത്മികത ആകാരംപൂണ്ടതുപോലെ ശ്രീ തപോ വനസ്വാമികൾ ശോഭിച്ചു. ആ സഹസ്രദളപത്മ ത്തിൽനിന്നും ആദ്ധ്യാത്മികതയുടെ തേന്നുററി കുടിക്കാൻ ആർത്തിപൂണ്ട മുമുക്ഷുകൾ അടുത്തു കൂടി, നുകർന്നു, സംതൃപ്തിനേടി. അവിടുത്തോട് അടുത്തവരാരും അതൃപ്തരായി മടങ്ങിയിട്ടില്ല. 'കേവലം ആചാരാനുഷ്ഠാനങ്ങളോ അത്ഭുതപ്രക ടനങ്ങളോ അല്ല മതം; പ്രത്യുത അനുഷ്ഠാനമാണ്'' എന്ന് ശ്രീ വിവേകാനന്ദസ്വാമികൾ ഉറപ്പിച്ചു പറയാറുള്ള ദിവ്യസന്ദേശത്തിന്റെ വ്യാഖ്യാന മായിരുന്നു, ആ ജീവിതം.

അതിമഹത്തായ ആദ്ധ്യാത്മികജീവിത ത്തിന്റെ ഒരു മഹനീയ മാതൃക ആധുനിക ലോകത്തിന് കാഴ്ചവെയ്ക്കുകയായിരുന്നു ആ ജീവിതത്തിന്റെ ലക്ഷ്യം. തന്റെ ജീവിത ലക്ഷ്യം ഏററവും ഭംഗിയായി നിർവ്വഹിച്ചു അവിടുന്ന് 1957 ജനുവരി 16–ാംനു-വെളുപ്പിന് ബ്രാഹ്മമുഹൂർത്തത്തിൽ ഭൗതികശരീരം ഉപേ ക്ഷിച്ച് ശിവലോകം പൂകി.

ശ്രീ തപോവനസ്വാമികളുടെ പ്രധാന ശിഷ്യന്മാരിലൊരാളായ ചിന്മയാനന്ദസ്വാമി കളുടെ വാക്കുകൾ നമുക്ക് സ്മരിക്കാം. ''അദ്ദേ ഹം ഒരു തപോവനംതന്നെ. പക്ഷേ വിരസ നിഷ്ഫലകളാകുന്ന കാടും പടലും പടർന്ന്, ഭീതി ജനകമായ ഏകാന്തത കലർന്ന ഒരു ഘോരവന മല്ല. പ്രത്യുതവേദാന്തതത്ത്വങ്ങളാകുന്ന സുരഭില സുമങ്ങളും, സാക്ഷാത്കാരരൂപമായ ഫലങ്ങളും ഇടതൂർന്നു നില്ക്കുന്ന ഒരു പൂങ്കാവനം ആണതു്. സത്യാന്വേഷികൾ, സാധകന്മാർ, സന്ന്യാസി മാർ, എന്നിങ്ങനെ പല രൂപത്തിൽ എണ്ണമററ മധുകരങ്ങൾ യഥാർത്ഥജ്ഞാനമാകുന്ന മധു നുക രുവാൻ പറന്നെത്തുന്ന ഒരു ഉപവനം.'' ആ തപോവനത്തിന്റെ ശീതളച്ഛായയിൽ നമുക്കും അഭയം തേടാം.

---

പോരിൽ ബന്ധുക്കളെപ്പാർത്തിവരൊടെതിരിടാൻവയ്യയെന്നോതിയത്തൽ–
ഭാരത്താൽക്കേണിരിക്കും വിജയനു സദയം ഗീതയോതീലയോ നീ
പാരാവാരത്തിലേററം വലയുമൊരിവനിക്കാമിനീകാഞ്ചനത്തിൻ
കാരാഗാരത്തിൽനിന്നും കഴിവതുമുടനേ മോചനം നല്കിടേണം.

— കെ. അരവിന്ദാക്ഷൻ

# വാർത്തകൾ

## മഹാഗണപതിക്ഷേത്രം, ബത്തേരി.

വയനാട്ടിലെ വളർന്നു വികസിച്ചുവരുന്ന ഒരു പട്ടണമായ ബത്തേരിയുടെ ഹൃദയഭാഗത്തു് കഴിഞ്ഞ നാലു വർഷത്തെ പരിശ്രമഫലമായി ഉയർന്നു വന്നിട്ടുള്ള മഹാഗണപതിക്ഷേത്രത്തിലെ പുനഃപ്രതിഷ്ഠാകർമ്മപരിപാടികൾ 18. 4. 77 നു് ആരംഭിക്കുന്നു. 25-ാം തീയതി തിങ്കളാഴ്ചയുള്ള ശുഭമുഹൂർത്തത്തിൽ ഗണപതിവിഗ്രഹപ്രതിഷ്ഠയും തുടർന്നുള്ള ദിവസങ്ങളിൽ ഉപദേവന്മാരുടെ പ്രതിഷ്ഠയും നടക്കുന്നതാണു്. 28. 4. 77നു് രാവിലെ നടക്കുന്ന സഹസ്രകലശാഭിഷേകത്തോടെ പരിപാടികൾ സമാപിക്കുന്നതുമായിരിക്കും.

പ്രതിഷ്ഠാകാലമായ ഏപ്രിൽ 18 മുതൽ 28 വരെയുള്ള പതിനൊന്നു് ദിവസവും അദ്ധ്യാത്മികമണ്ഡലത്തിലെ മഹാന്മാരുടെ പ്രഭാഷണങ്ങളും മററു കലാപരിപാടികളും ക്ഷേത്രസമിതി ആസൂത്രണം ചെയ്തിട്ടുണ്ടു്. ശ്രീരംഗനാഥാനന്ദസ്വാമികൾ ജ്ഞാനാനന്ദസരസ്വതി മുതലായ അനേകം സന്ന്യാസിവര്യന്മാരും, പ്രമുഖരായ മററു പണ്ഡിതന്മാരും, പ്രതിഷ്ഠാകാലത്തു് ക്ഷേത്രം സന്ദർശിക്കുന്നതും പരിപാടികളിൽ സംബന്ധിക്കുന്നതുമായിരിക്കും.

തന്ത്രി ബ്രഹ്മശ്രീ കോഴിക്കോട്ടിരി പരമേശ്വരൻ നമ്പൂതിരിപ്പാടിന്റെ പ്രധാന കാർമ്മികത്വത്തിൽ നടക്കുന്ന പ്രതിഷ്ഠാകർമ്മങ്ങളിൽ തന്ത്രവിദ്യാപീഠം പ്രിൻസിപ്പാൾ ബ്രഹ്മശ്രീ കൽപ്പുഴ ദിവാകരൻ നമ്പൂതിരിപ്പാടു്, തന്ത്രി അണ്ടലാടി ദിവാകരൻ നമ്പൂതിരിപ്പാടു്, കോഴിക്കോട്ടിരി ദിവാകരൻനമ്പൂതിരിപ്പാടു് മുതലായവർ സംബന്ധിക്കുന്നതായിരിക്കും.

ശ്രീ സ്വാമി ഗുരുവരാനന്ദജി രക്ഷാധികാരിയും, ശ്രീ എൻ. കെ. ഗോപാലൻകുട്ടിനായർ പ്രസിഡണ്ടുമായുള്ള 21 അംഗക്കമ്മിററിയാണു് ക്ഷേത്രത്തിന്റെ നിർമ്മാണച്ചുമതല ഏറെറടുത്തു നടത്തിവരുന്നതു്. ഈ മഹൽ സംരംഭത്തിൽ സംബന്ധിക്കുവാനും എല്ലാവിധ സഹായസഹകരണങ്ങളും ചെയ്തു് തരുവാനും ക്ഷേത്രവിശ്വാസികളോടു് വിനയപൂർവ്വം അപേക്ഷിക്കുന്നു. എന്നു് സിക്രട്ടറി.

* * *

## പരമഭട്ടാരഗുരുകുലം, വടയമ്പാടി

ചട്ടമ്പിസ്വാമിതിരുവടികളുടെ സമാധിദിനാചരണത്തോടനുബന്ധിച്ചു് ആണ്ടുതോറും നടത്തിവരുന്ന ജ്ഞാനയജ്ഞവും വിദ്യാർത്ഥിശിബിരവും ഇക്കൊല്ലം ഏപ്രിൽ 14—ാംനു- മുതൽ മെയ് 1-ാം തീയതിവരെയുള്ള ദിവസങ്ങളിൽ നടത്തുന്നതാണു്.

വിദ്യാർത്ഥിശിബിരത്തിൽ ചേർക്കുവാൻ ആഗ്രഹിക്കുന്ന കുട്ടികളുടെ രക്ഷാകർത്താക്കൾ വിവരം നേരത്തെ ഇവിടെ അറിയിച്ചിരിക്കേണ്ടതാണു്. 14-ാംനു-യെങ്കിലും കുട്ടികളെ കൊണ്ടു വന്നു ചേർക്കണം S. S. L. C. പാസ്സായിട്ടുള്ളവർക്കും ഇക്കൊല്ലം പരീക്ഷയിൽ ചേർന്നിട്ടുള്ളവർക്കും പ്രത്യേകം ക്ലാസ്സുകൾ നടത്തുവാൻ ഇത്തവണ ഉദ്ദേശിക്കുന്നു. അവരിൽനിന്നും ബ്രഹ്മചര്യാദിനിഷ്ഠകളോടെ ആശ്രമത്തിൽ താമസിക്കുവാൻ അർഹതയുള്ള കുട്ടികളെ തെരഞ്ഞെടുക്കുന്നതും രക്ഷാകർത്താക്കൾകൂടി സമ്മതിക്കുന്നപക്ഷം പ്രത്യേകവ്യവസ്ഥയിൽ ആശ്രമത്തിൽ താമസിപ്പിച്ചു് ഉപരിവിദ്യാഭ്യാസത്തിനു് വേണ്ട പ്രോത്സാഹനം നൽകുന്നതും ആണു്. എന്നു് ശ്രീ ഭാഗ്യാനന്ദതീർത്ഥപാദസ്വാമികൾ അറിയിക്കുന്നു.

* * * *

## വിവേകാനന്ദവിജ്ഞാനഭവനം പൂങ്കുന്നം.

വർഷംതോറും ആഘോഷിക്കാറുള്ള ശ്രീരാമകൃഷ്ണ വിവേകാനന്ദ ശാരദാ ജയന്തി ആഘോഷങ്ങൾ ഇക്കൊല്ലം മെയ് 1, 2, 3 തീയതികളിൽ ആഘോഷിക്കപ്പെടുന്നതാണു്.

* * *

ഏപ്രിൽമാസത്തെ ഏകദിന അന്തര്യോഗം 10-ാംനു- ഞായറാഴ്ചയായിരിക്കും.

---

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 62 | 1977 മെയ് | ലക്കം 5


## അമൃതവാണി

ത്യാഗം – അതാണ് കൊടി, ഭാരതപതാക. അതു ലോകത്തിനുമീതെ പാറുന്നു. ഭാരതത്തിൽനിന്നു വീണ്ടും വീണ്ടും അയയ്ക്കുന്ന അനശ്വരമായ ആശയമതാണ്. ക്ഷയോന്മുഖമായ വംശങ്ങൾക്കും നിപീഡനങ്ങൾക്കും ലോകത്തിലുള്ള ദുഷ്ടതകൾക്കും ഒക്കെക്കൂടിയുള്ള മുന്നറിയിപ്പാണതു്. അതേ, ഹിന്ദുക്കളേ, ആ കൊടിയിന്മേൽനിന്നു് നിങ്ങളുടെ പിടി വിടാതിരിക്കട്ടെ. അതു് ഉയർത്തിപ്പിടിക്കുക. നിങ്ങൾ ക്ഷീണരാണെങ്കിലും, ത്യജിക്കാനാവില്ലെങ്കിലും, ആദർശം താഴ്ത്തരുതു്. 'ഞാൻ ദുർബലനാണ്; ലോകം ത്യജിക്കാൻ എനിക്കു സാധ്യമല്ല' എന്നു പറഞ്ഞോളൂ. പക്ഷേ, ദാംഭികരായി വേദവാക്യങ്ങൾ വളച്ചൊടിക്കുകയും യുക്ത്യാഭാസങ്ങൾ പുറപ്പെടുവിക്കുകയും അജ്ഞന്മാരുടെ കണ്ണിൽ മണ്ണിടുവാൻ ശ്രമിക്കയും ചെയ്യാതിരിക്കണം. അതരുതു്. മറിച്ച് ദുർബ്ബലരാണെന്നു് സ്വയം സമ്മതിച്ചുകൊൾവിൻ. എന്തുകൊണ്ടെന്നാൽ ത്യാഗമെന്ന ആശയം മഹത്താണ്. ദശലക്ഷം പടയാളികളുടെ പരിശ്രമം പരാജയപ്പെട്ടാൽത്തന്നെ കുററമെന്തു്? പത്തു്, എന്തിന്, രണ്ടു പടയാളികൾ ജയിച്ചുവന്നാൽ പോരേ? മരിച്ച ദശലക്ഷങ്ങൾ അനുഗൃഹീതരായി, അവരുടെ രക്തമാണ് വിജയം നൽകിയതു്. വിഭിന്നവൈദിക സമ്പ്രദായങ്ങളിൽ ഒന്നൊഴികെ എല്ലാററിലും ഈ ത്യാഗമാണ് ആദർശം. അല്ലാതുള്ളതു് ബോംബെ സംസ്ഥാനത്തിലെ വല്ലഭാചാര്യസമ്പ്രദായമാണ്. ത്യാഗമില്ലാത്തിടത്തു് എന്തു് സംഭവിക്കുന്നു എന്നു് നിങ്ങളിൽ ഏറെപ്പേർക്കും അറിയാം. നമുക്കു യാഥാസ്ഥിതികത വേണം; ഭയങ്കരമായ യാഥാസ്ഥിതികതപോലും വേണം; ചാരം തേച്ച്, വീപ്പ്ടക്കി, കൈയ്യുയർത്തിനില്ക്കുന്ന യാഥാസ്ഥിതികതപോലും വേണം; അതേ, അസ്വാഭാവികമാണതെങ്കിൽക്കൂടി, നമുക്കവരെയും വേണം. അവർ ത്യാഗമെന്ന ആശയത്തിനുവേണ്ടിയാണ് നിലകൊള്ളുന്നതു്. നമ്മുടെ ജീവിതമർമ്മങ്ങളെ കാർന്നുതിന്നുകൊണ്ടു് ഭാരതത്തിലേയ്ക്കു് നുഴഞ്ഞുകയറുന്ന അമിതഭോഗങ്ങൾക്കു വശപ്പെടരുതെന്നു നമ്മുടെ വംശത്തിന്നു മുന്നറിയിപ്പു നൽകുകയാണവർ. നമുക്കു സ്വല്പം തപശ്ചര്യ ആവശ്യമാണ്. പണ്ടു ത്യാഗം ഭാരതത്തെ ജയിച്ചു കീഴ്പ്പെടുത്തി. ഇനിയും അതുതന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഭാരതത്തിൻെറ ആദർശങ്ങളിൽവെച്ച് ഏററവും ഉന്നതവും മഹത്തുമാണ് ഈ ത്യാഗാദർശം.

(വിവേകാനന്ദ സാഹിത്യസർവ്വസ്വം. III. 234.)

# ശ്രീശങ്കരഭഗവത്പാദർ

## മൃഡാനന്ദസ്വാമി

സനാതനധർമ്മമെന്നു പറയപ്പെടുന്ന ഹിന്ദുമതത്തിന്നു് കാലത്തിൻെറ ഗതിയിൽ പല വെല്ലുവിളികളെയും നേരിടേണ്ടിവന്നിട്ടുണ്ടു്. പലപ്പോഴും ആ ആഘാതപ്രത്യാഘാതങ്ങളുടെ ചുഴികളിൽപെട്ടു് അതിൻെറ നിലനില്പുതന്നെ നാമാവശേഷമായേയ്ക്കുമോ എന്നുകൂടി സംശയിക്കേണ്ട സന്ദർഭങ്ങളുമുണ്ടായിട്ടുണ്ടു്. ആ സന്ദർഭങ്ങളിലെല്ലാം ഓരോ മഹാപുരുഷന്മാർ ഇവിടെ ആവിർഭവിക്കുകയും അവരുടെ സഹായത്തോടെ വെല്ലുവിളികളെ അതിജീവിച്ചു് തൻെറ സനാതനത്വം, അനശ്വരത, വെളിവാക്കുവാൻ ഹിന്ദുമതത്തിന്നു് സാധിക്കുകയും ചെയ്തിട്ടുണ്ടു്. എട്ടാം നൂററാണ്ടിലുണ്ടായ പ്രതിസന്ധിഘട്ടം അങ്ങനെയുള്ള ഒന്നായിരുന്നു. ഹിന്ദുമതത്തിന്നു് തൻെറ ലോകോത്തരമായ മഹത്ത്വം നേടിയെടുക്കുവാൻ സഹായമായി നിന്നിട്ടുള്ളതു് അതിലെ തത്ത്വദർശനമാണു്. വേദങ്ങളിൽ സ്വർഗ്ഗപ്രാപ്തിസാധനമായ കർമ്മകാണ്ഡത്തെയും സഗുണേശ്വരാധനാരൂപത്തിലുള്ള ഉപാസനാകാണ്ഡത്തെയും അതിക്രമിച്ചു് നിർഗ്ഗുണനിരാകാരബ്രഹ്മപ്രതിപാദകമായ ജ്ഞാനകാണ്ഡത്തിലെത്തുമ്പോഴാണു് ഋഷിപുംഗവന്മാരുടെ അഗാധവും അപ്രധൃഷ്യവുമായ ചിന്താശക്തിയുടെ മുമ്പിൽ നാം അത്ഭുതസ്തബ്ധരായി നിന്നുപോകുന്നതു്. ഏതൊരു പ്രശ്നത്തിന്നും പരിഹാരം കാണാൻ സഹായകമായിട്ടുള്ളതും ഏതൊരു യുക്തിവാദിയുടെയും വാദമുഖങ്ങളെ എതിരിടുവാൻ കഴിവുള്ളതുമായ ആ ആദ്ധ്യാത്മികതത്ത്വദർശനമാണു് ഹിന്ദുമതത്തിൻെറ ജീവൻ. ഭാരതം ലോകത്തിന്നു നൽകിയിട്ടുള്ള മഹത്തായ സംഭാവനയും അതാണു്. ആ ഉപനിഷത്സിദ്ധാന്തമാണു് ഇന്നും ലോകത്തിലുള്ള ചിന്തകന്മാരുടെയെല്ലാം ശ്രദ്ധയെ ഇങ്ങോട്ടാകർഷിക്കുന്നതു്. ആ ആദ്ധ്യാത്മികതത്ത്വം നാശം തട്ടിയാൽ ഹിന്ദുമതമെന്നല്ല ഭാരതവും ലോകവുംതന്നെ നാശോന്മുഖമായിത്തീരുകയാണു് ചെയ്യുക. ശാശ്വതമായ ശാന്തിയും സമാധാനവും നൽകുവാൻ കഴിവുള്ള മറെറാരു ദർശനവും ഇല്ലെന്നതുതന്നെ അതിന്നു കാരണം. എട്ടാം നൂററാണ്ടിൽ നാം കാണുന്നതു് ആ ആദ്ധ്യാത്മികദർശനത്തെ അവഗണിച്ചുകൊണ്ടു് കർമ്മകാണ്ഡത്തെ പ്രധാനമായെണ്ണുന്ന മീമാംസകന്മാരുടെ സ്വാധീനശക്തിയാണു്. ചുരുക്കം ചിലർക്കുമാത്രം വേണ്ടിയുള്ളതാണു് ബുദ്ധിഗ്രാഹ്യമായ വേദാന്തമെന്നും സാമാന്യജനങ്ങൾ അനുവർത്തിക്കേണ്ടതു് ഐഹികവും പാരത്രികവുമായ സുഖസമ്പാദനത്തെ ലക്ഷ്യമാക്കിയുള്ള കർമ്മകാണ്ഡമാണെന്നും അതാണു് സനാതനധർമ്മത്തിൻെറ പ്രധാനമായ സിദ്ധാന്തമെന്നും അവർ പ്രചരിപ്പിച്ചു. ഭാരതീയതത്ത്വശാസ്ത്രത്തിൻെറ ജീവനെ നശിപ്പിച്ചു് ശരീരം നിലനിർത്തുവാനുള്ള ഒരു ശ്രമമായിരുന്നു അവരുടേതു്. മാത്രമല്ല, അക്കാലത്തു് ബൗദ്ധജൈനാദി ദർശനങ്ങളും സനാതനധർമ്മത്തിൻെറ മഹത്തായ ലക്ഷ്യത്തിന്നും ആദർശങ്ങൾക്കും വിരുദ്ധമായ നിലയിൽ പ്രചരിക്കുവാനിടയായി. അങ്ങനെയുള്ള പരീക്ഷണഘട്ടത്തിലാണു് ശ്രീശങ്കരനെന്ന അമാനുഷപ്രതിഭാസത്തിൻെറ പ്രാദുർഭാവം.

സനാതനധർമ്മത്തിന്നു് കാലാനുകൂലങ്ങളായ പരിഷ്കാരങ്ങൾ വരുത്തിയിട്ടുള്ള ആധ്യാത്മികാചാര്യന്മാരിൽ അദ്വിതീയമായ സ്ഥാനമാണു് ശ്രീശങ്കരാചാര്യർക്കുള്ളതു്. കേരളഭൂമിക്കു് അദ്ദേഹത്തിൻെറ മാതാവാകാനുള്ള ഭാഗ്യം സിദ്ധിച്ചുവെങ്കിലും അദ്ദേഹത്തിൻെറ മഹത്ത്വത്തെ അറിഞ്ഞാദരിക്കുവാനോ അതിലഭിമാനം കൊള്ളുവാനോ കേരളീയർ സന്നദ്ധരായില്ല എന്നുള്ള ദുഃഖസത്യത്തെ ഓർത്തു് ഇന്നു് പലരും പശ്ചാത്തപിക്കുന്നുണ്ടു്. അസൂയാകലുഷിതവും സ്വാർത്ഥമാത്രവിജൃംഭിതവുമായ യാഥാസ്ഥിതികത്വത്തിൻെറ കനത്ത ഉരുക്കുമുഷ്ടികൾക്കുള്ളിൽ പെട്ടു് പല മഹജ്ജീവിതങ്ങളും ചതഞ്ഞരഞ്ഞുപോയിട്ടുണ്ടെങ്കിലും, ഒരു പ്രത്യേക ജീവിതദൗത്യത്തോടുകൂടി അവതരിച്ച അമാനുഷപ്രഭാവ

നായ ശ്രീശങ്കരൻ ബാല്യത്തിൽത്തന്നെ സ്വദേശമുപേക്ഷിച്ച് ഗുരുവിനെ അന്വേഷിച്ചു പുറപ്പെടുകയാണ് ചെയ്തതു്. എട്ടു വയസ്സാകുമ്പോഴേക്കും ശാസ്ത്രപഠനമെല്ലാം അവസാനിപ്പിച്ച് മഹാപണ്ഡിതനായിത്തീന്ന മാതൃഭക്തനായ ആ ബാലൻ അമ്മയുടെ അനുവാദം കൂടാതെ സന്ന്യാസം സ്വീകരിക്കുവാനാഗ്രഹിച്ചില്ല. അതുകൊണ്ടു് സംസാരസാഗരത്തിലിട്ട് മനുഷ്യരെ വലക്കുന്ന മായാഗ്രാഹത്തിൻെറ പിടിയിൽ നിന്നു് മോചനം നേടുവാനുള്ള ഏക ഉപായം സന്ന്യാസമാണെന്നു് ഒരു അപൂർവ്വദർശനംവഴി അദ്ദേഹം അമ്മയ്ക്കു ബോധ്യപ്പെടുത്തിക്കൊടുത്തു. അങ്ങനെ അമ്മയുടെ അനുഗ്രഹാശിസ്സുകളോടെ നാടുവിട്ട അദ്ദേഹം നമ്മദാനദീതീരത്തുപോയി ഗോവിന്ദഭഗവത്പാദരുടെ ശിഷ്യത്വം സ്വീകരിച്ച് വിദിതവേദിതവ്യനായിത്തീന്നു. അതിന്നു ശേഷമാണ് ധമ്മസംസ്ഥാപനത്തിന്നുള്ള ശ്രമങ്ങളാരംഭിക്കുന്നതു്.

വിടന്ന പൂവിൽനിന്നു് തേനുണ്ണാൻ വണ്ടുകഠം എത്തുന്നതുപോലെ ശിഷ്യന്മാരും ശ്രോതാക്കളും അനുഭൂതിസമ്പന്നനായ അദ്ദേഹത്തെ സമീപിച്ചു. അന്നത്തെ പ്രധാനപ്പെട്ട മതകേന്ദ്രങ്ങളെയും പഠനകേന്ദ്രങ്ങളെയുമെല്ലാം അദ്ദേഹം സന്ദർശിച്ചു. എല്ലാവിധത്തിലുമുള്ള മതാനുയായികളും പണ്ഡിതന്മാരുമായി അദ്ദേഹം വാദപ്രതിവാദങ്ങളിലേപ്പെട്ടു. മീമാംസകന്മാരെയും ബൗദ്ധന്മാരെയും കാപാലികന്മാരെയും അതുപോലെയുള്ള എല്ലാ വിശ്വാസക്കാരെയും അവരുടെ മതങ്ങളിലുള്ള ന്യൂനതകളെ എടുത്തുകാട്ടി അദ്ദേഹം വാദത്തിൽ പരാജയപ്പെടുത്തി. അവരെല്ലാം കൂട്ടംകൂട്ടമായി ശ്രീ ശങ്കരൻെറ വാദഗതികളുടെ യാഥാത്ഥ്യം മനസ്സിലാക്കി അദ്ദേഹത്തിൻെറ അനുയായികളായിത്തീന്നു. അവയിൽ ഏററവും പ്രധാനപ്പെട്ടതായി കണക്കാക്കിവരുന്നതാണ് മണ്ഡനമിശ്രനുമായുള്ള വാദം. അന്നത്തെ മീമാംസകന്മാരിൽ അഗ്രഗണ്യനായിരുന്ന കുമാരിലഭട്ടൻെറ പ്രധാനശിഷ്യനായിരുന്നു മണ്ഡനമിശ്രൻ. കുമാരിലഭട്ടനാകട്ടെ, അന്നു പ്രചാരത്തിലുണ്ടായിരുന്ന അവൈദികങ്ങളായ ബൗദ്ധജൈനാദി മതങ്ങളെയെല്ലാം നിഷ്കാസനംചെയ്തു് വേദത്തിൻെറ പ്രാമാണ്യത്തെയും കമ്മകാണ്ഡത്തിൻെറ പ്രാധാന്യത്തെയും പുനഃസ്ഥാപിച്ച സവ്വസമ്മതനായ ഒരു ആചാര്യനാണ്. ഒരിക്കൽ വാദത്തിന്നിടയിൽ വേദപ്രാമാണ്യത്തെപ്പററി സംശയം തോന്നാനിടയാകാവുന്നതരത്തിൽ 'എങ്കിൽ' എന്ന ഒരു വാക്കുപയോഗിച്ചതിന്നു പ്രായശ്ചിത്തമായി ഉമിത്തീയിൽ പ്രാണത്യാഗംചെയ്യാൻ തുടങ്ങുന്ന അവസരത്തിലാണ് ശ്രീ ശങ്കരൻ കുമാരിലഭട്ടൻെറ അടുത്തെത്തിയതു്. ഉടനെ തൻെറ ശിഷ്യൻെറ അടുത്തുചെന്നു് വാദത്തിലേപ്പെടുവാൻ കുമാരിലൻ നിർദ്ദേശിച്ചതനുസരിച്ചാണു് ആചാര്യർ മണ്ഡനമിശ്രൻെറ അടുത്തെത്തുന്നതു്. അവിടെവെച്ച് മണ്ഡനമിശ്രൻെറ ഭാര്യയായ ഉഭയഭാരതിയുടെ മാധ്യസ്ഥ്യത്തിൽ 18 ദിവസം ഗംഭീരമായ വാദം നടന്നു. 2 പേരും തികഞ്ഞ പണ്ഡിതന്മാരായിരുന്നുവെങ്കിലും അവസാനം ശ്രീശങ്കരൻെറ അഭിപ്രായത്തെ ഖണ്ഡിക്കാൻ സാധിക്കാതെ മണ്ഡനമിശ്രന്നു് പരാജയം സമ്മതിക്കേണ്ടിവന്നു. മുൻനിശ്ചയമനുസരിച്ച് ഉഭയഭാരതിയുടെ സമ്മതത്തോടുകൂടി സന്ന്യാസം സ്വീകരിച്ച് സുരേശ്വരാചാര്യർ എന്ന പേരിൽ അദ്ദേഹം ശ്രീശങ്കരൻെറ പ്രധാനശിഷ്യനായിത്തീന്നു. പിന്നീടു് ശ്രീശങ്കരൻെറ പലകൃതികഠംക്കും വാത്തികവും ടീകയും എഴുതിയും മററും അദ്വൈതമതപ്രചാരത്തിന്നായി അദ്ദേഹം വളരെയധികം പ്രവത്തിച്ചിട്ടുണ്ടു്.

ക്രമേണ ശ്രീശങ്കരൻെറ പ്രാഭവവും അജയ്യമായ ബുദ്ധിശക്തിയും മററു് അവൈദികങ്ങളും ദുഷ്ടങ്ങളും ദുർമ്മാർഗ്ഗപ്രവത്തകങ്ങളുമായ മതങ്ങഠംക്കെല്ലാം വലിയൊരു ഭീഷണിയായിത്തീന്നു. ക്രൂരതയിൽ പേരുകേട്ട കാപാലികന്മാർ വഞ്ചനകൊണ്ടെങ്കിലും അദ്ദേഹത്തെ വധിക്കണമെന്നു തീച്ച്പ്പെടുത്തി ഏററവും സമത്ഥനായ ഉഗ്രഭൈരവനെ അദ്ദേഹത്തിൻെറ ശിഷ്യനായി അയക്കുകയാണ്. സത്യസന്ധനും സമദർശിയും കരുണാവാരിധിയും സവ്വഭൂതഹിതേരതനുമായ ആചാര്യനോടുതന്നെ, വിനീതശിഷ്യനായി അഭിനയിച്ച ഉഗ്രഭൈരവൻ, തൻെറ ചിരാഭിലഷിതമായ കാര്യം സാധിക്കുവാനായി ഒരു ബലികർമ്മം നിവ്വഹിക്കുവാൻ അദ്ദേഹത്തിൻെറ മസ്തകം യാചിക്കുകയും ആചാര്യൻ ദയാപൂവ്വം അതു സമ്മതിക്കുകയും ചെയ്തു. പക്ഷേ ബലിദാനകർമ്മത്തിന്നു് എല്ലാം തയ്യാറായിരിക്കുന്ന സമയത്തു് പത്മപാദനെന്ന ശിഷ്യൻെറ ഗുരുഭക്തിയുടെ പ്രകഷം ഹേതു

വായി അദ്ദേഹത്തിൻെറ ഉപാസ്യദേവതയായ നരസിംഹമൂത്തി പ്രത്യക്ഷപ്പെടുകയും കാപാലികനെ കൊന്ന് ആചാര്യരെ രക്ഷിക്കുകയും ചെയ്യുന്നു. ഈ ഒരു അദ്ഭുതകർമ്മംകൊണ്ടു് അനേകായിരം കാപാലികന്മാരുടെ മനഃപരിവത്തനം വരുത്തുവാനും അവരെയെല്ലാം തൻെറ അനുയായികളാക്കിത്തീക്കുവാനും അദ്ദേഹത്തിനു സാധിച്ചു. യാതൊരു യാത്രാസൗകര്യങ്ങളുമില്ലാതിരുന്ന കാലത്താണ് കാൽനടയായി ഭാരതത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ച് അദ്ദേഹം വേദാന്തമതം പ്രചരിപ്പിച്ചതെന്ന് പ്രത്യേകം ഓക്കേണ്ടതാണ്.

അക്കാലത്തു് തൻെറ അമ്മയുടെ ദേഹത്യാഗസമയം അടുത്തിരിക്കുന്നതായി അദ്ദേഹത്തിന്നു് ഒരു ദർശനമുണ്ടാകുന്നു. ഉടൻതന്നെ അമ്മയോടുള്ള തൻെറ പ്രതിജ്ഞ നിറവേററുന്നതിനായി യോഗിവര്യനായ ശ്രീശങ്കരൻ ആകാശമാർഗ്ഗേണ കാലടിയിലെത്തി. പുത്രദർശനംകൊണ്ടു സന്തുഷ്ടയും സമാശ്വസ്തയുമായിത്തീന്ന മാതാവിന്നു് അവസാനസമയത്തു് ഭഗവദ്ദർശനം സാധിപ്പിച്ചുകൊടുത്തു് അവരെ സാരൂപ്യമുക്തി പ്രാപിക്കുവാൻ സഹായിച്ചു. അതിന്നുശേഷം തൻെറ സത്യം പരിപാലിക്കുവാനായി അമ്മയുടെ മരണാനന്തരക്രിയകൾക്കായി ആരംഭിച്ചപ്പോൾ യാഥാസ്ഥിതികരായ ബ്രാഹ്മണരിൽനിന്നു് പ്രതിഷേധശബ്ദം ഉയന്നു. അവരുടെ നിസ്സഹകരണത്തെ അവഗണിച്ചുകൊണ്ടുതന്നെ തൻെറ യോഗശക്തിയാൽ ക്രിയകളെല്ലാം നിവ്വഹിച്ചതിന്നുശേഷം കാലടിയിലെ ബ്രാഹ്മണക്കെല്ലാം ഒരായിരംവർഷം നീണ്ടുനില്ക്കുന്ന ശാപവും നൽകി അദ്ദേഹം സ്ഥലം വിട്ടുവെന്നാണ് പറയപ്പെടുന്നതു്. അങ്ങനെ ആയിരം കൊല്ലം കാലടി അജ്ഞാതമായി അധഃപതിച്ചുതന്നെ കിടന്നുവെന്നും അതിന്നുശേഷമാണ് ശൃംഗേരിമഠാധിപതിയുടെ പരിശ്രമഫലമായി കാലടി സമുദ്ധരിക്കപ്പെട്ടതെന്നും ഉള്ള വസ്തുത ആ ശാപത്തിൻെറ യാഥാത്ഥ്യത്തെ വിശ്വാസ്യമാക്കിത്തീക്കുന്നു.

വീണ്ടും തൻെറ കത്തവ്യനിവ്വഹണത്തിന്നായി അദ്ദേഹം വടക്കോട്ടുതന്നെ യാത്രയായി. വഴിക്കു പല സ്ഥലങ്ങളും സന്ദശിച്ച് അവസാനം അദ്ദേഹം ഹിമാലയത്തിലെത്തി കുറച്ചു കാലം വിശ്രമിച്ചു. അക്കാലത്താണ് ഭാവി തലമുറകൾക്കായി അദ്ദേഹം തൻെറ അനഘങ്ങളായ ഭാഷ്യങ്ങൾ രചിച്ചതു്. സനാതനധമ്മത്തിൻെറ അടിസ്ഥാന ഗ്രന്ഥങ്ങളായ ഉപനിഷത്തുകൾക്കും ബ്രഹ്മസൂത്രത്തിന്നും ഭഗവദ്ഗീതയ്ക്കും അദ്ദേഹം അദ്വൈതദശനത്തെ അടിസ്ഥാനപ്പെടുത്തി രചിച്ചിട്ടുള്ള ഭാഷ്യങ്ങളെ അതിശയിക്കുവാൻ ഇന്നേവരെ മറെറാരു ഭാഷ്യമുണ്ടായിട്ടില്ല. ബദരിയിൽവെച്ച് ശ്രീ വേദവ്യാസമഹഷിതന്നെ ഒരു ബ്രാഹ്മണൻെറ വേഷത്തിൽ അദ്ദേഹത്തെ സന്ദശിച്ചുവെന്നും വാദത്തിൽ അദ്ദേഹത്തെ പരീക്ഷിച്ചതിന്നുശേഷം ബ്രഹ്മസൂത്രഭാഷ്യത്തെ അഭിനന്ദിച്ചുവെന്നും പറയപ്പെടുന്നു. ശ്രീശങ്കരൻെറ ജീവിതത്തിൽ ചെയ്തിട്ടുള്ളതും ചെയ്യാനിരിക്കുന്നതുമായ പ്രവൃത്തിയുടെ വൈപുല്യത്തെയും മഹത്വത്തെയുമോത്തു് ശ്രീ വേദവ്യാസമഹഷി പതിനാറു വയസ്സുവരെയുണ്ടായിരുന്ന ആചാര്യൻെറ ജീവിതകാലത്തെ മുപ്പത്തിരണ്ടു വയസ്സുവരെയാക്കിക്കൊടുത്തു. ആ ഹ്രസ്വമായ ജീവിതകാലത്തിന്നുള്ളിൽ അനേകം പുരുഷായുസ്സുകൊണ്ടുമാത്രം ചെയ്തു തീക്കുവാൻ സാധിക്കുന്ന ജോലികളാണ് അദ്ദേഹം ചെയ്തുതീത്തതു്. ലളിതമായ ഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളതെങ്കിലും വാദപ്രതിവാദരൂപത്തിൽ ഗഹനങ്ങളായ വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന പ്രൗഢഗംഭീരങ്ങളായ ഭാഷ്യങ്ങൾക്കു പുറമെ അദ്വൈതമതസ്ഥാപകങ്ങളായ അനേകം പ്രകരണഗ്രന്ഥങ്ങളും, അദ്ദേഹം രചിച്ചിട്ടുണ്ട്. ആയിരം ഉപദേശങ്ങളിലായി തത്വങ്ങൾ പ്രതിപാദിക്കുന്ന 'ഉപദേശസാഹസ്രി' മുതൽ ഒരു ശ്ലോകത്തിൽ ആത്മതത്വം മുഴവൻ മനോഹരമായി ചിത്രീകരിക്കുന്ന 'ഏകശ്ലോകി' വരെ അദ്ദേഹം രചിച്ചിട്ടുള്ള അനേകം പ്രകരണഗ്രന്ഥങ്ങൾ ഇന്നും വേദാന്തതത്വജിജ്ഞാസുക്കൾക്ക് മാഗ്ഗദീപമായിത്തന്നെ പ്രശോഭിക്കുന്നു. വേദാന്തമെന്നു പറയുമ്പോൾ അദ്വൈതത്തെയാണ് ഇന്നും ജനങ്ങൾ പ്രധാനമായി ഓമ്മിക്കുന്നതു്. ഉപനിഷത്തുകളിൽ പ്രതിപാദിച്ചിട്ടുള്ള സിദ്ധാന്തത്തെത്തന്നെ ലളിതമായ രൂപത്തിൽ പ്രചരിപ്പിക്കുകയാണ് അദ്ദേഹം ചെയ്തതു്. അല്ലാതെ തൻേറതായി ഒരു പുതിയ സിദ്ധാന്തം ആവിഷ്ക്കരിക്കാനോ പുതിയ മതം പ്രചരിപ്പിക്കാനോ അദ്ദേഹം തുനിഞ്ഞിട്ടില്ല. സനാതനധമ്മത്തിൻെറ അല്ലെങ്കിൽ വൈദികമതത്തിൻെറ രോഗബാധിതമായ ശരീരത്തിൽ

ശ്രദ്ധാരക്തം പ്രചരിപ്പിക്കുകവഴി പുതുജീവൻ നല്കുകയും നഷ്ടപ്രായമായിരുന്ന ശക്തി വീണ്ടെടുത്തു കൊടുക്കുകയുമാണ് അദ്ദേഹം ചെയ്തതു്. അദ്ദേഹത്തിൻെറ കാലത്തിനു മുമ്പും പ്രസ്ഥാനത്രയത്തിന്ന് ഭാഷ്യങ്ങളോ വ്യാഖ്യാനങ്ങളോ ഉണ്ടായിരുന്നിരിക്കാമെങ്കിലും ശ്രീശങ്കരൻെറ ഭാഷ്യങ്ങൾക്കു മുമ്പിൽ അവയെല്ലാം അസ്തപ്രഭങ്ങളാവുകയും ക്രമേണ ലുപ്തപ്രചാരങ്ങളായിത്തീരുകയും ചെയ്തു. ഇന്ന് പന്ത്രണ്ടു നൂററാണ്ടുകൾക്കുശേഷവും ശങ്കരഭാഷ്യം യാതൊരു മങ്ങലുമേല്ക്കാതെ ഊർജ്ജസ്വലങ്ങളായിത്തന്നെ പ്രശോഭിക്കുന്നു.

ശ്രീശങ്കരൻ പുനഃസ്ഥാപിക്കാൻ ശ്രമിച്ച അദ്വൈതവാദത്തിൻെറ സിദ്ധാന്തത്തെ അദ്ദേഹം ഇങ്ങനെ സംഗ്രഹിക്കുന്നു:

വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച
അഖണ്ഡരൂപസ്ഥിതിരേവ മോക്ഷോ
ബ്രഹ്മാദ്വിതീയേ ശ്രുതയഃ പ്രമാണം.

(വിവേകചൂഡാമണി. 478)

(വേദാന്തസിദ്ധാന്തത്തിൻെറ അവസാനത്തീർപ്പ് ഇതാണ്: ജീവനും സകല പ്രപഞ്ചവും ബ്രഹ്മംതന്നെ. ബ്രഹ്മമെന്ന രണ്ടാമതൊന്നില്ലാത്ത വസ്തുവിൽ എപ്പോഴും അഖണ്ഡരൂപമായി, അതായിരിക്കുന്നതുതന്നെ മോക്ഷം. ഇതിനു പ്രമാണം ശ്രുതികളാകുന്നു.) ഇതിനെത്തന്നെ

ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.

എന്നും അദ്ദേഹം സംഗ്രഹിച്ചു പറഞ്ഞിട്ടുണ്ട്. ഇതിൽ ജഗത്തു് മിഥ്യയാണെന്നുള്ളതിൽ പിന്നീട് പല തെററിദ്ധാരണകളും ഉണ്ടായിട്ടുണ്ട്. അദ്വൈതം മായാവാദമാണെന്നു പറഞ്ഞു് പലരും അതിനെ അപലപിക്കാറുമുണ്ട്. മിഥ്യ എന്നുള്ളതിന്ന് തീരെ ഇല്ലാത്തതു് എന്ന അർത്ഥം ധരിച്ചുകൊണ്ടാണ് അദ്വൈതം പ്രായോഗികമോ വിശ്വാസ്യമോ അല്ലെന്നു പറയാറുള്ളതു്. വ്യാവഹാരികദശയിൽ സത്യമാണെന്നു തോന്നാമെങ്കിലും പാരമാർത്ഥികദശയിൽ സത്യത്വമില്ലാത്തതു് എന്നേ മിഥ്യ എന്നതിനർത്ഥമുള്ളു എന്നു മനസ്സിലാക്കിയാൽ ഈ അപവാദം അനാസ്പദമാണെന്നറിവാൻ വിഷമമില്ല. നമ്മുടെ കൺമുമ്പിൽത്തന്നെ ഇല്ലാതായിക്കൊണ്ടിരിക്കുന്ന ഭൗതികവസ്തുക്കൾക്ക് ഇതേ നിലയിൽ സത്യത്വമോ നിത്യത്വമോ സ്ഥാപിക്കാൻ ആരും തുനിയുകയില്ലല്ലൊ. അതുകൊണ്ടു് ഐന്ദ്രജാലികൻെറ മായാവിദ്യകൊണ്ടു് പ്രത്യക്ഷപ്പെടുന്ന ദൃശ്യങ്ങളിൽനിന്ന് വ്യത്യസ്തമല്ല ഈ പ്രപഞ്ചദൃശ്യങ്ങൾ; ഐന്ദ്രജാലികൻ മായാനിർമ്മിതനല്ലാത്തതുപോലെ പ്രപഞ്ചകർത്താവും മായാതീതനായി സത്യമായി നില്ക്കുന്നു. ഇങ്ങനെ ഈശ്വരൻ അല്ലെങ്കിൽ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളു; മററുള്ള ലോകദൃശ്യങ്ങളും സംസാരിയായ ജീവനും എല്ലാം ഭ്രമംകൊണ്ടു തോന്നുന്ന മായാദൃശ്യങ്ങളാണ് എന്ന വേദാന്തസിദ്ധാന്തമാണ് ശ്രീശങ്കരൻ പ്രചരിപ്പിച്ചതു്. നാമരൂപങ്ങളെക്കൊണ്ടു് വ്യത്യസ്തമായി കാണുന്ന ഈ വൈവിധ്യത്തിന്നെല്ലാം പശ്ചാത്തലമായി, അധിഷ്ഠാനമായി, ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളു എന്നും ഒരിക്കലും ഈ നാനാത്വത്തിന്ന് സത്യത്വമില്ലെന്നും ഉപനിഷത്തുകൾ ആവർത്തിച്ചാവർത്തിച്ച് പ്രഖ്യാപിച്ചിട്ടുള്ളതാണ്. ആ അദ്വയമായ ബ്രഹ്മത്തെ അറിയാത്തതുകൊണ്ടാണ് ഈ നാനാത്വമെല്ലാം കാണുന്നതുതന്നെ. അജ്ഞാനമാണ് ഇതിന്നെല്ലാം കാരണമായി നില്ക്കുന്നതു്. അജ്ഞാനം നശിച്ച് ജ്ഞാനപ്രകാശം വിളങ്ങുമ്പോൾ മോക്ഷത്തിലെ നിത്യനിരതിശയാനന്ദം അനുഭവിക്കാൻ നാം ശക്തരാകുന്നു. അതിന്ന് ആത്മാവിനെയും അനാത്മാവിനെയും വിവേചനംചെയ്ത് ആത്മാവിൽ മനസ്സിനെ സ്ഥിരീകരിക്കുക മാത്രമാണ് മാർഗ്ഗം. ഇങ്ങനെ സംസാരതാപതപ്തന്മാരായ ജനങ്ങൾക്ക് നിത്യമായ കുളിർമ്മയും ആനന്ദവും ലഭിക്കുവാനുള്ള മാർഗ്ഗമാണ് ശ്രീശങ്കരൻ ഉപദേശിച്ചതു്. അദ്ദേഹത്തിൻേറതു് ഒരിക്കലും മായാവാദമല്ല, ബ്രഹ്മവാദമാണ്. ബ്രഹ്മമെന്ന നിലയിൽ ജഗത്തിന്നും ജീവനുമുള്ള സത്യത്വത്തെ സ്പഷ്ടമാക്കുകയാണദ്ദേഹം ചെയ്യുന്നതു്.

ഇങ്ങനെ പരമസത്യത്തെപ്പററിയുള്ള ഉപനിഷത്തുകളുടെ മഹനീയമായ സന്ദേശം പ്രചരിപ്പിച്ച്, നാശോന്മുഖമായിരുന്ന സനാതനധർമ്മത്തെ പുനഃപ്രതിഷ്ഠിച്ച്, ഹ്രസ്വമായ കാലഘട്ടത്തിനുള്ളിൽ എന്നെന്നും നിലനില്ക്കുന്ന അനശ്വരകൃത്യങ്ങൾ നിർവ്വഹിച്ച്, കൃതാർത്ഥനായി കാലയവനികയ്ക്കുള്ളിൽ അന്തർധാനം ചെയ്ത അമാനുഷപ്രഭാവനായ ആചാര്യഭഗവത്പാദരെ ഇന്നും ലോകം ആശ്ചര്യത്തോടും അഭിമാനത്തോടുംകൂടി സ്മരിക്കുന്നു.

# യഥാർത്ഥമതം ശ്രേയസ്കരം

## ബുധാനന്ദസ്വാമികൾ

'യഥാർത്ഥമായ മതം സർവ്വഥാ ശ്രേയസ്കരമാകുന്നു' എന്ന വാക്കുകളിൽ ലേശവും അതിശയോക്തിയില്ല. അവ അക്ഷരംപ്രതി സത്യമാണ്, കേവലം വസ്തുസ്ഥിതികഥനമാണ്. മതവിഷയത്തിൽ സ്വതേ ആഭിമുഖ്യമോ താല്പര്യമോ ഇല്ലാത്തവരുടെ ഇടയിൽ അതു ചെലവാകാനുള്ള ഒരു തന്ത്രമല്ല ഈ പ്രസ്താവന. നാം അതു് അറിയുന്നുണ്ടെങ്കിലും ശരി ഇല്ലെങ്കിലും ശരി, വിശ്വസിച്ചാലും ശരി, ഇല്ലെങ്കിലും ശരി, ശരിയായ മതം ഒന്നുമാത്രമാണ് നമ്മുടെ സാർവ്വകാലികവും സാർവ്വത്രികവുമായ സുഹൃത്ത്, നമ്മുടെ ഒരിക്കലും പരാജയപ്പെടാത്ത, ഇഹത്തിലും പരത്തിലും സഹായിക്കുന്ന ബന്ധു. മരണപര്യന്തം മാത്രമല്ല, മരണത്തിന്നപ്പുറവും അതാണു നമ്മുടെ ഉററ സഹായി. ഈ ഒരു വസ്തുത ശരിയായി അറിഞ്ഞിരുന്നെങ്കിൽ, നേരായ വിധത്തിൽ ധരിച്ചിരുന്നെങ്കിൽ, മതകാര്യത്തിൽ ഉദാസീനരായി ഒരൊററ വ്യക്തിയേയും ഈ ഭൂമുഖത്തു കാണുമായിരുന്നില്ല.

എന്നാൽ എന്തുകൊണ്ട്, ജനങ്ങൾ ശരിയായ മതത്തെക്കുറിച്ചു മനസ്സിലാക്കുന്നില്ല? അതിന്നുള്ള കാരണങ്ങളിൽ ചിലതു നമുക്കന്വേഷിക്കാം. മതനിഷ്ഠരായെങ്കിൽ ജീവിതത്തിലെ 'തമാശ'കളൊക്കെ തങ്ങൾക്കു നഷ്ടപ്പെട്ടമെന്നു് ചിലർ വിചാരിക്കുന്നതായി തോന്നുന്നു. 'തമാശ'യെപ്പററി (ജീവിതത്തിലെ ആസ്വാദ്യതകളെപ്പററി) അവർക്കു വിചിത്രമായ ആശയമാണുള്ളതു്; പോരാ, ജീവിതത്തെപ്പററിത്തന്നെ അവർക്കു വിചിത്രവും വികലവുമായ സങ്കല്പമാണുള്ളതു്. അന്ത്യത്തിൽ നമ്മെ ദുഃഖത്തിലെത്തിക്കാത്ത സുഖാനുഭവങ്ങൾ മാത്രമാണ് ശരിയായ സുഖാനുഭവങ്ങൾ. മററുള്ളവർ നാം അവർക്കുവേണ്ടി ചെയ്തിട്ടുള്ള നന്മകളെയോർത്തു് നമ്മുടെ വിയോഗത്തിൽ വിലപിക്കുമ്പോൾ, ഒന്നിനെപ്പററിയും പശ്ചാത്താപമോ പരിദേവനമോ കൂടാതെ ലോകത്തിനു മംഗളം നേർന്നുകൊണ്ടു് പുഞ്ചിരിയോടും മനഃപ്രസാദത്തോടും കൂടി ജീവിതമവസാനിപ്പിക്കാൻ നമുക്കു കഴിയുന്നുവെങ്കിൽ, അപ്പോൾ മാത്രമാണ് നാം ജീവിതം ശരിയായി ആസ്വദിച്ചു എന്നു പറയാവുന്നതു്. മറിച്ചു്, മററുള്ളവർ നമ്മുടെ വിയോഗത്തിൽ ഉദാസീനരോ അഥവാ ചിലപ്പോൾ ആശ്വാസം കൊള്ളുന്നവരോ ആയിരിക്കുമ്പോൾ, നമ്മുടെ ഇന്നത്തെ ചിരിയും മധുരാനുഭവങ്ങളും നാളത്തെ കരച്ചിലും തിക്താനുഭവങ്ങളുമായി മാറുന്നവയാണെങ്കിൽ, പശ്ചാത്തപിച്ചും സങ്കടപ്പെട്ടും ജീവിതനാടകത്തിൻെറ അന്ത്യരംഗം വിടാനാണ് നമുക്കു സംഗതിയാവുന്നതെങ്കിൽ, നാം ജീവിതത്തിൽ യഥാർത്ഥസുഖം കണ്ടെത്തിയില്ലതന്നെ. 'തമാശ'കൊണ്ടു് വിഡ്ഢിയാവാനേ നമുക്കപ്പോൾ കഴിഞ്ഞിട്ടുള്ളൂ. ഇത്തരം തമാശയിൽ മുഴുകിക്കഴിയുന്നവരുടെ ജീവിതം കേവലം ഉപരിപ്ളവമാണ്. അതിനാൽ, മതനിഷ്ഠരായാൽ, ജീവിതാനന്ദം കുറഞ്ഞുപോകുമെന്നു വിചാരിക്കുന്നവർ ശരിയായ മതത്തെപ്പററിയോ ശരിയായ സുഖത്തെപ്പററിയോ ശരിയായ ജീവിതത്തെപ്പററിയോ സുവ്യക്തബോധമുള്ളവരല്ല.

ഇനി ചില ആളുകൾ മതത്തെ തങ്ങളുടെ പുരോഗതിക്കു വിഘാതമായി വർത്തിക്കുന്ന ഒരു ബന്ധനമായി കരുതുന്നു. എന്താണ് പുരോഗതി? വിശ്രമമില്ലാത്ത ഓട്ടത്തിലും ഗതിവേഗത്തിലും മാത്രമാണോ അതുൾക്കൊണ്ടിരിക്കുന്നതു്? സാധനസാമഗ്രികൾ കുന്നുകൂട്ടിവെയ്ക്കുന്നതും വീണ്ടും കൂട്ടാനുള്ള വ്യഗ്രതയും മാത്രമാണോ പുരോഗതി? ആത്മീയതയെ അവഗണിച്ചുകൊണ്ടു് ഭൌതികതയിൽ കൂടുതൽ കൂടുതൽ ആമഗ്നനാകുന്നതാണോ പുരോഗതി? ജീവിതത്തിൽ പുരോഗതിയെപ്പററിയ ഏതാശയവും ജീവിതലക്ഷ്യവുമായി ബന്ധപ്പെട്ടതായിരിക്കണം. ജീവിതത്തിൻെറ പ്രാപ്യസ്ഥാനത്തെപ്പററി ശരിയായ ബോധമില്ലാത്തവർക്കു്

അതിലെ പുരോഗതിയെപ്പററിയും ശരിയായ ബോധം ഉണ്ടായിരിക്കാൻ നിവൃത്തിയില്ല. ഉദാഹരണത്തിന്ന്, ഒരു രേഖയിലൂടെ തുടരെയുള്ള പ്രയാണമാണ് പുരോഗതി എന്നു ധരിച്ചിരിക്കുന്ന പലരുമുണ്ട്. ഇതു ശരിയല്ലെന്ന് അല്പമാലോചിച്ചാലറിയാം. എന്തെന്നാൽ ഋജുരേഖ അനന്തമായി നീട്ടിയാൽ അതു വൃത്തമായിത്തീരും. അപ്പോൾ അനന്തപുരോഗതി മനുഷ്യനെ പുറപ്പെട്ട സ്ഥലത്തു കൊണ്ടെത്തിക്കും. ഏതായാലും പ്രശ്നത്തിൻെറ കാര്യഭാഗത്തേയ്ക്കു വരുമ്പോൾ, പുരോഗതിയെന്ന സങ്കല്പം മനുഷ്യനിലെ അന്തർലീനമായ ശക്തിവിശേഷങ്ങളുടെ ആവിഷ്കാരത്തെയോ അഭിസ്സരണത്തെയോ ആണ് ലക്ഷീകരിക്കുന്നതെന്ന് നമുക്കു സമ്മതിക്കാതെ തരമില്ല. മതത്തിൻെറ സഹായമില്ലാതെ ഈ ആവിഷ്കരണത്തിനു വഴിയില്ല. അതിനാൽ മതം പുരോഗതി തടസ്സപ്പെടുത്തുന്ന ഒരു ബന്ധനമാണെന്നു വിചാരിക്കുന്നവക്ക് പുരോഗതിയെപ്പററിയാകട്ടെ ശരിയായ മതത്തെപ്പററിയാകട്ടെ വ്യക്തമായ അറിവില്ല.

മതത്തിൻെറ സഹായമില്ലാതെ പുരോഗമനം സാധിക്കാമെന്ന് അല്ലെങ്കിൽ സാധിക്കുന്നവരുണ്ടെന്ന് ആരെങ്കിലും അവകാശപ്പെടുന്നവെങ്കിൽ അവരുടെ നിലപാട് പുനഃപരിശോധനാർഹമത്രേ. തങ്ങളുടെ കായികവും മാനസികവും ആത്മീയവുമായ ശക്തികളെ ആവിഷ്കരിക്കുന്നതിൽ അവർ യഥാർത്ഥത്തിൽ പുരോഗമിക്കുന്നുണ്ടോ ? അതേപ്പററി ആർക്കെങ്കിലും ഉറപ്പു പറയാമോ ? പുരോഗതി കൈവരുത്താനുദ്ദേശിച്ച് ചില രാജ്യങ്ങളിൽ ഈശ്വരപരതയ്ക്കു സ്ഥാനമില്ലാത്ത ശുദ്ധമേ ഭൌതികസരണികളിലൂടെ പരീക്ഷണങ്ങൾ നടക്കുന്നുണ്ടെന്നു നമുക്കറിയാം. ഈ പരീക്ഷണങ്ങളെപ്പററി ഓർമ്മിക്കേണ്ട ഒന്നാമത്തെ സംഗതി അവ വെറും പരീക്ഷണങ്ങളായി വർത്തിക്കുന്നതേയുള്ളൂ എന്നതാണ്. സർവ്വതോമുഖമായ മനുഷ്യപുരോഗതിയ്ക്ക് അവയുടെ പ്രയോജനക്ഷമത മതിക്കാനുള്ള കാലം, പാകമായിട്ടില്ല. രണ്ടാമതു്, ഗവണ്മെൻറു് തലത്തിലുള്ള ഉദ്യമങ്ങളിൽ മതത്തെ ഔദ്യോഗികമായി ഉപേക്ഷിച്ചിരിക്കുന്നുവെങ്കിലും, ജനസാമാന്യത്തിൽനിന്ന് അതിനെ മാററി നിർത്താൻ ലോകത്തിലെ ഒരു ശക്തിക്കും സാധ്യമല്ല – കാരണം അതു് ഹൃദയത്തിൻേറയും ആത്മാവിൻേറയും കാര്യമാണ്. മററുവിധത്തിൽ പറഞ്ഞാൽ, ശുദ്ധമേ ഭൌതികമോ, മതനിരപേക്ഷമോ ആയ പുരോഗമനസംരംഭങ്ങൾ ലോകത്തൊരിടത്തും കാണാനിടയില്ല; എന്തെന്നാൽ ദേശീയജീവിതത്തിൻെറ ഏതെങ്കിലും തലത്തിൽ മതമോ മതത്തിൻെറ സത്തായ ചോദനങ്ങളോ ദേശീയോദ്യമസ്രോതസ്സിൽ കൂടിക്കലരുന്നുണ്ട്. അതിനാൽ, ഏതെങ്കിലും ഗവണ്മെൻറ് മതപരമായ ജീവിതത്തെ പ്രോത്സാഹിപ്പിക്കയോ അഥവാ മതമെന്നൊരു വസ്തുവുണ്ടെന്ന് അംഗീകരിക്കപോലുമോ ചെയ്യാതിരുന്നാലും, ദേശീയശ്രമങ്ങളുടെ സമഗ്രഫലത്തെ വിലയിരുത്തുമ്പോൾ മതത്തിൻെറ സംഭാവനകൂടി കണക്കിലെടുക്കാതെ വയ്യ.

മററു ചിലരുടെ ദൃഷ്ടിയിൽ മതം പ്രയോഗക്ഷമമല്ല; തങ്ങളുടെ ഓരോ സംരംഭങ്ങളെ വിജയപഥത്തിലെത്തിക്കാൻ ഉപകരിക്കുന്നെങ്കിലേ മതത്തിൻെറ പ്രയോജനക്ഷമത അംഗീകരിക്കാൻ അവർ തയ്യാറുള്ളൂ; കാര്യങ്ങളുടെ സാധ്യതയ്ക്കുതകുന്നില്ലെങ്കിൽ, മതംകൊണ്ടെന്താണ് പ്രയോജനം, എന്നാണവർ ചോദിക്കുന്നതു്. മാനസികവികാസത്തിൻെറ ഒരു നിയതഘട്ടത്തിലിരിക്കുന്നവർ ഇങ്ങനെ ചോദിക്കുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. പക്ഷേ, ഇവിടെ മറെറാരു ചോദ്യം നമ്മിൽ അങ്കുരിക്കുന്നു: ജീവിതത്തെ എല്ലാ നിലയിലും സമഗ്രമായി വീക്ഷിക്കുമ്പോൾ, എന്താണ് ശരിയായ കർത്തവ്യം ? ക്രിസ്തുവിനു പന്ത്രണ്ടു വയസ്സായിരുന്നപ്പോൾ ഒരിക്കൽ മാതാപിതാക്കന്മാർ കുട്ടിയേയുംകൊണ്ട് നാസറേത്തിൽനിന്നു യറുശ്ലേമിലേയ്ക്കു പോയി, പാസ്സോവർ എന്ന വിശേഷാഘോഷത്തിൽ സംബന്ധിക്കാൻ. അവർ മടങ്ങിപ്പോകാൻ സമയത്തു് കുട്ടിയെ കൂട്ടത്തിൽ കണ്ടില്ല. ബദ്ധപ്പെട്ട് ഏറെനേരം അന്വേഷിച്ചു ചെന്നപ്പോൾ, തങ്ങളുടെ മകൻ, കുറെ പണ്ഡിതന്മാരുടെ കൂട്ടത്തിൽ അവരുമായി വാദപ്രതിവാദത്തിലേർപ്പെട്ടിരിക്കുന്നതായി കണ്ടു. മേരി അവനോടു ചോദിച്ചു: ''എന്താണ് മകനേ, നീ ഞങ്ങളെ ഇങ്ങനെ വിഷമിപ്പിച്ചതു് ? നിൻെറ അച്ഛനും ഞാനും ആധിപൂണ്ട് നിന്നെ അന്വേഷിച്ചു നടക്കുകയായിരുന്നല്ലോ.'' ക്രിസ്തു മറുപടിയായി അമ്മയോടു പറഞ്ഞു: ''നിങ്ങളെന്തിന് എന്നെ അന്വേഷിച്ചു നടന്നു ? എനിക്ക് എൻെറ പിതാ

വിൻെറ കാര്യത്തിൽ ഏർപ്പെടേണ്ടതുണ്ടെന്ന നിങ്ങാംക്കറിഞ്ഞുകൂടേ ?''

യേശു മാതാപിതാക്കന്മാരോടൊപ്പം പിന്നീട്ട വീട്ടിലേയ്ക്ക പോയി. പക്ഷേ, 'പിതാവിൻെറ കാര്യ'മാണ് ജീവിതത്തിലെ സാരവത്തായ കത്തവ്യം എന്ന നമ്മെ ഓർമ്മിപ്പിച്ചുകൊണ്ട് അദ്ദേഹത്തിൻെറ ആ വാക്കുകഠം അനശ്വരമായി ശേഷിക്കുന്നു. ഏററവും താണതരമെന്ന കരുതപ്പെടുന്ന ഒരു കൃത്യംപോലും, അതിൻെറ മാനസികപ്രേരകം ജീവിതത്തിൻെറ പാരന്ത്യികലക്ഷ്യവുമായി ബന്ധിച്ചിരിക്കുന്നുവെങ്കിൽ, 'പിതാവിൻെറ കാര്യ'മായി മാറാവുന്നതാണ്. അങ്ങനെയല്ലെങ്കിൽ, ചെകുത്താൻെറ കാര്യത്തിലല്ല നാം ഏർപ്പെടുന്നതെന്ന് ഒരിക്കലും ഉറപ്പിക്കാൻ വയ്യതാനും. അതിനാൽ, കാര്യസാധ്യതയ്ക്കുതകുന്നില്ലെങ്കിൽ മതംകൊണ്ടെന്തു പ്രയോജനം, എന്ന ഈ ചോദ്യം താൻ നിർവ്വഹിക്കേണ്ട ശരിയായ കത്തവ്യത്തെക്കുറിച്ച് അറിവില്ലാത്ത ഒരുവനേ ചോദിക്കാനിടയുള്ളു.

എന്നിരുന്നാലും ഏതൊന്നിനേയും പ്രയോജനത്തിൻേറയും ഫലത്തിൻേറയും ദൃഷ്ടിയിൽക്കൂടി നോക്കാറുള്ള പ്രയോജനവാദിയും ആധുനികമാനുഷികമതത്തിൻെറ അനുയായിയും ചോദിച്ചേയ്ക്കാം – 'മതത്തിന് എന്തു ചെയ്യാനാവും ? സമുദായത്തിലെ ദാരിദ്ര്യം അകററാൻ അതിനു കഴിയുമോ ?' എന്നൊക്കെ. ഇത്തരം ചോദ്യത്തിനു മറുപടിയായി സ്വാമി വിവേകാനന്ദൻ പറയുന്നു: ''കഴികയില്ലെന്നുതന്നെ വിചാരിക്കുക; അതുകൊണ്ടു മതത്തിൻെറ സത്യത നിഷേധിക്കപ്പെടുമോ ? ഖഗോളശാസ്ത്രപരമായ ഒരു സിദ്ധാന്തം തെളിയിക്കാനുദ്ദേശിച്ച് നിങ്ങാം ഒരു പരീക്ഷണം നടത്തുന്നതിനിടയ്ക്ക് ഒരു ശിശു എഴുന്നേററു ചോദിക്കുന്നു, 'ഇതുകൊണ്ടു ഇഞ്ചിമിഠായി ഉണ്ടാക്കാൻ പററുമോ ?' എന്ന്. 'ഇല്ല, പററില്ല' എന്നു നിങ്ങാം ഉത്തരം പറയുന്നു. ''എന്നാലതു് ഒന്നിനും കൊള്ളില്ല'' എന്നു ശിശു പറയുന്നു. ശിശുക്കഠം പ്രപഞ്ചത്തെ മുഴവൻ അവരുടെ സ്വന്തം കാഴ്ചസ്ഥാനത്തുനിന്നുകൊണ്ട് മതിക്കുന്നു; അതായതു് ഇഞ്ചിമിഠായി നിർമ്മിക്കാനുള്ള കഴിവനുസരിച്ച്. ലോകത്തിലെ പ്രായം ചെന്ന ശിശുക്കളും അതുതന്നെ ചെയ്യുന്നു. ഒരു താഴ്ന്ന വീക്ഷണസ്ഥാനത്തുനിന്നുകൊണ്ടു ഉന്നതകാര്യങ്ങളുടെ വില മതിക്കാൻ നാം ഒരുങ്ങരുതു്. നിത്യനായ ഈശ്വരനോടു് നിത്യനായ ആത്മാവിനുള്ള നിത്യബന്ധമാണ് മതത്തിൻെറ വിഷയം. അഞ്ചു മിനിട്ടു നീണ്ടു നിൽക്കുന്ന മനുഷ്യജീവിതത്തിന്മേലുള്ള പ്രവത്തനത്തെ ആസ്പദമാക്കി അതിൻെറ മൂല്യം നിർണ്ണയിക്കുന്നതു് യുക്തിസഹമാണോ ? അല്ലെന്നു തീർച്ച.''

അത്യുന്നത മഹാപുരുഷന്മാരിൽ ഒരുവൻെറ വാക്കുകഠം നാമിവിടെ കേഠംക്കുന്നു. മതത്തിനുള്ള ശാശ്വതമൂല്യത്തെ മിനിട്ടുനേരത്തെ 'മനുഷ്യജീവിത'ത്തെ ആസ്പദമാക്കി വില മതിക്കുന്നതിലെ യുക്തിവൈകല്യത്തെപ്പററി – ആ അനിഷേധ്യ സത്യത്തെപ്പററി – അനന്തതയുടെ തീരത്തുനിന്നുകൊണ്ട് അദ്ദേഹം മേഘനിർഘോഷം മുഴക്കുമ്പോഠം നാം ഞെട്ടി വിറച്ചു പോകുന്നു. എന്തെന്നാൽ ലോകത്തിലെ സാധാരണ സ്ത്രീപുരുഷന്മാരായ നമ്മുടെ താല്പര്യം മുഴവൻ ഈ അഞ്ചു മിനിട്ടിനകത്താണ്. ഇഞ്ചിമിഠായി നമുക്കു പ്രധാനപ്പെട്ട കാര്യവുമാണ്. ആദ്ധ്യാത്മികദൃഷ്ട്യാ നാം ശിശുക്കഠംതന്നെ, സംശയമില്ല. എങ്കിൽ നമുക്കെന്താണ് സംഭവിക്കുക ? യഥാത്ഥമതത്തിൻെറ ശ്രദ്ധയിൽ പെടാനാവാത്തവിധം നാം അത്ര നിസ്സാരരായിരിക്കുമോ ? അതോ, നമ്മുടെ നിസ്സാരാവസ്ഥയിലും മതവും അതിൻെറ നാഥനായ ഈശ്വരനും നമ്മെ ശ്രദ്ധിക്കാനിടയുണ്ടോ ? മഹാനായ സ്വാമിജിയുടെ തന്നെ പ്രബോധനങ്ങളുടെ വെളിച്ചത്തിൽ ആവത്തിച്ചു പറയട്ടെ, ശരിയായ മതം സവ്വദാ സവ്വത്ര നമുക്കു സഹായമരുളുമെന്ന് – പക്ഷേ നാം നമ്മുടെ വിവിധതര അജ്ഞാനങ്ങളുടെ തോതുവച്ച് അതിനെ വില മതിക്കാനൊരുമ്പെടുകയോ അങ്ങനെ അതിൻെറ സ്വാധീനത്തെ സ്വയം ബഹിഷ്കരിക്കുകയോ ചെയ്യരുതെന്നു മാത്രം. നമ്മുടെ ശൈശവാവസ്ഥയിൽനിന്നു വളരാനും ക്രമേണ പൂർണ്ണപുരുഷത്വത്തെ പ്രാപിക്കാനും അതു നമ്മെ സഹായിക്കും. ശരിയായ മതം നമ്മെ സഹായിക്കാത്ത ഒരു ജീവിതാവസ്ഥയും ഇല്ലതന്നെ.

അങ്ങനെയെങ്കിൽ എന്താണ് ശരിയായ മതം എന്നുള്ളതാണ് പ്രശ്നം. 'ശരിയായ മതം' എന്ന വാക്കുകഠം ഇവിടെഉപയോഗിച്ചിട്ടുള്ളതു്,

'എന്റെ മതം ശരി, നിങ്ങളുടേതു തെററു'' എന്ന അർത്ഥത്തിലല്ല. അതു് മതത്തെപ്പററി പാടേ തെററായ ഒരാശയമാണു്. സ്വന്ത അനുഭവത്തിൽ നിന്നു് ശ്രീരാമകൃഷ്ണൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ, എല്ലാ മതങ്ങളും സത്യമാകുന്നു. ചില ആളുകൾക്കു് ആത്മാർത്ഥമായ സംശയമുണ്ടു്, ക്രിസ്തുമതം ശരിയാണെങ്കിൽ എങ്ങനെ ഹിന്ദുമതവും ശരിയാകുമെന്നു്. ഏതെങ്കിലുമൊന്നേ ശരിയാവാനൊക്കൂ എന്നവർ വിചാരിക്കുന്നു. അതായതു് എന്റെ മതം ശരിയാണെങ്കിൽ മററുള്ളവരുടെ മതങ്ങൾ തെററാവാതെ വയ്യ. വലിയവരെന്നും മുതിർന്നവരെന്നും കരുതപ്പെടുന്ന ഒട്ടേറെ ആളുകൾക്കുപോലുമുള്ള ബാലിശമായ ഒരു ചിന്താഗതിയാണിതു്. നിങ്ങളുടെ അസ്തിത്വത്തിന്റെ സത്യത എന്റെ അസ്തിത്വത്തിന്റെ സത്യതയെ നിഷേധിക്കാത്തതുപോലെതന്നെ, നിങ്ങളുടെ മതം ശരിയാണെന്നുള്ള വസ്തുത, എന്റെ മതവും ശരിയാണെന്നുള്ള വസ്തുതയെ ഒരിക്കലും നിഷേധിക്കുന്നില്ല. എല്ലാമതങ്ങളും ഏകരൂപമോ അല്ലെങ്കിൽ തുല്യമോ ആണെന്നല്ല ഇപ്പറഞ്ഞതിനർത്ഥം; പക്ഷേ, എല്ലാ മതങ്ങളും സത്യമാണു്. ഉദാഹരണത്തിനു് ഹിമാലയപർവ്വതത്തിന്റെ പടം ഇന്ത്യയുടെ വശത്തുനിന്നും ടിബററിന്റെ വശത്തുനിന്നും ചൈനയുടെ വശത്തുനിന്നുമൊക്കെ എടുക്കാം. ഈ പടങ്ങൾ ഒരുപോലിരിക്കില്ല; പക്ഷേ, എല്ലാം ഹിമാലയത്തിന്റെ ശരിയായ പടങ്ങൾ തന്നെ. അതിനാൽ, 'ശരിയായ മതം' എന്നതിനു് എല്ലാ മതങ്ങളുടേയും സത്യത അഥവാ അന്തഃസത്ത എന്നാണു് വിവക്ഷ.

ശരിയായ മതം എന്ന പദപ്രയോഗത്തിനു് രണ്ടു ഭാവങ്ങൾ ഉണ്ടു്: (1) വസ്തുനിഷ്ഠമായി വീക്ഷിക്കുമ്പോൾ ഏതെല്ലാം തത്ത്വങ്ങളനുസരിച്ചു ജീവിച്ചാൽ പൂർണ്ണത്വം (ആത്മസാക്ഷാൽകാരം, ദിവ്യജ്ഞാനോദയം, ഈശ്വരദർശനം, മുക്തി, നിർവ്വാണം ഇവയെല്ലാം പൂർണ്ണത്വമെന്ന അതേ ആശയത്തെ കുറിക്കുന്നു) കൈവരുമോ, ആ ആത്മീയതത്ത്വങ്ങൾതന്നെ ശരിയായ മതം. ആ തത്ത്വങ്ങൾ: സത്യനിഷ്ഠ, വിശുദ്ധി (ബ്രഹ്മചര്യം), ആത്മനിയന്ത്രണം, അഹിംസ, തിതിക്ഷ, അനാസക്തി (സമചിത്തത), ആർജ്ജവം, കർത്തവ്യനിഷ്ഠ, ജീവകാരുണ്യം, ഈശ്വരപ്രേമം, മുമുക്ഷുത്വം ഇവയൊക്കെയാകുന്നു. (2) ആത്മനിഷ്ഠമായി വീക്ഷിക്കുമ്പോൾ, 'ശരിയായ മത'ത്തിനർത്ഥം, ജീവിതം എപ്പോഴും മതനിഷ്ഠമായിരിക്കുക എന്നാണു്. അതായതു് മതം നമ്മുടെ രക്തധമനികളിലൂടെ പ്രവഹിക്കുമ്പോൾ, നമ്മുടെ നാഡീവ്യൂഹത്തിൽ സ്പന്ദിക്കുമ്പോൾ, നമ്മുടെ ജീവിതശ്വാസമായിത്തീരുമ്പോൾ നമ്മെ സംബന്ധിച്ച മതം ശരിയായി വന്നു എന്നു പറയാം.

നമ്മിലധികം പേരും പ്രത്യേകിച്ചും പാശ്ചാത്യജനത മതത്തെ വിലമതിക്കുന്നതു് അതിനു മനുഷ്യാഭിലാഷങ്ങളേയും മനുഷ്യാവശ്യങ്ങളേയും നിറവേററാനുള്ള കഴിവനുസരിച്ചാണു്. അതായതു് അതിന്റെ പ്രായോഗികപ്രയോജനക്ഷമത ആസ്പദമാക്കിയാണു്; മറെറാരു വിധത്തിൽ പറഞ്ഞാൽ ജീവിതത്തിൽ വിലപ്പോകുന്ന ഒരു 'നാണ്യമൂല്യം' അതിനുണ്ടായിരിക്കണം. ഇവിടെ പാശ്ചാത്യവും ഭാരതീയവുമായ ചിന്താഗതികൾ തമ്മിലുള്ള ഒരു വ്യത്യാസം, ഭാരതത്തിൽ പ്രായേണ ഒരാശയത്തിന്റെ 'നാണ്യമൂല്യ'ത്തിനു് ജീവിതത്തിന്റെ പാരമ്യന്തികലക്ഷ്യവുമായി ബന്ധമുണ്ടായിരിക്കണമെന്നുള്ളതിലാണു്; ഈ പാരമ്യന്തികലക്ഷ്യമാകട്ടെ, ആത്മജ്ഞാനം അഥവാ മുക്തി എന്നു പരക്കെ അംഗീകരിക്കപ്പെടുകയും ചെയ്തിരുന്നു. ഏതായാലും, മനുഷ്യന്റെ ലൗകികവും ആത്മീയവുമായ ആവശ്യാഭിലാഷങ്ങളെ സമന്വയിച്ചുകൊണ്ടുള്ള, പ്രായോഗിക പ്രയോജനക്ഷമതാവാദികളെക്കൂടി തൃപ്തിപ്പെടുത്തുന്ന വിധത്തിലുള്ള, പരമാവധി സമുന്നതമായ ലക്ഷണം മഹാഭാരതത്തിൽ ധർമ്മത്തിനു (മതത്തിനു) നൽകിയിരിക്കുന്നു. അവിടെ പറഞ്ഞിരിക്കുന്നതു്, ജീവികളുടെ പുരോഗതിയും വളർച്ചയും കൈവരുത്തുന്നതെന്തോ, ജീവികൾക്കു് ആപത്തുകൾ അണയാതെ തടയുന്നതെന്തോ, എല്ലാ ജീവികളേയും സന്ധാരണം ചെയ്തു സംരക്ഷിക്കുന്നതെന്തോ, അതാണു് ധർമ്മം അഥവാ മതം എന്നാണു്. ഈ വിധം നിർവ്വചിക്കപ്പെട്ടിരിക്കുന്ന 'ശരിയായ മതം' തീർച്ചയായും നമുക്കു സർവ്വദാ സർവ്വത്ര ശ്രേയസ്കരമാകണം. നേരായ വഴിക്കുള്ള വളർച്ച, പുരോഗതി, ആപത്തുകളുടെ നിവാരണം, എല്ലാ ജീവികളുടേയും സന്ധാരണസംരക്ഷണങ്ങൾ ഇവ ശരിയായ മതത്തിന്റെ സഹായമില്ലാതെ അസാധ്യമെന്നു മഹാഭാരതനിർവ്വചനം വ്യക്തമാക്കുന്നു.

ജീവിതത്തിലെ മൗലികാവശ്യങ്ങൾ പരിഗണിക്കുമ്പോൾ, ആത്മീയമൂല്യങ്ങളിൽ വിശ്വസിക്കുന്നവരെന്ന നിലയ്ക്ക്, ജീവിതം വെറുമൊരു ഇരുട്ടിൽത്തപ്പലല്ല എന്നുള്ള അടിസ്ഥാനവസ്തുത നാം സർവ്വദാ ഓർമ്മിക്കേണ്ടിയിരിക്കുന്നു. മുമ്പു സൂചിപ്പിച്ചതുപോലെ, അതിനൊരു നിശ്ചിതലക്ഷ്യമുണ്ട്, ആത്മജ്ഞാനംകൊണ്ട് പൂർണ്ണത പ്രാപിക്കൽ. വളർച്ച, പുരോഗതി, മുതലായവയെല്ലാം ഈ ആത്യന്തികലക്ഷ്യവുമായി ബന്ധപ്പെടുത്തിയുള്ള രീതിയിലായിരിക്കണം. ഈ ബന്ധപ്പെടുത്തൽ മതത്തിൻെറ കൃത്യമത്രേ. ഒരു മനുഷ്യജീവി ജീവിതത്തിൽ ഉപചയാപചയക്രമപ്രകാരമുള്ള പല ഘട്ടങ്ങളിൽക്കൂടി കടന്നുപോകുന്നു—ഗർഭാധാനം, ഗർഭസ്ഥാവസ്ഥ, ജനനം, ശൈശവം, കൗമാരം, യൗവ്വനം, മധ്യപ്രായം, വാർദ്ധക്യം, മരണം എന്നിങ്ങനെ. ഈ ഓരോ ഘട്ടത്തിലും മനുഷ്യാത്മാവിൻെറ ഉന്നതതര ആവിഷ്കരണത്തിന് ശരിയായ മതം സഹായിക്കുന്നു. ഹൈന്ദവധർമ്മശാസ്ത്രമനുസരിച്ച് സത്തുക്കളായ ജീവന്മാർ ഭൂമിയിൽ ജനിക്കുന്നതിനായി സത്തുക്കളായ മാതാപിതാക്കളെ തിരഞ്ഞെടുക്കുന്നു; അസത്തുക്കളായ ജീവന്മാർ അസത്തുക്കളായ മാതാപിതാക്കളേയും. ഇതു് 'കർമ്മനിയമ'ത്തിൻെറ ഒരു വശമാണ്. സംഗതമായ മറെറാരു പ്രധാന വസ്തുത, ശിശുവിൻെറ ജനനത്തിനു മുമ്പുള്ള, മാതാപിതാക്കളുടെ മാനസികാവസ്ഥ ശിശുവിൻെറ മാനസികഘടനയെ സാരമായി ബാധിക്കുമെന്നുള്ളതാകുന്നു. 'ശരിയായ മത'ത്തിൻെറ നിർദ്ദേശങ്ങളനുസരിച്ച് തങ്ങളുടെ ജീവിതവും ചിന്താഗതികളും ക്രമപ്പെടുത്തിയാൽ, തങ്ങൾ അഭിലഷിക്കുന്ന തരത്തിലുള്ള സത്സന്താനങ്ങളെ തിരഞ്ഞെടുക്കാൻ മാതാപിതാക്കന്മാർക്കു സാധിക്കുമെന്നുള്ളതിൻെറ മറെറാരു രൂപംതന്നെയാണ് ഈ പ്രസ്താവന. പ്രാർത്ഥനയുടെ ഫലമായി സംഭവിക്കുന്ന ഗർഭാധാനം മാതാപിതാക്കൾക്കു ദുഃഖഹേതുകമായ ഒരു സന്താനമായി തീരുകയില്ല. മറിച്ച്, തങ്ങൾക്ക് ആവശ്യമില്ലാത്ത, എങ്ങനെയോ വന്നു പിറക്കാനിടയായ, ശിശു മാതാപിതാക്കളിൽ മാത്രമല്ല ജനസമൂഹത്തിൽ പരക്കെയും അവൻെറ പക പോക്കാതിരിക്കയുമില്ല.

ഭൂജാതനാകുന്നതിനുമുമ്പും ഗർഭസ്ഥനായ ശിശുവിനു ചുഴവും ശുഭസ്വാധീനശക്തികൾ വ്യാപരിക്കേണ്ടതിൻെറ പരമപ്രാധാന്യത്തെപ്പററി സ്വാമി വിവേകാനന്ദൻെറ 'ഭാരതീയ മഹിളകൾ' എന്ന പ്രസംഗത്തിൽ ചില പ്രധാന പരാമർശങ്ങളുണ്ട്. ആധുനികകാലത്ത് പലതരം ആശയങ്ങളുടെ നൂലാമാലകളിൽപ്പെട്ടു കുഴങ്ങുന്ന മനുഷ്യരാശിക്ക് അവ അത്യന്തം പ്രധാനവും പ്രയോജനകരവും ആകയാൽ ഒരു പ്രസക്തഭാഗം ഇവിടെ ഉദ്ധരിക്കുന്നു:

''മാതൃത്വത്തോടുചേർന്ന് വമ്പിച്ച ഉത്തരവാദിത്വം സ്ഥിതിചെയ്യുന്നു...എന്തുകൊണ്ടാണ് അമ്മ ഇത്രമാത്രം ആരാധനീയയാവുന്നത് ? ശിശുവിനു് സദ്വാസനയ്ക്കോ ദുർവ്വാസനയ്ക്കോ ഉള്ള ഉത്തേജനം ലഭിക്കുന്നതു് ജനനത്തിനുമുമ്പ് അതിനെ സ്വാധീനിയ്ക്കുന്ന സാഹചര്യങ്ങളിൽ നിന്നാണെന്ന് ഞങ്ങളുടെ ശാസ്ത്രഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നു. നിങ്ങൾ ഒരു ലക്ഷം കാളേജുകളിൽ പോകൂ, പത്തു ലക്ഷം പുസ്തകങ്ങൾ വായിക്കൂ, ലോകത്തിലുള്ള പണ്ഡിതന്മാരോടൊക്കെ ഇടപഴകൂ, ഇവയേക്കാളൊക്കെ കാര്യം സദ്വാസനകളോടെ ജനിക്കുക എന്നതാണ്... നന്മയ്ക്കോ തിന്മയ്ക്കോ ഉള്ള ഒരു കരുത്തുററ പ്രവണതയോടെ നാം ജനിക്കുന്നു, ജന്മനാൽത്തന്നെ ദേവന്മാർ അല്ലെങ്കിൽ അസുരന്മാർ. ഈ പ്രവണതയെ അപേക്ഷിച്ച് പിൽകാലത്തെ വിദ്യാഭ്യാസത്തിൻേറയും മററും സ്വാധീനം കേവലം തുച്ഛം. അതിനാൽ ഞങ്ങളുടെ ഗ്രന്ഥങ്ങൾ പറയുന്നു, ജനനത്തിനുമുമ്പുള്ള സ്വാധീനശക്തികളെ നേരെയാക്കുക, എന്നു്. അമ്മയെ എന്തിനാരാധിക്കണം ? അവർ സ്വയം വിശുദ്ധിയാർജ്ജിച്ചതുകൊണ്ട്. പരമാവധി വിശുദ്ധയാകാൻ വേണ്ടി അവർ ചിലപ്പോൾ കഠിനതപസ്സുകൾ തന്നെ അനുഷ്ഠിച്ചിട്ടുണ്ടാവും. എന്തെന്നാൽ, ഭാരതത്തിൽ ഒരു സ്ത്രീയും സ്വന്തശരീരം ഒരു പുരുഷനും അടിയറവയ്ക്കാൻ ഒരുക്കമല്ലെന്നു നിങ്ങളെ ധരിപ്പിച്ചുകൊള്ളട്ടെ. അവളുടെ സ്വന്തശരീരത്തിൻെറ ഉടമ അവൾതന്നെ...ഒരു പുരുഷൻ സ്വഭാര്യയുമായി ശാരീരികസമ്പർക്കത്തിലേർപ്പെടുമ്പോൾ അതിലെ സാഹചര്യങ്ങൾ നിയന്ത്രിക്കുന്നതു് ആ സ്ത്രീയാണ്—എന്തെന്തു പ്രാർത്ഥനകളും വ്രതങ്ങളുംമുഖേനയോ ! ഈ ലോകത്തേയ്ക്ക് ഒരു ജീവനെ ആനയിക്കുക എന്ന

പ്രക്രിയ ഈശ്വരൻെറതന്നെ ഏററവും പവിത്രമായ പ്രതീകമാണ്. ദമ്പതികഠം സഹകരിച്ചുള്ള ഏററവും വലിയ പ്രാൎത്ഥനയാണതു്— നന്മയുടെ വഴിക്കോ തിന്മയുടെ വഴിക്കോ വൻ ശക്തിയുഠക്കൊള്ളുന്ന മററൊരാത്മാവിനെ ഈ ലോകത്തിലേക്കാനയിക്കുന്ന പ്രാൎത്ഥന. ഇതൊരു തമാശയാണോ? ഇതു വെറും നാഡീസന്തപ്പ്ണമാണോ? ശരീരത്തിൻെറ മൃഗീയാസ്വാദനം മാത്രമാണോ? ഹിന്ദുപറയുന്നു—അല്ലേ, അല്ല, ഒരായിരം തവണ അല്ല എന്നു്.''

ഇങ്ങനെ, ഒരു മനുഷ്യജീവിതത്തെ കരുപ്പിടിപ്പിക്കുന്നതിൽ ശരിയായ മതത്തിന്നു് ഗൎഭാധാനഘട്ടംമുതല്ക്കേ പങ്കുണ്ടെന്നു നാം കാണുന്നു. ഇതു വെറും സാങ്കല്പികസിദ്ധാന്തമല്ല, ആദ്ധ്യാത്മികവസ്തുതയാണ്. മറിച്ചു്, ശരിയായ മതത്തിൻെറ അഭാവം അതിൻെറ നിഷേധാത്മക വ്യാപാരം, കുട്ടികളുടെ ഇടയിലെ കുററകൃത്യങ്ങഠവഴി നിരവധി സാമൂഹികവിഷമങ്ങളുടെ രൂപത്തിൽ പ്രകടമാകുന്നു. ഭാവിയിൽ, സഹജീവികളുടെ തലതല്ലിപ്പൊട്ടിക്കുന്ന 'വെറിയ'ന്മാരുടെ പിതാക്കളാകാൻ ആഗ്രഹിക്കുന്നില്ലാത്തവർ, ശരിയായ മതത്തിൻെറ രചനാത്മക സ്വാധീനശക്തിക്കു് കാലേക്കൂട്ടി സ്വയം വിധേയരാകണം. ഒരു ആദ്ധ്യാത്മിക അന്തരീക്ഷമുള്ള ഗൃഹത്തിൽ ഈശ്വരഭക്തരും സദാചാരനിഷ്ഠരുമായ മാതാപിതാക്കളുടെ സന്താനങ്ങളായി ജനിക്കുന്ന കുട്ടികളിൽ, ഇതരപരിതഃസ്ഥിതികളിൽ പിറക്കുന്നവരിൽ കാണാത്ത ചില മാനസികഗുണങ്ങഠ കണ്ടുവരുന്നതു് അനുഭവമാണല്ലൊ.

ഒരു ശിശു പോഷണമാൎജ്ജിക്കുന്നതു് വായിലൂടെ നൽകപ്പെടുന്ന ഭക്ഷണത്തിൽനിന്നു മാത്രമല്ല, പഞ്ചേന്ദ്രിയങ്ങളിലൂടെ ആഹരിക്കപ്പെടുന്ന ആഹാരത്തിൽനിന്നു കൂടെയാണ്. ശിശു അതിൻെറ നാഡീവ്യൂഹംമുഖേന ചുററുപാടുകളിൽനിന്നു് ആത്മീയമോ അനാത്മീയമോ ആയ സ്പന്ദനങ്ങഠ ഉഠക്കൊള്ളുന്നു. അതിൻെറ അന്തഃകരണം സാത്വികപ്രേരണകഠ സ്വീകരിക്കാൻ ഉത്സുകമാണെങ്കിലും, അവിശുദ്ധങ്ങളായ പ്രേരണകളെ ചെറുത്തുനിൽക്കാനുള്ള കഴിവു് അവിടെ പരിപുഷ്ടമായിട്ടില്ല. അതിനാൽ മാതാപിതാക്കന്മാരുടെ പ്രവൃത്തികളും പെരുമാററവും മററും ശിശുവിൻെറ വളൎച്ചയെ സാരമായി സ്വാധീനിക്കും. ബുദ്ധിശൂന്യരായ മാതാപിതാക്കന്മാർ വിചാരിക്കുന്നു, ശിശുവിനു കാൎയ്യഗ്രഹണശേഷിയില്ലെന്നു്. അതിനാൽ അതിൻെറ മുമ്പിൽവച്ചു് എന്തു ചെയ്യാനും പറയാനും അവൎക്കു മടിയില്ല. എന്നാൽ അധികം താമസിയാതെ കുട്ടിതന്നെ വഷളായ രീതിയിൽ പെരുമാറുമ്പോഠ അവർ അമ്പരക്കുന്നു.

അടുത്ത ഘട്ടമായ കൌമാരപ്രായത്തിൻ വളൎച്ചയും പോഷണവും സംഭവിക്കേണ്ടതു് പ്രധാനമായും വിദ്യാഭ്യാസത്തെ ആശ്രയിച്ചാണ്. ശൈശവത്തിലായാലും കൌമാരത്തിലായാലും വളൎച്ച അല്ലെങ്കിൽ പുരോഗതി എന്നതിനു് ശരീരത്തിൻേറയും മനസ്സിൻേറയും ആരോഗ്യകരമായ വളൎച്ചയെന്നുതന്നെ അൎത്ഥം. ഇവ രണ്ടിൻേറയും ആരോഗ്യകരമായ വളൎച്ചയെ പരസ്പരം വേൎപെടുത്താവുന്നതല്ല. മതത്തിൻെറ അപേക്ഷയില്ലാതെ ശരീരത്തിൻെറ ആരോഗ്യകരമായ വളൎച്ച സാധിക്കാമെന്നു തോന്നിയേയ്ക്കാം. പക്ഷേ, എത്ര നാളത്തേയ്ക്കു്? മനസ്സിന്നു് മതപരമായ ആത്മീയശിക്ഷണം കൊടുക്കാതെ വളൎത്തപ്പെടുന്ന കുട്ടികഠ വളൎന്നു് കായബലമുള്ള മൃഗങ്ങളായിത്തീരുന്നു. പക്ഷേ, മൃഗങ്ങഠക്കുള്ള സഹജവാസനാജന്യമായ സംയമനംപോലും ഇല്ലെന്നുമാത്രം. അവർ പ്രായപൂൎത്തിയാകുന്നതിനുമുമ്പുതന്നെ അപചയവും ഉള്ളിൽനിന്നാരംഭിക്കുന്നു. ലൈംഗികവാസന ഉള്ളിൽ അങ്കുരിച്ചു കഴിയുന്നതോടെ അവർ തങ്ങളെത്തന്നേയും മററുള്ളവരേയും ദൂഷിപ്പിക്കുന്നു. ഇത്തരം കുട്ടികളധികവും ശിഥിലമനസ്കരും ശിഥിലബുദ്ധികളും ആയിത്തീരുന്നു. ശിഥിലമായ ബുദ്ധിയോ മനസ്സോകൊണ്ടു് ജീവിതായോധനം വിജയകരമായി നിൎവ്വഹിക്കാനാവശ്യമായത്ര വിദ്യാഭ്യാസം ഉഠക്കൊള്ളുവാൻ പററുകയില്ല; എന്തെന്നാൽ വിജ്ഞാനാൎജ്ജനത്തിനു് ഏകാഗ്രത, വിവേചനാശക്തി, മടുക്കാതെ നിരന്തരം ശ്രമപ്പെടാനുള്ള കഴിവു്, ഓൎമ്മശക്തി ഇവ ആവശ്യമാണ്. ഈ കഴിവുകഠ വികസിപ്പിക്കാനുള്ള ഉപായം വിവാഹത്തിനു മുമ്പുള്ള വീൎയ്യസംരക്ഷണമാകുന്നു. അതിനാൽ വൈദികകാലംമുതൽക്കേ, ഹിന്ദുക്കളുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ വിദ്യാൎത്ഥിജീവിതഘട്ടം 'ബ്രഹ്മചൎയ്യം'

എന്ന മതപരമായ അഭിധാനത്താലാണ് അറിയപ്പെടുന്നതു്. ഉത്തമവിദ്യാഭ്യാസത്തിന്റേയും ശരിയായ അദ്ധ്യാത്മജീവിതത്തിന്റേയും അടിസ്ഥാനം ബ്രഹ്മചര്യമാണെന്നുള്ളതു് ഹിന്ദുമതം ഉന്നതമൂല്യം നൽകി പുലർത്തിപ്പോരുന്ന ഒരാശയമാകുന്നു. പൗരാണികർ തങ്ങളുടെ അത്യദ്ഭുതമായ ഓർമ്മശക്തിയും സൂക്ഷ്മാപഗ്രഥനവിചക്ഷണമായ മാനസികകഴിവുകളും വികസിപ്പിച്ചതു് ഈ വിധമത്രേ.

ഉത്തമവിദ്യാഭ്യാസം കുറെ വിവരങ്ങൾ മനസ്സിൽ ശേഖരിച്ചു വയ്ക്കലല്ല. സ്വാമി വിവേകാനന്ദൻ വിദ്യാഭ്യാസത്തെ 'മനുഷ്യനിലുള്ള പൂർണ്ണത്വത്തിന്റെ ആവിഷ്കരണം' എന്നു നിർവ്വചിച്ചിരിക്കുന്നു. മതമാണു വിദ്യാഭ്യാസത്തിന്റെ സാക്ഷാൽ കാതൽ എന്നും അദ്ദേഹം തുടർന്നു പറയുന്നുണ്ടു്. 'മനുഷ്യനിൽ കുടികൊള്ളുന്ന ദിവ്യത്വത്തിന്റെ ആവിഷ്കരണം' എന്നാണു് മതത്തെ അദ്ദേഹം നിർവ്വചിച്ചിരിക്കുന്നതു്. അങ്ങനെ, അന്തിമവിശകലനത്തിൽ ശരിയായ വിദ്യാഭ്യാസവും ശരിയായ മതപരിശീലനവും സാരാംശത്തിൽ ഭിന്നമല്ലെന്നു വന്നുകൂടുന്നു. മതാപേക്ഷയില്ലാതുള്ള വിദ്യാഭ്യാസം ബുദ്ധിരാക്ഷസന്മാരെ സൃഷ്ടിച്ചേക്കാം. ശരിയായ മതത്തോടു ചേർത്തു നൽകപ്പെടുന്ന വിദ്യാഭ്യാസത്തിന്നേ യഥാർത്ഥ മനുഷ്യരെ സൃഷ്ടിക്കാൻ കഴിയുകയുള്ളൂ. അതിനാൽ, ബാലികാബാലന്മാരുടെ വളർച്ചയുടെയും വികാസത്തിന്റെയും കാര്യത്തിൽ — ഏതെങ്കിലും ദേശത്തിന്റെ മാത്രമല്ല, മനുഷ്യരാശിയുടെ മുഴുവനുംതന്നെ ഭാഗധേയം അതിനെ ആശ്രയിച്ചാണല്ലോ വർത്തിക്കുന്നതു് — ശരിയായ മതത്തിനു നിർവ്വഹിക്കാനുള്ള പങ്കു് എത്ര ദൂരവ്യാപകമാണെന്നു നാം അറിയേണ്ടതാണു്.

(തുടരും)

---

# പ്രപഞ്ചലീല

എൽ. സുമംഗല, ഋഷിമംഗലം

ഇതെന്തൊരാനന്ദമിതെന്തൊരദ്ഭുത-
നിതാന്തമോഹനം ത്വദീയലീലകൾ
പ്രഭാതവേളയിലതുല്യദിവ്യമാം
പ്രഭ വിതറുന്ന രവികിരണങ്ങൾ. 1

പ്രദോഷവേളയിൽ സുശീതളച്ഛവി
പരത്തി വെണ്മതി പരിലസിക്കുന്നു.
നിരവധി നിറമിയന്നു ശോഭിക്കും
മഴവില്ലിൻ പരിമൃദുലഭംഗിയും 2

കളകളരവം പൊഴിച്ചൊഴുകിടും
പുഴയും കാനനഗിരിനികരവും
അവർണ്ണനീയമേതദ്ദൃശ്യശക്തിതൻ
കരവിരുതിനാൽ ചമച്ചതീ വിശ്വം! 8

മുകളിലായ് നീലഗഗനവീഥിയിൽ
വിളങ്ങിടും താരാഗണങ്ങളിന്ദുവും
പ്രശോഭിതമഹൊ പ്രപഞ്ചദൃശ്യങ്ങൾ
പ്രഭോ! ഭവദീയമഹാദ്ഭുതങ്ങളാം 4

മഹാർണ്ണവത്തിലെ തരംഗരാശിതൻ
സുഘോഷഗർജ്ജനം മുഴങ്ങുന്നു നിത്യം
അതികലുതസ്പൃകം ലസിക്കും ജീവിക-
ളുവിടത്തെ മായാവിലാസജാലങ്ങൾ. 5

മഹീതലത്തിലെ മഹാമനോജ്ഞമാം
മഹിതഹേമന്തശിശിരഗ്രീഷ്മവും
വസന്തസന്ധ്യയിൽ പ്രഫുല്ലപുഷ്പിത-
തരുനിരവല്ലീനികുഞ്ജകങ്ങളും. 6

തടില്ലതാദ്യുതി ഘനനിവഹവു-
മഹോ ഭയങ്കരമിടിമുഴക്കവും
ഗഭീരഗർജ്ജനം മുഴക്കി മേഘങ്ങൾ
മഴപൊഴിപ്പതുമതീവ വിസ്മയം. 7

ജഗദേകശില്പി രചിച്ചതാകുമീ
ഖഗമൃഗഗണമനുഷ്യരാശികൾ
വിഹരിക്കും സ്വച്ഛവനികതന്നിലീ-
യമേയമാം തേജസ്സുദിച്ചുയരട്ടെ. 8

അഖണ്ഡജ്യോതിസ്സേ! ഭവത്പദങ്ങളിൽ
പ്രചണ്ഡതാണ്ഡവപ്രബുദ്ധനർത്തനം
അനശ്വരവിശ്വസ്ഥിരതയൊന്നിനായ്
സ്ഫുരിച്ചിടേണമീ പ്രഭാവവൈഭവം. 9

പ്രപഞ്ചസത്യമായ് പ്രകാശധാരയായ്
പരിസ്ഫുരിക്കുന്നോരതുല്യമാംദ്യുതി
വിതറിയെന്നെന്നും വിരാജിക്കുമൊരു
മഹിതശക്തിക്കു നമിക്കുക നിത്യം. 10

---

# സത്യാന്വേഷണം – എന്തിന്? എങ്ങനെ?

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

സത്യം എന്താണെന്നന്വേഷിച്ചു കണ്ടുപിടിക്കാനാണ് സകല ശാസ്ത്രങ്ങളും ശ്രമിക്കുന്നതു്. ഭൗതികശാസ്ത്രങ്ങൾ ഭൗതികസത്യങ്ങളെ ആരായുന്നു; മതങ്ങൾ ആന്തരികസത്യത്തെയും. ഇതിൽ വേദാന്തംപോലെ ഈ പന്ഥാവിന്റെ അന്ത്യം പ്രാപിക്കാൻ മറെറാന്നിനും കഴിഞ്ഞിട്ടില്ല എന്നതാണ് വാസ്തവം. യാതൊന്നിന്റെ അറിവിൽ മറെറാന്നും അറിയേണ്ടതായിട്ടില്ലാതാകുമോ അതിനെയാണ് വേദാന്തം അന്വേഷിച്ചു കണ്ടെത്തി നമ്മുടെ മുമ്പിൽ വെച്ചിരിക്കുന്നതു്. എന്നാൽ വേദാന്തമെന്നു കേൾക്കുമ്പോൾതന്നെ പലർക്കും വെറുപ്പോ മടുപ്പോ ആണ് തോന്നാറുള്ളതു്. കാരണം സാധാരണക്കാർക്ക് മനസ്സിലാവാൻ വയ്യാത്ത എന്തോ ആണ് വേദാന്തമെന്നാണ് എല്ലാവരും ധരിച്ചുവെച്ചിട്ടുള്ളതു്. അതിനാൽ മനസ്സിലാകാത്ത എന്തും ''വേദാന്ത''പ്രസംഗമാണെന്നു് പറഞ്ഞു തള്ളുന്നതു് സാധാരണമാണ്. കാഷായവസ്ത്രവും കമണ്ഡലുവും ജടയും ധരിച്ചു് വിജനപ്രദേശത്തിരിക്കുന്നവർക്കു വേണ്ടുന്ന എന്തോ ആണ് ഈ വേദാന്തമെന്ന ധാരണയാണ് സമൂഹത്തിനുള്ളതു്. അതിയായ വൈരാഗ്യം, അഗാധമായ പാണ്ഡിത്യം മുതലായവയുള്ളവർക്കേ വേദാന്തചിന്ത ആവശ്യമുള്ളു, സാദ്ധ്യമാവൂ എന്നാണ് പരക്കെയുള്ള ധാരണ. കാരണം യമനിയമാദി പരിശീലിച്ചു് സമാധി കൈവരിച്ചതിനുശേഷമേ വേദാന്തചിന്ത ഫലപ്രദമാവൂ എന്നാണ് നമ്മെ വിശ്വസിപ്പിച്ചിട്ടുള്ളതു്. ഈ ധാരണ ശരിയല്ല. വേദാന്തം ആർക്കും പഠിക്കാം. ആർക്കും അതിനനുസരിച്ചു് ജീവിക്കുകയും ചെയ്യാം.

വേദാന്തം എല്ലാവർക്കും പഠിക്കാമെന്നതു് സമ്മതിച്ചാലും അതു പഠിക്കുന്നതുകൊണ്ടുള്ള പ്രയോജനമെന്താണെന്ന ഒരു ചോദ്യം ഉന്നയിക്കപ്പെടാവുന്നതാണ്. ''പ്രയോജനം'' എന്ന വാക്കുകൊണ്ടുദ്ദേശിക്കപ്പെട്ട അർത്ഥം എന്താണെന്നറിഞ്ഞേ ഇതിനു് സമാധാനം പറയാൻ പററുകയുള്ളു. ഐഹികമായ സുഖഭോഗവസ്തുക്കളുടെ സമ്പാദനമാണുദ്ദേശിക്കുന്നതെങ്കിൽ ആ പ്രയോജനം വേദാന്തപഠനംകൊണ്ടുണ്ടാവാൻ വിഷമമാണ്. നേരെമറിച്ചു് ആത്യന്തികമായ സുഖാപ്തിയാണ് ലക്ഷ്യമെങ്കിൽ അതിനു് വേദാന്തം ഉപകരിക്കും. ഒരു യഥാർത്ഥസത്യാന്വേഷകൻ സത്യമെന്താണെന്നറിയുവാൻ ശ്രമിക്കുന്നതു് അതിൽനിന്നും ഭൗതികമായ നേട്ടങ്ങൾ ലഭിക്കുമെന്ന ആശകൊണ്ടല്ല. സത്യമെന്താണെന്നറിയുകയേ അയാൾക്കു് വേണ്ടു. ഭൂമിയുടെ ആകർഷണശക്തി കണ്ടുപിടിക്കപ്പെട്ടപ്പോൾ അതിനെ എങ്ങനെ ഉപയോഗപ്പെടുത്താമെന്ന ചിന്ത ന്യൂട്ടനെ അലട്ടിയിരിക്കുകയില്ല. അതുപോലെയാണ് വേദാന്തപഥസഞ്ചാരികളും. ആത്യന്തികമായ സത്യം എന്താണെന്നറിയുകയേ അവർക്ക് വേണ്ടതുള്ളു. ഇതവരെ അനശ്വരതയിലേയ്ക്കും പരമമായ സുഖാപ്തിയിലേയ്ക്കും നയിക്കും എന്നതു് വേറെ കാര്യം. മരുഭൂമിയിൽക്കൂടി നടക്കുന്നവൻ മൃഗതൃഷ്ണ കണ്ടു് വെള്ളമാണെന്നു് കരുതി അതിന്റെ പിന്നാലെ ഓടും. പക്ഷെ അതു് വെള്ളമല്ലെന്നറിഞ്ഞാൽ അതു് കിട്ടാനായി ഓടി കഷ്ടപ്പെടേണ്ടിവരികയില്ല. കയറിൽ പാമ്പിന്റെ ഛായ കണ്ടു് പേടിച്ചവൻ അതു കയറാണെന്നറിഞ്ഞാൽ ഭയരഹിതനാവുന്നു. അതുപോലെ പ്രാപഞ്ചികദുഃഖങ്ങൾക്കടിമപ്പെട്ടു് വലയുന്നവനു് ഇതെല്ലാം സ്വപ്നസദൃശമാണെന്നു് ബോദ്ധ്യമായാൽ പിന്നീടെന്തു ദുഃഖമാണ് ഉള്ളതു് ?

എല്ലാവരും സുഖസമ്പാദനത്തിനും ദുഃഖനിവൃത്തിക്കുമായിട്ടാണ് സദാ ശ്രമിച്ചുകൊണ്ടിരിക്കുന്നതു്. ഭൗതികശാസ്ത്രജ്ഞന്മാർ പ്രകൃതിയിലെ നിഗൂഢരഹസ്യങ്ങൾ കണ്ടെത്തി അവ മനുഷ്യനു് സുഖസമ്പാദനത്തിനുതകത്തക്കവണ്ണം പ്രയോജനപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. ഈ വഴിക്കുള്ള അന്വേഷണഫലമായി മനുഷ്യൻ കൈവരിച്ച നേട്ടം വിസ്മയാവഹമാ

ണതാനം. വിദ്യുച്ഛക്തിയും, റേഡിയോവും, ടെലിവിഷനും, വിമാനവും, മുങ്ങിക്കപ്പലും എന്നു വേണ്ട അവനിന്ന് സുഖസൗകര്യത്തിന് വേണ്ട ന്ന പലതും പ്രകൃതിയെ ജയിച്ച് സ്വായത്തമാക്കി. ഇതൊക്കെയായാലും അവന്റെ ലക്ഷ്യത്തിൽ അതായതു് പരമമായ സുഖാപ്തിയിൽ അവനെത്താൻ കഴിഞ്ഞിട്ടില്ല എന്നതാണ് വാസ്തവം. നമുക്കു് സകലസൗകര്യങ്ങളും സമ്പാദിക്കാൻ കഴിഞ്ഞെന്നു വരാം. ആയുസ്സു വർദ്ധിപ്പിക്കാനും കഴിഞ്ഞെന്നു വരാം. ആയിരംകൊല്ലം നിന്നു എന്നതുകൊണ്ടു് ഒരു പേരാലു് പേരാലല്ലാതാവുകയില്ല. മനുഷ്യായുസ്സ് പുതിയ കണ്ടുപിടുത്തങ്ങളുടെ ഫലമായി നൂറുകൊല്ലമോ ഇരുനൂറുകൊല്ലമോ ആക്കി വർദ്ധിപ്പിക്കാമെന്ന് കരുതുക. അതുകൊണ്ടവൻ എന്തു നേടി എന്നതാണ് പ്രശ്നം. നൂറും ഇരുനൂറും കൊല്ലങ്ങൾ അനന്തമായ കാലത്തോടുപമിക്കുമ്പോൾ അളക്കപ്പെടാൻ വയ്യാത്ത്ര ചെറുതാണ്. ഇതേവരെ ഒരാളും ഭൗതികസുഖങ്ങൾകൊണ്ടു് തൃപ്തനായിട്ടില്ല. ഒന്നു കിട്ടിയാൽ മറ്റൊന്നിനെ കുറിച്ചായി ആഗ്രഹം. അതും കിട്ടിയാൽ വേറൊന്നിനെ ക്കുറിച്ച്.

''ആശാ ഹി പരമം ദുഃഖം നൈരാശ്യം പരമം സുഖം.''

എന്നാണിതിനെക്കുറിച്ച് അഭിജ്ഞമതം. ബാഹ്യവസ്തുക്കളിൽനിന്നും കിട്ടുന്ന സുഖം നൈമിഷികം മാത്രമാണ്. സുഖം മാനസികമായ ഒരവസ്ഥയാണ്. പരമമായ ആനന്ദമല്ല ഇവിടെ വിവക്ഷ. സാധാരണയായി നാം പറയാറുള്ള സുഖമാണ് മാനസികവ്യാപാരത്തിൽ നിന്നുണ്ടാവുന്നതെന്നു പറഞ്ഞതു്. മനഃസ്വാസ്ഥ്യം മനസ്സിൽനിന്നുടലെടുക്കണം. പുറമേ നിന്നല്ല. വലിയവനോ ചെറിയവനോ എന്ന ഭേദംകൂടാതെ എല്ലാവരും കൊടുങ്കാററിൽപ്പെട്ട കരിയിലപോലെ അങ്ങോട്ടുമിങ്ങോട്ടും ആട്ടപ്പെട്ടാണ് ജീവിതം കഴിച്ചുകൂട്ടുന്നതു്.

ശക്തരിൽശ്ശക്തനാമീശനനന്തൻ കാലനവ്യയൻ
പശുപാലൻ പൈക്കളെപ്പോൽക്കളിച്ചാട്ടുന്നുമർത്ത്യരെ.

ആശയാണ് ഏററവും വലിയ ദുഃഖം; ആശയില്ലായ്മയാണ് ഏററവും വലിയ സുഖം. എന്നാണ് മുചുകുന്ദനോടു് ഭഗവാനരുളിച്ചെയ്തതു്. അനന്തമായ സമുദ്രജലപ്പരപ്പിലുദിക്കുന്ന തിരകളും നുരകളും കുമിളകളുംപോലെയേ വലുപ്പച്ചെറുപ്പങ്ങൾക്കു് സ്ഥാനമുള്ളൂ. എല്ലാം അജ്ഞമായ ഏതോ ഒരു ശക്തിയുടെ നിയന്ത്രണത്തിനടിമപ്പെട്ടു് കഴിയുന്ന കാഴ്ചയാണ് ഒരു ചിന്താശീലനു് കാണാൻ കഴിയുക.

ഇപ്രകാരമുള്ള ചിന്ത ഒരുവനെ അന്തർമ്മുഖനാക്കാൻ സഹായിക്കും. ബഹിർമ്മുഖനായ ഒരുവൻ അന്തർമ്മുഖനാവാൻ ശ്രമിച്ചതിന്റെ ഫലമായി അമൃതത്വം വരിച്ചതിനെ വിവരിക്കുന്ന ഒരുപനിഷത്ക്കഥയുണ്ട്. സമുദ്രത്തിൽ അങ്ങുമിങ്ങും തള്ളപ്പെട്ടും തന്നേക്കാൾ വലുതും ചെറുതുമായ തിരകളാൽ ചുററപ്പെട്ടും കഴിഞ്ഞിരുന്ന ഒരു കൊച്ചുതിര, തന്റെ ശ്രദ്ധ തന്നിലേയ്ക്കു തന്നെ തിരിച്ചു വിടുകയും താനാരാണെന്നു് ചിന്തിക്കാൻ തുടങ്ങുകയും ചെയ്തു. തത്ഫലമായി, താനും തന്നിൽനിന്നന്യമെന്നു് കരുതപ്പെട്ടിരുന്ന മററു തിരകളും വാസ്തവത്തിൽവെള്ളം മാത്രമാണെന്നും തനിക്കും മററുതിരകൾക്കും ഉത്പത്തിസ്ഥിതിനാശങ്ങൾ വെള്ളത്തിലാണെന്നും കണ്ടു് അമൃതത്വം പ്രാപിച്ചെന്നുമാണാ കഥ. അതുപോലെയാണ് പണ്ടത്തെ മുനിമാർ പ്രാപഞ്ചികദുഃഖങ്ങൾക്കടിമപ്പെട്ടു് അവയിൽനിന്നും രക്ഷപ്പെടാനുള്ള മാർഗ്ഗമാരാഞ്ഞു് തങ്ങളുടെ ദൃഷ്ടി ബാഹ്യവസ്തുക്കളിൽനിന്നും വിടുർത്തി അന്തർമ്മുഖമാക്കിയപ്പോൾ അമൃതത്വത്തിലെത്തിച്ചേർന്നതു് എന്നാണീ കഥയിൽക്കൂടി ഉപനിഷത്തു് നമ്മെ പഠിപ്പിക്കുന്നതു്. പണ്ടത്തെ മുനിമാർക്കു ചെയ്യാൻ കഴിഞ്ഞെങ്കിൽ നമുക്കും ചെയ്യാവുന്നതേയുള്ളു എന്നാണ് വിവക്ഷ. ഇതു് കൈവരിക്കാനുള്ള ഉപായമാണ് വേദാന്തത്തിലെ പ്രതിപാദ്യവിഷയം. മർത്ത്യൻ അമർത്ത്യനാവുക എന്നതാണ് വേദാന്തപഠനംകൊണ്ടു് സാധിക്കുന്ന കാര്യം. ഇതിലും വലുതായിട്ടെന്തു നേട്ടമാണ് കിട്ടേണ്ടതായിട്ടുള്ളതു്? ഇതിനോടുപമിക്കുമ്പോൾ നശ്വരമായ ഐഹികസുഖങ്ങൾ എല്ലാം ഏററവും നിസ്സാരമാണ്.

അന്വേഷണം അന്തർമ്മുഖമാക്കുന്നതു് രണ്ടുവിധമാവാം. മുൻപറഞ്ഞ കൊച്ചുതിരയ്ക്കു് താൻ സമുദ്രമാണെന്നും സമുദ്രം വെള്ളമാണെന്നും അതിനാൽ താനും വെള്ളമാണെന്നും ബോധിക്കാം. നേരെമറിച്ച് താൻ വെള്ളമാണെന്നു് നേരിട്ടും ധരിക്കാം. അതുപോലെതന്നെ ജീവരാശികൾക്കെല്ലാം തങ്ങൾ ഈശ്വരാംശമാണെ

ന്നും ഈശ്വരൻ ബ്രഹ്മമാണെന്നും അതിനാൽ തങ്ങളും ബ്രഹ്മമാണെന്നും ഉള്ള വളഞ്ഞ വഴിയിൽക്കൂടെയോ അല്ലെങ്കിൽ നേരിട്ട് തങ്ങൾ ബ്രഹ്മമാണെന്ന നേർവഴിയിൽക്കൂടെയോ മുക്തി കൈവരിക്കാം. നേരിട്ട് ബ്രഹ്മത്തിലെത്തിയാലും ഈശ്വരനിൽക്കൂടി ബ്രഹ്മത്തിലെത്തിയാലും ഫലം ഒന്നുതന്നെ. കാലതാമസത്തിന്റെ ഭേദമേ രണ്ടും തമ്മിലുള്ളു. പക്ഷേ എല്ലാവക്കും ഒരേ മാർഗ്ഗം സ്വീകാര്യമാവുകയില്ല. അവനവന്റെ വാസനയനുസരിച്ചുള്ള മാർഗ്ഗം തിരഞ്ഞെടുക്കുന്നതായിരിക്കും നല്ലതു്; മോക്ഷമാണ് പരമമായ ലക്ഷ്യമെന്നംഗീകരിച്ചാൽ മാർഗ്ഗമേതായാലും ഇന്നല്ലെങ്കിൽ നാളെ അവിടെ എത്താതിരിക്കാൻ വയ്യ. അതിനുവേണ്ടി ശ്രമിക്കണമെന്നുമാത്രം. ഏതു മാർഗ്ഗമായാലും മനോനിയന്ത്രണം മാത്രമാണ് സുഖത്തിലേയ്ക്ക് നയിക്കുന്ന ഉപകരണം എന്ന് നമ്മുടെ ഋഷിമാർ കണ്ടറിഞ്ഞു. അതിനുള്ള മാർഗ്ഗങ്ങൾ പ്രധാനമായും നാലാണ്. കർമ്മമാർഗ്ഗം, ഭക്തിമാർഗ്ഗം, യോഗമാർഗ്ഗം, ജ്ഞാനമാർഗ്ഗം എന്നിവയാണാ മാർഗ്ഗങ്ങൾ. അതിനാലവയേക്കുറിച്ച് അല്പം പ്രതിപാദിക്കുന്നതു് അസ്ഥാനത്തായിരിക്കുകയില്ലെന്ന് കരുതുന്നു.

## 1. കർമ്മമാർഗ്ഗം

കർമ്മം ഒരിക്കലും ഒരു മുക്തിമാർഗ്ഗമാണെന്ന് പറയാവുന്നതല്ല. കാരണം കർമ്മം ചെയ്താൽ അതിന്റെ ഫലം അനുഭവിച്ചേ പററു. സൽകർമ്മങ്ങൾക്ക് സത്ഫലങ്ങൾ, ദുഷ്കർമ്മങ്ങൾക്ക് ദുഷ്ഫലങ്ങൾ എന്ന വ്യത്യാസമേയുള്ളു. ഫലാസക്തിയോടെയല്ലാതെ സാധാരണ ആരും ഒന്നും ചെയ്യാറില്ല. ചെയ്തതിന്റെ ഫലം അനുഭവിക്കാതിരിക്കാനും വയ്യ. അപ്പോൾ സംസാരം ഒരിക്കലും ഒഴിവാക്കാൻ വയ്യാത്ത ഒരു പരിതഃസ്ഥിതി സൃഷ്ടിക്കാനേ കർമ്മങ്ങൾക്കു കഴിയുകയുള്ളു. എന്നാൽ ഇതിനൊരു പോംവഴിയായി നിഷ്കാമമായി കർമ്മം ചെയ്യണമെന്നാണ് നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന.

എന്നാണ് ഭഗവാൻ അർജ്ജുനനോടു പറയുന്നതു്. വിഹിതകർമ്മം ചെയ്യണം. പക്ഷെ അതിന്റെ ഫലാഫലങ്ങളെക്കുറിച്ച് ചിന്തിക്കരുതു്. അങ്ങനെയായാൽ കാലക്രമത്തിൽ ഒന്നിനോടും ഒരു മമതയോ വെറുപ്പോ ഇല്ലാതാവും. അപ്പോൾ ഫലമിച്ഛിക്കാതാവും. ഫലേച്ഛകൂടാതുള്ള കർമ്മം ബന്ധകാരണമാവില്ല. അതിനാൽ കാലക്രമത്തിൽ സാധകൻ മുക്തനാവുമെന്നാണ് പറയപ്പെട്ടിട്ടുള്ളതു്.

നിഷ്കാമകർമ്മത്തിന്റെ മഹിമയെ എടുത്തുകാട്ടാൻ ഇങ്ങനെയൊക്കെ പറയാമെങ്കിലും അക്ഷരാർത്ഥത്തിൽ ഇതു് മുഴുവൻ ശരിയാണെന്നുറച്ചാൽ പലേ പാകപ്പിഴകളും വരാനെളുപ്പമുണ്ട്. ജ്ഞാനം കൂടാതെ മോക്ഷം കിട്ടുകയില്ല എന്നാണ് ആചാര്യന്മാരുടെ അഭിപ്രായം. അപ്പോൾ ഫലാപേക്ഷയില്ലാതിരുന്നതുകൊണ്ടുമാത്രം എങ്ങനെ മോക്ഷം കിട്ടാനാണ്? പിന്നെ തീരെ ഫലാപേക്ഷയില്ലാതെ ആക്കെങ്കിലും എന്തെങ്കിലും കർമ്മം ചെയ്യാൻ സാധിക്കുമോ എന്നും നോക്കേണ്ടതുണ്ട്. ഏതു കർമ്മത്തിന്റെ പിന്നിലും ഒരു ഫലേച്ഛയുണ്ട്. കൈലാസം നന്നാവാൻ ആരും പ്രദോഷം നോല്ക്കാറില്ല. ഒരു ഫലേച്ഛയുംകൂടാതെ കർമ്മം ചെയ്യാൻ ജ്ഞാനിക്കുമാത്രമേ കഴിയുകയുള്ളു. ആ നിലയിലെത്തിയാൽ കർമ്മത്തിൽ ഫലേച്ഛയില്ല. കർമ്മം ബന്ധകാരണമാവുകയുമില്ല. പക്ഷേ അതിലെത്തുന്നതുവരെ നിഷ്കാമകർമ്മം അത്ര എളുപ്പമല്ല. വളരെ സുകൃതംചെയ്ത ചുരുക്കം ചിലക്ക് പ്രാപഞ്ചികസുഖങ്ങളിൽ വിരക്തിതോന്നി നിഷ്കാമകർമ്മത്തിൽ ശ്രദ്ധ ചെന്നെന്നുവരാം. അവക്കും ഒടുവിൽ ഗുരൂപദേശംവഴി ജ്ഞാനം നേടുകതന്നെ വേണം മുക്തി കിട്ടുവാൻ.

## 2. ഭക്തിമാർഗ്ഗം

താനടക്കമുള്ള പ്രപഞ്ചം മുഴുവനും ഈശ്വരസൃഷ്ടമാണെന്നും ജഗന്നിയന്താവായ ഈശ്വരനേ തനിക്കുള്ള ദുഃഖം ഒഴിവാക്കാനും സുഖം പ്രദാനം ചെയ്യാനും കഴിയുകയുള്ളു എന്നുമുള്ള വിശ്വാസമാണ് ഭക്തിമാർഗ്ഗത്തിലേയ്ക്കു നയിക്കുന്ന ഉപാധി. ഈ വിശ്വാസം സകലതും ഈശ്വരനിലപ്പിക്കാനും അങ്ങനെ മനശ്ശാന്തി കണ്ടെത്താനും പലരേയും സഹായിച്ചു. സുഖദുഃഖങ്ങൾ ഈശ്വരദത്തമാണെന്നും തന്റെ കർമ്മങ്ങളാണ് നന്മതിന്മകൾ പ്രദാനം ചെയ്യാൻ ഈശ്വരനെ പ്രേരിപ്പിക്കുന്ന സംഗതിയെന്നും അവർ ദൃഢമായി വിശ്വസിച്ചു. തനിക്കു വേണ്ടതെന്തും ഈശ്വരനെ സേവിച്ചാൽ നേടിയെടുക്കാൻ കഴിയുമെന്ന വിശ്വാസം

പലക്കും തൃപ്തികരമായി തോന്നി. സ്വന്തം ദുഷ്പ്രവൃത്തികൊണ്ടാണ് ഈശ്വരൻ കഷ്ടപ്പാടുകൾ വരുത്തുന്നതെങ്കിൽ സത്പ്രവൃത്തികൾകൊണ്ടും ഈശ്വരാരാധനകൊണ്ടും അവയിൽനിന്നും മോചനം നേടാമെന്ന നിഗമനം യുക്തിയുക്തമായി കരുതപ്പെട്ടു. സത്പ്രവൃത്തികൾ പാരത്രികമായി സ്വർഗ്ഗാദിലോകങ്ങളിലേയ്ക്കും ദുഷ്പ്രവൃത്തികൾ നരകത്തിലേയ്ക്കും നയിക്കുമെന്നും വീണ്ടും ജന്മമുണ്ടാവുമ്പോൾ ഐഹികസുഖങ്ങളനുഭവിക്കാൻ സത്കർമ്മതല്പരക്ക് കഴിയുമെന്നും കഷ്ടപ്പാടുകൾ സഹിക്കാനേ ദുഷ്കർമ്മതല്പരക്ക് സാധിക്കുകയുള്ളു എന്നുമുള്ള വിശ്വാസം മനുഷ്യരെ നല്ല പ്രവൃത്തികൾ ചെയ്യിക്കാനും ചീത്ത പ്രവൃത്തികളിൽനിന്നും പിൻതിരിപ്പിക്കാനും പ്രേരിപ്പിക്കുന്ന ഘടകങ്ങളായി ഹിന്ദുമതം എടുത്തുകാട്ടി. ഇതിൽ ഒരനൗചിത്യവും അധികമാളുകൾക്കും കാണാൻ കഴിഞ്ഞില്ല. അവരതിനെ വിശ്വസിച്ചു. പലരും അതു പ്രാവർത്തികമാക്കാൻ ശ്രമിച്ചു തുടങ്ങുകയും ചെയ്തു. എന്നാൽ ബുദ്ധിമാന്മാരായ ചിലർക്കിതു മുഴുവൻ തൃപ്തികരമായി തോന്നിയില്ല. അതിനാലവർ വീണ്ടും ചിന്തിച്ചു. സത്ഫലങ്ങളെക്കൊണ്ടു് നേടിയെടുക്കാവുന്നതു് ഐഹികമോ പാരത്രികമോ ആയ ദൈഹികസുഖങ്ങളല്ലേ ? ദൈഹികസുഖങ്ങൾ ശാശ്വതമാവാൻ തരമില്ല. ഇവിടെ നൂറു കൊല്ലം ജീവിച്ചാലും സ്വർഗ്ഗത്തിൽ ആയിരമോ പതിനായിരമോ കൊല്ലം ജീവിച്ചാലും ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ ഇതെല്ലാം നശിച്ചേ പററു. കാരണം കർമ്മഫലം നിത്യമാവാൻ തരമില്ല. അങ്ങനെയാണെങ്കിൽ അതിനുവേണ്ടി കഷ്ടപ്പെടുന്നതു് ബുദ്ധിപൂർവ്വകമാണോ ? ഈശ്വരസേവമാത്രം മതി ഭക്തനെ തൃപ്തനാക്കാനെന്നു പറയാറുണ്ടു്. എത്ര കാലത്തേയ്ക്കു് എന്ന ചോദ്യം അവശേഷിക്കുന്നു. ദ്വന്ദ്വമുണ്ടെങ്കിൽ ഭയമുണ്ടു്; ദുഃഖമുണ്ടു്. ഈശ്വരനും താനും വേറെയായിരിക്കുന്നേടത്തോളം കാലം നിത്യസുഖം കൈവരിക്കാൻ വയ്യെന്നതാണ് വാസ്തവം എന്നു് ചില ക്രാന്തദർശികൾ ആലോചിച്ചു. ഇതിനുംപുറമെ സാകാരനായ ഒരീശ്വരന്റെ സങ്കല്പംതന്നെ യുക്തിയെ ചോദ്യം ചെയ്യുന്ന ഒരു പ്രക്രിയയായി പലക്കും തോന്നി. കാരണം സർവ്വവ്യാപിയായ ഈശ്വരനെ ഒരു രൂപത്തിൽ പരിമിതപ്പെടുത്തുന്നതെങ്ങനെ ? സകലതിന്റേയും സൃഷ്ടികർത്താവു് എന്തിനു് നന്മയോടൊപ്പം തിന്മയും സൃഷ്ടിച്ചു ? മനുഷ്യരുടെ ദുഷ്പ്രവൃത്തികൾക്കാരാണ് പ്രേരണ ചെലുത്തുന്നതു് ? സർവ്വശക്തനായ ഈശ്വരനു് സ്വസന്താനങ്ങളെ ദുഷ്പ്രവൃത്തികളിൽനിന്നും പിൻതിരിപ്പിക്കാൻ കഴിയാത്തതെന്താണ് ? ചിലർ സമൃദ്ധിയിലും ചിലർ കഷ്ടപ്പാടിലും ജീവിതം കഴിച്ചുകൂട്ടാൻ നിർബ്ബദ്ധരാവുന്നതെന്തുകൊണ്ടു് ? പൂർവ്വജന്മകർമ്മഫലമെന്നൊന്നും പറഞ്ഞിട്ടു കാര്യമില്ല. പൂർവ്വജന്മങ്ങളിൽ എന്തിനു് ചിലരെക്കൊണ്ടു ദുഷ്കർമ്മം ചെയ്യിച്ചു ? ഈശ്വരനു് എന്തിനു് ചിലരോടു് കൂടുതൽ ഇഷ്ടവും ചിലരോടു് കൂടുതൽ അനിഷ്ടവുമുണ്ടായി ? തന്നെ സ്തുതിക്കുന്നവരോടു് പക്ഷപാതമുണ്ടെങ്കിൽ ആ ഈശ്വരൻ നമ്മെപ്പോലെ മുഖസ്തുതി ഇഷ്ടപ്പെടുന്ന ഒരു വ്യക്തിയാവില്ലേ ? ഇങ്ങനെ നിരവധി ചോദ്യങ്ങൾ ബുദ്ധിമാന്മാരുടെ മനസ്സിൽ പൊന്തിവന്നു. ഇതവരെ വീണ്ടും ചിന്തിക്കാൻ പ്രേരിപ്പിച്ചു. മുമ്പുപറഞ്ഞ സമുദ്രത്തിലെ കൊച്ചുതിരയുടെ അനുഭവമാണപ്പോളവക്കുണ്ടായതു്. അവരുടെ ചിന്ത തന്നിൽ നിന്നന്യമായ ഒരീശ്വരനിൽനിന്നും തന്നിലേയ്ക്കു തന്നെ തിരിച്ചപ്പോൾ അവർ മുക്തരായി; നിർഭയരായി; ദുഃഖഹീനരായി. ആ മാർഗ്ഗം മററുള്ളവക്കു് കാണിച്ചു കൊടുക്കുകയും ചെയ്തു.

## 3. യോഗമാർഗ്ഗം

ധ്യാനയോഗം എന്നും ഇതിനു് പേരുണ്ടു്. മനസ്സിനെ നിയന്ത്രിച്ചു് ഏകാഗ്രമാക്കുകയാണിതിൽ ചെയ്യുന്നതു്. മനസ്സിന്റെ ബഹിർമ്മുഖമായ പോക്കിനെ നിയന്ത്രിച്ചു് അന്തർമ്മുഖമാക്കുക. എന്നിട്ടു്ഒന്നിൽത്തന്നെ കേന്ദ്രീകരിക്കുക. ഇങ്ങനെ നിരന്തരം അഭ്യസിച്ചാൽ സാധകനു് സമാധി കൈവരും. ആദ്യം സവികല്പസമാധിയും ഒടുവിൽ നിർവ്വികല്പസമാധിയും നിഷ്പ്രയാസം സാധകനു് കിട്ടാറാവും. ഇങ്ങനെ കിട്ടുന്ന സമാധി ആനന്ദമയമാണെന്നാണ് പറയപ്പെടുന്നതു്. ഇതിനും പുറമെ പല സിദ്ധികളും കൈവരിക്കാനും കഴിയുമെന്നും ശാസ്ത്രം പറയുന്നു.

പക്ഷേ സമാധിക്കു് മുമ്പായി യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം എന്നിവ ശീലിച്ചിരിക്കണം. ഒരു വിദഗ്ദ്ധനായ ആചാര്യന്റെ സഹായംകൂടി

# വിവേകാനന്ദസ്വാമികളുടെ പരിവ്രജനം

ഡോ. വി. എസ്. ശർമ്മ

1886-ലാണ് പരമപുരുഷനായ ശ്രീരാമകൃഷ്ണദേവൻ മഹാസമാധിയിൽ വിലയം പ്രാപിച്ചതു്. നരേന്ദ്രാദിശിഷ്യന്മാരുടെ ഉദ്യമത്തിൽ, അതേവഷംതന്നെ വരാഹനഗരമഠത്തിൽ ശ്രീരാമകൃഷ്ണസംഘം പ്രവർത്തനമാരംഭിച്ചു. ലോകസേവനത്തിലൂടെ മോക്ഷമാർഗ്ഗം തേടിയ ശിഷ്യന്മാർ ഒരു മഹാസ്ഥാപനത്തിനു് ആരംഭമിട്ടു. സോദരസന്ന്യാസിമാരുമായി ഒരുമിച്ചു കഴിഞ്ഞുകൂടാനല്ല, ഒരു പരിവ്രാജകനായി തീർത്ഥാടനം നടത്താനാണ് നരേന്ദ്രൻ ആദ്യം മുതിന്നതു്. വൈദ്യനാഥം, സിമുൽതല തുടങ്ങിയ സ്ഥലങ്ങളിൽ ഹ്രസ്വസന്ദർശനങ്ങൾ നടത്തുകയും വീണ്ടും വീണ്ടും വരാഹനഗരമഠത്തിൽ എത്തുകയും ചെയ്തു. 1888 അവസാനംവരെയും വരികയും പോകയുംചെയ്തുകൊണ്ട് അവിടെത്തന്നെ തങ്ങി. പിന്നീടു് സ്വന്തം സഹോദരസന്ന്യാസിമാക്ക് കൂടുതൽ സ്വാശ്രയശീലവും ആത്മവിശ്വാസവും ഉളവാക്കാനായി വിട്ടുനില്ക്കാൻ സ്വയം തീരുമാനിച്ചെങ്കിലും മനസ്സിൽ കൊടിയ പോരാട്ടം നടന്നിരുന്നു. 1887 മുതൽ 1893 വരെ അദ്ദേഹം തീർത്ഥാടനത്തിൽത്തന്നെ ഏപ്പെട്ടിരിക്കയായിരുന്നുവെന്നു് നരേന്ദ്രൻ സോദരസന്ന്യാസിമാക്കയച്ച കത്തുകൾ വെളിപ്പെടുത്തുന്നു. പ്രഥമയാത്ര കാശിയിലേക്കായിരുന്നു. അവിടത്തെ ദൃശ്യങ്ങൾ അദ്ദേഹത്തിന്റെ ഭാവനയെ ഉണത്തുന്നവയായിരുന്നു. സഹോദരസന്ന്യാസിമാർ നരേന്ദ്രനെ പലപ്പോഴും അനുഗമിക്കുമായിരുന്നു.

യാത്രാമദ്ധ്യേ ഒരു ദിവസം ദുർഗാക്ഷേത്രത്തിൽനിന്നു മടങ്ങുംവഴി ഒരുകൂട്ടം കുരങ്ങന്മാർ നരേന്ദ്രനെ പിന്തുടന്നു. അവ ഉപദ്രവിച്ചെങ്കിലോ എന്നു ഭയന്നു് ഓടാൻ തുടങ്ങിയ നരേന്ദ്രനോടു് ഒരു വൃദ്ധസന്ന്യാസി ''നില്ക്കു, മൃഗങ്ങളെ എപ്പോഴും നേരിടുക'' എന്നു വിളിച്ചു പറഞ്ഞു. ഈ സംഭവം പല വഷങ്ങൾക്കുശേഷം നരേന്ദ്രൻ ന്യൂയോക്കിൽ ഒരു പ്രസംഗവേളയിൽ അനുസ്മരിക്കയുണ്ടായി. ''പ്രകൃതിയെ നേരിടുക. അജ്ഞാനത്തെ നേരിടുക. മായയെ ചെറുക്കുക. ഒരിക്കലും ഒളിച്ചോടരുതു്'' എന്നു് അദ്ദേഹം ഈ കഥ പറഞ്ഞു തെളിയിച്ചു.

1888 ആഗസ്റ്റു് മാസത്തിൽ നരേന്ദ്രൻ വൃന്ദാവനത്തിൽ എത്തി. കമണ്ഡലുവും വടിയും ഒന്നോ രണ്ടോ പുസ്തകങ്ങളും മാത്രമാണ് കൈയിൽ ഉണ്ടായിരുന്നതു്. പലേടങ്ങളും സന്ദർശിക്കുന്നതിനിടയിൽ ഹരിദ്വാരയാത്രാവേളയിൽ

---

യേ തീരൂ. അതില്ലെങ്കിൽ പലേ പാകപ്പിഴകളും വരാവുന്നതാണ്. സമാധി കൈവരിക്കാൻ കഴിയുന്നതിനുമുമ്പു് ശാരീരികമായ പലേ സുഖക്കേടുകളും സാധകനെ ബാധിച്ചെന്നു വരാം. ഇതിനെല്ലാം അപ്പോഴപ്പോൾ വേണ്ട പ്രതിവിധി ചെയ്യേണ്ടതുണ്ട്. അതിനു് വിദഗ്ധനായ ഒരാചാര്യൻ കൂടിയേ കഴിയൂ. ഇതിനും പുറമെ സമാധി ശീലിച്ചുകൊണ്ടിരിക്കുമ്പോൾ പല പ്രകാരത്തിലുള്ള സിദ്ധികളും സ്വായത്തമാകുന്നതു് സ്വാഭാവികമാണ്. ഈ സിദ്ധികളിൽ കുടുങ്ങി ലക്ഷ്യം വെടിയാനുള്ള പ്രവണതയും പലരും കാണിക്കാറുണ്ട്. മനോനിയന്ത്രണമാണ് സമാധികൊണ്ടു സാധിക്കാനുള്ളതു്. ഇതുകൊണ്ടുമാത്രം ഒരാൾ ലക്ഷ്യത്തിലെത്തുകയില്ല. എപ്പോൾ വേണമെങ്കിലും സമാധിസ്ഥനാകാൻ കഴിഞ്ഞെന്നു വരാം. പക്ഷേ അതുകൊണ്ടുമാത്രം ഒരാൾ മുക്തനാവില്ല. അതിനു് തത്ത്വം ശ്രവിക്കതന്നെ വേണം. സമാധിയിലെ അനുഭൂതി ബ്രഹ്മാനുഭൂതിയാണെന്നു് തത്ത്വശ്രവണംവഴി സാക്ഷാത്കരിച്ചാലേ പ്രയോജനമുള്ളു. മനസ്സിന്റെ അടക്കത്തിന്നു് ഇതു സഹായമായിത്തീരാമെന്നുമാത്രം. (തുടരും)

ഹഥരസ് റെയിൽവേസ്റ്റേഷനിൽവെച്ച് സ്റ്റേഷൻമാസ്റ്റർ ശരച്ചന്ദ്രൻ നരേന്ദ്രൻെറ വ്യക്തിമഹത്ത്വത്താൽ ആകൃഷ്ടനായി. ശരച്ചന്ദ്രൻ ഭക്ഷണം കഴിക്കാൻ സ്വഗൃഹത്തിലേയ്ക്ക് നരേന്ദ്രനെ ക്ഷണിച്ചു. ''വന്നാൽ എനിക്കു് എന്തു തരും തിന്നാൻ'' എന്നു് നരേന്ദ്രൻ ചോദിച്ചതിനു് ശരച്ചന്ദ്രൻ ഒരു പേഷ്യൻപദ്യശകലം ഉദ്ധരിച്ചാണു് മറുപടി നല്കിയതു്: ''നാഥാ, അവിടുന്നെൻെറ ഗൃഹത്തിലെത്തി. എൻെറ അകക്കാമ്പിലെ മാംസംകൊണ്ടു് അങ്ങയ്ക്കു് ഏററവും സ്വാദിഷ്ടമായ ഭക്ഷണം ഞാൻ ഒരുക്കും.'' ശരത്തിൻെറയും നരേന്ദ്രൻെറയും മൈത്രി ഗുരുശിഷ്യബന്ധമായി പരിണമിച്ചു. ''ഭാരതം ശക്തി സംഭരിച്ചു് സ്വന്തം ആധ്യാത്മികതയിൽ ലോകം വെല്ലണം'' എന്ന ആദർശത്തോടെ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യാൻ തുനിഞ്ഞിറങ്ങിയ നരേന്ദ്രൻ ശരച്ചന്ദ്രനു് മന്ത്രദീക്ഷ നല്കി. പിന്നീടു് ആ ശിഷ്യൻ സദാനന്ദസ്വാമിയായി. 1888_ൽ വരാഹനഗരമഠത്തിൽ മടങ്ങിയെത്തിയ നരൻ ഒരു വർഷം മിക്കവാറും അവിടെത്തന്നെ പാത്തു. 1889 ഡിസംബറിൽ അദ്ദേഹം വൈദ്യനാഥധാമംവഴി അഹമ്മദബാദിലേക്കു പോയി. 1890 ജനുവരിയിൽ പ്രസിദ്ധയോഗിയായ പവനാഹാരിബാബയെ കാണാൻ ഘാസിപ്പൂരിലും എത്തി. സന്ന്യാസിയുടെ ഏകാന്തസാധനയ്ക്കുള്ള വ്യഗ്രത, സഹോദരസന്ന്യാസിമാരോടുള്ള കടപ്പാടുകൾ, മാതൃഭൂമിയുടെ ഉത്കർഷത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ത്വര – എന്നിങ്ങനെ സമ്മിശ്രവികാരങ്ങളിൽ പെട്ടുഴന്നിരുന്ന നരേന്ദ്രൻ ബാഹ്യവിക്ഷേപങ്ങളിൽനിന്നു വിട്ടകന്നു് ബ്രഹ്മധ്യാനലീലനാകുന്നതിനുള്ള യോഗസാധന ശീലിക്കാൻവേണ്ടിയായിരുന്നു അദ്ഭുതപുരുഷനായ പവനാഹാരി (പവഹാരി) ബാബയെ സമീപിച്ചതു്. എന്നാൽ ശ്രീരാമകൃഷ്ണൻെറ പ്രഭാവലയത്തിൽനിന്നും മുക്തനാകാൻ നരേന്ദ്രനു കഴിയുമായിരുന്നില്ല. പവനാഹാരിബാബയോടു് ബന്ധപ്പെട്ടതു് ശ്രീരാമകൃഷ്ണനോടു കൂറില്ലാഞ്ഞിട്ടാണെന്നു് പ്രേമാനന്ദസ്വാമിയും മററും കരുതുകകൂടി ചെയ്തിട്ടുണ്ടു്. ''ഞാനിനി ഒരു മഹാത്മാവിൻെറയും അടുത്തു പോകുന്നില്ല. അതുകൊണ്ടു്, ശ്രീരാമകൃഷ്ണനു സമനായിട്ടു് ആരുമില്ല എന്നതാണെൻെറ നിഗമനം. അഭൂതപൂർവ്വമായ ഇത്തരം പൂർണ്ണത ഈ ലോകത്തിൽ വേറെങ്ങുമില്ല'' – എന്നു് നരേന്ദ്രൻ പ്രമദാദാസബാബു എന്ന സുഹൃത്തിനു് എഴുതുകയുമുണ്ടായി.

കാശീപര്യടനം കഴിഞ്ഞു്, ബലരാമബോസിൻെറ ദേഹവിയോഗവാർത്ത കേട്ട നരേന്ദ്രൻ കൽക്കത്തയിലെ മഠത്തിൽ തിരിച്ചെത്തി. മഠത്തിൻെറ രക്ഷകനായിരുന്ന സുരേശചന്ദ്രമിത്രൻ 1890_ൽ അന്തരിച്ചു. ഗംഗാതീരത്തെവിടെയെങ്കിലും ശ്രീരാമകൃഷ്ണൻെറ പാവനനാമത്തിൽ ഒരു ക്ഷേത്രം പണിയിക്കണമെന്നു് നരൻ ആഗ്രഹിച്ചു. അതിനുള്ള പരിശ്രമങ്ങൾ ആരംഭിക്കയും ചെയ്തു. 1890 ജൂലായ്മാസത്തിൽ വീണ്ടും പരിവ്രാജകനായി നരേന്ദ്രൻ ഇറങ്ങിപ്പുറപ്പെട്ടു. ''എൻെറ സ്പർശംകൊണ്ടുതന്നെ മനുഷ്യനെ രൂപാന്തരപ്പെടുത്താവുന്ന സാക്ഷാത്കാരങ്ങളോടെ മാത്രമേ ഞാൻ മടങ്ങൂ'' എന്നു തീരുമാനിച്ചു് മാതൃദേവിയുടെ അനുഗ്രഹവും വാങ്ങി ഹിമാലയത്തിലേയ്ക്കു നരേന്ദ്രൻ പോയി. നൈനിത്താൾ, അൽമോറ, ബദരി, ശ്രീനഗരം, ടെഹ്റി, ഡെറാഡൂൺ തുടങ്ങിയ പല സ്ഥലങ്ങളിലും പാർത്തു് പല അനുഭവങ്ങളും ഉൾക്കൊണ്ടു് സഞ്ചരിച്ചു. മീററും ഋഷീകേശവും സന്ദർശിച്ചു. പരിവ്രാജകവൃത്തി ഏകാകിയായിത്തന്നെ നിർവഹിക്കണമെന്നു മോഹിച്ച നരേന്ദ്രൻ 1891 ജനുവരി അവസാനം ഡൽഹിയിൽ എത്തി.

വിവിദിഷാനന്ദൻ (പിന്നീടു് വിവേകാനന്ദൻ) എന്ന പേരിൽ ഒരു ലഘുഭാണ്ഡവുംപേറി ഡൽഹിയിൽ എത്തിയ സ്വാമികൾ ശ്യാമളദാസൻ എന്നയാളിൻെറ അതിഥിയായിട്ടാണു് താമസിച്ചതു്. ദില്ലീപരിസരങ്ങൾ കാണുന്നതിനും പലരെയും പരിചയപ്പെടുന്നതിനും ഈ സന്ദർഭം ഉപകരിച്ചു. ഗുരുദേവൻെറ ആദേശവും ജഗദംബികയുടെ ഇച്ഛയും അനുസരിച്ചു് ജീവിക്കയും പ്രവർത്തിക്കുകയും ചെയ്യുന്ന തനിക്കു് മഹത്തരമായ പ്രവർത്തനത്തിൽ ഏർപ്പെടുന്നതിനുള്ള കാലം സമാഗതമായി എന്നു് സ്വാമികൾക്കു തോന്നി. സഹോദരസന്ന്യാസിമാരുമായുള്ള മമതയിൽ കുടുങ്ങി ഒതുങ്ങാൻ അദ്ദേഹം ഇച്ഛിച്ചില്ല. ധർമ്മപദത്തിലെ ഒരു ശീൽ അദ്ദേഹം ഓർമ്മിച്ചു – ''പ്രാജ്ഞനും സദ്വൃത്തനും ധീരനുമായവൻെറ സംസർഗം ലഭിക്കുന്നില്ലെങ്കിൽ, രാജാവു് താൻ നേടിയ പാരിടം വെടിഞ്ഞു

വാനപ്രസ്ഥനായി അടവിയിൽ തനിയെ വാഴുംപോലെ, മത്തമാതംഗം വനാന്തരത്തിൽ ഏകനായി സഞ്ചരിക്കുംപോലെ, ഹേ സാധോ, നീ ഏകാകിയായി സഞ്ചരിക്കുക.''

ദില്ലിയിൽനിന്നും സ്വാമിജി രാജപുട്ടാണായിൽ എത്തി ആംവാർ എന്ന സ്ഥലത്തു് പല പ്രഭാഷണങ്ങളും നടത്തി. ആംവാർ മഹാരാജാവിന്റെ മനഃപരിവർത്തനം വരുത്തത്തക്ക വിധം ഒരു സംഭവവും അവിടെയുണ്ടായി. ''ഇതു മാതിരി ഒരു മഹാപുരുഷനെ ഇതിനു മുൻപെങ്ങും ഞാൻ കണ്ടിട്ടില്ല'' എന്നു് മംഗളസിംഹൻ എന്ന ആ മഹാരാജാവു് സമ്മതിച്ചു. വിഗ്രഹാരാധനയുടെ തത്ത്വം മഹാരാജാവിനെ സ്വാമിജി ധരിപ്പിച്ച കഥ പ്രഥിതമായതുകൊണ്ടു് ഇവിടെ പകത്തുന്നില്ല. രാജപുട്ടാണദേശത്തുനിന്നും ഗുജറാത്തിലേയ്ക്കാണു് സ്വാമിജി പോയതു്. സോമനാഥക്ഷേത്രം ഉൾപ്പെടെ പല തീർത്ഥാടനകേന്ദ്രങ്ങളും ചരിത്രപ്രാധാന്യമുള്ള അനേകം സ്ഥലങ്ങളും അദ്ദേഹം സന്ദർശിച്ചു. ജൂനഗഢിൽവെച്ചു് പരിചയമായ പോർബന്ദറിലെ ദിവാൻ പണ്ഡിതശങ്കരപാണ്ഡുരംഗൻ സ്വാമിജിയോടു പറഞ്ഞു: ''അങ്ങേയ്ക്കു് ഈ നാട്ടിൽ അധികമൊന്നും ചെയ്യാൻ സാധിക്കയില്ലെന്നെനിക്കു തോന്നുന്നു. അങ്ങയുടെ മഹത്ത്വം മനസ്സിലാക്കാൻ ഇവിടെ ആരുമില്ല. അങ്ങു് പാശ്ചാത്യദേശത്തു പോകണം. അവിടെ അങ്ങയേയും അങ്ങയുടെ മഹത്ത്വത്തേയും അറിഞ്ഞാദരിക്കും. സനാതനധർമ്മം പ്രചരിപ്പിച്ചാൽ പാശ്ചാത്യസംസ്കാരത്തിൽ ഒരു മഹാപ്രകാശം പരത്താൻ അങ്ങേയ്ക്കു സാധിക്കയും ചെയ്യും.'' ഈ വാക്കുകൾ സ്വാമിജിയെ ഉത്തേജിപ്പിച്ചു.

ജൂനഗഢിൽനിന്നും ദ്വാരക, മാൺഡ്വി, ഗയിക്ക്‌വാർ, ഖാൺഡ്വ, ലിംഡി, കോലാപ്പൂർ തുടങ്ങിയ സ്ഥലങ്ങളിലേയ്ക്കു സ്വാമിജി പോയി. ബൽഗാമിൽ സ്വാമിയുടെ ആതിഥേയനായിരുന്നതു് ബാബു ഹരിപദമിത്രയായിരുന്നു. അദ്ദേഹം പിന്നീടു് എഴുതി: ''1892 ഒക്ടോബർ 18-ാം തീയതി ചൊവ്വാഴ്ച സായംസന്ധ്യ. പ്രസന്നമുഖനും സ്ഥൂലകായനുമായ ഒരു യുവസന്ന്യാസി എന്റെ സ്നേഹിതനായ ഒരു വക്കീലും ഒരുമിച്ചു് എന്നെ കാണാനെത്തി. ശാന്തമായ രൂപം, മിന്നലൊളിതൂകുന്ന കണ്ണുകൾ, മുണ്ഡിതശിരസ്സു്, ആപാദലംബിയായ കാവിക്കുപ്പായം. കാവിത്തുണികൊണ്ടു് തലയിലൊരു കെട്ടു്, കാലിൽ മഹാരാഷ്ട്രീയർ ഉപയോഗിക്കുന്നതരം ചെരുപ്പു്, ഇതാണു് ഞാൻ കണ്ട കാഴ്ച. അതിമനോഹരമായ രൂപം. കണ്ടപ്പോൾത്തന്നെ ഞാൻ ആകൃഷ്ടനായി.'' ഹരിപദമിത്രന്റെ അനുസ്മരണങ്ങൾ നമുക്കു പല അറിവുകളും നല്കുന്നു. അമേരിക്കയിൽ ചിക്കാഗോയിൽ നടക്കാൻപോകുന്ന മതമഹാസമ്മേളനത്തിൽ പങ്കെടുക്കണമെന്ന ആശ സ്വാമി പ്രകടിപ്പിച്ചതിൽ സന്തുഷ്ടനായ ഹരിപദമിത്രൻ യാത്രച്ചെലവിനു് പണം പിരിക്കാൻ ഉദ്യമിച്ചെങ്കിലും സ്വാമിജി അതു സമ്മതിച്ചില്ല. ഹരിപദബാബുവിനു് സ്വാമിജി മന്ത്രദീക്ഷ നല്കി.

ബൽഗാമിൽനിന്നു മൈസൂർ രാജ്യത്തേയ്ക്കാണു് സ്വാമിജി പോയതു്. അവിടെ മഹാരാജാവിന്റെ ഉദാരമായ ആതിഥ്യം സ്വീകരിച്ചു് അനേകദിവസം താമസിച്ചശേഷം തൃശ്ശൂർക്കു് പുറപ്പെട്ടു. പാശ്ചാത്യദേശത്തു ചെന്നു് സനാതനധർമ്മപ്രചാരം നടത്തണമെന്നു് മൈസൂർ മഹാരാജാവും സ്വാമിജിയെ പ്രേരിപ്പിച്ചു. രാമേശ്വരംയാത്രയുടെ ആരംഭമായിരുന്നു അതു്. അല്പദിവസം തൃശ്ശൂരിൽ താമസിച്ചശേഷം തിരുവനന്തപുരത്തേയ്ക്കു പോയി. പ്രൊ. സുന്ദരരാമയ്യരുടെ അതിഥിയായിട്ടാണു് അവിടെ അദ്ദേഹം താമസിച്ചതു്. പ്രൊഫസർ ഇപ്രകാരം രേഖപ്പെടുത്തുന്നു: ''ഞാൻ വിവേകാനന്ദസ്വാമിയെ ആദ്യമായി കണ്ടതു് 1892 ഡിസംബറിൽ തിരുവനന്തപുരത്തുവെച്ചാണു്. അദ്ദേഹത്തെക്കുറിച്ചു പലതും കാണാനും അറിയാനുമുള്ള സൗഭാഗ്യം എനിക്കു സിദ്ധിച്ചു... സ്വല്പനിമിഷത്തെ സംഭാഷണംകൊണ്ടു് സ്വാമി മഹാപ്രഭാവനായ ഒരാളാണെന്നു് എനിക്കു മനസ്സിലായി.'' രാജകുടുംബത്തിലെ ഇളയ രാജാവായിരുന്ന മാർത്താണ്ഡവർമ്മ സ്വാമിജിയാൽ സമാകൃഷ്ടനായി.

തിരുവനന്തപുരത്തുനിന്നു രാമേശ്വരത്തേയ്ക്കു പോകയും പരിപാവനമായ ക്ഷേത്രം സന്ദർശിക്കയും ചെയ്തശേഷം, ഭാരതത്തിന്റെ ദക്ഷിണതമഭാഗമായ കന്യാകുമാരിയിൽ എത്തി. വടക്കു് ഹിമാലയത്തിൽനിന്നാരംഭിച്ചു് ദേശദേശാന്തരങ്ങളെല്ലാം കണ്ടശേഷം കന്യാകുമാരിയിൽ

എത്തിയ സ്വാമിജി ഭാരതത്തെപ്പററി ചിന്തിച്ചു. കടലിലെ ശിലാഖണ്ഡത്തിലേയ്ക്കു് നീന്തി എത്തിയ സ്വാമി അവിടെ ആ സാഗരത്രയത്തിൻെറ മധ്യത്തിൽ, ദേവീസവിധത്തിൽ മൂന്നു് ദിനരാത്രങ്ങൾ ഏകാന്തധ്യാനത്തിൽ ലയിച്ചിരുന്നു. ''ശ്രേഷ്ഠമായ ആധ്യാത്മിക ബോധത്തിൻെറ പുനരുദ്ധാരണവും പുനഃപ്രതിഷ്ഠയുംകൊണ്ടുമാത്രമേ, ഏതു കാലത്തും ഭാരതത്തിലെ മാനവരാശിയുടെ പ്രസൂതികാഗൃഹവും ധർമ്മക്ഷേത്രവുമായിരുന്ന ആധ്യാത്മികതയുടെ പുനരുജ്ജീവനംകൊണ്ടുമാത്രമേ,ഭാരതം ഉണന്നു് എഴുന്നേല്ക്കൂ'' എന്നു് സ്വാമിജി കണ്ടെത്തി. എല്ലാം കണ്ടു്, ശ്രീകൃഷ്ണൻെറ വായിൽ പതിന്നാലുലോകവും കണ്ടമ്പരന്ന യശോദയെപ്പോലെ സ്വാമിജി ഭാരതദർശനംകൊണ്ടു് പുതിയ ഒരു പുരുഷനായി മാറി. ശ്രീരാമകൃഷ്ണൻെറ ആദേശാനുസാരംതന്നെ ഒരു പുതിയ ഭാരതം പടുത്തുയർത്തുന്നതിനുള്ള മഹത്തായ സ്വപ്നം അദ്ദേഹം കണ്ടു. സ്വാമിജി ഒരു കത്തിൽ പിന്നീടു് എഴുതി: ''ഇൻഡ്യയിലെ ജനങ്ങളുടെ ദാരിദ്ര്യത്തേയും അജ്ഞതയേയും കുറിച്ചു് ചിന്തിച്ചിട്ടു് എനിക്കു് ഉറങ്ങാൻ കഴിഞ്ഞില്ല. കന്യാകുമാരിയിൽ ജഗന്മാതാവായ കുമാരിയുടെ ക്ഷേത്രത്തിൽ ഭാരതത്തിൻെറ അവസാനശിലാഖണ്ഡത്തിൽ ഇരുന്നുകൊണ്ടു് ഞാൻ ഒരു പദ്ധതി ആവിഷ്കരിച്ചു.''

തനിക്കു് ഒരു മഹത്കൃത്യം നിർവ്വഹിക്കാനുണ്ടെന്നും അതിനുള്ള ആധ്യാത്മികശക്തിയും സന്നദ്ധതയും ഉണ്ടെന്നുമുള്ള ബോധത്തോടെ കന്യാകുമാരിയിലെ സമാധിയിൽനിന്നും സ്വാമികൾ ഉണന്നു. ഉണന്നെണീക്കുന്ന ഭാരതത്തെ അദ്ദേഹം സ്വപ്നം കണ്ടു. ഒരു നവചൈതന്യത്തിൻെറ പ്രസാരകനായി അദ്ദേഹം പിന്നെയും യാത്ര പുറപ്പെട്ടു. മദിരാശി, മൈസൂർ, ഹൈദരാബാദ് തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിച്ചു. 1893 മാർച്ച് ഏപ്രിൽ മാസങ്ങളിൽ സ്വാമിയുടെ ആരാധകവൃന്ദം ശേഖരിച്ച പണവുമായി വിദേശയാത്രയ്ക്കു തയ്യാറായി. മേയ് 31-ാം തീയതിയാണു് അദ്ദേഹം കപ്പൽ കയറിയതു്.

കാലിഫോർണിയയിൽ ചെയ്ത ഒരു പ്രസംഗത്തിൽ തൻെറ പരിവ്രജനകാലത്തെ സ്വാമിജി അനുസ്മരിക്കയുണ്ടായി. ''പലതവണ ഞാൻ മരണവക്ത്രത്തിൽ പെട്ടിട്ടുണ്ടു്. പട്ടിണികിടന്നു്, നടന്നുകഴഞ്ഞു. പലനാൾ പട്ടിണി, ഒരടി നീങ്ങാൻ നിവൃത്തിയില്ലാത്ത അവസ്ഥയിൽ വല്ല മരത്തിൻെറ ചോട്ടിലും ചെന്നു ചെരിയും. പ്രാണൻ വാർന്നുപോകുംപോലെ തോന്നും. പക്ഷേ ഒടുവിൽ ഒരു ചിന്ത. 'എനിക്കു മരണത്തെ പേടിയില്ല, ഞാൻ ജനിച്ചിട്ടില്ല, മരിച്ചിട്ടില്ല, വിശപ്പില്ല, ദാഹമില്ല, തദേവാഹമസ്മി, തദേവാഹമസ്മി. സമസ്തബ്രഹ്മാണ്ഡത്തിനും എന്നെ ഞെരിക്കാനാവില്ല. പ്രപഞ്ചം എൻെറ കിങ്കരൻ... ദുഃഖങ്ങൾ പർവ്വതംപോലെ അലംഘ്യമാണെന്നു തോന്നിയാലും എല്ലാം അതിഘോരമെന്നും തമസ്സ് എന്നും തോന്നിയാലും അവയെല്ലാം വെറും മായ, അഭീഃ.''

നിർഭയത്തിൻെറയും ചൈതന്യത്തിൻെറയും സന്ദേശവുമായി പില്ക്കാലത്തു് ഒരു കൊടുങ്കാററുപോലെ പാറിവീശിയ വിവേകാനന്ദ പ്രതിഭയ്ക്കു രൂപം നല്കിയതു് 'ശാസ്ത്രങ്ങൾ, ഗുരു, മാതൃഭൂമി' എന്നീ മൂന്നുമാണെന്നു് ഭഗിനി നിവേദിത ചൂണ്ടിക്കാട്ടുകയുണ്ടായി. ഭാരതസന്ദേശവുമായി വിദേശത്തേയ്ക്കു യാത്ര ആരംഭിക്കും മുൻപുതന്നെ ഗുർവനുഗ്രഹം, ശാസ്ത്രാഭ്യസനം, മാതൃഭൂമിദർശനം എന്നീ മൂന്നു മഹത്കാര്യങ്ങളും സാധിച്ചുകഴിഞ്ഞിരുന്നു. നരേന്ദ്രനായും വിവിദിഷാനന്ദനായും പിന്നെ സ്വാമി വിവേകാനന്ദനായും അറിയപ്പെട്ട പരിവ്രാജകൻ, ഡോ. എസ്. രാധാകൃഷ്ണൻ പറഞ്ഞതുപോലെ ''നാം ഇന്നു ജീവിച്ചുപോരുന്ന സ്വാതന്ത്ര്യത്തിൻേറതായ ആധുനികയുഗത്തിനു് നമ്മെ സന്നദ്ധരാക്കി.'' പരിവ്രാജകവൃത്തിയുടെ പരിസമാപനത്തോടെയാണു് സ്വാമി വിവേകാനന്ദൻ പിന്നീടു് ലോകം അറിഞ്ഞ സ്വാമി വിവേകാനന്ദനായി മാറിയതു്. അഞ്ചോ ആറോ വർഷക്കാലത്തെ പരിവ്രജനകാലം സ്വാമിജിയുടെ ജീവിതപരിണാമത്തിനും ഏറെക്കുറെ സഹായകമായിരുന്നു എന്നു് ന്യായമായും കരുതാം. ഒരു കൊടുങ്കാററിനുവേണ്ടിയുള്ള മറെറാരു കൊടുങ്കാററായിരുന്നു അതു്. അക്കാരണംകൊണ്ടുതന്നെ സ്വാമിജിയുടെ പരിവ്രജനം ആധുനികഭാരതത്തിൻെറ രൂപീകരണത്തിനു് ആവശ്യമായ ചൈതന്യം സംഭാവന ചെയ്തു. മറെറാരു മഹാപുരുഷൻെറയും പരിവ്രജനകാലം അത്തരമൊരു കർമ്മപരിപാടിയ്ക്കു കാരണമായിട്ടില്ല.

# ആനന്ദം

മൈത്രാനന്ദസ്വാമി

എല്ലാ ഭാരതീയഭാഷകളിലും ഏററവും ഉയന്ന തലംമുതൽ, നാംതോറുമുള്ള അനുഭവേങ്ങളെപ്പററി പ്രതിപാദിക്കുന്ന സാധാരണ വ്യവഹാരങ്ങാംവരെ പലേ അത്ഥച്ഛായകളോടു കൂടി ആനന്ദം എന്ന പദം ഉപയോഗിക്കപ്പെടുന്നു. ആനന്ദം, സുഖം, രസം എന്നീ മൂന്നു ശബ്ദങ്ങാം ഉപനിഷത്തുകളിലും ദർശനങ്ങളിലും ആദ്ധ്യാത്മികമായ പരമതത്ത്വങ്ങളെപ്പററി പ്രതിപാദിക്കുന്നതിന്നുവേണ്ടി ഉപയോഗിച്ചിരിക്കുന്നതായിക്കാണുന്നു. പ്രധാനപ്പെട്ട ദശ്നങ്ങളിലെല്ലാം ആനന്ദത്തെപ്പററിയുള്ള ഭാവന ആഴമായ പഠനത്തിന്നു വിഷയമായിത്തീന്നിട്ടുണ്ടു്. ഭൂമാ എന്നുള്ള ഛാന്ദോഗ്യോപനിഷത്തിലെ പരതത്ത്വബോധകമായ ശബ്ദം ആനന്ദത്തിൻെറ ഏററവും ഉയർന്ന അത്ഥത്തെത്തന്നെയാണു് കാണിക്കുന്നതു്. ആനന്ദം എന്ന പദം ജഗത് കാരണഭൂതമായ പരബ്രഹ്മ — പരമാത്മതത്ത്വത്തെക്കുറിക്കുന്നതിന്നായി തൈത്തിരീയോപനിഷത്തിൽ ഉപയോഗിക്കുന്നു. അതേ തത്ത്വത്തെത്തന്നെ രസശബ്ദംകൊണ്ടും ഈ ഉപനിഷത്തിൽത്തന്നെ വിവരിക്കുന്നു. 'ഭൂമൈവ സുഖം' എന്ന ഛാന്ദോഗ്യവചനം സുഖവും ആനന്ദവും രസവും ഭൂമാവുതന്നെയാണു് എന്നു് നിഗമനം ചെയ്യുന്നു. ഇതാണു് ആനന്ദശബ്ദത്തിൻെറ ഏററവും ഉപരിതലത്തിലുള്ള ആഷ്ഭാവന.

ഒരു വസ്തു ഉണ്ടോ? ഉണ്ടെന്നുള്ളതിന്നു് പ്രമാണം എന്തു്? ഉണ്ടെങ്കിൽ, അതിൻെറ സ്വരൂപം ഏതുവിധം? അനുഭവം ഏതുപ്രകാരം? അതു് ജന്യമാണോ, നിത്യമാണോ? ജന്യമാണെങ്കിൽ എവിടെനിന്നും ഉല്പന്നമായി? നിത്യമാണെങ്കിൽ, അതിന്നു പരിണാമമുണ്ടോ? ഈ വിധമുള്ള പല ചോദ്യങ്ങാംക്കും ഉത്തരം കണ്ടുപിടിക്കുന്നതിന്നാണു് ദർശനങ്ങാം ശ്രമിക്കുന്നതു്. സുഖം എന്നുള്ള പദം ലൗകികവും അനിത്യവുമായ അനുഭവത്തെക്കുറിക്കുന്നുവെങ്കിലും അതേ അനുഭവത്തിൻെറതന്നെ ഉൽകൃഷ്ടമായ ആകാരത്തേയും സന്ദർഭംപോലെ പ്രകാശിപ്പിക്കുന്നു. ആനന്ദം എന്ന പദം ഉൽകൃഷ്ടമായ അനുഭവത്തെ അധികമായും സാധാരണ അനുഭവേങ്ങളെ ആവശ്യംപോലെയും പ്രകാശിപ്പിക്കുന്നു. രണ്ടു പദങ്ങളും പരസ്പരം പ്രതിനിധികളായോ പര്യായങ്ങളായോ ഉപയോഗിക്കാറുണ്ടു്. സുഖം എന്താണു്? എന്നുള്ള ചോദ്യത്തിന്നു് ദുഃഖാഭാവമാണു് എന്നൊരുത്തരം ലഭിക്കുന്നു. അഭാവം ഒരു വസ്തുവാകാൻ കഴിയുന്നതല്ല. അതുകൊണ്ടു് ഭാവാത്മകമായ ഒരത്ഥം ആവശ്യപ്പെടുമ്പോാം, എല്ലാവക്കും അനുകൂലമാണെന്നുള്ള തോന്നൽ ഉണ്ടാക്കുന്നതാണു് സുഖം എന്നു പറയുന്നു. എല്ലാവക്കും എന്നു പറയുവാൻ കാരണം ശത്രുവിന്നുണ്ടാകുന്ന കഷ്ടതകാം ഒരുവന്നു് രസമായിത്തോന്നിയാലും അതു് സുഖം എന്നാരും പറയുകയില്ല. ധനവും ഭോഗ്യവസ്തുക്കളും സുഖത്തിന്നു കാരണമായാലും അവയെ സുഖമെന്നു പറയുവാൻ പ്രയാസമാണു്. അപ്പോാം സുഖം എന്നു പറയുന്നതു് ഒരു ദ്രവ്യമല്ല; ഗുണമാണു് എന്നു പറയേണ്ടതായിവരുന്നു. സുഖം മനസ്സിൻേറയോ ആത്മാവിൻേറയോ ഒരു ഗുണമാണു് എന്നു് ഈ വിധം നൈയ്യായികന്മാർ നിഗമനം ചെയ്യുന്നു. ദുഃഖാഭാവമാണു് സുഖം എന്നുള്ള നിർവ്വചനം യുക്തിസംഗതമാണെന്നു് ചൂണ്ടിക്കാണിക്കപ്പെടുന്നു. ഭാരമേറിയ ചുമടു് ചുമന്നു ക്ലേശിച്ചവൻ അതു താഴെവെച്ച ശേഷം 'ഇപ്പോാം സുഖമായി' എന്നു പറയുന്നു. ദുഃഖാഭാവമാണു് സുഖമെന്നു് അയാാംക്കു ബോധമുണ്ടാകുന്നു. ഏതായാലും ദുഃഖാഭാവമാണു് സുഖമെന്നുള്ള വാദം സുഖശബ്ദത്തിൻെറ വാച്യാത്ഥത്തെ കുറിക്കുന്നില്ല, ലക്ഷ്യാത്ഥമേ പറയുന്നുള്ളു.

മേപ്പത്തൂർ ശ്രീനാരായണഭട്ടതിരി തൻെറ അത്യുൽകൃഷ്ടമായ ഭക്തികാവ്യത്തിൽ പ്രതിപാ

ദിക്കുന്ന പരതത്ത്വം ''സാന്ദ്രാനന്ദാവബോധാത്മക''മാണെന്നു തുടങ്ങി ''ആയുരാരോഗ്യസൗഖ്യ''ത്തിൽ അവസാനിപ്പിക്കുന്നു. ആനന്ദത്തിന്റെ എല്ലാ പടികളും ഈ രണ്ടു പരിധികൾക്കുള്ളിൽ വരുന്നു. ചാർവ്വാകന്മാർക്ക് ഇന്ദ്രിയസുഖങ്ങളുടെ ഭോഗം മാത്രമാണ് സുഖം. ഓരോ ഇന്ദ്രിയങ്ങൾക്കും ശബ്ദം സ്പർശം, രൂപം, രസം, ഗന്ധം ഇവ അനുകൂലമായോ പ്രതികൂലമായോ അനുഭവമാകുന്നു. ജാഗ്രദവസ്ഥയിൽ ഇന്ദ്രിയങ്ങൾ വഴിയുള്ള ഈ അനുഭവത്തെ ഭോഗം എന്നു പറയുന്നു. ഭോഗം അവസാനിച്ചശേഷവും സംസ്കാരം മനസ്സിൽ തങ്ങി നില്ക്കുന്നു. ഈ സംസ്കാരം അതതു വിഷയങ്ങളെപ്പററിയുള്ള വിലകളെ വ്യക്തികൾ മാറുംതോറും ഭിന്നമാക്കിക്കൊണ്ടുപോകുന്നു. ഒരു വ്യക്തിക്കു സുഖകരമായിത്തോന്നിയ വിഷയം മററൊരു വ്യക്തിക്ക് അതേപ്രകാരം തോന്നാതിരിക്കുന്ന സന്ദർഭങ്ങൾ വളരെയുണ്ട്. ഒരേ വ്യക്തിക്കുതന്നേയും ഒരു സമയം സുഖകരമായിത്തോന്നുന്നതു് മററൊരു സമയം സുഖകരമായിത്തോന്നുന്നില്ല. ഇതു കാരണം ഭോഗങ്ങളിൽനിന്നുമുണ്ടാകുന്ന സുഖം ക്ഷണികവും ഏററക്കുറവുള്ളതും നിരാശയുണ്ടാക്കുന്നതുമാണെന്നു പറഞ്ഞ് വൈദികദർശനങ്ങൾ ചാർവാകമതത്തെ നിരസിക്കുന്നു.

സാംഖ്യസിദ്ധാന്തപ്രകാരം സുഖം സത്വഗുണത്തിന്റെ ലക്ഷണവും ഫലവുമാണ്. പ്രകൃതിയിൽ മൂന്നു ഗുണങ്ങളുണ്ട്. ബുദ്ധി പ്രകൃതിയുടെ അംശമാകയാൽ ബുദ്ധിയിലും ബുദ്ധികൊണ്ടനുഭവിക്കുന്ന പ്രകൃതിയുടെ ദൃശ്യാംശങ്ങളിലും സത്വഗുണം മുന്തിനില്ക്കുമ്പോൾ സുഖവും, രജസ്സും തമസ്സും അധികമാകുമ്പോൾ ദുഃഖവുമുണ്ടാകുന്നതായി പ്രതിപാദിക്കുന്നു. രണ്ടു പ്രകാരത്തിലും സുഖവും ദുഃഖവും ബുദ്ധിയുടെ ഗുണങ്ങളാണ് നൈയ്യായികന്മാർ ആത്മാവിന്റെ ഗുണമാണ് സുഖം എന്നു വാദിക്കുന്നതു് യഥാർത്ഥത്തിൽ പ്രകൃതിയുമായിട്ട് ആത്മാവിനു സംബന്ധമില്ല എന്നു നിശ്ചയിച്ചിരിക്കുന്ന സാംഖ്യന്മാർ സ്വീകരിക്കുന്നില്ല. പ്രായേണ സാംഖ്യസിദ്ധാന്തമാണ് അനുഭവത്തിൽ സ്വീകരിക്കപ്പെടുന്നതു്. ഈ രണ്ടു ദർശനങ്ങളിലും മോക്ഷം സുഖദുഃഖങ്ങൾക്ക് അതീതമായ ഒരവസ്ഥമാത്രമാണ്. സുഖം ഇന്ദ്രിയങ്ങൾ വഴിയുള്ള ജാഗ്രദവസ്ഥയിലെ അനുഭവങ്ങൾ നിലനില്ക്കുമ്പോഴും ഇന്ദ്രിയസംസ്കാരങ്ങളിൽ നിന്നുമുണ്ടായ സ്വപ്നാവസ്ഥയിലും മാത്രമേയുള്ള എന്നു് ഇതിൽനിന്നും പര്യവസാനിക്കുന്നു. കലാകൃതികൾ ആസ്വദിക്കുമ്പോൾ അനുഭവമാകുന്ന ആനന്ദവും ഈ വിധമുള്ള ഒരു വിഷയഭോഗം മാത്രമാണ് എന്നു് ഏകദേശികമായ മതം ഇതിൽനിന്നും വ്യക്തമാകുന്നു.

വേദാന്തത്തിൽ ആനന്ദം ഈശ്വരന്റെ സ്വരൂപംതന്നെയാണ് എന്നു നിഗമനം ചെയ്യുന്നു. ആർഷസംസ്കാരത്തിൽ പുരുഷാർത്ഥഭാവന ഇതിനെ അടിസ്ഥാനമാക്കിയാണ് പരിപുഷ്ടമായിട്ടുള്ളതു്. ഇവിടെ പുരുഷൻ എന്ന പദത്തിനു് യഥാർത്ഥമറിയുവാൻ ആഗ്രഹിക്കുന്ന പ്രമാതാവു് എന്നർത്ഥം. കുറെ കഷ്ടതകൾ സഹിച്ചും സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നതാണ് അർത്ഥം. അങ്ങനെ സമ്പാദിക്കുന്നവ സ്വതവേ ഫലമായിട്ടോ, ആ ഫലം സാധിക്കുന്നതിനുള്ള സാധനമായിട്ടോ ഇരിക്കുവാൻ കഴിയും. ധർമ്മവും അർത്ഥവും സാധനസാമഗ്രികളെക്കുറിക്കുന്നു. കാമവും മോക്ഷവും അതിൽ നിന്നും ലഭിക്കേണ്ട ഫലങ്ങളെ നിശ്ചയിക്കുന്നു. മീമാംസകന്മാർ ആനന്ദം ധർമ്മത്തിന്റെ ഫലവും ദുഃഖം അധർമ്മത്തിന്റെ ഫലവുമായി പ്രഖ്യാപിച്ചു. ധർമ്മാനുഷ്ഠാനത്തിനും കാമഭോഗത്തിനും അർത്ഥം ആവശ്യമാണെന്നുള്ളതു് സർവ്വസമ്മതം. അതേസമയം അർത്ഥപ്രാപ്തിക്കു സ്ഥിരതയും പുഷ്ടിയും നൽകുവാൻ ധർമ്മവും പ്രധാനമായി ഗണിക്കപ്പെട്ടു. സാധനമല്ലാത്ത സാദ്ധ്യം സുഖം മാത്രമാണെന്നു് ശാസ്ത്രങ്ങൾ ഏകമതമായി ഘോഷിക്കുന്നു. ലോകത്തിലുള്ള കാമസുഖവും, സ്വർഗ്ഗസുഖവും മററും സുഖങ്ങൾ തന്നെയാണെങ്കിലും അവയുടെ രൂപം മാറിക്കൊണ്ടിരിക്കുന്നതിനാലും, മാത്രയിലും കാലയളവിലും അധികമധികം വേണമെന്നു ആശയുണ്ടാക്കുന്നതിനാലും, ആ വിഷയത്തിൽ സ്പദ്ധയും അസൂയയും വളത്തുന്നതിനാലും, ലഭിച്ച സുഖം കൈവെടിയേണ്ടിവരുമല്ലൊ എന്നു് അനുതാപം വരുന്നതിനാലും ബുദ്ധിമാന്മാക്ക് അവ ത്യാജ്യമാണെന്നു് സാംഖ്യയോഗദർശനങ്ങൾ പിന്നേയും പിന്നേയും ഊന്നിപ്പറയുന്നു.

ഇന്ദ്രിയങ്ങൾവഴി അനുഭവിക്കുന്ന സുഖങ്ങൾ നിത്യവും നിരതിശയവും ദുഃഖലേശരഹി

തവുമായ പരതത്ത്വരൂപമായ ആനന്ദത്തിന്റെ പ്രതിഫലനം മാത്രമാണ് എന്നാണ് വേദാന്ത ദർശനം നിഗമനം ചെയ്യുന്നതു്. ആനന്ദത്തെ വിഷയാനന്ദം, വിദ്യാനന്ദം, ബ്രഹ്മാനന്ദം എന്നു മൂന്നു പടികളായി വിഭാവന ചെയ്യുന്നു. ഇവയിൽ ആദ്യത്തേതു രണ്ടും അന്തഃകരണത്തിന്റെ പരിണാമങ്ങൾ മാത്രമാണ്. ബ്രഹ്മാനന്ദം അല്ലെങ്കിൽ ആത്മാനന്ദം അന്തഃകരണത്തിന്നു് ചൈതന്യം അഥവാ അറിയാനുള്ള ശക്തി കൊടുക്കുന്ന ആത്മതത്ത്വത്തിന്റെ സ്വരൂപം തന്നെയാണ്. വേദാന്തസിദ്ധാന്തപ്രകാരം ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണ്. ഉണ്മ, അറിവ്, ഇമ്പം ഇവ മൂന്നും ഒരേ തത്ത്വത്തിന്റെ മൂന്നു വിധത്തിലുള്ള സ്ഫുരണം മാത്രമാണ്. ഏതൊന്നിലേയ്ക്കു് ആകൎഷിക്കപ്പെടുന്നുവോ ആ വസ്തുവാണ് സുഖത്തിന്റെ ആസ്പദം. 'ആത്മനസ്തു കാമായ സൎവ്വം പ്രിയം ഭവതി' എന്ന വാക്യത്താൽ യാജ്ഞവൽക്യമഹൎഷി ഈ സിദ്ധാന്തം ഉറപ്പിച്ചു.

സൎവ്വോപരി ഒരു പ്രാണി ആഗ്രഹിക്കുന്നതു് സ്വാതന്ത്ര്യമാണ്. കല്ലിനു സ്വാതന്ത്ര്യമില്ല. മനുഷ്യനുള്ളത്ര സ്വാതന്ത്ര്യമില്ല മരത്തിനു്; മനുഷ്യനു് ഈശ്വരനുള്ള സ്വാതന്ത്ര്യമില്ല. അപരിച്ഛിന്നനായ ഈശ്വരന്നു മാത്രമേ സമ്പൂൎണ്ണസ്വാതന്ത്ര്യമുള്ളു. അപരിച്ഛിന്നതയെ ആശ്രയിച്ചിട്ടുള്ള ഈ പരമസ്വാതന്ത്ര്യമാണ് ഈശ്വരനെ പരമാനന്ദസമുദ്രമായി സ്വീകരിക്കുവാൻ കാരണം. ആനന്ദത്തിൽനിന്നും സൎവ്വഭൂതങ്ങളും ഉത്ഭവിക്കുന്നുവെന്നും, ആനന്ദം അനന്തമാണ് എന്നും തൈത്തിരീയ ഉപനിഷത്തു് ഈ തത്ത്വത്തെ വിശദമാക്കി. ദ്രഷ്ടാവ്, ദൃശ്യം എന്ന ഈ ഭേദം ഈശ്വരന്റെ സ്വാതന്ത്ര്യശക്തിയിൽ നിന്നും ഉണ്ടായിട്ടുള്ളതാണ്. ദൃശ്യമായ ജഗത്തിലും അതിന്നു സാക്ഷിയായ ജീവനിലും ഈ സ്വാതന്ത്ര്യത്തിന്റേയും ആനന്ദത്തിന്റേയും പ്രതിഫലനങ്ങൾ കാണ്മാൻ കഴിയും. എല്ലാവിധ ആനന്ദങ്ങളും ഇങ്ങനെ ആനന്ദരൂപമായ പരതത്ത്വത്തിന്റെ പ്രതിഫലനങ്ങൾ മാത്രമാണെന്നു വേദാന്തം സ്വീകരിക്കുന്നു. ഈ സിദ്ധാന്തത്തിന്റെ ഒരു ലൗകികമായ വ്യുൽപ്പാദനം മാത്രമാണ് ശില്പങ്ങളിലും കലകളിലും കൂടി ഉണ്ടാകുന്ന രസാസ്വാദം. ക്ഷണികമാണെങ്കിലും, ആത്മവിസ്മൃതി സ്വാൎത്ഥതാവിരഹം ഇവ മൂലം സഹൃദയനിൽ ഉളവാകുന്നതാണ് രസാസ്വാദം എന്നു് ഭരതമുനിയുടെ സിദ്ധാന്തം. പരിശുദ്ധമായ വിദ്യാനന്ദം ബ്രഹ്മാനന്ദത്തിന്റെ ഒരു മിന്നൽക്കാഴ്ച ലഭിക്കുന്നതിന്നു് ഈ വിധം സഹായകമായിത്തീരും.

---

# പാഴാക്കരുത്

**കാവിൽ, പി. കെ. അച്യുതൻ**

പ്രപഞ്ചഭംഗികൾ പുഞ്ചിരിതൂകും
തറവാട്ടിൻ വീട്ടിൽ
മഹാദ്ഭുതങ്ങൾ പലതും തിങ്ങും
മനോജ്ഞമാം വീട്ടിൽ
വീട്ടുടമസ്ഥ'നൊരാളു'ണ്ടെന്നൊരു-
വസ്തുതയറിയാതെ.
വീട്ടിൽക്കഴിയുന്നെന്തിനു നമ്മൾ
മനുഷ്യരായിവിടെ ?
കാററു വെളിച്ചം വെള്ളം തീയിവ-
വീട്ടിനു നല്കുന്നോൻ
ഊററംകൊള്ളും 'വികൃതികൾ'പലതും
കൂട്ടിയിണക്കുന്നോൻ
പ്രപഞ്ചമന്ദിരനായകനേകൻ
പരൻ പുമാനെങ്ങും
നിറഞ്ഞു നില്ക്കുന്നെന്നുരചെയ്യും
പ്രമാണജാലങ്ങൾ
അറിഞ്ഞിടാതീ വീട്ടിൽ കഴിയു-
ന്നെന്തിനു നാം മാത്രം.
മനുഷ്യരായിപ്പിറന്നു വെറുതെ
നശിച്ചിടാനാണോ ?

വൃക്ഷലതാദികൾ പക്ഷിമൃഗാദികൾ
ജീവികൾ പലമട്ടിൽ
പിറന്നു വളരും വളൎന്നു തളരും
നശിക്കുമെന്നാലും,

വീട്ടടമസ്ഥനെ മനസ്സിലാക്കാൻ
കഴിവുള്ളവർ നമ്മരം
'മനുഷ്യർമാത്രം' മനുഷ്യജന്മിക-
ളട്ഭൂതസൃഷ്ടികളാം.

പ്രപഞ്ചമന്ദിരസൌകര്യങ്ങരം
പലമട്ടാണിവിടെ
'പൂജാമുറിയും' പൂജ്യപദാത്ഥവു-
മെവിടെയുമുണ്ടാവാം
മഹാനസങ്ങരം ശയ്യാമുറികരം
പ്രവൃത്തിരംഗങ്ങരം
വിശ്രമമുറികരം ഭോജനശാലകരം
കേളീനിലയങ്ങരം
എഴുത്തു വായന ചിന്തയിവക്കും
പററും ശാലകളും
ഉപശാലകളും പല ശാലകളും
വണ്ണാഞ്ചിതമാക്കി,
ഇവിടെയൊരുക്കിയ 'പുത്തൻ വീട്ടിൽ'
'താമസസൌഖ്യത്തിൽ'

വീടിനു ചുററും പരിസരമെന്തൊരു
സുന്ദരമാം ദൃശ്യം.
പലേ മതക്കാർ പലേ തരക്കാർ
പല വണ്ണക്കാരായ്
ഒരൊററ വള്ളിയിൽ വിരിഞ്ഞ പൂക്കരം
കണക്കെ കണ്ടീടാം.
പ്രപഞ്ചമന്ദിരവാസികരം നമ്മരം
മനുഷ്യർ 'മാന്യന്മാർ'
വീടുണ്ടാക്കിത്തന്ന കരുത്തനെ
ആരെന്നറിയാഞ്ഞാൽ
വീടുണ്ടാക്കിത്തന്നൊരു'ശക്തിയെ,'
യാരെന്നറിയാഞ്ഞാൽ
പുണ്യംകൊണ്ടിഹ നേടിയ മാനുഷ-
ജന്മം പാഴാകും.
പാഴാക്കരുതീ മനുഷ്യജന്മം
ലക്ഷ്യം നേടാതെ,
പരൻ പുമാനെ, പരതത്വത്തെ-
യറിഞ്ഞിടാതിനിമേൽ.

---

# ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും ദേശീയോദ്ഗ്രഥനവും

## സി. എസ്. ഉണ്ണിക്കൃഷ്ണൻ, കാലടി

ദേശീയതയുടെ സുസ്ഥിരതയ്ക്കുവേണ്ടിയുള്ള ബോധപൂവ്വമായ പരിശ്രമമാണ് ദേശീയോദ്ഗ്രഥനം. പ്രകൃതി, മതം, ഭാഷ, വംശം, വേഷം, ആചാരം, പരമ്പയ്യം, ഭരണകൂടം തുടങ്ങിയ ജീവിതഘടകങ്ങളുടെ ഐക്യത്തിൽനിന്നു് ഒരു രാഷ്ട്രത്തിനു് സ്വാഭാവികമായി ലഭിക്കുന്ന ആന്തരികചൈതന്യമാണ് ദേശീയത. ഈ എല്ലാ ഘടകങ്ങളുടെയും ഐക്യം ഒരു പരിധി വരെ ദുബ്ബലമാണെങ്കിൽപ്പോലും പൊതുവായ ഒരു സാംസ്കാരികപൈതൃകമുള്ള ജനതകരം ദേശീയതയുടെ കൊടിക്കീഴിൽ അണിനിരക്കാറുണ്ട്. നാനാത്വത്തിലെ ഏകത്വമാണ് ഈ ദേശീയതയുടെ പ്രാണവായു. നമ്മുടെ ദേശീയത ഇത്തരത്തിലുള്ളതാണ്. അതു് ഭൗതികഘടകങ്ങരംക്കുപരി സാംസ്കാരികഐക്യത്തിൻെറ അടിത്തറയിലാണ് രൂപംകൊണ്ടതു്. ദേശീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള മുന്നേററത്തിൽ അതു് ഏററവും വ്യക്തവും സജീവവുമായി. എന്നാൽ വിഘടനവും സംഘട്ടനവും ഐക്യവും പ്രകൃതി നിയമങ്ങളാണ്. അവ ദേശീയതയ്ക്കും ബാധകമാണ്. ഭൗതികഘടകങ്ങളുടെ ഐക്യം പൂണ്ണമായി ഉറയ്ക്കാത്ത ഒരു രാഷ്ട്രത്തിൽ വിഭാഗീയമായ അസംതൃപ്തികരം പലപ്പോഴും വികാരതീവ്രതയുടെ കൊടുങ്കാററുയത്തി ദേശീയതയുടെ ചുവടിളക്കാൻ സാദ്ധ്യതയുണ്ട്. ഈ പശ്ചാത്തലത്തിലാണ് ദേശീയോദ്ഗ്രഥനത്തിൻെറ പ്രാധാന്യം ഉയന്നുവരുന്നതു്. ദേശീയതയ്ക്കു് രൂപം നല്കാനെന്നപോലെതന്നെ അതു കാത്തു സൂക്ഷിക്കാനും ദേശീയോദ്ഗ്രഥനം ആവശ്യമാണ്.

ഭാരതത്തിൻെറ ദേശീയത എഴുതപ്പെട്ട ചരിത്രത്തോളം പഴക്കമുള്ളതാണ്. ചരിത്രത്തിനേക്കാളും ചരിത്രത്തിലെ വരികരംക്കിടയിലാണ് നമ്മുടെ പഴയ ദേശീയത കാണപ്പെടുന്നതു്. ആദ്ധ്യാത്മികതയുടെ പരിവേഷമാണ് ഈ പഴയ ദേശീയതയ്ക്കുണ്ടായിരുന്നതു്. പുതിയ അത്ഥത്തിലുള്ള ഇൻഡ്യൻ ദേശീയത ബ്രിട്ടീഷ് ഭരണകാലത്താണ് പുറപ്പെട്ടതു്. ബ്രിട്ടൻെറ

വ്യാവസായികസംരംഭങ്ങളും ഇംഗ്ലീഷ്വിദ്യാഭ്യാസവും പാശ്ചാത്യസംസ്കാരപ്രചരണവും എല്ലാംകൂടി, അവയുടെ എല്ലാ നിഷേധാത്മക സ്വഭാവത്തോടുകൂടിയാണെങ്കിലും, നമ്മുടെ മൺമറഞ്ഞ ദേശീയതയെ പുനരുജ്ജീവിപ്പിച്ചു. നമ്മുടെ, അടിയുറച്ച മതപാരമ്പര്യത്തിന്റെ സ്വാഭാവികപ്രതിഫലനമെന്ന നിലയിൽ ഈ പുത്തൻ ദേശീയതയുടെയും ആദ്യകാലമുഖമുദ്ര മതപരമായിരുന്നു. ഇങ്ങനെ ഭാരതത്തിന്റെ ശ്രീകോവിലിൽ മതനവീകരണപ്രസ്ഥാനത്തിന്റെ എണ്ണുകൊണ്ട് ദേശീയതയുടെ കൈത്തിരി കത്തിച്ച മഹാപുരുഷന്മാരിൽ ഏററവും ശ്രദ്ധേയരാണ് ശ്രീരാമകൃഷ്ണപരമഹംസരും സ്വാമി വിവേകാനന്ദനും.

ഗുരുവായ ശ്രീരാമകൃഷ്ണനെപ്പററി ശിഷ്യനായ വിവേകാനന്ദസ്വാമികൾ 'എന്റെ ഗുരുനാഥൻ' എന്ന തന്റെ സുപ്രസിദ്ധമായ പ്രസംഗത്തിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ ഭാരതത്തിന്റെ സാംസ്കാരിക ഐക്യത്തിന് ഗുരുദേവൻ നല്കിയ സംഭാവനകൾ മനസ്സിലാക്കാൻ അത്യന്തം ഉപകരിക്കും. ശ്രീരാമകൃഷ്ണൻ ധർമ്മസമന്വയത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു. വാക്കിനും പ്രവൃത്തിക്കും തമ്മിൽ അണുവിടപോലും വൈരുദ്ധ്യമില്ലാതെ തന്റെ ആശയങ്ങൾ അദ്ദേഹം സ്വജീവിതത്തിൽ പ്രാവർത്തികമാക്കി. സമത്വത്തെപ്പററി വാതോരാതെ പ്രസംഗിക്കുന്നവരെ നിശ്ശബ്ദരാക്കുമാറ് അദ്ദേഹം പറയന്റെ ചാളയും കക്കൂസും കഴുകി വൃത്തിയാക്കി. സ്വന്തം തലമുടി കൊണ്ട് പറയച്ചാളയുടെ നിലം തുടച്ചു. ദൈവകോപം ഭയന്ന് ഇതിനൊന്നും സമ്മതിക്കാത്ത പറയൻ ഉറങ്ങുന്നതുവരെ അദ്ദേഹത്തിനു കാത്തിരിക്കേണ്ടിവന്നു. എല്ലാ വൈവിദ്ധ്യങ്ങളിലും അദ്ദേഹം ഏകത്വം കണ്ടു. പ്രകൃതിസഹജമായ സ്ത്രീപുരുഷഭേദത്തെപ്പോലും അദ്ദേഹം അതിജീവിച്ചു. തന്റെ ധർമ്മപത്നി ഉൾപ്പെടെ എല്ലാ സ്ത്രീകളേയും അമ്മയായി കരുതി. തെരുവിൽ ശരീരം വിററു ജീവിക്കുന്ന കുലടയിൽ പോലും അമ്മയുടെ രൂപം കണ്ടു. ഹിന്ദുധർമ്മത്തിന്റെ വിവിധഭേദങ്ങൾ പരീക്ഷിച്ചതിനു ശേഷം അദ്ദേഹം സൂഫി, മുസ്ലീം, ക്രിസ്തുമതങ്ങൾ സ്വീകരിച്ച് അവയുടെ അനുഷ്ഠാനങ്ങളിലൂടെ തുല്യമായ ധർമ്മാനുഭൂതി നേടി. അങ്ങനെ വിവിധമതങ്ങൾ ഒരേ ലക്ഷ്യത്തിലെത്തുന്നു എന്ന സത്യം കണ്ടറിഞ്ഞു. ജീവിതത്തിന്റെ മുക്കാൽഭാഗംകൊണ്ട് അനുഭൂതിയിലൂടെ നേടി പ്രവൃത്തിയിലൂടെ സാക്ഷാത്കരിച്ച ജ്ഞാനരാശി ധർമ്മപ്രചാരണത്തിലൂടെ വാരിവിതറി. അഹന്തയുടെ സ്പർശമോ ആദരവിനുവേണ്ടിയുള്ള അഭിനിവേശമോ കൂടാതെ സാരള്യത്തിന്റെ മൂർത്തിമദ്ഭാവമായ ഗുരുദേവൻ ധർമ്മോപദേശം ചെയ്തു. പ്രത്യക്ഷാനുഭൂതികൊണ്ട് അദ്ദേഹം ഈശ്വരനെ മൂർത്തമാക്കി. ധർമ്മത്തെ ദാനം ചെയ്യാവുന്നതാക്കി. യുക്തിവാദിയും യുവാവുമായ നരേന്ദ്രദത്തനെ ''ഒററ നോട്ടം, ഒരു സ്പർശം കൊണ്ട് ഒരു ജീവിതം മുഴുവനും മാറും'' എന്നു ബോദ്ധ്യപ്പെടുത്തി. ഗുരുവിൽനിന്ന് ശിഷ്യനു ലഭിച്ച ഏററവും മഹത്തായ പാഠം ലോകത്തിലെ ധർമ്മങ്ങളൊന്നും പരസ്പരവിരുദ്ധമല്ലെന്നാണ്. വിവിധമതങ്ങൾ സനാതനസത്യത്തിന്റെ വിവിധഭാവങ്ങൾ മാത്രം. പല കാലത്തെ പല വർഗ്ഗത്തോടു ചേർന്ന് ഏകധർമ്മം ദേശകാലവിധേയമായ പല രൂപങ്ങളിൽ കാണപ്പെടുന്നു. ഭാരതത്തിന്റെ ഏകീകരണത്തോടൊപ്പം ഏകലോകഭാവത്തിനും വഴി തെളിയിക്കുന്നതായിരുന്നു ഗുരുദേവന്റെ വീക്ഷണം. എന്തിലും നന്മയല്ലാതെ മറെറാന്നും കാണാൻ കഴിയാത്ത മഹാപവിത്രതയായിരുന്നു അദ്ദേഹത്തിന്റെ സവിശേഷത. മററു ലോകഗുരുക്കന്മാർ തങ്ങളുടെ നാമത്തിൽ മതങ്ങൾ സ്ഥാപിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ സർവ്വമതസാരം കണ്ടറിഞ്ഞുപദേശിച്ചു. സാഹോദര്യവും സ്നേഹവും പോലുള്ള മൂല്യങ്ങൾ പ്രസംഗമല്ല, പ്രവൃത്തിയാണാവശ്യപ്പെടുന്നതെന്ന് അദ്ദേഹം കാണിച്ചുതന്നു. 'മതങ്ങൾ, സമ്പ്രദായങ്ങൾ, പള്ളികൾ, ക്ഷേത്രങ്ങൾ ഇവയെ വലിയ കാര്യമാക്കേണ്ട. ഓരോ മനുഷ്യന്റെയും ഉള്ളിലിരിക്കുന്ന സാരവസ്തുവായ ആത്മജ്ഞാനത്തോടു താരതമ്യം ചെയ്യുമ്പോൾ ഇവയെല്ലാം തുച്ഛമാണ്. ഉള്ളിലിരിക്കുന്ന ഈശ്വരചൈതന്യം വികസിക്കുന്തോറും ആ മനുഷ്യന് ലോകത്തിനു നന്മ ചെയ്യാനുള്ള ശക്തിയുണ്ടാകും. അതിനാൽ ആദ്യം അതു സമ്പാദിക്കണം,' എന്നദ്ദേഹം ചൂണ്ടിക്കാണിച്ചു. മനുഷ്യരെയാകമാനം ഒരുമിപ്പിക്കുന്ന കാഴ്ചപ്പാടും ലോകനന്മയുടെ ഈ പ്രവർത്തനസരണിയുമാണ് ഈ കൈത്തിരിയിൽ നിന്ന് കൊളുത്തിയ നിരവധി തീപ്പന്തങ്ങളെ

ലോകം മുഴുവൻ വെളിച്ചം പകരാൻ ഉത്തേജിപ്പിച്ചതു്.

ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ദേശീയോദ്ഗ്രഥനപ്രവർത്തനങ്ങളെപ്പററി ചിന്തിക്കുമ്പോഠം സന്ന്യാസത്തിനു് സാമൂഹ്യപ്രാധാന്യമുണ്ടോ എന്ന പ്രശ്നം സ്വാഭാവികമായും ഉദിക്കുന്നു. ധർമ്മത്തെ തികച്ചും വ്യക്തിഗതമായി, അനുഭൂതിയായി, കാണുന്ന സന്ന്യാസത്തിൽ സാമൂഹ്യാംശം തീരെയില്ലെന്നുതന്നെ തോന്നാം. നിത്യജീവിതത്തിൽനിന്നു് ഒളിച്ചോടി വ്യക്തിപരമായി മോക്ഷാന്വേഷണം നടത്തുന്നതിനെയാണു് സാധാരണക്കാർ സന്ന്യാസമെന്നു പറയുന്നതു്. എന്നാൽ യഥാർത്ഥസന്ന്യാസി യോഗിയാണു്, ഋഷിയാണു്. സന്ന്യാസം യഥാർത്ഥത്തിൽ ജീവിതത്തിൽനിന്നുള്ള ഒളിച്ചോട്ടമല്ല, വ്യക്തിജീവിതത്തിൽനിന്നുയന്നു് സാമൂഹ്യജീവിതത്തിലേക്കുള്ള പ്രവേശമാണു്, മഹത്തായ ത്യാഗമാണു്. ത്യാഗത്തിൻെറ ഉന്നതസോപാനത്തിൽ കയറിനിന്നു് ചക്രവാളസീമയെ ലക്ഷ്യമാക്കി തൻെറ മിച്ചശക്തിയും അതിൻെറ സിദ്ധികളും വാരിവിതറുന്നവനാണു് യഥാർത്ഥയോഗി. സങ്കുചിതമായ കുടുംബജീവിതത്തിൽനിന്നും മുക്തനായി സമൂഹത്തിനു സ്വയം സമർപ്പിക്കുന്ന കർമ്മയോഗിയാണു് സന്ന്യാസി. സന്ന്യാസത്തിൻെറ ഈ സാമൂഹ്യാടിത്തറയിലാണു് രാമകൃഷ്ണമിഷൻ സ്ഥാപിതമായിരിക്കുന്നതു്. പണ്ഡിററു് ജവഹർലാൽ നെഹ്റു 'ഇൻഡ്യയെ കണ്ടെത്തലി'ൽ ചൈതന്യദേവനെപ്പററി പരാമർശിച്ചശേഷം ശ്രീരാമകൃഷ്ണനെപ്പററി ഇപ്രകാരം പറയുന്നു: ''ബുദ്ധിപരമായ ഉൽകൃഷ്ടവൈഭവങ്ങളോടൊപ്പം അത്രതന്നെ പ്രബലമായ തീവ്രാഭിനിവേശവും – അങ്ങനെയുള്ള ഒരു വിചിത്രസങ്കരം ബംഗാളിൽ വളന്നുവന്നു. പ്രേമപൂർണ്ണമായ വിശ്വാസത്തിൻെറയും ലോകസേവനത്തിൻെറയും ഈ പാരമ്പര്യത്തിനു് ബംഗാളിൽ പത്തൊമ്പതാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ പുണ്യസ്വഭാവനായ മറെറാരു അസാമാന്യമനുഷ്യൻ – രാമകൃഷ്ണപരമഹംസർ പ്രതിനിധീഭവിച്ചു. അദ്ദേഹത്തിൻെറ നാമധേയത്തിൽ ഒരു സേവക–സന്ന്യാസിപരമ്പര സ്ഥാപിച്ചിട്ടുള്ളതിനു് സമുദായസേവനത്തിലും ഭൂതകാരുണ്യപരമായ ദുഃഖപരിഹാരസംരംഭങ്ങളിലും നിസ്തുലമായ ഒരു ചരിത്രമാണുള്ളതു്. ക്ഷമാപൂർവ്വവും പ്രേമമയവുമായ സേവനം എന്ന പുരാതന ഫ്രാൻസിസ്കന്മാരുടെ ആദർശം നിറഞ്ഞു്, ഏറെക്കുറെ ക്വേക്കർമാരെപ്പോലെ, ശാന്തശീലരും ആഡംബരരഹിതരും പ്രാപ്തരുമായ രാമകൃഷ്ണമിഷനിലെ അംഗങ്ങഠം തങ്ങളുടെ ആശ്രുപത്രികളും വിദ്യാഭ്യാസസ്ഥാപനങ്ങളും നടത്തിക്കൊണ്ടുപോരുന്നു, എന്തെങ്കിലും വലിയ കാലക്കേടു വരുമ്പോഠം ഇൻഡ്യയിലെങ്ങും ഇൻഡ്യയ്ക്കു പുറത്തുപോലും സമാശ്വാസനപ്രവൃത്തികളിൽ ഏർപ്പെടുന്നു.''

ശ്രീരാമകൃഷ്ണപരമ്പരയുടെ സാമൂഹ്യപ്രാധാന്യം മറെറാരു കാഴ്ചപ്പാടിലും ശ്രദ്ധേയമായി കാണാം. മനുഷ്യഹൃദയങ്ങളെ തൊട്ടുണത്താനും ഏകീകരിക്കാനുമുള്ള സർഗ്ഗശക്തിയിൽ സന്ന്യാസി കലാകാരനു തുല്യനാണെന്നു് ഒരു ലേഖകൻ അഭിപ്രായപ്പെടുന്നതു്* ഈ സമയത്തു് ഓക്കുകയാണു്. ആദിമഹസ്സു തേടുന്നവൻെറ ആത്മീയോജസ്സും കലാകാരൻെറ സർഗ്ഗശക്തിയും ഒന്നാണെന്നും രണ്ടുപേരുടേയും ആത്മസാക്ഷാത്കാരം (ആത്മാവിഷ്കരണം) സൃഷ്ടിക്കുന്ന അനന്തമായ ലയവീചികഠം ചക്രവാളപ്പരപ്പുവരെയെത്തി തൊടുന്നതിനെയൊക്കെ സ്നിഗ്ദ്ധമാക്കി ഏകീകരിക്കുന്നു എന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. അതായതു് മനുഷ്യമനസ്സുകളെ കോർത്തിണക്കുന്ന സ്നേഹത്തിൻെറ അതിപ്രസരമാണു് കലയുടേയും സന്ന്യാസത്തിൻേറയും സവിശേഷത. തന്മൂലം ഉദ്ഗ്രഥനത്തിൻെറ സന്ദേശം പരത്താൻ കലയും സന്ന്യാസവും പോലെ പററിയ കർമ്മഭൂമികഠം വേറെയില്ല. ശ്രീരാമകൃഷ്ണനെപ്പററി വിശ്വപ്രസിദ്ധനായ റൊമെയിൻ റോളണ്ടു് പറഞ്ഞ ഒരു കാര്യം ഈ സന്ദർഭത്തിൽ പ്രത്യേകം പ്രസ്താവ്യമാണു്. 'കലാപരമായ വികാരത്തള്ളൽ, സുന്ദരവസ്തുക്കളോടു് വാസനാപരമായുള്ള ആഭിമുഖ്യം — ഇതാണു് ശ്രീരാമകൃഷ്ണനെ ഈശ്വരനിലേക്കു് ഒഴുക്കി അടുപ്പിച്ച ആദ്യത്തെ ശക്തി. ഇതല്ലാതെ ഈശ്വരസാക്ഷാത്കാരത്തിനു് വേറെയും മാർഗ്ഗങ്ങളുണ്ടെന്നു് നമുക്കു് കാണാം. പ്രിയപ്പെട്ട ഒരു ഹൃദയത്തോടുള്ള ഒത്തുചേരൽ, ഏകാന്തമായ മനനം, ഇന്ദ്രിയങ്ങളുടെ മേലുള്ള വിജയം, അനാസക്തമായ കർമ്മം, ധ്യാനം മുതലായവ. ശ്രീരാമ

*''കുമാരനാശാനെപ്പററി ഒരു പഠനം''-കെ. സുരേന്ദ്രൻ.

കൃഷ്ണൻ ഇപ്പറഞ്ഞ ഓരോന്നും എന്തെന്നറിഞ്ഞ വനാണ്. പക്ഷേ ആദ്യമായി അനായാസമായി സ്വാഭാവികമായും അദ്ദേഹത്തിനിണങ്ങിയ മാർഗ്ഗം. ഈശ്വരൻെറ സുന്ദരമായ മുഖദർശനാനന്ദമായിരുന്നു. തൻെറ ദൃഷ്ടികൾ പതിച്ച സകലതിൽനിന്നും ആ ആനന്ദം അദ്ദേഹത്തിന് ലഭിക്കുകയും ചെയ്തിരുന്നു. അതെ, അദ്ദേഹം ഒരു കലാകാരനായിരുന്നു.'

ഇന്ത്യയുടെ സാമൂഹ്യപശ്ചാത്തലത്തിൽ ശ്രീരാമകൃഷ്ണൻെറ പ്രവർത്തനങ്ങൾ അവലോകനം ചെയ്യുമ്പോഴാണ് അദ്ദേഹം നല്കിയ ദേശീയോദ്ഗ്രഥനപ്രചോദനത്തിൻെറ ഏററവും തെളിഞ്ഞ ചിത്രം നമുക്ക് ലഭിക്കുന്നതു്. ഇന്ത്യയിൽ മററു പ്രദേശങ്ങളെക്കാൾ അര നൂററാണ്ടു മുമ്പുതന്നെ ബ്രിട്ടീഷ്ഭരണം സ്ഥാപിതമായ ബംഗാൾ സ്വാഭാവികമായും നേരത്തേതന്നെ വിദ്യാഭ്യാസപരവും ബുദ്ധിപരവുമായ പലമാററങ്ങൾക്കും സാക്ഷ്യം വഹിച്ചു. പതിനെട്ടാം നൂററാണ്ടിൽത്തന്നെ അവിടെ ഒരു നവോത്ഥാനത്തിൻെറ കൊട്ടുകാററടിച്ചു. രാജാറാംമോഹൻറായ് ഈ നവയുഗത്തിൻെറ ശംഖധ്വനി മുഴക്കി. ഹിന്ദുമതം അദ്ദേഹത്തിൻെറ കർമ്മക്ഷേത്രവും മതപരിഷ്കരണം അദ്ദേഹത്തിൻെറ മുദ്രാവാക്യവുമായിരുന്നു. ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിനും പാശ്ചാത്യസംസ്കാരത്തിനുംവേണ്ടി അദ്ദേഹം വാദിച്ചു. ബംഗാളിൽ ക്രമേണ വേരൂന്നിയ ഇംഗ്ലീഷ്‌വിദ്യാഭ്യാസം ''ഇന്ത്യൻചക്രവാളത്തിൻെറ വിപുലീകരണം, ഇംഗ്ലീഷ്‌സാഹിത്യത്തോടും സ്ഥാപനങ്ങളോടുമുള്ള ആദരാതിശയം, ഇന്ത്യൻജീവിതത്തിലെ ചില വശങ്ങളോടും പല പൂർവ്വാചാരങ്ങളോടും ക്ഷോഭപൂർണ്ണമായ വെറുപ്പ്, ഭരണപരിഷ്കാരങ്ങൾക്കു വേണ്ടിയുള്ള അവകാശവാദം'' തുടങ്ങിയ പ്രവണതകൾക്കു വഴി തെളിയിച്ചു. ഭാരതീയമായ എല്ലാത്തിനോടും വെറുപ്പും അധമബോധവും ഈ നവോത്ഥാനധാരയിൽ പ്രതിഫലിച്ചു. തങ്ങളുടേതിൻേറയും കൊള്ളേണ്ടതിൻേറയും ഉരകല്ല് സായിപ്പിൻെറ അംഗീകാരമായി. വിവേകാനന്ദസ്വാമികൾ പോലും ഇന്ത്യയിൽ അംഗീകാരം കിട്ടിയതു് ചിക്കാഗോവിൽ ലഭിച്ച മാന്യതയ്ക്കു ശേഷമാണെന്നു കാണാം. ഈ പാശ്ചാത്യഭ്രമത്തിൻെറ ശക്തമായ തിരിച്ചടിയെന്നോണം നമ്മുടെ പൂർവ്വാചാരങ്ങൾ ഉൾപ്പെടെ ഭാരതീയമായ എല്ലാത്തിലും അടിമുടി അഭിമാനംകൊള്ളുന്ന മററൊരു നവോത്ഥാന പ്രസ്ഥാനവും ബംഗാളിലുണ്ടായി. വിരുദ്ധവീക്ഷണങ്ങൾ ഉൾക്കൊള്ളുന്ന ഈ പ്രസ്ഥാനങ്ങൾ പിന്നീട് ഇന്ത്യയിലാകെ പരന്നു. ബ്രിട്ടീഷ് ലിബറലിസത്തിൻെറ വെളിച്ചത്തിൽ ഭാരതീയസമുദായത്തെ പുനഃസംവിധാനം ചെയ്യാൻ ശ്രമിച്ച ആദ്യത്തെ ധാര ഇന്ത്യയിൽ ബ്രിട്ടീഷ് ഭരണത്തെ ഏറെക്കുറെ അനുകൂലിക്കുന്ന സാമൂഹ്യപരിഷ്കർത്താക്കളുടെ ഒരു പരമ്പരയെ സൃഷ്ടിച്ചു. ഇന്ത്യയുടെ പൗരാണികമഹത്ത്വത്തിൽ ആവേശം കൊള്ളുകയും അതിൻെറ നവീകരണത്തിൽനിന്നുണ്ടാകുന്ന കർമ്മചൈതന്യംകൊണ്ടു് ഇന്ത്യയെ മുന്നോട്ടു നയിക്കണമെന്നു് ആഗ്രഹിക്കുകയും ചെയ്ത രണ്ടാമത്തെ ധാര ദേശീയപ്രസ്ഥാനത്തിന് അടിത്തറയിട്ടു. ശ്രീരാമകൃഷ്ണനും വിവേകാനന്ദനും ദേശീയപ്രസ്ഥാനത്തിൽ നേരിട്ടു പങ്കെടുക്കാതെതന്നെ ഈ രണ്ടാംധാരയുടെ പ്രഭവസ്ഥാനങ്ങളായി. ആത്മീയതയുടെ പരിവേഷത്തിൽ ഒതുങ്ങിനിന്ന ഗുരുദേവൻെറ ഉപദേശങ്ങളും പ്രവർത്തനങ്ങളും യഥാർത്ഥത്തിൽ ദേശീയതയ്ക്കു് വളരാനുള്ള വളക്കൂറുള്ള മണ്ണായിരുന്നു എന്നാണ് 'ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്ര'ത്തിൽ ശ്രീ ഇ. എം. എസ്. ചൂണ്ടിക്കാണിച്ചിരിക്കുന്നതു്.

സ്വാമി വിവേകാനന്ദനെ ജവഹർലാൽനെഹ്രു പരിചയപ്പെടുത്തുന്നതിങ്ങനെയാണ് ''ഭൂതകാലത്തിലടിയുറച്ചുനില്ക്കുകയും ഇന്ത്യയുടെ പാരമ്പര്യത്തിൽ അഭിമാനംകൊള്ളുകയും ചെയ്യുന്നെങ്കിലും വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിക്കുന്നിടത്തു് ഒരാധുനികനും ഇന്ത്യയുടെ ഭൂതവർത്തമാനങ്ങളെ ഇണക്കിനിർത്തുന്ന ഒരു പാലവുമായിരുന്നു.'' എന്നു്. സമന്വയംകൊണ്ടു് വിഭാഗീയതകളെ മെരുക്കിയെടുക്കുന്ന ഗുരുദേവൻെറ വീക്ഷണത്തിനൊപ്പിച്ച് മാനവലോകത്തിൻെറ ഭാവിമതമായി അദ്ദേഹം അദ്വൈതത്തെ ഉയർത്തിപ്പിടിച്ചു. അദ്വൈതം ആത്മീയംമാത്രമല്ല, യുക്തിവാദത്തിനു നിരക്കുന്നതും പ്രപഞ്ചത്തെക്കുറിച്ചുള്ള ശാസ്ത്രീയനിരീക്ഷണങ്ങളോട് പൊരുത്തപ്പെടുന്നതുമാണെന്നു് അദ്ദേഹം ചൂണ്ടിക്കാട്ടി. 1898-ൽ അദ്ദേഹം ഒരു മുസ്ലീംസുഹൃത്തിനെഴുതിയ കത്തിൻെറ ചില ഭാഗങ്ങൾ 'ഇന്ത്യയെ കണ്ടെത്തലിൽ' ഇപ്രകാരം ഉദ്ധരിച്ചിട്ടുണ്ടു്: ''നമ്മുടെ മാതൃഭൂമിയുടെ ഒരൊററ പ്രത്യാശ

ഈ രണ്ടു മഹാവ്യവസ്ഥകളുടേയും, ഹിന്ദുമതത്തിൻെറയും ഇസ്ലാമിൻെറയും – വേദാന്തമസ്തിഷ്ക്കത്തിൻെറയും ഇസ്ലാമികശരീരത്തിൻെറയും– സമ്മേളനമാണ്. കുഴപ്പത്തിൻെറയും മത്സരത്തിൻെറയും നടുവിൽനിന്നു് മഹനീയവും അജയ്യവുമായ, കളങ്കമററ സമ്പൂർണ്ണമായ ഭാവി ഭാരതം വേദാന്തമസ്തിഷ്ക്കത്തോടും ഇസ്ലാംശരീരത്തോടുംകൂടി ഉദിച്ചുയരുന്നതു് എൻെറ മനക്കണ്ണിൽ ഞാൻ തെളിഞ്ഞുകാണുന്നു.'' ദേശീയോദ്ഗ്രഥനത്തിൻെറ എത്ര മഹത്തായ സ്വപ്നമാണ് ഈ വരികളിൽ അടങ്ങിയിരിക്കുന്നതു്!

ഇന്ത്യയിലെ സാധാരണക്കാരനോടുള്ള അദ്ദേഹത്തിൻെറ ചായ്‌വ് വളരെ പ്രകടമായിരുന്നു. മനുഷ്യൻെറ വ്യക്തിത്വവും സ്വാതന്ത്ര്യവും വളർത്താൻ ഉദ്ദേശിക്കപ്പെട്ടിരുന്ന ജാതിവ്യവസ്ഥ സാമാന്യജനങ്ങളെ ചവിട്ടിമെതിക്കുന്നരീതിയിൽ അധഃപതിച്ചതിൽ അദ്ദേഹത്തിൻെറ ഹൃദയം വേദനിച്ചു. ''ഇന്ത്യയുടെ ഒരൊററ ആശാകേന്ദ്രം സാധാരണക്കാരനാണ്. ഉന്നതവർഗ്ഗങ്ങൾ കായികമായും ധാർമ്മികമായും മരിച്ചുകഴിഞ്ഞു'' എന്നദ്ദേഹം പ്രഖ്യാപിച്ചു. സാധാരണക്കാരൻെറ ഭൗതികമായ മോചനത്തിനു് സോഷ്യലിസ്ററ് മാർഗ്ഗം അനിവാര്യമാണെന്നദ്ദേഹം കണ്ടു. ''ഞാനൊരു സോഷ്യലിസ്ററായതു് അതു കുററമററ പൂർണ്ണമായ വ്യവസ്ഥയായതുകൊണ്ടല്ല. അപ്പം ഇല്ലാതിരിക്കുന്നതിനേക്കാൾ മെച്ചമാണല്ലോ ഒരപ്പത്തിൻെറ പാതി. മററു സമ്പ്രദായങ്ങൾ പരീക്ഷിക്കപ്പെടുകയും അവയെല്ലാം പോരായ്മകളുണ്ടെന്നു് കാണുകയും ചെയ്തുകഴിഞ്ഞു. ഇനി ഇതൊന്നു് പരീക്ഷിച്ചു നോക്കുക. മററൊന്നിനുമല്ലെങ്കിൽ ഇതിൻെറ പുതുമയ്ക്കുവേണ്ടിയെങ്കിലും'' എന്നദ്ദേഹം പറഞ്ഞു. നിർഭയനായ ഇന്ത്യക്കാരൻ അദ്ദേഹത്തിൻെറ നിരന്തരമായ സ്വപ്നമായിരുന്നു. അതിമഹത്തായ ഇച്ഛാശക്തിയും ഇരുമ്പിൻെറ മാംസപേശികളും ഉരുക്കിൻെറ നാഡീഞരമ്പുകളുമാണ് നമ്മുടെ നാടിൻെറ ആവശ്യമെന്നദ്ദേഹം വിശ്വസിച്ചു. അന്ധവിശ്വാസത്തെ അദ്ദേഹം നിശിതമായി അപലപിച്ചു. അന്ധവിശ്വാസികളായ വങ്കന്മാരേക്കാൾ കൊടിയ നിരീശ്വരവാദികളെയാണ് താൻ ഇഷ്ടപ്പെടുന്നതെന്നുപോലും അദ്ദേഹം പറഞ്ഞു.

ഭാരതത്തിൻെറ ഭാവിക്കു് അവശ്യം വേണ്ട ഒന്നാമത്തെ ഉപാധി മതപരമായ ഐക്യമാണെന്നു് അദ്ദേഹം ഊന്നിപ്പറഞ്ഞു. ഭാരതത്തിൻെറ ചിരപുരാതനമായ ഓജസ്സ് ആദ്ധ്യാത്മികതയും ശക്തിമത്വവും ആകയാൽ ആദ്ധ്യാത്മികാശയങ്ങളെയും മതതത്ത്വങ്ങളെയും സന്ന്യാസിമഠങ്ങളിലും വനാന്തരങ്ങളിലുംനിന്നു് വെളിയിൽ കൊണ്ടുവന്നു് ജനജീവിതത്തിൻെറ ഭാഗമാക്കണമെന്നു് അദ്ദേഹം ഉദ്ബോധിപ്പിച്ചു. സാർവ്വജനീനമായ മതൈക്യത്തിനു മുമ്പിൽ ഭാരതത്തിലെ വംശപരവും ഭാഷാപരവും സാമുദായികവുമായ വൈഷമ്യങ്ങൾ അലിഞ്ഞുപോകുമെന്നു് അദ്ദേഹം കാണിച്ചുതന്നു. ജാതിസമീകരണത്തിനു് സംസ്കാരസമാർജ്ജനവും മേൽജാതിക്കാരുടെ ശക്തികേന്ദ്രമായ വിദ്യാഭ്യാസം പിടിച്ചടക്കുകയുമാണ് വേണ്ടതെന്നദ്ദേഹം നിർദ്ദേശിച്ചു. തെക്കും വടക്കും തമ്മിലുള്ള ആര്യദ്രാവിഡ സംഘർഷം അസംബന്ധമാണെന്നും ഇന്ത്യയിലുള്ളവരൊക്കെ ആര്യന്മാരാണെന്നും അദ്ദേഹം സ്ഥാപിച്ചു. ഉയർന്നവനെ താഴ്ത്തുകയല്ല, താഴ്ന്നവനെ ഉയർത്തുകയാണ് ഭാരതീയാദർശമെന്നുള്ളതുകൊണ്ടു് സംഘടനാശക്തികൊണ്ടും വിദ്യാഭ്യാസംകൊണ്ടും വിശേഷിച്ച് സംസ്കൃതപഠനംകൊണ്ടും, താഴ്ന്നവരായി കരുതപ്പെടുന്നവർ ബ്രാഹ്മണത്വം പ്രാപിക്കണമെന്നു് അദ്ദേഹം ചൂണ്ടിക്കാട്ടി. ഭാരതത്തിൻെറ ദേശീയപാരമ്പര്യത്തെ നിഷേധിക്കുന്ന വിദ്യാഭ്യാസസമ്പ്രദായം ചന്ദനത്തടി ചുമക്കുന്ന കഴുതകളെയാണ് സൃഷ്ടിക്കുന്നതെന്നും,മറിച്ച് ആണുങ്ങളെ സൃഷ്ടിക്കാൻ പര്യാപ്തമായ വിദ്യാഭ്യാസമാണ് വേണ്ടതെന്നും അദ്ദേഹം ഊന്നിപ്പറഞ്ഞു.

വിവേകാനന്ദസ്വാമികളുടെ അപൂർണ്ണമായ ഒരു ഗ്രന്ഥത്തിൽ ഭാരതത്തിൻെറ ഉദ്ഗ്രഥനത്തിനും ഉന്നമനത്തിനുംവേണ്ട ആശയങ്ങളും പരിപാടികളും അടങ്ങിയ നാല്പത്തിരണ്ടു് ചിന്താവിഷയങ്ങൾ ഉൾപ്പെടുത്തിക്കാണുന്നു. മററെവിടേയും പോലെ ഇവിടുത്തേയും പ്രശ്നം പല വംശക്കാരെ ഒരുമിപ്പിക്കുകയാണെങ്കിലും ആ പ്രശ്നം മറേറതു നാടിനേക്കാളും ഇവിടെ ഗുരുതരമാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ഭാഷയുടേയും ഭരണകൂടത്തിൻേറയും സർവ്വോപരി മതത്തിൻേറയും സാധാരണീകരണമാണ് ഉദ്ഗ്രഥനത്തിൻെറ മർമ്മമെന്നദ്ദേഹം വിശ്വസിച്ചു. മററു നാടുകളിൽ ഉദ്ഗ്രഥനത്തിൻെറ ഉപാധി ശക്തിയായിരുന്നപ്പോൾ ഭാരതം സൗമ്യതയുടേയും സമന്വയത്തിൻേറയും മാർഗ്ഗമാണ് സ്വീകരിച്ചതു്. ശക്തികൊണ്ടു് നേടുന്ന ഉദ്ഗ്രഥനം അപ്രധാനമായവയെ പ്രധാനപ്പെട്ടതിനു് ഇരയാക്കുന്നു.

ദുബ്ബലവിഭാഗങ്ങളെ പ്രബലവിഭാഗത്തിന് ചൂഷണവിധേയമാക്കാനും ഇടയാക്കുന്നു. ഇതുകൊണ്ട് പെട്ടെന്നു ചില നേട്ടങ്ങളുണ്ടായേക്കാമെങ്കിലും കാലക്രമത്തിൽ ഈ ഉദ്ഗ്രഥനം ആത്മാവു നഷ്ടപ്പെട്ട് ചിതൽപ്പുററുപോലെ നിലംപൊത്തുമെന്നും അദ്ദേഹം കണ്ടറിഞ്ഞു. അതുകൊണ്ട് എല്ലാ അംശങ്ങൾക്കും പരമമായ സ്വാതന്ത്ര്യവും വളരാനുള്ള അവസരവും നല്കുന്ന ഐക്യസങ്കല്പമാണദ്ദേഹത്തിനുണ്ടായിരുന്നത്. ഒരു പൊതുഭാഷയുടെ കാര്യത്തിലും ഇതേ നിലപാടാണദ്ദേഹം സ്വീകരിച്ചത്. പല ഭാഷകളുടെ ജീവസ്സത്തയ്ക്ക് വിനാശം വരുത്തിക്കൊണ്ട് രൂപപ്പെടുത്തുന്ന പൊതുഭാഷ ഐക്യത്തേക്കാൾ അനൈക്യത്തിനാണ് വഴിയൊരുക്കുക. അതുകൊണ്ട് നമ്മുടെ ഭാഷാപ്രശ്നത്തിന് യുക്തമായ പരിഹാരം എല്ലാ പ്രാദേശികഭാഷകളേയും ഉൾക്കൊള്ളാൻ കഴിയുന്ന മഹത്തായ ഒരു ഭാഷ സ്വീകരിക്കുന്നതാണെന്നും അതിനു പററിയതു് സംസ്കൃതമാണെന്നും അദ്ദേഹം നിർദ്ദേശിച്ചു. അതുപോലെ വംശപരമായ ഐക്യത്തിന്റെ അടിത്തറയായി അദ്ദേഹം ആര്യസങ്കല്പം സ്വീകരിച്ചു. ഉയന്ന മനുഷ്യത്വം എന്ന അത്ഥത്തിൽ ബ്രാഹ്മണ്യത്തെ അതിന്റെ മഹോന്നതരൂപമായും സങ്കല്പിച്ചു. ഏകദൈവവിശ്വാസം കാലക്രമത്തിൽ ക്രൂരവും മർദ്ദനപരവുമാകുമെന്ന ചരിത്രസത്യം മുൻനിർത്തി വിശ്വാസപരമായ ഉദ്ഗ്രഥനത്തിന് അദ്ദേഹം ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്ന പ്രാചീന ഭാരതീയതത്ത്വം ഉയത്തിപ്പിടിച്ചു. ചുരുക്കത്തിൽ മനുഷ്യജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും വൈവിദ്ധ്യത്തിന്റേയും വിഭിന്നതയുടേയും ഘടകങ്ങൾക്ക് അല്പംപോലും ക്ഷതമേല്പിക്കാതെയുള്ള പൊരുത്തപ്പെടുത്തലാണ് അദ്ദേഹത്തിന്റെ ആദശം. നമ്മുടെ ദേശീയോദ്ഗ്രഥനത്തിനു മറെറാരാദശം സങ്കല്പിക്കാനും സാദ്ധ്യമല്ല.

നിരവധി യാതനകളും വേദനകളും സഹിച്ചുകൊണ്ടാണ് വിവേകാനന്ദസ്വാമികളും സഹപ്രവത്തകരും ഗുരുദേവന്റെ സമാധിക്കുശേഷം രാമകൃഷ്ണതത്ത്വം പ്രചരിപ്പിക്കാൻ അരയും തലയും മുറുക്കി കമ്മരംഗത്തിറങ്ങിയതു്. കൊടിയ ദാരിദ്ര്യവും മററു വിഷമങ്ങളും അവരെ ഒട്ടും തന്നെ തളത്തിയില്ല. അന്നവക്കെല്ലാം ഏകാവലംബം ഗുരുദേവന്റെ ധമ്മപത്നിയായ ശാരദാദേവിയായിരുന്നു. പത്തു വഷത്തെ ക്ലേശനിർഭരമായ പ്രവത്തനങ്ങൾകൊണ്ട് രാമകൃഷ്ണശിഷ്യന്മാർ ഇന്ത്യയിലെങ്ങും ശ്രദ്ധിക്കപ്പെട്ടു. അങ്ങനെ ''ദേവന്റെ അച്ചനാപീഠത്തിൽ അനാഘ്രാതകുസുമങ്ങളെയും അസ്പൃഷ്ടഫലങ്ങളെയും നിവേദിക്കാനുള്ള'' ഗുരുദേവാഗ്രഹം സഫലമായി. പത്തുവഷംകൊണ്ട് ഭാരതത്തിലെ കുഗ്രാമങ്ങളിൽപ്പോലും ''ഒരു കഷണം റൊട്ടിയിൽ കവിഞ്ഞ ചിലവു കൂടാതെ'' ശ്രീരാമകൃഷ്ണസന്ദേശം എത്തി. അതിവിപുലമായ ജനസമ്പക്ക്പരിപാടികൊണ്ട് മതവും വിദ്യാഭ്യാസവും ഭാരതത്തിലെ ഗ്രാമീണഗൃഹങ്ങളുടെ പടിവാതില്ക്കൽ എത്തിക്കാൻ കഴിഞ്ഞു. രാമകൃഷ്ണസന്ദേശം പ്രചരിപ്പിച്ചും, വിദ്യാഭ്യാസം, ആതുരസേവനം, ഹരിജനോദ്ധാരണം, സാംസ്കാരികപ്രവത്തനം തുടങ്ങി സാമൂഹ്യരംഗത്തു് വിപുലമായ പ്രവത്തനങ്ങൾകൊണ്ട് മഹത്തായ സംഭാവനകൾ നല്കിയും വളന്നുവന്ന രാമകൃഷ്ണമിഷനു് ഇന്ന് ഇന്ത്യയിൽത്തന്നെ നൂററിഇരുപതിൽപ്പരം സ്ഥാപനങ്ങളുണ്ട്. ഇന്ത്യൻ സാംസ്കാരികരംഗത്തെ ധ്രുവനക്ഷത്രമാണ് ഇന്നു് രാമകൃഷ്ണമിഷൻ. വിദേശങ്ങളിൽ ഇന്ത്യയുടെ ആത്മചൈതന്യം പ്രകാശിപ്പിക്കുന്നതിലും മിഷൻ അപാരമായ വിജയം നേടിക്കഴിഞ്ഞു. ചുരുക്കത്തിൽ ഭാരതത്തിലെ ജനഗണഅധിനായകന്മാരായ ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ദേശീയോദ്ഗ്രഥനപരിപാടികൾ രാമകൃഷ്ണമിഷനിലെ ത്യാഗികളായ സന്ന്യാസികൾ അനുസ്യൂതം തുടന്നുകൊണ്ടിരിക്കുന്നു.

വിവേകാനന്ദസ്വാമികൾ ദിവംഗതനായി 45 കൊല്ലം കഴിഞ്ഞു് നമുക്ക് സ്വാതന്ത്ര്യം ലഭിച്ചു. അതിനുശേഷം 30 വഷംകൂടി നാം പിന്നിട്ടുകഴിഞ്ഞു. ഭാരതത്തിന്റെ ഐക്യത്തിനും ദേശീയോദ്ഗ്രഥനത്തിനുംവേണ്ടി സ്വാമികളുടെ ശബ്ദത്തേക്കാൾ ധീരമായ ശബ്ദമൊന്നും നാം ഇതുവരെ കേട്ടിട്ടില്ല. അദ്ദേഹത്തിന്റെ കമ്മപരിപാടിയേക്കാൾ ഉജ്ജ്വലമായ പ്രവത്തനങ്ങളൊന്നും നാമിതുവരെ കണ്ടിട്ടുമില്ല.

[കാലടി ശ്രീരാമകൃഷ്ണക്ഷേത്രപ്രതിഷ്ഠയോടനുബന്ധിച്ച് നടത്തിയ ഉപന്യാസമത്സരത്തിൽ ഒന്നാം സമ്മാനം നേടിയ ലേഖനം.]

# സ്വാമി വിവേകാനന്ദൻ
## ജീവിതവും ഉപദേശങ്ങളും

കെ. കേശവൻനായർ

''തന്നാൽക്കരേറേണ്ടവരെത്രപേരോ
താഴത്തു പാഴ്ച്ചേറിലമന്നിരിക്കെ
താനൊററയിൽ ബ്രഹ്മപദം കൊതിക്കും
തപോനിധിയ്ക്കെന്തൊരു ചാരിതാർത്ഥ്യം?''

എന്നു് മഹാകവി ഉള്ളൂർ ചോദിക്കുന്നു. മററുള്ളവരുടെ ദുരിതങ്ങളുടേയും ദുഃഖങ്ങളുടേയും നേരെ കണ്ണടച്ച് സ്വന്തം മുക്തിക്കുവേണ്ടിമാത്രം പ്രയത്നിക്കുന്ന ഒരു കൂട്ടം സന്ന്യാസിമാരെ ഉദ്ദേശിച്ചുള്ളതാണ് ഈ ചോദ്യം. സാംസാരിക ദുഃഖങ്ങളിൽനിന്നെല്ലാം സ്വയം മുക്തനാകാൻ ശ്രമിക്കുന്നതോടൊപ്പം ഒരു യോഗി മററുള്ളവരേയും അതിൽനിന്നു് കരകയററാൻ ശ്രമിക്കണം. അപ്പോഴേ അയാൾ യഥാർത്ഥയോഗിയാകുന്നുള്ളു. ദൗർഭാഗ്യവശാൽ നമ്മുടെ നാട്ടിൽ 'താനൊററയിൽ ബ്രഹ്മപദം കൊതിക്കുന്ന തപോനിധികൾ' ധാരാളമുണ്ടായിരുന്നു; ഇന്നും ഉണ്ടു്.

ശ്രീരാമകൃഷ്ണസംഘത്തിന്റെ സ്ഥാപകനായ സ്വാമി വിവേകാനന്ദൻ അത്തരത്തിൽപ്പെട്ട ഒരു യോഗിയായിരുന്നുവോ എന്നാണ് നമുക്കു് ചിന്തിക്കുവാനുള്ളതു്? ഒരിക്കലും അല്ലായിരുന്നു എന്നു് ഉറപ്പോടെ ഉത്തരം പറയാം. അദ്ദേഹത്തിന്റെ ജീവിതചര്യകളും സന്ദേശങ്ങളും പഠിക്കുന്ന ഏതൊരാൾക്കും ഈ തത്ത്വം പകൽവെളിച്ചംപോലെ സ്പഷ്ടമായിക്കാണാൻ കഴിയും.

സർവ്വസംഗപരിത്യാഗിയായ ഒരു യോഗീശ്വരനായിരുന്നിട്ടും പാവങ്ങളെക്കാണുമ്പോൾ അദ്ദേഹത്തിന്റെ മനസ്സലിഞ്ഞിരുന്നു. ആത്മമുക്തിയെമാത്രം കാംക്ഷിക്കുന്ന ഒരു യോഗിയായിരുന്നു വിവേകാനന്ദൻ എങ്കിൽ ഇങ്ങനെയൊരു പതിതാനുകമ്പ—ഇങ്ങനെയൊരു സഹതാപം അദ്ദേഹത്തിൽ അങ്കുരിക്കുമായിരുന്നില്ല. അദ്ദേഹം ഒരിക്കൽ പറകയുണ്ടായി: ''ഇന്ത്യയിലെ പട്ടിണിപ്പാവങ്ങളുടെ സ്ഥിതിയെക്കുറിച്ചോർത്തു് എന്റെ ഹൃദയം വേദനിക്കുന്നു. ജാതികളുടേയും രാജാക്കന്മാരുടേയും വിദേശീയരുടേയും അനേകായിരം വർഷങ്ങളായുള്ള ക്രൂരവാഴ്ചകൊണ്ടു് ജനങ്ങൾ ജീവച്ഛവങ്ങളായിരിക്കയാണ്. ഭാരതത്തിന്റെ ദുരവസ്ഥയ്ക്കുള്ള കാരണം ഇവിടുത്തെ പാവങ്ങളുടെ ശോച്യാവസ്ഥയാണ്. ഇവർക്കുവേണ്ടി ആരുടെ മനസ്സാണ് വികാരതരളിതമായിത്തീരുന്നതു്—ഈ സാധുക്കളെക്കുറിച്ചു് ചിന്തിക്കുന്നവനാരാണോ അവനെയാണ് ഒരു മഹാത്മാവു് എന്നു് ഞാൻ വിളിക്കുക.'' നോക്കുക, എന്തൊരു യാഥാർത്ഥ്യപൂർണ്ണമായ വാക്കുകളാണ്! അന്നത്തെ ഭാരതത്തിലെ അധഃകൃതരുടെ സ്ഥിതി തികച്ചും ഇതായിരുന്നു. തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ, അടിമവേലകൾ മുതലായവ അന്നു് സർവ്വസാധാരണമായിരുന്നു. സമുദായത്തിന്റെ ഉന്നതമേഖലകളിൽ വർത്തിച്ചിരുന്ന അല്പം ചില ഭാഗ്യവാന്മാർ ജീവിതസുഖം തങ്ങളുടെ ജന്മാവകാശമാണെന്നു സങ്കല്പിച്ചുപോന്നു. അനാചാരങ്ങളുടേയും അന്ധവിശ്വാസങ്ങളുടേയും ചരടുകൾ കൊണ്ടു് അവർ പാവങ്ങളെ ബന്ധിച്ചിരുന്നു. ദുഃഖമനുഭവിപ്പാനാണ് ഈശ്വരൻ തങ്ങളെ സൃഷ്ടിച്ചിട്ടുള്ളതെന്നു് പാവങ്ങളും വിശ്വസിച്ചു.

ഈ അന്ധവിശ്വാസങ്ങൾക്കും ഈ അടിച്ചമർത്തലുകൾക്കുമെല്ലാം എതിരായി സ്വാമി വിവേകാനന്ദൻ ഭാരതത്തിന്റെ ഒരററംമുതൽ മറെറ അററംവരെ സഞ്ചരിച്ചു് സിംഹഗർജ്ജനം മുഴക്കി.'' ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത ''സുഹൃത്തുക്കളേ, നിങ്ങളെ അടിച്ചമർത്താനോ വരിഞ്ഞുകെട്ടാനോ മററാർക്കും കഴിയുകയില്ല. നിങ്ങൾ സ്വയം അമരരാണ്.

നിങ്ങൾ ആത്മസ്വരൂപരാണ്. ''നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ.'' ആയുധങ്ങൾ നിങ്ങളെ മുറിക്കില്ല; അഗ്നി ദഹിപ്പിക്കില്ല; വെള്ളം നനയ്ക്കില്ല; കാററു ശോഷിപ്പിക്കില്ല. അതേ, സ്വാമിജി ഊണുമുറക്കവുമുപേക്ഷിച്ച് ക്ലേശങ്ങൾ സഹിച്ച് നാടിൻെറ മുക്കിലും മൂലയിലും സഞ്ചരിച്ച് പാവങ്ങളോട് ഈ വിധം ഉപദേശിച്ചുകൊണ്ടിരുന്നു.

''അന്യജീവനുതകി സ്വജീവിതം
ധന്യമാക്കുമമലേ വിവേകികൾ'' എന്ന കവിവചനം സ്വാമികളെ സംബന്ധിച്ചിടത്തോളം എത്രയും ശരിയാണ്.

ആഢ്യന്മാരായി അഭിനയിക്കുന്നവരുടെ മുമ്പിൽ തലകുനിക്കാതെ സ്വാതന്ത്ര്യത്തെ മാനിച്ചുകൊണ്ടു് സ്വയം സന്നദ്ധരായി ജീവിക്കാൻ അദ്ദേഹം സാമാന്യജനങ്ങളെ ഉപദേശിച്ചു. മാമൂലുകളേയും അന്ധവിശ്വാസങ്ങളേയും ഉപേക്ഷിക്കുക; സർവ്വേശ്വരനിൽ വിശ്വാസമർപ്പിക്കുക; മനുഷ്യരിൽ ഈശ്വരഭാവം ദർശിക്കുക. ഇത്തരം ഉപദേശങ്ങൾകൊണ്ടു് മനുഷ്യവർഗ്ഗത്തെ മുഴുവൻ തന്നെ അദ്ദേഹം പുളകംകൊള്ളിച്ചു. അദ്ദേഹം പറയുകയാണ്: ''നമ്മുടെ സഹോദരനും പ്രത്യക്ഷേശ്വരനുമായ മനുഷ്യനെ ആരാധിപ്പാൻ നമുക്കു കഴിവില്ലെങ്കിൽ അപ്രത്യക്ഷനായ ഈശ്വരനെ ആരാധിപ്പാൻ എങ്ങനെ കഴിവുണ്ടാകും ?''

''അടുത്തു നില്പോരനുജനെ നോക്കാ–
നക്ഷികളില്ലാത്തോർക്കരൂപനീശ്വര–
നദൃശ്യനായാൽ അതിലെന്താശ്ചര്യം ! ''

ഈ ദാരിദ്ര്യാവസ്ഥയും ഈ അടിമഭാവവും നീങ്ങാൻ ഭാരതം കർമ്മപ്രവണമാകണമെന്നു് അദ്ദേഹം പറഞ്ഞു. പാശ്ചാത്യരിൽനിന്നു് ഭൗതികവിജ്ഞാനം കുറെയൊക്കെ നാം അഭ്യസിക്കുകയും തദ്വാരാ ഭാരതത്തെ സാമ്പത്തികമായി ഉയർത്തുകയും വേണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ഒരു വേദാന്തി ഇങ്ങനെ പറയുന്നതിൽ നിങ്ങൾക്കു് ആശ്ചര്യം തോന്നാം. പക്ഷേ വിശക്കുന്നവർക്ക് വേദാന്തതത്ത്വം ഗ്രഹിക്കാൻ കഴിയില്ലെന്നു് സ്വാമിജിയ്ക്കറിയാം. 'ബുഭുക്ഷിതം ന പ്രതിഭാതി കിഞ്ചിത്'' എന്നാണല്ലോ പ്രമാണം. കൂട്ടത്തിൽ പറയട്ടെ, സ്വാതന്ത്ര്യലബ്ധിക്കുശേഷം ഭാരതത്തെ സാമ്പത്തികമായി ഉയർത്തുവാനുള്ള കർമ്മപ്രവണത ഇവിടെ സർവ്വത്ര കാണപ്പെടുന്നുണ്ട്. സ്വാമിജിയുടെ അന്നത്തെ ആ അഭിപ്രായം അറിഞ്ഞോ അറിയാതേയോ സഫലീകരിക്കാൻ പോകയാണ്".

ഭാരതീയ സംസ്കാരത്തിൻെറ കാതലായ അംശം വേദാന്തതത്ത്വമാണ്. ജനതയിൽ ഈ തത്ത്വം പ്രചരിപ്പിക്കുക എന്നതു് സ്വാമിജിയുടെ ജീവിതത്തിലെ ഒരു പ്രധാനകർത്തവ്യമായിരുന്നു. സ്വാമിജിയുടെ പാശ്ചാത്യപര്യടനത്തിൻെറ മുഖ്യമായ ഉദ്ദേശ്യവും ഇതുതന്നെയായിരുന്നില്ലേ ? പാശ്ചാത്യർക്ക് ഭാരതീയരെക്കുറിച്ചും ഭാരതീയസംസ്കാരത്തെക്കുറിച്ചും അത്രയൊന്നും മതിപ്പില്ലാത്ത കാലഘട്ടമായിരുന്നു അതു്. പാശ്ചാത്യരുടെ ഈ മനോഭാവത്തിനു് സമൂലമായ പരിവർത്തനം ഉണ്ടാക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. അദ്ദേഹം വളരെക്കാലം അമേരിക്കൻ ഐക്യനാടുകളിലും ഇംഗ്ലണ്ട്, ഫ്രാൻസ് മുതലായ സ്ഥലങ്ങളിലും സഞ്ചരിച്ച് ഒരു ദിഗ്‌വിജയംതന്നെ നടത്തി. പാശ്ചാത്യർ ശ്രദ്ധയോടെ ശാന്തരായി സ്വാമിജിയുടെ പ്രഭാഷണങ്ങൾ കേട്ടു. എത്ര കേട്ടിട്ടും അവർക്ക് മതിയായില്ല.

''കാവ്യം സുഗേയം കഥ രാഘവീയം
കർത്താവു തുഞ്ചത്തുളവായ ധന്യൻ
പാടുന്നതോ ഭക്തിമയസ്വരത്തിൽ
ആനന്ദലബ്ധിക്കിനിയെന്തു വേണം ?''

എന്നു് മഹാകവി വള്ളത്തോൾ പറഞ്ഞതാണ് എനിക്ക് ഈ സന്ദർഭത്തിൽ ഓർമ്മവരുന്നതു്. വിഷയം ഭാരതീയ തത്ത്വശാസ്ത്രം. പ്രസംഗിക്കുന്നതു് ആ തത്ത്വശാസ്ത്രങ്ങളിലെല്ലാം അഗാധമായ അവഗാഹം സിദ്ധിച്ചവനും ഇംഗ്ലീഷ് സാഹിത്യത്തിൻെറ മറുകര കണ്ടവനും കിന്നരകണ്ഠനുമായ സ്വാമി വിവേകാനന്ദൻ. കേൾക്കുന്നവരോ ജിജ്ഞാസുക്കളും പണ്ഡിതന്മാരുമായ പാശ്ചാത്യർ. ആനന്ദലബ്ധിക്ക് ഇതിൽ കൂടുതലായി ഇനി എന്തുവേണം? അതേ, അദ്ദേഹത്തിൻെറ പാശ്ചാത്യപര്യടനം സഫലമായി. ഇതോടെ പാശ്ചാത്യർ ഭാരതത്തെ കണ്ടെത്തി.

ചിക്കാഗോവിലും ഇംഗ്ലണ്ടിലും ഫ്രാൻസിലുമെല്ലാം രാമകൃഷ്ണവിവേകാനന്ദ വേദാന്ത മന്ദിരങ്ങൾ രൂപം കൊണ്ടു. വെള്ളക്കാരിൽ ചിലർ സന്ന്യാസജീവിതം നയിക്കാൻ തീരുമാനിച്ചു. അങ്ങനെയാണ് നമുക്കൊരു സിസ്റ്റർ നിവേദിത ഉണ്ടായതു്. അങ്ങനെ ശ്രീരാമകൃഷ്ണപരമഹംസരുടെ പ്രേഷ്ഠശിഷ്യനായ സ്വാമി വിവേകാനന്ദൻ ജീവിതകാലം മുഴുവൻതന്നെ ''ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച'' ആത്മമുക്തിക്കും പരഹിതത്തിനുംവേണ്ടി പ്രയത്നിച്ചു. ആ പ്രയത്നം സഫലമാവുകയും ചെയ്തു. ഇന്ന് ലോകത്തിന്റെ നാനാഭാഗത്തുമുള്ള ശ്രീരാമകൃഷ്ണാശ്രമങ്ങൾ സ്വാമി വിവേകാനന്ദന്റെ ജീവിതാഭിലാഷത്തിൽനിന്നു് രൂപം പൂണ്ടവയാണ്. ആലംബഹീനരെ സഹായിക്കാനും ആദ്ധ്യാത്മികാശയങ്ങൾ പ്രചരിപ്പിക്കാനും അവ നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കയാണ്. യുഗപ്രഭാവനായ ആ യോഗീശ്വരന്റെ ആശയങ്ങളും ആദർശങ്ങളും മനസ്സിലാക്കുന്നതും അഭ്യസിക്കുന്നതും, നമ്മുടെ ഹൃദയത്തിൽ ഘനീഭവിച്ചിരിക്കുന്ന അജ്ഞാനാന്ധകാരം നശിക്കുന്നതിനും തദ്വാരാ ആത്മശ്രേയസ്സും ലോകശാന്തിയും സംജാതമാകുന്നതിനും അതീവ ആവശ്യമായിട്ടുള്ളതാണ്.

[അടാട്ട് ശ്രീ വിവേകാനന്ദജയന്തിസമ്മേളനത്തിൽ ചെയ്ത പ്രസംഗം.]

---

# ശ്രീഭൂതനാഥസ്തുതി

**കോട്ടയത്തു തമ്പുരാൻ**

ഭുവനാധിപനായ ഭൂതനാഥൻ
ശിവനാരായണനന്ദനൻ മഹാത്മാ
ജവനാശ്വവരാധിരൂഢനീശൻ
ഭവനാശത്തെ നമുക്കു നൽകിടട്ടെ. 1

ജഗദേകശരണ്യനായ ശാസ്താ
നിഗമാന്തപ്രതിപാദിതപ്രഭാവൻ
ഭഗവാനഴൽ പോക്കണം മദീയം
മൃഗയാലമ്പടനാർത്തലോകബന്ധു. 2

പ്രഭയാം പ്രിയയോടുമപ്രമേയ-
പ്രഭയാ സത്യകനാം തനൂജനോടും
അഭയാർത്ഥിശരണ്യനായ്മകൻ മേ
ശുഭയാകും ഗതിയേകിടേണമെന്നും. 3

മണികുണ്ഡലമണ്ഡിതൻ മഹാനാം
മണികണ്ഠൻ ഭഗവാൻ മനോഹരാംഗൻ
ഗുണികൾക്കു ഹിതൻ കൃപാമൃതത്തിൻ
കണികയ്ക്കാസ്പദമാക്കിടേണമെന്നെ. 4

ശരചാപധരൻ നവീനധാരാ-
ധരചാരുദ്യുതി ധാർമ്മികാഗ്രഗണ്യൻ
സുരചാരണസേവ്യനാശ്രയം മേ
വരചാമീകരഭൂഷനാര്യദേവൻ. 5

സദയം കുലദൈവമേ ദയാലോ
മദമോഹാദിമൃഗാവലീമുദാ മേ
ഹൃദയാടവി തന്നിൽ വേട്ടയാടീ-
ട്ടുദയദ്ഭീതികളൊക്കെ നീക്കിടേണം. 6

ഉലകം പതിനാലിലും വിളങ്ങും
തിലകം ദേവ ഭവാനമേയധാമാ
കുലകണ്ടകനാശകൻ കനിഞ്ഞെൻ
പല കഷ്ടങ്ങളുമാര്യ പോക്കിടേണം. 7

കരിവീരഗളാധിരൂഢ നിങ്കാൽ
വരിവണ്ടാരണികേശ കൈതൊഴുന്നേൻ
അരിവർഗ്ഗമടക്കി മാമകം നിൻ
വരിവസ്യാരസമേകിടേണമെന്നും. 8

സത്യത്തിൽ പ്രതിപത്തി നൽക ഭഗവൻ
കൃത്യത്തിലൈകാഗ്ര്യവും
പ്രത്യർത്ഥിക്ഷതിയും ത്വദച്ചനവിധാ-
വത്യന്തമാസക്തിയും
ശ്രുത്യന്തപ്രതിപാദ്യമാനമഹിമ-
ന്നത്യന്തശാന്താകൃതേ
നിത്യം മത്കുലദൈവമേ ഹരിഹരാപത്യ
പ്രസാദിയ്ക്കണേ. 9

സമ്പാദക: മങ്കട തങ്കംതമ്പുരാട്ടി.

---

# ഗീതാമൃതം

കൃഷ്ണജി

## പന്ത്രണ്ടാമധ്യായം — ഭക്തിയോഗം

ഭഗവാൻെറ സഗുണരൂപം പരിപൂർണ്ണഭാവത്തിൽ കണ്ടതിന്നുശേഷം അർജ്ജുനന്നു് ഒരു സംശയമുണ്ടായി. അനന്യഭക്തിയാണു് പരമസത്യത്തെ സാക്ഷാത്കരിക്കുവാനുള്ള സുഗമമായ മാർഗ്ഗമെന്നു പറഞ്ഞു. ഭക്തിയെന്നാൽ ഭജനമെന്നർത്ഥം. ഇവിടെ രണ്ടുവിധം ഭാവങ്ങളെപ്പററി വിവരിച്ചു. ഒന്നു് നിർഗ്ഗുണവും നിരാകാരവുമായ അവ്യക്തമൂർത്തി; രണ്ടു് സഗുണവും സാകാരവുമായ പ്രത്യക്ഷമൂർത്തി. ഇവയിൽ ഏതു മൂർത്തിയെയാണു് ഭജിക്കേണ്ടതു്? ഏതിനെ ഭജനവിഷയമാക്കിയാലാണു് വേഗത്തിൽ ലക്ഷ്യപ്രാപ്തിയുണ്ടാകുക ? ഇതായിരുന്നു ആ സംശയം. അതിൻെറ പരിഹാരത്തിന്നായി അർജ്ജുനൻ ഭഗവാനോടു ചോദിച്ചു:

''അല്ലയോ ഭഗവാനേ, അനന്യമായ ഭക്തികൊണ്ടേ അങ്ങയെ അറിയുവാനും കാണുവാനും പ്രാപിക്കുവാനും സാധിക്കുകയുള്ളുവെന്നു് അങ്ങു പറഞ്ഞുവല്ലൊ. എന്നാൽ രണ്ടു ഭാവങ്ങളിൽ ജനങ്ങൾ അങ്ങയെ ഭജിക്കുന്നതായി കാണുന്നുണ്ടു്, സഗുണേശ്വരനെ മൂർത്തിഭാവത്തിൽ ഉപാസിക്കുന്നവരുണ്ടു്. നിർഗ്ഗുണബ്രഹ്മത്തെ അവ്യക്തമായ അക്ഷരമായിട്ടും ഉപാസിക്കുന്നുണ്ടു്. ഇവരിൽ ആരുടെ ഉപാസനയാണു് ശരിയായിട്ടുള്ളതും ഫലപ്രദമായിട്ടുള്ളതും എന്നുകൂടി അറിഞ്ഞാൽ കൊള്ളാം.''

അർജ്ജുനൻെറ ചോദ്യം കേട്ടു് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു: അല്ലയോ അർജ്ജുന, സഗുണനിർഗ്ഗുണോപാസനകളുടെ ഭാവത്തിൽ കാണുന്ന ഭക്തിയോഗത്തിൻെറ സ്വരൂപത്തെയും പ്രാധാന്യത്തെയും ഞാൻ പറഞ്ഞുതരാം. കേട്ടുകൊള്ളുക. എന്നിൽത്തന്നെ മനസ്സുറപ്പിച്ചു് നിത്യയുക്തന്മാരായി പരമമായ ശ്രദ്ധയോടും വിശ്വാസത്തോടുംകൂടി എന്നെ ഉപാസിക്കുന്നവർ എല്ലാം യുക്തതമന്മാരാണു്. അതിൽ സഗുണനിർഗ്ഗുണഭേദമില്ല. എന്നാൽ ചിലർ ഇന്ദ്രിയമനസ്സുകളെ അടക്കി സർവ്വത്ര സമബുദ്ധികളായി സർവ്വഭൂതഹിതേരതന്മാരായി, അവാങ്മനസഗോചരവും അവ്യപദേശ്യവും അചലവും അഖിലപ്രപഞ്ചാധാരവും സത്യവും സർവ്വവ്യാപിയുമായ അവ്യക്തഭാവത്തിൽ എന്നെ ആരാധിക്കുന്നു. നിർഗ്ഗുണോപാസകരായ അങ്ങനെയുള്ള ജ്ഞാനിഭക്തന്മാർക്കു് എന്നെ നേരിട്ടു സാക്ഷാത്കരിക്കുവാൻ സാധിക്കും. അവർക്കുണ്ടാകുന്ന ഫലം സദ്യോമുക്തിയാണു്. പക്ഷേ, ദേഹാഭിമാനികളായ സാധാരണ ജനങ്ങൾക്കു് ആ അവ്യക്തോപാസന വളരെ വിഷമമാകുന്നു. എന്തെന്നാൽ ഇന്ദ്രിയനിഗ്രഹവും ഇഷ്ടാനിഷ്ടപരിത്യാഗംകൊണ്ടുണ്ടാകുന്ന സമബുദ്ധിയും മററും അവർക്കു് എളുപ്പത്തിൽ നേടാവുന്നതല്ലല്ലൊ. അതുകൊണ്ടു് അവർക്കു് സഗുണോപാസനംതന്നെയാണു് സുഗമമായിട്ടുള്ളതു്. സഗുണോപാസനത്തിൻെറ സ്വരൂപമാകട്ടെ,ഈശ്വരനെത്തന്നെ പരമമായ ആശ്രയമായി കരുതുകയാണു്. താൻ ചെയ്യുന്ന എല്ലാ കർമ്മങ്ങളും ഈശ്വരനിൽത്തന്നെ സമർപ്പിക്കുക, അതിൻെറ ഫലത്തിൽ ഒരിക്കലും ആഗ്രഹമുണ്ടാകരുതു്. ലൗകികവിഷയങ്ങളിലൊന്നും മനസ്സു പോകാതെ സർവ്വേശ്വരനെത്തന്നെ ധ്യാനിക്കുക.അങ്ങനെ ഈശ്വരനിൽ ആവിഷ്ടചിത്തന്മാരാകുന്ന ഭക്തന്മാരെ ഈശ്വരൻതന്നെപ്രാപഞ്ചികദുഃഖങ്ങളിൽ നിന്നു് സമുദ്ധരിക്കുന്നു. അതായതു് ക്രമമുക്തിയ്ക്കു് അവർ അർഹന്മാരായിത്തീരുന്നു. മുക്തിലാഭത്തിനുശേഷം രണ്ടുകൂട്ടരും തുല്യന്മാരാകുന്നു. അതുകൊണ്ടു് അല്ലയോ അർജ്ജുന, നീ സഗുണോപാസനാമാർഗ്ഗം സ്വീകരിച്ചു് വിരാഡ്രൂപിയായ സർവ്വേശ്വരനിൽ മനോവ്യാപാരവും ബുദ്ധിവൃത്തിയും ഉറപ്പിച്ചുകൊള്ളുക. നിനക്കു് ക്രമത്തിൽ ജീവിതലക്ഷ്യമായ സ്വാതന്ത്ര്യം പ്രാപിക്കാം. ഈ ശരീരം നശിക്കുന്ന സമയത്തു് നീ പരമാത്മാവിൽത്തന്നെ ഐക്യം പ്രാപിക്കും. പുനരാവൃത്തിരഹിതമായ ആ പരമപദത്തിലെത്തി നീ വിദേഹമുക്തനായിത്തീരും.

അല്ലയോ ധനഞ്ജയ, അങ്ങനെ മനസ്സിനെ ഭഗവാനിൽ ഉറപ്പിച്ചുനിർത്തുവാൻ നിനക്കു സാധിക്കുന്നില്ലെങ്കിൽ ഭൗതിക വിഷയങ്ങളിൽ നിന്നെല്ലാം മനസ്സിനെ വ്യാവർത്തിക്കുവാൻ വീണ്ടും വീണ്ടും ശ്രമിക്കുക. ഈ അഭ്യാസയോഗം നിന്നെ ലക്ഷ്യത്തിലെത്തിക്കും. അതിന്നും നിനക്കു വിഷമം തോന്നുന്നുണ്ടെങ്കിൽ, നിന്റെ സകല കർമ്മങ്ങളും ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യുക. അതും മോക്ഷലാഭത്തിന്നു പററിയ ഒരു മാർഗ്ഗമാകുന്നു. അതും നിനക്കു ക്ലേശകരമായി ത്തോന്നുകയാണെങ്കിൽ, കർമ്മങ്ങൾ ചെയ്തതിന്നുശേഷം അതിന്റെ ഫലം നിനക്കു വേണമെന്നാഗ്രഹിക്കാതെയിരിക്കുക. അങ്ങനെ ഈശ്വരപ്രാപ്തിയാണു് ലക്ഷ്യമെന്നുറച്ച്, സ്വാർത്ഥലേശമെന്യേ മനസ്സംയമത്തോടുകൂടി സർവ്വകർമ്മഫലത്യാഗം ചെയ്യുന്നതും ഉത്തമമായ ഒരു മാർഗ്ഗംതന്നെയാകുന്നു. മനോനിയന്ത്രണം പരിശീലിക്കുന്നതിനെക്കാൾ ഉത്കൃഷ്ടമാണു് ശ്രുതിയുക്തികളെക്കൊണ്ടു് പരമസത്യത്തെപ്പററി ബൗദ്ധികമായ ജ്ഞാനം നേടുന്നതു്. അതിനെക്കാൾ ശ്രേഷ്ഠമാണു് നിരന്തരമായ ഈശ്വരധ്യാനം. അതിലും വിശിഷ്ടമായിട്ടുള്ളതാണു് കർമ്മഫലങ്ങളെ ത്യജിക്കുകയെന്നുള്ളതു്. എന്തെന്നാൽ അതു ക്രമേണ കർമ്മസന്ന്യാസത്തിലേക്കും പരമശാന്തിയിലേയ്ക്കും നയിക്കുന്നതാണു്.

അല്ലയോ പാർത്ഥ, ഈശ്വരന്നു് ഈ ലോകത്തിൽ പ്രിയന്മാരായിട്ടും ദ്വേഷ്യന്മാരായിട്ടും ആരുമില്ലെങ്കിലും, ചിലർ ഈശ്വരന്റെ പ്രത്യേകാനുഗ്രഹത്തിന്നു പാത്രമാകാറുണ്ടു്. അങ്ങനെയുള്ള യഥാർത്ഥഭക്തന്മാരുടെ ലക്ഷണം ഞാൻ നിനക്കു പറഞ്ഞുതരാം. നീയും ഒരു യഥാർത്ഥഭക്തനാകാൻ ആഗ്രഹിക്കുന്നുവെങ്കിൽ, ഈവക സംഗതികൾ പരിശീലിക്കണമെന്നു് ഓർമ്മിച്ചുകൊള്ളുക. ഒരു തികഞ്ഞ ഈശ്വരഭക്തനാണെങ്കിൽ, അവന്നു് യാതൊന്നിനോടും ദ്വേഷം തോന്നുകയില്ല. എല്ലാവരോടും ദയയോടും സ്നേഹത്തോടുംകൂടി മാത്രമേ അവൻ പെരുമാറുകയുള്ളൂ. ഞാൻ എന്നും എന്റെയെന്നും ഉള്ള ഭാവത്തോടുകൂടി പ്രവർത്തിക്കുവാൻ പ്രേരണ നല്കുന്ന അഹങ്കാരമോ മമകാരമോ അവനിലുണ്ടായിരിക്കുകയില്ല. സഹനശക്തിയും സംതൃപ്തിയും അവനിൽ എപ്പോഴുമുണ്ടായിരിക്കും. മനസ്സിനെ നിയന്ത്രിച്ചു് ദൃഢനിശ്ചയത്തോടുകൂടി അവൻ പെരുമാറുന്നു. അവന്റെ മനസ്സും ബുദ്ധിയും എപ്പോഴും ഈശ്വരനിൽത്തന്നെ ആസക്തമായിരിക്കും. അവനിൽനിന്നു ജനങ്ങൾക്കോ ജനങ്ങളിൽനിന്നു് അവന്നോ ഒരിക്കലും ഭയാശങ്കകളുണ്ടാവുകയില്ല. സന്തോഷം ദ്വേഷ്യം ഭയം മനഃക്ഷോഭം ഇവയിൽനിന്നെല്ലാം അവൻ മുക്തനായിരിക്കും. ബാഹ്യവിഷയങ്ങളിലൊന്നിലും അവന്നു് ആഗ്രഹം തോന്നുകയില്ല. കാര്യനിർവ്വഹണത്തിൽ സമർത്ഥനാണെങ്കിലും എല്ലാററിലും ഉദാസീനനായിരിക്കുന്ന അവന്റെ മനസ്സും ശരീരവും ഒരുപോലെ നിർമ്മലമായിരിക്കും. കൃതകൃത്യനായ അവന്റെ മനസ്സു് പുതിയ പ്രവർത്തനങ്ങളിലേപ്പെടുകയോ ഇഷ്ടലാഭത്തിൽ സന്തോഷിക്കുകയോ അനിഷ്ടാനുഭവത്തിൽ ദുഃഖിക്കുകയോ ചെയ്യുകയില്ല. നന്മയും തിന്മയും വെടിഞ്ഞിട്ടുള്ള അവൻ ലോഭമോഹമദമാത്സര്യങ്ങൾക്കൊന്നും അടിമയായിത്തീരുകയില്ല. ശത്രുമിത്രങ്ങൾ, മാനാപമാനങ്ങൾ, ശീതോഷ്ണസുഖദുഃഖങ്ങൾ, നിന്ദാസ്തുതികൾ മുതലായവയിലെല്ലാം സമഭാവനയോടുകൂടി ഒന്നിലും ആസക്തികൂടാതെ മൗനിയായിരുന്നുകൊണ്ടു് അവൻ സന്തോഷത്തോടെ പെരുമാറുന്നു. യദൃച്ഛാലാഭസന്തുഷ്ടനും സ്ഥിരമതിയുമായ അവൻ സ്ഥിരമായ ഒരു പാർപ്പിടമില്ലാതെ ലോകത്തിലെങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കും. അങ്ങനെയുള്ള ഭക്തോത്തമന്മാർ ഭഗവാന്നു് ഏററവും ഇഷ്ടപ്പെട്ടവരാകുന്നു.

അല്ലയോ അർജ്ജുന, ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം ഐഹികമായ അഭ്യുദയത്തിന്നും പാരത്രികമായ നിഃശ്രേയസത്തിന്നും ഹേതുഭൂതങ്ങളായിട്ടുള്ളവയാണു്. ഈ മോക്ഷസാധനങ്ങളിൽ പരിപൂർണ്ണമായ ശ്രദ്ധയോടുകൂടി, പരമാത്മാവുതന്നെ പരമമായ ആശ്രയമെന്നു് വിശ്വസിച്ചു് ഈശ്വരഭജനം ചെയ്യുന്ന ഭക്തന്മാർ ഈശ്വരന്നു് ഏററവും പ്രിയപ്പെട്ടവരാകുന്നു.

ഇങ്ങനെ പ്രയാസമേറിയതാണെങ്കിലും സദ്യോമുക്തിക്കു കാരണമായ നിർഗ്ഗുണോപാസനത്തിന്റെയും പ്രയാസം കുറഞ്ഞതും ക്രമമുക്തിക്കു കാരണവുമായ സഗുണോപാസനത്തിന്റെയും മാർഗ്ഗങ്ങളെ വിവരിച്ചു്, ഫലസിദ്ധിക്കുശേഷം രണ്ടും തുല്യമാണെന്നും ഭഗവാൻ വ്യക്തമാക്കി.

കുട്ടികളോട്:

# അൽഫോൻസാമ്മ

പ്രശാന്താനന്ദസ്വാമി

''നന്മ നിറഞ്ഞ മറിയമേ, നിനക്കു സ്വസ്തി. കർത്താവു നിന്നോടുകൂടെ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു.... ''അകത്തു് അമ്മച്ചി പ്രാർത്ഥനാനിരതയായിരിക്കുന്നു.

''എൻെറ ദിവ്യമണവാളാ,'' പുറത്തു് വളത്തുമകൾ അന്നക്കുട്ടിയുടെ പ്രാർത്ഥന: ''എൻെറ ഹൃദയനാഥാ,നീ എന്നെ നിന്നോടു ചേർക്കണേ.'' അവളുടെ മാൻമിഴി നിറഞ്ഞും കലങ്ങിയുമിരിക്കുന്നു. നിറഞ്ഞ കണ്ണുകൾ മേല്പോട്ടുയർത്തി, കൈകൾകൂപ്പി അവൾ വീണ്ടും പ്രാർത്ഥിക്കുകയാണു്: ''സ്വർഗ്ഗസ്ഥനായ പിതാവേ, നിൻെറ തിരുപ്പുത്രനെ നീ എനിയ്ക്കു തരണേ. എൻെറ കർത്താവേ, നീ എന്തിനു് എനിയ്ക്കു് സൗന്ദര്യമുള്ള ശരീരം തന്നു? അതാണല്ലൊ പിതാവേ, എല്ലാം അപകടത്തിൽ ആക്കുന്നതു്. എങ്ങനെയും എനിയ്ക്കെൻെറ സൗന്ദര്യത്തെ നശിപ്പിക്കണം. എങ്കിലേ എനിയ്ക്കെൻെറ ദിവ്യമണവാളനോടു് ഒത്തുചേരാനാവൂ.''

ഇഷ്ടപ്പെട്ട ഒരുത്തനെ ഭർത്താവായിക്കിട്ടാൻ വേണ്ടി വൈരൂപ്യത്തെ മാടിവിളിക്കുക! കേട്ടിട്ടു വിശ്വസിക്കാൻ കഴിയുന്നില്ല. മറ്റുള്ളവർ വിശ്വസിച്ചാലും ഇല്ലെങ്കിലും അന്നക്കുട്ടിയെ സംബന്ധിച്ചിടത്തോളം അതൊരു സത്യം മാത്രമായിരുന്നു. പക്ഷേ അവളുടെ മണവാളൻ ആരെന്നോ, സാക്ഷാൽ യേശുദേവൻ! ലോകത്തിൻെറ പാപഭാരം കുറയ്ക്കാൻവേണ്ടി അവിടുന്നു് സ്വയം കുരിശു ചുമന്നു, മുൾമുടി ചൂടി, ചാട്ടവാറുകൊണ്ടുള്ള അടിയേററു; കയ്പുരസം വലിച്ചു കുടിച്ചു; ശകാരങ്ങളേററു. ആ കാരുണ്യക്കടലിനെ ആണു് കൗമാരത്തിലേയ്ക്കു് കാലുകുത്താത്ത അന്നക്കുട്ടിയ്ക്കു് മണവാളനായിക്കിട്ടേണ്ടതു്. തൻെറ ജീവൻെറ ജീവനായ ദിവ്യമണവാളനോടു് ചേരുവാൻ ജീവിതകാലം മുഴുവൻ കുരിശുകൾ ചുമക്കുവാൻ, മുൾക്കിരീടം പേറുവാൻ, കാസാ കാലിയാവുവോളം കയ്പുരസം ഊററിക്കുടിക്കുവാൻ അവൾ കൊതിച്ചു.

ആ പന്ത്രണ്ടുകാരി കണ്ടിട്ടുണ്ടു്, റോസാപ്പൂക്കൾ. റോസാച്ചെടികൾ അവൾ നട്ടു നനച്ചിട്ടുമുണ്ടു്; അങ്ങേയററത്തെ ഗവേഷണപടുതയോടെ അതിൻെറ വളച്ച് നിരീക്ഷിച്ചിട്ടുണ്ടു്. ആ നിരീക്ഷണത്തിൽ ഒന്നവൾക്കു മനസ്സിലായി – അവൾ വളമിട്ട വട്ടയിലയും വെട്ടിയിലയുമാണു് മധുവും മണവും മനോഹാരിതയും മാർദ്ദവവും ഒത്തുചേന്ന പൂവുകളായതെന്നു്! വട്ടയിലയും വെട്ടിയിലയും റോസിൻെറ മൂലത്തിൽ പററിക്കൂടി, അടിഞ്ഞു, അഴുകി. അഴുകിയ ഇലകൾ വട്ടയും വെട്ടിയും, എന്നൊക്കെയുള്ള വർഗ്ഗചിന്ത വിട്ടു, വ്യക്തിത്വം ഉപേക്ഷിച്ചു. അങ്ങനെ വ്യക്തിത്വം പോയി സമ്പൂർണ്ണസമർപ്പണം വന്നപ്പോൾ റോസയുടെ വേരുകൾ അതിനെ വലിച്ചെടുത്തു. വലിച്ചെടുത്ത വളത്തെ റോസാപ്പൂവാക്കി മാററി – ഒന്നല്ല, പത്തല്ല, അനേകം പൂക്കൾ! ആ പൂക്കൾ ആബാലവൃദ്ധം ജനങ്ങളെ ആകർഷിച്ചു. അവ പള്ളികളിലെ അൾത്താരകളെ അലങ്കരിക്കുന്നു. അമ്പലങ്ങളിൽ ദേവവിഗ്രഹങ്ങളെ മോടിപിടിപ്പിക്കുന്നു. അതുപോലെ ക്രിസ്തുനാഥൻെറ പാദമൂലത്തിൽ പററിക്കൂടണം. കുടമാളൂർക്കാരി അന്നക്കുട്ടി എന്ന വെറും വ്യക്തി അമർന്നു് അഴുകി ഭഗവാനു് സ്വീകാര്യമായ പരമഭക്തയായി മാറണം. അവിടുത്തെ കീർത്തി ലോകമെമ്പാടും പരത്തുന്ന ഒരു വാടാമലരായിത്തീരണം തനിയ്ക്കു്. അതായിരുന്നു അന്നക്കുട്ടിയ്ക്കു് ചെറുപ്പത്തിലേ ഉണ്ടായിരുന്ന അഭിലാഷം!

ക്രിസ്തുവിനെ എങ്ങനെയെങ്കിലും തൻെറ സ്വന്തമാക്കണം. അതിനുവേണ്ടി തന്നെ അവിടേയ്ക്കു് സമ്പൂർണ്ണമായി സമർപ്പിക്കാൻ അവൾ ഒരുങ്ങിക്കഴിഞ്ഞു. പതിമൂന്നു വയസ്സുപോലും

തികയാത്ത അവളെ വിവാഹംകഴിക്കാൻ ഉന്നത കുലജാതരായ പലരും ഇറങ്ങിത്തിരിച്ചിരിക്കയാണ്. അന്നത്തെ നാട്ടുനടപ്പനുസരിച്ചുള്ള സ്ത്രീധനംപോലും വേണ്ടെന്നുവെക്കാൻ പലരും തയ്യാറാണ്. എങ്ങനെയും അവളെ വിവാഹം ചെയ്തു കിട്ടണം ചെറുപ്പക്കാർക്ക്. അവൾ അതിസുന്ദരി ആയിരുന്നുവെന്നുള്ളതാണ് അതിനു കാരണം. അവളുടെ അമ്മച്ചിക്കും അതുതന്നെ ആയിരുന്നു അഭിലാഷം — അന്നക്കുട്ടി ആഢ്യസുഭഗയായ ഒരു ഗൃഹനാഥയാകണം. അതു് എത്രയും വേഗമായാൽ അത്രയും നന്ന്. പെണ്ണു ''പുര നിറ''യും മുമ്പേ ഒരു ഇണങ്ങന്റെ കൈയിൽഏല്പിക്കണം. അടുക്കളയിൽ ഒരു ചാക്കു വെടിമരുന്നു സൂക്ഷിക്കുന്നതും തറവാടിത്തമുള്ള വീട്ടിൽ ''പെണ്ണു പുര''നിറഞ്ഞു നില്ക്കുന്നതും ഒരുപോലെ അപകടമാണെന്നായിരുന്നു അന്നത്തെ പരക്കെയുള്ള ധാരണ. ഇങ്ങോട്ട് ആളുകൾ തുരുതുരെ അന്വേഷിച്ചിറങ്ങിയാൽ പറയാനും ഇല്ലല്ലൊ. ഓരോ വിവാഹാലോചനയും തേളിന്റെ കുത്തുപോലെ അസഹ്യമായിരുന്നു, അന്നക്കുട്ടിക്ക്. അവൾ അമ്മച്ചിയോട് കാര്യം തുറന്നു പറഞ്ഞു — തനിക്ക് വിവാഹം വേണ്ടെന്ന്. ത്രിലോകനാഥനായ കർത്താവീശോമിശിഹാ ദിവ്യമണവാളനായി വരുമെങ്കിൽ പിന്നെ ആർക്കുവേണം കാമിനീകാഞ്ചനക്കൊതിയന്മാരായ സാധാരണ മണവാളന്മാരെ? ശ്രീരാമകൃഷ്ണദേവന്റെ വാക്കുകളിൽ പറഞ്ഞാൽ, നല്ല കല്ക്കണ്ടസ്സർബ്ബത്ത് ഇരിക്കുമ്പോഴുണ്ടോ ആരെങ്കിലും ശർക്കരവെള്ളം കുടിക്കുന്നു !

തനിക്ക് വിവാഹം വേണ്ടെന്ന് അമ്മച്ചിയോടു പറയാൻ അന്നക്കുട്ടിക്ക് പേടി ആയിരുന്നു. എങ്കിലും ഒടുവിൽ ധൈര്യം അവലംബിച്ച് കാര്യം തുറന്നു പറഞ്ഞു — ഒന്നല്ല, പല പ്രാവശ്യം. ഓരോ പ്രാവശ്യവും ആ വളർത്തമ്മ കയത്തു. ''എന്റെ കൊക്കിൽ ഉയിരുണ്ടെങ്കിൽ നിന്നെ ഞാൻ കന്യാസ്ത്രീ ആക്കില്ല. നിനക്ക് പററിയ ചെറുക്കന് ഞാൻ വാക്കു കൊടുത്തു കഴിഞ്ഞു. എന്റെ തീരുമാനത്തിന് ഇനി മാററമില്ല.'' അമ്മച്ചി കട്ടായം പറഞ്ഞു. കർത്താവീശോമിശിഹായുടെ പാദമൂലത്തിൽ പററിക്കൂടാനുള്ള അന്നക്കുട്ടിയുടെ ആശകൾ വാടിക്കരിഞ്ഞു.

ഇനി ഒരു മാർഗ്ഗമേയുള്ളു — സൗന്ദര്യത്തെ നശിപ്പിക്കുക. തൊലിപ്പുറത്തുള്ള സൗന്ദര്യമല്ലേ മനുഷ്യലോകത്തിലെ മണവാളന്മാർക്ക് ആവശ്യമുള്ളു. ദൈവപുത്രനായ ദിവ്യമണവാളന് ഹൃദയത്തിന്റെ സൗന്ദര്യമാണ് വേണ്ടതും. അതു മാത്രം മതി തനിക്കും. ശരീരസൗന്ദര്യം നശിപ്പിക്കുകതന്നെ. അന്നക്കുട്ടി തീരുമാനമെടുത്തു.

''എന്റെ ദിവ്യമണവാളാ, ഹൃദയനാഥാ, എന്നെ നിന്നോടു ചേർക്കണേ,'' അവളുടെ ചുണ്ടുകൾ മന്ത്രിച്ചു. പാദങ്ങൾ സാവധാനം മുന്നോട്ടു നീങ്ങി. ചാരം ഇട്ടുന്ന വലിയ കുഴിയുടെ അടുക്കൽ അവൾ നിന്നു. കുഴി നിറയെ ഉമിയും പതിരും കിടന്നു നീറി കത്തുന്നുണ്ട്—എരിയുന്ന തീയ് ! ഇനി കാണട്ടെ മനുഷ്യമണവാളന്മാരുടെ മിടുക്ക്. എരിയുന്ന അഗ്നികുണ്ഡം അവളെ മാടിവിളിക്കുന്നതുപോലെ തോന്നും. ''എന്റെ ഈശോ; ഈ ദാസിയെ അവിടുന്ന് കൈവിടരുതേ.'' കുഴിയിൽ എരിതീയ് കണ്ണു ചിമ്മി. പ്രാർത്ഥനാനിരതയായ അന്നക്കുട്ടിയും കണ്ണടച്ചു. പിന്നെ താമസമുണ്ടായില്ല; അവൾ ചാടി ഉമിത്തീയിലേയ്ക്ക്. തീച്ചാരം മുകളിലേയ്ക്കു പൊങ്ങി; അന്നക്കുട്ടി തീയിലേയ്ക്കു താണു അരയോളം ! വേദനകൊണ്ടവൾ പുളഞ്ഞു. അവൾ കരയ്ക്കു കയറുവാൻ ആവതു ശ്രമിച്ചു. ശ്രമം വിഫലമായി. അരവരെ വല്ലാതെ പൊള്ളി. ഒടുവിൽ ഒരിനത്തിൽ അവൾ കയറി കരയ്ക്ക്. നീററൽ, പ്രാണൻ പുകയുന്ന ചുട്ടു നീററൽ. നീററൽ സഹിക്കവയ്യാതെ അടിമുടി തന്നത്താൻ അവൾ തുടച്ചു. തുടച്ചപാടെ തോലു മുഴുവൻ ഉരിഞ്ഞുനീങ്ങി. എങ്ങും ഇരുൾ വ്യാപിച്ചതുപോലെ—ലോകം മുഴുവൻ കറങ്ങുന്നതുപോലെ—അവൾക്കുതോന്നി. നില്ക്കാനാവാതെ അവൾ മറിഞ്ഞു നിലത്തു വീണു.

എന്തെല്ലാമോ ശബ്ദംകേട്ട അമ്മച്ചി അകത്തുനിന്ന് ഓടിവന്നു. ബോധംകെട്ടുകിടക്കുന്ന വളർത്തുമകളെ കണ്ട് അവർ വാവിട്ട് കരഞ്ഞു. കരച്ചിൽകേട്ട് ആളുകൾ ഓടിക്കൂടി. എല്ലാവരും കൂടി അന്നക്കുട്ടിയെ ആശുപത്രിയിലാക്കി. ആ അബോധാവസ്ഥയിലും അന്നക്കുട്ടി കണ്ടതു് ക്രിസ്തുനാഥന്റെ മനോമോഹനരൂപമായിരിക്കണം. തന്റെ ഹൃദയനാഥനുവേണ്ടി അവൾ സ്വയം വരിച്ച കുരിശായിരുന്നു ആ അഗ്നിപ്രവേശം.

പൊള്ളലേററ അന്നക്കുട്ടിയ്ക്കു് അഞ്ചാറു മാസം ചികിത്സ വേണ്ടിവന്നു. കാലു രണ്ടും വികൃതമായിത്തീർന്നെങ്കിലും ആ ആറുമാസത്തിനുള്ളിൽ അവരം നേടേണ്ടതു നേടിക്കഴിഞ്ഞു— കന്യാസ്ത്രീ ആകാനുള്ള അനുവാദം. അതേ, അവളുടെ അമ്മച്ചി അവളെ കന്യാസ്ത്രീ ആകാൻ അനുവദിച്ചു. എന്നാൽ താൻ ദിവ്യമണവാളനു വേണ്ടി സ്വയം അഗ്നിയിൽ പ്രവേശിച്ചതാണെന്നു് അന്നൊന്നും അന്നക്കുട്ടി ആരോടും പറഞ്ഞില്ല.

പൊള്ളൽ മുഴുവൻ കരിഞ്ഞു് സുഖമായ ഉടൻതന്നെ അന്നക്കുട്ടിയെ കന്യാസ്ത്രീമഠത്തിൽ ചേർത്തു. ആ അന്നക്കുട്ടിയാണു് അൽഫോൻസാമ്മ എന്ന പേരിൽ പിന്നീടു് അറിയപ്പെട്ടതു്. ആദ്ധ്യാത്മികജീവിതം നയിയ്ക്കുന്ന ഏതൊരു വ്യക്തിയ്ക്കും അൽഫോൻസാമ്മയുടെ ചരിത്രം പുളകമണിയാതെ കേൾക്കാൻ കഴിയില്ല.

ഒരു ആദ്ധ്യാത്മിക സാധകനുവേണ്ട പ്രധാന യോഗ്യതകളിലൊന്നാണു് തിതിക്ഷ.

സഹനം സർവ്വദുഃഖാനാം അപ്രതീകാരപൂർവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ.

(ദുഃഖകാരണങ്ങളുടെ നേരെ പ്രതികാരബുദ്ധിയില്ലാതെ ഇങ്ങനെയൊക്കെ വന്നുചേർന്നല്ലൊ എന്നു ചിന്തിച്ചു മനസ്സു പുണ്ണാക്കാതെ, മുറുമുറുപ്പും കരയലും കൂടാതെ എല്ലാ ദുഃഖങ്ങളേയും സന്തോഷത്തോടുകൂടി സഹിക്കുന്നതാണു് തിതിക്ഷ.) ഈ തിതിക്ഷ എങ്ങനെ ജീവിതത്തിൽ പകർത്താം, എന്നും ഈ ഗുണത്തെ മുറുകെ പിടിച്ചാൽ എപ്രകാരമാണു് ഒരാൾ ജീവിതലക്ഷ്യമായ ഭഗവദ്ദർശനം സാധിക്കുക എന്നും സാധാരണ ജനങ്ങൾക്കു് കാണിച്ചുതരിക ആയിരുന്നു അൽഫോൻസാമ്മയുടെ ജീവിതലക്ഷ്യം എന്നു പറയാം.

ക്രിസ്തുനാഥന്റെ തൃച്ചേവടികളിൽ സമ്പൂർണ്ണ സമർപ്പണം ചെയ്ത ആ പുണ്യവതിയുടെ ജീവിതത്തിലേയ്ക്കു് അടുത്ത ദിവസം നമുക്കു് കടക്കാം.

എല്ലാമതങ്ങളും മതാചാര്യന്മാരും ഏതൊരു ലക്ഷ്യത്തെ മുൻനിർത്തിയാണോ പ്രവർത്തിക്കുകയും ജീവിക്കുകയും ചെയ്യുന്നതു് ആ പരമസത്യം നമുക്കു് വെളിച്ചം അരുളട്ടെ.

# പുസ്തകാഭിപ്രായം

## പൂജാപുഷ്പം

ഗ്രന്ഥകർത്താ: എം. കെ. രാമകൃഷ്ണൻ, കൂടാളി.

വിതരണം: വിദ്യാർത്ഥിമിത്രം ബുക്ക്ഡിപ്പോ, കോട്ടയം

വില രൂപ 3. 00

അനുഭവമാണു് ഏററവും വലിയ ആചാര്യൻ. നിത്യജീവിതത്തിലെന്നപോലെ സാഹിത്യത്തിലും ഇതു ശരിയാണു്. സ്വാനുഭവങ്ങളെ ആസ്പദമാക്കി എഴുതുന്ന സാഹിത്യഗ്രന്ഥങ്ങൾക്കു് ഒരു പ്രത്യേകത എപ്പോഴും കാണും. ഒരദ്ധ്യാപകനായ ശ്രീ എം. കെ. രാമകൃഷ്ണൻ ക്ലാസ്സുമുറികളിലെ അനുഭവങ്ങൾക്കു് കലാഭംഗിവരുത്തി പ്രസിദ്ധീകരിച്ചിരിക്കുന്ന ആറു കഥകളുടെ സമാഹാരമാണു് 'പൂജാപുഷ്പം.' വിദ്യാർത്ഥികളാണു് കേന്ദ്രബിന്ദു. വിദ്യാർത്ഥികളുടെ വേദനകളും വിഷമതകളും ആശയും നിരാശയും മോഹവും മോഹഭംഗവുമെല്ലാം ഈ കൊച്ചുകഥകളിൽ കാണാം. ഓരോ കഥകൾക്കും പിന്നിൽ ഒരു പക്ഷേ ഓരോ 'വലിയ കഥകൾ' കാണും. കഥകളുടെ പ്രതിപാദ്യരീതിയും ഉപസംഹാരവും അതു വ്യക്തമാക്കുന്നുണ്ടു്.

അദ്ധ്യാപകവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന ഏതൊരാൾക്കും ഈ കഥകളിലെ ഇതിവൃത്തങ്ങൾ പുതുമയുള്ളതായി തോന്നുകയില്ല. പക്ഷേ എല്ലാം ഒരുക്കും ചിട്ടയുമായി പറഞ്ഞിരിക്കുന്നുവെന്നുമാത്രം. വിദ്യാർത്ഥികളെ സദാസമയം കുററം പറയുകയും തെററുകളെല്ലാം അവരുടെ തലയിൽ കെട്ടിവെച്ചു് 'തെമ്മാടി'കളായി മുദ്രയടിക്കുകയും ചെയ്യുന്ന അദ്ധ്യാപകരുണ്ടു്. അവർ ഒരിക്കലും സ്വന്തം തെററുകൾ കണ്ടുപിടിക്കാൻ ശ്രമിക്കുന്നില്ല. ''ആരാണു പാപി?'' എന്ന കഥ വായിക്കുന്ന ഏതൊരദ്ധ്യാപകനും ഒരാത്മപരിശോധനയ്ക്കു തയ്യാറാകുമെന്നുള്ളതു സംശയമില്ലാത്ത കാര്യമാണു്.

വിദ്യാർത്ഥികളെ സ്വന്തം കുട്ടികളെപ്പോലെ സ്നേഹിക്കുകയും അവർക്കുവേണ്ടി ജീവൻ ബലിയർപ്പിക്കുകയും ചെയ്യാൻ മടിക്കാത്ത അദ്ധ്യാപകർ ചുരുങ്ങിയ തോതിലെങ്കിലുമുണ്ടെന്ന വസ്തുത മറച്ചുവെയ്ക്കുന്നില്ല. അതിനൊരുദാഹരണമാണു പൂജാപുഷ്പത്തിലെ അച്യുതൻ മാസ്റ്റർ

ഈ കൊച്ചുഗ്രന്ഥത്തിന്റെ ഉദ്ദേശ്യമെന്തെന്ന് അവതാരികയിൽ വ്യക്തമാക്കിയിട്ടുണ്ട്. ''ബാലികാബാലന്മാരിൽ മൊട്ടിട്ടു വിലസുന്ന സദ്വാസനകളെ സ്നേഹവും സഹതാപവുമുള്ള അദ്ധ്യാപകൻ എങ്ങനെ വളർത്തിക്കൊണ്ടിരിക്കേണമെന്നും വിദ്യാലയങ്ങളെ എല്ലാവരുമൊത്തു സദാചാരപീഠമാക്കി ഉയർത്തണമെന്നും ഉപദേശിക്കുന്ന കഥകളാണ് പൂജാപുഷ്പത്തിന്റെ ഇതളുകൾ.''

അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും ഒന്നുപോലെ പ്രയോജനപ്രദമായൊരു കൊച്ചുപുസ്തകമാണ് ''പൂജാപുഷ്പം.''

— പി. എൻ. ഗോപാലകൃഷ്ണൻ.

## ആമ്പൽപ്പൂവ്

കെ. കേശവൻനായർ, ആളൂർ, മററം.
(തൃശ്ശൂർ ഡിസ്ട്രിക്ട്.) വില രൂപ. 3.50

സംസ്കൃതപണ്ഡിതനും ലേഖകനുമായ ശ്രീ കെ. കേശവൻനായരുടെ കവിതാസമാഹാരമാണ് 'ആമ്പൽപ്പൂവ്.' അത്യന്താധുനികകവികളിൽനിന്നെല്ലാം ഒഴിഞ്ഞുമാറി സ്വന്തമായൊരു കവിതാസരണി വെട്ടിത്തുറന്നു മുന്നോട്ടു പോകാൻ ആഗ്രഹിക്കുന്ന കവി ഭാരതീയ സംസ്കാരത്തിലും പാരമ്പര്യത്തിലും അടിയുറച്ചു വിശ്വസിക്കുകയും അത്തരം ആദർശങ്ങൾ രൂപഭംഗി നല്കി, ഹൃദ്യവും സരളവുമായ കാവ്യശൈലിയിലൂടെ ആവിഷ്കരിക്കാൻ വെമ്പുകയും ചെയ്യുന്നു.

ഭാരതീയസംസ്കാരത്തിന്റെ കേന്ദ്രബിന്ദുവായ ആദ്ധ്യാത്മികത കവിതയിലുടനീളം കാണാം. ഒരു ഗാന്ധിഭക്തനും ഈശ്വരവിശ്വാസിയുമായ കവിയുടെ ജീവിതവിമർശനം മററൊരു വിധത്തിലാകാൻ ഇടയില്ലല്ലൊ. ''ജീവിതവിമർശനമാണ് കവിത'' എന്നു മാത്യു ആർനോൾഡ് പറഞ്ഞിരിക്കുന്നതു് അതുകൊണ്ടാണ്. ഇവിടെ കവിയുടെ ലക്ഷ്യം എന്താണെന്നു അദ്ദേഹംതന്നെ വ്യക്തമാക്കുന്നു.

''പൂർവ്വികന്മാരുടെ പുണ്യപാദങ്ങളാൽ
പാരം പരിപൂതമായൊരിക്ഷോണിയെ
സത്യവും ധർമ്മവും ത്യാഗവുമൊക്കെയൊണ്ടു
മുക്തിതൻ പുണ്യസവിത്രിയായ് മാററുവാൻ
നിശ്ചയം ചെയ്തു നാം മുന്നോട്ടു നീങ്ങണം
ശശ്വത്സമാധാനസൗഖ്യം വരിക്കുവാൻ.''

എന്നാൽ ചുററുപാടും കാണുന്ന അനീതികളുടേയും ക്രൂരതകളുടേയും നേരേ കവി കണ്ണടക്കുന്നില്ല. സഹതാപാർദ്രമായൊരു ഹൃദയമാണ് കവിക്കുള്ളതു്. ബംഗ്ലാദേശിൽ പാക്കിസ്ഥാൻ പടയാളികൾ നടത്തിയ പൈശാചികമായ നരവേട്ടയെക്കുറിച്ചു വർണ്ണിക്കുമ്പോൾ കരുണരസം വിദ്വേഷമായി മാറുന്നു. സമ്പന്നരാഷ്ട്രങ്ങളുടെ നേരെ തന്റെ ധാർമ്മികരോഷം ആളിക്കത്തുന്നു.

മനുഷ്യൻ മനുഷ്യനോടു കാണിക്കുന്ന കൊടുംപാതകങ്ങളും കവ്യവിഷയമായിട്ടുണ്ട്. 'വണ്ടിക്കാരൻ' എന്ന കവിത ഇതിനുദാഹരണമാണ്. ദുർവ്വഹഭാരത്താൽ നട്ടെല്ലു തകർന്നു വഴിയിൽ വീണ കാളയെ വണ്ടിക്കാരൻ ചാട്ടവാറുകൊണ്ടടിക്കുന്നതും തന്റെ യജമാനഭക്തിയാൽ ഒരുവിധം എഴുന്നേററു് ഭാരം കമ്പനിപ്പടിക്കലെത്തിക്കുന്നതും, ഉടൻതന്നെ ആ 'മിണ്ടാപ്രാണി' ചത്തുവീഴുന്നതുമെല്ലാം കരളലിയിക്കുന്ന വിധത്തിൽ കവി ചിത്രീകരിച്ചിരിക്കുന്നു.

'ഏകലവ്യൻ' എന്ന കഥാപാത്രത്തെ നമുക്കൊക്കെ പരിചയമാണെങ്കിലും കവിയുടെ കൈയിലെത്തിയപ്പോൾ പുതിയൊരു വ്യക്തിത്വവും സ്വഭാവവുമുള്ള ഒരു കഥാപാത്രമായി മാറി. ഇങ്ങനെ ഓരോ കവിതയ്ക്കുമുണ്ട് അതിന്റേതായ പ്രത്യേകത.

പ്രസാദാത്മകത്വവും സംഗീതാത്മകത്വവും ശ്രീ കേശവൻനായരുടെ കവിതകളുടെ പ്രത്യേകതകളാണ്. പദങ്ങൾക്കു യാതൊരു ദാരിദ്ര്യവും കവിക്കില്ലെന്നു് ഈ കവിതാസമാഹാരത്തിന്റെ ഏതു ഭാഗം വായിച്ചാലും വ്യക്തമാകും. ഫാദർ അടപ്പൂരിന്റെ പ്രൗഢമായ അവതാരിക കവിതാസമാഹാരത്തിനു മാററു കൂട്ടുന്നു.

— പി. എൻ. ഗോപാലകൃഷ്ണൻ

## വിശ്വഹിന്ദുപത്രിക സ്പെഷ്യൽ 1977

വിശ്വഹിന്ദുപരിഷത്തു് കേരളം ശാഖയുടെ മുഖപത്രമായി കൊച്ചിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന വിശ്വഹിന്ദുപത്രികയുടെ ഈ വിശേഷാൽപ്രതിയിൽ വിജ്ഞാനപ്രദങ്ങളായ പല ലേഖനങ്ങളും ഉൾക്കൊള്ളുന്നുണ്ട്. സനാതനധർമ്മത്തിന്റെ സമുദ്ധരണമാണ് പരിഷത്തിന്റെ പ്രധാന ലക്ഷ്യം. അതിന്നു് ഉതകുന്ന തരത്തിൽ ഉള്ള ലേഖനങ്ങൾ തിരഞ്ഞെടുക്കുന്നതിൽ പ്രസാധകന്മാർ പ്രത്യേകം ശ്രദ്ധിച്ചിരിക്കുന്നു. ശ്രീ വി. പി. ജനാർദ്ദനന്റെ വിശ്വഹിന്ദുപരിഷത്തിനെപ്പററിയുള്ള ലേഖനം പരിഷത്തിന്റെ പശ്ചാത്തലത്തെയും പ്രവർത്തനങ്ങളെയും പററി സമഗ്രമായ ഒരു പഠനമായിട്ടുണ്ട്. ശ്രീനാരായണഗുരുവിനേയും വിവേകാനന്ദസ്വാമികളെയും പററിയുള്ള ലേഖനങ്ങളും ചിന്തോദ്ദീപകങ്ങളായിരിക്കുന്നു. വിശ്വമതമെന്നതിന്നു് എന്താണ് അർത്ഥമെന്നും അതിന്നു് ആദർശമായി സ്വീകരിക്കേണ്ട തത്ത്വസംഹിതകളേവയെന്നും വിശാലമായ ആ തത്ത്വസംഹിതകളെല്ലാമുൾക്കൊള്ളുന്ന ഹിന്ദുധർമ്മം അല്ലെങ്കിൽ വേദാന്തമതം വിശ്വമതമായിത്തീരാൻ എങ്ങനെ അർഹമാകുന്നുവെന്നും വിവേകാനന്ദവാണികളുടെ അടിസ്ഥാനത്തിൽ പ്ര. അജയാപ്രാണാ സയുക്തികം സമർത്ഥിച്ചിരിക്കുന്നു. ഇത്രയും നല്ല ഒരു വിശേഷാൽപ്രതി പ്രസിദ്ധീകരിക്കാൻ സാധിച്ചതിൽ പരിഷത്തിന്റെ പ്രവർത്തകന്മാർ അഭിനന്ദനമർഹിക്കുന്നു.

## ശ്രീ ചോററാനിക്കര ദേവീക്ഷേത്ര മാഹാത്മ്യം

ഗ്രന്ഥകർത്താ: സി.എ.എസ്. മേനോൻ, ഏരൂർ
പ്രസാധകർ: ലക്ഷ്മീനാരായണ ബുക്ക്സ്റ്റാൾ, കിഴക്കേ നട, ചോററാനിക്കര.

പേജ് 148. വില: 3. 00

കേരളത്തിൽ ഗുരുവായൂർ, ശബരിമല മുതലായ ക്ഷേത്രങ്ങളെപ്പോലെ സുപ്രധാനവും മഹത്ത്വമേറിയതും പ്രസിദ്ധവുമായിട്ടുള്ള ഒന്നാണ് ചോററാനിക്കര ദേവീ ക്ഷേത്രം. അപസ്മാരം, പ്രേതബാധ മുതലായവയ്ക്ക് പരിഹാരം കാണുവാൻ ചോററാനിക്കര ഭഗവതിയുടെ അനുഗ്രഹമുണ്ടായാൽ മതിയെന്നു പലരും അനുഭവങ്ങളിൽനിന്നു പറയാറുണ്ട്. ഇന്നും ബാധോപദ്രവമുള്ള പലരും ഇവിടെയുള്ള ഭജനംകൊണ്ട് സുഖം പ്രാപിച്ചു പോകുന്നുമുണ്ട്. കേരളത്തിലെ ദേവീക്ഷേത്രങ്ങളിൽ ഏററവുമധികം ആദരിക്കപ്പെട്ടുപോരുന്ന പ്രസ്തുതദേവാലയത്തെയും അവിടെയുള്ള പ്രതിഷ്ഠകളെയും മററും പററി സംപൂർണ്ണമായി പ്രതിപാദിക്കുന്ന ഒരു പുസ്തകമാണ് ഈ ക്ഷേത്രമാഹാത്മ്യം. ക്ഷേത്രത്തിന്റെ ഉത്ഭവത്തിനുള്ള കാരണം, അവിടെയുള്ള വിവിധ പ്രതിഷ്ഠകൾ, അതിന്റെ പ്രത്യേകതകൾ, പ്രധാന ഉത്സവങ്ങൾ പല ഭക്തന്മാർക്കും ദേവിയുടെ അനുഗ്രഹം കിട്ടിയിട്ടുള്ള കഥകൾ മുതലായവയെപ്പററിയെല്ലാം സാമാന്യമായ ഒരു ജ്ഞാനം ഈ പുസ്തകത്തിൽനിന്നു കിട്ടുന്നതാണ്. ചോററാനിക്കര ദേവിയെപ്പററിത്തന്നെ വേറെയും നാലഞ്ചു പുസ്തകങ്ങളെഴുതിയിട്ടുള്ളശ്രീ മേനോൻ തൃപ്പൂണിത്തുറ കടപ്പാട്ടൂർ, തിരുവൻവണ്ടൂർ, ശബരിമല മുതലായ മഹാക്ഷേത്രങ്ങളിലെ ദേവന്മാരെപ്പററിയും പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. സാമാന്യജനങ്ങളുടെ ഇടയിൽ ഈശ്വരഭക്തി വളർത്തുവാൻ ശ്രീ മേനോൻ ചെയ്യുന്ന പരിശ്രമം സർവ്വഥാ ശ്ലാഘ്യമാണ്,

— എം.

---

# വാർത്തകൾ

## ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി.

അദ്വൈതാശ്രമത്തിൽ പണിചെയ്യിട്ടുള്ള ശ്രീരാമകൃഷ്ണക്ഷേത്രത്തിലെ പ്രതിഷ്ഠാദിനവാർഷികവും ആധ്യാത്മികാന്തര്യോഗവും ശ്രീശങ്കരരാമകൃഷ്ണജയന്തികളും ഏപ്രീൽ 14 മുതൽ 23 കൂടിയുള്ള 10 ദിവസങ്ങളിൽ ആഘോഷിക്കുകയുണ്ടായി. 14-ാംനു- രാവിലെ 5 മണിക്ക് ശ്രീരാമകൃഷ്ണസുപ്രഭാതത്തോടുകൂടി ആരംഭിച്ച പ്രതിഷ്ഠാദിനാഘോഷം വിശേഷാൽപൂജ, സഹസ്രനാമാർച്ചന, ശ്രീ ഗണാനന്ദസ്വാമികളുടെ അനുസ്മരണം, ശ്രീ പി. ആർ. നായരുടെ പ്രഭാഷണം മുതലായ പരിപാടികൾക്കുശേഷം രാത്രി 10 മണിക്ക് പഞ്ചവാദ്യത്തോടുകൂടിയ എഴുന്നള്ളിപ്പോടുകൂടി അവസാനിച്ചു. തുടർന്നുള്ള നാലു ദിവസങ്ങളിൽ ശ്രീ വെണ്മണി കൃഷ്ണൻനമ്പൂതിരിപ്പാടിന്റെ ഭാഗവതപ്രവചനം, ശ്രീ പി.ആർ. നായർ, അമ്പലപ്പുഴ എച്ച്. ഗണപതിശർമ്മ മുതലായവരുടെ പ്രഭാഷണങ്ങൾ, ഓട്ടൻതുള്ളൽ, പാഠകം, അഷ്ടപദി മുതലായ പരിപാടികളാണുണ്ടായിരുന്നത്. 18-ാംനു- വൈകുന്നേരം ഒരു സംസ്കൃതസമ്മേളനവുമുണ്ടായി. 19-ാംനു- രാവിലെ ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ അന്തര്യോഗം ഉദ്ഘാടനം ചെയ്തു. തുടർന്നുള്ള മൂന്നു ദിവസങ്ങളിൽ ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ഗീതയെപ്പററിയും ശ്രീ മൈത്രാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണവചനാമൃതത്തെപ്പററിയും ശ്രീ മുഡാനന്ദസ്വാമികൾ മുണ്ഡകോപനിഷത്തു്, വിവേകചൂഡാമണി എന്നീ ഗ്രന്ഥങ്ങളെപ്പററിയും ക്ലാസ്സുകളെടുത്തു. രാത്രി ശ്രീ ഗണാനന്ദസ്വാമികൾ അന്തേവാസികളുടെ പ്രശ്നങ്ങൾക്കെല്ലാം സമുചിതമായ ഉത്തരം നൽകി. 22, 23 തീയതികളിൽ ശ്രീമതി ലീലാദാമോദരമേനോന്റെ അധ്യക്ഷതയിൽ ശാരദാജയന്തിയും ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ അധ്യക്ഷതയിൽ ശ്രീരാമകൃഷ്ണജയന്തിയും ഡിസ്റ്റ്രിക്ട് കലക്ടർ ശ്രീ ആർ. ബി. പാറക്കിന്റെ അധ്യക്ഷതയിൽ വിവേകാനന്ദജയന്തിയും ശ്രീ ശക്രാനന്ദസ്വാമികളുടെ അധ്യക്ഷതയിൽ ശ്രീശങ്കരജയന്തിയും ആഘോഷിച്ചു. അഭിവന്ദ്യമെത്രാപ്പോലിത്ത മാർ തിയോഫിലസ് ഫിലിപ്പോസ്, സ്വാമി ഗോപാലാനന്ദതീർത്ഥ, ജസ്റ്റിസ് കെ. കെ. നരേന്ദ്രൻ, മക്കപ്പുഴ വാസുദേവൻ പിള്ള, എം. പി. മന്മഥൻ, പ്രൊഫ. വി. മുരളീധരമേനോൻ മുതലായ പല പ്രമുഖവ്യക്തികളും സമ്മേളനങ്ങളിൽ പങ്കെടുത്തു് പ്രഭാഷണങ്ങൾ ചെയ്തു. ധാരാളം ഭക്തജനങ്ങളും ആഘോഷങ്ങളിലെല്ലാം പങ്കെടുത്തിരുന്നു.

## അദ്വൈതാശ്രമം, ആലുവാ.

അന്താരാഷ്ട്രശിശുവർഷം പ്രമാണിച്ച് ആലുവാ അദ്വൈതാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ ഇക്കൊല്ലത്തെ ശ്രീശങ്കരജയന്തി 23-4-1977 ശനിയാഴ്ച വിപുലമായി ആഘോഷിച്ചു. രാവിലെ വിശേഷാൽപൂജ നടന്നു. വൈകീട്ട് ചേർന്ന പൊതുയോഗത്തിൽ ശ്രീ കെ. കെ. ശാസ്ത്രി അധ്യക്ഷത വഹിച്ചു. ശ്രീമതി ശ്രീകുമാരി എം.എ. പ്രസംഗിച്ചു. യോഗത്തിൽ ഡോ. പി. ആർ. ശാസ്ത്രി സ്വാഗതവും ശ്രീ കെ. എൻ. പുരുഷോത്തമൻ കൃതജ്ഞതയും പറഞ്ഞു. ദീപാരാധനയ്ക്കുശേഷം ശ്രീനാരായണകലാവേദി സത്സംഘത്തിന്റെ ഭജനയും ഉണ്ടായിരുന്നു.

## വിവേകാനന്ദകേന്ദ്രം, കന്യാകുമാരി.

വിവേകാനന്ദകേന്ദ്രത്തിലെ ആജീവനാന്തപ്രവർത്തകന്മാരുടെ നാലാംസംഘത്തിന്റെ പരിശീലനം ഏപ്രിൽമാസത്തോടുകൂടി അവസാനിച്ചു. ഇനി അവരെ പ്രായോഗികപരിശീലനത്തിന്നായി അരുണാചലപ്രദേശ്, ആസ്സാം, നാഗാലാൻറ്, മണിപ്പൂർ, സിക്കിം മുതലായ സ്ഥലങ്ങളിലേയ്ക്കയയ്ക്കുന്നതാണ്.

അടുത്ത സംഘത്തിന്റെ പരിശീലനം സെപ്തംബർ 11-ാം തീയതി കന്യാകുമാരിയിൽവെച്ചാരംഭിക്കുന്നതാകുന്നു. അതിലേയ്ക്ക് താഴെപ്പറയുന്ന യോഗ്യതയുള്ളവർക്ക് അപേക്ഷിക്കാവുന്നതാണ്. 1. സർവ്വകലാശാലാ ബിരുദം നേടിയിട്ടുള്ളവനായിരിക്കണം. 2. പ്രായം 30 വയസ്സിൽ കുറവായിരിക്കണം. 3. അരോഗദൃഢഗാത്രനായിരിക്കണം. 4. അവിവാഹിതനായിരിക്കണം. 5. പരിശീലനകാലത്തു് ചുരുങ്ങിയതു് മൂന്നരവർഷത്തേയ്ക്കുകൂടി ബ്രഹ്മചാരിയായിരിക്കണം. 6. പ്രവർത്തനത്തിന്ന് രാജ്യത്തിന്റെ ഏതു ഭാഗത്തും പോകുവാൻ തയ്യാറായിരിക്കണം. 7. ഗാർഹികമായ ചുമതലകളൊന്നുമുണ്ടാകരുതു്. 8. ലളിതമായ ജീവിതംകൊണ്ടു് സന്തൃപ്തനാകണം. ഈ നിബന്ധനകൾക്കനുസരിച്ച് ചേരുവാനാഗ്രഹിക്കുന്നവർ കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തിലേയ്ക്ക് എല്ലാ വിവരങ്ങളും കാണിച്ച് അപേക്ഷിക്കേണ്ടതാണ് എന്നു സിക്രട്ടറി അറിയിക്കുന്നു.

* * * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ മെയ് 8-ാനു- ഞായറാഴ്ച ഏകദിന അന്തര്യോഗം പതിവുപോലെ ഉണ്ടാകുന്നതാണ്.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടർച്ച)

| | | | |
|---|---|---|---|
| 187 | ശ്രീ എം. ഗൌരിക്കുട്ടി അമ്മ, തച്ചാരിൻ മുണ്ടിയോത്തു്, ചേന്ദമംഗലം | 101 | 00 |
| 188 | ,, അമ്പാടി ദേവകി അമ്മ, ലക്ഷ്മീവിഹാർ, എറണാകുളം | 51 | 00 |
| 189 | ,, വി. കെ. കൊച്ചമ്മിണി അമ്മ, നടുവിൽ സ്രാമ്പി, തൃശ്ശൂർ | 51 | 00 |
| 190 | നാഷണൽ യൂണിയൻ ഫണ്ട്, പുഴയ്ക്കൽ | 51 | 00 |
| 191 | ശ്രീ കെ. ഗംഗാധരൻ, ടീച്ചർ, പട്ടിക്കാട് | 30 | 00 |
| 192 | ,, എ. പത്മാവതി അമ്മ, അമ്പലപ്പുറം വീട്, പെരിന്തൽമണ്ണ | 20 | 00 |
| 193 | ,, കെ. ആർ. ബാലകൃഷ്ണൻ, കഴനി, പാട്ടൂർ | 10 | 00 |
| 194 | ,, കെ. എൻ. ലക്ഷ്മിക്കുട്ടി അമ്മ, കിഴക്കെ കോണരേട്ട്, തിരുവല്ല | 10 | 00 |

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 62 | 1977 ജൂൺ | ലക്കം 6 |
| --- | --- | --- |

## അമൃതവാണി

ഓരോ മനുഷ്യനേയും സ്ത്രീയേയും, എല്ലാവരേയും, ഈശ്വരനെന്നു കാണുക. ആരേയും നിങ്ങൾക്കു സഹായിക്കാൻ വയ്യ; നിങ്ങൾക്കു സേവനമേ ആകൂ. ഭാഗ്യമുണ്ടെങ്കിൽ, ഭഗവത്സന്താനങ്ങളേ, ഭഗവാനെത്തന്നെ സേവിക്കുക. സ്വസന്താനങ്ങളിൽ ആരെയെങ്കിലും തുണയ്ക്കാൻ ഭഗവാൻ അനുജ്ഞ നല്കിയാൽ, നിങ്ങൾ അനുഗൃഹീതർതന്നെ. സ്വയം വളരെ വലുതായൊന്നും കരുതാൻ പോകരുതു്. മററുള്ളവർക്കില്ലാതിരുന്നപ്പോൾ ആ ഭാഗ്യം കൈവന്ന നിങ്ങൾ അനുഗൃഹീതർതന്നെ. ഒരാരാധനയായി മാത്രം അതനുഷ്ഠിക്കുക. എനിക്കു് പാവങ്ങളിൽ ഈശ്വരനെ കാണണം; എന്റെ രക്ഷയ്ക്കു വേണ്ടിയാണു് ഞാൻ ചെന്നു് അവരെ ആരാധിക്കുന്നതു്. നമ്മുടെ രക്ഷയ്ക്കുവേണ്ടിയാണു് പാവങ്ങളും ദുഃഖിതരുമുള്ളതു്. രോഗികളുടേയും, ഭ്രാന്തന്മാരുടേയും പതിതരുടേയും പാപികളുടേയും രൂപത്തിൽ വരുന്ന ഭഗവാനെ സേവിക്കുവാൻ നമുക്കവസരം കിട്ടുവാനാണു്. ഇതു കടന്ന വാക്കുകളാണു്; ഒരിക്കൽക്കൂടി ഞാൻ പറയുന്നു, ഈ രൂപങ്ങളിലൊക്കെ ഭഗവാനെ സേവിക്കുവാൻ നമ്മെ അനുവദിക്കുന്നതു് നമ്മുടെ ജീവിതത്തിലെ ഏററവും വമ്പിച്ച ഭാഗ്യമാണെന്നു്. മററുള്ളവരെ നോക്കി ഭരിക്കുന്നതുകൊണ്ടു് അവർക്കു നന്മചെയ്യാൻ കഴിയുമെന്ന ആശയം വെടിയുക. ഒരു ചെടിക്കുവേണ്ടി ചെയ്യാവുന്നത്രയേ നിങ്ങൾക്കു ചെയ്യാനാവൂ: മുളയ്ക്കുന്ന വിത്തിനു തടിയുണ്ടാകുവാൻവേണ്ട സാധനങ്ങൾ — വേണ്ടത്ര മണ്ണും വെള്ളവും കാററും — കൊണ്ടു കൊടുക്കാം. അതിന്റെ സ്വഭാവത്തിനു വേണ്ടതു് അതെടുക്കും; സ്വായത്തമാക്കി, സ്വാഭാവികമായി അതു വളരും.

ഉള്ള വെളിച്ചമെല്ലാം ലോകത്തിൽ കൊണ്ടുവരുക, വെളിച്ചം, വെളിച്ചം കൊണ്ടുവരുക. ഓരോരുത്തനും വെളിച്ചം വന്നുചേരട്ടെ, ഓരോരുത്തനും, ഭഗവാനെ പ്രാപിക്കുന്നതുവരെ, കർത്തവ്യം അവശേഷിക്കതന്നെ ചെയ്യും. ദരിദ്രർക്കു വെളിച്ചം കൊടുക്കുക; ധനികന്മാർക്കു് അതിലും കൂടുതൽ വെളിച്ചം കൊടുക്കുക. ദരിദ്രന്മാരെക്കാൾ കൂടുതലാണു് അവർക്കുള്ള ആവശ്യം. പഠിപ്പില്ലാത്തവർക്കു വെളിച്ചം നല്കുക. പഠിപ്പുള്ളവർക്കു് അതിലുമേറെ നല്കുക. കാരണം, ഇക്കാലത്തെ പഠിപ്പിലുള്ള പൊള്ളത്തരം വമ്പിച്ചതാണു്. അങ്ങനെ എല്ലാവർക്കും വെളിച്ചം വിതരണം ചെയ്യുക; ശേഷം ഈശ്വരനു വിട്ടുകൊടുക്കുക. ആ ഈശ്വരന്റെതന്നെ ഭാഷയിൽ പറഞ്ഞാൽ, ''കർമ്മം ചെയ്യാൻ നിങ്ങൾക്കു് അധികാരമുണ്ടു്, അതിന്റെ ഫലത്തിന്നില്ല. നിങ്ങളുടെ കർമ്മം നിങ്ങൾക്കു ഫലം ഉളവാക്കാതിരിക്കട്ടെ! ഒപ്പം നിങ്ങൾക്കു കർമ്മമില്ലാതെയും വരാതിരിക്കട്ടെ.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം III. 138)

# ഗീതയിലെ വിശ്വരൂപദർശനം

ശുദ്ധാനന്ദസ്വാമി

യുദ്ധസന്നദ്ധനായി രണഭൂമിയിലെത്തിയ അജ്ജുനൻ ശത്രുക്കളായ കൗരവന്മാരോടൊപ്പം നിരപരാധികളായ സ്വജനങ്ങളെയുംകൂടി വധിക്കേണ്ടിവരുമല്ലൊ എന്നോത്തപ്പോഴുണ്ടായ ശോകംകൊണ്ടു് ധമ്മസമ്മൂഢചേതസ്സായി കൃത്യാകൃത്യവിവേചനത്തിന്നുവേണ്ടി തന്നെ ശരണം പ്രാപിച്ചപ്പോഴാണല്ലൊ ഭഗവാൻ ശ്രീകൃഷ്ണൻ ഗീതോപദേശം ചെയ്യുന്നതു്. അജ്ജുനന്റെ ശോകമോഹങ്ങളെ നശിപ്പിച്ചു് അദ്ദേഹത്തെ കത്തവ്യോന്മുഖനും സ്വധമ്മനിഷ്ഠനുമാക്കിത്തീക്കുക എന്നുള്ളതാണു് ഈ ഉപദേശംകൊണ്ടു് ഭഗവാൻ ഉദ്ദേശിച്ചിട്ടുള്ളതു്. അതിന്നുവേണ്ടി ആധ്യാത്മികമായും ഭൗതികമായുമുള്ള നിലകളിൽനിന്നുകൊണ്ടു് ജീവിതത്തെ അപഗ്രഥിച്ചു് അജ്ജുനന്റെ മനസ്സിൽ പ്രകാശം പരത്തുവാനുള്ള ശ്രമമാണു് നാം കാണുന്നതു്. ക്രമേണ മഹാഭാരതയുദ്ധവും അതിലുള്ള സ്വജനവധവുമെന്ന പരിമിതവും വ്യക്തിഗതവുമായ തലത്തിൽനിന്നു് ജീവിതായോധനവും അതിലുള്ള കത്തവ്യനിവ്വഹണവുമെന്ന വിശാലവും സമഷ്ടിഗതവുമായ തലത്തിലേയ്ക്കു് അജ്ജുനന്റെ മനസ്സിനെ ഭഗവാൻ ഉയത്തിക്കൊണ്ടു വരുന്നു. അതായതു് സമരാങ്കണത്തിൽവെച്ചുണ്ടാകുന്ന ഒരു താത്കാലികപ്രശ്നത്തിന്നു് പരിഹാരം നിദ്ദേശിച്ചു് പാത്ഥന്റെ മനസ്സിനെ അന്ധകാരത്തിൽത്തന്നെ കിടക്കുവാൻ അനുവദിക്കാതെ, ഭാവിയിലുണ്ടാകാവുന്ന ഏതൊരു പ്രശ്നത്തിന്നും പരിഹാരം കാണുവാൻ പര്യാപ്തമായ വിധത്തിൽ, അല്ലെങ്കിൽ യാതൊരു പ്രശ്നവും മേലിലുണ്ടാകാത്ത തരത്തിൽ ആ മനസ്സിനെയും തദ്വാരാ ലോകമനസ്സിനെത്തന്നെയും പ്രകാശോജ്ജ്വലമാക്കിത്തീക്കുവാനാണു് ഭഗവാൻ ആഗ്രഹിച്ചതു്. അതിന്നുവേണ്ടി മനുഷ്യജീവിതത്തിന്റെ യാഥാത്ഥ്യത്തെ മാത്രമല്ല ദുരൂഹങ്ങളും ദുർഗ്രാഹ്യങ്ങളുമായ പ്രപഞ്ചരഹസ്യങ്ങളെക്കൂടി യുക്തിയുക്തം വിശകലനം ചെയ്തു് അനാവൃതങ്ങളാക്കിക്കാണിക്കുന്നതാണു് നാം ഗീതയിൽ കാണുന്നതു്. മനുഷ്യജീവിതം പ്രശ്നങ്ങളുടെ ഒരു സമാഹാരമാകുന്നു. ഓരോ അടിവെപ്പിലും പ്രശ്നങ്ങളുണ്ടാകുന്നു. ആ പ്രശ്നങ്ങൾക്കു് സമുചിതമായ പരിഹാരങ്ങൾ കണ്ടുപിടിച്ചു് ജീവിതം വിജയപ്രദമാക്കുവാനുള്ള മാഗ്ഗമാണു് ഓരോരുത്തരും അന്വേഷിക്കുന്നതു്. അതിന്നു സഹായകമായ ഒരു ജീവിതദശനമാണു് ശ്രീകൃഷ്ണൻ ഗീതയിൽ അവതരിപ്പിക്കുന്നതു്. സത്യദശനംകൊണ്ടേ പ്രശ്നങ്ങൾക്കു ശാശ്വതപരിഹാരമുണ്ടാകുവാൻ സാധിക്കുകയുള്ളു. ആ സത്യദശനം ഈ ജീവിതത്തിൽത്തന്നെ നേടേണ്ടതുമാണു്.

> ഇഹ ചേദവേദീദഥ സത്യമസ്തി
> ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ. (കേന.2.)

ഈ ജീവിതത്തിൽത്തന്നെ സത്യസാക്ഷാത്കാരം നേടുവാൻ സാധിച്ചാൽ സാഫല്യമുണ്ടു്. അല്ലെങ്കിൽ അതു് മഹത്തായ ഒരു നഷ്ടമായിത്തീരുമെന്നത്ഥം. ആ സത്യദശനം വളരെ ലളിതവും സുഗമവുമായ രീതിയിലൂടെ നേടുവാനുള്ള മാഗ്ഗമാണു് ഗീത ഉപദേശിക്കുന്നതു്.

സത്യസാക്ഷാത്കാരത്തിന്നു് നമ്മുടെ ദൈനന്ദിനപ്രവത്തനങ്ങളെ എങ്ങനെ ഉപയുക്തമാക്കിത്തീക്കാമെന്നു് കമ്മയോഗത്തിലൂടെ വിവരിച്ചതിന്നുശേഷം, അതിന്നു സഹായകവും അധിഷ്ഠാനവുമായിത്തീരുന്ന ഈശ്വരവിശ്വാസത്തിന്റെ പ്രാധാന്യത്തെയാണു് ഗീതയിൽ ഏഴാമധ്യായംമുതൽ വിവരിക്കുന്നതു്. നമ്മുടെ ജീവിതത്തെ ഭക്തിയിൽ കുതിത്തിയെടുക്കുവാൻ നാം ശ്രമിക്കുന്നില്ലെങ്കിൽ ലക്ഷ്യപ്രാപ്തി വിദൂരസ്ഥമായിരിക്കും. ശാശ്വതമായ സുഖവും സമാധാനവും ആഗ്രഹിക്കുന്ന മനുഷ്യൻ ഈശ്വരാഭിമുഖമായ മനസ്സോടെ ജീവിക്കുവാൻ ആഗ്രഹിക്കുന്നതു് അതുകൊണ്ടാണു്. ഈശ്വരനെപ്പററി വ്യക്തമായ ജ്ഞാനമില്ലാതെ

ഭക്തി ദൃഢമായിത്തീരുകയുമില്ല. ഭക്തിയോഗത്തിൽ പ്രധാനമായുണ്ടാകേണ്ടതു് ഈശ്വരനെപ്പററിയുള്ള സമഗ്രമായ ജ്ഞാനമാണ്. ജീവനും ജഗത്തും ഈശ്വരനുമായുള്ള ബന്ധത്തെപ്പററി അറിയുമ്പോഴേ ജ്ഞാനം പൂർണ്ണമായിത്തീരുകയുള്ളൂ. ഭഗവാൻെറ പരഭാവത്തെപ്പററി, സച്ചിദാനന്ദസ്വരൂപമായ ആ അഖണ്ഡചൈതന്യത്തെപ്പററി, ശരിയായ ജ്ഞാനം നേടാത്തതുകൊണ്ടാണ് ജനങ്ങൾ സഗുണനും സരൂപനുമായ ഒരു വ്യക്തിയെ ഈശ്വരനായി ആരാധിക്കുന്ന അപരഭക്തിയെ പരമലക്ഷ്യമായി കരുതുന്നതും വാദവിവാദങ്ങളിലേർപ്പെടുന്നതും. അങ്ങനെ അവർ പാരമാർത്ഥികജ്ഞാനംകൊണ്ടുമാത്രം നേടാവുന്ന പരമപുരുഷാർത്ഥത്തിൽനിന്ന് അകന്നുതന്നെ വർത്തിക്കുവാനിടയായിത്തീരുന്നു. അതുകൊണ്ടു് സർവ്വേശ്വരൻെറ സമഗ്രമായ സ്വരൂപത്തെയും ഭാവത്തെയും വ്യക്തമായി വിവരിച്ച് പ്രപഞ്ചവും ഈശ്വരനും തമ്മിലുള്ള ബന്ധത്തെപ്പററി നമ്മെ ബോധവാന്മാരാക്കുവാൻ പാർത്ഥസാരഥി പ്രത്യേകം ശ്രദ്ധിക്കുന്നു. ഏഴാമദ്ധ്യായത്തിൽ ഭഗവാൻെറ പരാപരപ്രകൃതികളെ വിഭജിച്ചു കാണിച്ച്, പഞ്ചഭൂതാത്മകവും ജഡവുമായ ഈ പ്രപഞ്ചവും അതിന്നധിഷ്ഠാനമായി നില്ക്കുന്ന ജീവസ്വരൂപമായ ചൈതന്യവും അവയിലുൾപ്പെട്ടതാണെന്ന് വ്യക്തമാക്കുന്നു. പക്ഷേ ത്രിഗുണാത്മികയായ മായയാൽ മോഹിതരായി വിവേകം നശിച്ച ജനങ്ങൾ ഈ തത്ത്വം അറിയാതെ ഈശ്വരനെ ഈ പ്രപഞ്ചത്തിൽനിന്ന് ഭിന്നനായി കണ്ടു് ആരാധിക്കുകയാണ് ചെയ്യുന്നതു്. ആർത്തനും ജിജ്ഞാസുവും അർത്ഥാർത്ഥിയുമെല്ലാം ഈ ഇനത്തിൽ പെടുന്നവരാണ്. പുണ്യകർമ്മങ്ങളുടെ ഫലമായി രാഗദ്വേഷാദിദ്വന്ദ്വങ്ങളിൽനിന്നു മുക്തമാകുന്ന പരിശുദ്ധമായ മനസ്സോടുകൂടിയവരേ ജ്ഞാനാഭിന്നമായ യഥാർത്ഥഭക്തിക്കധികാരികളാകുകയുള്ളൂ. അങ്ങനെയുള്ള അനന്യഭക്തികൊണ്ടേ പരമപുരുഷനെ പ്രാപിക്കുവാനും പുനരാവൃത്തിരഹിതമായ പരമഗതിയടയുവാനും സാധിക്കുകയുള്ളൂ.

അതീവ സഹായകമായ രീതിയിലാണ് രാജവിദ്യയും വിഭൂതിവിസ്തരവും ഭഗവാൻ പ്രതിപാദിക്കുന്നതു്. ''ഈശാ വാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്.'' എന്ന ഉപനിഷന്മന്ത്രത്തിൻെറതന്നെ വ്യാഖ്യാനമാണ് ഇതു്. ഈ ജഗത്തിൽ സ്ഥൂലമായോ സൂക്ഷ്മമായോ കാണുന്നതെല്ലാം ഭഗവത്സ്വരൂപമല്ലാതെ മററൊന്നുമല്ല. ഈ പ്രപഞ്ചത്തിൽനിന്ന് നമ്മുടെ മനസ്സിനെ പ്രപഞ്ചേശ്വരനിലേയ്ക്കു നയിക്കുകയാണവിടെ ചെയ്യുന്നതു്. പ്രപഞ്ചത്തിൽ സർവ്വത്ര അന്തര്യാമിയായി വർത്തിക്കുന്നതോടൊപ്പം തന്നെ ആ ചൈതന്യം പ്രപഞ്ചാതീതമായും വർത്തിക്കുന്നുണ്ടു്. ആ ചൈതന്യത്തിൽത്തന്നെയാണ് ഈ പ്രപഞ്ചം ഉദ്ഭവിക്കുകയും നിലനില്ക്കുകയും ലയിക്കുകയും ചെയ്യുന്നതു്. ഈശ്വരൻെറതന്നെ അപരപ്രകൃതിയായ ഈ പ്രപഞ്ചത്തെ ഈശ്വരബുദ്ധ്യാ അറിയുകയും ആരാധിക്കുകയും ചെയ്യുന്നതാണ് ശരിയായ ഭക്തിയുടെ ലക്ഷണം. ആ ബോധം ദൃഢമായിത്തീരുമ്പോൾ നാം ചെയ്യുന്നതെന്തും ഈശ്വരാരാധനയായിത്തീരുന്നു. നമ്മളും പ്രപഞ്ചത്തിലെ അംഗങ്ങളാകയാൽ നമ്മിലുള്ളതും ആ ഈശ്വരചൈതന്യം തന്നെയാണ് എന്നറിയുകയാകുന്നു ആരാധനയുടെയെല്ലാം ലക്ഷ്യം. അതായതു് നമ്മിൽത്തന്നെയുള്ള ഈശ്വരാംശത്തെ സാക്ഷാത്കരിക്കുക. ''മനുഷ്യനിൽ അന്തർല്ലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കലാണ് മതം.'' എന്ന് വിവേകാനന്ദസ്വാമികൾ മതത്തിൻെറ ലക്ഷണം പറയുമ്പോൾ അദ്ദേഹം ഉദ്ദേശിച്ചതും ഇതുതന്നെയാണ്. അർജ്ജുനൻെറ മനസ്സിൽ ഈ ബോധം ദൃഢമാക്കുവാൻവേണ്ടിയാണ് ഈശ്വരൻെറ യോഗവിഭൂതികളെപ്പററി പത്താമദ്ധ്യായത്തിൽ വിവരിക്കുന്നതു്. ഏതെല്ലാം വിഭൂതികളെക്കൊണ്ടാണ് ഭഗവാൻ ഈ ലോകം മുഴുവൻ വ്യാപിച്ചു നില്ക്കുന്നതെന്നും ഏതെല്ലാം ഭാവങ്ങളിലാണ് ഭഗവാനെ ചിന്തിക്കേണ്ടതെന്നും ഉള്ള അർജ്ജുനൻെറ ചോദ്യവും, എത്രതന്നെ കേട്ടാലും തൃപ്തി വരുന്നില്ല, വീണ്ടും വീണ്ടും കേൾക്കാനാഗ്രഹമുണ്ടു് എന്ന ജിജ്ഞാസയുംകൊണ്ടു് സന്തുഷ്ടനായ ഭഗവാൻ എല്ലാം വിസ്തരിച്ചു പറഞ്ഞുകൊടുക്കുന്നു. അവസാനം ''എൻെറ ദിവ്യങ്ങളായ വിഭൂതികൾക്കു് അവസാനമില്ലെന്നും ചുരുക്കത്തിൽ ഞാൻ എൻെറ ഒരംശംകൊണ്ടു് ഈ ലോകത്തെ മുഴുവൻ വ്യാപിച്ചുനില്ക്കുന്നുവെന്നും ധരിച്ചുകൊൾക'' എന്നു പറഞ്ഞവസാനിപ്പിക്കുന്നു.

ഇത്രയും കേട്ടതുകൊണ്ടുതന്നെ അർജ്ജുനൻ തൃപ്തനായിരിക്കുന്നു. അതിഗഹനങ്ങളായ ആ

ധ്യാത്മികോപദേശങ്ങരം കേട്ട് തൻെറ മോഹമെല്ലാം പോയെന്നും പാത്ഥൻ സമ്മതിക്കുന്നു. ''യത്ത്വയോക്തം വചനസ്തേന മോഹോƒയം വിഗതോ മമ.'' എങ്കിലും അജ്ജുനൻ വീണ്ടും പറയുകയാണ്: ''ഈ പ്രപഞ്ചത്തിലുള്ള എല്ലാ ശക്തിക്കം നിദാനം അവിടുന്നാണെന്ന് അങ്ങ് ഉപദേശിച്ചുതന്നു. ഇക്കാണുന്ന ഭൂതങ്ങളുടെയെല്ലാം ഉത്പത്തിസ്ഥിതിലയങ്ങരംക്ക് ഹേതുവായി നില്ക്കുന്നതു് അങ്ങാണ്. പ്രപഞ്ചാന്തര്യാമിയെന്നതുപോലെ അങ്ങ് പ്രപഞ്ചാതീതനായും സ്ഥിതിചെയ്യുന്നു. ഇതിലൊന്നും എനിക്കു യാതൊരു സംശയവുമില്ല. ഞാൻ പരിപൂൎണ്ണമായി വിശ്വസിക്കുന്നു. എങ്കിലും എനിക്കു് ഒരാഗ്രഹവുംകൂടിയുണ്ട്. സാധിക്കുമെങ്കിൽ അങ്ങയുടെ ആ വിരാഡ്രൂപം ഒന്നു നേരിട്ടു കണ്ടാൽ കൊള്ളാമെന്ന്.'' ഒരു ശാസ്ത്രകാരൻ ഗവേഷണംകൊണ്ടു കണ്ടുപിടിച്ച കാര്യങ്ങരം പരീക്ഷണംകൊണ്ട് പ്രത്യക്ഷമായി കണ്ടു തൃപ്തിപ്പെടുവാൻ ആഗ്രഹിക്കുന്നതുപോലെ അജ്ജുനനും താൻ കേട്ടുമനസ്സിലാക്കിയ കാര്യങ്ങരം നേരിൽ കണ്ടു തൃപ്തിയടയുവാനാഗ്രഹിക്കുകയാണ്. പ്രത്യക്ഷജ്ഞാനത്തിന്നു് എപ്പോഴും കൂടുതൽ ശക്തിയുണ്ടല്ലൊ. തനിക്കു കിട്ടിയ ആത്മജ്ഞാനം ദൃഢമാക്കിത്തീക്കുവാനുള്ള ഉപായവും അതാണ്.

സത്യദശനത്തിൽ ശിഷ്യനുള്ള അഭിലാഷം കണ്ടു് ഭഗവാന്നു് സന്തോഷമായി. സദുപദേശങ്ങരം കേരംക്കുമ്പോരം ശോകമോഹങ്ങളിൽനിന്നു് തത്കാലം മുക്തി കിട്ടുമെങ്കിലും അതു് പരോക്ഷജ്ഞാനംകൊണ്ടുള്ളതാകയാൽ പലപ്പോഴും ചിരസ്ഥായിയാകുവാനിടയില്ല. നേരിട്ടു കണ്ടറിഞ്ഞിട്ടുള്ള സംഗതികരം മനസ്സിൽ ഗാഢമായി പതിയുന്നതിനാൽ ആവിധത്തിലുണ്ടാകുന്ന മോഹമുക്തി ചിരസ്ഥായിയായിരിക്കും. അതിനാൽ ശ്രേയസ്സാമനായ അജ്ജുനൻെറ ഹിതകാംക്ഷിയായ ഭഗവാൻ വാസുദേവൻ ഉടനെത്തന്നെ യാതൊരു വിരോധവും ഭാവിക്കാതെ തൻെറ വിശ്വരൂപം കാണിക്കുവാൻ തീച്ച്പ്പെടുത്തി. പക്ഷേ അതു കാണണമെങ്കിൽ പ്രാകൃതനേത്രങ്ങരംക്കു സാധ്യമല്ല. പാലിൽ വെണ്ണപോലെയും എള്ളിൽ എണ്ണപോലെയും പ്രപഞ്ചത്തിൽ സവ്വത്ര നിഗൂഢമായിരിക്കുന്ന ആ ശക്തിയെ പ്രത്യക്ഷമായി കാണണമെങ്കിൽ അതിന്നു കഴിവുള്ള ദിവ്യചക്ഷുസ്സു നേടേണ്ടിയിരിക്കുന്നു. അനേകം സാധനകളനുഷ്ഠിച്ചു തുറന്നുകിട്ടേണ്ട ജ്ഞാനനേത്രമാണതു്. എന്നാൽ ഭഗവാൻെറ അനുഗ്രഹംകൊണ്ടു് ആ ജ്ഞാനനേത്രം അജ്ജുനന്നു് അനായാസേന തുറന്നുകിട്ടുന്നു. ''ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ രൂപമൈശ്വരം.''വെള്ളത്തിലും മററുമുള്ള ചെറിയ ഭൗതികങ്ങളായ അണുജീവികളെ കാണുവാൻകൂടി നമുക്കു ഭൂതക്കണ്ണാടിയും മററും ഉപയോഗിക്കേണ്ടിവരുന്നു. അങ്ങനെയിരിക്കെ 'അണോരണീയാൻ' ആയ ആത്മവസ്തുവിനെ കാണുവാൻ ബാഹ്യനേത്രങ്ങരംക്കു സാധിക്കുമോ? അതുകൊണ്ടാണ് ഭഗവാൻ അജ്ജുനന്നു് ആ ദിവ്യചൈതന്യത്തെ പ്രത്യക്ഷമായി കാണാൻ കഴിവുള്ള ജ്ഞാനനേത്രം നൽകുന്നതു്.

മായയെക്കൂടി തുളച്ചുകടന്നു് മായാതീതമായതിനെപ്പോലും കാണുവാൻ സഹായിക്കുന്ന ആ ദിവ്യചക്ഷുസ്സുകൊണ്ടു് നോക്കിയപ്പോരം അജ്ജുനൻ കണ്ടതെന്താണ്? തൻെറ പ്രതീക്ഷകളെയെല്ലാം അതിക്രമിച്ചുകൊണ്ടു് കോടിസൂൎയ്യസമപ്രഭമായി വിളങ്ങുന്ന ഒരു ഭയങ്കരരൂപം. അനേകധാ വിഭക്തമായിട്ടുള്ള പ്രപഞ്ചം മുഴുവൻ ആ രൂപത്തിലുണ്ടു്. ''തത്രൈകസ്ഥം ജഗത്കൃത്സ്നം പ്രവിഭക്തമനേകധാ.'' അനാദിയും അനന്തവും അമേയവീൎയ്യവുമായ ആ ഉജ്ജ്വലരൂപത്തിൽ ഭൂമിയിലുള്ള ചരാചരങ്ങളെ മാത്രമല്ല, ദേവന്മാരെയും ഋഷിമാരെയും ബ്രഹ്മാവിനെയും മഹേശ്വരനെയുമെല്ലാം അജ്ജുനൻ കാണുകയാണ്. ഉഗ്രവും അദ്ഭുതകരവും വ്യാപകവുമായ ആ രൂപം കണ്ടു് ഭയാകുലരും ആശ്ചൎയ്യസ്തബ്ധരുമായ ദേവന്മാരും മഹഷിമാരും സിദ്ധരുമെല്ലാം പാടിപ്പുകഴ്ത്തുന്നതും നിന്നിമേഷന്മാരായി നോക്കിനില്ക്കുന്നതും ഒരു ഭാഗത്തു്. മറെറാരു ഭാഗത്തു്, അനേകായിരം കണ്ണും കയ്യും കാലും മുഖവുമുള്ള ആ ഉഗ്രമൂത്തിയുടെ വായിലേയ്ക്കു് ദുൎയ്യോധനാദികളോടുകൂടെ ഭീഷ്മരും ദ്രോണരും കണ്ണനും മററു മഹാരഥന്മാരും മാത്രമല്ല, രണ്ടുപക്ഷത്തുമുള്ള സൈന്യങ്ങളെല്ലാം, അഗ്നിയിലേയ്ക്കു ശലഭങ്ങളെന്നപോലെ, ഓടിച്ചെല്ലുകയാണ്. വിശ്വരൂപിയായ ഭഗവാനാകട്ടെ എല്ലാം കടിച്ചുചവച്ച് സ്വാദുനോക്കിക്കൊണ്ടിരിക്കുന്നു. ജഗത്തിലുള്ള ദൃശ്യങ്ങളെല്ലാം ആ ഒരു സ്വരൂപത്തിൽ വ്യക്തമായി കാണാം. ജ്വലിക്കുന്ന നേത്രങ്ങളോടും ദംഷ്ട്രാകരാളങ്ങളും

വിശാലങ്ങളുമായ വക്ത്രങ്ങളോടും മിന്നിത്തിളങ്ങുന്ന അനേകവർണ്ണങ്ങളോടുംകൂടി ആകാശം മുട്ടിനില്ക്കുന്ന ആ ഭീഷണരൂപം കണ്ടു് അർജ്ജുനൻ അധീരനും ഭയചകിതനുമായിത്തീർന്നു. പരിഭ്രാന്തനായ കുന്തീപുത്രൻ അപ്രതീക്ഷിതമായ ആ ദൃശ്യത്തിന്റെ യാഥാർത്ഥ്യമെന്തെന്നു് ഭഗവാനോടുതന്നെ ചോദിക്കുകയാണു്. ഭാവനയിൽ കാണുന്ന പലതിനേയും പ്രത്യക്ഷമായി കാണുമ്പോൾ പലക്കും വിഷമം തോന്നുക സാധാരണമാണല്ലൊ.

തന്റെ ഭക്തന്റെ വിഷമാവസ്ഥ കണ്ടു് ഭഗവാൻ അർജ്ജുനനെ സമാധാനിപ്പിക്കുന്നു: ''ലോകസംഹാരത്തിന്നു് ഒരുങ്ങിപ്പുറപ്പെട്ടിട്ടുള്ള കാലസ്വരൂപനാണു് ഞാൻ. ഈ യുദ്ധം ഈ വിധത്തിൽ സജ്ജീകരിച്ചിട്ടുള്ളതു് എന്റെ ഇച്ഛ നിറവേററുവാനാണു്. അതുകൊണ്ടു് അല്ലയോ സവ്യസാചിയായ പരന്തപ, നീ യുദ്ധം ചെയ്യില്ലെങ്കിലും ഇവരൊന്നും ജീവിക്കുവാൻ പോകുന്നില്ല എന്നു് ഇപ്പോൾ നിനക്കു വ്യക്തമായില്ലേ ? ഇവരുടെയെല്ലാം ജീവൻ ഞാൻ ഹരിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി നീ ഒരു നിമിത്തമാത്രമായിനിന്നു് ശത്രുജയത്തിന്റെ കീർത്തി നേടി രാജ്യഭോഗങ്ങളനുഭവിക്കുക. അതാണു് നിനക്കു നിശ്ചയിക്കപ്പെട്ട കർത്തവ്യം. ജയത്തിന്റെ കാര്യത്തിൽ നിനക്കു സംശയമേ ഉണ്ടാകേണ്ടതില്ല.'' തന്റെ ഉള്ളിലുള്ള സംശയങ്ങളെല്ലാം പരിഹരിച്ചു് തന്നെ കർത്തവ്യോന്മുഖമാക്കുവാനുള്ള ശ്രീകൃഷ്ണന്റെ വാക്കുകൾ കേട്ടു് അർജ്ജുനൻ ഭഗവാനെ വീണ്ടും വീണ്ടും നമസ്കരിക്കുകയും തന്റെ ജീവിതത്തിൽ അറിഞ്ഞോ അറിയാതെയോ ചെയ്തിട്ടുള്ള തെററുകൾക്കെല്ലാം ക്ഷമായാചനം ചെയ്യുകയും ചെയ്യുന്നു. അദൃഷ്ടപൂർവ്വമായ ആ അദ്ഭുതരൂപത്തിന്റെ ദർശനത്തിൽ സന്തോഷവും ഭയവും പരിഭ്രമവും ഒന്നിച്ചനുഭവിക്കുന്ന അർജ്ജുനൻ വിശ്വരൂപം മാററി വീണ്ടും സൗമ്യരൂപം സ്വീകരിക്കുവാനഭ്യർത്ഥിക്കുന്നു: ഭക്തവത്സലനായ ഭഗവാൻ വിശ്വരൂപം ഉപസംഹരിച്ചുകൊണ്ടു പറയുകയാണു്: 'അർജ്ജുന, ഈ തേജോമയവും അനന്തവുമായ വിശ്വരൂപം നിന്നിലുള്ള പ്രീതികൊണ്ടുമാത്രം നിനക്കു കാണിച്ചുതന്നതാണു്. ദേവന്മാർക്കുപോലും കാണാൻ കൊതിച്ചുകൊണ്ടിരിക്കുന്ന ഈ രൂപം യജ്ഞദാനാധ്യയനാദികളെക്കൊണ്ടോ ഉഗ്രതപസ്സുകൊണ്ടോ ഒന്നും കാണാൻ സാധിക്കുന്നതല്ല. ഇതു കണ്ടു് ഭയമോ പരിഭ്രമമോ ഒന്നും ഉണ്ടാകേണ്ടതില്ല. യഥാർത്ഥമായ ഈശ്വരസ്വരൂപത്തെപ്പററി അറിവാനും കാണുവാനും നീ ആഗ്രഹിച്ചതുകൊണ്ടു് ഞാൻ നിന്നെ ഈ വിശ്വരൂപദർശനംകൊണ്ടു് അനുഗ്രഹിച്ചതാണു്. അനന്യഭക്തി ഒന്നുകൊണ്ടുമാത്രമേ ഈ രൂപത്തെപ്പററി അറിവാനും കാണാനും താദാത്മ്യപ്പെടുവാനും സാധിക്കുകയുള്ളു.''

അർജ്ജുനന്റെ മനസ്സിൽ ഒരിക്കലും മാഞ്ഞുപോകാത്ത ഒരു ചിത്രം ഈ വിശ്വരൂപദർശനം ഉണ്ടാക്കിയിട്ടുണ്ടാകണം. ഒരു മനുഷ്യന്നു്, അവന്റെ ജീവിതത്തെ ശരിയായ വഴിയിൽക്കൂടി നയിക്കുവാൻ സഹായിക്കുന്ന പല പാഠങ്ങളും ഇതിൽനിന്നു പഠിക്കുവാനുണ്ടു്. ഈ പ്രപഞ്ചത്തിലുള്ള എല്ലാ കാര്യങ്ങളും ഒരു ദൈവികനിയമത്തിന്നധീനമായി, അല്ലെങ്കിൽ ഈശ്വരേച്ഛയ്ക്കനുസരിച്ചു്, നടന്നുകൊണ്ടിരിക്കുന്നു. അതിൽ ഭാഗഭാക്കാവുക എന്നുള്ളതാണു് നമ്മുടെ ധർമ്മം. ''ഞാൻ ഈ കാര്യം ചെയ്യും'' അല്ലെങ്കിൽ ''ഇതു ചെയ്യുവാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല'' എന്ന വിചാരങ്ങൾക്കു കാരണമായി നില്ക്കുന്ന മിഥ്യാഭിമാനം നമുക്കു ദോഷകരമായേ തീരുകയുള്ളു. പ്രപഞ്ചത്തിലെ കാര്യങ്ങൾ നടത്തുന്നതിൽ അവഗണിക്കുവാൻ സാധിക്കാത്ത ഒരു സുപ്രധാനസ്ഥാനം തനിക്കുണ്ടെന്നു പലരും അഭിമാനിക്കാറുണ്ടു്. അതു് വെറും അജ്ഞതയാണെന്നു് ഇവിടെ തെളിയുന്നു. താൻ യുദ്ധം ചെയ്യുന്നില്ലെങ്കിൽ സ്വജനങ്ങളൊന്നും മരിക്കുകയില്ലെന്നും അതുകൊണ്ടുള്ള ദോഷങ്ങളൊന്നും ഉണ്ടാവുകയില്ലെന്നും ആണല്ലൊ അർജ്ജുനൻ വിചാരിച്ചതു്. അതു മൂഢത്വമായിരുന്നു. താനില്ലെങ്കിലും ഈ സൈന്യങ്ങളെല്ലാം നശിക്കണമെന്നുള്ള ഭഗവദിച്ഛ നിറവേറുകതന്നെ ചെയ്യും. തന്നെ അതിന്നു് ഒരു നിമിത്തമാത്രമാക്കി ഭഗവാൻ ഉപയോഗിക്കുകയാണു് ചെയ്യുന്നതു്. അദ്ദേഹത്തിന്റെ അപാരകരുണയുടെ ഫലമാണിതു്. അതുകൊണ്ടു് ഇതു് ഒരു അനുഗ്രഹമായി കരുതി ഈശ്വരേച്ഛ നിറവേററുന്നതിൽ ആത്മാർത്ഥതയോടെ പ്രവർത്തിക്കുകയാണു് തന്റെ കർത്തവ്യം എന്നു് അർജ്ജുനന്നു് വിശ്വരൂപം കാണുന്നതോടുകൂടി ബോധ്യമാകുന്നു.

നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധാ ത്വത്പ്രസാദാന്മയാച്യുത
സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.

(അല്ലയോ അച്യുത, അങ്ങയുടെ അനുഗ്രഹം കൊണ്ടു് എന്റെ മോഹമെല്ലാം പോയി ശരിയായ ബോധം വന്നു. ഇനി സംശയമൊന്നും ബാക്കിയില്ല. അങ്ങു പറയുന്നതു പോലെയെല്ലാം ഞാൻ ചെയ്യാം.) എന്നു് അർജ്ജുനനെക്കൊണ്ടു് പറയിക്കുന്നതിൽ ഒരു സുപ്രധാനപങ്കാണു് ഈ പ്രത്യക്ഷദർശനത്തിനുള്ളതു്. പ്രപഞ്ചനീതിനിർവ്വഹണത്തിൽ നമ്മുടെ ഇച്ഛാസ്വാതന്ത്ര്യത്തിന്നു് എത്രത്തോളം സ്ഥാനമുണ്ടെന്നു് അറിവാൻ ഇതു സഹായകമാകുന്നു. പ്രകൃതിനിയമങ്ങളെ നമ്മുടെ ഇച്ഛയ്ക്കൊത്തു മാററിത്തീർക്കുവാൻ ഒരിക്കലും സാധ്യമല്ല. അതു് ഈശ്വരേച്ഛയ്ക്കനുസരിച്ചു് നടന്നുകൊണ്ടേയിരിക്കും. ശാശ്വതമായ ആ ലോകഗതിയിൽ നമുക്കു സ്വീകരിക്കാവുന്ന മാർഗ്ഗം രണ്ടേ ഉള്ളു. ഒന്നുകിൽ പൂർണ്ണമായ സഹകരണഭാവത്തോടെ അതിന്നനുസരിച്ചു് സ്വധർമ്മാനുഷ്ഠാനത്തിൽ വ്യാപൃതരാവുക; അല്ലെങ്കിൽ അതിൽനിന്നു് വിട്ടുനിന്നു് പരിമിതവും പരിച്ഛിന്നവുമായ അഹംഭാവത്തിൽനിന്നുണ്ടാകുന്ന വികാരവിചാരങ്ങൾക്കനുസരിച്ചു് പ്രവർത്തിക്കുക. ആദ്യത്തേതു് സനാതനസുഖസന്ദായകമായ മോക്ഷത്തിലേയ്ക്കു നയിക്കുന്നു; രണ്ടാമത്തേതു് അവിദ്യാകാമകർമ്മങ്ങളുടെ വലയിൽ പെട്ടു് ജന്മമരണകാരണമായ ബന്ധനത്തിന്നും കാരണമാകുന്നു. ഈ തത്ത്വം മനസ്സിലാക്കി അർജ്ജുനൻ ഒരു ദുർബ്ബലനിമിഷത്തിൽ തനിക്കുണ്ടായ ക്ഷുദ്രവികാരങ്ങളുടെയും മിഥ്യാഭിമാനത്തിന്റെയും പിടിയിൽനിന്നു മുക്തനായി യുദ്ധം ചെയ്യുവാൻതന്നെ തീർച്ചപ്പെടുത്തുകയാണു് ചെയ്യുന്നതു്.

രണ്ടാമതായി സത്യത്വബുദ്ധിയോടുകൂടി നാം സ്വീകരിക്കുന്ന പ്രപഞ്ചത്തിലെ വൈവിധ്യങ്ങളുടെ യാഥാർത്ഥ്യത്തിലേയ്ക്കു് പ്രകാശം പരത്തുന്ന ഒന്നാണു് ഈ വിശ്വരൂപദർശനം. അനേകധാ വിഭക്തമായിട്ടുള്ള ജഗത്തിലെ വസ്തുക്കളെല്ലാം ആ ഏകത്തിൽ ദർശിക്കുന്നു. വൈവിധ്യത്തിന്റെ പിന്നിലുള്ള ഏകത്വത്തെപ്പററി നമ്മെ ബോധ്യപ്പെടുത്തുകയാണതു ചെയ്യുന്നതു്. എല്ലാ ഭൂതങ്ങളിലും ഈശ്വരത്വബുദ്ധി ഉണ്ടാകുവാൻ അതു സഹായകമാകുന്നു. ഈ പ്രപഞ്ചം ഭഗവാന്റെ ശരീരമാണെന്നും ഇതിലുള്ള ജീവികളെല്ലാം ഭഗവാന്റെ അവയവങ്ങളാണെന്നും ബോധമുണ്ടായിക്കഴിഞ്ഞാൽ അന്യോന്യം സഹകരിച്ചു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യത്തെപ്പററിയും നാം കൂടുതൽ ബോധവാന്മാരാകുന്നു. ഒരു ദേഹത്തിലുള്ള അവയവങ്ങളെല്ലാം സഹകരിച്ചു പ്രവർത്തിച്ചാലല്ലാതെ വ്യക്തിക്കു് പുഷ്ടിയോ സുഖമോ ഉണ്ടാവുകയില്ലല്ലൊ. കാലു് കൈയ്യിനെയും കൈയ്യ് വായയെയും വായ കണ്ണിനെയും ഒന്നും കുററപ്പെടുത്താറില്ലല്ലൊ. അതുപോലെ അന്യരിൽ ദോഷദർശനംകൂടാതെ അന്യരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നതു് ഈശ്വരന്നു ചെയ്യുന്ന സേവനമായി കരുതുവാൻ അതു നമ്മെ സഹായിക്കുന്നു. വിശ്വരൂപോപാസനയെന്ന നിലയിൽ നമ്മുടെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതുതന്നെയാണു് ശരിയായ കർമ്മയോഗം. മനശ്ശുദ്ധി നേടുവാനുള്ള ഉത്തമോപായവും അതുതന്നെയാണല്ലൊ.

വിശ്വരൂപദർശനത്തിന്നുള്ള ഒരേ ഒരു ഉപായമായി ഭഗവാൻ പറയുന്നതു് അനന്യഭക്തിയെയാകുന്നു. പരഭക്തിയെത്തന്നെയാണു് അനന്യഭക്തിയെന്നു പറയുന്നതു്. അവിടെ മാത്രമേ അനന്യഭാവം വരികയുള്ളു. രണ്ടെന്ന വിചാരത്തിന്നു് അവിടെ സ്ഥാനമേ ഇല്ല. അപരഭക്തിയിലുണ്ടാകുന്ന സങ്കുചിതമായ ദ്വൈതഭാവത്തെ നിരാകരിക്കാനുള്ള ഏകാഗ്രത നേടുക എന്നതാകുന്നു വിഗ്രഹാരാധനയുടെ ലക്ഷ്യം. ഭൗതികകാര്യങ്ങളിൽനിന്നെല്ലാം വ്യാവർത്തിച്ചു് അധ്യാത്മഭാവനയോടെ മനസ്സു് ഈശ്വരനിൽ ഏകാഗ്രമായിത്തീരുമ്പോൾ സഗുണേശ്വരന്റെ വ്യക്തിപരമായ ഭാവത്തെയാണു് നാം സാക്ഷാത്കരിക്കുന്നതു്. ആ വ്യക്തിഭാവത്തിൽനിന്നും ഉയർന്നു് സമഷ്ടിഭാവമായ വിശ്വരൂപത്തിൽ പതിയുമ്പോഴാകട്ടെ അതു് വിശാലമായിത്തീരുന്നു. സഗുണേശ്വരസങ്കല്പത്തിലുണ്ടാകുന്ന പരംഭാവമാണതു്. ആ വിശാലവീക്ഷണത്തിൽ താനും ഈശ്വരന്റെ ഒരംശമായിത്തീരുന്നു. ഈശ്വരനിൽനിന്നു് വ്യതിരിക്തമായ ഒരു നിലനിൽപ്പു് തനിക്കില്ല. അപരഭക്തിയിൽ ദാസഭാവത്തിൽ ഒരു സ്ഫുലിംഗമായിരുന്ന താൻ ഈ അനന്യഭക്തിയിൽ ഈശ്വരാംശമായി ഒരു മഹാജ്വാലയായുയരുന്നു. അനന്യഭക്തിയുടെ ഫലത്തെപ്പററി പറയുമ്പോൾ ഭഗവാൻ ''ജ്ഞാതും

ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച'' എന്ന് മൂന്നു ഭാവങ്ങളെപ്പററി പറയുന്നുണ്ട്. അറിയുക, കാണുക, പ്രവേശിക്കുക എന്ന മൂന്നു ഭാവങ്ങൾ മൂന്നു പതനങ്ങളിലുണ്ടാകുന്നവയാണ്. വേദാന്തത്തിൻെറ പരമലക്ഷ്യമായ 'സോഹം' ഭാവത്തിലേയ്ക്കു പുരോഗമിക്കുമ്പോൾ ഒരു മനുഷ്യാത്മാവിന്നു് അവശ്യം അതിക്രമിക്കേണ്ട മൂന്നു പടികളാണല്ലൊ ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും. ഈ മൂന്നു ഘട്ടങ്ങളെയാണ് ഭഗവാൻ ജ്ഞാതും, ദ്രഷ്ടും, പ്രവേഷ്ടും എന്ന മൂന്നു പദങ്ങളെക്കൊണ്ടു് സൂചിപ്പിക്കുന്നതു്. ഈശ്വരനെപ്പററി പരോക്ഷമായി അറിയുകമാത്രം ചെയ്യുമ്പോൾ ഞാൻ വേറെ ഈശ്വരൻ വേറെ എന്ന ദ്വൈതബുദ്ധിയാണുണ്ടാവുക. അതാണ് ഭക്തിമാർഗ്ഗത്തിലെ ഒന്നാമത്തെ പടി. പിന്നീടു് ഭഗവദ്ദർശനം ഉണ്ടാകുമ്പോഴാണ് താനും ഭഗവാൻെറ അംശം തന്നെയാണ് എന്ന ബോധമുണ്ടാകുന്നതു്. അവിടെ ജീവബുദ്ധി നശിക്കുന്നില്ല. ഇതു് വിശിഷ്ടാദ്വൈതത്തിലവസാനിക്കുന്നു. സഗുണേശ്വരസങ്കല്പത്തോടുകൂടിയ അപരഭക്തിയുടെ പരമഫലവും ഇതുതന്നെ. ക്രമേണ അതു പരഭക്തിയായുയരുമ്പോൾസഗുണസാകാരഭാവം പോയി നിർഗ്ഗുണനിരാകാരഭാവത്തിലവസാനിക്കുന്നു. ജീവാത്മപരമാത്മൈക്യമാകുന്ന ആ അദ്വൈതജ്ഞാനമാണ് പരമപുരുഷാർത്ഥമായി വേദാന്തം ഉദ്ഘോഷിക്കുന്നതു്. അദ്വൈതാമൃതവർഷിണിയായ ഗീത ഉപദേശിക്കുന്നതും മററൊന്നല്ല. അതുവരെ ജീവാത്മാവായി നിന്നിരുന്ന താൻ പരമാത്മാവിൽ ചേരുന്നതോടുകൂടി ജീവത്വം നശിച്ചുപോകുന്നു. കടലിൽ ചേർന്നുകഴിഞ്ഞാൽ പിന്നെ നദികൾക്കു ഭിന്നഭാവവും വ്യക്തിത്വവും ഇല്ലല്ലൊ. ഈശ്വരസംബന്ധമായ വിജ്ഞാനം, ദർശനം, ഐക്യം ഇവ മൂന്നും ഭക്തിയുടെ ലക്ഷ്യമായി ഇവിടെ പറഞ്ഞിരിക്കുന്നു.

ഇത്രയും പ്രധാനമായ വിശ്വരൂപദർശനാധ്യായത്തെ ഭഗവാൻ ഉപസംഹരിക്കുന്നതിങ്ങനെയാണ്:

''മത്കർമ്മകൃന്മത്പരമോ മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവ്വൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.''

(എന്നിൽ സമർപ്പിച്ചുകൊണ്ടു് എല്ലാ പ്രവൃത്തികളും ചെയ്യുന്നവനും എന്നെ പരമമായ ആശ്രയമായി കരുതുന്നവനും എൻെറ ഭക്തനും ഒന്നിലും ആസക്തിയില്ലാത്തവനും എല്ലാ ഭൂതങ്ങളിലും നിർവ്വൈരനായി സ്നേഹത്തോടും സേവനഭാവത്തോടുംകൂടെ പെരുമാറുന്നവനും എന്നെ പ്രാപിക്കുന്നു.) കർമ്മയോഗം, ധ്യാനയോഗം, ഭക്തിയോഗം, ജ്ഞാനയോഗം, സഹജീവിസ്നേഹം ഇവയുടെ സമന്വയമാണ് വിരാഡ്രൂപിയായ സർവ്വേശ്വരൻെറ സാക്ഷാത്കാരത്തിലൂടെ ജീവിതലക്ഷ്യം പ്രാപിക്കുവാനുള്ള മാർഗ്ഗമെന്നു് അവിടെ വ്യക്തമായി പറഞ്ഞിരിക്കുന്നു. എല്ലാ യോഗങ്ങൾക്കും തുല്യപ്രാധാന്യംകൊടുത്തുകൊണ്ടുള്ള ഈ ഭഗവദ്വാക്യം പ്രത്യേകം ശ്രദ്ധേയമാകുന്നു.

---

# ശ്രീരാമകൃഷ്ണം ഭജാമഃ

സന്താപഘ്നം ജനാനാം ഭവദവദഹനജ്വാലമാലാർദ്ദിതാനാം
സന്താനദ്രും മഹാന്തം സരസിജചരണാവത്ഥിഭാവാത് ശ്രിതാനാം
ചിന്താസിന്ധൗ നിമഗ്നം സതതമഭയദം പൂർണ്ണപുണ്യാവതാരം
സന്തം ശ്രീരാമകൃഷ്ണം നിരുപമകരുണാവാരിധിം തം ഭജാമഃ.

സച്ചിദ്സൗഖ്യസുധാവിലീനഹൃദയഃ ശ്രീശാരദാവല്ലഭഃ
സംസാരാബ്ധിനിമഗ്നസർവ്വജഗതാം നിർവ്വാണസൗഖ്യപ്രദഃ
സർവ്വോത്കർഷമയോ വിരാജതു പരം കാരുണ്യരത്നാകരഃ
സാക്ഷാദത്ര യുഗാവതാരപുരുഷഃ ശ്രീരാമകൃഷ്ണോഽവ്യയഃ.

എം. വി. കൃഷ്ണവാരിയർ, പാലാഴി

# യഥാർത്ഥമതം ശ്രേയസ്കരം

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടർച്ച)

## ബുധാനന്ദസ്വാമികൾ

വിദ്യാഭ്യാസം പൂർത്തിയാക്കിയ യുവാവോ യുവതിയോ അടുത്ത ഘട്ടത്തിൽ കർമ്മസങ്കുലമായ ലോകജീവിതത്തിലേക്കു പ്രവേശിക്കുന്നു. അത്തരമൊരു വ്യക്തി ഏതുവിധത്തിൽ ജീവിച്ചാൽ ജീവിതം സാർത്ഥകവും സഫലവും സന്തുഷ്ടവും ആയിത്തീരുമെന്നതാണു പ്രശ്നം. ഇതിനു സഹായകങ്ങളായ ചില ഉപദേശങ്ങൾ തൈത്തിരീയോപനിഷത്തിൽ കാണാം. അവിടെ, വിദ്യാഭ്യാസം പൂർത്തിയാക്കി ഗൃഹസ്ഥാശ്രമത്തിലെ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കാൻ പോകുന്ന വിദ്യാർത്ഥിയെ ഗുരു ഇങ്ങനെ ഉപദേശിക്കുന്നു:

''സത്യം പറയണം. ധർമ്മം അനുഷ്ഠിക്കണം ശാസ്ത്രാധ്യയനത്തിൽ ഉപേക്ഷ കാണിക്കരുതു്. ആചാര്യനോടു കൃതജ്ഞത പ്രദർശിപ്പിക്കണം. അനുരൂപയായ വധുവിനെ വിധിപ്രകാരം വിവാഹംചെയ്തു് സന്താനപരമ്പരയെ നിലനിർത്തണം. സത്യത്തിൽനിന്നു തെററിനടക്കരുതു്. ധർമ്മത്തിൽനിന്നു തെററിനടക്കരുതു്. ധർമ്മശാസ്ത്രങ്ങളുടെ അധ്യയനത്തിനോ അദ്ധ്യാപനത്തിനോ വീഴ്ചവരുത്തരുതു്. ദേവന്മാരോടും പിതൃക്കളോടുമുള്ള കർത്തവ്യങ്ങൾക്കു വീഴ്ചവരുത്തരുതു്. മാതാപിതാക്കന്മാരോടും ആചാര്യനോടും അതിഥികളോടും ആദരപൂർവ്വം പെരുമാറണം. നിർദ്ദോഷങ്ങളായ കർമ്മങ്ങൾമാത്രമേ അനുഷ്ഠിക്കാവൂ; ദോഷമുള്ളവയെ അനുഷ്ഠിക്കരുതു്. ആചാര്യന്റേതായാലും സൽപ്രവൃത്തികളെമാത്രമേ അനുകരിക്കാവൂ, മററുള്ളവയെ അനുകരിക്കരുതു്. ഞങ്ങളേക്കാൾ (ആചാര്യന്മാരെക്കാൾ) ശ്രേഷ്ഠന്മാരായ ജ്ഞാനികൾ വരുമ്പോൾ അവരെ യഥോചിതം ഉപചരിച്ചു സത്കരിക്കണം. ദാനം ചെയ്യുന്നതു് ആദരവോടെ ആയിരിക്കണം, അനാദരവോടെയാകരുതു്. അവനവന്റെ ഐശ്വര്യത്തിനു് (കഴിവിനു്) അനുസരിച്ചു് സങ്കോചത്തോടെയും ആശങ്കയോടെയും സഹാനുഭൂതിയോടെയും ദാനം ചെയ്യണം.

''പിന്നീടു്, നിനക്കു കർമ്മങ്ങൾ സംബന്ധിച്ചോ മററുള്ളവരോടു പെരുമാറേണ്ടവിധം സംബന്ധിച്ചോ വല്ല സംശയവും വരികയാണെങ്കിൽ, ലോകമാനിതരും വിവേകശാലികളുമായ ആളുകൾ ആ കാര്യത്തിൽ അനുഷ്ഠിക്കുന്നതുപോലെ നീയും ചെയ്യുക—അതായതു് ഗുണദോഷനിരൂപണം ചെയ്തു തീരുമാനമെടുക്കാൻ കഴിവുള്ളവരും പരപ്രേരണകൂടാതെ സ്വമേധയാ സത്കർമ്മങ്ങളിൽ നിരതരും ശാന്തസ്വഭാവികളും ധർമ്മനിഷ്ഠരുമായ വിവേകശാലികൾ അനുഷ്ഠിക്കുന്നതുപോലെ.

''ഇതു് അനുശാസനമാകുന്നു. ഇതു് വേദരഹസ്യവും ഈശ്വരാജ്ഞയുമാകുന്നു. അതിനാൽ ഇതുപോലെല്ലാം അനുഷ്ഠിക്കേണ്ടതാകുന്നു.''

ഗൃഹസ്ഥാശ്രമത്തിലേയ്ക്കു പ്രവേശിക്കുന്ന ഒരുവനുവേണ്ടിയുള്ള ഈ ഉദ്ബോധനങ്ങളിൽ താഴെപ്പറയുന്ന കാര്യങ്ങൾക്കു് ഊന്നൽ കൊടുത്തിരിക്കുന്നതായി കാണാം: ഉത്തമസന്താനങ്ങളെ ജനിപ്പിച്ചു് വംശപരമ്പര നിലനിർത്തുകയെന്ന ഗൗരവാവഹമായ കർത്തവ്യം; ഒരുവന്റെ സ്വന്തക്ഷേമവും ഐശ്വര്യവും സംരക്ഷിക്കൽ; ഒരുവന്റെ സാമൂഹ്യബോധം വികസിപ്പിക്കൽ. ഒരു മനുഷ്യജീവിക്കു് ഈ ലോകത്തിൽ സുഖാനുഭവത്തിനും പുരോഗതിക്കും നിദാനമായ സാമാന്യ ഉൾപ്രേരണകളും കർത്തവ്യങ്ങളും ഇപ്പറഞ്ഞ കാര്യങ്ങളിലടങ്ങുന്നു. ഇവയാണു് ശരിയായ മതം അനുശാസിക്കുന്ന വഴികൾ. ഈ അനുശാസനങ്ങളെ ഉല്ലംഘിച്ചു് മററു മാർഗ്ഗങ്ങളിലൂടെ സുഖഭോഗങ്ങളും പുരോഗതിയും തേടുന്ന ഒരുവൻ അധികനാളേയ്ക്കു സുഖിയ്ക്കുകയില്ല, വളരെ ദൂരം പുരോഗമിക്കയുമില്ല. അയാളുടെ

ദുഷ്കർമ്മങ്ങളുടെ ഫലങ്ങൾ അയാളെ പീഡിപ്പി ച്ചുകൊണ്ടിരിക്കും. അവ നിരന്തരം അയാളുടെ സൗഖ്യത്തെ ഭഞ്ജിക്കുകയും പുരോഗതിയെ തട യുകയും ചെയ്തുകൊണ്ടിരിക്കും—പോരാ, അയാ ളെ നശിപ്പിക്കതന്നെചെയ്യും.

ശരിയായ വിദ്യാഭ്യാസത്തിന്റെ നട്ടെല്ല് ശരിയായ മതമാണെന്നു നാം കണ്ടുവല്ലോ. അത്തരം വിദ്യാഭ്യാസം സിദ്ധിച്ച യുവതീയുവാ ക്കന്മാർ പൂർണ്ണവളർച്ചയെത്തി ബലമാന്ന ശരീര വും തങ്ങളുടെ വരുതിയിൽ വർത്തിക്കുന്ന മനസ്സു മായി വൈവാഹികജീവിതത്തിൽ പ്രവേശി ക്കുന്നു. അവർ ഏതു വഴിക്കു തിരിഞ്ഞാലും വിജയം അവരെ പിന്തുടരുന്നു. മറിച്ച്, മതപര മായ (ധാർമ്മിക) ശിക്ഷണത്തിന്റെ അഭാവ ത്തിൽ ജീവിതവിശുദ്ധി (ബ്രഹ്മചര്യം) പാലി ക്കാൻ കഴിയാത്തവർ ഒരു തരം അപരാധബോ ധത്തോടെ സംശയാത്മാക്കളായി വൈവാഹിക ജീവിതത്തിലേപ്പെടുന്നു. അവരുടെ ഗാർഹിക ജീവിതം സുഖകരമായിത്തീരാനുള്ള സാധ്യത വളരെ വിരളമാണ്. ഗൃഹം പണിതീർന്നുവരു ന്നതിനുമുമ്പുതന്നെ ഗൃഹനാഥനും ഗൃഹനായിക യും പിണങ്ങിപ്പിരിയാനും മതി. വിദ്യാലയ ങ്ങളിൽ അദ്ധ്യാപകർക്ക് നിതാന്തശല്യനിദാന മായ വിദ്യാർത്ഥിവിഭാഗം ഇത്തരം ശിഥിലീ കൃതഗൃഹങ്ങളിൽനിന്നു വരുന്നവരാണ്. കൂടാതെ ആ മാതാപിതാക്കന്മാരുടെ ആത്മവത്ത (വ്യക്തിത്വം) ചുരുങ്ങിച്ചുക്കിച്ചു കട്ടിയാവാനും തുടങ്ങുന്നു. അതിനാൽ ശരിയായ മതത്തിന്റെ ആശ്രയമില്ലാതെ സന്തുഷ്ടവും സംതൃപ്തവുമായ ഒരു വൈവാഹികജീവിതത്തിന്ന് അടിത്തറ പാകാൻ ആർക്കും സാധിക്കുന്നതല്ല.

ജീവിതാവശ്യങ്ങൾ നിർവ്വഹിക്കുന്നതിന്ന് നമുക്കു പണം സമ്പാദിക്കേണ്ടിവരും. ഈ കാര്യ ത്തിലും മതമാണ് നമ്മുടെ ഉത്തമസുഹൃത്ത്. ഇന്നത്തെ ഈ വിറളിപിടിച്ച ലോകത്തിലും സത്യസന്ധതയാണ് ഏററവും നല്ല ജീവിത നയം. സത്യസന്ധതയോടെ വേലചെയ്ത് ഉപ ജീവനം കഴിക്കുന്ന ഒരുവന്ന് വളരെ ധനം സമ്പാദിച്ചുകൂട്ടാൻ സാധിക്കയില്ലായിരിക്കാം. എന്നാൽ അയാൾ ഉൽക്കണ്ഠാരഹിതനായും കള്ളു ത്തരങ്ങൾ പുറത്തായേയ്ക്കുമോ എന്നുള്ള ഭയ ത്തിൽനിന്നു വിമുക്തനായും വർത്തിക്കുന്നു. തന്റെ സത്യനിഷ്ഠയിൽനിന്നുളവാകുന്ന ഒരു ഉൾക്കരുത്ത് അയാൾക്കുണ്ട്—അതു പണംകൊ ടുത്തു വാങ്ങാവുന്ന ഒന്നല്ലതാനും. അധാർമ്മിക മാർഗ്ഗങ്ങളിലൂടെ വിലകുറഞ്ഞ പണം സമ്പാദി ക്കുന്നവർക്ക് കള്ളങ്ങൾ പുറത്തായേയ്ക്കുമോ എന്നു സദാ ഭയപ്പെട്ടുകഴിയേണ്ടിവരുന്നുവെന്നു മാത്ര മല്ല, അപ്രതീക്ഷിതമായ വിധത്തിൽ അവ രുടെ ധനമൊക്കെ നഷ്ടപ്പെട്ടെന്നും മററു ധനാ ർജ്ജനമാർഗ്ഗങ്ങൾ അടഞ്ഞുപോയെന്നും വരാം. മാന്യതയും ആഭിജാത്യവുമുള്ള ഒരുവനറിയാം പണം മനുഷ്യൻ സൃഷ്ടിച്ചതാണെന്നും മനുഷ്യൻ പണത്തിന്റെ കിങ്കരനായിക്കൂടെന്നും. ശരി യായ മതമത്രേ ഈ ആഭിജാത്യബോധം അയാ ളിൽ ഉളവാക്കുന്നത്. ഈ ധാർമ്മികപശ്ചാത്തല മില്ലാത്ത ഒരുവൻ പണമാണു മനുഷ്യനെ സൃഷ്ടി ക്കുന്നതെന്നുള്ള (വലിയവനാക്കുന്നതെന്നുള്ള) തെററായ ധാരണയാൽ പ്രേരിതനായി പണ ത്തിനുവേണ്ടി എന്തുചെയ്യാനും മടിക്കയില്ല. അത്തരക്കാരെല്ലാം കാലാന്തരത്തിൽ ദുഃഖിക്കേ ണ്ടിവരും.

ഉത്സാഹം തിളച്ചു മറിയുന്ന ഒരു ജീവിത ഘട്ടമാണു യൌവ്വനം. സാധ്യമെങ്കിൽ ആയുഷ്കാ ലം മുഴുവൻ യുവാവായി—യുവത്വത്തിന്റെ പ്രസരിപ്പോടെ—ജീവിക്കാൻ വളരെ പേർ ആഗ്രഹിക്കുന്നു. പത്രപ്പരസ്യങ്ങളിലൂടെ തങ്ങ ളുടെ മരുന്നുകളും മന്ത്രതന്ത്രങ്ങളും 'യോഗ'സിദ്ധി കളും മററുംമുഖേന നിങ്ങൾക്കു നിത്യയൌവ്വനം വാഗ്ദാനം ചെയ്യുന്ന 'ജ്ഞാനലവദുർവിദഗ്ദ്ധന്മാ രും' ധാരാളമാണ്. നിത്യയൌവ്വനം തേടിപ്പോ കണമെങ്കിൽ അസാമാന്യ തോതിൽ ബുദ്ധിമാ ന്ദ്യം ആവശ്യമത്രേ. യൌവ്വനം പൊയ്പ്പോയ ശേഷവും തങ്ങൾ പ്രഭാതകുസുമങ്ങളാണെന്നുള്ള ധാരണ അന്യന്മാരിൽ ഉളവാക്കാൻ വെമ്പുന്ന വർ ഏററവും ദയനീയർതന്നെ. ജീവിതത്തി ന്റെ അന്തസ്സും ലക്ഷ്യവും മനസ്സിലാക്കാൻ കഴി യാതെപോയ ഇത്തരം, സ്ത്രീപുരുഷന്മാരെക്കുറി ച്ച് വിവേകശാലികൾക്കു അനുകമ്പമേയുള്ളൂ. ആരെയെങ്കിലും നിത്യയൌവ്വനയുക്തനാക്കി വെയ്ക്കുകയെന്നതു് പ്രകൃതിയുടെ പദ്ധതിയിലി ല്ലാത്ത കാര്യമാണ്. അകാലനിര്യാണംമൂലം ആയുസ്സ് അററു പോകുന്നില്ലെങ്കിൽ, എല്ലാവരു ടേയും ഭൗതികശരീരം, സെന്റ് ഫ്രാൻസിസ്സ്

'കഴുത സഹോദരൻ' എന്നു വിളിച്ചിരുന്ന ഈ സ്ഥൂലദേഹം, ക്രമേണ ജീർണ്ണിക്കും. അതിൽ കുണ്ഠിതപ്പെടാനോ ലജ്ജിക്കാനോ യാതൊന്നുമില്ല. പ്രഭാതം, പൂർവ്വാഹ്നം, മധ്യാഹ്നം, അപരാഹ്നം, സായാഹ്നം, നിശാവേള ഇവ ഓരോന്നും ഒരു പൂർണ്ണദിവസത്തിന്റെ ഭാഗമായിരിക്കണമെന്നുള്ളത് പ്രകൃതിയുടെ നിയമമാകുന്നു. ദിവസത്തിന്റെ ഓരോ ഭാഗത്തിനും അതാതിന്റെ ഉപയോഗക്ഷമതയും ഉദ്ദേശ്യവും ചമൽകാരവുമുണ്ട്. സായംകാലം പ്രഭാതത്തേക്കാളോ മധ്യാഹ്നത്തേക്കാളോ ഭംഗി കുറഞ്ഞതാവണമെന്നില്ല.

എന്നാൽ ചെറുപ്പത്തിൽ മതപരമായ വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്തവർക്ക്, അക്കാരണത്താൽ ഈ സ്ഥൂലശരീരത്തെത്തന്നെ ജീവിതസുഖസർവ്വസ്വമായി കണക്കാക്കുന്നവർക്ക്, ശരീരാപചയകാലം വിഷാദകരമായ ഒരവസ്ഥയാണ്. തങ്ങൾ ലോകത്താൽ പരിത്യജിക്കപ്പെട്ടിരിക്കുന്നതായി അവർക്കു തോന്നുന്നു; ഭൂതകാലാനുഭവങ്ങളെ അയവിറക്കി അവർ സമയം പോക്കുകയും ചെയ്യുന്നു. പുരോവീക്ഷണത്തോടുകൂടിയ ഒരു ജീവിതം നയിക്കാൻ അവർക്കറിഞ്ഞുകൂടാ; എന്തെന്നാൽ ശാരീരികമല്ലാത്തുള്ള സുഖാനുഭൂതിയെപ്പററി അറിവില്ലാത്ത അവർക്ക് ഈ ജീർണ്ണോന്മുഖമായ ശരീരം ഭാവിയിലൊന്നും വാഗ്ദാനം ചെയ്യുന്നില്ല. എന്നാൽ ശരിയായ മതത്തിന്റെ പരിചരണത്തിൽ വളന്നവരെ സംബന്ധിച്ച് കാര്യം പാടേ വ്യത്യസ്തമാണ്. അവർ മനപ്പൂർവ്വം ശരീരസംരക്ഷണത്തിൽ ഉപേക്ഷ കാണിക്കുന്നില്ല; എന്നാൽ ജീവിതത്തിന്റെ ഓരോ ഘട്ടത്തിനും ഓരോ നൂതനാത്ഥമുണ്ടെന്ന് അവർക്കറിയാം — വഷത്തിൽ മാറി മാറി വരുന്ന ഋതുക്കൾക്കുള്ളതുപോലെ.

യുവത്വത്തിന് അതിന്റേതായ ഒരു പ്രത്യേകചമൽകാരം അഥവാ സൌന്ദര്യം ഉണ്ട്, സംശയമില്ല. അതിന്റെ ചമൽകാരം സൃഷ്ടിപരമായ കഴിവിന്റേതാണ് —സ്വവർഗ്ഗസൃഷ്ടിയും മററു വിധത്തിലുള്ള സൃഷ്ടികളും. വാദ്ധക്യത്തിന്റെ അല്ലെങ്കിൽ വാദ്ധക്യത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്ന ഘട്ടത്തിന്റെ ചമൽകാരമാകട്ടെ, അനുഭവങ്ങളിലൂടെ സമാർജ്ജിതമായ പ്രശാന്തതയുടെ ചമൽകാരമാണ്. അതു് മാനസികവും ആത്മീയവുമായ വളച്ചയുടെ സൌന്ദര്യമാണ് — വെറും ശാരീരികസൌന്ദര്യത്തെ അപേക്ഷിച്ച് വളരെ ഉൽകൃഷ്ടതരമായ ഒന്ന്. ശൈശവം മുതൽക്കേ യഥാത്ഥമതത്തിന്റെ പരിചരണത്തിൽ വളന്നവർ വാദ്ധക്യത്തിലേയ്ക്കു നീങ്ങുംതോറും, യുവാക്കളിൽ പ്രായേണ ദൃശ്യമല്ലാത്ത ഒരു ശക്തിവിശേഷവും പ്രഭയും പ്രകടമാക്കുന്നു. മററുള്ളവർക്കു ജീവിതത്തിൽ മനസ്സുമടുപ്പും മുഷിവും കടുത്ത വെറുപ്പും തോന്നുമ്പോൾ, ഈ വിഭാഗത്തിൽപെട്ടവർ, പ്രായാധിക്യം ഹേതുവായി ശരീരശേഷി നശിച്ചിരിക്കുമ്പോൾകൂടി ഒരു പ്രത്യേകമാധുര്യം (ജീവിതാനന്ദം) അനുഭവിക്കുന്നു. ആദ്ധ്യാത്മികസാധനാനുഷ്ഠാനങ്ങൾവഴി ഹൃദയാന്തർഭാഗത്തു് അവാച്യമായ സച്ചിദാനന്ദത്തിന്റെ സാന്നിധ്യബോധം അനുഭവപ്പെടാൻ സംഗതിയായതാണ് ഇതിന്റെ നിദാനം. ആത്മീയമായ ആനന്ദാനുഭൂതി ബാഹ്യമായ മററ് എല്ലാ ആനന്ദങ്ങളുടെ ആകത്തുകയേയും അധഃകരിക്കുന്നു.

യഥാത്ഥമനുഷ്യൻ ശരീരമോ മനസ്സോ അല്ല — ആത്മാവാണ്. ശരിയായ മതത്തിനു മാത്രമേ ഒരുവനെ ഈ സത്യത്തിന്റെ അനുഭൂതിപദത്തിലെത്തിക്കാൻ കഴിയൂ. ഈ അനുഭൂതി കൈവരുന്നതോടെ മനുഷ്യൻ ഒരു മുക്താത്മാവായിത്തീരുന്നു. ആ പദത്തിലെത്തിയ ഒരുവൻ കലർപ്പില്ലാത്ത സുഖവും ആനന്ദവും അനുഭവിക്കുന്നു; ശാന്തിയും പ്രകാശവും മാധുര്യവും ചുററും പ്രസരിപ്പിക്കുയും ചെയ്യുന്നു. ഈ ജന്മത്തിൽ ത്തന്നെ ഒരുവൻ മുക്തനായില്ലെന്നു വന്നാലും, ശരിയായ മതം പരിശീലിക്കുന്നതിലൂടെ അയാൾ ഈ ജീവിതത്തിൽ ആജ്ജിക്കുന്ന പുണ്യം (സദ്ഗുണങ്ങൾ) അടുത്ത ജന്മത്തിൽ അയാൾക്ക് ഉപകരിക്കും. ശരീരം, മനസ്സ്, ബുദ്ധി, ജനനപരിതസ്ഥിതികൾ മുതലായവയുടെ കായ്യത്തിൽ അനുകൂലസാഹചര്യങ്ങൾ സഹിതം പുതിയ ജന്മത്തിൽ ജീവിതമാരംഭിക്കാൻ അയാൾക്കു സംഗതിയാവും. ഹിന്ദുമതം പഠിപ്പിക്കുന്നതങ്ങനെയാണ്.

ദുമ്മാർഗ്ഗവാസന യാദൃച്ഛികമല്ല; അതു മനുഷ്യന്റെ പൂർവ്വകമ്മങ്ങളുടെ ഫലമാകുന്നു. ഏതെങ്കിലും മനുഷ്യർ ഈ ലോകത്തു് മേധാപരമായ ഔന്നത്യം, ശരീരസൌഷ്ഠവം, പേശിബലം, ഉജ്ജ്വലമായ കമ്മധീരത, ഭോക്തവ്യധനം,

സന്താനസൌഖ്യം ഇവയൊക്കെ അനുഭവിക്കുന്നുവെങ്കിൽ നിശ്ചയമായും അവ അവരുടെ പൂർവ്വകർമ്മഫലമായി സിദ്ധിച്ചതാകുന്നു.

അതിനാൽ ശരിയായ മതം ഗർഭസ്ഥിതി മുതൽ ശ്മശാനംവരെ മാത്രമല്ല, മരണത്തിനപ്പുറവും നമ്മെ സഹായിക്കുന്നുവെന്നു സ്ഥാപിക്കപ്പെട്ടിരിക്കയാണ്.

മേൽവിവരിച്ച ഘട്ടങ്ങളിലൂടെയെല്ലാം പരമലക്ഷ്യത്തിലേയ്ക്കു പുരോഗമിക്കണമെങ്കിൽ നമ്മുടെ ജീവിതം കെടുതികളിൽനിന്നു സുരക്ഷിതമായിരിക്കണമെന്നു പറയേണ്ടതില്ലല്ലോ. മററു വിധത്തിൽ പറഞ്ഞാൽ, അന്യോന്യം സഹായം അരുളുന്നതും പരസ്പരദ്രോഹം ഒഴിവാക്കുന്നതുമായ വിധത്തിൽ നമുക്കു സാമൂഹ്യബന്ധങ്ങൾ ഉണ്ടായിരിക്കണം; ഇതെങ്ങനെ സാധിക്കാം? പരസ്പരസ്നേഹം, ജീവബഹുമാനം, കാരുണ്യം, ദയാശീലം, പരഹിതവ്യഗ്രത മുതലായി യഥാർത്ഥമതം അനുശാസിക്കുന്ന ഗുണവിശേഷങ്ങളുടെ അടിത്തറയിന്മേലേ അത്തരം സമൂഹത്തെ കെട്ടിപ്പടുക്കാനാവൂ. മഹാഭാരതം ഇങ്ങനെ അനുശാസിക്കുന്നു: ''തനിക്കു ദോഷകരമെന്നു താൻ കരുതുന്ന ഒരു പ്രവൃത്തിയും മനുഷ്യൻ ഒരിക്കലും അന്യനോടു ചെയ്യരുത്. ഇതാണ് ധർമ്മത്തെ സംബന്ധിച്ച സാമാന്യനിയമം. കാമങ്ങളുടെ പ്രേരണയ്ക്കു വഴങ്ങി വ്യത്യസ്തമായി പ്രവർത്തിക്കുന്നവർ അധർമ്മം (പാപം) ചെയ്യുന്നു. താനിഷ്ടപ്പെടാത്ത കാര്യം അന്യർ തന്നോടു ചെയ്യുമ്പോൾ അതു തനിക്ക് എത്രമാത്രം വേദനാജനകമാണ് എന്നറിഞ്ഞു് ഒരുവൻ ഒരിക്കലും അത്തരം പ്രവൃത്തി അന്യനോടു ചെയ്തുകൂടാത്തതാകുന്നു.'' (അ. ശാ. പർവ്വം 113_8; ശാന്തിപർവം. 259_20)

### ഭഗവദ്ഗീത ഉപദേശിക്കുന്നു:

''അല്ലയോ അർജ്ജുന, ഇതരജീവികളുടെ സുഖദുഃഖങ്ങളെ തനിയ്ക്കുണ്ടാകുന്നവയ്ക്കു തുല്യമായി കരുതുന്നവനാണ് യോഗികളിൽ ശ്രേഷ്ഠനെന്നത്രേ എന്റെ അഭിപ്രായം.'' (VI_32)

### ധർമ്മപദം നൽകുന്ന പാഠം:

''എല്ലാ മനുഷ്യരും ശിക്ഷയെ ഭയപ്പെടുന്നു, മരണത്തെ ഭയപ്പെടുന്നു. തന്നെപ്പോലെയാണ് മററുള്ളവരും എന്നു കരുതി ഒരുവൻ കൊല്ലുകയോ കൊല്ലിക്കുകയോ ചെയ്യരുതു്.''

(പദം - 129)

### കൺഫ്യൂഷ്യസ് പഠിപ്പിക്കുന്നതു്:

''മററുള്ളവരുടെ വികാരങ്ങളോടുള്ള പരിഗണനയും അവർ നിങ്ങളോടു ചെയ്യരുതെന്നു നിങ്ങൾ ആഗ്രഹിക്കുന്ന പ്രവൃത്തികൾ അവരോടു ചെയ്യാതിരിക്കലും അത്രേ സാമൂഹ്യജീവിതത്തിൻെറ അടിത്തറ.''

ബൈബിളിലെ പുതിയ നിയമത്തിലും ഏതാണ്ടിതേ ശാസനം കാണാം:

''മററു മനുഷ്യർ നിന്നോടു് എങ്ങനെ പെരുമാറണമെന്നു നീ അഭിലഷിക്കുന്നുവോ, നീ അവരോടും അപ്രകാരം പെരുമാറുക.''

(മത്തായി. 7_12)

എല്ലായിടത്തുനിന്നും കേൾക്കുന്ന, മതത്തിൻെറ ഏകശബ്ദമിതാണ്. ഈ അടിസ്ഥാനത്തിന്മേൽ മാത്രമാണ് ജീവന് കെടുതിയിൽനിന്നു സ്ഥായിയായ സംരക്ഷണം സാധ്യമാകുന്നതു്. ഈ തത്ത്വം കുടുംബത്തിലും സമൂഹത്തിലും മാത്രമല്ല, ദേശീയവും അന്തർദേശീയവുമായ തലങ്ങളിലെ ബന്ധങ്ങൾക്കും ബാധകമാകുന്നു. കുടുംബത്തിലും സമൂഹത്തിലും രാഷ്ട്രത്തിലും ലോകത്തുതന്നെയും കണ്ടുവരുന്ന അനേകം സംഘട്ടനങ്ങൾ മനുഷ്യൻെറ പെരുമാററത്തെ സംബന്ധിച്ച ഈ സുവർണ്ണതത്ത്വത്തിൻെറ ലംഘനംമൂലം ഉളവാകുന്നതാണ്.

ജീവിതം ഒരു കുസുമാസ്തരണശയ്യയല്ലെന്നു നമുക്കെല്ലാവർക്കുമറിയാം. അപകടങ്ങൾ, ആപത്തുകൾ, മരണം, രോഗം, മററു ദുരിതങ്ങൾ ഇത്യാദി ഓരോരുത്തർക്കും ഉണ്ടു ഭവിക്കുന്നു. ആദ്ധ്യാത്മികശിക്ഷണങ്ങൾ പരിശീലിച്ചതുവഴി ഉൾക്കരുത്തു്, സഹനശക്തി, ആർജ്ജിച്ചിട്ടില്ലാത്തവർക്ക്, ഇത്തരം ആഘാതങ്ങളേൽക്കുമ്പോൾ അടിപതറാതെ നിൽക്കാൻ കഴിവുണ്ടായിരിക്കയില്ല. ചിലപ്പോൾ ആളുകൾക്കു ഭ്രാന്തു പിടിക്കുകപോലും ചെയ്യുന്നു. മഹാഭാരതത്തിൽ ഭീഷ്മർ പറയുന്നു:

''ഒരുവൻെറ ധനം നഷ്ടപ്പെടുമ്പോൾ അല്ലെങ്കിൽ ഭാര്യയോ പുത്രനോ മാതാപിതാ

ക്കളോ മരിക്കുമ്പോൾ, താൻ കടുത്ത അഴലിൽ പെട്ടിരിക്കുന്നുവെന്നു പറഞ്ഞു് അയാൾ വില പിക്കുന്നു. എന്നാൽ ധ്യാനത്തിന്റെ (ഈശ്വര ചിന്തയുടെ) സഹായത്തോടെ ആ അഴലിനെ നശിപ്പിക്കാൻ ശ്രമിക്കയാണു് അയാൾ ചെയ്യേണ്ടതു്.''

എന്നാൽ,വീട്ടിൽ പ്രിയപ്പെട്ട ആരെങ്കിലും മരിക്കുമ്പോൾ ഉടനടി അതീന്ദ്രിയബോധാവസ്ഥയിലേയ്ക്കു സ്വയം ഉയന്നു്, സംഭവത്തെ പാടെ വിസ്മരിക്കത്തക്കവിധത്തിലുള്ള ധ്യാന പ്രക്രിയ അത്ര എളുപ്പമായ കാര്യമാണോ? അതിലേയ്ക്കു്, ജീവിതകാലം മുഴുവൻ നീണ്ടു നിൽക്കുന്ന അഭ്യാസം ആവശ്യമാണു്—ധ്യാനത്തിനുവേണ്ടിത്തന്നെയുള്ള അഥവാ അതിന്റെ അന്തിമോപേയമായ ഈശ്വരലാഭാത്ഥമുള്ള അഭ്യാസം ഉണ്ടെങ്കിൽ മാത്രമേ ആപൽഘട്ടങ്ങളിൽ അതു നമുക്കുപകരിക്കയുള്ളു. ഇപ്രകാരം, ശരിയായ മതത്തിനു മാത്രമേ, ഗീത പറയുന്നതു പോലെ ആപത്തിലക്ഷോഭ്യനായും അതേ സമയം സുഖഭോഗങ്ങളിൽ കൊതിതോന്നാതെയും വത്തിക്കാൻ നമ്മെ പഠിപ്പിക്കാൻ കഴിയൂ.

കഷ്ടപ്പാടുകളെ ഈശ്വരകാരുണ്യത്തിന്റെ ചിഹ്നമായും രോഗങ്ങളെ നമ്മുടെ ആത്മീയ വളച്ച്യ്ക്കായി അദ്ദേഹംതന്നെ അയയ്ക്കുന്ന ഒരുതരം തപസ്യയായും കരുതാൻ നമ്മെ ഉദ്ബോധിപ്പിക്കുന്നതും ശരിയായ മതം മാത്രമാണു്. അത്യന്തം പ്രിയപ്പെട്ട ഒരു വ്യക്തിയുടെ ആകസ്മികനിര്യാണം നമ്മെ ഏതാണ്ടു് അസ്തപ്രജ്ഞാവസ്ഥയിലെത്തിക്കുമ്പോൾ, ശരിയായ മതം പ്രദാനം ചെയ്യുന്ന വിജ്ഞാനത്തിനും സഹതാപത്തിനും മാത്രമേ നമ്മെ ഒട്ടെങ്കിലും സമാശ്വസിപ്പിക്കാനാവൂ. ഈ വസ്തുതയെ ഹൃദയസ്പൃക്കമാംവണ്ണം ഉദാഹരിക്കുന്ന ഒരു സംഭവം ബുദ്ധഭഗവാന്റെ ജീവചരിത്രത്തിലുണ്ടു്:

കൃഷ്ണാഗൗതമിയുടെ അത്യന്തം പ്രിയപ്പെട്ട ഏകപുത്രൻ മരിച്ചു. ദുഃഖംകൊണ്ടു പ്രജ്ഞയും തന്റേടവും നശിച്ച അവൾ ആ മൃതശരീരം ചുമലിൽ വഹിച്ചുകൊണ്ടു് അയലത്തെ വീടുകൾ തോറും നടന്നു — കുട്ടിയെ ജീവിപ്പിക്കാനുള്ള മരുന്നന്വേഷിച്ചു്. ''അവൾക്കു ചിത്തഭ്രമം പിടിപെട്ടിരിക്കുന്നു; കുട്ടി മരിച്ചതാണു്'' എന്നു് എല്ലാവരും പറഞ്ഞു. എന്നാൽ ഒടുവിൽ കണ്ടുമുട്ടിയ ഒരാൾ, ശാക്യമുനിബുദ്ധന്റെയടുത്തു പോയാൽ അദ്ദേഹത്തിന്റെ പക്കൽ ഇതിനുള്ള മരുന്നു കണ്ടേയ്ക്കുമെന്നു പറഞ്ഞതനുസരിച്ചു് അവൾ ബുദ്ധന്റെയടുത്തെത്തി,''പ്രഭോ, നാഥ, എന്റെ കുഞ്ഞിനെ ജീവിപ്പിക്കാനുള്ള മരുന്നു തന്നനുഗ്രഹിച്ചാലും'' എന്നപേക്ഷിച്ചു. ''അതിലേയ്ക്കു് എനിക്കു് ഒരു പിടി കടുകുമണി വേണം'' എന്നു ബുദ്ധൻ പറഞ്ഞപ്പോൾ അവൾ സന്തോഷപൂവ്വം അതു കൊണ്ടുവരാമെന്നേററു. അപ്പോൾ അദ്ദേഹം ഇത്രയും കൂട്ടിച്ചേർത്തു: ''കടുകു് ആരും മരിച്ചിട്ടില്ലാത്ത ഒരു വീട്ടിൽ നിന്നായിരിക്കണം.'' കൃഷ്ണാഗൗതമി വീടു തോറും കയറിയിറങ്ങി. കടുകു് മിക്കവാറും എല്ലാ വീടുകളിലുമുണ്ടായിരുന്നു. പക്ഷേ, ആരെങ്കിലും പ്രിയപ്പെട്ടവർ മരിക്കാത്ത ഒരൊററ വീടുമുണ്ടായിരുന്നില്ല. ഒടുവിൽ അവൾ ആശയററു് പരിക്ഷീണയായി വഴിവക്കത്തിരുന്നു, നഗരത്തിലെ തെരുവുവിളക്കുകൾ കത്തുന്നതും കുറേക്കഴിഞ്ഞു് അവ അണയുന്നതും നോക്കിക്കൊണ്ടു്. നിശയുടെ നിബിഡാന്ധകാരം എല്ലായിടത്തും വ്യാപിച്ചു. മനുഷ്യജീവിത സ്വഭാവത്തെപ്പററി അവൾ ചിന്തയിലാണ്ടു: കുറെനേരം കത്തിയശേഷം അണഞ്ഞുപോകുന്ന തെരുവുവിളക്കുകൾപോലെ ക്ഷണികമാണു് ജീവിതമെന്നു മനസ്സിലാക്കി; അവൾ തന്നെത്താൻ വിചാരിച്ചു: ''എന്റെ ഈ ദുഃഖത്തിന്റെ കാര്യത്തിൽ ഞാനെന്തൊരു സ്വാത്ഥതയാണു് പ്രകടമാക്കിയതു്! മരണം എല്ലാവരെയും സമാനമായി ബാധിക്കുന്നു. എങ്കിലും, നൈരാശ്യവും അന്ധകാരവും നിറഞ്ഞ ഈ ഉപത്യകയിലും (ഐഹിക ജീവിതത്തിലും) സ്വാത്ഥത പാടേ ഉപേക്ഷിച്ച ഒരുവനു് നിത്യജീവിതത്തിലേയ്ക്കു നയിക്കുന്ന ഒരു പാത കണ്ടെത്താം.'' ഇങ്ങനെ ചിന്തിച്ച ഗൗതമി, തന്റെ പുത്രവാത്സല്യപരമായ സ്വാത്ഥത കൈവെടിഞ്ഞു് വീണ്ടും ബുദ്ധദേവനെ ശരണം പ്രാപിക്കുകയും പ്രണിതഹൃദയങ്ങളുടെ വ്യഥകൾക്കെല്ലാം സമാശ്വാസമരുളുന്ന അദ്ദേഹത്തിന്റെ മഹത്തായ ധമ്മത്തിൽ അഭയം തേടുകയും ചെയ്തു.

ശരിയായ മതത്തിൻെറ അനുശാസനങ്ങളെ അത്യന്തലാഘവബുദ്ധിയോടെ ഉടനീളം ഉല്ലംഘിച്ചുകൊണ്ടുള്ള ഒരു ജീവിതം നയിച്ചതുനിമിത്തം—നമ്മുടെതന്നെ ദുഷ്കർമ്മഫലങ്ങൾ പകതയാർന്നതു ഹേതുവായി—നാം അധഃപതനത്തിൻെറ പരമാഗാധതലത്തെ പ്രാപിച്ചിരിക്കുമ്പോഴം, മരിക്കാൻ പോകുന്ന ഒരു ദുഷ്ടജന്തുവിനെക്കണക്ക് ലോകം നമ്മെ ജീവിതനടപ്പാതയുടെ വക്കത്തുപേക്ഷിക്കുമ്പോഴം, അത്തരമൊരു വേളയിലും ശരിയായ മതംമാത്രമാണ് നമ്മുടെ രക്ഷയ്ക്കും സമാശ്വാസനത്തിനും വന്നെത്തുന്നത്—നാം അതിനെ സവ്വകാലവും പരിവജ്ജിച്ചിരുന്നെങ്കിലും. പാപിയെ അയാളുടെ പാപവൃത്തികൾ ഒരിക്കലും രക്ഷിക്കയില്ല; എന്നായാലും അയാളുടെ രക്ഷോപായം ശരിയായ മതം ഒന്നു മാത്രമാണ്. അശരണനും പരിത്യക്തനുമുള്ള ഏകബന്ധുവും മറ്റൊന്നല്ല. ബുദ്ധചരിതത്തിലെ 'വാസവദത്താ–ഉപഗുപ്തോപാഖ്യാനം' ഈ വസ്തുതയെ നിതരാം ഉദാഹരിക്കുന്നു:

ഉത്തരമഥുരാപുരിയിലെ ഒരു വാരസുന്ദരിയായിരുന്ന വാസവദത്ത ശ്രീബുദ്ധൻെറ യുവശിഷ്യരിലൊരുവനെ, ദീഘകായനും കോമളാകാരനുമായ ഉപഗുപ്തനെ, കാണാനിടയാവുകയും പ്രഥമദശനത്തിൽത്തന്നെ അവൾക്ക് അവനിൽ അദമ്യമായ അനുരാഗം ഉദിക്കുകയുംചെയ്തു. അവൾ തൻെറ ദാസിമുഖാന്തിരം അവനെ ക്ഷണിച്ചപ്പോൾ, 'സമയമായില്ല' എന്നുമാത്രം അവൾക്കു മറുപടി പറഞ്ഞയച്ചു. ഇതിൻെറ അത്ഥം പിടികിട്ടാതെ ആശ്ചര്യഭരിതയായിത്തീന്ന വാസവദത്ത താൻ ഉപഗുപ്തൻെറ പ്രേമം മാത്രമാണാഗ്രഹിക്കുന്നതെന്നും പണമല്ലെന്നും ഉള്ള വിശദീകരണത്തോടെ വീണ്ടും ദാസിയെ അയച്ചു. എന്നാൽ അപ്പോഴം അവൻ അതേ പൊരുൾതിരിയാത്ത മറുപടിതന്നെ പറഞ്ഞു; വരാൻ കൂട്ടാക്കിയുമില്ല. ഏതാനും മാസങ്ങൾക്കു ശേഷം വാസവദത്ത പട്ടണത്തിലെ ശില്പികളുടെ പ്രമാണിയുമായി ഒരു പ്രണയബന്ധത്തിലേപ്പെട്ടു. അതേകാലത്തു് മഥുരയിൽ വന്നുചേന്ന ധനികനായ ഒരു വണിക്ശ്രേഷ്ഠൻ വാസവദത്തയിൽ മോഹിതചിത്തനായി. ധനാഢ്യനായ വണിക്ശ്രേഷ്ഠനെ കൈവിടാൻ മനസ്സില്ലാതെയും മറേറ കാമുകൻെറ അസൂയയെ ഭയന്നും വിഷമത്തിലാണ്ട ആ ഗണികാറാണി ശില്പിപ്രമാണിയെ രഹസ്യമായി കൊല്ലിക്കുകയും അയാളുടെ ജഡം ഒരു ചാണകക്കുമ്പാരത്തിനടിയിൽ മറവു ചെയ്യുകയും ചെയ്തു. ശില്പിത്തലവനെ കാണാതായപ്പോൾ അയാളുടെ ബന്ധുക്കളും മിത്രങ്ങളും അന്വേഷണം നടത്തി ശവശരീരം കണ്ടുപിടിച്ചു. ഇതേ തുടന്ന് വാസവദത്ത ബന്ധനസ്ഥയാവുകയും കോടതിയിൽ വിസ്തരിക്കപ്പെടുകയും ചെയ്തു. കരചരണങ്ങളും നാസികാകണ്ണങ്ങളും ഛേദിച്ച് അവളെ ഒരു ശവക്കോട്ടയിൽ തള്ളാൻ ന്യായാധിപൻ വിധിച്ചു. വാസവദത്ത ഭോഗലാലസയായിരുന്നെങ്കിലും തൻെറ ഭൃത്യജനങ്ങളോടു ദയാപൂവ്വം പെരുമാറിയിരുന്നു. അതിനാൽ, കൈകാലുകൾ മുറിക്കപ്പെട്ട് ശവക്കോട്ടയിൽ ക്ഷേപിക്കപ്പെട്ട അവളെ പരിചരിക്കാൻ – കാക്കകളെ ഓടിച്ചുകളഞ്ഞും മററും – അവളുടെ ദാസികളിൽ ഒരുവൾ സന്നദ്ധയായി.

ഈ ഘട്ടത്തിലാണ് ഉപഗുപ്തൻ വാസവദത്തയെ ചെന്നു കാണാൻ തീരുമാനിച്ചതു്. അയാൾ വരുന്നതു കണ്ട് തൻെറ ഛേദിക്കപ്പെട്ട അവയവങ്ങൾ ഒരു തുണിക്കീഴിൽ മറച്ചുവയ്ക്കാൻ അവൾ ദാസിയോടു പറഞ്ഞു. ഉപഗുപ്തൻ അവളെ സ്നേഹാദരപൂവ്വം അഭിവാദനം ചെയ്തു. എന്നാൽ അവൾ ഈഷ്യാകുലയായി പ്രസ്താവിച്ചു: 'ഒരു കാലത്തു് ഈ ശരീരം താമരപ്പൂവിൻെറ സുഗന്ധം പ്രസരിപ്പിച്ചിരുന്നു. ആ കാലത്തു് എൻെറ ഈ ദേഹം പലതരം രത്നങ്ങളാലും നേത്ത മസ്ലിൻവസ്ത്രങ്ങളാലും അലംകൃതമായിരുന്നു. അന്നു ഞാൻ അങ്ങേയ്ക്കു് എൻെറ പ്രണയം കാഴ്ചവച്ചു. ഇപ്പോഴിതാ എൻെറ ശരീരം ആരാച്ചാരാൽ തുണ്ടങ്ങളാക്കപ്പെട്ട് രക്തപങ്കിലവും ബീഭത്സമലീമസവും ആയിരിക്കുന്നു.'' ഉപഗുപ്തൻ ഇതിന് ഇങ്ങനെ ഉത്തരം പറഞ്ഞു: ''സഹോദരീ, എനിക്കുവേണ്ടി എന്തെങ്കിലും സുഖം കാംക്ഷിച്ചല്ലാ, ഞാൻ വന്നതു്. നിനക്കിപ്പോൾ നഷ്ടപ്പെട്ട സൌന്ദര്യത്തേക്കാൾ വളരെ മേന്മയേറിയ ഒരു സൌന്ദര്യത്തിൻെറ മണ്ഡലത്തിലേയ്ക്കു് നിന്നെ നയിക്കണമെന്നുദ്ദേശിച്ചാണ്. തഥാഗതൻ (ബുദ്ധഭഗവാൻ) തൻെറ വിശിഷ്ടധമ്മത്തെ പ്രചരിപ്പിച്ചുകൊണ്ട് ഊ ഭൂതലത്തിൽ സഞ്ചരിക്കുന്നതു കാണുവാനുള്ള ഭാഗ്യം എൻെറ ഈ നയനങ്ങൾക്കു സിദ്ധിച്ചു. എന്നാൽ എന്നെ നീ ക്ഷണിച്ച ആ ഘട്ടത്തിൽ, നീ ദുരാകഷ്ണ

ങ്ങളാൽ ചൂഴപ്പെട്ടും ലൌകികഭോഗങ്ങളിൽ ലാലസയായും കഴിഞ്ഞിരുന്നതിനാൽ ധർമ്മോപദേശങ്ങൾ ചെവിയപ്പിക്കുമായിരുന്നില്ല, തഥാഗതന്റെ പ്രബോധനങ്ങൾ ശ്രദ്ധിച്ചു കേൾക്കുമായിരുന്നില്ല; പ്രത്യുത, നിന്റെ ഹൃദയം അന്നു പല വഴിക്കും ഓടിയിരുന്നു, ക്ഷണഭംഗുരങ്ങളായ ശാരീരികാകർഷണങ്ങൾതന്നെ സകല സുഖത്തിനും സൌഭാഗ്യത്തിനും നിദാനം എന്നു നീ കരുതുകയും ചെയ്തിരുന്നു. ഒരു സുന്ദരശരീരത്തിന്റെ ആകർഷണീയതകൾ വിഭ്രാമകമാണ്, വഞ്ചനാത്മകമാണ് – അവ ഒരുവനെയോ ഒരുവളേയോ ചീത്ത വഴികളിലേയ്ക്കു വലിച്ചുകൊണ്ടുപോകാനുള്ള സാധ്യത വളരെയാണ്. നീ അത്തരം ദുരാകർഷണത്തിനു വശംവദയായി. എന്നാൽ, ഒരിക്കലും പ്രഭ മങ്ങാത്ത, ആത്മാവിന്റേതായ, മറെറാരു സൌന്ദര്യമുണ്ട്. ബുദ്ധഭഗവാന്റെ ധർമ്മതത്വങ്ങൾ ശ്രദ്ധിച്ചുകേട്ടു മനസ്സിലാക്കാൻ നീ സന്നദ്ധയാണെങ്കിൽ, അസ്വസ്ഥതകൾ നിറഞ്ഞ ഈ ലോകത്തിലെ പാപപങ്കിലമായ ഭോഗാനുഭവങ്ങളിൽ ഒരിക്കലും കണ്ടെത്താനാവാത്ത ആ ചിരസ്ഥായിയായ ശാന്തി നിനക്കും കൈവരുന്നതാണ്.'' വാസവദത്ത സ്വസ്ഥചിത്തയായി. ഒരാത്മീയനിർവ്വേദം ശാരീരികവേദനകളുടെ തുളച്ചുകയറുന്ന പീഡനങ്ങൾക്ക് ആശ്വാസമരുളി. എന്തെന്നാൽ, എവിടെ കദനം ഉഗ്രരൂപം കൈക്കൊള്ളുന്നുവോ അവിടെ ആനന്ദവും അതുപോലെ ബൃഹത്തായിരിക്കും.

ജീവിതത്തെ, അതിന്റെ വിവിധതരം പരിവർത്തനങ്ങളുൾപ്പെടെ, ആദ്യന്തം നാം നിരീക്ഷിച്ചു കഴിഞ്ഞു; മാത്രമല്ല ഐഹികത്തിനപ്പുറത്തേയ്ക്കും പോയി. ശരിയായ മതം സർവ്വദാ സർവ്വത്ര ഉപകരിക്കുന്നുവെന്നു നാം കണ്ടു. എന്നാൽ മതം ശരിയായ മതമാകുന്നത്, ഒരുവന്റെ ജീവിതത്തിലെ ഒരു യഥാർത്ഥ ശക്തിസ്രോതസ്സായിത്തീരുന്നത്, അത് ഈശ്വരപരമായ വ്യാകുലതയിൽനിന്ന് ഉറവെടുക്കുമ്പോൾ മാത്രമാണ്. ജീവിതപരിമിതികളിൽനിന്ന്, അവിദ്യയുടെ ബന്ധനങ്ങളിൽനിന്ന്, മോചനം നേടാനുള്ള ഒരു തീവ്രാവേശം നമ്മെ ഗ്രസിക്കുന്നതുവരെ നമുക്കു ജീവിതത്തിൽ യഥാർത്ഥ മതം കൈയ്‌വന്നു എന്നു പറയാവതല്ല, ധർമ്മാനുഷ്ഠാനത്തിനു പിന്നിലെ പ്രേരകശക്തി, വിഷമതകളില്ലാതെ ക്ലേശരഹിതമായി ജീവിതം നയിക്കുന്നതിനു ലഭിക്കാവുന്ന സഹായം മാത്രമാകുമ്പോൾ, നമ്മുടെ മതം അഭിനയത്തിനും കച്ചവടത്തിനുമിടയ്ക്ക് എന്തുമാകാം. അപ്പോഴത്, കൂടിയപക്ഷം ഒരുതരം സംസ്കരിച്ച ഭൌതികതയേ ആകുന്നുള്ളു – ഇതു തീർച്ചയായും ശരിയായ മതമല്ല. ദുരനുഭവങ്ങളുടെ വെല്ലുവിളിയെ നേരിടാൻ ഇത്തരം ധർമ്മതല്പരതയ്ക്കു കെല്പില്ല; ദുരന്തങ്ങളുടെ ആഘാതം അതിനെ നിമിഷം കൊണ്ടു തകർത്തുകളയും.

എന്നാൽ ഈശ്വരപ്രേമത്തിൽനിന്നും ആ പ്രേമം തുടരെ നിലനിർത്തണമെന്നുള്ള തീവ്രാഭിലാഷത്തിൽനിന്നും ഉത്പന്നമാകുന്ന ധർമ്മനിഷ്ഠ ക്ഷണഭംഗുരമല്ല. ശരിയായ മതത്തിന്റെ ഉദ്ഭവസ്ഥാനവും ഇതത്രേ. ആ യഥാർത്ഥ മതമാകട്ടെ, ജീവിതത്തിൽ സത്യനിഷ്ഠ, പവിത്രത, ആത്മസംയമനം, അഹിംസ, ക്ഷമ, സഹനശീലം, ജീവകാരുണ്യം, സമചിത്തത, അനാസക്തി, പരഹിതവ്യഗ്രത, ആർജ്ജവം, മുമുക്ഷുത്വം ഇത്യാദിസദ്ഗുണങ്ങളുടെ രൂപത്തിൽ പ്രകടമാകുന്നു. ഒരു മനുഷ്യവ്യക്തി ആരുമാവട്ടെ– ജീവിതത്തിൽ അയാളുടെ നിലയോ അവസ്ഥയോ അഭിലാഷങ്ങളോ ആവശ്യങ്ങളോ വിഷമതകളോ എന്തുമായിക്കൊള്ളട്ടെ – ഏതു പരിതസ്ഥിതിയിലും എവിടെയും ശരിയായ മതം അയാൾക്കു സർവ്വദാ പിന്തുണയും അഭയവും ശ്രേയസ്സും പ്രദാനം ചെയ്തുകൊണ്ടു നിലകൊള്ളുന്നു. അത്രമാത്രവുമല്ല, ആത്മജ്ഞാനം സിദ്ധിക്കുന്നതിനുമുമ്പ് അയാൾ കാലഗതിയെ പ്രാപിച്ചെന്നുവന്നാലും ഈ ജീവിതത്തിൽ ആർജ്ജിച്ച പുണ്യസഞ്ചയം യഥാർത്ഥമതം അയാളുടെ അടുത്ത ജീവിതത്തിലേയ്ക്ക് എത്തിച്ചുകൊടുക്കുകയും ചെയ്യുന്നു. അതേ, മതം മനുഷ്യന്റെ ജീവിതത്തിലെ ഒരൊററ മിത്രം മാത്രമല്ല, അതു ജന്മാന്തരങ്ങളിലൂടെയും അവന്റെ നിത്യസുഹൃത്താകുന്നു. അതുകൊണ്ട് അതു ശ്രേയസ്കരമായി നമുക്കനുഭവപ്പെടുന്നു.

(പ്രബുദ്ധഭാരതത്തിൽനിന്ന്
വിവർത്തനം – സി. ജി. നാരായണപിള്ള.)

# വീരമൃത്യു

ഈ. സതീശൻരാജാ

പാർത്ഥന്റെ ബാണങ്ങളേറ്റു വിവശനായ്
മൃത്യുവും കാത്തു രണാങ്കണത്തിൽ
താരുണ്യഗാത്രത്തെ മൂടുന്ന കഞ്ചുകം
ചോര പുരണ്ടു വിവർണ്ണമായും
തെല്ലിടത്തോട്ടു ചരിച്ചും ശിരസ്സിനെ
വില്ലിന്മേൽ വാമകരത്തെച്ചേർത്തും
വേദനമൂലം, പരന്ന ഫാലസ്ഥലേ
സ്വേദകണങ്ങൾ പൊടിഞ്ഞുകൊണ്ടും
കാലുകളൊട്ടൊന്നകത്തിയും നീട്ടിയും
മേലാകെ ധൂളിയണിഞ്ഞുകൊണ്ടും
തേരാളി കൈവിട്ടുപോയ തൻ തേരിന്റെ
താഴ്ന്നൊരു ചക്രത്തിൽ ചാരിക്കൊണ്ടും
ചാരുനേത്രങ്ങളിടയ്ക്കൊന്നു ചിമ്മിയും
വീരനാം കർണ്ണൻ ശയിച്ചിടുന്നു.

ബാണങ്ങളേറ്റു കിടക്കും ശവങ്ങളും
എണ്ണമറ്റുള്ള കബന്ധങ്ങളും
ചത്തുകിടക്കുന്ന ദന്തികളശ്വങ്ങൾ
ചിന്നിച്ചിതറിയ തേരുകളും
പാരം നിറഞ്ഞുള്ളൊരീ കുരുക്ഷേത്രത്തിൽ
ചോരതൻ ഗന്ധം ശ്വസിച്ചുകൊണ്ടും,
തൻ ഗുരുനാഥന്റെ ഗാഢമാം നിദ്രയ്ക്കു
ഭംഗം വന്നീടാതിരിക്കുവാനായ്
ഊരു തുരക്കുന്ന വണ്ടിനെ നോക്കിക്കൊ-
ണ്ടാരന്നു നിശ്ചലനായിരുന്നു,
വീരനാം ഭീമതനൂജൻ ഘടോൽക്കച-
നാരുടെ ക്രൂരമ്പാൽ കൊല്ലപ്പെട്ടു,
ആ ധീരമാർത്താണ്ഡപുത്രൻ താനല്ലയോ
മൃത്യുവും കാത്തു കിടന്നിടുന്നു.

പെട്ടെന്നു കൺമുൻപിൽ കാണുമാറായ്‌വന്നു
തേജസ്സു പൂണ്ടൊരു വൃദ്ധരൂപം
തന്നിടംകയ്യിലെ ഭിക്ഷതൻ പാത്രത്തെ
മുന്നിലേയ്ക്കൊട്ടൊന്നു നീട്ടിക്കൊണ്ടും
ഒട്ടുവിറയ്ക്കും വലംകയ്യിലുള്ളൊരു
ദണ്ഡിനെ കുത്തിപ്പിടിച്ചുകൊണ്ടും
മന്ദസ്മിതം പൂണ്ടു തന്നടുത്തേയ്ക്കല്ലൊ
മന്ദമീ ഭൂസുരൻ നീങ്ങിടുന്നു!
മൂകം ഭയാനകമീ യുദ്ധഭൂമിയി-
ലീ വൃദ്ധഭൂസുരനെന്തു കാര്യം ?
അന്ത്യവും കാത്തു കിടക്കുന്ന പുത്രനെ-
യന്ത്യമായാശീർവ്വദിക്കുവാനായ്
അന്തണവേഷത്തിൽ മിത്രനോയെന്നുടെ-
യന്തികത്തേയ്ക്കിഹ വന്നിടുന്നു ?
പുത്രന്റെ വൈഭവം കാണുവാൻ വൃത്രാരി
പ്രച്ഛന്നവേഷനായ് വന്നിടുന്നോ ?
ഈവിധമോരോന്നു ചിന്തിയ്ക്കും കർണ്ണന്റെ
ചാരത്തു ഭൂസുരൻ വന്നുനിന്നു.

അഗ്രഭാഗത്തു നിലകൊള്ളും വിപ്രനെ-
യക്ഷികൾ കൊണ്ടൊന്നുഴിഞ്ഞശേഷം
തെല്ലു ശിരസ്സൊന്നുയർത്തിക്കൊണ്ടീവിധം
മെല്ലവേ ചോദിച്ചാൻ മിത്രപുത്രൻ
''എന്തിനായ് വന്നീ രണാങ്കണമദ്ധ്യത്തി-
ലന്തണേന്ദ്ര, ഭവാൻ ചൊല്ലിയാലും
അന്ത്യവും കാത്തുകിടക്കുമെന്നാൽ ഭവാ-
നെന്തെങ്കിലും ചെയ്‌വാൻ സാദ്ധ്യമായാൽ
സന്തോഷപൂർവ്വം കൃതകൃത്യനായെനി-
യ്ക്കന്തകലോകം ഗമിയ്ക്കാമല്ലൊ.
അസ്തപ്രഭാവൻ നിരാലംബനെങ്കിലും
ക്ഷത്രിയഭാവം സ്ഫുരിച്ചീടുന്ന
അർക്കാത്മജന്റെയീ യൌദാര്യവാക്കുകൾ
വിപ്രനു പീയൂഷമായ് ഭവിച്ചു.
കാഞ്ചനം പോറലേറ്റാലും സ്വതഃസിദ്ധ-
കാന്തിയെ ചുറ്റും പരത്തിടുന്നു.
ധാത്രീസുരൻ ചൊല്ലി: ''കുന്തീസുത, ഭവാൻ
ക്ഷത്രിയവീരരിലഗ്രഗണ്യൻ
ദാനകർമ്മം ചെയ്‌വാൻ വെമ്പുന്ന താവക-
പുണ്യകരങ്ങളിൽനിന്നു വല്ല
ദാനവും കൈക്കൊള്ളുവാനായി വന്നു ഞാ-
നീ യുദ്ധഭൂമിയിലേകനായി
എണ്ണിയാൽ തീരാത്ത ദാനകർമ്മങ്ങളിൽ
നിന്നു ഭവാനു ലഭിച്ച പുണ്യം
തന്നാലുമീ വൃദ്ധവിപ്രനാമർത്ഥിയ്ക്കു
മന്നിലെ വാസം വെടിയും മുൻപ്.
ജന്മസിദ്ധം തന്റെ മെയ്ച്ചട്ടയിന്ദ്രനു
സമ്മാനമായിക്കൊടുത്തു സ്വയം
മൃത്യുവെപ്പുൽകാൻ മുതിർന്നൊരാക്കൈകൾക്കീ-
വൃദ്ധന്റെയാവശ്യമെത്ര തുച്ഛം!
മാറിടമദ്ധ്യത്തിലാഞ്ഞുതറച്ചോരു
ക്രൂരമ്പു മെല്ലെ വലിച്ചെടുത്തു
ശോണിതധാര കൈക്കുമ്പിളിലാക്കിയും
ദാനാംബുവായി ഗണിച്ചുകൊണ്ടും

# ഗുരുവും ശിഷ്യനും

## ശ്രീ ബി. ഡി. ജട്ടി

(ചണ്ഡിഘറിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീരാമകൃഷ്ണ-വിവേകാനന്ദഹാളിന്റെ ഉദ്ഘാടനാവസരത്തിൽ ഇന്ത്യയുടെ കാര്യവാഹകരാഷ്ട്രപതി ചെയ്ത പ്രസംഗം.)

ചണ്ഡിഘറിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിലെ, രാമകൃഷ്ണ-വിവേകാനന്ദഹാളിന്റെ സമർപ്പണച്ചടങ്ങ് നടക്കുന്ന ഈ പുണ്യവേളയിൽ, പങ്കെടുക്കാൻ എനിക്കൊരവസരംതന്ന ശ്രീ ശാസ്ത്രാനന്ദസ്വാമിജിയോടു ഞാൻ അതീവ കൃതജ്ഞനാണ്. ഈയവസരത്തിൽ മാനവപുനരുദ്ധാരണത്തേയും മനുഷ്യന്റെ മേൽ പരിതഃസ്ഥിതിയുടെ സ്വാധീനത്തേയും പററി, വല്ലതും പറയണമെന്നാണ് ശ്രീ ശാസ്ത്രാനന്ദസ്വാമിജിയുടെ നിർദ്ദേശം. ഈ മനോഹരമായ ഹാൾ സൃഷ്ടിച്ചതോടെ, ഇതിന്റെ അധികാരികൾ, ഏററവും അധികം പ്രചോദനം നല്കുന്ന ഒരു പരിതഃസ്ഥിതിയും സൃഷ്ടിച്ചിട്ടുണ്ടെന്ന് എനിക്കു ബോധ്യമുണ്ട്. ഇവിടെ മനുഷ്യന് തന്റെ ഉന്നമനത്തിനും ലക്ഷ്യപ്രാപ്തിക്കും പററിയ ഒരു പ്രവർത്തനരംഗംതന്നെ സ്ഥാപിതമായിട്ടുണ്ട്. ഏതായാലും ഈ വിഷയത്തെപ്പററി കൂടുതൽ സംസാരിക്കുംമുമ്പ്, പ്രസ്തുത ഹാൾ ഏതു മഹാത്മാക്കളുടെ നാമധേയത്തിലാണോ അറിയപ്പെടുന്നത് ആ ധന്യരെപ്പററി ചുരുക്കമായിട്ടെങ്കിലും പ്രസ്താവിക്കേണ്ടതും, തദ്വാരാ അവരോട് എനിക്കുള്ള ഭക്ത്യാദരങ്ങൾ പ്രകടിപ്പിക്കേണ്ടതും എന്റെ കടമയാണെന്ന് ഞാൻ കരുതുന്നു.

ശ്രീരാമകൃഷ്ണപരമഹംസൻ — വിവേകാനന്ദൻ, എന്നീ പേരുകൾ ആർക്കും ആവേശം നല്കുന്നവയാണ്. അവർ ഏററവും ഉയന്ന ആദ്ധ്യാത്മികപുരോഗമനത്തിന്റെ പ്രതീകങ്ങളാണ്. അവരുടെ ഉപദേശങ്ങൾ 'സത്യം, ശിവം, സുന്ദരം' എന്നിവ ആരായുന്നവക്ക് എന്നും പ്രചോദനമരുളുന്നവയാണ്. മാനവജീവിതത്തിലെ ആദ്ധ്യാത്മികസത്തയേയും, ശാശ്വതമൂല്യങ്ങളേയും, പുനരുദ്ധരിക്കുവാൻ കൂടുതൽ ഉന്നതങ്ങളായ ബോധതലങ്ങളിലേയ്ക്കു നമ്മുടെ മനസ്സിനെ ഉയർത്തുവാൻ ഇടക്കിടെ പ്രത്യക്ഷപ്പെടാറുള്ള

---

സത്ക്കർമ്മലഭ്യമാം പുണ്യങ്ങളൊക്കെയും
വിപ്രനായ് സസ്മിതം ദാനം ചെയ്തു.
ഈ മഹത്ക്കർമ്മത്തിൻ സാക്ഷിയായ്ത്തീരുവാൻ
മാരുതൻ പോലുമേ നിശ്ചലനായ്.
തങ്കമയൂഖകരങ്ങളാലാദിത്യൻ
തൻപ്രിയപുത്രനെയാശ്ലേഷിച്ചു.
മാനത്തുനിന്നു ദേവാംഗനമാർ സൂന-
മാരി ചൊരിഞ്ഞു ഹാ ശീഘ്രമദ്ധ്യേ.

വൃദ്ധന്റെ സ്ഥാനത്തു പെട്ടെന്നു ദേവകീ-
നന്ദനൻ പ്രത്യക്ഷനായ്ഭവിച്ചു.
പുഞ്ചിരി തൂകിക്കൊണ്ടീവിധം ചൊല്ലിനാൻ
പങ്കജലോചനൻ കർണ്ണനോടായ്!
''അന്തണവേഷത്തിൽ ചാരത്തു വന്നതു
മററാരുമല്ല ഞാൻ തന്നെയല്ലൊ.
മർത്ത്യരാൽ സാദ്ധ്യമാം ദാനങ്ങളെല്ലാമേ
മാർത്താണ്ഡപുത്ര, നീ നിർവ്വഹിച്ചു.
ഉല്ലാസവാനായ് കൃതകൃത്യനായി നീ
സ്വർല്ലോകയാത്രയ്ക്കൊരുങ്ങിയാലും.''
കണ്ണുകൾ ചിമ്മിക്കുമാറൊരു ദീപ്തി തൻ-
മുന്നിലായ് വീക്ഷിച്ചു സൂര്യാത്മജൻ
പെട്ടെന്നു കാണുമാറായ്‌വന്നു വിഷ്ണുവിൻ
ദിവ്യപ്രഭാവൃതവിശ്വരൂപം.
ലോകാധിനായകൻ പുഞ്ചിരി തൂകിക്കൊ-
ണ്ടാശീർവ്വദിച്ചു മഹാത്മാവിനെ
കഞ്ജാക്ഷവിഗ്രഹം കൺകളിക്കൊ കണ്ണു-
നങ്ങലീബദ്ധനായ് നോക്കിക്കണ്ടു,
സന്തോഷബാഷ്പം പൊഴിച്ചു, കൃതാർത്ഥനായ്
വീരനമർത്ത്യമായ് കണ്ണടച്ചു.

പാരിടമാകെ തമസ്സിലാഴ്ത്തിക്കൊണ്ടു,
പൂകിയാദിത്യനും പശ്ചിമാബ്ധി.

---

മഹർഷിമാരുടെ പാരമ്പര്യമനുസരിച്ച്, ശ്രീരാമകൃഷ്ണനും ഒരു ദിവ്യപുരുഷനായി കരുതപ്പെടുന്നു. താനുമായി സമ്പർക്കം പുലർത്തിയവരിൽ അതിമാത്രം സ്വാധീനത ചെലുത്തിയിരുന്നുവെന്നതാണ്, ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലെ സവിശേഷതകളിലൊന്ന്. അനഭ്യസ്തവിദ്യനായ അദ്ദേഹത്തെ നേരിട്ടുകണ്ടിട്ടില്ലാത്ത പലരും ദൂരത്തുനിന്ന് അപഹസിക്കാറുണ്ടായിരുന്നവെങ്കിലും അത്ഭുതമെന്നു പറയട്ടെ—അവർ അദ്ദേഹത്തെ സമീപിക്കാനിടയായതോടുകൂടി പരപ്രേരണ കൂടാതെതന്നെ, ആ പുണ്യപുരുഷനെ തലകുനിച്ചഭിവാദനം ചെയ്തു, തങ്ങളുടെ പരിഹാസം നിർത്തി, പൂർണ്ണമായും അദ്ദേഹത്തെ ശരണം പ്രാപിച്ച് അദ്ദേഹത്തിന്റെ ഉത്സുകരായ ആരാധകരായി മാറി. ഇവർ സാധാരണക്കാരായിരുന്നില്ല. ഈശ്വരനെപ്പററിയറിയുവാൻ തീവ്രമായ ആകാംക്ഷയുള്ളവരായിരുന്നു. അവരിലൊരാളായിരുന്നു സ്വാമി വിവേകാനന്ദൻ. കഠിനസാധനകളുടെ ഫലമായാണ് ശ്രീരാമകൃഷ്ണന് ആന്തരികമായ ആദ്ധ്യാത്മിക ശക്തി സിദ്ധിച്ചത്. പ്രപഞ്ചസൃഷ്ടിജാലങ്ങളെയെല്ലാംതന്നെ ഈശ്വരാവിഷ്കരണംമാത്രമായിക്കാണുന്ന ഒരവസ്ഥാവിശേഷത്തിലദ്ദേഹം എത്തി. നാനാമതങ്ങളുടേയും ലക്ഷ്യം ഒന്നാണെന്ന് സ്വാനുഭവത്തിലൂടെ അദ്ദേഹം സാക്ഷാത്കരിച്ചു. അതോടെ മനുഷ്യന്റെ ആദ്ധ്യാത്മികസാധനകളുടെയെല്ലാം പരമലക്ഷ്യമായ 'ഏകസത്യം' തന്നെയാണ് സർവ്വത്തിലും വ്യാപിച്ചുനിലകൊള്ളുന്ന 'പരംപൊരുൾ' എന്നദ്ദേഹത്തിനു ബോധ്യമായി. പ്രപഞ്ചംമാത്രം കാണുന്നതു് അജ്ഞാനം, വ്യാവഹാരികലോകമില്ലാതെ ഈശ്വരനെമാത്രം കാണുന്നതു് ജ്ഞാനം, ഈശ്വരസത്തയുടെ പ്രകാശനമെന്ന നിലയിൽ ലോകത്തെക്കാണുന്നതു് വിജ്ഞാനം എന്ന് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. അനുഗൃഹീതരായ വളരെ കുറച്ചുപേർക്കേ ഇങ്ങനെ സർവ്വചരാചരങ്ങളിലും ഈശ്വരൻ കുടികൊള്ളുന്നതായി കാണാൻ കഴിയൂ. ഈ പരമോന്നതമായ അവസ്ഥയാണ് സ്വാമി വിവേകാനന്ദനും പ്രാപിക്കണമെന്ന് ശ്രീരാമകൃഷ്ണൻ ആശിച്ചത്.

ഈശ്വരകല്പനയ്ക്കു വിധേയമായി കീഴ്പ്പോട്ടിറങ്ങിയ ദിവ്യശക്തിയായിട്ട് സ്വാമി വിവേകാനന്ദനെ വിവരിക്കാറുണ്ട്. ശാസ്ത്രവും മതവും സംയോജിച്ച് സമത്വസുന്ദരമായ ഒരു നവീനലോകം സൃഷ്ടിക്കുവാനും, ആദ്ധ്യാത്മികത മാത്രമല്ല സാർവ്വത്രികമൈത്രി, ത്യാഗം, സേവനം,ഇത്യാദികളുടെ അടിത്തറയിൽ മാനവസംസ്കാരം കെട്ടിപ്പടുക്കാനും അതുവഴി ഒരു നൂതനവ്യവസ്ഥ സ്ഥാപിക്കുവാനുമാണ് ആ ശക്തി അദ്ദേഹം വിനിയോഗിച്ചത്. ഒരിക്കൽ പണ്ഡിത് ജവഹർലാൽ നെഹ്റു സ്വാമി വിവേകാനന്ദനെപ്പററി ''ഭാരതീയമനസ്സിൽ മാതൃഭൂമിയുടെ ഒരു പുതിയ മുദ്രപ്പാട് പതിപ്പിച്ച, ആധുനിക ഇന്ത്യയിലെ ദേശഭക്തനായ സിദ്ധനെ''ന്ന് വിവരിച്ചിട്ടുണ്ട്. നാട്ടുകാരിൽ ആത്മവിശ്വാസം പുനഃസ്ഥാപിക്കുവാനും തദ്വാരാ രാഷ്ട്രവുമായുള്ള താദാത്മ്യബോധം യഥാർത്ഥമായുളവാക്കുവാനും അദ്ദേഹം പ്രയത്നിച്ചിട്ടുണ്ട്. രാജ്യത്തിന്റെ പുനരുദ്ധാരണത്തിന്നാവശ്യമായ പൗരുഷവും ഊർജ്ജസ്വലതയും ആർജ്ജിക്കുവാൻ അദ്ദേഹം ആഹ്വാനം ചെയ്തു.

മുപ്പത്തൊമ്പതു വർഷങ്ങളുടെ കാലയളവിൽ ബുദ്ധിപരവും ആധ്യാത്മികവുമായുള്ള അനുഭവങ്ങളുടെ തരംഗപരമ്പരകളെയെല്ലാം തരണം ചെയ്ത ലോകവിജയം നേടിയ സ്വാമി വിവേകാനന്ദൻ, ശ്രീരാമകൃഷ്ണന്റെ തിരഞ്ഞെടുക്കപ്പെട്ട ആധ്യാത്മികാവകാശിയായിരുന്നു. ഒരു ജീവകാലതപസ്സിന്റെ പുണ്യഫലം മുഴുവൻ ശിഷ്യനിലേയ്ക്ക് സംക്രമണം ചെയ്തപ്പോഴും കൂടുതൽ അടുപ്പത്തിലേയ്ക്ക് നീങ്ങിയിരുന്ന രാമകൃഷ്ണവിവേകാനന്ദസൗഹൃദം അതിന്റെ പാരമ്യത്തിലെത്തി. വികാരപരവും അതേ സമയം യുക്തിയുക്തവും മാത്രമല്ല, മനഃശാസ്ത്രപരവും അന്തഃപ്രബോധജനകവുമായ ഒരു പ്രക്രിയവഴി ശ്രീരാമകൃഷ്ണൻ വിവേകാനന്ദന്റെ ജീവിതം രൂപപ്പെടുത്തിയെടുത്തു. സ്വന്തം സായുജ്യമാർജ്ജിക്കുവാൻവേണ്ടിമാത്രം പ്രയത്നിക്കുന്നതിനുപകരം, ത്യാഗസേവനസമ്പന്നമായ ഒരു ജീവിതം നയിക്കുവാൻ വിവേകാനന്ദന് പ്രചോദനം നല്കി. നിർവ്വികല്പസമാധിയുടെ പരമാനന്ദം എന്നും ആസ്വദിക്കാറാകണമെന്നാഗ്രഹിച്ച ശിഷ്യനെ ഗുരുനാഥൻ സ്വാർത്ഥക്ഷേമതല്പരതയിൽനിന്ന് വിമുഖീകരിച്ച് ലോകഹിതൈഷിയായ ഒരു ആചാര്യനാക്കിത്തീർത്തു. ക്ഷീണിച്ചുവശരായ ആയിരക്കണക്കിന് ജീവിതയാത്രക്കാർക്ക് താങ്ങും തണലും നല്കുന്ന ഒരു മഹാവട

വൃക്ഷംപോലെയാവാൻ പ്രവൃത്തിമണ്ഡലത്തിലേയ്ക്കു് തിരിച്ചെത്തിച്ചു. നിഃസ്വാത്ഥമായും ആത്മാത്ഥതയോടുകൂടിയുമുള്ള ഒരു സേവനമാഗ്ഗത്തിൽക്കൂടി രാമകൃഷ്ണസംഘത്തിലെ സന്ന്യാസിമാരെ വിവേകാനന്ദൻ നയിച്ചിട്ടുണ്ടെങ്കിൽഅതു ഗുരുനിയോഗത്തിന്നുചിതമായിട്ടുള്ളതുതന്നെയാണു്. തൻെറ ഗുരുനാഥനിൽനിന്നു് ജീവനും ശിവനും ഒന്നുതന്നെയാണെന്നു ഗ്രഹിച്ചതിനാൽ സവ്ജീവജാലങ്ങളിലുമദ്ദേഹം ദിവ്യത്വം നിലീനമായിരിക്കുന്നതു കണ്ടു് മനുഷ്യസേവനത്തിൽക്കൂടി ഈശ്വരനെ ആരാധിക്കുവാൻ തുടങ്ങി. മതത്തെ വെറും ഒരു ബുദ്ധിപരമായ അനുഷ്ഠാനമെന്നും, ജീവിതത്തിലെ യാഥാത്ഥ്യങ്ങളിൽനിന്നു് രക്ഷപ്രാപിക്കുവാനുള്ള പോംവഴിയെന്നും കരുതുന്നവരോടു് അദ്ദേഹത്തിനു് ഒട്ടുംതന്നെ സഹാനുഭൂതിയുണ്ടായിരുന്നില്ല. ''മനുഷ്യനെ നിമ്മിക്കാൻ കഴിയുന്ന ഒരു മതമാണു്നമുക്കുവേണ്ടതു്. നമ്മെ തളത്തുന്ന ആധ്യാത്മികരഹസ്യങ്ങളും, ഗൂഢവിദ്യകളും കൈവെടിഞ്ഞു് ശക്തന്മാരാവുക; അടുത്ത അമ്പതു വഷത്തേയ്ക്കു് എല്ലാ നിരത്ഥകമായ സങ്കല്പിതദേവതകളും നമ്മുടെ മനസ്സിൽനിന്നു് അപ്രത്യക്ഷമാകട്ടെ. നമ്മുടെ സ്വന്തം ജനതമാത്രമാണു് ജാഗരൂകമായിട്ടുള്ള ഏകദൈവം. എങ്ങും അദ്ദേഹത്തിൻെറ കരങ്ങൾ, എങ്ങും അദ്ദേഹത്തിൻെറ പാദങ്ങൾ, കാതുകൾ. നമുക്കു ചുററുമുള്ള അവരെ സേവിക്കുന്നതിലാണു് സാക്ഷാൽ ആരാധന. മനുഷ്യരും മററു ജീവികളും – ഇവരാണു് നമ്മുടെ ദേവന്മാർ. നാം ആരാധിക്കേണ്ട പ്രഥമദൈവങ്ങൾ നമ്മുടെ സ്വന്തം നാട്ടുകാർ തന്നേയാണു്''.... എന്നിങ്ങനെ ബൃഹത്തായ ശക്തിയോടുകൂടിയും, ദൃഢമായും വിവേകാനന്ദൻ തൻെറ ഉദാത്തമായ ആശയങ്ങൾ വ്യക്തമാക്കിയിട്ടുണ്ടു്.

ശ്രീരാമകൃഷ്ണ – വിവേകാനന്ദന്മാരുടെ ഉപദേശങ്ങളുടെ അന്തഃസത്ത, ഓരോ വ്യക്തിയും ദൈനംദിനജീവിതത്തിൽ മതപരമായ സാധനകളും അനുഷ്ഠാനങ്ങളുംകൊണ്ടു് ആത്മസാക്ഷാത്കാരം നേടേണ്ടതു് ആവശ്യമാണെങ്കിലും നമ്മുടെ പ്രധാനലക്ഷ്യം അതു മാത്രമാകരുതു്, എന്നാണു്. നമുക്കു് ലോകത്തിൻെറ ഭാരം ഏററെടുത്തു്, അതിൻെറ ആശ്വാസത്തിനും ക്ലേശപരിഹാരത്തിനും, യോഗക്ഷേമത്തിനും വേണ്ടി പ്രവത്തിക്കേണ്ടതുണ്ടു്. മററു വിധത്തിൽ പറയുകയാണെങ്കിൽ, മാനവസേവനത്തിനായി നാം നമ്മെത്തന്നെ സമപ്പിക്കയും, ആ കമ്മനിവ്ഹണത്തിലൂടെ ആത്മീയസാഫല്യം കണ്ടെത്തുകയും വേണം. ഇത്തരമൊരു മനോഭാവത്തിനുള്ള പ്രചോദനം മതത്തിൽനിന്നുവേണം നേടാൻ. എന്നാൽ, ആയതു് വെറും രാജസമായ ആരാധനാചടങ്ങുകൾ മാത്രമായ മതമായിരിക്കരുതു്. ഒരേ ഒരു ഈശ്വരൻതന്നെയാണു്, ഒരേ ഒരു ശക്തിതന്നെയാണു്, ഉച്ചനീചത്വമില്ലാതെ, ഓരോ മനുഷ്യനിലും കുടികൊള്ളുന്നതെന്ന ബോധം ഉളവാക്കുന്ന മതമായിരിക്കണം അതു്. ''ഹാ കഷ്ടം നമ്മുടെ നാട്ടുകാരാരും തന്നെ താഴ്ന്നവരും, പാവങ്ങളും, ഭാഗ്യഹീനരുമായവരെപ്പററി ചിന്തിക്കുന്നതേയില്ല. ആരുടെ അദ്ധ്വാനംകൊണ്ടാണോ ഭക്ഷ്യസാധനങ്ങളുണ്ടാകുന്നതു്, ആർ ഒരുനേരംപോലും പ്രവത്തനരംഗത്തുനിന്നു വിട്ടുനിന്നാൽ രാജ്യത്താകെ വൈഷമ്യങ്ങളുണ്ടായിത്തീരുന്നുവോ, നാട്ടിൻെറ നട്ടെല്ലായിട്ടുള്ള അത്തരക്കാരോടു് യഥാത്ഥമായ സഹാനുഭൂതിയും അവരുടെ സുഖദുഃഖങ്ങൾക്കു പരിഹാരം കാണുവാൻ ആഗ്രഹവുമുള്ള വ്യക്തികൾ എത്രപേരുണ്ടു് നമ്മുടെ നാട്ടിൽ!!''

ഇന്നത്തെ കാലത്തു് മനുഷ്യർ ബുദ്ധിപരമായ പുരോഗമനത്തിൻെറ മാഗ്ഗത്തിൽ വളരെയധികം പുരോഗമിച്ചിട്ടുണ്ടു്. പക്ഷെ അവക്കിനിയും വളരെയധികം മുന്നോട്ടുപോകേണ്ടതുണ്ടു്. അതായതു് മതത്തിൻേറയും ആധ്യാത്മികതയുടേയും മാഗ്ഗത്തിൽക്കൂടി മനസ്സു് സത്യാന്വേഷണം നടത്തി ആത്മസാഫല്യം കൈവരുത്തേണ്ടതുണ്ടു്. അവരവരെ സ്വയം മെച്ചപ്പെടുത്താനും മനുഷ്യസ്വഭാവം രൂപാന്തരപ്പെടുത്താനും കഴിവുള്ള മതമാണു് മനുഷ്യനെ സമുദ്ധരിക്കുവാനാവശ്യം. അങ്ങനെ സമുദ്ധരിക്കപ്പെട്ട വ്യക്തിക്കു് ഭയമോ വെറുപ്പോ ഉണ്ടായിരിക്കില്ല. യഥാത്ഥത്തിൽ മതനിഷ്ഠനായ ഒരാളുടെ ലക്ഷണം അതാണു്. പ്രാകൃതസ്വഭാവം നിയന്ത്രിച്ചു്, ഇന്ദ്രിയമനസ്സുകളെ ജയിച്ചു് സമഗ്രമായ പരിവത്തനം ജീവിതത്തിൽ സംഭവിക്കലാണു് മതമെന്നതുകൊണ്ടുദ്ദേശിക്കുന്നതു്. കലയോ, ശില്പവിദ്യയോ, സാഹിത്യമോ, സദാചാരസംഹിതയോ, ശാസ്ത്രവിജ്ഞാനമോ, വൈദ്യശാസ്ത്രമോ ഏതുതന്നെ നാം പരിഗണനയ്ക്കെടുത്താലും ആധ്യാത്മികസമീപനം

നമ്മുടെ ദേശത്തിന്റെ ഒരു പ്രത്യേകലക്ഷണ മാണ്. മനുഷ്യന്റെ ആത്യന്തികമായ ലക്ഷ്യം, അതിനെ പ്രാപിക്കേണ്ട മാർഗ്ഗം, തന്റെ ആത്മീയതീർത്ഥാടനത്തിനുപകരിക്കുന്ന വാഹനംഎന്നിവ ഏതേതെന്ന് ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, അരവിന്ദമഹർഷി മുതലായ മഹാസിദ്ധന്മാരുടെ ജീവിതങ്ങളും ഉപദേശങ്ങളും സൂചിപ്പിക്കുന്നുണ്ട്. സത്യസാക്ഷാത്കാരം ലക്ഷ്യവും, സ്നേഹപൂർവം ചെയ്യുന്ന സേവനം മാർഗ്ഗവും, മതം പ്രയാണത്തിനുള്ള വാഹനവും ആകുന്നു. ഈ യാത്രയ്ക്കു പുറപ്പെടുന്നത് സംപൂർണ്ണവും സമത്വബോധമുള്ളതുമായ സ്വഭാവം പുഷ്ടിപ്പെടുത്തി അന്തരംഗം ശുദ്ധീകരിച്ചുവേണ്ടതാണ്. ആ വഴിക്കു പുരോഗമിക്കുംതോറും പരമമായ സത്യം ഉറക്കാമ്പിൽ വെളിപ്പെടുവാൻ പര്യാപ്തമായിട്ടുള്ള ഉയന്ന ബോധമണ്ഡലത്തിൽ സ്വയം എത്തിച്ചേരും. ജൂൻ മാസ്കറോവിന്റെ ഭാഷയിൽ പറഞ്ഞാൽ ഭൂമിയിലുള്ള മനുഷ്യന്റെ യഥാർത്ഥപുരോഗതി ആന്തരികമായ ദൃഷ്ടിയുടെ മുന്നോട്ടുള്ള ദശനമാണ്. മനുഷ്യനിലുള്ള പരിമിതവും പരിച്ഛിന്നവുമായ ആത്മാവ് അപരിമിതവും അനന്തവുമായതിനെ പ്രാപിക്കാൻ ആശിക്കുന്നു. സൂര്യന്റെ വെളിച്ചത്തിൽ സൂര്യനെക്കാണുന്നതുപോലെ മനുഷ്യൻ തന്റെ ആന്തരികമായ പൊരുളിന്റെ വെളിച്ചംകൊണ്ട് അവനവന്റെ ആത്മാവിനേയും ദശിക്കുന്നു.

തന്റെ പരിതസ്ഥിതികളുടെ അഭിവൃദ്ധിക്കെത്രത്തോളം മനുഷ്യൻ പ്രവത്തിക്കുന്നുവോ, അത്രത്തോളം ചുററുപാടുകളും മനുഷ്യന്റെ പുരോഗതിയെ സഹായിക്കുന്നു. ചൈതന്യപൂർണ്ണമായ വ്യക്തികളുമായി ചുററുപാടുകാം ബന്ധപ്പെട്ടിരിക്കുന്നു. രണ്ടിന്റേയും സംയോജനത്തിലേ പൂർണ്ണീകരണം നിർവഹിക്കപ്പെടുകയുള്ളൂ. മാനവരാശിയുടെ പുരോഗമനം മനുഷ്യരിലെല്ലാം സാവ്ത്രികമായ ചൈതന്യസ്ഫുരണം വദ്ധിക്കുന്നതിലാണ് സ്ഥിതിചെയ്യുന്നതെന്നു പറഞ്ഞതു് വളരെ ശരിയാണ്. പ്രകൃതിരഹസ്യങ്ങളെപ്പററി കൂലങ്കഷമായി പരിശോധിക്കലും ജ്ഞാനസമ്പാദനത്തിനുള്ള പ്രയത്നവും ഈശ്വരാന്വേഷണവും വഴി, വ്യക്തികാം അവരുടെ പരിസരവുമായി ബന്ധപ്പെടുന്നു. വ്യക്തിയും ചുററുപാടുമാകുന്ന രണ്ടു ഘടകവും സഹകരണത്തോടെ പ്രവത്തനം നടത്തുന്നതിലാണ്, പരിസരം മനുഷ്യനെ സഹായിക്കുന്നതും മനുഷ്യൻ പരിതസ്ഥിതിയെ സ്വാധീനിച്ചു മെച്ചപ്പെടുത്തുന്നതും. കാളീക്ഷേത്രം ശ്രീരാമകൃഷ്ണന്റെ ദിവ്യത പൂർണ്ണമായി പ്രകാശിക്കാൻ സഹായിച്ചതുപോലെ അദ്ദേഹത്തിന്റെ സമ്പക്കത്താൽ ആ ക്ഷേത്രത്തിനും പരിസരത്തിനും ഉണ്ടായ ആധ്യാത്മികപ്രഭാവം ഇന്നും അനുഭവപ്പെടുന്നുണ്ട്. നമ്മുടെ പുരാതന ഋഷിവര്യന്മാർവിജ്ഞാനവും ബുദ്ധിശക്തിയുംകൊണ്ട് ശാശ്വതമായ ശാന്തിയും സമാധാനവും കണ്ടെത്തിയിട്ടുണ്ടെങ്കിൽ അതു് അതിനനുയോജ്യമായ അന്തരിക്ഷം അവരുടെ ആശ്രമങ്ങളിലും പരിസരങ്ങളിലും വളത്തിയെടുത്തതിനാലാണ്. അതും നൈസർഗ്ഗികമായ ഐശ്വരപ്രഭാവം എങ്ങും അസാമാന്യസംശുദ്ധിയോടെ വിളങ്ങുന്ന വിദൂരവനങ്ങളുടേയും പ്രകൃതിയുടെ അളവററ സൗന്ദര്യത്തിന്റേയും ഇടയിലും! പക്ഷേ രാമകൃഷ്ണമിഷനറിസംഘത്തിന്ന് അവരുടെ പ്രവർത്തനങ്ങാംക്ക് അത്ര യോജിക്കാത്ത ചുററുപാടുകാം സ്വീകരിച്ച് അവരുടെ ആദശങ്ങളുമായി പൊരുത്തപ്പെടത്തക്കവണ്ണം പരിസരങ്ങളെ രൂപാന്തരപ്പെടുത്തേണ്ടിവരുന്നു. പരുപരുത്തതും താറുമാറായതും, കഴഞ്ഞതുമായ വിവിധ ജീവിതവശങ്ങളുടെയിടയിൽ—ഭൗതികനേട്ടങ്ങാംക്കായിട്ടുള്ള പരക്കംപാച്ചിലിൽ കിളറിപ്പൊന്തിയ പൊടിപടലങ്ങാംക്കിടയിൽ — അവക്ക് ജനസേവനപ്രവർത്തനങ്ങാം സംഘടിപ്പിച്ചു ചെയ്യേണ്ടതുണ്ട്. അതേസമയത്തു് തങ്ങളുടെ ആധ്യാത്മികശക്തിയെ കോട്ടംകൂടാതെ നിലനിത്തേണ്ടതുമുണ്ട്. അതു് അവർ സമത്ഥമായി ചെയ്തുവരുന്നു.

ശാന്തിയും സമാധാനവും തേടിവരുന്ന ലൗകികമനുഷ്യന്, ഈ രാമകൃഷ്ണവിവേകാനന്ദഹാരാം, സ്വാഗതാഹമായ ഒരഭയകേന്ദ്രമാവുന്നതാണ്. ഇവിടെ ഈ ആധ്യാത്മികഅന്തരിക്ഷത്തിലും മികച്ച പരിശുദ്ധതയിലും,ജീവിതവുമായി മല്ലിടുന്ന മനുഷ്യന് ഭയം തീരെ അകററുവാനും സർവക്ലേശഭാരങ്ങളും അവസാനിപ്പിക്കുവാനുംവേണ്ട ശക്തിമാത്രമല്ല,സ്വന്തം ആത്മാവിന്ന് ആവശ്യമായ പോഷകമൂല്യങ്ങളുംകൂടി നേടുവാൻ സാധിക്കും. അതോടെ നിരുപാധികമായ സ്വാതന്ത്ര്യവും മനുഷ്യന്ന് ലഭിക്കുന്നു. പൂർണ്ണമായ ആത്മവിശ്വാസത്തോടെ എല്ലാവിധ പരാധീ

നതയും, അന്ധവിശ്വാസങ്ങളും ദൂരീകരിച്ച്, സഹിക്കുവാനും മരിക്കുവാനും, മുക്തിനേടാനും ആവശ്യമായ ധൈര്യം ഉണ്ടാവാൻ പററിയ ഏകവ്യവസ്ഥ, സ്വാമി വിവേകാനന്ദൻ പ്രചരിപ്പിച്ച അദ്വൈതസിദ്ധാന്തമാണ്.

പലപല ഉല്ലണകളാൽ മനം തകന്നും, വിവിധശബ്ദകോലാഹലങ്ങളാൽ ശ്രദ്ധ ചിതറിയുമിരിക്കുന്ന ഇന്നത്തെ തലമുറയ്ക്ക്, മൌനവും ധ്യാനവും പരിശീലിക്കുന്നത് പല തെററുകളും തിരുത്തുവാൻ സഹായകമായിരിക്കും. ഭ്രസ്വത്തിനോടുള്ള ഒട്ടിപ്പിടുത്തം, അസാന്മാഗ്ഗികവും നിയമവിരുദ്ധവുമായ പ്രവൃത്തികൾ, ഭോഗാത്തി, ജീവിതനൈരാശ്യങ്ങൾ എന്നിവകൊണ്ട് അശാന്തമായിത്തീരുന്ന മനസ്സിന് ജപധ്യാനങ്ങൾ നല്ല ഒരു ഔഷധമാകുന്നു. നാം ഇനിയും ആത്മീയമായി സമുദ്ധരിക്കപ്പെട്ടിട്ടില്ല. നാം അപൂണ്ണതയിലാണ്. നമുക്ക് നമ്മെത്തന്നെ പൂണ്ണതയിലെത്തിക്കേണ്ടതുണ്ട്. രാഗദ്വേഷങ്ങൾക്കതീതമായി, നാം പരമോന്നതമായ വിജ്ഞാനപ്രകാശതലത്തിലേയ്ക്കുയരണം.

ഇപ്പോൾ കണ്ടുവരുന്ന സ്ഥിതിഗതികളിൽ അസംതൃപ്തരാണ്, ഓരോ വിശന്നുവലഞ്ഞ ഹൃദയവും ഉത്സുകമായ മനസ്സും എന്ന് നമുക്കറിയാം. വാക്കുകളാൽ വ്യക്തമാക്കാൻ കഴിയാത്ത ആ ഉന്നതമണ്ഡലത്തിലേയ്ക്ക് മനസ്സിനെ നാം ഉയത്തേണ്ടതുണ്ട്. ധ്യാനാത്മകജീവിതം ലോകത്തിൽനിന്ന് നമ്മെ പിൻതിരിക്കാനുദ്ദേശിക്കുന്നില്ല. ആധ്യാത്മികലക്ഷ്യങ്ങൾക്ക് ഭൌതികമായ മാഗ്ഗമുപയോഗിക്കുന്നുവെന്നേയുള്ളൂ. ശരീരത്തിന്നവകാശപ്പെട്ടതു് നിഷേധിക്കുന്നില്ലെന്നല്ല, ശരീരത്തെക്കൊണ്ട് ആത്മാവിനെ ഉത്തമമായി വാത്തെടുക്കാനാണ്, ശ്രമപ്പെടുത്താനാണ്, പരിശ്രമിക്കുന്നതു്.

ബാഹ്യവും ആഭ്യന്തരവുമായ ശുചിത്വം നേടുവാനുള്ള സാധനകൾകൊണ്ട് ആത്മശുദ്ധീകരണം നടത്തിയാൽമാത്രമേ ഇതു സാധ്യമാകൂ. സമുദായത്തിൽ സ്ഥാനവും പദവിയും എന്തുതന്നെയായാലും ഓരോ വ്യക്തിയും ഈശ്വരദൃഷ്ടിയിൽ വിലപിടിച്ചവരാണ്. ജീവിതത്തോട് അത്യധികമായ ഭക്തിയും ധമ്മബോധവും പുഷ്ടിപ്പെടുത്തുവാൻ ധ്യാനം നമ്മെ സഹായിക്കും. എല്ലാവക്കും നീതിയും സമത്വവും കിട്ടാൻ സൗഹാദ്ദപൂവ്വം പ്രയത്നിക്കുവാനും അതിന്നായി വ്യക്തിപരമായ ഉത്തരവാദിത്വം സ്വീകരിക്കുവാനും സാമുദായികവ്യവസ്ഥയെത്തന്നെ ഭേദഗതി ചെയ്യാനുമുള്ള കഴിവ് ധ്യാനംകൊണ്ട് സിദ്ധിക്കും. മനസ്സ് ശൂന്യമാക്കുകയോ എല്ലാ ചിന്തകളും ഇല്ലാതാക്കുകയോ അല്ല ധ്യാനാത്മകത്വം; ലൗകികവ്യവഹാരങ്ങളിൽനിന്നും മനസ്സിനെ അകററിനിത്തി, മനോലയത്തിലാണ്ട്, ജീവിതത്തിൻേറയും കമ്മങ്ങളുടേയും സമ്മദ്ദത്തിൽനിന്ന് സ്വതന്ത്രമായിട്ടുള്ള ആത്മീയശാന്തിയിലേയ്ക്കെത്തിച്ച് ആ സുഖം ആസ്വദിക്കലാണ് അതു്. ഈ സമതുലിതാവസ്ഥ, ഊജ്ജസ്വലമായ പരിശ്രമംകൊണ്ട മാത്രമേ പ്രാപിക്കാൻ കഴികയുള്ളൂ. ആത്മബലം നേടുവാനുള്ള ഒരുപായംകൂടിയാണിതു്.

ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ എന്നീ മഹാത്മാക്കൾ സ്വയം ഏറെറടുത്ത കമ്മഭാരത്തിൻെറ മഹത്ത്വവും വ്യാപ്തിയും മാത്രമല്ല, സ്വന്തം ജീവിതംപോലും വിലവെയ്ക്കാതെ ചെയ്ത ഗംഭീരപ്രവത്തനങ്ങൾ ആലോചിച്ചാൽ ആ മഹാത്മാക്കളോടു ഭാരതീയർ എത്രതന്നെ ഭക്തിബഹുമാനങ്ങൾ കാണിച്ചാലും അധികമാകയില്ല. സനാതനധമ്മം എന്നെന്നും അവരോടു കടപ്പെട്ടിരിക്കുന്നു.

സ്വാമി വിവേകാനന്ദൻ തൻെറ ഭൗതികശരീരമുപേക്ഷിച്ച് പരമാത്മാവിൽ ലയിച്ചുവെങ്കിലും അദ്ദേഹം രാജ്യത്തിൽ കൊളുത്തിയ ദീപം ഇന്നും കൂടുതൽ ഊജ്ജസ്വലമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഒരൊററ വ്യക്തിക്കോ, ഒരു മുഴുവൻ തലമുറയ്ക്കോ, ചെയ്തുതീക്കാൻ സാധിക്കാത്ത പ്രവൃത്തി, ആ മഹാത്മാവ് തന്നെത്താൻ ചുരുങ്ങിയ കാലയളവിൽ ചെയ്തുതീത്തു. ഇന്നും അദ്ദേഹത്തിൻെറ ശിഷ്യന്മാരായ സന്ന്യാസിവയ്യന്മാർ അദ്ദേഹത്തിൻെറ പ്രവൃത്തികൾ തുടന്നു നടത്തിപ്പോരുന്നു. സ്വാമിജിയുടെ സ്വന്തം വാക്കുകൾതന്നെ ഇവിടെ ഉദ്ധരിക്കട്ടെ:

''ഒരാശയം മാത്രം എൻെറ തലച്ചോറിൽ കത്തുകയായിരുന്നു – ഭാരതീയ സാമാന്യജനതയെ ഉയത്തുവാൻ ഒരു യന്ത്രം അനക്കിവിടുക – അതു ചെയ്യുന്നതിൽ ഒരളവോളം ഞാൻ വിജയിച്ചിരിക്കുന്നു. ക്ഷാമത്തിൻേറയും, രോഗത്തിൻേറ

# ഭക്തി പരമപുരുഷാർത്ഥമെന്നതിന് പ്രമാണം

വൈശ്രവണത്തു് രാമൻനമ്പൂതിരി

ന ഹ്യതോഽന്യഃ ശിവഃ പന്ഥാ വിശതഃ സംസൃതാവിഹ
വാസുദേവേ ഭഗവതി ഭക്തിയോഗോ യതോ ഭവേത്.
(ഭാ. 2. 2. 33)

സംസാരത്തിൽ കിടന്നു് ഭ്രമിക്കുന്നവന്നു് സർവ്വേശ്വരനായ തന്തിരുവടിയിൽ ഭക്തിയുദിപ്പിക്കുന്നതേതോ അതിനേക്കാൾ ശ്രേഷ്ഠമായ മറ്റൊരു മംഗളമാർഗ്ഗവും ഇല്ലതന്നെ.

ധർമ്മഃ സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോത്പാദയേദ്യദി രതിം ശ്രമ ഏവ ഹി കേവലം.
(ഭാ. 1. 2. 8)

ധർമ്മം വേണ്ടവിധമനുഷ്ഠിക്കപ്പെട്ടിട്ടും തന്തിരുവടിയുടെ ദിവ്യലീലകളിൽ രതിയുദിപ്പിക്കുന്നില്ലെങ്കിൽ അതു് വെറും ക്ലേശകരംമാത്രം. അല്ലാതെ മറ്റൊരു ഫലവും അതുകൊണ്ടു് ഇല്ല തന്നെ.

ദാനവ്രതതപോഹോമജപസ്വാദ്ധ്യായസംയമൈഃ
ശ്രേയോഭിർവിവിധൈശ്ചാന്യൈഃ കൃഷ്ണേ ഭക്തിർഹി
സാധ്യതേ. (10. 47. 24)

ദാനങ്ങൾ, വ്രതങ്ങൾ, തപസ്സുകൾ, ഹോമങ്ങൾ, മന്ത്രജപം, വേദാദ്ധ്യയനം, ഇന്ദ്രിയനിഗ്രഹം ഇവകൊണ്ടും മററു ശ്രേയഃസാധനങ്ങൾകൊണ്ടും എല്ലാം സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയിൽ ദിവ്യമായ ഭക്തിതന്നെയാണു് സാധിക്കപ്പെടുന്നതു്. മറ്റൊന്നുമല്ല.

ഭഗവാൻ ബ്രഹ്മ കാർത്സ്ന്യേന ത്രിരന്വീക്ഷ്യ മനീഷയാ
തദധ്യവസ്യത്കൂടസ്ഥോ രതിരാത്മൻ യതോ ഭവേത്.
(ഭാ. 2. 2. 34)

സർവ്വസമർത്ഥനും വികാരങ്ങൾക്കു് അടിമപ്പെടാത്തവനുമായ ബ്രഹ്മാവു് വേദങ്ങൾ എല്ലാം സൂക്ഷ്മബുദ്ധിയോടുകൂടി മൂന്നു തവണ പരിശോധിച്ചിട്ടു് തന്തിരുവടിയിൽ പരയായ ഭക്തി ഉദിപ്പിക്കുന്നതുതന്നെ നിത്യാനന്ദോപായമെന്നു് തീരുമാനിച്ചു.

ഏതാവാനേവ ലോകേഽസ്മിൻ
പുംസാം നിഃശ്രേയസോദയഃ

---

യും, കഷ്ടതയുടേയും നടുക്കു് എന്റെ കുട്ടികൾ പ്രവർത്തിക്കുന്നതു് – കോളറ പിടിച്ച പറയന്റെ അടുക്കലിരുന്നു് ശുശ്രൂഷിക്കുന്നതും, പട്ടിണി കിടക്കുന്ന ചണ്ഡാലനെ ഊട്ടുന്നതും മററും – കാണുന്നതു് നിങ്ങളുടെ ഹൃദയത്തെ സന്തുഷ്ടമാക്കുമായിരുന്നു. എനിക്കും അവക്കൊക്കെയും ഭഗവാൻ സഹായം തന്നരുളുന്നു. ലോകത്തിലെ സുഖഭോഗങ്ങളൊന്നും ഞാൻ ആഗ്രഹിച്ചില്ല. എനിക്കു് എന്റെ യന്ത്രത്തെ ദൃഢമായി പ്രവർത്തിക്കുന്ന രീതിയിൽ കാണണം ... ഞാൻ വിശ്വസിക്കുന്ന ഒരേ ഒരു ഈശ്വരനെ, സമസ്താത്മാക്കളുടേയും ആകത്തുകയെ – സർവ്വോപരി ദുഷ്ടനിലുള്ള എന്റെ ഈശ്വരനെ, ദുഃഖിയായ എന്റെ ഈശ്വരനെ, സർവ്വവർഗ്ഗങ്ങളിലും സർവ്വവംശങ്ങളിലുംപെട്ട പാവപ്പെട്ട എന്റെ ഈശ്വരനെ ആരാധിക്കുവാൻവേണ്ടി ഞാൻ വീണ്ടും വീണ്ടും ജനിക്കുകയും, ആയിരക്കണക്കിനു ദുഃഖങ്ങൾ അനുഭവിക്കുകയും ചെയ്യുമാറാകണേ. ഇതത്രെ എന്റെ ആരാധനയുടെ വിശേഷവിഷയം.''
(വി. സാ. സ. V. 504 – 5.)

ഈ ഹാരം പണിചെയ്തു് സമർപ്പിച്ച രാമകൃഷ്ണമിഷൻ ഒരു പ്രത്യേകമായ സേവനമാണു് ചെയ്തിട്ടുള്ളതു്. മനുഷ്യരേയും അവരുടെ പരിസരത്തേയും സമുദ്ധരിക്കാനായിട്ടുള്ള മഹത്തായ ഒരു കാൽവെപ്പാണിതു്. മാനവപുനരുദ്ധാരണത്തിനും മനഃശാന്തിയ്ക്കും പററിയ ഇത്തരം അഭയകേന്ദ്രങ്ങൾ ഇനിയും നാട്ടിലെങ്ങും നിർമ്മിക്കാൻ ഇടയാകുമെന്നു പ്രതീക്ഷിക്കട്ടെ.

രാമകൃഷ്ണവിവേകാനന്ദഹാളിന്റെ ഈ സമർപ്പണദിനത്തിൽ നിങ്ങളോടൊപ്പം ഇവിടെയുണ്ടാവാനായി ഒരവസരം തന്നതിനു് ഞാൻ വീണ്ടും നിങ്ങളോടു നന്ദി പറഞ്ഞുകൊള്ളുന്നു.

(വിവർത്തനം: സി. ജാനകിഅമ്മ)

തീവ്രേണ ഭക്തിയോഗേന
മനോ മയ്യർപ്പിതം സ്ഥിരം. (ഭാ. 3. 25. 44)

ഏകാന്തഭക്തികൊണ്ടു് മനസ്സ് എന്നിൽത്തന്നെ അർപ്പിക്കപ്പെട്ടു് സ്ഥിരമായിത്തീരുക എന്നുള്ളതുതന്നേയാണ് ഈ ലോകത്തിൽ മനുഷ്യരുടെ ഏററവും വലിയ ശ്രേയസ്സിൻെറ ഉദയം.

യാ നിർവൃതിസ്തനുഭൃതാം തവ പാദപദ്മ-
ധ്യാനാദ്ഭവജ്ജനകഥാശ്രവണേന വാ സ്യാത്
സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ, മാ ഭൂത്
കിന്ത്വന്തകാസിലുളിതാത്പതതാം വിമാനാത്.
(4. 9. 10)

നിന്തിരുവടിയുടെ ശ്രീപാദപത്മങ്ങളുടെ ധ്യാനത്തിൽനിന്നോ പരമഭാഗവതന്മാരുടെ ശ്രീമുഖങ്ങളിൽനിന്നു പ്രവഹിക്കുന്ന ദിവ്യലീലകളുടെ ശ്രവണാദികൾകൊണ്ടോ ഉണ്ടാവുന്ന നിരതിശയാനന്ദം നിത്യാനന്ദസ്വരൂപമായ ബ്രഹ്മത്തിൽപ്പോലുമില്ല, അപ്പോൾ പിന്നെ അന്തകൻെറ ഖഡ്ഗത്താൽ നശിപ്പിക്കപ്പെടുന്ന വിമാനത്തിൽനിന്നു് താഴെ പതിക്കുന്ന സകാമന്മാക്കു് ഇല്ലെന്നു് വിശിഷ്യ പറയേണമോ? ഇവയെല്ലാം ഭക്തിയുടെ പരമപുരുഷാത്ഥത്വം വ്യക്തമാക്കുന്ന ദിവ്യവാക്യങ്ങളാണ്.

സർവ്വോപനിഷത്സാരസംഗ്രഹമായ ഭഗവദ്ഗീതയും പറയുന്നു:

യോഗിനാമപി സർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ.

മനസ്സ് പൂർണ്ണമായി എന്നിൽ അർപ്പിച്ചു് ശ്രദ്ധാപുരഃസരം യാതൊരാൾ എന്നെ ഭജിക്കുന്നവോ ആ പുണ്യാത്മാവാണ് സർവ്വയോഗികളിലുംവെച്ചു് ശ്രേഷ്ഠൻ.

ഇവിടെ ഒരു പൂർവ്വപക്ഷം വരുന്നു—ഭക്തി സാധനമാണെന്നു് പറയുന്ന പ്രമാണങ്ങളും ധാരാളമുണ്ടല്ലൊ. നോക്കുക:

വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ.
ജനയത്യാശു വൈരാഗ്യം ജ്ഞാനം യത്തദഹൈതുകം.
(ഭാ. 1. 2. 7.)

സർവ്വേശ്വരനായ ശ്രീ വാസുദേവനിൽ ചെയ്യപ്പെടുന്ന ഭക്തി വിഷയവൈരാഗ്യത്തേയും ശുഷ്കതർക്കങ്ങൾക്കു് അഗോചരമായ ജ്ഞാനത്തേയും ഉടൻ ജനിപ്പിക്കുന്നു.

അകാമഃ സർവ്വകാമോ വാ മോക്ഷകാമ ഉദാരധീഃ
തീവ്രേണ ഭക്തിയോഗേന യജേത പുരുഷം പരം.

ഒന്നുമാഗ്രഹിക്കാത്ത പരമഭാഗവതനും സർവ്വവും ആഗ്രഹിക്കുന്നവനും മോക്ഷമാഗ്രഹിക്കുന്ന സാധകനും പുരുഷോത്തമനായ തന്തിരുവടിയെത്തന്നെ ഏകാന്തഭക്തിപൂർവ്വം ഭജിക്കണം.

കേചിത്കേവലയാ ഭക്ത്യാ വാസുദേവപരായണാഃ
അഘം ധുന്വന്തി കാർത്സ്ന്യേന നീഹാരമിവ ഭാസ്കരഃ.
(ഭ. 6. 1. 15)

സൂര്യൻ മഞ്ഞിനെ എന്നപോലെ ചില പുണ്യാത്മാക്കൾ അനന്യഭക്തിയോടുകൂടി തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിച്ചു് ഏകാന്തഭക്തികൊണ്ടുതന്നെ സർവ്വപാപങ്ങളേയും സമൂലം നശിപ്പിക്കുന്നു.

ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.

ഭക്തൻ അനന്യഭക്തികൊണ്ടു് എൻെറ സ്വരൂപവും പ്രഭാവവും ശരിക്കു് സാക്ഷാത്കരിക്കുകയും അനന്തരം എന്നെ പ്രാപിക്കുകയും ചെയ്യുന്നു.

ഈ പ്രമാണങ്ങൾകൊണ്ടു് ഭക്തി ജ്ഞാനസാധനവും മോക്ഷസാമഗ്രിയുമാണെന്നല്ലെ പറയപ്പെടുന്നതു്? അപ്പോൾ അതു് സ്വയം പുരുഷാത്ഥരൂപമാകുന്നതു് എങ്ങനെ?

സാധനഭക്തി, സാധ്യഭക്തി എന്നിപ്രകാരം ഭക്തി രണ്ടു തരത്തിലുണ്ടു്. അതുകൊണ്ടു് രണ്ടു തരത്തിലുള്ള പ്രമാണങ്ങളും ശരിയാണ്. ഭാവവ്യുത്പത്തികൊണ്ടു് ഭക്തിശബ്ദത്തിന്നു് സ്വയം ഫലരൂപമെന്നും കരണവ്യുത്പത്തികൊണ്ടു് സാധനമെന്നും അത്ഥം വരും. സ്വയം പുരുഷാത്ഥമാണെന്നു പറയുന്നതു് ഭാവവ്യുത്പത്തിയെ ആശ്രയിച്ചാണ്. സാധനമെന്നു പറയുന്നതു് കരണവ്യുത്പത്തിയെ അവലംബിച്ചുമാണ്. അതുകൊണ്ടു് രണ്ടുതരം വാക്യങ്ങളും പ്രമാണങ്ങൾതന്നെ. സാധനഭക്തിയെ അവലംബിച്ചു് നിരന്തരം ഭജിക്കുമ്പോൾ ജ്ഞാനവൈരാഗ്യദ്വാരാ നിരതിശയപ്രേമസ്വരൂപമായ സാധ്യഭക്തി ഉദിക്കുന്നു. അതു നിരതിശയാനന്ദരൂപമായതിനാൽ സ്വയം പുരുഷാത്ഥരൂപം തന്നെ. വിജ്ഞാനശബ്ദവും ഇതുപോലെതന്നെ ഭാവവ്യുത്പത്തികൊണ്ടു് ബ്രഹ്മപരവും കരണവ്യുത്പത്തികൊണ്ടു് അന്തഃകരണവൃത്തിപരവുമാകുന്നു.

ഭക്തി രണ്ടുതരമുണ്ടെന്നതിൽ പ്രമാണം:

സ്മരന്തഃ സ്മാരയന്തശ്ച മിഥോ൪ഘൗഘഹരം ഹരിം
ഭക്ത്യാ സംജാതയാ ഭക്ത്യാ ബിഭ്രത്യുൽപുളകാം തനും.

(ഭാ. 11. 3. 31)

സർവ്വപാപനാശകനായ തന്തിരുവടിയെ സ്വയം സ്മരിച്ചും മററുള്ളവരെ സ്മരിപ്പിച്ചും ഭാഗവതന്മാർ സാധനഭക്തിയുടെ നിരന്തരാനുഷ്ഠാനത്താൽ വദ്ധിച്ചുവരുന്ന സാധ്യഭക്തിയാൽ സദാ രോമാഞ്ചിതകളേബരരായിത്തീരുന്നു.

ഇതി ഭാഗവതാൻ ധർമ്മാൻ ശിക്ഷൻ ഭക്ത്യാ തദുത്ഥയാ
നാരായണപരോ മായാമംജസ്തരതി ദുസ്തരാം. (11.3.33)

ഇപ്രകാരം ഭാഗവതധമ്മങ്ങരം അനുഷ്ഠിച്ച് അതുകൊണ്ടുണ്ടായ സാധ്യഭക്തിയാൽ പരമഭാഗവതൻ ദുസ്തരയായ മായയെപ്പോലും അനായാസേന കടക്കുന്നു.

ഇവിടെ ഭക്ത്യാ സംജാതയാ ഭക്ത്യാ എന്നദിക്കിൽ പ്രാകൃതഭക്തികൊണ്ടു് ക്രമേണ വദ്ധിച്ചുവരുന്ന ഭക്തിയാൽ എന്നത്ഥം കല്പിച്ചാൽ പോരേ എന്നു ശങ്കിക്കേണ്ടതില്ല. എന്തെന്നാൽ അപ്രകാരമാണെങ്കിൽ അവർ ഉടൻ പരമാനന്ദഭരിതരും കൃതാത്ഥരുമായിത്തീരുമെന്നു് പറയുമായിരുന്നില്ല. അപ്രകാരം പറഞ്ഞു കാണുന്നുമുണ്ടു്. നോക്കുക:

ക്വചിദ്രുദന്ത്യച്യുതചിന്തയാ ക്വചിത്
ഹസന്തി നന്ദന്തി വദന്ത്യലൌകികാഃ
നൃത്യന്തി ഗായന്ത്യനുശീലയന്ത്യജം
ഭവന്തി തൂഷ്ണീം പരമേത്യ നിർവൃതാഃ.

ഭാഗവതന്മാർ ഇടയ്ക്കു് തന്തിരുവടിയുടെ ചിന്തയാൽ, കഷ്ടം ഇത്രയും കാലം തന്തിരുവടിയെ ശരണം പ്രപിച്ചില്ലല്ലൊ എന്നു് കരുതി നിലവിളിക്കുകയും ഇടയ്ക്കു് ഭക്തന്മാരുടെ സമീപത്തിൽ പരാജിതനായിത്തീരുന്ന തന്തിരുവടിയെ സ്മരിച്ച് ചിരിക്കുകയും ഇടയ്ക്കു് പരമാനന്ദമനുഭവിച്ച് അലൌകികങ്ങളായ വാക്കുകരം ഉച്ചരിക്കുകയും ഇടയ്ക്കു് ആനന്ദനൃത്തമാടുകയും ചെയ്യും. ചിലപ്പോരം അവിടുത്തെ ദിവ്യലീലകളെ സ്വയം തന്മയീഭവിച്ച് അനുകരിക്കുകയും മററുചിലപ്പോരം തന്തിരുവടിയിൽ പൂർണ്ണമായി ലയിച്ച് നിഃശബ്ദരായി വത്തിക്കുകയും ചെയ്യും.

ഇപ്രകാരം രണ്ടുതരത്തിലുള്ള ഭക്തിയുള്ളതിനാൽ രണ്ടുവിധമുള്ള വാക്യങ്ങരക്കും പ്രാമാണ്യം അക്ഷതംതന്നെ.

ഇദം ഹി പുംസസ്തപസഃ ശ്രുതസ്യ വാ
സ്വിഷ്ടസ്യ സൂക്തസ്യ ച ബുദ്ധിദത്തയോഃ
അവിച്യുതോ൪ത്ഥഃ കവിഭിർനിരൂപിതോ
യദുത്തമശ്ലോകഗുണാനുവർണ്ണനം. (ഭാ. 1. 5. 22)

ദിവ്യകീർത്തിയായ തന്തിരുവടിയുടെ ഭക്തവാത്സല്യാദിഗുണഗണങ്ങളെ വർണ്ണിക്കുക എന്നുള്ളതുതന്നെയാണല്ലൊ മനുഷ്യരാശിയുടെ തപസ്സിൻെറയും അധ്യയനത്തിൻെറയും ശ്രൌതസ്മാത്താദികമ്മങ്ങളുടെയും മന്ത്രജപത്തിൻെറയും ജ്ഞാനത്തിൻെറയും ദാനത്തിൻെറയുമെല്ലാം പരമഫലം.

നിവൃത്തതർഷൈരുപഗീയമാനാദ്
ഭവൌഷധാത് ശ്രോത്രമനോഭിരാമാത്
ക ഉത്തമശ്ലോകഗുണാനുവാദാത്
പുമാൻ വിരജ്യേത വിനാ പശുഘ്നാത്.

(ഭാ. 10. 1. 4)

ആത്മാരാമന്മാരാൽപ്പോലും പ്രേമപൂർവ്വം ഗാനം ചെയ്യപ്പെടുന്നതും സംസാരമഹാരോഗത്തിൻെറ ദിവ്യൌഷധവും സർവ്വേന്ദ്രിയാനന്ദകരവുമായ ഭഗവല്ലീലാനുവാദത്തിൽനിന്നു് ആത്മഹത്യ ചെയ്യുന്നവരെപ്പോലെ നിന്ദ്യരായവരെ ഒഴിച്ച് മററാരാണ് വിരക്തരായിത്തീരുന്നതു്? ഇവിടെ ഗുണാനുവർണ്ണനമെന്നും ഗുണാനുവാദമെന്നും മററും പറഞ്ഞതിന്നു് അതിൽനിന്നു് ഉണ്ടാവുന്ന ആനന്ദമെന്നാണ് താല്പര്യം. അതുകൊണ്ടു് അവയ്ക്കു് പുരുഷാത്ഥത്വം അവ്യാഹതംതന്നെ.

ഇവിടെ ഒരു സംശയം വരാം. ഇപ്രകാരമായാൽ ബ്രഹ്മവിദ്യയും ഭക്തിയും തമ്മിൽ എന്താണു് വ്യത്യാസം? ''തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി, യജ്ഞേന ദാനേന തപസാ വാ അനാശകേന'' — ആ ഈ ആത്മാവിനെത്തന്നെ ബ്രാഹ്മണർ വേദാദ്ധ്യയനംകൊണ്ടും യജ്ഞംകൊണ്ടും ദാനംകൊണ്ടും തപസ്സുകൊണ്ടും ഉപവാസാദികരംകൊണ്ടും എല്ലാം അറിയുവാനാഗ്രഹിക്കുന്നു, എന്നിപ്രകാരം ശ്രുതിവാക്യങ്ങളാൽ ബ്രഹ്മവിദ്യയാണ് സർവ്വസുകൃതസാധ്യമെന്നു പറയപ്പെട്ടിരിക്കുന്നു. വേദാന്തസൂത്രങ്ങളിലും അപ്രകാരംതന്നെ വിചാരംചെയ്തു്

തീരുമാനിക്കപ്പെട്ടിരിക്കുന്നു. ഇവിടെ ഭക്തി സർവ്വസുകൃതസാധ്യമെന്നും നിരതിശയാനന്ദ രൂപമെന്നും വർണ്ണിക്കപ്പെട്ടു. അപ്പോൾ ഭക്തിക്കും ബ്രഹ്മവിദ്യയ്ക്കും എന്താണ് വ്യത്യാസം? ഭക്തിക്കും ബ്രഹ്മജ്ഞാനത്തിനും സ്വരൂപംകൊണ്ടും സാധനഭേദംകൊണ്ടും ഫലഭേദംകൊണ്ടും അധികാരിഭേദംകൊണ്ടും പരസ്പരം ഭേദമുണ്ട്. ഭഗവദ്ഗുണഗണങ്ങളുടെ ശ്രവണകീർത്തനാദികളാൽ ദ്രവീഭവിച്ച മനസ്സിന്റെ ഭഗവദാകാരതാരൂപമായ സവികല്പകവൃത്തിയാണ് ഭക്തി. ദ്രവീഭവിക്കാത്ത മനസ്സിന്റെ അദ്വിതീയാത്മഗോചരമായ നിർവികല്പകവൃത്തിയാണ് ജ്ഞാനം. തന്തിരുവടിയുടെ അനന്തകല്യാണഗുണഗണങ്ങളെ പ്രകാശിപ്പിക്കുന്ന ഭാഗവതാദി പുണ്യഗ്രന്ഥങ്ങളുടെ ശ്രവണകീർത്തനാദികളാണ് ഭക്തിസാധനം. തത്ത്വമസ്യാദിമഹാവാക്യങ്ങളുടെ ശ്രവണമനനനിദിധ്യാസനമാണ് ജ്ഞാനസാധനം. ഭഗവത്പ്രേമത്തിന്റെ പരാകാഷ്ഠയാണ് ഭക്തിഫലം. അജ്ഞാനനിവൃത്തിയാണ് ജ്ഞാനഫലം. സർവ്വർക്കും ഭക്തിയിൽ അധികാരമുണ്ട്. സാധനചതുഷ്ടയസമ്പന്നനു മാത്രമേ ജ്ഞാനത്തിൽ അധികാരമുള്ളു. സർവ്വസുകൃതസാധ്യത്വം രണ്ടിന്നും തുല്യമാണ്.

ജ്ഞാനത്തിൽനിന്ന് ഭിന്നമാണെന്നു വന്നാൽ അതും സ്വർഗ്ഗാദികളെപ്പോലെ പരമപുരുഷാർത്ഥമല്ലെന്നു വരില്ലെ എന്നു ശങ്കിക്കേണ്ട: നിയതദേശകാലങ്ങളിൽമാത്രം, ഭോഗ്യമാണ് സ്വർഗ്ഗം. കർമ്മജന്യമായതിനാൽ അതു് നശ്വരവുമാണ്. അതുകൊണ്ടാണ് സ്വർഗ്ഗം പരമപുരുഷാർത്ഥമല്ലാതാവുന്നതു്. ഭക്തിരസാമൃതധാര ദേശകാലപരിച്ഛേദമില്ലാത്തതാണ്. കർമ്മഫലമല്ലാത്തതിനാൽ നശ്വരവുമല്ല. അതു ബ്രഹ്മസുഖംപോലെ സർവ്വത്ര സർവ്വദാ ആസ്വദിക്കാം. അതുകൊണ്ട് അതു് പരമപുരുഷാർത്ഥമാവുന്നതിൽ ഒരു വൈഷമ്യവുമില്ല.

ത്യക്ത്വാ സ്വധർമ്മം ചരണാംബുജം ഹരേ-
ർഭജന്നപക്വോഽഥ പതേത് തതോ യദി
യത്ര ക്വ വാഭദ്രമഭൂദമുഷ്യ കിം
കോ വാർത്ഥ ആപ്തോഽഭജതാം സ്വധർമ്മതഃ.
(ഭാ. 1. 5. 17)

സ്വധർമ്മം വിട്ട് തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ഭജിക്കുന്നവൻ ഭക്തിപരിപാകത്താൽ കൃതാർത്ഥനായാൽ പിന്നെ പതനശങ്കയ്ക്കുതന്നെ അവകാശമില്ല. അതിന്നുമുമ്പ് മരിക്കുകയോ ഭജനത്തിൽനിന്നു ഭ്രംശിക്കുകയോ ചെയ്താലും ഭഗവദുപാസകൻ കർമ്മാധികാരിയല്ലാത്തതിനാൽ ഒരനർത്ഥവും പ്രാപിക്കുകയില്ല. തുഷ്യതുദുർജനന്യായേന ഉണ്ടെന്നു് അംഗീകരിച്ചാലും വൈഷമ്യമില്ലെന്നു് ഉപപാദിക്കുന്നു — സ്വധർമ്മം വിട്ടു തന്തിരുവടിയെ സർവ്വാത്മനാ ഭജിക്കുന്ന ഭാഗവതന്നു് വല്ല ഭ്രംശവും വന്നാലും ഏതു യോനിയിലെങ്കിലും വല്ല അമംഗളങ്ങളും എപ്പോഴെങ്കിലും വന്നിട്ടുണ്ടോ? ഇല്ലതന്നെ. ശ്രീപാദസേവചെയ്യാത്തവന്നു് സ്വധർമ്മംകൊണ്ട് എന്തു പുരുഷാർത്ഥമാണ് സിദ്ധിച്ചിട്ടുള്ളതു് ?

ന വൈ ജനോ ജാതു കഥംചനാവ്രജേത്
മുകുന്ദസേവ്യന്യവദംഗ സംസൃതിം
സ്മരൻ മുകുന്ദാംഘ്ര്യുപഗൂഹനം പുന-
ർവിഹാതുമിച്ഛേന്ന രസഗ്രഹോ യതഃ.

മുക്തിപ്രദനായ തന്തിരുവടിയുടെ ശ്രീപാദപത്മങ്ങളെ ഉപാസിക്കുന്ന പുണ്യാത്മാവു് മററു കർമ്മികളെപ്പോലെ സംസാരത്തെ ഒരിക്കലും ഒരു വിധവും പ്രാപിക്കുകയില്ല. എന്തെന്നാൽ ആ മഹാത്മാവു് സേവാനന്ദലഹരിയിൽ ആറാടി ആ മാധുര്യാതിശയമാസ്വദിച്ചിട്ടുള്ളതിനാൽ പിന്നെ അതു വിടുവാൻ തീരെ ആഗ്രഹിക്കുകയില്ലതന്നെ.

ഇപ്രകാരമായാൽ ഭക്തിരസത്തിൽനിന്നു് വൈരാഗ്യം ഒരിക്കലും വരുകയില്ലല്ലോ. ഭക്തിരസത്തിൽനിന്നു് വൈരാഗ്യം വരുകയില്ല എന്നതു് ഭക്തന്മാർക്ക് ദൂഷണമല്ല, ഭൂഷണമാണ്. ഹൃദയത്തിന്നു് ദ്രവീഭാവം സിദ്ധിക്കാത്ത ജ്ഞാനാധികാരികളെ ഉദ്ദേശിച്ചാണ് അതെല്ലാം പറഞ്ഞിട്ടുള്ളതു്.

---

പ്രപഞ്ചമാം പാൽക്കടലാവതും നാം പരിച്ച മട്ടൊക്കെ മഥിച്ചുനോക്കാം
സ്വഭോഗമാത്രോചിതമായ് ലഭിക്കും സുഖാമൃതം ദുഃഖവിഷാംബുമിശ്രം.

# നായനാർമാർ

കെ. കെ. മേനോൻ, ബി. എ., ബി. എൽ.

ബി. സി. മൂന്നാം ശതകംമുതൽ എ. ഡി. മൂന്നാം ശതകംവരെയുള്ള കാലത്തെയാണല്ലൊ സാധാരണയായി ആധുനികചരിത്രകാരന്മാർ ''മൂന്നാം സംഘകാലം'' എന്നു പറഞ്ഞു വരുന്നതു്. ഈ കാലത്തു് ജീവിച്ചിരുന്ന കവികളുടെ കൃതികളിൽ,

പിറവായൊക്കെ പെരിയോൻ കോയിലും
ആറുമുഖച്ചെവ്വോൻകോയിലും
അണിതികഴ കോയിലും
പാൽപാളെ മേനി വേലിയോൻ
കോയിലും
നീലമേനി നെടിയോൻ കോയിലും.

കാണാനുണ്ടു്. അതുകൊണ്ടു് അക്കാലത്തു് ശിവൻ, മുരുകൻ, വിഷ്ണു മുതലായ ദൈവങ്ങരം ആരാധിക്കപ്പെട്ടിരുന്നു എന്നതു വ്യക്തമാണു്. എന്നാൽ ക്ഷേത്രങ്ങളുടെ എണ്ണം വളരെ കുറവായിരുന്നു. ''ചിലപ്പതികാരത്തിൽ'' (ഈ കൃതി 9-ാംശതകത്തിലെ ഒരു കൃതിയാണു് എന്ന ആധുനികമതം ഞാൻ വിസ്മരിക്കുന്നില്ല) കൗണ്ടിയടികരം, കോവലനോടും കണ്ണകിയോടും കൂടി ചോഴനാട്ടിൽനിന്നു പാണ്ഡ്യനാട്ടിലേയ്ക്കു വന്നപ്പോരം, വഴിയിൽ ആരംസഞ്ചാരമുണ്ടായിരുന്നില്ല; വഴി വളരെ ദുഷ്ടമായിരുന്നു. കോവലനും കണ്ണകിയും കാവേരിപ്പൂമ്പട്ടണത്തിൽ നിന്നു ഉറയൂർ എത്തുന്നതുവരെ ഒരു ശിവക്ഷേത്രമെങ്കിലും കണ്ടതായിട്ടു് ഇളങ്കോവടികരം വിവരിച്ചുകാണുന്നില്ല. എന്നാൽ 7-ാംശതകമായപ്പോഴേക്കും, അപ്പരുടേയും ജ്ഞാനസംബന്ധരുടേയും കാലമായപ്പോഴേയ്ക്കും, അയ്യഞ്ചു മൈൽ ദൂരത്തിൽ ഓരോ ശിവക്ഷേത്രങ്ങരം എന്ന നിലയ്ക്കു് വളൎന്നുവന്നു. ''തിരുമുറ''കളിൽ സുമാർ 500 ക്ഷേത്രങ്ങളെപ്പററി പാടീട്ടുണ്ടു്. അപ്പർ, സുന്ദരർ, ജ്ഞാനസംബന്ധർ ഈ മൂവർതന്നെ സന്ദർശിക്കുകയും ഗാനങ്ങരം രചിച്ചു പാടുകയും ചെയ്തിട്ടുള്ള ക്ഷേത്രങ്ങരം 275 ഉണ്ടു്. അവരുടെ കൃതികളിൽ ഭീമഭാഗവും ചിതലിന്നു് ഇരയായിപ്പോവുകയാണല്ലൊ ഉണ്ടായതു്. ചിതലിൻെറ വായയിൽനിന്നു രക്ഷിയ്ക്കാൻ സാധിച്ചിട്ടുള്ള ചുരുക്കം കൃതികളിൽ കാണുന്ന ക്ഷേത്രങ്ങളുടെ എണ്ണം മാത്രമാണിതു്.

സുന്ദരർ അദ്ദേഹത്തിൻെറ ''തിരുത്തൊറൈന്തൊകൈ'' എന്ന കൃതിയിൽ 63 നായനാർമാരെപ്പററി പറയുന്നുണ്ടു്. അവരെപ്പററി ത്തന്നെയാണു് ശേക്കിഴാർ അദ്ദേഹത്തിൻെറ ''പെരിയ പുരാണ''ത്തിലും വിവരിക്കുന്നതു്. ഈ 63 നായനാർമാക്കു് ഭക്തന്മാരുടെ ഇടയിൽ അത്യുന്നതമായ സ്ഥാനമാണുള്ളതു്. പ്രധാനപ്പെട്ട എല്ലാ ശിവക്ഷേത്രങ്ങളിലും അവരെ പ്രതിഷ്ഠിച്ചു കാണാം. ഈ 63 പേരിൽ മാണിക്കവാചകർ ഉരംപ്പെട്ടു കാണുന്നില്ല. അദ്ദേഹം ഏതു കാലത്താണു് ജീവിച്ചിരുന്നതു് എന്നതിനെപ്പററി അഭിപ്രായവ്യത്യാസങ്ങരം ഉണ്ടു്. അപ്പർ ഒരു കൃതിയിൽ ''കതിരയെ നരിയാക്കിയ'' ഒരു ഭക്തനെപ്പററി പറയുന്നുണ്ടു്. അതു മാണിക്കവാചകരെപ്പററിയാണെന്നു പറഞ്ഞു് അപ്പരുടെ കാലത്തോ അതിന്നു മുമ്പോ ആണു് മാണിക്കവാചകർ ജീവിച്ചിരുന്നതു് എന്നു ചിലർ വാദിക്കുമ്പോരം, സുന്ദരമൂർത്തിനായനാരും ശേക്കിഴാരും അവരുടെ 63 പേരിൽ മാണിക്കവാചകർക്കു് സ്ഥാനം കൊടുക്കാത്തതുകൊണ്ടു് അവരുടെ കാലശേഷമാണു് അദ്ദേഹം ജീവിച്ചിരുന്നതു് എന്നു് മററു ചിലരും വാദിക്കുന്നു. 9-ാംശതകത്തിൻെറ ആദ്യകാലത്താണു് അദ്ദേഹം ചിദംബരത്തുവന്നു ഭജിച്ചിരുന്നതു് എന്ന വാദഗതിയാണു് സർ. സി. പി. രാമസ്വാമി അയ്യർ അംഗീകരിച്ചുകാണുന്നതു്.

ഈ ഭക്തശിരോമണികരം സന്ദർശിച്ചു്, സ്തോത്രങ്ങരം നിർമ്മിച്ചു പാടീട്ടുള്ള ക്ഷേത്രങ്ങരംക്കു ''പാടൽപെററ'' ക്ഷേത്രങ്ങരം എന്നു പറഞ്ഞു വരികയും അവയ്ക്കു പ്രത്യേക സാന്നി

ദ്ധ്യം ഉള്ളതായി ഗണിച്ചുവരികയും ചെയ്യുന്നു. ഈ ഭക്തശിരോമണികഠം ഒക്കെ 3_ാംശതകം മുതൽ 9_ാംശതകത്തിന്നുള്ളിൽ ജീവിച്ചിരുന്ന വരായിരുന്നതുകൊണ്ടു് അവർ സന്ദശിച്ചതായി പറയപ്പെടുന്ന ക്ഷേത്രങ്ങഠം എല്ലാം ആയിരം കൊല്ലങ്ങളിലധികമായിട്ടു ഭക്തജനങ്ങളുടെ തുട ച്ച്യയായ ആരാധനയ്ക്കു പാത്രമായിട്ടുണ്ടു് എന്ന സംഗതി തീച്ച്. അപ്പർ മഹേന്ദ്രവമ്മ പല്ലവ ന്റെ കാലത്താണു് ജീവിച്ചിരുന്നതു്. ഒരു ജൈനമതാനുയായിയായിരുന്ന മഹേന്ദ്രവർമ്മ പല്ലവനെ ശൈവമതത്തിലേയ്ക്കു വീണ്ടെടുത്തു്, ജൈനമതത്തെ പല്ലവരാജ്യത്തിൽനിന്നു് ഉന്മൂ ലനം ചെയ്തതു അപ്പരാണു് എന്നതു ചരിത്ര പ്രസിദ്ധമാകുന്നു. അതുപോലെത്തന്നെ, അപ്പ രുടെ സമകാലീനനായിരുന്ന തിരുജ്ഞാന സംബന്ധരാണു് പാണ്ഡ്യമന്നനായിരുന്ന നെടു മാരരെ ജൈനമതത്തിൽനിന്നു ശൈവമതത്തി ലേയ്ക്കു തിരിച്ചുകൊണ്ടുവന്നു്, 63 നായനാർ മാരുടെ കൂട്ടത്തിൽ ഒരു സ്ഥാനം സമ്പാദിച്ചു കൊടുത്തതു്. മഹേന്ദ്രവർമ്മപല്ലവന്റെ കാലം അദ്ദേഹത്തിന്റെ രാജ്യഭരണം ആരംഭിച്ചതു് 625 എ. ഡി. യിലാണു്. അതുകൊണ്ടു് അപ്പ രുടേയും ജ്ഞാനസംബന്ധരുടേയും കാലം ഏതാണ്ടു് ക്ലുപ്തമായി 7_ാംശതകത്തിന്റെ പൂവ്വാദ്ധത്തിലായിരുന്നു എന്നു പറയാവുന്ന താണു്. 63 പേരിൽ 17 പേർ അപ്പരുടെ കാല ത്തിന്നു മുമ്പു് ജീവിച്ചിരുന്നവരാണു്. ജ്ഞാന സംബന്ധർ അപ്പരുടെ സമകാലീനനായിരുന്നു എന്നു പറഞ്ഞുവല്ലോ. അദ്ദേഹം 16 വയസ്സുവരെ മാത്രമേ ജീവിച്ചിരുന്നിട്ടുള്ളു. അപ്പരുടേയും ജ്ഞാനസംബന്ധരുടേയും കാലത്തു ജീവിച്ചി രുന്നവരായിട്ടും അവരുടെ ജീവിതങ്ങളായിട്ടു ബന്ധപ്പെട്ടവരായിട്ടും 11 പേർ ഉണ്ടായിരുന്നു. പിന്നീടു സുന്ദരമൂത്തിനയനാരുടെ സമകാലീന ന്മാരായിട്ടു 13 പേർ ഉണ്ടായിരുന്നു. ബാക്കി 22 പേർ അപ്പരുടെ കാലത്തിന്നുശേഷം സുന്ദര രുടെ കാലത്തിന്നു മുമ്പായി ജീവിച്ചിരുന്നവ രായിരിക്കണം.

ഇവരിൽ പല തരക്കാരും ജാതിക്കാരും ഉണ്ടായിരുന്നു. ചേരമാൻപെരുമാഠം ചേരരാജ്യ മന്നനായിരുന്നു. കോച്ചെങ്കണ്ണനും, പുഗഠം കോളരും ചോഴരാജാക്കന്മാരായിരുന്നു. നെടു മാരൻ പാണ്ഡ്യരാജ്യമന്നനായിരുന്നു, മങ്കയർ ക്കരശി അദ്ദേഹത്തിന്റെ പത്നിയും. അയ്യാടി കളും, കലശിങ്കരും പല്ലവരാജാക്കന്മാരായി രുന്നു. കുറുമ്പനായനാർ കൊടുവാളൂർ രാജാവാ യിരുന്നു. മെയ്പൊരുഠം നായനാർ, നരസിംഗ മുനിരായർ, പെരുമിലാലകൊമ്പർ, ഇടംകളി യാർ എന്ന നാൽവരും ഓരോ ചെറിയ രാജ്യ ങ്ങഠം ഭരിച്ചുവന്നിരുന്നവരാണു്. ചിറുത്തൊ ണ്ടർ പല്ലവരാജാവിന്റെ സുപ്രസിദ്ധ സേനാ നായകനായിരുന്നു. അതേപോലെത്തന്നെ ''കളിക്കമ്മാ''രും ''മാനക്കൽചരാ''രും, ''കൊ ട്പുളി''യാരും ചോഴമന്നന്മാരുടെ സേനാനായ കന്മാരായിരുന്നു. നായനാർമാരുടെ ഇടയിൽ പല ജാതിക്കാരും തൊഴിൽക്കാരും ഉണ്ടായി രുന്നു. ചണ്ഡീശൻ, നാമിനന്ദി, തിരുമൂലർ, സംബന്ധർ, കുങ്കലീയക്കളയാർ, അപ്പൂതി അടി കഠം, പൂശലർ തുടങ്ങിയ 13 പേർ ബ്രാഹ്മണ രായിരുന്നു. അയ്യർപ്പകൈ, അയർനീതി, കാരൈക്കാൽ അമ്മയാർ, കലിക്കമ്പർ തുടങ്ങിയ 6 പേർ വാണികന്മാരായിരുന്നു. വിറൻമീണ്ടർ കാളികമാർ, കൊട്പുളിയാർ, അപ്പർ, മൂർഖർ തുടങ്ങിയ 13പേർ വെള്ളാളകുലജാതരായിരുന്നു. ഇതിൽ വിറൻമീണ്ടർ ഒരു മലയാളിയും ചെങ്ങ ന്നൂർക്കാരനുമായിരുന്നു. സുന്ദരർ, ശടയനാർ മുതലായവർ ശിവാചാര്യന്മാരായിരുന്നു. തിരു നീലകണ്ഠർ ഒരു കുശവനായിരുന്നു. കണ്ണപ്പൻ ഒരു വേടനായിരുന്നു. ആനയാർ ഒരു ഇടയനാ യിരുന്നു. തിരുക്കുറുത്തൊണ്ടർ ഒരു മണ്ണാനായി രുന്നു. അതിപ്പത്ത നായനാർ ഒരു മീൻപിടുത്ത ക്കാരനായിരുന്നു. നീലകണ്ഠയാഠംപ്പാനർ ഒരു പാണനായിരുന്നു. നന്ദനാർ ഒരു പറയനായി രുന്നു. അക്കാലത്തു് സമ്പത്തോ ദാരിദ്ര്യമോ, ജാതിവ്യത്യാസമോ ഭക്തിയ്ക്കു് ഒരു തടസ്സമായി രുന്നില്ല എന്നു് ഇതിനാൽ വ്യക്തമാകുന്നു. ഇവിടെ ഒരു ചരിത്രസംഗതികൂടി സ്മരിക്കേണ്ട തുണ്ടു്. ഈ ശൈവഭക്തന്മാരിൽ ബ്രാഹ്മണകുല ജാതനായ മാണിക്കവാചകക്കും, അധഃകൃതകുല ജാതനായിരുന്ന നന്ദനാക്കും മാത്രമാണു് ശൈവ ക്ഷേത്രങ്ങളിൽ ഒന്നാം സ്ഥാനം അഹിക്കുന്ന ചിദംബരത്തിൽ നടരാജമൂത്തിയോടു ഐക്യം പ്രാപിക്കാൻ സാധിച്ചിട്ടുള്ളതു്. അതേപോലെ തന്നെ വൈഷ്ണവ ഭക്താഗ്രേസരന്മാരിൽ ബ്രാഹ്മ ണകുലജാതയായ ആണ്ടാഠംക്കും ഹരിജനകുല ജാതനായിരുന്ന തിരുപ്പാൺ ആഴ്വാക്കും മാത്ര

മാണ്ട് 12 ആഴ്വാർമാരിൽ ആ ഭാഗ്യം ഉണ്ടാ യിട്ടുള്ളതു്, അവരിരുവരും മാത്രമാണ് വൈഷ്ണ വക്ഷേത്രങ്ങളിൽ ഒന്നാം സ്ഥാനം അർഹിക്കുന്ന ശ്രീരംഗംക്ഷേത്രത്തിൽ രംഗനാഥസ്വാമിയോടു കൂടി ഐക്യം പ്രാപിച്ചിട്ടുള്ളതു്. അന്നു ജാതി വ്യത്യാസങ്ങൾക്ക് സമുദായത്തിൽ സ്ഥാനം ഉണ്ടായിരുന്നുവോ എന്നുതന്നെ സംശയമാണ്; ഭക്തന്മാർ അതിന്നു സ്ഥാനം കല്പിച്ചിരുന്നില്ല എന്നതു തീർച്ചയാണ്. ബ്രാഹ്മണനായിരുന്ന തിരുജ്ഞാനസംബന്ധരാണ്, വെള്ളാളകുല ത്തിൽ പിറന്ന തിരുനാവുക്കരശുനായനാരെ, ''അപ്പരാ''ക്കുകയും തന്റെ ഗുരുവായി സ്വീക രിക്കുകയും ചെയ്തതു്. ആ അപ്പരെ മറെറാരു ബ്രാഹ്മണനായിരുന്ന അപ്പൂതി അടികളും ഗുരു വായി അംഗീകരിച്ചു, തന്റെ ഗൃഹത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി പാദപൂജചെയ്തു നമസ്ക രിച്ചു. നീലക്കാൽനായനാർ പാണജാതിയിൽ പിറന്ന തിരുനീലകണ്ഠയാഴ്പ്പാണരെയും പത്നിയേയും തന്റെ വീട്ടിൽ താമസിപ്പിച്ചു; മാത്രമല്ല തന്റെ യാഗകുണ്ഡത്തിന്നു സമീപ മാണ് അവക്കു സ്ഥാനം കൊടുത്തതും. ബ്രാഹ്മ ണനായിരുന്ന സുന്ദരമൂർത്തി നായനാർ രുദ്രഗണി കയായിരുന്ന പറവയാരെയും വെള്ളാളകുല ജാതയായിരുന്ന ശങ്കിലിയാരെയും വിവാഹം ചെയ്തു. മാത്രമല്ല, ശങ്കിലിയാരായിട്ടുള്ള വിവാ ഹം നടത്തിക്കൊടുത്തതും പറവയാരായിട്ടുണ്ടാ യിരുന്ന പിണക്കം തീർത്തുകൊടുത്തതും ഭഗവാൻ തന്നെ നേരിൽ ചെന്നിട്ടാണ്.

ഈ മഹാപുരുഷന്മാരിൽ പലരുടേയും ജീവിതത്തിൽ പരിവർത്തനം വരുത്തികൊടു ക്കാൻ സംഗതിയാക്കീട്ടുള്ളതു സ്ത്രീകളാണ് എന്ന സംഗതി പ്രത്യേകം സ്മരണീയമാണ്. അപ്പർ ആദ്യത്തിൽ ഒരു ശിവഭക്തനായിരുന്നു. പിന്നീട് ജൈനമതത്തിൽ ചേർന്നു്, അവരുടെ ഒരു നേതാവായി. അതുവരെ ''മരുൾനീക്കി യാർ'' എന്ന പേരിൽ അറിയപ്പെട്ടിരുന്ന അദ്ദേ ഹം പാടലീപുത്രത്തിൽ (ഇപ്പോൾ തിരുപ്പാതി രിപ്പുലിയൂർ എന്നറിയപ്പെടുന്ന സ്ഥലം) ഒരു ജൈനമഠത്തിൽ അന്തേവാസിയായി ''ധർമ്മ സേനൻ'' എന്ന പേരും സ്വീകരിച്ചു. ജൈന മതപഠനത്തിൽ വ്യാപൃതനായി, താമസിയാ തെ ജൈനമതപ്രമാണങ്ങൾ പ്രചരിപ്പിക്കുന്ന തിലും, ജൈനമതത്തിന്നുവേണ്ടി വാദിക്കുന്ന തിലും പ്രാവീണ്യം സമ്പാദിച്ചു. അദ്ദേഹത്തി ന്റെ സഹോദരിയും, ഒരു വിധവയും തീവ്ര ശിവഭക്തയുമായിരുന്ന തിലകവതിയാർ അനു ഭവിച്ച സങ്കടത്തിന്നു കയ്യും കണക്കുമില്ല. അവർ ഒരു സന്ന്യാസിനിയുടെ ജീവിതം സ്വീക രിച്ചു. തന്റെ സഹോദരനിൽ ഒരു പരിവർത്ത നം വരുത്തണേ എന്നു സദാ ശ്രീപരമേശ്വരനെ പ്രാർത്ഥിച്ചു. പ്രാർത്ഥനയ്ക്കു ഫലമുണ്ടായി. ധർമ്മ സേനന്നു് ഭയങ്കരമായ ഒരു ഉദരവേദന ആരംഭിച്ചു. ജൈനസന്ന്യാസികൾ ഭൗതികവും മാന്ത്രികവുമായി അനവധി ചികിത്സമുറകൾ പരീക്ഷിച്ചുനോക്കി; യാതൊരു ഫലവും ഉണ്ടാ യില്ല. ഒടുവിൽ തന്റെ രോഗനില തിലകവ തിയാരെ അറിയിക്കുകയും അവരെ അഭയം പ്രാപിക്കുകയും ചെയ്തു. അവന്റെ ചെവിയിൽ പഞ്ചാക്ഷരം ജപിച്ചു് ദേഹത്തിൽ ഭസ്മലേ പനം ചെയ്യുകയാണ് തിലകവതിയാർ ചെയ് തതു്. അതോടുകൂടി ധർമ്മസേനന്റെ സുഖക്കേട് ഭേദമായി; അദ്ദേഹം ശൈവമതത്തിലേയ്ക്കു തിരിച്ചുവരികയും ചെയ്തു. പിന്നീട് പല്ലവമന്ന നായിരുന്ന മഹേന്ദ്രവർമ്മനെത്തന്നെ പരിവർത്ത നം വരുത്തി. തമിഴനാട്ടിൽ ശൈവമതം പുനഃ സ്ഥാപിക്കുന്നതിൽ മഹേന്ദ്രവർമ്മപല്ലവന്നു് അതിപ്രധാനമായ സ്ഥാനമാണുള്ളതു്. ഈ മാററത്തിന്നു കാരണം തിലകവതിയാരാണ്.

ഇതേ മാതിരി തന്നെയായിരുന്നു അക്കാല ത്തു പാണ്ഡ്യനാട്ടിലേയും സ്ഥിതി. രാജാവാ യിരുന്ന നെടുമാറൻ ഒരു ഉഗ്രജൈനഭക്തനായി രുന്നു. അദ്ദേഹത്തിന്റെ പത്നിയായിരുന്ന മങ്ക യർക്കരശി, രാജാവിനെ അറിയിക്കാതെ, മന്ത്രി യായ കുലച്ചിറർ ജ്ഞാനസംബന്ധരെ മധുരയി ലേയ്ക്കു ക്ഷണിച്ചുവരുത്തി. ജൈനമതപ്രമുഖരും ജ്ഞാനസംബന്ധരും തമ്മിൽ പല പരീക്ഷകളും നടത്തി. കഠിനമായ ജ്വരം പിടിപെട്ടു കിട ന്നിരുന്ന നെടുമാറന്റെ ഒരു ഭാഗത്തു ജ്ഞാനസം ബന്ധരും മറുഭാഗത്തു ജൈനപണ്ഡിതന്മാരും വന്നിരുന്നു. ജ്ഞാനസംബന്ധർ പഞ്ചാക്ഷരം ജപിച്ചുകൊണ്ടു സുന്ദരേശ്വരന്റെ ഭസ്മം എടുത്തു തടവിയപ്പോൾ ജ്വരം ഭേദപ്പെട്ടു. ജൈനർ പല വിദ്യകളും നോക്കി. ഫലമുണ്ടായില്ല, ഒടുവിൽ ജ്ഞാനസംബന്ധർ ആ ഭാഗത്തും ഭസ്മമെടുത്തു തലോടി. രാജാവിന്റെ രോഗം ശാന്തമായി. അനന്തരം അദ്ദേഹം ഒരു ശൈവഭക്തനായി

എന്നു മാത്രമല്ല, പാണ്ഡ്യനാട്ടിൽനിന്നു ജൈന മതാനുയായികളെയെല്ലാം നിർമ്മാജ്ജനം ചെയ്യു കകൂടി ഉണ്ടായി. നെടുമാറനും, മങ്കയർക്കര ശിയും, കലച്ചീരരും 63 പേരിൽ ഉൾപ്പെടുന്നവ രാണു്. അങ്ങനെ പാണ്ഡ്യനാട്ടിൽ ശൈവമതം പുനഃസ്ഥാപിക്കാൻ കാരണമാക്കിയതും ഒരു സ്ത്രീരത്നമായിരുന്ന മങ്കയർക്കരശിയാണു്. ഇതേപോലെതന്നെ, വൈഷ്ണവഭക്തന്മാരുടെ ഇടയിലും തന്നെ കാമിച്ചുവന്ന തിരുമങ്കയാൾ വാരോടു ദിവസേന 1000 വൈഷ്ണവഭക്തന്മാർക്കു് ഒരു കൊല്ലക്കാലം അന്നദാനം ചെയ്താലേ താൻ പതിയായി സ്വീകരിക്കൂ എന്നു ശഠിച്ച ഒരു വനിതാരത്നമാണു് തിരുമങ്കയാൾവാരുടെ മന സ്സിനെ ഭക്തിമാർഗ്ഗത്തിലേയ്ക്കു തിരിച്ചുവിട്ടതു്.

ഭക്തന്മാരെ ഭഗവാന്റെ ദാസന്മാരായിട്ടല്ല, ഭഗവാനെ ഭക്തദാസനായിട്ടാണു് ഇവരുടെ പല രുടേയും കഥകളിൽ നാം കാണുന്നതു്. സുന്ദര മൂത്തിനായനാർ ആദ്യം പറവയാരെ വിവാഹം കഴിച്ചു. അനന്തരം ശങ്കിലിയാരെ കണ്ടു ഭ്രമി ക്കുന്നു. അവളോടു മദ്ധ്യസ്ഥം പറഞ്ഞു് അവ ളെ കല്യാണത്തിന്നു സമ്മതിപ്പിക്കുന്നതു ഭഗ വാനാണു്. ഒടുവിൽ അവൾ ശഠിക്കുന്നു, ''ഇനി തിരുവാരൂക്കു പോകില്ല, പറവയാരെ കാണി ല്ല എന്നു തിരുകോട്ടിയൂർ അപ്പനെ പിടിച്ചു് സത്യം ചെയ്യണം'' എന്നു്. അതു സാദ്ധ്യമല്ല എന്നു സുന്ദരക്കു തോന്നി. ഉടനെ സുന്ദരർ ഒരു കള്ളസ്സത്യം ചെയ്യാൻ ഒരുങ്ങുന്നു. അതിന്നു ഭഗ വാന്റെ സഹായം അഭ്യത്ഥിക്കുന്നു, ഭഗവാനോ ടു ശ്രീകോവിലിൽനിന്നു മാറി അടുത്തുള്ള മര ത്തിന്റെ ചുവട്ടിലേയ്ക്കു അല്പം മാറിയിരിക്കണം എന്നു്. ഭഗവാൻ അതും അനുസരിക്കുന്നു. അതേ സുന്ദരമൂത്തിനായനാർ ഒരിക്കൽ തിരുവാരൂർ ക്ഷേത്രത്തിലേയ്ക്കു പോകുന്നു. ആയിരക്കാൽ മണ്ഡപത്തിൽ വിറൽകൊണ്ടനായനാർ ഇരു ന്നു സത്സംഗം നടത്തുന്നു. സുന്ദരർ തിരിഞ്ഞു നോക്കാതെ ദശനത്തിന്നു പോകുന്നു. വിറൽ കോപംകൊണ്ടു വിറകൊള്ളുന്നു. ''ഭക്തന്മാരെ ആദരിക്കാത്ത സുന്ദരരും, ആ സുന്ദരരെ ആദരി ക്കുന്ന ത്യാഗരാജരും പുറത്തു പോകട്ടെ'' എന്നു് അലറുന്നു. സുന്ദരർ ക്ഷേത്രസന്നിധിയിൽ പോ യപ്പോൾ ശ്രീകോവിലിൽ ഭഗവാനില്ല! തിര ഞ്ഞുതിരഞ്ഞു് ആയിരക്കാൽ മണ്ഡപത്തിലേയ്ക്കു വരുന്നു. അവിടെ കണ്ട കാഴ്ച അദ്ദേഹത്തെ സ്തംഭിപ്പിയ്ക്കുന്നു. ഭഗവാൻ വിറൽകൊണ്ടന്റെ മുമ്പിൽ കൈകൂപ്പി നില്ക്കുന്നു, തന്റേയും തന്റെ ഭക്തന്റേയും തെററിന്നു മാപ്പ് അരുളണേ എന്നു പ്രാത്ഥിച്ചുകൊണ്ടു്. ഈ സംഭവത്തിന്റെ സ്മര ണയ്ക്കായിക്കൊണ്ടു് ഇന്നും ചിദംബരത്തിൽ ഒരു ആചാരം നടപ്പിലുണ്ടു്; ആയിരക്കാൽ മണ്ഡപ ത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള വിറൽകൊണ്ടനേയും സുന്ദരരേയും തൊഴുതിട്ടുവേണം ത്യാഗരാജസ്വാ മിയെ ദശനം ചെയ്യുവാൻ എന്ന നിശ്ചയമാണ തു്. ഇതേ മാതിരി ഒരു കഥ ആൾവാർമാരുടെ ചരിത്രത്തിലും കാണാം. തിരുമഴിശൈ ആൾ വാർ കാഞ്ചീപുരത്തു താമസിച്ചിരുന്ന കാലം. രാജഭൃത്യനായിരുന്ന കണികണ്ണൻ ആൾവാരുടെ ഒരു ഭക്തനും ആശ്രിതനുമായിരുന്നു. അരമന യിൽ വൈഷ്ണവഭക്തയായ ഒരു ദാസി ഉണ്ടായി രുന്നു. അവൾ വൃദ്ധയായിരുന്നു, കബ്ജയുമാ യിരുന്നു. കണികണ്ണന്റെ അപേക്ഷയനുസരി ച്ചു് ആൾവാർ അവൾക്കു യൗവ്വനവും സൌന്ദര്യ വും ഉണ്ടാക്കികൊടുത്തു. ഇതു കണ്ടപ്പോൾ രാജാ വിനും ഒരു മോഹം തോന്നി 'തനിക്കും യൌവ്വന വും സൌന്ദര്യവും ഉണ്ടാവണം' എന്നു്. കണി കണ്ണനോടു കല്പിച്ചു; കണികണ്ണൻ ആൾവാരോ ടു പറഞ്ഞു. ആൾവാരാകട്ടെ, ആ അപേക്ഷ നിരസിച്ചു. രാജാവു കുപിതനായി. കണി കണ്ണനെ നാടു കടത്താൻ കല്പിച്ചു. ഉടനെ ആൾ വാരും കൂടെ പുറപ്പെട്ടു; മാത്രമല്ല ഭഗവാനു് ഒരു ''കല്പന''യും കൊടുത്തു ''ഞാനും കണികണ്ണനും പോവുകയാണു്. നീയും നിന്റെ നാഗപ്പായയും ചുരുട്ടി എടുത്തു പുറപ്പെടു'' എന്നു്. ഭഗവാൻ കല്പനയനുസരിച്ചു; യാത്രയായി. ഭഗവാൻ നാടു വിട്ടതോടുകൂടി എല്ലാം അന്ധകാരമായി. അപ്പോഴാണു് രാജാവിന്നു തന്റെ തെററു മനസ്സി ലായതു്. അദ്ദേഹം ഉടനെ ആൾവാരുടെ പി ന്നാലെ പാഞ്ഞു. ക്ഷമായാചനം ചെയ്തു. കണി കണ്ണൻ ആൾവാരുടെ മുഖത്തേയ്ക്കു് ഒന്നു നോക്കി; ആൾവാർ ഭഗവാനെ ഒന്നു നോക്കി. ''കണി കണ്ണൻ മടങ്ങുകയാണു് — നമുക്കും മടങ്ങാം'' എന്നു കല്പനയും ഭഗവാനു കൊടുത്തു. ഈ പെരു മാളാണു് കാഞ്ചിയിലുള്ള ''ചൊന്നവണ്ണം കേൾക്കുന്ന പെരുമാൾ'' അഥവാ ''യഥോക്ത കാരക പെരുമാൾ.'' അവർ ഒരു ദിവസം താമ

സിച്ച സ്ഥലത്തിന്ന് ഇന്നും 'ഓരിരവു' എന്നാണ് പേരു്; കൊല്ലത്തിൽ ഒരു ദിവസം ആ പെരുമാളെ ആ സ്ഥലത്തേയ്ക്കു ഇന്നും എഴുന്നള്ളിച്ചുകൊണ്ടുപോകുന്ന പതിവുണ്ടു്.

ഈ ഭക്തന്മാരൊക്കെ ഭഗവാനെ തൃപ്തിപ്പെടുത്താൻ വിവിധമാർഗ്ഗങ്ങളാണ് കൈക്കൊണ്ടതു്. അവയിൽ പലതും ധർമ്മവിരുദ്ധമായിരുന്നു. എന്നാൽ ഭഗവാൻ അവരുടെ ഉദ്ദേശം മാത്രംനോക്കി അവരെ അനുഗ്രഹിച്ചു. അവർ ഓരോരുത്തരും അനുഭവിച്ചിട്ടുള്ള ത്യാഗങ്ങൾക്കും കണക്കില്ല. അതിക്രൂരമായ പരീക്ഷണങ്ങളാണ് പലപ്പോഴും പല ഭക്തന്മാരിലും ചുമത്തീട്ടുള്ളതു്. അപ്പൂതി അടികൾ തണ്ണീർപ്പന്തൽ നടത്തി, ഗുരുവായി മനസ്സുകൊണ്ടു് അംഗീകരിച്ച അപ്പരെ മാത്രം ആരാധിച്ചു. ഇടംകളിയാർ ക്ഷേത്രങ്ങളിൽ പൂജാദികൾ നടത്തി. ഇളയംകുടിമാരൻ ശൈവഭക്തന്മാൎക്കു് അന്നദാനം ചെയ്തു. ഒടുവിൽ ദരിദ്രനായിത്തീൎന്നു. കളിക്കമ്പെരും അതേ ധൎമ്മം തന്നെയാണു ചെയ്തതു്. കുങ്കുലിയക്കലയനാർ ക്ഷേത്രാരാധനയ്ക്കുവേണ്ട കുങ്കുലീയം (സാമ്പ്രാണി) നൽകിവന്നു. ഒടുവിൽ ദാരിദ്ര്യം പിടികൂടിയപ്പോൾ ഭാര്യയുടെ ''തിരുമംഗല്യം'' വിററു കുങ്കുലീയം വാങ്ങിക്കൊടുത്തു. കൊടുപുളി നായനാർ ശൈവഭക്തന്മാരുടെ ഉപയോഗാൎത്ഥം സൂക്ഷിച്ചിരുന്ന നെല്ലു്, അദ്ദേഹത്തിൻെറ അസാന്നിദ്ധ്യത്തിൽ, സ്വന്തം ഉപയോഗത്തിന്നു് എടുത്തു എന്ന കാരണത്താൽ തൻെറ കുടുംബാംഗങ്ങളെ എല്ലാം വെട്ടിക്കൊന്നു. ശിവഭക്തന്മാരെ ആക്ഷേപിച്ചവരുടെ നാക്കെല്ലാം അറുത്തു കളഞ്ഞു ശട്ടിനായനാർ. ക്ഷേത്രാരാധനയ്ക്കു കൊണ്ടു വെച്ചിരുന്ന പുഷ്പം എടുത്തുമണത്തുനോക്കിയ രാജപത്നിയുടെ മൂക്കു് അറുത്തുകളഞ്ഞു ശിറുത്തുണൈ; അതു കണ്ടു് അടുത്തുനിന്നിരുന്ന രാജാവു് ''കരംകൊണ്ടല്ലെ ആദ്യം തൊട്ടതു് ?'' എന്നു ചോദിച്ചു; കരവും അറുത്തുവീഴ്ത്തി കലശ്ശിങ്കൻ. ശിവഭക്തന്മാരുടെയെല്ലാം വസ്ത്രങ്ങൾ അലക്കിക്കൊടുത്തു തിരുക്കുറിപ്പുത്തൊണ്ടർ. മൂർഖനായനാർ ചൂതാട്ടംകൊണ്ടു പണം സമ്പാദിച്ചു് ശിവഭക്തന്മാൎക്കു ഭക്ഷണം നൽകി. ഇയർപകൈനായനാരോടു പ്രച്ഛന്നവേഷധാരിയായി വന്ന ഭഗവാൻ യാചിച്ച ഭിക്ഷ അയാളുടെ ഭാര്യയെയാണ്. ഒട്ടും സംശയിക്കാതെ ഭക്തൻ ഭാൎയ്യയെ ദാനം ചെയ്തു. നാട്ടുകാർ ക്ഷോഭിച്ചു് അതിഥിയെ എതിൎത്തു. നയനാർ അതിഥിയോടുചേൎന്നു മററുള്ളവരോടു യുദ്ധംചെയ്തു് അവരെ തോല്പിച്ചു. അപ്പോഴാണു് അദ്ദേഹം അതിഥി ആരായിരുന്നു എന്നറിയുന്നതു്. തിരുനീലകണ്ഠർ തൻെറ കണ്ണുകളാണു ഭഗവാനു് ദാനം ചെയ്തതു്. ചെറുത്തൊണ്ടനായനാരിൽനിന്നു പ്രതീക്ഷിച്ച ത്യാഗം തികച്ചും ''മൃഗീയ''മായിരുന്നു. തൻെറ ഏകപുത്രനെ, അമ്മയുടെ മടിയിൽ കിടത്തി, അമ്മ പിടിച്ചു കൊടുത്തു്, അച്ഛൻ കഴുത്തു് അറക്കണം. ആ സമയത്തു മൂന്നുപേരും ഒരേപോലെ ചിരിക്കണം. അനന്തരം ആ കുട്ടിയുടെ മാംസം കൊണ്ടു ഭക്ഷണം പാകംചെയ്തു് അച്ഛൻ ഒരുമിച്ചിരുന്നു ഭക്ഷിക്കണം. ഭക്തൻെറ ഭക്തി ഈ ക്രൂരതയേയും അതിലംഘിച്ചു, വിജയം നേടി. അപ്പോൾ ഭഗവാൻ സ്വവേഷം കൈക്കൊണ്ടു്,

> ''ഐംപുലനൈ വെൻറ അടിയവർകളെ!
> എൻറും ഇളമൈ മാറാമൽ എമ്മുടൻ ഇരുക്ക''

എന്നു് അനുഗ്രഹിച്ചു് അപ്രത്യക്ഷനായി. ഈ ഭക്തന്മാരുടെ മുമ്പന്തിയിൽ നില്ക്കുന്നവരാണു് അപ്പരും സുന്ദരരും ജ്ഞാനസംബന്ധരും. ഇവർ മൂവരും രചിച്ചിട്ടുള്ള ഭക്തിഗാനസുധകളാണു് തമിഴിലെ സുപ്രസിദ്ധങ്ങളായ ''തീരുമുറ''കളിലെ ആദ്യത്തെ ഏഴു ഭാഗങ്ങൾ. മാണിക്കവാചകരുടെ 'തിരുവാചക'മാണു് എട്ടാം ഭാഗം. ആകെ ഏഴു തിരുമുറകളിലുമായിട്ടു നമുക്കു് 796 പാട്ടുകളാണു കിട്ടീട്ടുള്ളതു്. ആകെ ഒരു ലക്ഷത്തിമുപ്പായിരം പാട്ടുകൾ ഉണ്ടായിരുന്നുവെന്നും, ബാക്കിയൊക്കെ ചിതലിന്നു് ഇരയായി എന്നുമാണു് ഐതിഹ്യം. ഈ ''നാൽവരെ'' പററിയോ അവരുടെ കൃതികളെപ്പററിയോ ഈ ചെറുലേഖനത്തിൽ ഒന്നും പ്രസ്താവിച്ചിട്ടില്ല. അവർ ഓരോരുത്തരും തനിത്തനി ലേഖനങ്ങൾ അർഹിക്കുന്നവരാണു്.

# ലോകം ദുഃഖപൂൎണ്ണമോ ?

ഒ. കുഞ്ഞിരാമൻനായർ

ഈ ലോകം മുഴുവൻ ദുഃഖപൂൎണ്ണമാണെന്നാണ് പറയപ്പെടുന്നതു്. മററെന്തിന്നും എതിരഭിപ്രായമുണ്ടാവാമെങ്കിലും ഈയൊരഭിപ്രായത്തിന്നുമാത്രം ഒരെതിരുമില്ല !

ലോകത്തിൻെറ ശാപമായ ഈ ദുഃഖങ്ങളെപ്പററി മനസ്സിലാക്കി ഇതിന്നു പരിഹാരം കാണാനാണല്ലോ ശ്രീബുദ്ധൻ സ്വന്തം സുഖവുംകൂടി വെടിഞ്ഞു് അലഞ്ഞു നടന്നതു്. അദ്ദേഹത്തിൻെറ ദീൎഘാന്വേഷണഫലമായി കണ്ടറിഞ്ഞതോ ദുഃഖസത്യങ്ങളും ! നാലു നിത്യസത്യങ്ങൾ അദ്ദേഹം പ്രഖ്യാപിച്ചു. ഒന്നാമത്തെ സത്യം ദുഃഖം. രണ്ടാമത്തെ സത്യം ദുഃഖത്തിൻെറ ഹേതു. മൂന്നാമത്തേതു് ദുഃഖമൊട്ടങ്ങൽ. നാലാമത്തേതു അതിൻെറ മാൎഗ്ഗവും. ഏതായാലും ദുഃഖം ഒരു ഉണ്മയാണ്, സത്യമാണ് എന്നാണല്ലൊ അതിൻെറ ആശയം.

രണ്ടായിരമാണ്ടിന്നു മുമ്പു പിറന്ന ക്രിസ്തുദേവൻ കഠിനമായ ദുഃഖത്തിൻെറ രക്തസാക്ഷിയായി. ''പിതാവേ! ഈ പാനപാത്രം എന്നിൽനിന്നകററേണമേ. എങ്കിലും എൻെറ ഇഷ്ടമല്ല, അവിടത്തെ ഇഷ്ടം'' എന്നാണത്രേ ക്രിസ്തുദേവൻെറ ഒടുവിലത്തെ വാക്കുകൾ. അദ്ദേഹത്തിന്നു് അനുഭവിക്കേണ്ടിവന്ന തീവ്രദുഃഖത്തിൻെറ വേദന ഇതിൽ മുഴങ്ങിക്കേൾക്കുന്നുണ്ടല്ലോ.

തത്ത്വചിന്തയുടെ സൎവ്വജ്ഞപീഠം കയറിയ ശങ്കരാചാര്യരും ദുഃഖസത്യത്തെ ഓൎമ്മിപ്പിക്കുന്നു. ''പ്രാപ്തേ സന്നിഹിതേ മരണേ നഹി നഹി രക്ഷതി ഡുകൃഞ്കരണേ'' എന്നു് ആചാര്യർ പാടുന്നു. മരണം വന്നടുക്കുമ്പോൾ വ്യാകരണസൂത്രങ്ങളൊന്നും തുണയ്ക്കുകയില്ലെന്നു്; ഒരു പാണ്ഡിത്യവും ആൎക്കും രക്ഷ നൽകുകയില്ലെന്നു് അദ്ദേഹം ഉറപ്പിച്ചുതന്നെ പറയുന്നു.

മഹാഭാരതത്തിൽ ഒരു കഥയുണ്ടു്: ധൎമ്മപുത്രരോടു് ഒരു യക്ഷൻ ചോദിക്കുകയുണ്ടായത്രെ, ഏററവും വലിയ അദ്ഭുതം ഏതെന്നു്. അതിനദ്ദേഹം പറഞ്ഞ ഉത്തരവും ഒരു ദുഃഖസത്യത്തെത്തന്നെ അനാവരണം ചെയ്യുന്നു. മരണം ഏതു സമയത്തും ആക്രമിച്ചു കീഴടക്കുമെന്നിരിക്കെ മനുഷ്യൻ സങ്കല്പങ്ങളിൽ ജീവിക്കുന്നുവെന്നതാണ് പരമാദ്ഭുതം.

ഇതൊക്കെ പഴയ കഥകൾ. ഇന്നോ? ദുഃഖത്തെപ്പററി പാടാത്ത കവിയില്ല.

ഒരല്ലലില്ലെങ്കിലെനിക്കു കല്ലാ-
യിരിക്കുവാൻ കൂടിയുമില്ല ദണ്ഡം
മരിച്ചിടും മൎത്ത്യതയെന്തിനാണു്
കരഞ്ഞിടാനും കരയിച്ചിടാനും.

എന്നു് ഒരു കവി വിലപിക്കുന്നു.

പൂന്തിങ്കളിൽ പങ്കമണച്ച ധാതാ-
വപൂൎണ്ണതയ്ക്കേ വിരചിച്ചു വിശ്വം.

എന്നു് ചിന്തകനായ മററൊരു കവി.

ഒരു നിയമവുമേലാത്തതെങ്കിലും
ഒരു നിരർത്ഥകസ്വപ്നമാണെങ്കിലും
മരണഗന്ധം കലൎന്നതാണെങ്കിലും.......

ജീവിതത്തിൻെറ ദയനീയതയെ കാഥികനായ കവി ഇങ്ങനെ ചിത്രീകരിച്ചിരിക്കുന്നു. ഇടപ്പള്ളിക്കവികളുടെ കാര്യം പറയാനുമില്ല. വിഷാദാത്മകകവികൾ എന്ന പേരിലാണ് അവർ അറിയപ്പെടുന്നതുതന്നെ. ഇടപ്പള്ളി ഇങ്ങനെ വിലപിക്കുന്നു:

ശരിയായിരിക്കാം, ഈ ലോകമേററം
നിരുപമാനന്ദദമായിരിക്കാം
ഹതഭാഗ്യൻ ഞാൻ പക്ഷെക്കണ്ടതെല്ലാം
പരിതാപാച്ഛാദിതമായിരുന്നു
സതതമെൻകാതിൽ പതിച്ചതെല്ലാം
കരുണതൻരോദനമായിരുന്നു.......

അധികം വിസ്തരിച്ചിട്ടെന്തു്? എല്ലാ ചിന്തകന്മാരും എല്ലാ കവികളും ലോകം ശോകഹതംതന്നെയാണെന്നു് ഉറപ്പിച്ചു പറയുന്നു. എല്ലാ മതവും അതുതന്നെ പ്രഖ്യാപിക്കുന്നു. അതിൽനിന്നെങ്ങനെ മോചനം നേടാം എന്നന്വേഷിക്കുകയായിരുന്നുവല്ലോ മതങ്ങളെല്ലാം. മോചനത്തിന്നുള്ള മാൎഗ്ഗത്തെപ്പററി മതങ്ങൾ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായാലും ദുഃഖം ഉണ്ടു് എന്ന കാര്യത്തിൽ ഒരിടത്തുമില്ല അഭിപ്രായവ്യത്യാസം.

ഇതിത്രയും തീർച്ചയാണെങ്കിൽ, ലോകം മുഴവൻ ദുഃഖം നിറഞ്ഞതാണെങ്കിൽ, ജീവിതം മുഴവൻ കണ്ണുനീരാണെങ്കിൽ, ഇതറിഞ്ഞിട്ടും ജീവിതം തുടരുന്നതിനെന്താണർത്ഥം ? കോടാനുകോടി ജീവജാലങ്ങളുള്ള ഈ പ്രപഞ്ചത്തിൽ സ്വയം ജീവനൊടുക്കുന്നവർ എത്രയോ തുച്ഛമായ ഒരു ശതമാനം മാത്രമേ വരൂ. ബാക്കിയുള്ളവരൊക്കെ ഈ ദുഃഖമയമായ ജീവിതവും പേറി നടക്കുന്നതിനെന്താണർത്ഥം ?

അതിന്നർത്ഥം ജീവിതം ദുഃഖമല്ല എന്നതു തന്നെ. ദുഃഖാനുഭവങ്ങൾ ഉണ്ടാവാം. അവ താല്ക്കാലികങ്ങളായ ചില അനുഭവങ്ങൾ മാത്രമാണ്. ശാശ്വതമായി അവ നിലനില്ക്കുന്നില്ല. ഓരോ ദുഃഖാനുഭവവും കഴിഞ്ഞാലാകട്ടെ, ആശ്വാസവും അതുവഴി സുഖവും ആണല്ലൊ അനുഭവപ്പെടുന്നതും. ക്ഷണികങ്ങളാണെങ്കിലും ആ ദുഃഖങ്ങൾ ഉണ്ടല്ലൊ എന്നാണെങ്കിൽ, ഉണ്ട്, ശരി തന്നെ. അവ എങ്ങനെ ഉണ്ടാവുന്നു എന്നു നോക്കാം:

ഏതു പ്രവൃത്തിക്കും അതിന്റെ ഫലം ഉണ്ടാവുമല്ലോ. ഫലമില്ലാത്ത കർമ്മമില്ലെന്നർത്ഥം. ചില കർമ്മങ്ങളുടെ ഫലം ഉടൻതന്നെ ലഭിച്ചുവെന്നുവരും. ചില ഫലങ്ങൾ വൈകിപ്പോയി എന്നും വരും. എന്തായാലും കർമ്മങ്ങൾക്ക് അതിന്റെ ഫലങ്ങളും ഉണ്ടെന്നതു് എത്രയോ വാസ്തവമാണ്. നല്ല കർമ്മങ്ങൾ ചെയ്യുമ്പോൾ നമുക്ക് നല്ല ഫലങ്ങൾ ലഭിക്കുന്നു. ആ ഫലാനുഭവത്തെ നാം സുഖമെന്നു പറയുന്നു. ദുഷിച്ച കർമ്മങ്ങൾ ചെയ്യുമ്പോൾ ദുഷിച്ച ഫലം ലഭിക്കുന്നു. നാമതിനെ ദുഃഖമെന്നു വ്യവഹരിക്കുന്നു. അതായതു്, ദുഃഖാനുഭവങ്ങൾ ഉണ്ടാകുന്നതു നമ്മുടെതന്നെ ദുഷ്കർമ്മങ്ങളുടെ ഫലമാണ്; ലോകത്തിന്റെ ദോഷമല്ല. ജീവിതത്തിന്റെ കുറവുമല്ല. അതുകൊണ്ടു് ദുഃഖങ്ങൾ നേരിടുമ്പോൾ, വ്യസനിച്ചിട്ടു കാര്യമില്ല. അവ ഒഴിവാക്കാൻ ആദ്യംതന്നെ ശ്രമിക്കേണ്ടതായിരുന്നു. പ്രവൃത്തി ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ടതായിരുന്നു. തെറ്റുകൾ ചെയ്തുപോയാൽ അതിന്റെ അനിവാര്യഫലങ്ങളായ ദുഃഖങ്ങൾ അനുഭവിക്കുകതന്നെ വേണം. ശിക്ഷ ഇളവു ചെയ്യുകയെന്ന പ്രശ്നമേയില്ല. എങ്കിൽ പിന്നെ അതങ്ങ് അനുഭവിച്ചു തീർക്കുകയല്ലേ നല്ലതു് ? ഒരു ദുഃഖം അനുഭവിക്കുമ്പോൾ ഒരു കടം തീരുന്ന ആശ്വാസമാണ്, സന്തോഷമാണു നമുക്ക് ഉണ്ടാവേണ്ടതു്. കടങ്ങൾ കൂട്ടിവെയ്ക്കുന്നതിലും നല്ലതു് വേഗത്തിൽ തീർക്കുകയാണല്ലൊ. പിന്നെ, ഓരോ ദുഃഖാനുഭവത്തിന്റേയും ശേഷം നമുക്ക് ആനന്ദം അനുഭവപ്പെടുകയും ചെയ്യും – ആ ദുഃഖം ഞാൻ അതിജീവിച്ചുവല്ലൊ ! നേരെമറിച്ചു സുഖകാലങ്ങൾ കഴിഞ്ഞുപോയാലോ, അവയെ ഓർത്തു ദുഃഖിക്കുകയാണുണ്ടാവുക – ആ നല്ല കാലങ്ങൾ കഴിഞ്ഞുപോയല്ലോ എന്നു് !

എല്ലാററിനും പുറമെ, ജീവിതം എന്നതു് സുഖവുമല്ല, ദുഃഖവുമല്ല. അതൊരു പ്രയാണമാണ് – പരിപൂർണ്ണതയിലേയ്ക്കുള്ള പ്രയാണം. ഓരോ ജീവിതവും – അതെത്ര നിസ്സാരമായിക്കൊള്ളട്ടെ, പരിപൂർണ്ണതയെ പ്രാപിക്കാനുള്ള ത്വരയോടുകൂടി മുന്നേറുകയാണ്. അതിലിടയ്ക്കു നേരിടുന്ന അനുഭവങ്ങളെ നാം ചിലപ്പോൾ സുഖമെന്നു പറയും, ചിലപ്പോൾ ദുഃഖമെന്നും. രണ്ടിനുമില്ല അർത്ഥം. ഒരിക്കൽ സുഖമായി തോന്നിയ അനുഭവംതന്നെ മററൊരിക്കൽ ദുഃഖമായിത്തീരാമെന്നതിനു് ധാരാളം ഉദാഹരണങ്ങളുണ്ട്. ശീതകാലരാത്രികളിൽ സുഖമായിരുന്ന കമ്പിളിപ്പുതപ്പ് ഉഷ്ണകാലരാത്രികളിൽ അനാവശ്യമായ ദുഃഖമാണല്ലൊ. ഓരോ സന്ദർഭത്തിലും ഉണ്ടാവുന്ന മനോഭാവത്തിന്നനുസരിച്ചാണു് നാം അനുഭവങ്ങളെ സുഖമെന്നോ ദുഃഖമെന്നോ നിർണ്ണയിക്കുന്നതു്. ബാഹ്യമായ വസ്തുവല്ല ആന്തരമായ മനോഭാവമാണ് സുഖദുഃഖങ്ങൾക്കു കാരണം. ഏതു വസ്തുവിന്റേയും ഏതു് അനുഭവത്തിന്റേയും നേരെ നമ്മുടെ മനോഭാവം നന്നായാൽ സുഖമായി; അല്ലെങ്കിലോ ദുഃഖവും. ലോകം ഇതു രണ്ടിനും ഉത്തരവാദിയല്ലതന്നെ.

ദുഃഖത്തിൽനിന്നു് സുഖത്തിലേയ്ക്ക്, ഇരുട്ടിൽനിന്നു് വെളിച്ചത്തിലേയ്ക്ക്, മൃത്യുവിൽനിന്നു് അമൃതത്വത്തിലേയ്ക്ക് എത്തുവാൻ എല്ലാ ആചാര്യന്മാരും എല്ലാ ചിന്തകന്മാരും എല്ലാ പ്രവാചകന്മാരും നിർദ്ദേശിച്ചിട്ടുള്ള മാർഗ്ഗവും ഒന്നു തന്നെ. മനോവാക്കർമ്മങ്ങളിൽ പരിശുദ്ധി പാലിക്കുക. നിർമ്മലമായ മനസ്സിൽ നിർമ്മലമായ ചിന്തകൾ ഉണ്ടാവുന്നു. നിർമ്മലമായ ചിന്തകൾ നിർമ്മലമായ വാക്കുകളേ പുറപ്പെടുവിക്കൂ. നിർമ്മലമായ വാക്കുകളാവട്ടെ, നിർമ്മലമായ കർമ്മങ്ങൾക്കു പ്രേരകമായും ഭവിക്കും. അവ സുഖത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്നു.

# സത്യാന്വേഷണം എന്തിന്? എങ്ങനെ?

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടർച്ച)

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

## ജ്ഞാനയോഗം

മുക്തി കൈവരിക്കാൻ ഏററവും ഉത്തമവും സുഗമവുമായ മാർഗ്ഗം ജ്ഞാനയോഗമാണെന്നു് പറയേണ്ടിയിരിക്കുന്നു. ജ്ഞാനമില്ലാതെ ആർക്കും മുക്തനാവാൻ സാധിക്കുകയില്ല എന്നതിൽ ആർക്കും സംശയമില്ല. മററു മാർഗ്ഗങ്ങൾ ജ്ഞാന സമ്പാദനത്തിലേയ്ക്കു് വഴിവെക്കുന്നതിനാലാണു് അവയും മുക്തിമാർഗ്ഗങ്ങളായി അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. സകലകർമ്മങ്ങളും ഈശ്വരാർപ്പണമായി ചെയ്യുക, ഒരു ഫലവും ഇച്ഛിക്കാതിരിക്കുക എന്നെല്ലാം പറയാനെളുപ്പമുണ്ടെങ്കിലും പ്രാവർത്തികമാക്കാൻ വിഷമമാണു്. സംസാരം സത്യമാണെന്നു കരുതുന്ന ഒരാൾക്കു് പ്രാപഞ്ചികസുഖങ്ങൾ അത്ര എളുപ്പത്തിൽ ത്യജിക്കാൻ കഴിയുകയില്ല. സുഖദുഃഖസംമിശ്രമായതാണു് പ്രാപഞ്ചികവിഷയങ്ങളെല്ലാം എന്നതു ശരിയാണു്. പക്ഷേ അതു പ്രത്യക്ഷമാണു്. മോക്ഷാനുഭവം നിത്യമായ ആനന്ദമാണെന്നതിനു തെളിവില്ല. കാരണം അതാർക്കും പ്രത്യക്ഷമല്ല. അപ്പോൾ പ്രത്യക്ഷമല്ലാത്ത ഒന്നിനു വേണ്ടി പ്രത്യക്ഷമായ സുഖത്തെ, അതു നൈമിഷികമാണെങ്കിലും, ത്യജിക്കാനാരും സന്നദ്ധരാവുകയില്ല. സ്വർഗ്ഗാദിലോകങ്ങളാകുന്ന പ്രലോഭനങ്ങൾക്കും ഈ ന്യൂനതയുണ്ടു്. അവയും സങ്കല്പങ്ങളാണു്. സങ്കല്പത്തിനുവേണ്ടി യാഥാർത്ഥ്യത്തെ ആരു ബലി കഴിക്കും? അതാണു് സ്വന്തം കാര്യം വരുമ്പോൾ, മതവിശ്വാസമുള്ളവരും, ഐഹികസുഖങ്ങൾ ഉറപ്പിക്കാൻ എന്തു നീചപ്രവൃത്തിയും ചെയ്യാൻ തുനിയുന്നതു്. വിഷയങ്ങളുടെ സ്വഭാവം മനസ്സിലാക്കാതെ അവയോടു വിരക്തി തോന്നണമെന്നു പറയുന്നതിലർത്ഥമില്ല. വിഷയങ്ങൾ തരുന്ന സുഖം നശ്വരമാണെങ്കിലും അതാരും വെടിയാൻ കൂട്ടാക്കാത്തതു് അവയുടെ സ്വഭാവം എന്താണെന്നറിയാത്തതിനാലാണു്. മരുഭൂമിയിലെ കാനൽജലം പോലാണവയെന്നറിഞ്ഞാൽ അവയോടു് ആഗ്രഹം തോന്നാൻ വഴിയില്ല. വിരക്തി തോന്നാനും കാര്യമില്ല. ജ്ഞാനിയുടെ സ്ഥിതി ഇതാണു്. ഒന്നിനോടും ഒരു പററില്ല. ഒന്നിനോടും ദ്വേഷവുമില്ല. കാണപ്പെടുന്ന സകലതും ഇന്ദ്രജാലംപോലെ ഭ്രമമാണെന്നറിയുന്ന ജ്ഞാനി എന്തിലാശവെയ്ക്കാനാണു്? എന്തു് പൊറുക്കാനാണു്?

സ്വഭാവാദേവ ജാനാനോ ദൃശ്യമേതന്ന കിഞ്ചന
ഇദം ഗ്രാഹ്യമിദം ത്യാജ്യം സ കിം പശ്യതി ധീരധീഃ?
(അ. ഗീ. 3. 13)

ഈ വിഷയപ്രപഞ്ചം അസത്യമാണെന്നറിയുന്ന ധീരചിത്തൻ കൊള്ളേണ്ടതെന്നോ തള്ളേണ്ടതെന്നോ എന്തിനെപ്പററിയെങ്കിലും വിചാരിക്കുമോ?

യത്പദം പ്രേപ്സവോ ദീനാഃ ശക്രാദ്യാഃ സർവ്വദേവതാഃ
അഹോ! തത്ര സ്ഥിതോ യോഗീ ന ഹർഷമുപഗച്ഛതി.
(അ. ഗീ. 4. 2)

ശക്രാദികളായ ദേവകളും യാതൊരു പദത്തെ പ്രാപിക്കാനിച്ഛിക്കുന്നുവോ അവിടെയാണു് ജ്ഞാനി വസിക്കുന്നതു്. അതുകൊണ്ടു് അയാൾക്കു് പ്രത്യേകം സന്തോഷമൊട്ടില്ലതാനും. ആശ്ചര്യംതന്നെ!

ഈ പദത്തിന്റെ പ്രാപ്തിയാണു് മോക്ഷം എന്നു പറയുന്നതു്. ഇതിനു് യുക്തിവിചാരം കൊണ്ടു തത്ത്വം അറിയുക മാത്രമേ വേണ്ടു. പക്ഷേ തത്ത്വവിത്തായ ഒരാചാര്യനിൽനിന്നും തത്ത്വം ഗ്രഹിക്കണം. അതില്ലാതെ എത്ര കേട്ടതുകൊണ്ടും വായിച്ചതുകൊണ്ടും പ്രയോജനമില്ല.

''നായമാത്മാ പ്രവചനേന ലഭ്യോ, ന മേധയാ ന ബഹുനാ ശ്രുതേന.''

ഈ ആത്മാവു് പ്രസംഗംകൊണ്ടോ ബുദ്ധി കൊണ്ടോ ശ്രവണംകൊണ്ടോ പ്രാപ്യനല്ല.

എന്ന ഉപനിഷദ് വചനം ഇതു തെളിയിക്കുന്നു. ഗുരൂപദേശാനന്തരം വിചാരം ചെയ്യണം. വിചാരമാർഗ്ഗം മാത്രമാണ് ജ്ഞാനസമ്പാദനത്തിന് ഒരേ ഒരു വഴി.

നോത്പദ്യതേ വിനാ ജ്ഞാനം
വിചാരേണാന്യസാധനൈഃ
യഥാ പദാർത്ഥഭാനം ഹി
പ്രകാശേന വിനാ ക്വചിത്.

(അപരോക്ഷാനുഭൂതി)

വിചാരമൊഴിച്ച മററു മാർഗ്ഗങ്ങളെക്കൊണ്ട് ജ്ഞാനമുണ്ടാവുകയില്ല. പദാർത്ഥഭാനം ഒരിക്കലും പ്രകാശംകൂടാതെ ഉണ്ടാകാത്തതുപോലെ ഈ വിചാരമാർഗ്ഗത്തിലെ ഓരോ പടികളാണ് ശ്രവണം മനനം നിദിധ്യാസനം എന്നിവ. ഗുരുനാഥനിൽനിന്നും തത്ത്വം ശ്രവിക്കുന്നതിനെയാണ് ശ്രവണമെന്നു പറയുന്നതു്. ഗുരുനാഥൻ തത്ത്വവിത്താവണം, ശിഷ്യന്റെ സംശയങ്ങൾ ക്ഷമയോടെ കേട്ട് സംശയനിവൃത്തി വരുത്താൻ കഴിവുള്ളാളാകണം. തത്ത്വഗ്രഹണത്തിനുശേഷം അതിനെക്കുറിച്ച ചിന്തിക്കണം, യുക്തിവിചാരം ചെയ്യണം, അനുഭവത്തിനു ചേർന്നതാണോ എന്നു നിരൂപിക്കണം. ഇതിനു മനനമെന്നു പറയും. ഇതിനിടയ്ക്ക് പലേ സംശയങ്ങളും മനസ്സിൽ പൊന്തിവരാം. സ്വന്തം യുക്തികൊണ്ട സമാധാനം കിട്ടാത്തിടത്തു് വീണ്ടും വീണ്ടും ഗുരുനാഥനെ സമീപിച്ച് സംശയനിവൃത്തി വരുത്താൻ ശ്രമിക്കണം. പിന്നീട് സ്വരൂപാനുസന്ധാനം ചെയ്യണം. ഇതിനു നിദിധ്യാസനമെന്നു പറയും. ഇതു് തത്ത്വസാക്ഷാത്കാരത്തിനു സഹായിക്കും. ശരിക്കും ചെയ്താൽ ഇതിലും ഉത്തമമായ ഒരു മാർഗ്ഗമില്ല. ''വസ്തുതത്ത്വം'' ഗ്രഹിക്കാതെ വിഷയങ്ങളോട് പ്രതിപത്തിയില്ലാതാവുകയില്ല. പ്രാപഞ്ചികവിഷയങ്ങൾ സുഖപ്രദങ്ങളാണെന്നു കരുതുന്നേടത്തോളംകാലം അവയോടെങ്ങനെ വിപ്രതിപത്തിയുണ്ടാകും. കാനൽജലത്തിന്റെ യാഥാർത്ഥ്യം അറിയുന്നതുവരെ അതിനു പിന്നാലെ ഓടാതിരിക്കുകയില്ല. കയററിൽ പാമ്പിന്റെ പ്രതീതിയുള്ളേടത്തോളംകാലം അതിൽനിന്നുള്ള ഭയവും നിലനില്ക്കുകതന്നെ ചെയ്യും. അതുപോലെ വിഷയങ്ങൾ വെറും പ്രതീതിയാണെന്നറിയുന്നതുവരെ അവയ്ക്കു പിന്നാലെ ഓടുമെന്നതു തീർച്ചയാണ്. വസ്തുസ്ഥിതിയറിഞ്ഞാൽ അവയോട് ആസക്തിയും വിരക്തിയുമില്ലാതാവുന്നു. വസ്തുസ്ഥിതിയറിയാൻ ഏററവും പററിയ മാർഗ്ഗം വിചാരമാണുതാനും.

ഇതുകൊണ്ടെല്ലാം എന്തു നേടാനാണെന്നാണെങ്കിൽ അതു മറെറാന്നുമല്ല. മുമ്പു പറഞ്ഞതുപോലെ സത്യം അറിയാൻ കഴിയുക എന്നതു തന്നെ ഒരു വലിയ നേട്ടമാണ്. പിന്നെ ബന്ധപ്രതീതി നശിച്ചാൽ തജ്ജന്യമായ സ്വാർത്ഥം, അസൂയ, ലോഭം, ഭയം, മദം, മാത്സര്യം മുതലായവ താനേ പൊഴിഞ്ഞുപോകും. മനഃശാന്തിയും, സുഖവും, നിർഭയത്വവും കൈവരിക്കാനും കഴിയും. കാരണം താൻ ഏകവും അദ്വയവുമായ ബ്രഹ്മമാണെന്നറിഞ്ഞാൽ, തന്നിൽനിന്നും ഭിന്നമായി മറെറാരു വസ്തു ഇല്ലെന്നും, ഉണ്ടെന്നു തോന്നുന്നതെല്ലാം തന്റെതന്നെ ഭാവനമാത്രമാണെന്നും അറിഞ്ഞാൽ പിന്നെ ആക്കെന്തു നേടാനാണ്? എന്തുപേക്ഷിക്കാനാണ്? ആരെ ഭയപ്പെടണം? പ്രാപഞ്ചികവിഷയങ്ങൾ ഉണ്ടെന്നും അവ തനിക്ക് സുഖസമ്പാദനത്തിനു തകുമെന്നുമുള്ള ധാരണ പാടേ നശിച്ചുപോകും. ഇതാണ് ജ്ഞാനലബ്ധിക്കുശേഷം സംഭവിക്കുന്നതു്. ഇതിൽക്കൂടുതലെന്തു നേട്ടമാണ് വേണ്ടതു്? ആത്മീയമായി ബ്രഹ്മസാക്ഷാത്കാരവും നിത്യമുക്താവസ്ഥയും ഒരു വശത്തു്. തിരയൊഴിഞ്ഞ കടലുപോലെ ശാന്തമായ അന്തഃകരണവും നിത്യതൃപ്താവസ്ഥയുംകൊണ്ട് ലോകാനുഗ്രഹം ചെയ്യാനുള്ള കഴിവ് മറുവശത്തും. ഇതിൽ കൂടുതലെന്തു വേണം?

## വിചാരമാർഗ്ഗം എങ്ങനെ?

വിചാരമാർഗ്ഗം സ്വീകരിക്കുന്ന സാധകന്മാരെല്ലാം ഒരേകീകൃതമാർഗ്ഗം സ്വീകരിക്കണമെന്ന് നിയമമൊന്നുമില്ല. ഓരോ സാധകന്റേയും സാംസ്കാരികനിലവാരം കണക്കിലെടുത്തു് ഗുരുനാഥന്മാർ നിർദ്ദേശിക്കുന്ന വഴിയിൽക്കൂടി നീങ്ങുകയായിരിക്കും ഉത്തമം. ഒരേ ഗുരുനാഥൻതന്നെ ഓരോ ശിഷ്യന്മാക്കും വിഭിന്ന പ്രക്രിയകൾ നിർദ്ദേശിച്ച തത്ത്വാവബോധം നടത്തിയെന്നു വരാം. അപ്പോൾ വ്യത്യസ്ത ഗുരുനാഥന്മാരായാൽ പറയേണ്ടതുമില്ലല്ലോ. തുടക്കത്തിൽ താൻ സ്വീകരിച്ച ഗുരുനാഥൻ പറയുന്നതു് പൂർണ്ണമായും വിശ്വസിച്ച് മുന്നോട്ട പോകണം. പലരും പറയുന്നതു കേട്ട് ആശയക്കുഴപ്പം സൃഷ്ടിക്കരുതെന്നർത്ഥം. ഇന്ന മാർഗ്ഗം മാത്രം ശരി; മറെറല്ലാം തെററ് എന്നൊന്നും

ഇതിനർത്ഥമില്ല. ശിഷ്യന്റെ തത്ത്വഗ്രഹണത്തിന് സഹായകമായ ഏതു പ്രക്രിയയും സ്വീകാര്യ മാണ്.

യയാ യയാ ഭവേത് പുംസാം
വ്യുത്പത്തിഃ പ്രത്യഗാത്മനി
സാ സൈവ പ്രക്രിയാ സാധ്വീ
ജ്ഞേയാ സാ ചാനവസ്ഥിതാ. (സുരേശ്വരാചാര്യഃ)

പരബ്രഹ്മത്തിൽ മനുഷ്യക്ക് ഉറപ്പുകിട്ടാനുതകുന്ന പ്രക്രിയകൾ അവ വളരെയുണ്ടെങ്കിലും അറിയപ്പെടേണ്ടതാണ്. സ്വീകാര്യവുമാണ്, എന്ന് സുരേശ്വരാചാര്യർ പറയുന്നു.

സാക്ഷിനിലമുതൽ അജാതവാദംവരെയുള്ള വാദഗതികൾ വിചാരമാർഗ്ഗത്തിൽ സ്വീകരിക്കപ്പെട്ടിട്ടുണ്ട്. എല്ലാം കൂട്ടിക്കുഴച്ച് ആശയക്കുഴപ്പം സൃഷ്ടിക്കാതിരുന്നാൽ എല്ലാം ഒടുവിൽ അജാതവാദത്തിൽ അവസാനിക്കും. പ്രപഞ്ചത്തിന് വ്യാവഹാരികസത്ത സ്വീകരിച്ചുകൊണ്ടും അതു സ്വീകരിക്കാതേയും വിചാരം ചെയ്യാം. പ്രപഞ്ചത്തിന് വ്യാവഹാരികസത്ത ഉണ്ടെന്ന വാദത്തിൽ ജീവനാനാത്വം സ്വീകരിച്ചിരിക്കുന്നതായി കാണാം. അജ്ഞാനസത്തയെ നിഷേധിക്കുന്ന പ്രക്രിയ അതായതു് ദൃഷ്ടിസൃഷ്ടിവാദം സ്വീകരിക്കുമ്പോൾ ജീവന്റെ ഏകത്വമാണംഗീകരിക്കപ്പെടുക. ഇതിലേതു ശരി ഏതു തെററ് എന്നൊന്നും ചിന്തിക്കാൻ മെനക്കെടാതെ ആചാര്യൻ പറയുന്നതു കേട്ട് തത്ത്വവിചാരം ചെയ്യാൻ പുറപ്പെടുന്നതായിരിക്കും ഫലപ്രദമാർഗ്ഗം. തത്ത്വാവബോധം വന്നുകഴിഞ്ഞാൽ ഏതും ശ്രവിക്കുന്നതുകൊണ്ട് കുഴപ്പമില്ലതാനും. ദൃഗ്ദൃശ്യവിവേകം അഥവാ ആത്മാനാത്മവിവേകം, അവസ്ഥാത്രയപരിശോധന ഇവയാണ് തത്ത്വഗ്രഹണത്തിനേററവും പററിയ വിചാരമാർഗ്ഗങ്ങൾ. അതിനാലവയെക്കുറിച്ച് ചുരുക്കി വിവരിക്കാൻ ശ്രമിക്കാം.

## ദൃഗ്ദൃശ്യപരിശോധന

ഇന്ദ്രിയങ്ങളും മനസ്സും വഴിയാണ് നമ്മുടെ സകല അറിവും നമുക്കു കിട്ടുന്നതു്. ഇതിൽ രണ്ടു ഘടകങ്ങൾ ഉള്ളതായി കാണാൻ കഴിയും. ''ഞാൻ'' എന്ന ദ്രഷ്ടാവും ''ദൃശ്യ''മായ പ്രപഞ്ചവും. ഈ ഞാൻ ഏകനാണ്. എനിക്കു വിഷയമായ മററുള്ളതാകട്ടെ കോടിക്കണക്കിലുള്ള വസ്തുക്കളുടെ സമാഹാരവും. ഇവയാണ് ''ദൃക്.'' ''ദൃശ്യം'' എന്നു പറയപ്പെടുന്നവ. ഇവയിൽ ദൃക്കാണ് ഞാൻ. എന്നാൽ ''ഞാനെ''ന്ന പദംകൊണ്ടു് സാധാരണക്കാരുദ്ദേശിക്കുന്നതു് ഓരോരിക്കൽ ഓരോന്നാണ്. ''ഞാൻ നടക്കുന്നു, ഞാനിരിക്കുന്നു എന്നെല്ലാം പറയുമ്പോൾ ശരീരത്തെയാണ് ഞാനെന്ന പദംകൊണ്ടു കുറിക്കുന്നതെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ ഞാനെന്നു പറയുന്ന ശരീരം പലപ്പോഴും ''എന്റേ''താകുന്നതു കാണാം. എന്റെ ശരീരം ചടച്ചു എന്നെല്ലാം പറയുന്നതു് ഇതിനുദാഹരണമാണ്. എന്റേതായതൊന്നും ഞാനാവാൻ വയ്യ എന്ന് ആർക്കും അറിയാൻ വിഷമമില്ല. എന്റെ ഉടുപ്പ്, എന്റെ വീട് മുതലായവയെല്ലാം എന്നിൽനിന്നന്യമായ വസ്തുക്കളാണ്. അവയെല്ലാം ''എനി''ക്കു ദൃശ്യങ്ങളായതിനാൽ അവ ഞാനാവാൻ വയ്യ അതിനാൽ ''എന്റെ'' ശരീരം ''ഞാനാ''വാൻ വയ്യതന്നെ. അതുപോലെതന്നെ ഞാൻ കാണുന്നു എന്നെല്ലാം പറയുമ്പോൾ ഇന്ദ്രിയങ്ങളെയാണ് ഞാനായി പറയുന്നതെങ്കിലും എന്റെ കണ്ണ് എന്നു നാം പറയുന്നതുകൊണ്ടു് കണ്ണും മൂക്കും ചെവിയും ഒന്നും ഞാനാവാൻ വയ്യെന്നു വരുന്നു. അപ്പോൾ ഞാൻ ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും അതീതനാണ് എന്നുവരുന്നു. ഞാൻ ചിന്തിച്ചു എന്നു പറയുന്നുണ്ടെങ്കിലും എന്റെ മനസ്സ് എന്നു പറയുന്നതിനാൽ 'ഞാൻ' മനസ്സിനും അതീതനാണ്. ഇങ്ങനെ ചുഴിഞ്ഞുനോക്കിയാൽ ശരീരേന്ദ്രിയമനോബുദ്ധ്യഹങ്കാരങ്ങൾക്കെല്ലാം അപ്പുറത്താണ് ശരിക്കുള്ള ''ഞാൻ'' സ്ഥിതിചെയ്യുന്നതെന്നറിയാൻ വിഷമമില്ല. ശരീരേന്ദ്രിയാദികളെല്ലാം ചേഷ്ടിക്കുമ്പോൾ ''ചേഷ്ടിക്കുന്നു'' എന്ന ''അറിവായി''നിലനില്ക്കുന്ന വസ്തുവാണ് ശരിക്കുള്ള ഞാൻ. നടക്കുന്നു എന്ന അറിവ്, കാണുന്നു എന്ന അറിവ്, ചിന്തിക്കുന്നു എന്ന അറിവ് മുതലായ ശരീരേന്ദ്രിയമനോവ്യാപാരങ്ങളിൽക്കൂടി ഒരേ ഒരു അറിവിന്റെ ''ഭാനം'' മാത്രമാണ് സദാ നടന്നുകൊണ്ടിരിക്കുന്നതു്. ഈ അറിവിന് ഒരു മാററവും ഇല്ല. മാററംകൂടാതെ നിലനില്ക്കുന്ന വസ്തു അതിനാൽ അറിവു മാത്രമാണ്. ''നടക്കുന്നു'' ''കാണുന്നു'' ''ചിന്തിക്കുന്നു'' എന്നെല്ലാം പറയുന്ന ചേഷ്ടകൾ അഥവാ വൃത്തികൾ മാറി മാറി വരുമ്പോഴും അവയെ പ്രകാശിപ്പിക്കുന്ന 'അറിവ്' മാററമൊന്നും കൂടാതെ നിലനില്ക്കുന്നു. മാററമില്ലാത്ത വസ്തുവേ സത്യമാവാൻ കഴിയുകയുള്ളു. അതിനാലതു്

'സത്താ'ണ്. ചേഷ്ടിക്കുമ്പോഠം ''ചേഷ്ടിക്കു ന്നു'' എന്ന അറിവ്. ചേഷ്ടിക്കാത്തപ്പോഠം ''ചേഷ്ടിക്കുന്നില്ല'' എന്ന അറിവ്. ഈ രണ്ടാമ ത്തേതാണ് സുഷുപ്തിയിലുള്ളതു്. കാരണം ഉണ ൎന്നുകഴിഞ്ഞാൽ നാം ''സുഖമായുറങ്ങി. ഒന്നും അറിഞ്ഞില്ല'' എന്നു പറയാറുണ്ടു്. വിഷയങ്ങ ളൊന്നും അറിഞ്ഞില്ല എന്നാണിവിടെ വിവ ക്ഷ. എങ്കിലും അറിവില്ലാതിരുന്നില്ല. അറിവ് സ്വയം അറിവുമാത്രമായി നിലനിന്നു എന്ന ൎത്ഥം. അതല്ലായിരുന്നെങ്കിൽ ഒന്നും അറിഞ്ഞില്ല എന്നു് പിന്നീടോൎക്കാൻ കഴിയുമായിരുന്നില്ല. അറിയാത്ത ഒരു വസ്തുവിനെക്കുറിച്ച് നമുക്കു പി ന്നീടോൎക്കാൻ കഴിയുകയില്ലല്ലൊ. അതിനാല വിടെ ശുദ്ധമായ അറിവ് നിലനിന്നിരുന്നു എന്നതു നിസ്തൎക്കമത്രെ. ''സുഖമായുറങ്ങി'' എന്ന ബോധമുണ്ടാവുന്നതിനാൽ സുഷുപ്തിയിൽ ''സുഖം'' ഉണ്ടായിരുന്നു എന്നു് വരുന്നു. എ ന്നാൽ ഈ സുഖം മറ്റൊന്നിൽനിന്നുണ്ടായതല്ല. കാരണം മറ്റൊന്നിന്റേയും ബോധം ആ സമയ ത്തുണ്ടായിരുന്നില്ല. അതിനാൽ സുഖവും അറി വും ഒന്നാണ്. രണ്ടു പേരു പറയുന്നു എന്നുമാത്രം. അതു് മാററം കൂടാതെ നിലനില്ക്കുന്നതിനാൽ 'സത്തു'മാണ്. അതാണു് ''ഞാൻ'' എന്ന വസ്തു ''സച്ചിദാനന്ദ''മാണെന്നു പറയപ്പെടുന്നതു്. ''സച്ചിദാനന്ദം'' എന്റെ സ്വരൂപമാണ്. അതാ ണു് 'ആത്മാവു്' എന്നും 'ബ്രഹ്മം' എന്നും മററും ഉള്ള പേരുകളാൽ വ്യവഹരിക്കപ്പെടുന്ന വസ്തു. അതൊരു ''വസ്തു''വാണെന്നു് പറയാൻ വയ്യ. കാരണം അതു് രൂപരഹിതമാണ്, അപരിമിത മാണ്, വൃദ്ധിസ്ഥിതിനാശങ്ങളില്ലാത്തതാണ്. ശരീരാദി ഉപാധികഠംകൊണ്ടതു പരിച്ഛേദിക്ക പ്പെട്ടിട്ടില്ല. ഉണ്ടെന്നു് കല്പിക്കപ്പെടുമ്പോഠം അതു പലതെന്നപോലെ തോന്നപ്പെടുന്നെന്നു മാത്രം. എങ്ങും വ്യാപിച്ചിരിക്കുന്ന മഹാകാശം കുടം വീടു് മുതലായവക്കുള്ളിൽ ''ഘടാകാശം'' ''ഗൃഹാകാശം'' മുതലായ പേരുകളാൽ വ്യവഹ രിക്കപ്പെടുന്നതുപോലെയാണു് ശരീരാദികളിൽ കുടികൊള്ളുന്ന അതിനെ മനുഷ്യൻ, മൃഗം എന്നെ ല്ലാം വേർതിരിച്ചുപറയുന്നതെന്നൎത്ഥം. വാസ്തവ ത്തിലതു് അവിച്ഛിന്നമാണ്, കാലദേശാദികഠം ക്കതീതമാണ്, നിരാകാരവും നിൎവ്വികാരവുമാ ണ്. കാലദേശാദികളെപ്പോലും വെളിപ്പെടുത്തു ന്നതു് ഈ അറിവാണ്. അതാണതു് അവസ്ഥം അതീതമാണെന്നു് പറഞ്ഞതു്. ഈ അറിവിനപ്പുറം ഒന്നുമില്ല. അറിവിൽക്കൂടിയല്ലാതെ ഒന്നും അറിയപ്പെടാവുന്നതല്ല.

ഈ അറിവാണു് ''ഞാൻ'' എന്നതിനെ ന്താണു് തെളിവു് എന്നു ചോദിക്കാവുന്നതല്ല. കാരണം ''ഞാൻ'' ഉണ്ടു് എന്നതു് എല്ലാവൎക്കും അറിയാവുന്ന സംഗതിയാണ്. ''ഞാനില്ല'' എന്നാൎക്കും പറയാൻ കഴിയുകയില്ലല്ലൊ. മറ്റെ ല്ലാത്തിന്റേയും അസ്തിത്വം നിഷേധിക്കാമെ ങ്കിലും ഞാൻ എന്ന പ്രതിഭാസം എല്ലാവൎക്കും ഉള്ളതാണ്; നിഷേധിക്കാൻ കഴിയാത്തതു മാണ്. അതുപോലെതന്നെ അറിവ് മാത്രമേ ആത്യന്തികവിശകലനത്തിൽ ഉള്ളതായിട്ടുള്ളു എന്നും നമ്മഠം കണ്ടുകഴിഞ്ഞു. അതിനാൽ രണ്ടും ഒന്നാണ്; രണ്ടല്ല എന്നു് സിദ്ധമായി. ഇതു് ശരീരേന്ദ്രിയമനോബുദ്ധ്യഹങ്കാരങ്ങഠംക്കപ്പുറമാ ണു് നില്ക്കുന്നതു്. അതിനാൽ എനിക്കു് ഇവയു മായി ബന്ധമില്ല. എനിക്കു് ജനനമരണങ്ങ ളില്ല; വൃദ്ധിക്ഷയങ്ങളില്ല; സുഖദുഃഖങ്ങളില്ല; പുത്രമിത്രകളത്രാദികളില്ല. ഞാൻ നിത്യനാണ്; നിരതിശയനാണ്.

ബാഹ്യമായ സകലതിനേയും ''നേതി'', ''നേതി'' എന്നു് പറഞ്ഞു തള്ളി ''ഞാൻ'' ശുദ്ധ ബോധമാണെന്നറിയുന്ന ഉപായത്തിനു് ''വ്യ തിരേകം'' എന്നാണു് വേദാന്തത്തിൽ പറയുക. പക്ഷേ ഇതു ദ്വന്ദ്വത്തിലാണവസാനിക്കുന്നതു്. അതായതു് ''ഞാനും'' എന്നിൽനിന്നന്യമായ ''ഇതും.'' പ്രപഞ്ചം മുഴുവൻ ശരീരേന്ദ്രിയാദി കളടക്കമുള്ള സകലതും ഈ 'ഇതിൽ' അടങ്ങി.

ദൃക്കു് എന്നും ദൃശ്യം എന്നും പരസ്പരവില ക്ഷണങ്ങളായ രണ്ടു പദാൎത്ഥങ്ങളുണ്ടു്. ദൃക്കു് ബ്രഹ്മവും ദൃശ്യം മായയുമാണു് എന്നാണു് വേദാ ന്തം ഉദ്ഘോഷിക്കുന്നതു്. ഇതു വേദാന്തത്തി ന്റെ ആദ്യത്തെ പടിയാണ്. മായ എന്നു വി ശേഷിപ്പിക്കപ്പെട്ട ദൃശ്യത്തിനെ വീണ്ടും അപ ഗ്രഥിച്ച് അതും ദൃക്കുതന്നെയാണെന്നു് സിദ്ധാ ന്തിക്കുന്ന അടുത്തപടി ''സമന്വയി' എന്ന ഉപാ യമാണ്. അവസ്ഥാത്രയപരിശോധനയിൽ ജാഗ്രദവസ്ഥയെക്കുറിച്ചു ചിന്തിക്കുമ്പോഠം ഇതു് കൂടുതൽ വിശദീകരിക്കപ്പെടും. (തുടരും)

# ഗീതാമൃതം

## കൃഷ്ണജി

### പതിമ്മൂന്നാമദ്ധ്യായം—

### ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

വിശ്വരൂപോപാസന എന്ന നിലയിലുള്ള സഗുണോപാസനയുടെയും പരമാത്മോപാസന എന്ന നിലയിലുള്ള നിർഗ്ഗുണോപാസനയുടെയും ഭേദത്തെയും അധികാരികളെയും അതിന്നു വേണ്ട സാധനാനുഷ്ഠാനങ്ങളെയും വിവരിച്ചതിന്നുശേഷം, സഗുണനിർഗ്ഗുണങ്ങളുടെ സ്വരൂപത്തെ വ്യക്തമാക്കി വിവരിക്കുകയാണ് ഇനി ചെയ്യുന്നതു്. വിശ്വരൂപദർശനത്തിൽ ചേതനാചേതനങ്ങളായ എല്ലാ വസ്തുക്കളും ഭഗവാൻെറ ശരീരമാണെന്നു കണ്ടു. നമ്മുടെ ശരീരംപോലെ ഈശ്വരൻെറ ഈ ശരീരവും നശ്വരവും അനിത്യവുമാണെങ്കിൽ ഉപാസനയ്ക്കു ശരിയായ ഫലമുണ്ടാകുമോ എന്നു സംശയം തോന്നാവുന്നതാണല്ലൊ. അതുപോലെ നിർഗ്ഗുണോപാസനയിലും ഉപാസ്യോപാസകന്മാരുടെ സ്വരൂപത്തെപ്പററി അറിയേണ്ടിയിരിക്കുന്നു. ആ വക വിഷയങ്ങയങ്ങളെ സ്പഷ്ടമാക്കിക്കൊണ്ടു് ഭഗവാൻ വീണ്ടും പറയുവാൻ തുടങ്ങി:

അല്ലയോ അർജ്ജുന, പരമാത്മാവിന്നു് പര എന്നും അപര എന്നും രണ്ടു പ്രകൃതിയുണ്ടെന്നു് മുമ്പു പറഞ്ഞുവല്ലൊ. ഈ പ്രകൃതികളിൽക്കൂടി മാത്രമേ പുരുഷനെ, പരമാത്മാവിനെ, അറിയുവാൻ സാധിക്കുകയുള്ളു. അപരപ്രകൃതിയെ ക്ഷേത്രമായും പരപ്രകൃതിയായ പുരുഷനെ ക്ഷേത്രജ്ഞനായും കല്പിച്ചു് രണ്ടിനെയും വേർതിരിച്ചറിയുന്നതുകൊണ്ടേ ലക്ഷ്യപ്രാപ്തിയുണ്ടാകുകയുള്ളു. നമ്മുടെ ജീവിതത്തോടു ബന്ധപ്പെടുത്തി അവയെ വിവരിക്കുകയാണെങ്കിൽ ഈ ശരീരത്തെ ക്ഷേത്രമായി പറയാവുന്നതാണു്. ഈ ശരീരത്തിൻെറ സ്വഭാവമെല്ലാം അറിയുന്നവനും ക്ഷേത്രത്തെ പ്രവൎത്തിപ്പിക്കുന്നവനുമായ ജീവാത്മാവിനെ ക്ഷേത്രജ്ഞൻ എന്നു് ആത്മജ്ഞാനികൾ പറയുന്നു. ഉപാധിഭൂതങ്ങളായ എല്ലാ ശരീരങ്ങളിലും സ്ഥിതിചെയ്യുന്ന ക്ഷേത്രജ്ഞൻ പരമാത്മാവുതന്നെയാണെന്നും അറിഞ്ഞുകൊള്ളുക. ഇങ്ങനെ ക്ഷേത്രക്ഷേത്രജ്ഞന്മാരെ വിവേചിച്ചറിയണം. പ്രകൃതികാര്യങ്ങളായ ശരീരങ്ങളിൽനിന്നെല്ലാം ഭിന്നമാണെങ്കിലും അവയിലെല്ലാം സ്ഥിതിചെയ്യുന്ന ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്ന അദ്വൈതജ്ഞാനമാകുന്ന യഥാർത്ഥജ്ഞാനം. ആ ജ്ഞാനം നിനക്കു ദൃഢമായുണ്ടാകുവാൻവേണ്ടി, ഈ ശരീരമെന്നാലെന്താണു് ? അതെങ്ങനെയുള്ളതാണു്? അതിന്നുള്ള വികാരങ്ങളെന്തെല്ലാമാണു് ? അതു് എവിടെനിന്നുണ്ടായി ? ആരാണു് ക്ഷേത്രജ്ഞൻ ? ക്ഷേത്രജ്ഞൻെറ പ്രഭാവങ്ങളെന്തെല്ലാമാണു് ? എന്നും മററുമുള്ള വിഷയങ്ങൾ ഞാൻ ചുരുക്കിപ്പറഞ്ഞുതരാം. സശ്രദ്ധം കേട്ടുകൊള്ളുക. ഈ ക്ഷേത്രക്ഷേത്രജ്ഞവിഭാഗത്തെപ്പററി വേദങ്ങളിലും ഉപനിഷത്തുകളിലും ബ്രഹ്മസൂത്രങ്ങളിലും മററും ജ്ഞാനികളായ ഋഷിമാർ വിസ്തരിച്ചുപപാദിച്ചിട്ടുള്ളതാണു്. അതെല്ലാം സംക്ഷേപിച്ചു് ഞാൻ നിനക്കു് ഉപദേശിച്ചുതരാം.

ഇരുപത്തിനാലു തത്ത്വങ്ങളും ഏഴു വികാരങ്ങളും ഉൾക്കൊള്ളുന്നതാണു് ക്ഷേത്രമെന്നു പറയുന്ന ഈ ശരീരം. പൃഥിവി ജലം അഗ്നി വായു ആകാശം എന്ന അഞ്ചു ഭൂതതന്മാത്രകൾ, നേത്രം ശ്രോത്രം രസന ഘ്രാണം ത്വക്കു് എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, വാക്കു് പാണി പാദം പായു ഉപസ്ഥം എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങൾ, ശബ്ദം സ്പർശം രൂപം രസം ഗന്ധം എന്ന അഞ്ചു് ഇന്ദ്രിയവിഷയങ്ങൾ, അഹങ്കാരം, ബുദ്ധി, മനസ്സു്, മൂലപ്രകൃതി ഇവയാണു് ശരീരഘടകങ്ങളായ ഇരുപത്തിനാലു തത്ത്വങ്ങൾ. ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം ,സംഘാതം, ജീവൻ, ധാരണാശക്തി ഇവയാണു് ശരീരത്തിൻെറ ഏഴു വികാരങ്ങൾ. ഇങ്ങനെ മുപ്പത്തൊന്നു ഘടകങ്ങളടങ്ങിയ ശരീരത്തിൻെറയും ആ ശരീരത്തിലുള്ള ചൈതന്യരൂപിയായ ആത്മാവിൻെറയും, ക്ഷേത്രത്തിൻെറയും ക്ഷേത്രജ്ഞൻെറയും, ജ്ഞാനമാണു് യഥാർത്ഥജ്ഞാനമെന്നു പറഞ്ഞുവല്ലൊ. ആ ജ്ഞാനം നേടുന്ന

തിനു് ശ്രദ്ധിക്കേണ്ട ചില സാധനകളുണ്ടു്. അവയും നിനക്കു് ഉപദേശിച്ചുതരാം.

ഒന്നാമതായി അഭിമാനം, ദംഭം, ഹിംസ ഇവയെ ഉപേക്ഷിക്കണം. അതായതു് തന്നിലുള്ളതും ഇല്ലാത്തതുമായ യോഗ്യതകളെപ്പററി അഭിമാനം വിചാരിക്കുക, അന്യരിൽനിന്നു് ബഹുമതി നേടുവാൻവേണ്ടി തനിക്കില്ലാത്ത ഗുണങ്ങൾ തനിക്കുണ്ടെന്നു നടിച്ചു് ഞെളിഞ്ഞു നടക്കുക, മനോവാക്കായങ്ങളെക്കൊണ്ടു് മററുള്ളവരെ ദ്രോഹിക്കുക ഇവ ഒരിക്കലും ചെയ്യരുതു്. മററുള്ളവരുടെ തെററുകളെ ക്ഷമിക്കുക, വിചാരവും വാക്കും പ്രവൃത്തിയും ഒരേ വിധത്തിലായിരിക്കുക, ആചാര്യനെ ശുശ്രൂഷിക്കുക. ബാഹ്യവും ആഭ്യന്തരവുമായ ശുചിത്വം, ലക്ഷ്യസ്ഥിരത, ആത്മനിയന്ത്രണം, ഇന്ദ്രിയവിഷയങ്ങളിൽ വൈരാഗ്യം, അഹങ്കാരരാഹിത്യം, ജന്മം മരണം വാർദ്ധക്യം വ്യാധി ദുഃഖം ഇവയിലെല്ലാമുള്ള ദോഷബുദ്ധി, ഭാര്യാപുത്രാദികളിൽ സംഗമില്ലാതിരിക്കുക, ലൗകികവിഷയങ്ങളിലുള്ള അനാസക്തി, ഇഷ്ടാനിഷ്ടങ്ങളിൽ മനസ്സിന്നു് വികാരമില്ലാതിരിക്കൽ, ഭഗവാനിൽ അനന്യഭക്തി, വിജനത്തിലിരിക്കുവാനുള്ള ആഗ്രഹം, ജനക്കൂട്ടങ്ങളിൽ പോകുവാനിഷ്ടമില്ലായ്ക, ആധ്യാത്മികകാര്യങ്ങളിലുള്ള അഭിരുചി, തത്ത്വജ്ഞാനവിഷയങ്ങളെപ്പററിയുള്ള വിചാരം, ഇവയെല്ലാം യഥാവിധി അനുഷ്ഠിച്ചു് നേടേണ്ടതാണു് പാരമാർത്ഥികജ്ഞാനം. അതായതു് ഇവയെല്ലാം ജ്ഞാനപ്രാപ്തിക്കുള്ള സാധനകളും കൂടിയാണു്. ഇവയുടെ വിപരീതമായിട്ടുള്ളതെല്ലാം അജ്ഞാനത്തിലേയ്ക്കും നയിക്കുന്നു.

ഈ സാധനകളെക്കൊണ്ടെല്ലാം അറിയേണ്ടതു് ക്ഷേത്രജ്ഞനെയാണു്. ജീവിതത്തിന്റെ മുഖ്യലക്ഷ്യമായ മോക്ഷം നേടുവാൻ സഹായമായിട്ടുള്ളതു് ക്ഷേത്രജ്ഞന്റെ ജ്ഞാനമാണു്. ക്ഷേത്രജ്ഞനെന്നു പറയുന്നതു് അനാദിയും അനന്തവുമായ പരബ്രഹ്മംതന്നെയാണു്. നിരുപാധികബ്രഹ്മം നിർഗ്ഗുണവും കൂടിയാകയാൽ സത്തെന്നോ അസത്തെന്നോ അതിനെ പറയുവാൻ നിവൃത്തിയില്ല. അതിന്റെ കൈയ്യും കാലും കണ്ണും ചെവിയും മുഖവും തലയുമാണു് എല്ലായിടത്തും എല്ലാവരിലും നാം കാണുന്നതു്. കാരണം, ഇവയെല്ലാം പ്രവർത്തിപ്പിക്കുന്നതു് ആ ബ്രഹ്മചൈതന്യമാണു്. ലോകത്തിലെല്ലായിടത്തും അതു വ്യാപിച്ചു നില്ക്കുന്നു. സ്വയം ഇന്ദ്രിയരഹിതനാണെങ്കിലും എല്ലാ ഇന്ദ്രിയങ്ങളുടെയും ചേഷ്ടകളെ നിയന്ത്രിക്കുന്നതു് ഈ ക്ഷേത്രജ്ഞനാകുന്നു. തീരെ അസംഗനായി നിന്നുകൊണ്ടുതന്നെ അതു് എല്ലാററിനെയും ഭരിക്കുന്നു. ഗുണരഹിതനാണെങ്കിലും സർവ്വഗുണങ്ങളെയും അനുഭവിക്കുകയും ചെയ്യുന്നു. എല്ലാ ഭൂതങ്ങളുടെയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്ന ആ ക്ഷേത്രജ്ഞൻതന്നെയാണു് സ്ഥാവരമായും ജംഗമമായും ഈ ലോകത്തിൽ കാണപ്പെടുന്നതെല്ലാം. ജ്ഞാനികൾക്കു് ഏററവും അടുത്തിരിക്കുന്നതായും അജ്ഞാനികൾക്കു് ഏററവും ദൂരത്തിരിക്കുന്നതായും തോന്നുന്ന ആ ആത്മാവു് സൂക്ഷ്മമായതുകൊണ്ടു് സാധാരണജനങ്ങൾക്കു് അവിജ്ഞേയമായിത്തന്നെയിരിക്കുന്നു. അപരിച്ഛിന്നമാണെങ്കിലും ഉപാധിവശാൽ അതു് ഭൂതങ്ങളിൽ പരിച്ഛിന്നമെന്നപോലെ തോന്നുന്നു. ഭൂതങ്ങളുടെയെല്ലാം സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടക്കുന്നതു് ആ ബ്രഹ്മത്തിന്റെ സാന്നിധ്യത്തിലാണു്. അജ്ഞാനാന്ധകാരത്തിന്നെല്ലാം അപ്പുറം നില്ക്കുന്ന സ്വയംപ്രകാശസ്വരൂപമായ ആ ബ്രഹ്മംതന്നെയാണു് സൂര്യചന്ദ്രാദിപ്രകാശവസ്തുക്കളെയെല്ലാം പ്രകാശിപ്പിക്കുന്നതു്. അറിവും അറിയേണ്ടതും അറിവുകൊണ്ടുള്ള പ്രയോജനവും എല്ലാം ഇതല്ലാതെ മറെറാന്നല്ല. എല്ലാവരുടെയും ഹൃദയത്തിൽ അന്തര്യാമിയായി ഇതു സ്ഥിതിചെയ്യുന്നു. ഇതാണു് ജ്ഞേയമായ ക്ഷേത്രജ്ഞന്റെ സ്വരൂപം. ഇങ്ങനെ ക്ഷേത്രത്തെയും ക്ഷേത്രജ്ഞനെയും ശരിയായി അറിഞ്ഞുകഴിഞ്ഞാൽ പരമാത്മാവിൽ ദൃഢഭക്തിയുള്ള ഒരുവൻ പരമാത്മഭാവം പ്രാപിക്കുന്നതിന്നു് അർഹനായിത്തീരുന്നു.

ക്ഷേത്രമെന്നു പറയുന്ന പ്രകൃതി; ക്ഷേത്രജ്ഞനെന്നു പറയുന്ന പുരുഷൻ, അല്ലയോ അർജ്ജുന, ഇവ രണ്ടും ആദിയില്ലാത്തതാണെന്നറിഞ്ഞുകൊള്ളുക. അതായതു് പരമാത്മാവാകുന്ന പുരുഷന്നു് ഒരു കാരണം കണ്ടുപിടിക്കുവാൻ സാധ്യമല്ല. ആ പുരുഷനെ ആശ്രയിച്ചു നില്ക്കുന്നതാണു് പ്രകൃതി. അനാദിയായ പുരുഷനെ ആശ്രയിച്ചുനില്ക്കുന്നതുകൊണ്ടു് അതും അനാദിയാകുന്നു. ഇതിൽ നിരവയവനായ പുരുഷന്നു് യാതൊരു വികാരവും ഗുണവും ഉണ്ടാകുക സാധ്യമല്ല. (തുടരും)

കുട്ടികളോട്:

# അൽഫോൻസാമ്മ - 2

## പ്രശാന്താനന്ദസ്വാമി

കോട്ടയം ജില്ലയിലുള്ള കുടമാളൂർ എന്ന സ്ഥലമായിരുന്നു അൽഫോൻസാമ്മയുടെ ജന്മദേശം. ചെറുപ്പത്തിലെ പേരു് അന്നക്കുട്ടി എന്നായിരുന്നുവെന്നു് കഴിഞ്ഞ ദിവസം നമ്മൾ കണ്ടുകഴിഞ്ഞു. മുട്ടത്തുപാടത്തുവീട്ടിലെ യൗസേപ്പായിരുന്നു അന്നക്കുട്ടിയുടെ അച്ഛൻ. മുട്ടുചിറക്കാരിയായ മറിയമായിരുന്നു അമ്മ. ക്രിസ്തുനാഥന്റെ മാതാപിതാക്കളുടെ പേരും അതുതന്നെയായിരുന്നു – മറിയവും യൗസേപ്പും.

മൂന്നു മക്കളുടെ അമ്മയായിരുന്നു മറിയം. നാലാമത്തെ സന്താനം വയററിൽ കിടക്കുന്ന കാലം. ഇനിയും രണ്ടു മാസംകൂടി വേണം നാലാമത്തെ കുട്ടിക്കു് ലോകം കാണാൻ. അന്നൊരു ദിവസം മറിയത്തിന്റെ ദേഹത്തിൽ ഒരു ചേര ചുററി. അതിന്റെ ചുററിവരിയലിൽ പ്പെട്ടു് വീർപ്പുമുട്ടിയ മറിയം പേടിച്ചരണ്ടു പോയി. ഒരുവിധത്തിൽ ചേരയെ വലിച്ചു കുടഞ്ഞുകളഞ്ഞു; എങ്കിലും ശാരീരികവും മാനസികവും ആയി അവർ തളർന്നുകഴിഞ്ഞിരുന്നു. വളരെ അവശനിലയിലായ അവർ മൂന്നാംദിനം പ്രായം തികയാത്ത കുഞ്ഞിനെ പ്രസവിച്ചു. 1910 ആഗസ്റ്റ് 19–ാംനു- പ്രസവിച്ചുവീണ കുഞ്ഞിന്റെ വളർച്ചയും ഉയർച്ചയും കാണാൻ കാത്തുനില്ക്കാതെ ആ അമ്മ ഇഹലോകവാസം വെടിഞ്ഞു. മരിക്കുംമുമ്പ് മറിയം കുഞ്ഞിനെ തന്റെ ജ്യേഷ്ഠത്തിയായ അന്നമ്മയുടെ കൈയിൽ ഏല്പിച്ചിരുന്നു. അന്നമ്മ കുട്ടിയെ മുട്ടുചിറയിലേയ്ക്കു കൊണ്ടുപോയി. അവർ അനുജത്തിയുടെ കുട്ടിയെ സ്വന്തംകുട്ടികളെക്കാളധികം സ്നേഹത്തോടെ വളർത്തി. പെൺമക്കളില്ലാതിരുന്ന അവർക്കു് ഈ പെൺകുഞ്ഞു് കൂടുതൽ സംതൃപ്തിയരുളി. അവർ അവൾക്കു് അന്നക്കുട്ടി എന്നു് പേരിട്ടു. ഈ അന്നക്കുട്ടിയാണു് പില്ക്കാലത്തു് സിസ്റ്റർ അൽഫോൻസ, അഥവാ അൽഫോൻസാമ്മ എന്ന പേരിൽ അറിയപ്പെട്ടതു്.

അമ്മയുടെ വയററിൽ വേണ്ടത്രകാലം താമസിക്കായ്കകൊണ്ടും, മുലപ്പാൽ ഒട്ടും കുടിക്കായ്കകൊണ്ടും ആകണം അന്നക്കുട്ടിയുടെ ആരോഗ്യം ഒട്ടും തൃപ്തികരമായിരുന്നില്ല, ചെറുപ്പത്തിൽ പല രോഗങ്ങളും അവളെ പിടികൂടിയിരുന്നു. എങ്കിലും അന്നക്കുട്ടി വളർത്തമ്മയുടെ പരിരക്ഷണത്തിൽ അവരുടെ പുത്രന്മാരോടൊപ്പം വളർന്നു. കുട്ടിയുടെ കാര്യത്തിൽ അതീവ ശ്രദ്ധാലുവായിരുന്നു അന്നമ്മ. ആദർശസുഭഗയായ ഒരു ഗൃഹനാഥയാകണം അന്നക്കുട്ടി എന്നായിരുന്നു അവരുടെ ആഗ്രഹം. അതുകൊണ്ടു് തികച്ചും ചിട്ടയോടുകൂടിയ ഒരു ജീവിതക്രമമാണു് അവർ അവൾക്കു് നിഷ്കർഷിച്ചിരുന്നതു്.

പുണ്യവാളന്മാരുടേയും പുണ്യവതിമാരുടേയും കഥകൾ അന്നമ്മ അന്നക്കുട്ടിക്കു പറഞ്ഞുകൊടുത്തു, ദിവസവും. ആ കഥകൾ കേട്ട അന്നക്കുട്ടിക്കു് ഒരു പുണ്യവതിയാകാനുള്ള ആഗ്രഹം ആണു് ഉണ്ടായതു്. ഒരു ഗൃഹനായിക ആകാനുള്ള ആഗ്രഹം അവളിൽ അങ്കുരിച്ചുപോലുമില്ല. വിശുദ്ധ കൊച്ചുത്രേസ്യായെപ്പോലെയാകാനുള്ള ആഗ്രഹം അവളിൽ ആളിക്കത്തി; മീൻകുഞ്ഞു് എപ്പോഴും ജലാശയത്തെയല്ലെ തേടൂ. ലക്ഷ്യം നേടുംവരെ അതു് അറിഞ്ഞും അറിയാതേയും ശ്രമം തുടരുകയും ചെയ്യും. അക്കാലത്തെ തന്റെ ജീവിതത്തെക്കുറിച്ചു് പില്ക്കാലത്തു് അൽഫോൻസാമ്മതന്നെ പറഞ്ഞിട്ടുള്ള വാക്കുകൾ എത്ര ആകർഷകമാണെന്നു നോക്കുക:

''യാതൊരു കുററവും ചെയ്യാതിരിക്കാൻ ഞാൻ സൂക്ഷിക്കും......ഒരു പുണ്യവതിയാകണമെന്നു് ഞാൻ വളരെ ആഗ്രഹിച്ചിരുന്നു. വിശുദ്ധ കൊച്ചുത്രേസ്യായുടെ ചരിത്രം വായിക്കാനിടയായ ശേഷമാണു് അങ്ങനെ തോന്നിത്തുടങ്ങിയതു്......എന്റെ ഉപവാസദിവസങ്ങളിൽ മത്സ്യം മോരു് മുതലായവ എനിക്കു് ത്യജിക്കേണ്ടവയാണല്ലൊ. അവയൊന്നും കൂടാതെ അതിവേഗം ഞാൻ ഭക്ഷണം കഴിച്ചിട്ടു്, കറികൾ ബാക്കിവന്ന മട്ടിൽ, വേലക്കാരികൾക്കു സമ്മാനിക്കും. ഞാൻ മാത്രം അറിഞ്ഞ ആ കുസുമം പരിശുദ്ധദൈവമാതാവിനു സമർ

പ്പിക്കുകയും ചെയ്യും.'' (സ്നേഹബലി അഥവാ അൽഫോൻസാമ്മ. പേജ് 11,12.) ഒരു വിശുദ്ധ ആകാൻവേണ്ടി സ്വയം ഏർപ്പെടുത്തിയ നിയന്ത്രണങ്ങൾപോലെതന്നെ പ്രധാനമായിരുന്നു വളർത്തമ്മ ഏർപ്പെടുത്തിയ നിയന്ത്രണങ്ങളും. അതിനെക്കുറിച്ചും അൽഫോൻസാമ്മതന്നെ പറയുന്നു: ''ഭക്ഷണത്തിന്റെ കാര്യത്തിലും അമ്മയ്ക്കു വലിയ നിഷ്കർഷ ആയിരുന്നു. സാധാരണ കുട്ടികൾ ചെയ്യാറുള്ളതുപോലെ അസമയത്തു ഭക്ഷിക്കുക, ഇഷ്ടമുള്ള സാധനങ്ങൾ കൂടുതൽ ഭക്ഷിക്കുക ഇവയൊന്നും അമ്മ അനുവദിച്ചിരുന്നില്ല. എണ്ണ, പഴം മുതലായവ കുട്ടികൾക്ക് ഉപദ്രവകരമാണെന്ന് അമ്മ വിചാരിച്ചിരുന്നതിനാൽ പഴങ്ങൾപോലും ഇഷ്ടാനുസരണം തിന്നുന്നതിന് അനുവാദമില്ലായിരുന്നു. എല്ലാ കാര്യത്തിലും അത്ര നിർബ്ബന്ധമായും കണിശമായും ആണ് അമ്മ എന്നെ പരിശീലിപ്പിച്ചത്...'' (സ്നേഹബലി. പേജ് 9)

ഏതു നിയമവും വളരെ സന്തോഷത്തോടുകൂടി അനുസരിക്കാനുള്ള കഴിവ് അവൾക്കുണ്ടായിരുന്നു. കാരണം സ്വർഗ്ഗത്തിലേയ്ക്കുള്ള മാർഗ്ഗം ഇടുങ്ങിയതും ദുരിതപൂർണ്ണവും ആണെന്നും നരകത്തിലേയ്ക്കുള്ളത് വിശാലവും മോഹജനകവും ആണെന്നും അവൾ അന്നേ അറിഞ്ഞിരുന്നതാണ്. അതുകൊണ്ടുതന്നെ പൂവിരിച്ച രാജവീഥിയേക്കാൾ കല്ലും മുള്ളും നിറഞ്ഞ ഇടവഴികളെ അവൾ കൂടുതൽ ഇഷ്ടപ്പെട്ടു.

വിശേഷദിവസങ്ങളിൽ ആരും അറിയാതെ വ്രതങ്ങൾ ആചരിക്കുക, അന്യർക്കുവേണ്ടി എന്തു ത്യാഗവും സഹിക്കുക എന്നിവയെല്ലാം അവൾക്കു സന്തോഷപ്രദമായിരുന്നു. പലപ്പോഴും സഹോദരങ്ങൾ ചെയ്ത കുറ്റങ്ങൾ സ്വയം ഏറ്റെടുത്ത് വളർത്തമ്മയിൽനിന്നു ശിക്ഷ വാങ്ങിക്കുകയും അവളുടെ പതിവായിരുന്നു. വേലക്കാരോടുള്ള പെരുമാററവും അതിമധുരമായിരുന്നു. കുമ്പസാരവേളയിൽ ഏററുപറയുവാനുള്ള കുററങ്ങൾ ഒന്നും അവൾക്കുണ്ടായിരുന്നില്ല. സ്കൂളിൽ അവൾ തികച്ചുമൊരു മാതൃകാവിദ്യാർത്ഥിനി ആയിരുന്നു. അദ്ധ്യാപകർക്കും സഹപാഠികൾക്കുമെല്ലാം ഏററവും പ്രിയപ്പെട്ടവൾ. വളർത്തമ്മയുടെ നിർബ്ബന്ധം കൊണ്ട് വിലയേറിയ വസ്ത്രങ്ങൾ അണിഞ്ഞാണ് അന്നക്കുട്ടി സ്കൂളിൽ പോകാറുള്ളതെങ്കിലും അതിൽ അവൾക്ക് ലേശമെങ്കിലും ആഗ്രഹമോ അഹങ്കാരമോ ഉണ്ടായിരുന്നില്ല. ആ നിഷ്കളങ്കബാലിക എല്ലാവരുടെ മനസ്സിനെയും ആകർഷിച്ചു.

നാൾ ചെല്ലുന്തോറും അന്നക്കുട്ടിയിൽ ക്രിസ്തുനാഥനോടുള്ള ഭക്തിയും സ്വഭാവഗുണങ്ങളോടൊപ്പം വദ്ധിച്ചുവന്നു. സ്വർഗ്ഗത്തിലേക്കുള്ള വാതിലും മാനവവർഗ്ഗമാകുന്ന കുഞ്ഞാടുകളുടെ പുരോഗതിക്കുവേണ്ടി രാപകൽ പണിയെടുക്കുന്ന വലിയ ഇടയനും ക്രിസ്തുനാഥൻ തന്നെയാണെന്ന് അവൾക്കുറപ്പായി. ആ ഇടയന്റെ (ദൈവ)വിളി അന്നക്കുട്ടിയുടെ കാതുകളിൽ സദാസമയവും മുഴങ്ങി. ആ വിളിയുടെ മാദകധ്വനിയിൽ മതിമറന്ന ഈ കുഞ്ഞാട് ഒരു കൊച്ചു മാലാഖയായി ഉയന്നുകഴിഞ്ഞിരുന്നു. ഒരു മാലാഖ ഒരിക്കലും ഭൗതികഭോഗങ്ങളുടെ കെണിയിൽ കുടുങ്ങുകയില്ല; മനുഷ്യനെ ദൈവത്തിലേയ്ക്ക് ഉയർത്തുവാൻ സഹായിക്കുകയേയുള്ളു.

കുട്ടികളെ, നിങ്ങൾ കേൾക്കുന്നില്ലേ, ഒരു ശബ്ദം. സുവിശേഷ വാക്യങ്ങളാണവ:

''...വാതിലിൽക്കൂടി പ്രവേശിക്കുന്നവൻ ആടുകളുടെ ഇടയനാകുന്നു. അവനു വാതിൽ കാവല്ക്കാരൻ വാതിൽ തുറന്നുകൊടുക്കുന്നു; ആടുകൾ അവന്റെ സ്വരം കേൾക്കുന്നു; അവൻ തന്റെ ആടുകളെ പേരുചൊല്ലി വിളിക്കയും അവയെ പുറത്തു കൊണ്ടുവരികയും ചെയ്യുന്നു. ...ആടുകൾ അവന്റെ സ്വരം അറിയുന്നതുകൊണ്ട് അവന്റെ പിന്നാലെ പോകുന്നു...'' (വി: യോഹന്നാൻ X. 2, 3, 4.)

ഇവിടെ അവന്റെ സ്വരംകേട്ട കുഞ്ഞാട് മാനുഷികബന്ധങ്ങളുടെ ഇരുമ്പുവാതിൽ തുറന്നു പുറത്തുവരാൻ വെമ്പൽകൊണ്ടുതുടങ്ങി.

ഇപ്പോൾ അന്നക്കുട്ടിക്ക് വയസ്സ് പന്ത്രണ്ടു കഴിഞ്ഞിരിക്കുന്നു. അന്നത്തെ നാട്ടുനടപ്പനുസരിച്ചുള്ള വിവാഹപ്രായം ! അവളുടെ സ്വഭാവത്തിന്റെ സൗന്ദര്യംപോലെത്തന്നെ തികച്ചും മികച്ചതായിരുന്നു ശരീരത്തിന്റെ സൗന്ദര്യവും. ആ ശരീരകാന്തിയിൽ മതിമയങ്ങിയ ചെറുപ്പക്കാർ വിവാഹാലോചനകളുമായി അടുത്തുതുടങ്ങി. വളരെയധികം വിവാഹാലോചനകൾ തന്റെ മകൾക്കു വന്നുതുടങ്ങിയപ്പോൾ അവളുടെ വളർത്തമ്മ അഭിമാനംകൊണ്ടു.ഏററവും പററിയ വരന് മകളെ വിവാഹം കഴിച്ചു കൊടുക്കണമെന്ന് അവർ തീരുമാനിച്ചു.

എന്നാൽ ഓരോ വിവാഹാലോചനയും തേളിന്റെ കുത്തുപോലെ അസഹ്യമായിരുന്നു, അന്നക്കുട്ടിക്ക്. മനുഷ്യമണവാളന്മാരോടുള്ള

അടപ്പം സാത്താനെ വിളിച്ചുവരുത്തുകയായിരിക്കും. സാത്താനെയും ദൈവത്തേയും ഒരാറക്ക് ഒരേസമയം സ്നേഹിക്കുക സാദ്ധ്യമല്ല. ഏതായാലും സാത്താൻെറ മാർഗ്ഗത്തിലേയ്ക്ക് വഴുതിവീഴാൻ താൻ തയ്യാറല്ല. മരണത്തേക്കാറ ഭയങ്കരമാണ് വിവാഹം. ഇക്കാര്യത്തിൽ മററുള്ളവരുടെ—തന്നെ പ്രാണതുല്യം സ്നേഹിക്കുന്ന വളർത്തമ്മയുടെപോലും—ഇഷ്ടാനിഷ്ടങ്ങറ തനിയ്ക്കൊരു പ്രശ്നമേ അല്ലെന്ന് ആ പതിമ്മൂന്നുകാരി ഉറപ്പിച്ചു. ഏതെങ്കിലും മഠത്തിൽചേർന്ന് കന്യാസ്ത്രീ ആയി ആദ്ധ്യാത്മിക ജീവിതം നയിക്കുകയേ ക്രിസ്തുവിനെ പ്രാപിക്കാൻ വഴിയുള്ളുവെന്ന് അവറ ബലമായി വിശ്വസിച്ചു.

മറുവശത്തു് വളർത്തമ്മ മറെറാരു മുദ്രാവാക്യത്തിൽ മുറുകെ പിടിച്ചു. കന്യാസ്ത്രീ ആകുന്നതിലും ഭേദം മരണമാണ്. തന്നെയുമല്ല മകറക്ക പററിയ ഒരു ചെറുക്കന് താൻ വാക്കും കൊടുത്തു കഴിഞ്ഞു. ഇനി തൻെറ തീരുമാനത്തിനു് മാററമൊന്നും ഇല്ല.

ഇങ്ങനെ രണ്ടു വിപരീതാഭിപ്രായങ്ങളുടെ ഏററുമുട്ടലിൽനിന്ന് ഉണ്ട സ്ഫോടനം് കഴിഞ്ഞ ദിവസം നാം പറ ത്തു് അന്നക്കുട്ടിയുടെ അഗ്നിപ്രവേശം. പ റീട്ട് വളർത്തമ്മ അന്നക്കുട്ടിയുടെ അഭിപ്രായ തോടു യോജിച്ചു കന്യാസ്ത്രീ ആകാൻ അനുവ [illegible] കണ്ടു കഴിഞ്ഞു. അങ്ങനെ 1927_ൽ [illegible] 7_ാമ വയസ്സിൽ, ഭരണങ്ങാനത്തുള്ള ക്ലാരമഠത്തി അന്നക്കുട്ടി ചേന്നു. ഇനിയാണ് അന്നക്കുട്ട അൽഫോൻസാമ്മ ആയി മാറുന്നതു്. ആ ചരിത്രം അടുത്ത ദിവസം പറയാം. ത്യാഗമൂത്തിയായ ആ പുണ്യവതിയെ നമുക്കു വീണ്ടും വീണ്ടും സ്മരിയ്ക്കാം, നമ്മുടെ ജവിതം പുണ്യതരമാക്കാൻ.

---

# പുസ്തകാഭിപ്രായം

## മധുരാവിജയം (മഹാകാവ്യം)

വിവത്തകൻ: തേമ്പാട്ടു് ശങ്കരൻനായർ

വിതരണം: ജ്യോതി ബുക്ക്സെൻറർ , തൃശ്ശൂർ.

പേജ്. 84 വില. 3 . 50

എട്ടു സർഗ്ഗങ്ങറ ഉറക്കൊള്ളുന്ന ഒരു സംസ്കൃത മഹാകാവ്യമാണ് മധുരാവിജയം. പ്രതിപാദ്യം ചരിത്രപ്രഖ്യാതമാണ്. വിജയനഗരസാമ്രാജ്യത്തെ വിപുലനം ചെയ്യുന്നതിൽ പ്രഥമവും പ്രധാനവുമായ പങ്കുവഹിച്ച ബുക്കപുത്രനായ കമ്പനൻെറ ദക്ഷിണേന്ത്യാധിപത്യസ്ഥാപനത്തിൽ മധുരാവിജയംവരെയുള്ള സംഭവങ്ങളാണു വർണ്ണ്യവിഷയം. കമ്പനപത്നിമാരിൽ അന്യതമയും പണ്ഡിതയുമായ ഗംഗാദേവിയാണു ഗ്രന്ഥകർത്രി. കാവ്യകലാമമ്മജ്ഞയും അനുഗൃഹീതയുമായ ഈ കവയിത്രിയെക്കുറിച്ചും അവരുടെ വിശിഷ്ടകൃതിയായ മധുരാവിജയത്തെക്കുറിച്ചും ഇതേവരെ സഹൃദയലോകം വേണ്ടത്ര മനസ്സിലാക്കിയിട്ടില്ല. സംസ്കൃത സാഹിത്യചരിത്രത്തിൽ പലതുകൊണ്ടും ഒരത്ഭുതപ്രതിഭാസമാകുന്നു മധുരാവിജയമെന്ന മഹാകാവ്യം.

കാളിദാസാദ്യന്മാരായ കവീശ്വരന്മാരുടെ കാവ്യാധ്വാവിലൂടെ ബഹുദൂരം സഞ്ചരിച്ച് കാവ്യരചനാകൗശലം വേണ്ടത്ര സമ്പാദിച്ചതിനുശേഷമാണ് കവയിത്രി ഈ വിശിഷ്ട കാവ്യത്തിൻെറ രചനയ്ക്ക് പുറപ്പെട്ടതെന്ന് ഗ്രന്ഥാരംഭത്തിൽനിന്ന് മനസ്സിലാക്കാം. ഇതിലെ പ്രതിപാദനം ഋജുവും ലളിതവും പുതുമയുള്ളതുമാണ്. സംഭവങ്ങളെ തന്മയത്വത്തോടുകൂടി സരസമായ രീതിയിൽ വർണ്ണിക്കുന്നതിൽ ഗംഗാദേവിക്കുള്ള പാടവം ഇതിൽ തെളിഞ്ഞുകാണാം.

വിവത്തനപ്രക്രിയ എന്നുള്ളതു് അത്ര സുകരമല്ല. പഴക്കവും തഴക്കവും സിദ്ധിച്ച വിരുതുള്ള കൈകറക്കേ പ്രശംസനീയമായ വിധത്തിൽ അതു ചെയ്യാൻ കഴിയൂ. ഈ കാവ്യത്തെ വൃത്താനുവൃത്തമായി വിവത്തനം ചെയ്ത ശ്രീ ശങ്കരൻനായർ തികച്ചും അനുമോദനാഹനാണ്. മലയാളശൈലി കൈവിടാതെ, മൂലഗ്രന്ഥത്തോടു നീതിപുലത്തി ആപാദചൂഡം ആസ്വാദ്യമായിരിക്കുന്നു വിവത്തനം.

എട്ടു സർഗ്ഗങ്ങളുള്ള ഈ കാവ്യത്തിലെ അഞ്ചു സർഗ്ഗങ്ങളാണ് ഇപ്പോറ വിവത്തനം ചെയ്യപ്പെട്ടിട്ടുള്ളതു്. ബാക്കി മൂന്നു സർഗ്ഗങ്ങളിൽ പല പദ്യങ്ങളും അപൂർണ്ണങ്ങളായിക്കാണപ്പെട്ടതുകൊണ്ടാണ് അതു് വിവത്തനം ചെയ്യാതിരുന്നതു്. ഏതെങ്കിലുംവിധത്തിൽ മൂലകൃതി പൂർണ്ണരൂപത്തിൽ സമ്പാദിച്ച്, അവശേഷിച്ച മൂന്നു സർഗ്ഗങ്ങറകൂടി വിവത്തനം ചെയ്യുന്നതു് ഭാഷാസാഹിത്യത്തിന്ന് വലിയൊരു അനുഗ്രഹമായിരിക്കും. വിവത്തകന് എല്ലാവിധ മംഗളങ്ങളും ആശംസിക്കുന്നു.

കെ. കേശവൻനായർ

* * * *

ജൂൺ മാസത്തെ ഏകദിന അന്തര്യോഗം 12-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 62 | 1977 ജൂലായ് | ലക്കം 7

## അമൃതവാണി

"നീ കാണുന്നില്ലേ? പൂർവ്വദിക്കിൽ അരുണോദയമായിക്കഴിഞ്ഞു; സൂര്യോദയത്തിന്നിനി താമസമില്ല. നിങ്ങളൊക്കെ അരയും തലയും മുറുക്കി മുമ്പോട്ടിറങ്ങിൻ. 'എന്റെ വീട്', എന്റെ മേശ്യ' എന്നും പറഞ്ഞിരുന്നിട്ടെന്തു കാര്യം? ഇപ്പോഠം നിങ്ങഠം ചെയ്യേണ്ടതു് ദേശംതോറും ഗ്രാമംതോറും നടന്നു്, മടിയും പിടിച്ചിരുന്നാൽ ഒന്നും നടക്കില്ലെന്നു ജനങ്ങഠംക്കു മനസ്സിലാക്കിക്കൊടുക്കുകയാണു്. സദാചാരമില്ലാതെയുള്ള ഇന്നത്തെ പതനത്തിന്നുള്ള കാരണം മനസ്സിലാക്കിക്കൊടുത്തു പറയുവിൻ: "സോദരരേ, ഏവരും ഉണരുവിൻ, ഉയരുവിൻ, എത്രനേരം ഇങ്ങനെ ഉറങ്ങിക്കിടക്കും?" കൂട്ടത്തിൽ മതത്തിന്റെ മഹനീയതത്ത്വങ്ങളും സരളഭാഷയിൽ പറഞ്ഞുകൊടുക്കുക. ഇത്രയും നാഠം ഇവിടത്തെ ബ്രാഹ്മണർ മതമെല്ലാം കയ്യടക്കിവെച്ചു. കാലപ്രവാഹത്തിൽ അവർക്കിനി തടഞ്ഞുനില്ക്കാനാവാത്തതുകൊണ്ടു് ആ ധർമ്മം രാജ്യത്തുള്ള എല്ലാവർക്കും എത്തത്തക്ക രീതിയിൽ വേണ്ട നടപടികഠം സ്വീകരിക്കുക. ബ്രാഹ്മണർക്കെന്നപോലെ തങ്ങഠംക്കുമുണ്ടു് മതകാര്യങ്ങളിൽ സമാനാധികാരമെന്നു് എല്ലാവരെയും പറഞ്ഞു മനസ്സിലാക്കുക. ചണ്ഡാലപര്യന്തം എല്ലാവരെയും ഈ അഗ്നിമന്ത്രത്തിൽ ദീക്ഷിതരാക്കുക. ഒപ്പം, ലളിതവാക്കുകളിൽ, അവരുടെ ലൗകികജീവിതത്തിന്നാവശ്യമായ വ്യവസായം വാണിജ്യം കൃഷി മുതലായ വിഷയങ്ങളെക്കുറിച്ചു വേണ്ട കാര്യങ്ങളും ഉപദേശിക്കുക. ഇതു വയ്യെങ്കിൽ നിന്റെ വിദ്യാഭ്യാസം ലജ്ജാവഹംതന്നെ.

അതിന്നുവേണ്ട കരുത്തു് വേറാർക്കെങ്കിലും തരാനൊക്കുമോ? അതു നിന്റെയുള്ളിൽത്തന്നെയുണ്ടു്; കാലമാകുമ്പോഠം അതു പുറത്തുവരും. നീ വേല ചെയ്യു്. അപ്പോഠം കാണാം എന്തുമാത്രം ശക്തി ഉണ്ടാകുമെന്നു്. അതു താങ്ങാൻപോലും വയ്യാതാവും. പരാർത്ഥമായിട്ടു് അല്പമെന്തെങ്കിലും ചെയ്താൽ ആന്തരശക്തി ഉണരും: അന്യരുടെ ശ്രേയസ്സിന്നുവേണ്ടി ധ്യാനിച്ചാൽപോലും സിംഹത്തിനൊത്ത ബലം ഹൃദയത്തിൽ അനുഭവപ്പെടും. നിങ്ങളെയൊക്കെ എനിക്കെന്തു കാര്യമാണെന്നോ! എന്നിരിക്കിലും നിങ്ങഠം അന്യർക്കു വേണ്ടി പ്രയത്നിച്ചു മരിച്ചുകാണാൻ ഞാനാഗ്രഹിക്കുന്നു. അതു കണ്ടാൽ ഞാൻ സന്തുഷ്ടനാകും."

(വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 142.)

# പ്രവൃത്തിയും നിവൃത്തിയും

മുഡാനന്ദസ്വാമി

ദ്വാവിമാവഥ പന്ഥാനൗ
യത്ര വേദാഃ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധർമ്മോ
നിവൃത്തൗ ച സുഭാഷിതഃ.
(മഹാഭാരതം ശാന്തിപർവ്വം)

മനുഷ്യന്നു ജീവിതലക്ഷ്യം നേടുവാൻ രണ്ടു മാർഗ്ഗങ്ങളാണു് വേദങ്ങൾ ഉപദേശിച്ചിട്ടുള്ളതു്. 1. പ്രവൃത്തി. 2. നിവൃത്തി. വേദത്തിന്റെ ആദ്യഭാഗങ്ങൾ പ്രവൃത്തിധർമ്മത്തെപ്പററി പ്രതിപാദിക്കുമ്പോൾ വേദാന്തം നിവൃത്തിധർമ്മത്തിന്നു പ്രാധാന്യം കൊടുക്കുന്നു. ചതുർവ്വിധ പുരുഷാർത്ഥങ്ങളിൽ ധർമ്മവും അർത്ഥവും കാമവും മാത്രമാണു് പ്രവൃത്തികൊണ്ടു നേടുവാൻ സാധിക്കുന്നതു്. അവ, ശരിയായ നിലയിൽ ഉപയോഗപ്പെടുത്തിയില്ലെങ്കിൽ, നമ്മെ ലോകത്തോടു ബന്ധിപ്പിക്കുന്നവയാണു്. ബന്ധനം ആരും ഇഷ്ടപ്പെടാത്തതുകൊണ്ടു് മോക്ഷമാണു് അഭികാമ്യമായ പരമപുരുഷാർത്ഥം. എല്ലാവിധ ബന്ധനങ്ങളെയും നിരാകരിച്ചു് പരിപൂർണ്ണ സ്വാതന്ത്ര്യം നേടുക എന്നുള്ളതാണു് മോക്ഷം. അതിന്നുള്ള ഉപായമായതുകൊണ്ടു് നിവൃത്തിയാണു് ശ്രേഷ്ഠമെന്നു കണക്കാക്കപ്പെടുന്നു. ഈ രണ്ടു മാർഗ്ഗങ്ങളെത്തന്നെ കർമ്മമെന്നും ജ്ഞാനമെന്നും പറയാറുണ്ടു്. ''കർമ്മണാ ബധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ.'' എന്നു് രണ്ടിന്റെയും ഫലവും വ്യക്തമാക്കിയിരിക്കുന്നു. കർമ്മം ചെയ്യുമ്പോൾ അതിന്റെ ഫലം നമുക്കു് അനുഭവിക്കേണ്ടിവരുന്നതിനാൽ കർമ്മഫലമാകുന്ന പാശത്താൽ നാം ഈ സംസാരത്തോടു ബന്ധിക്കപ്പെടുന്നു. പാരമാർത്ഥികജ്ഞാനം നേടുമ്പോഴാകട്ടെ ഭ്രാന്തിജന്യങ്ങളായ മിഥ്യാജ്ഞാനങ്ങളിൽനിന്നെല്ലാം വിമുക്തിനേടി സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുവാൻ സാധിക്കുന്നു. സ്വാതന്ത്ര്യം നേടുവാൻ എല്ലാവരും ആഗ്രഹിക്കുന്നതിനാൽ മായയുടെ അധീനത്തിൽനിന്നും നമ്മെ മുക്തരാക്കുവാൻ സഹായിക്കുന്ന ജ്ഞാനം നേടുവാനാണു് ഋഷീശ്വരന്മാരെല്ലാം പ്രയത്നിച്ചതു്. കർമ്മം ബന്ധകാരണമായതുകൊണ്ടു് കാമ്യകർമ്മങ്ങളിൽനിന്നെല്ലാം ഒഴിഞ്ഞുനില്ക്കുകയാണു് നല്ലതെന്നും അവർ വിചാരിച്ചിരുന്നു. അതുകൊണ്ടു് സാമാന്യജനങ്ങളുടെ ഇടയിൽ ജ്ഞാനവും കർമ്മവും പരസ്പരവിരുദ്ധങ്ങളാണെന്നും കർമ്മംചെയ്യുന്നവർക്കു് ജ്ഞാനം ഉണ്ടാകുകയില്ലെന്നും ഒരു ബോധം പ്രചരിക്കുവാനിടയായി. ലൗകികങ്ങളായ സുഖഭോഗങ്ങൾ വേണമെന്നുള്ളവർ മാത്രമെ കർമ്മങ്ങളിലേർപ്പെടേണ്ടതുള്ളു എന്നും അവർക്കു് മോക്ഷം സുലഭമല്ലെന്നും ജനങ്ങൾ വിശ്വസിച്ചു. അങ്ങനെ മതത്തിന്റെ ആദേശങ്ങളനുസരിക്കുന്നവരുടെ ഇടയിൽ കർമ്മവിമുഖത പ്രചരിച്ചു. ആദ്ധ്യാത്മികതയാണു് ഭാരതത്തിന്റെ അധഃപതനത്തിന്നു കാരണമായിത്തീർന്നതു് എന്നുള്ള അപവാദത്തിന്നു് പിന്നീടു് കാരണമായിത്തീർന്നതു് ഈ വിശ്വാസമാണു്.

ജ്ഞാനികളുടെ കാര്യം അങ്ങനെ; ഭക്തന്മാരുടെ കാര്യമാണെങ്കിലോ – അതിലും വലിയ വിശേഷമൊന്നുമുണ്ടായിരുന്നില്ല. അവർക്കു് ഭഗവാന്റെ അനുഗ്രഹംകൊണ്ടുതന്നെ മുക്തി ലഭിക്കും. അതിന്നുവേണ്ടി ഭഗവാനെ പ്രസാദിപ്പിച്ചാൽ മതി. ഈശ്വരൻ സ്തോത്രപ്രിയനാണു്. അതുകൊണ്ടു് ഭഗവാന്റെ അപദാനങ്ങളെപ്പററിയുള്ള സ്തോത്രങ്ങളും കീർത്തനങ്ങളും പാരായണം ചെയ്യുകമാത്രമാണു് തങ്ങളുടെ കർത്തവ്യമെന്നും അവർ വിശ്വസിച്ചു. പോരെങ്കിൽ ഭഗവാൻ ഗീതയിൽ പറഞ്ഞിട്ടുമുണ്ടു്, ''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ'' എന്നു്. എല്ലാ കർത്തവ്യങ്ങളുമുപേക്ഷിച്ചു് ഭഗവാനിൽമാത്രം ശരണം പ്രാപിക്കുക എന്ന ഈ ഉപദേശമോർത്തു്, ക്ഷേത്രദർശനവും നാമജപവും ഭജനകീർത്തനങ്ങളുമായാൽ ശരണാഗതി പൂർണ്ണമായി എന്നു വിചാരിച്ചുകൊണ്ടു്, ഭക്തന്മാരും മററു ലൗകികങ്ങളായ കർത്തവ്യങ്ങളിൽനിന്നെല്ലാം വിമുഖന്മാരായിത്തീർന്നു. ഇങ്ങനെ വികാരപരമായ ഭക്തിയും വിചാരപരമായ ജ്ഞാനവും തെററിദ്ധരിക്കപ്പെട്ടു് അലസതയ്ക്കും അകർമ്മണ്യതയ്ക്കും അസ്തിവാരമിട്ടു. സത്ത്വഗുണമാണെന്ന വിചാരത്തിൽ തമോഗുണത്തെ ആശ്രയിക്കുകയാണു് അവർ ചെയ്തതു്.

ഈ താമസനിദ്രയിൽനിന്നു് ഭാരതീയരെ ഉണർത്തുവാനാണു് അടുത്തകാലത്തു വന്ന നേതാക്കന്മാരെല്ലാം ശ്രമിച്ചതു്. രോഗങ്ങളുടെയെല്ലാം മൂലകാരണം കണ്ടുപിടിച്ചു് ചികിത്സ നിശ്ചയിച്ച വൈദ്യന്മാരിൽ പ്രഥമഗണനീയനായിട്ടുള്ളതു് വിവേകാനന്ദസ്വാമികളാണു്. അദ്ദേഹം രോഗനിർണ്ണയം ചെയ്യുന്നതിങ്ങനെയാണു്: ''സത്വഗുണത്തിന്റെ പേരിൽ നാടാകെ ക്രമേണ തമസ്സിന്റെ കടലിൽ താണുപോയെന്നു കാണരുതേ? എവിടെ പരമവിസ്ഥികം പരവിദ്യാപ്രേമം നടിച്ചു് സ്വന്തം മൗഢ്യം മറയ്ക്കാൻ ശ്രമിക്കുന്നുവോ, എവിടെ അലസന്മാർ സ്വന്തം കൊള്ളരുതായ്മയെ വൈരാഗ്യം പുതപ്പിച്ചു് മറച്ചുവെയ്ക്കുന്നുവോ, എവിടെ ക്രൂരകർമ്മികൾ തപോവ്യാജേന സ്വന്തം നിഷ്ഠുരതയെ മതാനുഷ്ഠാനമാക്കിത്തീർക്കുന്നുവോ, എവിടെ സ്വന്തം കൊള്ളരുതായ്മകൾ കണ്ടറിവാൻ കണ്ണില്ലാത്തവർ മററുള്ളവരുടെമേൽ കുററങ്ങളെല്ലാം അടിച്ചേല്പിക്കുന്നുവോ, എവിടെ കുറെ പുസ്തകങ്ങൾ കാണാപ്പാഠം പഠിക്കുന്നതു വിദ്യയും ചർവ്വിതചർവ്വണം പ്രതിഭയും പൂർവ്വികരെ പേർചൊല്ലി വാഴ്ത്തുന്നതു മഹനീയതയുമായിരിക്കുന്നുവോ, ആ നാടു് പ്രതിദിനം തമസ്സിൽ മുങ്ങിച്ചാവുകയാണെന്നതിനു വേറെ തെളിവു വേണമോ?''

(വി. സാ. സ. III. 459)

സത്വഗുണത്തിന്റെ തെളിമയിലുണ്ടാകുന്ന ജ്ഞാനവും ഭക്തിയും അഭിലഷണീയവും ശ്ലാഘനീയവുമായ ആദർശമാണു്. ശരിതന്നെ. പക്ഷേ, ആ നിലയിലെത്തിച്ചേരുന്നവരുടെ എണ്ണം എത്ര നിസ്സാരമായിരിക്കും! ഭഗവാൻ തന്നെ പറയുന്നു:

> ''മനുഷ്യാണാം സഹസ്രേഷു
> കശ്ചിദ് യതതി സിദ്ധയേ
> യതതാമപി സിദ്ധാനാം
> കശ്ചിന്മാം വേത്തി തത്ത്വതഃ.'' (ഗീത)

സിദ്ധിക്കുവേണ്ടി ശ്രമിക്കുന്ന അനേകായിരം മനുഷ്യരിൽ ഒരാൾക്കേ ലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയുള്ളുവെങ്കിൽ മററുള്ളവരുടെ കഥയെന്തായിരിക്കും? 'അഹം' 'മമ' എന്ന ഭാവങ്ങൾ ഉപേക്ഷിച്ചു് ലോകത്തെയും ലോകസുഖങ്ങളെയുമെല്ലാം തുച്ഛമായി കണക്കാക്കി എല്ലാം ത്യജിക്കാൻ തയ്യാറുള്ള ധീരപുരുഷന്മാർക്കു മാത്രം ആശിക്കാവുന്ന ഒന്നാണു് നിവൃത്തിമാർഗ്ഗം — ജ്ഞാനം. ഈശ്വരന്റെ മഹിമയെയും കാരുണ്യത്തെയും ധ്യാനിച്ചു് സ്വന്തം ശരീരംപോലും മറക്കുന്നവർക്കുള്ളതാണു് യഥാർത്ഥഭക്തി. ഇപ്രകാരമുള്ള ജ്ഞാനമോ ഭക്തിയോ നേടാതെ, ജ്ഞാനത്തിന്റെയും ഭക്തിയുടെയും പേരിൽ അലസന്മാരായി ജീവിതം നയിക്കുന്നവരെ സ്വാമിജി പലപ്പോഴും കഠിനമായി ശകാരിക്കുന്നുണ്ടു്. നമുക്കിപ്പോൾ വേണ്ടതെന്താണെന്നു് സ്വാമിജി ഇങ്ങനെ ഉദ്ബോധിപ്പിക്കുന്നു: ''നമുക്കു വേണ്ടതു് ഇപ്പോൾ നമുക്കില്ലാത്തതാണു്. ഒരു പക്ഷേ, നമ്മുടെ പൂർവ്വികന്മാർക്കുപോലും ഇല്ലാത്തതു്. എന്നാൽ യവനർക്കു് ഉണ്ടായിരുന്നതാണുതാനും. ലോകത്തെ മുഴുവൻ ഉജ്ജീവിപ്പിച്ചുകൊണ്ടു് യൂറോപ്പെന്ന വൻകേന്ദ്രത്തിൽ നിന്നു് പുറപ്പെടുന്ന ആ വമ്പിച്ച വൈദ്യുതീപ്രവാഹത്തെ എന്തിന്റെ ജീവിതസ്പന്ദമാണോ മുന്നോട്ടു തള്ളിവിടുന്നതു്, അതാണു് നമുക്കു വേണ്ടതു്. നമുക്കു വേണ്ടതു് ആ വീര്യമാണു്, ആ സ്വാതന്ത്ര്യപ്രേമമാണു്, ആ സ്വാശ്രയപ്രവണതയാണു്, അചലമായ ആ സഹിഷ്ണുതയാണു്, കർമ്മകുശലതയാണു്; ഉദ്ദേശൈക്യമെന്ന കെട്ടുറപ്പാണു്; മേന്മയ്ക്കുവേണ്ടിയുള്ള ആ ദാഹമാണു്. തലമുതൽ കാലുവരെ, ഓരോ നാഡിയിലൂടെയും ഓടുന്ന സുശക്തമായ രജോഗുണമാണു് നമുക്കാവശ്യം.'' (വി .സാ. സ. III. 458)

കർമ്മങ്ങൾക്കു പ്രേരണ നൽകുന്ന രജോഗുണത്തിന്റെ ഗുണദോഷങ്ങളനുഭവിച്ചു് പകത നേടാതെ നേരിട്ടു് സത്വഗുണത്തിന്റെ പ്രകാശത്തിലെത്താനാഗ്രഹിക്കുന്നവർ പലപ്പോഴും ചെന്നു വീഴുന്നതു് തമോഗുണത്തിന്റെ അന്ധകാരത്തിലായിരിക്കും. പ്രമാദാലസ്യമോഹാദികളിൽ പെട്ടു് അവർ ബദ്ധരായിത്തന്നെ കഴിയുന്നു. അതുകൊണ്ടാണു് ആചാര്യന്മാർ അധികാരിഭേദത്തെപ്പററി നിഷ്കർഷിച്ചു പറയുന്നതു്. ജ്ഞാനത്തിനോ ഭക്തിക്കോ അധികാരികളല്ലാത്തവർ അവിടെയ്ക്കു് കയറിച്ചെല്ലുവാൻ ആഗ്രഹിക്കരുതെന്നർത്ഥം. ''കർമ്മത്തെക്കാൾ ശ്രേഷ്ഠം ജ്ഞാനമാണെന്നാണു് അങ്ങയുടെ അഭിപ്രായമെങ്കിൽ എന്തിനാണു് എന്നെ ഘോരമായ കർമ്മത്തിൽ നിയോഗിക്കുന്നതു്? ഉത്തമമായ മാർഗ്ഗത്തിൽക്കൂടെത്തന്നെ എന്നെ നയിച്ചുകൂടെ?'' എന്നു ചോദിക്കുന്ന അർജ്ജുനനോടു് ഭഗവാൻ പറയുന്നതു് ''കർമ്മണ്യേവാധികാരസ്തേ'' (നിനക്കു കർമ്മത്തിൽ മാത്രമാണു് അധികാരം) എന്നാണു്. ''കുരു കർമ്മൈവ തസ്മാത്ത്വം'' (അതു

കൊണ്ടു് നീ കർമ്മംതന്നെ ചെയ്യു.) എന്നു് ഭഗവാൻ നിബ്ബന്ധിക്കുന്നുമുണ്ടു്. ഭിക്ഷാടനംകൊണ്ടു് വൃത്തി കഴിക്കുന്ന സന്ന്യാസം സ്വീകരിക്കാനൊരുങ്ങുന്ന അജ്ജുനനെ അതിൽനിന്നു് ഭഗവാൻ പിന്തിരിപ്പിക്കുന്നതു് ഈ അധികാരിഭേദത്തെ പറഞ്ഞുകൊണ്ടാണു്. അതുകൊണ്ടു് ശ്രേയസ്സാമന്മാരായ പുരുഷന്മാർ കമ്മത്തെ ഉപേക്ഷിക്കുകയല്ല വേണ്ടതു്; കൂടുതൽ ആവേശത്തോടും ഉത്സാഹത്തോടുംകൂടി കർമ്മോത്സുകരായിത്തീരുകയാണു് വേണ്ടതു്.

ആധ്യാത്മികസാധനകൾക്കു് എല്ലാം ഒന്നാമതായി വേണ്ടതു് ചിത്തശുദ്ധിയാണു്. പരിശുദ്ധമായ മനസ്സില്ലാതെ സാധനകളൊന്നും വിജയിക്കുകയില്ല. ചിത്തശുദ്ധി നേടുവാനുള്ള ഉത്തമോപായമായിട്ടുള്ളതു് കർമ്മയോഗമാണെന്നു് ഗീതയിൽ വ്യക്തമാക്കിയിട്ടുമുണ്ടു്. അതുകൊണ്ടു് ഏതു യോഗം അനുഷ്ഠിക്കുവാനാഗ്രഹിക്കുന്നവരും അതിന്നുള്ള പ്രാഥമികമായ അഹ്ത നേടുവാനായി കർമ്മയോഗം അനുഷ്ഠിക്കുകതന്നെ വേണം. വേദത്തിൽ കർമ്മകാണ്ഡം കഴിഞ്ഞതിന്നുശേഷമേ ജ്ഞാനകാണ്ഡം വിവരിക്കുന്നുള്ളൂ. കർമ്മങ്ങളനുഷ്ഠിച്ചു് മനഃശുദ്ധി നേടിയതിന്നുശേഷമേ ജ്ഞാനത്തിന്നഹ്ത ഉണ്ടാവുകയുള്ളൂ എന്നാണതു സൂചിപ്പിക്കുന്നതു്. ഗീതയിലും കർമ്മം ഭക്തി ജ്ഞാനം എന്ന ക്രമമാണല്ലൊ സ്വീകരിച്ചിട്ടുള്ളതു്. കർമ്മംകൊണ്ടു് മനഃശുദ്ധിയും ഭക്തികൊണ്ടു് ചിത്തൈകാഗ്രതയും നേടിക്കഴിഞ്ഞാൽ ജ്ഞാനം സുഗമമായിത്തീരുമെന്നാണതു കാണിക്കുന്നതു്. അതുകൊണ്ടു് കർമ്മവിമുഖനായിരുന്നുകൊണ്ടു് ഒരാൾക്കും ഭൗതികമായോ ആധ്യാത്മികമായോ പുരോഗമിക്കുവാൻ സാധിക്കുകയില്ല.

കർമ്മം അനുഷ്ഠിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി ഗീതാചാര്യൻ സംശയമുണ്ടാകാത്തവിധം ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്, ഒരുവനും കർമ്മംചെയ്യാതെ ലോകത്തിൽ ജീവിക്കാൻ സാധിക്കുകയില്ല. അബോധപൂവ്വമായിത്തന്നെ അവൻ സദാ കമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

''ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകമ്മകൃത്
കാര്യതേ ഹ്യവശഃ കമ്മ
സവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ.''

പ്രകൃതിയുടെ നിയന്ത്രണത്തിന്നു വിധേയനായി പ്രവത്തിക്കുകതന്നെ വേണമെങ്കിൽ അതു ബോധപൂവ്വം ചെയ്തു് ശ്രേയസ്സിന്നുള്ള ഉപായമാക്കിത്തീക്കുകയല്ലേ നല്ലതു്. ബന്ധകാരണമായ കർമ്മത്തെ ബന്ധമോചകമാക്കിത്തീക്കുവാനുള്ള ഉപായമാണു് ഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നതു്. മനുഷ്യർ തങ്ങളുടെ കർമ്മങ്ങളെ കർമ്മയോഗമാക്കിത്തീക്കണമെന്നുമാത്രം. കമ്മങ്ങളും കർമ്മയോഗവും തമ്മിൽ വളരെയധികം വ്യത്യാസമുണ്ടു്. കർമ്മം മനുഷ്യനെ സംസാരത്തോടു ബന്ധിപ്പിക്കുമ്പോൾ കർമ്മയോഗം ബന്ധമോചനത്തിന്നുള്ള മാഗ്ഗം കാണിച്ചുതരുന്നു. ലോകത്തോടു നമ്മെ ബന്ധിക്കുന്നതു് ആസക്തിയാണു്. കർമ്മത്തോടു നമുക്കു ആസക്തിയുണ്ടാകുമ്പോൾ ഫലത്തിൽ ആഗ്രഹമുണ്ടാകുന്നു. അതു് വാസനയായിത്തീന്നു് നമ്മുടെ മനസ്സിനെ ദൂഷിപ്പിക്കുന്നു. മാത്രമല്ല പുനജ്ജന്മത്തിന്നു് ഹേതുവായും തീരുന്നു. ഫലത്തിലാഗ്രഹംകൂടാതെ കർമ്മങ്ങളനുഷ്ഠിക്കണമെങ്കിൽ അതിന്നു് ഒരു അടിസ്ഥാനം വേണം. കർമ്മം കർമ്മത്തിന്നുവേണ്ടി എന്ന ഉന്നതമായ ആദശം പ്രായോഗികമാക്കുവാൻ സാധാരണന്മാക്കു വിഷമമുണ്ടു്. അതുകൊണ്ടു് ഈശ്വരവിശ്വാസമുള്ളവക്കു് ഈശ്വരാരാധനാഭാവം വളത്തിയെടുക്കുക എളുപ്പമായിരിക്കും. അങ്ങനെ ഈശ്വരാപ്പണമായി ആസക്തിയും ഫലേച്ഛയുംകൂടാതെ ചെയ്യുന്ന കമ്മങ്ങളാണു് കർമ്മയോഗമെന്ന നിലയിൽ വരുന്നതു്. ആ നിലയ്ക്കു് എല്ലാവരും കർമ്മങ്ങളനുഷ്ഠിക്കണമെന്നുതന്നെ ഭഗവാൻ ഉറപ്പിച്ചു പറയുന്നു:

''യജ്ഞദാനതപഃകമ്മ ന ത്യാജ്യം കാര്യമേവ തത്
യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം.
ഏതാന്യപി തു കമ്മാണി സംഗം ത്യക്ത്വാ ഫലാനി ച
കത്തവ്യാനീതി മേ പാത്ഥ, നിശ്ചിതം മതമുത്തമം.''

(ലോകസേവനം, ദാനം, തപസ്സ് എന്നീ കമ്മങ്ങൾ ഒരിക്കലും ഉപേക്ഷിക്കരുതു്. അവ അനുഷ്ഠിക്കതന്നെ വേണം. എന്തെന്നാൽ ബുദ്ധിമാന്മാക്കു് അവ ചിത്തശുദ്ധികരങ്ങളാണു്. ഈ സ്വഭാവശുദ്ധങ്ങളായ കർമ്മങ്ങൾ ആസക്തിയും ഫലാപേക്ഷയുംകൂടാതെ അനുഷ്ഠിക്കണമെന്നാണു് എൻെറ നിശ്ചിതമായ അഭിപ്രായം.) നിയതങ്ങളായ കർമ്മങ്ങളുപേക്ഷിക്കുന്നതിനെ താമസമായിട്ടാണു് അദ്ദേഹം അപലപിക്കുന്നതു്. കർമ്മാനുഷ്ഠാനത്തെപ്പററി ഭഗവാൻ തരുന്ന ഉപദേശം ഇതാണു്:

''മയി സവ്വാണി കമ്മാണി
സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീന്നിമ്മമോ ഭൂത്വാ
യുധ്യസ്വ വിഗതജ്വരഃ.''

(എല്ലാ കർമ്മങ്ങളെയും പരമാത്മാവിൽ സമർപ്പിച്ച് അധ്യാത്മബുദ്ധിയോടെ ആശാരഹിതനായി എന്റെയെന്ന ഭാവമില്ലാത്തവനായി സ്വധർമ്മമനുഷ്ഠിക്കുക.) ഇങ്ങനെ കർമ്മങ്ങൾ അനുഷ്ഠിക്കണമെന്നും കർമ്മവിമുഖനായിരുന്നാൽ ജീവിതനിർവ്വഹണംതന്നെ ദുഷ്കരമായിത്തീരുമെന്നും ഭഗവാൻ വീണ്ടും വീണ്ടും ഓർമ്മിപ്പിക്കുന്നുണ്ട്.

കർമ്മംചെയ്യുമ്പോൾ ഏതുതരം കർമ്മമാണ് ചെയ്യുന്നത് എന്നതിലല്ല നമ്മുടെ ശ്രദ്ധ പതിയേണ്ടത്. ഏതു കർമ്മവും പവിത്രമാണ്. അത് എങ്ങനെ ചെയ്യുന്നു എന്നതിലാണ് തരതമഭാവം. നമ്മുടെ കർത്തവ്യമെന്ന നിലയിൽ മുമ്പിൽ വരുന്ന ഏതു കർമ്മവും ശ്രദ്ധയോടുകൂടി ചെയ്യുക എന്നതായിരിക്കണം നമ്മുടെ മനോഭാവം. തൊഴിലിന്റെ മഹത്ത്വം ശരിയായി മനസ്സിലാക്കിയിട്ടുള്ളവൻ ഒരിക്കലും ഒരു തൊഴിൽ നികൃഷ്ടമെന്നുള്ള നിലയിൽ ഉപേക്ഷിക്കുകയില്ല. ''സഹജം കർമ്മ കൗന്തേയ സദോഷമപി ന ത്യജേത്'' (സ്വാഭാവികമായിട്ടുള്ള തൊഴിൽ ഒരു നിലയിലും ഉപേക്ഷിക്കരുത്) എന്ന് ഗീതാചാര്യൻ ഉപദേശിക്കുന്നു. സ്വാമിജി പറയുന്നതു നോക്കുക: ''ഒരു തരം കർത്തവ്യത്തേയും തുച്ഛീകരിച്ചുകൂടാ. താഴ്ന്ന കർമ്മം ചെയ്യുന്നവൻ അക്കാരണംകൊണ്ടുമാത്രം, ഉയന്ന കർമ്മം ചെയ്യുന്നവനെക്കാൾ താഴ്ന്നവനല്ല. ചെയ്യുന്ന കർത്തവ്യത്തിന്റെ സ്വഭാവംകൊണ്ടല്ല ഒരുവനെ മതിക്കേണ്ടതു്, അതു ചെയ്യുന്ന രീതികൊണ്ടു വേണം. അവൻ അതു ചെയ്യുന്ന രീതിയും അതു ചെയ്യാനുള്ള കഴിവും തന്നെയാണ് അവന്റെ പരീക്ഷ. തന്റെ ജീവിതത്തിൽ എല്ലാ ദിവസവും അസംബന്ധം പുലമ്പുന്ന പ്രാധ്യാപകനെക്കാൾ മെച്ചപ്പെട്ടവനാണ്, എത്രയും കുറഞ്ഞ സമയംകൊണ്ട് ബലവും അഴകുമുള്ള ഒരു ജോഡി ഷൂസുണ്ടാക്കുന്ന ചെരുപ്പുകുത്തി.'' (വി. സാ. സ. IV. 210.) അതുകൊണ്ട് ജീവിതത്തിൽ ഔന്നത്യം വേണമെന്നാഗ്രഹിക്കുന്ന ഒരുവൻ തന്റെ മുമ്പിൽ വരുന്ന ഏതു കർമ്മവും കർത്തവ്യബുദ്ധ്യാ ശ്രദ്ധാപൂർവ്വം ചെയ്യാൻ തയ്യാറാകേണ്ടതാണ്. അപ്പോൾ അഭ്യുദയവും നിഃശ്രേയസവും നേടാൻ, ജീവിതം സമ്പൂർണ്ണമാക്കാൻ, ഒരുവൻ സമർത്ഥനായി ഭവിക്കും.

നാം കർമ്മം ചെയ്യുന്നതു് എന്നും കർമ്മത്തിൽത്തന്നെ ഒതുങ്ങിനില്ക്കുവാനല്ല. ജീവിതത്തെ സമഗ്രമായി വിശകലനംചെയ്ത് അതിന്റെ പരമമായ ലക്ഷ്യം നമ്മുടെ മുന്നിലുണ്ടാകണം. പരമപുരുഷാർത്ഥമായി നിശ്ചയിച്ചിട്ടുള്ള മോക്ഷം നേടുവാനാണ് മനുഷ്യർ ജന്മമെടുക്കുന്നതു്. ആത്മാനാത്മവിവേകംകൊണ്ട് ജീവബ്രഹ്മൈക്യജ്ഞാനമുണ്ടാകുമ്പോഴേ ഒരുവൻ സംസാരമുക്തനായി തീരുന്നുള്ളു. ആ നൈഷ്കർമ്മ്യമാകുന്ന കർമ്മങ്ങളുടെയെല്ലാം പരമലക്ഷ്യം. കർമ്മം ചെയ്യാതിരിക്കുന്നതല്ല നൈഷ്കർമ്മ്യം. കർമ്മം താനെയില്ലാതായിത്തീരുന്ന അവസ്ഥ –കർമ്മം ചെയ്താലും ഇല്ലെങ്കിലും അതു തന്നെ ബാധിക്കാതിരിക്കുന്ന നില – അതാണ് നൈഷ്കർമ്മ്യം. അതു കർമ്മയോഗത്തിന്റെ ഫലമായി സ്വയം ഉണ്ടാകേണ്ടതാണ്. ''ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ.'' കർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ട് ആ നൈഷ്കർമ്മ്യം ഒരിക്കലും സിദ്ധിക്കുകയില്ലെന്ന് പാർത്ഥസാരഥി നമ്മെ ഓർമ്മിപ്പിക്കുന്നു. അതുകൊണ്ട് ജ്ഞാനത്തിന്റെയും ഭക്തിയുടെയും പേരിൽ കർമ്മങ്ങളിൽ അലസത കാണിക്കുന്നതു് ഒരിക്കലും ശരിയല്ല. മിഥ്യാചാരന്മാരായ അവർക്ക് ഇഹത്തിലോ പരത്തിലോ സുഖം ലഭിക്കുകയില്ല. തന്റെ കർത്തവ്യങ്ങളെല്ലാം നിഃസ്വാർത്ഥനായി ഫലേച്ഛകൂടാതെ അസംഗനായി ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുക. ആ നിഃസ്വാർത്ഥകർമ്മം ഒരുവനെ ലക്ഷ്യത്തിലെത്തിക്കും. ശ്രീരാമകൃഷ്ണദേവൻ പറയുന്നു: ''കർമ്മം എത്ര നാളേയ്ക്കു്? ഈശ്വരനെ നേടാത്തിടത്തോളംകാലം. അദ്ദേഹത്തെ പ്രാപിച്ചുകഴിഞ്ഞാൽ എല്ലാം പോയി. അപ്പോൾ പുണ്യപാപങ്ങൾക്ക് അപ്പുറം പോകുന്നു. കായ് പിറന്നാൽ പൂ പൊഴിയുന്നു. കായ് പിറക്കാൻ പൂ പിറക്കുന്നു!'' (വചനാമൃതം I. 539-) ഇവിടെ കായ് ജ്ഞാനവും പൂ കർമ്മവുമാകുന്നു: ലക്ഷ്യത്തിനോട് അടുക്കുംതോറും കർമ്മങ്ങൾ ചുരുങ്ങിച്ചുരുങ്ങിവരുന്നു. ലക്ഷ്യത്തിലെത്തിയാൽ കർമ്മങ്ങൾ സ്വയം ഇല്ലാതാകുന്നു.

---

# ആദ്ധ്യാത്മികോപദേശങ്ങൾ

## ശ്രീ യതീശ്വരാനന്ദസ്വാമികൾ

[ശ്രീ യതീശ്വരാനന്ദസ്വാമികൾ കേരളീയർക്ക് സുപരിചിതനാണ്. ബാംഗ്ളൂർ ശ്രീരാമകൃഷ്ണാശ്രമം പ്രസിഡണ്ടായിരുന്ന കാലത്ത് പല പ്രാവശ്യവും അദ്ദേഹം കേരളത്തിൽ വരികയും അനേകം പേർക്ക് ആദ്ധ്യാത്മികജീവിതത്തിന്ന പ്രചോദനവും പലർക്കും മന്ത്രോപദേശവും നല്കുകയും ചെയ്തിട്ടുണ്ട്. സ്വാമിജിയുടെ പ്രഭാഷണങ്ങൾ പ്രായോഗികമായ ഉപദേശങ്ങൾ നിറഞ്ഞവയാണ്; ആ പ്രഭാഷണങ്ങളിൽ നിന്നുള്ള സംഗ്രഹരൂപത്തിലുള്ള കുറിപ്പുകളാണ് ഇവിടെ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തുന്നത്.]

വിവർത്തനം: എസ്. വി. ഉണ്ണിക്കൃഷ്ണൻ.

### ധ്യാനപരിശീലനം–ആദ്യത്തെ പടികൾ

അദ്ധ്യാത്മജീവിതത്തിലെ സുപ്രധാന കാര്യം മനസ്സിനെ ശാന്തമാക്കുക എന്നതാണ്. അകത്ത് അശാന്തിക്കുള്ള കാരണങ്ങൾ നിറഞ്ഞിരിക്കേ, ഒററയടിക്ക് മനസ്സിനെ ശാന്തമാക്കാൻ ശ്രമിക്കുകയാണെങ്കിൽ അതിൻെറ ഫലം ഒന്നുകിൽ നാം ഉറങ്ങിപ്പോകും, അല്ലെങ്കിൽ അശാന്തി വർദ്ധിച്ച് മനസ്സിൽ വലിയ സംഘർഷമുണ്ടാകും എന്നതായിരിക്കും. ആദ്യത്തേത് തമസ്സിൻെറ ഉൽക്കർഷവും രണ്ടാമത്തേത് രജസ്സിൻെറ ഉൽക്കർഷവും കാണിക്കുന്നു. രണ്ടും അഭിലഷണീയമല്ല.

നല്ല ധ്യാനം സാധിക്കുന്നതിന്ന് നാം നമ്മുടെ സ്വാഭാവികപ്രേരണകളെ ഉപയോഗപ്പെടുത്തണം. നമ്മുടെ ഇന്ദ്രിയങ്ങൾ ഭൗതികസുഖങ്ങളന്വേഷിക്കുക എന്നത് സ്വാഭാവികമാണ്, തൽഫലമായി അവ പുറത്തേയ്ക്കൊഴുകുന്ന ഈ ഇന്ദ്രിയപ്രവാഹത്തെ ലൗകികവസ്തുക്കളിൽനിന്ന് പിൻവലിച്ച് അകത്തുള്ള ഒരു വസ്തുവിലേയ്ക്കു തിരിക്കണം. ഈ വസ്തുവാണ് ഇഷ്ടദേവത. മനസ്സിനെ അന്തർമുഖമാക്കാനുള്ള ഒരു വഴിയാണ് മന്ത്രജപം. സ്ഥിരമായ മന്ത്രജപംകൊണ്ട് അന്തർദൃഷ്ടി തുറക്കുന്നു.

ധ്യാനത്തിൻെറ കേന്ദ്രം ഹൃദയമോ ഭ്രൂമദ്ധ്യമോ ആവാം. എന്നാൽ അത് ഇടക്കിടെ മാററിക്കൊണ്ടിരിക്കരുത്. തുടക്കത്തിൽ ഹൃദയമാണ് കൂടുതൽ നല്ല സ്ഥാനം. ആഹാരത്തിന്ന് ചില സമയങ്ങൾ നാം നിശ്ചയിക്കുന്നുണ്ടല്ലോ. അത സമയത്ത് ശരീരവും മനസ്സും എല്ലാം ആഹാരകാര്യത്തിൽ തൽപരങ്ങളായിരിക്കും. സമയം വൈകിയാൽ വയററിൽ ദഹനരസങ്ങൾ പതിവുപോലെ ഊറി അവസ്തു വിഷയമായ ആഹാരം കിട്ടാത്തതു കാരണം അസുഖവും അസ്വാസ്ഥ്യവും അനുഭവപ്പെടുന്നു. ആഹാരത്തിനെന്നപോലെ ധ്യാനത്തിന്നും സമയം നിശ്ചയിക്കണം. ആ സമയങ്ങളിൽ ധ്യാനത്തിന്ന് സ്വാഭാവികമായ ഒരു പ്രേരണ വന്നുചേരും. ധ്യാനത്തിന്ന നിശ്ചയിച്ച സമയം ഇടക്കിടെ മാററുകയാണെങ്കിൽ മനസ്സിന്ന് അസ്വസ്ഥതയുണ്ടാവുകയും അതിനെ ശാന്തമാക്കാൻ കൂടുതൽ ക്ലേശിക്കേണ്ടിവരികയും ചെയ്യുന്നതാണ്.

ധ്യാനത്തിന്ന മുമ്പായി ദിവ്യഗ്രന്ഥങ്ങൾ വായിച്ച് അദ്ധ്യാത്മഭാവം ഉണർത്തണം. ജപത്തിൽ ഏകാഗ്രത കിട്ടുന്നതിന്നായി കൈവിരലുകൾകൊണ്ട് മാലയിലെ മണികളെണ്ണുന്നത് നല്ലതാണ്. ധ്യാനം ഏറെക്കുറെ ഉറച്ചുകഴിഞ്ഞാൽ, കുറച്ചുനേരം ഇഷ്ടദേവതയെ ധ്യാനിച്ചതിന്നുശേഷം ദിവ്യജ്യോതിസ്സിനെ ധ്യാനിക്കേണ്ടതാണ്. ആ ദിവ്യജ്യോതിസ്സിൽ ഇഷ്ടദേവതയും താനും മുങ്ങിമുഴുകി ഒന്നാകുന്നതായി സങ്കല്പിച്ചനുഭവിക്കണം. പക്ഷേ, ഇതു തുടക്കത്തിൽ തീരെ ചെയ്യരുത്; ധ്യാനനിഷ്ഠ കൈവന്നശേഷമേ ചെയ്യാവൂ.

ധ്യാനത്തിൽ വിജയം സിദ്ധിക്കാൻ നമ്മുടെ ഭാവനാശക്തിയും ഉപയോഗിക്കണം. ഇഷ്ടദേവതയെ കടലാസ്സിലെ ചിത്രമായി കണ്ടാൽ പോരാ; സജീവമൂർത്തിതന്നെയായി ഭാവന ചെയ്യണം. ധ്യാനവേളയിൽ മനസ്സ് മന്ത്രാർത്ഥത്തിലും ഇഷ്ടദേവതയാകുന്ന പരമേശ്വരരൂപത്തിലും വ്യാപരിക്കണം.

ഉപബോധമനസ്സിൻെറ പ്രവർത്തനംകൊണ്ടാണ് സ്വപ്നങ്ങളുണ്ടാവുന്നത്. ചിലപ്പോൾ പൂർവ്വജന്മത്തിലെ സംഭവങ്ങളും സ്വപ്നത്തിൽ വന്നേയ്ക്കാം. ആദ്ധ്യാത്മവസ്തുക്കളെ സ്വപ്നം കാണുന്നതു് നല്ലതാണ്; എന്നാൽ അതു് വഴിയിലെ കാഴ്ച മാത്രമാണ്, ലക്ഷ്യമല്ല എന്നോർക്കണം. സ്വപ്നങ്ങളെക്കുറിച്ചു് അധികം ചിന്തിക്കരുതു്. സ്വപ്നത്തിൽ കിട്ടുന്ന പണംകൊണ്ടു് ജാഗ്രത്തിൽ ഒന്നും വാങ്ങാൻ സാദ്ധ്യമല്ല.

## ധ്യാനവിഘ്നങ്ങളായ ചിന്തകളെ എങ്ങനെ ഒഴിവാക്കാം

ധ്യാനത്തിന്നിടയ്ക്കു് ചിലപ്പോൾ ഉറക്കം തൂങ്ങിയേയ്ക്കാം. അതിന്നുള്ള പ്രതിവിധി കൺപോളകൾ പാതിമാത്രമടച്ചു് അർത്ഥഭാവനയോടുകൂടി ജപിക്കുന്നതാണ്. ധ്യാനിക്കാനിരിക്കവേ ധ്യാനവിഷയത്തോടു ബന്ധമില്ലാത്ത പല ചിന്തകളും രൂപങ്ങളും മനസ്സിൽ പൊന്തിവരുന്നു. വളരെക്കാലമായി നാം ശ്രദ്ധിച്ചുവളർത്തിയ ചിന്തകളും രൂപങ്ങളുമാണവ; ഈശ്വരനിൽ എന്നതിലധികം നമ്മുടെ താല്പര്യം അവയിലാണെന്നാണ് ഇത്തരമനുഭവം കാണിക്കുന്നതു്. ഏതൊന്നിലാണോ നമുക്കു് ഗാഢമായ താല്പര്യം, അതു ധ്യാനസമയത്തു പൊന്തിവരുന്നതു് തികച്ചും സ്വാഭാവികമാണ് — നമുക്കവയിൽ തീവ്രതാല്പര്യമുണ്ടു് എന്ന കാര്യം നാം സമ്മതിക്കാൻ തയ്യാറല്ലെങ്കിലും. ആവശ്യമില്ലാത്ത ഈ ചിന്തകളിൽ നിന്നൊഴിവാകാൻ ഒരു വഴിയുണ്ടു്; ദിവ്യരൂപങ്ങളല്ലാതെ മനസ്സിൽ പൊന്തിവരുന്ന മററു രൂപങ്ങളെയെല്ലാം നിഷ്ക്കരുണം ധ്യാനവിഷയമായ ദിവ്യജ്യോതിസ്സിൽ ആഹുതി ചെയ്യുക; ദിവ്യരൂപങ്ങളാണ് പൊന്തിവരുന്നതെങ്കിൽ അവയെ ഇഷ്ടദേവതാരൂപത്തിൽ ലയിപ്പിക്കുക. അങ്ങനെ ഇച്ഛാശക്തി മുഴുവനുപയോഗിച്ചു് ഇഷ്ടദേവതയിൽ മനസ്സ് ഏകാഗ്രപ്പെടുത്തുക. അല്പമെങ്കിലും ഭക്തിഭാവനയുണ്ടെങ്കിൽ അതു വളരെ സഹായകമായിത്തീരുന്നു. വെറുമൊരു വിഗ്രഹമെന്ന നിലയിലല്ലാതെ ഭഗവാൻെറ സജീവസാന്നിദ്ധ്യം അനുഭവപ്പെടുന്നുണ്ടെങ്കിൽ അതു വളരെ നല്ലതാണ്. കുറേക്കാലത്തെ പരിശ്രമംകൊണ്ടേ ഇതു സാധിക്കൂ. ഈ ധ്യാനപ്രക്രിയ വളരെ ശ്രമകരമാണ്. പക്ഷേ അതിലുള്ള ആനന്ദം പിന്നീടു് നമുക്കു മനസ്സിലാവും. സൂര്യനും നമുക്കും ഇടയ്ക്കുള്ള മേഘം കാരണം നാം സൂര്യനെ കാണുന്നില്ല. എന്നാൽ മേഘം വാസ്തവത്തിൽ സൂര്യനെ മൂടുന്നില്ല. ആത്മാവു് സർവ്വദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നു; അജ്ഞാനം കാരണം നാമതു കാണുന്നില്ല. സത്യവും അസത്യവും തമ്മിൽ സദാ വിവേചനം ചെയ്യുക. ലൗകികകാര്യങ്ങളാലോചിച്ചു് സമയം പാഴാക്കരുതു്. നമ്മുടെ എല്ലാ കഴിവുകളും ആ ഒരു ലക്ഷ്യത്തിലേയ്ക്കു തിരിക്കണം. ഭഗവാനിൽ വിശ്വാസം പുലർത്തുക. മനസ്സിൽ സംശയങ്ങൾ കടന്നുകൂടാതിരിക്കട്ടെ. സംശയങ്ങൾ വന്നാൽ പ്രാർത്ഥിക്കുക: ''ഭഗവൻ, എൻെറ മനോമാലിന്യങ്ങൾ മാത്രമാണ് എന്നെ അവിടുന്നിൽനിന്നു് അകററിനിർത്തുന്നതു്. അവയെ നീക്കിയാലും.'' പരിശുദ്ധിക്കുവേണ്ടി പ്രാർത്ഥിക്കുക.

## അദ്ധ്യാത്മജീവിതത്തിലെ നാലു പടികൾ

ഒരു സത്യവസ്തുവേയുള്ളൂ — സച്ചിദാനന്ദം. ആ ഒരേ വസ്തുവിനെ നാം വിഭിന്ന ഭാവങ്ങളിൽ ആരാധിക്കുന്നു. അവയാണ് വിഭിന്ന ദേവീദേവന്മാർ. അതിലൊരു സ്വരൂപത്തെ നാം നമ്മുടെ ഇഷ്ടദേവതയായി സ്വീകരിക്കുന്നു. ഈ ആരാധ്യദേവതയെ ഇടക്കിടെ മാററരുതു്. അങ്ങനെ മാററിയാൽ അദ്ധ്യാത്മജീവിതത്തിൽ പുരോഗതിയുണ്ടാവില്ല. ജപധ്യാനങ്ങളനുഷ്ഠിക്കവേ, സച്ചിദാനന്ദത്തെത്തന്നെയാണ് ഇഷ്ടദേവതാസ്വരൂപത്തിൽ നാം ആരാധിക്കുന്നതെന്നു് എല്ലായ്പ്പോഴും ഭാവനചെയ്യണം. തുടക്കത്തിൽ ഇങ്ങനെയല്ലാതെ ആ സച്ചിദാനന്ദവസ്തുവിനെ ഗ്രഹിക്കാനോ ഭാവനചെയ്യാനോ നമുക്കു വേറെ വഴിയില്ല. ലോകത്തിൽ സ്വയമാവിർഭവിച്ചു് ഭഗവാൻ നമ്മുടെ വഴി എളുതാക്കിത്തരുന്നു. അവിടുന്നുതന്നെ സ്വന്തം രൂപം നമുക്കു കാണിച്ചുതരുന്നു. പരമസത്യത്തിന്നു് മൂന്നു ഭാവങ്ങളുണ്ടു് — പരമമായ സച്ചിദാനന്ദരൂപം, അവതാരസ്വരൂപം, ജീവസ്വരൂപം. അവയെ സമുദ്രം, വലിയ തിര, ഒരു കുമിള എന്നിവയോടു് യഥാക്രമം ഉപമിക്കാം. കുമിള ആ വലിയ തിരയോടു് പററിച്ചേർന്നുനിന്നാൽ ഒരു ഘട്ടത്തിൽ അതു് സമുദ്രവുമായി ഏകീഭവിക്കും. അതുകൊണ്ടു് ഇഷ്ടദേവതയെ സദാ തുടർച്ചയായി ആരാധിച്ചുകൊണ്ടിരിക്കണം, സ്മരിച്ചുകൊണ്ടിരിക്കണം. എല്ലാ ദേവീദേവന്മാരും ഒരേ സത്യവസ്തുവിൻെറ വിഭിന്നഭാവങ്ങളാണ്; ആ

രൂപങ്ങളോടൊന്നും അവഗണന ഉണ്ടാവരുത്. ശാസ്ത്രങ്ങളിൽ വിഭിന്നരുചികൾക്കനുസരിച്ച് വിഭിന്നങ്ങളായ ആരാധനാരീതികൾ പറഞ്ഞിരിക്കുന്നു. സത്യസാക്ഷാത്ക്കാരം നേടിയിട്ടുള്ള ഋഷികളുടെ അദ്ധ്യാത്മജീവിതാനുഭവങ്ങളാണ് ശാസ്ത്രങ്ങൾ. അവരുടെ വാക്കുകൾ ഈശ്വരന്റെ തന്നെ വാക്കുകളുടെ പ്രതിധ്വനിയാണ്. അങ്ങനെ ഋഷികളുടെ ജീവിതത്തിൽക്കൂടിയും ശാസ്ത്രങ്ങളിൽക്കൂടിയും ഈശ്വരൻതന്നെ നമുക്ക് വിഭിന്നങ്ങളായ ആരാധനാമാർഗ്ഗങ്ങൾ കാണിച്ചുതന്നിരിക്കുന്നു.

വിഗ്രഹാരാധന ആദ്യത്തെ പടിയാണ്. നാം ഒരു വിഗ്രഹത്തിന്റെ മുമ്പിലിരുന്ന് ഈശ്വരപ്രതീകമായി അതിനെ ആരാധിക്കുന്നു. പ്രാർത്ഥനംകൊണ്ടും ജപംകൊണ്ടും ആരാധിക്കുകയാണ് അടുത്ത പടി. സദ്രൂപമായ പ്രതീകത്തിന്നു പകരം ശബ്ദപ്രതീകം — മന്ത്രം — കൊണ്ട് നാം ഈശ്വരനെ ആരാധിക്കുന്നു. അങ്ങനെ പുരോഗമിക്കുമ്പോൾ ഒരു ചിത്രമോ വിഗ്രഹമോ ഇല്ലാതെതന്നെ നമുക്ക് ഈശ്വരാരാധന ചെയ്യാറാവുന്നു. ഇഷ്ടദേവതയുടെ പ്രകാശമയമായ സ്വരൂപം ഹൃദയത്തിൽ ധ്യാനിച്ച് മന്ത്രം ജപിച്ച് നാം പരമേശ്വരനെ ആരാധിക്കുന്നു. സമൂർത്തമായ വിഗ്രഹപ്രതീകം വെടിഞ്ഞ് സൂക്ഷ്മമായ ശബ്ദപ്രതീകം — മന്ത്രം — സ്വീകരിക്കുന്നു. ജപിക്കുന്ന അവസരത്തിൽ നാം മന്ത്രാർത്ഥം സദാ ഓർത്തിരിക്കണം. അല്ലാതെ വെറുതെ മന്ത്രം ആവർത്തിക്കുന്നതു് ഗ്രാമഫോൺ പാട്ടുപോലെയാവും — എത്രയോ തവണ കീർത്തനങ്ങൾ ആവർത്തിച്ചു പാടിയിട്ടും അതിന്ന് ഈശ്വരസാക്ഷാത്കാരമുണ്ടാവുന്നില്ല. ഭഗവാന്റെ ദിവ്യപ്രതീകമാണ് മന്ത്രം എന്ന ഭാവനയെങ്കിലുമുണ്ടായിരിക്കണം.

മൂന്നാമത്തെ പടിയാണ് ധ്യാനം. അപ്പോൾ മുമ്പിൽ ചിത്രവും വേണ്ട, ഉള്ളിൽ മന്ത്രവും വേണ്ട. മനസ്സ് ഈശ്വരനിലേയ്ക്ക് നിരന്തരം ഒഴുകുന്നു. ഇഷ്ടദേവതയുടെ സജീവസാന്നിദ്ധ്യം മനസ്സിൽ എപ്പോഴും അനുഭവപ്പെടുന്നു. ശബ്ദപ്രതീകമായ മന്ത്രവും മറഞ്ഞ് ആ ദിവ്യസാന്നിദ്ധ്യത്തിന്റെ ബോധം മാത്രം അവശേഷിക്കുന്നു. ആത്മബ്രഹ്മൈക്യം അനുഭവപ്പെടുന്നതാണ് ഏററവും ഉയർന്ന പടി. അപ്പോൾ രണ്ടെന്ന തോന്നലേയില്ല. ഇതാണ് ഭഗവാന്റെ അനന്തഭാവം സാക്ഷാത്ക്കരിക്കുന്ന അവസ്ഥ.

അദ്ധ്യാത്മജീവിതത്തിൽ ഒരു സാധകൻ കടന്നുപോകുന്ന നാലവസ്ഥകൾ ഇവയാണ്.

ആദ്യം നാം എവിടെ നില്ക്കുന്നു എന്നറിഞ്ഞ് അടുത്ത പടികളിലൂടെ മുന്നേറണം. ഒന്നാമത്തെ പടിയിൽ നില്ക്കാൻ അർഹതയുള്ള ആൾ അതു വേഗം ചാടിക്കടന്ന് അവസാനത്തെ പടിയിൽ കയറാൻ ശ്രമിക്കരുത്. അതുകൊണ്ട് വളരെ ചീത്ത ഫലങ്ങളുണ്ടാവും. പുരയുടെ മുകളിലെത്താൻ ശ്രമിക്കുന്നതുകൊണ്ട് കാലൊടിയുകയാവും ഫലം.

ആരംഭഘട്ടത്തിലുള്ള സാധകന്ന് പൂവും ചന്ദനവുംകൊണ്ട് വിഗ്രഹാരാധന ചെയ്യുന്നതിൽ വലിയ ആനന്ദമുണ്ടാവും; അതുകൊണ്ട് ജപത്തിൽ അഭിരുചി വളരും. ജപം ധ്യാനത്തിലേയ്ക്കു നയിക്കും. പിന്നീട് ഇഷ്ടദേവതതന്നെ വഴികാണിക്കും.

---

# വെളിച്ചം

**എം. സി. എസ്. വാരിയർ, തൃത്താല**

ചേരാത്ത സംസ്കാരവിപര്യയത്താൽ
നൂറായിരം കല്മഷമുള്ളിൽ നില്ക്കെ,
ചേറാണ്ടെഴും മായികചിന്തനത്തിൻ
കാരാഗൃഹം ജീവിതമാക്കുമെങ്ങും.

ശ്രീരാമകൃഷ്ണാമൃതസംഗമത്തിൽ
നീരാടുവാനുള്ളമുണർന്നിടുമ്പോൾ,
പാരാകവേ ഭൗതികബന്ധമുക്ത-
സാരോപദേശോപമമല്ലസിപ്പൂ!

താരാപഥം നോക്കിയിരിക്കുമുള്ളം,
തീരാ തമസ്സാർന്നടിയുമ്പൊഴെല്ലാം:
നാരായണോദ്ദീപ്തവെളിച്ചമെന്നും
തോരാതെ പെയ്യട്ടെ മനം കുളിക്കാൻ!

വാരാശിപോൽ സംസൃതി താണ്ടുവാനീ
നേരായ മാർഗ്ഗം തെളിയട്ടെ മേന്മേൽ!
ചോരാതെനില്ക്കട്ടെ, വികാരവിഘ്നം
ചേരാത, നായാസസുഖം സുബദ്ധം!

---

# ജീവിതം എന്നെ എന്തു പഠിപ്പിച്ചു?

## മൊറാർജി ദേശായി

ജീവിതം എന്നെ പല കാര്യങ്ങളും പഠിപ്പിച്ചു എന്നു പറയുമ്പോൾ അതുകൊണ്ട്, ഗ്രഹിക്കേണ്ടതെല്ലാം ഞാൻ ഗ്രഹിച്ചുകഴിഞ്ഞുവെന്നോ ശേഷിപ്പുള്ള ജീവിതകാലത്തിൽ എനിക്കു യാതൊന്നും ഗ്രഹിക്കേണ്ടതായിട്ടില്ലെന്നോ അർത്ഥമാക്കാതിരിക്കണം.

ജീവിതത്തിൽ ഞാൻ പ്രധാനമായി പഠിച്ച പാഠം — ഈ ജീവിതത്തിലെ ഓരോ നിമിഷത്തിലും ഓരോ അനുഭവത്തിൽനിന്ന് ഉണ്ടാവുന്ന പാഠങ്ങൾ സ്വയം ഗ്രഹിക്കാൻ നാം തയ്യാറാവുന്നില്ലെങ്കിൽ, നമുക്കു നമ്മിലുള്ള വിവേകത്തേയോ വിശിഷ്ടഗുണങ്ങളേയോ വളർത്തിയെടുക്കുവാനും തിന്മയെ ഇല്ലായ്മചെയ്യുവാനും സാധ്യമല്ല എന്ന വസ്തുതയാണ്.

യൗവ്വനത്തിന്റെ ആരംഭത്തിൽത്തന്നെ ജീവിതം എന്നെ പഠിപ്പിച്ച മറെറാരു പാഠമാണ് സ്വന്തം സ്വാതന്ത്ര്യം നിലനിർത്തിയേ പററൂവെന്നും നിർഭയനായിരിക്കുന്നതിനുള്ള ശക്തിയാർജ്ജിച്ചേ തീരൂവെന്നുമുള്ളത്. ഇതിനു പ്രവൃത്തിയിലും വാക്കിലും സത്യസന്ധത പാലിക്കണമെന്ന സ്വഭാവം വെച്ചുപുലർത്തുകതന്നെവേണം. സത്യത്തിന്റെ മൂല്യത്തെപ്പററി ഞാൻ ഗ്രഹിച്ചതു് മതത്തിൽനിന്നാണ്. ഈ മതപഠനം ജീവിതത്തിൽനിന്നാണ് നേടാൻ കഴിഞ്ഞതും.

കിട്ടുന്ന അവസരങ്ങളിലെല്ലാം മററുള്ളവരെ സേവിക്കാൻ തെയ്യാറാവുക; അന്യന്ന് ഒരു തരത്തിലുള്ള ഉപദ്രവവും ചെയ്യാതിരിക്കുക; മററുള്ളവരെ നഷ്ടപ്പെടുത്തി ഒന്നുംതന്നെ നേടാതിരിക്കുക, കഴിയുമെങ്കിൽ, മറെറാരുവന്നുണ്ടാവുന്ന വിഷമങ്ങളിൽനിന്ന് അവനെ രക്ഷിക്കുവാൻ ആ വിഷമങ്ങൾ സ്വയം ഏറെറടുക്കുക, ഇവയാണ് അടിസ്ഥാനപരമായി മതം ഉപദേശിക്കുന്നതെന്നാണ് ജീവിതം എന്നെ പഠിപ്പിച്ചതു്.

നിർഭയനായിരുന്നാൽമാത്രമേ ഇതു സാധ്യമാകുവെന്നുകൂടി ഞാൻ പഠിച്ചു. സത്യാന്വേഷണത്തെസംബന്ധിച്ചുള്ള പ്രവർത്തനങ്ങളിൽ സ്വാശ്രയസ്വഭാവം ഇല്ലാതിരിക്കുകയും അന്യശക്തികൾക്കും പരിതഃസ്ഥിതികൾക്കും കീഴ്പ്പെട്ടുകൊണ്ടിരിക്കുകയും ചെയ്താൽ നിർഭയനായിരിക്കാനും മററുള്ളവരെ സേവിക്കാനും ആർക്കും കഴിയുകയില്ല എന്ന് ഞാൻ അനുഭവത്തിൽനിന്നും മനസ്സിലാക്കിയിരിക്കുന്നു.

ഏതു സാഹചര്യത്തിലും മനസ്സിൽ ശാന്തിയും സംതൃപ്തിയും ഉണ്ടാക്കിത്തീർത്താൽമാത്രമേ ജീവിതത്തിന്റെ മുഖ്യലക്ഷ്യമായ സുഖവും സന്തോഷവും കൈവരികയുള്ളൂവെന്ന് ഞാൻ മനസ്സിലാക്കി. ഈ ആശയത്തെ ഊന്നിക്കൊണ്ടുള്ള നിലപാട് ഈശ്വരനിലുള്ള എന്റെ വിശ്വാസത്തെ ദൃഢപ്പെടുത്താനും പൂർണ്ണതയിലെത്തിക്കാനും സഹായിച്ചിട്ടുണ്ട്. ഈശ്വരേച്ഛയും സനാതനനിയമത്തിനും അനുസൃതമായിട്ടാണ് ലോകത്തിൽ സംഭവിക്കുന്നതു് എന്തുംതന്നെയെന്ന പാഠവും ഞാൻ ഗ്രഹിച്ചു. ദ്വേഷബുദ്ധിക്കോ പകപോക്കലിനോ അതിൽ സ്ഥാനമില്ല.

ഈശ്വരേച്ഛയനുസരിച്ച് ഉണ്ടാകുന്ന എന്തിനേയും അദ്ദേഹത്തിന്റെ അനുഗ്രഹമായി കൈക്കൊള്ളാൻ തെയ്യാറാവണം. എങ്കിൽമാത്രമേ സംതൃപ്തിയും സമാധാനവും കഷ്ടപ്പാടുകളിൽ നിന്നുള്ള മോചനവും ഉണ്ടാവുകയുള്ളൂ എന്നും ജീവിതാനുഭവങ്ങൾ എന്നെ പഠിപ്പിച്ചിട്ടുണ്ട്.

പ്രപഞ്ചസൃഷ്ടിയിൽ മനുഷ്യൻ ഈശ്വരന്റെ ഒരു ഉപകരണം മാത്രമാണെന്നും അവൻ ഈശ്വരന്നു നിരുപാധികം കീഴടങ്ങേണ്ടവനാണെന്നും എന്തുതന്നെ സംഭവിച്ചാലും അതിൽ അവൻ പരവശനും പരിഭ്രാന്തനുമായിത്തീരേണ്ടതില്ലെന്നും ഞാൻ മനസ്സിലാക്കിയിരിക്കുന്നു.

സൗകര്യവും സാഹചര്യവും കിട്ടുമ്പോൾ അന്യർക്കുണ്ടാകുന്ന ദുഃഖങ്ങളും ക്ലേശങ്ങളും ദൂരീ

കരിക്കാൻ പരമാവധി പരിശ്രമിക്കേണ്ടതു് എൻെറ കടമയാണെന്നും അപ്രകാരം ചെയ്യുന്നതു് ഈശ്വരസേവയായി കരുതണമെന്നും ജീവിതം എന്നെ പഠിപ്പിച്ചു: അക്കാരണത്താൽ തന്നെ ആരിൽനിന്നും ഒരുതരത്തിലുമുള്ള പ്രതിഫലവും ആശിക്കാൻ പാടില്ലാത്തതുമാണു്.

കർമ്മനിയമം – എനിക്കതിൽ ഉറച്ച വിശ്വാസമുണ്ടു് – എന്നെ ഇതുംകൂടി പഠിപ്പിച്ചു: എൻെറ ജീവിതത്തിൽ ഉണ്ടായിട്ടുള്ള സംഭവങ്ങളെല്ലാംതന്നെ കഴിഞ്ഞുപോയതും നിലവിലുള്ളതുമായ കാലഘട്ടങ്ങളിലെ എൻെറ സ്വന്തം കർമ്മങ്ങളുടെ അനന്തരഫലങ്ങളാണെന്നു്.

ആകയാൽ എനിക്കുണ്ടായിട്ടുള്ള അനുഭവങ്ങൾക്കു് ആരെക്കുറിച്ചും എനിക്കു പരാതിയില്ല. ആരോടും എതിർപ്പോ, വെറുപ്പോ ഇല്ല. അതിൻെറ ഫലമോ? ഞാൻ എല്ലാവരോടും സ്നേഹമുള്ളവനായിരിക്കണമെന്ന പാഠം പഠിച്ചു. അതേ കാരണത്താൽ വൈരനിര്യാതനചിന്തയിൽനിന്നും ദ്വേഷബുദ്ധിയിൽനിന്നും ഞാൻ ഒഴിഞ്ഞകന്നു. നമ്മുടെ ഋഷിപുംഗവന്മാർ നമുക്കു നൽകിയ പഴയ ഉപദേശമാണു് സത്യത്തെ സംബന്ധിച്ചു് ഞാൻ സ്വീകരിക്കുന്നതു്.

''സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്
ന ബ്രൂയാത് സത്യമപ്രിയം.''

(സത്യമാണെങ്കിലും പ്രിയമായിട്ടുള്ളതിനെമാത്രമേ പറയാവൂ. പ്രിയമല്ലാത്ത സത്യം പറയരുതു്.)

ആദ്യകാലത്തു് എനിക്കു് ഒരു ധാരണ ഉണ്ടായിരുന്നു, സത്യമായിട്ടുള്ളതു് ഒരിക്കലും പ്രിയകരമായി പ്രകടിപ്പിക്കുക സാധ്യമല്ലെന്നു്. അതുകൊണ്ടു് ഞാൻ മഹർഷിമാരുടെ ഈ ഉപദേശത്തിന്നൊത്തു പ്രവർത്തിച്ചിരുന്നില്ല. കാരണം അതു തികച്ചും അസാധ്യമാണെന്നായിരുന്നു എൻെറ വിചാരം.

എന്നാൽ മേൽ വിവരിച്ച ഉപദേശം നൽകിയ ഋഷിപുംഗവന്മാർ എന്നേക്കാറം ബുദ്ധിചാതുര്യം കൂടിയവരാണെന്നു് ഏതാണ്ടു് 18 വർഷം മുമ്പാണു് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞതു്. അന്നുമുതൽ ആ ഉപദേശം എങ്ങനെ പ്രായോഗികമാക്കാമെന്നു് ഞാൻ പരീക്ഷിച്ചുവരികയാണു്.

ശാശ്വതമായി നിലകൊള്ളുന്നതും പരമാർത്ഥവുമായ സത്യം ഒരിക്കലും കയ്പേറിയതാവാൻ സാധ്യമല്ലെന്ന നിഗമനത്തിൽ ഞാൻ എത്തിച്ചേർന്നു. സത്യവചനം അഹിതമായി ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അതു്, അയാറം ഗ്രഹിച്ചുവെന്നു് അഭിമാനംകൊള്ളുന്ന സത്യം യഥാർത്ഥത്തിൽ സത്യമായിട്ടുള്ളതല്ലാത്തതുകൊണ്ടായിരിക്കണം. സത്യം പറയുന്നവന്നു് ആരെ ചൂണ്ടിയാണോ സത്യം ഉപദേശിക്കുന്നതു് അയാളോടു് നീരസം തോന്നുന്നുണ്ടായിരിക്കാം. എന്നാൽ മാത്രമെ സത്യവചനം അയാളിൽ കയ്പുള്ളതായി അനുഭവപ്പെടാൻ ഇടയാവുകയുള്ളുവെന്ന പാഠവും ഞാൻ പഠിച്ചു.

ആരോടും നീരസം തോന്നാതിരിക്കാൻ ഇതു് എന്നെ പഠിപ്പിച്ചു. ഈ സ്വഭാവം സാമൂഹ്യമായ സമീപനത്തിൽ എനിക്കു വളരെയധികം ഗുണം ചെയ്തിട്ടുണ്ടു്. ഞാൻ പറയുന്നതു് ഒരാറംക്കു് കോപത്തിന്നിടയാക്കിയെങ്കിൽ ഞാൻ അതിന്നു് അയാളെ കുററപ്പെടുത്തുകയില്ല. പ്രത്യുത ഞാൻ പറഞ്ഞ കാര്യത്തിൽ പററിപ്പോയ തെററുകളും അതിന്നുവേണ്ടി ഞാനവലംബിച്ച രീതിയിൽ വന്ന വൈകല്യങ്ങളും എന്താണെന്നു മനസ്സിലാക്കാൻ ശ്രമിക്കുക മാത്രമാണു് ഞാൻ ചെയ്യാറുള്ളതു്. ഫലപ്രദവും അഭികാമ്യവുമായ രീതിയിൽ മഹർഷിമാരുടെ സത്യത്തെക്കുറിച്ചുള്ള ആദേശത്തിന്നൊത്തു പ്രവർത്തിക്കാൻ ഇതു് എന്നെ കഴിവുള്ളവനാക്കിത്തീർത്തു.

ഭൗതികവസ്തുക്കറംക്കായുള്ള ആഗ്രഹം ഉപേക്ഷിച്ചാൽ മാത്രമേ സുഖം ലഭ്യമാവുകയുള്ളുവെന്നും സത്യത്തെ—അഥവാ ഈശ്വരനെ—സാക്ഷാത്കരിക്കുക എന്ന ഒരേ ഒരാശയം നിലനിർത്തിയാലേ മോക്ഷമോ സംതൃപ്തിയോ കരഗതമാകൂവെന്നുമുള്ള പാഠം ജീവിതം എന്നെ പഠിപ്പിച്ചു. ഈശ്വരസേവനം ശരിയായ നിലയിൽ സഫലമായി ചെയ്യണമെങ്കിൽ അദ്ദേഹത്തിൻെറ സൃഷ്ടിയായ ലോകത്തെ സേവിക്കുക തന്നെ വേണം.

ഒരുവൻ മററൊരുവന്നു് ഉപയോഗമുള്ളവനായിത്തീരണമെങ്കിൽ അവൻ പറയുന്നതിന്നനുസരിച്ചു പ്രവർത്തിക്കുന്നവനായിരിക്കണം. അതായതു് അവൻെറ വാക്കും പ്രവൃത്തിയും ഒരുപോലെയിരിക്കണമെന്നർത്ഥം.

ജീവിതം ഈ ഭഗവദ്ഗീതാസന്ദേശത്തിന്റെ സത്യം എന്നെ പഠിപ്പിച്ചു.

''കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂഃ
മാ തേ സംഗോഽസ്ത്വകർമ്മണി.''

(കർമ്മം ചെയ്യുന്നതിന്നുള്ള അധികാരമേ നിനക്കുള്ളൂ. അതിന്റെ ഫലവശത്തെ കുറിച്ചില്ല. നിന്റെ ജീവിതലക്ഷ്യം കർമ്മഫലത്തെക്കുറിച്ചായിരിക്കരുത്. കർമ്മത്തെ ഉപേക്ഷിക്കണമെന്ന ചിന്തയും നിന്നിലങ്കുരിക്കരുത്.)

ജീവിതം എന്നെ ഈവക കാര്യങ്ങളെല്ലാം പഠിപ്പിച്ചുവെന്നു പറയുമ്പോൾ അവയെല്ലാം ഞാൻ പൂർണ്ണമായും പ്രവർത്തനക്ഷമമാക്കിയെന്നു് അർത്ഥമാക്കരുത്. ഇവയുടെ യഥാർത്ഥമൂല്യങ്ങളെപ്പററി ഞാൻ ഗ്രഹിച്ചുവെന്നും അവ പ്രായോഗികമാക്കുന്നതിന്നു് ഇനിയും തുടന്നു പരിശ്രമിക്കണമെന്നും മാത്രമേ കണക്കാക്കേണ്ടതുള്ളൂ.

ആകയാൽ ഈ മൂല്യങ്ങൾക്കൊത്തവിധം പ്രവർത്തിക്കാൻ ഞാൻ നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. ഇന്നല്ലെങ്കിൽ നാളെ നിശ്ചയമായും ഞാൻ ഈ ഉദ്യമത്തിൽ വിജയിക്കാതിരിക്കുകയില്ലെന്നാണെന്റെ പ്രതീക്ഷ.

[ഭവൻസ് ജേർണ്ണലിൽനിന്നു് വിവർത്തനം:
പി. അച്യുതൻനായർ]

# ബാലകനായ ശ്രീരാമകൃഷ്ണനോട്

**കെ. ജനാർദ്ദനൻതമ്പാൻ**

(ഓമനക്കുട്ടൻ – എന്ന രീതി)

ബ്രാഹ്മണിയാകുമമ്മതന്നങ്ക–
സീമനി മേവും പൈതലേ!
ആരു നീ ചൊൽക ലോകത്തിന്നേക–
ശോഭനമണിദീപമേ?

ദാരിദ്ര്യത്തിലീ വിപ്രഗേഹത്തി–
ലാദരാൽജ്ജാതനാരു നീ?
നഗ്നപൈതലേ! നിസ്തുലാമല–
രത്നമേ! ചൊല്ലുകോമനേ!

ഹന്ത! ദുർഭഗലോകർ തൻ ബഹു–
സന്താപങ്ങളോത്താർദ്രനായ്
ഈശ്വരൻ താനവതീർണ്ണനായതോ
നീ ശിശോ! ദയാതോയധേ!

പൊട്ടിക്കരയുന്നെന്തേ ബാലക
പെട്ടെന്നെന്തു നിൻ സങ്കടം?
മൂഢരായ്, ദയനീയരായൊരീ–
മർത്ത്യരെച്ചൊല്ലി മാഴ്കയോ?

രോദനത്തിലും മോഹനം കൃപാ–
വർഷകമാം നിന്നാനനം
നിന്നിലേയ്ക്കെന്നെയാകൃഷ്ടനാക്കു–
ന്നെന്നെ നിർവൃതനാക്കുന്നു.

അദ്ഭുതബാലകാകൃതേ! പര–
മാസ്ഥയാ നിന്നെപ്പാർക്കവേ
മറെറല്ലാം മറന്നീടുന്നേ, നിനി
മറെറാന്നിൽ പ്രീതിയില്ല മേ.

അന്തരംഗത്തിന്നസ്വാസ്ഥ്യങ്ങളെ–
ശ്ശാന്തമാക്കീടും പൈതലേ!
കൈവിടാതെന്നും വാഴിപ്പേനെന്നുൾ–
ക്കോവിലിൽ നിന്നെയോമലേ!

* ശ്രീരാമകൃഷ്ണനിൽ ആത്മാർപ്പണംചെയ്ത ഭക്താഗ്രണിയായ ശ്രീ ഗിരീശ്ചന്ദ്രഘോഷിന്റെ ഒരു ഗാനത്തിന്റെ ആശയാനുവാദം

പാപിഷ്ഠന്മാരുമെപ്പോൾ കഴലിണപണിയും ഭക്തരാകുന്നിതപ്പോൾ
താപം തീർത്തായവർക്കുള്ളഭിമതമഖിലം നല്കി സംതൃപ്തരാക്കി
മുപ്പാരും കാത്തുപോരും ഭഗവതി സകലാഭീഷ്ടസന്ദായിനിയു–
ള്ളപ്പാദം മാത്രമാണാശ്രയ,മതിനെ വെടിഞ്ഞെന്തു ഞാൻ ചിന്ത ചെയ്വൂ?

– മൂർത്തിയേടത്തു് ശങ്കരൻനമ്പൂതിരി

ഭക്തിരസായനം – 3

# നിപീയതാം ഭക്തിരസായനം ബുധാഃ

വൈശ്രവണത്തു് രാമൻനമ്പൂതിരി

നാമനിർദ്ദേശപൂർവ്വം ഗ്രന്ഥത്തിൻെറ പ്രയോജനം വ്യക്തമാക്കുന്നു:

> സംസാരരാഗേണ ബലീയസാ ചിരം
> നിപീഡിതൈസ്തത്പ്രശമോഽതിശിക്ഷിതം
> ഇദം ഭവദ്ഭിർബഹുധാ വ്യയാതിഗം
> നിപീയതാം ഭക്തിരസായനം ബുധാഃ. 2

സംസാരത്തിലുള്ള അത്യാസക്തിയാൽ വളരെ കാലമായി പീഡിതരായ നിങ്ങൾ ആ പീഡകളെയെല്ലാം നശിപ്പിക്കുന്നതിൽ അത്യന്തം കഴിവുള്ളതും അനശ്വരവുമായ ഭക്തിരസമാകുന്ന അമൃതു് സദാ പാനം ചെയ്യാലും.

ഭക്തി രസരൂപമായതിനാൽ പരമപുരുഷാത്മമാണു് എന്നു പറയുവാനായി ആദ്യം അതിൻെറ ലക്ഷണം പറയുന്നു:

> ദ്രുതസ്യ ഭഗവദ്ധർമ്മാദ്–
> ധാരാവാഹികതാം ഗതാ
> സർവ്വേശേ മനസോ വൃത്തിർ–
> ഭക്തിരിത്യഭിധീയതേ. 3

തന്തിരുവടിയുടെ ദിവ്യലീലകളുടേയും ഗുണഗണങ്ങളുടേയും ശ്രവണകീർത്തനാദികൾകൊണ്ടു് ദ്രവീഭവിച്ച മനസ്സിൻെറ ഭഗവദ്വിഷയകവും ഇടമുറിയാത്തതുമായ വൃത്തിയാകുന്ന ഭക്തി. ഇവിടെ ഏതെങ്കിലും തരത്തിലുള്ള ശ്രവണാദികൾ എന്നേ താല്പര്യമുള്ളു. അല്ലാതെ ഭക്തിശ്രദ്ധാപൂർവ്വംമാത്രം ചെയ്യപ്പെടുന്ന ശ്രവണകീർത്തനാദികൾ എന്നു് വിവക്ഷയില്ല.

> തസ്മാത് കേനാപ്യുപായേന
> മനഃ കൃഷ്ണേ നിവേശയേത്. (7. 1. 31.)

കാമം, ക്രോധം, ഭയം, ദ്വേഷം, ഭക്തി ഈ ഏതെങ്കിലും ഒന്നിലൂടെ മനസ്സിനെ തന്തിരുവടിയിൽ അർപ്പിക്കണമെന്നു് ശ്രീനാരദൻ വ്യക്തമാക്കിയിരിക്കുന്നു. എന്തുകൊണ്ടായാലും മനസ്സ് ദ്രവീഭവിക്കണം എന്നതാണു് പ്രധാനം. ദ്രവീഭവിച്ച മനസ്സിൽ ഭഗവദ്വിഷയകവും നിരന്തരവുമായ വൃത്തിപ്രവാഹമുണ്ടാവണം. ശ്രീമദ്ഭാഗവതം പറയുന്നതു നോക്കുക:

> മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
> മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൗ
> ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം.
> (3. 29. 1)

സമുദ്രത്തിലേയ്ക്കുള്ള ഗംഗാജലത്തിൻെറ ഗതിപോലെ എൻെറ ഗുണഗണങ്ങളെ ശ്രവിച്ചു് സർവ്വാന്തര്യാമിയായ എന്നിലേയ്ക്കുള്ള മനസ്സിൻെറ നിരന്തരമായ വൃത്തിപ്രവാഹമാകുന്നു നിർഗ്ഗുണഭക്തി. ഇവിടെ അവിച്ഛിന്നാ എന്നതുകൊണ്ടു് അതു് ധാരാവാഹികമാവണമെന്നു കാണിച്ചു. ഗംഗാംഭസഃ എന്ന ദൃഷ്ടാന്തംകൊണ്ടു് ദാർഷ്ടാന്തികത്തിലും ദ്രവാവസ്ഥ വേണമെന്നും കാണിച്ചു. ''മയി സർവ്വഗുഹാശയേ'' എന്നതുകൊണ്ടു് സർവ്വേശ്വരവിഷയകമാവണമെന്നും കാണിച്ചു. ഇതുകൊണ്ടു് ദ്രവീഭവിക്കാത്ത മനസ്സിൻെറ വൃത്തിയും ഇടമുറിഞ്ഞുകൊണ്ടുള്ള വൃത്തിയും സർവ്വേശ്വരാന്യവിഷയവൃത്തിയും ഭക്തിയാവുകയില്ലെന്നു പറഞ്ഞു.

അതുതന്നെ വ്യക്തമാക്കുവാനായി ചിത്തത്തിൻെറ സ്വഭാവം കാണിക്കുന്നു:

> ചിത്തദ്രവ്യം ഹി ജതുവത്
> സ്വഭാവാത് കഠിനാത്മകം
> താപകൈർവ്വിഷയൈര്യോഗേ
> ദ്രവത്വം പ്രതിപദ്യതേ. 4

അരക്കു് സ്വാഭാവികമായി കഠിനമാണു്. അതു് അഗ്നിസംയോഗം കൂടാതെ ദ്രവീഭവിക്കുകയില്ല. സൂര്യകിരണങ്ങളുടെ സംയോഗത്തിൽ ശിഥിലീഭവിക്കുകയേയുള്ളൂ, ദ്രവീഭവിക്കുകയില്ല. അതുപോലെതന്നെ ചിത്തത്തിന്നും പറയുവാൻ പോകുന്ന കാമാദിതാപകങ്ങളുടെ സംയോഗത്തിൽമാത്രമേ ദ്രവീഭാവം വരുകയുള്ളൂ.

ആ താപകങ്ങളെത്തന്നെ കാണിക്കുന്നു.

കാമക്രോധഭയസ്നേഹ–
ഹർഷശോകദയാദയഃ
താപകാശ്ചിത്തജതുന–
സ്തച്ഛാന്തൌ കഠിനം തു തത്. 5

കാമം, ക്രോധം, ഭയം, സ്നേഹം, ഹർഷം, ശോകം, ദയ മുതലായവയാണ് ചിത്തമാകുന്ന അരക്കിനെ ദ്രവീഭവിപ്പിക്കുവാനുതകുന്ന താപകങ്ങൾ. ആ താപകങ്ങൾ ഇല്ലാതായാൽ അരക്ക് പിന്നെയും കഠിനമായിത്തന്നെ തീരും. അതു പോലെ മനസ്സും താപകങ്ങളുടെ നാശത്തിൽ പിന്നെയും കഠിനമായിത്തന്നെതീരും.

ദ്രവീഭാവത്തിന്റെ ആവശ്യകത കാണിക്കുന്നു:

ദ്രുതേ ചിത്തേ വിനിക്ഷിപ്തഃ
സ്വാകാരോ യസ്തു വസ്തുനഃ
സംസ്കാരവാസനാഭാവ–
ഭാവനാശബ്ദഭാഗസൌ. 6

ദ്രവീഭവിച്ച ചിത്തത്തിൽ വസ്തുവിന്റെ യാതൊരു ആകൃതി സ്ഥിരമായി പതിയുന്നുവോ അതാണ് സംസ്കാരം, വാസന, ഭാവം, ഭാവന എന്നീ ശബ്ദങ്ങളാൽ പ്രതിപാദിക്കപ്പെടുന്നതു്. അല്ലാതെ താർക്കികന്മാർ പറയുന്നതുപോലെ ക്ഷണികമായ ജ്ഞാനത്തിൽനിന്ന് ഉണ്ടാ യതല്ല.

ശിഥിലീഭാവമാത്രം തു
മനോ ഗച്ഛത്യതാപകൈഃ
ന തത്ര വസ്തു വിശതി
വാസനാത്വേന കിഞ്ചന. 7

തു എന്നതു് ഈഷത് എന്ന അർത്ഥത്തിലാണ്. ഈഷത്താപകങ്ങളുടെ സംയോഗത്തിൽ, സൂര്യാലോകത്തിൽ അരക്ക് എന്നപോലെ മനസ്സ് ശിഥിലീഭവിക്കുകയേയുള്ളു, ദ്രവീഭവിക്കുകയില്ല. അപ്പോൾ ആ മനസ്സിൽ ഒന്നും സ്ഥിരമായി പ്രവേശിക്കുകയുമില്ല. ചിത്തം ദ്രവീഭവിക്കുമ്പോൾ മാത്രമേ സ്ഥായിയായി ഒന്ന് അവിടെ പ്രവേശിക്കുകയുള്ളു. അതിന്ന് നിയാമകം കാണിക്കുന്നു.

ദ്രവതായാം പ്രവിഷ്ടം സദ്–
യത് കാഠിന്യദശാം ഗതം
ചേതഃ പുനർദ്രുതൌ സത്യാ–
മപി തന്നൈവ മുഞ്ചതി. 8

ദ്രവീഭവിച്ച മനസ്സിൽ പ്രവേശിച്ച സ്വരൂപം പിന്നെ കാഠിന്യാവസ്ഥ വന്നാലും വിട്ടുപോവുകയില്ല. ദ്രവീഭവിച്ച അരക്കിൽ എന്തെങ്കിലും വർണ്ണം ചേർത്താൽ ആ വർണ്ണം പിന്നെ ദ്രവീഭാവം പോയാലും വിടുകയില്ലല്ലൊ. പിന്നെ താപകാന്തരസംയോഗത്തിൽ ദ്രവീഭാവാന്തരം വന്നാലും വിടുകയില്ല. സ്ഥിരമായിത്തന്നെ നിലനിൽക്കും. ഇപ്രകാരം സദാ സർവ്വത്ര ഭഗവദ്ഭാവം ദർശിക്കുന്ന മഹാത്മാവ് കൃതാർത്ഥനാണ്. ശ്രീമദ്ഭാഗവതം ഘോഷിക്കുന്നു:

> സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
> ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ.
>
> (11. 2. 45.)

യാതൊരാൾ സർവ്വഭൂതങ്ങളിലും ഭഗവദ് ഭാവേന ആത്മാവിന്റെ സമന്വയത്തേയും സർവ്വേശ്വരാഭിന്നമായ ആത്മാവിൽ സർവ്വഭൂതങ്ങളേയും അധ്യസ്തമായും കാണുന്നുവോ ആ പുണ്യാത്മാവാണ് പരമഭാഗവതൻ. പ്രപഞ്ചത്തെ കാണുന്ന സമയത്തും ദ്രവീഭവിച്ച അരക്കിലേ വർണ്ണംപോലെ ഭഗവദാകാരം സ്ഥായിയായി സർവ്വത്ര പ്രകാശിക്കുന്നതിനാൽ ഭഗവദ്ഭാവം സർവ്വത്ര വരാം. ഹൃദയത്തിന്റെ ദ്രവീഭാവം പൂർണ്ണമായാൽ ഉത്തമഭക്തനാവും. ഈഷദ്ദ്രവാവസ്ഥയിൽ മധ്യമഭക്തനെന്നു പറയപ്പെടുന്നു.

> ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
> പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മധ്യമഃ.
>
> (11. 2. 46)

യാതൊരാൾ തന്തിരുവടിയിലും അവിടുത്തെ ശ്രീപാദഭക്തന്മാരിലും അജ്ഞരിലും ദ്വേഷിക്കുന്നവരിലും യഥാക്രമം പ്രേമം, മൈത്രീ, കൃപാ, ഉപേക്ഷ ഇവ ചെയ്യുന്നുവോ ആ ഭക്തൻ മധ്യമനാകുന്നു. സർവ്വത്ര ഭഗവദ്ഭാവമില്ലാത്തതിനാൽ ഉത്തമനല്ല. മധ്യമഭക്തനും ക്രമേണ ഉത്തമഭക്തനായിത്തീരും. ദ്രവീഭാവം ഒട്ടും വന്നിട്ടില്ല. എങ്കിലും ശ്രദ്ധാപൂർവ്വം ഭാഗവതധർമ്മങ്ങൾ അനുഷ്ഠിക്കുന്നുമുണ്ട്. അവരെപ്പററി പറയുന്നു:

> അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
> ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ.
>
> (11. 2. 47)

യാതൊരാൾ വിഗ്രഹത്തിൽ മാത്രം തന്തിരുവടിയെ ശ്രദ്ധാപൂർവ്വം പൂജിക്കുന്നു, അവിടത്തെ ഭക്തന്മാരേയോ മററുള്ളവരേയോ അപ്രകാരം ആരാധിക്കുന്നില്ല, ആ ഭക്തൻ പ്രാകൃത ഭക്തനാണ്. പ്രാകൃതഭക്തനും ക്രമേണ മധ്യമനും ഉത്തമനുമായി ഉയരും. ഈ ദ്രവീഭാവാവസ്ഥതന്നെയാണ് പ്രണയം, അനുരാഗം, സ്നേഹം എന്നെല്ലാം പറയപ്പെടുന്നത്. നോക്കുക:

വിസൃജതി ഹൃദയം ന യസ്യ സാക്ഷാത്
ഹരിരവശാഭിഹിതോഽപ്യഘൌഘനാശഃ
പ്രണയരശനയാ ധൃതാംഘ്രിപദ്മഃ
സ ഭവതി ഭാഗവതപ്രധാന ഉക്തഃ. (11. 2. 55.)

അവശന്മാരാൽപോലും എങ്ങനെയെങ്കിലും ഒരിക്കലെങ്കിലും ഉച്ചരിക്കപ്പെട്ടാൽ സർവ്വപാപജാലങ്ങളേയും നശിപ്പിച്ചുകളയുന്ന സാക്ഷാൽ സർവ്വേശ്വരനായ തന്തിരുവടി പ്രണയമാകുന്ന പാശത്താൽ ബന്ധിക്കപ്പെട്ട ശ്രീപാദപത്മങ്ങളോടുകൂടിയവനായി യാതൊരാളുടെ ഹൃദയത്തെ ഒരിക്കലും വിടുന്നില്ലയോ ആ മഹാപുരുഷനാകുന്നു പരമഭാഗവതൻ. പ്രണയം ദ്രവാവസ്ഥയാണ്. അതിൽ പ്രവേശിച്ച തന്തിരുവടിക്ക് പിന്നെ അവിടെനിന്നു വിട്ടുപോകുവാൻ സാധ്യമല്ല. ഉത്തമഭാഗവതൻതന്നെ പ്രാകൃതൻ, മധ്യമൻ, ഉത്തമൻ എന്നിപ്രകാരം മൂന്നു തരത്തിലുണ്ട്. പ്രപഞ്ചത്തെ സത്യമായി കണ്ടുകൊണ്ടു തന്നെ അവിടെയെല്ലാം തന്തിരുവടിയെ ദർശിക്കുന്നവൻ പ്രാകൃതനായ ഉത്തമഭക്തനാണ് ഉദാഹരണം:

ഖം വായുമഗ്നിം സലിലം മഹീം ച
ജ്യോതീംഷി സത്വാനി ദിശോ ദ്രുമാംശ്ച
സരിത് സമുദ്രാംശ്ച ഹരേഃ ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ. (11. 2. 41.)

പഞ്ചഭൂതങ്ങൾ, ജ്യോതിർഗ്ഗോളങ്ങൾ, പ്രാണികൾ, ദിക്കുകൾ, വൃക്ഷങ്ങൾ, നദികൾ, സമുദ്രങ്ങൾ, എന്നിപ്രകാരം എന്തെല്ലാമുണ്ടോ അവയെല്ലാം തന്തിരുവടി സന്നിധാനം ചെയ്യുന്ന പുണ്യക്ഷേത്രങ്ങൾ എന്നു കരുതി ഭക്തിപൂർവ്വം സർവ്വത്തേയും സാഷ്ടാംഗം പ്രണമിക്കണം.

പ്രപഞ്ചത്തെ മിഥ്യയായി കണ്ടുകൊണ്ട് സർവ്വത്ര ഭഗവദ്ഭാവം കാണുന്നവൻ മധ്യമനായ പരമഭാഗവതനാകുന്നു. ഉദാഹരണം:

തസ്മാദിദം ജഗദശേഷമസത്സ്വരൂപം
സ്വപ്നാഭമസ്തധിഷണം പുരുദുഃഖദുഃഖം
ത്വയ്യേവ നിത്യസുഖബോധതനാവനന്തേ
മായാത ഉദ്യദപി യത് സദിവാവഭാതി.
(10. 14. 22.)

അതു ഹേതുവായി അസത്തായും ചൈതന്യശൂന്യമായും സ്വപ്നതുല്യമായും അപാരദുഃഖരൂപമായുമിരിക്കുന്ന ഈ ജഗത്തു് സച്ചിദാനന്ദമൂർത്തിയും അനന്തനുമായ നിന്തിരുവടിയിൽ മായയാൽ ഉണ്ടാവുന്നതും നശിക്കുന്നതുമാണെങ്കിലും സത്തുപോലെയും ചിത്തുപോലെയും ആനന്ദംപോലെയും നിത്യംപോലെയും പ്രകാശിക്കുന്നു. അധിഷ്ഠാനസ്വരൂപമാണ് ആരോപ്യത്തിൽ തോന്നുന്നതെന്നു താല്പര്യം.

പ്രപഞ്ചത്തിൻെറ ഭാനംപോലുമില്ലാതെ സർവ്വത്ര ഭഗവദ്ഭാവം മാത്രം കാണുന്നവനാണ് സർവ്വോത്തമനായ ഉത്തമഭക്തൻ. ശ്രീമദ് ഭാഗവതം പറയുന്നതു് നോക്കുക:

ധ്യായതശ്ചരണാംഭോജം ഭാവനിർജിതചേതസാ
ഔത്കണ്ഠ്യാശ്രുകലാക്ഷസ്യ ഹൃദ്യാസീന്മേ ശനൈർഹരിഃ
(1. 6. 17.)

പ്രേമാതിഭരനിർഭിന്നപുളകാംഗോഽതിനിർവൃതഃ
ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ.
(1. 6. 18.)

ഭക്തികൊണ്ടു വശീകരിക്കപ്പെട്ട ചിത്തത്താൽ നിരന്തരം ശ്രീപാദപത്മം ധ്യാനിക്കുന്നവനും ഉത്കണ്ഠാതിശയത്താൽ അശ്രുക്കൾ നിറഞ്ഞ കണ്ണുകളോടുകൂടിയവനുമായ എൻെറ ഹൃദയത്തിൽ ശ്രീഹരി പതുക്കെപ്പതുക്കെ ആവിർഭവിച്ചു. ആ പ്രേമാതിശയത്താലുണ്ടായ രോമാഞ്ചത്തോടുകൂടിയവനും സർവ്വതാപനിർമുക്തനും പരമാനന്ദസാഗരത്തിൽ മഗ്നനുമായ ഞാൻ അവനവനേയോ മററുള്ളവയേയോ ഒന്നുംതന്നെ ദർശിച്ചില്ല. അഭ്യാസപരിപാകത്തിൽ മാത്രമേ ഈ അവസ്ഥയിൽ എത്തുകയുള്ളു.

ദ്രവീഭവിച്ച ചിത്തത്തിൽ പ്രവേശിക്കുന്ന തന്തിരുവടിയുടെ ജഗന്മംഗളസ്വരൂപം അവിടെ സ്ഥായിയായി സ്ഥിതിചെയ്യുന്നതിനാൽ സ്ഥായിഭാവശബ്ദം അന്വർത്ഥമായിതന്നെ ഭവിക്കുമെന്നു് പറയുന്നു.

സ്ഥായീഭാവഗിരാഽതോഽസൌ
വസ്ത്വാകാരോഽഭിധീയതേ
വ്യക്തശ്ച രസതാമേതി
പരാനന്ദതയാ പുനഃ.

ദ്രവീഭവിച്ച ചിത്തത്തിൽ പ്രവേശിച്ച വസ്തുവിന്റെ ആകാരംതന്നെയാണ് സ്ഥായിഭാവമെന്നു പറയപ്പെടുന്നത്. അതു പരമാനന്ദരൂപമായതിനാൽ വിഭാവാദികളുടെ സംയോഗത്തിൽ വ്യക്തമായിത്തീർന്നു് രസഭാവം പ്രാപിക്കുന്നു. ആചാര്യഭരതനും ''വിഭാവാനുഭാവസംചാരിസംയോഗാദ് രസനിഷ്പത്തിഃ'' എന്നിപ്രകാരം ഇതുതന്നെ പറഞ്ഞിരിക്കുന്നു.

ഭക്തിയാണ് സർവ്വോത്കൃഷ്ടരസമെന്നു കാണിക്കുവാനായി അതു പരമാനന്ദരൂപമാണെന്ന് ഉപപാദിക്കുന്നു:

ഭഗവാൻ പരമാനന്ദസ്വരൂപഃ സ്വയമേവ ഹി
മനോഗതസ്തദാകാരരസതാമേതി പുഷ്കലം. 10

ബിംബംതന്നെ ഉപാധിനിഷ്ഠമായി തോന്നപ്പെടുമ്പോൾ പ്രതിബിംബമെന്നു പറയപ്പെടുന്നു. പരമാനന്ദസ്വരൂപനായ തന്തിരുവടിതന്നെ ഉപാധിയായ ചിത്തത്തിൽ പ്രതിബിംബിച്ച് സമ്പൂർണ്ണമായി രസഭാവം പ്രാപിക്കുന്നു. ആലംബനവിഭാവമല്ലേ ഭഗവാൻ. അവിടുന്ന് എങ്ങനെ രസഭാവം പ്രാപിക്കും ? ആലംബനാദിഭാവങ്ങളാൽ പുഷ്ടിപ്പെടുന്നതല്ലേ രസം എന്നു ശങ്ക വേണ്ട. എന്തെന്നാൽ ബിംബപ്രതിബിംബങ്ങൾക്ക് വ്യാവഹാരികമായ ഭേദമുണ്ടല്ലൊ. ബിംബഭൂതനായ ഭഗവാനാണ് ആലംബനവിഭാവം. പ്രതിബിംബഭാവത്തിൽ ചിത്തത്തിൽ പ്രവിഷ്ടനായ അവിടുന്നാണ് രസരൂപനായിത്തീരുന്നത്. അതുകൊണ്ട് ഇവിടെ വിരോധമില്ലതന്നെ.

ആനന്ദരൂപനായ തന്തിരുവടി സ്ഥായിയായി ഹൃദയത്തിൽ പ്രവേശിക്കുമ്പോൾ ഉദിക്കുന്ന ഭക്തിരസത്തിന്നു് പരമാനന്ദരൂപത്വം വരാം. എന്നാൽ ഭഗവദ്വിഷയകമല്ലാത്തതിനാൽ ശൃംഗാരാദിരസങ്ങൾക്ക് ആനന്ദരൂപത്വമെങ്ങനെ എന്നു ശങ്കിച്ചു പറയുന്നു.

കാന്താദിവിഷയേഽപ്യസ്തി
കാരണം സുഖചിദ്ഘനം
കാര്യാകാരതയാ ഭേദേഽ-
പ്യാവൃതം മായയാ സ്വതഃ. 11

ആനന്ദമൂർത്തിയായ തന്തിരുവടിതന്നെ ജഗത്തിന്റെ ഉപാദാനകാരണമെന്നു് ''ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ, ആനന്ദേന ജാതാനി ജീവന്തി, ആനന്ദം പ്രത്യഭിസംവിശന്തി (ആനന്ദത്തിൽനിന്നുതന്നെ ഈ ഭൂതങ്ങൾ എല്ലാം ഉണ്ടായി, ആനന്ദംകൊണ്ടുതന്നെ അവ ജീവിക്കുന്നു, നശിക്കുമ്പോൾ ആനന്ദത്തിൽ തന്നെ ചെന്നു പ്രവേശിക്കുന്നു.) എന്നിപ്രകാരം ഉപനിഷത്തുകൾ ഘോഷിക്കുന്നു. ''ജന്മാദ്യസ്യ യതഃ'' എന്നു് ബ്രഹ്മസൂത്രവും അതുതന്നെ സയുക്തികം സ്ഥാപിക്കുന്നു. മൃത്തിൽനിന്ന് ഭിന്നമായി ഘടമില്ലല്ലൊ. അതുപോലെ സർവ്വത്ര കാരണംതന്നെ കാര്യരൂപേണ പ്രകാശിക്കുന്നു എന്നതാണ് വാസ്തവം. ''സർവ്വം ഖല്വിദം ബ്രഹ്മ'' (ഈ കാണപ്പെടുന്നതെല്ലാം പരമകാരണമായ ബ്രഹ്മംതന്നെ.) ''ഇദം സർവ്വം യദയമാത്മാ'' (ഈ കാണപ്പെടുന്നതെല്ലാം ഈ ആത്മാവുതന്നെ.) ''സദേവ സോമ്യ ഇദമഗ്ര ആസീത്'' (സൃഷ്ടിക്കു മുമ്പ് ഇതെല്ലാം സദ്രൂപംതന്നെയായിരുന്നു.) ഇപ്രകാരം ഉപനിഷത്തുകളെല്ലാം അപ്രകാരംതന്നെ പറയുന്നു. 'തദനന്യത്വമാരംഭണശബ്ദാദിഭ്യഃ' എന്നിപ്രകാരം ബ്രഹ്മസൂത്രവും കാരണത്തെ വിട്ട് കാര്യം പൃഥക്കായി ഇല്ലെന്ന് സയുക്തികം സ്ഥാപിക്കുന്നു. എന്നാൽ അപ്രകാരം തോന്നാത്തത് മായയുടെ ആവരണവിക്ഷേപശക്തികളാലാണ്. അഖണ്ഡാനന്ദരൂപേണ പ്രകാശിക്കാത്തതു് ആവരണശക്തിയാലാണ്. മറ്റൊരു രൂപത്തിൽ പ്രകാശിക്കുന്നത് വിക്ഷേപശക്തിയാലുമാണ്.

ശ്രീമദ് ഭാഗവതം പറയുന്നു:

ഋതേഽർത്ഥം യത് പ്രതീയേത
ന പ്രതീയേത ചാത്മനി
തദ്വിദ്യാദാത്മനോ മായാം
യഥാഭാസോ യഥാ തമഃ. (2. 9. 33)

അധിഷ്ഠാനഭൂതമായ ആത്മാവിൽ യാതൊന്നു ഹേതുവായി മിഥ്യാപ്രപഞ്ചം തോന്നുന്നുവോ സത്തായ ആത്മതത്ത്വം പ്രകാശിക്കാതിരിക്കുകയും ചെയ്യുന്നുവോ അതു് എന്റെ മായയാണെന്നു് അറിയണം. ഇല്ലാത്തതു തോന്നുന്നതിലും ഉള്ളതു തോന്നാതിരിക്കുന്നതിലും യഥാക്രമം ഉദാഹരണങ്ങൾ പറയുന്നു: യഥാ ആഭാസഃ, യഥാ തമഃ = ചന്ദ്രൻ രണ്ടില്ലെങ്കിലും ജലാദികളിൽ പ്രതിബിംബിച്ച് അപ്രകാരം തോന്നുന്നതുപോലെയും രാഹുഗ്രഹാദികളുടെ മദ്ധ്യത്തിൽ ഉണ്ടെങ്കിലും പ്രകാശിക്കാത്തതുപോലെ

യുമാണ് അസദ്വസ്തുവിൻെറ പ്രകാശവും സദ്വസ്തുവിൻെറ അപ്രകാശവും.

സദജ്ഞാതം ച യദ്ബ്രഹ്മ
മേയം കാന്താദിമാനതഃ
മായാവൃത്തിതിരോധാനേ
വൃത്ത്യാ സത്വസ്ഥയാ ക്ഷണം. 12

കാന്താദിഭാവത്തിൽ സച്ചിദാനന്ദംതന്നെയാണ് പ്രകാശിക്കുന്നതു് ജഡവസ്തുവല്ല. വിഷയേന്ദ്രിയസംയോഗം വരുമ്പോൾ അവിടെയുള്ള ആവരണം നശിക്കുകയും ചിദാനന്ദം പ്രകാശിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് അവിടെ രസത്വം വരാം. അതുതന്നെ വ്യക്തമാക്കുന്നു:

അതസ്തദാവിർഭാവിത്വം
മനസി പ്രതിപദ്യതേ
കിഞ്ചിന്ന്യൂനാം ച രസതാം
യാതി ജാഡ്യ വിമിശ്രണാത്. 13

വിഷയാവച്ഛേദേനയുള്ള ചിദാനന്ദമാണ് അവിടെ പ്രകാശിക്കുന്നതു്. ജാഡ്യത്തിൻെറ കുറഞ്ഞൊരു ബന്ധമുള്ളതിനാൽ കുറച്ചു് ന്യൂനതയോടുകൂടിയ ചിദാനന്ദമാണ് അവിടെ പ്രകാശിക്കുന്നതെന്നുമാത്രം. അതുകൊണ്ടുതന്നെയാണ് ശൃംഗാരാദിസർവ്വരസങ്ങളേയും വിട്ടു് ഭക്തിരസംതന്നെ സദാ സേവ്യമെന്നു പറഞ്ഞതു്.

---

# സമയോഗവും സമ്യഗ്യോഗവും

കെ. രാഘവൻതിരുമുല്പാടു്, ചാലക്കുടി

ഭഗവദ്ഗീതയുടെ സാമാന്യമായ സാരം ഗ്രഹിയ്ക്കാനിടവന്നതിന്നുശേഷം, ആയുർവ്വേദം പഠിക്കാൻ സംഗതി വന്നതു് ഈ ലേഖകനെ സംബന്ധിച്ച ദൈവവിശേഷംകൊണ്ടാണ്. അതു് ആയുർവ്വേദത്തിൻെറ പ്രാമാണികവും പ്രായോഗികവുമായ അംശങ്ങളെക്കുറിച്ചു മാത്രമല്ല ജീവിതത്തെക്കുറിച്ചുതന്നെ വിശിഷ്ടമായ ഒരു സമീപനമുണ്ടാകാൻ ഇടവരുത്തി. വ്യാഖ്യാനങ്ങളിൽ ഉന്നയിക്കപ്പെടുന്ന കർക്കശങ്ങളായ തർക്കവാദങ്ങളെ വിട്ടുതള്ളിയാൽ അവശേഷിക്കുന്ന ഗീതാപഠനത്തിൽനിന്നു സിദ്ധിക്കുന്ന സംസ്കാരം ഏതു വിഷയത്തെക്കുറിച്ചും സമഗ്രവും മൌലികവുമായ് വിവേകമുണ്ടാകുവാൻ സഹായിക്കുന്നു. മറെറന്തു വിഷയവും പഠിക്കുന്നതിന്നു മുമ്പു് ഗീത പഠിച്ചിരിക്കണമെന്നു പറയാൻ തന്നെ തോന്നിപ്പോകുന്നു. ഈ അഭിപ്രായം കുറെ കടന്നതാണ്, പ്രായോഗികമല്ല എന്നു ചിലർക്കു തോന്നിക്കൂടായ്കയില്ല. എന്നാൽ പ്രസ്ഥാനത്രയത്തിൽ സാധാരണന്മാരായ അധികാരികളെ ഉദ്ദേശിച്ചാണ് ഗീത അവതരിപ്പിക്കപ്പെട്ടതു്. മററു രണ്ടു പ്രസ്ഥാനങ്ങളായ, അധികാരിഭേദമനുസരിച്ചു് ഉത്തരോത്തരം ഉൽകൃഷ്ടങ്ങളായ, ബ്രഹ്മസൂത്രത്തിലും ഉപനിഷത്തുകളിലും ഉള്ള വിഷയത്തെത്തന്നെയാണ് ഗീതയും പ്രതിപാദിക്കുന്നതു്.

ഋഷിഭിർബഹുധാ ഗീതം ഛന്ദോഭിർവിവിധൈഃ പൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിർവിനിശ്ചിതൈഃ.
(ഗീത. 13. 4)

എന്നിങ്ങനെ ഗീതയിൽത്തന്നെ ഈ ആശയം സൂചിതമായിരിക്കുന്നു. (ഗീതയും ബ്രഹ്മസൂത്രവും വ്യാസനാൽ ഗ്രഥിതങ്ങളാണല്ലോ. ഉപനിഷത്പ്രതിപാദിതമായ വിഷയത്തെ രണ്ടു തരത്തിലുള്ള അധികാരികളെ ഉദ്ദേശിച്ചു് ആദ്യം ബ്രഹ്മസൂത്രങ്ങളുടെ രൂപത്തിലും പിന്നെ മധ്യേമഹാഭാരതം ഭഗവദ്ഗീതയുടെ രൂപത്തിലും ഉപദേശിച്ചു എന്നു ധരിക്കുന്നതിൽ തെററില്ല). ഗീതയുടെ പ്രത്യേകത, സാമാന്യമായ ഭാഷാജ്ഞാനമുള്ള, കഷ്ടിച്ചൊരു കാവ്യവ്യുത്പത്തിയുള്ള, ഏതൊരാൾക്കും വായിച്ചാൽ ശ്രദ്ധയുടേയും ഭക്തിയുടേയും തോതനുസരിച്ചു് ഒട്ടുംതന്നെ അബദ്ധമല്ലാത്ത ഒരർത്ഥം തോന്നാതിരിക്കുകയില്ല എന്നതാണ്. അതേററവും പ്രായോഗികവും ആയിരിക്കും. വ്യാഖ്യാനത്തിൻെറ സാമർത്ഥ്യംകൊണ്ടു് ബ്രഹ്മസൂത്രവും

ഉപനിഷത്തുകളും മുഴുവൻ ഗീതയിൽ അന്തർഭവിപ്പിക്കാനും കഴിയും. സിദ്ധിയനുസരിച്ച് അതിലധികവും ഗീത ഉൾക്കൊള്ളുന്നുവെന്നുള്ളതാണ് പരമാർത്ഥം. ആ നിലയ്ക്ക് ഗീതാതാത്പര്യം മുഴുവൻ മനസ്സിലായി എന്നോ പക്ഷഭേദത്തിനിടയില്ലാതെ വ്യാഖ്യാനിച്ചുതീർത്തുവെന്നോ പറയാൻ ഏതൊരാചാര്യനും കഴിയുമെന്നു പറഞ്ഞുകൂടാ. അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നിങ്ങനെ വിവിധമാർഗ്ഗങ്ങളെ അനുയാനംചെയ്യുന്ന വ്യാഖ്യാനങ്ങൾക്ക മൌലികമായി പൊരുത്തപ്പെടാത്ത അർത്ഥങ്ങൾ ഗീതയിൽനിന്നു പിഴിഞ്ഞെടുക്കുവാൻ കഴിയുന്നതിന്നു കാരണം അതാണ്. എന്നാൽ ഏതു സിദ്ധാന്തത്തെ ആദരിച്ചായാലും, സാധാരണനായ ഒരു സാധകന്ന് ആവശ്യമായ സംസ്കാരം ഗീതാപഠനത്തിൽനിന്നു കിട്ടുന്നു. കൂടുതൽ ഗഹനങ്ങളായ അർത്ഥങ്ങളെ നിഷ്പാദിപ്പിക്കുവാൻ ആഗ്രഹിക്കുന്നവർക്ക ബ്രഹ്മസൂത്രങ്ങളേയും ഉപനിഷത്തുകളേയും പീഡിപ്പിച്ചാൽ പോരേ എന്നു ചിലപ്പോഴെല്ലാം തോന്നിപ്പോകായ്കയില്ല. എന്നാൽ വാസുദേവൻെറ മുഖപദ്മത്തിൽനിന്നു സ്വയം വിനിർഗ്ഗമിക്കുക എന്ന വിശേഷം നിമിത്തം ഗീതയ്ക്ക് അധികമായ പ്രാമാണ്യം സിദ്ധിച്ചിരിക്കുന്നുവെന്നു കരുതാം. സാധാരണന്മാർക്ക പ്രയോജനപ്പെടുന്ന ധാരാളം വ്യാഖ്യാനങ്ങളുമുണ്ട് എന്നും സമാധാനിക്കാം. ഭാഷാവ്യുല്പത്തിയുണ്ടാകുന്നതോടുകൂടി ഗീതയിലും സാമാന്യമായ പരിചയം ഉണ്ടാകത്തക്കവണ്ണം പഠനക്രമത്തെ പരിഷ്കരിക്കേണ്ടിയിരിക്കുന്നു. കോളേജുതലത്തിലുള്ള വിദ്യാഭ്യാസം ആരംഭിക്കുന്നതിന്നു മുമ്പ് ഗീതയിൽ സാമാന്യപരിചയം സിദ്ധിച്ചിരിക്കുന്നതു് ഏതു വിഷയത്തെക്കുറിച്ചും ശാസ്ത്രീയമായ അധ്യയനത്തിന്ന് ഒഴിച്ചുകൂടാത്ത പശ്ചാത്തലമായിരിക്കും. ആയുർവ്വേദവിഷയകമായി ഇതേററവും ശരിയാണ് എന്നു കാണിക്കാനാണ് ഈ ലേഖനത്തിൽ പരിശ്രമിക്കുന്നതു്.

ആയുർവ്വേദം ആരോഗ്യത്തേയും രോഗത്തെയും കുറിച്ചു പ്രതിപാദിക്കുന്ന ശാസ്ത്രമാണല്ലോ. ആരോഗ്യത്തെ നിലനിർത്താനും, സാഹചര്യവശാൽ വന്നുചേർന്ന രോഗത്തെ ശമിപ്പിക്കാനുമുള്ള ഉപായത്തെ ആ ശാസ്ത്രം ഉപദേശിക്കുന്നു. രോഗത്തിന്നു കാരണങ്ങൾ രണ്ടുതരത്തിലുണ്ട്,ആന്തരമെന്നും ബാഹ്യമെന്നും. ശാരീരികങ്ങളായ പ്രക്രിയകളിൽ സംഭവിക്കുന്ന വ്യത്യാസങ്ങളാണ് ആന്തരമായ കാരണം. പലേ തരത്തിലുള്ള വേദനകളുടേയും മററു രൂപത്തിൽ അനുഭവപ്പെടുന്ന ലക്ഷണങ്ങൾ ആന്തരങ്ങളായ വൈകല്യങ്ങളെക്കുറിക്കുന്നു. ദേഹസ്ഥിതിനിബന്ധനങ്ങളായ പ്രക്രിയകൾ വേണ്ടവിധം നടക്കുന്നുണ്ടെങ്കിൽ, അസ്വസ്ഥതയെക്കുറിക്കുന്ന ഒരു ലക്ഷണവുമുണ്ടാവുകയില്ല. അപ്പോൾ ശാരീരികമായി അനുഭവപ്പെടുന്ന സുഖമാണ് ആരോഗ്യം. ശാസ്ത്രീയമായ സാമാന്യവൽക്കരണംകൊണ്ട് താത്ത്വികമായി ശാരീരികപ്രക്രിയകളെ മൂന്നായിട്ട വിഭജിച്ചിരിക്കുന്നു. ഈ തത്ത്വങ്ങളെ ആണ് സാങ്കേതികമായി മൂന്നു ദോഷങ്ങൾ (വാതം, പിത്തം, കഫം) എന്നു പറഞ്ഞിരിക്കുന്നതു്. ശാരീരികങ്ങളായ പ്രക്രിയകൾ വേണ്ടവിധത്തിൽ നിർവ്വഹിക്കപ്പെടുകകൊണ്ടു്, അനുഭവപ്പെടുന്ന ആരോഗ്യം ഈ തത്ത്വങ്ങളുടെ പ്രവർത്തനങ്ങൾ വേണ്ടവിധം നടക്കുന്നുവെന്നു സൂചിപ്പിക്കുന്നു. കൂടുക, കുറയുക, ഒരേ നിലയിലിരിക്കുക എന്നു മൂന്നു തരത്തിലല്ലാതെ ഒരു ഭാവഭേദവും ഒന്നിന്നും ഉണ്ടാകാനിടയില്ല. വൃദ്ധി, ക്ഷയം, സമത്വം എന്നിങ്ങനെ ഈ അവസ്ഥകളെ പറയാം. ശാരീരികങ്ങളായ ആറു ഭാവവികാരങ്ങളെ സംക്ഷേപിച്ചതാണ് ഈ മൂന്നവസ്ഥകൾ എന്നൂഹിക്കാവുന്നതേ ഉള്ളു. വർദ്ധിക്കാതെയും ക്ഷയിക്കാതെയും ഇരുന്നു് ഇവ പ്രവർത്തിക്കുമ്പോൾ അനുഭവപ്പെടുന്ന അവസ്ഥയാകകൊണ്ടു് ആരോഗ്യത്തെ ദോഷസാമ്യം എന്നു പറയുന്നു. വൃദ്ധിക്ഷയങ്ങളെ വികാരങ്ങളെന്നു പറയുന്നു. വികൃതമായ അവസ്ഥയിൽ അനുഭവപ്പെടുന്നതാകകൊണ്ടു് രോഗത്തിന്നു വികാരമെന്നു പേരുണ്ടു്. അപ്പോൾ ദോഷങ്ങൾ വിഷമങ്ങളായിരിക്കുമെന്നതുകൊണ്ടു് രോഗത്തെ ദോഷവൈഷമ്യമെന്നും പറയുന്നു. ആന്തരമായ ആരോഗ്യത്തിൻേറയും രോഗത്തിൻേറയും കാരണങ്ങൾ ദോഷങ്ങളാണ്. ദോഷങ്ങൾ സമങ്ങളോ വിഷമങ്ങളോ ആയിരിക്കുന്നതിന്നു കാരണമാകുന്നതു ബാഹ്യങ്ങളായ സാഹചര്യങ്ങളാണ്. ആഹാരം, വിഹാരം, കാലം എന്നിവയാണു സാഹചര്യത്തിൽപ്പെടുന്നതു്. ശരീരത്തിൻെറ ഉപാദാനമാകയാൽ ഭക്ഷണത്തിന്നു പ്രാധാന്യമുണ്ടെങ്കിലും, രസത്തെ പ്രധാനമാക്കി അതിനെ രസനേന്ദ്രിയത്തിൻെറ വിഷയമായിക്കല്പിക്കുകയും, മററിന്ദ്രിയങ്ങളുടെ വിഷ

യങ്ങാംക്കം സ്ഥാനം നല്കുകയും ചെയ്തുകൊണ്ടു വ്യാഖ്യാനിയ്ക്കുമ്പോാം, ആഹാരത്തിന്നു് പഞ്ചേന്ദ്രിയങ്ങളുടെ വിഷയങ്ങാം എന്നത്ഥം കിട്ടുന്നു. ശങ്കരാചാര്യരും ആ അത്ഥത്തിൽ ആഹാര ശബ്ദത്തെ വ്യാഖ്യാനിച്ചിട്ടുണ്ടു്. വിഹാരത്തിന്നു് ശരീരം, വാക്കു്, മനസ്സു് എന്നിവകൊണ്ടുള്ള പ്രവൃത്തികാം എന്നാണത്ഥം. ബുദ്ധിയും മനസ്സിൽപ്പെടുന്നു. ചൂടു്, തണുപ്പു്, മഴ എന്നിവകൊണ്ടറിയാവുന്നവയാണു് കാലങ്ങാം. ഇവയെല്ലാം ദോഷങ്ങാം സമങ്ങളായിരിക്കുവാൻ തക്കവണ്ണമാണെങ്കിൽ ആരോഗ്യം അനുഭവപ്പെടും. അല്ലെങ്കിൽ ദോഷങ്ങാം വിഷമങ്ങളായി ഏതെങ്കിലും തരത്തിലുള്ള രോഗം ബാധിയ്ക്കുകയും ചെയ്യും. സാങ്കേതികമായി പറയുമ്പോാം ഇവയുടെ സമ്യഗ്യോഗം ആരോഗ്യത്തിന്നും മിഥ്യായോഗം അഥവാ അസമ്യഗ്യോഗം രോഗത്തിന്നും ബാഹ്യമായ കാരണമാകുന്നു – ഏതു തരത്തിലുള്ള രോഗത്തിൻെറയും സങ്കല്പിക്കാവുന്ന ഏതു കാരണവും മൗലികമായി ഇവയുടെ മിഥ്യായോഗത്തിൽപ്പെടുന്നു.

ഗീതയെക്കുറിച്ചു ചിന്തിയ്ക്കുമ്പോാം യോഗമെന്ന ശബ്ദമാണു് പ്രത്യേകിച്ചു് ഓമ്മയിൽ വരുക. ഗീത യോഗശാസ്ത്രമാണെന്നു് ഓരോ അധ്യായത്തിൻെറ അവസാനത്തിലും എടുത്തു പറഞ്ഞിരിയ്ക്കുന്നു. ശാസ്ത്രമെന്ന ശബ്ദത്തിൻെറ എല്ലാ അത്ഥങ്ങളും ഇവിടെ യോജിക്കും. ശാസിക്കുന്നതാണു് ശാസ്ത്രം. ഇന്നതാവാം, ഇന്നതരുതു്, ഇന്നതരത്തിൽ വേണം എന്നാണു് ശാസനത്തിൻെറ രൂപം. ശാസിയ്ക്കുക എന്നതിന്നു രക്ഷിയ്ക്കുക എന്നും അത്ഥമുണ്ടു്. യോഗത്തെ വിധിനിഷേധങ്ങളോടുകൂടി ഉപദേശിയ്ക്കുന്നതോടൊപ്പം, വിഘ്നങ്ങളിൽനിന്നു രക്ഷിയ്ക്കുകയും ചെയ്യുന്നതാണു് യോഗശാസ്ത്രം. യോഗത്തിന്നു രണ്ടവസ്ഥകാം ഉണ്ടു്, സാധനയുടേയും സിദ്ധിയുടേയും. ആരുരുക്ഷുവും ആരൂഢനും യോഗി തന്നെയാകുന്നു. വ്യാകരണത്തെ അറിയുന്നവനും പഠിയ്ക്കുന്നവനും (അധീതേ വേത്തി വാ) വൈയാകരണനാകുന്നതുപോലെ തന്നെയാണതു്. ലക്ഷ്യവും മാഗ്ഗവും ഒന്നുതന്നെയാണു്, മാഗ്ഗമാണു് ലക്ഷ്യമായി പരിണമിയ്ക്കുന്നതു് എന്ന ആശയവും അതിലുണ്ടെന്നു കരുതി യോഗം സമത്വമാണു്, സാമ്യമാണു് എന്നു ഗീതയിൽ പറയപ്പെട്ടിട്ടുണ്ടല്ലോ. (സമത്വം യോഗ ഉച്യതേ; യോഽയം യോഗസ്ത്വയാ പ്രോക്തഃ സാമ്യേന മധുസൂദന, എന്നിത്യാദി), സമമായിരിക്കുക എന്നതാണു സാധനയുടെ (ഉപായത്തിൻെറ, മാഗ്ഗത്തിൻെറ) സ്വഭാവവും. ശാരീരികമായി കായശിരോഗ്രീവകളെ സമമാക്കുന്നതു മുതൽ, നിന്ദാസ്തുതികളിലും മാനാപമാനങ്ങളിലും ശീതോഷ്ണസുഖദുഃഖങ്ങളിലും ജയപരാജയങ്ങളിലുമെല്ലാം സമനായിരുന്നുകൊണ്ടു്, സവ്വത്ര സമദശ്നനായിത്തീരുന്നതാണു് യോഗസാധനയുടെ സ്വരൂപം. ചിത്തവൃത്തിനിരോധമാണു യോഗമെന്നു പറഞ്ഞാലും ഈ താൽപര്യംതന്നെ വന്നുകൂടും. ചിത്തവൃത്തികാംക്കു ഇളക്കം സംഭവിയ്ക്കുന്നതു് നിന്ദാസ്തുത്യാദികളും ജയപരാജയങ്ങളും മററും മൂലമാണല്ലോ. ചിത്തത്തെ സമമാക്കി വെയ്ക്കുക എന്നാണു് ചിത്തവൃത്തികളെ നിരോധിയ്ക്കുക എന്നതിന്നു താൽപര്യം.

നാത്യശ്നതസ്തു യോഗോഽസ്തി ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാജ്ജുന.

ഊണു് അധികമാകരുതു്, കുറയരുതു്; ഉറക്കം കൂടരുതു്, തീരെ ഇല്ലാതിരിയ്ക്കരുതു് എന്നിങ്ങനെ വിഷയാനുഭവങ്ങളിൽ സമനായിരിയ്ക്കുകയും യോഗത്തിൻെറ മാഗ്ഗമായി ഉപദേശിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ സമനായിരിയ്ക്കാനും ചിത്തവൃത്തികളെ നിയന്ത്രിക്കണം, നിയന്ത്രിച്ചു ശീലിക്കണം. ആരോഹണാവസ്ഥയിലും ആരൂഢാവസ്ഥയിലും യോഗം സമത്വലക്ഷണമാകുന്നുവെന്നു സാരം. കമ്മം, ഭക്തി, ജ്ഞാനം എന്നീ സഹജങ്ങളായ സ്വഭാവങ്ങളെ സമത്വത്തെ സാധിക്കാൻ സമത്വത്തിൻെറ മാഗ്ഗംകൊണ്ടു സംസ്കരിക്കുമ്പോഴാണു് യോഗങ്ങളാകുന്നതു്. എന്തെങ്കിലും ചെയ്യുകയും, എന്തിലെങ്കിലും ആസക്തി (ഭക്തി) ഉണ്ടാവുകയും എന്തെങ്കിലും അറിയുകയും ചെയ്യുക എന്നതു് എല്ലാവക്കും സഹജമാണല്ലോ. എന്തു് എന്നല്ല എങ്ങനെ എന്നാണു് ഗീത ഉപദേശിയ്ക്കുന്നതു് എന്നു് ലളിതമായ ഭാഷയിൽ പറഞ്ഞാലും തെററുകയില്ല.

സമത്വത്തിൽക്കൂടി സമത്വത്തിലേയ്ക്കു് എന്ന ഗീതാസരണിയെ ഗീതയിൽത്തന്നെ സൂചിപ്പിച്ചിട്ടുള്ളപോലെ, ആഹാരാദികാര്യങ്ങളിലേയ്ക്കു പകത്തിയാൽ, നിത്യജീവിതത്തിൽ പ്രായോഗികമാക്കിയാൽ, ആയുവ്വേദമായി. ആഹാരാദികളിലെ സമ്യക്ത്വം തന്നെയായ സാമ്യംകൊണ്ടു് ദോഷങ്ങളുടെ സാമ്യം സിദ്ധമാകുന്നു. സുഖമെന്നും സ്വാസ്ഥ്യമെന്നുമുള്ള പര്യായ

ത്തോടുകൂടിയ ആരോഗ്യം അപ്പോഠം അനുഭവപ്പെടുന്നു. പ്രജ്ഞാപരാധമാണ് രോഗത്തിന്നു മൂലകാരണമെന്ന് ആയുർവേദം പറയുന്നു. സ്ഥിതപ്രജ്ഞതയാണ് യോഗത്തിൻെറ പരമാവസ്ഥയെന്നു ഗീതയുപദേശിക്കുന്നു. രോഗങ്ങഠം രാഗാദികളാണ് (രാഗം – വിഷയങ്ങളിലുള്ള അതിസക്തി – ആയ ആരംഭത്തോടുകൂടിയവ) എന്നു ആയുർവ്വേദം പറയുന്നു. രാഗത്തിന്നു വിധേയമല്ലാതിരിക്കുക എന്ന വൈരാഗ്യമാണ് പരമമായ സുഖത്തിന്ന് മാർഗ്ഗമെന്നു ഗീതയും പറയുന്നു.

ഇങ്ങനെ ആലോചിയ്ക്കുമ്പോഠം, ഗീതയിലെ സമയോഗവും ആയുർവ്വേദത്തിലും സമ്യഗ്യോഗവും സ്വരൂപത്തിലും സ്വഭാവത്തിലും ഒന്നുതന്നെയാണ് എന്നു പറയാൻ കഴിയും. ഒരു പടികൂടി കടന്നു ചിന്തിക്കുമ്പോഠം ഗീതാസിദ്ധാന്തത്തെ സാമാന്യമായെങ്കിലും ഗ്രഹിയ്ക്കാത്തവക്ക് ആയുർവേദതത്ത്വങ്ങളെ വേണ്ടവിധം ധരിയ്ക്കാൻ കഴികയില്ലെന്നും, ആയുർവ്വേദസിദ്ധാന്തങ്ങളെ മനസ്സിലാക്കിയിട്ടില്ലാത്തവക്ക് ഗീതാസിദ്ധാന്തത്തെ പ്രായോഗികമാക്കാൻ കഴിയില്ലെന്നുംകൂടി പറയേണ്ടിവരും.

---

# ഭാഗ്യശാലികൾ!

## സി. നാരായണഗുപ്തൻ, ഗീതാകേന്ദ്രം

അഹോ കഷ്ടം മനുഷ്യന്മാർ, അജ്ഞന്മാർ, അല്പബുദ്ധികഠം,
കത്തവ്യമൂഢരായ് ത്തീർന്നു, കലികല്മഷബാധയാൽ.

അവരെക്കരകേററീടാൻ, അവക്കാശ്വാസമേകുവാൻ,
അവക്കുന്നതി നല്കീടാൻ, അവതാരം വരിച്ചവർ,

ആനന്ദസാഗരത്തിങ്കൽ ആറാടി വിഹരിച്ചവർ
ആജന്മബ്രഹ്മചര്യത്താൽ ഐശ്വര്യം വിളയിച്ചവർ,

ഏതു ജീവനുമാനന്ദമേകുവാൻ വെമ്പൽപൂണ്ടവർ,
എല്ലാ മതത്തിലും ലക്ഷ്യം ഏകമാണെന്നു കണ്ടവർ,

കാമിനീകാഞ്ചനദ്വന്ദ്വം കേവലം കൈവെടിഞ്ഞവർ
കാളിതൻ കോമളാകാരം കണ്ണാലേ കണ്ടുകൊണ്ടവർ,

നാമരൂപവിഹീനൻെറ നാമരൂപങ്ങഠം കണ്ടവർ
നാമരൂപാദിയായുള്ള നാനാത്വം വിസ്മരിച്ചവർ,

മായ കാട്ടുന്ന ജാലത്തിൻ മറിമായം പൊളിച്ചവർ
ജായയെക്കൂടിയും തൻെറ തായയെന്നു നിനച്ചവർ,

ഞാനെന്ന ഭാവമില്ലാത്തോർ, എല്ലാം ഞാനെന്നറിഞ്ഞവർ
ഞാനാരെന്നറിവാനുള്ള നാനാവഴികഠം കണ്ടവർ,

ഭാര്യയൊന്നിച്ചിരുന്നിട്ടും ബ്രഹ്മചര്യം പുലർത്തിയോർ
ഭ്രാന്തനാണെന്നിരുന്നിട്ടും മനോഭ്രാന്തിയകററിയോർ,

പൌരാണികമതത്തിൻെറ പാരമ്പര്യം വളർത്തവർ
പൌരോഹിത്യപ്രഭാവത്തിൻ പരമ്പര തകർത്തവർ,

അനേകായിരവർഷത്തിൻ ആർഷപൂരുഷചിന്തകഠം
സ്വന്തമാം ജീവിതത്തിങ്കൽ സ്വന്തമായിപ്പകർത്തിയോർ,

ചിലപ്പോഠം ജ്ഞാനിയാകുന്നോർ ചിലപ്പോഠം ജ്ഞാനമാകുവോർ
ചിലപ്പോഠം ഭക്തനാകുന്നോർ ചിലപ്പോഠം മുക്തനാകുവോർ,

രാമനും കൃഷ്ണനും വീണ്ടും രണ്ടുമൊന്നായ്ച്ചമഞ്ഞവർ,
രാമകൃഷ്ണാഖ്യയാലെങ്ങും വിശ്വവിശ്രുതിയാന്നവർ,

അവരീശ്വരനെക്കണ്ടോർ, കാണിച്ചോർ, കണ്ടുകൊള്ളുവാൻ
വരും തലമുറയ്ക്കെല്ലാം വഴിവെട്ടിത്തുറന്നവർ,

അവരിൽച്ചിത്തമർപ്പിച്ചോർ, അവർതൻ വചനാമൃതം
സേവിച്ചോർ, സേവനം ചെയ്‌വോർ ഭദ്രന്മാർ! ഭാഗ്യശാലികഠം!!

---

# ശബരി

## പ്രവ്രാജിക അജയാപ്രാണാ

അവർ കിതയ്ക്കുന്നുണ്ടായിരുന്നു. അഗ്നിനാളത്തിന്റെ ആടിയുലയുന്ന വെളിച്ചത്തിൽ അവരുടെ വിജയഭാവം കളിയാടുന്ന മുഖം കണ്ടിട്ട് അദ്ദേഹം ചോദിച്ചു: ''എന്താ, കാര്യം സാധിച്ചപോലെ ഇരിക്കുന്നുണ്ടല്ലൊ. കണ്ടുപിടിച്ചുവോ ആളാരാണെന്ന്?'' ബാലന്മാർ എല്ലാവരും കൂടി ഒന്നിച്ച് വിളിച്ചുപറഞ്ഞു: ''ഉവ്വ്, ഗുരോ, കണ്ടുപിടിച്ചു. അതൊരു സ്ത്രീയാണ്.'' അദ്ദേഹമൊന്നു ഞെട്ടി. ''എന്ത്, സ്ത്രീയോ? രാത്രി ഇരുട്ടിൽ നിങ്ങൾക്ക് നല്ലവണ്ണം കാണാൻ കഴിഞ്ഞില്ലെന്നു വരുമോ?'' കുട്ടികൾ വിടാനുള്ള ഭാവമല്ല. അവർ ശാഠ്യം പിടിച്ചു: ''പക്ഷേ, ഞങ്ങൾ ശരിക്കും കണ്ടതാണ്, ഗുരോ! അതൊരു സ്ത്രീയാണ്, ഞങ്ങൾക്കതിൽ സംശയമില്ല. നാളേയും അവൾ വരും.'' അദ്ദേഹം ഒന്നും മിണ്ടിയില്ല. അതെ, അത് ശരിയാണ് – നാളേയും അവൾ വരും. എത്ര നാളായി മുടക്കം കൂടാതെ അവളെന്നും വരുന്നു, നാളേയും അവൾ വരാതിരിക്കില്ല. ആട്ടെ, താൻതന്നെ ഒന്നുനോക്കി കണ്ടുപിടിക്കാം അവളാരെന്ന്.

* * *

ചിന്നൻ വേടന്മാരുടെ തലവനാണ്. തന്റെ കീഴിലുള്ള വേടക്കുടുംബങ്ങളെയെല്ലാം അവൻ പിതൃതുല്യം വാത്സല്യത്തോടെയാണ് നോക്കി രക്ഷിച്ചുവന്നത്. ചിന്നൻവേടന്റെ കീഴിൽ ശബരന്മാർക്ക് വെള്ളം കിട്ടാതേയോ വേണ്ടത്ര ആഹാരം ലഭിക്കാതേയോ ഒരിക്കലും കഷ്ടപ്പെടേണ്ടിവന്നിട്ടില്ല. ചിന്നന്റെ ഏകസന്താനമാണ് നീലി. ചൊറുചൊറുക്കും സൌന്ദര്യവും ഒന്ന് മറ്റേതിനെ വെല്ലുന്ന മട്ടിൽ അലതല്ലിക്കളിയാടുന്ന ശരീരമാണ് അവളുടേത്. ആ കൊച്ചുപെണ്ണ് വേടസംഘത്തിന്റെ വാത്സല്യഭാജനമാണ്, അധിഷ്ഠാനദേവതയാണ്, ആരാധനാപാത്രമാണ്. അമ്പെയ്യുന്നതിലും, കായികവിനോദങ്ങളിലും, നീന്തൽ മത്സരങ്ങളിലും ഏതു വേടനേയും വെല്ലുന്നവളായി വളർന്നുവന്നു, ആ വനസുന്ദരി. പ്രകൃതിയുടെ ഓമനപ്പുത്രിയായി വളർന്നുവന്ന അവളുടെ ശരീരത്തിൽ യൌവ്വനം പതുക്കെ ആക്രമണം ആരംഭിച്ചതോടെ ചിന്നന് ചിന്തയായി. ഇവളെ ആർക്കെങ്കിലും വിവാഹം ചെയ്തുകൊടുത്താലേ തന്റെ മനസ്സിന് സമാധാനമാകൂ. മാൻപേടകളുടേയും സിംഹക്കുട്ടികളുടേയും ഒരുപോലെ ബന്ധുവായി കാനനത്തറവാട്ടിലെ പരദേവതയായി ശോഭിക്കുന്ന ഈ കൊച്ചുകന്യകയെ വേൾക്കാൻ തക്കതായ ഒരു വേടയുവാവിനെ തന്റെ സംഘത്തിൽ ചിന്നൻ കണ്ടില്ല. അങ്ങനെയിരിക്കെയാണ് അകലെയെങ്ങോ ഉള്ള ഒരു വേടസംഘത്തിൽനിന്ന് അടർന്നുവന്ന ഒരു യുവാവ് ചുററിത്തിരിഞ്ഞ് ചുററിത്തിരിഞ്ഞ് ആ കാട്ടിലെത്തിയത്.

മാതാപിതാക്കന്മാരും ഉററവരുമായ മററു സകലരും മരണവക്ത്രത്തിൽ പതിച്ചതിനുശേഷം സ്വന്തം കൂട്ടത്തിൽ നില്ക്കാനിഷ്ടമില്ലാതെ ഭാഗ്യവും തേടി നാടു കാണാനിറങ്ങിത്തിരിച്ചതാണ് വേലൻ. ആരുടേയും ശ്രദ്ധയെ ആകർഷിക്കുന്ന ദേഹവടിവും ഉറച്ച നടപ്പും തലയെടുപ്പും ഒന്നിനേയും കൂസാത്ത നോട്ടവും ഒത്തിണങ്ങിയ ആ യുവാവ് അതിവേഗത്തിൽ വേടഭൂപന്റെ സ്നേഹത്തിനു പാത്രമായി, എന്നു മാത്രമല്ല താമസംവിനാ ചിന്നന്റെ പുത്രിയുടെ ജീവനാഥനുമായി. അങ്ങനെ വേലനും നീലിയുംകൂടി ഒരു സുപ്രഭാതത്തിൽ തങ്ങളുടേതായ കുടിലിലേയ്ക്ക് താമസം മാററി.

സ്വന്തം വീട്ടിൽ താമസമുറപ്പിച്ചതിനുശേഷമാണ് തന്റെ ശയ്യയിൽ സാധാരണവേടന്മാർക്കിടയിൽ കണ്ടു പരിചയമില്ലാത്ത ചില പ്രത്യേകതകൾ വേലൻ ശ്രദ്ധിക്കാൻ തുടങ്ങിയത്. വെളുപ്പിനെഴുന്നേററ് ഗൃഹകൃത്യങ്ങളിൽ ഏർപ്പെടും മുമ്പ് പുഴയിൽപ്പോയി കുളിച്ച് ദേഹ

ശ്രദ്ധ വരുത്തുക അവൾക്കൊരു പതിവാണ്. വേലന് ഇതിൻെറ അർത്ഥം ആദ്യമൊന്നും മന സ്സിലായില്ല. പണിയെടുത്തു് ക്ഷീണിച്ചിട്ടോ വിയർത്തു് അഴുക്കായിട്ടോ ഉണ്ടെങ്കിൽ മേലാകെ കഴുകി വൃത്തിയാക്കേണ്ടതു് ആവശ്യമായി അവ ന തോന്നാറുണ്ട്. പക്ഷേ വെളുക്കുംമുമ്പു് എ ണീററ ഉടനെ, ചേറും പൊടിയും പുരളുന്നതിനു മുമ്പു പോയി ഈ മുങ്ങിക്കുളിക്കുന്നതിൻെറ ആ വശ്യമെന്താണാവോ! മനസ്സിലാകാറില്ല, അവ നൊന്നും മിണ്ടാറുമില്ല. പക്ഷേ ഇനി വേറൊരു കാര്യമുണ്ട്, അവനു് അത്രപോലും മനസ്സിലാകാ ത്തതും പിടിക്കാത്തതുമായിട്ടു്. അതവനെ അല്പം ക്ഷോഭിപ്പിക്കുകയും ചെയ്തിരുന്നു. അതാ യതു്, നീലി മത്സ്യമോ മാംസമോ തിന്നില്ല, താൻ കഴിക്കുന്നതിൽ വിരോധം കാണിക്കുകയും ചെയ്യും. ഇതെന്തു കഷ്ടമാണ്? പഴയ കാലം മുതല്ക്കുതന്നെ തലമുറതലമുറകളായി വേടലോകം ശീലിച്ചുവന്നതാണ് മാംസാഹാരം. വേട്ടയാ ടുക എന്നതു് അവരുടെ കുലധർമ്മം മാത്രമാണ്. പക്ഷേ ഇതാ ഈ ചെറുപ്പക്കാരിയുണ്ട് നിത്യവും സൈ്വരം തരാതെ തന്നോടു പറയുന്നു, മൃഗങ്ങളെ വേട്ടയാടരുതു്, അതു് പാപമാണ് എന്നൊക്കെ. എന്തു പാപം? തനിക്കൊന്നും മനസ്സിലാവുന്നി ല്ല. വേലനു് ഇതൊക്കെ പുത്തിരിയാണ്. പഴ ങ്ങളും കിഴങ്ങുകളും മാത്രമേ നീലി തിന്നുള്ളു. ചിന്നൻെറ വീട്ടിൽവച്ചും അവളങ്ങനെയാണ ത്രെ പതിവ്. മററുള്ളവരൊക്കെ മാംസം തി ന്നാലും അവൾ തിന്നാറില്ലപോലും. വേണ്ടാ, പക്ഷേ തന്നെ വിലക്കുന്നതെന്തിനാണ്? താനും കണ്ട കായും വേരും തിന്നു് ജീവിതം കഴിച്ചു കൂട്ടണം എന്നു പറയുന്നതിലാണ് കുഴപ്പം. വേല നു് ചിലപ്പോൾ കലികയറും. ആദ്യമൊക്കെ പ്രിയപ്പെട്ട ഭാര്യയെ വേദനിപ്പിക്കേണ്ടെന്നു കരു തി അയാൾ ഒന്നും മിണ്ടാതെ പതഞ്ഞുപൊങ്ങു ന്ന കോപത്തെ കടിച്ചമർത്തി വച്ചിരുന്നുവെങ്കി ലും നാളുകൾ കഴിയുന്തോറും നിരന്തരമായ ഈ നീരസപ്രകടനം സഹിക്കവയ്യാതായിത്തുടങ്ങി. അടക്കിപ്പിടിച്ച അമർഷം ഉരസലുകളും ചെറിയ ചില പൊട്ടിത്തെറിക്കലുകളുമായി രൂപാന്തര പ്പെട്ടുവന്നു. ആദ്യമാദ്യം ശാന്തിയും പൊട്ടിച്ചി രിയും സ്നേഹവും ഇടതൂർന്നു് നിറഞ്ഞു് വിലസി യിരുന്ന ആ കൊച്ചുകുടിൽ എപ്പോൾ വേണമെ ങ്കിലും പൊട്ടിത്തെറിക്കാവുന്ന ഒരഗ്നിപർവ്വതം പോലെയായി. ഇല്ല, ഇനി ഏറെത്താമസി യാതെ അതു് ചിന്നിച്ചിതറും.

പരുഷമായ ഒരു നോക്കോ വാക്കോ പോ ലും അനുഭവിക്കാനിടവരാതെ കുസൃതിക്കുറുമ്പു കളിൽ കിടന്നാടിയുലഞ്ഞു്, സ്നേഹവാത്സല്യ ങ്ങൾ തഴുകിത്തടവി വളർത്തിയെടുത്തു്, സ്വർഗ്ഗ സാമ്രാജ്യത്തിലെ ആകാശവീഥിയിൽക്കൂടി സ്വ ച്ഛന്ദം ഒഴുകിയൊഴുകിയടുത്തതാണ് ആ കാനന കന്യക. പെട്ടെന്നിങ്ങനെ മൂർച്ചയേറിയ വാക്ശര ങ്ങളുടേയും തീക്ഷ്ണമായ നോട്ടങ്ങളുടേയും ആ ഘാതമേററു്, എന്നാൽ അവയുടെ പൊരുളറി യാൻ കഴിയാതെ അവൾ ചുരുണ്ടു മടങ്ങിത്തുട ങ്ങി. സ്വയമറിയാതെ അവൾ തന്നിലേയ്ക്കു തന്നെ വലിഞ്ഞു. താൻ ഭർത്താവിൽനിന്നു് അക ലുകയാണെന്നു് തകരുന്ന ഹൃദയത്തോടെ അവൾ കണ്ടറിഞ്ഞു. പക്ഷേ അതിനൊരു പോംവഴി കാണാനാകാതെ അവൾ പിടയുകയാണ്. ഭർത്താവിനു് തന്നോടു് അതിരററ സ്നേഹമാണെ ന്നവൾക്കറിയാം. തനിക്കങ്ങോട്ടും അപ്രകാരം തന്നെ. എന്നിരുന്നാലും രണ്ടുപേരുടേയും ഹൃദ യങ്ങൾ തമ്മിൽ അടുക്കാനാവാതെ കനത്തൊരു മതിൽ ഇടയ്ക്കു നിൽപുണ്ട്. അതു് പിളർക്കാനെ ന്തു വഴി? ആലോചിച്ചിട്ടൊന്നും പിടികിട്ടു ന്നില്ല. ആദ്യദിവസം വേട്ട കഴിഞ്ഞു് വീട്ടിൽ മടങ്ങിയെത്തിയ വേലൻ കൂടെ കൊണ്ടുവന്നതു് ഒരു മാൻകുഞ്ഞിനെയാണ്. വിജയഭാവത്തോ ടെ അതിനെ മുമ്പിലിട്ടുകൊടുത്തിട്ടു് അവൻ പറഞ്ഞു: ''നീലി, ഇന്നു് ഇളമാംസം തിന്നാം. ഇതിനെ കിട്ടിയതോടെ ഞാനോടിപ്പോന്നു, ഇങ്ങോട്ടെത്താനുള്ള ധൃതികൊണ്ടു്.'' അകത്തു നിന്നിരുന്ന നീലിക്കു് തലയിൽ ഇടിത്തീ വീണതുപോലെ. വാതിൽപ്പാളിയുടെ ഇടയിൽ ക്കൂടി അവളെത്തിനോക്കി. നിസ്സഹായനായ ഒരു പിഞ്ചുമാൻകുഞ്ഞു് ക്ഷീണിച്ചവശളറി നില ത്തു കിടക്കുന്നു. വേലൻ കത്തി ഊരുകയാണ്. അവൾക്കിനി താമസിക്കാനാവില്ല. ഓടിച്ചെ ന്നു് ആ പാവം ജീവിയെ വാരിയെടുത്തു് മാറോ ടടക്കിപ്പിടിച്ചു. വിറയ്ക്കുന്ന വിരലുകൾ മാൻ കുഞ്ഞിൻെറ കഴുത്തിലെ കുരുക്കു് അന്വേഷിക്കു കയാണ്. മനുഷ്യശരീരത്തിൻെറ ചൂടനുഭവേ പ്പെട്ട മൃഗം നീണ്ട കണ്ണുകൾ തുറന്നു് മാതൃവാത്സ ല്യം ഇററിററു വീഴുന്ന ആ മുഖത്തേയ്ക്കൊന്നു നോക്കി. നീലിയുടെ നാവിൽനിന്നു് വിതുമ്പ

ലുകളോടിടചേർന്ന വാക്കുകൾ തുരുതുരെ ഉതിരുകയാണു്: ''അരുതു്, അരുതു്, ഈ പിഞ്ചുപൈതലിനെ കൊല്ലരുതു്. ഇന്നു് പട്ടിണി കിടക്കേണ്ടിവന്നാലും വേണ്ടില്ല, ഇതിനെ വെട്ടരുതു്. എന്നെക്കൊണ്ടതു് സഹിക്കാനാവില്ല.'' വേലൻ ആദ്യം അല്പം സംഭ്രമിച്ചെങ്കിലും നീലിയിൽ പ്രകൃത്യാ ഉള്ള മാതൃത്വം തല ഉയർത്തി വരികയാണെന്നു കരുതി ചിരിച്ചുകൊണ്ടു് പറഞ്ഞു: ''ഓഹ്, ഇപ്പോഴേ ഒരു കുഞ്ഞിനെ താലോലിക്കാൻ കൊതിയായിക്കഴിഞ്ഞോ? നേരത്തെ ഇതറിഞ്ഞിരുന്നുവെങ്കിൽ ഞാൻ മാംസത്തിനു് വേറെ വല്ലതിനേയുംകൂടി കൊണ്ടുവന്നേനെ.'' തന്റെ ഉദ്ദേശ്യം ശരിക്കും മനസ്സിലായിട്ടില്ലെങ്കിലും മാൻകുഞ്ഞിന്റെ ജീവനെ വിട്ടുതന്നല്ലൊ എന്ന സമാധാനത്തോടെ അവളും പതുക്കെ ഒന്നു ചിരിച്ചു. ഇപ്പോഴേയ്ക്കും സ്വതന്ത്രമായിക്കഴിഞ്ഞ ആ കൊച്ചുജീവിയെ വാരിയെടുത്തുകൊണ്ടു് അവൾ അകത്തേയ്ക്കു പോയി. അവൾ കൊടുത്ത കിഴങ്ങും പഴവും തിന്നു് വയറുനിറച്ചു് വേലൻ അന്നു് കിടന്നു. മാൻകുഞ്ഞു് ആ കുടിലിലെ ഒരംഗവുമായി.

പക്ഷേ ഇതു് ഒരു ഒററപ്പെട്ട സംഭവമായി കലാശിച്ചില്ല. ഏതു ജീവിയെ കൊണ്ടുവന്നാലും അവളതിനെ കൊല്ലാൻ സമ്മതിക്കില്ല. വേലനു് പൊറുക്കാൻ വയ്യാതായിത്തുടങ്ങി. ഒടുവിലവനൊരു സൂത്രം കണ്ടുപിടിച്ചു. അന്നു് തലയും ഉടലും വേർപെടുത്തിയതിനുശേഷമാണു് അവൻ വലയിൽക്കുടുങ്ങിയ ജന്തുവിനെ വീട്ടിലെത്തിച്ചതു്. ഇന്നവളെന്തു ചെയ്യും? ഒന്നു കാണട്ടെ. അതൊരു നല്ല പ്രായമെത്തിയ കലമാനായിരുന്നു. നീണ്ടു വളർന്നു് നിരവധി ശാഖോപശാഖകളോടുകൂടിയ കലകൾ തലയുയർത്തി നില്ക്കുന്നു, ഉടലിൽനിന്നു വേറിട്ട ആ ശിരസ്സിൽ. എന്തൊരന്തസ്സു്! നീലി ഒന്നും മിണ്ടിയില്ല. നഗരത്തിൽ ചന്തദിവസം. അതിസുന്ദരമായ ഈ കലമാൻതല കൊണ്ടുചെന്നു് വിററാൽ അഴകേറിയ പല വസ്ത്രങ്ങളും മററു വീട്ടാവശ്യത്തിന്നുള്ള സാധനങ്ങളും വാങ്ങാൻ കഴിയും. വേലൻ തന്റെ സമ്പാദ്യത്തെ വീടിന്നുള്ളിൽ ഒരു മൂലയിൽ ഭദ്രമായി വച്ചു. മാംസം സ്വയം പാകംചെയ്തു് തിന്നു് സന്തോഷവും സംതൃപ്തിയും പൂണ്ടു് ഉറങ്ങാൻ കിടന്നു. പക്ഷേ നീലിയുടെ ഹൃദയത്തിനകത്തു് ഇരമ്പിയലറുന്ന കൊടുങ്കാററാണു്. മുറിക്കകത്തുകൂടി അങ്ങോട്ടുമിങ്ങോട്ടും നടക്കുമ്പോൾ ആ രണ്ടു് നീണ്ടു വിരിഞ്ഞ മിഴികൾ തന്നെ പിൻതുടരുന്നതുപോലെയൊരു തോന്നൽ. ആ കണ്ണുകൾക്കെന്തോ വശ്യശക്തിയുണ്ടു്. താനങ്ങോട്ടു നോക്കേണ്ടെന്നുവച്ചു് നടന്നാലും താനറിയാതെ തല ആ വശത്തേയ്ക്കു് തിരിഞ്ഞുപോകും, തന്റെ കണ്ണുകൾ ദീനത മുററി നില്ക്കുന്ന ആ വിടർന്ന കണ്ണുകളുമായി ഇടയും. അവളുടെ ശരീരമാസകലം തീക്കനൽ വാരി വിതറിയപോലെ. രാത്രി ഉറങ്ങാൻ കിടന്നിട്ടു് അവൾക്കു് തന്നത്താൻ മറക്കാൻ കഴിയുന്നില്ല. ഉരുണ്ടും പിരണ്ടും തിരിഞ്ഞും മറിഞ്ഞും അവൾ കഴിച്ചുകൂട്ടി. തികഞ്ഞ സംതൃപ്തിയോടെ ചാരിതാർത്ഥ്യം നിഴലിക്കുന്ന ഒരു ചെറുപുഞ്ചിരിയുമായി ഗാഢനിദ്രയിലമർന്നു് നിർവൃതി അനുഭവിക്കുന്ന വേടയുവാവിനോടു് അവൾക്കു വെറുപ്പും വിദ്വേഷവും തോന്നി. ദാവാഗ്നിയിൽ കിടന്നു് പിടയുന്ന അവളുടെ ആത്മാവു് ശാന്തിയുടെ കുളുർമ്മയ്ക്കുവേണ്ടി കൊതിച്ചു.

ഒടുവിൽ നിവൃത്തിയില്ലാതെ നീലി പതുക്കെ എഴുന്നേററു. കതകു തുറന്നു് പുറത്തു കടന്ന അവൾ രാത്രിയുടെ നിശ്ശബ്ദതയിലേയ്ക്കിറങ്ങിച്ചെന്നു. അടുത്തൊരനക്കം കേട്ടു് തിരിഞ്ഞുനോക്കിയപ്പോൾ മാൻകുഞ്ഞുണ്ടു് ഉരുമ്മിക്കൊണ്ടു നിൽക്കുന്നു. അതിനേയും വാരിയെടുത്തു് അവൾ എങ്ങോട്ടെന്നില്ലാതെ പതുക്കെ നടന്നു. മനസ്സിനകത്തെ ചൂടു് കാനനാന്തർഭാഗത്തെ തണുപ്പുകൊണ്ടു് ആറിക്കിട്ടുമോ? മനോരാജ്യത്തിൽ മുങ്ങി മതിമറന്ന യുവസുന്ദരി നടന്നുനടന്നു് സ്വഗൃഹത്തിൽനിന്നു് യോജനകൾക്കപ്പുറമെത്തിയതു് അറിഞ്ഞില്ല. പെട്ടെന്നു് ബാഹ്യപ്രജ്ഞ വന്ന അവൾ ചുററുപാടും നോക്കി. താനെവിടെയാണെത്തിയതെന്നവൾക്കു് ഒരു പിടിയും കിട്ടുന്നില്ല. നദീപ്രവാഹത്തിന്റെ കളകളനാദം കേട്ടു് അവൾ പുഴക്കരയിൽ ചെന്നു. തീരം പിടിച്ചു് നടന്നാൽ ഒരു പക്ഷേ തന്റെ ഗ്രാമത്തിലെത്തിച്ചേരാൻ കഴിയുമെന്ന വിശ്വാസത്തോടെ അവൾ വീണ്ടും നടപ്പാരംഭിച്ചു. ഇടത്തോട്ടോ വലത്തോട്ടോ പോകേണ്ടതു്? കാലുകൾ നയിച്ചേടത്തേയ്ക്കു് ശരീരവും നീങ്ങി. പക്ഷേ നിയതിയുടെ കൈകൾ നീലിയെ വേലന്റെ സമീപത്തുനിന്നു് കൂടുതൽ കൂടുതൽ അകററിക്കൊണ്ടുപോവുകയാണെന്നവൾ അപ്പോൾ അറിഞ്ഞില്ല.

ആകാശം പതുക്കെ ആടകരം നിറംമാററി അണിഞ്ഞൊരുങ്ങാൻ തുടങ്ങി. അരുണദേവനും വരുണദേവനുംകൂടി ആദിത്യഭഗവാൻെറ എഴുന്ന ള്ളത്തിനു് കളമൊരുക്കാനുള്ള വട്ടമാണു്. നമ്മുടെ കൊച്ചുവനദേവത മാൻകുഞ്ഞിനേയും കൂട്ടി നദിക്കരയിലെത്തി. ചുററുംനടന്നു് കാനന ഭംഗി വീക്ഷിച്ചുകൊണ്ടിരിക്കെ പെട്ടെന്നവ ളുടെ ഹൃദയം നടുങ്ങി. അതാ അകലത്തുനിന്നു് മനുഷ്യശബ്ദം അടുത്തടുത്തു വരുന്നു. സംസ്കാര ഹീനരും നരഭോജികളുമായ കാട്ടാളന്മാരെപ്പററി, അസുരന്മാരെപ്പററി അവരം കേട്ടിട്ടുണ്ടു്. അവരെ പേടിച്ചു് വേടന്മാർ സാധാരണ സംഘംസംഘ മായിട്ടാണു് നടക്കുക പതിവു്. അവരിൽ ചിലർ വരുന്നതാണോ? അവരുടെ ആവാസ കേന്ദ്രത്തിലാണോ ഒടുക്കം അവരം വന്നെത്തി യതു്?—അവരം പേടിച്ചരണ്ടു. മാൻകുഞ്ഞു് അവളുടെ കാലുകളോടു് ചേൎന്നു് നടക്കുകയാണു്. ഏതായാലും രക്ഷപ്പെടാൻ ശ്രമിക്കുകതന്നെ. അടുത്തുകണ്ട ഒരു വള്ളിയിൽപിടിച്ചു് മെയ്‌വ ഴക്കത്തോടെ അവരം ഞൊടിയിടയിൽ ഒരു മര ത്തിൽ പൊത്തിപ്പിടിച്ചു് കയറി. മാൻകുഞ്ഞു് കയ്യിലുണ്ടു്. ഇലകരം ഇടതൂൎന്നു് നില്ക്കുന്ന മര ച്ചില്ലകരംക്കിടയിൽ അങ്ങുയരത്തിൽ അവരം ഇരുപ്പുറപ്പിച്ചു. ഇലകളുടെ ഇടയിൽക്കൂടി പതു ക്കെ എത്തിനോക്കി. ശ്വാസം അടക്കിപ്പിടി ച്ചിരിക്കുകയാണു്. മനുഷ്യകോലാഹലം അടു ത്തെത്തി. അവളവിടെ കണ്ട ദൃശ്യം നീലിയെ കോരിത്തരിപ്പിച്ചു. പന്ത്രണ്ടിനും ഇരുപതിനും ഇടയ്ക്കു് പ്രായമുള്ള കുറെ കോമളകുമാരന്മാർ ഒരു കൂട്ടമായി വന്നു് കാട്ടിൽ നാനാഭാഗത്തുനിന്നും ഉണക്കവിറകു് ഒടിക്കുകയാണു്. ഇവരാരാണു്? സുന്ദരക്കുട്ടപ്പന്മാരു്! എന്തൊരുനിറം അവരുടെ ദേഹത്തിനു്! വേടന്മാരൊക്കെ കറുത്തു് കരിക്ക ട്ടയുടെ നിറമുള്ളവരാണു്. ഇവരെയൊന്നു നോക്കൂ. ഹൌ! പോള നീക്കിയ വാഴത്തടി യുടെ നിറമാണു്! അയ്യോ, വല്ല മുള്ളോ കമ്പോ തട്ടി ആ ലോലശരീരങ്ങളിൽ ചെറിയ പോറ ലോ മററോ ഏല്ക്കുമോ ആവോ—അവളുടെ മാതൃ ഹൃദയം ഭയന്നു. ചപ്രത്തലയും പൊടിയണിഞ്ഞ ദേഹവും നീണ്ടുവളൎന്ന നഖങ്ങളും ഉള്ള ശബര ന്മാരെ ഓൎത്തുനോക്കിയാൽ ഇവരെന്താ വനദേ വന്മാരോ മററോ ആയിരിക്കുമോ എന്നാണു് സംശയം. കഴുത്തിനുചുററും ഒളിച്ചുകളി നട ത്തുന്ന മിനുത്തമുടി ഭംഗിയായി കോതി ഒതുക്കി വിശാലമായ നെററിയിലും ദേഹത്തിൻെറ പല ഭാഗങ്ങളിലും വെളുത്ത നിറത്തിൽ ചില വരകളും വരച്ചു്—എന്തൊരഴകു് അവരെ കാണാൻ! വെയിൽ മൂക്കും മുമ്പായി കുട്ടികരം ഓരോ വിറകിൻകെട്ടുമായി വന്ന വഴിയെ പോ യിക്കഴിഞ്ഞു. കുറേനേരം കൂടി മരത്തിനുമുക ളിൽ കഴിച്ചുകൂട്ടിയശേഷം നീലി താഴെ ഇറ ങ്ങി. മാൻകുഞ്ഞു് അപ്പോഴും ദേഹത്തിൽ ഒട്ടി പ്പിടിച്ചു കിടക്കുകയാണു്.

ഇനി അവരാരും ഈ വഴിക്കു് വരില്ലെന്നു ബോദ്ധ്യമായതോടെ നീലി പതുക്കെ നടന്നു നീങ്ങി. നദിയിൽ സുഖമായൊന്നു കുളിച്ചു് കരയ്ക്കു കയറിയപ്പോഴാണു് അവരംക്കോൎമ്മവ ന്നതു്—ങ്ആ, മനസ്സിലായി അവരാരാണെ ന്നു്, ആ കുട്ടികരം നിശ്ചയമായും താപസ ബാലന്മാരായിരിക്കണം! ഭയത്തോടും അമ്പര പ്പോടും ആദരവോടും ഭക്തിയോടുംകൂടി ചിന്നനും കൂട്ടരും പലപ്പോഴും ഋഷിമാരെപ്പററിയും അവ രുടെ ആശ്രമങ്ങളെപ്പററിയും പറയുന്നതു് അവരം കേട്ടിട്ടുണ്ടു്. അവിടെ സദാ തീ എരിഞ്ഞുകൊ ണ്ടിരിക്കും, തങ്ങരംക്കു് മനസ്സിലാകാത്ത ഭാഷ യിൽ അവർ ''മന്ത്രങ്ങരം'' ചൊല്ലിക്കൊണ്ടി രിക്കും, ചൊല്ലാൻ പഠിപ്പിക്കുകയും ചെയ്യും, വലിയ വലിയ മഹാരാജാക്കന്മാരുടേയും ബ്രാഹ്മണരെന്നു പറയുന്ന ഉയൎന്ന ജാതിക്കാരു ടേയും കുട്ടികരം അവിടെ താമസിച്ചു് പഠി ക്കാൻ വരും, ആശ്രമവാസികരം ആരേയും ഉപ ദ്രവിക്കില്ല. പുലിയും കലമാനും മുയലും മയിലും പരസ്പരം സ്നേഹത്തോടെ സൈ്വരവിഹാരം ചെയ്യുന്ന ഇടമാണു് ആശ്രമം—എന്നൊക്കെ. ഈ കുട്ടികരം അത്തരം ഒരാശ്രമത്തിലെ അന്തേ വാസികളായിരിക്കും. അങ്ങനെയാണെങ്കിൽ അധികം അകലെയല്ലാതെ ഒരാശ്രമം ഉണ്ടായി രിക്കണമല്ലൊ. ഇതോൎത്തും അവളുടെ ശരീര മാകെ പുളകംകൊണ്ടു. സന്തോഷാധിക്യത്താൽ അവരം ആ മണൽത്തിട്ടയിൽ നാലുവട്ടം നൃത്തം ചവുട്ടി. ഓരോതവണയും ഋഷിമാരേയോ ആശ്രമത്തേയോപററി വല്ലവരും സംസാരിക്കു ന്നതു കേട്ടാൽ അവളുടെ ഹൃദയത്തിൻെറ കോണിൽ മറന്നുവച്ചിരിക്കുന്ന എന്തോ ഒന്നു് പെട്ടെന്നു് വെളിച്ചം കണ്ടതുപോലെ അവരംക്കു തോന്നാറുണ്ടു്. ഒതുക്കാനാവാത്ത ഉത്സാഹ

ത്തള്ളിച്ചയാൽ നിമിഷനേരംപോലും അടങ്ങി ഒരിടത്തു് ഇരിക്കാനാവാത്ത നീലി ഋഷിമാരെ ക്കുറിച്ചുള്ള സംഭാഷണം നടക്കുന്നേടത്തു് ഒച്ചയനക്കംകൂടാതെ ചെവിയോർത്തുപിടിച്ചുകൊണ്ടു് ഒരു ചെറുപുഞ്ചിരിയോടെ സ്വയം മറന്നു് കേട്ടുകൊണ്ടിരിക്കുന്നതു് ചിന്നൻ പലപ്പോഴും ശ്രദ്ധിച്ചിട്ടുണ്ടു്. അവൻെറ മനസ്സിൽക്കൂടി അജ്ഞാതമായൊരു ഭയം പാഞ്ഞു് മറയും. നിരവധിനാളുകളായി തേടിനടന്നു് കിട്ടാതിരുന്ന ഒരു അമൂല്യവസ്തു അവിചാരിതമായി കയ്യിൽ വന്നുകയറിയ ഒരു പ്രതീതിയാണു് നീലിക്കു്. അവൾ മാൻകുഞ്ഞിനെ തട്ടിത്തടവി ചുംബിച്ചു് തൻെറ ആനന്ദത്തള്ളിച്ചയ്ക്കു് ഒരു സമാധാനംകണ്ടെത്തി.

പക്ഷേ ഈ ആഹ്ലാദം നൈമിഷികമായിരുന്നു. വേടന്മാർക്കു് ആശ്രമാന്തരീക്ഷത്തിൽ പ്രവേശനം നിഷിദ്ധമാണെന്നുള്ള കഥ അവളോർത്തു. അവളുടെ മുഖം വാടി, ശരീരം തളർന്നു. പുഴയിൽനിന്നു് പതുക്കെ നടന്നു് അവൾ കാടിന്നുള്ളിൽ പ്രവേശിച്ചു. കുറച്ചു ദൂരം പോയപ്പോൾ അതിമനോഹരമായൊരു കാനനഭാഗത്തു് അവളെത്തിച്ചേർന്നതായി കണ്ടു. ശരി, ആശ്രമവാസികൾ വിറകൊടിക്കാൻ വരുന്നിടത്തുനിന്നു് തുലോം ദൂരത്താണു് ഈ ഭൂവിഭാഗം. ഇവിടെത്തന്നെ താമസമുറപ്പിച്ചുകളയാം. വേലൻ ഇത്ര അകലേയ്ക്കൊന്നും തന്നെത്തേടി എത്തുകയുണ്ടാവില്ല. ദ്രുതഗതിയിൽ ഒരു കുടിൽ അവിടെ ഉയർന്നുവന്നു. ദിവസവും അവൾ മരച്ചില്ലകൾക്കിടയിൽ ഒളിച്ചിരുന്നു് ആശ്രമബാലന്മാരെ നോക്കിരസിക്കും. ചുണക്കുട്ടന്മാർ!

കുറച്ചുദിവസം കഴിഞ്ഞതോടെ നീലിശബരിക്കു് ധൈര്യം വർദ്ധിച്ചു. താപസക്കുട്ടികൾ വിറകൊടിക്കുന്ന നേരത്തു് ഒരു പ്രത്യേക ഈണത്തിൽ എന്തോ ചൊല്ലുന്നുണ്ടു്. അവൾക്കു് അതിൻെറ വാക്കുകൾ വ്യക്തമല്ലെങ്കിലും അവർ ആവർത്തിച്ചാവർത്തിച്ചു് ചൊല്ലുന്നതു് അവയെ ഹൃദിസ്ഥമാക്കാനാണെന്നു് അവൾക്കു് മനസ്സിലായി. ക്രമേണ ആ മധുരശ്രുതിയോടൊപ്പം അവളുടെ ഹൃദയവും മനസ്സും ലയം ചേർന്നു് മൂളാൻ തുടങ്ങി. കുളിക്കുമ്പോഴും ഉറങ്ങുമ്പോഴും ആ ഗാനശകലങ്ങൾ അവളുടെ ചെവികളിൽ മുഴങ്ങുന്നതുപോലെ. ഒരു ദിവസം മുനികുമാരന്മാർ പോയ വഴിയെ കുറെ അകലെയായി അവളും പിൻതുടരാനൊരുമ്പെട്ടു. അവർ നടന്നടുത്തതു് ഒരു വലിയ വൃക്ഷക്കൂട്ടത്തിലേയ്ക്കാണു്. ചുററും സുരഭിലകുസുമങ്ങൾപേറി ഭാരം തൂങ്ങിയ വൃക്ഷലതാദികൾ ഇടതൂർന്നു നില്ക്കുന്ന ഒരു വനപ്രദേശം. കുററിച്ചെടികൾകൊണ്ടുള്ള അതിരുവരമ്പിനകത്തു് വിശാലമായ ഒരു ഗ്രാമം. ഉയരംകൂടിയ ഒരു മരത്തിനു മുകളിൽ കയറി ഇരുന്നു് അവളെല്ലാം നോക്കിക്കണ്ടു. ഓഹോ, അപ്പൊ ഇതാണല്ലെ ആശ്രമം എന്നു പറയുന്ന സ്ഥലം! എന്തു കൗതുകമേറിയ കുടിലുകൾ! ഓരോന്നിനു ചുററും അടിച്ചുപരത്തി നിരപ്പാക്കിയ ഓരോ മുററങ്ങളും. ഇടയ്ക്കിടയ്ക്കു് മനോഹരങ്ങളായ പൂങ്കുലകൾ വഹിച്ചുനില്ക്കുന്ന ഭംഗിയുള്ള ചെടികൾ. ഒരററത്തു് കൂററനൊരു ഗോശാല! ശരി, ശരി, ഇപ്പോൾ മനസ്സിലായി, ഇതിനകത്തെ തടിച്ചുകൊഴുത്ത സുന്ദരിപ്പൈക്കളാണല്ലെ കാടിൻെറ മറെറാരു ഭാഗത്തു് യാതൊരു ഭയവും കൂടാതെ മേഞ്ഞു നടക്കുന്നതായി കണ്ടതു്! അതാ വരുന്നു പുഴയിൽനിന്നു് ജലം നിറച്ച കുടങ്ങളുമായി കുറെ സ്ത്രീകൾ! എന്തു്, ഇവരൊക്കെ മനുഷ്യസ്ത്രീകൾതന്നേയോ? എന്തൊരഴകു്! നീലി തൻെറ ശരീരത്തിലേയ്ക്കൊന്നു് നോക്കി. അവൾക്കു് ലജ്ജയായി. ശ്ശെ, എന്തു കറുപ്പാണു് അവൾക്കു്! ബലിഷ്ഠമെങ്കിലും ഉറച്ചുതഴമ്പിച്ച അവളുടെ ദേഹം കറുത്ത രാത്രിപോലെ വെട്ടിത്തിളങ്ങുന്നു. അവളൊന്നുകൂടി ചുരുണ്ടുകൂടി ഇരുന്നു. വനദേവതമാരെപ്പോലെ ഇരിക്കുന്ന അവരുടെ ഉടയാട കണ്ടില്ലെ? മരവുരിയും തോലും മാത്രമാണെങ്കിലും എന്തൊതുക്കത്തോടെയാണു് അതൊക്കെ ചുററിക്കെട്ടിയിരിക്കുന്നതു്. എല്ലാ അവയവങ്ങളും നല്ല ഭംഗിയായി മറയ്ക്കത്തക്കവണ്ണം കെട്ടിയുടുത്തിരിക്കുന്നു. ഇനി താനും അതുപോലെ തന്നെ ഉടുക്കും എന്നവൾ തീരുമാനിച്ചു. അല്ലാ, ആ നടുവിലത്തെ വലിയ പുരയിൽനിന്നു് പുറത്തേയ്ക്കിറങ്ങുന്ന അദ്ദേഹം ആരാണു്? നീലി തന്നത്താനറിയാതെ കൈകൂപ്പി തൊഴുതുപോയി. എന്തൊരു ഗംഭീരാകാരം! നരച്ചു നീണ്ട മുടിയും താടിയും കണ്ടാൽ തെളിഞ്ഞ നീലാകാശത്തുകൂടി ചിലപ്പോൾ കുസൃതിച്ചിരിയും ചിരിച്ചുകൊണ്ടു് പാഞ്ഞു നീങ്ങിപ്പോകാറുള്ള, താനെത്രപ്രാവശ്യം ഒന്നെത്തിപ്പിടിക്കാൻ കൊതിച്ചിട്ടുള്ള മേഘനാരിഴകൾ വാരിക്കൂട്ടിയെടുത്തു് കോതി ഒതുക്കി പററിപ്പിടിപ്പിച്ചതാണെന്നേ

# സത്യാന്വേഷണം എന്തിന്? എങ്ങനെ?

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടർച്ച്)

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

## അവസ്ഥാത്രയപരിശോധന

ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഇങ്ങനെ മൂന്നവസ്ഥകളിലായിട്ടാണു് നമ്മുടെ സകല അനുഭൂതികളും നിലകൊള്ളുന്നതു്. ജാഗ്രത്തു് ഉണർന്നിരിക്കുന്ന അവസ്ഥയും സ്വപ്നം സ്വപ്നം കാണുന്ന അവസ്ഥയും സുഷുപ്തി തനി ഉറക്കവുമാണു്. അവസ്ഥാഭേദമനുസരിച്ചു് നമ്മുടെ അനുഭൂതികളും മാറുന്നതുകൊണ്ടു് ഇവയൊന്നും നിത്യമല്ലെന്നു വരുന്നു.

## ജാഗ്രദവസ്ഥ

ഉണർന്നിരിക്കുന്ന ഒരുവനു് ജ്ഞാതാവായ താനും ജ്ഞാനവിഷയമായ ബാഹ്യപ്രപഞ്ചവും എന്ന രണ്ടു ഘടകങ്ങളുടെ പ്രതീതിയാണുള്ളതു്. ശരീരേന്ദ്രിയ മനോബുദ്ധ്യഹങ്കാരങ്ങളും തന്നിൽനിന്നന്യമായ ഈ ദൃശ്യകോടിയിൽ പെടുമെന്നു് മുമ്പു പറഞ്ഞുകഴിഞ്ഞു. കാരണം അവയും തന്റെ ദൃശ്യങ്ങളാണെന്നതു തന്നെ. ദൃശ്യം ഒരിക്കലും ദൃക്കാവാൻ വയ്യല്ലൊ.

---

തോന്നു. നിലത്തമർത്തിച്ചവിട്ടിക്കൊണ്ടുള്ള ആ നടപ്പു് നോക്കു. ആ കണ്ണുകൾ കണ്ടോ? എന്തൊരു ജീവൻ! എന്തൊരു തിളക്കം! സൂര്യരശ്മികൾ ചിലവ അവയുള്ളിൽക്കൂടി കടന്നു് പുറത്തു് ചാടുകയാണോ? പക്ഷേ ശാന്തിയും കാരുണ്യവും ഒഴുകി ഒലിക്കുന്ന ആ തേജഃപുഞ്ജം എന്തു വാത്സല്യത്തോടെയാണു് നാലുപാടുനിന്നും ഓടിയടുത്തുവന്നു കുമ്പിടുന്ന ആശ്രമവാസികളെ അനുഗ്രഹിക്കുന്നതു്! ഇതായിരിക്കും ആശ്രമത്തിലെ മുനി. അതെ, ഇതുതന്നെയായിരിക്കണം ഇവിടത്തെ മഹർഷി. സംശയിക്കാനൊന്നുമില്ല.

മുനിയും കുമാരന്മാരും കൂടി ആ വലിയ വടവൃക്ഷച്ചുവട്ടിലേയ്ക്കു നീങ്ങി. നീലിയ്ക്കു് ഇനി ഒന്നും കാണാൻ പറ്റുന്നില്ല. പക്ഷേ പെട്ടെന്നതാ ആശ്രമത്തിന്നകത്തുനിന്നു് ആകാശത്തിലെത്തിച്ചേരാൻ വെമ്പലാണ്ടു് കുതിച്ചു കുതിച്ചു് മുകളിലേയ്ക്കുയരുന്ന ഹോമധൂമത്തോടിടകലർന്നു് അലയടിച്ചുപൊങ്ങുന്നു, താപസബാലന്മാരിൽനിന്നും താൻ എന്നും കേട്ടു് പരിചയിച്ചുപോന്ന മന്ത്രധ്വനി. നീലി ചെവി വട്ടം പിടിച്ചു ആദ്യം കേൾക്കുന്ന ഗംഭീരശബ്ദം മുനിയുടേതുതന്നെ. അന്തേവാസികൾ ഓരോരുത്തരും ഏററുപാടുന്നു. മായാമറകളെ വലിച്ചുകീറി, സൃഷ്ടിക്കുപിന്നിൽ സർവ്വത്തിനും ആധാരമായി നിലകൊള്ളുന്ന നിത്യസത്യവുമായി ഐകരൂപ്യം പ്രാപിക്കാൻ കഴിഞ്ഞ ഋഷിപുംഗവന്മാരിൽനിന്നു് പരമ്പരകളായി പകർന്നുവന്നിട്ടുള്ള വേദമന്ത്രങ്ങൾ മുനിയുടെ നിറഞ്ഞ കണ്ഠത്തിൽനിന്നും ഗാംഭീര്യവും ഓജസ്സും വാരി വിതറിക്കൊണ്ടു് നിർഗ്ഗളിച്ചു് പരിസരത്തിലാകെ പരന്നു് നിറക്കാൻ തുടങ്ങി. വൃക്ഷലതാദികൾ ശബ്ദലേശമെന്യെ അവയ്ക്കൊപ്പം താളം പിടിച്ചു. കളകളനിനാദത്തോടെ പാറക്കൂട്ടങ്ങളുടെ ഇടയിലും മുകളിലുംകൂടി ചാടിക്കളിച്ചു് കുഴഞ്ഞുമറിഞ്ഞോടുന്ന പമ്പാനദി വേദോച്ചാരണം ആരംഭിച്ചതോടെ ശബ്ദകോലാഹലത്തെ അടക്കി നിശ്ശബ്ദം നീങ്ങാൻ തുടങ്ങി— ഒപ്പം തന്നെ തന്റെ കൊച്ചലകളെക്കൊണ്ടു് താളം പിടിക്കലും. സൂര്യൻ തലയ്ക്കു മുകളിലെത്താറായതോടെ നീലി പതുക്കെ താഴെ ഇറങ്ങി മന്ദം മന്ദം സ്വന്തം കുടീരത്തിലേയ്ക്കു നടന്നു. അവളുടെ രക്തധമനികൾ മന്ത്രധ്വനികൾക്കൊത്തു് സ്പന്ദിച്ചുകൊണ്ടിരുന്നു. ഇതു് അവൾക്കൊരു പതിവുസന്ദർശനമായിത്തീർന്നു. ക്രമേണ മതംഗാശ്രമത്തിന്റെ സമീപത്തു് അജ്ഞാതയായൊരു ശിഷ്യ രൂപംകൊണ്ടു വന്നു.

(തുടരും)

ഇന്ദ്രിയമനോവ്യാപാരങ്ങളാണ് ബാഹ്യപ്രപഞ്ചത്തെ നമുക്കു കാട്ടിത്തരുന്ന ഉപകരണങ്ങൾ. പഞ്ചേന്ദ്രിയങ്ങൾക്കും മനസ്സിനും അപ്പുറം ഒരു ദൃശ്യപ്രപഞ്ചമില്ല. രൂപത്തെ കണ്ണും ശബ്ദത്തെ ചെവിയും മണത്തെ മൂക്കും സ്പർശത്തെ ത്വക്കും രസത്തെ നാവും നമുക്കു കാട്ടിത്തരുന്നു. ഇവയെയെല്ലാം സംയോജിപ്പിക്കുന്നതും വിചാരവികാരങ്ങൾ സൃഷ്ടിക്കുന്നതും മനസ്സാണ്. ഇവയ്ക്കതീതമായ ഒരു പ്രാപഞ്ചിക അനുഭൂതി ഇല്ലെന്ന് ആരും സമ്മതിക്കും. അന്ധന് ദൃശ്യപ്രപഞ്ചമില്ല. ചെകിടുപൊട്ടന് ശ്രവ്യപ്രപഞ്ചമില്ല. ഇതുപോലെയാണ് മററിന്ദ്രിയങ്ങൾക്ക് വൈകല്യം സംഭവിച്ചവർക്ക് അവയെ സംബന്ധിക്കുന്ന പ്രപഞ്ചവും ഇല്ലാതാവുന്നത്. പഞ്ചേന്ദ്രിയങ്ങളും അടങ്ങിയാൽ സ്ഥൂലപ്രപഞ്ചത്തിന്റെ പ്രതീതി നഷ്ടമാവും. മനസ്സുമാത്രം പ്രവർത്തിക്കുകയാണെങ്കിൽ സ്വപ്നത്തിലെന്നപോലെ സൂക്ഷ്മപ്രപഞ്ചം മാത്രമേ നമുക്കനുഭവപ്പെടുകയുള്ളൂ. മനോരാജ്യം വിചാരിക്കുമ്പോൾ ഉണർന്നിരുന്നാലും മറെറല്ലാം മറന്ന് സ്വയം സൃഷ്ടിച്ച ഒരു ലോകത്തിൽ വിഹരിച്ചുകൊണ്ടിരുന്നെന്നു വരാം. അതും ഒരു മായാലോകമാണ്, സൂക്ഷ്മപ്രപഞ്ചമാണ്. മനസ്സും അടങ്ങിയാലേ പ്രപഞ്ചപ്രതീതി നശിച്ചതായി അനുഭവപ്പെടൂ. സുഷുപ്തി, മൂർച്ഛ, സമാധി മുതലായതെല്ലാം ഇതിനു ഉദാഹരണമാണ്. ഈ ഘട്ടങ്ങളിൽ ശരിക്കും അദ്വയാനുഭൂതിയാണ് അനുഭവം. ഇതിൽ സുഷുപ്തി എല്ലാവർക്കും എന്നും ഒരു വിഷമവുംകൂടാതെ കിട്ടുന്ന അനുഭവമാണ്. അതിനാൽ അതു് ബ്രഹ്മാനുഭൂതിക്കുദാഹരണമാണെന്നു പറയാൻ പലരും മടിക്കും.

ജാഗ്രദവസ്ഥയിലെ സ്ഥൂലപ്രപഞ്ചാനുഭൂതി സൂക്ഷിച്ചുനോക്കിയാൽ, മൂന്നു ഘടകങ്ങൾ ഉള്ളതാണെന്നു കാണാം. ദ്രഷ്ടാവ്, ദൃശ്യം, ദർശനം എന്നിവയാണീ ഘടകങ്ങൾ. നമ്മൾ ഒരു വസ്തു കാണുമ്പോൾ കാണുന്നവൻ, കാണപ്പെടുന്ന വസ്തു, കാണലാകുന്ന ക്രിയ ഇവ ചേർന്നാണ് മുമ്പു പറഞ്ഞ ദ്രഷ്ടൃദൃശ്യദർശനങ്ങൾ രൂപംകൊള്ളുന്നതു്. കാണൽ, കേൾക്കൽ, മണക്കൽ മുതലായ പഞ്ചേന്ദ്രിയ വ്യാപാരങ്ങൾക്കും ഇതു ബാധകമാണ്. ഇതിന് വേദാന്തഭാഷയിൽ ത്രിപുടി എന്നു പറയും.

പഞ്ചേന്ദ്രിയങ്ങളുടെ സഹായത്തോടെയാണ് മനസ്സ് ജാഗ്രദവസ്ഥയിൽ പ്രപഞ്ചാനുഭൂതി നമുക്ക് കാഴ്ചവെയ്ക്കുന്നതെന്നു പറഞ്ഞുവല്ലോ. ത്രിപുടിയെന്ന മൂന്നു ഘടകങ്ങൾ ഇതിനാവശ്യമാണെന്ന് നാം കണ്ടുകഴിഞ്ഞു. ഇതിൽ സത്തായ ഘടകമേതാണ് സത്തല്ലാത്തതേതാണ് അഥവാ എല്ലാം സത്താണോ, എല്ലാം അസത്താണോ എന്നാണിനി ചിന്തിക്കാനുള്ളതു്. ദ്രഷ്ടൃദർശനദൃശ്യങ്ങളെ പരിശോധിക്കുമ്പോൾ ആദ്യമായി ദൃശ്യത്തെ വിലയിരുത്താനാണ് ശ്രമിക്കേണ്ടതു്. കോടാനുകോടി പദാർത്ഥങ്ങളുടെ സമുച്ചയമാണീ ദൃശ്യപ്രപഞ്ചം. എല്ലാം ഒരുമിച്ചു വീക്ഷിക്കുമ്പോൾ അതിനെ സമഷ്ടിയെന്നും ഓരോന്നായി വീക്ഷിക്കുമ്പോൾ വ്യഷ്ടിയെന്നും പറയും. സമഷ്ടിയായാലും വ്യഷ്ടിയായാലും ദൃശ്യം വന്നും പോയുമിരിക്കുന്ന ഘടകമാണ്. അതായതു് അതു സ്ഥിരമല്ല. കണ്ണടച്ചാൽ രൂപം കാണുകയില്ല എന്നതു സ്പഷ്ടമായ സംഗതിയാണല്ലൊ. അതായതു് ദർശനമുള്ളപ്പോഴേ ദൃശ്യമുള്ളൂ എന്നർത്ഥം. രൂപം കാണുന്നു എന്നല്ലാതെ കാണലിൽനിന്നും വ്യത്യസ്തമായ ഒരു രൂപത്തെക്കുറിച്ചു ചിന്തിക്കാൻകൂടി നമുക്കു കഴിയുകയില്ല. കാണലിനോടത്രയും ബന്ധപ്പെട്ടാണ് രൂപം നിലകൊള്ളുന്നതു്. മററിന്ദ്രിയവ്യാപാരങ്ങളുടെ സ്ഥിതി ഇതിൽനിന്നും ഭിന്നമല്ല. ഉദാഹരണമായി കേൾക്കലില്ലാതെ ശബ്ദമില്ല. സ്പർശനമില്ലാതെ സ്പൃശ്യമില്ല. ഇവയെല്ലാം ഇതാണ് കാണിക്കുന്നതു്. അതിനാൽ ദൃഷ്ടിയാണ് സൃഷ്ടി നടത്തുന്നതെന്നാണ് വേദാന്തമതം. ഇതിന് ''ദൃഷ്ടിസൃഷ്ടിവാദം'' എന്നാണ് വേദാന്തനിർവ്വചനം. കണ്ണു തുറന്നാൽ മാത്രമേ ബാഹ്യപ്രപഞ്ചത്തിന്റെ പ്രതീതിയുള്ളൂ എന്നർത്ഥം. അപ്പോൾ ഉള്ളതു് ദർശനമാണ് ദൃശ്യമല്ല, എന്ന് പറഞ്ഞാൽ തെററില്ലല്ലൊ. ദർശനം ബാഹ്യമായ ഒരു വൃത്തിയല്ല. അതു നമുക്കുള്ളിൽവെച്ചു നടക്കുന്ന ഒരു പ്രക്രിയയാണ്. അതിനാൽ ബാഹ്യപ്രപഞ്ചം എന്നൊന്നില്ല. പ്രപഞ്ചം എന്ന പ്രതിഭാസം നമുക്കുള്ളിൽ സ്ഥിതിചെയ്യുന്ന ഒരു പ്രതീതിവിശേഷം മാത്രമാണ്, സത്യമല്ല.

മറെറാരു നിലയ്ക്കു് നോക്കിയാൽ ദർശനവും ഇല്ലെന്നു കാണാൻ കഴിയും. കാണലില്ലാതെ രൂപമില്ലെന്നു പറഞ്ഞതുപോലെ രൂപമില്ലാതെ

കാണലുമില്ല. രണ്ടും ഒന്നിനോടൊന്ന് അത്രയ്ക്ക് ബന്ധപ്പെട്ടാണിരിക്കുന്നത്. സാപേക്ഷികമായിമാത്രം നില്ക്കുന്ന രണ്ടു വസ്തുക്കൾ ഉണ്ടെങ്കിൽ അതിനർത്ഥം സത്യത്തിൽ രണ്ടുമില്ലെന്നാണ്. ഒന്നുപോയാൽ മററതും പോവുമെങ്കിൽ രണ്ടും സാധ്യമാവാൻ വയ്യ. സാപേക്ഷികവാദം ഇതാണ് സമർത്ഥിക്കുന്നത്. ഇതിനുപോൽബലകമായി സ്ഥലകാലങ്ങളെക്കുറിച്ച് നമ്മുടെ ധാരണയെ വിലയിരുത്തിയാൽ മതി. നാം സ്ഥിതിചെയ്യുന്ന സ്ഥാനത്തെ അടിസ്ഥാനമാക്കിയാണ് സ്ഥലത്തെ നാം ഇടത്തു്, വലത്തു്, കിഴക്ക്, പടിഞ്ഞാറ്, തെക്ക്, വടക്ക്, താഴെ, മുകളിൽ എന്നെല്ലാം നിർണ്ണയിക്കുന്നത്. ഈ സ്ഥാനം അല്പമൊന്നു മാറിയാൽ ഇപ്പോൾ കിഴക്കെന്നു പറയുന്ന സ്ഥാനം പടിഞ്ഞാറും തെക്ക് വടക്കും ആകും. അതുപോലെ മേല്പ് കീഴും ഇടത്തു് വലത്തുമാകും. ഇവിടെ കിഴക്കുദിക്കുമ്പോൾ ഭൂഗോളത്തിന്റെ മറുവശത്തുള്ളവർക്ക് പടിഞ്ഞാറസ്തമനമാണ് കാണാൻ കഴിയുക. അപ്പോൾ ഈ ഉദയാസ്തമനങ്ങളും സ്ഥലനിർവ്വചനങ്ങളും വെറും ഏകപക്ഷീയമായ നിർവ്വചനങ്ങളാണെന്നും അവയ്ക്ക് ആത്യന്തികമായ സത്തയില്ലെന്നും പറഞ്ഞാൽ അതു് ശരിയായിരിക്കുമല്ലോ. അതുപോലെതന്നെ വർത്തമാനത്തെ അടിസ്ഥാനമാക്കിയാണ് ഭൂതഭാവികൾ വിഭാവനം ചെയ്യപ്പെട്ടിട്ടുള്ളതു്. വർത്തമാനകാലം ഏതാണെന്നാർക്കും പറയാൻ വയ്യാത്ത ഒരു പരിതസ്ഥിതിയാണുള്ളതു്. നാം വർത്തമാനം എന്നു് പറയുമ്പോഴെയ്ക്കും അതു് ഭൂതമായി മാറിയിരിക്കും. ഭാവി എന്നു് ചിന്തിക്കാൻ തുടങ്ങുമ്പോഴേയ്ക്കും അതു് വർത്തമാനവും ഭൂതവുമായി കഴിഞ്ഞിരിക്കും. ഇങ്ങനെ അസ്ഥിരമായിട്ടുള്ള ഒരു വർത്തമാനകാലത്തെ അടിസ്ഥാനമാക്കി കാലനിർണ്ണയം ചെയ്യുന്നതിന്റെ അടിസ്ഥാനമില്ലായ്മ അല്പം ചിന്തിച്ചാൽ ആർക്കും മനസ്സിലാവുന്നതേയുള്ളു. അപ്പോൾ കാലദേശാദികളെല്ലാം സാപേക്ഷകമാണ്; ഇല്ലാത്തതാണ്. അതുപോലെ തന്നെയാണ് ദൃശ്യദർശനങ്ങളും; സാപേക്ഷകവും ഇല്ലാത്തവയുമാണവയും എന്നർത്ഥം. രണ്ടു സംഭവങ്ങളെ കൂട്ടിയിണക്കുന്ന ഒരു പ്രതീതി കാലവും രണ്ടു വസ്തുക്കളെ കൂട്ടിയിണക്കുന്ന ഒരു പ്രതീതി ദേശവുമാണെന്നു പറയാം. സംഭവവും വസ്തുവും കൂടി പ്രതീതിയാണെങ്കിൽ ഇതിലെല്ലാം എന്തു് സത്തയാണുള്ളതു്?

യത്രാളീകമളീകേന
കിലാളീകേ വിലോക്യതേ
തസ്യാം സംസാരമായായാം
കിം സത്യം കിമസന്മയം?

അസത്യത്തിൽ അസത്യംകൊണ്ടു് അസത്യം കാണുന്ന ഈ സംസാരമായയിൽ സത്യമേതു് അസത്യമേതു്? എന്ന യോഗവാസിഷ്ഠ പ്രശ്നം എത്ര ശരിയായിരിക്കുന്നു!

ദൃശ്യവും ദർശനവും ഇല്ലാത്തതാണെങ്കിൽ വാസ്തവത്തിലുള്ളതെന്താണെന്ന ഒരു ചോദ്യമുദിക്കാം. ഏതോ ഒരു വസ്തു കാണുന്നു എന്ന ഒരു തോന്നൽ മനസ്സിൽ രൂപം കൊള്ളുന്നു. തോന്നൽ ഇല്ലാത്തതാണ്. പക്ഷേ ഇതിനാധാരമായി ഒരു അറിവുണ്ട്. ഈ അറിവിലാണ് തോന്നൽ രൂപംകൊള്ളുന്നതു്. ഇതാണ് ദ്രഷ്ടാവ് അഥവാ ഞാൻ എന്ന പ്രതിഭാസം. ഈ അറിവിൽ ''കാണുന്നു'' ''കേൾക്കുന്നു'' എന്നെല്ലാമുള്ള തോന്നലുകൾ രൂപം കൊള്ളുമ്പോഴാണ് നാം ''കണ്ടു'' ''കേട്ടു'' എന്നെല്ലാം പറയുന്നതു്. വാസ്തവത്തിലുള്ളതു് കണ്ടു എന്ന തോന്നലാകുന്ന ''അറിവ്'' കേട്ടു എന്ന തോന്നലാകുന്ന ''അറിവ്'' മുതലായവയാണ്. അറിവ് മാറാതെ നിലനില്ക്കുന്നു. കണ്ടു എന്ന തോന്നലും കേട്ടു എന്ന തോന്നലും മററും മാറിമാറിവരുന്നതിനാൽ അവ നിത്യമല്ല. സകല ഇന്ദ്രിയവൃത്തികളിലും ഇതാണ് സംഭവിക്കുന്നതു്. അറിവുമാത്രമേ ഉള്ളൂ.

സത്യം വസ്തു തദാകാരൈ-
രസത്യൈരവധാര്യതേ
അസത്യോപാധിഭിഃ ശബ്ദൈഃ
സത്യമേവാഭിധീയതേ.

(വാക്യദീപിക—ഭർത്തൃഹരി)

സദ്വസ്തു അതിന്റെതന്നെ ആകാരങ്ങളെക്കൊണ്ടു് അസത്യത്താൽ പറയപ്പെടുന്നു. അസത്തായ ശബ്ദങ്ങളാൽ സത്തുതന്നെ അറിയിക്കപ്പെടുന്നു. ഈ നിലയ്ക്കു നോക്കുമ്പോൾ ജാഗ്രദവസ്ഥയിലെ സകല അനുഭൂതികളും ഈ അറിവുമാത്രമാണ്. പലേ തോന്നലുകളായി ഗ്രഹിക്കപ്പെടുന്നതെല്ലാം ഒരേ അറിവാണ്. പഞ്ചേന്ദ്രിയങ്ങളാൽ അറിയപ്പെടുന്നതെല്ലാം മാററമില്ലാത്ത അദ്വയമായ അറിവുമാത്രമാണ്. ഈ തോന്നലുകൾ അറിവിൽ ഉണ്ടായി അറിവിൽ നിലനിന്നു് അറിവിൽ വിലയിക്കുന്നവയാക

യാൽ അവ അറിവുമാത്രമാണ്. വെള്ളത്തിൽ തിരയും നുരയും ഓളവും മററും ഉണ്ടായി നില നിന്ന് വിലയിക്കുന്നുണ്ടെങ്കിലും അവയെല്ലാം വെള്ളം മാത്രമാണെന്നതുപോലെ ഈ തോന്നലു കളെല്ലാം അറിവുമാത്രമാണെന്നർത്ഥം.

പ്രപഞ്ചദർശനേ തസ്മാത് ഭാസ ഏവാഹമന്യഹം.

പ്രപഞ്ചദർശനത്തിൽ ഞാൻതന്നെയാണ് ഭാസിക്കുന്നതെന്നു പറയുന്നതിതുകൊണ്ടാണ്. ഈ നിലയിലെത്തിയാൽ ''നേതി'' ''നേതി'' എന്നു പറഞ്ഞു തള്ളിയതെല്ലാം ''സോഹം'' ''സോഹം'' എന്നു പറഞ്ഞു സ്വീകരിക്കേണ്ടിവരും.

മനസാ വചസാ ദൃഷ്ട്യാ
ഗൃഹ്യതേഽന്യൈരപീന്ദ്രിയൈഃ
അഹമേവ ന മത്തോഽന്യ-
ദിതി ബുദ്ധ്യദ്ധ്വമഞ്ജസാ.

മനസ്സുകൊണ്ടും വാക്കുകൊണ്ടും കണ്ണുകൊണ്ടും മററിന്ദ്രിയങ്ങളെക്കൊണ്ടും ഗ്രഹിക്കപ്പെടുന്നതെല്ലാം ഞാനാണ്. എന്നിൽനിന്നും വ്യത്യസ്തമായ മറെറാന്നല്ല എന്നറിഞ്ഞാലും എന്ന് ഹംസരൂപിയായ ഭഗവാൻ സനകാദികൾക്കുപദേശിക്കുന്നതിൻെറ അർത്ഥവും ഇതാണ്. ഇതിന് സർവ്വാത്മഭാവം എന്നാണ് വേദാന്ത നിർവ്വചനം. ഇതാണ് പരമമായ ലക്ഷ്യം. ഇതു നേടിക്കഴിഞ്ഞാൽ മറെറാന്നും നേടേണ്ടതായിട്ടില്ല. ഇതു നേടുക എന്നു പറയുന്നതു് തെററാണ്. ഇതിലാണ് എല്ലാവരും എല്ലാപ്പോഴും വർത്തിക്കുന്നതു്. അതു മനസ്സിലാക്കുകയേവേണ്ടൂ.

## സ്വപ്നാവസ്ഥ

ജാഗ്രദവസ്ഥയിലെ അനുഭവം സർവ്വാത്മഭാവമാണെന്ന് നാം കണ്ടുകഴിഞ്ഞു. അടുത്തതായി സ്വപ്നാനുഭവത്തെയാണ് നിരൂപിക്കേണ്ടതു്. ഇതെളുപ്പമാണ്. ജാഗ്രത്തിലുള്ള അനുഭൂതി സത്യമാണെന്ന് പറയുന്നവരും സ്വപ്നാനുഭവം മിത്ഥ്യയാണെന്നു സമ്മതിക്കും. കാരണം സ്വപ്നം സത്യമല്ലെന്ന് പരക്കെ സമ്മതിക്കുന്ന ഒരു വിഷയമാണ്. ജാഗ്രത്തിലേതുപോലെ തന്നെ സ്വപ്നത്തിലും ദ്വന്ദ്വാനുഭൂതിയാണ് നമുക്കുള്ളതു്. പക്ഷേ ഇതു് സ്ഥൂലരൂപത്തിലുള്ളതല്ല,സൂക്ഷ്മരൂപത്തിലുള്ളതാണെന്നൊരു വ്യത്യാസമേയുള്ളു. ഇതിനു കാരണം സ്ഥൂലേന്ദ്രിയങ്ങൾ സ്വപ്നത്തിൽപ്രവൃത്തിരഹിതമായതാണ്. സൂക്ഷ്മേന്ദ്രിയമായ മനസ്സുമാത്രമേ അപ്പോൾ പ്രവൃത്യുന്മുഖമായിട്ടുള്ള എന്നതാണ് അപ്പോൾ സൂക്ഷ്മപ്രപഞ്ചം നമ്മുടെ അനുഭൂതിയിൽ പൊന്തിവരാൻ കാരണം. ഇന്ദ്രിയങ്ങളല്ല ഇവിടെ സൃഷ്ടി നടത്തുന്നതു്, മനസ്സാണെന്ന ഒരു ഭേദമേയുള്ളു. അതിനാൽ ഇതും ദൃഷ്ടിസൃഷ്ടിവാദത്തിനൊരുദാഹരണമാണ് എന്നു പറയാം. ജാഗ്രത്തിലും പ്രപഞ്ചാനുഭൂതി സ്ഥൂലരൂപമാണെന്നതു് ഒരു നിലയ്ക്കു് ശരിയല്ല. കാരണം സ്ഥൂലേന്ദ്രിയവ്യാപാരങ്ങളും ആ മണ്ഡലം വിട്ടു് മനസ്സിൻെറ മണ്ഡലത്തിൽ പ്രവേശിക്കുമ്പോൾ അവയും സൂക്ഷ്മരൂപം കൈക്കൊള്ളും. അതിനാൽ ഒരു നിലയ്ക്കു നോക്കിയാൽ ജാഗ്രത്തിലെ അനുഭൂതികളും സൂക്ഷ്മരൂപത്തിലുള്ളതാണ്. വിചാരവികാരങ്ങളെല്ലാം സൂക്ഷ്മരൂപമാണല്ലൊ. മനസ്സ് സൂക്ഷ്മരൂപമാണെന്നതിനാലാണിവയും സൂക്ഷ്മമാണെന്നു പറഞ്ഞതു്. സകല പ്രതീതികളും മനസ്സുവഴിയാണ് നമ്മിൽ പ്രതിഫലിക്കുന്നതു്. നമ്മിൽ എന്നാൽ ''അറിവിൽ'' എന്നാണർത്ഥം. അതിനാൽ അവയെല്ലാം ബോധം മാത്രമാണ്. ബോധത്തിൽനിന്നും ഭിന്നമല്ല. അപ്പോൾ സ്വപ്നം മാത്രം മറിച്ചാവാൻ വയ്യ. അതിനാൽ സ്വപ്നവും സർവ്വാത്മഭാവത്തിൻെറ ഭാനമാണ്. ഇതിൽ നിന്നും ഒരു കാര്യം വ്യക്തമാവും. ജാഗ്രത്തും സ്വപ്നവും തമ്മിൽ ഒരു ഭേദവുമില്ല. അപ്പോൾ ഒന്നു സത്യം മറേറതു മിത്ഥ്യ എന്നു പറയുന്നതു് അർത്ഥമില്ലാത്തതാണ്. ജാഗ്രദ്ദ്രഷ്ടാവു് ജാഗ്രത്പക്ഷപാതിയായതിനാൽ ജാഗ്രത്തു് സത്യവും സ്വപ്നം മിത്ഥ്യയുമാണെന്നു പറയുകയാണ്. സ്വപ്നദ്രഷ്ടാവിനോടു ചോദിച്ചാൽ നേരെ മറിച്ചായിരിക്കും പറയുക. അനുഭവസമയത്തു രണ്ടും അനുഭവിക്കുന്നോർക്ക് സത്യമാണെന്നാണ് തോന്നുന്നതു്. രണ്ടിലും ദ്വന്ദ്വത്തിൻെറ ഭാനമാണുള്ളതു്. അതിനാൽ രണ്ടും സത്യമല്ല. സൂക്ഷിച്ചുനോക്കിയാൽ രണ്ടിലും സർവ്വാത്മഭാവമാണ് പ്രകാശിക്കുന്നതു്. അപ്പോൾ രണ്ടും സത്യമാണ്.

സ്വപ്നദൃശ്യങ്ങൾക്ക് തുടർച്ചയില്ലെന്നും ജാഗ്രദ്ദൃശ്യങ്ങൾക്കതുണ്ടെന്നും പറയാറുണ്ട്. സ്വപ്നത്തിൽ ആർക്കും തങ്ങൾ നിത്യനൂതനദൃശ്യങ്ങളാണ് കാണുന്നതെന്ന് തോന്നാറില്ല. അവിടേയും സംഭവപരമ്പരകൾ ഒന്നിനൊന്ന്

ബന്ധപ്പെട്ടാണെന്നാണപ്പോഠം തോന്നുന്നതു്. ഈ നിലയ്ക്കു് അവ രണ്ടും തമ്മിൽ വ്യത്യാസം കാണാൻ കഴിയില്ല. സ്വപ്നാനുഭവം സ്വപ്ന ദ്രഷ്ടാവിന്റെ നിലയ്ക്കു നിന്നല്ലാതെ ജാഗ്രദ് ദ്രഷ്ടാവിന്റെ നിലയ്ക്കുനിന്നു് വിലയിരുത്തുന്നതാണു് കുഴപ്പത്തിനു കാരണം. ഇതുപോലെയാണു് സ്വപ്നത്തിൽ അസംഭാവ്യമായ പലതും സംഭവിക്കുന്നുണ്ടെന്ന വാദഗതിയും. സ്വപ്നത്തിൽ നാം ആകാശഗമനം ചെയ്യുന്നതും മററും ഇതിനുദാഹരണമായി ചൂണ്ടിക്കാണിക്കാറുണ്ടു്. ഇതും നിലനില്ക്കുന്ന വാദഗതിയല്ല. സ്വപ്നത്തിൽ സ്വപ്നശരീരമാണു് ചേഷ്ടിക്കുന്നതു്. അതിനെന്തെല്ലാം കഴിയുമെന്നതു് ജാഗ്രത് ശരീരം തീരുമാനിക്കുന്നതിലർത്ഥമില്ല. സ്വപ്ന ശരീരം ജാഗ്രത്ശരീരത്തിന്റെ ചെയ്തികഠം വിലയിരുത്തിയാൽ അതിലും പലേ പാകപ്പിഴകളും കണ്ടെന്നുവരും. അതിനാൽ ഏതു് ശരി ഏതു് തെററു് എന്നു വിലയിരുത്തണമെങ്കിൽ മൂന്നാമനൊരുവൻ വേണം. എന്നാലേ അതു് നിഷ്പക്ഷമായ വിലയിരുത്തലാവുകയുള്ളൂ. സുഷുപ്തിപുരുഷനാണു് ഈ മൂന്നാമൻ. അയാഠംക്കു് ഭേദമില്ല. അതിനാൽ ജാഗ്രത്തും സ്വപ്നവും അയാഠംക്കു യഥാർത്ഥമാണു്. അവിടെ ഏകവും അദ്വയവുമായ ബ്രഹ്മത്തിന്റെ ഭാനമാണു് നടക്കുന്നതു്. അതിനാലതാണു് ശരിയായതു്.

(തുടരും)

---

# നർമ്മദാതീരത്തിലൂടെ

**സി. ദാമോദരമേനോൻ, പാണാവള്ളി**

ജയ ജയ രേവേ ! നർമ്മദേ !
നമാമി ദേവി ! ശർമ്മദേ !

പശുപതിരതനോദ്ഗിരിനികടേ
താണ്ഡവനടനം ശിഥിലജടം.
ഭസിതവിഭൂഷിതഭവഗാത്രം
ശ്രമസലിലാപ്ലുതമതിമാത്രം. ജയ ജയ......

ശ്രമജലപൂരിതഗിരികണ്ഠേ
ദദൃശേƒകാണ്ഡേ ശുഭകന്യാ
ശംഭുസ്സപദി നിധായാങ്കേ
നാമ്നാ രേവാം വിദധേ താം. ജയ ജയ......

സാധുബാബയുടെ ആരതിസ്തോത്രം കഴിഞ്ഞു. ഭക്തവൃന്ദം പിരിഞ്ഞുതുടങ്ങി. സഞ്ചാരി കാത്തുനിന്നു. ആളൊഴിഞ്ഞിട്ടുവേണം ബാബയെ സമീപിക്കാൻ. അല്ല ! യോഗദണ്ഡും കമണ്ഡലുവും എടുത്തു ബാബ പുറപ്പെട്ടല്ലൊ. സന്ദർഭം കാത്തുനിന്ന സഞ്ചാരി സാവധാനം സാധുവിന്റെ പുറകേ കൂടി.

ഉയർത്തിക്കെട്ടിയ ജടാജൂടം. മുട്ടോളം ഇറങ്ങുമാറു് പിണച്ചു് പിൻകഴുത്തിൽ കെട്ടിയ കാഷായവസ്ത്രം, കഴുത്തിൽ രുദ്രാക്ഷമാല. ഒരു പൊക്കണസ്സഞ്ചിയിൽ രണ്ടുനാലു പുസ്തകം. കൈയ്യിൽ യോഗദണ്ഡും കമണ്ഡലുവും. മുഖത്തു് എന്തൊരു ഉജ്ജ്വലതേജസ്സു് ! വെളുത്ത താടിരോമമല്ലാതെ വാർദ്ധക്യചിഹ്നങ്ങഠം ബാധിക്കാത്ത ബലിഷ്ഠമായ ദേഹപ്രകൃതി. ബാബ വളരെ വേഗത്തിൽ നടക്കുകയാണു്.

സഞ്ചാരി ബാബയെ പിൻതുടൎന്നു പർവ്വതത്തിലെ കാട്ടുപ്രദേശത്തു് എത്തി. ഇങ്ങനെ കാണാപ്പാടകലെ നടന്നിട്ടു് എന്തു പ്രയോജനം? ബാബയുടെ ഒപ്പമെത്തണം. നീട്ടി വിളിച്ചു: ''ബാബാ! ഹോയ് സാധുബാബ !'' ബാബ തിരിഞ്ഞുനിന്നു. അടുത്തു ചെല്ലാൻ ആംഗ്യം കാണിച്ചു.

സഞ്ചാരി സന്ന്യാസിയുടെ സവിധത്തിലെത്തി. കണ്ണിലെ ചോദ്യഭാവം നാവിലൂടെ രൂപംകൊണ്ടു: ''എന്താ കുഞ്ഞേ, നിനക്കു വഴി തെററിയോ ?''

''ഇല്ല ബാബ. ജിജ്ഞാസകൊണ്ടു് അങ്ങയെ അനുഗമിക്കയാണു്.''

''ജിജ്ഞാസ !'' ബാബ, വാക്കു് ആവർത്തിച്ചു. ''കേക്കട്ടെ, നിനക്കു് എന്തെല്ലാം അറിയണം? ചോദിക്കൂ.''

നർമ്മദാനദിയുടെ കഥ – ഉത്ഭവസ്ഥാനം മുതൽ സമുദ്രസംഗമംവരെയുള്ള രേവയുടെ ജീവിതപരിചയം – അറിഞ്ഞാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്.''

''അതു കുറെ നീണ്ട കഥയാണല്ലൊ. അപ്പനെ! പുരാണകഥകളും ഐതിഹ്യങ്ങളുംകൊണ്ട് ഊടും പാവുമിട്ടു നെയ്തെടുത്ത ഇതിഹാസ പട്ടാംബരം. നിനക്കു ക്ഷമയും കരുത്തുമുണ്ടെങ്കിൽ കൂടെ വന്നോളൂ. എന്റെ പര്യടനവും നിന്റെ ജിജ്ഞാസയും നിറവേറും.''

ഗുരുശിഷ്യന്മാരെപ്പോലെ രണ്ടു യാത്രികളും മുമ്പോട്ടു നടന്നു. ഒരു മലയുടെ ഉപരിതലത്തിലായപ്പോൾ അവർ അവിടെ നിന്നു. സന്ന്യാസി പറഞ്ഞു: നാം ഇപ്പോൾ സമുദ്രനിരപ്പിൽനിന്നു 4000 അടി ഉയരത്തിൽ വിന്ധ്യ-ശതപുരങ്ങളുടെ മദ്ധ്യഭാഗത്തുള്ള അമരകണ്ടകപർവ്വതത്തിന്റെ നെറുകയിലാണു നില്ക്കുന്നതു്. മഹാകവി കാളിദാസൻ ആമ്രകൂടം എന്നു പരാമർശിച്ചിട്ടുള്ളതു് ഈ പർവ്വതമാണ്. വ്യാസൻ, ഭൃഗു, കപിലൻ തുടങ്ങിയ മഹർഷീശ്വരന്മാരുടെ തപഃസ്ഥലമായിരുന്നു ഇവിടുത്തെ പ്രാന്തപ്രദേശങ്ങൾ. മദ്ധ്യപ്രദേശത്തിൽപെട്ട ഇവിടെനിന്നാണ് നർമ്മദയുടെ ഉത്ഭവം. നീ, ഞാൻ ചൊല്ലിയ ആരതിസ്തോത്രം ശ്രദ്ധിച്ചോ? താണ്ഡവനൃത്യരതനായ നടരാജമൂർത്തിയുടെ തിരുവുടലിൽനിന്നു സ്വേദകണങ്ങൾ ഉതിർന്ന് അതു് ഈ പർവതപ്രാന്തത്തിലെ കുണ്ഡിലേയ്ക്കു് ഒലിച്ചിറങ്ങി. പർവതകുണ്ഡത്തിൽ സംഭൃതമായ ശിവന്റെ സ്വേദസലിലത്തിൽ ഒരു ബാലിക ദൃശ്യയായി. അതു നർമ്മദയായിരുന്നു. ഭഗവാൻ അവളോടു ലോകക്ഷേമത്തിന്നായി നദീരൂപം ധരിച്ച് ഒഴുകുവാൻ അരുളിച്ചെയ്തു. അങ്ങനെയാണ് നർമ്മദ അഥവാ രേവ അമരകണ്ടകത്തിൽനിന്ന് ഉത്ഭവിച്ചതു്. അമരകണ്ടകത്തിന്റെ അങ്ങേയററത്തു നിന്നാണ് ശോണഭദ്രയുടെ ഉത്ഭവം. അതിനാൽ നർമ്മദയും ശോണഭദ്രയും അയൽക്കാരികളാണെന്നു പറയാം.

സ്കന്ദപുരാണം രേവാഖണ്ഡത്തിൽ പറഞ്ഞിരിക്കുന്നതു് എന്താണെന്നൊ? ഗംഗ കംഖൽ തീർത്ഥത്തിലും സരസ്വതി കുരുക്ഷേത്രതീർത്ഥത്തിലുംമാത്രം പുണ്യപ്രദായിനികളായിരിക്കെ നർമ്മദ സർവ്വത്ര പുണ്യദായിനിയാണ്. ആധിഭൗതികവും ആധിദൈവികവും ആദ്ധ്യാത്മികവുമായ താപത്രയത്തെ അപാകരിക്കുന്നവളാണു നർമ്മദ.

ഗംഗ യമുന നർമ്മദ സരസ്വതി ഈ നാലു നദികളും വേദസ്വരൂപിണികളായിട്ടാണ് സങ്കല്പിക്കപ്പെടുന്നതു്. ഗംഗ ഋഗ്വേദത്തിന്റേയും യമുന യജുസ്സിന്റേയും നർമ്മദ സാമവേദത്തിന്റേയും സരസ്വതി അഥർവ്വവേദത്തിന്റേയും രൂപത്തിൽ ആരാധിക്കപ്പെടുന്നു.

അമരകണ്ടകത്തിന്റെ അഗ്നികോണിലാണ് നാമിപ്പോൾ. മാർക്കണ്ഡേയാശ്രമം സ്ഥിതിചെയ്തിരുന്ന സ്ഥലമാണിതു്. ഇവിടെനിന്നു 4 മൈൽ അകലെയാണ് കപിലധാര എന്ന ജലപ്രപാതം. അതു നോക്കൂ! നർമ്മദാജലം 150 അടി ഉയരത്തിൽനിന്നു സ്തനിതനിർഘോഷം മുഴക്കിക്കൊണ്ടു കുതിച്ചുചാടുന്നതു കണ്ടുവോ?

''നർമ്മദാനദി ഈ സ്ഥാനത്തു് എത്തിയതിനു വല്ല ചരിത്രവും ഉണ്ടോ സ്വാമിൻ?'' സഞ്ചാരി ചോദിച്ചു. ''ഉണ്ട് കുഞ്ഞേ. അതാണ് ഞാൻ പറയാൻ തുടങ്ങുന്നതു്. നീലക്കൊടുവേലി ധാരാളമായി വളരുന്ന ഇടമാണിവിടം. ഒരിക്കൽ ദേവർഷി നാരദൻ ആ ചെടി പറിക്കാൻ ഇവിടെ വന്നു. കപിലമഹർഷി ധ്യാനലീനനായി ഇരിക്കുകയായിരുന്നു. നെല്ലിയില വീണാൽപ്പോലും ശ്രവിക്കപ്പെടാവുന്ന നിശ്ശബ്ദത. ആ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട് നാരദന്റെ നാമോച്ചാരണം മുഴങ്ങി. 'നാരായണ! നാരായണ!' ''ആരാണ് എന്റെ ധ്യാനത്തിനു വിഘ്നമുണ്ടാക്കിയതു്?'' കപിലന്റെ കോപോദ്ഗാരം.' 'മമമുനേ! ഞാനാണ്– നാരദൻ.'' ദേവർഷിയുടെ മറുപടി. ''ദേവകാര്യാർത്ഥം നീലക്കൊടുവേലി പറിക്കാൻ വന്നതാണ്.'' ''അങ്ങയുടെ കോലാഹലം എന്റെ തപസ്സിനു തടസ്സമുണ്ടാക്കുമെന്നറിഞ്ഞുകൂടെ?'' കപിലന്റെ അസ്വരസോദ്ഘോഷം.

''എന്റെ നാമോച്ചാരണം അങ്ങയ്ക്കു് ഇത്രമാത്രം ശല്യമായി തോന്നുന്നുവെങ്കിൽ ശങ്കരനന്ദിനിയായ നർമ്മദ ഇങ്ങു വന്നെത്തിയാൽ എന്താകും സ്ഥിതി? അവൾ അമരകണ്ടകത്തിൽ നിന്നു പുറപ്പെട്ടുകഴിഞ്ഞു. അവളുടെ ശബ്ദനിർഘോഷം അങ്ങു് എങ്ങനെ സഹിക്കും?'' നാരദൻ കപിലന്റെ കോപാഗ്നിയിൽ ഇന്ധനമിട്ടു.

കപിലൻ: എന്തു്! ഇന്ദുകലാധരന്റെ നന്ദിനിയൊ?

നാരദൻ: തന്നെ! തന്നെ! കർമ്മഭൂമിക്ക ശർമ്മദായിനിയായ നർമ്മദ, ജന്മഭൂമിയിൽനിന്നു പുറപ്പെട്ടുകഴിഞ്ഞു. ഈ വഴിയാണു് അവളുടെ ആരാവപൂരിതമായ വരവും. അവളുടെ തുമുല നിർഘോഷത്തെ അങ്ങു് ഒന്നു തടുക്ക. അപ്പോഴം അറിയാം. നാരായണ! നാരായണ! ഇതാ അവരം എത്തിക്കഴിഞ്ഞു മഹർഷേ!''

ഒഴുക്കുത്തുകൊണ്ടു ലല്ലലം പാടി നേരിട്ടു വരുന്ന നർമ്മദയെ ദൂരത്തു കണ്ട കപിലൻ ക്രുദ്ധനായി ഗർജ്ജിച്ചു: ശാങ്കരി! നില്ലവിടെ! ഇനി ഒരടി മുമ്പോട്ടുവെച്ചാൽ നീ ചാമ്പലാകും.

''ശംഭോ ശങ്കര ഗൌരീശ
സാംബ ശങ്കര ഗൌരീശ
കംഭോത്ഭവനത ഗൌരീശ
ശിവ സാംബ ശങ്കര ഗൌരീശ.''

നർമ്മദ ശിവഗീതമുതിർത്തുകൊണ്ടു ക്ഷമലെന്നിയേ മുന്നോട്ടു നീങ്ങി സംശയിച്ചു നിന്നു. ''നാരായണ! നാരായണ!'' നാരദന്റെ നാവിൽ നാരായണനാമം. ''കപിലമഹർഷെ! അങ്ങയുടെ കോപം നിഷ്ഫലം. ഇനി അവളെ ഒഴുകാൻ അനുവദിച്ചേയ്ക്കു. എവിടെവെച്ചു് നർമ്മദയെ തടയുവാൻ അങ്ങു് ആഗ്രഹിച്ചുവോ അവിടെ അവരം കീഴോട്ടു കുതിച്ചു ചാടിയതു കണ്ടോ? ഈ കുതിച്ചു ചാട്ടത്തെ – ജലപ്രപാതത്തെ – ലോകം കപിലധാരയെന്നു വിളിക്കും. അങ്ങനെ അങ്ങയുടെ കീർത്തി നിലനില്ക്കട്ടെ.''

ഇതാണു് കപിലധാരാപ്രവാഹത്തിന്റെ ആഗമചരിത്രം. അതാ നോക്ക, 200 വാര ദൂരത്തോളം പാറക്കെട്ടിലൂടെ കളകളമുതിർത്തുകൊണ്ടു് നർമ്മദ മുന്നോട്ടു പായുന്നു. അവിടെ അവരം വീണ്ടും കീഴോട്ടു കുതിക്കുകയാണു്. നദിയുടെ ഓരം ചേർന്നുള്ള നടത്തം ഇനി നമുക്ക ദുഷ്കരമാണു്. എന്താ എന്നോടൊപ്പം നടക്കാൻ നിനക്ക വിഷമമുണ്ടൊ?

സഞ്ചാ: അവിടുന്നു കൂടെയുള്ളപ്പോരം നടത്തം എനിക്ക വിഷമകരമല്ല ബാബ.

സന്ന്യാ: സന്തോഷം. നടന്നു നടന്നു നാം രാമനഗരത്തിനു സമീപമെത്തിയിരിക്കുന്നു. ത്രേതായുഗത്തിൽ ഇതു് അയോദ്ധ്യയുടെ ഭാഗമായിരുന്നു. യുഗപ്പകർച്ചകൊണ്ടു് വലിയ മാററങ്ങരം ഇവിടെ വന്നിട്ടുണ്ടാവണം. റാണി ദുർഗ്ഗാവതിയുടെ വംശജനായ ഹൃദയശാഹിന്റെ രാജധാനിയായിരുന്നു രാമനഗരമെന്നു് ചരിത്രം പറയുന്നു. ഇവിടെനിന്നു് ആറു നാഴിക ദൂരത്താണു് തമസാനദി. അതിന്റെ തീരത്തായിരുന്നുവല്ലൊ വാല്മീകിയുടെ ആശ്രമം. നമ്മരം ഇപ്പോരം നർമ്മദാതീരത്തിലൂടെ ഏതാണ്ടു 48 നാഴിക പോന്നുകഴിഞ്ഞു. മാണ്ഡലെ (മാരംവ)ജില്ലയിലാണു് നാമിപ്പോരം കാലുകുത്തിയിരിക്കുന്നതു്. മാണ്ഡലെജില്ലയെ ചുററിക്കൊണ്ടാണു് നർമ്മദ ഒഴുകുന്നതു്. വടക്കുനിന്നു ചെല്ലുന്ന നദി ചുററി വളഞ്ഞു വടക്കോട്ടുതന്നെ ഒഴുകുന്നു.

നർമ്മദയുടെ ഈ പ്രദക്ഷിണപ്രവാഹത്തിനു് ഒരു കഥയുണ്ടു്. വേദവ്യാസന്റെ പർണ്ണകുടീരം നർമ്മദയുടെ തീരത്തായിരുന്നു. വടക്കുതീരത്തു് യാജ്ഞവല്ക്യൻ, പരാശരൻ, അത്രി, മനു മുതലായവരുടേയും. മദ്ധ്യത്തിൽ വന്നുപെട്ട നദി, വടക്കുതീരത്തിലെ മുനിമാൎക്ക വ്യാസാചാര്യനുമായുള്ള സത്സംഗത്തിനു തടസ്സമായിത്തീൎന്നു. അക്കാര്യം മുനിമാർ, തെക്കുതീരത്തു ചെന്നു വ്യാസനെ അറിയിച്ചു. സത്സംഗം സുഗമമാകുവാൻ നദിയുടെ ഗതി മാറിക്കിട്ടണം. അതായിരുന്നു മുനിമാരുടെ ആവശ്യം. മുനിമാരുടെ അഭിലാഷപൂൎത്തിക്കായി വ്യാസഭഗവാൻ കണ്ണടച്ചു ധ്യാനിച്ചു. ''ഓം നർമ്മദായൈ നമഃ.'' കണ്ടുനിന്ന മഹർഷിമാർ ഹർഷാരവം പുറപ്പെടുവിച്ചു. ''അത്ഭുതമത്ഭുതം! അതാ, നർമ്മദാ വഴി മാറി ഒഴുകുന്നു!''

മാണ്ഡലെയെ (മാളവരാജ്യം) ചുററിയൊഴുകുന്ന നദി ഏതാനും നാഴിക സഞ്ചരിച്ചതിനു ശേഷം ചില മടക്കുമലകളുടെ ഇടയിലൂടെ അനേകം കൈവഴികളായി ഒഴുകുകയാണു്. സഹസ്രധാര എന്ന പേരിലാണു് അതു് അറിയപ്പെടുന്നതു്. ഈ പേരിനോടൊപ്പം സഹസ്രബാഹുവായ കാർത്തവീര്യന്റെ പേരുംകൂടി കൂട്ടിച്ചേർത്തു് ഒരു കഥ പറയാറുണ്ടു്. സഹസ്രാർജ്ജുനൻ തന്റെ ആയിരം ബാഹുക്കരംകൊണ്ടു് നർമ്മദയെ തടഞ്ഞുനിർത്തിയത്രെ. ശങ്കരനന്ദിനിയുണ്ടോ വിഘ്നാഭിഭൂതയാകുന്നു! അവരം കരങ്ങരംക്കിടയിലൂടെ വിടവുണ്ടാക്കി കിലുകിലെ ചിരിച്ചുകൊണ്ടു് മുമ്പോട്ടു കുതിച്ചു. ആ കുതറിപ്പാച്ചിലിൽ പ്രവാഹം വിതറിപ്പോയതാണു് അനേകം വഴിത്തിരിവുകരംക്ക കാരണം.

അച്ഛസ്സടികസങ്കാശമായ നമ്മദാജലം ഒരു കാലത്തു് മാളവാംഗനകളുടെ കൺമഷി കലന്ന കണ്ണീരു വീണ്ടു് കറുത്തുവശായിട്ടുണ്ടു്. സ്വസ വിധത്തിലെത്തിയ നമ്മദയെ സമുദ്രം കാളിന്ദി യെന്നു തെററിദ്ധരിച്ചു. ശ്ലോകബന്ധമായ നമ്മ ദാസമുദ്രസംവാദം കേരംക്കുക:

''കാളിന്ദീ'' ''ചൊല്ലഗസ്ത്യാ ! ''ജലനിധി-
യിഹ ഞാൻ; വൈരിയെ ചൊന്നതെന്തേ ?''
''കേളെന്നാൽ നമ്മദാ ഞാൻ; ത്വമപി പറ-
യൊല്ലാ മത്സപത്നീടെ നാമം.''
''കൊണ്ടൽക്കാർവണ്ണമെന്തേ തവ ?'' ''മഷികം-
ലരും മാളവീബാഷ്പസംഗം-
കൊണ്ടത്രേ !'' ''എന്തവക്കിന്നൊരഴൽ'' ''അയി
കയത്തീടിനാൻ കുന്തളേന്ദ്രൻ.''

സന്ന്യാസി ബാബ തുടന്നു: ഈ സഹസ്ര ധാരയുടെ തടത്തിൽ കേരളീയനായ ഒരു ഉണ്ണി നമ്പൂതിരി തപസ്സു ചെയ്തിരുന്നു പണ്ടു്. ഇവി ടെവെച്ചാണു് അദ്ദേഹത്തിനു ഗോവിന്ദഭഗ വത്പാദരിൽനിന്നു ജ്ഞാനവും നമ്മദയിൽ നിന്നു മാഗ്ഗനിദ്ദേശവും ലഭിച്ചതു്. ഭാവാവിഷ്ട നായ അദ്ദേഹം നമ്മദയെ സ്തുതിച്ചു പാടി – ''ത്വദീയപാദപങ്കജം നമാമി ദേവി നമ്മദേ.'' കേരളീയനായ ആ ദ്വിജകിശോരൻ നമ്മദാംബ യുടെ സ്തന്യം നുകന്നാണു് പില്ലാട്ടു് ജഗദ്ഗുരു ശങ്കരാചാര്യരായിത്തീന്നതു്. നമ്മദയുടെ ജലം വെറും ജലമല്ലപ്പനേ ! സരസ്വതിയുടെ സ്തന്യാ മൃതമാണു്.

മാളവം, ശിവനീ, ജബൽപൂർ എന്നീ പ്രദേ ശങ്ങളെ വെള്ളക്കസവിട്ടു വേർതിരിച്ചുകൊണ്ടു് നമ്മദ ജബൽപൂരിലെത്തുന്നു. ജാബാലിമഹഷി തപസ്സു ചെയ്തിരുന്നതാകകൊണ്ടു് ജാബാലിപ ത്തനം എന്നായിരുന്നു ജബൽപൂരിൻെറ പഴയ പേരു്.

നാഗപ്പൂർ—ജബൽപൂർ റോഡിൻെറ സമീ പത്തു ജബൽപൂരിൽനിന്നു 7മൈൽ തെക്കാണു് നമ്മദയുടെ തിലവാരഘട്ടം എന്ന കടവു്. ഈ ഘട്ടിലാണു് മഹാത്മജിയുടെ ചിതാഭസ്മാംശം നമ്മദയിൽ ഒഴുക്കിയതു്. അതിൻെറ ഓർമ്മ യ്ക്കായി നിർമ്മിച്ചതാണു് അവിടത്തെ ഗാന്ധി സ്മാരകം.

സഞ്ചാരി: സ്വാമിൻ ! ഭേഡാഘട്ടു് എന്നു പറയുന്ന പുണ്യതീത്ഥം ഇവിടെ അടുത്തുതന്നെ യല്ലെ ?

ബാബ: ജബൽപൂരിൽനിന്നു 13 നാഴിക ദൂരത്തിലാണു് നീ പറഞ്ഞ പുണ്യസ്ഥലം. ഭേഡാഘട്ടു് എന്നതു പുതിയ പേരാണു്. പഴയ പേരു് ഭൃഗുക്ഷേത്രമെന്നാണു്. ഭൃഗുമഹഷി തപ സ്സുചെയ്തിരുന്നതുകൊണ്ടാണു് അങ്ങനെ പേരു ണ്ടായതെന്നു് പുരാണത്തിൽ പറഞ്ഞിട്ടുണ്ടു്. വരൂ. നമുക്കിനിയും നടക്കാം. ഇപ്പോരം നാം ജില്ലാ തലസ്ഥാനവും പിന്നിട്ടു് ഹാണ്ഡിയ എന്ന സ്ഥലത്തു് എത്തിക്കഴിഞ്ഞു. എന്താണു് ഒരു ഗാനാലാപം കേരംക്കുന്നതു് ? ശ്രദ്ധിക്കു.

''നമോസ്തു ദേവി നമ്മദേ
സതത നിജജനഭൃതിദേ !''

ഓ ! ക്ഷേത്രജനങ്ങരം നർമ്മദയെ സ്തുതിക്കുകയാ ണു്. ഇന്നു മാഘശുക്ലസപ്തമിയല്ലയൊ? ഇവി ടെ ഇന്നു നർമ്മദയുടെ ജന്മോത്സവം കൊണ്ടാട കയാണു്. മഹാദേവൻെറ സ്വേദാംബുവിൽ നിന്നു് നർമ്മദ ഉത്ഭവിച്ചതു് ഇന്നേ ദിവസ മാണു്.

യാത്രികർ രണ്ടു പേരും ഹാണ്ഡിയ കടന്നു പടിഞ്ഞാട്ടു നടന്നു് ഒരു ക്ഷേത്രത്തിലെത്തി.

ബാബ: വത്സ ! സിദ്ധനാഥക്ഷേത്രമാണി തു്. ഇവിടെ ഇരുന്നു തപസ്സു് ചെയ്താണു് കുബേ രൻ സിദ്ധി നേടിയതെന്നു് വസിഷ്ഠസംഹിത പറയുന്നു. സിദ്ധനാഥപ്രതിഷ്ഠ നടത്തിയതു സനകാദികളാണു്. ജമദഗ്നി തപസ്സുചെയ്ത സ്ഥലവും ഇതാണു്. നർമ്മദയുടെ കേന്ദ്രസ്ഥാ നമാണിവിടം.

നമ്മദയുടെ മറെറാരു പ്രധാന ജലപ്രപാ തം കാണണ്ടെ ? വരൂ ദാ ആ കാണുന്നതാണു് ഘായഡീകുണ്ഡം എന്ന ഉഗ്രൻ ജലപ്രപാതം. 50 അടി ഉയരത്തിൽനിന്നു പാറക്കെട്ടുകളെ കീറിപ്പിളന്നുകൊണ്ടാണു് നമ്മദ ഈ കുണ്ഡ ത്തിൽ കുത്തിവീഴുന്നതു്. ഒഴുക്കിൻെറ ഉഗ്രത കൊണ്ടു് ശിലാഖണ്ഡങ്ങരം എന്തൊരുക്കോട്ട കൂടിയാണു് കുണ്ഡത്തിലേയ്ക്കു വീഴുന്നതെന്നു നോ ക്കുക. ആ ശിലാഖണ്ഡങ്ങരം ജലപാതത്തിൻെറ ശക്തിമൂലം ഉരുണ്ടു് പിരണ്ടു് തേഞ്ഞുരഞ്ഞു മിനുസപ്പെട്ട ഗോളാകൃതിയായിത്തീരുകയാണു്. ഭാരതത്തിലെ മിക്ക ക്ഷേത്രങ്ങളിലും പൂജിക്ക പ്പെടുന്ന സാളഗ്രാമങ്ങരം ഇവിടുന്നു സംഭരിക്ക പ്പെട്ടിട്ടുള്ളവയാണു്.

''നമ്മദാ കേ പത്ഥര്''-കംകർ
വേ ഹി സബ്'' ഹൈം ശിവ-ശങ്കർ.

എന്ന ഒരു ചൊല്ലുതന്നെയുണ്ട്.

ഓങ്കാരതീർത്ഥത്തിലാണ് നാമിപ്പോൾ എത്തിയിരിക്കുന്നതു്. ശ്രീമഹാദേവൻെറ 12 ജ്യോതിർലിംഗങ്ങളിൽ ഒന്നു് ഓങ്കാരേശ്വരരൂപത്തിൽ ഇവിടെ കുടികൊള്ളുന്നു. ഇവിടെ ബ്രഹ്മപുരി, വിഷ്ണുപുരി, ശിവപുരി എന്നീ മൂന്നു തീർത്ഥങ്ങളുണ്ടു്. നർമ്മദയുടെ തെക്കേതീരത്തു് കിഴക്കുമാറി ബ്രഹ്മപുരിയും പടിഞ്ഞാറുമാറി വിഷ്ണുപുരിയും സ്ഥിതിചെയ്യുന്നു. രണ്ടിടത്തുമുണ്ടു് ക്ഷേത്രങ്ങൾ. ഉത്തരതീരത്തുള്ള പർവ്വതം ഓങ്കാരാകൃതിയാണ്. ഓങ്കാരേശ്വരൻെറ ജ്യോതിർലിംഗം ഈ പർവ്വതത്തിലാണു്. ഈ പർവ്വതമാണു് ശിവപുരി.

നമ്മുടെ അടുത്ത പ്രാപ്യസ്ഥാനം മഹേശ്വരമാണു്. ഹോൾക്കാർവംശജയായ അഹല്യാബായിയുടെ രാജധാനിയായിരുന്നു മഹേശ്വരം. മഹേശ്വരത്തെ മാഹിഷ്മതി എന്നാണു് ചില പണ്ഡിതന്മാർ പറഞ്ഞിട്ടുള്ളതു്. മാഹിഷ്മതിയിലാണു് കർമ്മകാണ്ഡത്തിലെ പ്രകാണ്ഡപണ്ഡിതനായിരുന്ന മണ്ഡനമിശ്രൻ താമസിച്ചിരുന്നതു്. ശങ്കരാചാര്യരും മണ്ഡനമിശ്രനും ഈ നർമ്മദാതീരത്തിൽവെച്ചാണു് ശാസ്ത്രവാദം നടത്തിയിട്ടുള്ളതു്. അക്കാലത്തു് ഇവിടം വിദ്യയുടെ വിളനിലമായിരുന്നു. മണ്ഡനമിശ്രനെ വാദത്തിൽ തോല്പിച്ച ആദിശങ്കരൻ ആദ്യത്തെ വിജയക്കൊടി പാറിച്ചതു് മാഹിഷ്മതിയിൽ ആയിരുന്നു. മാഹിഷ്മതിയുടെ മാഹാത്മ്യം തീർന്നില്ല. ബ്രഹ്മാവിൻെറ പുത്രനായ അത്രിയുടെ വംശത്തിൽ പിറന്ന യദുസുതനായ ഹൈഹ്യനാണു് മാഹിഷ്മതിയുടെ സ്ഥാപകൻ. ഹൈഹ്യൻെറ നാലാം തലമുറയായിരുന്നു കൃതവീര്യൻ. കൃതവീര്യപുത്രൻ കാർത്തവീര്യാർജ്ജുനൻ. മഹേശ്വരത്തിൻെറ അഥവാ മാഹിഷ്മതിയുടെ പടിഞ്ഞാറാണു് മതംഗാശ്രമം. ആശ്രമസമീപത്തു മതംഗേശ്വരമഹാദേവക്ഷേത്രം സ്ഥിതിചെയ്യുന്നു. മാഹിഷ്മതിയിൽത്തന്നെയാണു് ഭർത്തൃഹരിഗുഹ.

ഇപ്പോൾ നാം ധർമ്മപുരിയിൽ എത്തിയിരിക്കുന്നു. ഇവിടെവെച്ചാണു് ദധീചിമഹർഷി ദേവകാര്യാർത്ഥം അസ്ഥികൾ ദാനംചെയ്തതു്. അതാ വടക്കു കാണുന്ന ശൈലശിഖരമുണ്ടല്ലൊ അതാണു് മണ്ഡപശൈലശിഖരം. അവിടെ ഒരു കോട്ടയുണ്ടു്, മാണ്ഡൂകോട്ട. 1405-ൽ മാൾവയിലെ മുസൽമാൻരാജാക്കന്മാരുടെ രാജധാനിയായിരുന്നു അതു്. 1524-ൽ അതു ഹുമയൂണിൻെറ അധീനത്തിലായി. പിന്നീടു് അക്ബർ ചക്രവർത്തിയും ആ കോട്ടയിൽ താമസിക്കുകയുണ്ടായിട്ടുണ്ടു്.

ഇവിടെവെച്ചു് നർമ്മദ ഗുജറാത്തിലേയ്ക്കു പ്രവേശിക്കുകയായി. ഇവിടുന്നങ്ങോട്ടു നർമ്മദാതീരത്തു് എത്രയെത്ര തീർത്ഥങ്ങളാണുള്ളതെന്നതിനു കണക്കില്ല. കപ്പാലി, വ്യാസതീർത്ഥം, ശൂലപാണീശ്വരതീർത്ഥം, ചക്രതീർത്ഥം, ഗരുഡേശ്വരതീർത്ഥം, ഹംസതീർത്ഥം ഇത്യാദി. 769 നാഴിക യാത്രചെയ്തു് നർമ്മദ ഇപ്പോൾ ഭൃഗുക്ഷേത്രാന്തർവർത്തിയായ ഹംസതീർത്ഥത്തിലേയ്ക്കു പ്രവേശിക്കുകയാണു്. കശ്യപപ്രജാപതിയുടെ കാലത്തു ഹംസം തപസ്സുചെയ്തു് ബ്രഹ്മാവിൻെറ വാഹനമായിത്തീർന്നതു് ഇവിടെവെച്ചാണു്. അതാണു് ഇതിനു ഹംസതീർത്ഥം എന്ന പേരു വന്നതു്. വിശ്വാമിത്രൻ ത്രിശങ്കുവിനെ സ്വർഗ്ഗത്തിലേയ്ക്കയച്ചതു് ഇവിടെവെച്ചാണെന്നാണു് ജനശ്രുതി. ഇങ്ങനെ തൻെറ ഗമനപഥത്തിലെല്ലാം തീർത്ഥങ്ങൾ സ്ഥാപിച്ചും ഇതിഹാസങ്ങൾ ചമച്ചും ഹരഹരനാമം ഉച്ചരിച്ചും ജനപദങ്ങൾക്കു ജീവനം നല്കിയും നർമ്മദ, സമുദ്രത്തെ ലക്ഷ്യമാക്കി ഗതി തുടരുകയാണു്. ഏതാണ്ടു് 829 നാഴിക യാത്രചെയ്തു് നർമ്മദ അറബിക്കടലിൽ ചെന്നുചേരുന്നു. ഭാരതത്തിൽ ഭക്തലോകം പരിക്രമണം ചെയ്യുന്ന ഒരു നദിയുണ്ടെങ്കിൽ അതു നർമ്മദമാത്രമാണു്.

ബാബ ഭാഷണം നിർത്തി. ഇത്രനാളത്തെ യാത്രക്കിടയിൽ കണ്ടും കേട്ടും പല കാര്യങ്ങൾ മനസ്സിലാക്കിയ സഞ്ചാരി സംതൃപ്തനായി. അയാൾ ബാബയെ വന്ദിച്ചു് ശിരസ്സു കുനിച്ചു. തലയുയർത്തി നോക്കിയപ്പോൾ ബാബ മുമ്പിലില്ല. ബാബ എവിടെ? സഞ്ചാരി നാലുപാടും തിരിഞ്ഞുനോക്കി. കണ്ണെത്തുന്ന ദൂരത്തിലെങ്ങും ആരുമില്ല. നദീപുളിനത്തിൻെറ മണൽപ്പരപ്പിൽ ആരോ നടന്നകന്ന പാദമുദ്രകൾ മാത്രം പതിഞ്ഞു കിടപ്പുണ്ടു്.

# ശ്രീരാമകൃഷ്ണൻ

വി. എം. വിമല

യദാ ധർമ്മോ ഗ്ലാതി വംശേ സുരാണാം
തദാ കൃഷ്ണോ ജായതേ മാനുഷേഷു
ധർമ്മം സ്ഥിത്വാ സ തു വൈ ഭാവിതാത്മാ,
പരാംശ്ച ലോകാനപരാംശ്ച പാതി.
(മഹാഭാരതം അനുശാസനപർവ്വം)

ഭൌതികമായ സമ്പത്തിൻെറ നിലയിൽ മററു പല രാഷ്ട്രങ്ങളേക്കാൾ ഭാരതം താണ നിലവാരത്തിലാണെങ്കിലും ആദ്ധ്യാത്മികതയിൽ ഉന്നതമായ ഒരു സ്ഥാനമാണതിന്നുള്ളത്. മനുഷ്യന്മാർ മററു സഹജീവികളോടുള്ള അവനവൻെറ കടമകളെ അവഗണിച്ച് സ്വാർത്ഥതാത്പര്യം മാത്രം വെച്ചുപുലർത്തുന്ന ഇന്നത്തെ കാലഘട്ടത്തിൽ, സമാധാനത്തിൻേറയും വിശ്വശാന്തിയുടേയും ദീപശിഖ ഉയർത്തിപ്പിടിക്കുവാൻ ഭാരതത്തിൻെറ സംസ്കാരപാരമ്പര്യം അനിവാര്യമത്രെ. ലോകത്തിലെമ്പാടുമുള്ള രാഷ്ട്രങ്ങൾ വിദ്വേഷാഗ്നികൊണ്ടു കത്തിക്കാളുമ്പോൾ, ഭാരതം എന്നത്തേയുംപോലെ ശാന്തിസന്ദേശവും വഹിച്ച് നിലകൊള്ളുകയാണ്. അഹിംസയിലൂടെയും അക്രമരാഹിത്യത്തിലൂടെയും വൻസാമ്രാജ്യാധിപതികളെ മുട്ടുകുത്തിച്ച് സ്വാതന്ത്ര്യം നേടിയ ഭാരതം അടുത്തകാലത്ത് മഹത്തായ ഒരു പരിവർത്തനം നിശ്ശബ്ദമായും ശാന്തമായും നടപ്പിൽ വരുത്തിയതു് നമ്മൾ കണ്ടുവല്ലൊ. ഭാരതത്തിനെ ഭൌതികനിലയിൽ പുച്ഛിക്കുന്ന പല 'മഹാന്മാരേയും' കണ്ടേയ്ക്കാം. അവരുടെ ദൃഷ്ടിയിൽ അംബരചുംബികളായ വെൺമാളികകൾ, വിഷവായു വമിച്ച് സദാ പരിസരങ്ങളെ മലിനീകരിക്കുന്ന വൻവ്യവസായശാലകൾ എന്നിവയൊക്കെയാവാം പ്രധാനം. എന്നാൽ അവനവൻെറ ഉള്ളിന്നുള്ളിലേയ്ക്കു ചുഴിഞ്ഞുനോക്കാതെ, ബാഹ്യപ്രപഞ്ചത്തിൽ ഭ്രമിച്ചുപോയ അവർതന്നെയാണ് പരിഹാസ്യർ എന്ന കഥ അവരോർക്കുന്നില്ല!

കാലഗതിയിൽ വർദ്ധിച്ചുവരുന്ന ഈ ഭൗതികചിന്താഗതി കാരണം മനുഷ്യലോകംതന്നെ പലപ്പോഴും അധർമ്മത്താൽ ആക്രാന്തമായിത്തീരാറുണ്ട്. ആ അവസരങ്ങളിലെല്ലാം ഒരു പുനരുദ്ധാരണത്തിന്നുവേണ്ടി വിശ്വവ്യാപകമായ ഈശ്വരചൈതന്യം മനുഷ്യരൂപമെടുത്ത് പ്രത്യക്ഷപ്പെടാറുണ്ട്.

''ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ'' എന്ന ഭഗവാൻ ഗീതാചാര്യൻെറ പ്രതിജ്ഞ ഇത്തരുണത്തിൽ സ്മർത്തവ്യമാണ്.

അത്തരം ഒരു സവിശേഷഘട്ടമായിരുന്നു ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസരുടെ അവതാരസമയത്ത് ഉത്പന്നമായിരുന്നതു്. പാശ്ചാത്യസംസ്കാരത്തിൻെറ വമ്പിച്ച വേലിയേററത്തിൽ, ഭൗതികപരിഷ്കാരത്തിൻെറ പ്രഭാപടലത്തിൻെറ അതിപ്രസരത്തിൽ ഭാരതീയരുടെ ശാന്തസുന്ദരമായ ആർഷസംസ്കാരം ഒളിമങ്ങിയതായിത്തീൎന്നു. നവീനവിദ്യാഭ്യാസം സിദ്ധിച്ച പല യുവാക്കളും പാശ്ചാത്യചിന്താഗതിയാൽ ആകൃഷ്ടരായിത്തീൎന്നു. അങ്ങനെ ആർഷഭൂമിയായ ഭാരതത്തെ ദുർദ്ദശ ഗ്രസിച്ച ഘട്ടത്തിലായിരുന്നു ബംഗാളിലെ കമാർപുക്കൂർ എന്ന ഗ്രാമത്തിൽ ഗദാധരനെന്ന നാമധേയത്തിൽ ഒരു ബാലൻ ഭൂജാതനായതു്. ജനനത്തിന്നു മുമ്പും പിമ്പും ഉണ്ടായ അത്ഭുതപൂർവ്വമായ പല അത്ഭുതസംഭവങ്ങൾ കാരണം ആ ബാലൻ സ്വന്തം മാതാപിതാക്കളെപ്പോലെ ഗ്രാമക്കാരെക്കൂടി ആശ്ചര്യപരതന്ത്രരാക്കി. ആരേയും വശീകരിക്കുവാൻ തക്കവിധമായിരുന്നു ആ സുന്ദരബാലൻെറ സുമധുരമായ പെരുമാററം. അനിതരസാധാരണമായ ബുദ്ധിശക്തി, സത്യത്തോടുള്ള അതിയായ പ്രേമം, സജ്ജനസമ്പർക്കത്തിന്നുള്ള അഭിവാഞ്ഛ തുടങ്ങിയ ഗുണങ്ങളാൽ ശൈശവാരംഭംമുതലേ ആ ബാലൻ സമപ്രായക്കാരിൽനിന്നും തികച്ചും വ്യത്യസ്തനായിരുന്നു. ഗയയിൽനിന്നുണ്ടായ അത്ഭുതസ്വപ്നത്തെ ഓർത്ത് പിതാവായ ക്ഷുദിരാമൻ ബാലന്നു് ഗദാധരനെന്നു് നാമകരണം ചെയ്തു.

എന്നാൽ ലൗകികമായ ധനാർജ്ജനത്തിൽ കവിഞ്ഞതും അലൌകികവുമായ എന്തോ ലക്ഷ്യം നേടലാണ് തൻെറ ജീവിതത്തിൻെറ ഉദ്ദേശ്യം എന്ന ഒരു ശക്തമായ ചിന്താഗതി ആദ്യംമുതലേ ആ ബാലനിലബോധപൂർവ്വ

മായി പ്രവർത്തിച്ചിരുന്നതിനാൽ ധനാർജ്ജനത്തിന്നുപകരിക്കുന്ന ഭൗതികവിദ്യാലാഭത്തിൽ ഗദാധരൻ തീരെ വിമുഖനായിരുന്നു.

കാലചക്രം തിരിഞ്ഞുകൊണ്ടേയിരുന്നു. ഉപജീവനാർത്ഥം ഗദാധരന്റെ ജ്യേഷ്ഠൻ രാമകുമാരന്നു് കൽക്കത്തയിലെ റാണി രാസമണിയുടെ കാളീക്ഷേത്രത്തിൽ പൂജാരിയാകേണ്ടിവന്നു. ജ്യേഷ്ഠന്റെ നിയോഗത്താൽ ഗദാധരന്നും ആ പൂജ ഏറ്റെടുക്കേണ്ടിവന്നു. അതോടെ ആ മഹനീയജീവിതം ഉല്ലാസമായി വികസിച്ചു തുടങ്ങി. ഭക്തിശ്രദ്ധാന്വിതനായി പൂജ നടത്തിക്കൊണ്ടിരിക്കെ അദ്ദേഹം സത്യസാക്ഷാത്കാരത്തിന്നുള്ള ശ്രമങ്ങളും തുടന്നു. അവസാനം മനസ്സിലെ തീവ്രമായ വ്യാകുലതയുടെ ഫലമായി അദ്ദേഹം ജഗന്മാതാവിനെ സാക്ഷാത്കരിച്ചു. പിന്നീടു് ജഗന്മാതാവിനെ എല്ലാ സമയവും കണ്ടു് ആനന്ദിച്ചിരിക്കുവാനുള്ള തീവ്രമായ അഭിലാഷം ദൃഢമായി. അമ്മയെ കാണാതിരിക്കൽ, ആ വേർപാടു് അദ്ദേഹത്തിന്നു് അതിദുസ്സഹമായി തോന്നി. ദേവിയെ സദാ കണ്ടിരിക്കാൻ ആ ഹൃദയം വെമ്പൽകൊണ്ടു. എന്നാൽ ദേവിയാകട്ടെ 'ഭാവമുഖത്തിൽ വത്തിക്കുക' എന്ന ആജ്ഞയാണു് നൽകിയതു്. കാരണം, ലോകത്തിനെ നാശോന്മുഖമായ ആപദ്ഘട്ടത്തിൽനിന്നു രക്ഷിക്കുവാനും ധർമ്മസംസ്ഥാപനത്തിന്നും വേണ്ടി ആയിരുന്നു ആ ദിവ്യാവതാരം. അതു നിറവേററുകതന്നെ വേണം. പുത്രന്റെ സംശയനിവാരണാർത്ഥം ദേവി പലതരം ആളുകളെ ദക്ഷിണേശ്വരത്തേയ്ക്കു് വരുത്തിക്കൊണ്ടിരുന്നു. അവരിൽ പ്രധാനികൾ ഭൈരവിബ്രാഹ്മണിയും ശ്രീതോതാപുരിയും മററും ആയിരുന്നു. ഇങ്ങനെ എല്ലാ വിധത്തിലുള്ള സാധനകൾകൊണ്ടും ഒടുക്കത്തിൽ എത്തിച്ചേരുന്നതു് ഒരേ ദിക്കിലാണെന്നു ബോദ്ധ്യം വരുത്തി പുത്രന്റെ സന്ദേഹത്തെ നിശ്ശേഷം നശിപ്പിക്കുക എന്നതായിരുന്നു അവയുടെയെല്ലാം ഉദ്ദേശം.

എത്ര മതങ്ങളുണ്ടോ അത്ര മാർഗ്ഗങ്ങളുമുണ്ടു്, എന്നിങ്ങനെ ലോകത്തോടു് വിളംബരം ചെയ്വാൻ ഈ ദർശനങ്ങളാണു് അദ്ദേഹത്തെ ഉത്തേജിപ്പിച്ചതു്. പിന്നീടു് വിശ്വമതങ്ങളെ ഒത്തുചേർത്തിണക്കുന്ന ആ കണ്ണിയായതും ഈ അപൂർവ്വ അനുഭൂതികൊണ്ടുതന്നെ ആയിരുന്നു. മഥുരബാബുവിനെപ്പോലെ ഭക്തന്മാരായ നാലു ധനാഢ്യന്മാരെ സ്വചിത്താനുവർത്തികളായി ദേവിയുടെ പ്രസാദത്താൽ അദ്ദേഹത്തിന്നു ലഭിച്ചു. അതുകൊണ്ടു് സാധനാനുഷ്ഠാനങ്ങൾ നിർവിഘ്നം നടത്തുവാൻ അദ്ദേഹത്തിന്നു സാധിച്ചു. ലൗകികങ്ങളായ ആവശ്യങ്ങൾക്കൊന്നും വിഷമിക്കേണ്ടിവന്നില്ല. പന്ത്രണ്ടു വർഷങ്ങളോളം നീണ്ടുനിന്ന ഈ ഘോരമായ തപസ്സിന്നുശേഷം, ധർമ്മപത്നിയായ ശ്രീശാരദാമണീദേവിയെ ജഗന്മാതാവായി സങ്കല്പിച്ചു് ആരാധിച്ച 'ഷോഡശീ'പൂജയ്ക്കുശേഷം അദ്ദേഹം തന്റെ എല്ലാമെല്ലാം ദേവിയുടെ തൃക്കാൽക്കൽ സമർപ്പിച്ചു. അതോടെ സാധകനെന്ന നിലയിലുള്ള ആ ജീവിതത്തിന്നു് വിരാമമിട്ടു. ഇനി ബാക്കി കാലം മുഴുവൻ സാധനാഫലമായി ലഭിച്ച വിജ്ഞാനസമ്പത്തിനെ ആവശ്യാനുസരണം അർത്ഥികൾക്കായി വിതരണം ചെയ്യുന്നതിലദ്ദേഹം വ്യാപൃതനായി.

ഇതിന്നിടയിൽ സമാധിയിലിരിക്കുമ്പോൾ അന്തരംഗശിഷ്യന്മാരായി അദ്ദേഹത്തെ ഭാവിയിൽ സമീപിക്കുന്നവരെ അമ്മ അദ്ദേഹത്തിന്നു കാട്ടിക്കൊടുത്തിരുന്നു. അവരോരോരുത്തരായി വന്നുതുടങ്ങി.

അങ്ങനെ തന്റെ വിജ്ഞാനത്തെ മുഴുവൻ വിവേകാനന്ദസ്വാമികൾ മുതലായ കരുത്തുററ ശിഷ്യന്മാക്കും, ആർത്തരായി ശരണം പ്രാപിച്ച മററു പലക്കും അവരർഹിക്കുംവിധം നൽകി ജഗജ്ജനനിയുടെ കല്പനയെ യഥാതഥം നിറവേററി 1886 ആഗസ്റ്റു് പതിനാറാം തീയതി അദ്ദേഹം മഹാസമാധിയിൽ ലയിച്ചു.

അങ്ങനെ ലോകത്തിന്റെ ആദ്ധ്യാത്മികതയുടെ അഭാവത്തെ നികത്തുകവഴി മനുഷ്യസമുദായത്തിന്നു് സർവ്വമംഗളങ്ങളുമരുളുവാൻ ആവിർഭവിച്ച ആ അത്ഭുതപുരുഷന്റെ ദിവ്യവാണികൾ, ശാന്തിയുടേതായ ആ സന്ദേശം, ഇന്നത്തെ കലുഷീഭൂതമായിരിക്കുന്ന ലോകത്തിന്നു്, അനുപേക്ഷണീയമാണു്. ആ ഉപദേശങ്ങൾ ചെവിക്കൊള്ളുകയും പ്രായോഗികമാക്കുകയും ആണു് ശാന്തിയും സമാധാനവും നേടുവാനുള്ള ഉത്തമമാർഗ്ഗം. ആ മാർഗ്ഗം അനുസരിക്കുവാനുള്ള പ്രചോദനം നേടുന്നവർ ഭാഗ്യവാന്മാർ.

# ഗീതാമൃതം

## കൃഷ്ണജി

### പതിമ്മൂന്നാമദ്ധ്യായം തുടച്ച്

ക്ഷേത്രക്ഷേത്രജ്ഞന്മാരിൽ കാണുന്ന ഗുണങ്ങളും വികാരങ്ങളുമെല്ലാം പ്രകൃതിയിൽ നിന്നുണ്ടായവയാണ്. പ്രകൃതിപുരുഷന്മാരുടെ സംയോഗംകൊണ്ടുണ്ടാകുന്ന ഈ പ്രപഞ്ചത്തിൽ കാര്യകാരണങ്ങളുടെ, ഈ ശരീരത്തിന്റെയും തത്കാരണമായ വികാരങ്ങളുടെയും, ഉദ്ഭവത്തിന്നു കാരണമായിട്ടുള്ളതു് പ്രകൃതിയാണ്. ആ വികാരങ്ങളിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളനുഭവിക്കുന്നതു് പുരുഷനും. സുഖദുഃഖങ്ങളുടെ ഭോക്തൃത്വം നിവ്വികാരനായ പുരുഷന്നുണ്ടാകുന്നതു് പ്രകൃതിയോടുള്ള ബന്ധംനിമിത്തമാണ്. അങ്ങനെ പ്രകൃതിഗുണങ്ങളുമായി ബന്ധപ്പെടുന്നതുകൊണ്ടാണ് പുരുഷന്നു് പലവിധത്തിലുള്ള കമ്മങ്ങളിലേപ്പെടേണ്ടിവരുന്നതും അതുനിമിത്തം ഉത്കൃഷ്ടവും നികൃഷ്ടവുമായ യോനികളിൽ ജനിക്കേണ്ടിവരുന്നതും. സ്വതന്ത്രനായ പുരുഷൻ പ്രകൃതിയുമായി ബന്ധപ്പെടുന്നതിനാൽ ഗുണസംഗംകൊണ്ടുണ്ടാകുന്ന കമ്മവാസനകളാൽ അസ്വതന്ത്രനായിത്തീന്നു് ജനനമരണരൂപമായ സംസാരത്തിൽ പെട്ടുഴലുന്നു. ആ വാസനാജാലത്തെ നശിപ്പിച്ചു് പ്രകൃതിയുടെ ബന്ധങ്ങളിൽനിന്നു മുക്തനായിത്തീരുമ്പോഴേ ആത്മാവിന്നു തന്റെ സ്വാതന്ത്ര്യം വീണ്ടെടുക്കുവാൻ സാധിക്കുകയുള്ളു. ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ വേർതിരിച്ചുള്ള ജ്ഞാനമാണ് അതിന്നു് സഹായകമായിട്ടുള്ളതു്. അതുകൊണ്ടാണ് അതിനെ യഥാത്ഥജ്ഞാനമെന്നു പറഞ്ഞതു്.

പരപ്രകൃതിയെന്നും ക്ഷേത്രജ്ഞനെന്നും വിവരിച്ച, എല്ലാററിനും സാക്ഷിഭൂതനായി അപരപ്രകൃതിയുടെ കാര്യമായ ശരീരത്തിലിരുന്നു് എല്ലാം പ്രവൃത്തികളും ചെയ്യിക്കുകയും അവയുടെ ഫലമനുഭവിക്കുകയും അവയെ നിയന്ത്രിക്കുകയും ചെയ്യുന്ന, ജീവാത്മാവു് പരമാത്മാവു തന്നെയാകുന്നു. ഈ തത്വം അറിഞ്ഞാൽ അതായതു് പ്രകൃതിഗുണങ്ങളുമായുള്ള സംബന്ധംകൊണ്ടാണ് നാം കത്താവും ഭോക്താവുമാണെന്നഭിമാനിക്കുന്നതു്, യഥാത്ഥത്തിൽ നാം സാക്ഷിമാത്രനായ ബ്രഹ്മചൈതന്യമാണ് എന്നു് സാക്ഷാത്കരിച്ചുകഴിഞ്ഞാൽ, പിന്നെ ഏതു വ്യാപാരത്തിലേപ്പെട്ടിരുന്നാലും ഒരുവൻ പുനർജന്മത്തിന്നു് വിധേയനാകുകയില്ല. ആത്മാനാത്മവിവേകംകൊണ്ടുണ്ടാകുന്ന ഈ സാക്ഷാത്കാരം ചിലർ ഇന്ദ്രിയമനസ്സുകളെയെല്ലാം അടക്കി ഏകാഗ്രമായ ധ്യാനംകൊണ്ടു നേടുന്നു; മററു ചിലർ കാര്യകാരണവിചാരം ചെയ്തു സാംഖ്യയോഗമനുസരിച്ചുള്ള യുക്തിചിന്തയിലൂടെ നേടുന്നു; വേറെ ചിലർ എല്ലാ കമ്മങ്ങളും ഈശ്വരാപ്പണമായി ചെയ്തു നിസ്സ്വാത്ഥതയുടെ ഫലമായി ഉണ്ടാകുന്ന മനഃശുദ്ധിയിലൂടെയും നേടുന്നു; അറിവോ ബുദ്ധിബലമോ നിഷ്ഠാശക്തിയോ ഇല്ലാത്ത മററുചിലർ അറിവുള്ളവരിൽനിന്നു് ഈ തത്വങ്ങാം കേട്ടു് ഈശ്വരോപാസനം ചെയ്തു് ജനനമരണരൂപമായ സംസാരത്തെ അതിക്രമിക്കുന്നു. സംസാരമുക്തി നേടി ആത്മസ്വാതന്ത്ര്യം പ്രാപിക്കുവാൻ ഇങ്ങനെ പല മാഗ്ഗങ്ങളുമുണ്ടു്. അധികാരിഭേദമനുസരിച്ചു് അവരവക്കു പററിയ മാഗ്ഗം സ്വീകരിച്ചു് ലക്ഷ്യത്തിലെത്താവുന്നതാണ്.

അല്ലയോ അജ്ജുന, ജഡമായ ക്ഷേത്രത്തിന്റേയും ചേതനമായ ക്ഷേത്രജ്ഞന്റെയും ഈ ഭേദത്തെ തിരിച്ചറിയാതെ അജ്ഞാനംനിമിത്തം രണ്ടിന്റെയും ധമ്മങ്ങളെ അന്യോന്യം അധ്യാരോപം ചെയ്യുന്നതിനെയാണ് പ്രകൃതിപുരുഷസംയോഗമെന്നു പറഞ്ഞതു്. അതിൽനിന്നാണു ചരാചരാത്മകമായ ഈ പ്രപഞ്ചം പ്രതീതമാകുന്നതു്. ഇവയിൽ പ്രകൃതികാര്യങ്ങളായ എല്ലാ ഭൂതങ്ങളും നശിച്ചുപോകുമ്പോഴും യാതൊരു ഹാനിയും തട്ടാതെ നില്ക്കുന്ന നിത്യചൈതന്യ

സ്വരൂപമായ പരമാത്മാവിനെ അറിയുവാൻ കഴിയുന്നവൻമാത്രമാണ വസ്തുതത്ത്വമറിയുന്നവൻ. അതായതു ശരീരം അനിത്യവും ചൈതന്യസ്വരൂപമായ ആത്മാവു നിത്യവുമെന്ന നേരിട്ടറിയുന്നവന്ന് അമൃതത്വം പ്രാപിക്കുവാൻ സാധിക്കുന്നു. അങ്ങനെ എല്ലാററിലും എല്ലായിടത്തും സമമായി വിളങ്ങിക്കൊണ്ടിരിക്കുന്ന ഈശ്വരശക്തിയെ കണ്ടറിയുന്നവൻ തന്നിൽനിന്നന്യമായി മറെറാന്നിനെയും കാണുന്നില്ല. അതുകൊണ്ട് അവൻെറ മനസ്സിൽ ഒരിക്കലും വൈരഭാവമോ ദ്വേഷബുദ്ധിയോ ഉണ്ടാകുന്നില്ല. രാഗദ്വേഷവിമുക്തമായി മനസ്സു പരിശുദ്ധവും നിർമ്മലവുമായിത്തീരുമ്പോൾ മോക്ഷപ്രാപ്തി സുലഭമായിത്തീരുന്നു. അർജ്ജുന, ത്രിഗുണാത്മികയാണ് പ്രകൃതിയെന്നു പറഞ്ഞുവല്ലൊ. ദേഹവും ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമെല്ലാം ആ ഗുണങ്ങളുടെ വികാരങ്ങളിൽനിന്നുളവാകുന്നവയാണ്. അപ്പോൾ അവയുടെ കർമ്മങ്ങളും പ്രകൃതിതന്നെ ചെയ്യുന്നവയാണ്. ആത്മാവ് യഥാർത്ഥത്തിൽ യാതൊന്നും ചെയ്യുന്നില്ല, സാക്ഷിഭൂതനായിട്ടിരിക്കുന്നതേയുള്ളു. അങ്ങനെ ആത്മാവിനെ പ്രകൃതിയിൽനിന്ന് വേറിട്ട് അകർത്താവായിട്ട് അറിയുന്നവനാണ് യഥാർത്ഥജ്ഞാനി. എന്നാൽ പ്രകൃതി ആത്മാവിൽനിന്നു ഭിന്നമായ ഒരു വസ്തുവാണോ? അതുമല്ല. പ്രകൃതിയും അതിൻെറ പരിണാമമായ പ്രപഞ്ചവും ആത്മാവിൽനിന്നുതന്നെ ഉണ്ടാകുന്നതാണ്. തീയിൽനിന്ന് തീപ്പൊരികളുണ്ടാകുന്നതുപോലെ ആ ഏകവും അദ്വയവുമായ ബ്രഹ്മത്തിൽനിന്നുതന്നെയാണ് ഈ നാനാത്വമെല്ലാമുണ്ടായിട്ടുള്ളതു്. അപ്രകാരം നിത്യമായ ആത്മാവിൽ കല്പിതമായിട്ടുള്ള ഭൂതപ്രപഞ്ചത്തിൻെറ വൈവിധ്യത്തിന്ന് വ്യാവഹാരികസത്യത്വമേ ഉള്ളുവെന്നും ഇവയ്ക്കെല്ലാം ആധാരമായ ആത്മാവുമാത്രമേ നിത്യസത്യമായിട്ടുള്ളുവെന്നും ശരിയായി കണ്ടറിയുന്നവൻ എളുപ്പത്തിൽ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു.

അല്ലയോ പാർത്ഥ, ആത്മാവ് അനാദിയാണെന്നു പറഞ്ഞുവല്ലൊ. ആദിയില്ലാത്തതുകൊണ്ട് അതിന്നു നാശവുമില്ല. അതുപോലെ സത്വാദിഗുണങ്ങളൊന്നുമില്ലാത്തതുകൊണ്ട് അതിന്നു ക്രിയയുമില്ല. ആദിയുള്ളതിന്നു നാശവും ഗുണങ്ങളുള്ളതിന്നു ക്രിയയും സ്വാഭാവികമാണ്. ആത്മാവ് ഇതു രണ്ടിൽനിന്നും മുക്തമാണ്. കർമ്മങ്ങൾക്കു കാരണമായ ശരീരത്തിലാണ് ഇരിക്കുന്നതെങ്കിലും അതു് ഒരു കർമ്മവും ചെയ്യുന്നില്ല; കർമ്മഫലങ്ങളോടു ബന്ധിക്കുന്നുമില്ല. സർവ്വഗതമായ ആകാശം അതിൻെറ സൂക്ഷ്മത്വം നിമിത്തം മറെറാന്നിനാലും ബാധിക്കപ്പെടാത്തതുപോലെ സൂക്ഷ്മാൽസൂക്ഷ്മതരമായ ഈ ആത്മാവും എല്ലാ ദേഹങ്ങളിലും സ്ഥിതിചെയ്യുന്നുണ്ടെങ്കിലും ദേഹവ്യാപാരങ്ങളാലൊന്നും ബാധിക്കപ്പെടുന്നില്ല. അതു നിർവ്വികാരവും നിർല്ലിപ്തവുമായിത്തന്നെയിരിക്കുന്നു. നിർവ്വികാരവും അകർത്താവുമായ ആത്മാവ് എങ്ങനെയാണ് ഈ ശരീരങ്ങളെയെല്ലാം പ്രകാശിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്നതെന്നും സംശയിക്കേണ്ടതില്ല. ഏകനായ സൂര്യൻ ഈ ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നുണ്ടല്ലൊ. സൂര്യന്നു് അതിൽ യാതൊരു കർത്തൃത്വവുമില്ല. കാരണം ഈ ലോകത്തെ പ്രകാശിപ്പിക്കണമെന്നു് സൂര്യന്ന് ഒരു ഉദ്ദേശവുമില്ല. സൂര്യൻെറ പ്രകാശത്തിൽ എല്ലാം സ്വയം പ്രകാശിക്കുന്നുവെന്നുമാത്രം. അതുപോലെ ഏകനായ ആത്മാവിൻെറ അദ്ധ്യക്ഷതയിൽ ഈ പ്രപഞ്ചമെല്ലാം പ്രകാശിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. പ്രതിശരീരം ആത്മാവു് ഭിന്നമായിട്ടുണ്ടെന്ന് തോന്നുന്നതു് വെറും ഭ്രമം മാത്രമാണ്. ഒരേ ആത്മജ്യോതിസ്സാണ് സർവ്വത്ര വിളങ്ങിക്കൊണ്ടിരിക്കുന്നതു്. ഇങ്ങനെ പുരുഷനും പ്രകൃതിയും, അല്ലെങ്കിൽ ക്ഷേത്രവും ക്ഷേത്രജ്ഞനും, തമ്മിലുള്ള വ്യത്യാസത്തെയും ബന്ധത്തെയും മാത്രമല്ല ഭൂതങ്ങളുടെ പ്രകൃതിബന്ധത്തിൽനിന്നു മോചനം നേടുവാനുള്ള ഉപായത്തെയും ആധ്യാത്മികജ്ഞാനംകൊണ്ട് ആർക്കാണോ വ്യക്തമായറിവാൻ കഴിയുന്നതു് അവർ ബ്രഹ്മഭാവത്തെ പ്രാപിച്ച് മുക്തന്മാരായിത്തീരുന്നു. കാരണം, ആത്മാനാത്മതത്ത്വവിവേചനംകൊണ്ട്, നശ്വരമായ ക്ഷേത്രം, ശരീരം, മിഥ്യയാണെന്നും, ബ്രഹ്മാഭിന്നനായ ക്ഷേത്രജ്ഞൻമാത്രമേ സത്യത്തിലുള്ളുവെന്നും അവൻ സാക്ഷാത്കരിക്കുന്നു.

കുട്ടികളോട്:

# അൽഫോൻസാമ്മ - 3

## പ്രശാന്താനന്ദസ്വാമി

കന്യാം കനകസമ്പന്നാം സർവ്വാഭരണഭൂഷിതാം
ദാസ്യാമി വിഷ്ണവേ തുഭ്യം ബ്രഹ്മലോകചികീഷ്യാ.

എന്ന മന്ത്രം ഉരുവിട്ടുകൊണ്ട് അച്ഛൻ മകളെ വരന്റെ കൈകളിൽ ഏല്പിക്കുന്ന ചടങ്ങിന്റെ പ്രതീതി. അന്ന് 1930 മെയ് 19-ാംതീയതി ഭരണങ്ങാനത്തുള്ള ഫെറോനാപ്പള്ളിയുടെ ബലിപീഠവും പരിസരവും ഹൈന്ദവ വിവാഹവേദിയുടെ പ്രതീതി ജനിപ്പിച്ചു. വസ്ത്രാഭരണ ഭൂഷിതയായ അൽഫോൻസയും വേറെ ചില കൂട്ടുകാരികളും ബലിപീഠത്തിനടുത്തു നില്ക്കുന്നു. അതിനടുത്തുതന്നെ ഉണ്ട് സഭാമേലദ്ധ്യക്ഷനും കാർമ്മികനുമായ കാളാശ്ശേരി ജയിംസ് മെത്രാൻ— പുത്രിയെ വരനെ ഏല്പിക്കുന്ന പിതാവിനെപ്പോലെ ! പള്ളിയുടെ ഉള്ളിൽ യഥാസ്ഥാനങ്ങളിലുണ്ട് നവകന്യകകളുടെ ഉററവരും ഉടയവരും. ചടങ്ങുകൾ അവസാനിച്ചു. അൽഫോൻസയുടെ ചിരകാലാഭിലാഷം പൂർത്തിയായി. അവൾ ദിവ്യമണവാളന്റെ മണവാട്ടി ആയിക്കഴിഞ്ഞു.

മണവാളന്റെ സ്വത്തിന് അവകാശിയാണ് മണവാട്ടി. സ്വത്ത് എന്തുമാകട്ടെ; അതെല്ലാം അവൾക്ക് അവകാശപ്പെട്ടതാണ്. അൽഫോൻസയുടെ മണവാളൻ നിത്യബ്രഹ്മചാരിയാണ്, നിഷ്കിഞ്ചനനാണ്, പിതാവിന്റെ ആജ്ഞാനുവർത്തിയാണ്. ബ്രഹ്മചര്യം, ദാരിദ്ര്യം, അനുസരണം ഇവ മൂന്നുമായിരുന്നു അദ്ദേഹത്തിന്റെ സ്വത്ത്. അവിടുത്തെ ഭൗതികപിണ്ഡത്തെ കുരിശുമായി യോജിപ്പിച്ച മൂന്നാണികളും ഇവയായിരുന്നു. ഈ മൂന്നാണികൾകൊണ്ട് ഭൗതികദേഹം നിർജ്ജീവമാക്കിയെങ്കിലേ ദൈവപുത്രന്റെ ഉയിർത്തെഴുന്നേൽപ്പ് സാദ്ധ്യമാകൂ. തന്നെ തറയ്ക്കാൻ വേണ്ട ത്യാഗമാകുന്ന കുരിശും ചുമന്ന് നിരന്തരം ജാഗ്രതയും സാധനയുമാകുന്ന കാൽവരിയുടെ മുകളിൽ സ്വയം കയറണം മണവാട്ടി. എന്തെല്ലാം ചുമന്നാലും സഹിച്ചാലും ദിവ്യമണവാളനോട് ചേരുവാനുള്ള പ്രതിജ്ഞ അൽഫോൻസാ എടുത്തുകഴിഞ്ഞു. ഭൗതികശരീരത്തെ ത്യാഗമാകുന്ന കുരിശിൽ, ബ്രഹ്മചര്യം ദാരിദ്ര്യം അനുസരണം എന്നീ മൂന്നാണികൊണ്ട് തറയ്ക്കുന്നനിമിഷം തുടങ്ങുകയായി സഹനം. ആ സഹനം പ്രതികാരബുദ്ധിയില്ലാതെ തുടർന്നാൽ മനുഷ്യൻ മരിച്ച് ദേവൻ ഉയിർത്തെഴുന്നേല്ക്കും. അതാണ് തന്റെ പ്രാണപ്രിയനായ ക്രിസ്തുനാഥൻ ചെയ്തത്. അതുതന്നെയാണ് അവിടുത്തെ പ്രിയയായ തന്റെ കടമയും. അതിനുവേണ്ടി അരയും തലയും മുറുക്കി അരങ്ങത്തേയ്ക്ക് ഇറങ്ങിക്കഴിഞ്ഞു അൽഫോൻസാ.

പക്ഷേ മണവാട്ടിയെ പെട്ടെന്നങ്ങു സ്വീകരിക്കുകയില്ല മണവാളൻ. കഠോരങ്ങളായ പരീക്ഷണങ്ങൾ ഒന്നിനു പിറകെ ഒന്നായി നടത്തിത്തുടങ്ങി. മാററിയാൽ മാറാത്ത രോഗങ്ങൾ പലതും അവളിലേയ്ക്ക് വാരിവിതറി ദൈവപുത്രൻ. ഒന്നും രണ്ടും ദിവസമല്ല. വർഷങ്ങളോളം അതു തുടർന്നു. എന്നാൽ പുഞ്ചിരി പൊഴിച്ചുകൊണ്ട് അതെല്ലാം ആ വിശുദ്ധ കന്യക ആസ്വദിച്ചു. അതിനും പുറമേ മററുള്ളവരുടെ രോഗങ്ങളും ദുഃഖങ്ങളും ആ മഹതി സ്വയം ഏറെറടുത്തു. ഇതിനിടയിൽത്തന്നെ, കൂടുതൽ വേദനാജനകമായ മുൾമുടികൾ ആ നെറുകയിൽ അമർത്തിവെച്ചുനോക്കി മണവാളൻ. അസൂയാലുക്കൾ നെയ്തെടുത്ത അപവാദത്തിന്റെ മുൾമുടിയായിരുന്നു അത്. അൽഫോൻസാ ആ മുൾക്കിരീടം തട്ടിമാററിയില്ല. എന്നു മാത്രമല്ല, കൂടുതൽ അമർത്തിവെച്ചു - തന്റെ പ്രാണനാഥന്റെ സമ്മാനമല്ലേ ! ആ മുൾക്കിരീടം മെനഞ്ഞുകൊണ്ടുവന്നവരെ ആ വിശുദ്ധസഹോദരി കൂടുതൽ കൂടുതൽ സ്നേഹിച്ചു, അവർക്കുവേണ്ടി പ്രാർത്ഥിച്ചു. ഈ പരീക്ഷകളിലും മണവാട്ടി നൂറുശതമാനം മാർക്ക് വാങ്ങിച്ചതിൽ നാഥൻ സന്തോഷിച്ചു. പക്ഷേ പരീക്ഷണം തുടർന്നു.

കർത്താവ് അവൾക്ക് പൂച്ചെണ്ടുകൾ സമ്മാനിച്ചു തുടങ്ങി—സ്നേഹത്തിന്റെ പൂച്ചെണ്ടുകൾ. ഗുരുക്കന്മാരിലൂടെ, സഭാദ്ധ്യക്ഷന്മാരിലൂടെ, സഹപ്രവർത്തകരിലൂടെ, സഹോദരികളിലൂടെ, സ്നേഹത്തിന്റെ പുഷ്പവൃഷ്ടിതന്നെ. ആ പൂച്ചെ

ണ്ടുകളും പൂമാലകളും പൂക്കളും വിനയപൂർവ്വം എടുത്തു് മററുള്ളവർക്കുകൊടുത്തു അൽഫോൻസാ. ഒരു ആദ്ധ്യാത്മികസാധകനെ അതിവേഗം കെണിയിൽപ്പെടുത്തുന്ന ഏററവും മാരകമായ ആയുധമാണു് സ്നേഹമെന്നു് അൽഫോൻസാമ്മ മനസ്സിലാക്കി. കാരണം അതു് കർത്താവിൽ മാത്രം സമ്പൂർണ്ണസമർപ്പണം ചെയ്യേണ്ട ഹൃദയത്തെ ഹൃദയനാഥനിൽനിന്നു് അകററിക്കളയും. മരം കയറുന്ന ഒച്ചു് വഴുക്കിവഴുക്കി താഴം പോലെ സാധകൻെറ ഹൃദയത്തെ സൂത്രത്തിൽ താഴ്ത്തിക്കളയും സ്നേഹം. സ്വന്തം ഗുരുവിനോടുള്ള സ്നേഹം പോലും അതിരുകടന്നാൽ അതാണു് അനുഭവം. തൻെറ ഗുരുവായ സന്ന്യാസിനിയമ്മയോടു് അൽഫോൻസായ്ക്കു് എന്തെന്നില്ലാത്ത സ്നേഹമായിരുന്നു. ദിവസവും കണ്ടില്ലെങ്കിൽ മനസ്സുവിഷമിക്കും. ഈ ബഹുമാനപൂർണ്ണമായ സ്നേഹം പോലും തന്നെ കർത്താവിൽനിന്നു് അകററുമെന്നു് അൽഫോൻസയ്ക്കു് തോന്നി. അവൾ ഉപദേഷ്ടാവായ മെത്രാനച്ചനിൽ അഭയം തേടി. അൽഫോൻസായുടെ ഉത്സാഹം തെററായിരുന്നില്ല. മനസ്സിനെ അടക്കിക്കൊണ്ടു് ആഴ്ചയിലൊരു ദിവസം ഗുരുവായ സന്ന്യാസിനിയമ്മയെ കാണുകയും വളരെ കുറച്ചുമാത്രം സംസാരിക്കുകയും ചെയ്യാൻ അദ്ദേഹം നിർദ്ദേശിച്ചു. അങ്ങനെ ഏററവും അർഹമായ സ്ഥാനത്തർപ്പിച്ച സ്നേഹംപോലും അൽഫോൻസാ പിടിച്ചെടുത്തു കർത്താവിൻെറ കാൽത്താരിൽ കാഴ്ചവെച്ചു.

വ്രതങ്ങളും ഉപവാസങ്ങളും സുകൃതജപങ്ങളുമാകുന്ന എത്രയെത്ര പനിനീർപ്പൂക്കളാണു് അൽഫോൻസാമ്മ അനുദിനം കർത്താവിനു സമർപ്പിച്ചതെന്നു് കയ്യുംകണക്കുമില്ല. ദൈവദാസിയായ ആ വിശുദ്ധസന്ന്യാസിനി തൻെറ എല്ലാ സന്ന്യാസിനീസഹോദരികളിലും ഗുരുജനങ്ങളിലും ജോലിക്കാരിലും എല്ലാം ദൈവദാസിമാരെത്തന്നെ കണ്ടു അതുകൊണ്ടു് ഏതു വിപരീതസാഹചര്യവും അൽഫോൻസാമ്മയ്ക്കു് സ്വർഗ്ഗമായിത്തീരുകയായിരുന്നു. സാധാരണമനുഷ്യരുടെ കണ്ണിൽ ദുഃഖമയമായിത്തീരുന്നവയെല്ലാം ആ മഹതിക്കു് ആനന്ദപ്രദമായി മാറി – കർത്താവീശോമിശിഹായുടെ പരീക്ഷണങ്ങളാണല്ലൊ ആപത്തുകൾ! ഓരോ പ്രയാസം വരുമ്പോഴും കർത്താവിനെ കൂടുതൽ ഗാഢമായി സ്നേഹിക്കാൻ കഴിഞ്ഞു. സുഖം മനുഷ്യമനസ്സിനെ ഭഗവാനിൽ നിന്നകററുന്നു.

''കർത്താവു തരുന്ന കയ്പുരസം മുഴുവനും – കാസാ കാലി ആകുവോളം – ഞാൻ ഊററിക്കുടിക്കും'' എന്നു് അൽഫോൻസാമ്മ പറയുമ്പോൾ നാം അറിയാതെ ചെന്നു്, ഭാരതമാതാമഹിയായ കുന്തിയുടെ മുമ്പിൽനിന്നുപോകുകയാണു്:

വിപദഃ സന്തു നഃ ശശ്വത് തത്ര തത്ര ജഗദ്ഗുരോ
ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം.

(അല്ലയോ ഭഗവാനേ, ആപത്തുകൾ അടിക്കടി ഞങ്ങൾക്കു് ഉണ്ടാകട്ടെ, അതുകൊണ്ടു് പുനർജ്ജന്മമില്ലാതാക്കുന്ന ഭഗവാൻെറ ദർശനം ഉണ്ടാകുമല്ലൊ.) അയ്യായിരത്തോളം വർഷങ്ങൾക്കുമുമ്പു് ഉയർന്ന ഈ ശബ്ദത്തിൻെറ കൂടുതൽ വ്യക്തവും സരളവുമായ പ്രതിധ്വനിയായിരുന്നു അൽഫോൻസായുടേതു്. പ്രയാസങ്ങളിൽനിന്നു് ഒഴിഞ്ഞുമാറലോ രക്ഷപ്പെടലോ അല്ല ഭക്തിയുടെ മാനദണ്ഡം; പ്രയാസങ്ങൾ വരുമ്പോഴും ഭഗവാനിൽ കൂടുതൽ കൂടുതൽ ശ്രദ്ധയും ഭക്തിയും ഉണ്ടാവുന്നുണ്ടോ, പ്രയാസങ്ങൾക്കു് ഇടയാക്കുന്ന വ്യക്തികളിൽപ്പോലും ഭഗവാൻെറ ദൂതനെത്തന്നെ കാണാൻ കഴിയുന്നുണ്ടോ എന്നതാണു്. പ്രയാസങ്ങളാണു് മനുഷ്യനെ ഭഗവത്പാദങ്ങളിൽ പററിക്കൂടാൻ കൂടുതൽ യോഗ്യനാക്കുന്നതു്. അൽഫോൻസാതന്നെ പറയുന്നു:

''വയലിൽ കിടക്കുന്ന ഗോതമ്പുമണികൾ വെയിലിൽ ഇട്ടു് ഉണക്കുന്നു. ചൂടേററു് ഉണങ്ങിയ മണികൾ ഇരുട്ടുമുറിയിൽ സൂക്ഷിക്കപ്പെടുന്നു. പിന്നീടു് മില്ലിൽ പൊടിക്കുന്നു. പൊടിയായിട്ടും തീരുന്നില്ല ഗോതമ്പിൻെറ ദുരിതം. അതിനെ വെള്ളം ചേർത്തു കുഴയ്ക്കുന്നു. അതിനു പുറമേ ഇടിയും അടിയും ഏല്ക്കുന്നു. പിന്നെ അതിനെ പ്രത്യേകം രൂപംകൊടുത്തു് വേവിക്കുന്നു. വെന്തുകഴിഞ്ഞാൽ ദുരിതം തീർന്നു. അതു് 'ഓസ്തി' (പള്ളിയിൽ നിവേദിക്കുന്ന അപ്പം) ആയിക്കഴിഞ്ഞു. ഇത്രനാളും അനുഭവിച്ച വേദന മുഴുവൻ അതു മറക്കുന്നു, ലോകരക്ഷകൻെറ ബലിപീഠത്തിൽ എത്തുമ്പോൾ ഭഗവാനു നിവേദിച്ച 'ഓസ്തി'യെ മനുഷ്യൻ പിന്നെ അവമാനിക്കയില്ല; പരിശുദ്ധമായി കരുതുന്നു. ഇതുപോലെതന്നെയാണു് ലോകരക്ഷകനു് നിവേദിക്കുന്ന വീഞ്ഞിൻെറ കഥയും. തോട്ടത്തിൽ നില്ക്കുന്ന മുന്തിരിക്കുലകൾ ചെടിയിൽനിന്നു് അടർത്തിയെടുക്കുന്നു. തൻെറ കുടുംബത്തെ വിട്ടുപിരിയുമ്പോൾ അതിനു് എന്തൊരു വിരഹവേദന ആയിരിക്കും! പിന്നെ പഴങ്ങൾ ഒന്നിച്ചെടുത്തു് മർദ്ദിച്ചു് ചാറെടുക്കുന്നു. ആ ചാറു് പുളിപ്പിച്ചെങ്കിലേ വീഞ്ഞാവൂ. നിവേദിച്ചുകഴിഞ്ഞാൽ പിന്നെ അതു പരിശുദ്ധമായിത്തീരുന്നു. ഇതുപോലെതന്നെ ഭഗവത്പാദങ്ങളിൽ അമരാൻ കൊതിക്കുന്ന മനുഷ്യനും എന്തുമാത്രം

ദുരിതം അറിഞ്ഞും അറിയാതെയും സന്തോഷത്തോടെ സഹിക്കണമെന്നോ ?'' എന്തായാലും എല്ലാവിധ പരീക്ഷണങ്ങളേയും പുഞ്ചിരി പൊഴിച്ചുകൊണ്ടഭിമുഖീകരിച്ചു, അൽഫോൻസാ.

പരീക്ഷണങ്ങളിൽ എല്ലാം വിജയം വരിച്ച ആ വിശുദ്ധകന്യക എല്ലാവരുടേയും ആരാധനാപാത്രമായി. ഗുരുസ്ഥാനീയർപോലും അൽഫോൻസയെ അത്ഭുതത്തോടും ബഹുമാനത്തോടുംകൂടി വീക്ഷിച്ചു. ദിവ്യമണവാളന്റെ വിശുദ്ധസാന്നിദ്ധ്യം ആ ദിവ്യമണവാട്ടിയിലൂടെ എല്ലാവക്കും അനുഭവപ്പെട്ടു. അങ്ങനെ സ്വർഗ്ഗസ്ഥനായ പിതാവിന്റേയും പുത്രന്റേയും മാഹാത്മ്യം ഭൂമിയിലുള്ള മനുഷ്യപുത്രിയിലൂടെ വാഴ്ത്തപ്പെട്ടു.

1946 ജൂലൈ 28-ാംനു- ആ മനുഷ്യപുത്രി ഭൗതികദേഹം വെടിഞ്ഞു് ഒരു മാലാഖയെപ്പോലെ ദിവ്യമണവാളന്റെ സവിധം പൂകി. ലോകംമുഴവൻ അറിയുന്ന ആ പുണ്യവതി നമ്മുടെ കേരളക്കാരി ആണെന്നോക്കുമ്പോൾ നമുക്കു് അഭിമാനം തോന്നണം. വിശുദ്ധയായ അൽഫോൻസാമ്മയെപ്പോലെ എല്ലാം ക്ഷമിക്കാനും സഹിക്കാനും സ്നേഹിക്കാനും ഉള്ള കഴിവു് നമുക്കും ഉണ്ടാകട്ടെ. എല്ലാപ്പോഴും നമ്മുടെ മനസ്സു് നമ്മുടെ ഇഷ്ടദേവനിൽ ഉറച്ചുനില്ക്കട്ടെ. മതസ്പർദ്ധയുടെ കണികപോലും നമ്മുടെ ഉള്ളിൽ ഉണ്ടാകാതിരിക്കട്ടെ. പുണ്യവതിയായ അൽഫോൻസാമ്മയുടെ പാദങ്ങളിൽ നമുക്കു് ഈശ്വരപ്രേമത്തിന്റെ പനിനീർപൂക്കൾ അർപ്പിക്കാം.

---

# പുസ്തകാഭിപ്രായം

## മതവും മനുഷ്യസമുദായവും

ഗ്രന്ഥകർത്താ: മാമ്പ്രപ്പിള്ളി ഗോവിന്ദമേനോൻ
പ്രസാധകൻ: എം. കെ. നാരായണമേനോൻ,
അഡ്വക്കേറ്റു്, എറണാകുളം.
വില ക. 2.50

വ്യക്തികൾ ചേന്നാണു് സമുദായമുണ്ടാകുന്നതു്. വ്യക്തിജീവിതം സാമുദായികജീവിതമായി പരിണമിക്കുമ്പോൾ അതിൽ പല മാററങ്ങളും വരുന്നു. വ്യക്തിജീവിതത്തിൽ സ്വാത്ഥം മാത്രമേ നോക്കേണ്ടതുള്ളു. സാമുദായികജീവിതത്തിൽ ആ സ്വാത്ഥം കുറെക്കൂടി വിശാലമായി അതിൽ പരാത്ഥത്തെക്കൂടി ഉൾപ്പെടുത്തുന്നു. അതായതു് അവർ സമൂഹത്തിന്റെ ക്ഷേമത്തിന്നുവേണ്ടി പ്രവത്തിക്കുവാൻ നിബ്ബന്ധിതരായി ത്തീരുന്നു. ആ പ്രവത്തനങ്ങൾ സുഗമമാക്കുവാനാണു് സത്യവും ധമ്മവും ലോകത്തിൽ ഏപ്പെടുത്തീട്ടുള്ളതു്. അതിന്നു പുറമെ ഒരുവന്നു്, തന്റെ ജീവിതം സഫലമാക്കുവാൻ പല കാര്യങ്ങളെപ്പററിയും അറിയേണ്ടതും ചിന്തിക്കേണ്ടതുമുണ്ടു്. വാസന, സംസ്കാരം, മതം, ആചാരം മുതലായവയെല്ലാം അതിൽ ഉൾപ്പെടുന്നു. അങ്ങനെ ഒരുവന്നു് തന്റെ ജീവിതത്തെ സഫലമാക്കി ഒരു ഉത്തമപൗരനായി ജീവിച്ചു് കൃതാത്ഥതയടയുവാൻ അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയങ്ങളെയെല്ലാം ക്രോഡീകരിച്ചു വിവരിക്കുന്ന ഒരു നല്ല പുസ്തകമാണു് 'മതവും മനുഷ്യസമുദായവും' എന്നുള്ളതു്.

സത്യവും ധമ്മവും, ജീവാത്മാവു്, ഇഹലോകവും പരലോകവും, മനുഷ്യസമുദായം ഇങ്ങനെ തുടങ്ങി ഈശ്വരൻ, മതം, സംസ്കാരം, യോഗത്രയം, ചാതുർവ്വണ്ണ്യം, ബിംബാരാധന, അവതാരപുരുഷന്മാർ മുതലായി ഇരുപത്തഞ്ചു വിഷയങ്ങളെപ്പററിയാണു് ഇതിൽ നിരൂപണം ചെയ്തിട്ടുള്ളതു്. മനുഷ്യജീവിതത്തെപ്പററി അവഗാഢമായി ചിന്തിച്ചു് വ്യക്തിയുടെയും സമുദായത്തിന്റെയും ശ്രേയസ്സിന്നുവേണ്ടി അവശ്യവിജ്ഞേയങ്ങളും അനുഷ്ഠേയങ്ങളുമായ പല തത്ത്വങ്ങളെയും ശരിയായി പഠിക്കുവാൻ ശ്രമിച്ചിട്ടുള്ള ഒരു ചിന്തകനാണു് ഗ്രന്ഥകത്താവു്. വിഷയങ്ങളെ, പരമ്പരാഗതമായ അറിവിനെയോ വിശ്വാസത്തെയോ അടിസ്ഥാനപ്പെടുത്തിയല്ലാതെ വസ്തുനിഷ്ഠമായിത്തന്നെ പരിശോധിക്കുവാനും വിവരിക്കുവാനും അദ്ദേഹം ശ്രമിച്ചിട്ടുണ്ടു്. ഇതിലെ ഓരോ അദ്ധ്യായങ്ങളും അതിന്നു സാക്ഷ്യം വഹിക്കുന്നു. പ്രത്യേകിച്ചും ഇഹലോകവും പരലോകവും, സ്വാത്ഥലോകം, സംസ്കാരം, ചാതുർവ്വണ്ണ്യം ആചാര്യൻ മുതലായ വിഷയങ്ങളെപ്പററിയുള്ള വിവരണത്തിൽ ഒരു പുതിയ വിചാരരീതിയാണദ്ദേഹം സ്വീകരിച്ചിട്ടുള്ളതു്. മതത്തെപ്പററി ഇന്നുള്ള തെററിദ്ധാരണകൾ തീക്കുവാൻ മതത്തിന്റെ വിവിധഭാഗങ്ങളെപ്പററി ഇതിൽ പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നു. സാമൂഹ്യജീവിയായ മനുഷ്യന്നു്, ജീവിതസാഫല്യം നേടുവാൻ അവശ്യം അറിഞ്ഞിരിക്കേണ്ട പല വിഷയങ്ങളെപ്പററിയും സ്വയം ചിന്തിക്കുവാൻ പ്രചോദനം നൽകുന്ന ഒരു ഉത്തമ ഗ്രന്ഥമാണു് ശ്രീ ഗോവിന്ദമേനോന്റെ 'മതവും മനുഷ്യസമുദായവും.'

*  *  *  *

ജൂലായ് മാസത്തെ ഏകദിന അന്തര്യോഗം 10-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

---

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 62 | 1977 ആഗസ്റ്റ് | ലക്കം 8 |
|---|---|---|

## അമൃതവാണി

ഇന്ത്യയിൽ ചിലേടത്തു് ചക്കിനു കാളയെ കെട്ടാറുണ്ടു്. കാളയുടെ കഴുത്തിൽ ഒരു നുകം. നുകത്തിൽനിന്നു് മുമ്പോട്ടുനില്ക്കുന്ന ഒരു മരക്കഷണമുണ്ടു്. അതിന്റെ അററത്തു് ഒരുപിടി വയ്ക്കോലും കെട്ടിത്തൂക്കും. മുമ്പോട്ടുമാത്രം കാണാവുന്ന തരത്തിൽ കാളയുടെ കണ്ണുകൾ കെട്ടിയിരിക്കും. കാള മുമ്പിലുള്ള വയ്ക്കോൽ എത്തിപ്പിടിക്കുവാൻ കഴുത്തു നീട്ടുന്നു. പിടി കിട്ടുന്നില്ല. വീണ്ടും നീട്ടുന്നു. അതോടുകൂടി നുകവും കുറേശ്ശെ മുമ്പോട്ടു നീങ്ങുന്നു. ഇങ്ങനെ അതു് വയ്ക്കോലിൽ ആശവെച്ചു്, ഒരിക്കലും പിടികിട്ടാതെ, നുകത്തെ മുമ്പോട്ടു വലിച്ചു്, ചക്കിനു ചുററും തിരിഞ്ഞു് എണ്ണയാട്ടിക്കൊടുക്കുന്നു. ഇങ്ങനെ തന്നെ, പ്രകൃതിക്കു്, പണത്തിനും ധനത്തിനും, ഭാര്യയ്ക്കും മക്കൾക്കും ജന്മനാ അടിമകളായ നിങ്ങളും ഞാനും, ഒരുപിടി വയ്ക്കോലിനെ, മിഥ്യാവസ്തുക്കളെ, പിന്തുടന്നു്, തേടുന്നതൊന്നും നേടാതെ, അനേകജന്മങ്ങളായി ഈ സംസാരചക്രത്തിൽ ചുററിത്തിരിയുകയാണു്. സ്നേഹമാണു് വലിയ സ്വപ്നം. നമ്മളെല്ലാം സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും ആഗ്രഹിക്കുന്നു. ദുഃഖത്തെ ഒരിക്കലും നേരിടാതെ സുഖിക്കാനാണു് നമ്മുടെ പുറപ്പാടു്. എന്നാൽ സുഖത്തോടടുക്കുംതോറും അതു നമ്മിൽനിന്നു് അകന്നകന്നു പോകുന്നു. ഇങ്ങനെ പോകുന്നു ലോകം. സമുദായവും പോയ്ക്കൊണ്ടിരിക്കുന്നു. നമ്മൾ, കണ്ണു കെട്ടിയ അടിമകൾ, അറിയാതെതന്നെ അതിന്റെ വില കൊടുക്കുകയും വേണം. നിങ്ങളുടെ സ്വന്തം ജീവിതംതന്നെ ഒന്നു പഠിച്ചിട്ടു്, എത്ര തുച്ഛമായ സുഖമേ അതിലുണ്ടായിരുന്നുള്ളുവെന്നു കാണുക. ഈ ലോകത്തിലെ കാട്ടുകോഴിവേട്ടയിൽനിന്നു് യഥാർത്ഥത്തിൽ എത്ര ലേശമേ കിട്ടിയുള്ളു എന്നു് ഒന്നു ചിന്തിക്കുക. നമ്മളിൽ ഓരോരുത്തരുടേയും കഥയിതാണു്. പ്രകൃതിക്കു നമ്മുടെമേൽ വളരെ വലിയ പ്രഭാവമാണുള്ളതു്. അതു വീണ്ടും വീണ്ടും നമ്മെ തൊഴിച്ചെറിയുന്നു. എന്നാലും നമ്മൾ ജ്വരാവേശത്തോടുകൂടി അതിന്റെ പിന്നാലെ പായുന്നു. എത്ര ആശ പൊളിഞ്ഞാലും നാം പിന്നെയും ആശിക്കുന്നു. ഈ ആശ, ഈ മായ, നമ്മെ ഉന്മത്തരാക്കുന്നു. നാം എന്നെന്നും ആശിച്ചു കഴിയുന്നു. ഒരിക്കലും യഥാർത്ഥസുഖമുണ്ടാകുന്നില്ല.

(വിവേകാനന്ദസാഹിത്യസർവ്വസ്വം. II. 55.)

# പുരുഷോത്തമയോഗം

## ശുദ്ധാനന്ദസ്വാമി

മനുഷ്യജീവിതത്തിന്റെ ലക്ഷ്യമെന്താണെന്നും അതു പ്രാപിക്കാനുള്ള മാർഗ്ഗങ്ങളേവയെന്നും വിചാരം ചെയ്തു നിർണ്ണയിക്കുന്ന ഒരു അധ്യാത്മശാസ്ത്രഗ്രന്ഥമാണല്ലൊ ഭഗവദ്ഗീത. രണ്ടാമധ്യായത്തിൽ ആത്മതത്ത്വവിവരണത്തോടുകൂടി ആരംഭിക്കുന്ന ആ തത്ത്വചിന്ത അവസാനിപ്പിക്കുന്നതു് പതിനഞ്ചാമധ്യായത്തിലെ പുരുഷോത്തമയോഗത്തിലാണ്. ജന്മമരണചക്രഭ്രമണത്തിൽപ്പെട്ടു് കറങ്ങിക്കൊണ്ടിരിക്കുന്ന മനുഷ്യൻ അതിൽനിന്നു് രക്ഷ പ്രാപിക്കുവാൻ ചെന്നെത്തേണ്ടുന്ന സ്ഥാനമേതെന്നും ആ പദത്തെ അധിരോഹണം ചെയ്യുവാൻ അവനുണ്ടായിരിക്കേണ്ട ഗുണങ്ങളേതെല്ലാമെന്നും പതിനഞ്ചാമധ്യായത്തിൽ വ്യക്തമായി വിവരിക്കുന്നു. ഒരു നിലയ്ക്കു നോക്കിയാൽ, ഗീതയിലെ പ്രധാന ഉപദേശങ്ങളെല്ലാം ഇതോടുകൂടി ഭഗവാൻ അവസാനിപ്പിക്കുന്നു. പിന്നീടു് മൂന്നു് അധ്യായങ്ങളിൽ, ഒരു പരിശിഷ്ടമെന്ന നിലയിൽ ദൈവാസുരസമ്പത്തുകളെയും ശ്രദ്ധാത്രയത്തെയും വിവരിച്ചു് ഉപസംഹരിക്കുകമാത്രമാണു് ചെയ്യുന്നതു്. വേദാന്തതത്ത്വങ്ങടം മുഴുവൻ വളരെ മനോഹരമായ രീതിയിൽ സംഗ്രഹിച്ചു കാണിക്കുന്ന പതിനഞ്ചാമധ്യായം ശ്ലോകസംഖ്യകൊണ്ടു് ഏററവും ചെറിയതാണെങ്കിലും ആശയപൗഷ്കല്യംകൊണ്ടു് ഏററവും വലിയ സ്ഥാനത്തെ അർഹിക്കുന്നു. ഗുഹ്യതമമായ ഒരു ശാസ്ത്രമായിട്ടു് ഗീതാചാര്യൻതന്നെ ഈ അധ്യായത്തെപ്പററി പറയുന്നുണ്ടു്.

''ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ.'' ഏററവും ഗഹനവും സൂക്ഷ്മവുമായ വേദാന്തതത്ത്വത്തെ പ്രതിപാദിക്കുന്നതുകൊണ്ടാണു് ഇതിനെ ഗുഹ്യതമമെന്നു പറയുന്നതു്. ശ്രേയസ്കാമന്മാരായ മനുഷ്യക്കു് അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങടം ഉൾക്കൊള്ളുന്നതിനാൽ ഇതു് ഒരു ശാസ്ത്രവുമാകുന്നു. അതുകൊണ്ടു് ഈ അധ്യായത്തിൽ വിവരിക്കുന്ന പുരുഷോത്തമയോഗത്തിന്റെ പഠനവും മനനവും നിദിധ്യാസനവും ഒരുത്തനെ ജീവിതസാഫല്യംനേടി പരമലക്ഷ്യത്തിലെത്തുവാൻ സഹായിക്കുന്നു.

മനുഷ്യൻ എപ്പോഴും ഉത്കർഷേച്ഛുവാണു്; നിത്യസുഖം അനുഭവിക്കാൻ ആഗ്രഹിക്കുന്നവനാണു്. അതിനാൽ ഇപ്പോഴുള്ള നിലകൊണ്ടു തൃപ്തിപ്പെടാതെ കൂടുതൽ കൂടുതൽ മേലോട്ടു പോകുവാൻ അവൻ ആഗ്രഹിക്കുന്നു. വാനരത്വം പോയതുകൊണ്ടു തൃപ്തിപ്പെടാത്ത നരൻ നാരായണനായിത്തീരുവാൻ ശ്രമിക്കുന്നതാണു് നാം എങ്ങും കാണുന്നതു്. അപൂർണ്ണതയിൽ മനുഷ്യൻ ഒരിക്കലും ആപ്തകാമനാകുന്നില്ല. പൂർണ്ണതയിൽ മാത്രമേ ശരിയായ സംതൃപ്തിയും സന്തോഷവും അവനനുഭവപ്പെടുകയുള്ളു. പൂർണ്ണത നാരായണന്റെ മാത്രം ധർമ്മവുമാണു്. അതുകൊണ്ടു് ജീവിതലക്ഷ്യം നാരായണപദപ്രാപ്തിയാണെന്നു തെളിയുന്നു. പുനരാവൃത്തിരഹിതമായ ആ പദം പ്രാപിക്കുക അത്ര സുകരമാണോ? അതിനുവേണ്ടി ലോകമെല്ലാം ഉപേക്ഷിച്ചു് കാട്ടിൽ പോയി തപോനിഷ്ഠനായിരിക്കേണമോ? എന്നും മററുമുള്ള പ്രശ്നങ്ങടംക്കു് ഭഗവാൻ ശരിയായ ഉത്തരം നൽകുന്നു. മനുഷ്യന്റെ ഉന്നതപദപ്രാപ്തിക്കു പ്രതിബന്ധമായി നില്ക്കുന്നതു് ഈ പ്രപഞ്ചമാണു്, സംസാരമാണു്. അനിത്യവും അസുഖവുമായ സംസാരത്തിലുള്ള ആസക്തി അവനെ സംസാരത്തിലേയ്ക്കുതന്നെ വലിച്ചിഴയ്ക്കുന്നു. സംസാരത്തിൽനിന്നുള്ള മോചനമാണു് മോക്ഷം. അതിനുള്ള മാർഗ്ഗം ആരാഞ്ഞുകൊണ്ടാണു്, നിത്യസുഖത്തെ തേടിക്കൊണ്ടാണു്, മനുഷ്യൻ ഇവിടെ വ്യാപരിക്കുന്നതു്. സംസാരത്തിന്റെ സ്വരൂപം അറിഞ്ഞാലേ അതിനെ ജയിച്ചു് നിത്യാനന്ദപദത്തിലെത്തുവാനുള്ള മാർഗ്ഗവും വ്യക്തമാകുകയുള്ളു. സംസാരവൃക്ഷം വീണു തടസ്സപ്പെട്ടുനില്ക്കുന്ന വഴി

യിൽനിന്നു് ആ വൃക്ഷം വെട്ടി മാററി മാർഗ്ഗം സുഗമമാക്കേണ്ടതെങ്ങനെയെന്നതാണു് ഒരു സാധകനെ നേരിടുന്ന ഒന്നാമത്തെ പ്രശ്നം.

ബ്രഹ്മപ്രകൃതിയിൽനിന്നാണു് ഈ സംസാരവൃക്ഷത്തിൻെറ ഉദ്ഭവം. ഈ സംസാരത്തെ നിലനിർത്തിക്കൊണ്ടിരിക്കുന്നതു് വേദങ്ങളിലെ കർമ്മകാണ്ഡമാണു്. ''ത്രൈഗുണ്യവിഷയാ വേദാഃ'' എന്നു് വേദങ്ങളുടെ വിഷയം ത്രൈഗുണ്യമാണെന്നു് ഭഗവാൻതന്നെ വ്യക്തമാക്കുന്നുണ്ടു്. സത്വരജസ്തമോഗുണാത്മകമായ ഈ സംസാരത്തിൻെറ ഇലകളായിട്ടാണു് വേദങ്ങളെ കണക്കാക്കുന്നതു്. കാരണം വേദോക്തങ്ങളായ കർമ്മങ്ങൾ മനുഷ്യനെ സംസാരത്തോടു ബന്ധിക്കുകയാണു'' ചെയ്യുന്നതു്. ലൌകിക വിഷയങ്ങളാണു് കർമ്മങ്ങൾക്കു പ്രേരകമായി നില്ക്കുന്നതു്. വിഷയങ്ങളുടെ രാമണീയകത്തിൽ ഭ്രമിച്ചു്, സത്വാദിഗുണങ്ങൾക്കധീനരായി, കർമ്മങ്ങളിൽ വ്യാപൃതരായിരിക്കുന്ന കാലത്തോളം സംസാരത്തിനു നാശമില്ല. ദേഹാഭിമാനിയായ മനുഷ്യനു് കർമ്മങ്ങളിൽനിന്നു് തീരെ ഒഴിഞ്ഞുനില്ക്കാനും സാധ്യമല്ല. അപ്പോൾ സംസാരനാശത്തിനു് മറെറന്തെങ്കിലും മാർഗ്ഗം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. അനാദിയും അനന്തവും അനിർവ്വചനീയവുമായ ഈ സംസാരവൃക്ഷത്തെ മുറിച്ചു മാററുവാൻ അനാസക്തിയാകുന്ന ഒരു ആയുധംകൊണ്ടുമാത്രമേ സാധിക്കുകയുള്ളു. ദൃഢമായ വിഷയവൈരാഗ്യംകൊണ്ടുണ്ടാകുന്ന അനാസക്തിയാണു് ഒരുവനെ ജീവിതലക്ഷ്യത്തിലേയ്ക്കു നയിക്കുന്നതു്. ശ്രീരാമകൃഷ്ണദേവൻ പറയുന്നതുപോലെ, നാം ലോകത്തിൽ ജീവിക്കുക എന്നല്ലാതെ ലോകം നമ്മിൽ ജീവിക്കാൻ ഇടവരരുതു്. വള്ളത്തിനു സഞ്ചരിക്കുവാൻ വെള്ളം വേണം. പക്ഷേ, വെള്ളം വള്ളത്തിലായാൽ നാശമായിരിക്കും ഫലം. അതുപോലെ നിത്യാനന്ദപദത്തിലേയ്ക്കുള്ള നമ്മുടെ യാത്ര നിർവ്വിഘ്നവും സഫലവുമായിത്തീരണമെങ്കിൽ അസംഗശസ്ത്രം നമ്മുടെ കയ്യിലുണ്ടാകണം. അപ്പോൾ സംസാരം നമുക്കു് ബന്ധകാരണമാവുകയില്ല. നമ്മുടെ കർമ്മങ്ങളെ ചിത്തശുദ്ധികരമായ കർമ്മയോഗമാക്കുവാനുള്ള ഉപായവും അതുതന്നെയാണു്. അതോടുകൂടി പ്രപഞ്ചകാരണമായി നില്ക്കുന്ന ആദ്യാശക്തിയിലുള്ള ശരണാഗതിയും ഉണ്ടായിരിക്കണം. ഈശ്വരാശ്രയബുദ്ധികൂടാതെയുള്ള മോക്ഷാന്വേഷണം ഫലപ്രദമാകുവാൻ വിഷമമാണെന്നുകൂടി ഭഗവാൻ ഓർമ്മിപ്പിക്കുന്നു. അങ്ങനെ കർമ്മഫലങ്ങളിലുള്ള അനാസക്തിയെയും അതിനു സഹായിക്കുന്ന സർവ്വേശ്വരനിലുള്ള ശരണാഗതിയെയും അദ്ധ്യാത്മജീവിതത്തിൻെറ ആദ്യത്തെ പടികളായി സാധകന്മാർ അറിഞ്ഞിരിക്കേണ്ടതാകുന്നു. ഈ രണ്ടു ഗുണങ്ങളും നേടിയതിനുശേഷം ആ പുനരാവൃത്തിരഹിതമായ ആത്മപദത്തെ അന്വേഷിക്കുവാനാണു് ഭഗവാൻ ഉപദേശിക്കുന്നതു്.

ഒരു മുമുക്ഷുവിനു് വേണ്ട ഗുണങ്ങളെപ്പററിയാണു് പിന്നീടു് ഭഗവാൻ പറയുന്നതു്.

> നിർമ്മാനമോഹാ ജിതസംഗദോഷാ
> അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ
> ദ്വന്ദ്വൈർവ്വിമുക്താഃ സുഖദുഃഖസംജ്ഞൈർ-
> ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്.

അവ്യയമായ പരമപദം പ്രാപിക്കുവാനർഹരാകണമെങ്കിൽ അവർ അഞ്ചു കാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. 1. അഹംമമാഭിമാനങ്ങളോ അതിനു കാരണമായ അജ്ഞാനമോ ഇല്ലാതിരിക്കണം. 2. വിഷയങ്ങളിലുള്ള ആസക്തിയെയും അതിൽനിന്നുണ്ടാകുന്ന ദോഷങ്ങളെയും ജയിക്കണം. 3. ആദ്ധ്യാത്മികകാര്യങ്ങളിൽ നിഷ്ഠയോടുകൂടിയിരിക്കണം. 4. ആഗ്രഹങ്ങളും വാസനകളും എല്ലാം അടക്കിയിരിക്കണം. 5. സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ അചഞ്ചലമായ മനസ്സോടുകൂടിയവരായിരിക്കണം. ഈ അഞ്ചു സാധനകളിൽ പൂർണ്ണത നേടിയവർ തീർച്ചയായും പരമാത്മപദത്തിന്നർഹരായി തീരുന്നതാണു്. അല്ലാത്തവർക്കു് ഒരിക്കലും ബ്രഹ്മപദം പ്രാപിക്കുവാൻ സാധിക്കുകയുമില്ല. ദുർവ്വാസനകളാകുന്ന മാലിന്യമെല്ലാം ദൂരീകരിച്ചു് മനസ്സിനെ അത്യന്തം ശുദ്ധമാക്കിത്തീർക്കുവാനുള്ള ഉപായങ്ങളാണു് ഇവയോരോന്നും. ആദ്ധ്യാത്മിക പുരോഗതിക്കുള്ള പ്രധാനശത്രു കാമമാണെന്നു് ഭഗവാൻ പല സ്ഥലങ്ങളിലും നമ്മെ ഓർമ്മിപ്പിക്കുന്നുണ്ടല്ലൊ. ഇങ്ങനെ സംസാരവൃക്ഷത്തിൻെറ സ്വരൂപമറിഞ്ഞു് അനാസക്തനായി സാധനാമയമായ ജീവിതം നയിച്ചു് ബ്രഹ്മപദം പ്രാപിച്ചവനു് പിന്നെ ജന്മമരണാദിക്ലേശങ്ങളൊന്നുമുണ്ടാവുകയില്ല.

ജന്മസാഫല്യം നേടാത്ത ജീവനാകട്ടെ, സർവ്വേശ്വരൻെറതന്നെ അംശഭൂതമാണെങ്കിലും,

ഇന്ദ്രിയമനസ്സുകളോടുള്ള താദാത്മ്യം ഹേതുവായി സംസാരിയായിത്തന്നെ കഴിഞ്ഞുകൂടുന്നു. വാസനാരൂപമായ സൂക്ഷ്മശരീരം വിടുവാൻ അതിനു സാധിക്കുന്നില്ല. അജ്ഞാനജന്യമായ മോഹനിദ്രയിൽ പെട്ടു് തന്റെ യഥാർത്ഥസ്വരൂപമറിയുവാൻ സാധിക്കാതെ ശരീരങ്ങൾ മാറിമാറി സ്വീകരിച്ചുകൊണ്ടിരിക്കുന്നു. ബാഹ്യലോകത്തിലെന്നപോലെ ശരീരത്തിനുള്ളിലും അനുനിമിഷം നടന്നുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങൾക്കു ഹേതുഭൂതമായ ആത്മശക്തിയെ അറിവാൻ കഴിയാത്തതുകൊണ്ടാണു് സംസാരം അവരെ വിട്ടുപിരിയാതിരിക്കുന്നതു്.

പുരുഷനെന്നും പ്രകൃതിയെന്നും ഉള്ള രണ്ടു വിഭാഗങ്ങളെപ്പററി ഗീതയിൽ പല ഭാഗത്തും പല നിലയിലും വിവരിച്ചിട്ടുണ്ടു്. അവ രണ്ടും ഒരേ ആത്മാവിന്റെതന്നെ രണ്ടു ഭാവങ്ങളാണെന്നും വ്യക്തമാക്കിയിട്ടുണ്ടു്. അതായതു് നശിക്കുന്നതും ജഡവുമായിട്ടുള്ള പ്രകൃതിയെ ക്ഷരപുരുഷനെന്നും പ്രകൃതിക്കു പ്രവർത്തനശക്തി കൊടുക്കുന്നതോടുകൂടി അതിനോടു് താദാത്മ്യം പ്രാപിക്കുന്ന ജീവാത്മാവിനെ അക്ഷരപുരുഷനെന്നും പറയുന്നു. പരാപ്രകൃതിയെന്നും അപരാപ്രകൃതിയെന്നും പറയുന്നതും ഈ രണ്ടു ഭാവങ്ങളെത്തന്നെയാകുന്നു. ഈ രണ്ടു നിലകളിൽ നമുക്കു് പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും വാസ്തവത്തിൽ പരമാത്മാവിനു് യാതൊരു മാററവും ഉണ്ടാകുന്നില്ല. അതു് എപ്പോഴും അപരിണാമിയായിത്തന്നെയിരിക്കുന്നു.

''പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ.''

ആ നിത്യവും നിർവ്വികാരവും അക്ഷയവും അനാദ്യനന്തവുമായ പരമാത്മാവിനെത്തന്നെയാണു്, ക്ഷരപുരുഷനും അക്ഷരപുരുഷനും അതീതനാകയാൽ, പുരുഷോത്തമനെന്നു പറയുന്നതു്. എല്ലാ ശരീരങ്ങളിലും വർത്തിക്കുന്നതിനാൽ (പുരി ശേതേ ഇതി) ജീവാത്മാവിനെ പുരുഷനെന്നു പറയുന്നുവെങ്കിൽ അവിദ്യാസ്പർശംകൂടാതെ പൂർണ്ണനായിരിക്കുന്നതിനാലും സർവ്വോത്കൃഷ്ടനായതിനാലും പരമാത്മാവിനെ പുരുഷോത്തമനെന്നു പറയുന്നു.

ആ പുരുഷോത്തമനെ സാക്ഷാത്കരിക്കുക എന്നതാണു് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം. ദ്രഷ്ടാവു്, ദൃശ്യം, ദർശനം എന്ന ത്രിപുടികൾ വിട്ടു് നിരുപാധികവും നിർവ്വിശേഷവുമായ ബ്രഹ്മമാണു് താനെന്ന സാക്ഷാത്കാരം (അനുഭൂതി) തന്നെയാണു് പുരുഷോത്തമജ്ഞാനമെന്നു പറയുന്നതു്. ആ അനുഭൂതി സിദ്ധിച്ചിട്ടുള്ള ഒരുവൻ ബ്രഹ്മംതന്നെയായിത്തീരുന്നു. ''ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.'' അങ്ങനെ ബ്രഹ്മഭൂതനായിത്തീർന്നിട്ടുള്ളവനെയാണു് ഗുണാതീതനെന്നും ഭഗവത്പ്രിയനായ ഭക്തനെന്നും സ്ഥിതപ്രജ്ഞനെന്നും മററുമുള്ള പേരുകളെക്കൊണ്ടു് ഗീതാചാര്യൻ നിർദ്ദേശിക്കുന്നതു്. അത്തരം ജ്ഞാനിക്കു്, ഏകത്വദർശിയായതുകൊണ്ടു്, പിന്നെ ജ്ഞാതവ്യമായിട്ടു് ഒന്നും അവശേഷിക്കുന്നില്ല. അയാളുടെ എല്ലാ ഭാവങ്ങളും ഭഗവദ്ഭജനംതന്നെയാണു്. സുഖദുഃഖങ്ങൾക്കതീതമായ ഒരു സ്ഥാനത്തു് അയാൾ എത്തിക്കഴിഞ്ഞു. മാനവൻ സാക്ഷാൽ മാധവനായിത്തീർന്നു; പുരുഷൻ പുരുഷോത്തമനാകുന്നതോടുകൂടി അവൻ നേടേണ്ടതെല്ലാം നേടിക്കഴിഞ്ഞു് കൃതാർത്ഥനായിത്തീരുന്നു.

'തത്ത്വമസി' എന്ന വേദാന്തമഹാവാക്യത്തിന്റെ വിപുലീകരണമായ ഗീത അതിന്റെ വിസ്തൃതമായ വ്യാഖ്യാനം പുരുഷോത്തമയോഗവിവരണത്തോടുകൂടി അവസാനിപ്പിച്ചിരിക്കുന്നു. ആദ്യത്തെ കർമ്മഷട്കത്തിൽ പറഞ്ഞ 'ത്വം' എന്ന ജീവാത്മാവിന്റെയും രണ്ടാമത്തെ ഭക്തിഷട്കത്തിൽ പറഞ്ഞ 'തത്' എന്ന പരമാത്മാവിന്റെയും ഏകീഭാവത്തെ കാണിക്കുന്ന 'അസി'പദത്തിന്റെ അർത്ഥം ''യോ മാമേവമസംമൂഢോ ജാനാതി പുരുഷോത്തമം'' (XV· 19.) എന്ന ശ്ലോകത്തിൽ കാണിച്ചിരിക്കുന്നു. സംമൂഢനായിരുന്നാൽ ശരിയായ ജ്ഞാനമുണ്ടാകയില്ല. മോഹംപോകുമ്പോൾ 'അഹം ബ്രഹ്മാസ്മി' എന്ന ജീവാത്മപരമാത്മൈക്യജ്ഞാനം അല്ലെങ്കിൽ അനുഭൂതി ഉണ്ടാകുന്നു. ഈ പരമമായ വേദാന്തതത്ത്വത്തെ സമഗ്രമായി വിവരിക്കുന്നതാണു് ഗീതയിലെ പുരുഷോത്തമയോഗം.

അനഘന്മാർക്കുമാത്രം അറിവാൻ സാധിക്കുന്നതാണു് ഈ പരമസത്യം. അതായതു് ഏതെങ്കിലും തരത്തിലുള്ള മാലിന്യങ്ങൾ മനസ്സിലു

# ആദ്ധ്യാത്മികോപദേശങ്ങൾ

## ശ്രീ യതീശ്വരാനന്ദസ്വാമികൾ

### സവികല്പ-നിർവ്വികല്പസമാധികൾ

സമാധി രണ്ടു വിധമാണ്—സവികല്പം, നിർവ്വികല്പം. ആദ്യമായി ദേവിയെ ദർശിച്ച് വളരെനേരം ബാഹ്യബോധമില്ലാതെ കഴിഞ്ഞ ശ്രീരാമകൃഷ്ണന്റെ ആദ്യാനുഭവം—അതായതു്, ഇഷ്ടദേവതയെ രൂപത്തോടുകൂടി അഭിമുഖമായി ദർശിക്കുന്നതു്—സവികല്പസമാധിയാണ്. നിർവികല്പസമാധിയിൽ സാധകൻ തന്റെ വ്യക്തിത്വബോധം വെടിഞ്ഞു് ഇഷ്ടദേവതയുടെ നാമരൂപങ്ങൾക്കപ്പുറം പോകുന്നു.

ആദ്യഘട്ടത്തിൽ നില്ക്കുന്ന സാധകന്നു്, അഹങ്കാരം കാരണം, ധ്യാനസമയത്തു് ശരീരബോധം തീരെയില്ലാതെ ഈശ്വരചൈതന്യത്തിൽ സമ്പൂർണ്ണം ലയിക്കുവാൻ കഴിയുന്നില്ല. നമ്മുടെ ശരീരം പ്രപഞ്ചത്തിലെ സ്ഥൂലജഡസംഘാതത്തിൽ പെട്ടതാണ്. മനസ്സും ബുദ്ധിയും ചിന്തകളും വികാരങ്ങളും സൂക്ഷ്മജഡത്തിൽപ്പെടുന്നു. നിർവ്വികല്പസമാധിയിൽ ശരീരബോധം, ചിന്തകൾ, വികാരങ്ങൾ ഒന്നും അവശേഷിക്കുന്നില്ല. ഇതാണ് പരമമായ ഈശ്വരൈക്യാവസ്ഥ.

### ഭഗവന്നാമം ശബ്ദബ്രഹ്മമാണ്

ഒരിക്കൽ ശ്രീരാമകൃഷ്ണൻ ശബ്ദബ്രഹ്മത്തെപ്പററി—ബ്രഹ്മത്തിന്റെ ശബ്ദരൂപത്തിലുള്ള ആവിർഭാവത്തെപ്പററി—സംസാരിച്ചു. അതിൽ മനസ്സിരുത്തി ധ്യാനിച്ചപ്പോൾ ബ്രഹ്മാനന്ദസ്വാമികൾക്ക് ഭഗവാന്റെ ആ ഭാവം പ്രത്യക്ഷമായി. ഭഗവന്നാമം ശബ്ദബ്രഹ്മമാണ്. പ്രപഞ്ചംമുഴുവൻ ശബ്ദവീചികൾ നിറഞ്ഞിരിക്കുന്നു. ശബ്ദബ്രഹ്മവുമായി ഏകീഭവിച്ചിട്ടാണ് നമ്മുടെ ആശയങ്ങൾ വാക്കുകളായി പ്രത്യക്ഷപ്പെടുന്നതു്. പ്രപഞ്ചമാകുന്ന ശരീരത്തിൽ ഭഗവാൻതന്നെ ആത്മസ്വരൂപിയായി വർത്തിക്കുന്നു. വ്യഷ്ടിശരീരം—സമഷ്ടിശരീരം; വ്യഷ്ടിമനസ്സ്—സമഷ്ടിമനസ്സ്; ജീവാത്മാവ്—പരമാത്മാവ്; ഇങ്ങനെ വ്യഷ്ടിതലത്തിലുള്ളതെല്ലാം സമഷ്ടിതലത്തിലുമുണ്ട്. ഈശ്വരനല്ലാതൊന്നും പ്രപഞ്ചത്തിലില്ല. നമ്മുടെ വേർതിരിഞ്ഞുള്ള നിലനിൽപ്പില്ലാതാക്കി പ്രപഞ്ചസത്തയോട് ഏകരസപ്പെടുത്തുന്നതാണ് നമ്മുടെ കർത്തവ്യം. വ്യക്തിയുടെ ചിന്താവീചികൾ പ്രപഞ്ചസത്തയുടെ ചിന്തയുമായി ഏകരസമാവണം.

---

ണ്ടെങ്കിൽ അവക്കു് ഇതു് സുഗ്രഹമല്ലെന്നർത്ഥം. ആദ്ധ്യാത്മികസാധകന്മാർ ഒന്നാമതായി ശുദ്ധിക്കേണ്ടതു് മനഃശുദ്ധിയിലും മനോജയത്തിലുമാകുന്നു. അങ്ങനെ ഈ പുരുഷോത്തമനെ സാക്ഷാത്കരിക്കുന്നവൻ, സർവ്വത്ര പുരുഷോത്തമദർശനം സാധിക്കുന്നവൻ, ജീവിതത്തിന്റെ പൂർണ്ണതയിലെത്തിനില്ക്കുന്ന ധന്യാത്മാവാണ്. അവൻതന്നെയാണ് ഈശ്വരൻ തന്ന വിവേകബുദ്ധിയെ ശരിയായുപയോഗിച്ച ബുദ്ധിമാൻ. ചെയ്യേണ്ടതെല്ലാം ചെയ്തുതീർത്തു്, നേടേണ്ടതെല്ലാം നേടിയെടുത്തു്, കൃതാർത്ഥതയടഞ്ഞവൻ. കർമ്മഭക്തി ജ്ഞാനസമന്വയംകൊണ്ടു് ആ പദം നേടിയെടുക്കുവാൻ ശ്രമിക്കുകയാണ് ഓരോ മനുഷ്യന്റേയും കർത്തവ്യം.

ഇതി ഗുഹ്യതമം ശാസ്ത്ര-
മിദമുക്തം മയാനഘ,
ഏതദ് ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്
കൃതകൃത്യശ്ച ഭാരത.

(ഗീത. XV. 20.)

അല്ലയോ പരിശുദ്ധാത്മാവായ അർജ്ജുന, ഇങ്ങനെ അതിരഹസ്യമായ ഈ ഗീതാശാസ്ത്രം—പരമരഹസ്യമായ പുരുഷോത്തമതത്ത്വം—ഞാൻ നിനക്കു് ഉപദേശിച്ചുതന്നതു് സാക്ഷാത്കരിക്കുവാൻവേണ്ടി തന്റെ ബുദ്ധിയെ ഉപയോഗിക്കുന്നവൻ ജീവിതത്തിൽ കൃതകൃത്യനായിത്തീരുന്നു.

## ശരീരത്തിലെ ആധാരചക്രങ്ങൾ

ശരീരത്തെ ഈശ്വരക്ഷേത്രമായി കരുതണം. ഹൃദയത്തിൽ ഈശ്വരചൈതന്യം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. മനസ്സുകൊണ്ട് ആ ശ്രീകോവിലിൽ കടന്ന് ഈശ്വരനെ ആരാധിക്കണം. ധ്യാനസമയത്ത് ഈ ദിവ്യസങ്കല്പം നിരന്തരം പുലർത്തണം. ശരീരത്തിൽ ആറു ചക്രങ്ങളുണ്ട്. താഴത്തെ മൂന്നു ചക്രങ്ങൾ മനുഷ്യൻെറ മൃഗീയവാസനകളെ പ്രകടമാക്കുന്നവയാണ്. ഹൃദയത്തിലാണ് നാലാമത്തെ ചക്രം. സാധകൻ തുടക്കത്തിൽ അവിടെ ധ്യാനിക്കണം. അങ്ങനെ കുറേക്കാലം നിഷ്ഠയോടെ ധ്യാനിക്കുന്നതുകൊണ്ട് ആത്മബോധം ഉണരുന്നു. അപ്പോൾ ഭ്രൂമദ്ധ്യത്തിലുള്ള ആജ്ഞാചക്രത്തിൽ ധ്യാനിക്കാം. ഇത് മുമ്പത്തെ അവസ്ഥയെ അപേക്ഷിച്ച് അദ്ധ്യാത്മജീവിതത്തിലെ ഉയർന്ന പടിയാണ്. താഴത്തെ ചക്രങ്ങൾ പ്രവർത്തിക്കുമ്പോൾ നാം നീചവികാരങ്ങൾക്കധീനരാവുന്നു. മനസ്സ് ചഞ്ചലമാവുന്നു. അത് ബോധത്തിൻെറ വിവിധതലങ്ങളിൽ പാറിനടക്കുന്നു. ബോധം ആജ്ഞാചക്രത്തിൽനിന്ന് വീണ്ടും ഉയർന്ന് ശരീരത്തിലെ സഹസ്രാരപദ്മത്തിൽ എത്തി നില്ക്കുമ്പോൾ ഈ അശാന്തി നശിക്കുന്നു. മനസ്സ് ലൗകികവിഷയങ്ങളിലേയ്ക്കു തിരിച്ചുവരാൻ ഇഷ്ടപ്പെടില്ല. പ്രപഞ്ചം മുഴുവൻ ഈശ്വരചൈതന്യം നിറഞ്ഞതാണ് എന്ന സത്യം ആ അവസ്ഥയിൽ സാക്ഷാത്കരിക്കും. പുറത്തുള്ള ക്ഷേത്രങ്ങൾ സാധനയുടെ ആദ്യഘട്ടത്തിൽ നില്ക്കുന്നവർക്കുള്ളതാണ്; അവ ഈശ്വരൻെറ മഹത്തമമായ ക്ഷേത്രത്തിൻെറ – ശരീരത്തിൻെറ – പ്രതീകങ്ങൾമാത്രം.

നാം പ്രപഞ്ചം മുഴുവൻ നിറഞ്ഞുനില്ക്കുന്ന ഉണ്മയുടെ ഭാഗമാണെന്ന് സദാ ഓർത്തിരിക്കണം. നാം ഈശ്വരനിലും ഈശ്വരൻ നമ്മിലും വസിക്കുന്നു. നമ്മുടെ ശരീരമാകുന്ന ക്ഷേത്രത്തിൽ അവിടുത്തെ സാന്നിദ്ധ്യംകൊണ്ട് നാം സദാ അനുഗൃഹീതരാണ്. ഈ ചിന്തയോടുകൂടി നാം ജപധ്യാനങ്ങളും കർത്തവ്യങ്ങളും അനുഷ്ഠിക്കണം. ഇതാണ് മഹത്തമമായ ഉപദേശം.

ഭ്രൂമദ്ധ്യത്തിലുള്ള ചക്രത്തെ ദിവ്യചക്ഷുസ്സെന്നും പറയും. അതു തുറന്നുകിട്ടിയാൽ സാധകൻ ആനന്ദനിമഗ്നനാവും. ആ ആനന്ദം പ്രകടമാക്കാനോ വിവരിക്കാനോ വയ്യ. ഷട്ചക്രങ്ങൾക്ക് ശാരീരികവും മാനസികവും ആദ്ധ്യാത്മികവുമായ വശങ്ങളുണ്ട്. ഹൃദയത്തിലെ വേദന ശാരീരികവും, ഹൃദയത്തിൻെറ വർദ്ധിച്ച മിടിപ്പ് മാനസികവും, ആനന്ദം ആദ്ധ്യാത്മികവുമാവാം. ഒരു പാശ്ചാത്യഭക്തന്ന് നട്ടെല്ലിൽ വേദന തോന്നി. അത് കുണ്ഡലിനീപ്രസരമാണെന്ന് അയാൾ വിചാരിച്ചു. വിവേകാനന്ദസ്വാമികൾ അയാളോട് പറഞ്ഞു, ശാരീരികവും മാനസികവുമായ അനുഭവങ്ങളെ ആദ്ധ്യാത്മികാനുഭൂതികളായി തെററിദ്ധരിക്കരുതെന്ന്. അത് തീരെ വ്യത്യസ്തമാണ്; അതിൻെറ ആനന്ദം അവാച്യമാണ്. ലാട്ടുമഹാരാജ് പറയുന്നു, പ്രേമത്തെപ്പോലെതന്നെ ഈശ്വരനും അവർണ്ണനീയനാണ്. പരസ്പരം പ്രേമബദ്ധരായവർക്ക് മാത്രമറിയാം, പ്രേമമെന്താണെന്ന്. അതുപോലെ ഈശ്വരാനുഭൂതി ലഭിച്ചവർക്കുമാത്രമറിയാം ഈശ്വരയാഥാർത്ഥ്യമെന്താണെന്ന്.

## ബ്രഹ്മാത്മൈക്യംവരെ മുന്നോട്ടുപോവുക

ഗുരു ശിഷ്യന്ന് ഉപദേശം നല്കുന്നു. അദ്ധ്യാത്മജീവിതത്തിലെ വിഭിന്നങ്ങളായ പടികൾ പറഞ്ഞുകൊടുക്കുന്നു. അങ്ങനെ അദ്ദേഹം ശിഷ്യനെ വഴി കാണിച്ച് ലക്ഷ്യത്തിലെത്തിക്കും. സത്യസാക്ഷാത്കാരമുണ്ടാവുമ്പോൾ സംശയങ്ങളെല്ലാം മറയും. സാധനയ്ക്കിടയ്ക്ക് പലേ അനുഭൂതികളും ഉണ്ടായേയ്ക്കാം. ഇഷ്ടദേവതയുടെ പലേ ദർശനങ്ങളും ലഭിയ്ക്കാം. എന്നാൽ അവയൊന്നും കണ്ട് നിന്നുപോകരുത്. ബ്രഹ്മവുമായി ഏകീഭവിക്കുന്നതുവരെ മുന്നോട്ടുപോകണം. എല്ലാ സംശയങ്ങളും നശിക്കുന്ന ആ പടിവരെ ഗുരു ശിഷ്യനെ നയിക്കുന്നു. മനസ്സാണ് പരമഗുരു. മനസ്സിൻെറ സഹായമില്ലാതെ ഒന്നും സാദ്ധ്യമല്ല. ജപധ്യാനങ്ങൾകൊണ്ട് മനസ്സിനെ ശുദ്ധമാക്കണം. അതുകൊണ്ട് ശരീരവും ശുദ്ധമായിത്തീരും. ചില്ലറ അസുഖങ്ങളൊന്നും ബാധിക്കാതെ ശരീരം അരോഗദൃഢമാവും. മനോബലം വർദ്ധിക്കുകയും ഹൃദയം വികസിക്കുകയും ചെയ്യും. അപ്പോൾ ആന്തരമായ സത്യവസ്തുവിനോട് കൂടുതൽ കൂടുതൽ ബന്ധപ്പെട്ടുതുടങ്ങും. അകമേ സത്യം തെളിഞ്ഞു കണ്ടുതുടങ്ങും. അപ്പോഴുള്ള ആനന്ദം അവാച്യമാണ്. മധുരം രുചിച്ച മൂകന്ന് അതിനെപ്പററി ആരോടും പറ

യാൻ സാധിക്കില്ല. സത്യദർശനത്തിന്റെ ഉര കല്ലിതാണ് – അകത്തു് അവാച്യമായ ആനന്ദം അനുഭവപ്പെടും.

### സാധനാരംഗത്തെ വിഘ്നങ്ങൾ

ധ്യാനമാർഗ്ഗത്തിൽ സംശയം, അസൂയ, മനസ്സിന്റെ അശാന്തി തുടങ്ങിയ വിഘ്നങ്ങളുണ്ട്. അവയിലേററവും വലുതു് സംശയമാണ്. ഗുരുവാക്യത്തിലും ഈശ്വരനിലും പൂർണ്ണവിശ്വാസം വളർത്തി അതിനെ ഇല്ലാതാക്കണം. ലൗകിക കാര്യങ്ങളെ ചൊല്ലിയുള്ള മനസ്സിന്റെ അശാന്തി നീക്കണം. ഈശ്വരപ്രാപ്തിയ്ക്കുള്ള അശാന്തി ഒരു അനുഗ്രഹമാണ്. എന്നാൽ പലപ്പോഴും തല്ക്കാലവികാരങ്ങളെ സ്ഥായിഭാവങ്ങളായി നാം തെററിദ്ധരിക്കുന്നു. ജാഗ്രത പുലർത്തി വികാരക്ഷോഭങ്ങളെ ഈശ്വരദർശനത്തിനുള്ള അഭിലാഷമായി തെററിദ്ധരിക്കാതിരിക്കണം.

അദ്ധ്യാത്മസാധനയ്ക്കുള്ള ആഗ്രഹം പെട്ടെന്നുണ്ടാവില്ല. അതുണ്ടാവാൻ കഠിനമായി പ്രയത്നിക്കണം. അദ്ധ്യാത്മനിഷ്ഠകളിൽ ശക്തിമുഴുവൻ വിനിയോഗിക്കണം. പുരോഗതിയിൽ സംതൃപ്തനാവാതെ അകത്തു് നീറുന്ന ആകാംക്ഷ പുലർത്തണം. ''ഒരു ദിവസംകൂടി കഴിഞ്ഞു; അമ്മേ, എനിക്കു് അമ്മയെ കാണാൻ പററിയില്ലല്ലൊ'' എന്ന ശ്രീരാമകൃഷ്ണന്റെ നിലവിളി ശരിയായ ആദ്ധ്യാത്മികാകാംക്ഷയെ കാണിക്കുന്നു. സാധകനു് അത്യാവശ്യമാണെന്നു് പതഞ്ജലി പറയുന്ന 'സന്തോഷം' ലൗകികവസ്തുക്കളേയും പരിതഃസ്ഥിതികളേയും ഉദ്ദേശിച്ചാണ്. അവയിലൊന്നും കൊതി ഉണ്ടാവരുതു്. ചുററുമുള്ള പരിതഃസ്ഥിതികളാൽ അശാന്തമായ മനസ്സോടുകൂടി ധ്യാനത്തിനിരിക്കുന്നതുകൊണ്ടു് ചീത്ത ഫലങ്ങളുണ്ടാവുന്നു. ധ്യാനത്തിനിരിക്കുന്നതിനുമുമ്പു് മനസ്സിനെ ഒട്ടൊന്നു് ശാന്തമാക്കണം. ഈ ലോകത്തിലെ ബുദ്ധിമുട്ടുകൾ ഒഴിവാക്കാൻ സാധ്യമല്ല. നമുക്കു് മററുള്ളവരെ നന്നാക്കാൻ പററില്ല. എന്നാൽ നമുക്കു് അവരോടുള്ള മനോഭാവം മാററാം. ലോകത്തിനോടു തന്നെ ആദർശത്തിനുവേണ്ടി പൊരുതുക. പരിതഃസ്ഥിതികളാൽ സ്വയം ആടി ഉലയാൻ അനുവദിയ്ക്കരുതു്. വികാരംനിമിത്തമുണ്ടാവുന്ന ഇഷ്ടാനിഷ്ടങ്ങളെ കർശനമായി നിയന്ത്രിക്കണം. ശാന്തിയന്വേഷിച്ചു് ലോകം ഉപേക്ഷിച്ചു് കാട്ടിൽ പോവാൻ പററില്ല. അദ്ധ്യാത്മിക ജീവിതം ബലഹീനക്കുള്ളതല്ല. എപ്പോഴും ഈശ്വരനെപ്പററി ചിന്തിക്കണം. ജപധ്യാനങ്ങൾ കാണ്ടു് അനന്തബലം വന്നുചേരും. മനസ്സു് നാലുപാടും പായാൻ ശ്രമിക്കും. അതനുവദിക്കരുതു്. നല്ലവണ്ണം ഉറക്കംവന്നാൽ ഏററവും പ്രിയപ്പെട്ടവരെപ്പോലും ഓർമ്മിയ്ക്കാൻ ഇഷ്ടപ്പെടാത്തതുപോലെ ഈശ്വരനെയല്ലാതെ മറെറാന്നും ചിന്തിക്കാൻ താല്പര്യമില്ലാത്ത ഭാവം ജപത്തിന്നിരിക്കുമ്പോൾ ഉണ്ടാക്കിയെടുക്കണം. നല്ല ഉറക്കത്തിൽ നാം സത്യവസ്തുവുമായി ബന്ധപ്പെട്ടിരിക്കുകയാണ് – അതിനെപ്പററി നമുക്കു് ബോധമില്ലെന്നുമാത്രം. ജപത്തിലും അതേ അവസ്ഥ ഉണ്ടാവണം—ഉറക്കത്തിലെ അബോധം പാടില്ല എന്ന വ്യത്യാസംമാത്രം.

[വിവർത്തനം: എസ്. വി. ഉണ്ണിക്കൃഷ്ണൻ.]

---

## വീണയോട്

ഡോ. എ. അംബുജാക്ഷൻ.

ബ്രഹ്മനന്ദിനി തന്റെ ദിവ്യമാം കരാംഗുലി
ഭംഗിയിൽ തലോടുന്ന വീണേ! നിൻ ഗാനത്തിനാൽ.
പുണ്യപൂരിതമായിത്തീരുന്നു സ്വരവ്യയം,
ധ്യാനകീർത്തനങ്ങളാൽ മോദിക്കുന്നഖിലരും.
പ്രപഞ്ചതത്ത്വാത്മകം വേദസാരാർത്ഥം ഭവ്യ-
ദായകം മഹദ്ഗീതം വീണേ, നീ പൊഴിക്കുമ്പോൾ.
മോഹാന്ധതിമിരവും ജ്ഞാനസന്ദീപ്തമായി
ത്തീരുന്നു; ചതുർദശലോകങ്ങളുണരുന്നു.

പക്ഷികൾ പാടുന്നതും വൃക്ഷങ്ങൾ ചലിപ്പതും
മക്ഷികാഗണം മൂളും മർമ്മരഗീതങ്ങളും
നിൻ സാന്ദ്രഗാനങ്ങൾതൻ ദിവ്യമാമൊളികളാൽ
മിന്നുന്നു, ഭാവാത്മത പകർന്നുലസിക്കുന്നു.
സാരസദ്യുതികളാൽ പാടുക നീയെന്നോതി
സാരസോത്ഭവൻ നൽകി വീണയെ പ്രിയയ്ക്കായി.
നന്മകൾ പരത്തും ദിവ്യമാം നിൻ ശ്രുതികളാൽ
തിന്മകൾ മറയട്ടെ! യീലോകമാലിന്യങ്ങൾ.

---

# "കലൌ വേദാന്തിനഃ സർവ്വേ"

**പി. ആർ. നായർ**

ഉത്തരമീമാംസയിലെ വ്യാഖ്യാനഭേദങ്ങളനുസരിച്ച് അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം, ദ്വൈതാദ്വൈതം, ശുദ്ധാദ്വൈതം, അചിന്ത്യഭേദാഭേദം എന്നിങ്ങനെ വിവിധചിന്താധാരകൾ ഹിന്ദുധർമ്മപദ്ധതിയിലുണ്ട്. ഇവയ്ക്കെല്ലാം മൂലസ്രോതസ്സ് ബ്രഹ്മസൂത്രങ്ങളാണ്. ഈ വക ചിന്താധാരകളെ പ്രസ്ഥാനങ്ങളെന്നോ വാദങ്ങളെന്നോ വിശേഷിപ്പിച്ചാലും പോരായ്മയില്ല.

ഇവയിൽ അദ്വൈതം ശ്രീശങ്കരാചാര്യരുടേയും വിശിഷ്ടാദ്വൈതം രാമാനുജാചാര്യരുടേയും സിദ്ധാന്തങ്ങളായി സ്വീകരിക്കപ്പെടുന്നു. മധ്വാചാര്യരാണ് ദ്വൈതവാദം പ്രചരിപ്പിച്ചതു്. പിന്നീട് നിംബാക്കാചാര്യൻ ദ്വൈതാദ്വൈതങ്ങളെ സമന്വയിപ്പിച്ചുകൊണ്ട് ഉപാസനാപദ്ധതി നടപ്പിൽ വരുത്തി. അതിനുശേഷം ശുദ്ധാദ്വൈതവാദിയായ വല്ലഭാചാര്യൻ, ശ്രീകൃഷ്ണനിൽ പതിഭാവേന സർവ്വസ്വസമർപ്പണംചെയ്ത ഗോപസ്ത്രീകളെപ്പോലെ ഭഗവാനിൽ അഭയം തേടുന്ന ഭക്തന്മാർക്ക് പരമാത്മാവിൽ അദ്വൈതാനുഭൂതിലഭിക്കുമെന്നും അതിനു് ഭഗവത്കാരുണ്യമാണു വേണ്ടതെന്നും സമർത്ഥിക്കയുണ്ടായി. പില്ക്കാലത്തു് ശ്രീചൈതന്യദേവൻ പ്രസ്ഥാനത്രയത്തെക്കാൾ ഭാഗവതധർമ്മമാണ് ലഘുവും ശ്രേയസ്കരവുമെന്നു വെളിവാക്കി. ആ വാദഗതിക്കാണ് അചിന്ത്യഭേദാഭേദമെന്നു പറയുന്നതു്. ചൈതന്യമതക്കാർ വിഷ്ണുഭാഗവതത്തെ സിദ്ധാന്തഗ്രന്ഥമായി പ്രഖ്യാപിക്കയുംചെയ്തു.

ഈ ഗുരുനാഥന്മാരുടെ ശിഷ്യന്മാരും അനുയായികളുമായി ആചാര്യന്മാരും ഉപാസകന്മാരും എത്രയോ ഉണ്ടായിട്ടുണ്ട്. അവരിൽനിന്നു് ലോകമെമ്പാടും ഉത്തരമീമാംസയ്ക്കു് പ്രചാരം ലഭിച്ചു. എല്ലാവരും ഏകേശ്വരത്വവും ബ്രഹ്മവാദവും സ്വീകരിച്ചിട്ടുണ്ട്. അതായതു് സകലരും വേദാന്തികളാണെന്നു്. "കലൌ വേദാന്തിനഃ സർവേ" എന്ന അഭിപ്രായം ഇക്കാലത്തു് അന്വർത്ഥമായിരിക്കുന്നു.

എന്നാൽ എന്താണീ വേദാന്തം? പരസ്പരം ബോധ്യപ്പെടാത്ത യുക്തിവിചാരത്തിനു് വേദാന്തമെന്നു പറയാമോ? അതു പാടില്ല. വേദങ്ങളുടെ അർത്ഥനിർണ്ണയമാണ് വേദാന്തം. വേദങ്ങളുടെ അവസാനഭാഗമെന്നല്ല ധരിക്കേണ്ടതു്. എന്തുകൊണ്ടെന്നാൽ —

"അനാദിനിധനാ നിത്യാ വാഗുത്സൃഷ്ടാ സ്വയംഭുവാ"

എന്നാണല്ലോ നാം വിശ്വസിച്ചുപോരുന്നതു്. എങ്കിൽപ്പിന്നെ മേല്പറഞ്ഞ ആശയഗതികൾക്ക് പൊതുവിൽ വേദാന്തമെന്നു പേരിടുന്നതു് ശരിയല്ലെന്നു പറയേണ്ടിവരുന്നു.

ഈ വസ്തുത വിവേചിക്കണമെങ്കിൽ പ്രസ്ഥാനത്രയത്തിന്റെ പൊതുസ്വഭാവം ഗ്രഹിക്കേണ്ടതുണ്ട്. ഗീതയും ബ്രഹ്മസൂത്രവും ഉപനിഷത്തുമാണല്ലോ പ്രസ്ഥാനത്രയം. ഇവയിലെ ഗൂഢാർത്ഥപ്രക്രിയകൾ സമാഹരിച്ചതാണ് വേദാന്തശാസ്ത്രം. ബ്രഹ്മസൂത്രത്തെയാണ് വേദാന്തദർശനമെന്നു് സാമാന്യമായി വിളിച്ചുപോരുന്നതു്. എങ്കിലും അതിനെ ഉപാധിയാക്കി അവിടവിടെ ചർച്ചചെയ്തിട്ടുള്ള മതങ്ങളെ മൊത്തത്തിൽ വേദാന്തമെന്നു പറയുന്നതു് ശരിയാണെന്നു തോന്നുന്നില്ല. അവയ്ക്കു തമ്മിൽ ശ്രദ്ധേയമായ അന്തരമുണ്ടെന്നു സ്പഷ്ടമാണ്. ചുരുക്കത്തിൽ ശ്രീശങ്കരന്റെ അദ്വൈതചിന്തമാത്രമാണ് വേദാന്തമെന്ന പേരിൽ പ്രഖ്യാതമായിട്ടുള്ളതെന്നും ചൂണ്ടിക്കാണിക്കട്ടെ.

അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നീ മുഖ്യസിദ്ധാന്തങ്ങളുടെ പ്രത്യേകതകളെക്കുറിച്ച് വളരെ ചുരുക്കമായി താഴെ പറയുന്നു. അവയുടെ വ്യത്യാസമെന്തെന്നു് തന്മൂലം വ്യക്തമാവുകയും ചെയ്യും.

## അദ്വൈതം

ദൃശ്യപ്രപഞ്ചം പ്രതീതിമാത്രമാണ്. പ്രതീതിയാകട്ടെ അജ്ഞാനത്തിൽനിന്നുണ്ടാകുന്നു. നിർഗ്ഗുണവും നിരാകാരവുമായ ഒരു ചൈതന്യം നിത്യമായി വർത്തിക്കുന്നു. അതു് സർവ്വവ്യാപകമാണ്. അതിനു് ബ്രഹ്മമെന്നു വ്യാവഹാരിക നാമം. ബ്രഹ്മംമാത്രമാണ് നിത്യം. പ്രപഞ്ചം ബ്രഹ്മത്തിൽനിന്നു ഭിന്നമല്ല. പ്രപഞ്ചത്തിലെ സകല പദാർത്ഥവും പരിണാമിയും അനിത്യവുമാണ്. ബ്രഹ്മം പരിണാമിയല്ലതാനും.

സകലതിൻേറയും ദ്രഷ്ടാവു് ഒരാൾ (ബ്രഹ്മം) തന്നെ. ദൃശ്യവും ദ്രഷ്ടാവും തമ്മിലുള്ള അന്തരം സാപേക്ഷമാണ്. സൂക്ഷ്മവ്യവഹാരത്തിൽ രണ്ടും ഒന്നുതന്നെ. പ്രപഞ്ചം നാമരൂപങ്ങളിൽക്കവിഞ്ഞു് ഒന്നുമല്ല. അവ മനോവൃത്തികളാണ്. വൃത്തികൾ മായയുടെ പ്രകാരങ്ങളും. ആ മായയാകട്ടെ അനിർവചനീയവും. ജ്ഞാനോദയത്തിൽ മായ നശിക്കുന്നു. അതിന്നു് സ്ഥിര സത്തയില്ലെന്നർത്ഥം. ജ്ഞാനം മാത്രമേ സത്യമാവൂ. അതുകൊണ്ടാണ് ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' എന്ന വാക്യം ചരിതാർത്ഥമാകുന്നതു്.

ആചാര്യസ്വാമികൾ പ്രപഞ്ചപ്രതീതിയെ രജ്ജുവിലെ സർപ്പഭ്രാന്തിയോടു് ഉപമിച്ചിരിക്കുന്നു. അതിനെ സിദ്ധവത്കരിക്കുന്ന വിവർത്തവാദം, ദൃഷ്ടിസൃഷ്ടിവാദം, അജാതവാദം മുതലായ പ്രക്രിയകൾ വേദാന്തശാസ്ത്രത്തിലുണ്ടു്. ''ബ്രഹ്മ സത്യം, ജഗന്മിഥ്യാ'' എന്ന സങ്കല്പമാണ് ഈ പ്രക്രിയകളുടെ പരമലക്ഷ്യം. വ്യാവഹാരികം, പാരമാർത്ഥികമെന്നു് സത്യത്തെ രണ്ടായി പ്രദർശിപ്പിച്ചു്, വ്യാവഹാരികത്തിൽനിന്നു് പാരമാർത്ഥികത്തിലേയ്ക്കു സംക്രമിക്കുവാൻ ജീവനെ സഹായിക്കുകയാണ് വേദാന്തചർച്ചയുടെ പ്രയോജനം. ഇതിലേയ്ക്കു് ''അഹം, മമ'' രൂപമായ സങ്കല്പങ്ങളിൽനിന്നു് മോചനം നേടണം. അതിനുള്ള ഉപായമായി ആത്മവിചാരവും, സമഷ്ടികർത്താവായ ഈശ്വരനിലും ഗുരുവിലും സമമായ ഭക്തിയും ഉണ്ടാവണം. ശ്രവണമനനനിദിധ്യാസങ്ങളെക്കൊണ്ടു് അന്തരംഗം ശുദ്ധമാക്കുകയാണ് വേദാന്തവിചാരം കൊണ്ടുദ്ദേശിക്കുന്നതു്. ഉപാസനയും ഭക്തിയും ആധ്യാത്മികാനുഷ്ഠാനങ്ങളും പ്രാരംഭദശയിൽ സാധകന്മാരെ സഹായിക്കുവാൻ പര്യാപ്തവുമാണ്.

## വിശിഷ്ടാദ്വൈതം

ആചാരങ്ങളും അനുഷ്ഠാനങ്ങളും അന്തരംഗ സാധനയ്ക്കു് അനുകൂലമാണെന്നുള്ള അഭിപ്രായം കാലംകൊണ്ടു് വിപരീതഫലമാണുണ്ടാക്കിയതു്. പലരും ജ്ഞാനത്തെ ബുദ്ധിവിഷയമായും ആചാരത്തെ ബാഹ്യവിഷയമായും നിർണ്ണയിച്ചു് ഇഷ്ടംപോലെ പ്രവർത്തിക്കുവാൻ തുടങ്ങി. അദ്വൈതം ബുദ്ധിജീവികളുടെ ശാസ്ത്രവിജ്ഞാനമെന്നുള്ള പദവിയോളമെത്തി. വിഷയാനുഭവങ്ങളും സദാചാരക്രമങ്ങളും അജ്ഞാനജന്യമാണെന്നുള്ള യുക്തിവിചാരത്തിൽ പാകപ്പിഴകൾ പലതും സംഭവിച്ചു. ഈ അവസരത്തിലാണ് രാമാനുജസ്വാമികൾ ബ്രഹ്മസൂത്രത്തിനു തന്നെ അർത്ഥഭേദം കല്പിച്ചതും വിശിഷ്ടാദ്വൈതം രൂപപ്പെടുത്തിയതും. അതിൻെറ സാമാന്യ സ്വഭാവം താഴെ ചേർക്കുന്നു.

ചൈതന്യം, ജഡം എന്നു് പ്രപഞ്ചത്തെ രണ്ടായിത്തിരിക്കാം. രണ്ടും ചേർന്നതാണ് ബ്രഹ്മം. അതു് പ്രപഞ്ചത്തിനു് ഉപാദാനകാരണമാണ്. ചൈതന്യാംശത്തിൽനിന്നു ജീവനും ജഡാംശത്തിൽനിന്നു് പ്രകൃതിയുമുണ്ടായി. ജീവൻ ബ്രഹ്മത്തിൻെറ അംശമാണ്. ജഡചേതനമായ പ്രപഞ്ചത്തിൻെറ യഥാർത്ഥസത്ത നാരായണനിൽത്തന്നെ. അവിടുന്നു് സർവ്വവ്യാപിയും നിത്യനും ആനന്ദമയനുമാണ്. നാരായണനിൽ അഭയംപ്രാപിച്ചാൽ ജീവന്നു് ജഡബന്ധങ്ങളിൽനിന്നു മോചനം ലഭിക്കും. ജീവൻ ജ്ഞാതാവാണ്, ജ്ഞാനം അതിൻെറ ധർമ്മവും. അതു് ജ്ഞാനസ്വരൂപമല്ല. അതുകൊണ്ടു് ജീവനും ഈശ്വരനും നിയമേന വേറിട്ടുനില്ക്കുന്നു.

ബ്രഹ്മം (ഈശ്വരൻ) സഗുണമാണ്. പ്രപഞ്ചം സഗുണബ്രഹ്മത്തിൽനിന്നു പരിണമിച്ചുണ്ടായി. അജ്ഞാനിയായ ജീവനു് അതറിയാൻ കഴിയുന്നില്ല. ആകയാൽ ജ്ഞാനം കൊണ്ടു് സർവ്വേശ്വരനായ സൃഷ്ടികർത്താവിനെ അറിയുകയാണ് ജീവൻെറ മുക്തിപദം. ഭഗവാൻ യോഗമായകൊണ്ടു് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നിർവ്വഹിക്കുന്നു. ഇതു് അദ്ദേഹത്തിൻെറ ഇച്ഛയാണ്.

ജീവനും ബ്രഹ്മവും രണ്ടാണെന്നും എന്നാൽ ജഡമുക്തമാകുമ്പോൾ ചൈതന്യാംശം ഒന്നാകുമെന്നും അങ്ങനെ 'ജീവബ്രഹ്മൈക്യ'മാണ് ജ്ഞാനകർമ്മങ്ങളുടെ അന്തിമലക്ഷ്യമെന്നും വിശിഷ്ടാദ്വൈതികൾ സിദ്ധാന്തിക്കുന്നു. ശരണാഗതിയിലൂടെ ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുമെന്നാണ് അവരുടെ അഭിപ്രായം. വൈഷ്ണവാചാരങ്ങളും വിപരീതകർമ്മങ്ങളുടെ പരിത്യാഗവുമാണ് അദ്ധ്യാത്മസാധനയായി അവർ പരിഗണിക്കുന്നത്.

### ദ്വൈതം

അദ്വൈതത്തിൻെറയും വിശിഷ്ടാദ്വൈതത്തിൻെറയും ചിന്താപദ്ധതികൾ വ്യാമിശ്രമായി ബുദ്ധിജീവികളെ കുഴക്കിത്തുടങ്ങിയപ്പോഴാണ് മധ്വാചാര്യർ ദ്വൈതസിദ്ധാന്തമാവിഷ്കരിച്ചത്. ഇതിന് പൂർണ്ണപ്രജ്ഞദർശനമെന്നും പേരുണ്ട്. ഇതിൻെറ ചുരുക്കം താഴെ ചേർക്കുന്നു:

ജീവനും ബ്രഹ്മവും നിത്യസത്തകളാണ്. രണ്ടും വേറിട്ടുനില്ക്കുന്നു. ബ്രഹ്മം മഹത്തും പ്രഭുവുമാണ്. ജീവൻ അണുവും ദാസനും. ബ്രഹ്മം സഗുണവും സ്വതന്ത്രവുമാണ്. അതിനോട് സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നിങ്ങനെ ഏതെങ്കിലും ഒരു മുക്ത്യവസ്ഥ നേടുകയാണ് ജീവൻെറ ചാരിതാർത്ഥ്യം. രണ്ടും ഒന്നെന്നു കരുതുന്നത് – താനും ഈശ്വരനും ഒന്നെന്നു ഭാവിക്കുന്നത് – തെററാണ്. വികാരിയാണെങ്കിലും ജഗത്തു മിഥ്യയല്ല. അസത്യവസ്തു അറിയപ്പെടുകയില്ലെന്നുള്ളതാണ് കാരണം. ജഗത്ത് അറിയപ്പെടുന്നുണ്ടല്ലോ. ജ്ഞാനവും ജ്ഞാതാവും ജ്ഞേയത്തിനു വിധേയമാണ്. അതായത്, ജ്ഞാനം സാപേക്ഷമാകുന്നു. ബ്രഹ്മം അത്തരം ജ്ഞാനത്തിനു വിഷയമല്ല. ചേതനാചേതനങ്ങളിൽ ചേതനമെല്ലാം ബ്രഹ്മവസ്തുവാണ്. ആ പരമചൈതന്യംതന്നെ വിഷ്ണു. അദ്ദേഹത്തെ പ്രാപിക്കുവാൻ – വൈകുണ്ഠപദം പൂകുവാൻ – ഭക്തി, ത്യാഗം, ധ്യാനം എന്നിവ മതിയാകും.

ഇങ്ങനെ പരബ്രഹ്മവിഷയകമായി ബ്രഹ്മസൂത്രത്തിൽ പറയുന്ന "ജന്മാദ്യസ്യ യതഃ" ഇത്യാദിവാക്യങ്ങൾക്ക് യുക്ത്യനുസാരേണ ഭാഷ്യങ്ങൾ ഉണ്ടായതുകൊണ്ടാണ് സിദ്ധാന്തഭേദങ്ങൾ പ്രചരിച്ചത്. ഒന്നു ശരിയെന്നോ മററതു തെററെന്നോ പറയുന്നതും ശരിയാകണമെന്നില്ല. സാധകർക്ക് യുക്തമായ മാർഗ്ഗം സ്വീകരിക്കാമല്ലോ. "തർക്കോഽപ്രതിഷ്ഠഃ" എന്ന വ്യാസവാക്യം ഇവിടെയും അനുസന്ധേയമാകുന്നു.

ഇത്രയും ഉപന്യസിച്ചത് ഒരു സംഗതി വെളിവാക്കുവാനാകുന്നു. ഗീത, ഭാഗവതം മുതലായവയ്ക്ക് എത്രയോ വ്യാഖ്യാനങ്ങളുണ്ട്. അവ ഓരോ സിദ്ധാന്തത്തെ ആശ്രയിച്ചിരിക്കും. ആവശ്യമായ സങ്കേതങ്ങൾ ഉൾക്കൊള്ളുകയും ചെയ്യും. പ്രകരണഭംഗം കൂടാതെ ആ വക സംഗതികൾ മനസ്സിലാക്കുവാൻ പ്രയാസമുണ്ട്. ഇതൊഴിവാക്കണമെങ്കിൽ ഏതെങ്കിലും ഒരു ദർശനം സമഗ്രമായി പഠിക്കുകയേ നിർവ്വാഹമുള്ളു.

രാമായണം, മഹാഭാരതം എന്നിവയുടെ സമഗ്രപരിശീലനത്തിൽ പ്രസ്ഥാനത്രയത്തിൻെറ സാർവ്വത്രികമായ പ്രതിഫലനം കാണുവാൻ കഴിയും. പ്രസ്ഥാനഭേദവും അവാന്തരപ്രക്രിയയും മനസ്സിലാകാതെ 'എല്ലാം വേദാന്ത'മെന്നു പറഞ്ഞുവിടുന്ന പണ്ഡിതന്മാർ പോലും വഴിതെററിപ്പോകുന്നു.

ദ്വൈതാദ്വൈതം, ശുദ്ധാദ്വൈതം, അചിന്ത്യഭേദാഭേദം എന്നീ വാദങ്ങൾക്കും ഈ വക വ്യത്യാസങ്ങളുണ്ട്. അവ എന്തെന്നറിയാതെ അദ്ധ്യാത്മസരണിയിൽ പ്രവേശിക്കുന്നവർ സംശയാലുക്കളായി വിരമിക്കുക പതിവാണ്. ഈ അപകടം ഒഴിവാക്കുവാൻ ഗുരുനാഥന്മാരുടെ അനുഭവപൂർണ്ണമായ ആദേശം സ്വീകരിച്ച് അന്തേവാസിത്വം അവലംബിക്കുകയാണ് വേണ്ടതെന്നും അനുസ്മരിപ്പിക്കട്ടെ.

# രാമകൃഷ്ണാവതാരഃ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

''ഭൂയസ്തേ ഭവിതാ മനുഷ്യജനനം സിദ്ധ്യേന്മുമുക്ഷാപി തേ
സത്സങ്ഗോഽപി ന തേ ഭവേദസുലഭോ ജന്മാന്തരേ ഭാവിനി
കിന്തു സ്യാന്ന ഹി രാമകൃഷ്ണഭഗവത്പുത്രേണ തേ സങ്ഗമോ''
ബ്രഹ്മാനന്ദമുഖാദഭിനിർഗതമിദം വാക്യം സ്വശിഷ്യം പ്രതി. 1

''നിനക്ക് മനുഷ്യജന്മം ഇനിയും കൈയ്‌വന്നേയ്ക്കാം. മുമുക്ഷയും നിനക്കു കിട്ടാൻ മതി. ഭാവിജന്മത്തിൽ സത്സംഗവും നിനക്കു ദുർല്ലഭമായിക്കൊള്ളണമെന്നില്ല. എന്നാൽ ശ്രീരാമകൃഷ്ണഭഗവാന്റെ സന്താനത്തോടുകൂടിയുള്ള സത്സംഗം മേലാലൊരിക്കലും നിനക്കു സിദ്ധിക്കുന്നതല്ലല്ലോ'' — ഈ തിരുവായ്മൊഴി തന്റെ ശിഷ്യനെ ഉദ്ദേശിച്ച് ബ്രഹ്മാനന്ദസ്വാമികളുടെ ശ്രീമുഖത്തുനിന്നുമൊഴുകിയതത്രെ.

ധന്യാനാം ക്ഷുദിരാമസൂനുചരണച്ഛായാസു വിശ്രാമ്യതാം
തത്സേവാപരമോത്സവവ്യസനിനാ,മന്യത്ര നിർവ്വേദിനാം
തത് പ്രേമാമൃതപാനനിർവൃതധിയാം തത്സിദ്ധിദായാശിനാം;
നിത്യോത്സാരിതസർവ്വസംസൃതിഭിയാം ബ്രൂയാം കഥം വൈഭവം? 2

ഭാഗ്യശാലികളും, ശ്രീരാമകൃഷ്ണന്റെ തൃക്കാലടിത്തണലിൽ വിശ്രമിക്കുന്നവരും, തന്തിരുവടിയുടെ സേവയാകുന്ന മഹോത്സവത്തിൽ ആസക്തന്മാരും, മററു വിഷയങ്ങളിൽ വിരക്തന്മാരും, അവിടുത്തെ പ്രേമാമൃതം നുകന്നു സംതൃപ്തന്മാരും, അവിടുത്തെ തപസ്സിന്റെ പിന്തുടച്ചാവകാശികളും, സംസാരഭയത്തെ എന്നെന്നേയ്ക്കുമായി ആട്ടിയോടിച്ചവരുമായവരുടെ മഹിമയെ ഞാനെങ്ങനെ വാഴ്ത്തേണ്ടു?

ആചീർണ്ണാശേഷധർമ്മഃ,സകലഗഹനയോഗാധ്വനാം പാരദൃശ്വാ,
ബിഭ്രാണസ്സർവ്വമൂർത്തീർനിജവപുഷി നൃണാം തത്തദിഷ്ടസ്വരൂപഃ
ലോകേഽസ്മിന്നേവമന്യാദൃശമഹിമയുതഃ കോഽപി പൂർണ്ണാവതാരോ
നൈവാസീദ്ഭൂതകാലേ സകൃദപി കുഹചിദ്ഭാവികാലേ ന ച സ്യാത്. 3

സകല ധർമ്മങ്ങളേയുമനുഷ്ഠിച്ച്, കഠിനങ്ങളായ സർവ്വ യോഗമാർഗ്ഗങ്ങളുടേയും മറുകര കണ്ട്, എല്ലാ മൂർത്തികളേയും തന്റെ ഉടലിൽ വഹിച്ച്, മനുഷ്യർക്ക് അതാതിഷ്ടദേവനായിത്തീർന്നുകൊണ്ട് ഇങ്ങനെ അസാധാരണ മഹിമയോടുകൂടിയ ഒരു പൂർണ്ണാവതാരം പാരിൽ മുമ്പൊരിക്കലുമുണ്ടായിട്ടില്ല; മേലാലൊരിക്കലുമുണ്ടാവുന്നതുമല്ല.

തീർത്ഥാനാം സജ്ജനാനാം സ്മൃതിനിഗമപുരാണേതിഹാസാഗമാനാം
യോഗജ്ഞാനക്രിയാനാമസുലഭപരമപ്രേമഭക്തേഃ പ്രപത്തേഃ
നാനാസിദ്ധേർവ്വിരക്തേർയമനിയമദയാധൈര്യശൌര്യാർജ്ജവാനാം
സിന്ധുശ്ശ്ലാണോപലസ്സദ്വിലസതി ഭുവനേ രാമകൃഷ്ണാവതാരഃ. 4

തീർത്ഥങ്ങൾ, സജ്ജനങ്ങൾ, സ്മൃതികൾ, ശ്രുതികൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, ആഗമങ്ങൾ, യോഗം, ജ്ഞാനം, കർമ്മം, ദുർല്ലഭമായ പരമപ്രേമഭക്തി, പ്രപത്തി, ഫലസിദ്ധി, വിരക്തി, യമനിയമങ്ങൾ, ധൈര്യശൌര്യങ്ങൾ, ആർജവം—ഇവയുടെയെല്ലാം കടലും ഉരകല്ലുമായി ഉലകിൽ രാമകൃഷ്ണാവതാരം വിളങ്ങുന്നു.

തീർത്ഥാനാം ശുദ്ധികാരീ നിജചരണസരോജാതധൂളീസുഗന്ധൈ,—
ശ്ശാസ്ത്രാണാം ഭാഷ്യകർത്താ നിജവിശദശുഭാചാരസാരോപദേശൈഃ,
ദേവാനാം പ്രാണദാതാ സകലസുരഗണാൻ സന്നിധാപ്യ സ്വമൂർത്തൌ,
സോഽയം സർവ്വോത്തമസ്സൻ ജഗതി വിജയതേ രാമകൃഷ്ണാവതാരഃ. 5

തന്റെ തൃക്കാൽത്താമരപ്പൊടിയുടെ സൌരഭ്യംകൊണ്ട് തീർത്ഥങ്ങൾക്കു ശുദ്ധി നൽകിയും, തന്റെ സ്പഷ്ടമായ ശുദ്ധാചാരങ്ങൾകൊണ്ടും സാരോപദേശങ്ങൾകൊണ്ടും ശാസ്ത്രങ്ങൾക്ക് ഭാഷ്യം ചമച്ചും, സകല ദേവന്മാ

രേയും തന്റെ മൂർത്തിയിൽ കുടികൊള്ളിച്ച് ഈശ്വരന്മാർക്കു പ്രാണനേകിയും ഈ രാമകൃഷ്ണാവതാരം മന്നിൽ സർവ്വോത്കൃഷ്ടമായിത്തീൎന്നു വിജയിച്ചരുളുന്നു.

ജേജേത്യേഷോऽവതാരഃ ക്വചന നിജജനാൻ ഹാസയൻ നർമ്മലാപൈർ–
ജിജ്ഞാസൂനാം പുരസ്താത് ക്വചന വിശദയൻ ബ്രഹ്മണസ്സൂക്ഷ്മതത്ത്വം,
ഭാവാഭിഖ്യേ സമാധൌ ക്വഹചന പതിതഃ പ്രേമമത്തഃ പ്രനൃത്യൻ
ഭേദാതീതം സമാധിം ക്വഹചിദധിഗതഃ സ്തബ്ധകായശ്ച തിഷ്ഠൻ. 6

ചിലപ്പോൾ നേരമ്പോക്കു പറഞ്ഞു് സ്വജനങ്ങളെ ചിരിപ്പിക്കുകയും, ചിലപ്പോൾ ജിജ്ഞാസുക്കളുടെ മുമ്പാകെ ബ്രഹ്മത്തിന്റെ സൂക്ഷ്മതത്ത്വത്തെ വെളിപ്പെടുത്തുകയും, ഇടയ്ക്കു് ഭാവസമാധിയിൽ മുഴുകി പ്രേമമത്തനായി ആടുകയും, ഇടയ്ക്കു് നിർവ്വികല്പസമാധിയിലാണ്ടലിഞ്ഞു് മെയ്യനങ്ങാതെ നില്ക്കുകയും ചെയ്തുകൊണ്ടു് ഈ അവതാരം സർവ്വോത്കർഷേണ വർത്തിക്കുന്നു.

ഭക്താനാമിഷ്ടദൈവം, വയുനപഥജുഷാം കേവലബ്രഹ്മഭൂയം
യോഗീന്ദ്രാണാം സമാധിർവ്വിവിധമതഭൃതാം തത്തദാരാധ്യമൂർത്തിഃ
ദീനാനാമേകബന്ധുർ നിരുപമകരുണാപൂരപീയൂഷസിന്ധുർ–
ജാഗർത്ത്യേകോ മഹാത്മാ കലയ ഹൃദയ തം രാമകൃഷ്ണാഭിധാനം. 7

ഭക്തന്മാർക്കു് ഇഷ്ടദേവതയായി, ജ്ഞാനികൾക്കു് കേവലമുക്തിയായി, യോഗീന്ദ്രന്മാർക്കു് സമാധിയായി, നാനാമതസ്ഥർക്കു് അതാതുപാസ്യമൂർത്തിയായി, ദീനന്മാർക്കു് ഏകബന്ധുവായി, കിടയറ്റ കൃപാമൃതത്തിനു് സിന്ധുവായി ഒരു മഹാത്മാവു് ജാഗരിക്കുന്നുണ്ടു്. രാമകൃഷ്ണനെന്ന പേരാൎന്ന തന്തിരുവടിയെ നെഞ്ചേ, ഓർക്കുക.

ഉത്പത്ത്യൈവാതിശുദ്ധ,ശ്ശിശുവയസി പരിത്യജ്യ ഗേഹാദിബന്ധാ–
നാചാര്യസ്യ പ്രപന്നശ്ചരണ,മഥ സമാരൂഢസർവ്വജ്ഞപീഠഃ
അദ്വൈതസ്ഥാപകശ്ചാപ്യഭവദിഹ പുരാ യഃ ക്ഷിതൌ ശങ്കരാഖ്യ–
സ്സോऽയം യസ്മിന്നിഗൂഢം നിവസതി, കലയേ ശാരദാവല്ലഭം തം. 8

ജന്മനാ അതിശുദ്ധനായി, ബാല്യത്തിൽത്തന്നെ ഗൃഹാദിബന്ധങ്ങളെ വെടിഞ്ഞു് ഗുരുചരണത്തെ ആശ്രയിച്ചശേഷം സർവ്വജ്ഞപീഠം കേറി അദ്വൈതസ്ഥാപകനായി യാതൊരു ശങ്കരഭഗവത്പാദരാണോ പണ്ടു പിറന്നതു്, തന്തിരുവടി യാതൊരുവനിൽ നിഗൂഢം കുടികൊള്ളുന്നുവോ, ആ ശാരദാവല്ലഭനെ ഞാൻ നിനയ്ക്കുന്നു.

ലോകേ രാരാജ്യതേ യസ്സകലമതിമതാം വാഗ്മിനാം ചാഗ്രഗണ്യഃ
പാഷണ്ഡാൻ ഹുംകൃതൈർയോ ഹരിരിവ ശുനകാൻ ദ്രാവയാമാസ ദൂരാത്
യോऽയച്ഛത്സ്വസ്യ ശീർഷം പരമകരുണയാ ക്രൂരകാപാലികായ
ച്ഛന്നസ്സോऽയം യദീയേ വപുഷി വസതി തം രാമകൃഷ്ണം നിഷേവേ. 9

യാതൊരുവൻ പാരിലെ എല്ലാ ബുദ്ധിമാന്മാരിലും വാഗ്മികളിലുംവെച്ചു് മുമ്പനായി വിളങ്ങുന്നുവോ, യാതൊരുത്തൻ പാഷണ്ഡന്മാരെ സിംഹം ഗ്രാമസിംഹങ്ങളെ എന്നപോലെ കേവലം ഹുങ്കാരംകൊണ്ടു് അകലത്തു പറപറപ്പിച്ചുവോ, യാതൊരാൾ ക്രൂരനായ കാപാലികനു് മഹാകാരുണ്യത്താൽ തന്റെ തല കൊടുത്തുവോ ആ ശങ്കരാചാര്യർ ആരുടെ ശരീരത്തിലാണോ ഒളിച്ചുപാർക്കുന്നതു്, ആ ശ്രീരാമകൃഷ്ണനെ ഞാൻ സേവിക്കുന്നു.

മായാശക്തേരതീതേ ക്വഹചന പരമവ്യോമ്നി പദ്മാസനസ്ഥം
തുര്യസ്ഥാനാധിരൂഢം കമപി മുനിവരം നിർവ്വികല്പാത്സമാധേഃ
ഗാഢം തത്കണ്ഠനാളേ പ്രണയമസൃണയാ ശോണപാണ്യോർയുഗള്യാ
ശ്ലിഷ്ട്വാ വ്യുത്ഥാപയന്തം സ്മര മമ ധിഷണേ സച്ചിദാനന്ദബാലം. 10

മായാശക്തിക്കപ്പുറത്തുള്ള പരമവ്യോമത്തിൽ പദ്മാസനസ്ഥനും തുരീയാവസ്ഥയിൽ ആരൂഢനുമായ ഒരു മാമുനിയെ സ്നേഹമസൃണങ്ങളായ രണ്ടു കൈകൾകൊണ്ടു കഴുത്തിൽ മുറുകെ കെട്ടിപ്പിടിച്ചു് നിർവ്വികല്പസമാധിയിൽനിന്നുണർത്തിയെഴുന്നേല്പിക്കുന്ന സച്ചിദാനന്ദബാലനെ എന്റെ ധിഷണേ, സ്മരിച്ചാലും.

കണ്ഠാശ്ലേഷേണ യസ്യ പ്രണയരസസുശീതേന രോമാഞ്ചിതാങ്ഗഃ
കൃച്ഛ്രാന്നേത്രേ ഉന്മീല്യ യോഗീ നളിനദളമനോഹാരിനേത്രേ പുരസ്താത്
സാക്ഷാത്കുർവ്വൻ സമാധേശ്ചിരതരവിഹിതസ്യാത്മനാ മൂർത്തഭാഗ്യം
ധന്യോऽഭൂദ്യന്നിയോഗാദജനി ച സ നരേന്ദ്രാഖ്യയാ തം പ്രപദ്യേ. 11

യോഗി യാതൊരുവന്റെ പ്രേമശീതളമായ ആലിംഗനംകൊണ്ടു് രോമാഞ്ചിതാംഗനായി, തണ്ടാരിതളിന്റെ ചന്തമാന്ന കണ്ണുകരം ഞെരുങ്ങിമിഴിച്ച്, മുമ്പാകെ താൻ നെടുനാളഭ്യസിച്ച സമാധിയുടെ മൂർത്തഫലത്തെ സാക്ഷാത്കരിച്ചു് കൃതാർത്ഥനായിത്തീന്നുവോ, അദ്ദേഹം യാതൊരുത്തന്റെ ആജ്ഞയാൽ നരേന്ദ്രനെന്ന പേരോടു കൂടി ജനിക്കുകയും ചെയ്യുവോ, തന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു.

തം യോഗീന്ദ്രം നരേന്ദ്രാഭിധമനുജജനേ പ്രേരയൻ ജീവരാശേ-
സ്സാക്ഷാദസ്മൈ തദത്ഥം ദദൗപരിമിതാം ജ്ഞാനവിജ്ഞാനശക്തിം,
അദ്യാപ്യാശ്ചര്യചര്യസ്ത്രിഭുവനവിജയീ ശങ്കരാചാര്യപാദോ
യസ്മിൻ സച്ചിത്കുമാരാത്മനി വിലസതി തം സംശ്രയേ രാമകൃഷ്ണം. 12

നരേന്ദ്രനെന്ന പേരായ ആ യോഗീന്ദ്രനെ ജീവന്മാരുടെ അനുസേവയ്ക്കു പ്രേരിപ്പിച്ചുകൊണ്ടും അതിനുവേണ്ടി ഇദ്ദേഹത്തിനു് അളവററ ജ്ഞാനവിജ്ഞാനശക്തിയെ നേരിട്ടു നൽകിക്കൊണ്ടും അത്ഭുതകർമ്മാവും ദിഗ്വിജയിയുമായ ശങ്കരാചാര്യപാദർ സച്ചിദാനന്ദബാലസ്വരൂപനായ യാതൊരുവനിൽ ഇന്നും വിളങ്ങുന്നുവോ, ആ രാമകൃഷ്ണനെ ഞാനാശ്രയിക്കുന്നു.

മൃത്സ്നാം യദ്വത് കുലാലോ വിപരിണമയതേ സ്വേഷ്ടരൂപേണ തദ്വ-
ന്മർത്ത്യാനാം ചിത്തവൃത്തിം നയതി ബഹുവിധാമാകൃതിം സ്വേച്ഛയാ യഃ
ധാത്രാ തേഷാം കപാലേ വിലിഖിതമഖിലം യോ ഹഠാന്മാർഷ്ടി ദിഷ്ടം;
സർവ്വാഭിജ്ഞം സ്വതന്ത്രം സകലബലയുതം തം ഭജേ രാമകൃഷ്ണം. 13

കുശവൻ കഴ(കളി)മണ്ണിനെ തനിക്കു ബോധിച്ചവിധത്തിൽ കരുപ്പിടിപ്പിക്കുന്നമാതിരി യാതൊരുവനാണോ മനുഷ്യരുടെ മനോവൃത്തിയെ പലപ്രകാരത്തിൽ ഇഷ്ടംപോലെ രൂപപ്പെടുത്തുകയും അവരുടെ തലയിൽ ബ്രഹ്മാവെഴുതിയ പ്രാരബ്ധത്തെ മുഴുവൻ ബലാൽ മായ്ക്കുകയും ചെയ്യുന്നതു്, സർവ്വജ്ഞനും സ്വതന്ത്രനും സർവ്വശക്തനുമായ ആ രാമകൃഷ്ണനെ ഞാൻ ഭജിക്കുന്നു.

വാണീം, ലക്ഷ്മീം, ഭവാനീം വിധിഹരിഗിരിശാൻ സ്കന്ദവിഘ്നേശശാരാര്യാൻ,
സീതാം, രാധാം, കപീന്ദ്രം, ദശരഥതനയം, നന്ദജം ഗൗരകൃഷ്ണം
ബുദ്ധം, കൃസ്തും, നബിം ച സ്വവപുഷി സതതം ബിഭ്രതം സാധകാനാം
തത്തത്സാധ്യസ്വരൂപം ത്രിഭുവനസുഹൃദം രാമകൃഷ്ണം സ്മരാമി. 14

സരസ്വതി, ലക്ഷ്മി, പാർവ്വതി, ബ്രഹ്മവിഷ്ണുശിവന്മാർ, സുബ്രഹ്മണ്യൻ, ഗണപതി, അയ്യപ്പൻ, സീത, രാധ, ഹനുമാൻ, രാമൻ, കൃഷ്ണൻ, ഗൗരാംഗൻ, ബുദ്ധൻ, കൃസ്തു, നബി എന്നിവരെ തന്റെ ഉടലിൽ ഏററിക്കൊണ്ടു് സാധകന്മാക്കു് അതാതു് സാധ്യമൂർത്തിയായും മൂപ്പാരിന്റെ സുഹൃത്തായുമിരിക്കുന്ന രാമകൃഷ്ണനെ ഞാൻ ധ്യാനിക്കുന്നു.

മത്സ്യഃ കൂർമ്മോ വരാഹോ നരഹരിരമരേന്ദ്രാനുജോ രൈണുകേയഃ
ശ്രീരാമോ മുഷ്ടികാരിഃ ക്ഷിതിതനയരിപുഃ ശ്രീഘനഃ കൃസ്തുകൽകീ
ആചാര്യസ്വാമിരാമാനുജമധ്വനബയോ ഗൗരകൃഷ്ണഃ സ്വയം ച
സ്വാംശേനാധ്യാസതേ യദ്വപുരനവരതം തം ഭജേ രാമകൃഷ്ണം. 15

മത്സ്യവും കൂർമ്മവും വരാഹവും നരസിംഹവും വാമനനും പരശുരാമനും ശ്രീരാമനും ബലരാമനും നരകാന്തകനും ബുദ്ധനും കൃസ്തുവും കൽകിയും ശങ്കരരാമാനുജമധ്വാചാര്യന്മാരും നബിയും ചൈതന്യനും താനും തങ്ങളുടെ അംശംകൊണ്ടു് യാതൊരുവന്റെ തിരുവുടലിൽ സദാ കുടികൊള്ളുന്നുവോ, ആ രാമകൃഷ്ണനെ ഞാൻ ഭജിക്കുന്നു.

ശാന്തസ്വസ്ത്യാസനസ്ഥാം മുകുളിതനയനാം ബദ്ധഹസ്താബ്ജയുഗ്മാം,
ഹാസപ്രസ്യന്ദിവക്ത്രാമവയവവിഗളത്കാന്തിവിദ്യോതിതാശാം,
സംരുദ്ധശ്വാസവാതാമുപരതഹൃദയസ്പന്ദനാം നിർവ്വികല്പ-
ധ്യാനാംഭോധൌ നിലീനാമയി ഹൃദയ പരാം ദേവതാം തേ ഭജസ്വ. 16

ശാന്തമായ സ്വസ്തികാസനത്തിൽ മിഴികളടച്ചു കൈകൂപ്പി, മുഖത്തു പുഞ്ചിരിപൊഴിച്ചു്, അവയവങ്ങളിൽനിന്നൊഴുകുന്ന കാന്തികൊണ്ടു് ദിക്കുകളെ മിന്നിച്ചു്, വീർപ്പടക്കി, നെഞ്ചുമിടിപ്പു് നിലച്ചു്, അസംപ്രജ്ഞാതസമാധിയിൽ ആണ്ടലിഞ്ഞുകൊണ്ടരുളുന്ന നിന്റെ പരദേവതയെ അല്ലയോ ഹൃദയമേ, ഭജിച്ചാലും!

ഭക്തിരസായനം-4

# ഭക്തിയുടെ രസരൂപത

## വൈശ്രവണത്തു് രാമൻനമ്പൂതിരി

ഇതി വേദാന്തസിദ്ധാന്ത-
സ്ഥാപിതാ രസതോദിതാ
സാംഖ്യസിദ്ധാന്തമാശ്രിത്യാ-
പ്യധുനാ പ്രതിപാദ്യതേ. 14

ഭക്തിക്കു് രസരൂപത വരാമെന്നു് വേദാന്തമനുസരിച്ചു് കാണിച്ചു് ഇനി സാംഖ്യസിദ്ധാന്തമനുസരിച്ചും അതു് വരാമെന്നു പറയുന്നു. അതിന്നു് ആദ്യം സാംഖ്യസിദ്ധാന്തം കാണിക്കുന്നു.

തമോരജഃസത്വഗുണാ
മോഹദുഃഖസുഖാത്മകാഃ
തന്മയീപ്രകൃതിർഹേതുഃ
സർവ്വം കാര്യം ച തന്മയം. 15

സർവ്വവസ്തുക്കളും ദുഃഖമോഹാത്മകങ്ങളായിട്ടാണു് കാണപ്പെടുന്നതു്. അപ്പോൾ അതിൻെറ പ്രകൃതിയും സുഖദുഃഖമോഹാത്മകമായിത്തന്നെ ഇരിക്കണം. ഘടശരാവാദികൾ എല്ലാം മൃണ്മയങ്ങളാണു്. അതിൻെറ പ്രകൃതിയും അപ്രകാരംതന്നെയുള്ളതാണു്. ഇതു് ഒരു സാമാന്യനിയമമാകുന്നു. സത്വംതന്നെ സുഖം, രജസ്സുതന്നെ ദുഃഖം, തമസ്സുതന്നെ മോഹം. എല്ലാ വസ്തുക്കളും സുഖദുഃഖമോഹാത്മകങ്ങളായി കാണപ്പെടുന്നതിനാൽ അവയുടെ പ്രകൃതിയും സത്വരജസ്തമോമയമായ മൂലപ്രകൃതിയാണെന്നു വരുന്നു കാരണംതന്നെയാണല്ലൊ കാര്യാകാരേണ കാണപ്പെടുന്നതു്. ബാഹ്യമായ ഘടാദികൾ ആന്തരമായ സുഖദുഃഖമോഹാത്മകങ്ങളാവുന്നതു്, അവ മനസ്സിൽ പ്രതിബിംബിക്കുമ്പോൾ ആന്തരമായിത്തന്നെ തീരുന്നതുകൊണ്ടാണു്. വാസനാവൈചിത്ര്യംകാരണം അതു് എല്ലാവക്കും ഒരുപോലെ തോന്നണമെന്നുമില്ല.

ത്രിഗുണാത്മകമേവൈകം
വസ്തു ത്ര്യാകാരമീക്ഷ്യതേ
നിജമാനസസങ്കല്പ-
ഭേദേന പുരുഷൈസ്ത്രിഭിഃ. 16

അവരവരുടെ മാനസസങ്കല്പത്തിൻെറ ഭേദമനുസരിച്ചു് ത്രിഗുണാത്മകമായ ഓരോ വസ്തുവും സാത്വികരാജസതാമസന്മാരാൽ ഏകരൂപത്തിലല്ല കാണപ്പെടുന്നതു്; മുമ്മൂന്നു തരത്തിലാണു് കാണപ്പെടുന്നതു്.

അതുതന്നെ ഉദാഹരിക്കുന്നു:

കാമിന്യാഃ സുഖതാ ഭർത്രാ
സപത്ന്യാ ദുഃഖരൂപതാ
തദലാഭാത് തഥാഽന്യേന
മോഹത്വമനുഭൂയതേ. 17

ഭർത്താവിനെ ഉദ്ദേശിച്ചു് കാമിനിയുടെ സത്വാംശമാണു് ഉദ്രിക്തമായിത്തീരുന്നതു്. സപത്നിയെ ഉദ്ദേശിച്ചു് രജോംശമാണു് ഉദ്രിക്തമാകുന്നതു്. അവളെ കാമിക്കുന്നവനും പ്രാപിക്കുവാൻ കഴിയാത്തവനുമായ ഒരു കാമിയെ ഉദ്ദേശിച്ചു് തമോംശമാണു് അധികം വർദ്ധിക്കുന്നതു്. അതുകൊണ്ടു് അവരിൽ യഥാക്രമം സുഖദുഃഖമോഹങ്ങൾ അധികം പ്രാദുർഭവിക്കുന്നു.

ഒരേ വസ്തുവിൽതന്നെ വാസനാഭേദമനുസരിച്ചു് വിഭിന്നപ്രതീതി വരുമെന്നു് ഭട്ടാചാര്യർ പറഞ്ഞതു് നോക്കുക:

> പരിവ്രാട്കാമുകശുനാമേകസ്യാം പ്രമദാതനൗ
> കുണപഃ കാമിനീ ഭക്ഷ്യമിതി തിസ്രോ വികല്പനാഃ.

(സുന്ദരിയായ ഒരു സ്ത്രീയുടെ ഒരേ ശരീരത്തിൽത്തന്നെ സർവ്വസംഗപരിത്യാഗിയായ സന്ന്യാസിക്കു് ശവമെന്നും കാമികൾക്കു് കാമിനി എന്നും ശ്വാക്കൾക്കു് ഭക്ഷ്യമെന്നും തങ്ങളുടെ മാനസികസങ്കല്പഭേദമനുസരിച്ചു് വിഭിന്നരീതിയിൽ പ്രതീതി വരുന്നു.)

അതുകൊണ്ടു വന്നുകൂടുന്നതു്:

ഏവം സതി സുഖാകാരഃ
പ്രവിഷ്ടോ മാനസേ യദാ
തദാസ സ്ഥായിഭാവത്വം
പ്രതിപദ്യ രസോ ഭവേത്. 18

ഇപ്രകാരമാകുമ്പോൾ ദ്രവീഭവിച്ച മനസ്സിൽ പ്രവേശിച്ച സുഖാകാരം സ്ഥായീഭവിച്ച് രസരൂപമായിത്തീരുന്നു.

പരമാണുരൂപമായ മനസ്സ് നിരവയവമാണ്. അതു ദ്രവീഭവിച്ച് എങ്ങനെ വിഷയാകാരേണ പരിണമിക്കും ? അതുകൊണ്ട് ഈ പറഞ്ഞ സ്ഥായിഭാവം അസംഗതംതന്നെ എന്നു ശങ്കിച്ചു പറയുന്നു:

പരമാണ്വേകരൂപം തു
ചിത്തം ന വിഷയാകൃതി
ഇത്യാദി മതമന്യേഷാ-
മപ്രാമാണ്യാദുപേക്ഷിതം. 19

പരമാണുരൂപമായ മനസ്സ് സദാ ഏകരൂപമാണ്. അതു് നിരവയവമായതിനാൽ വിഷയാകാരേണ പരിണമിക്കുകയില്ല, എന്നിപ്രകാരമുള്ള താർക്കികന്മാരുടേയും മററും മതങ്ങൾ പ്രാമാണ്യമില്ലാത്തതിനാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. കരണത്വം ഇന്ദ്രിയത്വം മുതലായ ഹേതുക്കളാൽ മനസ്സ് മധ്യമപരിമാണമാണെന്നു് അനുമിക്കുകയും ചെയ്യാം. നിത്യേന്ദ്രിയത്വം ഹേതുവായി ശ്രോത്രംപോലെ വിഭുവാണെന്നും അനുമിക്കരുതേ എന്നു ശങ്കവേണ്ടാ. ശ്രോത്രത്തിനുതന്നെ നിത്യേന്ദ്രിയത്വം സിദ്ധമല്ല. അതുകൊണ്ടു് മനസ്സ് അപഞ്ചീകൃതമഹാഭൂതജന്യവും സത്വപ്രധാനവും സങ്കോചവികാസശീലവും മധ്യമപരിമാണവുമാണെന്നു് കല്പിക്കണം. എന്നാൽ സർവ്വേന്ദ്രിയങ്ങളോടുകൂടിയും അതിന്നു് ഒരേ സമയത്തുതന്നെ ബന്ധം വരുന്നതിനാൽ സർവ്വേന്ദ്രിയങ്ങളെക്കൊണ്ടുമുള്ള ജ്ഞാനം ഒരേ സമയത്തുതന്നെ വരട്ടെ എന്ന ദോഷം വരില്ലെ എന്നു ശങ്കിക്കുകയാണെങ്കിൽ വന്നുകൊള്ളട്ടെ. ഒരു മാമ്പഴം കൈയിലെടുത്തു ഭക്ഷിക്കുമ്പോൾ അതിൻെറ രൂപം, ഗന്ധം, രസം, സ്പർശം മുതലായവയുടെ ജ്ഞാനം ഒന്നിച്ചു വരാറുണ്ടല്ലൊ.

ഗൃഹ്ണാതി വിഷയാകാരം
മനോവിഷയയോഗതഃ
ഇതി വേദാന്തിഭിഃ സാംഖ്യൈ-
രപി സമ്യങ് നിരൂപിതം. 20

മനസ്സ് വിഷയങ്ങളുടെ ബന്ധം ഹേതുവായി തത്തദാകാരേണ പരിണമിക്കുന്നുവെന്നു് വേദാന്തികളും സാംഖ്യന്മാരും ഒരുപോലെ പ്രതിപാദിക്കുന്നു. സാത്വികാഹങ്കാരത്തിൽനിന്നാണ് മനസ്സ് ഉണ്ടാവുന്നതു് എന്നു് സാംഖ്യന്മാർ പറയുന്നു. സർവ്വഭൂതങ്ങളുടേയും സത്വാംശത്തിൽനിന്നാണ് എന്നു് വേദാന്തികൾ പറയുന്നു. അവർ തമ്മിൽ കുറച്ചൊരു ഭേദമുണ്ടെങ്കിലും മനസ്സ് വിഷയാകാരേണ പരിണമിക്കുന്നുവെന്നതിൽ രണ്ടുപേരും യോജിക്കുന്നു. മനസ്സ് ദ്രവിച്ച് വിഷയാകാരേണ പരിണമിക്കുന്നുവെന്നതിൽ ഭാഷ്യകാരവാക്യം പ്രമാണമായി കാണിക്കുന്നു.

മൂഷാസിക്തം യഥാ താമ്രം
തന്നിഭം ജയതേ തഥാ
ഘടാദിവ്യാപ്നുവച്ചിത്തം
തന്നിഭം ജായതേ ധ്രുവം. 21

ഓട്ട്, ചെമ്പ് മുതലായവ വാക്കുമ്പോൾ ഏതാകൃതിയിലുള്ള സാധനങ്ങൾ നിർമ്മിക്കണമോ ആ ആകൃതിയിലുള്ള മൂശയിൽ ഉരുക്കിയ താമ്രം മുതലായവ ഒഴിച്ചാൽ അതു് അതാതു് ആകൃതിയിലുള്ളതായിത്തീരുന്നു. അതുപോലെ മനസ്സും അതാതു വിഷയങ്ങളെ പ്രാപിച്ച് അതാതിൻെറ ആകൃതിയുള്ളതായിത്തീരുന്നു. മററൊരു ഉദാഹരണംകൂടി കാണിക്കുന്നു:

വ്യഞ്ജകോ വാ യഥാലോകോ
വ്യംഗസ്യാകാരതാമിയാത്
സർവാർത്ഥവ്യഞ്ജകത്വാദ് ധീ-
രർത്ഥാകാരാ പ്രദൃശ്യതേ. 22

വെളിച്ചം വസ്തുക്കളുടെ വ്യഞ്ജകമാണ്. അന്ധകാരത്തിൽ ഒന്നും പ്രകാശിക്കുകയില്ലല്ലൊ. വ്യഞ്ജകമായ വെളിച്ചം വ്യംഗ്യമായ വസ്തുവിനെ പ്രാപിച്ച് തദാകാരമായിത്തീരുന്നു. അതുപോലെ സർവാർത്ഥങ്ങളേയും വ്യക്തമാക്കുന്ന ബുദ്ധി വിഷയങ്ങളെ പ്രാപിച്ച് തത്തദാകാരമായിത്തീരുന്നു.

ഭഗവത്പൂജ്യപാദാനാ-
മിയമുക്തിഃ സയുക്തികാ
തഥാ വാർത്തികകാരൈര-
പ്യയമർത്ഥോ നിരൂപിതഃ. 23

ഭാഷ്യകാരനായ ശ്രീശങ്കരഭഗവത്പൂജ്യപാദർ പറഞ്ഞ ഈ അഭിപ്രായം സയുക്തിക

മാണ്. വാർത്തികകാരനും ഇപ്രകാരംതന്നെ നിരൂപണം ചെയ്തിരിക്കുന്നു. നോക്കുക:

''മാതുർമാത്രാഭിനിഷ്പത്തിർനിഷ്പന്നം മേയമേതി ച
മേയാഭിസംഗതം തത് ച മേയാഭത്വം പ്രപദ്യതേ.''

ചിദചിദ്ഗ്രന്ഥിരൂപമായ അന്തഃകരണത്തിൽനിന്ന് വൃത്തിജ്ഞാനമുണ്ടാകുന്നു. അന്തഃകരണം വിഷയദേശം പ്രാപിക്കുകയും വിഷയാകാരേണ പരിണമിക്കുകയും ചെയ്യുന്നു. അപ്പോൾ അവിടേയുള്ള ചൈതന്യാവരണം നശിക്കുകയും തദവച്ഛേദേന ചൈതന്യം പ്രകാശിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഘടാദികൾ പ്രത്യക്ഷങ്ങളായിത്തീരുന്നത്.

വിദ്യാരണ്യസ്വാമിയും ഇത് പഞ്ചദശിയിൽ വ്യക്തമാക്കീട്ടുണ്ട്:

''അതോ മാംസമയീ യോഷിത്
കാചിദന്യാ മനോമയീ
മാംസമയ്യാ അഭേദേഽപി
ഭിദ്യതേഽത്ര മനോമയീ.''

അതുകൊണ്ട് യോഷിദാദി സർവ്വവിഷയങ്ങളും മനോമയി എന്നും മാംസമയി എന്നും രണ്ടുതരത്തിലുണ്ട്! അതിൽ മാംസമയിക്ക് അഭേദമുണ്ടെങ്കിലും മനോമയി വിഭിന്നയായിത്തന്നെ ഇരിക്കുന്നു.

ഭാര്യാ സ്നുഷാ നനന്ദാ ച
യാതാ മാതേത്യനേകധാ
ജാമാതാ ശ്വശുരഃ പുത്രഃ
പിതേത്യാദി പുമാനപി. 24

ഒരേ ഒരു സ്ത്രീതന്നെ ഒരാളാൽ ഭാര്യ എന്നും മറ്റൊരാളാൽ സ്നുഷ എന്നും വേറെ ചിലരാൽ മാതാവ് എന്നും മറ്റും വിളിക്കപ്പെടുന്നു. അതുപോലെ ഒരേ ഒരു പുരുഷൻ ചിലക്ക് പിതാവായും വേറെ ചിലക്ക് പുത്രനായും മററു ചിലക്ക് ശ്വശുരനായും ചിലക്ക് ജാമാതാവായും പ്രകാശിക്കുന്നുവല്ലൊ. മാംസമയിക്കും മനോമയിക്കും ഭേദമഭേദമെന്ന വ്യത്യാസം മാത്രമല്ല, നശ്വരത്വമനശ്വരത്വമെന്ന് വ്യത്യാസവുമുണ്ടെന്നു പറയുന്നു:

ബാഹ്യപിണ്ഡസ്യ നാശേഽപി
തിഷ്ഠത്യേവ മനോമയഃ
അതഃ സ്ഥായീതി വിദ്വദ്ഭി-
രയമേവ നിരൂപിതഃ. 25

അതിൽ മാംസമയമായ ബാഹ്യപിണ്ഡം നശിച്ചാലും വ്യവഹിതമായാലും മനോമയപിണ്ഡം അനശ്വരമായും അവ്യവഹിതമായും നിലകൊള്ളുന്നു. അതുകൊണ്ട് മനോമയത്തെ മാംസമയത്തേക്കാൾ അധികം സ്ഥായിയായി വിദ്വാന്മാർ നിരൂപണം ചെയ്തിരിക്കുന്നു.

ഏവം സ്വഭാവതോ ഭാവ-
സ്വരൂപമുപവർണ്ണിതം
വിശേഷേണ തു സർവ്വേഷാം
ലക്ഷണം വക്ഷ്യതേ പൃഥക്. 26

ഇപ്രകാരം മനോമയമായ വിഷയാകാരമാണ് സ്ഥായീഭവിക്കുന്നതെന്ന് സാമാന്യമായി കാണിച്ചു. അവയുടെ അവാന്തരഭേദങ്ങളും ലക്ഷണങ്ങളും മറ്റും അടുത്ത ഉല്ലാസത്തിൽ വർണ്ണിക്കും. പ്രകൃതത്തിൽ ഭാഗവതധർമ്മാനുഷ്ഠാനത്താൽ ദ്രവീഭവിച്ച ചിത്തത്തിൽ പ്രവേശിച്ച ഭഗവദാകാരമാണ് സ്ഥായിഭാവമായിത്തീരുന്നതെന്നു ഭാവം.

മനസ്സിന്റെ ദ്രവീഭാവം അതിന്ന് അത്യന്താപേക്ഷിതമാണെന്ന് മുമ്പു പറഞ്ഞത് ഒന്നുകൂടി സ്മരിപ്പിക്കുന്നു:

കഠിനാ ശിഥിലാ വാ ധീർ-
ന ഗൃഹ്ണാതി ന വാസ്യതേ
ഉപേക്ഷാ ജ്ഞാനമിത്യാഹു-
സ്തദ്ബുധാഃ പ്രസരാദിഷു. 27

ഒട്ടും ദ്രവീഭവിക്കാത്ത ചിത്തം ഭഗവത് സ്വരൂപത്തെ ഗ്രഹിക്കുകതന്നെയില്ല. ഈഷദ് ദ്രവീഭവിച്ച ചിത്തം സ്വരൂപം കുറഞ്ഞൊന്ന് ഗ്രഹിച്ചാലും ശിഥിലീഭവിക്കുന്നു. സ്ഥായിഭാവം കിട്ടുകയില്ല. ദ്രവീഭാവസൂചകങ്ങൾ സ്തംഭം, സ്വേദം, രോമാഞ്ചം. സ്വരഭംഗം, വേപഥു, വിവർണ്ണത, അശ്രു, പ്രലയം മുതലായവയാണ്. ഭഗവദ്വിഷയത്തിൽ കാഠിന്യം നിന്ദ്യമാണ്. നോക്കുക:

തദശ്മസാരം ഹൃദയം ബതേദം
യദ് ഗൃഹ്യമാണൈർഹരിനാമധേയൈഃ
ന വിക്രിയേതാഥ യദാ വികാരോ
നേത്രേ ജലം ഗാത്രരുഹേഷു ഹർഷഃ. (ഭാ. 2. 3.24)

ഉച്ചരിക്കപ്പെടുന്ന തന്തിരുവടിയുടെ തിരുനാമങ്ങൾകൊണ്ട് യാതൊരു ഹൃദയം ഒരു വികാരവുമില്ലാതെ ഇരിക്കുന്നുവോ അത് കല്ലുപോലെ

കഠിനമാകുന്നു. വികാരമുണ്ടായാൽ കണ്ണുകളിൽ ആനന്ദാശ്രുവും ദേഹം മുഴുവൻ രോമാഞ്ചവുമുണ്ടാകുന്നു.

കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാനന്ദാശ്രുകലയാ ശുദ്ധ്യേദ് ഭക്ത്യാ വിനാശയഃ.
(11. 14. 23)

രോമാഞ്ചവും ആനന്ദാശ്രുവുംകൂടാതെ മനസ്സിൻെറ ദ്രവീഭാവം എങ്ങനെ അറിയപ്പെടും? ആ ദ്രവീഭാവംകൂടാതെ ഭക്തി എങ്ങനെ ഭവിക്കും? ആ ഭക്തികൂടാതെ ചിത്തം എങ്ങനെ പരിശുദ്ധമായിത്തീരും. മനസ്സ് ദ്രവീഭവിക്കാതെ അതിൽ തന്തിരുവടിയുടെ സ്വരൂപം സ്ഥായിയായി വിളയാടുകയില്ല. അതുകൊണ്ട് ദ്രവീഭവിക്കാത്ത ചിത്തത്തിൻെറ വൃത്തി ഭക്തിയായി സ്വീകരിക്കപ്പെട്ടിട്ടില്ല.

മനസ്സിൻെറ വിഷയാകാരത വിട്ട് സ്ഥായിയായ ഭഗവദാകാരത സമ്പാദിക്കണമെന്നാണ് ശാസ്ത്രങ്ങളെല്ലാം ഉദ്ഘോഷിക്കുന്നതു്.

ജലത്തിന്നു് ശൈത്യംപോലെയും അഗ്നിക്ക് ചൂടുപോലെയും വായുവിന്നു് സദാഗതിപോലെയും മനസ്സിന്നു് അനാദികാലംമുതൽ വിഷയാകാരത സ്വാഭാവികമാണ്. അപ്പോൾ അതു് എങ്ങനെ നശിപ്പിക്കും? ഈ സംശയം വേണ്ടാ. എന്തെന്നാൽ വിഷയാകാരത മനസ്സിന്നു സ്വാഭാവികമല്ല, ആഗന്തുകമാണ്. ജാഗ്രദവസ്ഥയിൽ സ്ഥൂലവിഷയാകാരത ഉണ്ടാവുന്നതു് ഇന്ദ്രിയസംയോഗംകൊണ്ടാണ്. സ്വപ്നത്തിൽ വിഷയാകാരത വരുന്നതു് ജാഗ്രദ്വാസനകൾകൊണ്ടാണ്. അവ രണ്ടുമില്ലാത്ത സുഷുപ്തിയിൽ മനസ്സ് നിർവിഷയമായി സ്ഥിതിചെയ്യുന്നു. സുഷുപ്തിയിൽ മനോലയം പറയുന്നതു് നിർവിഷയത്വാഭിപ്രായേണയാണ്. അല്ലാതെ മനസ്സിൻെറ പൂർണ്ണലയംകൊണ്ടല്ല. അല്ലാത്തപക്ഷം സുഷുപ്തിയിൽനിന്നു് പുനരുത്ഥാനം സാധ്യമല്ലാതെ വരും. മനസ്സിന്നു് സ്വാഭാവികമായിട്ടുള്ളതു് ഭഗവദാകാരതയാണ്! സച്ചിദാനന്ദമൂർത്തി സർവ്വത്ര സദാ വർത്തിക്കുന്നതിനാൽ തദാകാരത സ്വാഭാവികമായിത്തന്നെ വരാം. ആകാശം സർവ്വത്ര വ്യാപകമായതിനാൽ ഘടത്തിന്നു് ആകാശപൂർണ്ണത സ്വാഭാവികമാണ്. ജലം സർവ്വവ്യാപകമല്ലാത്തതിനാൽ ജലപൂർണ്ണത സ്വാഭാവികമല്ല, കാരണസാധ്യമാണ്. വാർത്തികകാരൻ ഇതു് വ്യക്തമാക്കീട്ടുണ്ട്. ചിത്തത്തിന്നു് ഭഗവദാകാരത സ്വാഭാവികമാണെങ്കിൽ പിന്നെ സാധനയുടേയും ശാസ്ത്രത്തിൻേറയുമെല്ലാം ആവശ്യകത എന്തു് എന്നാണെങ്കിൽ പറയാം—സ്വാഭാവികമായ ഭഗവദാകാരത അജ്ഞാനത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. ആ അജ്ഞാനാവരണത്തെ നീക്കുകയാണ് ശാസ്ത്രത്തിൻേറയും സാധനയുടേയുമെല്ലാം കാര്യം. ശ്രീമദ്ഭാഗവതം പറയുന്നു:

യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേദ്ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
സാക്ഷാദ് യഥാമലദൃശോഃ സവിതൃപ്രകാശഃ.
(ഭാ. 11. 3. 40)

തന്തിരുവടിയുടെ ശ്രീപാദസേവയിലുള്ള അഭിരുചികൊണ്ട് ഉത്തരോത്തരം വർദ്ധിച്ചുവരുന്ന ഭക്തിനിമിത്തമായി ഗുണകർമ്മങ്ങൾകൊണ്ടുണ്ടായ മനസ്സിൻെറ ചളികളെ നിശ്ശേഷം നശിപ്പിക്കണം. അപ്പോൾ അതിപരിശുദ്ധമായിത്തീരുന്ന ഹൃദയത്തിൽ, ദിവ്യൗഷധപ്രയോഗംകൊണ്ട് തിമിരരോഗം നശിച്ച് പരിശുദ്ധമായിത്തീർന്ന കണ്ണുകൾക്ക് സൂര്യപ്രകാശംപോലെ ആത്മതത്ത്വം വ്യവധാനമില്ലാതെ സാക്ഷാത്തായി പ്രകാശിക്കും.

---

നിശ്ശേഷാഃ പുണ്യനദ്യസ്സകലമുനിവരാസ്സർവ്വഗീർവാണമുഖ്യാ
നാനാശാസ്ത്രാണ്യശേഷാ നിഗമഭണിതയോ യോഗമാർഗ്ഗാസ്സമസ്താഃ
ആരഭ്യാനാദികാലാദനിശമഭിസരന്ത്യാപ്തുകാമാ യമേകം,
യം പ്രാപ്യ സദ്യഃ കൃതാർത്ഥാ ഭജത തമവതാരാഗ്രിമം രാമകൃഷ്ണം.

നിശ്ശേഷപുണ്യനദികളും സകല മാമുനികളും സർവദേവശ്രേഷ്ഠന്മാരും നാനാശാസ്ത്രങ്ങളും അശേഷവേദവാക്യങ്ങളും സമസ്തയോഗമാർഗ്ഗങ്ങളും യാതൊരുവനെമാത്രം പ്രാപിക്കാനിച്ഛിച്ചാണോ അനാദികാലംമുതൽ എപ്പോഴും അഭിസരിച്ചുകൊണ്ടിരിക്കുന്നതു്, യാതൊരാളെ പ്രാപിച്ചാലാണോ അവർ കൃതാർത്ഥരാവുക, ആ അവതാരാഗ്രഗണ്യനായ ശ്രീരാമകൃഷ്ണനെ ഭജിക്കുവിൻ.

— ഓട്ടൂർ

# സംസ്കൃതസാഹിത്യവും സ്വാമി വിവേകാനന്ദനും

കെ. കേശവൻനായർ

ലോകരാഷ്ട്രങ്ങളുടെ ഇടയ്ക്കു് ഭാരതത്തിനു് സമുന്നതമായ ഒരു സ്ഥാനമുണ്ടു്. അദ്ഭുതാവഹമായ ഭൗതികപുരോഗതിയോ അളവററ സാമ്പത്തികസമുന്നതിയോ അല്ല അതിനു കാരണം. യുഗയുഗാന്തരങ്ങളായി ഈ പുണ്യഭൂമിയെ പവിത്രമാക്കിക്കൊണ്ടിരിക്കുന്ന സംസ്കാരത്തിന്റെ അവിച്ഛിന്നമായ അമൃതധാരയാണു് ഈ മാന്യതയ്ക്കു് ആസ്പദമായി വർത്തിക്കുന്നതു്. ബാഹ്യശക്തികൊണ്ടു് ഭാരതത്തേക്കാൾ എത്രയോ സമ്പന്നമായ രാഷ്ട്രങ്ങൾ ഉണ്ടു്. പരിഷ്കൃതങ്ങളായ യന്ത്രസാമഗ്രികളും ശരീരസന്ധാരണത്തിനുള്ള ആഹാരസാധനങ്ങളും അവർക്കു് സംഭാവനചെയ്യാൻ കഴിയും. പക്ഷേ അവർ കൊട്ടുന്ന താളത്തിനനുസരിച്ചു് തുള്ളാൻ തയ്യാറുള്ളവർക്കുമാത്രമേ ഈ സംഭാവന ലഭിക്കുകയുള്ളു. സംത്രാസനമാണവരുടെ മുദ്രാവാക്യം. എന്നാൽ അഭയവും ആനന്ദവും പ്രദാനം ചെയ്യുന്നതായിരുന്നു ഭാരതത്തിന്റെ സന്ദേശം.

> ''ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
> ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ.''
>
> ''വേദാഹമേതം പുരുഷം മഹാന്തം
> ആദിത്യവർണ്ണം തമസഃ പരസ്താത്
> തമേവ വിദിത്വാ അതിമൃത്യുമേതി
> നാന്യഃ പന്ഥാ വിദ്യതേഽയനായ.''

'അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ, കേട്ടുകൊണ്ടാലും; ദിവ്യലോകങ്ങളിൽ വസിക്കുന്നവരേ, നിങ്ങളും കേട്ടാലും; ഞാൻ എല്ലാ അന്ധകാരത്തിന്റേയും മായാമോഹങ്ങളുടേയും അപ്പുറത്തുള്ള പുരാണപുരുഷനെ കണ്ടറിഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാൽമാത്രമേ നിങ്ങൾക്കും മരണത്തിൽനിന്നു രക്ഷ കിട്ടുകയുള്ളു. വേറെ മാർഗ്ഗമില്ല.' ഇതാണു് ഭാരതത്തിന്റെ സന്ദേശം.

ആഷജ്ഞാനത്തിന്റെ വിളഭൂമിയാണു് ഭാരതം. അതുകൊണ്ടാണു് ഇത്രയും ബഹുമാന്യമായ ഒരു സ്ഥാനം ഭാരതത്തിനുണ്ടായതു്. സച്ചിദാനന്ദസ്വരൂപനെ മനസാ ധ്യാനിച്ചും പ്രകൃതിയുടെ ദിവ്യസംഗീതത്തിൽ ലയിച്ചും ജീവിതം ധന്യമാക്കിയ പവിത്രീകൃതാശയന്മാരായ മഹർഷിമാരുടെ പ്രവചനങ്ങളാണു് ഇവിടത്തെ അന്തരീക്ഷത്തിൽ മാറെറാലിക്കൊണ്ടിരുന്നതു്.

ഋഷിമാരുടെ ബോധനമാധ്യമം ശ്രുതിമധുരമായ അമരഭാരതിയായിരുന്നു. ഇൻഡോയൂറോപ്യൻ ഭാഷകൾക്കെല്ലാം മാതാവാകാൻ ഭാഗ്യംസിദ്ധിച്ച ആ സംസ്കൃതഭാരതി പ്രാചീനഭാരതത്തിന്റെ ജിഹ്വയായിരുന്നു. വേദങ്ങളും ഉപനിഷത്തുകളുമെല്ലാം വൈദികസാഹിത്യത്തിൽ പെടുന്നു; കാവ്യനാടകാദികൾ ലൗകികസാഹിത്യത്തിലും. സംസ്കൃതസാഹിത്യത്തിന്റെ വൈപുല്യം അമേയമാണു്.

സ്വാമി വിവേകാനന്ദൻ സംസ്കൃതസാഹിത്യമാകുന്ന പാല്ക്കടൽ ബുദ്ധികൊണ്ടും ശ്രദ്ധകൊണ്ടും കടഞ്ഞു് അതിൽനിന്നു സംജാതമായ വിജ്ഞാനാമൃതം ആവോളം പാനം ചെയ്തു. അതുകൊണ്ടദ്ദേഹം ജീവിതത്തിൽ കാണേണ്ടതെല്ലാം കാണുകയും നേടേണ്ടതെല്ലാം നേടുകയും ചെയ്തു. അതുകൊണ്ടുതന്നെയാണദ്ദേഹത്തിനു് യഥാർത്ഥഭാരതത്തെ കാണുവാനും ആ ഭാരതത്തിന്റെ മഹിമാതിരേകത്തെ ലോകത്തിലെങ്ങും പ്രചരിപ്പിക്കുവാനും കഴിഞ്ഞതു്. സ്വാമിജിക്കു് മാതൃഭൂമിയോടുള്ള ഭക്തിയും പക്ഷപാതവും ഒന്നു വേറെയായിരുന്നു. എവിടെച്ചെന്നാലുമദ്ദേഹം ''ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ'' എന്നു പറവാൻ മടിച്ചിരുന്നില്ല. കാരണം ഭാരതം അദ്ധ്യാത്മജ്ഞാനത്തിന്റെ വിളഭൂമിയാണു്. ആ ജ്ഞാനത്തിന്റെ പ്രകാശമാണു് തന്നെ അസത്തിൽനിന്നു സത്തിലേയ്ക്കും ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കും മൃത്യുവിൽനിന്നു് അമൃതത്തിലേയ്ക്കും നയിച്ചതെന്നു് അദ്ദേഹത്തിനുറപ്പുണ്ടു് ഒരിക്കൽ അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി: ''എന്റെ ജീവിതം സമർ

പ്പിക്കപ്പെട്ടിട്ടുള്ളതു് എന്റെ മാതൃരാജ്യത്തിനാണു്. കാരണം, കായികമോ മാനസികമോ ആദ്ധ്യാത്മികമോ ആയി എനിക്കുള്ളതിനെല്ലാം എന്റെ കടപ്പാടു് ഈ നാടിനോടാണു്.'' (വി. സാ. ഭാഗം 3. പേജ് 490,491) ഭാരതത്തിന്റെ ഭൂമാവിനെപ്പററി അദ്ദേഹം ഇങ്ങനെ വിവരിച്ചു: ''ഇവിടത്തെ അന്തരിക്ഷത്തിൽത്തന്നെ ആദ്ധ്യാത്മികതയുടെ സ്പന്ദങ്ങൾ നിറഞ്ഞിരിക്കുന്നു. ദർശനത്തിൻേറയും ധർമ്മശാസ്ത്രത്തിൻേറയും ആദ്ധ്യാത്മികതയുടേയും പുണ്യഭൂമിയാണിതു്. സ്വന്തം മൃഗീയത സുരക്ഷിതമാക്കാൻ അവിശ്രാന്തം തിടുക്കപ്പെടുന്ന മനുഷ്യനു് വിശ്രാന്തി നൽകാൻ കഴിവുള്ളതിന്റെയെല്ലാം പുണ്യഭൂമിയത്രേ ഇതു്. മൃഗീയതയുടെ പുറഞ്ചട്ട വലിച്ചെറിയാനും അങ്ങനെ ദിവ്യനും ജനനമരണരഹിതനും നിത്യാനുഗൃഹീതനുമായ ആത്മാവായി വെളിപ്പെടാനും ഒരുത്തനെ കരുത്തനാക്കുന്ന ശിക്ഷണത്തിന്റെ പുണ്യഭൂമിയത്രേ ഇതു്.'' (വി. സാ. ഭാഗം 3. പുറം 491).

സ്വാമിജിയുടെ ഇംഗ്ലീഷ്‌വിദ്യാഭ്യാസം, ആധുനികശാസ്ത്രത്തിന്റെ രഹസ്യങ്ങൾ ഉൾക്കൊള്ളാനും പാശ്ചാത്യതത്ത്വശാസ്ത്രങ്ങളുടെ ആശയങ്ങൾ സ്വാംശീകരിക്കാനും ആ രാജ്യങ്ങളിൽ ഭാരതീയ സംസ്കാരത്തിന്റെ അന്യാദൃശവും നിത്യശുദ്ധവുമായ ഭൂമാതിരേകത്തെ അനാച്ഛാദനം ചെയ്യാനും ബഹുധാ ഉപകരിച്ചു. അദ്ദേഹം ഉൾക്കൊണ്ട ആദ്ധ്യാത്മികജ്യോതിസ്സിന്റെ പ്രകാശം ഭാരതീയാന്തരിക്ഷത്തെ മാത്രം നിറംപിടിപ്പിച്ചു് കൃതാർത്ഥമാക്കുവാനുള്ളതല്ലായിരുന്നു.

സംസ്കൃതത്തിലെ വൈദികസാഹിത്യത്തോടായിരുന്നു സ്വാമിജിക്കു് കൂടുതൽ പക്ഷപാതം. കാരണം, വിജ്ഞാനദാഹം ശമിപ്പിക്കാനും ആത്മബോധമുളവാക്കുവാനും വൈദികസാഹിത്യത്തെപ്പോലെ നിപുണമായ മറെറാന്നും ഇല്ല തന്നെ. അദ്ദേഹത്തിന്റെ ഏതു പ്രസംഗങ്ങളിൽനിന്നും ഇക്കാര്യം നമുക്കു് വ്യക്തമായറിയാൻ കഴിയും. അദ്ദേഹത്തിന്റെ പ്രസംഗങ്ങളെല്ലാംതന്നെ 'നിഗമകല്പതരു'ക്കളിൽനിന്നു് ഊർന്നുവീണ 'അമൃതദ്രവസംയുത'ങ്ങളായ ഫലങ്ങളാണു്. ആ ഫലങ്ങൾ ആസ്വദിക്കുവാനുള്ള സന്ദർഭം ലഭിക്കുന്നവരെല്ലാം ഭാഗ്യവാന്മാരാണു്.

അപ്പോൾ ജീവിതത്തിൽ മററു ഭോഗ്യവസ്തുക്കളെല്ലാം വിരസങ്ങളായി അനുഭവപ്പെടും. വേദാന്തം, വേദാന്തം, വേദാന്തം – ഇരുപ്പിലും നടപ്പിലും ഊണിലും ഉറക്കത്തിലും ഈയൊരു ചിന്തമാത്രമാണു സ്വാമിജിക്കുണ്ടായിരുന്നതു്. മാനവസമുദായത്തിനഭ്യുന്നതിയുണ്ടാകാൻ അഭയമരുളുവാൻ വേദാന്തത്തിനു മാത്രമേ കഴിയുകയുള്ളൂവെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. ആത്മവിശ്വാസത്തിൽ അടിയുറച്ചുനിന്നുകൊണ്ടു് ഈ ആശയം അദ്ദേഹം ലോകത്തിനു കാഴ്ചവെച്ചു. വേദാന്തത്തിന്റെ പരമതത്ത്വമായ അദ്വൈതഭാവത്തിലാണു് അദ്ദേഹം ലോകത്തെ വീക്ഷിച്ചതു്. ദേവന്മാരും മനുഷ്യരും പക്ഷികളും മൃഗങ്ങളും വൃക്ഷങ്ങളും ലതകളും എല്ലാം തന്നെ ആ പരമാത്മചൈതന്യത്തിന്റെ പ്രകാശങ്ങളാണു്. സത്യത്തിൽ ഒന്നേയുള്ളു. പക്ഷേ പലതായി തോന്നുകയും പലതായി വ്യവഹരിക്കപ്പെടുകയും ചെയ്യുന്നു എന്നു മാത്രം. ''ഏകം സദ് വിപ്രാ ബഹുധാ വദന്തി.'' ഗുരുവിന്റെ അനുഗ്രഹംകൊണ്ടും ഏകാന്തമായ ഭക്തികൊണ്ടും മനനനിദിധ്യാസനങ്ങൾകൊണ്ടും ഹൃദയത്തിന്റെ മറ നീങ്ങണം. അപ്പോൾ ആ സച്ചിദാനന്ദത്തെ സാക്ഷാത്കരിക്കാം. ആ സാക്ഷാത്കാരം സിദ്ധിച്ചാൽ എല്ലാ ദുഃഖങ്ങളും കെട്ടടങ്ങും. അപ്പോൾ മോഹമില്ല; ശോകമില്ല. ''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ.'' ഈ സിദ്ധിക്കായി വേദാന്തദർശനം ഉൾക്കൊള്ളാൻ സ്വാമിജി നമ്മെ ഉദ്ബോധിപ്പിക്കുന്നു.

സ്വാമിജിക്കു് വൈദികസാഹിത്യത്തിൽ എത്രമാത്രം അവഗാഹമുണ്ടായിരുന്നു എന്നതിന്നു് വിവേകാനന്ദസാഹിത്യസർവ്വസ്വംതന്നെ സാക്ഷ്യം വഹിക്കുന്നു. വൈദികസാഹിത്യത്തിൽ വിശേഷിച്ചും ഷഡ്ദർശനങ്ങളിലെ ആശയങ്ങൾ ക്ഷീരനീരന്യായേന സ്വാമിജിയുടെ പ്രസംഗങ്ങളിൽ അലിഞ്ഞുചേർന്നിട്ടുള്ളതായിക്കാണാം. സന്ദർഭത്തിനനുസരിച്ചു് അദ്ദേഹത്തിന്റെ ഉപബോധമനസ്സിൽനിന്നു് ഔപനിഷദങ്ങളായ ആശയങ്ങൾ അവിച്ഛിന്നമായി പ്രവഹിച്ചുകൊണ്ടിരുന്നു. പൌരാണികരായ ഋഷിമാരുടെ വാക്കിനുപുറകെ അർത്ഥം അനുധാവനം ചെയ്യുക പതിവാണത്രെ.'' ഋഷീണാം പുനരാദ്യാനാം വാചമർത്ഥോനുധാവതി.'' സ്വാമിജി

യുടെ പ്രസംഗങ്ങളിലും ഇതേ സത്യം അനുഭവപ്പെടുന്നു. വേദാന്തശാസ്ത്രവുമായി അദ്ദേഹത്തിന്റെ ഹൃദയം അത്രമാത്രം തന്മയീഭവിച്ചിരുന്നു എന്നതാണ് അതിനു കാരണം.

ഒരാൾക്ക് ഒരു കാര്യത്തെക്കുറിച്ച് അല്ലെങ്കിൽ ഒരു തത്ത്വത്തെക്കുറിച്ച് ആധികാരികമായി പറയാൻ കഴിയണമെങ്കിൽ അയാൾ ആ കാര്യത്തിന്റെ അല്ലെങ്കിൽ തത്ത്വത്തിന്റെ വിവിധവശങ്ങളെക്കുറിച്ച് സമഗ്രമായി പഠിച്ചിരിക്കണമെന്നുള്ളതു് പ്രത്യേകം അവധാര്യമാണ്. വിവേകാനന്ദസ്വാമികൾ ഈശ്വരനെക്കുറിച്ചും മതങ്ങളെക്കുറിച്ചും ഒക്കെ സംസാരിക്കുമ്പോൾ സിദ്ധാന്തപക്ഷത്തിന്റെ വിശദീകരണത്തിനായി ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാനഗ്രന്ഥങ്ങളിൽനിന്ന് ധാരാളം ഉദ്ധരണങ്ങളും ആശയങ്ങളും നിരത്തിവെയ്ക്കുന്നുണ്ട്. വേദങ്ങൾ, വേദാംഗങ്ങൾ, ദർശനങ്ങൾ, ഉപനിഷത്തുകൾ ഇവയുടെയെല്ലാം ഭാഷ്യങ്ങളും ടീകകളും, സ്മൃതികൾ, പുരാണേതിഹാസങ്ങൾ, കാവ്യങ്ങൾ തുടങ്ങിയവയെല്ലാം സ്വാമിജിക്ക് കരതലാമലകങ്ങളായിരുന്നു. വേദങ്ങളും അവയെച്ചുഴന്നുനില്ക്കുന്ന ബ്രാഹ്മണാദിഗ്രന്ഥങ്ങളും വിവേചിച്ചറിയാൻതന്നെ ഒരു പുരുഷായുസ്സ് പര്യാപ്തമല്ല. അപ്പോൾ പിന്നെ സ്വാമിജി തന്റെ ചുരുങ്ങിയ ജീവിതകാലത്തിനുള്ളിൽ സമഗ്രമായ സംസ്കൃതസാഹിത്യപ്രപഞ്ചത്തെ ഉൾക്കൊള്ളുകയും ആത്മസാത്ക്കരിക്കയും ചെയ്തു എന്നുള്ളതു് അത്ഭുതാവഹമായിത്തോന്നാം. എന്നാൽ അതീന്ദ്രിയജ്ഞാനമുള്ള ഒരു യോഗിക്ക് അസാധ്യമായിട്ടുള്ളതെന്താണ് ?

'നാസദാസീന്നോ സദാസീത്തദാനീം' ഇത്യാദി ഋഗ്വേദമന്ത്രങ്ങളുടേയും ''വീര്യമസി വീര്യം മയി ധേഹി; ബലമസി ബലം മയി ധേഹി; ഓജോസി ഓജോ മയി ധേഹി; സഹോസി സഹോ മയി ധേഹി'' ഇത്യാദി യജുർവേദമന്ത്രങ്ങളുടേയും ''ശം നോ ദേവീരഭീഷ്ടയേ'' ഇത്യാദി അഥർവ്വമന്ത്രങ്ങളുടേയും പ്രതിധ്വനികൾ സ്വാമിജിയുടെ പ്രസംഗങ്ങളിൽ മുഴങ്ങിക്കേൾക്കാം.

ബ്രഹ്മസൂത്രം, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ ഇവയിൽനിന്നെല്ലാം ധാരാളം ഉദ്ധരണങ്ങൾ സ്വാമിജിയുടെ പ്രസംഗങ്ങളിൽക്കാണാം. പ്രകൃതിപുരുഷന്മാരെപ്പറ്റി വിവരിക്കുന്ന സന്ദർഭങ്ങളിൽ കപിലമഹർഷിയുടെ സാംഖ്യസിദ്ധാന്തങ്ങൾ അദ്ദേഹം ഉദാഹരിക്കുന്നു. അതുപോലെ പതഞ്ജലിയുടെ യോഗശാസ്ത്രസിദ്ധാന്തത്തെ വിപുലീകരിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ രാജയോഗവ്യാഖ്യാനം പ്രസിദ്ധമാണല്ലോ. ഭക്തിയോഗത്തെപ്പറ്റി സപ്രപഞ്ചം നിരൂപണം ചെയ്യുന്ന അവസരത്തിൽ നാരദീയഭക്തിസൂത്രങ്ങളെ അദ്ദേഹം അവലംബമാക്കുന്നു. മനുസ്മൃതി, യാജ്ഞവല്ക്യസ്മൃതി തുടങ്ങിയ അനേകം പ്രാമാണികഗ്രന്ഥങ്ങളിലെ ആശയങ്ങൾ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽ സർവ്വത്ര കാണാം.

പുരാണങ്ങളിൽ ശ്രീമദ് ഭാഗവതത്തിനും ഇതിഹാസങ്ങളിൽ മഹാഭാരതത്തിനും അദ്ദേഹം കൂടുതൽ പ്രാധാന്യം കല്പിക്കുന്നു. ശ്രീശങ്കരൻ, രാമാനുജൻ, മധ്വൻ എന്നീ മഹാത്മാക്കളുടെ വിഭിന്ന സിദ്ധാന്തങ്ങളെ പ്രത്യേകമായി നിരൂപണം ചെയ്തു് അവയിലെ ഗുണദോഷങ്ങളെപ്പറ്റി സ്വാമിജി സവിസ്തരം ചിന്തിക്കുന്നുണ്ട്. വിവേകചൂഡാമണി, ജ്ഞാനവാസിഷ്ഠം, ഭർത്തൃഹരിയുടെ സുഭാഷിതങ്ങൾ തുടങ്ങിയവയും സ്വാമിജിക്ക് അതീവ ഹൃദ്യങ്ങളാണ്. കവികളിൽ കാളിദാസനോടും ഭവഭൂതിയോടും അദ്ദേഹത്തിനു മമതയുള്ളതുപോലെ തോന്നും. ഇങ്ങനെ നോക്കുമ്പോൾ സ്വാമിജിയുടെ സംസ്കൃതപരിജ്ഞാനം എത്രയും വിപുലമായിട്ടുള്ളതാണെന്ന് അനുക്തസിദ്ധമാണ്.

ശ്രീരാമകൃഷ്ണദേവനെ ഒരവതാരപുരുഷനായിക്കാണുവാനും അദ്ദേഹത്തിന്റെ ഉപദേശങ്ങളെ വേദാന്തശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ഉപനിഷത്സന്ദേശമായി വ്യാഖ്യാനിക്കുവാനും സ്വാമിജിക്കു കഴിഞ്ഞു. ഗുരുദേവനോടു് അദ്ദേഹത്തിനുണ്ടായിരുന്ന ഭക്തിയും ഭ്രാതൃസന്ന്യാസിമാരോടുണ്ടായിരുന്ന സ്നേഹവാത്സല്യങ്ങളും വിവരിക്കുവാൻ വാക്കുകളില്ല. അദ്വൈതഭാവത്തിൽത്തന്നെയാണ് അദ്ദേഹം എല്ലാ മതങ്ങളേയും ആചാര്യന്മാരേയും വീക്ഷിച്ചതു്. അദ്ദേഹത്തിന്റെ ഭാവനയിൽ ക്രിസ്തുവും കൃഷ്ണനും ബുദ്ധനും നബിയും എല്ലാം തുല്യരാണ്. അങ്ങനെ വിവേകാനന്ദസ്വാമിജിയുടെ സിദ്ധാന്തങ്ങൾ ലോകജന

# ശബരി

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടർച്ച)

പ്രവ്രാജിക അജയാപ്രാണാ

മഹർഷിയെ കാണുന്തോറും അദ്ദേഹത്തോടു് എന്തെന്നില്ലാത്ത ഭക്തിയും ആദരവും സ്നേഹവും നീലിശബരിയുടെ ഹൃദയത്തിൽ വളർന്നുവന്നു. ആശ്രമപരിസരങ്ങളിലെങ്ങാനും തന്നെ കണ്ടുപോയാൽ അവരെല്ലാവരുംകൂടി തന്നെ തല്ലി ശരിപ്പെടുത്തുമെന്നവൾക്കറിയാം. എങ്കിലും ആ മഹാത്മാവിനു് എന്തെങ്കിലും തരത്തിലൊരു സേവനം ചെയ്തുകൊടുക്കണമെന്നു് കുറച്ചുനാളായി അവൾക്കൊരാഗ്രഹം. ഈ മോഹം വദ്ധിച്ചുവദ്ധിച്ചുവന്നു് ഒടുവിൽ പ്രവൃത്തിരൂപത്തിൽ കൊണ്ടുവരാതെ നിവൃത്തിയില്ലെന്ന നിലയായി. പല വഴികളും അവളാലോചിച്ചു, പക്ഷേ തീണ്ടിക്കൂടായ്ക, കണ്ടുകൂടായ്ക എന്നീ കരിംഭൂതങ്ങളുടെ നിഴലുകൾ വീണു് ഓരോ വഴിയും വേണ്ടെന്നുവെയ്ക്കേണ്ടിവന്നു. ഒടുവിലവളൊരു പോംവഴി കണ്ടെത്തി. ആശ്രമത്തിന്നകത്തുനിന്നു് സദാ പുകക്കൂട്ടം ചുരുൾ നിവർത്തി ചുരുൾ നിവർത്തി ആകാശത്തിലേയ്ക്കു് ഉയർന്നു പൊങ്ങുന്നതവൾ കണ്ടിട്ടുണ്ടു്. ആ അഗ്നി കെടാതെ സൂക്ഷിക്കാനായിരിക്കും ആശ്രമക്കുട്ടികൾ എന്നും വിറകു ശേഖരിക്കുന്നതു്. ങ്ആ, ഇതു തന്നെ വഴി. ചിന്തിച്ചുറപ്പിച്ചതും പ്രവൃത്തിയിലെത്തിച്ചതും ഒപ്പം കഴിഞ്ഞു. ആശ്രമവാസികൾ ചൊല്ലാറുള്ള മിക്ക പാഠങ്ങളുടേയും ഗാനശൈലി അവൾ ഇതിനിടെ സ്വായത്തമാക്കിക്കഴിഞ്ഞു. ഉച്ചതിരിഞ്ഞ സമയം മുഴുവൻ അവൾ നല്ല ഉണക്കവിറകു് ശേഖരിക്കുന്നതിൽ വ്യാപൃതയായി. തന്റെ ബലിഷ്ഠങ്ങളായ തോളുകൾക്കു് വഹിക്കാവുന്നത്ര ഭാരമുള്ള ഒരു കെട്ടു് ഭദ്രമായി അവൾ ഒരുക്കി എടുത്തു. രാത്രിയിൽ ആശ്രമം മുഴുവൻ നിദ്രാദേവിയുടെ മടിത്തട്ടിൽ വിശ്രമിക്കെ അവൾ കാലൊച്ച കേൾപ്പിക്കാതെ ആശ്രമവാതില്ക്കലെത്തി, കെട്ടവിടെ മുമ്പിൽത്തന്നെ, അതിവേഗത്തിൽ ദൃഷ്ടിയിൽ പെടത്തക്കവിധത്തിൽ ഇറക്കിവെച്ചിട്ടു് ഓടി മറഞ്ഞു. കുറച്ചകലെയായി ഒരു മരക്കൊമ്പിലാണു് രാത്രി കഴിച്ചുകൂട്ടിയതു്. വെളുപ്പിനു് മൂന്നു മണിക്കു് ആശ്രമം ഉണന്നു. ഗുരുനാഥന്റെ ശ്രുതിമധുരമായ സ്വരത്തിൽ ദിക്കുകൾ മുഴങ്ങുമാറു് അടന്നൊഴുകിയ സ്തോത്രധ്വനിയാൽ അന്തേവാസികളെല്ലാം കിടക്ക വിട്ടെഴുന്നേററു. കൂട്ടം കൂട്ടമായി അവർ പുഴക്കരെയ്ക്കു് തിരിച്ചു. പടിയ്ക്കലെത്തിയ മുനിശ്രേഷ്ഠന്റെ ദൃഷ്ടിയിൽ വിറകിൻകെട്ടു് പെട്ടു. അവിടെ ഉണ്ടായ സംഭാഷണം നീലിക്കു കേൾക്കാനൊത്തില്ലെങ്കിലും പ്രാതഃകൃത്യാനന്തരം തിരികെ വരുംവഴി വിറകിൻകെട്ടു് അവർ ആശ്രമത്തിലേയ്ക്കു് കൊണ്ടുപോകുന്നതു് അവൾ കണ്ടു. ദേവൻ അവളുടെ നൈവേദ്യം സസന്തോഷം സ്വീകരിച്ചിരിക്കുന്നു. അവൾക്കു് നിർവൃതിയായി. അന്നുമുതൽ ഒരു കെട്ടു് ആ വാതിൽക്കൽ കൊണ്ടുവെച്ചതിനുശേഷം സ്വന്തം കുടീരത്തിലേയ്ക്കു് ഉറങ്ങാൻ പോവുക എന്നതു് നീലിയുടെ ഒരു നിത്യാരാധനയായി.

കുറച്ചുദിവസം കഴിഞ്ഞപ്പോൾ അവൾ സേവനമാർഗ്ഗത്തിൽ ഒന്നുകൂടി മുന്നേറി. മുനി

---

തയെ സാഹോദര്യഭാവേന തമ്മിലിണക്കി സംതൃപ്തിയും സമാധാനവും ഉണ്ടാക്കിത്തീർക്കുവാൻ പര്യാപ്തങ്ങളാണു്. അദ്ദേഹത്തിനുണ്ടായ ഈ അപൂർവ്വസിദ്ധിയുടെ പിന്നിൽ ആർഷവിജ്ഞാനത്തിന്റെ അനുഗ്രഹാശിസ്സുകളാണു് പ്രേരകങ്ങളായി വർത്തിച്ചിരുന്നതു്. അസംതൃപ്തമായ ഈ കാലഘട്ടത്തിൽ ഭാരതത്തിനു മാത്രമല്ല ലോകത്തിനു മുഴുവൻതന്നെ ശാന്തിയും സമാധാനവുമുണ്ടാകാൻ വിവേകാനന്ദസന്ദേശങ്ങൾപോലെ പവിത്രാൽപവിത്രതരങ്ങളായി മറെറാന്നുമില്ല.

ശ്രേഷ്ഠൻ പുഴക്കരവരെ നടന്നുപോകുന്ന വനമാർഗ്ഗം രാത്രിയിൽ അവൾ അടിച്ചുവാരി വൃത്തിയാക്കാൻ തീരുമാനിച്ചു. സകല മുള്ളുകളും പാഴിലകളും കല്ലിൻകഷ്ണങ്ങളും പെറുക്കിനീക്കി വെടിപ്പാക്കിയ ആ ചവിട്ടുപാതയിൽ അവൾ ആററിലെ നനുത്ത പൂഴിമണൽ വിതറി മോടി പിടിപ്പിക്കും. അതവളുടെ പൂജയാണ്. ഇക്കാര്യങ്ങൾ കൃത്യവിലോപംകൂടാതെ കുറച്ചുനാൾ നടന്നുകണ്ടപ്പോഴാണ് മുനിവര്യൻ ശിഷ്യന്മാരെ വിളിച്ച് ഈ കർമ്മങ്ങൾക്കു പിന്നിലുള്ള കൈകളേതാണെന്നു കണ്ടുപിടിക്കാനാവശ്യപ്പെട്ടതു്. രണ്ടു മൂന്നു ദിവസം ശ്രമിച്ചിട്ടും ആളെ പിടിക്കാനൊക്കാതെ ഒടുവിലവർ ഒരു രാത്രി മുഴവൻ ഉറക്കമിളച്ചിരുന്നതിനുശേഷമാണ് കാര്യം മനസ്സിലാക്കിയതു്. പിറേറ ദിവസംതന്നെ ഈ സ്ത്രീ ആരെന്നറിയണമെന്ന് മഹർഷിയും തീരുമാനിച്ചു.

പതിവിൻപടി വെളുപ്പിനു മുമ്പായി ഭീമമായൊരു വിറകിൻചുമടുമായി നീലി ആശ്രമദ്വാരത്തിലെത്തി. കെട്ടു പതുക്കെ ഇറക്കിവെച്ച് അവൾ നിവർന്നുനിന്നു. പെട്ടെന്ന് വാതിൽ തുറന്ന് മഹർഷീശ്വരൻ പുറത്തു കടന്നു. പാവം, വേടപ്പെൺകിടാവ് ! ഭയംകൊണ്ടവൾ കിടുകിടാന്ന് വിറയ്ക്കാൻ തുടങ്ങി. അവൾ രണ്ടു കൈകൊണ്ടും മുഖംപൊത്തി, ഓടിപ്പോവാനാവാതെ വിറങ്ങലിച്ചുനിന്നു. പെട്ടെന്ന് രാത്രിയുടെ ശാന്തിയെ ഭഞ്ജിച്ചുകൊണ്ട്, ''കുഞ്ഞേ, ഭയപ്പെടേണ്ട'' എന്നൊരു ശബ്ദം. മുഖത്തുനിന്ന് കൈനീക്കി നോക്കിയപ്പോൾ മുനിയുണ്ട് അടുത്തു നില്ക്കുന്നു. അവൾ പെട്ടെന്ന് നിലത്തു കമിഴ്ന്നു വീണ് തേങ്ങിത്തേങ്ങിക്കരയാൻ തുടങ്ങി: ''അയ്യോ, അരുതേ, തമ്പുരാനേ. കോപിക്കല്ലെ, ഞാനൊരു പാവമാണ്. ഞാൻ തെററു ചെയ്തു എന്നെനിക്കറിയാം, എനിക്കാശ്രമത്തിൻെറ അടുത്തു വരാൻ പാടില്ല. എൻെറ തെററ് പൊറുക്കണേ പൊറുക്കണേ, യജമാനനേ...'' അവൾ ഏങ്ങലടിച്ചു കരഞ്ഞു. ''മകളേ, എഴുന്നേല്ക്കൂ. നീ ആരാണ് ? ഞാനൊന്നറിയട്ടെ.'' ആ ശബ്ദം തുടരുകയാണ്. കരുണയും വാത്സല്യവും ഊറിയൊലിക്കുന്ന ആ വാക്കുകൾ അവളെ തഴുകി ആശ്വസിപ്പിച്ചു. പതുക്കെ എഴുന്നേററ് തെല്ലു് ദൂരെ മാറിനിന്ന് അവൾ ഇടറുന്ന തൊണ്ടയോടെ പറഞ്ഞൊപ്പിച്ചു: ''ഞാനൊരു ശബരിയാണ്.'' ''ശരി, എന്നാൽ ഒരു കാര്യം ചെയ്യു. ശബരി, നീ ഇന്ന് നേരം പുലർന്നതിനുശേഷം ഇവിടെ വരു. കുട്ടികൾ വിറകു് ശേഖരിക്കാൻ പോയിക്കഴിഞ്ഞാൽ കുറച്ചുനേരത്തേയ്ക്കു് എനിക്കൊഴിവാണ്. എനിക്കു് നിന്നോടു് ചില കാര്യങ്ങൾ ചോദിച്ചറിയേണ്ടതുണ്ടു്.'' ''അങ്ങനെയാവാം'' – ആശ്വാസവും ആനന്ദവും തെല്ലൊരു ഭയപ്പാടും കലന്ന സ്വരത്തിൽ അവൾ മറുപടി പറഞ്ഞു് പതുക്കെ മരങ്ങൾക്കിടയിൽ കൂടി നടന്നകന്നു.

അവൾ നേരെ പോയി പുഴക്കരയിൽ അവളുടെ കടവിലേയ്ക്കു്—അങ്ങു് ദൂരെ ആ വളവിന്നപ്പുറത്താണതു് – മണലിൽ ചെന്നങ്ങു വീണു. ഒപ്പമോടിയെത്തിയ മാനിനോടു്—അതു് ഇതിനകം കുറച്ചു് വളർന്നുകഴിഞ്ഞു—അവൾ പറയുകയാണ്: ''കേട്ടൊ, മോനേ, മാമുനി ഇന്ന് നേരം വെളിച്ചായാൽ എന്നെ കാണണമെന്ന് പറഞ്ഞിരിക്കുന്നു. കുഞ്ഞോമനെ, ആരെയാണെന്നോ ? നിനക്കു് വിശ്വസിക്കാൻ പററുമോ ? എന്നെ, ഈ എന്നെ, ഈ നീലിയെ, നിൻെറ ശബരിയെ !!'' അവളൊന്നു വിറച്ചു. ''എന്തിനായിരിക്കണം അതു് ? അദ്ദേഹം ശിക്ഷിക്കുമോ ? നീയെന്തു പറയുന്നു ? ഈ പ്രദേശത്തുനിന്ന് പോകാൻ പറയുമോ ? ശപിക്കുമോ ? ശപിച്ചാലും അതു് പുണ്യംതന്നെ, അല്ലെ ? വേദമന്ത്രം എന്നും ഉരുവിടുന്ന നാവല്ലെ ? ശപിച്ചാലും അനുഗ്രഹം.'' വെളുക്കാറായപ്പോൾ നല്ലവണ്ണം അവൾ ഭംഗിയായി കുളിച്ചു. ആററുമണലെടുത്തു് മേലെല്ലാം നല്ലവണ്ണം ഉരച്ചു തേച്ചു. ഇതവൾ കുറച്ചുദിവസമായി എന്നും ചെയ്യുവരുന്നതാണ്. കറുത്ത ആനക്കൊമ്പിൽ കടഞ്ഞെടുത്തതുപോലുള്ള അവളുടെ കൈത്തണ്ടുകളെ തേച്ചു തേച്ചു് എങ്ങനെയെങ്കിലും ആ ആശ്രമസ്ത്രീകളുടെ വാഴക്കൂമ്പുപോലുള്ള നിറത്തിലെത്തിക്കാൻ സാധിച്ചാൽ തീർച്ചയായും അവൾക്കു് ആശ്രമത്തിലൊരു സ്ഥാനം കിട്ടുമെന്നാണവൾ കരുതിയതു്. പക്ഷേ തേയ്ക്കുന്തോറും തൊലി മിനുസം വർദ്ധിച്ച് വെട്ടിത്തിളങ്ങുന്നു എന്നല്ലാതെ പൊടിപോലും നിറവ്യത്യാസം കാണുന്നില്ലെന്നു കണ്ടു് അവൾക്കു് നിരാശയാണ്. പക്ഷേ പരിശ്രമം തുടരുന്നുണ്ടു്. കുളി കഴിഞ്ഞു് രാവിലത്തെ നേരത്തു് ആ സ്ത്രീകൾ തല കോതി ഇട്ടിരിക്കുംപോലെയാണ് ഈയിടെയായി അവളും

ഒതുക്കാറ്. ഉച്ചതിരിഞ്ഞാൽ അവരെപ്പോലെ തന്നെ നെറുകയിൽ പിടിച്ചൊതുക്കിക്കെട്ടി നിർത്തി ചുററും കാട്ടുപൂക്കളെക്കൊണ്ടുള്ള ഒരു വെള്ളമാലയും ചുററി അവൾ നടക്കും. താനും ഒരു തപസ്വിനിയാണെന്നാണ് അവൾ വച്ചിരിക്കുന്നത്. ആശ്രമവാസികൾ നെററിയിലും മററും വിഭൂതികൊണ്ട് കുറിയിടുന്നതുപോലെ അവളും – വിഭൂതി എന്തെന്നറിഞ്ഞുകൂടെങ്കിലും – തീയെരിക്കാനുപയോഗിക്കുന്ന അടുപ്പിൽനിന്നു് ചാരമെടുത്ത് അതാതിടങ്ങളിൽ വരവരയ്ക്കും. ഇന്നും അതുപോലെ ഉടുത്തൊരുങ്ങി അവൾ തയ്യാറായി.

ആദിത്യഭഗവാൻ ഉദിച്ചുയർന്നു. തൻെറ സുവർണ്ണകിരണങ്ങൾ നീട്ടി ഇടതൂർന്നുനില്ക്കുന്ന വൃക്ഷങ്ങളുടെ ഇലകൾക്കിടയിൽ പഴുതുകൾ അന്വേഷിച്ചന്വേഷിച്ച് കയ്യിൽപ്പെട്ട എല്ലാ ദ്വാരത്തിൽക്കൂടിയും കിഴിഞ്ഞിറങ്ങി കാനനലോകത്തിൻെറ അന്തർഭാഗത്തേയ്ക്ക് ചൂടും വെളിച്ചവും എത്തിക്കുന്ന തിരക്കിലാണ്. ശബരി വൃക്ഷങ്ങൾക്കിടയിൽക്കൂടി ദ്രുതഗതിയിൽ നടന്നു. ആശ്രമത്തോടടുക്കുംതോറും അവളുടെ ഹൃദയം അതിവേഗത്തിൽ തുടിക്കാൻ തുടങ്ങി. പരിഭ്രമവും ഉത്സാഹവും ഭീതിയും ആനന്ദവും അഹമഹമികയാ തള്ളിവരികയാണ്. അവൾ അങ്ങകലെ നിന്നുതന്നെ കണ്ടു ഋഷീന്ദ്രൻ ആശ്രമവേലിക്കപ്പുറത്ത് കുറച്ചു ദൂരെയുള്ള വടവൃക്ഷച്ചുവട്ടിൽ തന്നേയും കാത്ത് നിൽപുറപ്പിച്ചുകഴിഞ്ഞു. അവൾ സകലതും മറന്ന് ഒരൊററ ഓട്ടത്തിന് ആ പൂജ്യപാദങ്ങളിൽ ചെന്നു വീണു. മുനി ദീർഘബാഹുക്കളാൽ അവളെ അനുഗ്രഹിച്ചു.

''ശബരീ, നീയെങ്ങനെയാണ് ഇവിടെ വന്നുപെട്ടത് ? നീ ആരാണ് ? നിൻെറ ആളുകളെല്ലാം എവിടെ ? നിനക്ക് സ്വന്തമായി ആരൊക്കെയുണ്ട് ? എല്ലാം തുറന്നു പറയൂ.'' കരുണാമസൃണമായ ആ കണ്ണുകളിൽ ഒന്ന് നോക്കിയതും ശബരിയുടെ ലജ്ജയും ഭയവുമെല്ലാം പറപറന്നു. തുരുതുരെ വാക്കുകൾ ഒഴുകാൻ തുടങ്ങി. അവൾ തൻെറ കഥ മുഴുവൻ ആ യോഗീശ്വരൻെറ മുമ്പിൽ വിസ്തരിച്ചുനിരത്തി. മതംഗമഹർഷിയുടെ കണ്ണുകളിൽ അത്ഭുതം നിറഞ്ഞു. എന്ത് ? എട്ടും പൊട്ടും തിരിയാത്ത ഈ വേടപ്പെൺകിടാവിൽ നിരവധി ജന്മങ്ങളിലെ സാധനാനുഷ്ഠാനംകൊണ്ടുമാത്രം ലഭ്യമാകാവുന്ന സാത്വികത ഇങ്ങനെ പൂർണ്ണമായി തഴച്ചുവളർന്നു കാണുന്നതു് തികച്ചും ആശ്ചര്യകരംതന്നെ. കരിനിറമാലുന്ന ഈ ശരീരത്തിനകംമുഴുവൻ ധവളശോഭാപൂർണ്ണമാണ്. അദ്ദേഹം വീണ്ടും ആരാഞ്ഞു: ''കാര്യം മുഴുവൻ മനസ്സിലായി. ഇനി ഇതൊന്നു പറയൂ. നീ ഇവിടെ എന്തുചെയ്യുന്നു ? ഒററയ്ക്ക് ജീവിക്കാൻ യൗവനയുക്തയായ നിനക്ക് പേടിയില്ലേ ?'' അവളുടെ കാലുകൾക്കിടയിൽ ഒതുങ്ങിനിന്ന് ഒളിഞ്ഞുനോക്കുന്ന മാനിനെ തടവിക്കൊണ്ട് അവൾ പറഞ്ഞു: ''ഇല്ല, മഹാമുനേ, വേലൻെറ മൂച്ച് യേറിയ വെട്ടുകത്തിയേയും പെരുമാററത്തേയും ഭയന്നോടിയ ഞങ്ങൾ രണ്ടുപേരും കൂട്ടുകാരാണ്. മാത്രമല്ല, അങ്ങയുടെ ആശ്രമത്തിൻെറ ചുററുപാടിൽ ഭയത്തിന് സ്ഥാനമേ ഇല്ലല്ലൊ!'' മഹർഷി പതുക്കെ ചിരിച്ചു. 'നീ എന്നും വെളുപ്പിന് ഇത്ര കൂററനൊരു വിറകിൻകെട്ട് ഇവിടെ കൊണ്ടുവെയ്ക്കുന്നതെന്തിനാണ് ? രാത്രിയുടെ ഇരുട്ടിൽ വല്ല പാമ്പിൻെറ വാലിലൊ മറെറാ ചവുട്ടിയാൽ അതു് കടിക്കാനുംമതി.' 'മഹർഷേ, എൻെറ ജീവിതം ആർക്കും വിലപ്പെട്ടതല്ല. ഒരു വേടത്തിയെക്കൊണ്ട് അങ്ങേയ്ക്കു നൽകാവുന്ന എന്തെങ്കിലും സേവനം ചെയ്തുതരാൻ കൊതിച്ചിട്ട് ഞാൻ ചെയ്യുന്നതാണിത്. ഇതിൽ വല്ല തെററുമുണ്ടോ ? എന്തോ!'' തെെറൊന്നുമില്ലെന്ന് ഋഷി അവളെ സമാശ്വസിപ്പിച്ചു. ശബരി ഭയന്നു വിറച്ചുകൊണ്ട് ഒരു ചോദ്യം എടുത്തിട്ടു: ''മുനേ, എനിക്ക് ശക്തിയായൊരാഗ്രഹം. അതിൽ തകരാറ് വല്ലതുമുണ്ടെങ്കിൽ അങ്ങ് കോപിക്കരുത്. അറിവില്ലായ്മയാണെന്നുമാത്രം കരുതിയാൽമതി. അവിടുന്ന് ശിഷ്യന്മാർക്ക് എന്നും ഓതിക്കൊടുക്കുന്ന വേദപാഠങ്ങളെ ഞാൻ ദൂരെ നിന്നുകൊണ്ട് കേൾക്കാറുണ്ട്. കുറെയൊക്കെ ഞാൻ പഠിച്ചും കഴിഞ്ഞു. എന്നേയും വേണ്ടുംവണ്ണം അതൊക്കെ പഠിപ്പിച്ചുതരാമോ ?'' മുനി ആദ്യമൊന്ന് സ്തംഭിച്ചു. കൂടുതൽ വിസ്മയത്തോടെ അവളെ ഒന്നു നോക്കി. പക്ഷേ അതൊന്നും ശ്രദ്ധിക്കാതെ അവൾ തുടരുകയാണ്: ''ഞാൻ പഠിച്ചതിൽ ധാരാളം പിശകുകളുണ്ട്. ആ തെറ്റുകൾ തിരുത്തിത്തന്നാൽ മാത്രം മതിയാകും.'' മുനിയുടെ ആജ്ഞയ്ക്കനുസരിച്ച് അവൾ താൻ കേട്ടു പഠിച്ച ഭാഗങ്ങൾ

ചൊല്ലിക്കേൾപ്പിച്ചു. ഉച്ചാരണത്തിൽ അബദ്ധങ്ങൾ ഉണ്ടെന്നല്ലാതെ ഈണത്തിൽ എന്തു ഭംഗിയായിട്ടാണു് നിർത്തേണ്ടിടത്തു് നിർത്തിയും നീട്ടേണ്ടിടത്തു് വേണ്ടുംവിധം നീട്ടിയും അവൾ ചൊല്ലുന്നതു്. സന്തോഷവും സംതൃപ്തിയും നിറഞ്ഞ സ്വരത്തിൽ മുനി അരുളിച്ചെയ്തു: ''കുട്ടി, ശബരീ, യാഗധർമ്മാദികളെപ്പററി പ്രതിപാദിക്കുന്നതും ആദ്ധ്യാത്മികസത്യങ്ങളെ പ്രതിഫലിപ്പിക്കുന്നതും ആയ ഈ വിശിഷ്ട മന്ത്രങ്ങളെക്കൊണ്ടു് നിനക്കൊരു പ്രയോജനവുമില്ല. ഞാൻ നിനക്കു് ഈശ്വരതത്ത്വം ഉപദേശിച്ചുതരാം. എന്നും ഈ നേരത്തു് ഇവിടെ വന്നോളൂ.'' സന്തോഷാധിക്യത്താൽ വാക്കുകൾ ഉരിയാടാനാവാതെ ശബരി ആ തൃപ്പാദങ്ങളിൽ നമിച്ചു തന്റെ കൃതജ്ഞതയെ അറിയിച്ചു. മുനി സാവധാനം പുഴക്കരയിലേയ്ക്കു് നടകൊണ്ടു.

''ഈശ്വരതത്ത്വം ഉപദേശിച്ചുതരാമെന്നു്! എന്താണതു് മോനേ. നിനക്കറിയാമോ?'' മാനിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടു് ശബരി ചോദിക്കുകയാണു്. വേടന്മാർക്കുമുണ്ടു് ചില ദൈവങ്ങൾ. ചില പൗർണ്ണമിനാളുകളിൽ കള്ളും മാംസവും രക്തവും നിവേദിച്ചു് പൂജചെയ്തു് അവരെ പ്രസാദിപ്പിക്കാൻ ഒത്തുകൂടാറുണ്ടു് അവളുടെ ആളുകൾ. പിന്നീടവർക്കൊരു വനദേവതാപൂജയുമുണ്ടു്: വേറേയുമുണ്ടു് പലതും. പക്ഷെ ഇതിനൊക്കെ പിന്നിലായി വല്ല തത്ത്വവുമുണ്ടോ എന്നവൾ ആലോചിച്ചില്ല. മനസ്സിലാക്കിയിട്ടുമില്ല. വനദേവതാപൂജ അവളുടെ മനസ്സിനു് വളരെ ഇണങ്ങിയതാണു്. എന്നാൽ ചോരയും മദ്യവുംകൊണ്ടുള്ള ആരാധനാദിവസം അവൾ കുടിലിൽനിന്നു് പുറത്തിറങ്ങാറില്ല. പൂജയ്ക്കുശേഷം വേടന്മാരും വേടത്തികളും 'പ്രസാദം' വേണ്ടുവോളം അകത്താക്കി പൂനിലാവിൽ കുളിച്ചുനില്ക്കുന്ന വൃക്ഷങ്ങൾക്കിടയിൽക്കൂടി ഒരു തരം ആട്ടവും പാട്ടും പതിവുണ്ടു്. അതവൾക്കു് സഹിക്കില്ല. പൈശാചികമായ ചില അട്ടഹാസങ്ങളും നൃത്തരീതികളുമാണവിടെ നടക്കുക. അവൾ ചെവി രണ്ടും പൊത്തി കുടിലിന്നകത്തു് കമിഴ്ന്നുകിടക്കും. മഹർഷീന്ദ്രൻ ഉപദേശിക്കാൻപോകുന്ന ഈശ്വരതത്ത്വം തീർച്ചയായും ഇതിൽനിന്നു് തീരെ വ്യത്യസ്തമായ വല്ല കാര്യവുമായിരിക്കണം. അത്തരം രാക്ഷസീയമായ യാതൊരു ചിന്തയ്ക്കോ പെരുമാററത്തിനോ ആഘോഷസമ്പ്രദായത്തിനോ ആശ്രമത്തിനകത്തു് ഇടം ലഭിക്കാൻ വഴിയില്ലെന്നാണു് ഇത്രയും നാളത്തെ നിരീക്ഷണത്തിൽനിന്നു് അവൾ അനുമാനിച്ചു വെച്ചിരിക്കുന്നതു്. സൌരഭ്യമേറുന്ന സുന്ദരസുമദലങ്ങളുടെ താരാട്ടുഗാനങ്ങളും ശ്രവിച്ചു്, പൂതസലിലയായ പമ്പാനദിയുടെ പ്രണാമങ്ങളും സ്തുതിഗീതങ്ങളും സ്വീകരിച്ചു് മനുഷ്യാതീതമായ ഏതോ ഒരു ലോകത്തിലാണു് ആശ്രമവാസികൾ കഴിഞ്ഞുവരുന്നതു്. അവളുടെ ചിന്തകൾ അങ്ങനെ നീണ്ടു നീണ്ടു് ചുരുളഴിഞ്ഞുപോയി ഒടുവിൽ ഒരെത്തുംപിടിയും കിട്ടാതെ തിരികെപോന്നു.

പിറെറ ദിവസം കൃത്യസമയത്തു് ശബരി വൃക്ഷച്ചുവട്ടിൽ ഹാജരായി. മതംഗമഹർഷി അവളെ പടിപടിയായി ഈശ്വരതത്വങ്ങളുമായി പരിചയപ്പെടുത്തിക്കൊണ്ടുവന്നു. ദിവസങ്ങൾ മാസങ്ങളായി മാറി, വർഷങ്ങളും കഴിഞ്ഞു. ജാതിവ്യത്യാസത്തെ പരിഗണിക്കാതെ അർഹതയുടെ അടിസ്ഥാനത്തിൽമാത്രം പ്രവർത്തിക്കുന്ന ഒരു സർവ്വകലാശാല അവിടെ ഉടലെടുക്കുകയാണു്. പക്ഷേ ഇതിനിടെ ഒരു വേടത്തിയെ ഉന്നതകുലജാതരായ തങ്ങൾക്കൊപ്പം ശിഷ്യയായി സ്വീകരിച്ചതിൽ വിദ്വേഷം പ്രകടിപ്പിച്ചുകൊണ്ടു ചില താപസബാലന്മാർ മതംഗാശ്രമം വിട്ടു് അന്യവിദ്യാസങ്കേതങ്ങളെ തേടിപ്പോയി. അതുകൊണ്ടൊന്നും മഹർഷി കുലുങ്ങിയില്ല, നിഷ്ഠാപൂർവ്വകം, ശ്രദ്ധയോടെ തന്റെ ഉപദേശങ്ങളും നിർദ്ദേശങ്ങളും അനുസരിച്ചു്, ജപധ്യാനാദികളിൽ അനുക്രമം സിദ്ധിനേടിവരുന്ന ശിഷ്യയെക്കണ്ടു് ഗുരു സന്തോഷിച്ചു, സമാശ്വസിച്ചു, ചാരിതാർത്ഥ്യം പൂണ്ടു.

കാലം നീങ്ങിമറിഞ്ഞു് വൃദ്ധനായ മതംഗമഹർഷി മരണവക്ത്രത്തിൽ പ്രവേശിച്ചുകഴിഞ്ഞു. കുറെ നാളായി ശബരിയും ആശ്രമത്തിലെ ഒരംഗമാണു്. ഹൃദയം വിങ്ങിപ്പൊട്ടുമാറു് കരയുകയാണു് മരണശയ്യയ്ക്കടുത്തിരിക്കുന്ന ശബരി. എന്നെന്നേയ്ക്കുമായി യാത്രപറഞ്ഞു് പിരിയാൻ തുടങ്ങുന്ന തന്റെ ഏകാവലംബത്തോടു് അവൾ കേണപേക്ഷിച്ചു:— ''ഗുരുദേവ, ഏഴയായ എന്നെ താങ്ങിരക്ഷിച്ചു് കാത്തുപോന്ന അങ്ങു് എന്നെ ഇവിടെ വിട്ടേച്ചു് പോക

രുതേ. എന്നെക്കൂടെ കൊണ്ടുപോകണേ, അങ്ങു് പോയാൽ പിന്നെ എനിക്കീ ലോകത്തിലാരുണ്ടു്?'' അവൾ ആ കാലുകളിൽ പിണഞ്ഞുകിടന്നു് കരഞ്ഞു. ശബരിയുടെ ശിരസ്സിൽ തടവിക്കൊണ്ടു് അന്ത്യശ്വാസം വലിച്ചുതുടങ്ങിയ മുനിപുംഗവൻ അവളെ ആശ്വസിപ്പിച്ചു:– ''ഇല്ലാ, കുട്ടി, നിനക്കു് പോകാറായിട്ടില്ല. അനവധി വഷ്ക്കാലം നിനക്കീ ലോകത്തിൽ കഴിഞ്ഞുകൂടേണ്ടതായിട്ടുണ്ടു്. ഞാൻ നിനക്കു് ശ്രീരാമമന്ത്രം ഉപദേശിച്ചുതന്നിട്ടില്ലെ? ആ മന്ത്രം ജപിച്ചു് സിദ്ധി വന്നതിനുശേഷമേ നിൻെറ കമ്മാവധി തീരുള്ളൂ. ദശരഥരാജൻെറ പുത്രനായി അധികം താമസിയാതെ രാമചന്ദ്രൻ അവതാരമെടുക്കും. ദുഷ്ടരെ നശിപ്പിക്കാനും നിന്നെപ്പോലെയുള്ള ധമ്മാനുയായികളെ സംസാരബന്ധത്തിൽ നിന്നു മോചിപ്പിക്കുന്നതിനും വേണ്ടിയാണു് ശ്രീഹരി മനുഷ്യരൂപം കൈക്കൊള്ളുന്നതു്. ഭഗവാൻ ശ്രീരാമൻ ഒരു ദിവസം നിൻറടുത്തു വരും. അതുവരെ നീ കാത്തിരിക്കൂ. ഭഗവദ്ദശനാനന്തരം നിനക്കു് എന്നെന്നേയ്ക്കുമായി വിടുതൽ കിട്ടും.''

മുനി അന്ത്യശ്വാസം വലിച്ചു. ഹരിപാദപത്മങ്ങളിൽ വിലയിച്ചുകഴിഞ്ഞ ആ ദിവ്യാത്മാവു് ഉപയോഗശൂന്യമായ ശരീരത്തെ അവിടെ വിട്ടിട്ടു് മറഞ്ഞു. നിരാലംബയായ ശബരി ഹൃദയം പൊട്ടി നിലവിളിച്ചു.

അന്നുമുതൽ അവൾ ശ്രീരാമചന്ദ്രൻെറ എഴുന്നള്ളത്തും കാത്തിരിപ്പാണു്. എന്നും വെളുപ്പിനെഴുന്നേററു് കുടിലും പരിസരങ്ങളും വെടിപ്പാക്കിയതിനുശേഷം പുഴയിൽ പോയി ദേഹശുദ്ധി വരുത്തും. രാമദേവൻ വന്നാൽ സത്കരിക്കേണ്ട പരിപാടി ഒരു നൂറുപ്രാവശ്യം തിരുത്തലോടും മാററിയെഴുതലോടും കൂടി അവൾ ആസൂത്രണം ചെയ്യും. അടുത്തും അകലേയുമുള്ള വൃക്ഷങ്ങളിൽനിന്നു് സൌരഭ്യവും സൌന്ദയ്യവും ഒത്തിണങ്ങുന്ന പുഷ്പങ്ങൾ ഒരിടത്തു്, സ്വാദേറിയ ഫലമൂലാദികൾ മറെറാരിടത്തു് – കുടിലിൻെറ തിണ്ണയിൽ എല്ലാം അതാതിടത്തങ്ങനെ വിളങ്ങിശോഭിക്കും. ഒരു കുമ്പിളിൽ നല്ല തെളിത്തണ്ണീരും സ്ഥലംപിടിക്കാൻ മറക്കാറില്ല. എന്നിട്ടു് ഒരിരുപ്പാണു് കോലായിലു്. കിഴക്കെ ചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ട അക്ക്ദേവൻ ഈ കാത്തിരുപ്പിനെപ്പററി ഗൌനിക്കുകപോലും ചെയ്യാതെ തൻെറ നിത്യാനുഷ്ഠാനങ്ങളെ നിറവേററിക്കൊണ്ടു് പടിഞ്ഞാറൻചക്രവാളത്തെയും കടന്നു് പാശ്ചാത്യപയ്യടനം ആരംഭിക്കുന്നതുവരെ അവളവിടെ ഇരിക്കും. അന്തരിക്ഷം ഇരുളുന്നതോടെ ശബരിയുടെ മുഖവും ഇരുളും. ഇല്ലാ, ഇനി ഇന്നദ്ദേഹം വരില്ല. വിശപ്പടക്കാൻ എന്തെങ്കിലും കഴിച്ചു് അവൾ കുടിലിനകത്തു് വിശ്രമിക്കാൻ കയറും.

നീണ്ടു നീണ്ടു പോകുന്ന ഒരു പ്രതീക്ഷ. ദിവസങ്ങൾ മാസങ്ങളിലും മാസങ്ങൾ കൊല്ലങ്ങളിലും അലിഞ്ഞലിഞ്ഞു നീങ്ങുന്നു. യൌവനത്തിളപ്പോടെ തിമത്താടി നടന്നിരുന്ന പെൺകൊടിയുടെ ശരീരം വഷങ്ങളിലൂടെ കടന്നുവന്നതിൻഫലമായി ആഴമേറിയ ചാലുകളുടേയും കുഴികളുടേയും തടിച്ച ഞരമ്പിൻവരമ്പുകളുടേയും ആവാസഭൂമിയായി മാറി. മുററിവളന്നു് പുറം മൂടിക്കിടന്നിരുന്ന കാർകൂന്തൽ പഞ്ഞിനൂലിനെ വെല്ലുന്ന വെള്ളിനാരുകളായി ചുരുങ്ങി. മിനുങ്ങിക്കൊഴുത്തു് ബലിഷ്ഠങ്ങളായിരുന്ന കൈത്തണ്ടകൾ ശോഷിച്ചു് നീരു വററി തോലിൽ പൊതിഞ്ഞ എല്ലിൻകമ്പുകൾ മാത്രമായിപ്പരിണമിച്ചു. യൌവനത്തിടമ്പായി മധുരിമയോലുന്ന കവിൾത്തടങ്ങൾ തുടുത്തു വിലസിയിരുന്ന ഓമനമുഖം ചുക്കിച്ചുളുങ്ങി ജീവസ്സററതായിത്തീന്നു. വരിതെററാതെ അണിഞ്ഞൊരുങ്ങി നിന്നിരുന്ന പല്ലിൻനിരകൾ മിക്കതും സ്വസ്ഥാനം കൈവിട്ടു് എങ്ങോ പോയി മറഞ്ഞു. ഈശ്വര, ജീവശക്തി വാന്നു നശിക്കുകയാണു്. എന്നിട്ടും കാത്തിരിപ്പുതന്നെ, കാത്തിരിപ്പു്. ആരെയാണു കാത്തിരിക്കുന്നതു്? ദശരഥബാലനായ ശ്രീരാമചന്ദ്രനെയാണത്രെ. അദ്ദേഹം വരും, തീച്ചയായും ഒരിക്കൽ വരും.

എന്നും അവളാലോചിച്ചുനോക്കും—ഭഗവാൻ ഇന്നേ ദിവസം വന്നാൽ എനിക്കെങ്ങനെ തിരിച്ചറിയാനൊക്കും? ഇതിനു മുമ്പു് കണ്ടിട്ടില്ലല്ലൊ. രാജപുത്രൻ കിരീടവും മററും ധരിച്ചിട്ടാണോ വരിക? അയോദ്ധ്യാരാജകുമാരനെപ്പോലുള്ള വലിയ വലിയ ആളുകൾ ഈ കിഴവിയായ വേടസ്ത്രീയെ കാണാൻ വരുമോ? താനിവിടെ ഇരിപ്പുണ്ടെന്നു് അദ്ദേഹം ആരു പറഞ്ഞാണു് അറിയുക? ആരും പറയേണ്ടിവരില്ല, അല്ലെ? ഭഗവാനല്ലെ, എല്ലാം നേരത്തെ അറിയാം. പക്ഷേ തനിക്കു് അദ്ദേഹത്തെ അങ്ങോട്ടു് മനസ്സിലാക്കാനൊക്കുമോ? ഓഹോ! തീച്ചയാ

# സത്യാന്വേഷണം എങ്ങനെ?

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച്)

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

## സുഷുപ്ത്യവസ്ഥ

അദ്വൈതമതസ്ഥാപനത്തിന് ഏററവും പററിയതു് സുഷുപ്തിസ്വരൂപനിർണ്ണയമാണ്. കാരണം സുഷുപ്തി അദ്വൈതത്തിന്റെതന്നെ ഭാനമാണ്. ഈ അനുഭൂതിയില്ലായിരുന്നെങ്കിൽ ബ്രഹ്മാനുഭവമെന്നതു് ഭാവനയിൽമാത്രം നിഴലിക്കുന്ന ഒരു കടംകഥയായി അവശേഷിക്കുമായിരുന്നു. വേദാന്തം യുക്തിക്കും സ്വാനുഭവത്തിനും നിരക്കാത്ത യാതൊന്നും പ്രമാണമായി അംഗീകരിക്കുന്നില്ല. വേദവാക്യങ്ങൾപോലും അനുഭവത്തിനു നിരക്കാത്തതാണെങ്കിൽ ത്യാജ്യകോടിയിൽ തള്ളാൻ വേദാന്തം മടിക്കുകയില്ല. അതായതു് ഒന്നിനേയും അന്ധമായി വിശ്വസിക്കുന്ന പ്രശ്നമേയില്ലെന്നർത്ഥം. എന്തും യുക്തിയുക്തമായി വിചാരംചെയ്തു് അനുഭവത്തിനു് ചേർന്നതാണോ എന്നു് വിമർശിച്ചറിഞ്ഞതിനു ശേഷമേ വേദാന്തം സത്യമായംഗീകരിക്കുകയുള്ളു. അദ്വൈതം അനുഭൂതിക്കു് ചേർന്നതാണെന്നതു് സുഷുപ്തിയിലേ നാമറിയുന്നുള്ളു. അനുഭ

യും ഒക്കും. അന്തരാത്മാവായി വിളങ്ങുന്ന ആ സത്യസ്വരൂപനെ ഒററ നോട്ടത്തിനു് തനിക്കു് തിരിച്ചറിയാനൊക്കും. കോടിക്കണക്കിനാളുകളുടെ ഇടയിൽ നിന്നിരുന്നാലും ശ്രീരാമഭഗവാനെ ഹൃദയം ഉടനെ മനസ്സിലാക്കും, അതു് വിളിച്ചു പറയും — ശബരി, ഇതാ നില്ക്കുന്നു നിന്റെ രാമൻ, ഭക്തവത്സലനായ രാമൻ, ദശരഥപുത്രനായ രാമൻ, സർവ്വാന്തര്യാമിയായ രാമൻ, നീ ഇത്രനാളും കാണാൻ കൊതിച്ചു കൊതിച്ചു നിന്ന രാമൻ, ഹൊ! ആലോചിക്കുന്തോറും ശബരിക്കു് ഹൃദയം നിറഞ്ഞു കവിയും, മേലാകെ കുളിർമ്മ കോരിയൊഴിച്ചതുപോലെ. കണ്ണുകൾ നിറഞ്ഞൊഴുകും. സത്ക്കരിക്കേണ്ടതെങ്ങനെയാണു് — വളരെ പണിപ്പെട്ടു് അവൾ ദർഭപ്പുല്ലുകളെ നനുത്ത നാരുകളാക്കി കീറി മിനുസമുള്ള ഒരു ആസനം പണിതീർത്തു് വെച്ചിട്ടുണ്ട്. വന്ന ഉടനെ കാൽ നല്ലപോലെ കഴുകിച്ചു് ആസനത്തിൽ ഇരുത്തണം. പക്ഷേ, തണുപ്പുകാലത്താണു് വരുന്നതെങ്കിലോ? കഴുകി ചളി കളയാൻ തക്കവണ്ണം വെള്ളമൊഴിച്ചാൽ ഭഗവാനു് വിഷമം തോന്നില്ലേ? സാരമില്ല, തളിരിലപോലെയുള്ള ആ കാലിണ താൻ തടവി തടവി ഉണക്കിയെടുക്കും, ചുംബിച്ചു് ചുംബിച്ചു് തന്റെ ചൂടുള്ള നിഃശ്വാസംകൊണ്ടു് ചൂടുപിടിപ്പിച്ചെടുക്കും. കൊട്ടാരത്തിലെ സുഖജീവിതംമാത്രം ശീലിച്ചിട്ടുള്ള രാമകുമാരനു് ഈ കാട്ടുപഴങ്ങൾ പിടിക്കുമോ? ങ്ഹൂം, തീർച്ചയായും, പിടിക്കും. വളരെ പണിപ്പെട്ടു് നല്ല പാകംവന്ന, അരുണോദയസമയത്തെ ആകാശത്തിന്റെ നിറമുള്ള പഴങ്ങളാണു് അവൾ ശേഖരിച്ചുവെയ്ക്കാറു്. പാകം കുറവാണെന്നു തോന്നിയാൽ അവളൊന്നു് കടിച്ചുനോക്കും — ഹ്ഹ, അമൃത്, അമൃതിന്റെ സ്വാദല്ലേ ഇതിനു്! തേനിനെ തോല്പിക്കുന്ന മധുരരസം നിറഞ്ഞു തുളുമ്പിനില്ക്കുകയാണു് പഴത്തിനകത്തു് — ഭഗവാന്റെ ചുണ്ടുകളുമായി സ്പർശമേൽക്കാൻ കാത്തിരിക്കുന്നു തള്ളിത്തള്ളി പുറത്തു ചാടാൻ. അവൾക്കു് ഇനി ചിന്തിക്കാൻ വയ്യ — ആനന്ദം ഉള്ളിൽ ഒതുങ്ങാതെ നെഞ്ചെങ്ങാനും പൊട്ടിത്തകരും. ഇനി ശരിക്കും ശ്രീരാമചന്ദ്രൻ തന്റെ മുമ്പിൽ വന്നു നില്ക്കുന്ന നേരത്തു് ആ തിരുമുഖത്തിന്റെ സൌന്ദര്യരസം നുകർന്നു നുകർന്നു് ആസ്വദിക്കുമ്പോൾ — ആ ആനന്ദം അവളെക്കൊണ്ടു് താങ്ങാനാവുമോ? ഓർക്കുമ്പോൾത്തന്നെ ഹൃദയം തകർന്നു് തരിപ്പണമാകുന്നതുപോലെ. ഭാവനകളിലൂടേയും സങ്കല്പങ്ങളിലൂടേയും ആയിരം പതിനായിരം തവണ ശ്രീരാമഭഗവാൻ അവളുടെ കുടിലിലെത്തി അവളെ അനുഗ്രഹിച്ചതായി അവൾ അനുഭവിച്ചു. പക്ഷേ ദശരഥപുത്രൻ ഇതുവരെ എത്തിയില്ല. (തുടരും)

വമാകുന്ന ചാണയിൽ ഉരച്ച് മാററുനോക്കുന്നതിനുള്ള ഈ പ്രവണതയാണ് വേദാന്തത്തെ ശാസ്ത്രീയമായ ഒരു തത്ത്വസംഹിതയാക്കാൻ സഹായിക്കുന്നതു്. മതം വിശ്വാസത്തിലധിഷ്ഠിതമാണ്. വേദാന്തം യുക്ത്യനുഭൂതികളിലും.

സുഷുപ്തിയിൽ അദ്വൈതാനുഭൂതിയുണ്ടെന്നതിൽ ആർക്കും പക്ഷാന്തരമില്ല. വേദാന്തികൾ അതു് ബ്രഹ്മാനുഭൂതിതന്നെയാണെന്നു് ഉറപ്പിച്ചുപറയുമ്പോൾ യോഗമാർഗ്ഗക്കാർ അതിൽ അജ്ഞാനമുണ്ടെന്നു വാദിക്കുന്നു. അതുപോലെ പ്രപഞ്ചം അപ്പോൾ ബീജാവസ്ഥയിൽ സ്ഥിതിചെയ്യുന്നു; അതാണ് ഉണർന്നതിനുശേഷം വീണ്ടും പ്രപഞ്ചാനുഭൂതിയുണ്ടാവുന്നതെന്നാണ് അവരുടെ വാദം. സുഷുപ്തിയും സമാധിയും തമ്മിൽ ഇതാണവരുടെ ദൃഷ്ടിയിൽ വ്യത്യാസം. സമാധിയിൽ ബ്രഹ്മാനുഭവമുണ്ട്. താൻ ബ്രഹ്മമാണെന്നറിയും. അതാണ് സമാധിയിൽ അജ്ഞാനമില്ലാത്തതെന്നാണവർ വാദിക്കുന്നതു്. ഈ വാദങ്ങൾ അടിസ്ഥാനരഹിതമാണെന്നാണ് വേദാന്തപക്ഷപാതികൾ പറയുന്നതു്. ശ്രീ ഈശ്വരാനന്ദസ്വാമികൾ അദ്ദേഹത്തിൻെറ God Realisation Through Reason എന്ന *പുസ്തകത്തിൽ ഈ വാദഗതികളെല്ലാം യുക്തിപൂർവ്വം ഖണ്ഡിക്കുന്നുണ്ട്. ഇതു ഖണ്ഡിക്കാൻ യുക്തിയും അനുഭവവും പ്രമാണങ്ങളും സ്വാമികൾ നിരത്തിവെയ്ക്കുന്നുണ്ട്. പ്രമാണങ്ങളെ മാററിനിറുത്തി അനുഭവവും യുക്തിയും എന്തു പറയുന്നു എന്നു് ഒന്നോടിച്ചുനോക്കാം. പ്രമാണങ്ങൾ പരോക്ഷജ്ഞാനത്തെമാത്രമേ പ്രദാനം ചെയ്യുകയുള്ളൂ. അപരോക്ഷജ്ഞാനം സ്വാനുഭവത്തിൽനിന്നും യുക്തിയിൽനിന്നുംമാത്രം ലഭിക്കുന്നതാണ്. അതിനാൽ വേദാന്തവിചാരമാർഗ്ഗത്തിൽ സ്വാനുഭവത്തിനും യുക്തിക്കുമാണ് മററു പ്രമാണങ്ങളേക്കാൾ പ്രാധാന്യം. അതാണവയെമാത്രം സ്പർശിക്കാമെന്നു പറഞ്ഞതു്.

സകല ദ്വന്ദ്വപ്രതീതികളും തന്നിൽ വിലയിച്ചിരിക്കുന്ന അവസ്ഥയാണ് സുഷുപ്തി. അതിനെ അവസ്ഥയെന്നു് പറയാവുന്നതല്ല. സഹജസ്ഥിതിയാണതു്. ജാഗ്രത്സ്വപ്നങ്ങളിൽ ദ്വന്ദ്വപ്രതീതികൾ വന്നുംപോയുമിരിക്കുകയാണ് ചെയ്യുന്നതു്. രണ്ടു വൃത്തികൾ തമ്മിലുള്ള ഒരിടവേളയുണ്ട്. അതു് വളരെ ചെറുതായതിനാൽ നാമതിനെ അറിയുന്നില്ല. അതറിവുമാത്രമാണ്. അതിനാലറിയപ്പെടാവുന്നതല്ലതാനും. വന്നുംപോയുമിരിക്കുന്ന പ്രതീതികളാണ് ദ്വന്ദ്വങ്ങൾ. അതിനാലവ നിത്യമാവാൻ വയ്യ; സത്താവാൻ വയ്യ. മുമ്പറഞ്ഞ ഇടവേളയിലാണീ പ്രതീതികൾ ഉണ്ടായി, നിലനിന്നു്, ലയിക്കുന്നതു്. അസത്തായ ഇവയുടെ പ്രസരംകൊണ്ട് സത്തായ ഇടവേള മറയപ്പെട്ടിരിക്കുകയാണ്. ഒരു സിനിമ കാണുമ്പോൾ വാസ്തവത്തിലുള്ളതായി നമ്മുടെ മുമ്പിൽ നിലകൊള്ളുന്നതു് വെള്ളിത്തിരയാണ്. ആയിരക്കണക്കിനു് പടങ്ങൾ അതിൽക്കൂടി സദാ ചലിച്ചുകൊണ്ടിരിക്കുകയാണ് ചെയ്യുന്നതു്. ഈ വന്നുംപോയുമിരിക്കുന്ന ഛായകൾ വെള്ളിത്തിരയെ മറയ്ക്കുന്നു. ഈ പടങ്ങളുടെ ചലനം നിലച്ചാൽ വെള്ളിത്തിര ദൃശ്യമാവും. അതുപോലെ ജാഗ്രത്സ്വപ്നങ്ങളിലെ അസത്തായ ദ്വന്ദ്വപ്രതീതികൾ നിലച്ച സുഷുപ്തിയിൽ ശുദ്ധബോധം സ്വയം പ്രകാശിക്കുന്നു. കാരണം അതിനെ മറയ്ക്കുന്ന ആവരണം നീങ്ങുന്നു. സുഷുപ്തിയിൽ അജ്ഞാനത്തിൻെറ ആവരണമുണ്ടെന്നതു് യുക്തിക്കുചേർന്നതാണോ എന്നതാണ് ഇവിടെ പ്രശ്നം. ഇല്ലെന്നതാണ് വാസ്തവം. അജ്ഞാനമെന്നാൽ ജ്ഞാനത്തിൻെറ അഭാവമല്ല, അന്യഥാജ്ഞാനമാണ്. അഭാവം ഭാവത്തെ മറയ്ക്കുകയില്ലല്ലൊ. ജാഗ്രത്സ്വപ്നങ്ങളിൽ അന്യഥാജ്ഞാനം ജ്ഞാനത്തെ മറെറാന്നാക്കിക്കാണിക്കുകയാണ് ചെയ്യുന്നതു്. അതാണപ്പോൾ ജ്ഞാനം പ്രകാശിക്കാത്തതു്. ഈ അന്യഥാജ്ഞാനം സുഷുപ്തിയിൽ അപ്രത്യക്ഷമാവുന്നു. അപ്പോൾ ജ്ഞാനം പ്രകാശിക്കുന്നു. ഇതാണ് സുഷുപ്തിയിൽ സംഭവിക്കുന്നതു്. അദ്വൈതം ശരിക്കുള്ള ജ്ഞാനവും ദ്വന്ദ്വം അന്യഥാജ്ഞാനവുമാണ്. അന്യഥാജ്ഞാനം ഉണ്ടാക്കുന്ന ഉപകരണം മനസ്സാണ്. മനസ്സടങ്ങുന്ന സുഷുപ്തിയിൽ അതിനാൽ അജ്ഞാനമുണ്ടാവാൻ വയ്യ. അതിനാൽ അജ്ഞാനമെന്ന മറ ആ സമയത്തു് ഉണ്ടെന്നു പറയുന്നതു് യുക്തിക്കു ചേർന്നതല്ല. ഇനി ഉണ്ടെന്നു് വാദത്തിനുവേണ്ടി സമ്മതിച്ചാൽ അജ്ഞാനത്തിൻെറ നിർവ്വചനം അന്യഥാജ്ഞാനമല്ല, ജ്ഞാനത്തിൻെറ അഭാവമാവണം. അങ്ങനെയാണെങ്കിൽ അഭാവം ഭാവത്തെ മറയ്ക്കുന്നു എന്നു പറയേണ്ടിവരും. സത്തിനെ അസത്തു് മറയ്ക്കുക, അല്ലെങ്കിൽ വെളിച്ചത്തെ ഇരുട്ട് മറയ്ക്കുക എന്നെല്ലാം പറയുന്നതുപോലെ

* ഈ പുസ്തകം ഇംഗ്ലീഷിലും മലയാളത്തിലും തൃശ്ശൂർ രാമകൃഷ്ണാശ്രമത്തിൽനിന്നു പ്രസദ്ധപ്പെടുത്തിയിട്ടുണ്ട്.

അബദ്ധമാണീ പ്രസ്താവം. അല്ലെങ്കിൽ സുഷുപ്തിയിൽ ജ്ഞാനവും അജ്ഞാനവും ഉണ്ടെന്നെങ്കിലും സമ്മതിക്കേണ്ടിവരും. അപ്പോൾ അനുഭവത്തിനു് വിരുദ്ധമായി ദ്വന്ദ്വാനുഭൂതിയാണു് അദ്വൈതാനുഭൂതിയല്ല സുഷുപ്തിയിലെന്നു വരും. ഇതും അസ്വീകാര്യമാണു്. ഇനി ഇതെല്ലാം കണക്കിലെടുക്കാതിരുന്നാലും പ്രശ്നം തീർന്നില്ല. അറിവു് അതിനു വിഷയമായി മറെറാന്നുണ്ടെങ്കിൽ, (അജ്ഞാനമെന്നോ, ആവരണമെന്നോ, പ്രപഞ്ചബീജാവസ്ഥയെന്നോ, എന്തുവേണമെങ്കിലും പറഞ്ഞുകൊള്ളുക) അതിനെ എന്തുകൊണ്ടറിയുന്നില്ല? അറിവിനു് മറെറല്ലാം പ്രകാശിപ്പിക്കാമെങ്കിൽ ഇതിനെമാത്രം എന്തുകൊണ്ടു് പ്രകാശിപ്പിക്കാൻ വയ്യ? ഇതു് യുക്തിക്കു് ചേർന്നതാണോ? ഇനി ഇതുമാത്രം അറിവിനു് വിഷയമല്ലെന്നു സമ്മതിച്ചാലും പ്രശ്നം തീരുന്നില്ല. അറിവിനു് വിഷയമല്ലാത്ത ഒന്നുണ്ടെന്നതിനു് തെളിവെന്താണു്?

ഈ മറയുള്ളതുകൊണ്ടാണു് സുഷുപ്തിയിൽ താൻ ബ്രഹ്മമാണെന്ന ബോധമുണ്ടാവാത്തതെന്നും സമാധിയിലതുണ്ടാവുന്നെന്നുംപറയാറുണ്ടു്. ഇതും യുക്തിക്കു ചേർന്നതല്ല. താൻ ബ്രഹ്മമാണെന്ന ബോധമുണ്ടായാൽ ത്രിപുടിയുടെ ഭാവം വന്നു. ത്രിപുടി അദ്വയത്തിൽ ഉണ്ടാവാൻ വയ്യ. അതിനാൽ സുഷുപ്തിയിലും സമാധിയിലും ത്രിപുടിയുടെ ഭാനം ഉണ്ടാകാവുന്നതല്ല. കാരണം, രണ്ടും അദ്വയം പ്രകാശിക്കുന്ന അവസ്ഥകളാണു്. സമാധിയിൽ ഞാൻ ബ്രഹ്മമാണെന്നതു് അതിനാൽ ആർക്കും അനുഭവപ്പെടാവുന്നതല്ല. അനുഭവപ്പെട്ടാൽ അതു് സമാധിയല്ലാതാവും. മനസ്സിൻെറ സഹായമില്ലാതെ ചിന്താരൂപമായതൊന്നും പ്രകാശിക്കാൻ വയ്യ. ഞാൻ ബ്രഹ്മമാണെന്നതു് ചിന്താരൂപമായ ഒരു പ്രതിഭാസമാണു്. മനസ്സടങ്ങുന്ന സുഷുപ്തിയിലും സമാധിയിലും അതിനാലിതുണ്ടാവാൻ വയ്യ.

സുഷുപ്തിയാണു് സഹജസ്ഥിതി എന്നു പറഞ്ഞു. അതൊരവസ്ഥയല്ല. അവസ്ഥകൾ വന്നും പോയുമിരിക്കുന്നവയാണു്. സ്ഥിതി സ്ഥിരമായതും. ഇതിനർത്ഥം സുഷുപ്തിയാകുന്ന സ്ഥിതിയിൽ ജാഗ്രത്സ്വപ്നാവസ്ഥകൾ വന്നും പോയുമിരിക്കുകയാണെന്നാണു്. വൃത്തികൾക്കിടയ്ക്കുള്ള ഇടവേളയും ഇതേ അനുഭൂതിയെയാണു് കാഴ്ചവെയ്ക്കുന്നതു്; അതായതു് നിർദ്വന്ദ്വത്വം. ഈ നിർദ്വന്ദ്വസ്ഥിതിയിൽ ദ്വന്ദ്വാവസ്ഥകൾ ഉണ്ടായി നിലനിന്നു് വിലയിക്കുകയാണു് ചെയ്യുന്നതു്. ഇതാണു് യുക്തിക്കു് ചേർന്ന നിഗമനം. ദ്വന്ദ്വത്തിൽ ദ്വന്ദ്വം ഉണ്ടാവാൻ വയ്യ. നിർദ്വന്ദ്വത്തിൽ ദ്വന്ദ്വപ്രതീതിയുണ്ടാകാം. ഉദാഹരണമായി ഒരു രൂപത്തിൽ മറെറാരു രൂപമുണ്ടാവാൻ വയ്യ. മനുഷ്യരൂപത്തിൽ മൃഗത്തിൻെറ രൂപമുണ്ടാവാൻ വയ്യല്ലൊ. മനുഷ്യരൂപത്തിൽ മനുഷ്യൻെറതന്നെ രൂപവും ഉണ്ടാവുന്നതല്ല. രൂപരഹിതമായ ഒരു ചുമരിലേ രൂപങ്ങൾ വരക്കാൻ കഴിയുകയുള്ളു. അതുപോലെ വിഭിന്നമായതിലെ ഭേദം ഉണ്ടാവാനും തരമുള്ളു. ഈ യുക്തിക്കു യോജിച്ച നിഗമനമാണു് അദ്വയത്തിലേ ദ്വന്ദ്വപ്രതീതിയുണ്ടാവുകയുള്ളു എന്നതും.

നാമെല്ലാം ജ്ഞാനോദയംവരെ മാത്രമേ ബദ്ധന്മാരായിരിക്കുന്നുള്ളു. അതു കഴിഞ്ഞാൽ മുക്തന്മാരായി. മുക്തിയും ബന്ധവും ജ്ഞാനവും അജ്ഞാനവുംകൊണ്ടുണ്ടാവുന്നതാണു്. മുക്തനും ബദ്ധനുമായി ഒരേ സമയത്തൊരാൾക്കിരിക്കാൻവയ്യ. അതുപോലെതന്നെ ജ്ഞാനവും അജ്ഞാനവും ഒരുമിച്ചിരിക്കുകയില്ല. ജാഗ്രത്സുഷുപ്തികളിൽ അജ്ഞാനത്തിൻെറ അഥവാ അന്യഥാജ്ഞാനത്തിൻെറ ഭാനമുള്ളപ്പോൾ ജ്ഞാനം പ്രകാശിക്കുന്നില്ല. സുഷുപ്തിയിൽ ജ്ഞാനം പ്രകാശിക്കുമ്പോൾ അജ്ഞാനം അപ്രത്യക്ഷമാവുന്നു. ഇരുട്ടും വെളിച്ചവും ഒരുമിച്ചിരിക്കാത്തതുപോലെയാണു് ജ്ഞാനവും അജ്ഞാനവും ഒരുമിച്ചിരിക്കാത്തതെന്നർത്ഥം. അപ്പോൾ സുഷുപ്തിയിൽ അജ്ഞാനം ജ്ഞാനത്തെ ആവരണം ചെയ്യുന്നു എന്നു് പറയുന്നതു യുക്തിക്കു ചേർന്നതല്ല. വെളിച്ചത്തെ ഇരുട്ടു് മൂടുന്നു എന്നു പറയുന്നതുപോലെ അസംഭാവ്യമാണിതു്. ഭദ്രകാളിയെ പിശാചു പിടിക്കുകയോ? അതുണ്ടാവാത്തതാണു്.

പ്രപഞ്ചം സുഷുപ്തികാലത്തു് ബീജാവസ്ഥകളിൽ നിലനില്ക്കുന്നു എന്നും അതാണു് ഉണർന്നതിനുശേഷം വീണ്ടും പ്രപഞ്ചാനുഭവമുണ്ടാവുന്നതെന്നും, സമാധിയിലിതില്ലാത്തതിനാൽ സമാധിയിൽനിന്നും ഉണർന്നവനു് പ്രപഞ്ചബോധമില്ലെന്നും പറയാറുണ്ടു്. ഇതും ശരിയല്ല. ഓരോരുത്തരുടേയും സംസ്കാരത്തെ അനുസരിച്ചാണു് പിന്നീടു് പ്രപഞ്ചബോധമുണ്ടാവുന്നതും ഇല്ലാതാവുന്നതും. ജ്ഞാനി ഉറക്കമുണർന്നാലും ജ്ഞാനിയാണു്. അയാൾക്കു് പ്രപഞ്ചബോധമില്ല. അജ്ഞൻ ഹഠയോഗമുറകളഭ്യസിച്ചു് സ

മാധി സമ്പാദിച്ചാലും അതിൽനിന്നുണന്നാൽ അജ്ഞൻ തന്നെയാണ്. അതിനാൽ സുഷുപ്തിയോ സമാധിയോ എന്നതിനെ ആശ്രയിച്ചല്ല ജാഗ്രത്തിലെ പ്രപഞ്ചാനുഭവം നിലകൊള്ളുന്നത്. ഓരോരുത്തരുടേയും സാംസ്കാരികനിലവാരമനുസരിച്ചാണതു് സ്ഥിതിചെയ്യുന്നതു്. സുഷുപ്തികാലത്തു് അദ്വയത്തിന്റെ ഭാനമാണെന്നാണിവിടെ പറയാനുദ്ദേശിക്കുന്ന കാര്യം. അതിനു് യാതൊരു മൂടലുമില്ലതാനും. അതാണ്:

മായാമാത്രമിദം ദ്വൈതം
അദ്വൈതം പരമാർത്ഥതഃ
ഇതി ബ്രൂതേ ശ്രുതിസ്സാക്ഷാത്
സുഷുപ്താവനുഭൂയതേ.

(ഈ ദ്വൈതം മായമാത്രമാണ്. അദ്വൈതമാണ് സത്യം. ശ്രുതി ഇതു പറയുന്നു. സുഷുപ്തിയിൽ ശരിക്കും നമ്മളതനുഭവിച്ചറിയുന്നു) എന്നു് ആചാര്യസ്വാമികൾ പറഞ്ഞിരിക്കുന്നു.

ആധുനികശാസ്ത്രവും സുഷുപ്തിയാണ് മനുഷ്യന്റെ സഹജസ്ഥിതിയെന്നും ജാഗ്രത്സ്വപ്നങ്ങൾ അതിൽ വന്നും പോയുമിരിക്കുന്ന അവസ്ഥകളാണെന്നുമാണ് പറയുന്നതെന്നതു് കൗതുകാവഹമായ ഒരു സംഗതിയാണ്. അതിനാൽ യുക്തിവാദികൾക്കും ഇന്നിതെതിർക്കാൻ വയ്യാതായിട്ടുണ്ട്. സുഷുപ്തിയെക്കുറിച്ച് ആധുനികശാസ്ത്രം പറയുന്നതേതാണ്ടിങ്ങിനെ സംഗ്രഹിക്കാം:

ജാഗ്രദവസ്ഥയാണ് മനുഷ്യന്റെ ശരിക്കുള്ള അവസ്ഥയെന്നും സുഷുപ്തി വന്നും പോയുമിരിക്കുന്ന ഒരു പ്രതിഭാസമാണെന്നുമാണിത്രയും കാലം നാം കരുതിയിരുന്നതു്. കാരണം ദിവസത്തിന്റെ മൂന്നിൽ രണ്ടു ഭാഗവും നാം ജാഗ്രദവസ്ഥയിൽ ആണ് കഴിഞ്ഞുകൂടുന്നതു്. സുഷുപ്തിജന്യമായ ഏതോ ഘടകം മസ്തിഷ്കത്തിലെത്തുമ്പോൾ നാം ഉറക്കത്തിനടിമപ്പെടുന്നു എന്നായിരുന്നു നാം ധരിച്ചിരുന്നതു്. പിന്നീടുള്ള നിരീക്ഷണങ്ങൾ ഈ ധാരണ ശരിയല്ലെന്നു തെളിയിച്ചു. ജാഗ്രദവസ്ഥ നിലനിറുത്താൻ മസ്തിഷ്കത്തിനു് ചില ഉത്തേജനങ്ങൾ വേണമെന്നും സുഷുപ്തിക്കിതാവശ്യമില്ലെന്നും അറിയാൻ കഴിഞ്ഞു. അതാണ് ജാഗ്രത്തു് കൃത്രിമവും സുഷുപ്തി സഹജവുമാണെന്നു പറയാൻ കാരണം. മസ്തിഷ്കത്തിൽനിന്നും പ്രവഹിച്ചുകൊണ്ടിരിക്കുന്ന വൈദ്യുതിതരംഗങ്ങൾ സുഷുപ്തിയിൽ ഐകരൂപ്യമുള്ള ചെറുതരംഗങ്ങളാണെന്നും ഉണർന്നിരിക്കുമ്പോൾ പുറപ്പെടുന്നവ വൈവിദ്ധ്യസ്വഭാവത്തോടുകൂടിയ വലിയ തരംഗങ്ങളാണെന്നും E. E. G. എന്ന ഒരു ഉപകരണത്തിന്റെ സഹായത്തോടെ അളന്നു തിട്ടപ്പെടുത്താൻ കഴിയും. മസ്തിഷ്കത്തിലെ തണ്ടിൽ സ്ഥിതിചെയ്യുന്ന രണ്ടു സിരാകേന്ദ്രങ്ങൾക്ക് ഉത്തേജനം ലഭിക്കുമ്പോഴാണീ വൈവിദ്ധ്യം തരംഗങ്ങളെ ബാധിക്കുന്നതു്. ഉണർന്നിരിക്കുമ്പോഴും വിചാരവികാരങ്ങൾക്കടിമപ്പെടുമ്പോഴും എല്ലാം ഈ വ്യത്യസ്തത വൈദ്യുതപ്രവാഹത്തിൽ വരുന്നതു് സാധാരണമാണ്. സകല ഉത്തേജനങ്ങളും ശമിച്ചാൽ സുഷുപ്തിയിലുള്ളതുപോലെ ചെറുതരംഗങ്ങൾ മാത്രമേ മസ്തിഷ്കം പുറപ്പെടുവിക്കുകയുള്ളൂ. മനസ്സിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും പുറപ്പെടുന്ന സിരാസമൂഹങ്ങൾ മുൻപറഞ്ഞ രണ്ടു സിരാകേന്ദ്രങ്ങളിൽ സമ്മേളിക്കുന്നുണ്ടെന്നും ഇവയിൽകൂടി ഇന്ദ്രിയജന്യങ്ങളും മനോജന്യങ്ങളുമായ സന്ദേശപ്രതിസന്ദേശങ്ങൾ ജാഗ്രദവസ്ഥയിൽ സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ട് എന്നും കാണാൻ കഴിയും. ഈ സന്ദേശപ്രതിസന്ദേശങ്ങളാണ് സാധാരണയായി മസ്തിഷ്കത്തിനു് ഉത്തേജനം (...)ുന്നതു്. ഈ ഉത്തേജനം പിൻവലിച്ചാൽ നാം ഉടൻ ഉറക്കത്തിലേയ്ക്കു വഴുതിവീഴും. ചില മരുന്നുകൾക്കിതു കൈവരിക്കാൻ കഴിയും. അവയാണ് ഉറക്കമരുന്നുകൾ. ഇവ കഴിച്ചാൽ പ്രസ്തുത സിരാകേന്ദ്രങ്ങളുടെ വാർത്താവിനിമയശേഷി ഇല്ലാതാവുന്നു. അപ്പോൾ നാം ഉറക്കത്തിനടിപെടുന്നു. ഇന്ദ്രിയജന്യമായ സന്ദേശങ്ങളുടെ പ്രവാഹം ഉറക്കത്തെ ബാധിക്കുമെന്നു് നമുക്കറിയാം. അതിയായ പ്രകാശധോരണി കണ്ണിൽ അടിച്ചുകൊണ്ടിരിക്കുക; അസുഖപ്രദങ്ങളായ ശബ്ദതരംഗങ്ങൾ കാതുകളിലലച്ചുകൊണ്ടിരിക്കുക എന്നതെല്ലാം ഉറക്കത്തെ ബാധിക്കുന്ന സംഗതികളാണല്ലോ. അതുപോലെ തന്നെ അതിയായ വിചാരവികാരങ്ങൾക്കടിമപ്പെടുമ്പോൾ മനോജന്യങ്ങളായ സന്ദേശങ്ങളുടെ ഒരു പ്രവാഹംതന്നെ ഈ സിരാകേന്ദ്രങ്ങളിൽകൂടി സംഭവിക്കുന്നതിനാലാണ് നമുക്ക് അപ്പോൾ ഉറക്കം വരാത്തതു്. നേരേമറിച്ച് പ്രകാശം കുറഞ്ഞ മുറി, സുഖപ്രദങ്ങളായ ശയ്യോപകരണങ്ങൾ ശബ്ദരാഹിത്യം മുതലായവയെല്ലാം നിദ്രാപ്രദങ്ങളായ വസ്തുക്കളാണെന്നു് നമുക്കറിയാം. അതുപോലെതന്നെ അല്ലലൊഴിഞ്ഞ മനസ്സും നിദ്രയ്ക്കു സഹായകമാണ്. ഇതെല്ലാം കാണിക്കുന്നതു് സുഷുപ്തി സഹജമാണെന്നും ജാഗ്ര

# ശ്രീരാമകൃഷ്ണദേവൻെറ കൃപാവർഷം

കോയിപ്പിള്ളിൽ നാരായണക്കുറുപ്പ്

സ്വാത്ഥം പരിത്യജിക്കുക മാത്രമല്ല, പരമാവധി പരാത്ഥം യാതനകരം സഹിക്കുക എന്നുള്ളതു് ലോകോത്തരന്മാരായ മഹത്തുക്കളുടെ ശ്രേഷ്ഠഗുണങ്ങളിൽ ഒന്നുമാത്രമാണു്. ''പരോപകാരാത്ഥമിദം ശരീരം'' എന്ന ആപ്തവചനം പ്രായോഗികമാക്കുന്നതിന്നു് മഹാത്മാക്കരം തെല്ലും വിമുഖരല്ല. അവർ അങ്ങനെ ലോകത്തിന്നു നല്കുന്ന ചില ദൃഷ്ടാന്തങ്ങരം സവിശേഷശ്രദ്ധ അഹിക്കുന്നു. ശ്രീരാമകൃഷ്ണപരമഹംസൻെറ ജീവചരിത്രത്തിൽനിന്നും ഉദ്ധരിക്കപ്പെടാവുന്ന രണ്ടു സംഭവങ്ങളാണു് ഉദാഹരണങ്ങളായി ഇവിടെ പ്രതിപാദിക്കുന്നതു്.

സ്വജീവിതത്തിൻെറ അന്ത്യദശയിൽ ശ്രീരാമകൃഷ്ണദേവനു് ഗളാർബുദം എന്ന കഠിനരോഗം ബാധിച്ചു വിഷമിക്കേണ്ടിവന്ന അവസരം. ദാരുണമായ രോഗത്തിൻെറ ദുസ്സഹമായ വേദന ഗുരുദേവൻ സഹിച്ചിരുന്നു. തദവസരത്തിൽ പ്രസിദ്ധപണ്ഡിതനായ ശശധരൻ വേദനകൊണ്ടു കഷ്ടപ്പെടുന്ന ഗുരുദേവനെ സമീപിച്ചു്, പരമഹംസൻെറ രോഗം ശാസ്ത്രവിധിയനുസരിച്ചും സ്വന്തം യോഗശക്തി ഉപയോഗിച്ചും സ്വയം ഭേദപ്പെടുത്തേണമെന്നു് അഭിപ്രായപ്പെട്ടു. ശ്രീരാമകൃഷ്ണനാകട്ടെ സ്വപ്രഭാവംകൊണ്ടുതന്നെ രോഗം മാററുവാനും കഴിയുമായിരുന്നു. പക്ഷേ ഗുരുദേവൻ പണ്ഡിതൻെറ നിർദ്ദേശം കൈക്കൊണ്ടില്ല. എന്നു മാത്രമല്ല, പണ്ഡിതനെ കശ്നമായി വിമശിക്കുകയും ചെയ്തു. എന്തുകൊണ്ടു് ? ഗുരുദേവൻെറ മനസ്സും ഹൃദയവും ബുദ്ധിയും ഈശ്വരാപ്പിതമായിരുന്നല്ലൊ. അങ്ങനെ സവ്വാ

---

ത്തു് കൃത്രിമമാണെന്നുമാണു്. ആധുനികശാരീരികശാസ്ത്രവും വേദാന്തവും അങ്ങനെ ഒരേ നിഗമനത്തിലാണെത്തിയിരിക്കുന്നതു് എന്നത്ഥം.

ഇങ്ങനെ ദൃഗ്ദൃശ്യപരിശോധനവഴിയും അവസ്ഥാത്രയപരിശോധനവഴിയും നാമെത്തിച്ചേരുന്നതു് ഏകവും അദ്വയവുമായ ഒരാത്മവസ്തുവേ ഉള്ളു എന്നും മററെല്ലാം വെറും പ്രതീതിമാത്രമാണെന്നുമാണു്. ആദ്യത്തെ മാഗ്ഗംവഴി ദൃശ്യം മുഴുവൻ ദൃക്കിനെത്തന്നെയാണു് കാണിക്കുന്നതെന്നു് നാം മനസ്സിലാക്കുന്നു. അതായതു് കാണപ്പെടുന്ന വസ്തു കാണപ്പെടാത്ത വസ്തുവിലേയ്ക്കു് വിരൽ ചൂണ്ടുന്നു എന്നത്ഥം.

അദൃശ്യോ ദൃശ്യതേ രാഹുർ–
ഗൃഹീതേനേന്ദുനാ യഥാ
തഥാനുഭവമാത്രാത്മാ
ദൃശ്യേനാത്മാ വിലോക്യതേ.

കാണപ്പെടാത്ത രാഹു ഗ്രഹിക്കപ്പെടുന്ന ചന്ദ്രനാൽ എങ്ങനെ കാണിച്ചു തരപ്പെടുന്നുവോ അതുപോലെ അനുഭൂതിമാത്രമായ ആത്മാവു് ദൃശ്യത്താൽ കാണിക്കപ്പെടുന്നു എന്ന ശ്ലോകാത്ഥം ഇതാണു് സൂചിപ്പിക്കുന്നതു്. അവസ്ഥാത്രയപരിശോധനവഴി മൂന്നവസ്ഥകളിലും മാററമില്ലാതെ നില്ക്കുന്ന ചിദ്വസ്തുമാത്രമേ സത്തായിട്ടുള്ളു എന്നും അതു് താനാണെന്നും ഗ്രഹിക്കുന്നു. പ്രാപ്തനായ ഒരു ഗുരുവിൽനിന്നും തത്ത്വം ഗ്രഹിച്ചു് വിചാരം ചെയ്താൽ സാക്ഷാത്കാരത്തിനു് മററു കഠിനാധ്വാനത്തിൻെറയൊന്നും ആവശ്യമില്ല എന്നു പറയപ്പെടുന്നു. കണ്ണടയ്ക്കുന്നതിനേക്കാളും പുഷ്പം അറുത്തെടുക്കുന്നതിനേക്കാളും എളുപ്പമാണു് തത്ത്വാവബോധമെന്നാണു് വസിഷ്ഠമഹഷി ശ്രീരാമചന്ദ്രനോടു പറയുന്നതു്. കാരണം, ഈ രണ്ടിനും ചെറിയതെങ്കിലും ഒരു തരത്തിലുള്ള പരിശ്രമം വേണം. തത്ത്വാവബോധം അപരോക്ഷജ്ഞാനമാണു്. ബാഹ്യമായ യാതൊരിടപെടലും അതിനാവശ്യമില്ല. അതാണധികം എളുപ്പമാണെന്നു പറയാൻ കാരണം.

സ്വയംപ്രകാശശ്ചിദ്രൂപോ
യോഽസാവക്കാദിഭാസകഃ.

''സ്വയം പ്രകാശനും ചിദ്രൂപനുമായ ഇതാണു് അക്കാദിപ്രകാശധോരണികളെക്കൂടി പ്രകാശിപ്പിക്കുന്നതെ''ന്നും അതു താനാണെന്നും അറിയാൻ വേദാന്തപാഠനത്തിൽ ഉത്സുകന്മാരാകാൻ ഇതു സഹായിക്കട്ടെ എന്നു പ്രാത്ഥിക്കുന്നു.

ത്മനാ ഈശ്വരാപ്പിതമായതിന്നുശേഷം വ്രണിതമായ ഒരു മാംസപിണ്ഡത്തിൽ – അതു സ്വന്തം ശരീരംതന്നെ ആയാലും ശരി – എങ്ങനെ ശ്രദ്ധിക്കുവാൻ കഴിയും എന്നാണ് ഗുരുദേവൻ ചോദിച്ചതു്. പരിപൂണ്ണമായ ഈശ്വരാപ്പണ ബുദ്ധിയോടുകൂടി സ്വശരീരനാശംകൂടി തൃണവദ്ഗണിക്കുന്ന നിമ്മമത്വം കണ്ട പണ്ഡിത ശശധരൻ അത്ഭുതസ്തബ്ധനായി. എല്ലാററിലുമുപരി സമസ്ത ജീവജാലങ്ങാംക്കും തന്റേതെന്നഭിമാനിക്കുന്ന ശരീരത്തിന്റെ സുസ്ഥിതിയെക്കുറിച്ചാണല്ലൊ ഉത്ക്കണ്ഠയുള്ളതു്. ''ദശനിയുതശതവയസി ജീണ്ണമെന്നാകിലും ദേഹികാംക്കേററം പ്രിയം ദേഹമെന്നോക്ക നീ'' എന്നാണല്ലൊ. പക്ഷേ പരമഹംസക്കാകട്ടെ സ്വന്തം ശരീരം ''മായാമയമായ്, പരിണാമിയായുള്ള കായം'' നിശ്ചേഷ്ടകാഷ്ഠതുല്യവുമാണ്. അഥവാ ദേഹോഹംഭാവനയിൽനിന്നും മമത്വബോധത്തിന്നുമുപരി എത്രയോ വിദൂരമായ മണ്ഡലത്തിലാണ് അദ്ദേഹം വിരാജിച്ചരുളിയിരുന്നതു് !

പണ്ഡിതശശധരനെ പിന്തുടൎന്നു് ഗുരുദേവന്റെ വത്സലശിഷ്യഗണങ്ങാം രോഗശമനത്തിന്നുവേണ്ടി നിബ്ബന്ധിക്കുവാൻ തുടങ്ങി. രോഗശാന്തി വരുത്തുവാൻ ദിവ്യമാതാവിന്റെ കാരുണ്യത്തിന്നുവേണ്ടി ഗുരുദേവൻ പ്രാത്ഥിക്കണമെന്നും ഭക്തിപൂവ്വം നിർബ്ബന്ധിച്ചു. ശിഷ്യഗണങ്ങളുടെ സമാധാനത്തിന്നുവേണ്ടിമാത്രം സ്വല്പം ഭക്ഷണം കഴിക്കുവാനുള്ള ശക്തി നല്കേണമെന്നു ഒടുവിൽ ശ്രീരാമകൃഷ്ണൻ ദേവിയോട്` അപേക്ഷിച്ചു. എന്നാൽ ദേവി ഗുരുദേവനു് ശിഷ്യരെ ചൂണ്ടിക്കാണിച്ചു് അവരുടെ എല്ലാവരുടേയും വക്ത്രങ്ങളിൽക്കൂടി ഗുരുദേവൻ ഭുജിക്കുന്നതായി കാണിച്ചുകൊടുക്കുകയും ചെയ്തു.

എന്നാൽ സ്വന്തം രോഗശാന്തിയിൽ പരാങ്മുഖനായിരുന്ന ശ്രീരാമകൃഷ്ണൻ മറെറാരു ഘട്ടത്തിൽ വ്യത്യസ്തരീതിയാണ് കാണിച്ചുകൊടുത്തതു്. ശ്രീരാമകൃഷ്ണന്റെ വാസസ്ഥാനമായ കാളീക്ഷേത്രത്തിന്റെ ഭരണാധികാരിയും ധനികനും സ്വാധീനശക്തിയുള്ളവനുമായിരുന്ന മഥുരനാഥൻ ശ്രീരാമകൃഷ്ണന്റെ ആരാധകനും ഭക്തനും വിശ്വസ്തസേവകനുമായിരുന്നു. അദ്ദേഹത്തിന്റെ ധമ്മദാരങ്ങളായ ജഗദംബാദേവിയും ഗുരുദേവനിൽ ഭക്തിശ്രദ്ധകാം ഉള്ളവളായിരുന്നു. ഒരിക്കൽ ജഗദംബാദേവിക്കു് കഠിനമായ ഉദരരോഗം ഉണ്ടായി. അവരുടെ രോഗം ശമിച്ചു ജീവിക്കുമെന്നു് അവരെ ചികത്സിച്ചിരുന്ന ഡോക്ടർമാക്കും വിശ്വാസം തീരെ ഇല്ലായിരുന്നു. ഈ ദുരവസ്ഥ മഥുരനാഥനു് രണ്ടു പ്രകാരത്തിൽ മമ്മഭേദകമായിത്തീൎന്നു. ഒന്നാമതു്, പ്രിയപത്നിയുടെ നഷ്ടം; രണ്ടാമതു് ശ്രീരാമകൃഷ്ണനെ പരിചരിക്കുവാനുള്ള അവസരങ്ങാം നഷ്ടപ്പെടുമെന്ന ഭയം. മഥുരനാഥനു് ദക്ഷിണേശ്വരംക്ഷേത്രത്തിലുണ്ടായിരുന്ന സ്ഥാനം ജഗദംബാദേവിയുടെ ഭത്താവു് എന്ന നിലയ്ക്കും ക്ഷേത്രത്തിന്റെ സ്ഥാപകക്കൂടിയായിരുന്ന റാണി രാസമണിയുടെ മകളുടെ ഭത്താവു് എന്ന നിലയിലുമായിരുന്നു. ദയാമയനായ ഭഗവാൻ രാമകൃഷ്ണൻ മഥുരനാഥന്റെ ശോച്യാവസ്ഥയിൽ കാരുണ്യാകുലനായിത്തീൎന്നു; അസാദ്ധ്യമെന്നു് ഭിഷഗ്വരന്മാർ കരുതിയിരുന്ന രോഗം ഭേദപ്പെടുമെന്നു കനിഞ്ഞരുളി മഥുരനാഥനു് ആശ്വാസമേകി. അരുളപ്പാടനുസരിച്ചു് കഠിനതരമായ രോഗം നിശ്ശേഷം സുഖപ്പെടുകയും ചെയ്തു.

ജഗദംബാദേവി സുഖം പ്രാപിച്ചുവെങ്കിലും രോഗിണിക്കുണ്ടായിരുന്ന അസുഖങ്ങളെല്ലാം ഗുരുദേവൻ സ്വയം അനുഭവിക്കുവാൻ തുടങ്ങി. ഭക്തത്രാണപരായണനായ ഭഗവാൻ ഭക്താഭീഷ്ടം നിറവേററുവാൻ ക്ലേശങ്ങളെല്ലാം തന്നിലേയ്ക്കു് ഏററു വാങ്ങി ആശ്രിതക്കു് അഭയമരുളുകയാണ് ചെയ്യുതു് എന്നു് വ്യക്തമായി. ഗുരുദേവൻതന്നെ അരുളിച്ചെയ്തു: ''ജഗദംബയുടെ അസുഖം മാററിയതിന്റെ ഫലമായി ആറുമാസക്കാലം എനിക്കു വയററിളക്കം മുതലായ സുഖക്കേടുകാം സഹിക്കേണ്ടിവന്നു.'' അഹോ! അവിടത്തെ ആശ്രിതവാത്സല്യത്തിന്റെ പാരമ്യം ആരറിഞ്ഞു ?

മഥുരനാഥനിലും ജഗദംബയിലും ചൊരിഞ്ഞ ആ കൃപാവഷം ഭഗവാൻ ഭക്തജനാവലോകത്തിനു് എപ്പോഴും സമുദ്യുക്തനാണെന്നു് നമ്മെ ഓമ്മിപ്പിക്കുന്നു. സ്വയം ക്ലേശങ്ങാം സഹിച്ചും ഭക്തജനരക്ഷ ചെയ്യുന്ന ആ കൃപാസമുദ്രം ആരേയാണ് അത്ഭുതസ്തബ്ധനാക്കിത്തീക്കാത്തതു് ? കരുണാപൂണ്ണമായ ആ അപ്രമേയസ്വരൂപന്റെ കാരുണ്യലേശത്തിന്നുവേണ്ടി ഒരിക്കൽകൂടി നമസ്കരിക്കാം.

കുട്ടികളോട്

# ശ്രീ രമണമഹർഷി -1

**പ്രശാന്താനന്ദസ്വാമി**

വെങ്കിട്ടരാമന് വല്ലാത്തൊരു ഭയം — തന്റെ പിന്നിൽ മരണം പതിയിരിക്കുന്നു ! പതിനാറു വയസ്സുവരെ ജീവിച്ചു; ഇന്നലെവരെ തന്നെ ഈ ഭയം എത്തിനോക്കിയിട്ടില്ല. ഇന്നിതാ ആ ഭയം ഒരു പ്രേതത്തെപ്പോലെ തന്നെ അനുഗമിക്കുന്നു, വിഷമിപ്പിക്കുന്നു.

''കളിച്ചും ചിരിച്ചും ഉണ്ടും ഉറങ്ങിയും കഴിഞ്ഞ നാളുകൾ ഇന്നോടെ അവസാനിക്കും ! ഇന്നുവരെ എന്റേതെന്നു കരുതിയിരുന്ന വീട്ടും വീട്ടുകാരും കൂട്ടുകാരും ഞാൻ മരിച്ചാൽ എന്റേതല്ലായിത്തീരും. എന്നെ തഴുകി താലോലിക്കാറുള്ള എന്റെ ഉററവരും ഉടയവരും ഞാൻ മരിച്ചാൽ എന്റെ ശരീരത്തിൽ തൊടാതെ അറച്ചുമാറിനില്ക്കും. ഈ ശരീരം എടുത്തു് എരിതീയിൽ എറിയും. അപ്പോൾ വെന്തു വെണ്ണീറാവും. അല്ലെങ്കിൽ ശരീരം മണ്ണിൽ കുഴിച്ചിടും. അതവിടെ കിടന്നു് അഴുകി മണ്ണാവും. ഹോ, ഭയങ്കരം ! രണ്ടും പററില്ല, സങ്കല്പിക്കാൻതന്നെ ! ഏതായാലും മരണം അടുത്തിരിക്കുന്നു. ഇനി എന്താണ് മാർഗ്ഗം ?'' ചിന്തയിലേയ്ക്കു കടന്നു വെങ്കിട്ടരാമൻ. ''വാസ്തവത്തിൽ എന്താണ് മരണം ? ആർക്കാണ് മരണം ? ശരീരത്തിനോ ആത്മാവിനോ ? ശരീരത്തിനാണെങ്കിൽ അതിന്റെ ചലനമില്ലായ്മയാണോ മരണം ? എങ്കിൽ ഞാൻ ഇപ്പോൾത്തന്നെ ഒന്നു മരിച്ചുനോക്കട്ടെ.''

ചിന്താമൂകനായ വെങ്കിട്ടരാമൻ വീടിന്റെ രണ്ടാം നിലയിലെത്തി — മരിക്കുവാൻ ! മരണം ഇങ്ങോട്ടു കയറിപ്പിടിക്കുംമുമ്പ് അങ്ങോട്ടു പിടിച്ചുകളയാം. രണ്ടാം നിലയിലെ ഒരു മുറിയിൽ വെങ്കിട്ടരാമൻ നീണ്ടുനിവന്നുകിടന്നു. മരിച്ച ശരീരം വളഞ്ഞുപുളഞ്ഞു കിടക്കില്ല. അതുകൊണ്ടു് വളരെ ശ്രദ്ധയോടുകൂടി കൈകാലുകളും ശരീരവും ഒട്ടും വളയാതെ കിടന്നു. കണ്ണുകൾ ഭംഗിയായി അടച്ചു, ചുണ്ടുകൾ നല്ലവണ്ണം അമർത്തിവെച്ചു് ശബ്ദങ്ങൾ പൂർണ്ണമായി നിയന്ത്രിച്ചു. ശ്വാസോച്ഛ്വാസത്തിന്റെ ശക്തിതന്നെയും വളരെ കുറച്ചു, പക്ഷേ ചിന്ത നിലച്ചില്ല !

''ശരീരത്തിന്റെ നിശ്ചലതയാണ് മരണമെങ്കിൽ ഞാൻ മരിച്ചുകഴിഞ്ഞു. പക്ഷേ ഞാൻ മരിച്ചിട്ടില്ല. ഞാൻ, ഞാൻ എന്നു പറയുന്നതു് വാസ്തവത്തിൽ ശരീരമല്ല. ശരീരം എത്രതന്നെ നിശ്ചലമായാലും അതിന്റെ ഉള്ളിലിരിക്കുന്ന ഞാൻ മരിക്കാത്തവനാണ്. ശരീരം ആ 'ഞാനി'ന്റെ ഒരു പുറന്തോടുമാത്രം. അപ്പോൾ 'ഞാൻ' ആരാണ് ? കണ്ണു് കാതു് നാക്കു് മൂക്കു് ത്വക്കു് എന്നീ ഇന്ദ്രിയങ്ങളാണോ ? അവ പ്രവർത്തിക്കാതിരിക്കുന്നതാണോ മരണം ? എങ്കിൽ ഈ ശരീരത്തിലെ ഇന്ദ്രിയങ്ങളും ഇപ്പോൾ പ്രവർത്തിക്കുന്നില്ല. അവയുടെ പ്രവർത്തനമില്ലായ്മയാണ് മരണമെങ്കിൽ ഞാൻ മരിച്ചുകഴിഞ്ഞിരിക്കുന്നു. പക്ഷേ ഞാൻ മരിച്ചിട്ടില്ല. എങ്കിൽ മനസ്സാണോ ഞാൻ, അതിന്റെ നിശ്ചലതയാണോ മരണം ? മനസ്സിനെ പ്രവർത്തിപ്പിക്കുന്ന ചിന്തകൾ അടക്കിയാൽ മനസ്സ് അടങ്ങും. എങ്കിൽ ചിന്തകൾ നില്ക്കട്ടെ. മനസ്സേ, നിശ്ചലമാവൂ ...''

വെങ്കിട്ടരാമന്റെ മനസ്സും നിശ്ചലമായി. മനസ്സ് നിശ്ചലമായപ്പോൾ മുഖം തേജോദീപ്തമായി. മിനിട്ടുകൾക്കു മുമ്പുണ്ടായിരുന്ന ഭീതിക്കു പകരം പ്രശാന്തഗംഭീരമായ പ്രസന്നത ആ മുഖത്തു പ്രകടമായി. കാണാത്ത ഏതോ ഒരു അത്ഭുതം കാണുംപോലെ, കേൾക്കാത്ത ഏതോ ഒരു മധുരസ്വരം കേൾക്കുംപോലെ, ആസ്വദിക്കാത്ത അമൃതാനന്ദം ആസ്വദിക്കുംപോലെ, അറിയാൻ ആഗ്രഹിച്ചിരുന്നതും ഒരിക്കലും അറിയാൻ കഴിഞ്ഞിട്ടില്ലാത്തതുമായ അറിവ് അറിഞ്ഞതുപോലുള്ള സംതൃപ്തി ആ മുഖത്തു് വ്യക്തമായിരുന്നു.

ആകെക്കൂടി അരമണിക്കൂർ സമയം ! അതിനുള്ളിൽ വെങ്കിട്ടരാമൻ അത്ഭുതകരമായ അറിവിൻെറ ഉടമയായിക്കഴിഞ്ഞു. യുഗങ്ങൾതന്നെ പണിയെടുത്താലും കിട്ടാത്ത അറിവിൻെറ ഉടമ ! മഹർഷിമാർ അനേകജന്മങ്ങൾകൊണ്ടു് നേടിയെടുക്കാറുള്ള അനുഭൂതിവിശേഷം അരമണിക്കൂർകൊണ്ടു് കരസ്ഥമാക്കിയിരിക്കുന്നു വെങ്കിട്ടരാമൻ. ഈ പ്രപഞ്ചം മുഴുവൻ മനസ്സിൻെറ ഒരു സൃഷ്ടിമാത്രമാണു്. സുഖദുഃഖങ്ങൾ മനസ്സിൻെറ കേവലം തോന്നലുകൾമാത്രമാണു്. പ്രപഞ്ചത്തിലെ എല്ലാ ജീവജാലങ്ങളുടേയും ആത്മാവു് ഒന്നാണു്; ആ ആത്മാവുതന്നെയാണു് തൻേറതും. അതിനു മരണമില്ല. ശരീരത്തിൻെറ മരണമോ സുഖദുഃഖങ്ങളോ അതിനെ ബാധിക്കുന്നില്ല. ഉടുപ്പു കീറിയാൽ ഉടുപ്പിൻെറ ഉടമ മരിച്ചുവെന്നു് അർത്ഥമില്ലല്ലോ. 'ഞാൻ' എന്നു പറഞ്ഞാൽ ശരീരമല്ല, മനസ്സല്ല, ഇന്ദ്രിയങ്ങളുമല്ല. എല്ലാററിൻേറയും ആത്മാവായിരിക്കുന്ന സാക്ഷാത് പരബ്രഹ്മസത്തയാണു് ഞാൻ. ഒരിക്കലും മരിക്കാത്ത ഞാൻ മരിക്കുമെന്നു കരുതി എന്തിനു ഭയപ്പെടണം ? ഈ സത്യത്തിൻെറ സാക്ഷാത്കാരമായിരുന്നു അരമണിക്കൂർകൊണ്ടു് വെങ്കിട്ടരാമനു കിട്ടിയതു്. ഏതെങ്കിലും മതഗ്രന്ഥങ്ങൾ വായിച്ചിട്ടു് ചിന്തിച്ചുറപ്പിച്ച കേവലമൊരു അഭിപ്രായമായിരുന്നില്ല ഇതു്.

ഈ അനുഭൂതി കിട്ടുന്നതുവരെ വെങ്കിട്ടരാമൻ മതഗ്രന്ഥങ്ങൾ അധികമൊന്നും വായിച്ചിട്ടില്ലായിരുന്നു; ശ്രദ്ധയും ഇല്ലായിരുന്നു. വല്ലപ്പോഴുമൊക്കെ ക്ഷേത്രങ്ങളിൽ പോയിരുന്നതുപോലും സത്യസാക്ഷാത്കാരത്തിലുള്ള വ്യഗ്രതകൊണ്ടായിരുന്നില്ല. സാധാരണയിൽ കവിഞ്ഞ ഭക്തിയോ ശ്രദ്ധയോ വെങ്കിട്ടരാമനിൽ ഒരിക്കലും ഉണ്ടായിരുന്നില്ല; വെറുമൊരു സാധാരണ ബാലനായാണു് ഇതുവരെ വളർന്നതു്.

ബുദ്ധിയുള്ള കുട്ടി ആയിരുന്നു വെങ്കിട്ടരാമൻ; പക്ഷേ ആ ബുദ്ധി ഒരിക്കലും പഠനകാര്യങ്ങളിൽ ഉപയോഗിച്ചിട്ടില്ല. നമ്മുടെ ഭാഷയിൽ പറഞ്ഞാൽ സ്കൂൾപഠനത്തിൽ ഒരു വലിയ മടിയനായിരുന്നു വെങ്കിട്ടരാമൻ. കളിയിൽ വലിയ ശ്രദ്ധയായിരുന്നുതാനും.എപ്പോഴും കളിച്ചുനടക്കാനാണു് കൂടുതൽ ഇഷ്ടം. പാഠപുസ്തകങ്ങൾ കൈകൊണ്ടു് തൊടുന്നതുതന്നെ ചതുർത്ഥി കാണുമ്പോലെയാണു്. സാക്ഷാത് കുംഭകർണ്ണനെ കടത്തിവെട്ടുന്നതായിരുന്നു വെങ്കിട്ടരാമൻെറ ഉറക്കം. ആ ഉറക്കം ഒന്നു പ്രത്യേകം തന്നെയായിരുന്നു. ഉറക്കമങ്ങു തുടങ്ങിയാൽ പിന്നെ ഒരു രക്ഷയുമില്ല. നിങ്ങൾക്കു വേണമെങ്കിൽ വെള്ളം ഒഴിച്ചു നോക്കാം, തീകൊണ്ടു് കുത്താം, കിടക്ക വലിച്ചു മാററാം, എടുത്തുകൊണ്ടുപോയി പുറത്തു് എവിടെയെങ്കിലും ഇടാം, വായിൽ ഉപ്പിട്ടു നോക്കാം. പക്ഷേ വെങ്കിട്ടരാമൻ ഉറക്കം തെളിയില്ല — നിങ്ങൾ മടുക്കുമെന്നല്ലാതെ ! പാലം കുലുങ്ങിയാലും കേളനുണ്ടോ വല്ല കുലുക്കം !

ഈ പോക്കു് അത്രശുഭ പന്തിയല്ലെന്നു തോന്നി അമ്മയ്ക്കു്. വെങ്കിട്ടരാമൻെറ ചെറുപ്പത്തിൽതന്നെ അച്ഛൻ മരിച്ചു. മൂത്തമകൻ ഉത്തരവാദിത്വബോധത്തോടെ പഠിക്കും. രണ്ടാമനായ വെങ്കിട്ടരാമനു് പഠനംവേണ്ട, കളിയും ഊണും ഉറക്കവും മതി. ഇളയവൻ തീരെ കുഞ്ഞുമാണു്. ഇത്തരം ഒരു സാഹചര്യം ഏതമ്മയെയാണു് വിഷമിപ്പിക്കാതിരിക്കുക ? നല്ലവണ്ണം പഠിക്കാൻവേണ്ടി അമ്മ വെങ്കിട്ടരാമനെ ഉപദേശിച്ചു, ശാസിച്ചു, ശിക്ഷിച്ചു. അമ്മാവനും നോക്കി അതൊക്കെ. പക്ഷേ ആ പരിശ്രമമെല്ലാം വെറും വട്ടക്കൊട്ടയിൽ വെള്ളംകോരൽ മാത്രമായി കലാശിച്ചു.

1879_ലാണു് വെങ്കിട്ടരാമൻ ജനിച്ചതു്. തമിഴ്നാട്ടിലുള്ള മധുരയിൽനിന്നു മുപ്പതുമൈലോളം അകലെയുള്ള തിരുച്ചുഴി എന്ന ഗ്രാമമായിരുന്നു ജന്മസ്ഥലം. അച്ഛൻ ചെറുപ്പത്തിലേ മരിച്ചതുകൊണ്ടു് മധുരയിലുള്ള അമ്മാവൻെറ വീട്ടിൽനിന്നായിരുന്നു പഠനം. പഠിപ്പിൽ ഉത്സാഹം ഇല്ലായിരുന്നെങ്കിലും ഒരുവിധത്തിൽ സ്കൂൾഫൈനൽ ക്ലാസ്സിൽ എത്തി, പതിനാറാമത്തെ വയസ്സിൽ. അക്കാലത്തൊരു ദിവസമാണു മരണത്തെക്കുറിച്ചുള്ള ഭയം വെങ്കിട്ടരാമനെ വല്ലാതെ പിടികൂടിയതു്. അമ്മാവൻെറ വീട്ടിൽ വെച്ചാണു് നമ്മൾ ആദ്യം പറഞ്ഞ ആ പരീക്ഷണം നടന്നതു്.

ആ സംഭവത്തിനുശേഷം വെങ്കിട്ടരാമൻെറ മട്ടു് ആകെ മാറി. വീട്ടുകാരോടും ബന്ധുക്ക

ളോടും മാത്രമല്ല തൻെറ ശരീരത്തോടുപോലും അദ്ദേഹത്തിനു് യാതൊരു ബന്ധവും ഇല്ലാത്തതു പോലെ ആയിരുന്നു പെരുമാററം. നടപ്പിൽ, ഇരുപ്പിൽ, സംസാരത്തിൽ, പ്രവൃത്തിയിൽ എല്ലാം ഉണ്ടു് ഒരു പ്രത്യേക ഗാംഭീര്യം. കളിയിലും ഉറക്കത്തിലുമില്ല ശ്രദ്ധ. ഊണിലും അങ്ങനെതന്നെ. എപ്പോഴും ആ ദൃഷ്ടികൾ അനന്തതയിൽ ഉറച്ചിരുന്നു. എന്തു കാണുന്നതും ഒരു പ്രത്യേക രീതിയിലാണു്. വീടിൻെറ ഏതെങ്കിലും ഒരു മൂലയിൽ പോയിരിക്കും. ഇരുന്നാൽ പിന്നെ താമസമില്ല, ബാഹ്യബോധം വിട്ടുവാൻ. തികച്ചും സമാധിമഗ്നനാണു് പിന്നെ. ബ്രഹ്മാനന്ദാനുഭൂതിയുടെ വേലിയേററത്തിൽ അവിടുന്നു് ആമഗ്നനാവുകയായി. ''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ'' (എവിടെനിന്നാണോ വാക്കുകൾ മനസ്സോടുകൂടി പിന്തിരിയുന്നതു്) അവിടെ — ആ പരബ്രഹ്മസത്തയിൽ ലയിച്ചിരുന്നു അവിടുത്തെ മനസ്സു് എപ്പോഴും.

ലോകം കണ്ടിട്ടുള്ളതിലെ മഹാത്ഭുതങ്ങളിൽ ഒന്നായിരുന്നു വെങ്കിട്ടരാമൻെറ ഈ അനുഭൂതി. ഒരിക്കലും ഗുരുവില്ലാതെ ആരും സത്യസാക്ഷാത്കാരം നേടിയതായി കേട്ടിട്ടില്ല. ഇവിടെ ഇതാ ഗുരുവില്ലാതെ ഒരാൾ സത്യദർശി ആയിരിക്കുന്നു. വെങ്കിട്ടരാമൻെറ ഈ അവസ്ഥ ശ്രീരാമകൃഷ്ണദേവൻെറ തിരുവായ്മൊഴികൾക്കു് ഉടലും ഉയിരും കൊടുക്കലായിരുന്നു. ''സത്യസാക്ഷാത്കാരമാർഗ്ഗത്തിൽ മനസ്സു ചിലപ്പോൾ ഗുരുവായി വരും''. ഈ തിരുവായ്മൊഴി സത്യമാണെന്നു തെളിഞ്ഞു വെങ്കിട്ടരാമനിലൂടെ.

ഭാരതത്തിലെ മഹായോഗികൾ എത്തിയിട്ടുള്ള ഏററവും ഉന്നതമായ നിലയിലാണു് തൻെറ മകൻ എത്തിയതെന്നു് വെങ്കിട്ടരാമൻെറ അമ്മ അറിഞ്ഞതേയില്ല; ജ്യേഷ്ഠനും അങ്ങനെതന്നെ. അതുകൊണ്ടു് അവക്കു് വെപ്രാളം കൂടിവന്നു. ''ഇത്തരത്തിലാണെങ്കിൽ എന്തിനു നീ സ്കൂളിൽ പോകണം?'' എന്നു് ഒരുനാൾ ജ്യേഷ്ഠൻ വെങ്കിട്ടരാമനോടു് കർക്കശമായി സംസാരിച്ചു. 'ശരിയാണു്, എന്തിനു പോകണം?' എന്നു് അനുജനും തോന്നി. ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതുപോലെ ''ഉപ്പിനും വാഴക്കായ്ക്കും വേണ്ടിയുള്ള സ്ക്കൂൾപഠനംകൊണ്ടു് പ്രയോജനം ഇല്ലെ''ന്നു് അദ്ദേഹം മനസ്സിൽ ഉറച്ചു. ഇനി താമസിച്ചിട്ടു കാര്യമില്ല. വീടു വിട്ടിറങ്ങുകതന്നെ.

അരുണാചലത്തെക്കുറിച്ചു് വെങ്കിട്ടരാമൻ കേട്ടിട്ടുണ്ടു്. അറിയാതെ ആ പർവ്വതത്തിൻെറ പേരിൽ എന്തെന്നില്ലാത്ത ഭക്തിയും ബഹുമാനവും തോന്നാറുമുണ്ടു്. തിരുവണ്ണാമല എന്ന പേരിലാണു് അരുണാചലം തമിഴ്നാട്ടിൽ അറിയപ്പെടുന്നതു്. അവിടെ പോകണം എന്നു തോന്നി വെങ്കിട്ടരാമനു്. പക്ഷേ പൈസയ്ക്കു് എവിടെ പോകും? അതും സാധിച്ചുകിട്ടി. സ്കൂളിൽ കൊടുക്കാനുള്ള ഫീസ് കൈയിൽ കിട്ടി—അഞ്ചു രൂപ! അതിൽ മൂന്നു രൂപ എടുത്തു. അതു മതിയെന്നാണു് ആ കൊച്ചുമഹർഷി ധരിച്ചതു്. പോകുംമുമ്പു് ഒരു കുറിപ്പെഴുതി അമ്മ കാണത്തക്കവിധം വെച്ചു. ''ഇതു പോകയാണു്. ഇതിനെക്കുറിച്ചു് ഇനി അന്വേഷിക്കേണ്ടതില്ല.'' ഇതായിരുന്നു കുറിപ്പിൻെറ ചുരുക്കം. അതിൽ 'ഞാൻ' എന്ന പദമേ ഇല്ല. ഞാൻ എന്നാൽ പരമാത്മാവല്ലേ? തൂണിലും തുരുമ്പിലും നിറഞ്ഞിരിക്കുന്ന ആ 'ഞാൻ' എങ്ങോട്ടാണു് പോവുക!! പോകുന്നതു് വെറും ശരീരം. അതിനെക്കുറിച്ചു് 'ഇതു്'' എന്നു മാത്രമല്ലേ പറയാൻ പററൂ. എന്തൊരു വ്യക്തിവിശേഷം! ഒരു ആർഷഭാരതത്തിനല്ലെ ഇത്തരമൊരു വീരസന്താനത്തിനെ പ്രസവിക്കാനാവൂ!

വീടു വിട്ടിറങ്ങിയ വെങ്കിട്ടരാമൻ തിരുവണ്ണാമല ലക്ഷ്യമാക്കി വണ്ടി കയറി. പക്ഷേ വണ്ടിക്കൂലിക്കു് മൂന്നു രൂപ മതിയായില്ല. വഴിക്കുവെച്ചു് കാതിൽ കിടന്ന കടുക്കൻ വിററു. ആ പണംകൊണ്ടു് വീണ്ടും വണ്ടി കയറി തിരുവണ്ണാമലയിൽ എത്തി.

മല കണ്ടപ്പോൾ എന്തെന്നില്ലാത്ത ഒരു പൂർവ്വപരിചയം വെങ്കിട്ടരാമനു്. തൻെറ സ്വന്തം അച്ഛനെ കണ്ടതുപോലുള്ള അത്ഭുതവും സന്തോഷവും തോന്നി മനസ്സിൽ. വേഗം അവിടത്തെ ക്ഷേത്രത്തിൽ എത്തി. വെങ്കിട്ടരാമൻെറ കണ്ണുകൾ നിറഞ്ഞുതുളുമ്പി. ദേവൻെറ മുമ്പിൽനിന്നു് നിറകണ്ണുകളോടെ ആ യോഗി ആവേശപൂർവ്വം പറഞ്ഞു: ''അച്ഛാ അവിടുത്തെ ആജ്ഞപ്രകാരം ഇതു് എത്തിയിരിക്കുന്നു.''

# ഗീതാമൃതം

## കൃഷ്ണജി

### പതിന്നാലാമദ്ധ്യായം

### — ഗുണത്രയവിഭാഗയോഗം

ക്ഷേത്രക്ഷേത്രജ്ഞവിഭാഗത്തെപ്പററിയുള്ള വിവരണം കേട്ടപ്പോഠം അജ്ജനന്റെ മനസ്സിൽ പല സംശയങ്ങളും ഉദിച്ചു. ജഡപ്രകൃതിയാകുന്ന ക്ഷേത്രത്തിന്നും ചേതനാത്മാവാകുന്ന ക്ഷേത്രജ്ഞനും തമ്മിൽ എങ്ങനെയാണ് ബന്ധമുണ്ടാകുന്നതു്? പ്രകൃതിയുടെ ഗുണങ്ങളേതെല്ലാമാണ്? ആ ഗുണങ്ങഠം എങ്ങനെയാണ് പുരുഷനെ ബന്ധിക്കുന്നതു്? എങ്ങനെയാണ് ഗുണങ്ങളിൽനിന്നു് മോചനം നേടുക? ഗുണാതീതന്റെ ലക്ഷണങ്ങളേവ? ഇങ്ങനെ സന്ദേഹാകുലമായിത്തീന്ന അജ്ജനന്റെ മനസ്സിനെ കണ്ടറിഞ്ഞ ഭഗവാൻ സംശയപരിഹാരത്തിന്നായി വീണ്ടും പറവാൻ തുടങ്ങി:

അല്ലയോ അജ്ജന, നിന്റെ എല്ലാ പ്രശ്നങ്ങഠംക്കും പരിഹാരം കാണാൻ സഹായിക്കുന്ന ഒരു ജ്ഞാനമുണ്ടു്. എല്ലാററിലുംവെച്ചു് വിശിഷ്ടമായ ആ അദ്ധ്യാത്മജ്ഞാനം നിനക്കു് ഞാൻ ഉപദേശിച്ചുതരാം. ആ വിശേഷജ്ഞാനത്തിന്റെ സഹായംകൊണ്ടാണ് മുനിമാരെല്ലാം പരമമായ സിദ്ധിയെ പ്രാപിച്ചു് സംസാരമുക്തന്മാരായിത്തീന്നിട്ടുള്ളതു്. ഈ ജ്ഞാനമാഗ്ഗത്തെ ആശ്രയിച്ചു് സിദ്ധി നേടിയിട്ടുള്ളവർ ഭഗവത് സാധമ്മ്യം പ്രാപിക്കുന്നതുകൊണ്ടു് പിന്നീട് ഒരിക്കലും ജനനമരണങ്ങഠംക്കധീനരായിത്തീരുന്നില്ല. സൃഷ്ടിയിലോ പ്രളയത്തിലോ അവർ ആകുലരായിത്തീരുന്നില്ല.

മായാശക്തി എന്നു പറയുന്ന എന്റെ അപരാപ്രകൃതിയെയാണ് ഞാൻ പ്രപഞ്ചസൃഷ്ടിക്കു് ഉപാധിയായി സ്വീകരിക്കുന്നതു്. ആ ബ്രഹ്മപ്രകൃതിയിൽ ഞാൻ ബീജാവാപം ചെയ്യുന്നു. അതിൽനിന്നാണ് ഭൂതങ്ങളും ഭൗതികങ്ങളായ എല്ലാ പദാത്ഥങ്ങളും ഉണ്ടാകുന്നതു്. ആ മൂലപ്രകൃതി ദേവമനുഷ്യമൃഗാദിസകലയോനികളിലും ജനിക്കുന്ന ശരീരങ്ങഠംക്കെല്ലാം ഹേതുഭൂതമായിട്ടുള്ളതാകയാൽ അത്രയും മഹത്തായിട്ടുള്ളതാകുന്നു. മായാശക്തിയെ മാതാവായും ബീജാവാപം ചെയ്യുന്ന എന്നെ പിതാവായും ലോകവ്യവഹാരമനുസരിച്ചു് പറയുന്നതിൽ തെററില്ല. ഞാൻ നിക്ഷേപിക്കുന്ന ബീജംതന്നെയാണ് ചൈതന്യരൂപത്തിലാവിർഭവിച്ചു് പ്രപഞ്ചത്തെ നിലനിത്തുന്നതു്. അതുതന്നെ പരാപ്രകൃതിയും. പരയും അപരയുമായ പ്രകൃതികളെ കൂട്ടിബന്ധിക്കുന്നതു് സത്വം രജസ്സു് തമസ്സു് എന്ന മൂന്നു പ്രാകൃതികങ്ങളായ ഗുണങ്ങളാണ്. അവ കമ്മഫലമനുഭവിച്ചുതീരുന്നതുവരെ ജീവാത്മാവിനെ ശരീരത്തോടു ബന്ധിപ്പിച്ചു നിത്തുന്നു. ഈ മൂന്നു ഗുണങ്ങളുടേയും ഗുണദോഷങ്ങളും അവ ബന്ധിക്കുന്ന രീതിയും അറിയുന്നതു് അവയിൽനിന്നു് മോചനം നേടുവാൻ സഹായകമാ

---

ക്ഷേത്രത്തിൽനിന്നു പുറത്തിറങ്ങിയ വെങ്കിട്ടരാമൻ തല മുണ്ഡനം ചെയ്യിച്ചു. അതിനുശേഷം ഉടുവസ്ത്രങ്ങഠം അഴിച്ചുകളഞ്ഞു. ഒരു കൗപീനംമാത്രം ധരിച്ചു. കൈയിൽ ഉണ്ടായിരുന്ന ബാക്കി പണവും വലിച്ചെറിഞ്ഞു. തികച്ചും സ്വതന്ത്രനായ അവിടുന്നു് തപസ്സിൽ മുഴുകി. ഇവിടെ കഴിഞ്ഞു വെങ്കിട്ടരാമന്റെ ചരിത്രം. പിന്നീടു് അവിടുന്നു് ലോകത്തിൽ അറിയപ്പെട്ടതു് രമണമഹഷി എന്ന പേരിലാണ്.

ശ്രീ രമണമഹഷിയുടെ അത്ഭുതചരിതം അടുത്ത ദിവസം നമുക്കു തുടരാം. സത്യസാക്ഷാത്കാരത്തിനുള്ള വ്യഗ്രത നമ്മിൽ ശരിക്കും ഉണ്ടാകട്ടെ. ഭഗവാന്റെ തൃപ്പാദങ്ങളിൽ അതിവിനയത്തോടുകൂടി നമുക്കു് സാഷ്ടാംഗം പ്രണമിക്കാം. സനാതനധമ്മം വിജയിക്കട്ടെ.

യിരിക്കും. വികാരങ്ങളോ പരിണാമമോ ഇല്ലാത്തവനായ ക്ഷേത്രജ്ഞനെ നിത്യപരിണാമിയായ ശരീരത്തിൽ അഭിമാനമുള്ളവനാക്കിത്തീക്കുന്നതു് ഈ ഗുണങ്ങളാണു്.

അവയിൽ, അല്ലയോ പരിശുദ്ധാത്മാവായ അജ്ജുന, സത്വഗുണം അത്യന്തം സ്വച്ഛമാകയാൽ വസ്തുക്കളെ ശരിയായി പ്രകാശിപ്പിക്കുന്നതും ദുഃഖസംബന്ധമില്ലാത്തതുമാണു്. അതു് ജ്ഞാനത്തിലും സുഖാനുഭവത്തിലും ആശയുണ്ടാക്കി ദേഹിയെ ബന്ധിക്കുന്നു. രജോഗുണമാകട്ടെ തൃഷ്ണയിൽനിന്നും സംഗത്തിൽനിന്നും ഉണ്ടാകുന്നതാണു്. അതായതു്, കിട്ടാത്തതു കിട്ടണമെന്ന ആഗ്രഹവും കിട്ടിയതു് ഒരിക്കലും കൈവിട്ടുപോകരുതെന്ന ആസക്തിയുമാണു് രജോഗുണത്തിന്നാസ്പദമായിട്ടുള്ളതു്. ഇവയിൽനിന്നുണ്ടാകുന്ന വിഷയാഭിലാഷംകൊണ്ടു് കമ്മത്തിലാസക്തനാക്കി രജോഗുണം മനുഷ്യനെ ബന്ധിക്കുന്നു. അറിവില്ലായ്മയിൽനിന്നുണ്ടാകുന്ന തെററിദ്ധാരണയാണു് തമോഗുണത്തിൻെറ സ്വരൂപം. അതു് പ്രമാദം ആലസ്യം നിദ്ര മുതലായവയെക്കൊണ്ടു് ജീവനെ ബന്ധിക്കുന്നു. സത്വഗുണം സുഖേച്ഛകൊണ്ടു് സുഖകരങ്ങളായ ഭോഗ്യവിഷയങ്ങളിൽ വിവേകപൂവ്വം പ്രവത്തിക്കുവാനാണു് പ്രേരിപ്പിക്കുന്നതു്. രജോഗുണം ജീവികളെ രാഗദ്വേഷങ്ങൾക്കു് അടിമകളാക്കി എപ്പോഴും കമ്മങ്ങളിൽ വ്യാപൃതരാക്കിത്തീക്കുന്നു. തമോഗുണമാകട്ടെ വിവേകത്തെ തടഞ്ഞുനിത്തി അലസന്മാരും നിദ്രാലുക്കളുമാക്കിത്തീക്കുന്നു. ഈ മൂന്നു ഗുണങ്ങളും പ്രകൃതിയിലുള്ള എല്ലാ വസ്തുക്കളിലും ഉണ്ടായിരിക്കും. ഇവയുടെ പ്രത്യേകമായ അഭിവ്യക്തികൊണ്ടുണ്ടാകുന്ന തരതമഭാവമനുസരിച്ചാണു് സാത്വികം, രാജസം, താമസമെന്നു വ്യവഹരിക്കുന്നതു്. എപ്പോഴും ഏതെങ്കിലും ഒരു ഗുണത്തിന്നു മററു ഗുണങ്ങളെ അപേക്ഷിച്ചു് പ്രാമുഖ്യം ഉണ്ടായിരിക്കും. ശ്രോത്രാദി ഇന്ദ്രിയങ്ങൾവഴി അന്തഃകരണത്തിൽ ജ്ഞാനം ഉണ്ടാകുമ്പോൾ സത്വഗുണത്തിന്നാണ പ്രാമുഖ്യമെന്നറിയണം. മററുള്ളവരുടെ സ്വത്തിലുള്ള ആഗ്രഹം, കമ്മവ്യഗ്രത, ഒരിക്കലും ശാന്തിയില്ലാത്ത ഉത്സാഹം, കണ്ടതും കേട്ടതുമെല്ലാം കിട്ടണമെന്നുള്ള അഭിലാഷം ഇതെല്ലാം കാണുമ്പോൾ രജോഗുണത്തിന്നാണു് അവിടെ പ്രാമുഖ്യമെന്നു മനസ്സിലാക്കാം. അവിവേകം, ആലസ്യം, ഉറക്കം, ഉത്സാഹമില്ലായ്മ മുതലായവയാണു് തമോഗുണം പ്രമുഖമായിവരുന്നതിൻെറ ലക്ഷണങ്ങൾ.

ഈ ജന്മത്തിൽ മാത്രമല്ല അടുത്ത ജന്മത്തിലേയ്ക്കും ഈ ഗുണങ്ങളുടെ അതിപ്രസരത്തിൻെറ ഫലങ്ങൾ കാണാവുന്നതാണു്. സത്വഗുണം വദ്ധിച്ചിരിക്കുമ്പോഴാണു് ഒരുവൻ ഈ ദേഹം ഉപേക്ഷിക്കുന്നതെങ്കിൽ അവൻ പിന്നീടു് തത്വജ്ഞന്മാരായ സജ്ജനങ്ങളുടെ ഇടയിലാണു് ജനിക്കുക. രജോഗുണം വദ്ധിച്ചിരിക്കെ മരിച്ചാൽ കമ്മഠന്മാരുടെ ഇടയിലും തമോഗുണം വദ്ധിച്ചിരിക്കെ ദേഹത്യാഗം സംഭവിച്ചാൽ മൂഢയോനികളിലും മൃഗപ്രായന്മാരുടെ വഗ്ഗത്തിലും ആണു് ജന്മം പ്രാപിക്കുക. സത്വപ്രധാനമായ കമ്മങ്ങളുടെ ഫലം ജ്ഞാനവും സുഖവുമായിരിക്കും. രജഃപ്രധാനമായ കമ്മംകൊണ്ടു് ദുഃഖവും, തമഃപ്രധാനമായ കർമ്മംകൊണ്ടു് അജ്ഞാനവും അവിവേകവുമാണു് ഉണ്ടാവുക. സത്വഗുണത്തിൽനിന്നു വിവേകവും രജോഗുണത്തിൽനിന്നു ലോഭവും തമോഗുണത്തിൽനിന്നു് പ്രമാദവും മോഹവും ഉണ്ടാകുന്നുവെന്നു് ഇപ്പോൾ സ്പഷ്ടമായി മനസ്സിലായല്ലൊ. സാത്വികധമ്മത്തിൽ നിഷ്ഠയുള്ളവർ ഊർദ്ധ്വഗതിനേടി ദേവലോകങ്ങളിൽ പോകുന്നു. രജോഗുണത്തിന്നധീനരായിട്ടുള്ളവർ തങ്ങളുടെ കമ്മങ്ങളുടെ ഫലമനുഭവിക്കുവാനായി മനുഷ്യലോകത്തിൽതന്നെ സ്ഥിതിചെയ്യുന്നു. തമോഗുണാനുസൃതങ്ങളായ ആചാരങ്ങളെ പിന്തുടരുന്നവക്കാകട്ടെ അധോഗതിയാണു് ഫലം. അതായതു് അവർ മൂഢന്മാരായ പ്രാകൃതജനങ്ങളുടേയോ പശുപക്ഷ്യാദികളുടേയോ നിലയിലേയ്ക്കു് അധഃപതിക്കുന്നു.

ഈ നിലയിൽ ബന്ധകാരണങ്ങളായിത്തീരുന്ന ഗുണങ്ങൾക്കതീതനാണു് ആത്മാവു് എന്നും ആത്മാവു് ഒരിക്കലും കത്താവോ ഭോക്താവോ ആവുന്നില്ലെന്നും അറിയുന്നവൻ ബ്രഹ്മസ്വരൂപത്തെ പ്രാപിച്ചു് ബ്രഹ്മഭൂതനായിത്തീരുന്നു. അതിന്നു് പ്രധാനമായി വേണ്ടതു് ആത്മാനാത്മവിവേചനമാണു്. അനാത്മാവായ ദേഹത്തിന്നു് കാരണമായിനില്ക്കുന്ന ത്രിഗുണങ്ങളെ അതിക്രമിച്ചു് ആത്മസാക്ഷാത്കാരം നേടുന്നവൻ ജനനം, മരണം, ജര, ദുഃഖം മുതലായവയിൽനിന്നെല്ലാം മുക്തനായി മോക്ഷസുഖ

ത്തെ അനുഭവിക്കുന്നു. ജീവിതലക്ഷ്യം പ്രാപി ച്ചുകഴിഞ്ഞവനാണ് അവൻ.

ഇത്രയും കേട്ടപ്പോശം അജ്ജുനന്റെ ഹൃദയ ത്തിൽ ജിജ്ഞാസ വദ്ധിച്ചു പാത്ഥൻ ചോദിച്ചു: ഈ മൂന്നു ഗുണങ്ങളേയും അതിക്രമിക്കുവാനുള്ള സാധനകളേതെല്ലാമാണ്? അവയെ അതിക്ര മിച്ചവനെ എങ്ങനെ തിരിച്ചറിയാം? അവ ന്റെ ലക്ഷണങ്ങളേതെല്ലാമാണ്? അവൻ എ ങ്ങനെ ലോകത്തിൽ പെരുമാറും?

ഭഗവാൻ മറുപടിയായി ഗുണാതീതന്റെ ലക്ഷണങ്ങളെപ്പററി ഇങ്ങനെ പറഞ്ഞു: അജ്ജുന, ഗുണാതീതനായ ഒരുവൻ സത്വരജ സ്തമോഗുണങ്ങളുടെ കാര്യങ്ങളായ പ്രകാശം, പ്രവൃത്തി, മോഹം ഇവ വ്യക്തമാകുമ്പോശം അവയെ വെറുക്കുകയോ ഇല്ലാതിരിക്കുമ്പോശം അവയെ ആഗ്രഹിക്കുകയോ ചെയ്യുന്നില്ല. അവ ഉണ്ടായാലും ഇല്ലെങ്കിലും അവന് ഒരുപോലെ തന്നെയാണ്. എല്ലാററിനും സാക്ഷിഭൂതനായി നില്ക്കുന്ന അവൻ ഗുണങ്ങളുടെ പ്രവത്തനങ്ങളാൽ ഒരിക്കലും ചാലിതനാകുന്നില്ല. പ്രകൃതിയുടെ ഗുണങ്ങളാണ് ലോകത്തിൽ വ്യാപരിക്കുന്ന തെന്നും തനിക്കതിൽ ബന്ധമൊന്നുമില്ലെന്നും അവന്നു് പൂണ്ണ ബോധ്യമുണ്ട്. അതുകൊണ്ട് ആത്മനിഷ്ഠനായ അവന് സുഖദുഃഖങ്ങളും നിന്ദാ സ്തുതികളും പ്രിയാപ്രിയങ്ങളും മാനാപമാനങ്ങ ളും എല്ലാം തുല്യങ്ങളായിരിക്കും. അവന്റെ മനസ്സിനെ അനുകൂലമായോ പ്രതികൂലമായോ യാതൊന്നും ബാധിക്കാത്തതിനാൽ എല്ലാററി ലും സമനില പുലത്തുവാൻ അവന്നു് വിഷമ മില്ല. കാരണം ലോകത്തിലുള്ള എല്ലാ അനു ഭവങ്ങളും ത്രിഗുണാത്മികയായ പ്രകൃതിയെ ബാ ധിക്കുന്നതാണെന്നും ആ അനുഭവങ്ങളിൽനിന്നെ ല്ലാം അതീതനാണ് താനെന്നും അവൻ സാ ക്ഷാത്കരിച്ചിരിക്കുന്നു, വെള്ളത്തിന്റെ ഇള ക്കംകൊണ്ട് പ്രതിബിംബിതസൂര്യൻ ഇളകുന്നു ണ്ടെന്നു് തോന്നാമെങ്കിലും യഥാത്ഥത്തിൽ സൂര്യന്നു് യാതൊരു ഇളക്കവുമില്ല. അതുപോ ലെ തന്നെ സംബന്ധിച്ചേടത്തോളം ഈ അനു ഭവങ്ങളൊന്നും യഥാത്ഥങ്ങളല്ല. അതുകൊണ്ട് മണ്ണും കല്ലും പൊന്നും വെള്ളിയുമെല്ലാം അവ ന്റെ ദൃഷ്ടിയിൽ തുല്യങ്ങളാണ്. ശത്രുമിത്ര ഭേദം അവന്നില്ല. സവ്വത്ര ആത്മദശനം സാധി ച്ച അവൻ ഐഹികമോ പാരത്രികമോ ആയ യാതൊരു കമ്മങ്ങളിലും ഏർപ്പെടുന്നില്ല. ഇങ്ങനെ എല്ലാററിലും ഉദാസീനനെപ്പോലെ വത്തിക്കുന്നതാണ് ഗുണാതീതന്റെ ലക്ഷണവും സ്വഭാവവും. ഈ ലക്ഷണങ്ങളെല്ലാം സ്വായത്ത മാക്കുവാൻ ശ്രമിക്കുക എന്നുള്ളതാണ് ജീവിത ലക്ഷ്യപ്രാപ്തിക്കുള്ള ഉപായം.

ഇങ്ങനെയുള്ള ഗുണങ്ങളിലോ ഗുണകാര്യ ങ്ങളിലോ ബന്ധമില്ലാതെ അനന്യമായ ഭക്തി യോടുകൂടി ഭഗവാനെ, പുരുഷോത്തമനായ പര മാത്മാവിനെ, ഭജിക്കുക എന്നുള്ളതാണ് ഗുണാ തീതാവസ്ഥയെ പ്രാപിക്കുവാനുള്ള സുഗമമായ മാഗ്ഗം. ത്രിഗുണാത്മികയായ പ്രകൃതിയിലെ ഏതെങ്കിലും ഒരു ഗുണത്തിൽ അല്പമെങ്കിലും മനസ്സു പോയാൽ അതു ബന്ധനത്തിനു കാരണ മായിത്തീരും. ആത്മാനാത്മവിവേചനംകൊ ണ്ട് അനാത്മാവായ ഗുണങ്ങളെ തള്ളി ആത്മാ വിൽത്തന്നെ മനസ്സിനെ ഉറപ്പിച്ചാൽ അവൻ ഗുണാതീതനായി ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. നിരന്തരവും നിവ്യാജവുമായ ഈശ്വരപ്രേമം കൊണ്ട് ബ്രഹ്മതത്വത്തിന്നും, നിത്യസൗഖ്യ ത്തിന്നും, അവ്യയമായ മോക്ഷത്തിന്നും, ശാശ്വ തധമ്മത്തിന്നും ഇരിപ്പിടമായ പരമാത്മാവിൽ കേവലസായൂജ്യമടഞ്ഞു് മനുഷ്യൻ ചരിതാത്ഥ നായിത്തീരുന്നു. ഗുണത്രയാത്മികയായ പ്രകൃ തി പരമാത്മാവിൽനിന്നു് ഭിന്നമായിരിക്ക യാൽ പരമാത്മഭാവം പ്രാപിക്കുന്ന അവന്നു് പ്രകൃതിജന്യമായ സംസാരവുമായി യാതൊരു ബന്ധവുമുണ്ടാകുന്നില്ല. ഈ ലോകത്തിൽ ജീവി ച്ചിരിക്കെ ശരീരത്തിന്നുണ്ടാകുന്ന അനുഭവങ്ങളി ലൊന്നും അവന്നു താദാത്മ്യഭാവമുണ്ടാകുന്നില്ല. അങ്ങനെയുള്ള ഒരുവനെ ജീവന്മുക്തനായി കണ ക്കാക്കാവുന്നതാണ്. അവ്യഭിചാരിയായ അന ന്യഭക്തികൊണ്ട് ആ സ്ഥിതി എളുപ്പത്തിൽ പ്രാപിക്കാവുന്നതുമാകുന്നു.

# ഉപദേശവും അനുഷ്ഠാനവും

## എം. രാമകൃഷ്ണൻനായർ

''ധർമ്മത്തിൻെറ പ്രതിരൂപമാണ് ഗോവ്. നമ്മുടെ തത്ത്വചിന്തയുടെ അടിസ്ഥാനഗ്രന്ഥങ്ങളെ–ഉപനിഷത്തുകളെ–ഭഗവാൻ ശ്രീകൃഷ്ണൻ കറന്നതായി പറയപ്പെടുന്നു. ഗോദാനം ഒരു വലിയ പുണ്യമാണ്. പൈതൃകമായ സ്വത്തുകൊണ്ട് ഗോക്കളെ വാങ്ങി ദാനം ചെയ്യുന്നവൻ അക്ഷയലോകങ്ങളെ പ്രാപിക്കുന്നു. ചൂതുകളിച്ചുണ്ടാക്കുന്ന കൃഷ്ണധനംകൊണ്ടുപോലും ഗോക്കളെ വാങ്ങി ദാനം ചെയ്താൽ അപ്രകാരം ചെയ്യുന്നവൻ അനേകം ദിവ്യവർഷങ്ങൾ സത്ഫലങ്ങൾ നേടി ജീവിക്കും. ഗൃഹസ്ഥൻ നിത്യേന ഗോവിനെ പൂജിക്കേണ്ടതാണ്. ഭൂമിയിൽ ദുഷ്ടന്മാരുടെ ഉപദ്രവമേറുമ്പോൾ ഗോവിൻെറ രൂപം ധരിച്ചാണ് ഭൂമിദേവി മഹാവിഷ്ണുവിനോട് സങ്കടമുണർത്തിക്കാൻ പോകുന്നത്. ഗോഹത്യ ഏററവും വലിയ പാപമാണ്. എല്ലാ ധർമ്മങ്ങളും എല്ലാ ദേവതകളും, ത്രിമൂർത്തികൾപോലും വസിക്കുന്നത് ഗോവിലാണ്. ഗോവിനും ധർമ്മത്തിനും നാലു പാദങ്ങളുണ്ട്. ഗോവിൽ നിന്നു കിട്ടുന്ന പാൽപോലെ ആരോഗ്യവർദ്ധകമായ ഒരു ഭക്ഷണസാധനമില്ല. ഗോപൂജ ഈശ്വരപൂജതന്നെയാണ്'' എന്നിങ്ങനെ ഗോവിന്ദസ്വാമി ക്ഷേത്രാങ്കണത്തിൽവെച്ചു പ്രസംഗിച്ചുകൊണ്ടിരുന്നു.

ഗോമാഹാത്മ്യം ശ്രവിക്കാൻ അന്നു വിക്രമനെത്തിയിരുന്നു. ക്ഷേത്രസംബന്ധമായ എല്ലാ ചടങ്ങുകളിലും അയാൾ പങ്കെടുക്കുക പതിവാണ്. നിത്യേന രാവിലെ കുളിക്കും, കുറിയിടും, അമ്പലത്തിൽ പോകും; ഭഗവാനെ തൊഴും, കാണിക്കയിടും; കണ്ണൂമൂലത്തിൽ തുളസീദളം ചേർത്തു വയ്ക്കും. സംഭാവന നിർലോഭം നൽകും. ഈ ചര്യാക്രമങ്ങളാൽ വിക്രമനെ ഭക്തജനങ്ങളുടെ പട്ടികയിലാണ് എല്ലാവരും ഉൾപ്പെടുത്തിയിരുന്നത്. 'ലക്ഷപ്രഭുവാണെങ്കിലും ദാനശീലൻ' എന്നു് ഏവരും വിക്രമനെ പുകഴ്ത്തി. കള്ളക്കടത്തും, കൊള്ളലാഭവും കരിഞ്ചന്തയുമൊക്കെ ആയാലെന്താ? പണമുള്ളവരിൽ ഇത്ര ഉദാരമായി നല്ല കാര്യങ്ങൾക്ക ദാനം ചെയ്യുന്ന സ്വർണ്ണക്കടക്കാർ എത്ര പേരുണ്ട്? ഇതായിരുന്നു വിക്രമനോട് പൊതുജനങ്ങൾക്കുള്ള മനോഭാവം. ഗോവിന്ദസ്വാമിയുടെ പ്രഭാഷണം കേൾക്കാൻ വന്നപ്പോൾ, പതിവിനു വിരുദ്ധമായി വിക്രമൻ ഭാര്യയേയും മക്കളേയുംകൂടി കൊണ്ടുവന്നിരുന്നു. എല്ലാവർക്കും ഗോവിന്ദസ്വാമിയുടെ പ്രഭാഷണം – പ്രത്യേകിച്ചും രാഗതാളലയസമന്വിതമുള്ള ഗാനങ്ങൾ – ഇഷ്ടപ്പെട്ടു. അടുത്തകൊല്ലവും വരണമെന്നു് ഗോവിന്ദസ്വാമിയെ വിക്രമൻ ക്ഷണിക്കുകയും ചെയ്തു.

പിറേറ ദിവസം വിക്രമൻ സ്വർണ്ണക്കടയിൽ പോയി. രാത്രിയിൽ മടങ്ങിച്ചെന്നപ്പോൾ തൻെറ 'രമണീയ'മന്ദിരത്തിലേയ്ക്കുള്ള വഴിയുടെ ഇരുവശങ്ങളിലും താൻ നട്ടുപിടിപ്പിച്ചിരുന്ന ചെന്തെങ്ങിൻതൈകളുടെ കൈകൾ പശു കടിച്ചു മട്ടിൽ കണ്ടു കോപിഷ്ഠനായി ആരുടെ പശുവാണിങ്ങനെ ചെയ്തതെന്നു് അയാൾ തിരക്കി. അയൽവീട്ടിലെ പശുവാണെന്നു് കുടുംബാംഗങ്ങളറിയിച്ചപ്പോൾ ''എന്തുകൊണ്ടതിനെ എറിഞ്ഞോടിക്കയോ പിടിച്ചുകെട്ടി പൗണ്ടിലേല്പിക്കയോ ചെയ്തില്ല?'' എന്നു് വിക്രമൻ രോഷാകുലനായി ചോദിച്ചു. പശുവിനെ പൂജിക്കണമെന്നു് ഗോവിന്ദസ്വാമി പറഞ്ഞതു് അക്ഷരംപ്രതി പാലിച്ചതേയുള്ളു എന്നവരറിയിച്ചു. അപ്പോൾ വിക്രമനോതി: 'പേശി നടക്കുന്നവർ പലതും പറയും. അതുപോലൊക്കെ ചെയ്യാൻ തുടങ്ങിയാൽ കഞ്ഞിപ്പാത്രത്തിൽ പാററ വീഴും. പ്രസംഗം കേൾക്കാൻ പോകുമ്പോൾ നമ്മൾ മണലിലിരിക്കാറില്ലേ? എഴുന്നേററു പോരുമ്പോൾ വസ്ത്രത്തിൽ പററിപ്പിടിച്ചിരിക്കുന്ന മണൽ കുടഞ്ഞു കളഞ്ഞിട്ടല്ലേ പോരിക? അതിൽ കൂടുതൽ ആരുടെ വാക്കിനും വില കല്പിക്കേണ്ടതില്ല.''

ഇതൊരു വെറും കഥയല്ല. നിത്യേന മനുഷ്യൻ ജീവിതത്തിൽ പകർത്തുന്ന ഒരനുശാസനമാണ്. വ്യാസൻ, ശങ്കരൻ, ബുദ്ധൻ, ക്രിസ്തു, കൃഷ്ണൻ, ശ്രീരാമകൃഷ്ണൻ, നാരായണഗുരുസ്വാമികൾ—ഇങ്ങനെ അതിവിശിഷ്ടമായ ഒരു പരമ്പരതന്നെ നമ്മോടെന്തെല്ലാം ഉപദേശിച്ചിരിക്കുന്നു! പൃഷ്ഠഭാഗത്തു പററിപ്പിടിച്ചിരിക്കുന്ന മണൽ തട്ടിത്തുത്തുകളയുന്നത്ര ലാഘവബുദ്ധിയോടെ അതെല്ലാം നാം തിരസ്കരിച്ചിരിക്കയല്ലേ? ''ഏട്ടിലപ്പടി, പയററിലിപ്പടി'' എന്ന പഴമൊഴി പതിരില്ലാതെ നിലകൊള്ളുന്നതു് നമ്മുടെ ഉത്സാഹപൂർവ്വമായ അനുസരണംകൊണ്ടാണല്ലോ. ഏതു വിധിയും ഉപദേശവും ശ്രദ്ധാപൂർവ്വം, ഏകാഗ്രതയോടെ കേൾക്കുന്നതായും അതിൻപടി പ്രവർത്തിക്കാൻ തയ്യാറാണെന്നുറപ്പുള്ളതായും നാം ഭാവിക്കും. പക്ഷേ, ഉപദേശങ്ങളെല്ലാം, ചേമ്പിലയിൽ വീണ വെള്ളംപോലെ എങ്ങും തങ്ങാതെയും പുരളാതെയും, കേട്ട നിമിഷത്തിൽത്തന്നെ നമ്മൾ തിരസ്കരിക്കുന്നുണ്ട്. ഇതാണ് ആദിമപാപമെന്നു് ഞാൻ വിശ്വസിക്കുന്നു. ഏററവും വലിയ പാപവുമിതാണ്. ഗുരു പുറത്തു് വിശന്നിരിക്കുമ്പോൾ, മുറിയുമടച്ചിരുന്നു് ഗുരുവിന്റെ ചിത്രത്തിന്റെ മുമ്പിലിരുന്നു നിവേദ്യമർപ്പിച്ചു പൂജ നടത്തുന്ന ഭക്തന്റെകാര്യം ശ്രീനാരായണദേവനരുളിയതും ഈ കഥാസാരമറിഞ്ഞുകൊണ്ടായിരിക്കണം.

---

# പുസ്തകാഭിപ്രായം

## ആമ്നായമഥനം:

**വേദരത്നം ശ്രീ ഏക്കര രാമൻനമ്പൂതിരി**

**പ്രസിദ്ധീകരണം: അനാദി ബുക്സ്, തവനൂർ.**

പേജ് XII. + 188. വില. രൂപ. 6.

കൈരളിക്ക് നൂതനമായി കൈവന്നിരിക്കുന്ന ഒരമൂല്യസമ്പത്താണ് വേദജ്ഞനായ ശ്രീ ഏക്കര രാമൻ നമ്പൂതിരിയുടെ 'ആമ്നായമഥനം.' ആമ്നായം=വേദം. അനന്തപാരവും ഗംഭീരവും ദുർവിഗാഹ്യവുമായ വേദവാങ്മയമഹോദധിയെ സ്വതഃസിദ്ധമായ പ്രജ്ഞാവൈഭവത്താൽ മഥനം ചെയ്തു് സാരാർത്ഥം ഉദ്ധരിച്ചു്, ആധുനികവിദ്യാർത്ഥിലോകത്തിനു് ഗ്രാഹ്യമായ ഭാഷയിലും രീതിയിലും പ്രകാശിപ്പിക്കുകയാണ് ഗ്രന്ഥകാരൻ ഇവിടെ ചെയ്തിരിക്കുന്നതു്. വേദശബ്ദത്തിന്റെ അർത്ഥവ്യാപ്തി, അധ്യയനസമ്പ്രദായം, സംഹിതാവിഭജനം, വേദാംഗങ്ങൾ, യജ്ഞവിധാനം, അതിരാത്രാദി സോമയാഗങ്ങളുടെ നിർവ്വഹണം തുടങ്ങിയ വിവിധവിഷയങ്ങൾ ഇതിൽ നിരൂപിക്കപ്പെട്ടിട്ടുണ്ട്. ഈ വിഷയങ്ങളെ അധികരിച്ചു ഗ്രന്ഥകാരൻ, 'അനാദി'മാസികയിൽ പലപ്പോഴായി പ്രസിദ്ധീകരിച്ച 18 ലേഖനങ്ങളുടെ സമാഹാരമാണ് 'ആമ്നായമഥന'മെന്നു മുഖവുരയിൽ പറയുന്നുണ്ട്. വേദവിദ്യാർത്ഥികൾ അവശ്യം ഗ്രഹിച്ചിരിക്കേണ്ടതാണീ വിഷയങ്ങളെല്ലാം. പക്ഷെ, കാലവൈപരീത്യത്താൽ, സാരാർത്ഥജിജ്ഞാസുക്കളായ വേദവിദ്യാർത്ഥികൾ ഇന്നു് ഇല്ലാതായിരിക്കുന്നുവെന്നുതന്നെ പറയാം. അല്പം ജിജ്ഞാസയുള്ളവരുണ്ടെങ്കിൽ, ആ ജിജ്ഞാസ വേദഭാഷയ്ക്കും കർമ്മപ്രധാനമായ വൈദികധർമ്മത്തിനും കാലഗതിയിൽ സംഭവിച്ച, ചരിത്രപരമായ, വികാസപരിണാമങ്ങളെ സംബന്ധിച്ചാണ്; അല്ലാതെ, വൈദികധർമ്മത്തിന്റെ ആന്തരമായ പൊരുൾ ഗ്രഹിച്ചു് അനുഷ്ഠിക്കാനുള്ളതല്ല. ചരിത്രഗവേഷണതത്പരന്മാരായ അത്തരം വിദ്യാർത്ഥികളുടെ ജിജ്ഞാസ ശമിപ്പിക്കാനുള്ള പല വിവരങ്ങളുംകൂടി ഈ ഗ്രന്ഥത്തിൽ കാണാം. ഏഴുപതിലേറെ കൊല്ലം നിരന്തരമായി വേദോപാസന ചെയ്തു സാക്ഷാത്കരിച്ചിട്ടുള്ള ഗ്രന്ഥകാരന്റെ ബഹുമുഖമായ വിജ്ഞാനം പൊതുജനങ്ങൾക്കുകൂടി പകർന്നുകൊടുക്കുവാനുള്ള ഈ സംരംഭം സർവ്വഥാ അഭിനന്ദനീയമായിരിക്കുന്നു. വേദങ്ങളുടെയും വൈദികധർമ്മത്തിന്റെയും പ്രചരണത്തിനുള്ള ഗ്രന്ഥകാരന്റെ പരിശ്രമം പൂർണ്ണവിജയത്തിലെത്തട്ടെ എന്നാശംസിക്കുന്നു.

സഖ്യാനന്ദസ്വാമി

## ആർഷഗീതം

**താമരശ്ശേരി കൃഷ്ണൻഭട്ടതിരി (മുരളി)**

**വിതരണം: ശ്രീ നാരായണ ബുക്ക്സ്റ്റാൾ,**

**പടിഞ്ഞാറെ നട, ഗുരുവായൂർ.**

വില 50 പൈസ.

ഭാഗവതോത്തമനായ ശ്രീ മുരളിയുടെ, അനേകം സദുപദേശങ്ങളടങ്ങിയ ഒരു ചെറിയ ഖണ്ഡകാവ്യമാണിതു്. ശ്രീമദ് ഭാഗവതത്തിലെ ഋഷഭദേവന്റെ ഉപദേശമാണ് ഈ ആർഷഗീതത്തിന്നടിസ്ഥാനമായി സ്വീകരിച്ചിട്ടുള്ളതു്. വിഷയങ്ങളുടെ പുറകെ ഓടിനടന്നു് ജീവിതം വ്യർത്ഥമാക്കിക്കളയാതെ ഭക്തിരസമാസ്വദിച്ചു് ജീവിതത്തെ സഫലമാക്കുവാനുള്ള ഒരു പ്രചോദനം ഈ ഗ്രന്ഥപാരായണത്തിൽനിന്നു് സിദ്ധിക്കുന്നു, പൂന്താനത്തിന്റെ ജ്ഞാനപ്പാനയെ അനുസ്മരിപ്പിക്കുന്നതാണ് ഇതിലെ പ്രതിപാദനം. നിത്യപാരായണത്തിന്നും മനനത്തിന്നും പററിയ ഒരു ചെറുഗ്രന്ഥം.

## 1 ദാമ്പത്യപ്രശ്നങ്ങൾ

സമ്പാദകൻ: ഡൊമീഷ്യൻ മാണിക്കത്താൻ

പേജ് 148. വില 5 രൂപ

## 2 ദാമ്പത്യജീവിതത്തിലൂടെ

ഡോ. ജയിസ് & ജോസ് – പോന്നൂക്കര.

പേജ് 128. വില. 5. രൂപ.

ജനതാ ബുക്ക്സ്റ്റാൾ. തേവര, എറണാകുളം.

ദാമ്പത്യജീവിതത്തെ ശാസ്ത്രീയവീക്ഷണത്തിൽ വിലയിരുത്തുകയും വിവിധ ദാമ്പത്യപ്രശ്നങ്ങളെ ചച്ച് ചെയ്തു തൃപ്തികരമായ സമാധാനം കണ്ടെത്തുകയും ചെയ്യുന്ന രണ്ടു ശാസ്ത്രഗ്രന്ഥങ്ങളാണ് ഇവ. വഴിവക്കിൽ നിന്നും 10 പൈസയ്ക്കു കിട്ടുന്ന പുസ്തകങ്ങൾ വാങ്ങി രഹസ്യമായി വായിക്കുന്ന യുവതീയുവാക്കന്മാരും നവദമ്പതികളും തെററായ കാര്യങ്ങൾ പഠിക്കുകയും പല തരത്തിലുള്ള രോഗങ്ങൾക്ക് അടിമകളാകുകയും ചെയ്യുന്നു. അവക്ക് മാഗ്ഗനിദ്ദേശം നല്കാൻ പര്യാപ്തങ്ങളായ ഗ്രന്ഥങ്ങളില്ലാത്തതിനാലാണ് ഇങ്ങനെ സംഭവിക്കുന്നതു്. വിദഗ്ദ്ധന്മാരായ ഡോക്ടർമാരും പ്രശസ്തമനഃശാസ്ത്ര പണ്ഡിതന്മാരും ചേന്നു തയ്യാറാക്കിയ ഈ ദാമ്പത്യ ശാസ്ത്രഗ്രന്ഥങ്ങൾ മേല്പറഞ്ഞ കുറവു പരിഹരിക്കുന്നു. കുടുംബാസൂത്രണത്തിനു കൃത്രിമമാഗ്ഗങ്ങൾ സ്വീകരിക്കുന്നതിനുപകരം ആത്മനിയന്ത്രണത്തിലൂടെ സന്താനനിയന്ത്രണം സാധിക്കേണ്ടതിന്റെ ആവശ്യകതയും അതിനുള്ള മാഗ്ഗങ്ങളും ഈ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നതു് പലക്കും ഉപകാരപ്രദമാണ്. ലൈംഗിക വിദ്യാഭ്യാസത്തിന്റെ ആവശ്യകതയും ഇതിൽ വ്യക്തമാക്കിയിട്ടുണ്ട്. മനഃശാസ്ത്രത്തിൻേറയും ശരീരശാസ്ത്രത്തിന്റെയും അടിസ്ഥാനത്തിലാണ് ഗ്രന്ഥങ്ങൾ രണ്ടും രചിച്ചിരിക്കുന്നതു്. ദാമ്പത്യജീവിതം നയിക്കുന്നവരും ഗാഹസ്ഥ്യത്തിൽ പ്രവേശിക്കുവാനാഗ്രഹിക്കുന്നവരുമായ എല്ലാ ആളുകൾക്കും പ്രയോജനപ്രദമായ ഗ്രന്ഥങ്ങളാണിവയെന്നു് നിസ്സംശയം പറയാം.

പി. എൻ. ജി. നായർ.

## ശ്രീചോററാനിക്കരമ്മയുടെ പ്രസാദം

ടി. ആർ. കൃഷ്ണൻനമ്പീശൻ, തോട്ടത്തിൽ, പോസ്റ്റ്, ഇരിങ്ങോൾ, പെരുമ്പാവൂർ.

ചോററാനിക്കരഭഗവതി, ശ്രീഗുരുവായൂരപ്പൻ, ശ്രീപൂണ്ണത്രയീശൻ എന്നീ ദേവീദേവന്മാരെ സ്തുതിക്കുന്ന ഒമ്പതു കീത്തനങ്ങളുടെ സമാഹാരമാണ് പ്രസ്തുത പുസ്തകം. കലികാലത്തു് ജന്മസാഫല്യം നേടുവാൻ ഭക്തിയാണല്ലൊ ഉത്തമമായ മാഗ്ഗം. ഭക്തിയുടെ വളച്ചയ്ക്കു് കീത്തനങ്ങളാണ് സഹായകങ്ങളായിട്ടുള്ളതു്. പല വിധത്തിലുള്ള ആശകളെക്കൊണ്ടും കമ്മവാസനകളെക്കൊണ്ടും പ്രക്ഷുബ്ധമായിരിക്കുന്ന മനുഷ്യമനസ്സിനെ ഈശ്വരനിൽ ഏകാഗ്രമായി ഉറപ്പിച്ച് ശാന്തിയിലേയ്ക്കും സമാധാനത്തിലേയ്ക്കും നയിക്കുവാൻ കീത്തനങ്ങൾക്കുള്ള കഴിവു് അനുഭവവേദ്യമാണ്. ശ്രീ നമ്പീശന്റെ ഭക്തിഭാവാർദ്രമായ ഹൃദയത്തിൽനിന്നും നിഗ്ഗളിക്കുന്ന ആത്മാത്ഥതനിറഞ്ഞ ഈ സ്തോത്രങ്ങൾ ഭക്തന്മാക്കു നിത്യപാരായണത്തിന്നു് ഏററവും ഉത്തമമായിട്ടുള്ളതാണ്. സൗജന്യവിതരണത്തിന്നുദ്ദേശിച്ചുള്ള ഒരു പ്രസിദ്ധീകരണമാണിതെന്നും പുസ്തകത്തിൽ കാണുന്നു.

---

# വാത്തകൾ

## ശ്രീകരാനന്ദസ്വാമികളുടെ മഹാസമാധി

തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമത്തിലെ മാനേജരായിരുന്ന ശ്രീ ശ്രീകരാനന്ദസ്വാമികൾ ജൂലായ് 25–ാംനു ഉച്ചയ്ക്കു് രണ്ടര മണിക്ക് ഭൗതികദേഹം ഉപേക്ഷിച്ച് ശ്രീരാമകൃഷ്ണപാദങ്ങളിൽ ലയിച്ചിരിക്കുന്നു. ശ്രീ വിരജാനന്ദസ്വാമികളിൽനിന്ന് മന്ത്രദീക്ഷ വാങ്ങിയിരുന്ന സ്വാമിജി 1952–ൽ ശ്രീ ശങ്കരാനന്ദസ്വാമികളിൽ നിന്നാണ് സന്ന്യാസം സ്വീകരിച്ചതു്. തൃശ്ശൂർ, സേലം, സിംഗപ്പൂർ, റംഗൂൺ, നത്രംപള്ളി, മൈസൂർ, കാലടി മുതലായ സ്ഥലങ്ങളിലുള്ള ആശ്രമങ്ങളിലെ സേവനോത്സുകമായ ജീവിതത്തിന്നുശേഷം 1971 ലാണ് സ്വാമിജി തിരുവനന്തപുരം ആശ്രമത്തിലെത്തിയതു്. ആദ്ധ്യാത്മികകാര്യങ്ങളിൽ വളരെയധികം ശ്രദ്ധാലുവും നല്ലൊരു ഭക്തനുമായിരുന്ന അദ്ദേഹം അന്യരുടെ ദുഃഖങ്ങളിൽ വളരെയധികം കാതരനായിരുന്നു. ഉദാരമനസ്കനും വിശാലഹൃദയനുമായിരുന്ന സ്വാമിജി തന്റെ സ്നേഹപൂണ്ണവും ഹൃദയസ്പൃശ്യവുമായ പെരുമാററംകൊണ്ടു് എല്ലാവരുടേയും സ്നേഹബഹുമാനങ്ങൾ ആജ്ജിച്ചിരുന്നു. ശ്രീരാമകൃഷ്ണസംഘത്തിന്നു് വലിയൊരു നഷ്ടമാണ് ശ്രീകരാനന്ദസ്വാമികളുടെ മഹാസമാധികൊണ്ടുണ്ടായിട്ടുള്ളതു്.

* * * *

ആഗസ്റ്റ് മാസത്തെ ഏകദിന അന്തര്യോഗം 14–ാംനു ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

---

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 62 | 1977 സെപ്തംബർ | ലക്കം 9 |
|---|---|---|

## അമൃതവാണി

ധരിച്ചിരിക്കേണ്ട ഒരു വലിയ സംഗതിയാണിതു്. സുഹൃത്തുക്കളേ, സഹോദരന്മാരേ, ഭാവിയിൽ നമുക്കു് ഉറപ്പിച്ചു പറയേണ്ട സംഗതിയും ഇതാണെന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. എനിക്കു നല്ല നിശ്ചയമുണ്ടു്, ഈ വസ്തുത ധരിക്കണമെന്നു ഞാൻ നിങ്ങളോടു് അപേക്ഷിക്കുന്നു. സ്വയം ഒന്നിനും കൊള്ളരുതാത്തവനെന്നു രാവും പകലും കരുതുന്നവനിൽനിന്നു് ഒരു ഗുണവുമുണ്ടാകാൻ പോകുന്നില്ല. രാവും പകലും സ്വയം ദീനൻ, നീചൻ, വകയ്ക്കു കൊള്ളരുതാത്തവൻ, എന്നും മറ്റും വിചാരിച്ചാൽ ഒന്നിനും കൊള്ളരുതാത്തവൻതന്നെയാകും. 'എനിക്കുണ്മയുണ്ടു്, ഉണ്മയുണ്ടു്' എന്നു പറഞ്ഞാൽ, നിങ്ങൾ അത്തരക്കാരാകുന്നു. മറിച്ചു്, എനിക്കുണ്മയില്ല, ഞാനൊന്നുമല്ല എന്നു സദാ പറഞ്ഞാൽ, ധ്യാനിച്ചാൽ, ശരി, നിങ്ങൾ അങ്ങനെ ആയിത്തീരുന്നു. അവശ്യം നിങ്ങൾ ഓർക്കേണ്ട വലിയ വസ്തുതയിതാണു്. സർവ്വശക്തന്റെ സന്താനങ്ങളാണു് നാം. പരിമിതിയററ, ദിവ്യമായ, അഗ്നിയിൽനിന്നുണ്ടായ സ്ഫുലിംഗങ്ങളാണു് നാം. നാം എങ്ങനെ വെറും ശൂന്യമാകും ? എല്ലാം നാമാണു്; എന്തു ചെയ്യാനും നാമൊരുക്കമാണു്. എല്ലാം ചെയ്യാൻ നമുക്കു കഴിയും. എല്ലാംതന്നെ മനുഷ്യൻ ചെയ്യണം. നമ്മുടെ പൂർവ്വികന്മാർക്കു് ഈ ആത്മവിശ്വാസമുണ്ടായിരുന്നു. പരിഷ്കാരത്തിന്റെ പുരോഗതിയിൽ അവരെ ഏറെയേറെ മുന്നേററിയ പ്രചാലകശക്തിയും ഈ ആത്മവിശ്വാസമായിരുന്നു. അധോഗതിയോ വല്ല ദോഷമോ പിണഞ്ഞിട്ടുണ്ടെങ്കിൽ — എന്റെ വാക്കുകൾ ശ്രദ്ധിക്കുക – അതുണ്ടായതു നമ്മുടെ ആളുകൾക്കു് ഈ ആത്മവിശ്വാസം നഷ്ടപ്പെട്ട ദിവസം തന്നെയാണു്. ആത്മവിശ്വാസം നശിക്കയെന്നു വെച്ചാൽ, ഈശ്വരവിശ്വാസം നശിക്കയെന്നാണു് അർത്ഥം. നിങ്ങളിലും, നിങ്ങളിലൂടെയും, പ്രവർത്തിക്കുന്ന അനന്തവും 'മാംഗലികവുമായ ഈശ്വരസത്തയിൽ' നിങ്ങൾക്കു വിശ്വാസമുണ്ടോ ? സർവ്വവ്യാപിയും അന്തര്യാമിയുമായ 'ഈശ്വരസത്ത ഓരോ പരമാണുവിലും ഉണ്ടെന്നു്, സംസ്കൃതഭാഷയിൽ പറയുമ്പോലെ, എല്ലാററിലും ഓതപ്രോതമാണെന്നു്', വിശ്വസിച്ചാൽ, എങ്ങനെ നിങ്ങൾക്കു നൈരാശ്യം നേരിടും ? ഞാനൊരു ചെറിയ കുമിളയാവാം; നിങ്ങൾ മലപോലെയുള്ള ഒരലയാവാം; നിങ്ങൾക്കെന്നപോലെ എനിക്കും പശ്ചാത്തലമായിട്ടുള്ളതു് കരയില്ലാക്കടലാണു്. ജീവിതം, പ്രഭാവം, ആദ്ധ്യാത്മികത — ഇവയുടേതായ ആ അപാരപാരാവാരമാണു് നിങ്ങൾക്കെന്നപോലെ എനിക്കും പശ്ചാത്തലം. ഈ പശ്ചാത്തലത്തെപ്പററി എപ്പോഴും ഓർമ്മിക്കുക.

— വിവേകാനന്ദസ്വാമികൾ

# ശ്രീനാരായണഗുരുദേവൻ

മൃഡാനന്ദസ്വാമി

ശ്രീ ശങ്കരാചാര്യസ്വാമികൾക്കുശേഷം കേരളം കണ്ടിട്ടുള്ള ഏററവും വലിയ ആധ്യാത്മിക മഹാപുരുഷന്മാരിൽ ഒരാളായ ശ്രീ നാരായണ ഗുരുദേവന്റെ ജയന്തി ആഘോഷിക്കുന്ന ഈ അവസരത്തിൽ അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നും ഉപദേശങ്ങളിൽനിന്നും നമുക്കു പഠിക്കുവാനുള്ള പാഠങ്ങളെപ്പററി സ്മരിക്കുന്നതു് ഉചിതമായിരിക്കുമല്ലൊ. ജാതിമതഭിന്നതകളെയെല്ലാം നിരാകരിച്ചു് അദ്വൈതത്തിന്റെ അടിസ്ഥാനത്തിൽ സമത്വത്തിലും സാഹോദര്യത്തിലും അധിഷ്ഠിതമായ ഒരു സമുദായത്തെ കെട്ടിപ്പടുക്കാൻ ശ്രമിച്ച സർവ്വസമാരാധ്യനായ ഒരു മഹാത്മാവാണു് നാരായണഗുരു. ഇന്നു് അദ്ദേഹത്തിന്റെ ഉപദേശങ്ങളെ പലരും പലവിധത്തിലും വ്യാഖ്യാനിക്കുന്നുണ്ടു്. ഏതു നിലയിൽനിന്നു നോക്കിയാലും സർവ്വാഭിവന്ദ്യമായ ഒരു പദത്തെ അദ്ദേഹം അധിരോഹണം ചെയ്തിട്ടുള്ളതായി കാണാം. ഒരു വിപ്ലവകാരി, സാമൂഹ്യപ്രവർത്തകൻ, സനാതനധർമ്മത്തിന്റെ സമുദ്ധാരകൻ, ഒരു ആധ്യാത്മികമഹാപുരുഷൻ, അനാചാരങ്ങളോടും അന്ധവിശ്വാസങ്ങളോടും സുധീരം പോരാടിയ ഒരു ധീരസേനാനി മുതലായ നിലകളിൽ മാത്രമല്ല മതവിരോധിയായ ഒരു യുക്തിവാദിയായിട്ടുകൂടി ചിലർ അദ്ദേഹത്തെ ചിത്രീകരിക്കാറുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ ജീവിതത്തെപ്പററി നിഷ്പക്ഷമായി പഠിക്കുന്നതായാൽ നമുക്കു കാണാൻ സാധിക്കും, സ്വയം ബ്രഹ്മനിഷ്ഠനായിരുന്ന അദ്ദേഹം പൗരാണിക ഋഷിമാരുടെ പരമ്പരയിൽപ്പെട്ട ഒരു ആദ്ധ്യാത്മികമഹാപുരുഷനായിരുന്നുവെന്നു്. ഒരു തികഞ്ഞ ത്യാഗിയും ജീവന്മുക്തനുമായിരുന്ന അദ്ദേഹം ചുററുമുള്ള ജീവരാശികളുടെ ശ്രേയസ്സിന്നും സമുദ്ധരണത്തിന്നും വേണ്ടി ശ്രമിച്ചു് മഹത്തായ ഒരു ആദർശമാണു് മററുള്ളവർക്കു് കാണിച്ചുകൊടുത്തതു്. ശ്രീശങ്കരാചാര്യർ വിവേകചൂഡാമണിയിൽ പറയുന്നു:

> ശാന്താ മഹാന്തോ നിവസന്തി സന്തോ
> വസന്തവല്ലോകഹിതം ചരന്തഃ
> തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ–
> നഹേതുനാന്യാനപി താരയന്തഃ.

അങ്ങനെ സ്വയം സംസാരമഹാസമുദ്രം കടന്നു് മററുള്ളവരെയും കടക്കാൻ സഹായിച്ചു് വസന്തത്തെപ്പോലെ ലോകഹിതം മാത്രം ലക്ഷ്യമാക്കി പ്രവർത്തിച്ചുകൊണ്ടു സഞ്ചരിച്ച ഒരു മഹാത്മാവായിരുന്നു ഗുരുദേവൻ. ദർശനമാലയിൽ അദ്ദേഹം സ്വന്തം ജീവിതത്തെ അടിസ്ഥാനപ്പെടുത്തിയാണു് ബ്രഹ്മജ്ഞാനിയുടെ ലക്ഷണം പറയുന്നതു്:

> ദഗ്ദ്ധ്വാ ജ്ഞാനാഗ്നിനാ സർവ്വമൃദ്ധിശ്യ ജഗതാം ഹിതം
> കരോതി വിധിവത് കർമ്മ ബ്രഹ്മവിദ് ബ്രഹ്മണി
> സ്ഥിതഃ. (10.5)

(ജ്ഞാനാഗ്നിയിൽ എല്ലാ കർമ്മങ്ങളെയും ദഹിപ്പിച്ചു്, ലോകനന്മയെ മാത്രം ലക്ഷ്യമാക്കി ബ്രഹ്മനിഷ്ഠനായ ബ്രഹ്മജ്ഞാനി യഥാവിധി കർമ്മങ്ങൾ ചെയ്യുന്നു.) ശ്രീമദ്ഭാഗവതത്തിൽ സൂചിപ്പിക്കുന്നതുപോലെ (7 – 9 – 44) മുക്തിയെ ആഗ്രഹിച്ചു് സ്വാത്മനിഷ്ഠന്മാരായി വിജനങ്ങളിൽ താമസിച്ചിരുന്ന മുനിമാരിൽനിന്നു് തീരെ വ്യത്യസ്തമായിരുന്ന ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതു്. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' എന്ന ശ്രീ വിവേകാനന്ദസ്വാമികൾ നൽകിയ മുദ്രാവാക്യത്തിന്റെ നല്ലൊരു പ്രായോഗികദൃഷ്ടാന്തമാണദ്ദേഹം കാണിച്ചുതന്നതു്. ഭാരതത്തിന്റെ രണ്ടു മഹനീയാദർശങ്ങൾ ത്യാഗവും സേവനവുമാണു്. സർവ്വേശ്വരനെ വിരാഡ്രൂപത്തിൽ സാക്ഷാത്കരിച്ചു് ഈശ്വരസേവ എന്ന നിലയ്ക്കു് സമുദായസേവനം ചെയ്യാനാരംഭിക്കുന്ന ഒരാൾക്കു മാത്രമേ സ്വാർത്ഥത്യാഗം സമ്പൂർണ്ണമാക്കി, ജഗദ്ധിതത്തിൽക്കൂടി ആത്മമോക്ഷം നേടുവാൻ സാധിക്കുകയുള്ളു. നമ്മുടെ ഓരോ പ്രവൃത്തിയും ശരീരത്തെയും മനസ്സിനെയും ബുദ്ധിയെയുമെല്ലാം

പരോപകാരത്തിന്നായി, അന്യരുടെ സുസ്ഥി തിക്കവേണ്ടി, ബലികഴിക്കുവാൻ സന്നദ്ധ മാക്കിത്തീർക്കുവാനായിരിക്കണം. ഉത്കൃഷ്ട മായ ഒരു ആദർശത്തെ അടിസ്ഥാനപ്പെടുത്തി യായിരിക്കണം നമ്മുടെ ജീവിതം. സമുദായ ത്തിന്നു വേണ്ടിയോ ലോകത്തിന്നു വേണ്ടിയോ എന്തെങ്കിലും ചെയ്യുവാൻ തുടങ്ങുമ്പോഴ് നമുക്ക് പ്രചോദനം നൽകേണ്ടതു് ഈ അദ്ധ്യാത്മികാ ദർശമായിരിക്കണം. ഒരു തികഞ്ഞ ആസ്തികനാ യിരുന്ന ഗുരുദേവൻ ഈ തത്വമാണു് തൻെറ ജീവിതംകൊണ്ടു പഠിപ്പിക്കുന്നതു്.

ഈശ്വരൻെറ മുമ്പിൽ എല്ലാവരും സമന്മാ രാണെന്നും അവിടെ ജാതിവ്യത്യാസത്തിന്നു സ്ഥാനമില്ലെന്നും കാണിക്കുവാനാണു് അദ്ദേ ഹം ക്ഷേത്രപ്രതിഷ്ഠാദികളിൽ വ്യാപൃതനാ യതു്. അവിടെയും അദ്ദേഹം എല്ലാ സിദ്ധാന്ത ങ്ങളെയും കൂട്ടിയിണക്കി മനുഷ്യപുരോഗതി ക്കുള്ള മാർഗ്ഗം കാണിച്ചുതരുന്നു. ആദ്ധ്യാത്മിക മാർഗ്ഗത്തിൽ സഞ്ചരിക്കാൻ തുടങ്ങുന്ന ഒരുവന്നു് തുടക്കത്തിൽ പ്രതിമാരാധന അനുപേക്ഷണീ യമാണു്. പൂർണ്ണമായും അദ്വൈതനിഷ്ഠനായ അദ്ദേഹത്തിൻെറ ഏതൊരു പ്രവൃത്തിയും ലോ കസംഗ്രഹത്തിനുവേണ്ടിയായിരുന്നു. പ്രതിമോ പാസനയിൽനിന്നു് മനുഷ്യൻ ക്രമേണ പ്രതീ കോപാസനയിലേയ്ക്കു പുരോഗമിക്കുന്നു. ശിവ ൻെറയും സുബ്രഹ്മണ്യൻെറയും മററും പ്രതിഷ്ഠയ്ക്കു ശേഷം ഓംകാരപ്രതിഷ്ഠ നടത്തിയതിൻെറ രഹ സ്യം ഇതാണു്. ഏതെങ്കിലും പ്രതീകത്തിൽ മനസ്സുറപ്പിക്കുവാൻ കഴിഞ്ഞാൽ പിന്നെ അന്ത ർമ്മുഖമായിത്തീർന്ന മനസ്സ് തന്നിൽത്തന്നെ കുടി കൊള്ളുന്ന ഈശ്വരനെ സാക്ഷാത്കരിക്കുവാ നാണു് ശ്രമിക്കുന്നതു്. കണ്ണാടി പ്രതിഷ്ഠിച്ചു് തന്നെത്തന്നെ ഈശ്വരപ്രതിരൂപമായി കാണ്മാ നദ്ദേഹം ഉപദേശിച്ചതിന്നുശേഷമാണു് സർവ്വ ഗതവും സർവ്വവ്യാപിയും സർവ്വജ്ഞവും സർവ്വ ശക്തിയുമായ ആത്മചൈതന്യത്തെ ലോക ത്തിലെല്ലായിടത്തും സാക്ഷാത്കരിക്കുവാൻ വേണ്ട പരിശീലനം നേടുവാൻവേണ്ടി പ്രതിഷ്ഠ കളൊന്നുമില്ലാത്ത അദ്വൈതാശ്രമങ്ങളദ്ദേഹം സ്ഥാപിച്ചതു്. ആത്മബോധത്തിൻെറ ക്രമേണ യുള്ള വളർച്ചയെ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ള പ്രതിഷ്ഠകളെക്കൊണ്ടു് അദ്വൈതത്തിലേയ്ക്കുള്ള പടികളെ, ദ്വൈതത്തെയും വിശിഷ്ടാദ്വൈത ത്തെയും മററുംപററിയുള്ള സ്വാഭിപ്രായം അദ്ദേ ഹം വ്യക്തമാക്കി. ആ അദ്ധ്യാത്മസാക്ഷാത് കാരത്തിന്നു മതം അനുപേക്ഷണീയമെന്നത്രെ അദ്ദേഹത്തിൻെറ അഭിപ്രായം. ഒരു കാലത്തു് കേരളത്തിലെ അസമത്വംകൊണ്ടും അനാചാര ങ്ങളെക്കൊണ്ടും പൊറുതി മുട്ടിയ ഒരു ജനവി ഭാഗം ഹിന്ദുമതം വിട്ടു മററു മതങ്ങളിലേയ്ക്കു പോകാൻ തുനിഞ്ഞപ്പോഴ് അദ്ദേഹം പറഞ്ഞ ഒരഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേ ഹത്തെ മതവിരോധിയായി ചിത്രീകരിക്കാൻ വെമ്പുന്ന കുറെ ആളുകളുണ്ടിന്നു്. 'മതമേതാ യാലും മനുഷ്യൻ നന്നായാൽ മതി' എന്നതിന്നു് മതത്തെപ്പററി ശ്രദ്ധിക്കേണ്ടതില്ല, മതംതന്നെ വേണമെന്നില്ല എന്നാണദ്ദേഹം അഭിപ്രായ പ്പെടുന്നതു് എന്നു് ചിലർ വ്യാഖ്യാനിക്കാ റുണ്ടു്. പക്ഷെ മനുഷ്യൻ നന്നാവുകയെന്നതി നെന്താണർത്ഥമെന്നു് അവർ ആലോചിക്കുന്നി ല്ല. നല്ലവണ്ണം തിന്നുതടിച്ചു് ശക്തന്മാരാവുക യെന്നാണോ? ഉപനിഷത്തുകളിൽ പറയുന്ന വിരോചനൻെറ അനുയായികളായി മനുഷ്യർ അധഃപതിക്കണമെന്നു് അദ്ദേഹം ഉദ്ദേശിച്ചിരി ക്കയില്ലെന്നു തീർച്ചയാണു്. പിന്നെ നന്നാവുക യെന്നാൽ മാനസികവും ബുദ്ധിപരവുമായി അവർ നന്നാവണമെന്നായിരിക്കണം ഗുരുദേ വനുദ്ദേശിക്കുന്നതു്. രാഗദ്വേഷാദികൾ നശിച്ചു് പരിശുദ്ധമായ ഒരു മനസ്സുണ്ടാകണമെങ്കിൽ തപസ്സാധന അത്യാവശ്യമാണു്. ''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ...'' ലോക ത്തിലുള്ള കലഹങ്ങൾക്കെല്ലാം കാരണം ഈ രാഗദ്വേഷങ്ങളാണു്. രാഗദ്വേഷങ്ങളെ ജയിച്ച വനാണു് ശരിയായ മനുഷ്യൻ. മനുഷ്യൻ നന്നാവുകയെന്നാൽ രാഗദ്വേഷരഹിതമായ ഭാ വത്തോടെ സർവ്വരെയും സഹോദരത്വേന കാണു വാനും മററുള്ളവരെ സഹായിക്കുവാനായി സ്വാർത്ഥം സമ്പൂർണ്ണം ത്യജിക്കുവാനുമുള്ള മനഃശു ദ്ധി നേടുകയെന്നർത്ഥം. അതിന്നുള്ള അഭ്യാസങ്ങ ളാണു് മതങ്ങളിലെല്ലാമുപദേശിക്കുന്നതു്. മത ങ്ങളെല്ലാം പരിപൂർണ്ണതയ്ക്കുള്ള മാർഗ്ഗങ്ങളാണു് എന്ന ബോധത്തോടുകൂടി ആ പരിപൂർണ്ണത നേടു വാൻ ശ്രമിക്കുകയാണു വേണ്ടതു്. അല്ലാതെ മത ത്തിൻെറ പേരും ചൊല്ലി കലഹിച്ചുകൊണ്ടിരി ക്കുകയല്ല വേണ്ടതു് എന്നാണു് ഗുരുദേവൻ അതു കൊണ്ടു് അർത്ഥമാക്കുന്നതു്. മതങ്ങളെച്ചൊല്ലി

വഴക്കകൂടി മതധർമ്മങ്ങളനുഷ്ഠിക്കാതിരിക്കുന്നതാണ് ഇന്നത്തെ കഷ്ടപ്പാടുകൾക്കെല്ലാം കാരണം. ഒരു സദ്യക്കുവേണ്ടി കറികളെപ്പററി ആളുകൾ വഴക്കു കൂട്ടുമ്പോൾ 'കറിയേതായാലും സദ്യ നന്നായാൽ മതി' എന്നൊരാൾ പറഞ്ഞാൽ കറിതന്നെ വേണ്ട എന്ന അർത്ഥം ധരിക്കുന്നതു് കടന്ന കയ്യാണ്. സദ്യ നന്നാവണമെങ്കിൽ കറി കൂടിയേ തീരൂ. അതുപോലെ മനുഷ്യൻ നന്നാവണമെങ്കിലും മതം കൂടിയേ തീരൂ. സദാചാരപരമായ ഒരു ജീവിതത്തിന്നു് അടിത്തറയിടുന്നതു് അതാണല്ലൊ. ഏതൊരു മതത്തിലും ഉപദേശിക്കുന്ന അഭ്യാസക്രമങ്ങളെക്കൊണ്ടു് മനസ്സ് രാഗദ്വേഷവിമുക്തമാകും. അതിൻെറ ഫലമോ ?

> രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
> ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി
> പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ.

മനസ്സിനെ രാഗദ്വേഷവിമുക്തമാക്കിക്കൊണ്ടു ലോകത്തിൽ ജീവിച്ചാൽ മനഃപ്രസാദം കിട്ടും. മനഃപ്രസാദംകൊണ്ടു് നിത്യസുഖം കൈവരും. അങ്ങനെയുള്ള മഹർഷിമാരാണ് ഭാരതസംസ്കാരത്തിൻെറ അടിത്തറ പാകിയതു്. അതുകൊണ്ടാണ് അതു് ഇന്നും അനശ്വരമായി നിലനില്ക്കുന്നതു്. ആദ്ധ്യാത്മികമായ അടിത്തറയില്ലാതെ കെട്ടിപ്പൊക്കിയിട്ടുള്ള സംസ്കാരങ്ങളുടെയെല്ലാം നില നാം ലോകത്തിൽ കണ്ടുകഴിഞ്ഞു. ക്ഷണഭംഗുരങ്ങളായ ഭൗതികകാര്യങ്ങളെ അടിസ്ഥാനമാക്കിയുള്ള എന്തും നശ്വരമായിരിക്കയേ ഉള്ളൂ.

ആ ആദ്ധ്യാത്മികമായ ആർഷസംസ്കാരത്തിൻെറ പ്രതീകമായിട്ടാണ് നാം ശ്രീനാരായണഗുരുവിനെ കാണേണ്ടതു്. അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാകുന്ന ഇത്തിക്കണ്ണികൾ വന്നാക്രമിച്ച് സനാതനമതവൃക്ഷത്തിന്നു് നാശം തട്ടിക്കൊണ്ടിരുന്ന ഒരു സന്ദർഭത്തിലാണ് അദ്ദേഹം വരുന്നതു്. ഹൈന്ദവധർമ്മത്തിൻെറ വിജയപതാകയായ അദ്വൈതത്തെ പ്രായോഗികമാക്കിക്കാണിച്ചുകൊണ്ടു് അദ്ദേഹം വേദാന്തത്തിന്നു് ഒരു നവജീവൻ നൽകി. ശാന്തിയിലേയ്ക്കും സമാധാനത്തിലേയ്ക്കും നയിക്കുന്ന സാർവ്വലൗകികമായ ഒരു ആദർശം പ്രചരിപ്പിച്ച ആ വിശാലമനസ്സനെ സങ്കുചിതമായ ഒരു പരിധിയ്ക്കുള്ളിലൊതുക്കിനിർത്തുവാൻ ശ്രമിക്കുന്നതു് വലിയ ഒരു സാഹസമായിരിക്കും. അന്നു് ജനങ്ങൾക്കു സങ്കല്പിക്കുവാൻകൂടി സാധിക്കാത്തവയായിരുന്നെങ്കിലും സമുദായത്തിൽ അവശ്യം വരേണ്ടിയിരുന്ന പരിഷ്കാരങ്ങളിലാണ് അദ്ദേഹം ശ്രദ്ധ കേന്ദ്രീകരിച്ചതു്. അന്നദ്ദേഹം തുടങ്ങിവെച്ച മദ്യവർജ്ജനം, അയിത്തോച്ചാടനം, ഹരിജനോദ്ധാരണം മുതലായവയാണ് പിന്നീടു് സ്വതന്ത്രഭാരതത്തിൻെറ ശ്രേയസ്സിന്നും ഐശ്വര്യത്തിന്നുംവേണ്ടി ഗാന്ധിജി വിഭാവനം ചെയ്ത പ്രസ്ഥാനങ്ങൾ. സമുദായത്തിൽ നിശ്ശബ്ദമായ ഒരു വിപ്ലവംകൊണ്ടു് എങ്ങനെ പരിഷ്കാരങ്ങൾ വരുത്തിത്തീർക്കാമെന്നതിന്നു് അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ ഉത്തമദൃഷ്ടാന്തങ്ങളാണ്. ഇന്നു് മനുഷ്യസ്നേഹിയെന്നും സമുദായസ്നേഹിയെന്നും രാഷ്ട്രസ്നേഹിയെന്നും പറഞ്ഞു് വിപ്ലവത്തിനും സമരത്തിന്നും ആഹ്വാനം ചെയ്യുന്നവർ ഈ മഹാവിപ്ലവകാരിയുടെ ജീവിതമൊന്നു പഠിക്കേണ്ടതാണ്. ഇന്നുള്ള ഏതൊരു ഇസവും വിഭാവനം ചെയ്യുന്ന വിപ്ലവങ്ങളെക്കാളെല്ലാം വലിയതായ ഒരു വിപ്ലവത്തിന്നു് വിത്തു പാകുന്നതാണ്, 'ഒരുജാതി ഒരുമതം ഒരുദൈവം മനുഷ്യന്'' എന്ന മഹാവാക്യം. 'പല മതസാരവുമേകം' എന്നു മുതലായ മററു ഉപദേശങ്ങളുടെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചാലേ അദ്ദേഹത്തിൻെറ സാരവത്തായ ഉപദേശങ്ങളുടെ അർത്ഥം നമുക്കു മനസ്സിലാവുകയുള്ളൂ.

ശ്രീനാരായണഗുരുദേവൻെറ ജീവിതത്തിൽ നിന്നു പഠിക്കുവാനുള്ള മഹത്തായ മറെറാരു പാഠമാണ് ആരിലും കുററം കാണുകയോ ആരെയും ദുഷിക്കുകയോ ചെയ്യരുതെന്നുള്ളതു്. ഒരിക്കലും മററാരെയെങ്കിലും ആക്ഷേപിക്കുകയോ കുററം പറയുകയോ അദ്ദേഹം ചെയ്യുന്നില്ല. അവർണ്ണസമുദായത്തിൻെറ അധഃപതനത്തിന്നു് ഹേതുഭൂതന്മാരായ സവർണ്ണമേധാവികളുടെ പലവിധ ആക്ഷേപങ്ങൾക്കും അദ്ദേഹം പാത്രമായിട്ടുണ്ടെങ്കിലും അവരിൽ ദോഷാരോപണം ചെയ്യാനദ്ദേഹം മുതിരുന്നില്ല. അന്നു് നിലവിലിരുന്ന അനാചാരങ്ങളുടെ അനാശാസ്യത കണ്ടറിഞ്ഞവരും അവ ദൂരീകരിയ്ക്കാൻ ആത്മാർത്ഥമായി ശ്രമിച്ചിരുന്നവരുമായ സവർണ്ണരുമുണ്ടായിരുന്നു എന്ന വാസ്തവം ഗുരുദേവൻ അംഗീ

കരിക്കുകയും ചെയ്തിരുന്നു. എല്ലാം ഒരു ലീല യെന്നോണം സ്വീകരിച്ച് പരിഹാസപൂർവ്വമായ മറുപടികൊണ്ട് എതിരാളികളെ കീഴടക്കു വാൻ അദ്ദേഹത്തിനുള്ള കഴിവ് ഒന്നു പ്രത്യേക മായിരുന്നു. 'കുഞ്ഞേ, നിനക്കു ശാന്തിയും സമാധാനവും വേണമെങ്കിൽ മററുള്ളവരുടെ കുററം കാണുവാൻ ശ്രമിക്കാതിരിക്കു. പകരം സ്വന്തം കുറവുകൾ കാണുവാൻശ്രമിക്കുക' എന്ന ശ്രീ ശാരദാദേവിയുടെ അവസാനത്തെ ഉപ ദേശമാണ് ഗുരുദേവന്റെ മഹനീയമായ ആ ജീവിതം വായിക്കുമ്പോൾ നമുക്ക് ഓർമ്മവരിക. ഇന്ന് പ്രസംഗമണ്ഡപങ്ങളിലേറിനിന്ന്, സമു ദായത്തിൽ കാണുന്ന അനാചാരങ്ങൾക്കെല്ലാം കാരണം സവർണ്ണരാണെന്ന് പറഞ്ഞ് അവരെ അടിമുടി ആക്ഷേപിക്കുക തൊഴിലായി സ്വീക രിച്ചിട്ടുള്ള സമുദായപരിഷ്കർത്താക്കൾ ഈ കാര്യം പ്രത്യേകമായി ഗുരുദേവന്റെ ജീവിതത്തിൽനി ന്നു പഠിക്കേണ്ടതാണ്. മററുള്ളവരെ ഇടിച്ചു താഴ്ത്തുവാനല്ല, നാം നന്നാകുവാനും ഉയരുവാനു മാണ് പരിശ്രമിക്കേണ്ടതു് എന്നുള്ളതു് ഏവരും ശ്രദ്ധിക്കേണ്ട ഒരു ആദർശമാണ്.

സദാചാരപരമായ ജീവിതത്തിന്റെ അടി സ്ഥാനതത്ത്വത്തെ എത്ര ലളിതമായി അദ്ദേ ഹം വിവരിക്കുന്നുവെന്നു നോക്കുക:

''അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം.
ഒരുവനു നല്ലതുമന്യനല്ലലും ചേ-
പ്പൊരു തൊഴിലാത്മവിരോധിയോർത്തിടേണം.''

അദ്വൈതത്തിന്റെ പരമോച്ച ശിഖരത്തിൽ നിന്നുകൊണ്ടാണ് അദ്ദേഹം എല്ലാം നോക്കി ക്കണ്ടിരുന്നതും വിധി കല്പിച്ചിരുന്നതും. ശ്രീ ശങ്കരാചാര്യരെപ്പോലെ അദ്വൈതപരങ്ങളായ അനേകം കൃതികൾക്കു പുറമേ സാധാരണ ജന ങ്ങൾക്കുവേണ്ടി ഒട്ടേറെ സ്തോത്രങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ഭക്തിയുടെയും ജ്ഞാനത്തി ന്റെയും സമഞ്ജസമായ സമ്മേളനംകൊണ്ട് മനോഹരങ്ങളായ ആ സ്തോത്രങ്ങളോരോന്നും അദ്വൈതസത്യത്തിലേയ്ക്കു കയറുവാനുള്ള സോ പാനങ്ങളായിട്ടാണ് അനുഭവപ്പെടുന്നതു്.

അവശതയനുഭവിച്ചിരുന്ന ജനസമുദായത്തി ന്റെ ഉന്നമനത്തിന്നാണ് കരുണാശാലിയായ അദ്ദേഹം തന്റെ പ്രവർത്തനങ്ങളിൽ പ്രാധാന്യം കൊടുത്തതു്. ശ്രീവിവേകാനന്ദസ്വാമികളുടെ ഉപദേശമനുസരിച്ചു ഡാ: പൽപു ബാംഗ്ളൂരിൽ നിന്നും ഇവിടെ വന്ന് ഗുരുദേവന്റെ പ്രവർത്ത നങ്ങളെ സംഘടനാരൂപത്തിലാക്കി സഹായി ച്ചതും പ്രാബല്യവും പ്രാമുഖ്യവും കൊടുത്തതും ഇ ത്തരുണത്തിൽ ഓർത്തുപോവുകയാണ്. സർവ്വജന സുഹൃത്തായിരുന്ന ഗുരുദേവന്റെ മേൽ ഒരു പ്രത്യേകസമുദായത്തിന്നും പ്രത്യേക അവകാശം ഇല്ല. ചിലർ ജാതിയുടെ പേർ പറഞ്ഞ് മഹ ത്തായ അദ്ദേഹത്തിന്റെ പ്രാഭവത്തെ സങ്കുചി തമാക്കുവാൻ ശ്രമിച്ചതിന്നെതിരെ അദ്ദേഹം പ്രബുദ്ധകേരളത്തിന്റെ ആദ്യകാലലക്കങ്ങളിൽ ഒരു പരസ്യപ്രസ്താവനതന്നെ ചെയ്യുവാൻ നിർബ്ബ ന്ധിതനായിട്ടുണ്ട്. തനിക്കു യാതൊരു ജാതിയു മില്ലെന്നും ജാതിയുടെ പേർ പറയുന്നവർ തന്റെ അനുയായികളല്ലെന്നുംവരെ അദ്ദേഹം അതിൽ പറഞ്ഞിട്ടുണ്ട്. ശ്രീനാരായണഗുരു ഒരു പ്രത്യേക ദേശത്തിന്റെയോ സമുദായത്തിന്റെ യോ ഗുരുവല്ല. ജഗദ്ഗുരുവായ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ സാർവ്വലൗകികങ്ങളാണ്; സർവ്വജ നഹിതത്തെ ലക്ഷ്യമാക്കിയുള്ളവയാണ്. ആ നിലയ്ക്ക് ഇന്ന് ലോകം മുഴുവൻ അവ സ്വീകരി ക്കാൻ സന്നദ്ധമായിട്ടുമുണ്ട്.

ശാന്തിയും സമാധാനവും നിറഞ്ഞ സമത്വ സുന്ദരമായ ഒരു സമുദായത്തെ കെട്ടിപ്പടുക്കുകയാ യിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. സങ്കുചിത മായ ഒരു ആശയമോ ആദർശമോ അദ്ദേഹത്തിനു ണ്ടായിരുന്നില്ല. അങ്ങനെയുള്ള ലോകാചാര്യ ന്മാർ വരുന്നതു് നമ്മുടെ പൂജ വാങ്ങാനോ, പ്ര ശംസ കേൾക്കാനോ അല്ല. ധർമ്മസംസ്ഥാപ നമാണ് അവരുടെ ആഗമനോദ്ദേശം. അതു കൊണ്ട് അവരുടെ ജീവിതവും ഉപദേശങ്ങളും പഠിക്കുകയും അതിൽനിന്നു കിട്ടുന്ന തത്ത്വങ്ങൾ നമ്മുടെ ജീവിതത്തിൽ പ്രായോഗികമാക്കാൻ ശ്രമിക്കുകയുമാണ് അവരോടുള്ള ഭക്തി കാണി ക്കുവാനുള്ള മാർഗ്ഗം. അതിന്നുള്ള പ്രചോദനം നൽകാൻ അവരുടെ ജയന്തി ആഘോഷങ്ങൾ സഹായകങ്ങളാകണം.

[1975 - ലെ ചതയദിനാഘോഷത്തോടനുബന്ധിച്ച് ആലുവായിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ സംഗ്രഹം.]

# ആദ്ധ്യാത്മികോപദേശങ്ങൾ

### ശ്രീ യതീശ്വരാനന്ദസ്വാമികൾ

## മനസ്സിനെ നിയന്ത്രിക്കുക

മനോനിയന്ത്രണം സമ്പാദിക്കുകയാണ് അദ്ധ്യാത്മജീവിതത്തിലെ ഏററവും വിഷമം പിടിച്ച കർത്തവ്യം. അശാന്തമനസ്സിനെ അനസ്യൂതമായ പ്രാർത്ഥനകൊണ്ടു മാത്രമേ നിയന്ത്രിക്കാൻ സാധിക്കൂ. പ്രാർത്ഥന അവസാനിക്കുക എന്ന പ്രശ്നമേയില്ല. മനോനിയന്ത്രണം സാധിച്ച് മനസ്സുതന്നെ നമ്മുടെ വഴികാട്ടിയായിത്തീരാൻ സദാ ഈശ്വരനോട് പ്രാർത്ഥിക്കുക.

യൗവ്വനാരംഭത്തിൽ മനസ്സ് പുത്തൻ കളിമണ്ണുപോലെ മൃദുവാണ് – അതു് ഏതു രൂപത്തിലും വാർത്തെടുക്കാം. അതു് സംസാരാഗ്നിയിൽ അകപ്പെട്ടു് ഇഷ്ടികപോലെ ഉറച്ചിട്ടില്ല. അതുകൊണ്ടു് യൗവ്വനാരംഭത്തിൽ മനസ്സിനെ ഈശ്വരാകാരമാക്കി വാർത്തെടുക്കണം. വിചാരങ്ങളെ നിയന്ത്രിക്കുന്നതു് വളരെ വിഷമമാണ്. ചിതറിയ കടുകുമണികൾപോലെ ലൗകികകാര്യങ്ങളിൽ ചിലവായിക്കൊണ്ടിരിക്കുന്ന മാനസിക ശക്തികളെ ഒരുക്കൂട്ടി ഈശ്വരനിലേയ്ക്കു് തിരിക്കുന്നതു് ഏററവും ക്ലേശകരമാണ്. ധ്യാനിക്കാൻ ശ്രമിക്കുമ്പോഴറിയാം മനസ്സിന്റെ യഥാർത്ഥസ്വഭാവമെന്താണെന്നു്.

## കാണാത്ത ഈശ്വരനെ എങ്ങനെ സ്നേഹിക്കാം ?

മനസ്സിൽ എപ്പോഴും പൊന്തിവരുന്ന ഒരു സംശയമുണ്ടു്: ''കാണുകയോ അറിയുകയോചെയ്യാത്ത ഈശ്വരനെ എങ്ങനെ സ്നേഹിക്കാം!'' ലാട്ടുമഹാരാജ് ഭംഗിയുള്ള ഒരു ഉദാഹരണം പറയുന്നുണ്ടു്. ഒരാപ്പീസിൽ ജോലിക്കപേക്ഷിക്കുന്ന ആൾ അവിടത്തെ മേലധികാരിയെ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. എന്നാലും അപേക്ഷ വേണ്ടവിധം പരിഗണിക്കപ്പെടുകയും അർഹതയുണ്ടെങ്കിൽ അയാൾക്കു് ജോലി കിട്ടുകയും ചെയ്യുന്നു. അതുപോലെ, കാണുകയും അറിയുകയും ചെയ്യാത്ത ഒരീശ്വരനെ സ്നേഹിക്കുന്നതും അദ്ദേഹത്തോടു് പ്രാർത്ഥിക്കുന്നതും അസാധ്യമല്ല. ഏതായാലും ഇത്തരം സംശയങ്ങൾ ബ്രഹ്മജ്ഞാനിയായ ഒരു ഗുരുവിന്റെ കടാക്ഷത്താൽ നശിക്കുന്നു. അങ്ങനെ ഒരു ഗുരുവിനെ കിട്ടിയില്ലെങ്കിൽത്തന്നെ അധ്യാത്മമാർഗ്ഗത്തിൽ ചരിക്കുന്ന, തന്നേക്കാൾ പുരോഗമിച്ച ആരുടെയെങ്കിലും സഹായം തേടാവുന്നതാണ്. ഗുരു എല്ലാ തടസ്സങ്ങളും നീക്കി സത്യവസ്തുവിലേയ്ക്കുള്ള വഴി കാണിച്ചുകൊടുക്കുന്നു. ഗുരുവാക്യത്തിൽ പൂർണ്ണവിശ്വാസം പുലർത്തുകയും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ശ്രദ്ധയോടെ അനുഷ്ഠിക്കുകയും ചെയ്യണം.

## വസ്തുരഹസ്യം ബുദ്ധിപരമായി അറിഞ്ഞു് ധ്യാനിക്കണം

നമ്മുടെ ശരീരം പ്രപഞ്ചത്തിലെ സ്ഥൂല ജഡത്തിന്റെ ഒരു ഭാഗമാണ്. നമ്മുടെ മനസ്സ് പ്രപഞ്ചമനസ്സിന്റെ ഒരു ഭാഗമാണ്. നമ്മുടെ ജീവാത്മാവു് പ്രപഞ്ചപ്രാണന്റെ ഒരംശമാണ്. അങ്ങനെ എല്ലാ തരത്തിലും നാം വിരാഡ്രൂപനായ ഈശ്വരന്റെ അംശമാണ്. പ്രപഞ്ചത്തെ ചലിപ്പിക്കുന്ന ആ പ്രാണശക്തിതന്നെയാണ് നമ്മിലും പ്രവഹിക്കുന്നതു്. ഇതാണ് വാസ്തവമെങ്കിലും നമ്മുടെ അഹങ്കാരവുമായി താദാത്മ്യപ്പെട്ടു് നാം ഈ വസ്തുത മറക്കുന്നു. ഈ വസ്തുസത്യം അറിയുന്നതുതന്നെയാണ് ജീവിതത്തിന്റെ ഉദ്ദേശ്യം.

സ്ഥൂലശരീരം സൂക്ഷ്മശരീരത്താൽ – മനസ്സിനാൽ – വ്യാപ്തമായിരിക്കുന്നു. ആത്മാവു് ഈ സൂക്ഷ്മശരീരത്തേയും വ്യാപിച്ചുനില്ക്കുന്നു. ആത്മാവു് അങ്ങനെ ശരീരമനസ്സുകൾക്കതീതമാണ്. മരണത്തോടുകൂടി അതുവരെയുണ്ടായിരുന്ന ശരീരം ഇല്ലാതാവുന്നു. ആത്മാവോടുകൂടിയ സൂക്ഷ്മശരീരം വീണ്ടും ജനിക്കുന്നു. ആദ്ധ്യാത്മികാനുഭവം ഉണ്ടാവണമെങ്കിൽ മനസ്സിനും ബുദ്ധിക്കും അപ്പുറത്തു് പോവണം. ഞാൻ ശരീരമാ

ണ്ട് എന്ന ഭാവനയാണ് ആദ്യത്തെ തടസ്സം. നാം ശരീരത്തെപ്പററി അത്രയധികം ചിന്തിക്കുന്നു. അല്പംകൂടി ഉയരുമ്പോൾ നാം നമ്മുടെ മനസ്സുമായി താദാത്മ്യപ്പെടുന്നു. മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഉള്ള അറിവല്ല ആദ്ധ്യാത്മികാനുഭവം. ശരീരമനസ്സുകൾക്കപ്പുറം പോവണമെങ്കിൽ വളരെക്കാലം നിഷ്ഠയായി ജപധ്യാനങ്ങളനുഷ്ഠിക്കണം. എന്നാലും ഇന്ദ്രിയവിഷയങ്ങളോടുള്ള ആസക്തി വിടുത്തിയില്ലെങ്കിൽ ആദ്ധ്യാത്മികാനുഭവം ഉണ്ടാവില്ല. ബോട്ടിനെ കുററിയിൽ കെട്ടിയ കയറഴിക്കാതെ രാത്രി മുഴുവൻ തുഴഞ്ഞ മദ്യപാനികളുടെ അനുഭവമാണ് അപ്പോഴുണ്ടാവുക. ജീവിതനാടകത്തിൽ ഏതു് വേഷമാണോ കൈയ്‌വന്നിട്ടുള്ളതു് അതു് ഭംഗിയായി അഭിനയിക്കണം. വിദ്യാർത്ഥിയായാലും, ഗൃഹിണിയായാലും, ഗൃഹനാഥനായാലും അവനവൻെറ ചുമതലകൾ ശരിയായറിഞ്ഞു് അവ ഭംഗിയായി അനുഷ്ഠിക്കണം. എന്നാൽ കർമ്മം ചെയ്യുകൊണ്ടിരിക്കേതന്നെ ഇന്ദ്രിയവിഷയങ്ങളിൽ അനാസക്തി പുലർത്തി ഈശ്വരാരാധനയും ചെയ്യണം.

ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ശാശ്വതബന്ധം നാം നമ്മുടെ ബുദ്ധികൊണ്ടറിഞ്ഞു് സുപ്രതിഷ്ഠിതമാക്കണം. അതനുഭവിക്കണമെങ്കിൽ ധ്യാനം പരിശീലിക്കണം. പ്രപഞ്ചം മുഴുവൻ പരമേശ്വരചൈതന്യത്തിൽ മുങ്ങിനില്ക്കുകയാണ്. ഈ ചൈതന്യം തന്നെയാണ് ഇഷ്ടദേവതയുടെ രൂപം കൈയ്‌ക്കൊള്ളുന്നതു്. ആ ഇഷ്ടദേവതയെ ശരീരക്ഷേത്രത്തിൽ ഹൃദയമാകുന്ന ശ്രീകോവിലിൽ പ്രതിഷ്ഠിക്കുന്നു. ഈശ്വരചൈതന്യത്തിൻെറതന്നെ വേറൊരംശമായ ഭക്തൻ ആ ഇഷ്ടദേവതാവിഗ്രഹത്തെ ആരാധിക്കുന്നു. നാം ശരീരമാണെന്നു് ബോധമുള്ളേടത്തോളം കാലം ഈശ്വരചൈതന്യത്തേയും മനുഷ്യരൂപത്തിലുള്ള അവതാരരൂപത്തിൽ തന്നെ ആരാധിക്കണം. എന്നാൽ ധ്യാനത്തിൻെറ അടിയിലുള്ള ഈ പാരമാർത്ഥികരഹസ്യം അറിഞ്ഞിരിക്കണം. അങ്ങനെ സാധന ചെയ്താൽ ക്രമത്തിൽ ഉയന്ന അറിവും ആനന്ദവും ഉണ്ടാവും.

## അഭ്യാസവും വൈരാഗ്യവും

മനസ്സിനെ എങ്ങനെ നിയന്ത്രിക്കാം ? അതിനുള്ള വഴികളാണ് അഭ്യാസവും വൈരാഗ്യവും. ശരിയായ രീതിയിൽ ശരിയായ മനോഭാവത്തോടുകൂടി വേണം അഭ്യസിക്കുവാൻ. കുററിയിൽനിന്നു് കയറഴിച്ചില്ലെങ്കിൽ, നങ്കൂരം പൊക്കിയില്ലെങ്കിൽ എത്ര അഭ്യസിച്ചാലും പ്രയോജനമുണ്ടാവില്ല. സദാ സശ്രദ്ധനായിരിക്കുക. മനസ്സ് സദാ ചഞ്ചലമാണ്. പൊന്തിവരുന്ന ദുഷ്ടചിന്തകൾ നിരോധിക്കണം. ജപം കൊണ്ടു് മനസ്സിനു് ഉയർച്ചകിട്ടുന്നു, കാഴ്ച വിസ്തൃതമാവുന്നു. പുറമേ ആക്കും നമുക്ക് ഏകാഗ്രത തരാൻ സാധ്യമല്ല. ആ ജോലി നാംതന്നെ ചെയ്യണം. വിചാരധാര അനുസ്യൂതമായി ഈശ്വരനിലേയ്ക്കു് പ്രവഹിക്കുന്നതാണ് ധ്യാനം. മനസ്സ് ഒരു നിമിഷം ഈശ്വരനിൽ ഏകാഗ്രപ്പെട്ടു് ഉടനെത്തന്നെ അതിൽനിന്നു് തെററി അലയാൻ തുടങ്ങുന്നതു് കാണാം. തളരാതുള്ള ദൃഢപരിശീലനംകൊണ്ടു് മറെറാന്നിലും അലയാതെ ഈശ്വരനിൽത്തന്നെ വിശ്രമിക്കാൻ അതിനെ പഠിപ്പിക്കണം. പല പരാജയങ്ങൾക്കുശേഷം മനസ്സിലാവും ഈശ്വരൻ മാത്രമാണ് ഏക ആശ്രയവും രക്ഷിതാവുമെന്നു്. അതുവരെ പൂർണ്ണമായ ആത്മസമർപ്പണം സാധിക്കാൻ വിഷമമാണ്. ഉറങ്ങാൻ പോകുന്നതിനുമുമ്പ് ഭഗവാൻെറമുമ്പിൽ നമസ്കരിച്ചു് ഭഗവന്നാമം ജപിച്ചുകൊണ്ടു് കിടക്കുക. ഭഗവദ്രൂപം മനസ്സിൽ കണ്ടുകൊണ്ടു് ഉറങ്ങുക. സാധിക്കുമെങ്കിൽ കുറച്ചു നേരം കിടക്കയിലിരുന്നു് ജപിച്ചശേഷം കിടക്കുക. ഇങ്ങനെ എന്നും ചെയ്താൽ ഉണരുമ്പോൾ മനസ്സ് ജപിച്ചുകൊണ്ടു് ഉത്സാഹത്തോടുകൂടി ഉണരുന്നതായികാണാം.

## സദാചാരനിഷ്ഠയും അദ്ധ്യാത്മസാധനയും

ജപംകൊണ്ടു് ശരീരവും മനസ്സും പരിശുദ്ധമായിത്തീരുന്നു. ദുഷ്ടചിന്തകൾ — ലൗകികചിന്തകൾ — മനസ്സിൽ പ്രവേശിക്കാതിരിക്കുക എന്നതാണ് മനഃശ്ശുദ്ധി എന്ന പദംകൊണ്ടുദ്ദേശിക്കുന്നതു്. മനസ്സ് ഉയന്നു് വിശാലമാവുക എന്നതാണ് സാധനയിലുള്ള പുരോഗതികൊണ്ടു് ഉദ്ദേശിക്കുന്നതു്. ജപധ്യാനങ്ങൾ പതിവായി അനുഷ്ഠിക്കുന്നതുകൊണ്ടു് നമ്മുടെ കാഴ്ചപ്പാടു് വിശാലമായിത്തീരുന്നു. സ്ഥൂലശരീരം, അഹങ്കാരം ഇവയുമായി താദാത്മ്യപ്പെട്ടിരിക്കുന്നിടത്തോളംകാലം നാം സുഖദുഃഖങ്ങൾക്കധീനരാണ്. അദ്ധ്യാത്മസാധനയിൽ മുന്നോട്ടു പോവുന്തോറും കെട്ടുകളഴിഞ്ഞു് നമുക്ക് സ്വാ—

ത്രുപബോധമുണ്ടാവും. അപ്പോഠം സുഖദുഃഖങ്ങഠം നമ്മെ ബാധിക്കുകയില്ല. ഞാൻ എന്നതു് ശരീരമോ മനസ്സോ അല്ല എന്നു് അപ്പോഠം മനസ്സിലാവും. ആത്മജ്യോതിസ്സ് തിളങ്ങി പ്രകാശിക്കും. 'ഞാൻ ആത്മാവാണു്' എന്ന ബോധം വർദ്ധിക്കുന്തോറും അകത്തു് കൂടുതൽ കൂടുതൽ ആനന്ദം അനുഭവപ്പെടും; അതു് നമ്മെ അമൃതത്വത്തിലേയ്ക്കു നയിക്കും. സദാചാരനിഷ്ഠകൊണ്ടു് നാം പരിശുദ്ധി അറിയാനിടവരുന്നു; അദ്ധ്യാത്മസാധനകൊണ്ടു് പരിശുദ്ധി നമ്മിൽ ദൃഢപ്രതിഷ്ഠമായിത്തീരുന്നു. ഈ രണ്ടു സാധനകളും ചേർന്നു് നമ്മെ ലക്ഷ്യത്തിലേയ്ക്കു് നയിക്കും. അനന്തമായ ബലവും നിർഭയത്വവും കൈവരും. അദ്ധ്യാത്മസാധനകൊണ്ടു് പരിശുദ്ധി കൈവന്നാലും ഈശ്വരസാക്ഷാത്ക്കാരം ഉണ്ടായിക്കൊള്ളണമെന്നില്ല. ഈശ്വരാനുഗ്രഹംകൊണ്ടു മാത്രമേ അതു് സാധിക്കൂ. അടഞ്ഞുകിടന്ന മുറിയിൽ കാലാകാലമായി നിലനിന്ന ഇരുട്ടു് ഒരു വിളക്കു് കൊളുത്തുന്നതോടെ ഇല്ലാതാവുന്നതുപോലെ ഈശ്വരാനുഗ്രഹത്തോടെ ഹൃദയമാലിന്യമെല്ലാം നശിക്കുന്നു. അങ്ങനെ ഹൃദയശുദ്ധി കൈവരുന്നതുവരെ ഈശ്വരകൃപ അനുഭവപ്പെടുന്നില്ല. ഈശ്വരകൃപയാകുന്ന കാററു് സദാ വീശിക്കൊണ്ടിരിക്കുന്നുണ്ടു്; നാം ചെയ്യേണ്ട ഒരേ ഒരു കാര്യം നമ്മുടെ തോണിയുടെ പായ് ഉയർത്തിക്കെട്ടുകയാണു്. സൂര്യപ്രകാശം എങ്ങുമുണ്ടെങ്കിലും ഒരു തെളിഞ്ഞ കണ്ണാടിയിൽ മാത്രമേ അതു് പ്രതിഫലിക്കുന്നുള്ളൂ. തുരുമ്പു് മൂടിയിരിക്കുന്നേടത്തോളംകാലം സൂചിയെ കാന്തം ആകർഷിക്കുകയില്ല. ആകർഷണശക്തി എപ്പോഴും അവിടെത്തന്നെയുണ്ടു്. എന്നാൽ സൂചിക്കു് അതു് അറിയാൻ സാധിക്കുന്നില്ല. ഭഗവന്നാമം ജപിച്ചു് ഹൃദയത്തിൽ പററിയിരിക്കുന്ന വികാരങ്ങളുടേയും ആസക്തിയുടേയും ചെളി കഴുകിക്കളഞ്ഞാൽ മാത്രമേ കെട്ടുകഠം അഴിയൂ. സാധനയുടെ ഫലം അനുഭവപ്പെടൂ.

[വിവർത്തനം: എസ്. വി. ഉണ്ണികൃഷ്ണൻ.]

---

ശ്രീരാമകൃഷ്ണൻ: വ്യാകുലതയോടെ അമ്മയെ വിളിക്കുക. അമ്മയുടെ ദർശനംകിട്ടിയാൽ വിഷയരസം വററിപ്പോകും; കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തിയൊക്കെ വിട്ടുപോകും. അമ്മയെ സ്വന്തം അമ്മയെന്നു് അറിഞ്ഞാൽ ഈ ക്ഷണത്തിൽ അതു സാധിക്കും. ദേവി പോററമ്മയല്ല, പെററമ്മയാണു്. വ്യാകുലതയോടെ അമ്മയുടെ അടുത്തു് ശാഠ്യം പിടിക്കുക. കുട്ടി പട്ടം മേടിക്കാൻ പൈസയ്ക്കുവേണ്ടി അമ്മയുടെ തുണിത്തുമ്പിൽ തൂങ്ങും. അമ്മ വേറെ സ്ത്രീകളുമായി നാട്ടുവർത്തമാനം പറഞ്ഞുകൊണ്ടിരിക്കുകയാവും. ആദ്യമൊക്കെ എന്തായാലും അമ്മ തരാൻ കൂട്ടാക്കുകയില്ല. അമ്മ പറയും: 'ഇല്ല, തരില്ല. തരരുതെന്നു് പറഞ്ഞിട്ടാണു് നിൻെറ അച്ഛൻ പോയിരിക്കുന്നതു്. അദ്ദേഹം വരുമ്പോഠം ഞാൻ പറയാം. ഇപ്പോഠം പട്ടം പറപ്പിക്കാൻ പോയാൽ നീ കുഴപ്പത്തിൽ ചെന്നു ചാടും.' കുട്ടി കരയാൻ തുടങ്ങി, എന്തായാലും വിടില്ല എന്നു കണ്ടാൽ അമ്മ മററു സ്ത്രീകളോടു പറയും: 'അനിയത്തി, ഇതാ ഞാനെത്തിപ്പോയി. ഈ ചെക്കനെയൊന്നു പറഞ്ഞയച്ചിട്ടു വന്നേയ്ക്കാം.' ഇതും പറഞ്ഞു് വേഗം ചെന്നു് തട്ടപിടേന്നു പെട്ടി തുറന്നു് ഒരു പൈസയെടുത്തു് എറിഞ്ഞുകൊടുക്കുന്നു.

നിങ്ങളും അമ്മയുടെ അടുക്കൽ ശാഠ്യം പിടിക്കുവിൻ; അമ്മ തീർച്ചയായും ദർശനമരുളും. ഏതാനും സിക്കുകാരോടു ഞാൻ ഇക്കാര്യംതന്നെ പറഞ്ഞു. അവർ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വന്നിരുന്നു. ദേവീക്ഷേത്രത്തിനു മുമ്പിലിരുന്നു് അവരുമായി വർത്തമാനം പറഞ്ഞു. 'ഈശ്വരൻ ദയാമയനാണു്.' എന്നവർ പറഞ്ഞു. 'എന്തുകൊണ്ടാണ ദയാമയനാകുന്നതു്!' എന്നു ഞാൻ ചോദിച്ചു. അവരപ്പോഠം പറഞ്ഞു, 'അതെന്താ മഹാരാജ്! ഈശ്വരൻ സർവ്വദാ നമ്മെ കാത്തരുളുന്നു. നമുക്കു് ധർമ്മവും അർത്ഥവുമെല്ലാം തരുന്നു. ആഹാരം ഏർപ്പാടുചെയ്യുന്നു.' ഞാനപ്പോഠം അവരോടു ചോദിച്ചു: 'ഒരാഠംക്കു് പിള്ളേരും പരാധീനോം ഉണ്ടെങ്കിൽ, അവരുടെ ആവശ്യങ്ങളും ആഹാരത്തിൻെറ ചുമതലയും അവരുടെ അച്ഛൻ നോക്കുമോ, അതോ ബ്രാഹ്മണത്തെരുവിൽനിന്നു വല്ലവരും വന്നു നോക്കുമോ?'

സബ്ജഡ്ജി: മഹാശയാ, ഈശ്വരനപ്പോഠം ദയാമയനല്ലെന്നോ?

ശ്രീരാമ: എന്നാരു പറഞ്ഞു? ഞാനവരോടങ്ങനെ പറഞ്ഞുവെന്നുമാത്രം. ഈശ്വരൻ നമ്മുടെ സ്വന്തത്തിൽ സ്വന്തമാണു്. അദ്ദേഹത്തിൻെറയടുക്കൽ നമ്മുടെ വാശി നടക്കും. 'എടാ ശുംഭാ, എനിക്കതു തരില്ലേ?' എന്നുവരെ സ്വന്തക്കാരോടു ചോദിക്കാം.

— ശ്രീരാമകൃഷ്ണവചനാമൃതം ഭാഗം 2

# പാത്ഥസാരഥി

സി. ദാമോദരമേനോൻ, പാണാവള്ളി

''ജിഹേ്വ കീത്തയ കേശവം മുരരിപും
ചേതോ ഭജ ശ്രീധരം,
പാണിദ്വന്ദ്വ സമച്ചയാച്യുതകഥാഃ
ശ്രോത്രദ്വയ ത്വം ശൃണു
കൃഷ്ണം ലോകയ ലോചനദ്വയ , ഹരേർ-
ഗച്ഛാംഘ്രിയുഗ്മാലയം,
ജിഘ്ര ഘ്രാണ മുകുന്ദപാദതുളസീം,
മൂർദ്ധൻ നമാധോക്ഷജം.''

''നിരന്ന പീലികാം നിരക്കവേ കുത്തി
നിറുകയിൽ കൂട്ടി തിറമൊടു കെട്ടി''

എന്നു തുടങ്ങി ''മണിരഥം തന്നിലിരിക്കും പോലെയാ മണിവർണ്ണൻതന്നെ തെളിഞ്ഞു കണ്ടു ഞാൻ'' എന്നവസാനിക്കുന്ന തുഞ്ചത്താചാര്യന്റെ പ്രസിദ്ധമായ പാത്ഥസാരഥിസ്തോത്രം നിങ്ങളൊന്നു ചൊല്ലിനോക്കുക ! പാത്ഥസാരഥിസ്തോത്രത്തിന്റെ കാന്തപദാവലികൾ നാവിൽ തത്തിക്കളിക്കാൻ തുടങ്ങുമ്പോഴേയ്ക്കും ആ പദങ്ങളിലോരോന്നിലും പാദമൂന്നിക്കൊണ്ടു് കാർവർണ്ണന്റെ കമനീയരൂപം നമ്മുടെ കൺമുമ്പിലേയ്ക്കു് ഇറങ്ങിവരുന്ന പ്രതീതിയുണ്ടാകുന്നില്ലെ? വേണുഗാനലോലനായ ആ വൃന്ദാവനവിഹാരിയുടെ ''സൗന്ദര്യോത്തരതോപി സുന്ദരതര''മായ മാധുര്യഭാവം കവിവചനങ്ങളിലൂടെ നമുക്കു ചിരപരിചിതമായിത്തീന്നു കഴിഞ്ഞു. ശ്രീകൃഷ്ണനെപ്പോലെ ജനഹൃദയങ്ങളെ വശീകരിച്ചിട്ടുള്ള പുരാണകഥാപാത്രം വേറൊന്നില്ലതന്നെ. ഭഗവാന്റെ കൈശോരലീലയുടെ ''ജനതാ'' സ്വഭാവമായിരിക്കുമൊ ഇതിനു കാരണം? ഭക്തകവി പൂന്താനത്തിന്റെ ''ഉണ്ണികൃഷ്ണൻ മനസ്സിൽക്കളിക്കുമ്പോൾ ഉണ്ണികൾ വേറെ വേണമോ മക്കളായ്,'' എന്ന ആശയം ഹൃദയത്തിൽ അനുരണനം ചെയ്യുത്തക്കതരത്തിൽ ചിലർക്കെങ്കിലും ഭഗവാനോടുള്ള മമതാബന്ധം അത്രയ്ക്കു സുദൃഢമായിത്തീന്നിട്ടുണ്ടു്. ചുരുക്കത്തിൽ മനുഷ്യഹൃദയവുമായി ഇത്രമാത്രം ഇണങ്ങിച്ചേന്നിട്ടുള്ള മറെറാരു പുരാണകഥാപാത്രം ഇല്ലെന്നുതന്നെ പറയാം. വ്യാസഭാവന സമ്മാനിച്ച അക്ഷയനിധിയാണു് ശ്രീകൃഷ്ണൻ. എത്രയെത്ര കാവ്യനാടകങ്ങളും നൃത്തഗീതങ്ങളും ആ അക്ഷയനിധിയെ ഉപജീവിച്ചു് ഉണ്ടായിക്കഴിഞ്ഞു ! എല്ലാം വ്യാസപ്രണീതമായ പുരാണങ്ങളുടെ ഉപോല്പന്നങ്ങൾ. അവയുടെ സമൃദ്ധി നിലച്ചിട്ടില്ല; നിലയ്ക്കുകയുമില്ല. എങ്ങനെ നിലയ്ക്കും ?

''കൽത്തുറുങ്കിനകത്തമ്മ കണികണ്ട ദിനംമുതൽ
കാട്ടാളനെയ്ത കണയാൽ കാൽത്താർ വീണ്ട ദിനംവരെ
കണ്ണൻ കപടഗോപാലൻ കൈവല്യാംബുഘനാഘന
ചെയ്ത കാര്യം സകലവും ജഗന്മോഹനമോഹനം !

എന്നാണു് ആധുനികകവിചാതകങ്ങൾപോലും ആ കൈവല്യകാർമേഘത്തിനെ തൃഷാത്തരായി ആകാംക്ഷാഭരിതരായി ഉററുനോക്കുന്നതു്. ആ നീലാംബുദപാളിയുതിക്കുന്ന കാരുണ്യാമൃതമാസ്വദിച്ചു് അവർ പാടിയിട്ടുള്ള ചേതോഹരങ്ങളായ വാഗ്വിലാസങ്ങൾ ഭഗവാന്റെ മുഗ്ദ്ധമായ മാധുര്യഭാവം ഭക്തഹൃദയങ്ങളിൽ പ്രതിഷ്ഠിച്ചിരിക്കുകയാണു്. എന്നാൽ ശ്രീകൃഷ്ണപരമാത്മാവിന്റെ ജീവിതത്തിലെ വിവിധങ്ങളായ ലീലാപ്രസംഗങ്ങൾ അനുസ്മരിക്കുമ്പോൾ ആ ദേവകീനന്ദനനെ എന്നെന്നും ഇങ്ങനെ കൈശോരകത്തിന്റെ ഉറിയിലും ഉരലിലും കെട്ടിയിട്ടു് ആ ''തിരട്ടുപൈതലിന്റെ വിളയാട്ടം'' കണ്ടിരുന്നാൽമാത്രം മതിയൊ നമുക്കു്? ധമ്മസംസ്ഥാപനത്തിനായി അവതീണ്ണനായ ഭഗവാന്റെ ഉദാത്തവും ഉദ്ധതവുമായ ഭാവരൂപങ്ങളേയും നമുക്കു സങ്കല്പത്തിലെങ്കിലും സാക്ഷാത്കരിക്കേണ്ടതില്ലെ? അതിനാൽ ശ്രാവണപുണ്യദിനമായ ശ്രീകൃഷ്ണജയന്തി കൊണ്ടാടുന്ന ഈ അവസരത്തിൽ കൃഷ്ണഭഗവാന്റെ തത്താദൃശമായ ഉദാത്തരൂപത്തെ നമുക്കു് അല്പമൊന്നു പരിചയപ്പെടുക. ഭാരതയുദ്ധത്തിന്റെ നിയന്താവും നീയാമകനുമെന്ന നിലയിൽ അടക്കളത്തിൽ പാത്ഥന്റെ സാരഥ്യം വഹിക്കുന്ന ഭഗവാന്റെ സമരതന്ത്രജ്ഞതയും ഉദാത്തതയും, ജീവിതത്തിന്റെ

കുരുക്ഷേത്രത്തിൽ യുയുത്സുക്കളായി സമവേതരായ നമുക്ക് ഉത്തേജകവും ഉത്തമമാർഗ്ഗനിർദ്ദേശകവുമായിരിക്കുമല്ലൊ.

## 'യത്ര യോഗേശ്വരഃ കൃഷ്ണഃ'

ഭാരതീയേതിഹാസത്തിലെ ഒരു മഹാസംഭവമാണ് കുരുക്ഷേത്രത്തിൽ വെച്ചു നടന്ന മഹാഭാരതയുദ്ധം. പാർത്ഥസാരഥിയുടെ – ധർമ്മപാർശ്വവർത്തിയായ ഭഗവാൻെറ – സമരതന്ത്രജ്ഞതയും സമുചിതത്തതയുമാണ് പാണ്ഡവന്മാർക്ക് വിജയം നേടിക്കൊടുത്തതു്. ഭീഷ്മർ, ദ്രോണർ, ഭീമാർജ്ജുനന്മാർ, കർണ്ണൻ, തുടങ്ങിയവരെല്ലാം ഭാരതയുദ്ധത്തിൽ പ്രധാനപങ്കെടുത്ത മഹാരഥന്മാരാണ്. സമരനീതിയിൽ സകലരും സമശീർഷരുമായിരുന്നു. എങ്കിലും യോഗേശ്വരനായ കൃഷ്ണൻതന്നെയാണ് മുന്നണിയിൽ സർവ്വാതിശായിയായി നിലകൊള്ളുന്നതു്. ആദ്ധ്യാത്മികവും ബൗദ്ധികവും നൈതികവുമായ ബലത്തോടൊപ്പം സമരതന്ത്രജ്ഞതയിലും മുരളീധരൻ മുന്നിട്ടുതന്നെ നില്ക്കുന്നതാണ് നമുക്ക് കാണുവാൻ കഴിയുന്നതു്. അളവററ ആളും അർത്ഥവും ഉണ്ടായിട്ടും ധർമ്മത്തിൻെറ അഭാവം കൗരവപക്ഷത്തെ പരാജയപ്പെടുത്തിയതു് നിയതിനിയമം മാത്രമാണൊ? അല്ല. ആയിരുന്നെങ്കിൽ ഭഗവാൻതന്നെ ധർമ്മം കൈവെടിഞ്ഞ സന്ദർഭങ്ങൾ യുദ്ധക്കളത്തിൽ ഉണ്ടായിട്ടുള്ളതുകൊണ്ടു് പരാജയത്തിനു പാണ്ഡവരും പങ്കുകാരാകുമായിരുന്നു. അതിനാൽ ധർമ്മാഭാവമൂലകമായ പരാജയസാധ്യത പാണ്ഡവർക്കില്ലാതാക്കിയതു പാർത്ഥസാരഥിയുടെ സമരതന്ത്രജ്ഞതയാണ്. സമരനീതിയിൽ കൈതവം അനിവാര്യമായിവന്നാൽ ഭാവുകത വെടിയുന്നതു് പാപമല്ല.

പാണ്ഡവന്മാരും കൗരവന്മാരും യുദ്ധത്തിൽ കൃഷ്ണൻെറ സഹായമഭ്യർത്ഥിച്ചു. ശ്രീകൃഷ്ണൻ പാണ്ഡവപക്ഷപാതിയാണെന്നറിഞ്ഞിരുന്നിട്ടുകൂടി ദുര്യോധനൻ സഹായാഭ്യർത്ഥനയ്ക്കു തയ്യാറായി. വെറും ഔപചാരികമായ ഒരു അറിയിപ്പുമാത്രമായിരുന്നോ ദുര്യോധനൻെറ നിവേദനം? അല്ല. നീതിനിഷ്ഠനും നിഷ്പക്ഷമതിയുമായ ആ യോഗേശ്വരനിൽ വിപക്ഷകർക്കുപോലുമുള്ള വിശ്വാസ്യതയ്ക്കു ലഭിച്ച അംഗീകാരമായിരുന്നു ദുര്യോധനൻെറ ആ സഹായാഭ്യർത്ഥന. ഇരുകക്ഷികളുടേയും സ്ഥിതിഗതികൾ ശരിയായി അറിയുന്ന ഭഗവാനു കൗരവാഭ്യർത്ഥനയെ ന്യായപൂർവ്വം നിരസിക്കാമായിരുന്നു. എങ്കിലും നിസ്സംഗനായ ആ നീതിനിഷ്ഠൻ അതു ചെയ്തില്ല. അദ്ദേഹം തന്നേയും തൻെറ യാദവസേനയേയും സഹായാർത്ഥികളുടെ മുമ്പിൽ സമർപ്പിച്ചുകൊണ്ടു് ഇഷ്ടംപോലെ തിരഞ്ഞെടുക്കുവാൻ അവർക്കു സ്വാതന്ത്ര്യം കൊടുത്തു. നിരായുധനായ താൻ വേണമൊ അതോ, തൻെറ സായുധസേന വേണമൊ? അതാണു ഭഗവാൻ അർത്ഥികളുടെ ഇഷ്ടത്തിനു വിട്ടുകൊടുത്ത സഹായദാനം. പള്ളിക്കുറുപ്പുകൊള്ളുന്ന ഭഗവാൻെറ സന്നിധിയിൽ രണ്ടാമതു ചെന്നവനെങ്കിലും ആദ്യം കാണപ്പെട്ടവനെന്ന കാരണത്താൽ (പാദമൂലസ്ഥനായ അർജ്ജുനനെയാണ് കണ്ണുതുറന്ന ഭഗവാൻ ആദ്യം കണ്ടതു്) രണ്ടിലൊന്നു തിരഞ്ഞെടുക്കുവാനുള്ള അവസരം ആദ്യം അർജ്ജുനനു നല്കപ്പെട്ടു. അർജ്ജുനൻ യാതൊരു ആലോചനയും കൂടാതെ നിരായുധനായ ഭഗവാനെത്തന്നെ വരിച്ചു; അർജ്ജുനൻെറ വിഡ്ഢിത്തത്തോർത്തു് ഉള്ളിലൂറിയ ചിരിയോടെ ദുര്യോധനൻ സേനയേയും. കൗരവപക്ഷത്തിനു വിജയത്തിനുള്ള സകല സന്നാഹവും തികഞ്ഞു. മറുപക്ഷത്തേക്കാൾ കൂടുതൽ സംഖ്യാബലവും ആയുധബലവും അവർക്കുണ്ടു്. അതിനും പുറമേ ഭീഷ്മദ്രോണാദികളായ സേനാനായകന്മാരും. പാണ്ഡവപക്ഷത്തിൽ എടുത്തു പറയത്തക്ക ഒരു മഹാനുണ്ടു് – അർജ്ജുനൻ. ഭീമസേനനു കുറെ കായശേഷിയുണ്ടെന്നല്ലാതെ അടക്കളത്തിലാവശ്യമായ അടവു് കുറെ കമ്മിയാണ്. കൊടുങ്കാററുപോലെ ചെന്നേടം തകർക്കുമെന്നുമാത്രം. അതുമാത്രം പോരല്ലൊ യുദ്ധതന്ത്രത്തിൽ. അങ്ങനെയൊക്കെയായിട്ടും പാണ്ഡവപക്ഷം ജയിച്ചു. എന്തേ കാരണം? പാർത്ഥസാരഥിയുടെ യോഗേശ്വരത്വം പാർത്ഥൻെറ ധനുർദ്ധരത്വത്തിനു നിത്യനിയന്താവായി എന്നുള്ളതു്. ഭൗതികതയ്ക്കു് ആത്മീയത മാർഗ്ഗനിർദ്ദേശകമായിത്തീരുന്നിടത്താണ് – ധനുർദ്ധരത്വത്തിനു യോഗേശ്വരത്വം തേർതെളിക്കുന്നിടത്താണ് – ശ്രീയും വിജയവും ഭൂതിയും വിളയുക എന്നു പറഞ്ഞാണല്ലൊ ഗീത വിരമിക്കുന്നതും.

## മോഹനിരാസം

രണാങ്കണത്തിൽ അണിനിരന്ന കൗരവസേനയെ കണ്ടതോടുകൂടി മഹാരഥനായ മധ്യമ

പാണ്ഡവനെ ക്ലീബത ബാധിച്ചു. ''ന ച ശ്രേയോനപശ്യാമി ഹത്വാ സ്വജനമാഹവേ'' എന്നു പറഞ്ഞു ശോകസംവിഗ്നമാനസനായ അർജ്ജുനൻ ആയുധം താഴത്തിട്ട് തേരിൽ തളർന്നിരിപ്പായി. മുമ്പിൽ രണകാഹളം മുഴക്കി ആർത്തലയ്ക്കുന്ന ആതതായികളുടെ അക്ഷൌഹിണികൾ! പിമ്പിൽ തേർത്തടത്തിൽ തളർന്നു വീണ സമരനേതാവ്! നിർണ്ണായകമായ ആ സന്ദർഭത്തിന്റെ കനത്ത നിമിഷങ്ങൾ, പാർത്ഥസാരഥിയുടെ മനസ്സാന്നിദ്ധ്യത്തോടുള്ള വെല്ലുവിളിയായിരുന്നു. ഭഗവാൻ അതിനെ സമർത്ഥമായി നേരിട്ടു. ഓരോ രോമകൂപത്തിലും വീരവൃത്തി വിളങ്ങുന്ന വിജയൻ വിരളുന്നവനല്ലെന്നു ഭഗവാനറിയാം. പിന്നെ എന്തേ വീരങ്ങതും വിമുഖനായതും? മോഹവശഗനാകകൊണ്ടു്. വിജയന്റെ പൌരുഷമുണർത്തുവാൻ അവനിൽ ആണത്തമില്ലായ്മ ആരോപിച്ചു നോക്കി ഭഗവാൻ. ''ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ!'' പക്ഷേ ആരോപണത്തിന്റെ അമ്പ് വെറുതെയായി. ''വെറുമൊരു മോഷ്ടാവായോരെന്നെ കള്ളനെന്നു വിളിച്ചില്ലേ?'' എന്ന തരത്തിലുള്ള ആവലാതിയൊന്നും വിജയനിൽ നിന്നു് ഉണ്ടാവരുതെന്നുവെച്ച് ഭഗവാൻ അടവു് ഒന്നു മാററി. ജ്ഞാനവിജ്ഞാനസംബന്ധിയായ വ്യാഖ്യാനങ്ങൾ വേണ്ടിവന്നു ഭഗവാനു്. എന്നിട്ടും ആരംഭത്തിലൊന്നും ഫലസിദ്ധി ഉണ്ടാകുന്ന മട്ടു കണ്ടില്ല. മാത്രമല്ല അർജ്ജുനൻ അഹിംസയുടേയും സന്ന്യാസത്തിന്റേയും ഭാഷ സംസാരിക്കാൻ തുടങ്ങി. പല യുദ്ധത്തിലും ശത്രുവധം നടത്തിയിട്ടുള്ള അർജ്ജുനനു് അഹിംസയുടെ ഭാഷ സംസാരിക്കാനധികാരമില്ലെന്നു ഭഗവാനറിയാം. പിന്നെ, സന്ന്യാസിവേഷം കെട്ടാനും ഭാഷ സംസാരിക്കാനും ബഹുരസമായിട്ടറിയാമെന്നുള്ളതും ഭഗവാനറിയാം. പക്ഷേ, വേഷമിട്ടു ഭാഷ സംസാരിച്ചതുകൊണ്ടുമാത്രം അർജ്ജുനനു സന്ന്യാസവൃത്തി ഉണ്ടാക്കാൻ കഴിയുമൊ? സന്ന്യാസിയാണെന്നു പറഞ്ഞു കാട്ടിൽ പോയാലും അർജ്ജുനൻ മാനുകളെ കൊല്ലാൻ തുടങ്ങും. അതൊക്കെ അറിയാവുന്ന ഭഗവാൻ പറഞ്ഞു: നീ യുദ്ധം ചെയ്യില്ല എന്നു പറയുന്നതു നിന്റെ ഭ്രമമാണു്. നിന്റെ ഇന്നുവരെയുള്ള സ്വഭാവം നിന്നെക്കൊണ്ടു യുദ്ധം ചെയ്യിക്കാതെ വിടില്ല. നിനക്കു് ഇന്നു പററിയിരിക്കുന്ന അബദ്ധം സ്വധർമ്മം വിഗുണമായി തോന്നിയതാണു്. 'ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാത് സ്വനുഷ്ഠിതാത്.' സ്വധർമ്മം എത്രതന്നെ ഗുണമില്ലാത്തതായാലും അതിൽ ഉറച്ചുനിന്നു കൊണ്ടു മനുഷ്യവികാസം ശക്യമാണു്. ഗുണാഗുണങ്ങൾ നോക്കി ത്യാജ്യഗ്രാഹ്യത നിശ്ചയിക്കേണ്ടതല്ല സ്വധർമ്മം. അതു് ഓരോ വ്യക്തിയുടേയും സ്വന്തമാണു്. അതു വ്യക്തിഭേദേന വിഭിന്നമാണു്. ധർമ്മത്തേക്കാൾ മുഖ്യം വൃത്തിയാണു്. വൃത്തി അനുസരിച്ചിരിക്കും ധർമ്മം.

യോഗേശ്വരനായ ഭഗവാൻ സംശയച്ഛേദിയായ ഉപദേശങ്ങൾ കൊണ്ടും യോഗവിസ്തരം കൊണ്ടും അർജ്ജുനന്റെ സ്വധർമ്മബാധകമായ മോഹത്തെ അകററി. വിഷ്ണുവക്ത്രത്തിൽനിന്നു വിനിഃസൃതമായ ഗീതാഗംഗോദകം പാനം ചെയ്തതോടെ പ്രവൃദ്ധവീര്യനായ പാർത്ഥൻ നഷ്ടമോഹനും ഗതസന്ദേഹനുമായിത്തീന്നു് 'കരിഷ്യേ വചനം തവ' എന്നു പറഞ്ഞു് യുദ്ധസന്നദ്ധനായിത്തീന്നു.

## ശരശയനം

ഭീഷ്മരുടെ നേതൃത്വത്തിൽ കൌരവസേന കൊടുങ്കാററുപോലെ ആർത്തടുത്തു. വില്ലാളിവീരനായ വിജയനു സേനയുടെ തള്ളിക്കയററത്തെ തടഞ്ഞുനിർത്താൻ സാധിച്ചില്ല. ഇരമ്പിക്കയറിയ കൌരവസൈന്യം പാണ്ഡവസേനയെ ഛിന്നഭിന്നമാക്കി. അർജ്ജുനപുത്രനായ ഇരാവാൻ ആദ്യത്തെ ആക്രമണത്തിൽത്തന്നെ വധിക്കപ്പെട്ടു. പരിഭ്രാന്തമായ പാണ്ഡവപക്ഷത്തിനു ധൈര്യം കൊടുത്തുകൊണ്ടു് ഭഗവാൻ പ്രത്യാക്രമണം ആസൂത്രണം ചെയ്തു. അതു കണക്കിനു ഫലിക്കുകയുംചെയ്തു. വീണ്ടും ഉഗ്രമായ യുദ്ധം. ഇത്തവണ കൌരവസേനയ്ക്കു നല്ല തിരിച്ചടിയാണു കിട്ടിയതു്. നാളതുവരെ തോൽവിയെന്തെന്നറിയാത്ത ഭീഷ്മപിതാമഹന്റെ അഭിമാനം വിജൃംഭിതമായിത്തീന്നു. തന്റെ നിത്യവിജിഗീഷുത്വത്തെ നിലനിർത്തുവാൻവേണ്ടി കുരുകുലപിതാമഹൻ, വീണ്ടും സേനകളെ സംഘടിപ്പിച്ചു; പാണ്ഡവരുടെ സേനാവ്യൂഹം തകർത്തു. പരാജയംകൊണ്ടു ഭഗ്നഹൃദയനായ യുധിഷ്ഠിരൻ ആ ഘട്ടത്തിൽ ഭഗവാനെ സമീപിച്ചു. ''കൃഷ്ണ! യുദ്ധം നിറുത്തണേ!'' എന്നു് അപേക്ഷിച്ചു. എന്നാൽ വീരവാണികളിലൂടെ വിജയനു വീരധർമ്മം വിശദീകരിച്ച ഭഗവാനുണ്ടോ അതു ചെവിക്കൊള്ളുന്നു! അദ്ദേഹം ഭീഷ്മരെ വീഴ്ത്തു

വാനുള്ള വഴി ആലോചിക്കുകയായിരുന്നു. ഭീഷ്മർ, വ്രണിതരോടും സ്ത്രീകളോടും യുദ്ധം ചെയ്യുകയില്ലെന്ന കാര്യം ഭഗവാൻ ഓർത്തു. അതിനാൽ കാഴ്ചയിൽ സ്ത്രീയെന്നു തോന്നിക്കുന്ന ശിഖണ്ഡിയുടെ നേതൃത്വത്തിൽ ഒരു വരി കുതിരക്കപ്പിണി സമരമുന്നണിയിൽ നിർത്തപ്പെട്ടു. തൊട്ടുപിന്നിൽ ശക്തിശാലിയായ മറ്റൊരു സൈന്യനിരയും. ശിഖണ്ഡിയെ മുമ്പിൽകണ്ട സ്ഥിതപ്രജ്ഞനായ ഭീഷ്മർ, പുച്ഛഭാവത്തോടെ അറച്ചറച്ചു പുറംതിരിഞ്ഞു നിന്നുകളഞ്ഞു. ഭഗവാൻ അർജ്ജുനനെ കണ്ണു കാണിച്ചു. ഇംഗിതം മനസ്സിലാക്കിയ അർജ്ജുനൻ അവസരം ശരിക്കും വിനിയോഗിച്ചു. അർജ്ജുനന്റെ അമ്പുകളേറ്റ് ഭീഷ്മപിതാമഹൻ ശരശായിയായിത്തീർന്നതോടെ അന്നത്തെ യുദ്ധം കഴിഞ്ഞു.

## ജയദ്രഥവധം

ഭീഷ്മക്കുശേഷം ദ്രോണാചാര്യരാണ് കൗരവസേനയുടെ നേതൃത്വം വഹിച്ചത്. പ്രായാധിക്യംകൊണ്ടു പരിക്ഷീണനായ ദ്രോണാചാര്യർക്ക് അസ്ത്രപ്രയോഗത്തിലല്പം ഹസ്തലാഘവം കുറയുമെങ്കിലും സമരനീതിയിലും സേനാസന്നിവേശത്തിലും ആദ്യവസാനക്കാരൻതന്നെയായിട്ടാണ് ആ മഹാരഥനെ നാം യുദ്ധരംഗത്തു കാണുന്നത്. സേനയെക്കൊണ്ട് ചക്രവ്യൂഹം രചിക്കുകയായിരുന്നു ആചാര്യന്റെ ആദ്യത്തെ കൃത്യം. ആ ചക്രവ്യൂഹം അർജ്ജുനപുത്രനായ അഭിമന്യുവിനുവെച്ച കെണിയായിരുന്നു. ചക്രവ്യൂഹാന്തഃപാതിയായ അഭിമന്യുവീരൻ ജയദ്രഥന്റെ ആയുധമേറ്റു വീരസ്വർഗ്ഗം പൂകി. പുത്രനിധനത്താൽ പ്രക്ഷുബ്ധനായിത്തീർന്ന അർജ്ജുനൻ പിറേറന്നു സൂര്യാസ്തമയത്തിനുള്ളിൽ ജയദ്രഥനെ കൊല്ലുമെന്നു പ്രതിജ്ഞചെയ്തു. ഫൽഗുനപ്രതിജ്ഞയെപ്പററി കേട്ട ദ്രോണാചാര്യർ, ജയദ്രഥനെ മുന്നിലേയ്ക്കു വിടാതെ കരുതലോടെ സൂക്ഷിച്ചു. അയാളുടെ രക്ഷയ്ക്ക് ഒരു സൈനികവലയം തന്നെ സൃഷ്ടിച്ചു. വിപുലമായ സൈനികനിരയെ ഭേദിച്ച് ജയദ്രഥസമീപം എത്തുക അത്ര എളുപ്പമായിരുന്നില്ല. പാർത്ഥസാരഥി തക്കസമയത്തു തന്റെ സമരതന്ത്രജ്ഞത പ്രകടിപ്പിച്ചു. കൗരവസേനയുടെ വ്യൂഹമധ്യത്തിലേയ്ക്കു പെട്ടെന്ന് ഒരു കടന്നാക്രമണം! ഉടനെ പാർശ്വസേനകൾ അങ്ങോട്ടു കുതിച്ചു. പാർശ്വങ്ങളിൽ യുദ്ധത്തിന് ഊക്കു കുറഞ്ഞപ്പോൾ അവിടെ ഒരു മിന്നൽയുദ്ധം. പാർത്ഥസാരഥിയുടെ പദ്ധതി ഫലിക്കുകതന്നെചെയ്തു. സൂര്യൻ അസ്തമനപ്രവ്വ തനിതംബത്തെ ലക്ഷീകരിച്ച് ലംബമാനമായിക്കൊണ്ടിരിക്കുന്നു. ഇപ്പോഴും ജയദ്രഥൻ രക്ഷാവലയത്തിനുള്ളിലാണ്. സൂര്യൻ മറയും മുമ്പ് ജയദ്രഥവധം നടന്നില്ലെങ്കിൽ പ്രതിജ്ഞാനുസാരം അർജ്ജുനൻ അഗ്നിപ്രവേശം ചെയ്യണം. ജയദ്രഥനെ പുറത്തുകാണാൻ എന്തുവഴി? പാർത്ഥസാരഥി ചിന്തിച്ചു. ഉടനെ അതിനുള്ള ഉപായം കണ്ടുപിടിക്കുകയും ചെയ്തു. ''അർജ്ജുന, ഞാൻ മായാബലംകൊണ്ട് സൂര്യനെ മറച്ചുകളയാം. അപ്പോൾ കൗരവപക്ഷക്കാർ നിന്റെ അഗ്നിപ്രവേശം പ്രതീക്ഷിച്ച് വിജയാട്ടഹാസം മുഴക്കും. ജയദ്രഥൻ പുറത്തു വരും.''

പറഞ്ഞപ്രകാരം കൃഷ്ണന്റെ ചെപ്പടിവിദ്യയാൽ അവിടം അന്ധകാരാവൃതമായി. അർജ്ജുനന്റെ അവസാനമാസന്നമായതോർത്ത് കൗരവർ ആനന്ദിച്ചു. രക്ഷാവലയത്തിൽ പതുങ്ങിയിരുന്ന ജയദ്രഥൻ സൂര്യൻ അസ്തമിച്ചോ എന്നു നോക്കുവാൻ കൊക്കിനെപ്പോലെ കഴുത്തുനീട്ടി നോക്കുകയായിരുന്നു: അതു കണ്ട ഭഗവാൻ പറഞ്ഞു: ''നോക്കണം. ജയദ്രഥൻ തല പുറത്തു നീട്ടിയിരിക്കുന്നു. ഇതാണവസരം.'' അപ്പോഴാണ് ഭഗവാന്, പിതാവായ വൃദ്ധക്ഷത്രനിൽനിന്നു ജയദ്രഥനു കിട്ടിയിട്ടുള്ള അനുഗ്രഹത്തിന്റെ കാര്യം ഓർമ്മ വന്നത്. ജയദ്രഥന്റെ ജനനസമയത്ത് ''ഇവന്റെ ശിരസ്സ് ഒരു വീരനാൽ അടക്കളത്തിൽ വീഴ്ത്തപ്പെടും എന്ന ഒരശരീരി ഉണ്ടായത്രെ. ഉടനെ വൃദ്ധക്ഷത്രൻ പറഞ്ഞു: ''എന്റെ പുത്രന്റെ ശിരസ്സു നിലംപതിപ്പിക്കുന്നവന്റെ തല പൊട്ടിത്തെറിക്കും.'' ഈ സംഗതിയെല്ലാം ഓർമ്മയിലെത്തിയ ഭഗവാൻ ജയദ്രഥന്റെ തല നിലത്തു വീഴ്ത്താതെ സമന്തപഞ്ചകതീർത്ഥത്തിൽ തപസ്സു ചെയ്യുന്ന വൃദ്ധക്ഷത്രന്റെ മടിയിൽത്തന്നെ വീഴ്ത്തണമെന്ന് അർജ്ജുനനോടു പറഞ്ഞു. അർജ്ജുനൻ ഒരു ബാണത്താൽ ജയദ്രഥശിരസ്സ് ഛേദിച്ച് മററു ചില ബാണങ്ങളാൽ അതു നിശ്ചിതസ്ഥലത്തു വീഴ്ത്തുകയുംചെയ്തു.

## വിജയോപായം വീണ്ടും

ജയദ്രഥവധംകൊണ്ടുണ്ടായ പരാജയം ദ്രോണരുടെ രൗദ്രത്തെ ഊതിക്കത്തിച്ചു. ദ്രോണരുടെ രോഷാഗ്നിയിൽ പാണ്ഡവസേന ശലഭപ്രായമായി. പാർത്ഥസാരഥിപോലും പോംവഴി കാണാതെ പകച്ചുനിന്നു. ഉടനെ അദ്ദേഹത്തിന് ഒരു യുക്തി തോന്നി. ഭീമനെ അടുത്തു വിളിച്ച്

ചെവിയിൽ മന്ത്രിച്ചു: ''ദ്രോണാചാര്യന്റെ കോപം നമ്മുടെ വിനാശത്തിനാണ്. ഇതിൽനിന്നു രക്ഷ കിട്ടുവാൻ ഒരുപായമേയുള്ളു. പുത്രനായ അശ്വത്ഥാമാവിന്റെ മൃത്യുവാൎത്തയറിയിച്ച് ആചാര്യനെ ഹതവീര്യനാക്കുക. പക്ഷേ, അശ്വത്ഥാമാവിനെ കൊല്ലുക അത്ര എളുപ്പമല്ല. അതിനാൽ നീ ആ പേരുള്ള് ആനയെ അടിച്ചു വീഴ്ത്തി അശ്വത്ഥാമാവിനെ കൊന്നുവെന്നു ഉദ്ഘോഷിക്കുക.'' ഭീമസേനൻ ഭഗവദാജ്ഞ നിറവേററി. അശ്വത്ഥാമാ ഹതഃ എന്നു് ഉദ്ഘോഷിച്ചു. പാണ്ഡവസേന ഉദ്ഘോഷമാവൎത്തിച്ചു. അതുകേട്ട ദ്രോണർ നടുങ്ങിപ്പോയി. തന്റെ പുത്രൻ കൊല്ലപ്പെട്ടുവെന്നു് അദ്ദേഹം ഒട്ടും പ്രതീക്ഷിച്ചിരുന്നില്ല. ആചാര്യനു സംശയമായി. 'ആരോടു ചോദിച്ചാൽ പരമാൎത്ഥമറിയാം? സത്യവാദിയായ യുധിഷ്ഠിരനോടുതന്നെ ചോദിച്ചു സംശയം തീൎക്കാം.' അദ്ദേഹം യുധിഷ്ഠിരനോടു പുത്രവധത്തിന്റെ നിജസ്ഥിതി തിരക്കി. ശ്രീകൃഷ്ണൻ കാലേകൂട്ടി ഏൎപ്പാടു ചെയ്തിരുന്നതനുസരിച്ച് യുധിഷ്ഠിരൻ 'അശ്വത്ഥാമാ ഹതഃ' എന്നു ഉറക്കേയും ''നരോ വാ കുഞ്ജരോ വാ'' എന്നു പതുക്കേയും മറുപടി പറഞ്ഞു. യുധിഷ്ഠിരമുഖത്തുനിന്നു കേട്ട വാക്യം ദ്രോണാചാര്യരെ പുത്രശോകാൎത്തനാക്കിത്തീൎത്തു. ദ്രുപദപുത്രനായ ധൃഷ്ടദ്യുമ്നൻ, പുത്രശോകത്താൽ മനംനൊന്തു മന്ദിച്ചിരുന്ന ആ മഹാബ്രാഹ്മണനെ ഓക്കാപ്പുറത്തു ചെന്നു നിഹനിക്കുകയും ചെയ്തു.

കൗരവസേനയുടെ നേതൃത്വം കൎണ്ണന്റെ കയ്യിലായി. ഭീഷ്മരും ദ്രോണരും ശത്രുപക്ഷത്തിൽനിന്നു യുദ്ധംചെയ്തവരെങ്കിലും അവർ പാണ്ഡവശത്രുക്കളല്ലായിരുന്നു. എന്നാൽ കൎണ്ണന്റെ നില അതല്ല. സേനാനായകനായ കൎണ്ണൻ രണനിപുണൻമാത്രമല്ല, പാണ്ഡവന്മാരുടെ കൊടിയ ശത്രു കൂടിയാണ്. അതുകൊണ്ടു് ഏതുവിധേനയും പാണ്ഡവരോടു പകപോക്കണമെന്നേ കൎണ്ണനു വിചാരമുള്ളു. അതെല്ലാം മനസ്സിലാക്കിക്കൊണ്ടാണു് പാൎത്ഥസാരഥിയുടെ നീക്കവും ഉണ്ടായതു്.

യുധിഷ്ഠിരന്റെ കീഴിലുള്ള സേനാവിഭാഗം ദുർബലമാണെന്നു കൎണ്ണൻ കാലേകൂട്ടി കണ്ടുവെച്ചിരുന്നു. അതിനാൽ പാണ്ഡവസേനയുടെ ആ ക്ഷീണവശത്തുതന്നെയായിരുന്നു ഭാരതയുദ്ധത്തിലെ കൎണ്ണന്റെ കന്നിപ്പോരു്. മാതാവിനോടു ചെയ്ത വാഗ്ദാനമനുസരിച്ച്, അൎജ്ജുനൻ മാത്രമായിരുന്നു കൎണ്ണന്റെ നോട്ടപ്പുള്ളി. അതിനാൽ യുധിഷ്ഠിരസേനയെ തട്ടിനീക്കിക്കൊണ്ടു കൎണ്ണൻ പാണ്ഡവസേനയുടെ കാതലായ ഭാഗത്തേയ്ക്കു കടന്നാക്രമിച്ചു. ആ സേനാവിഭാഗത്തെ കൃഷ്ണാൎജ്ജുനന്മാരാണു് നയിച്ചിരുന്നതു്. കൃഷ്ണാൎജ്ജുനന്മാരെ കൎണ്ണന്റെ സേന നാലുപാടും വളഞ്ഞു. കൎണ്ണനോ അൎജ്ജുനനൊ രണ്ടിലൊരാൾ നാളത്തെ പ്രഭാതം കാണുകയില്ല. കൎണ്ണന്റെ പരാക്രമം കണ്ടപ്പോൾ തന്റെ കണക്കുകൂട്ടലു തെററുമെന്നു് ഭഗവാൻ കണ്ടു. കൎണ്ണനോടു നേരിട്ടു നിന്നു പോർചെയ്താൽ അൎജ്ജുനന്റെ അന്ത്യം നിശ്ചയമാണ്. അതിനാൽ പാൎത്ഥസാരഥി കൎണ്ണസായകങ്ങളെ തടഞ്ഞുകൊണ്ടു് സ്യന്ദനം സേനാമുഖത്തേയ്ക്കു നയിച്ചു. അൎജ്ജുനനെ ലാക്കാക്കി മുന്നേറിക്കൊണ്ടിരുന്ന കൎണ്ണന്റെ തേരിനെ കെണിയിൽ പെടുത്തുവാൻ ഭഗവാൻ നിശ്ചയിച്ചു. യുദ്ധഭൂമിയിലുണ്ടായിരുന്ന ചതുപ്പുനിലത്തിന്റെ സമീപത്തേയ്ക്കു ഭഗവാൻ തേരു പായിച്ചു. അൎജ്ജുനരഥത്തെ അനുധാവനംചെയ്തുകൊണ്ടെത്തിയ കൎണ്ണന്റെ തേരുരുളുകൾ കുഴമണ്ണിൽ പുതഞ്ഞുപോയി. അടി തെററിയാൽ ആനയും വീഴുമല്ലൊ. മറെറാരു തരത്തിലും കൎണ്ണനെ ജയിക്കുക സാധ്യമല്ലെന്നു വന്നപ്പോൾ ധൎമ്മയുദ്ധത്തിന്റെ ആദൎശം സൌകര്യപൂൎവ്വം വിസ്മരിക്കുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. അതിനാൽ കൈവന്ന തക്കം കൈയ്‌വിട്ടുകളയാതെ അർജ്ജുനൻ അനവരതം പൊരുതിക്കൊണ്ടിരുന്നു. ആ പോരാട്ടം കൎണ്ണന്റെ കാലഗതിയിൽ കലാശിക്കുകയുംചെയ്തു.

ഇങ്ങനെ നോക്കിയാൽ പാണ്ഡവപക്ഷത്തിന്റെ സമസ്തവിജയത്തിനും വഴി തെളിയിച്ചതു് പാൎത്ഥസാരഥിയുടെ സമരതന്ത്രവും പ്രത്യുല്പന്നബുദ്ധിയുമാണെന്നു കാണാം. ആ പാൎത്ഥസാരഥിതന്നെ നമ്മുടെ ജീവിതസമരത്തിൽ നമ്മുടെയും നിയന്താവും മാൎഗ്ഗദൎശകനുമായി ഭവിക്കട്ടെ!

ഹേ ദേവ ! ഹേ ദയിത ! ഹേ ജഗദേകബന്ധോ!
ഹേ കൃഷ്ണ! ഹേ ചപല! ഹേ കരുണൈകസിന്ധോ!
ഹേ നാഥ ! ഹേ രമണ ! ഹേ നയനാഭിരാമ !
ഹാ ഹാ കദാ നു ഭവിതാസി പദം ദൃശോർമേ.

---

# രാമായണത്തിലെ നിഗൂഢാർത്ഥം

ടി. പി. ബാലകൃഷ്ണൻനായർ, മഞ്ഞപ്ര

ആത്മീയമൂല്യങ്ങളിലും മാനുഷികമൂല്യങ്ങളിലും അടിയുറച്ച ഭാരതസംസ്കാരം അണയാതിരിക്കുന്നത്, അതിൻെറ ആന്തരമഹത്ത്വം കൊണ്ടാണ്. ആ സംസ്കാരത്തിൻെറ സന്ദേശവാഹകരായ ഋഷിമാർ പ്രതീകസങ്കുലമായ ഭാവവും ഭാഷയുമാണ് എവിടേയും പ്രയോഗിച്ചിട്ടുള്ളതു്. അവരുടെ പ്രതീകഭാവനയാകട്ടെ അധികാരികളുടെ പര്യാലോചനയ്ക്കു് ചേർന്ന വിധത്തിലുള്ള അർത്ഥകല്പനചെയ്യാൻ കഴിയുന്നവയുമാണ്. സാധാരണവാക്കുകൾകൊണ്ടു വെളിവാക്കാൻ കഴിയാത്ത അതീന്ദ്രിയാനുഭവങ്ങളെ വ്യക്തമാക്കുവാൻ പ്രതിരൂപങ്ങൾക്കു് ശക്തിയുണ്ടു്. ഈ പ്രപഞ്ചംതന്നെ അന്തർലോകരഹസ്യങ്ങളുടെ പ്രതിരൂപമായി അവർ വിശ്വസിച്ചു. ഹൈന്ദവപൗരാണികകഥകളിൽ ഇത്തരത്തിലുള്ള പ്രതിരൂപകല്പനകൾ ധാരാളം കാണുന്നുണ്ടു്.

ആദ്ധ്യാത്മികഭാവങ്ങളെ ആവിഷ്കരിക്കുന്ന കൃതികളിൽ മിസ്റ്റിസിസവും സിമ്പോളിസവും കണ്ടു്, രണ്ടും ഒന്നാണെന്നു വിചാരിക്കുന്നവർ വളരെയുണ്ടു്. പ്രകൃതിയിൽ ഈശ്വരസത്തയുടെ സാക്ഷാത്കാരമാണ് മിസ്റ്റിസിസം (രഹസ്യവാദം.) പ്രകൃതിയുടെ മാനവീകരണവും, അതിൽ പ്രാണചേതനയുടെ ആരോപവുമാണ് സിംബോളിസം (ഛായാവാദം). പ്രകൃതിദൃശ്യങ്ങളോടും അതിൻെറ വികാരങ്ങളോടും താദാത്മ്യം പ്രാപിച്ച മിസ്റ്റിക്, ഈശ്വരമഹത്ത്വത്തിൻെറ മഹനീയലിഖിതമായിട്ടാണ് ബാഹ്യപ്രപഞ്ചത്തെ കാണുന്നതു്. ബുദ്ധിയാകുന്ന സാരഥിയാൽ ഇന്ദ്രിയാശ്വങ്ങളെ നിയന്ത്രിച്ചു്, ജ്ഞാനമാർഗ്ഗപ്രതിബന്ധങ്ങളെ തരണംചെയ്തുകൊണ്ടു് അവർ പ്രകാശത്തിൻെറ പാതയിൽ എത്തിച്ചേരുന്നു. വൈവിധ്യംനിറഞ്ഞ പ്രപഞ്ചത്തിൻെറ രാമണീയകവിശേഷത്തിൽക്കൂടി, ഏകവും അദ്വയവുമായ ഈശ്വരചൈതന്യത്തെപ്പററി ചെയ്യുന്ന അന്വേഷണമാണ് മിസ്റ്റിസിസം. ആത്മാനുഭൂതിയാണ് അതിൻെറ കാതലായ അംശം; യുക്തിയല്ല, അനുഭവമാണ് അതിനു നിദാനം. മിസ്റ്റിക്കവിത ഏതു മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാലും അതിൻെറ ആത്യന്തികഭാവം പരമാത്മവിഷയകമായ രതിയാണ്. ആദ്ധ്യാത്മികതത്ത്വപ്രകാശനത്തിനായി ഈ പ്രകാശനസരണിയെയാണ് പ്രാചീനഭാരതീയ കവികൾ ആശ്രയിച്ചുപോന്നിട്ടുള്ളതു്.

പ്രതിരൂപകല്പനയാലും രൂപണവൈഭവത്താലും മൂർത്തത്തിൽനിന്നു് അമൂർത്തത്തിലേയ്ക്കും, ജ്ഞാതത്തിൽനിന്നു് അജ്ഞാതത്തിലേയ്ക്കും, പോകുവാനുള്ള ഉപാധികളാണ് ഛായാവാദവും രഹസ്യവാദവും. കേവലസങ്കല്പത്തിൽനിന്നു് ഭിന്നമായ ഭാവനാശക്തിയാണ് അവയെ വാർത്തെടുക്കുന്നതു്. പഞ്ചേന്ദ്രിയഗോചരമല്ലാത്ത ഭാവത്തിനു് പഞ്ചേന്ദ്രിയഗമ്യമായ രൂപം കൊടുക്കുന്ന സർഗ്ഗശക്തിയാണ് ഛായാവാദത്തിലും രഹസ്യവാദത്തിലും നാം കാണുന്നതു്. ബ്രഹ്മാത്മൈക്യബോധമുണ്ടാക്കുവാൻ വേണ്ട മാർഗ്ഗങ്ങളെ ഉപദേശിക്കുന്ന ഒരു ഉത്തമ അദ്ധ്യാത്മഗ്രന്ഥമാണ് രാമായണം. ഈ കാഴ്ചപ്പാടിൽക്കൂടി അദ്ധ്യാത്മരാമായണത്തെ വിലയിരുത്തുമ്പോൾ വളരെ ചിന്തിക്കേണ്ടതുണ്ടു്.

ശ്രീരാമൻെറ തത്ത്വരഹസ്യം തനിക്കുപദേശിക്കണമെന്നുള്ള ശ്രീപാർവ്വതിയുടെ അപേക്ഷയെ പരിഗണിച്ചാണ് ശ്രീ പരമേശ്വരൻ അദ്ധ്യാത്മരാമായണം ഉപദേശിക്കുന്നതു്. ശ്രീരാമൻേറയും രാമനോടു് ബന്ധപ്പെട്ടവരുടേയും മനുഷ്യോചിതചേഷ്ടകളിൽക്കൂടി, മനുഷ്യർ അവശ്യം അറിഞ്ഞിരിക്കേണ്ട തത്ത്വത്തെയാണ് രാമായണത്തിൽ ആവിഷ്കരിക്കുന്നതു്.

വിശ്വാത്മാവായ രാമൻ സനാതനമായ ബ്രഹ്മസ്വരൂപമാണ്. സമസ്തവസ്തുക്കൾക്കും നാനാത്വം കൊടുക്കുന്ന ത്രിഗുണാത്മികയായ

മൂലപ്രകൃതിയാണ് സീത. സാധാരണക്കാർക്ക് സുഗ്രഹമായിത്തീരുവാൻ വേണ്ടിയാണ് ഈ രണ്ടു തത്ത്വങ്ങളും മാനുഷഭാവത്തിൽ അവതരിപ്പിച്ചിരിക്കുന്നത്.

ഗ്രന്ഥാരംഭത്തിൽ രാമനിർദ്ദേശമനുസരിച്ച് സീതാദേവി ഹനുമാന് പ്രകൃതിപുരുഷതത്ത്വവും, ശ്രീരാമൻ രാമഹൃദയവും ഉപദേശിക്കുന്നു. ഇതിൽനിന്നുതന്നെ ആത്മജ്ഞാനത്തെ പ്രകാശിപ്പിക്കുന്ന ചില തത്ത്വങ്ങളെയാണ് രാമായണകഥാപാത്രങ്ങളായി കല്പിച്ചിട്ടുള്ളതെന്ന് കാണാവുന്നതാണ്.

രാവണാദി രാക്ഷസന്മാരുടെ ഉപദ്രവം കൊണ്ട് അധർമ്മം വർദ്ധിച്ചപ്പോൾ ഗോരൂപധാരിണിയായ ഭൂമിദേവി ബ്രഹ്മാദി ദേവന്മാരോടുകൂടി മഹാവിഷ്ണുവിനോട് സങ്കടം ഉണർത്തിക്കുന്നതും, ദശരഥപുത്രനായി അവതരിച്ച് താൻ രാവണനിഗ്രഹം നടത്താമെന്ന് അരുളിച്ചെയ്യുന്നതുമാണ് രാമായണചരിത്രത്തിന്റെ പശ്ചാത്തലം.

മനുഷ്യനാവശ്യമായ അഭീഷ്ടങ്ങളെല്ലാം കാന്നെടുക്കാവുന്ന കാമധേനുവാണ് ഭൂമി എന്നു് ഗോരൂപധാരണം വെളിവാക്കുന്നു. ദുഷ്ടന്മാരും അധർമ്മവും വർദ്ധിക്കുമ്പോൾ വിവേക്ഷതിക്കും മനസ്താപത്തിനും ഇടയാകുമെന്ന് അതു് വ്യഞ്ജിപ്പിക്കുന്നു. പാലാഴി സത്ത്വഗുണത്തിന്റേയും, വിഷ്ണുദേവൻ പ്രാണചേതനയുടേയും പ്രതീകമാകയാൽ സത്ത്വഗുണവർദ്ധനയ്ക്കു പററുന്ന വിധത്തിലായിരിക്കണം നമ്മുടെ പ്രാണചലനം സംഭവിക്കേണ്ടതെന്നുകൂടി സൂചിപ്പിച്ചിരിക്കുന്നു.

ആരാലും ജയിച്ചടക്കാൻ കഴിയാത്ത അയോദ്ധ്യ പ്രപഞ്ചസ്വരൂപമാണ്. ജ്ഞാനേന്ദ്രിയങ്ങളുടേയും കർമ്മേന്ദ്രിയങ്ങളുടേയും ആവാസസ്ഥാനമായ മനുഷ്യശരീരത്തെയാണ് ദശരഥനായി പറഞ്ഞിരിക്കുന്നതു്. കാശ്യപന്റെ പുനർജ്ജന്മമാണ് ദശരഥനെന്നുള്ള പ്രസ്താവവും, അറുപതിനായിരം വർഷത്തെ ദീർഘായുസ്സിന്റെ കഥയും അദ്ധ്യാത്മസംസ്കാരം വളർന്നുകൊണ്ടുള്ള നിരവധി ജന്മങ്ങൾ പിന്നിട്ടശേഷമേ ജീവന് ദിവ്യത്വം സിദ്ധിക്കൂ എന്നതിന്റെ സൂചനയാണ്.

കൈവല്യപ്രാപ്തിവരെ ജീവനിൽ വികസിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനശക്തി, ഇച്ഛാശക്തി, ക്രിയാശക്തി എന്നീ മൂന്നുമാണ് കർമ്മത്തിന് ആശ്രയം. കൗസല്യ, സുമിത്ര, കൈകേയി എന്നീ രാജ്ഞിമാർ പ്രസ്തുത ശക്തിത്രയത്തിന്റെയും സഞ്ചിതാഗന്തുകപ്രാരബ്ധസ്വത്രപങ്ങളായ കർമ്മവിശേഷങ്ങളുടേയും ജ്ഞാനബോധമുളവാക്കുന്നു.

സുകൃതിയായ ജീവൻ ജ്ഞാനിയായ മനുഷ്യനായിത്തീരുന്നു. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നു് നാലവസ്ഥകൾ ജീവനുണ്ട്. ഈ നാലു ദശകളോടുംകൂടിയ ജീവിതഭാവത്തേയാണ് പൂർണ്ണാവതാരമെന്ന് വിശേഷിപ്പിക്കുന്നതു്. ഈ നാലു് അവസ്ഥകളാണ് ദശരഥപുത്രന്മാർ. ബ്രഹ്മസ്വരൂപമായ രാമൻ തുരീയാവസ്ഥയുടെ പ്രതിനിധിയാണ്. ദശരഥനും പ്രജകളും കൂടുതൽ ഇഷ്ടപ്പെട്ടതു് രാമനെയാണ്. ത്രിഗുണാതീതമായ തുരീയാവസ്ഥയിലിരിക്കാൻ എല്ലാവരും അഭിലഷിക്കുന്നതിന്റെ സൂചനയാണിതു്.

മനുഷ്യനായി ജനിച്ച ജീവൻ എങ്ങനെ ജീവിക്കണമെന്നും എപ്രകാരം മുക്തനാകാൻ കഴിയുമെന്നും രാമായണ കഥാഭാഗങ്ങൾകൊണ്ട് വെളിവാകുന്നു. സദാചാരനിരതനായി വളർന്നുവരുന്ന മനുഷ്യൻ ഭൗതികവിദ്യാഭ്യാസം നേടിയാലും, ആത്മജ്ഞാനതൃഷ്ണ അവനെ ആകർഷിച്ചുകൊണ്ടിരിക്കുമെന്നും, യാദൃച്ഛികമായി ഉണ്ടാകുന്ന ഗുരുലാഭത്താൽ അറിയേണ്ടതിനെ അറിയാൻ ഇടയാകുമെന്നും ശ്രീരാമന്റെ വിദ്യാഭ്യാസചരിത്രം വിശദമാക്കുന്നു.

രാമലക്ഷ്മണന്മാരെ വിശ്വാമിത്രന്റെകൂടെ അയയ്ക്കാൻ ആദ്യം ദശരഥൻ വിസമ്മതിച്ചു. പിന്നീട് വസിഷ്ഠനിർദ്ദേശത്താൽ അയയ്ക്കുകയും ചെയ്തു. ശരീരധർമ്മങ്ങൾ ആത്മജ്ഞാനസമ്പാദനത്തിന് പ്രതിബന്ധമായി നില്ക്കാറുണ്ടെന്നും, സത്സംഗംകൊണ്ട് ആ പ്രതിബന്ധങ്ങൾ നീങ്ങിക്കിട്ടുമെന്നുമുള്ള ആന്തരാർത്ഥമാണ് പ്രധാനം.

വസിഷ്ഠനിൽനിന്നും രാമന് ഭൗതികവിദ്യയും ആത്മജ്ഞാനവും സിദ്ധിച്ചിരുന്നുവെങ്കിലും ആത്മവിദ്യാപ്രാപ്തിക്കുള്ള പ്രതിബന്ധങ്ങളെ അകററി ബ്രഹ്മവിദ്യാരൂപണിയായ സീതാദേവിയെ ശ്രീരാമനോടു ഘടിപ്പിക്കുന്നതു് വിശ്വാമിത്രനാണ്.

പൈദാഹതൃഷ്ണകളെ അകററുന്ന ബലാബ ലകളെ വിശ്വാമിത്രൻ ഉപദേശിച്ചതിൻെറ ഉദ്ദേശ്യം അദ്ധ്യാത്മമാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്ന യാറം ശാരീരികധർമ്മങ്ങളിലുള്ള ആഗ്രഹങ്ങളെ കൈവെടിയണമെന്നു കാണിക്കുവാനാണ്. ശരീരകാര്യങ്ങളിലുള്ള പരിഭ്രമമില്ലാതായാൽ മാത്രമേ കാമങ്ങളെ ജയിച്ചടക്കാൻ കഴിയൂ. ആത്മവിദ്യാപ്രാപ്തിക്കു പ്രതികൂലമായി നില്ക്കുന്നതു് അറുതിയില്ലാത്ത തൃഷ്ണകളാണ്. മുമുക്ഷു ആദ്യം കീഴടക്കേണ്ടതു് മനോജന്യങ്ങളായ ഈ കാമങ്ങളെയാണ്. ചിത്തമാകുന്ന കൊടുങ്കാട്ടിൽ വാസമുറപ്പിച്ചിരിക്കുന്ന ആ ഭയങ്കരിയെയാണ് താടകയായി അദ്ധ്യവസായം ചെയ്തിട്ടുള്ളതു്.

തൃഷ്ണയാണ് സുഖദുഃഖങ്ങളുടെ അടിസ്ഥാനം. തൃഷ്ണയെ ജയിച്ചടക്കിയ ആറംക്കു സുഖദുഃഖാദിഭാവങ്ങളേയും നിയന്ത്രിക്കാൻ സാധിക്കും. താടകയുടെ ഉടപ്പിറവികളായ മാരീചസുബാഹുക്കളുടെ മേലുള്ള വിജയം ഈ തത്ത്വത്തെയാണ് വെളിപ്പെടുത്തുന്നതു്.

സുഖദുഃഖാദിദ്വന്ദ്വഭാവംവിട്ടു് നിർവ്വികാരമായിത്തീർന്ന ചിത്തമാണ് ശിലാരൂപമായ അഹല്യ. നിഷ്കാമകർമ്മയോഗാനുഷ്ഠാനത്താൽ അത്യന്തവിശുദ്ധനായ ഒരാറംക്കു അത്തരം ചിത്തത്തെ ഈശ്വരഭാവത്താൽ തട്ടിയുണർത്തി നവ്യരൂപവും ഭാവവും നൽകാൻ കഴിയുമെന്നുള്ള തത്ത്വകഥനമാണ് അഹല്യാമോക്ഷത്തിൽ കൂടി നമുക്കു കാണാൻ കഴിയുന്നതു്.

ബ്രഹ്മവിദ്യാപ്രാപ്തിക്കു് പല പടവുകളും പിന്നിടേണ്ടതുണ്ടു്. ഭേദബുദ്ധിയാകുന്ന ഗംഗ, തരണം ചെയ്തശേഷം ദേഹാഭിമാനം വിഗതമായ വിദേഹത്തിൽ എത്തിച്ചേർന്നു. ആത്മീയശക്തിയാൽ മഹേശ്വരചാപം ഭഞ്ജിച്ച ശ്രീരാമനെ സീതാദേവി വരണമാല്യം അണിയിച്ചു. രാവണനെപ്പോലെ പലരും ''വിദ്യുത്സമാംഗിയാം ജാനകിയായോരു വിദ്യ''യിൽ കാംക്ഷപൂണ്ടവരായിരുന്നു. ചാപഭഞ്ജനം ചെയ്തു് നേരായ മാർഗ്ഗത്തിലൂടെ സീതയെ കരഗതമാക്കാൻ കഴിയാതെ വന്നപ്പോറം കപടവേഷം ധരിച്ചു് രാവണൻ കട്ടുകൊണ്ടുപോയിട്ടും അനുഭവിക്കാൻ സാധിച്ചില്ല. ത്രൈലോക്യചക്രവർത്തിയായാലും വിചാരവും പ്രവൃത്തിയും ദുഷിച്ചാൽ ഫലം നാശമാണ്. തീവ്രസാധനകളെക്കൊണ്ടു് ശ്രീരാമൻെറ നിലയിലെത്തിച്ചേർന്ന ഒരാറംക്കു മാത്രമേ ബ്രഹ്മവിദ്യയാകുന്ന സീതാദേവി വശ്യയായിത്തീരൂ എന്നാണ് ഇതു് വ്യക്തമാക്കുന്നതു്.

ശരീരത്തിൽ സകല കരണങ്ങളേയും ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ഈശ്വരദത്തമായ പ്രാണശക്തിയാണ് ഇവിടെ മഹേശ്വരദത്തമായ ചാപമായി ഉപന്യസിച്ചിട്ടുള്ളതു്. ആത്മജ്ഞാനതൃഷ്ണയാൽ ശരീരാഭിമാനം വെടിഞ്ഞ (വിദേഹഗൃഹം) ഒരു സാധകനുമാത്രമേ പ്രാണവൃത്തത്തെ നിയന്ത്രിച്ചു് കരണങ്ങളെ നിശ്ചലങ്ങളാക്കാൻ കഴികയുള്ളു. ഈ നിലയിൽ എത്തിച്ചേരുമ്പോറം മനസ്സിൻെറ വിക്ഷേപാവരണങ്ങറം അകന്നു് ആത്മവിദ്യ പ്രകാശിച്ചു തുടങ്ങുന്നു.

ആത്മബോധമുണ്ടാകുമ്പോറം അതിൻെറ ലക്ഷണം ശരീരത്തിലും പ്രകാശിച്ചു തുടങ്ങും: അതാണ് ദശരഥനെ വിവാഹവാർത്ത അറിയിച്ചതും, അദ്ദേഹം വിവാഹമംഗളം ആഘോഷിച്ചതുമായി വർണ്ണിച്ചിരിക്കുന്നതും.

പരശുരാമനും ശ്രീരാമനും രണ്ടാണെന്ന ബോധം സംഘട്ടനത്തിനു കളമൊരുക്കി. ഒന്നെന്ന ബോധം ഉദിച്ചപ്പോറം മദമത്സരങ്ങറം അവസാനിച്ചു. ദ്വൈതഭാവനയുടേയും അദ്വൈതഭാവനയുടേയും ചിത്രമാണ് ഇതിൽ നാം കാണുന്നതു്. ജീവനും ഈശ്വരനും രണ്ടാണെന്ന ബോധത്തിലാണ് നാനാത്വബുദ്ധിയുണ്ടാകുന്നതു്. ജീവേശ്വരൈക്യബോധത്താൽ ഏകത്വബോധമുദിക്കുന്നു. നാനാത്വചിന്ത രാഗദ്വേഷമത്സരാദികറംക്കു കാരണമാകുന്നു.

> ''സർവ്വഭൂതവുമാത്മാവിൽ ആത്മാവിനെയുമങ്ങനെ
> സർവ്വഭൂതത്തിലും കാണുമവനെന്തുള്ള നിന്ദ്യമായ്
> തന്നിൽ നിന്നന്യമല്ലാതെയെന്നു കാണുന്നു സർവ്വും
> അന്നേതു മോഹ, മന്നേതുശോകമേകത്വദൃക്കിനു്?''

എന്ന ഉപനിഷദ്രഹസ്യം ഇതുകൊണ്ടു് വെളിവാക്കിയിരിക്കുന്നു.

വിവാഹിതരായ രാജകുമാരന്മാർ അയോദ്ധ്യയിൽവന്നു് സുഖവാസം ആരംഭിച്ചതോടെയാണ് ബാലകാണ്ഡം അവസാനിക്കുന്നതു്. ബാല്യകൗമാരദശകറം പിന്നിട്ട രാമൻെറ ചരിത്രവും അദ്ധ്യാത്മപാഠങ്ങളും കൂടുതൽ പ്രൗഢങ്ങളാണ്. വിച്ഛിന്നാഭിഷേകവും രാമൻെറ വന

യാത്രയുമാണ് അയോദ്ധ്യാകാണ്ഡത്തിലെ പ്രധാന പ്രതിപാദ്യം.

ആയുർദൈർഘ്യം ആക്കം നിശ്ചയിക്കാവുന്നതല്ലല്ലോ. അതുകൊണ്ടു് കഴിവതും വേഗം ആത്മസാക്ഷാത്കാരം നേടാൻ ശ്രമിക്കണമെന്നതിന്റെ സൂചനയാണ് ദശരഥന്റെ പെട്ടെന്നുള്ള രാമാഭിഷേകനിശ്ചയം. രാമാഭിഷേകം കൊണ്ടു് ശോകനിവൃത്തിയും പരമാനന്ദപ്രാപ്തിയും ഉണ്ടാകും. എന്നാൽ ജീവനിൽ ദ്വൈതഭാവം നിലനിൽക്കുന്നിടത്തോളം അങ്ങനെ സംഭവിക്കുകയില്ല. കൈകേയിക്കു് കൊടുത്തിരുന്ന വരങ്ങൾ വിഘ്നകാരണങ്ങളായി കലാശിച്ചു. പുരുഷന്റെ സ്ത്രീഗതമായ അഭിനിവേശം —ദശരഥന്റെ കൈകേയീഗതമായ മോഹം— രാമനാകുന്ന ആത്മാവിനെ കാട്ടിലേയ്ക്കു പറഞ്ഞയച്ചു. ദുർജ്ജനസംസർഗ്ഗത്താൽ സജ്ജനങ്ങൾക്കുണ്ടാകുന്ന ഭവിഷ്യത്തുകൾ എത്ര ഭയാനകങ്ങളാണെന്നു് ക്ഷണനേരത്തെ മന്ഥരാസംഗംകൊണ്ടു് ആത്മവിസ്മൃതി സംഭവിച്ച കൈകേയിയുടെ ചരിതത്തിൽനിന്നു മനസ്സിലാക്കാം. പ്രാരബ്ധകർമ്മങ്ങൾക്കു വ്യക്തരൂപം നൽകി പ്രബലമാക്കുന്നതു് വാസനയാണല്ലോ. കൈകേയി ക്രിയാശക്തിയും അതിൽ കെട്ടിക്കിടക്കുന്ന പ്രാരബ്ധങ്ങളുമാണ്. മന്ഥരയെ വാസനാസഞ്ചയമാക്കി പരിഗണിക്കാം. പ്രാരബ്ധകർമ്മങ്ങൾ അനുഭവിച്ചുതന്നെ തീരേണ്ടതാകയാലാണ് ദശരഥൻ ഒട്ടൊരു ഭയപ്പാടോടുകൂടി കൈകേയിയെ സമീപിച്ചിരുന്നതെന്നു വിചാരിക്കാം.

ക്രിയാശക്തിയിൽ നിക്ഷിപ്തമായ വാസനാസഞ്ചയമാണല്ലൊ പ്രാരബ്ധങ്ങൾ. അവ അനുഭവിക്കാൻ ശരീരം ചുമതലപ്പെട്ടിരിക്കുന്നു എന്നതാണ് വരദാനപ്രതിജ്ഞയുടെ ആന്തരാത്ഥം.

ജ്ഞാനശക്തിയും ക്രിയാശക്തിയും വിരുദ്ധസ്വഭാവത്തോടുകൂടിയവയാണ്. അതിന്റെ പ്രതീകങ്ങളായ കൗസല്യയ്ക്കും കൈകേയിക്കും രാമനെക്കുറിച്ചുണ്ടായ അഭിപ്രായങ്ങളും വിഭിന്നങ്ങളാണ്. ജ്ഞാനശക്തിയുടെ അനുഗ്രഹം ഉണ്ടായിട്ടും ക്രിയാശക്തിയുടെ ആജ്ഞയെ നിരസിക്കുവാൻ രാമനു കഴിഞ്ഞില്ല. നാരദരാഘവസംവാദത്താൽ അഭിഷേകവിഘ്നമുണ്ടാവുമെന്നും, വനവാസത്തിനു പോകുമെന്നും വെളിവാക്കുന്നുണ്ടു്. ബ്രഹ്മവിദ്യയായ സീതാദേവിയെ വരിച്ചിട്ടും രാമനു് കാട്ടിലേയ്ക്കു് പോകേണ്ടിവന്നു. പൗരുഷമോ, വീര്യമോ, തപസ്സോ, ജ്ഞാനമോ എന്തൊക്കെ ഉണ്ടായാലും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്നു് ഇതുകൊണ്ടുവെളിവാകുന്നു. ബ്രഹ്മവിദ്യയും ജ്ഞാനാനുഭൂതിയും ഉള്ളവരെ പ്രാരബ്ധങ്ങൾ വളരെ ക്ലേശിപ്പിക്കുകയില്ലെന്നു് രാമന്റെ വനവാസചരിത്രത്തിൽ നിന്നു ഗ്രഹിക്കാം.

കർമ്മഫലം അനുഭവിക്കാതെ തരമില്ല. ശബ്ദഭേദിബാണമയച്ചു് മുനികുമാരനെ കൊന്നുപോയതാണ് പുത്രദുഃഖത്താൽ ദശരഥൻ മരിക്കാൻ ഇടയായതു്. ആകാശം ശബ്ദഗുണമാകയാൽ ശ്രവണകാര്യങ്ങളിൽ ശ്രദ്ധിക്കാത്തവർക്കു് ശോകമോഹങ്ങളിൽ ഉഴലുവാൻ ഇടവരുമെന്നും, ആത്മാരാമനായി കഴിയാൻ സാധിക്കാതെ വരുമെന്നും വെളിവാകുന്നു. രാമനും സീതയും വനവാസത്തിനു് ഒരുങ്ങിയപ്പോൾ മുതൽ ദശരഥൻ തപിക്കുവാൻ തുടങ്ങി. ജീവൻ ജ്ഞാനസമ്പന്നനായാൽ ശരീരധർമ്മങ്ങൾ ചുരുങ്ങിച്ചുരുങ്ങി ഇല്ലാതാകുന്നു. അതാണ് ദശരഥന്റെ അഭീഷ്ടം നിറവേറാതെ മരണത്തെ അഭിമുഖീകരിക്കേണ്ടിവന്നതു്.

രാമൻ തന്റെ വനയാത്രയിൽ നിദ്രയിൽ ലയിച്ച അയോദ്ധ്യാവാസികളെ വിട്ടു് ഗംഗാതീരത്തേയ്ക്കാണ് പോയതു്. ഒടുവിൽ സുമന്ത്രരേയും വിട്ടുപോയി. നിഗൂഢാത്മസ്വരൂപമായ ഗുഹനേയും ജ്ഞാനഗംഗയേയും തരണംചെയ്തു. രാമൻ ചിത്രകൂടത്തിൽ വാസമാരംഭിച്ചു. തമോഗുണസ്വരൂപമായ ശോകമോഹങ്ങളിൽപ്പെട്ടുഴറുന്നവർക്കു് ആത്മസ്വരൂപനായ രാമനോടു് ചേർന്നിരിക്കാൻ സാധിക്കയില്ലെന്നും, ജ്ഞാനിയായ ഒരാളുടെ കർമ്മവാസനകൾ സംസാരവ്യാപാരങ്ങളിൽ രമിക്കുകയില്ലെന്നും ഇതുകൊണ്ടു് സൂചിപ്പിച്ചിരിക്കുന്നു.

ഭരതാദിബന്ധുമിത്രാദികളുടെ സമാഗമത്താൽ മിഥ്യാചിത്രങ്ങൾ മനസ്സിലുണ്ടാക്കുന്ന ചിത്രകൂടം വാനപ്രസ്ഥജീവിതത്തിനു അനുരൂപമല്ലാത്തതുകൊണ്ടാണ് ശ്രീരാമചന്ദ്രൻ ആ സ്ഥലം വിട്ടുപോകാമെന്നുറച്ചതു്. സൈ്വരസമാധാനങ്ങൾക്കുവേണ്ടിയാണു ദണ്ഡകാരണ്യം വാസസ്ഥാനമായി തെരഞ്ഞെടുത്തതു്. കാമ

ക്രോധലോഭമോഹങ്ങളായ രാക്ഷസവൃത്തികളുടെ ആവാസകേന്ദ്രമായ ദണ്ഡകാരണ്യം സുഖവാസയോഗ്യമല്ല. നിസ്സാരമായ ഒന്നിൽനിന്ന് രക്ഷനേടാൻ ശ്രമിക്കുമ്പോൾ കുറേക്കൂടി ദുരാമാലകളിൽ കുരുങ്ങുന്നത് സംസാരസ്വഭാവമാണ്. ദുഃഖനിവൃത്തിക്കുവേണ്ടി സംസാരത്തിൽനിന്ന് ഒഴിഞ്ഞുമാറുവാൻ പ്രാരബ്ധം പലപ്പോഴും അനുവദിക്കാറില്ല. സംസാരത്തിൽ കഴിഞ്ഞുകൊണ്ട് ക്ലേശങ്ങൾക്ക് നിവൃത്തിമാർഗ്ഗങ്ങൾ തേടുന്ന സ്ഥിതിവിശേഷമാണ് ഈ സ്ഥലമാററക്കഥയിൽ അന്തർഭവിച്ചിട്ടുള്ളത്.

ദണ്ഡകാരണ്യത്തിലേയ്ക്കു പ്രവേശിക്കുന്നതിനു മുമ്പാണ് അത്ര്യാശ്രമപ്രവേശം. ത്രിഗുണങ്ങളെ കടന്നവനാണ് അത്രി. അന്യന്റെ ഗുണങ്ങളിൽ ദോഷം കാണാത്തവളും ആത്മാവിൽ അനാത്മധർമ്മം ദർശിക്കാത്തവളുമാണ് അനസൂയ. ഗുണദോഷദൃഷ്ടിയെ വെടിഞ്ഞു് ഗുണാതീതരാകാൻ ഇച്ഛിക്കുന്നവർക്ക് ത്രിഗുണാതീതരായ മാമുനിമാരുടെ സഹായം ആവശ്യമാണ്. പാതിവ്രത്യശക്തിയാൽ ത്രിമൂർത്തികൾക്കുപോലും ബാലരൂപംകൊടുത്ത അനസൂയ സ്ത്രീധർമ്മത്തെക്കുറിച്ചു സീതയ്ക്കു നൽകുന്ന ഉപദേശം ആ സത്സംഗംകൊണ്ടു ലഭിച്ചതാണ്.

സംസാരത്തിൽ മുഴുകി കഴിയുന്നവരെ ഗൃഹകുടുംബധനാദികളായ പല ചുമതലകളും ഗ്രസിക്കുവാൻ തക്കംപാർത്തു കഴിയുകയാണ്. വിവേകശക്തിയാൽ അവയെ കീഴടക്കണമെന്നാണ് വിരാധവധം വെളിവാക്കുന്നത്. ദുർവാസനയാൽ അധഃപതിച്ച് രാക്ഷസനായിത്തീർന്ന വിരാധൻ വിദ്യാധരനായിരുന്നു. സാംസാരികബന്ധങ്ങളിൽനിന്ന് വിട്ടുമാറാൻ ആഗ്രഹിക്കുന്നവനു് ബ്രഹ്മവിദ്യാധാരണമാണ് കാമ്യമെന്നു് അതു സൂചിപ്പിക്കുന്നു. അനവധി ഋഷിമാരെ സന്ദർശിക്കുവാനും അദ്ധ്യാത്മതത്ത്വഗ്രഹണത്തിനും വഴി തെളിയിച്ചതു് വിരാധവധമാണ്.

പ്രാണനും മനസ്സും നിശ്ചലമാക്കി ശാന്തിയെ അനുഭവിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയാണ് ശരഭംഗതപം. സംസാരവ്യാപാരത്താൽ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ശാന്തി വീണ്ടുകിട്ടുവാൻ ഇത്തരം സത്സംഗങ്ങൾ വഴി തെളിയിക്കുന്നു. അഗസ്ത്യമഹർഷി രാക്ഷസവധത്തിനുവേണ്ടി ശ്രീരാമനു് വില്ലും ആവനാഴിയും വാളും കൊടുത്തു. വില്ല് പ്രണവത്തിന്റേയും ആവനാഴി ജീവന്റേയും, വാള് ജ്ഞാനത്തിന്റേയും പ്രതീകങ്ങളാണ്. വിക്ഷേപങ്ങളാണ് രാക്ഷസർ. നാമരൂപാത്മകങ്ങളായ വിക്ഷേപശക്തികളെ അകററി മനസ്സിനെ ഏകാഗ്രമാക്കി ശാന്തിസുഖത്തെ വീണ്ടെടുക്കുവാനുള്ള ഉപദേശമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്.

അഗസ്ത്യനിർദ്ദേശമനുസരിച്ച് ശ്രീരാമൻ പിന്നീടു് പഞ്ചവടിയിലാണ് താമസിക്കുന്നതു്. പഞ്ചേന്ദ്രിയങ്ങൾ കീഴടങ്ങിയ ഏകാഗ്രചിത്തത്തിന്റെ ജ്ഞാനബോധമുളവാക്കുന്നതാണ് പഞ്ചവടി. ദണ്ഡകാരണ്യം സംസാരധർമ്മത്തിന്റെ ഉച്ചാവസ്ഥയെയാണ് സൂചിപ്പിക്കുന്നതു്. ഈ നിലയിൽ മനുഷ്യമനസ്സിൽ ഉദയംകൊള്ളുന്ന ആഗ്രഹങ്ങളുടെ പ്രതീകമാണ് കാമാന്ധയായ ശൂർപ്പണഖ. കോമളാംഗിയായ അവളെ തിരസ്കരിച്ചപ്പോൾ രാക്ഷസീരൂപം പൂണ്ടു. വിഷയസുഖങ്ങൾ ആരംഭത്തിൽ സുഖം നൽകുന്നതായി തോന്നുമെങ്കിലും അതിന്റെ പരിണതി ഭീകരമായിത്തീരുമെന്നുള്ളതിന്റെ സൂചനയാണിതു്. വിഷയാശയെ അനുഭവിച്ചാലും തിരസ്കരിച്ചാലും ദുഃഖമാണ് ഫലം. ഖരാദികളോടു് എതിരിടാനും ജ്ഞാനസ്വരൂപിണിയായ സീത നഷ്ടപ്പെടുവാനും ഹേതു ശൂർപ്പണഖയോടുള്ള തിരസ്കാരമനോഭാവമാണ്. കാമാങ്കുരത്തിനു് ഇടം നൽകാതിരിക്കണമെന്നും ഇടം കൊടുത്തുപോയാലുണ്ടാകുന്ന പ്രത്യാഘാതം ജ്ഞാനനാശമാണെന്നും ഇതുകൊണ്ടു് വെളിവാക്കിയിരിക്കുന്നു.

പത്തിന്ദ്രിയങ്ങളാലും വിഷയങ്ങളിൽ ഇഴുകിപ്പിടിച്ചിരിക്കുന്ന രാഗിയായ ജീവന്റെ പ്രപഞ്ചവൃത്തിയാണ് രാവണൻ. കാമക്രോധാദിവികാരരൂപമായ രജോഗുണമൂർത്തിയാണ് ദശാനനൻ. ആഹാരനിദ്രകൾ മാത്രമായിക്കഴിയുന്നതുകൊണ്ടു് ആറുമാസം ഊണും, ആറുമാസം ഉറക്കവും എന്ന അപൂർവ്വബഹുമതി നേടിയിട്ടുള്ളവനാണ് കുംഭകർണ്ണൻ. ആലസ്യം, മാന്ദ്യം, അത്യാർത്തി, വിദ്വേഷം തുടങ്ങിയ തമോഗുണസ്വരൂപമാണ് ആ നിദ്രാവശഗൻ. സത്യം, അഹിംസ, ബ്രഹ്മചര്യം, അസ്തേയം, ശമം, ദമം, തിതിക്ഷ എന്നീ ഗുണങ്ങളുടെ സങ്കേതമായ വിഭീഷണൻ

സത്വഗുണത്തെയാണ് പ്രകടമാക്കുന്നത്. ചല നാത്മകമായ ചിത്തത്തിന്റെ പ്രതിരൂപമാണ് ലങ്ക.

അയോദ്ധ്യയിൽ രാമനുണ്ടായിരുന്ന വൈരാഗ്യത്തിന് ശൈഥില്യം നേരിട്ടതുകൊണ്ടാണ് പൊൻമാനിൽ ആഗ്രഹം ജനിച്ച് അതിന്റെ പിന്നാലെ ഓടുവാനും, ജ്ഞാനസ്വരൂപിണിയായ ദേവി നഷ്ടപ്പെടുവാനും ഇടയായത്. സംസാരബന്ധത്താൽ ജ്ഞാനവൈരാഗ്യങ്ങളും ബ്രഹ്മവിദ്യയും കൈവിട്ടുപോയതു നിമിത്തമാണ് വിരഹവിധുരനായി രാമന് അലയേണ്ടി വന്നത്. പ്രാകൃതഭക്തിയുടെ പ്രതിരൂപമായ ശബരിയെ സന്ദശിക്കുന്നത് ഭക്തിഭാവത്തെ പുനരുജ്ജീവിപ്പിക്കാനാണെന്നു പറയാം. ശബരി കാണിച്ചുകൊടുത്ത വഴിയിലൂടെ ഋശ്യമൂകാചലത്തെ ലക്ഷ്യമാക്കിയുള്ള പ്രയാണത്തോടെ ആരണ്യകാണ്ഡം അവസാനിക്കുന്നു.

* * *

ശബരീസമ്പക്കം ഭക്തിവദ്ധനയ്ക്ക് കാരണമായി. ഭക്തികൊണ്ട് പാപം അകന്ന് മനസ്സ് പരിശുദ്ധമാകും. ചിത്തത്തിന്റെ സ്വച്ഛനിമ്മലപ്രകാശനത്തിനാണ് പമ്പാസരസ്സിന്റെ അവതരണം. പാപം എന്നതിന്റെ വിപരീതാത്ഥബോധകവും, പ്രതിലോമരൂപവുമാണ് പമ്പാ. പമ്പാതീത്ഥാപസപ്ശണം പുണ്യവദ്ധനകൊണ്ടുള്ള പാപക്ഷയത്തിനും ചിത്തശുദ്ധിക്കും നിദാനമായി.

ബാലി അവിവേകത്തിന്റേയും, സുഗ്രീവൻ വിവേകത്തിന്റേയും പ്രതിരൂപമാണ്. ബ്രഹ്മചാരിവേഷം പൂണ്ട ഹനുമാനാണ് രാമലക്ഷ്മണന്മാരെ സുഗ്രീവസന്നിധിയിലെത്തിച്ച് പരസ്പരം സഖ്യം ചെയ്യിക്കുന്നത്. ബ്രഹ്മചര്യനിഷ്ഠയില്ലാതെ വിവേകോദയം പ്രയാസമാണെന്നുള്ള താത്ത്വികവശമാണ് ഇതു കുറിക്കുന്നത്. സപ്തസാലങ്ങൾ രസാദി സപ്തധാതുക്കളുടേയും ഭോഗേച്ഛയുടേയും, ദുന്ദുഭിയുടെ അസ്ഥിപഞ്ജരം ശരീരാഭിമാനത്തിന്റേയും പ്രതീകങ്ങളാണ്. അവയുടെ ഭഞ്ജനക്ഷേപണങ്ങൾകൊണ്ട് അവിവേകത്തെ ജയിച്ചടക്കാൻ പ്രാപ്തനായിത്തീന്നു. സോദരത്വത്താൽ ഉള്ള സമാനതകൊണ്ട് പലപ്പോഴും വിവേകാവിവേകങ്ങളെ തിരിച്ചറിയാൻ കഴിയാതെപോകുന്നതിന്റെ കഥാഖ്യാനമാണ് രാമന് ബാലിസുഗ്രീവന്മാരെ തിരിച്ചറിയാൻ കഴിയാതെ പോയതായി വണ്ണിച്ചിരിക്കുന്നത്. ബാലിവധം അവിവേകനാശത്തിനും, സുഗ്രീവസഖ്യം വിവേകോദയത്തിനും വഴിതെളിയിച്ചു. താര പ്രണവസ്വരൂപമാണ്. വിവേകികളെ പ്രണവം മുക്തിയിലേയ്ക്കുയത്തും; അവിവേകികളെ വിഷയഭോഗങ്ങളിലേയ്ക്കും നാശത്തിലേയ്ക്കും ആണ് നയിക്കുക. താര ഹേതുവായി ബാലിക്കു നാശവും, സുഗ്രീവന് അഭ്യുന്നതിയുമാണ് ഉണ്ടായത്.

ചാതുർമാസ്യകാലത്ത് ഭഗവാൻ ലക്ഷ്മണന് താന്ത്രികമായ ക്രിയായോഗതത്ത്വങ്ങൾ ഉപദേശിക്കുന്നുണ്ട്. പിന്നീടാണ് സീതാന്വേഷണമാരംഭിക്കുന്നത്. വിവേകത്തിന്റെ വളച്ച്യിലുണ്ടാകുന്ന തത്ത്വവിചാരമാണ് സീതാന്വേഷണമായി ചിത്രീകരിച്ചിരിക്കുന്നത്. വാനരങ്ങൾ ഉപനിഷന്മന്ത്രങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ഉപനിഷന്മന്ത്രങ്ങളെ പുരസ്സരിച്ചാണ് തത്ത്വവിചാരം ചെയ്യേണ്ടതു്. തത്ത്വവിചാരത്താൽ ജീവിതതത്ത്വം അനുഭവപ്പെട്ടു തുടങ്ങിയതിന്റെ സൂചനയാണ് ഗുഹാഭ്രമണവും സ്വയംപ്രഭാദശനവും. തത്ത്വഗ്രഹണത്താൽ ജ്ഞാനവൈരാഗ്യങ്ങൾ വളന്നുവരും. ജ്ഞാനവൈരാഗ്യങ്ങൾ ഉള്ളിടത്തേ ബ്രഹ്മവിദ്യ നിലനിൽക്കുകയുള്ളു. അദ്ധ്യാത്മസംസ്കാരത്തിന്റെ മൂത്തിമദ്ഭാവമായ ജടായു ജ്ഞാനവൈരാഗ്യങ്ങളുടെ പ്രതീകമാണ്. ജടായുവിന്റെ ചിറകററപ്പോഴാണ് സീത മറയപ്പെട്ടതു്. ജടായുവിന്റെ സോദരനായ സമ്പാതിക്കു ചിറകു മുളച്ചപ്പോൾ ബ്രഹ്മവിദ്യാരൂപിണിയെ കാണാൻ കഴിഞ്ഞു. സംസാരലംഘനത്തെ സമുദ്രതരണമായും, സീതാദശനത്തെ ബ്രഹ്മവിദ്യാസാക്ഷാത്കാരമായും ചിത്രീകരിച്ചിരിക്കുന്നു. സംസാരലംഘനം ചെയ്ത് ബുദ്ധിശക്തിയേയും കമ്മകൗശലത്തേയും വിജയിപ്പിച്ച് വീണ്ടും ശാന്തിയെ പ്രാപിക്കുന്ന ജീവാത്മാവിന്റെ പരിപൂണ്ണസംപൂത്തിയെ പ്രകാശിപ്പിക്കുന്ന കൃതിയാണ് രാമായണമെന്നു് ഇതിൽനിന്നു വെളിവാകുന്നു.

രാമായണത്തിൽ സവ്വാംഗസുന്ദരമായ ഭാഗം സുന്ദരകാണ്ഡമാണ്. ജിജ്ഞാസുവായ ജീവൻ പ്രതിബന്ധങ്ങളെ അകററി ബ്രഹ്മവി

ദ്ദ്യയെ അറിഞ്ഞു് ചരിതാൎത്ഥനാകുന്നതാണു് ഇതിലെ പ്രതിപാദ്യം. അനേകലക്ഷംപേർ സീതാന്വേഷണത്തിനു പുറപ്പെട്ടു. ദക്ഷിണാഭിമുഖമായി പ്രയാണംചെയ്ത ദുർലഭം ചിലൎക്കു മാത്രമേ പരമാത്മമാൎഗ്ഗം അറിഞ്ഞു യാത്രചെയ്യാൻ സാധിച്ചുള്ളു. അതിൽത്തന്നെ ലക്ഷ്യത്തിൽ എത്തിച്ചേൎന്നതു് ഹനുമാൻമാത്രമാണു്. അദ്ധ്യാത്മസാധനയുടെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല.

മൈനാകവും സുരസയും ഛായാഗ്രഹണിയും ഹനുമാന്റെ മാൎഗ്ഗത്തിൽ പ്രതിബന്ധം ഉളവാക്കി. പ്രപഞ്ചവിഷയങ്ങളിൽനിന്നും ഗൃഹകുടുംബാദികാര്യങ്ങളിൽനിന്നും, ശാരീരികധൎമ്മങ്ങളിൽനിന്നും ആഭ്യന്തരമായും ബാഹ്യമായും സാധകൻ മുക്തനായിരിക്കണമെന്നതാണു് ഇതുകൊണ്ടു വെളിവാക്കുന്നതു്. ഹനുമാനെപ്പോലെ പ്രാപ്തവ്യമോ കൎത്തവ്യമോ ഭോക്തവ്യമോ ആയ ഒന്നും ഇല്ലാതായിത്തീൎന്നാൽ മാത്രമേ മോഹസമുദ്രത്തിന്റെ മറുകരയിൽ എത്താൻ കഴിയുകയുള്ളു.

ലങ്ക ചിത്തസ്വരൂപമാണു്. ലങ്കാധിപത്യം വഹിക്കുന്ന രാവണകുംഭകൎണ്ണവിഭീഷണന്മാർ ത്രിഗുണങ്ങളെ പ്രതിനിധാനംചെയ്യുന്നു. രജസ്തമസ്സുകൾകൊണ്ടു് ചിത്തവൃത്തി ആവിലവും ചഞ്ചലവുമായിത്തീരുന്നു. ബഹിർമുഖാവസ്ഥകൊണ്ടു് ക്ഷുഭിതമായ മനസ്സിനു് സത്യമേതെന്നു് തിരിച്ചറിയാൻ കഴിയാതെപോകുന്നു. മനസ്സു് അന്തർമുഖമാകുന്നതോടെ നിവൃത്തിനിരതവും ശാന്തിപരവുമായിത്തീരുന്നു. അപ്പോൾ സത്യം അറിയപ്പെടാൻ തുടങ്ങുന്നു. മനസ്സിന്റെ ഈ അന്തർമുഖപ്രയാണമാണു് സമുദ്രലംഘനവും ലങ്കാപ്രവേശവും. രാജസ്സമസ്സുകളകലുമ്പോൾമാത്രമേ എല്ലാ അജ്ഞാനങ്ങളും നശിക്കുകയുള്ളു. അതിനു് ചഞ്ചലപ്രകൃതികളായ വാനരങ്ങളുടെ സഹായം ആവശ്യമാണു്. വേണ്ടപോലെ അറിയപ്പെടാത്തതുകൊണ്ടു് വൈരുദ്ധ്യംതോന്നിക്കുന്ന ശ്രുതിവാക്യങ്ങളെയാണു് ഇവിടെ വാനരങ്ങളായി ചിത്രീകരിച്ചിട്ടുള്ളതു്. ഹനുമാൻ കൎമ്മത്തിന്റെ പ്രതീകമായ അംഗുലീയം സീതാദേവിക്കുകൊടുത്തു് ജ്ഞാനപ്രതീകമായ ചൂഡാരത്നവും വാങ്ങി, രാമസന്നിധിയിൽ എത്തി എല്ലാ വിവരങ്ങളും ധരിപ്പിച്ചു. ഇപ്രകാരം രാമദൂതൻ സ്വകൃത്യനിൎവഹണത്താൽ കൃതാൎത്ഥനാകുന്നതോടെ സുന്ദരകാണ്ഡം സമാപിക്കുന്നു.

ജീവൻ ബ്രഹ്മപ്രാപ്തിക്കുവേണ്ടി ചെയ്യുന്ന സാധനാക്രമത്തെ യുദ്ധരീതിയിൽ ശ്രുതിയിൽ അവതരിപ്പിച്ചിട്ടുണ്ടു്. തത്ത്വപ്രതിപാദനം രസപ്രദമാക്കിത്തീൎക്കുവാൻ വേണ്ടിയാണു് യുദ്ധരൂപം നൽകിയിട്ടുള്ളതു്. വേദോപനിഷത്തുകളുടെ വ്യാഖ്യാനങ്ങളാണല്ലോ പുരാണേതിഹാസങ്ങൾ. ആദ്ധ്യാത്മികാശയത്തിന്റെ പ്രകാശനത്തിനുവേണ്ടിയാണു് അവയിൽ യുദ്ധവൎണ്ണനകൾ നിബന്ധിച്ചിട്ടുള്ളതു്. ധൎമ്മവും അധൎമ്മവും, ജ്ഞാനവും അജ്ഞാനവും, ജീവനും മായയും തമ്മിലുള്ള മൽപിടുത്തങ്ങളെയാണു് അവയിൽ ദേവാസുരയുദ്ധങ്ങളായി ചിത്രീകരിച്ചിട്ടുള്ളതു്.

ദേഹധാരികളായ രാമരാവണന്മാരല്ല രാമായണത്തിലെ കേന്ദ്രബിന്ദു. അതിന്റെ ആന്തരാൎത്ഥത്തിലാണു് നാം ശ്രദ്ധപതിപ്പിക്കേണ്ടതു്. ദൈവീവൃത്തിരൂപമായ അനേകം പ്രകാരത്തിലുള്ള ശസ്ത്രങ്ങളാൽ ശ്രീരാമൻ ആസുരീവൃത്തിരൂപമായ രാവണനെ സംഹരിക്കുകയാണു് ചെയ്തതു്. 14 വൎഷത്തെ തപോനുഷ്ഠാനംകൊണ്ടാണു് ആ ശക്തി സംഭരിച്ചതു്. ശ്രീരാമൻ ഹൃദയാന്തര്യാമിയായ ആത്മാരാമനാണു്. ദശാനനൻ ഭീകരരൂപംപൂണ്ടു് മനുഷ്യനിൽ ഒളിഞ്ഞുകിടക്കുന്ന മൃഗീയമായ വികാരരൂപം തന്നെയാണു്. ദേഹാഭിമാനംവെടിഞ്ഞു നിൎമ്മലചിത്തവൃത്തിയായ ഒരു ഭക്തനു് മായാവിയായ രാവണനെ ഏതവസരത്തിലും സംഹരിക്കുവാൻ സാധിക്കും. ഹൃദയം രാവണാദികളിൽനിന്നു മുക്തമായാൽ അതിൽ രാമന്റെ ദിവ്യജ്യോതിസ്സു് പ്രവേശിക്കുന്നു. രാഗദ്വേഷാദികൾ അകന്നാൽ അവിടെ പരിശുദ്ധഭക്തിമാത്രമേ ഉണ്ടാകൂ. രാഗാദിമാലിന്യം നശിച്ച പരിശുദ്ധഹൃദയത്തിൽ പവിത്രചിന്തകൾ ഉദയം ചെയ്യുന്നു. അത്തരം ഓരോ നിമിഷത്തിലും രാമൻ അവതരിക്കുന്നുണ്ടു്. നമ്മുടെ ഹൃദയാന്തർഭാഗത്തു് നടന്നുകൊണ്ടിരിക്കുന്ന ദേവാസുരയുദ്ധമാണു് രാമായണത്തിലെ പ്രമേയം. അതുകൊണ്ടു് രാമായണം കഴിഞ്ഞുപോയ ഒരു ഇതിഹാസകഥയല്ല.

---

# ശബരി

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടർച്ച്)

**പ്രവ്രാജിക അജയാപ്രാണാ**

ഇളയറാണിയായ കൈകേയിയുടെ ദുശ്ശാഠ്യത്തിനു വഴങ്ങേണ്ടിവന്ന മഹാരാജാവിന്റെ സത്യപരിപാലനാർത്ഥം മൂത്തപുത്രനായ രാഘവരാമൻ പതിന്നാലുവർഷക്കാലത്തെ വനവാസത്തിനായി ഭാര്യയോടും ഇളയസഹോദരനോടുംകൂടി കാട്ടിലേയ്ക്കു തിരിച്ചു. ദശമുഖമർദ്ദനംതന്നെ പ്രഥമോദ്ദേശ്യം. ദേവൻ മാനവലീലയ്ക്കിറങ്ങിത്തിരിച്ചാൽ മാനവസദൃശംതന്നെ എല്ലാ രംഗങ്ങളും ആടാതെ തരമില്ലല്ലൊ. ദശവദനനെ വധിക്കാനുള്ള കളമൊരുക്കേണ്ടതുണ്ടു്. ലക്ഷ്മീഭഗവതിയോടു് സ്വശക്തിരൂപമായ അഗ്നിയിലേയ്ക്കു് പിൻവലിയാൻ ആദേശം നൽകി തന്റെ ഭുവനമോഹിനിയായ മായാശക്തിയെ ജനകസുതയുടെ ആകാരത്തിൽ കാനനമദ്ധ്യേ നിർത്തിയതിൻ ഫലമായാണല്ലൊ മായാവിമോഹിതനായ ദശാനനൻ പ്രകൃതിശക്തിയേയും പേറിക്കൊണ്ടു് കടൽകടന്നു് അക്കരപററിയതു്. വെറും അജ്ഞാനികളെപ്പോലെ, ലൌകികന്മാരെപ്പോലെ രാമഭദ്രനും ഭാര്യാവിരഹം സഹിക്കാൻവയ്യാതെ വീണു, കേണു, നാനാദിക്കിലേയ്ക്കും പാഞ്ഞു. കാടുതോറും മേടുതോറും മായാസീതയെ അന്വേഷണംതന്നെ, അന്വേഷണം. മായാമയന്റെ മായാകേളി!

ജാനകിയെ തട്ടിക്കൊണ്ടുപോയ അസുരനുമായി മല്ലിട്ടു് പക്ഷാഘാതമേററു് മരണത്തെ കാത്തുകിടക്കുന്ന ജടായുവിനു് മോക്ഷം പ്രദാനം ചെയ്തശേഷം കിഷ്കിന്ധയെ നോക്കി തെക്കോട്ടു നടകൊണ്ടു രാമലക്ഷ്മണന്മാർ. പർവ്വതസാനുക്കളിലും കാനനാന്തർഭാഗങ്ങളിലും ആശ്രമങ്ങൾ സ്ഥാപിച്ചു് സ്വമുക്തിക്കും ലോകഹിതത്തിനും വേണ്ടി തപശ്ചര്യയിൽ മുഴകിക്കഴിയുന്ന യതീശ്വരന്മാർ നേരത്തേകൂട്ടി കണ്ടറിഞ്ഞു ദശരഥകുമാരനായ രഘുരാമൻ താപസവേഷമണിഞ്ഞു് തങ്ങളുടെ ആവാസകേന്ദ്രങ്ങളെ സമീപിക്കുന്നു എന്നു്. ദിവസങ്ങൾക്കു് മുമ്പെ ഓരോദിക്കിലും കോസലരാമനെ എതിരേൽക്കാനും സത്കരിക്കാനുമുള്ള ഒരുക്കങ്ങൾ മുറയ്ക്കു നടന്നുവരികയാണു്. സൂര്യകിരണങ്ങളെ തോല്പിക്കുമാറു് കമനീയകാന്തിയാർന്നു് ഇതാ സൂര്യകുലതിലകം അതിശീഘ്രം നടന്നടുക്കുന്നു. ഉപചാരാരായോജനങ്ങളോടെ അന്തേവാസികളാലും ഭക്തജനങ്ങളാലും അനുഗതനായി ആശ്രമമുഖ്യൻ ഭക്തിസമന്വിതം ഭഗവാനെ സമീപിക്കുന്നു. ഭക്ത്യാദരപൂർവ്വകം പ്രാർത്ഥിക്കുന്നു സ്വാശ്രമത്തിന്നകത്തേയ്ക്കു കടന്നുവരാൻ. എന്നാൽ രാമഭദ്രൻ അതൊന്നും ശ്രദ്ധിക്കുന്നതേ ഇല്ല. എന്തോ അന്വേഷിക്കുന്നപോലെ നാലുപാടും നോക്കിക്കൊണ്ടു് അദ്ദേഹം ചോദിക്കുകയാണു്, – ''മഹർഷിവര്യ, ശബരി എവിടെ, ശബരി? എനിക്കു് ശബരിയെ കാണണം.'' ശബരിയോ? വേടന്മാരെത്രയുണ്ടു്? ഏതു സ്ത്രീയെയാണു് ഭഗവാൻ അന്വേഷിക്കുന്നതു്! ''ഏതു ശബരിയെയാണു്!'' ''തപസ്വികളിൽ അഗ്രഗണ്യയായ ശബരിയെ. ആ ശബരി ഒന്നേയുള്ളു. എനിക്കവളെ കാണാൻ തിടുക്കമായി.'' ഇത്രയും പറഞ്ഞവസാനിച്ചതും രാമചന്ദ്രൻ നടന്നകന്നുകഴിഞ്ഞു. സംസാരിച്ചുനില്ക്കാൻ നേരമില്ല. ഭഗവാൻ സ്വയം അന്വേഷിച്ചു് കാണാൻ തിടുക്കംകൂട്ടുന്ന ഈ വേടത്തി ആരായിരിക്കും? തങ്ങളാരും കേട്ടിട്ടുകൂടിയില്ലല്ലൊ. ആ ഭാഗ്യവതിയെ നമുക്കും ഒന്നു കാണണം. താപസവൃന്ദം അതിവേഗത്തിൽ കാലു നീട്ടി നീട്ടിവെച്ചു നടക്കുന്ന ഭക്തവത്സലന്റെ പുറകെ കൂടി. കാടുകളും അവയിലുള്ള ആശ്രമങ്ങളും ഒന്നൊന്നായി പിന്നിടുംതോറും ശ്രീരാമചന്ദ്രന്റെ അനുയായികളുടെ സംഖ്യയും വർദ്ധിച്ചുതന്നെ വന്നു. എല്ലാവരും ആശ്ചര്യചകിതരായി ഭഗവാനോടൊപ്പം ഓടുകയാണു്. കൊള്ളാം, കാണാതായ വൈദേഹി

യേയും തിരഞ്ഞു പുറപ്പെട്ടു്, ഭാര്യാവിരഹത്താൽ കരംപൊട്ടുമാറു് കരഞ്ഞു ദുഃഖിച്ചിരുന്ന അയോദ്ധ്യാരാജകുമാരൻ സർവ്വവും മറന്നു് ഇതാ ഏതോ ഒരു വൃദ്ധശബരിയെ – ആരും കണ്ടിട്ടും കേട്ടിട്ടുംപോലുമില്ല, എവിടെനിന്നാണാവോ അങ്ങനെയൊരുത്തി ഈ ദക്ഷിണമേഖലയിലുണ്ടെന്നു് അദ്ദേഹം ധരിച്ചുവെച്ചതു് – തിരക്കി ഓടുന്നു, എന്തൊരു ക്ഷമകേടും ഉത്കണ്ഠയുമാണു് ആ കാടത്തിയെ കാണാഞ്ഞിട്ടു് – മനസ്സിലാക്കാൻ വിഷമം. രാമഭദ്രന്റെ ആഗമനവൃത്താന്തം കാടെങ്ങും കാട്ടുതീപോലെ പരന്നു. വിശ്രമലേശമെന്യേ, ''ശബരി എവിടെയാണു് താമസിക്കുന്നതെന്നു് പറഞ്ഞുതരാമോ ? ശബരിയെ കണ്ടവരുണ്ടോ ? എന്നെ അവളുടെ അടുത്തേയ്ക്കൊന്നു് എത്തിച്ചുതരാമോ ?'' എന്നു് ഓരോ ആശ്രമവാതിൽക്കലും ചോദിച്ചുകൊണ്ടു് കുഞ്ഞിനെ കാണാൻ വെമ്പലോടെ പായുന്ന അമ്മയെപ്പോലെ മുമ്പോട്ടുനീങ്ങുന്ന രാമകുമാരനു് അല്പം ആശ്വാസം നൽകിയതു് അങ്ങകലെയുള്ള ഒരാശ്രമത്തിലെ മുനിമാരായിരുന്നു. ''ഭഗവൻ, അങ്ങു് ഏതു് വേടത്തിയെയാണു് ഉദ്ദേശിക്കുന്നതെന്നു് ഞങ്ങൾക്കറിഞ്ഞുകൂടാ. ഞങ്ങൾ മതംഗമഹർഷിയുടെ ശിഷ്യന്മാരാണു്. അദ്ദേഹത്തിന്നൊരു ശിഷ്യയുണ്ടു് ഒരു വേടപ്പെണ്ണു്. അവളെ പൊതുവെ ശബരി എന്നാണു് വിളിച്ചുവരുന്നതു്. അവളെ ശിഷ്യയാക്കിയതിൽ പ്രതിഷേധിച്ചു് മതംഗാശ്രമംവിട്ടു് ഇറങ്ങിപോന്നവരാണു് ഞങ്ങൾ. എട്ടും പൊട്ടും തിരിയാത്തഒരു മൂഢയാണവൾ.അവൾ മഹർഷിയുടെ ശേഷിച്ച ശിഷ്യരോടൊപ്പം മതംഗാശ്രമത്തിൽത്തന്നെ ഇപ്പോഴും കഴിഞ്ഞുവരുന്നുണ്ടെന്നാണു് അറിവു്.'' കാരുണ്യസ്വരൂപനായ രഘുവംശനാഥന്റെ മുഖം സന്തോഷത്താൽ വികസിച്ചു. അവരിൽ കരുണാകടാക്ഷം ചൊരിഞ്ഞുകൊണ്ടദ്ദേഹം ആർത്തിയോടെ അന്വേഷിച്ചു: ''അതുതന്നെ അതുതന്നെ, എന്റെ ശബരി. പറയൂ, ഏതു ഭാഗത്തായിട്ടാണു് അവളുടെ ആശ്രമം, എനിക്കു് ഇനി ഒരു നിമിഷംപോലും ക്ഷമിച്ചിരിക്കാൻ വയ്യ. വേഗം കാണിച്ചുതരൂ.'' ഭഗവാൻ നടന്നുകഴിഞ്ഞു. അല്ല, ഓടുകയാണു്. താപസന്മാർക്കു് ഓടിയിട്ടു് ഒപ്പമെത്താനൊക്കുന്നില്ല. ലക്ഷ്മണകുമാരൻപോലും പുറകിലായിപ്പോയി. സമുദ്രത്തിലെത്താറായ നദിയെപ്പോലെ ഇടവുംവലവും നോക്കാതെ പായുകയാണു് ഭക്തവത്സലൻ.

കുടിലിനുമുമ്പിൽ കുത്തിയിരിക്കുന്ന ശബരിക്കു് പെട്ടെന്നു് മനസ്സിലായി വർഷങ്ങളായുള്ള കാത്തിരിപ്പിന്റെ ഫലമിതാ വന്നുകഴിഞ്ഞു എന്നു്. അതാ ഭഗവാൻ വരുന്നു, അതെ സാക്ഷാൽ ശ്രീരാമചന്ദ്രൻ, തന്റെ ഗുരുവരനരുളിച്ചെയ്ത ആ അവതാരരത്നം. കണ്ണു തീരെ കാണാനില്ലാത്ത അവൾക്കെങ്ങനെ ഇതു മനസ്സിലായി ? ചെവിയിലും ഒരൊററ ശബ്ദംപോലും മാറെറാലിക്കൊള്ളാതായിട്ടു് വർഷങ്ങൾ കഴിഞ്ഞു. രാമദേവനാണെങ്കിൽ ഇനിയും ദൂരെ വൃക്ഷങ്ങളുടെ മറവിലെത്തിയിട്ടേയുള്ളു, പക്ഷേ അവൾക്കു മനസ്സിലായി. എങ്ങനെ! – അതു് ഭഗവാനും ഭക്തനും തമ്മിലുള്ള ഒരു രഹസ്യക്കരാറാണു്, നമുക്കു് മനസ്സിലാക്കാൻ പ്രയാസം. നീരുവററി ഉണക്കക്കമ്പുപോലെ ഉണങ്ങിക്കിടന്നിരുന്ന കാലുകൾ പെട്ടെന്നു് സുശക്തങ്ങളായി. അവൾ ചാടി എഴുന്നേററു് നടന്നു. നടന്നോ, അല്ല, ഓടുകതന്നെയാണു് ചെയ്തതു്. എന്തൊരു വേഗത, എന്തൊരു മെയ്‌വഴക്കം ! ചിന്നന്റെ പുത്രിയുടെ ശരീരസ്വാധീനം പണ്ടു് മറന്നു കിടന്നിരുന്നതൊക്കെ ഞൊടിയിടയിൽ വീണ്ടെടുത്തതുപോലെ. മനുഷ്യസമുദ്രത്തിന്റെ നടുവിൽ അലങ്കാരരത്നമായി പരിശോഭിക്കുന്ന രാമഭഗവാന്റെ തൃപ്പാദപദ്മങ്ങളിൽ അവൾ ഓടിയണഞ്ഞെത്തി. എന്നോമുതൽ അന്ധയായി തപ്പിത്തപ്പിനടന്നിരുന്ന ഈ കിഴവിക്കു് ജടാധാരിയായി മരവുരിയിൽ പൊതിഞ്ഞുനില്ക്കുന്ന രാമഭദ്രനെ ഈ താപസവേഷക്കാരുടെ ഇടയിൽനിന്നു് എങ്ങനെ തിരിച്ചറിയാൻ കഴിഞ്ഞു ? പിന്നീടൊരു യുഗത്തിൽ ഭഗവത്സ്വരൂപം കാണാൻ കൊതിച്ച ഒരു രാജപുത്രനോടു് ''ദിവ്യം ദദാമി തേ ചക്ഷുഃ'' എന്ന വചനം അരുൾചെയ്യുന്നതിന്നുവേണ്ടി, ഇപ്പോഴേ ആ വാദത്തെ പ്രവൃത്തിരൂപേണ ഒന്നു് പരീക്ഷിച്ചു നോക്കിയിട്ടാവാമെന്നു കരുതിയിട്ടാണോ എന്തൊ! ധാരധാരയായി അശ്രുക്കൾ പൊടിഞ്ഞു വീഴുന്ന മുഖംകൊണ്ടു് അവൾ ആ തൃപ്പാദങ്ങളിൽ പററിപ്പിടിച്ച പൊടിയും ചെളിയുമത്രയും ഒപ്പിയെടുത്തു. അവൾ ആ കാലുകളിൽ ചുററിപ്പിണഞ്ഞു, മണ്ണിൽ കിടന്നുരുണ്ടു, ഇടവിടാതെ വായിൽനിന്നു പ്രവഹിക്കുന്ന താരക

മന്ത്രരൂപേണ പുഷ്പമാല്യം ചാർത്തി പൂജിച്ചു. ''എന്റെഭഗവാനേ,ഒടുവിൽ..അവിടുന്നെത്തി... എനിക്കിതു് ... വിശ്വസിക്കാനാവുന്നില്ല ...,. എന്റെ ഗുരുവിന്റെ...വാക്ക്...വെറുതെ....യാകുമോ? ...ഇതു് വാസ്തവത്തിൽ.. സത്യമാണോ? ....ആയിരക്കണക്കിനു്... പ്രാവശ്യം....അങ്ങിവിടെ .... വന്നെന്നു് ഞാൻ ... കണ്ടതാണു് .... പക്ഷേ...ഒക്കെ....വെറും...മനോരാജ്യം മാത്രം.. ഇതും സ്വപ്നമാണോ?...'' അവൾ വിക്കിവിക്കിപ്പറഞ്ഞു. സ്തംഭിച്ചു് നാലുപാടും തിക്കിത്തിരക്കി കൂടിനില്ക്കുന്ന താപസശ്രേഷ്ഠന്മാർക്കു് ഇപ്പോൾ തികച്ചും മനസ്സിലായി, സ്വച്ഛസുന്ദരമായ തങ്ങളുടെ ആശ്രമങ്ങളിൽ കാൽകുത്താൻ കൂടി നില്ക്കാതെ ഭക്തഹൃദയവിഹാരിയായ ഭഗവാൻ ഓടിപ്പിടഞ്ഞെത്തിയതെന്തിനാണു് ഇവിടെ എന്നു്. ശബരീ, നീ ധന്യരിൽ ധന്യയാണു്, ഭക്തരിൽ ഭക്തതന്നെ, സംശയമില്ല. ഞങ്ങളുടെ ഭക്തിനിർഭരവും വിനയസമ്പൂർണ്ണവുമായ പ്രണാമങ്ങൾ അവിടുത്തെ കാൽക്കൽ.

പെട്ടെന്നാണു് ശബരിക്കോർമ്മവന്നതു് താനെന്തൊരു വിഡ്ഢിത്തരമാണു് ഈ കാട്ടിക്കൂട്ടുന്നതെന്നു്. നടന്നുക്ഷീണിച്ചു് വിയർത്തൊലിച്ചുനില്ക്കുന്ന ദൈവാതിഥിയെ വീട്ടിലെത്തും മുമ്പു് കാട്ടിൽ നടുവിൽ നിർത്തിയിട്ടാണു് തന്റെ ആസ്വാദനം മുഴുവൻ. അവൾ തട്ടിപ്പിടഞ്ഞെഴുന്നേററു. ഒരു പതിനേഴുവയസ്സുകാരിയെപ്പോലുള്ള മെയ്സ്വാധീനമാണു് അവൾക്കിപ്പോൾ. കൈകൂപ്പിക്കൊണ്ടു് അവൾ കെഞ്ചി: ''പ്രഭോ, സർവ്വേശ്വരാ, അടിയന്റെ അപരാധം പൊറുക്കണേ. നടന്നുനടന്നു് ക്ഷീണിച്ച അങ്ങയുടെ കായക്ലേശത്തെപ്പററി ലേശംപോലും ചിന്തയില്ലാതെ സ്വാർത്ഥിയായ ഇവൾ ആ പാദരസംകുടിച്ചു് തിമർക്കുകയായിരുന്നു. ഈ ഏഴയുടെ കുടിലിലേയ്ക്കു് വന്നാലും. തല കുനിക്കണേ, കുടിൽ ചെറുതാണു്.'' മായാമയന്റെ മുഖത്തു് മായാത്ത പുഞ്ചിരിയാണു്. സർവ്വവും തന്നിൽ സമർപ്പിച്ചു് സമ്പൂർണ്ണമായും രാമമയമായിത്തീർന്ന വേടത്തിയുടെ ചെയ്തികളെ വേണ്ടുവോളം നുകർന്നാസ്വദിച്ചു് ആനന്ദനിർവൃതിയാർന്ന ആ അരവിന്ദനേത്രങ്ങൾ അവിടെ നടക്കുന്ന ദിവ്യനാടകരംഗങ്ങളെ ഒരു നോക്കു കാണുവാൻ ആഗ്രഹിച്ചു് കഴുത്തുനീട്ടി തിക്കിഞെരുങ്ങി നില്ക്കുന്ന താപസലോകത്തെ ആകമാനം ഒന്നു് തഴുകിയിട്ടു് ചോദിച്ചു: ''കണ്ടോ, ഇപ്പോൾ മനസ്സിലായോ ഈ ശബരി ആരാണെന്നു്? എനിക്കിവിടെ എത്താൻ എന്തായിരുന്നു ഇത്ര ബദ്ധപ്പാടെന്നു്? തെല്ലിടപോലും ഞാൻ താമസിച്ചെങ്കിൽ എന്താകുമായിരുന്നു?''

ശബരി സത്കാരത്തിന്റെ തിരക്കിലാണു്. കുമ്പിളിൽ സൂക്ഷിച്ചിരുന്ന ജലം – രണ്ടുദിവസംമുമ്പു് കൊണ്ടുവന്നുവെച്ചതാണു്, സാരമില്ല – കൊണ്ടു് പൊടിയിൽ മുങ്ങി ചേറുപുരണ്ട രാമപാദങ്ങളെ വൃത്തിയായി തേച്ചുകഴുകി, ചേലത്തുമ്പുകൊണ്ടു തുടച്ചു വെടിപ്പാക്കി. അഖിലബ്രഹ്മാണ്ഡത്തിന്റേയും നിലനില്പിന്നാധാരമായ താമരമൊട്ടുകൾ. നീലിമയോലുന്ന ആ തിരുചരണങ്ങളിൽക്കൂടി ശബരിയുടെ കരിനിഴലാർന്ന വിരൽത്തുമ്പുകൾ നീങ്ങുമ്പോൾ നല്ല ചന്തം, നല്ല ചേർച്ച്. ഉണങ്ങിയ തെങ്ങിലും വൃത്തിയുള്ള ആസനത്തിൽ അവൾ ഭഗവാനെ ഇരുത്തി. അകത്തു സൂക്ഷിച്ചിരുന്ന പഴക്കട്ട എടുത്തുകൊണ്ടുവന്നു. ശരീരാസ്വാസ്ഥ്യം കാരണം രണ്ടുദിവസമായി പുറത്തിറങ്ങാറില്ല. മൂന്നു ദിവസംമുമ്പെ പറിച്ചുകൊണ്ടുവന്നുവച്ചതാണു് പഴങ്ങളെല്ലാം. ചീഞ്ഞുതുടങ്ങിയിട്ടുണ്ടാവും, പുളിക്കുന്നതും കാണും ചിലതു്. അവൾ രാമദേവന്റെ അടുത്തു് ചേർന്നിരുന്നു് ഒരു പഴം കുട്ടയിൽനിന്നെടുത്തു് പൊടിതട്ടി ഒരററം പതുക്കെ ഒന്നു് കടിച്ചുനോക്കി— ഹൊ ! തേൻവരിക്കയുടെ സ്വാദല്ലെ ഇതിനു് ! പുറത്തേയ്ക്കു് ചാടാൻ തക്കംനോക്കിനിൽക്കുന്ന ഒരൊററ പല്ലുമാത്രം കാവൽനില്ക്കുന്ന ആ വായ് കൊണ്ടു് ഭംഗിയായൊന്നു് ചിരിച്ചിട്ടു് അവളാ പഴം ഭഗവാന്റെ നേരെ നീട്ടി. കള്ളപ്പുഞ്ചിരി തത്തിക്കളിക്കുന്ന ആ മോഹനമുഖം ആർത്തിയോടെ ആ പഴം കടിച്ചു കടിച്ചു് നീരു് വലിച്ചൂററിത്തിന്നാൻ തുടങ്ങി. ആനന്ദനിർവൃതി ! ആ തിരുമുഖത്തു് കളിയാടുന്ന രസമല്ലെ കാണേണ്ടതു്—താപസകുലം അന്തംവിട്ടുനിന്നുപോയി. ശ്വാസസ്പർശംപോലും ഏല്ക്കാൻ അനുവദിക്കാതെ, ശുദ്ധപവിത്രമായ വസ്തുക്കളെമാത്രം കാഴ്ചവെയ്ക്കേണ്ട തിരുമുമ്പിൽ തന്നത്താൻ അനുഭവിച്ചതിന്റെ ബാക്കി ശേഷിച്ചതു് അർപ്പിക്കുന്നതിനെ വിശിഷ്ടവസ്തുവെപ്പോലെ കൂസലെന്യെ ഭഗവാൻ സ്വീകരിച്ചു് അനുഗ്രഹിക്കുന്നതു കണ്ടില്ലെ? എന്തു പറയാനാണു് ഇതു

നൊക്കെ? ആക്ക് അർത്ഥം കല്പിക്കാനൊക്കും ഇച്ഛാമയൻെറ പ്രവർത്തനങ്ങൾക്ക്? അവരെല്ലാം അമ്പരന്നുനിന്നു. എന്നാൽ ഈ അമ്പരപ്പും പരിഭ്രമവുമെല്ലാം ശബരിയുടെ ദൃഷ്ടിയിലുണ്ടോ പെടുന്നു! ഇത്രയനവധി ജനങ്ങൾ ജാതിയിൽ അകററിനിർത്തപ്പെട്ട അവളുടെ കുടീരത്തിൻെറ പരിസരത്തിൽ എത്തിച്ചേർന്നിട്ടുള്ള കഥതന്നെ അവൾ അറിഞ്ഞുവോ എന്തൊ! കുറെ കഴിഞ്ഞതിനുശേഷമാണ് ഉഗ്രഭാവത്തിൽ ഭഗവാൻെറ നേരെ പിന്നിൽ നിന്നിരുന്ന ലക്ഷ്മണകുമാരൻ അവളുടെ ശ്രദ്ധയിൽ പെട്ടത്. ഭഗവാന് കൊടുക്കുംപോലെതന്നെ കടിച്ചു സ്വാദിഷ്ഠമെന്നു തീർപ്പ് കല്പിച്ച ഒരു പഴം അവൾ അങ്ങോട്ടും നീട്ടി. സൗമിത്രിക്ക് പക്ഷേ അതാവശ്യമില്ല. വെറുപ്പോടും പുച്ഛത്തോടുംകൂടി ഇളയ കുമാരൻ ഒരു നോട്ടം; പുറം തിരിഞ്ഞുനിന്നു. ഒരു ചെറു മന്ദഹാസത്തോടുകൂടി രാമരാജൻ അതും മേടിച്ച വായിലിട്ട് ആസ്വദിച്ചാസ്വദിച്ച് തിന്നു. സന്തതസഹചാരിയായ അനന്താവതാരത്തിനുപോലും ശേഷശായിയുടെ ഭക്തവാത്സല്യത്തിൻെറ ആഴം മനസ്സിലാക്കാൻ പ്രയാസം.

നിറഞ്ഞൊഴുകുന്ന കണ്ണുകളോടെ രാമചന്ദ്രവദനത്തെത്തന്നെ ഉററു നോക്കിക്കൊണ്ട് ഭക്ത ശബരി ഭഗവാനോടു പറഞ്ഞു: ''ഭഗവാനേ, എനിക്കങ്ങയെ സ്തുതിക്കാൻ അറിഞ്ഞുകൂടാ. ഒരറിവും ഇല്ലാത്ത മൂഢയാണ് ഞാൻ. അതും ഒരു സ്ത്രീ. സ്ത്രീകളിൽവെച്ചുതന്നെ ഏററവും അജ്ഞയാണിവൾ. എൻെറ ജാതിക്കാരുടെ ആചാരങ്ങളും വിചാരങ്ങളുംതന്നെ എനിക്കു പരിചിതങ്ങളല്ല. ഒരു കൂട്ടത്തിലും പെടാത്ത ഒററയാണ് ഈ ശബരി.'' അവളുടെ കൈകൾ ഭഗവാൻെറ തോളുകളേയും ശരീരത്തേയും തടവി നിർവൃതി കൊള്ളുകയാണ്. അനുഗ്രഹവർഷം ചൊരിയുന്ന സ്വരത്തിൽ ഭഗവാൻ അരുളിച്ചെയ്തു: ''ശബരി, ഞാൻ പറയുന്നതു് കേൾക്കൂ. ഭക്തിവഴിക്കല്ലാതെ മററു യാതൊരു മാർഗ്ഗേണയും ഞാനുമായി ബന്ധപ്പെടാൻ ആക്കും സാദ്ധ്യമല്ല. ഉയന്ന കുലം, ബന്ധുശക്തി, ജീവതപരിശുദ്ധി, സത്കീർത്തി, ധനമാനങ്ങൾ, ശാരീരികബലം, ജനസ്വാധീനം, നാനാതരത്തിലുള്ള കഴിവുകളും സാമർത്ഥ്യങ്ങളും – ഇവയെല്ലാം ഉണ്ടായിരുന്നിട്ടും ഭക്തി എന്ന ഒന്നു് തീരെയില്ലെന്നുവരികിൽ ഇപ്പറഞ്ഞതെല്ലാം ജലമയമില്ലാത്ത മേഘക്കൂട്ടം പോലെ വിലയില്ലാത്തതായിത്തീരുന്നു. ഞാനിനി പറയാൻ പോകുന്നതെല്ലാം ശ്രദ്ധിച്ചു കേട്ട് ഹൃദയത്തിനകത്ത് സൂക്ഷിച്ചുവെയ്ക്കണം. ഭക്തിഭാവങ്ങൾ ഒമ്പതു വിധത്തിലാണ്. ഒന്നാമതായി സജ്ജനസംസർഗ്ഗം, രണ്ടാമതു് മത്കഥാശ്രവണത്തിനുള്ള വാഞ്ഛ. ഗുരുപാദങ്ങളെ വിനയസമന്വിതം ശുശ്രൂഷ ചെയ്യുക എന്നതാണ് മൂന്നാമത്തേതു്. നാലാമത്തേതാകട്ടെ ഉദ്ദേശരഹിതമായിട്ട് ഭഗവദ്ഗുണകീർത്തനങ്ങൾ ചെയ്യുവാനുള്ള മനോഭാവമാണ്. അങ്ങേയററത്തെ ശ്രദ്ധയോടുകൂടി മന്നാമജപം നടത്തുക എന്നതു് അഞ്ചാമത്തേതു്. നാനാതരം കർമ്മങ്ങളിൽച്ചെന്നുപെടാതെ ആത്മനിയന്ത്രണത്തോടെ സദ്ഗുണങ്ങളെ വളർത്തിയെടുത്ത് മഹാത്മാക്കൾ നിർദ്ദേശിച്ചിട്ടുള്ള പാതയിൽക്കൂടി ജീവിതം നയിക്കുക എന്നതു് ആറാമത്തേതായി വരുന്നു. ഏഴാമത്തെ ഭക്തിഭാവം അവലംബിക്കുന്നവർ ഈ ലോകത്തെ മുഴുവൻതന്നെ രാമമയമായി കാണുന്നവരും മദ്ഭക്തന്മാരെ എന്നേക്കാൾ ശ്രേഷ്ഠന്മാരായി കരുതുന്നവരുമായിരിക്കണം. എട്ടാമത്തേതു് കൈക്കൊള്ളുന്നവക്ക് കിട്ടിയതെന്തുകൊണ്ടും തൃപ്തിയടയേണ്ടിവരും; അവർ മററാരുടേയും കുററങ്ങളേയും കുറവുകളേയും കാണാൻ കെല്പില്ലാത്തവരായിരിക്കും. പിന്നെ, അന്യരോട് ആത്മാർത്ഥമായ സമീപനവും പെരുമാററവും, ആവേശത്തള്ളിച്ചയോ ഉത്സാഹക്കുറവോ കൂടാതെ ആനന്ദപൂർണ്ണമായ മനസ്സോടെ എന്നിൽ സദാ ഉറച്ചവിശ്വാസം വെച്ചു പുലർത്തുക എന്നിവയാണ് ഒമ്പതാമത്തെ ഭക്തിഭാവത്തിൽ കാണുക. ഭക്തിയുടെ ഈ നവഭാവങ്ങളിൽ ഏതെങ്കിലും ഒന്നിനെ പുഷ്ടിപ്പെടുത്തിയെടുക്കുന്നവൻ – സ്ത്രീയായാലും ശരി പുരുഷനായാലും ശരി, ബ്രാഹ്മണനോ ചണ്ഡാലനോ ആയിക്കൊള്ളട്ടെ – എനിക്കേറ്റവും പ്രിയപ്പെട്ടവനാണ്. നിന്നെക്കുറിച്ച് പറയുന്നപക്ഷം ഇപ്പറഞ്ഞ എല്ലാവിധഭാവങ്ങളും പൂർണ്ണപക്വതയെ പ്രാപിച്ച് നിന്നിൽ തെളിഞ്ഞു വിളങ്ങുന്നതായിട്ടാണ് ഞാൻ കാണുന്നതു്. യോഗികളുടെ നിരന്തരപരിശ്രമത്തിൻഫലമായിട്ടുപോലും അവക്കെത്തിപ്പിടിക്കാൻ പററാത്ത സ്ഥാനത്തു് നീ എത്തിച്ചേർന്നിരിക്കുന്നു. എന്നെ നേരിട്ടു കാണുന്നതുകൊണ്ടുള്ള ഫലം – അതായതു് ആത്മസാക്ഷാത്കാരം നിൻെറ കൈയ്യിലുള്ളി

ലമന്നുകഴിഞ്ഞു. ആട്ടെ, ജനകപുത്രിയെക്കുറിച്ച് വല്ല വിവരവുമുണ്ടെങ്കിൽ ഒന്ന് പറഞ്ഞുതരു.'' ''രഘുരാമവീര, പമ്പാതടാകത്തിന്നടുത്തു ചെന്നാൽ സുഗ്രീവനുമായി സഖ്യത്തിലേപ്പെടാം. അദ്ദേഹം അങ്ങേയ്ക്കു് ആവശ്യമായ വിവരങ്ങൾ നൽകും. രവികുലശിഖാമണേ, അങ്ങ് സ്ഥിതപ്രജ്ഞനാണ്, സർവ്വജ്ഞനാണ്. എന്നിട്ട് ഒരു സാധാരണമനുഷ്യനെപ്പോലെ എന്നോടിതു് അന്വേഷിച്ചപ്പോഴേ !''

പങ്കജനേത്രന്റെ ചരണപത്മങ്ങളിൽ വീണ്ടും വീണ്ടും നമിച്ചിട്ട് തന്റെ കഥ മുഴുവൻ അവൾ പറഞ്ഞു കേൾപ്പിച്ചു: – മതംഗമഹർഷിയുടെ നിർദ്ദേശാനുസാരം താനനുഷ്ഠിച്ച നീണ്ട നീണ്ട കാത്തിരിപ്പിന്റെ കഥ. താപസവൃന്ദം ചിത്രാർപ്പിതന്മാരെപ്പോലെ അതെല്ലാം കേട്ടുനിന്നു. അവൾക്കുണ്ടായ അത്ഭുതത്തിന്നും ആനന്ദത്തിന്നും അതിരില്ല. യഥാർത്ഥഭക്തി എന്നതെന്താണെന്നും, ശരിയായ തപശ്ചര്യ എപ്രകാരമെന്ന്, ഭഗവദനുഗ്രഹത്തിന് പാത്രമായിത്തീരാൻ ഒരുവൻ ഏതുവിധത്തിലാണ് വിനയാന്വിതനായി സ്വാർത്ഥലേശത്തെപ്പോലും തുടച്ചുമാററി ഭഗവത്പാദങ്ങളിൽ സർവ്വാത്മനാ സമർപ്പണബുദ്ധിയോടെ ജീവിച്ചുവരേണ്ടതെന്ന് പ്രത്യക്ഷമായി തങ്ങളെ പഠിപ്പിക്കാനായിരിക്കുമോ രാമഭദ്രന്റെ കാലുകളെ പിൻതുടന്ന് ഇവിടം വരെ വരാൻ തങ്ങളിൽ ആഗ്രഹം ഉദിപ്പിച്ചതു്! ആവോ !

കഥ അവസാനിച്ചു. ഒരിക്കലും മതിവരാത്ത മട്ടിൽ ശബരി ശ്രീരാമദേവന്റെ മുഖകാന്തി നുകന്നു നുകന്ന് അങ്ങനെ അവിടെ ഇരുന്നുപോയി – ഇനി ഒരിക്കൽ കാണണമെന്നു വെച്ചാൽ പററില്ലല്ലൊ. എന്നെന്നും മായാത്ത രീതിയിൽ തന്റെ ഹൃദയപീഠത്തിൽ ഭംഗിയാംവണ്ണം ആ മോഹനവിഗ്രഹം ആഴത്തിൽ കൊത്തിയിടുകയാണ്. അത്ഭുതസാഗരത്തിൽ ആറാടിനില്ക്കുന്ന താപസകുലത്തെ സാക്ഷിയാക്കിക്കൊണ്ടു് ജീവിതസാഫല്യം നേടിയ ആ തപസ്വിനി ശ്രീഹരിധ്യാനത്തിലാണ്ടു. ധ്യാനമഗ്നയായിരിക്കെത്തന്നെ ആ തേജസ്വിനി തന്റെ ഭൗതികശരീരത്തെ, തുത്തുവാരിയെറിഞ്ഞ കീറത്തുണിയെ എന്നോണം ഉപേക്ഷിച്ച് പരമപദത്തിൽ വിലീനയായി. തുളസീദാസൻ പറയുകയാണ്: ''ഹേ മനുഷ്യ, ശോകദായികം മാത്രമായ നാനാകർമ്മപരിപാടികളേയും, അധർമ്മപരമായ കാര്യങ്ങളേയും ആചാരവിചാരങ്ങളേയും പാടെ ഉപേക്ഷിക്കു. യഥാർത്ഥവിശ്വാസത്തോടെ ശ്രീരാമപാദങ്ങളിൽ അനുരാഗം വളത്തിയെടുക്കു.'' അദ്ദേഹം തുടരുന്നു: ''നീചജാതിയും പാപയോനിജയുമായ ഒരു സ്ത്രീയെപ്പോലും മുക്തി നൽകി പ്രഭു അനുഗ്രഹിച്ചു. എന്റെ മൂഢമനസ്സേ, ഇത്ര ശ്രേഷ്ഠനായൊരു പ്രഭുവിനെ വിട്ട് നീ വെറും വിഷയസുഖസാമഗ്രികളുടെ പിന്നാലെ പാഞ്ഞു നടക്കുകയോ ?''

ശ്രീ അയ്യപ്പചരണങ്ങളെ ദശിച്ച് വണങ്ങുവാൻ കെട്ടുനിറയും കഴിഞ്ഞു് വെമ്പലോടെ മല ചവുട്ടിക്കയറുന്ന ഭക്തജനങ്ങളെ ! നിങ്ങൾ അയ്യപ്പവിഗ്രഹത്തെ കുമ്പിടാൻ കയറി മറിയുന്നതു് ''ശബരിമല''യെയാണെന്ന വസ്തുതയെപ്പററി വല്ലപ്പോഴും ഓത്തുനോക്കിയിട്ടുണ്ടോ ? ആ സ്ഥലം – പുണ്യപരിപാവനമായ ആ ഭൂഭാഗം ശ്രീരാമചന്ദ്രന്റെ ഇഷ്ടഭക്ത ആയുഷ്കാലം മുഴുവൻ എന്നുതന്നെ പറയാം, ഏകാന്ത തപസ്സനുഷ്ഠിച്ച പവിത്രപർവ്വതശിഖരമാണ് – ശബരീപീഠം കടന്നു പോകുന്ന നിങ്ങൾ നിരന്തരമായി ആ അന്തരിക്ഷത്തിൽ ഇന്നും സ്പന്ദിച്ചുകൊണ്ടിരിക്കുന്ന രാമനാമജപം ശ്രദ്ധിക്കാറുണ്ടോ ? ഹരിഹരസുതന്റെ സന്നിധാനത്തിലേയ്ക്കുള്ള യാത്രാമദ്ധ്യേ ഹരൻ അനുനിമിഷം ഉച്ചരിച്ചാസ്വദിക്കുന്ന താരകമന്ത്രധ്വനി ഇടവിടാതെ മുഴങ്ങിക്കേൾക്കുന്ന ആ കൊച്ചുമതിൽക്കെട്ടിന്നടുത്തെത്തുമ്പോൾ, ശബരിഗിരീശഭക്തന്മാരെ, അല്പമൊന്നു നില്ക്കു. ആജീവനാന്തം താനനുഷ്ഠിച്ച തപസ്സിന്റെ ഫലം മുഴുവൻ – അതിലെ സാരമായതെല്ലാംതന്നെ ഭഗവാനേക്കാൾ ഭക്തനെ കൂടുതൽ ശ്രേഷ്ഠനായി കണക്കാക്കാൻ പഠിച്ച ആ മഹായോഗിനി നിർല്ലോഭം, വാത്സല്യപുരസ്സരം നിങ്ങൾക്കു മുമ്പിൽ നീട്ടിത്തരുന്നതു് ഭക്തിസമന്വിതം കൈപ്പററിയതിനുശേഷം, ആസ്വദിച്ച് അനുഗൃഹീതരായശേഷംമാത്രം മുന്നോട്ട് പോകുക. താപസവേഷധാരികളായി കെട്ടും തലയിലേററി പന്തളരാജകുമാരന്റെ പാദങ്ങളിൽ ചെന്നണയാൻ കുതിച്ചു പായുന്ന സഹോദരരെ, തന്റെ അഖില തപോബലത്തേയും ഉൾക്കൊള്ളുന്ന സ്വാദിഷ്ഠഫലം നൽകി അനുഗ്രഹിക്കാൻ

വെമ്പലോടെ നമ്മെ കാത്തു് വർഷത്തിലും വെയിലിലും മരം കോച്ചുന്ന തണുപ്പിലും അവിടെ ഇരിപ്പുറപ്പിച്ചിരിക്കുന്ന കേരളമാതാമഹിയുടെ പാവനഹസ്തങ്ങളിൽനിന്നു് ആ തപഃപ്രസാദം സ്വീകരിച്ചു് വീണ്ടും കൈയ്ക്കൊണ്ടു് നിങ്ങൾ മുന്നേറു. ആ അന്തരിക്ഷത്തിൽ മുഴുവൻ തിങ്ങി നിറഞ്ഞിരിക്കുകയാണു് ശ്രീരാമനാമലഹരി — ശ്രീരാമലഹരി — ശ്രീരാമഹരി !

# ഒരു പ്രാർത്ഥന

## സി. നാരായണഗുപ്തൻ, ഗീതാകേന്ദ്രം

രാമകൃഷ്ണാ! ജഗൽപ്രഭോ! കൈതൊഴാം
ഭക്തവത്സലാ! മുക്തിപ്രദായകാ!
ആസ്തികനും നിരീശ്വരവാദിക്കും
ആത്മനിർവൃതി നല്കിയോരീശ്വരാ!

ജന്മമൃത്യുനിബദ്ധമിജ്ജീവിതം
നിത്യമല്ലെന്ന സത്യമുൾക്കൊള്ളുവാൻ
എത്ര പുസ്തകം വാങ്ങി വായിച്ചു ഞാൻ!
എത്ര കീർത്തനം ചൊല്ലിപ്പഠിച്ചു ഞാൻ!

എത്രയമ്പലം കേറിയിറങ്ങി ഞാൻ!
എത്ര വിഗ്രഹം വെച്ചു പൂജിച്ചു ഞാൻ !
എത്ര പുണ്യസ്ഥലങ്ങൾ ദർശിച്ചു ഞാൻ!
എത്ര തീർത്ഥങ്ങളാടി ഞാനീശ്വരാ!

എത്രയെത്രയോ ചിന്തിച്ചുനോക്കി ഞാൻ
എത്രയെത്രയോ ധ്യാനിച്ചുനോക്കി ഞാൻ
നിൻതിരുമൊഴിയൊക്കെ വായിച്ചു ഞാൻ
നീ പറഞ്ഞപോലൊക്കെ ജീവിച്ചു ഞാൻ.

എന്നിരിക്കിലും, ഇന്നിതാ പിന്നെയും
എൻെറ ജീവിതം മുൻപടി പോകുന്നു.
എന്തിതിൻെറ രഹസ്യം ഭഗവാനേ!
ആന്തരത്തിലിതാണോ മഹാമായ ?

ഗീത വായിച്ചു തത്ത്വം ഗ്രഹിച്ചു ഞാൻ
കൃഷ്ണനാണീ ജഗത്തെന്നറിഞ്ഞു ഞാൻ
എന്നിരിക്കിലുമെൻ സഹധർമ്മിണി [1]
ഹന്ത! ഗർഭം ധരിക്കുന്നു പിന്നെയും.

ബുദ്ധിശക്തിയും ഭക്തിയും യുക്തിയും
ഉണ്ടെനിക്കു വിരക്തിയുമെങ്കിലും
കഷ്ടമീ ഞാനടിക്കടിയിങ്ങനെ
ദുഘടത്തിൽ കുടുങ്ങുന്നതെങ്ങനെ ?

നാമരൂപങ്ങളൊക്കെയും മിത്ഥ്യയെ-
ന്നോർമ്മയുണ്ടെനിക്കുള്ളിലെന്നാകിലും,
വൃത്തിഹീനയാം പത്നി [1] തൻവേഴ്ചയിൽ
കൃത്യമെല്ലാം മറന്നുപോകുന്നു ഞാൻ.

വിസ്മൃതിക്കു വിധേയമാണെൻമനം,
വിസ്മരിക്കുന്നു നിന്നെ ഞാനെപ്പോഴും,
വിസ്മരിച്ചൊന്നു ചിന്തിച്ചുനോക്കിയാ-
ലാത്മവിസ്മൃതിയല്ലയോ ജീവിതം!

ആത്മവിസ്മൃതി കാരണമെന്നിൽ നി-
ന്നെത്ര ജീവിതം വീണുകൊഴിഞ്ഞുപോയ്!
ആത്മവിസ്മൃതി കാരണമെന്നിൽ നി-
ന്നെത്ര പദ്യം പിറന്നു, പറന്നുപോയ്!

ആത്മവിസ്മൃതി കാരണമിന്നിതാ,
കർമ്മഭാണ്ഡം ചുമക്കുന്നു ഞാൻ വൃഥാ
ആത്മവിസ്മൃതി കാരണമല്ലയോ
വിശ്വചക്രം കറങ്ങുന്നതിങ്ങനെ!

ചന്ദ്രനിൽ പോയിവന്ന മനുഷ്യരും
ചന്തിയുന്നി നിരങ്ങും മുടന്തരും
ചിന്തയാലിഹ സൌഖ്യങ്ങൾ തീർക്കുന്നു,
ഹന്ത! വിസ്മൃതിയല്ലയോ കാരണം ?

വിസ്മൃതിയിലൊളിഞ്ഞുവിളങ്ങുമീ
വിശ്വധാത്രിയാം മായേ! ജഗന്മയീ !
നിൻെറ ദർശനം നേടുവാനല്ലയോ ?
രാമകൃഷ്ണൻ തപം ചെയ്തു ഭൂമിയിൽ.

അംബികേ! നിൻെറ ലാളനം ബന്ധനം
ഹന്ത! താഡനം തന്നെയാം മോചനം,
നിൻെറ താഡനം നേടുവാനല്ലയോ?
രാമകൃഷ്ണൻ തപം ചെയ്തു ഭൂമിയിൽ.

രാമകൃഷ്ണാ! ജഗൽപ്രഭോ ! കൈതൊഴാം
ഭക്തവത്സലാ! മുക്തിപ്രദായകാ!
വിസ്മരിക്കിലും നിന്നെ ഞാൻ, എന്നെ നീ
വിസ്മരിക്കാതനുഗ്രഹിക്കേണമേ!

---

1 സഹധർമ്മിണി, പത്നി = സഹജവാസന.

# വേദത്രയീ

സച്ചിദാനന്ദസ്വാമി

'വേദത്രയീ' എന്ന പദത്തെ വ്യാഖ്യാനിക്കുന്നതിലും അഥർവ്വവേദത്തിൻെറ പ്രാമാണികത്വത്തിലും ഇന്നു പലക്കും പല തെററിദ്ധാരണകളുമുണ്ട്. അടുത്തകാലത്തു് ശ്രീ ഏക്കരരാമൻ നമ്പൂതിരിയാൽ പ്രസിദ്ധീകൃതമായിട്ടുള്ള 'ആമ്നായമഥനം' എന്ന പുസ്തകത്തിലും അതിന്നു് തൃപ്തികരമായ ഒരു സമാധാനം അദ്ദേഹം കൊടുത്തുകാണുന്നില്ല. അതുകൊണ്ടു് വേദവ്യാഖ്യാതാക്കളുടെ പ്രത്യേക ശ്രദ്ധയ്ക്കു വിഷയമാകേണ്ട ചില കാര്യങ്ങളാണു് ഇവിടെ പരാമർശിക്കുന്നതു്.

''ഏകാം ത്രയീം വിദ്യാമഭ്യേതപ്യത'', ''ത്രയ്യാ വിദ്യയാ'' ''ഏവം ത്രയീധർമ്മമനുപ്രപന്നാഃ''—ഇത്യാദി വാക്യങ്ങളിലെ ത്രയീ–ശബ്ദം വൈദികച്ഛന്ദോബദ്ധവും ഋഗ്യജുസ്സാമ–രൂപവുമായ വൈദികസാഹിത്യത്തെ ഒട്ടുക്കും ഉൾക്കൊള്ളുന്നതായി വിചാരിക്കുന്നതാണു് സമീചീനം; അല്ലാതെ, ഋഗ്–യജു–സ്സാമസംജ്ഞകളിൽ വിഭാഗേന വേർതിരിഞ്ഞിരിക്കുന്ന വേദസംഹിതകളെ കുറിക്കാനല്ല 'ത്രയീ' ശബ്ദം. മന്ത്രബ്രാഹ്മണഗാന(സാമ)ങ്ങൾ ഉൾക്കൊള്ളുന്ന വേദവാങ്മയത്തെ നാലു സംഹിതകളായി വ്യസിക്കുന്നതിനുമുമ്പും 'ത്രയീ' വാച്യമായ വേദമുണ്ടായിരുന്നുവല്ലോ. ഋക് = വേദഭാഷയിലെ പദ്യസരണി: മന്ത്രങ്ങൾ ഇതിലാണു് വെളിപ്പെട്ടതു്. സാമം = താളലയങ്ങളോടുകൂടി ഗാനം ചെയ്യാവുന്ന ഋക്കുകൾ. യജുസ്സ് = വേദഭാഷയിലെ ഗദ്യസരണി: മന്ത്രാർത്ഥങ്ങളെ ആവിഷ്കരിക്കുന്ന ബ്രാഹ്മണങ്ങൾ ഛന്ദോബദ്ധമായ ഗദ്യങ്ങളായിട്ടാണു് വെളിപ്പെട്ടതു്. പദ്യഗദ്യഗാനാത്മകങ്ങളായ, അഥവാ ഋഗ്യജുസ്സാമരൂപമായ, മന്ത്രബ്രാഹ്മണങ്ങൾ അവിഭാഗേന, സമ്മിശ്രമായി, കിടന്ന നിലയിലായിരുന്നു, കൃതത്രേതായുഗങ്ങളിലെ അധ്യയനാധ്യാപനങ്ങൾ. അനേകം ഋഷികുലങ്ങളുടെ പാരമ്പര്യത്തിൽ പകർന്നുവന്ന ആ ശിക്ഷയ്ക്കു് കാലഗതിയിൽ ചില തകരാറുകൾ – പ്രാകൃത പരിണാമവും വിപരീതാർത്ഥഗ്രഹണവും വിരുദ്ധാചരണവും – സംഭവിച്ചു. ഭാഗവതം ഏകാദശസ്കന്ധത്തിൽ ''കാലേന നഷ്ടാ പ്രളയേ വാണീയം വേദസംജ്ഞിതാ'', (XI. 14. 3) എന്നിങ്ങനെ സ്മരണ കാണുന്നതു് ഈ വേദവിപര്യയത്തെ ഉദ്ദേശിച്ചാണെന്നു കരുതണം. പ്രളയാനന്തരം വ്യാസാഭിധരായ വൈദികർഷികളുടെ അനുഗ്രഹത്താൽ വേദം പുനരുദ്ധൃതമായി. ഋഗ്യജുസ്സാമരൂപമായ മന്ത്രബ്രാഹ്മണങ്ങളെ അവർ നാലു സംഹിതകളാക്കി വ്യസിച്ചു പ്രകാരം ആവിർഭവിച്ചതാണു്, ഇന്നു വിഭാഗേന അറിയപ്പെടുന്ന ഋഗ്യജുസ്സാമാഥർവവേദങ്ങൾ. ഈ വിഭജനം നടന്നതു് ത്രേതാ–ദ്വാപരയുഗസന്ധിയിലാണെന്നാണു് ഇതിഹാസംകൊണ്ടു കാണുന്നതു്; അല്ലാതെ, കലിയുഗാരംഭത്തിലല്ല. ദ്വാപരയുഗാവസാനത്തിലെ ശൈഥില്യത്തിനു ശേഷം കൃഷ്ണദ്വൈപായനവ്യാസൻെറ അദ്ധ്യക്ഷതയിൽ വീണ്ടുമൊരിക്കൽകൂടി വേദോദ്ധാരണവും പരിഷ്കൃതശിക്ഷാസമ്പ്രദായവും കലിയുഗാദിയിൽ സമാരംഭിച്ചിരിക്കാമെന്നേയുള്ളു. മുഖ്യമായ വിഭജനം നടന്നതു് അതിന്നും വളരെ മുമ്പാണു്. അതിന്നുപപത്തി, ശുക്ലയജുർവേദദ്രഷ്ടാവായ യാജ്ഞവല്ക്യമഹർഷി, ജനകരാജർഷിയുടെ സദസ്സിൽ ചെന്നു് ബ്രഹ്മവാദംചെയ്ത കഥയാണു്. ബൃഹദാരണ്യകോപനിഷത്തിലും മഹാഭാരതത്തിലും ഈ ആഖ്യാനം കാണാം. ബ്രഹ്മവിത്തായ ജനകരാജർഷി കലിയുഗപുരുഷനല്ലെന്നു തീർച്ചയല്ലേ?

അഥർവവേദത്തെ സംബന്ധിച്ചാണു് ഇനി അല്പം നിരൂപിക്കാനുള്ളതു്:—

അഥർവാംഗിരസ്സുകളുടെ കുലപാരമ്പര്യത്തിൽ ശിക്ഷിക്കപ്പെട്ടുവന്ന മുറയ്ക്കു സിദ്ധിച്ചതാണു്, സംഹിതയ്ക്കു് ആ നാമം. ഋഗ്യജുസ്സാമരൂപമായ മന്ത്രബ്രാഹ്മണങ്ങൾ മററു സംഹിതകളിലെപ്പോലെതന്നെ ആഥർവണത്തിലുമുണ്ടു്.

എന്നു മാത്രമല്ല, ഋഗ്യജുസ്സംഹിതകളിലെ മന്ത്രങ്ങളും ബ്രാഹ്മണങ്ങളുംതന്നെയാണ് കുറെയൊക്കെ ആഥർവ്വണത്തിലും കാണുക. അങ്ങിങ്ങു ചില പാഠഭേദങ്ങളുണ്ടായിരിക്കാമെന്നേയുള്ളു. ഋഷികലങ്ങളിലെ അധ്യയനസമ്പ്രദായത്തിൽ വന്നതാണ് ആ പാഠഭേദം. മന്ത്രങ്ങളുടെ ഋഷി–ഛന്ദോ – ദേവതകളെ പറയുന്നിടത്തും പറയത്തക്ക മാററമൊന്നുമില്ല. അങ്ങനെയിരിക്കെ, അതിനെ നാലാമതൊരു സംഹിതയാക്കി തിരിച്ചതെന്തിനെന്നു വിചാരണ ചെയ്യേണ്ടതാണ്.

''രാജ്ഞാം ചാഥർവ്വവേദേന സർവ്വകർമ്മാണി ച പ്രഭുഃ
കാരയാമാസ മൈത്രേയ ബ്രഹ്മത്വം ച യഥാവിധി''

എന്നിങ്ങനെ വിഷ്ണുപുരാണത്തിലും (III.4.14) ''രാജ്ഞസ്ത്വാഥർവ്വവേദേന സർവ്വ കർമ്മാണി കാരയേത്'' എന്നിങ്ങനെ ബ്രഹ്മാണ്ഡപുരാണത്തിലും മററും ഏതദ്വിഷയകമായ സ്മരണ കാണുന്നുണ്ട്. അതുവെച്ചുനോക്കുമ്പോൾ, മനുകുലരാജർഷികളുടെ കുലപാരമ്പര്യത്തിൽ ശിക്ഷിക്കപ്പെട്ടുവന്നമുറയ്ക്കു ക്ഷത്രിയവർണ്ണികളുടെ ഇടയിൽ പ്രചരിച്ചുവന്നിരുന്നതാണ് അഥർവ്വവേദമെന്നു മനസ്സിലാക്കാം. പ്രജാരക്ഷണമാണല്ലോ ക്ഷത്രിയ കുലധർമ്മം. അതു് നിർവ്വഹിച്ചിരുന്നതു് അഥർവ്വവേദോക്തമായ ധർമ്മമനുസരിച്ചാണെന്നു പറയുമ്പോൾ, ലോകാനുഗ്രഹകരങ്ങളായ എല്ലാ ധർമ്മങ്ങൾക്കും, സദ്വിദ്യകൾക്കും, മൂലം ആഥർവ്വണമാണെന്നു സിദ്ധിക്കുന്നു. ആയുർവ്വേദം, ധനുർവ്വേദം, പഞ്ചമവേദാഖ്യമായ ഇതിഹാസപുരാണം, രാജനീതി, അർത്ഥശാസ്ത്രം തുടങ്ങിയ അപരവിദ്യകളും സർവ്വവിദ്യാപ്രതിഷ്ഠയായ ബ്രഹ്മവിദ്യയും (വേദാന്തം, ഉപനിഷത്തു്) അതിൽ വരുന്നുണ്ടെന്നറിയണം. അഥർവ്വവേദജ്ഞരായ ക്ഷത്രിയരാജർഷികളാണ് ഈ വിദ്യകളെ കാലോചിതമായി പോഷിപ്പിച്ചു ലോകഹിതാർത്ഥം പ്രചരിപ്പിച്ചിട്ടുള്ളതു്. വൈദികയജ്ഞങ്ങളും അവർക്കുണ്ടായിരുന്നു. ലോകരക്ഷാകരങ്ങളായ എല്ലാ കർമ്മങ്ങളും യജ്ഞമായിട്ടാണ് അവർ അനുഷ്ഠിച്ചിരുന്നതു്. ഹൈരണ്യഗർഭം, രാജസൂയം തുടങ്ങിയ യജ്ഞങ്ങൾ ക്ഷത്രിയർക്കുള്ളതാണ്; അവയെ ഉപജ്ഞാനം ചെയ്തു പോഷിപ്പിച്ചിട്ടുള്ളതു് അവരാണ്. ഇതരവേദജ്ഞരായ ബ്രാഹ്മണർ, പുരോഹിതന്മാരുടെ നിലയിൽ, ആ വക യജ്ഞങ്ങളുടെ നിർവ്വഹണത്തിൽ യഥായോഗ്യം സഹകരിക്കയും ചെയ്തിരുന്നുവെന്നു് ഇതിഹാസങ്ങളിൽനിന്നു മനസ്സിലാക്കാം:—

''ഇഷ്ടിം തേ$\ell$ഹം കരിഷ്യാമി പുത്രീയാം പുത്രകാരണാത്, അഥർവ്വശിരസി പ്രോക്തൈർമന്ത്രൈഃ സിദ്ധിം വിധാനതഃ.'' എന്നിങ്ങനെ വാല്മീകിരാമായണത്തിലെ ഋഷ്യശൃംഗവചനവും (ബാലകാണ്ഡം: 15 – 2), ''അഥാഥർവ്വനിധേസ്തസ്യ വിജിതാരിപുരഃ പുരഃ.'' – എന്നിങ്ങനെ രഘുവംശത്തിലെ കാളിദാസവചനവും (1.59) നോക്കുക.

ഈശ്വരാവതാരമായി കരുതി സർവ്വലോകവും ആരാധിക്കുന്ന ശ്രീരാമൻ ശ്രീകൃഷ്ണൻ തുടങ്ങിയ മഹാപുരുഷന്മാർ മനുകുലരാജർഷിപാരമ്പര്യത്തിൽ ഉത്പന്നരായ അഥർവ്വവേദജ്ഞരാണെന്ന വസ്തുതയും ഈ സന്ദർഭത്തിൽ സ്മരണീയമാകുന്നു. അങ്ങനെ സർവ്വലോകാദൃതമായിരുന്ന ആഥർവ്വണസമ്പ്രദായത്തിനു് അപകൃഷ്ടത വന്നുകൂടിയതെങ്ങനെയെന്നു ചിന്തിക്കേണ്ടതാണ്.

ഗുണകർമ്മവിഭാഗേന വ്യവസ്ഥാപിതമായിരുന്ന ആര്യസമുദായത്തിലെ വർണ്ണം ക്രമം തെററി, 'ജാതി'വ്യവസ്ഥയേർപ്പെടുകയും, സാമൂഹ്യസ്ഥിതി കീഴ്മേൽ മറിഞ്ഞതോടെ അഗ്രഗണ്യത നേടിയ ബ്രാഹ്മണജാതികൾക്കു് ധർമ്മരക്ഷകരായ ക്ഷത്രിയരുടെ പേരിൽ സ്പർദ്ധാസൂയാതിരസ്കാരങ്ങൾ വർദ്ധിച്ചുവരികയും ചെയ്ത കാലത്തു്, — അതു് ഒരിക്കലല്ല, പലവട്ടവും ആര്യഭാരതചരിത്രത്തിലുണ്ടായിട്ടുണ്ട് – അജ്ഞരും സ്വാർത്ഥലോലുപരുമായ പുരോഹിതബ്രാഹ്മണർ, ക്ഷത്രിയരെയും ആഥർവ്വണമായ അവരുടെ വേദവിദ്യാസമ്പ്രദായത്തെയും നിന്ദിക്കുക സർവ്വസാധാരണമായിത്തീർന്നു, പൂർവ്വകാലങ്ങളിൽ. പലതരത്തിലുള്ള അപവാദങ്ങളും ദുഷ്പ്രചരണങ്ങളും അക്കാലത്തവർ നടത്തിയിരുന്നു. കാലക്രമത്തിൽ ആ ദുർവാദമുറകൾ, പുരാണങ്ങളിൽ അർത്ഥവാദരൂപേണ സ്ഥാനം പിടിച്ചു. മദമത്സരാദിദോഷജന്യവും അജ്ഞാനപ്രയുക്തവുമായ അത്തരം പുരാണവചനങ്ങളാണ്, അഥർവ്വവേദത്തിനു് അപകൃഷ്ടത കല്പിച്ചതിനുള്ള അവലംബമെന്നു തോന്നുന്നു.

കേരളത്തിൽ അഥർവ്വവേദത്തിനു പ്രചാരമുണ്ടായിട്ടില്ലെന്നതു ശരിയാണ്. മനുകുലക്ഷത്രിയരുടെ പാരമ്പര്യം ഇവിടെ പുലരാതിരുന്നതാണ് അതിനു ഹേതു. ആഥർവ്വണമായ അവ

രുടെ വേദവിദ്യാസമ്പ്രദായം, ശരിക്കു പറഞ്ഞാൽ, ദ്വാപരകലിയുഗസന്ധിയിലുണ്ടായ മഹാഭാരതയുദ്ധത്തോടുകൂടി അസ്തമിച്ചു. ആഥർവ്വണത്തിനു മാത്രമല്ല, മററു വേദവിദ്യാസമ്പ്രദായങ്ങൾക്കും ആ വിപര്യയം സംഭവിച്ചിട്ടുണ്ട്. കലിയുഗാരംഭത്തിൽ വൈദികശിക്ഷ പുനരുദ്ധൃതമായ മുറയ്ക്ക്, സോമയാഗാദികർമ്മങ്ങൾക്കു ആശ്രയമായിരുന്ന മൂന്നു വേദസംഹിതകൾക്കു പ്രാമുഖ്യം സിദ്ധിച്ചു. ബ്രാഹ്മണരായിരുന്നു, അവയെ പുലർത്തിവന്നതു്. ക്ഷത്രിയോചിതമായ രാജസൂയാദികർമ്മങ്ങൾ നടത്താൻ പ്രാഭവമുള്ള മനുകുലക്ഷത്രിയർ ഇല്ലാഞ്ഞയാൽ, ആഥർവ്വണമായ വൈദികശിക്ഷ ലോപിച്ചുപോവുകയും ചെയ്തു. എന്നാൽ, ആര്യക്ഷത്രിയവംശവും അവരുടെ വിദ്യാവിനയങ്ങളും അതോടെ ഭാരതത്തിൽ അസ്തമിച്ചുവെന്നു് ഇതുകൊണ്ടർത്ഥമാകുന്നില്ല. തേജസ്വികളായ ക്ഷത്രിയരുടെ പാരമ്പര്യം കലികാലത്തും ഭാരതത്തിൽ തുടർന്നിട്ടുണ്ട്. അവരുടെ വിദ്യാവിനയങ്ങൾക്കാശ്രയം പ്രാചീനകാലത്തെ വേദമായിരുന്നില്ല; നേരേ മറിച്ച്, അഥർവ്വമൂലത്തിൽനിന്നു വികസിച്ചതും കുലോചിതമായി മാറിവന്ന ദേവവാണിയിൽ (ആര്യഭാരതിയായ സംസ്കൃതം) നിബദ്ധവുമായ തന്ത്രാഗമശാസ്ത്രങ്ങളായിരുന്നു അവക്കവലംബം. അവർ ആ ശാസ്ത്രങ്ങളെ ദേശകാലങ്ങൾക്കനുരൂപമാംവണ്ണം പരിഷ്കരിച്ചു പോഷിപ്പിച്ചുകൊണ്ടു് കാലഗതിയിൽ തുടർന്നുവന്നു. ആഥർവ്വണമായ വൈദികശിക്ഷയ്ക്കും കാലഗതിയിൽ ലോപംവന്നുവെങ്കിലും, തദ്വിഭൂതികളായ രാജവിദ്യകൾക്കു ലോപം വന്നിട്ടില്ലെന്നു് ഇതിനാൽ ജ്ഞേയം. അതിപ്പോഴും ഊർജ്ജസ്വലമായി ലോകത്തിൽ പ്രവർത്തിക്കുന്നുണ്ടെന്നു് സൂക്ഷ്മദൃഷ്ടിക്കു കാണാൻ കഴിയും.

ഈവക വിഷയങ്ങളെപ്പററി പണ്ഡിതന്മാരായ ചിന്തകന്മാർ അവഗാഢമായും സൂക്ഷ്മമായും ചിന്തിക്കേണ്ടതാണു്.

---

# മാണ്ഡൂക്യകാരിക - ഒരു പഠനം

ജി. തുളസീധരൻ, കോട്ടക്കൽ

ഭാരതീയ തത്ത്വജ്ഞാനത്തിൻെറ മൗലികമായ ആർജ്ജവവും സൗന്ദര്യവും സംശുദ്ധിയും ഏററവും സമ്മേളിച്ചിരിക്കുന്ന ഗ്രന്ഥങ്ങളാണു് ഉപനിഷത്തുകൾ. പരിപൂർണ്ണമായ ജ്ഞാനത്തിൻെറ ഉറവ, ഒരിക്കലും വററാത്ത ഉറവ. പ്രാകൃതത്വത്തോളം എത്തുന്ന വേദസൂക്തങ്ങൾ നമ്മൾക്കുണ്ടു്. വികാരപരമായ സ്നിഗ്ദ്ധതയിൽ നിന്നും ദുർഗ്രാഹ്യതയോളം കടന്നു ചെല്ലുന്ന വേദാന്തസൂക്തങ്ങളുടെ ധൈഷണികമായ കാഠിന്യത്തിൽ നിന്നും സമദൂരത്തിൽ അകന്നുനില്ക്കുന്ന ഉപനിഷത്തുകൾ, ആർഷതത്ത്വജ്ഞാനത്തിൻെറ രണ്ടു് അററങ്ങളെ കൂട്ടിയോജിപ്പിക്കാവുന്ന ശൃംഖലയാണു്. പ്രസ്ഥാനത്രയത്തിൻെറ രണ്ടു ഘടകങ്ങളായ ഭഗവദ്ഗീതയ്ക്കും ബ്രഹ്മസൂത്രത്തിനും ആധികാരികത്വം നല്കുന്നതു് ഉപനിഷത്തുകളാണു്; തീച്ച്.

ഉപനിഷത്തുകൾ, പൗരാണികം മുതൽ ആധുനികഘട്ടംവരെ മനുഷ്യൻെറ മനസ്സിൽ ജ്വലനശക്തി കൊടുത്തുകൊണ്ടിരിക്കുന്നു. മനുഷ്യൻെറ ചിന്ത സമ്യക്കായ വിധത്തിൽ എവിടം വരെ ഉയൻ പറക്കാം, അതിൻെറ പ്രത്യക്ഷനിദർശനമത്രേ പ്രസ്തുത വൈഖരിഖനികൾ. വെറുതേയല്ല പാശ്ചാത്യരും പൗരസ്ത്യരും ഒന്നുപോലെ ഈ ഗ്രന്ഥങ്ങളെ പുകഴ്ത്തിയതു്. ഉപനിഷത്തുകൾക്കു് ചിന്താതലത്തിൽ സ്വതഃപ്രമാണ്യമുണ്ടെന്നു് സൂക്ഷ്മപഠനത്തിൽ സമ്മതിച്ചുകൊടുക്കണം. പരിപൂർണ്ണമായ ജ്ഞാനം പകരലാണു് അതിൻെറ പരമമായ ഉദ്ദേശ്യം. വിശ്വാത്മതത്ത്വമാണു് ഉപനിഷത്തിൽ പ്രതിപാദിക്കുന്നതു്. വിശ്വത്തിൻെറ ആത്മാവായിട്ടും വിശ്വം ആത്മാവായിട്ടും എടുത്തു് വ്യാഖ്യാനിക്കാം. ആദ്യപക്ഷത്തെ അദ്വൈതികളുടെ പര

മാത്മപക്ഷമായിട്ടും രണ്ടാം പക്ഷം വേദവാദികളുടെ വിരാഡ്രൂപതത്ത്വമായിട്ടും.

ഉപനിഷത്തിൽ പ്രതിപാദിക്കുന്ന ജ്ഞാനകാണ്ഡം— ആത്മതത്ത്വത്തെപ്പററിയുള്ള ജ്ഞാനം —ഇതുവരെ ഉണ്ടായിട്ടുള്ള സകല തത്ത്വശാസ്ത്രങ്ങൾക്കും മീതേയാണ്. മന്ത്രങ്ങൾ ഗൂഹ്യാദ് ഗൂഹ്യതമമായ ആശയങ്ങളുടെ ചിമിഴാണ്. ഏറെ വേഗത്തിൽ കടന്നുചെല്ലാവുന്നവയല്ലതു്. കടന്നുചെന്നാലോ അത്രവേഗത്തിൽ ഇട്ടെറിഞ്ഞു പോരാവുന്നതുമല്ല.

മനുഷ്യന്റെ ബഹിരംഗങ്ങളിൽനിന്നു് ആന്തരിക സത്തയിലേക്കിറങ്ങി ചർച്ച ചെയ്യുകയാണ് അവ. വിശദമായ ചർച്ചയിലൂടെ ആദിമൂലമായ പരമാത്മാവിന്റെ ഏകത്വത്തെ സ്ഥാപിക്കുകയാണല്ലോ മന്ത്രദ്രഷ്ടാക്കളുടെ ഉദ്ദേശ്യം. മനുഷ്യൻ—എത്ര സങ്കീർണ്ണമാണവൻ. അവന്റെ സിരാകേന്ദ്രത്തിലൂടെ, അവബോധതലങ്ങളിലൂടെ, ഊളിയിട്ടു് പറന്ന ആചാര്യന്മാരുടെ സൂക്ഷ്മബുദ്ധികൾനെയ്തെടുത്തതിൽഏററവും വിശിഷ്ടമായ ഗ്രന്ഥമാണ് മാണ്ഡൂക്യം. അതു്, വിചിത്രമായ മനസ്സിന്റെ അവബോധതലങ്ങളിലൂടെയുള്ള ഊളിയിട്ടിറങ്ങലും, ആത്മാവിന്റെ വിശിഷ്ടതയെ സ്ഥാപിക്കലും പ്രണവത്തിന്റെ സൂക്ഷ്മമായ ചർച്ച ചെയ്യലും ആകുന്നു.

ആകാരംകൊണ്ടു് ചെറുതെങ്കിലും, ആശയത്തിൽ അതിഗംഭീരമാണ് മാണ്ഡൂക്യം. 12 മന്ത്രങ്ങൾ, അതിൽ അടങ്ങിയിട്ടുണ്ടു്. മനുഷ്യാത്മാവിന്റെ ദിവ്യത്വം വ്യക്തമായും വിളംബരം ചെയ്യുന്ന ജീവാത്മപരമാത്മബന്ധത്തെ വ്യക്തമാക്കുന്ന 'അയമാത്മാ ബ്രഹ്മ' എന്ന മന്ത്രഭാഗം ഈ ഉപനിഷത്തിന്റെ ഗംഭീരതയെ ഉദ്ഘോഷിക്കുന്നു. എല്ലാ ജീവികളിലും അന്തർയാമിയായി വിളങ്ങുന്ന ചിദ്രൂപത്തിന്റെ സവിശേഷധർമ്മം പ്രകാശിപ്പിക്കുന്നതോടൊപ്പം തുര്യാവസ്ഥയിലേയ്ക്കു് അവനെ നയിക്കുകയും ചെയ്യുകയാണ് മാണ്ഡൂക്യം ചെയ്യുന്നതു്.

സാങ്കേതികശബ്ദങ്ങളുടെ ബഹുലതകൊണ്ടും മന്ത്രങ്ങളുടെ സംക്ഷിപ്തതകൊണ്ടും മാണ്ഡൂക്യം ദുർഗ്രാഹ്യമാണ്; സാധകനു് ശരിയായി അർത്ഥമറിഞ്ഞു് ആസ്വദിക്കാൻ പ്രയാസമാണ്. ആ ഭാരം ഒട്ടൊന്നു് താങ്ങാനുള്ള അത്താണിയാണ്, ഒട്ടല്ല, പൂർണ്ണവിശ്രമമെടുത്തു് ആസ്വദിക്കാനുള്ള മാർഗ്ഗദർശിയാണ് ഗൗഡപാദകാരിക.

അവസ്ഥകളുടെ രൂപീകരണത്തിന്റെ അന്ത്യത്തിലുള്ള ഒരു പ്രത്യേക അവസ്ഥാകല്പനം മാണ്ഡൂക്യചിന്താപദ്ധതിയുടെ കൂലംകഷത വർദ്ധിപ്പിക്കുന്നു. സ്ഥൂല, സൂക്ഷ്മ, കാരണങ്ങൾ പ്രതിപാദിച്ച് എല്ലാം പരമാത്മാവിൽ അധ്യാരോപണം ചെയ്യുകയാണ് മററുപനിഷത്തുകൾ. എന്നാൽ സുഷുപ്തിയും കഴിഞ്ഞു് അമാത്രയായ തുര്യാവസ്ഥയിലേയ്ക്കു് ജീവാത്മാവു് പ്രവേശിച്ച് പരമാത്മഭാവം പ്രാപിക്കുന്നുവെന്നതാണ് മാണ്ഡൂക്യകാരന്റെ മതം. മഹാവാക്യവിവരണങ്ങൾക്കു് അർത്ഥപരിശകൾ വരാം. പക്ഷേ നിഷ്കൃഷ്ടമായ പഠനമാണ് ഇവിടെ നടത്തിയിട്ടുള്ളതു്. ആത്മാവിന്റെ വ്യത്യസ്തപാദങ്ങളിലൂടെ, തുര്യാവസ്ഥയിൽ എത്തി നില്ക്കുമ്പോൾ മനുഷ്യനു് പറഞ്ഞറിയിക്കാനാവാത്ത ആനന്ദം സംജാതമാകുന്നു.

ആശയങ്ങളുടെ ഗഹനതകൊണ്ടു് ഗൗഡപാദകാരികയും പില്ക്കാലത്തു് ദുർഗ്രഹമായി. ശാസ്ത്രത്തിന്റെ നിയോൺവെളിച്ചത്തിൽ ചിരന്തനമായ നെയ്ത്തിരിയുടെ വെളിച്ചം കാണാൻ ആളില്ലാതായി. അവരുടെ മനസ്സിലേയ്ക്കു്, സംസ്കൃതത്തിന്റെ ച്യുതികൊണ്ടോ താല്പര്യത്തിന്റെ ഹാനികൊണ്ടോ ഇത്തരം ഗ്രന്ഥങ്ങൾ വിദൂരസ്ഥങ്ങളായി നില്ക്കുകയായിരുന്നു. അവരുടെ മനസ്സിലേയ്ക്കു്, ശ്രേഷ്ഠേന്ധനത്തിൽ തീപോലെ പ്രകാശിപ്പിക്കാൻ പോന്നതാണ് ശ്രീ മൃഡാനന്ദസ്വാമികളുടെ മാണ്ഡൂക്യകാരികാവ്യാഖ്യാനം. സയൻസിന്റെ കഞ്ചുകമണിഞ്ഞു്, ബുദ്ധിയുടെ ചാട്ടവാറിളക്കി, മനസ്സെന്ന കുതിരയിൽ സഞ്ചരിക്കുന്ന ആധുനികമനുഷ്യൻ തന്റെ പാത പലപ്പോഴും മറന്നുപോകുന്നു. ആ മറവിയുടെ പാതയിൽ ഒരു പ്രകാശപുഞ്ജമാണ് മാണ്ഡൂക്യകാരികാവ്യാഖ്യാനം.

## കാരിക ഉപനിഷത്തിന്റെ വ്യാഖ്യാനമോ ?

മാണ്ഡൂക്യകാരിക ഉപനിഷത്തിന്റെ വ്യാഖ്യാനമല്ല; തീർച്ചയായും പദംപദം ആയുള്ള വ്യാഖ്യാനമായിരുന്നെങ്കിൽ അതിനു് 215 കാരിക വേണ്ടിവരുകയില്ലായിരുന്നു. മാണ്ഡൂക്യ

ത്തിൻെറ ആശയഗഹനതയെ അവശോഷണം ചെയ്തു് സമർത്ഥിക്കുകയാണു് അദ്ദേഹം. പൂർവ്വോക്തഗ്രന്ഥങ്ങളിൽനിന്നു് ധാരാളം സാധകബാധകയുക്തികൾ അദ്ദേഹം കാണിക്കുന്നു. വേദാന്തസാരം പ്രത്യക്ഷമായി അദ്ദേഹം ബോധിപ്പിക്കുന്നു. സാംഖ്യബൗദ്ധജൈനസിദ്ധാന്തങ്ങളുടെ മൗലികപ്രകരണങ്ങളെ ഖണ്ഡിക്കേണ്ടതു് ഖണ്ഡിച്ചു്, നിരീശ്വരവാദികളുടെ പ്രകടനങ്ങളെ തിരസ്കരിച്ചു് അദ്ദേഹം അദ്വൈതചിന്തയെ ഉയർത്തിനിർത്തുന്നു. ''സാധാരണയായി വേദാന്തഗ്രന്ഥങ്ങളിൽ അധ്യാരോപാപവാദന്യായമനുസരിച്ചാണു് അവാങ്മനസഗോചരമായ പരമാർത്ഥതത്ത്വത്തെപ്പററി വിവരിക്കാറുള്ളതു്. അന്വയവ്യതിരേകദ്വാരേണയുള്ള ആ പ്രക്രിയയിൽനിന്നു് അല്പം വ്യത്യസ്തമായ ഒരു രീതി സ്വീകരിച്ചുകൊണ്ടാണു് പ്രപഞ്ചോപശമവും ശാന്തവും ശിവവും അദ്വയവുമായ ആത്മതത്ത്വത്തെപ്പററി ആചാര്യൻ ഇതിൽ പ്രതിപാദിക്കുന്നതു്...ആ അവസ്ഥാത്രയപരീക്ഷണത്തിലൂടെയും വേദാന്തസാരസംഗ്രഹഭൂതമായ അദ്വൈതസത്യത്തിൻെറ അബാധ്യതയെ സമർത്ഥിക്കുകയാണു് നാലുപ്രകരണങ്ങളായി ഇതിൽ ആചാര്യൻ ചെയ്യുന്നതു്.''

മാണ്ഡൂക്യകാരികക്കു് നാലു പ്രകരണങ്ങളാണു് ഉള്ളതു്. അവ, ആഗമപ്രകരണം, വൈതഥ്യപ്രകരണം, അദ്വൈതപ്രകരണം, അലാതശാന്തിപ്രകരണം ഇവയാണു്. ഉപനിഷത്തിൻെറ വിസ്തൃതവും സൂക്ഷ്മവുമായ വ്യാഖ്യാനമാണു് ആഗമപ്രകരണം. അവസ്ഥാത്രയത്തിൻെറ വിസ്തൃതമായ പഠനം അതിഗഹനമായിരിക്കുന്നു. ജാഗ്രത്സ്വപ്നസുഷുപ്തികളുടെ വ്യതിരേകത്തെ വ്യക്തമാക്കുന്നു. പരസ്പരലയങ്ങളായ ഈ അവസ്ഥകളിലൂടെ കടന്നു് ജീവാത്മാവു് അവസാനം അമാത്രയായ തുര്യാവസ്ഥയിൽ എത്തി, എല്ലാ ദ്വൈതത്തെയും അദ്വൈതത്തിൽ ലയിപ്പിച്ചു് അദ്വൈതമതത്തിൻെറ കിരീടം ഉറപ്പിക്കുന്നു. 'മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ' എന്നദ്ദേഹം സ്ഥാപിക്കുന്നു. ഓങ്കാരത്തിൻെറ നാലു മാത്രകളെയും — അ, ഉ, മ്, അമാത്ര — ആത്മാവിൻെറ നാലവസ്ഥകളുമായി ഏകീകരിപ്പിച്ചു ചെയ്യുന്ന വേദാന്തവിചാരം അത്യന്തസുന്ദരവും അത്യന്തം ഉദാത്തവുമാണു്.

മനസ്സിൻെറ അവസ്ഥകളെ—ജാഗ്രത് സ്വപ്നം, സുഷുപ്തി — ഇത്രയും നിഷ്കൃഷ്ടമായി പഠനം നടത്തിയിട്ടുള്ള ഒരു തത്ത്വസംഹിത വേറെ കാണുകയില്ല. തന്നിൽനിന്നും അന്യമായിട്ടുള്ള വിഷയങ്ങളിൽ ശ്രദ്ധയോടുകൂടി ഇരിക്കുകയും സ്ഥൂലമായ പ്രപഞ്ചവിഷയങ്ങളെ ആസ്വദിക്കുകയും ലൗകികജീവിതസുഖങ്ങൾ അനുഭവിക്കുകയും ചെയ്യുന്ന മനസ്സിൻെറ ആദ്യഅവസ്ഥയാണു് ജാഗ്രത്—ആ നിലയിലുള്ള ആത്മാവിനെ 'വൈശ്വാനരൻ' എന്നു പറയുന്നു. മനസ്സിൻെറ സഹജബോധമാണു് ഇവിടെ പ്രവർത്തിക്കുന്നതു്.

ജാഗ്രത്തിൽനിന്നും മനസ്സു് സ്വപ്നത്തിലേക്കു കടക്കുന്നു. ഉറക്കത്തിലെ മാനസികാവസ്ഥയാണിതു്. പാശ്ചാത്യരും പൗരസ്ത്യരും ഒരുപോലെ ഇതിനു് വ്യാഖ്യാനങ്ങൾ നടത്തിയിട്ടുണ്ടു്. ചുററുപാടുകൾ സൃഷ്ടിക്കുന്ന അപ്രതിരോധ്യമായ ചില ചോദനങ്ങൾ ഉന്നതനാഡീകേന്ദ്രത്തിൻെറ സമ്പൂർണ്ണനിരോധാവസ്ഥക്കു് നൈമിഷികമായ ആഘാതമേല്പിക്കും. ഇത്തരം ആഘാതങ്ങൾ മസ്തിഷ്കത്തിലുളവാക്കുന്ന തിളങ്ങിമങ്ങലുകളാണു് സ്വപ്നങ്ങൾ എന്നുള്ള പാശ്ചാത്യരുടെ നിർവചനം സ്വപ്നത്തിൻെറ ഭൗതികവ്യാഖ്യാനം മാത്രമേ ആകുന്നുള്ളു. തന്മൂലം ഇതു് അപൂർണ്ണമാണു്. ആത്മാവുമായി അവയെ ബന്ധിപ്പിച്ചു് പഠനം നടത്തിയതു് ഋഷിമാരാണു്. ആന്തരവിഷയങ്ങളിൽ പ്രജ്ഞയോടുകൂടിയ ഒരവസ്ഥയാണിതെന്നവർ വ്യാഖ്യാനിച്ചു. ആത്മാവു് ഇവിടെ തൈജസരൂപത്തിൽ സ്ഥിതിചെയ്യുന്നു. സ്വപ്നത്തിൽ ബാഹ്യചോദനകൂടാതെ അവിദ്യാകാമകർമ്മങ്ങളുടെ പ്രേരണയാൽ വാസനാരൂപങ്ങളായ വിഷയങ്ങളെ സ്വയം കല്പനചെയ്തു് അനുഭവിക്കുകയാണു് ചെയ്യുന്നതു് !' ''കരണങ്ങളെല്ലാം ഉപസംഹൃതങ്ങളായി പഞ്ചപ്രാണങ്ങൾ ദേഹരക്ഷക്കായി ജാഗരൂകമായിത്തീരുമ്പോൾ മനസ്സു് സ്വയം പലതായിത്തീരുക എന്ന വിഭൂതിയെ അനുഭവിക്കലാണു് സ്വപ്നം.''

സ്വപ്നംപോലെ മിഥ്യയാണു് ലോകം. പരമാത്മാവു് മാത്രമേ സത്യമായിട്ടുള്ളു. സ്വപ്നമാത്രയിൽ വസ്തുക്കൾ സ്ഥൂലമായിട്ടാണു് അനുഭവപ്പെടുന്നതു്. സ്വപ്നത്തിൽ അവശേഷിക്കുന്നതു് രണ്ടു പേരാണു് — അനുഭോക്താവും മനസ്സും. ഈ ലോകം, മനസ്സു്അജ്ഞാനനിദ്രയിൽനിന്നു്

ഉണരുമ്പോൾ എന്നെന്നേയ്ക്കുമായി മാഞ്ഞുപോകുന്നു. അവിടെ പരമാത്മാവ് മാത്രം തെളിയുകയും ചെയ്യുന്നു.

സുഷുപ്തിയിൽ ജാഗ്രത്തിലും സ്വപ്നത്തിലുമുള്ള അനുഭവങ്ങൾ ഘനീഭവിക്കുകയാണ്. ആയാസവും ദുഃഖവും സ്പന്ദനവും എല്ലാം നാം മറക്കുന്നു. സ്ഥൂലസൂക്ഷ്മങ്ങൾ കടന്ന് ആത്മാവ് കാരണത്തിലെത്തുന്നു. ഒരു വിഭാഗം ചിന്തകർ സുഷുപ്തിയിൽ ആത്മാവിന്റെ പരമോന്നതഭാവം കണ്ടെത്തുന്നു. ആദ്യത്തെ രണ്ടു പ്രകരണങ്ങളിലൂടെ ആചാര്യൻ സുഷുപ്തി കഴിഞ്ഞ് തുര്യഭാവം എന്നൊന്ന് ഉണ്ടെന്ന് സമർത്ഥിക്കുന്നു. ദർശനങ്ങൾ സമ്യക്കായ് ഉദാഹരിച്ചാണ് അദ്ദേഹം അങ്ങനെ സമർത്ഥിക്കുന്നത്. പ്രപഞ്ചത്തിന്റെ ഉല്പത്തിയെപ്പററിയുള്ള സൂക്ഷ്മവിവരണം ഇവിടെ നടത്തുന്നുണ്ട്. വ്യഷ്ടിരൂപത്തിൽ പ്രാജ്ഞനായും സമഷ്ടിരൂപത്തിൽ ഈശ്വരനായും ഉള്ള സഗുണാത്മസ്വരൂപത്തിൽനിന്നാണ് സകലസ്ഥൂലസൂക്ഷ്മമായ പ്രപഞ്ചവും ഉണ്ടാകുന്നത്. സ്ഥൂലം സൂക്ഷ്മത്തിൽ ലയിക്കുന്നു; സൂക്ഷ്മം കാരണത്തിലും. കാരണമായ അവിദ്യയിൽനിന്നും ആത്മാവ് മുക്തമാകുമ്പോൾ തുര്യാവസ്ഥയുടെ സാക്ഷാത്കാരം സംസിദ്ധമാകുന്നു. തുടർന്ന് ഈ അവസ്ഥകൾക്ക് ഓങ്കാരത്തോടുള്ള ബന്ധം സ്ഥാപിക്കുകയാണ് ആചാര്യൻ ചെയ്യുന്നത്. അജാതവും അമൃതവുമായ പരമാർത്ഥസത്യം അവിടെ തുറന്നു കാണിക്കുന്നു. ചരാചരപ്രപഞ്ചമായി കാണുന്ന ഈ ദ്വൈതം മുഴുവൻ മനസ്സിന്റെ സൃഷ്ടിയാണ്. അദ്വൈതപ്രകരണത്തിലെ ഈ സമർത്ഥനത്തോടൊപ്പം അദ്ദേഹം സ്ഥാപിക്കുന്ന 'അസ്പർശയോഗം' പ്രത്യേകം ശ്രദ്ധേയമാണ്. അദ്വൈതസാക്ഷാത്കാരത്തിനുള്ള മാർഗ്ഗമാണ് അത്. അഭയവും ആനന്ദവും ശാന്തിയും നല്കുന്നത് അതു മാത്രമാണ്. മനുഷ്യന്റെ ജന്മരഹസ്യങ്ങളെ തുറന്നു കാണിക്കുന്ന അജാതിവാദം അദ്വൈതപ്രകരണത്തിന്റെ തിലകംതന്നെയാണ്. ജീവൻ ഒരിക്കലും ജനിക്കുന്നില്ല; മരിക്കുന്നുമില്ല. കാര്യമോ കാരണമോ അല്ലാത്ത ആത്മാവിൽനിന്നും യാതൊന്നും സംസൃഷ്ടമാകുന്നില്ല. ഇതാണ് സനാതനതത്ത്വം.

ന കശ്ചിജ്ജായതേ ജീവഃ സംഭവോഽസ്യ ന വിദ്യതേ
ഏതത്തദുത്തമം സത്യം യത്ര കിഞ്ചിന്ന ജായതേ.

ബ്രഹ്മതത്ത്വത്തിന്റെ പ്രസ്തുത വിവരണമാണ് വൈതഥ്യപ്രകരണം. അദ്വൈതദർശനം തന്നെയാണ് മററു ദർശനങ്ങളിൽവെച്ച് ഉത്തമമെന്ന് സമർത്ഥിക്കുകയാണ് അലാതശാന്തിപ്രകരണത്തിലൂടെ. രജ്ജുസർപ്പന്യായേന എല്ലാം മിഥ്യാഭ്രമമാണെന്നും സത്യം ഒന്നേയുള്ളവെന്നും ജീവാത്മാക്കൾ ഗമനം ചെയ്യുന്നത് അവിടത്തേക്കാണെന്നും സ്ഥാപിക്കുന്നതോടെ 215 പദ്യങ്ങൾക്ക് തിരശ്ശീല വീഴുന്നു.

മാണ്ഡൂക്യകാരികയിലെ വിഷയം സാധാരണക്കാർക്ക് ദുർഗ്രഹമാണ്. ഉദാത്തമായ മാനസികചിത്രീകരണമാണത്. അതിലേയ്ക്ക് വെളിച്ചം വീശാൻ മുഡാനന്ദസ്വാമിയുടെ വ്യാഖ്യാനത്തിനു കഴിഞ്ഞിരിക്കുന്നു. സരളവും ഋജുവുമാണ് ആഖ്യാനരീതി. പെട്ടെന്നു മനസ്സിലാവും. അവിടവിടെ ഉദ്ധരിച്ചിരിക്കുന്ന ശ്രീരാമകൃഷ്ണവചനങ്ങൾ ഹൃദ്യമാണ്, സമുചിതമാണ്. സനാതനമതത്തിന് ഒരു മുതൽക്കൂട്ടാണ് മാണ്ഡൂക്യകാരിക. മലയാളഭാഷയ്ക്ക് ഒരു അമൂല്യസമ്പത്താണ് കാരികാവ്യാഖ്യാനം.

---

# നീ തുണയ്ക്കേണം

എം. എം. ബാലകൃഷ്ണൻ

സത്യമായ് ജ്ഞാനപ്രകാശമായാനന്ദ-
ധാമമായ് മേവുന്ന ദിവ്യമൂർത്തേ,
നിൻകൃപയാമിളം തെന്നലേററങ്ങൾതൻ
മാനസസൂനം വിടർന്നിടാവൂ!
പൂതചരിതയാം ഭാരതമാതാവിൻ
പൈതങ്ങളായിപ്പിറന്ന ഞങ്ങൾ

ഉള്ളം തെളിഞ്ഞാത്മവീര്യമുണർന്നെന്നും
നല്ലതാം കർമ്മങ്ങൾ ചെയ്തിടാവൂ!
എല്ലാം സഹോദരരെന്നുകണ്ടും ലോക-
കല്യാണവാഞ്ഛ വളർന്നുകൊണ്ടും,
വിശ്വത്തിനാകെയാമോദമണയ്ക്കുവാൻ
ശാശ്വതനാം നീ തുണയ്ക്കേണം.

---

കുട്ടികളോട്

# ശ്രീ രമണമഹർഷി-2

പ്രശാന്താനന്ദസ്വാമി

കുട്ടികളെ, എന്താ ഇന്നു നിങ്ങൾക്കു കൂടുതലൊരു സന്തോഷം? രമണമഹർഷിയുടെ കഥ കേൾക്കാൻ ഇത്ര രസമാണോ? അതു ശരി. ഇപ്പോഴല്ലേ കാര്യം മനസ്സിലായതു്. ഇന്നലത്തെ കഥ കേട്ടപ്പോൾ ഇന്നു പലർക്കും അതുപോലെ ഒരു മഹർഷിയാകണമെന്നൊരു ആഗ്രഹം! ശ്രീ രമണമഹർഷിയെക്കാൾ വലിയ മഹർഷി ആകാനുള്ള യോഗ്യത തങ്ങൾക്കുണ്ടെന്നാണ് പലരുടേയും വിചാരം. എന്നാൽ പഠിക്കാൻ മഹാമടി, കളിയ്ക്കാൻ വലിയ ഇഷ്ടം, മതിവരാത്ത ഉറക്കം ഇത്രയും ഉള്ളവർക്ക് മഹർഷി ആകുവാനുള്ള യോഗ്യത എന്നെങ്കിലും ഉണ്ടാകുമോ? ഇതെല്ലാം മാററി ഉത്സാഹശാലിയും ജിജ്ഞാസുവും ജാഗരൂകനുമായിത്തീരണം ഒരു മഹാനാകണമെങ്കിൽ.

എന്നാൽ ഒരു കാര്യം: ഇന്നലെവരെ നാം എന്തായിരുന്നുവെന്നുള്ളതു് ഒരു പ്രശ്നമല്ല. ഇനി നാം എന്താകാൻ ആഗ്രഹിക്കുന്നുവെന്നുള്ളതാണ് പ്രശ്നം. ഇന്നലെവരെ നാം പഠിക്കാൻ മടിയനും കളിഭ്രാന്തനും കുംഭകർണ്ണസേവചെയ്യുന്നവനും ആയിരിക്കാം. അതുകൊണ്ടു് നമ്മുടെ ജീവിതം നശിച്ചുവെന്ന് അർത്ഥമില്ല. സത്യം അറിയാനുള്ള അടിയുറച്ച ഒരാഗ്രഹം മതി നമ്മെ ഉണർത്തുവാനും ഉയർത്തുവാനും. ആ ഒററ ആഗ്രഹമാണ് വെങ്കിട്ടരാമനെ രമണമഹർഷിയാക്കി ഉയർത്തിയതു്. ആ ആഗ്രഹം നിങ്ങളിൽ ഉണ്ടായാൽ നിങ്ങളും രക്ഷപ്പെട്ടു. അല്ലെങ്കിൽ അത്രതന്നെ.

ഇനി നമുക്ക് കഥ തുടരാം. കൗപീനമാത്രധാരിയായ വെങ്കിട്ടരാമൻ നിരന്തരമായ ഈശ്വരധ്യാനത്തിൽ മുഴുകി. ഒരക്ഷരംപോലും ആരോടും ഉരിയാടില്ല. 'ഇനി കുറെക്കാലം മൗനവ്രതം ആചരിച്ചുകളയാം' എന്നു് മനഃപൂർവ്വം കരുതിയിട്ടല്ല. നിരന്തരം ഭഗവന്നാമം നാവിൽ നില്ക്കുമ്പോൾ എന്തു് ആരോടാണു പറയുക? വാക്കുകൾ പുറത്തുവന്നാൽ നാവിൽ നില്ക്കുന്ന ഭഗവന്നാമത്തിൻെറ രുചി കുറയും. അതുകൊണ്ടു് അദ്ദേഹം ആരോടും ഒന്നും സംസാരിച്ചില്ല. ആളുകൾ ഓർത്തു അദ്ദേഹം ഒരു ഊമയാണെന്നു്. ക്രമേണ അവിടുത്തെ നാവിന്നു് സംസാരശക്തി നഷ്ടപ്പെടുകയും ചെയ്തു. ആഹാരത്തെക്കുറിച്ചു് അവിടുന്നു് ചിന്തിച്ചതേയില്ല. കുസൃതിക്കുട്ടികൾ അദ്ദേഹത്തെ കൂകിവിളിച്ചു, കല്ലെറിഞ്ഞു, വിഷമിപ്പിച്ചു, പക്ഷേ ഒന്നും അദ്ദേഹം അറിഞ്ഞതേയില്ല; പ്രതിഷേധിച്ചില്ല. കുസൃതിക്കുട്ടികളിലും അവർ എറിയുന്ന കല്ലിലും എല്ലാം ഭഗവാനെത്തന്നെ — സ്വന്തം ആത്മാവിനെത്തന്നെ — കാണുന്ന അവിടുന്നു് ആരോടാണ് പ്രതിഷേധിക്കുക! മണിക്കൂറുകളും ദിവസങ്ങളും ചിലപ്പോൾഒരൊററയിരിപ്പാണു്. ആ ഇരുപ്പിൽ കൊതുകു കുത്തുന്നതും, പുഴ കടിയ്ക്കുന്നതും, ഉറുമ്പരിക്കുന്നതും ഒന്നും അവിടുന്നറിഞ്ഞില്ല. സർവ്വതും സ്വന്തം ആത്മാവിൻെറതന്നെ രൂപഭേദങ്ങൾ. തനിയ്ക്കൊരു ശരീരം ഉണ്ടെന്ന വസ്തുതപോലും അവിടുന്നു് മറന്നു.

അന്നാട്ടുകാർ അതുവരെ കണ്ടിട്ടുണ്ടു്, പല സന്ന്യാസിമാരേയും ആ ക്ഷേത്രത്തിൻെറ പരിസരത്തിൽ. സന്ന്യാസിമാർ ഒരു പുതുമയല്ല. പക്ഷേ ഈ പതിനാറുകാരനായ സന്ന്യാസി അന്നാട്ടുകാർക്കൊരു പുതുമതന്നെയായിരുന്നു. കാരണം അന്നുവരെ തങ്ങളുടെ ജീവിതത്തിൽ അവർ കണ്ടിട്ടുള്ള സന്ന്യാസിമാരിൽ ഒട്ടുമുക്കാൽ ഭാഗവും ഉദരഭരണത്തിനുവേണ്ടി വേഷം കെട്ടിയവരോ പണ്ഡിതമ്മന്യന്മാരോ ചെപ്പടിവിദ്യക്കാരോ മാത്രമായിരുന്നു. യഥാർത്ഥത്തിൽ സന്ന്യാസജീവിതം നയിക്കുന്ന ഒരാളെ ഇന്നവർ ആദ്യമായി കാണുകയാണു്. അത്ഭുതം കൂറുന്ന മിഴികളോടെ അവർ ഈ യുവയോഗിയെ നോക്കിനിന്നു, നിരീക്ഷിച്ചു. അന്നാട്ടുകാരി

യായ ഒരമ്മ വളരെ ശ്രദ്ധയോടുകൂടി ആഹാരം പാകംചെയ്തു് ഈ യോഗിയുടെ മുമ്പിൽ വെയ്ക്കും. ചില ദിവസം അവിടുന്നു് ആ ആഹാരം കഴിക്കും. ചിലപ്പോൾ ആഹാരം അവിടെയിരുന്നു കേടുവരും. കേടുവന്ന ആഹാരം മാററി പുതിയതു വെയ്ക്കും, ആ അമ്മ. അങ്ങനെ സ്വന്തം ശരീരത്തിൽ ശ്രദ്ധിക്കാത്ത യോഗിയുടെ ശരീരം ശ്രദ്ധിക്കാൻ ആളുണ്ടായി; ശരീരം നിലനിന്നു.

മാസങ്ങളും വർഷങ്ങളും കടന്നു. ആ അത്ഭുതചരിതനായ യോഗിയെ കാണാൻ ആളുകൾ അടുത്തുതുടങ്ങി. ആ നാവിൽനിന്നു് എന്തെങ്കിലും ഒരു വാക്കു് അടർന്നുവീഴുന്നതു കേൾക്കാൻ എല്ലാവരും കൊതിച്ചു. തികച്ചും ബ്രഹ്മനിഷ്ഠനായിക്കഴിഞ്ഞു, അവിടുന്നു്. ഇനി താൻ സമ്പാദിച്ച ധനം മററുള്ളവർക്കു് കൊടുക്കേണ്ട കാലമായി. അതുകൊണ്ടു് അവിടുന്നു് ഭക്തജനങ്ങളോടു് സംസാരിക്കാൻ ഒരുമ്പെട്ടു. പക്ഷേ സംസാരിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടു് ആംഗ്യഭാഷ സ്വീകരിച്ചു. ക്രമേണ സംസാരിക്കാനുള്ള ശക്തി വീണ്ടെടുത്തു; സംസാരിച്ചുതുടങ്ങി. അമൃതവാണികൾ ആ നാവിൽനിന്നുതിർന്നുതുടങ്ങി. ആ തിരുവായ്മൊഴിയാകുന്ന മധു ഊററിക്കുടിക്കാൻ ഭക്തന്മാരാകുന്ന മത്തഭൃംഗങ്ങൾ പറന്നടുത്തു തുടങ്ങി. ഇപ്പോൾ അദ്ദേഹം അറിയപ്പെടുന്നതു് രമണമഹർഷി അഥവാ ഭഗവാൻ രമണൻ എന്ന പേരിലാണു്. യുക്തിചിന്തയുടെ മാർഗ്ഗത്തിലൂടെ സത്യസാക്ഷാത്കാരം നേടിയ രമണമഹർഷിയെ കാണാൻ ആളുകൾ ധാരാളം വന്നുതുടങ്ങിയപ്പോൾ ഒരു ആശ്രമത്തിൻെറ ആവശ്യം നേരിട്ടു. അങ്ങനെ തിരുവണ്ണാമലയിൽ ശ്രീരമണാശ്രമം ഉയർന്നു. ഇൻഡ്യയുടെ അകത്തുനിന്നു മാത്രമല്ല പുറത്തുനിന്നും സത്യാന്വേഷികൾ അവിടെ തിരക്കിക്കൂടി. ഉപദേശത്തിനു വേണ്ടി വരുന്നവരോടു് ചിലപ്പോൾ സംസാരിക്കും; ചിലപ്പോൾ മൗനം ഭജിക്കും. പക്ഷേ ആ മൗനംതന്നെ ആയിരിക്കും ഉപദേശം.

ഒരു നാൾ നാലഞ്ചാളുകൾ അദ്ദേഹത്തിൻെറ അടുക്കൽ ഉപദേശത്തിനു ചെന്നു. ''നിഷ്കാമകർമ്മം എങ്ങനെയാണു് ഒരുവൻ ചെയ്യുക; അതുകൊണ്ടുള്ള പ്രയോജനം എന്താണു്?'' എന്നവർ മഹർഷിയോടു ചോദിച്ചു. മറുപടി ആയി മഹർഷി ഒരക്ഷരംപോലും ഉരിയാടിയില്ല. ശരിയ്ക്കൊരു ഉത്തരം കിട്ടുമെന്നു കരുതി അവർ കാത്തിരുന്നു. പക്ഷേ വിശേഷം ഒന്നും ഉണ്ടായില്ല. അങ്ങനെ കുറെനേരം ഇരുന്നു. കുറേ കഴിഞ്ഞപ്പോൾ മഹർഷി അവിടെ നിന്നെണീററു. സാവധാനം നടന്നു് തിരുവണ്ണാമലയുടെ മുകളിലേയ്ക്കു പോയി. എപ്പോഴെങ്കിലും മഹർഷി ഉത്തരം തരാതിരിക്കില്ല എന്ന ഉറപ്പോടുകൂടി ചോദ്യം ചോദിച്ചവരും കൂടെ പുറപ്പെട്ടു. വഴിക്കുമില്ല സംസാരമൊന്നും. കുറേ നടന്നപ്പോൾ മഹർഷി, കൈയ്യിലുണ്ടായിരുന്ന കത്തികൊണ്ടു് അടുത്തുള്ള ഒരു മരത്തിൽനിന്നും നീണ്ട ഒരു വടി വെട്ടിയെടുത്തു. ആ വടിയുമായി അദ്ദേഹം അടുത്തുള്ള ഒരു കല്ലിൽ പോയിരുന്നു. നമ്മുടെ ജിജ്ഞാസുക്കൾ തെല്ലകലെ ഇരുപ്പുറപ്പിച്ചു. വെട്ടിയെടുത്ത വടി വളരെ ശ്രദ്ധാപൂർവ്വം കമ്പും കൊമ്പും കളഞ്ഞു്, ചെത്തി മിനുക്കി വളരെ മനോഹരമാക്കിത്തീർത്തു, മഹർഷി. ആ വടി മനോഹരമാക്കിത്തീർക്കുന്നതിൽ മഹർഷി ചെലുത്തിയ ശ്രദ്ധ അത്ഭുതകരമായിരുന്നു. എന്തിനാണു് ഇത്രയധികം ശ്രദ്ധയോടെ ഒരു വടി മഹർഷി ഉണ്ടാക്കുന്നതെന്നും അടുത്തിരുന്നവർ ആലോചിക്കാതിരുന്നില്ല. എന്തെങ്കിലും കാര്യമായ പ്രയോജനം അദ്ദേഹത്തിനുണ്ടാകും എന്നവർ കരുതി.

കുറച്ചുകൂടി കഴിഞ്ഞു, സമയം. ഒരു പററം ആടുകൾ അതിലെ കടന്നുപോയി. പിന്നാലെ ഇടയക്കുട്ടിയും. പെട്ടെന്നു് ഇടയക്കുട്ടി തിരിച്ചു വന്നു് ഒരാടു് ഇവിടെയെങ്ങാനും നില്ക്കുന്നതു കണ്ടോ എന്നു് മഹർഷിയോടു ചോദിച്ചു. ''കണ്ടു. അകലെ കാണുന്ന ആ പാറയുടെ മറവിൽ ഉണ്ടു്.'' എന്നു്, വടി കൂടുതൽ ഭംഗിയാക്കുന്നതിനിടയിൽ, മഹർഷി പറഞ്ഞു. ഉടനെ കുട്ടി പാറയുടെ മറവിലേയ്ക്കു പോയി. ആടിനെ കൂട്ടിക്കൊണ്ടുവന്നു. അപ്പോൾ പൊന്തി, മറെറാരു പ്രശ്നം – അവൻ ആടിനെ തെളിച്ചുകൊണ്ടു പോകാൻ ഉപയോഗിക്കുന്ന വടി കാണാനില്ല. കുറച്ചുനേരം തിരഞ്ഞിട്ടും അവനു് വടി കിട്ടിയില്ല. ''ഞാൻ കൊണ്ടുവന്ന വടി കണ്ടില്ല. നിങ്ങൾ കണ്ടോ?'' അവൻ മഹർഷിയോടു ചോദിച്ചു. ''കണ്ടില്ല, ഇതു മതിയോ നിനക്കു്?'' താൻ ഇത്രനേരവും ഭംഗി പിടിപ്പിച്ചുകൊണ്ടിരുന്ന വടി ചൂണ്ടിക്കൊണ്ടു മഹർഷി ചോദിച്ചു. താൻ കളഞ്ഞുപോയതിനേക്കാൾ നല്ല വടി കണ്ടപ്പോൾ ഇടയക്കുട്ടിയ്ക്കു് വളരെ സന്തോഷമായി. ''മതി; അതുമതി.'' അവൻ സമ്മതി

ച്ചു. ''എങ്കിൽ നിനക്കിരിക്കട്ടെ, ഈ വടി.'' മഹഷി ആ വടി ഇടയക്കുട്ടിക്ക് സമ്മാനിച്ചു. പിന്നെ മെല്ലെ ചിരിച്ചുകൊണ്ട് മഹഷി സ്ഥലം വിട്ടു. നിഷ്ക്കാമകമ്മത്തെക്കുറിച്ച് ചോദിച്ചവരും അദ്ദേഹത്തോടൊപ്പം സ്ഥലം വിട്ടു. പക്ഷേ അവർക്ക് ഉത്തരം കിട്ടിക്കഴിഞ്ഞിരുന്നു.

ഉത്തരം എന്താണെന്നല്ലെ? പറയാം. മഹഷി വടി ചെത്തി മിനുക്കിയതു നിങ്ങൾ കണ്ടോ – എത്ര ശ്രദ്ധയോടെ ആണെന്ന്. വടിയിൽ ഓരോ പ്രാവശ്യം കത്തി വെച്ചതും അതിശ്രദ്ധയോടെയായിരുന്നു. ഒരു നല്ല കലാകാരനെപ്പോലെ കലാസുഭഗമായ രീതിയിൽ വടി ചെത്തി എടുത്തു. ആ ശ്രദ്ധയും പണിയും കണ്ടാൽ തോന്നും ആ വടി താൻ ഒരിക്കലും കൈവിടില്ലെന്ന്, അതുകൊണ്ട് തനിക്കെന്തോ വലിയ കാര്യം നേടാൻ ഉണ്ടെന്ന്. എന്നാൽ വടി ഭംഗിയായിക്കഴിഞ്ഞപ്പോൾ അതിൻെറ ഭംഗി ആസ്വദിക്കാൻപോലും അദ്ദേഹം മിനക്കെട്ടില്ല; ആവശ്യക്കാരന് കൊടുത്തു. ഇതുപോലെ ഏതൊരു ജോലി ചെയ്താലും അതിശ്രദ്ധയോടെ ചെയ്യുക. എല്ലാം ഭംഗിയായിക്കഴിഞ്ഞാൽ, കാലം സമാഗതമായാൽ, ഉടനെ യാതൊരു സംശയവും സങ്കോചവുംകൂടാതെ ആവശ്യക്കാരനെ ഏല്പിക്കുക. ജോലി ചെയ്യുമ്പോൾ അതീവ ശ്രദ്ധ ഉണ്ടായിരിക്കണം; എന്നാൽ അതു് തനിക്ക് ആസ്വദിക്കണമെന്ന കാര്യത്തിൽ ഒരു ശ്രദ്ധയും ഉണ്ടാകരുതു്. ഇതാണ് നിഷ്ക്കാമകർമ്മം. ഇതു സ്വന്തം ആദ്ധ്യാത്മികവളർച്ചയ്ക്കും അന്യരുടെ ഭൗതികപുരോഗതിക്കും സഹായകമാകുന്നു. മനുഷ്യർ മക്കളെ വളർത്തുമ്പോൾ, കൃഷി ചെയ്യുമ്പോൾ, കെട്ടിടങ്ങൾ കെട്ടുമ്പോൾ, പൂങ്കാവനങ്ങൾ ഉണ്ടാക്കുമ്പോൾ, പൊതുസേവനം ചെയ്യുമ്പോൾ എല്ലാം ഈ നിഷ്ക്കാമകമ്മപദ്ധതി പ്രായോഗികമാണെന്നും ശ്രീരമണമഹഷി അവരെ പഠിപ്പിച്ചു.

ആത്മസാക്ഷാത്കാരത്തിൻെറ ഒരു ലക്ഷണമാണ് സ്വന്തം ആത്മാവിനെത്തന്നെ എല്ലാ ജീവജാലങ്ങളിലും കാണുകയെന്നുള്ളതു്. ഇതു് രമണമഹഷിയുടെ പ്രായോഗികജീവിതത്തിൽ നിന്നു പലക്കും വ്യക്തമായി മനസ്സിലായിട്ടുള്ള ഒരു കാര്യമാണ്. ഒരിക്കൽ ഒരു ഭക്ത രമണമഹഷിക്കുവേണ്ടി കുറച്ചു നല്ല ചപ്പാത്തിയും കറിയും ഉണ്ടാക്കിക്കൊണ്ടുവന്നു. എല്ലാവരും ഭക്ഷണത്തിന് ഇരിക്കുന്നു. ''എന്താണിതു്?'' മഹഷി അന്വേഷിച്ചു. ''അങ്ങയുടെ രുചിക്കും ആരോഗ്യത്തിനും പററിയ രീതിയിൽ തയ്യാറാക്കിയ കുറച്ചു ചപ്പാത്തിയും കറിയും ആണ്. ഇതു് അവിടുന്നുതന്നെ കഴിക്കണം.'' ഭക്തയുടെ വിനീതമായ ഉത്തരം. ''അതു കൊള്ളാം. ഈ വായയ്ക്കു പററിയതാണെങ്കിൽ എല്ലാ വായയ്ക്കും പററിയതാവണം'' എന്നു പറഞ്ഞു് ചപ്പാത്തി നുള്ളിക്കീറി എല്ലാവക്കും കൊടുത്തു. ഒരു കഷണം മഹഷിയും കഴിച്ചു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പല ശരീരങ്ങളിലൂടെ താൻ ജീവിക്കുകയായിരുന്നു. അതുകൊണ്ടുതന്നെ അവിടുത്തെ കണ്ടിട്ടുള്ളവക്കെല്ലാം അവിടുന്ന് തങ്ങളുടെ സ്വന്തമാണെന്ന തോന്നുകയുംചെയ്തു.

ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട് സത്യസാക്ഷാത്കാരത്തിനുള്ള വ്യഗ്രത ഒരുവനിൽ തീവ്രമായാൽ സ്വന്തം മനസ്സുതന്നെ ഗുരുവായിത്തീരുമെന്ന്. പക്ഷേ അതു് വളരെ അപൂവ്വമാണ്. എന്നാൽ അത്തരം അപൂവ്വാത്ഭുതങ്ങളിൽ ഒന്നായിരുന്നു ശ്രീരമണമഹഷിയുടെ ജീവിതം. വിചാരമാഗ്ഗത്തിലൂടെ അതിവേഗം സത്യസാക്ഷാത്കാരം നേടിയ ചരിത്രവും വളരെ അപൂർവ്വമാണ്.

ലോകത്തിൻെറ വിവിധഭാഗങ്ങളിലുള്ള അനേകായിരങ്ങൾക്ക് അവിടുന്നു ജ്ഞാനാമൃതം ചൊരിഞ്ഞുകൊടുത്തു. അടുത്തവക്കെല്ലാം തൃപ്തി അനുഭവപ്പെട്ടു. എന്താണ് ആദ്ധ്യാത്മികത? കേവലം വിശ്വാസപ്രമാണങ്ങളിൽമാത്രം തുങ്ങിനില്ക്കാതെ എങ്ങനെ ഒരു വ്യക്തിക്ക് യുക്തിചിന്തകൊണ്ടുമാത്രം പൂണ്ണതയിലെത്താം – സത്യസാക്ഷാത്കാരം നേടാം, എന്നു് അവിടുന്നു് ലോകത്തെ പഠിപ്പിച്ചു. തൻെറ ജീവിതകൃത്യം പൂത്തിയാക്കിയശേഷം അവിടുന്ന് 1950 ഏപ്രിൽ മാസത്തിൽ (27 വഷംമുമ്പ്) പരബ്രഹ്മത്തിൽ ലയിച്ചുചേന്നു.

ഭഗവാൻ രമണമഹഷിയുടെ ജീവിതം നമുക്ക് ആദ്ധ്യാത്മികജീവിതം നയിക്കുവാൻ കൂടുതൽ ഉത്തേജനം തരട്ടെ. സത്യസാക്ഷാത്കാരത്തിനുള്ള മഹാഭാഗ്യം നമുക്കും കൈവരട്ടെ. ഭഗവാൻെറ പാദങ്ങളിൽ നമുക്ക് സാഷ്ടാംഗം പ്രണമിക്കാം.

---

# ഗീതാമൃതം

കൃഷ്ണജി

## പതിനഞ്ചാമധ്യായം

—പുരുഷോത്തമയോഗം

പുരുഷോത്തമനായ ഭഗവാനെ ഭജിക്കുന്നതുകൊണ്ട് ഗുണാതീതനായി ജീവന്മുക്തപദവിയെ പ്രാപിക്കാമെന്നു പറഞ്ഞതിനെ കൂടുതൽ വ്യക്തമാക്കുവാനായി ഭഗവാൻ വീണ്ടും അർജ്ജുനനോട് ഇങ്ങനെ അരുളിച്ചെയ്തു:

അല്ലയോ അർജ്ജുന, ഈ സംസാരമെന്നു പറയുന്നത് പരന്നുകിടക്കുന്ന വിശാലമായ ഒരു അശ്വത്ഥവൃക്ഷംപോലെയാണ്. അതിൻെറ മൂലം ബ്രഹ്മപ്രകൃതിയാണ്. മഹത്തത്ത്വം, അഹങ്കാരം, പഞ്ചഭൂതങ്ങൾ മുതലായവയുടെ രൂപത്തിൽ അതിൻെറ കൊമ്പുകളും ചില്ലകളും കീഴോട്ടു കീഴോട്ടു വ്യാപിച്ചുകിടക്കുന്നു. ഒരിക്കലും മുഴുവനായി നശിക്കാതെ ഏതെങ്കിലും രൂപത്തിൽ അതു് എന്നും നിലനില്ക്കുന്നുണ്ട്. കർമ്മപ്രതിപാദകങ്ങളായ വേദങ്ങൾ സംസാരത്തെ നിലനിർത്തുന്നവയാകയാൽ അവയെ അതിൻെറ ഇലകളായി കണക്കാക്കാം. ലൗകികവിഷയങ്ങൾതന്നെ തളിരുകൾ. സത്വം രജസ്സ് തമസ്സ് എന്ന മൂന്നു ഗുണങ്ങളെക്കൊണ്ടാണ് അവ വളർന്നു വികസിക്കുന്നതു്. വിഷയങ്ങളുടെ ആകർഷകത്വത്തിൽ ഭ്രമിച്ചു ചെയ്യുന്ന കർമ്മങ്ങൾ ഈ മനുഷ്യലോകത്തിൽ സംസാരബന്ധത്തെ ഉറപ്പിച്ചുനിർത്തുന്ന വേടുകൾപോലെയാണ്. അങ്ങനെ ഇതിൻെറ കൊമ്പുകൾ മേലോട്ടും കീഴോട്ടും സർവ്വത്ര വ്യാപിച്ചുനില്ക്കുന്നു. സംസാരത്തോടു ബന്ധപ്പെട്ടിരിക്കുന്നേടത്തോളംകാലം ഇതിൻെറ ഉത്ഭവത്തെയും നാശത്തെയുംപററി അറിവാൻ സാധിക്കുകയില്ല. മാത്രമല്ല ഇതിൻെറ നിലനില്പിനെപ്പററിയോ സാമാന്യസ്വരൂപത്തെപ്പററിയോപോലും ഒരുവൻ ബോധവാനാകുന്നില്ല. ഈ സംസാരവൃക്ഷത്തെ നശിപ്പിച്ചതിനുശേഷംവേണം മോക്ഷമാർഗ്ഗം തേടുവാൻ. എളുപ്പത്തിൽ നശിപ്പിക്കുവാൻ വയ്യാത്തവിധം രൂഢമൂലമായിനില്ക്കുന്ന ഈ സംസാരവൃക്ഷത്തെ വെട്ടിവീഴ്ത്തുവാൻ വിഷയവൈരാഗ്യത്തിൽ നിന്നുണ്ടാകുന്ന അനാസക്തിയാകുന്ന ആയുധംകൊണ്ടുമാത്രമേ സാധിക്കുകയുള്ളു. അസംഗശസ്ത്രംകൊണ്ട് ഈ സംസാരവൃക്ഷത്തെ വെട്ടിനശിപ്പിച്ചതിനുശേഷം പുനരാവൃത്തിരഹിതമായ ബ്രഹ്മപദത്തിലെത്തുവാൻ ശ്രമിക്കുക എന്നുള്ളതാണ് മനുഷ്യൻെറ കർത്തവ്യം. അതിനു സംസാരപ്രവാഹത്തിന്നു് മൂലഹേതുവായ പരമാത്മാവിൽ പരിപൂർണ്ണമായ ശരണാഗതിതന്നെയാണ് ഉത്തമമായ മാർഗ്ഗം.

അല്ലയോ പാർത്ഥ, ബ്രഹ്മപദം പ്രാപിക്കുക അത്ര എളുപ്പമല്ല. അതിന് ചില ഗുണങ്ങൾ വളർത്തിയെടുക്കേണ്ടതുണ്ട്. ദേഹത്തെ ആത്മാവായി വിചാരിക്കുന്നതാണ് സാധാരണജനങ്ങൾക്കുള്ള പ്രധാനദോഷം. ആ അജ്ഞാനത്തിൽനിന്ന് അഹങ്കാരവും അഭിമാനവും ഉണ്ടാകുന്നു. ഇവയെല്ലാം ബ്രഹ്മപദപ്രാപ്തിക്കുള്ള പ്രതിബന്ധങ്ങളാണ്. അതുകൊണ്ട് അവയെ ഒന്നാമതായി പരിഹരിക്കണം. ലൗകികവിഷയങ്ങളിലൊന്നിലും യാതൊരു ആഗ്രഹവും ഉണ്ടാകരുതു്. അഹംഭാവത്തിൽനിന്നും മമഭാവത്തിൽനിന്നും പരിപൂർണ്ണമായി നിവൃത്തിനേടണം. ആത്മലാഭത്തിന്നുള്ള ഉപായങ്ങളെ മാത്രമേ ചിന്തിക്കുകയും അനുഷ്ഠിക്കുകയും ചെയ്യാവൂ. സുഖത്തിലും ദുഃഖത്തിലും ഭേദഭാവന കൂടാതെ സമബുദ്ധിപാലിക്കാൻ കഴിയണം. ഇങ്ങനെയുള്ള നിവൃത്തിരസികന്മാർക്കുമാത്രമേ നാശരഹിതമായ ആ ബ്രഹ്മപദം പ്രാപിക്കുവാൻ കഴിയുകയുള്ളു. സാക്ഷാൽ പരമാത്മതത്ത്വം തന്നെയാണതു്. ലോകത്തിലുള്ള എല്ലാ വസ്തുക്കളെയും പ്രകാശിപ്പിക്കുന്ന സൂര്യനോ ചന്ദ്രനോ അഗ്നിക്കോ അതിനെ പ്രകാശിപ്പിക്കുവാൻ കഴിയുകയില്ല. സ്വയം പ്രകാശസ്വരൂപമായ ആ മോക്ഷപദം പ്രാപിച്ചവർക്ക് പിന്നീട് പുനർജന്മമില്ല; സംസാരബന്ധങ്ങളൊന്നുമുണ്ടാകുന്നില്ല.

എന്നാൽ അല്ലയോ അജ്ജുന, ഈ സംസാരഗതിയുടെ സ്വരൂപംകൂടി മനസ്സിലാക്കേണ്ടതുണ്ട്. ഇവിടെ കത്താവും ഭോക്താവുമായി അഭിമാനിക്കുന്ന ജീവാത്മാവ് പരമാത്മാവിൻെറ തന്നെ സനാതനമായ ഒരു ഭാഗമാകുന്നു. ആ ജീവൻ ദേഹത്തിൽ പ്രകൃത്യംശങ്ങളായ മനസ്സ മുതലായ ഇന്ദ്രിയങ്ങളെ തന്നിലേയ്ക്ക് ആകഷിച്ചുകൊണ്ടിരിക്കുന്നു. ഒരു ശരീരം വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോകുമ്പോഠ അത് ആ ശരീരത്തിലിരുന്ന് സമ്പാദിച്ച വാസനകളെയെല്ലാം എടുത്തുകൊണ്ടാണ് പോകുന്നത്. ആ സൂക്ഷ്മേന്ദ്രിയങ്ങളുടെയും വാസനകളുടെയും സമുച്ചയത്തെയാണ് സൂക്ഷ്മശരീരമെന്നു പറയുന്നത്. കാററ് ഒരു പൂവിൽനിന്ന് വാസനയെ കൊണ്ടുപോകുന്നതുപോലെയാണ് ജീവൻ സൂക്ഷ്മശരീരത്തെ കൊണ്ടുപോകുന്നത്. സൂക്ഷ്മശരീരം പിന്നീട് സ്ഥൂലശരീരവുമായി ബന്ധപ്പെടുന്നതാണ് പുനർജന്മം. അപ്പോഠ ദേഹാത്മബുദ്ധിയായിത്തീരുന്ന ജീവൻ ശ്രോത്രം, നേത്രം, രസനം, ഘ്രാണം, ത്വക്ക്, മനസ്സ് എന്നീ ഇന്ദ്രിയങ്ങളെ ആശ്രയിച്ച് ലൗകികവിഷയങ്ങളിലൂടെ സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. ഇങ്ങനെയുള്ള ജീവൻെറ യഥാത്ഥസ്വഭാവം മായാമോഹിതരായ ജനങ്ങഠക്ക് അറിയുവാൻ കഴിയുകയില്ല. ദേഹത്തിലിരിക്കുമ്പോഴും, വിഷയങ്ങളെ അനുഭവിക്കുമ്പോഴും, ദേഹം വിട്ടുപോകുമ്പോഴും സത്വാദിഗുണങ്ങഠക്കധീനമായി സുഖദുഃഖങ്ങളനുഭവിക്കുമ്പോഴും ദേഹവിലക്ഷണമായ ഒരു ആത്മാവിനെ മൂഢന്മാരറിയുന്നില്ല. എന്നാൽ ജ്ഞാനദൃഷ്ടിയുറന്നിട്ടുള്ള വിവേകികളാകട്ടെ ജീവനെ ഉപാധിരഹിതനായ പരമാത്മാവായി അറിയുന്നു.

അല്ലയോ പരന്തപനായ പാണ്ഡവ, ആ പരമാത്മജ്ഞാനം നേടലാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. പരമാത്മാവ് ജീവൻെറ രൂപത്തിൽ ഓരോ ശരീരത്തിലും ഇരിക്കുന്നുണ്ട്. പക്ഷേ, ഇന്ദ്രിയമനോവൃത്തികളെ സമ്പൂണ്ണം നിരോധിച്ച് സമാഹിതമനസ്സരായി അനവരതം പരിശ്രമിക്കുന്നവക്കേ ബുദ്ധിഗുഹയിൽ നിഹിതമായിട്ടുള്ള ആത്മതത്വത്തെ അറിയുവാൻ സാധിക്കുകയുള്ളൂ. ചിത്തശുദ്ധിയും മനഃസംസ്കാരവും നേടിയിട്ടില്ലാത്തവർ എത്രതന്നെ പ്രയത്നിച്ചാലും അവക്ക് ആത്മജ്ഞാനം വിദൂരസ്ഥംതന്നെയായിരിക്കും. സ്വയംപ്രകാശസ്വരൂപമായ ആ ആത്മാവ് സവ്വവ്യാപിയാണ്. ലോകത്തിനു മുഴുവൻ പ്രകാശം നൽകുന്നത് ആ പരമാത്മജ്യോതിസ്സാണ്. സൂയ്യൻെറയും ചന്ദ്രൻെറയും അഗ്നിയുടെയും തേജസ്സായി കാണുന്നതു എൻെറ (പരമാത്മാവിൻെറ) തന്നെ തേജസ്സാണെന്ന് അല്ലയോ അജ്ജുന, നീ അറിഞ്ഞുകൊള്ളുക. തേജോരൂപിയായ പരമാത്മാവുതന്നെയാണ് ഭൂമിയിൽ പ്രവേശിച്ച് എല്ലാ ഭൂതങ്ങളെയും ധരിക്കുന്നത്. രസരൂപിയായ ചന്ദ്രനായിത്തീന്നിട്ട് എല്ലാ ഓഷധിവഗ്ഗങ്ങളേയും പോഷിപ്പിക്കുന്നതും ഞാൻ തന്നെ. ജീവികളുടെ ദേഹങ്ങളിൽ ജഠരാഗ്നിരൂപത്തിൽ പ്രവേശിച്ച് പ്രാണൻെറയും അപാനൻെറയും സഹായത്തോടുകൂടി അവർ കഴിക്കുന്ന ഭക്ഷണത്തെമുഴുവൻ ദഹിപ്പിക്കുന്നതും ഞാൻതന്നെയാകുന്നു. എല്ലാ പ്രാണികളുടെയും ഹൃദയാകാശത്തിൽ ഞാൻ സ്ഥിതിചെയ്യുന്നുണ്ട്. ജീവികളുടെ അറിവും ഓമ്മയും അജ്ഞാനവും മറവിയും എല്ലാം എന്നിൽനിന്നുതന്നെയാണുണ്ടാകുന്നത്. വേദങ്ങളെല്ലാം എന്നെപ്പററിത്തന്നെയാണ് പ്രതിപാദിക്കുന്നത്. ഉപനിഷത്തുകളെന്നറിയപ്പെടുന്ന വേദാന്തം ലോകത്തിനു പ്രദാനം ചെയ്തതു് ഞാനാണ്. വേദാത്ഥം ശരിയായറിയുന്നവനും ഞാൻതന്നെ. ചുരുക്കത്തിൽ ലോകത്തിന്ന് ഉണ്മയും പ്രകാശവും കൊടുക്കുന്ന സത്യവസ്തു ഞാൻതന്നെയാണെന്നറിഞ്ഞുകൊള്ളുക.

അജ്ജുന, എൻെറ രണ്ടുതരം പ്രകൃതികളെപ്പററി മുമ്പുതന്നെ നിനക്കു ഞാൻ പറഞ്ഞുതന്നിട്ടുണ്ടല്ലൊ. നശ്വരമായ അപരപ്രകൃതിയെ — ഭൂതങ്ങളെ — ക്ഷരപുരുഷനെന്നും നാശമില്ലാത്ത പരപ്രകൃതിയെ — ജീവനെ — അക്ഷരപുരുഷനെന്നുംകൂടെ വ്യവഹരിക്കാറുണ്ട്. ഈ രണ്ടു പുരുഷന്മാരിൽനിന്നും ഭിന്നനും ഉത്കൃഷ്ടനുമായി മറെറാരു പുരുഷൻകൂടിയുണ്ട്. പരമാത്മാവെന്നും പുരുഷോത്തമനെന്നും വ്യവഹരിക്കപ്പെടുന്ന സനാതനനായ ആ ഈശ്വരൻതന്നെയാണു സ്ഥൂലസൂക്ഷ്മകാരണരൂപത്തിലുള്ള മൂന്നു ലോകങ്ങളിലും വ്യാപിച്ച് അവയെയെല്ലാം ഭരിച്ചുകൊണ്ടിരിക്കുന്നത്. മാത്രമല്ല, ക്ഷരാക്ഷരപ്രകൃതികളെ അതിക്രമിച്ച് ഉത്തമനായിരിക്കുന്നതുകൊണ്ട് ലോകത്തിലും വേദത്തിലും പുരുഷോത്തമനെന്ന

പേരിൽ പരമാത്മാവു പ്രസിദ്ധനായിരിക്കുന്നു. അശ്വത്ഥമെന്നു പറഞ്ഞ സംസാരത്തെയും സംസാരവൃക്ഷത്തിന്റെ ബീജഭൂതമായ ചൈതന്യത്തെയും അതിക്രമിച്ച് രണ്ടിനുമപ്പുറം നില്ക്കുന്നവനാണ് ആ പുരുഷോത്തമൻ. ഇപ്രകാരം പുരുഷോത്തമരൂപത്തിൽ എന്നെ (പരമാത്മാവിനെ) അറിയുന്നവനാണ് യഥാർത്ഥ ജ്ഞാനി. സ്വയം ബ്രഹ്മഭൂതനായിത്തീർന്ന അവന്റെ എല്ലാവ്യാപാരങ്ങളും പരമാത്മഭജനം തന്നെയായിരിക്കും.

അല്ലയോ പരിശുദ്ധമനസ്സനായ അർജ്ജുന, ഇപ്പോൾ ഞാൻ നിനക്ക് ഉപദേശിച്ചുതന്നതു് പരമരഹസ്യമായ വേദാന്തതത്ത്വമാണ്. ഇതുകൊണ്ട് ശാസ്ത്രം മുഴുവൻ പൂർണ്ണമായിരിക്കുന്നു. വിവേകശാലിയായ ഒരുവൻ ഇതറിഞ്ഞു് വേണ്ടതുപോലെ അനുഷ്ഠിക്കുകയാണെങ്കിൽ അവൻ കൃതകൃത്യനായിത്തീരും. ജീവിതം സഫലമായിത്തീർന്ന അവന്നു് പിന്നെ ഈ ലോകത്തിൽ കർത്തവ്യങ്ങളൊന്നുംതന്നെയില്ല. പൂർണ്ണബ്രഹ്മഭാവം പ്രാപിച്ച അവന്റെ നിലയാണ് ലോകത്തിൽ അത്യുത്കൃഷ്ടവും സ്പൃഹണീയവുമായ നില.

---

# പുസ്തകാഭിപ്രായം

## ഗുരുദക്ഷിണ

പ്രൊഫ: തിരുത്തിക്കാട്ടു് പ്രഭാകരൻനായർ, കേരളവർമ്മ കോളേജ്, തൃശ്ശൂർ – 4.

വില: രൂപ. 1.50

ശ്രീരാമകൃഷ്ണവിവേകാനന്ദസാഹിത്യത്തിൽനിന്നെടുത്ത ഒരു കഥാബീജം ലഘുനാടകമാക്കി വികസിപ്പിച്ചെടുത്തതാണ് 'ഗുരുദക്ഷിണ.' വിഷപ്പാമ്പുകളും ദുഷ്ടമൃഗങ്ങളും സ്വൈരവിഹാരം നടത്തുന്ന കാന്താരമദ്ധ്യത്തിലൂടെ ഗുരുസന്നിധിയിൽ വിദ്യാഭ്യാസത്തിനു പോകുന്ന സുധിയെന്ന ദരിദ്രബാലൻ ഒരു ദിവസം തനിയെ പോകാൻ ഭയപ്പെട്ടപ്പോൾ അശരണയായ അമ്മ ഈശ്വരനെ മാത്രമേ തുണയ്ക്കു കണ്ടുള്ളു. താൻ അയൽവീട്ടിൽ വേലയ്ക്കു പോയില്ലെങ്കിൽ ക്ഷുത്തടക്കാനുള്ള കഞ്ഞിയും മുടങ്ങുമെന്ന സ്ഥിതിയാണ് ആ കുടുംബത്തിനുള്ളതു്. പേടി മാററാൻ ഈശ്വരനാമം ജപിച്ചാൽ മതിയെന്നു വിശ്വസിക്കുന്ന അമ്മ 'കൃഷ്ണേട്ടനെ വിളിച്ചു വഴിനടന്നാൽ പേടിയാവില്ലെ'ന്നു് മകനെ ഉപദേശിക്കുന്നു. നിഷ്കളങ്കമായ ആ പിഞ്ചുഹൃദയത്തിന്റെ വിളി കുട്ടികളുടെ കളിത്തോഴനും ലോകസംരക്ഷകനുമായ സാക്ഷാൽ അമ്പാടി മണിപ്പൈതൽ കേൾക്കുകയും പതിവായി ആ ബാലന്റെ തുണയ്ക്കെത്തുകയും ചെയ്യുന്നു. മാത്രമല്ല, ഗുരുദക്ഷിണയ്ക്കു വേണ്ട അക്ഷയസമ്പത്തു നൽകി ഗുരുവിനെപ്പോലും അത്ഭുതപ്പെടുത്തുന്നു. ജ്ഞാനിയായ ഗുരു 'തന്റേട'മുറയ്ക്കാത്ത ശിഷ്യനിൽനിന്നും നിർവ്യാജഭക്തിയുടെ മാഹാത്മ്യം മനസ്സിലാക്കുന്നു. അപാരപാണ്ഡിത്യത്തിനോ കഠോരതപസ്സിനോ മാത്രം നേടാവുന്ന ഒന്നല്ല ദൈവകാരുണ്യമെന്നു് മഹാകവി ഉള്ളൂരിന്റെ 'ഭക്തിദീപിക'യും കാണിച്ചുതരുന്നുണ്ടല്ലൊ.

മേൽക്കാണിച്ച ഇതിവൃത്തമാണ് ഭാരതീയ പൈതൃകത്തിന്റെ പശ്ചാത്തലത്തിൽ ഇവിടെ അവതരിപ്പിക്കുന്നതു്. കഴിഞ്ഞ തലമുറയിലെ കുട്ടികളുടെ ജീവിതചര്യകൾ ഉൾക്കൊള്ളുന്ന അന്തരീക്ഷം തികച്ചും പ്രതിഫലിപ്പിച്ചിട്ടുണ്ട്. നിഷ്കളങ്കമായ പെരുമാററവും നിസ്തന്ദ്രവും ആത്മാർത്ഥവുമായ കർമ്മനിഷ്ഠയും അവിടെ പ്രകാശിക്കുന്നു. അന്യവീട്ടിലെ പഴങ്കഞ്ഞികൊണ്ടഷ്ടികഴിക്കുന്ന ചെററപ്പുരയിലും സന്ധ്യാസമയത്തു നാമജപവും സംസ്കൃതപാഠമുരുവിടലും ആ അന്തരിക്ഷത്തിനൊരു സാത്വികപരിവേഷം ചാർത്തുന്നു. ആ കാലഘട്ടം ഇനി തിരിച്ചുവരുമെന്നാരും കരുതുകയില്ലെങ്കിലും അതിന്റെ മധുരിമ അയവിറക്കാതിരിക്കയില്ല.

കുട്ടികൾക്കുവേണ്ടി മുതിർന്നവർ എഴുതുമ്പോൾ കുറച്ചൊക്കെ കൃത്രിമത്വം വന്നുപോകാറുണ്ട്. എഴുതുന്ന സന്ദർഭത്തിലെങ്കിലും കുട്ടികളായി ജീവിക്കാൻ കഴിയാത്തതാണ് അതിനു കാരണം. ബാലലോകം സ്വപ്നം കാണുമ്പോൾ 'ബാലിശ'ത്തിൽ അരോചകം തോന്നിയാലും അപകടമാണ്. അത്തരം സ്വഭാവഹത്യ ഒരിടത്തും കാണാത്തതാണ് ഈ നാടകത്തിന്റെ മെച്ചം. പ്രൊഫസർ പ്രഭാകരൻനായർക്ക് കുട്ടികളോട്ട് തികച്ചും തന്മയീഭവിക്കാൻ കഴിയുന്നു. കുട്ടികളുടെ വികാരമുൾക്കൊണ്ട് അവരുടെ കാഴ്ചപ്പാടിലൂടെ ഭാരതീയപൈതൃകത്തിന്റെ തണലിൽ വസ്തുതകളെ വീക്ഷിച്ചിരിക്കുന്നതാണ് 'ഗുരുദക്ഷിണ'യുടെ ചൈതന്യം.

– പ്രൊ. ഇ. കെ. നാരായണൻപോററി

## ദൈവമേഖല

വിവർത്തകർ: ജേക്കബ് തടത്തിൽ,
ജോർജ്ജ് നെല്ലിശ്ശേരി.
വിതരണം: ജനതാ ബുക്ക്സ്റ്റാൾ, തേവര,
എറണാകുളം, കൊച്ചിൻ – 13.
പേജ് 226 വില ക. 7.50

തെയ്യാർദ്ഷർദാന്റെ ഒരു കൃതിയായ De Milieu Divine – ഡിവൈൻ മില്യൂ എന്ന സുപ്രസിദ്ധഗ്രന്ഥം മലയാളത്തിലേയ്ക്കു തർജ്ജമചെയ്തിരിക്കുന്നതാണ് ദൈവമേഖല. ശാസ്ത്രസത്യം ആദ്ധ്യാത്മികസത്യത്തിനു വിരുദ്ധമായിരിക്കുകയില്ല എന്ന ഉറച്ച വിശ്വാസത്തോടെ ആദ്ധ്യാത്മികരംഗത്തു് ഒരു ധ്യാനയോഗിയും ശാസ്ത്രരംഗത്തു് ഒരു കർമ്മയോഗിയും ആയി ജീവിതം നയിച്ച ഒരു മഹാപുരുഷനായിരുന്നു തെയ്യാർദ്ഷർദാൻ. തെയ്യാറിനെ ശരിയായി മനസ്സിലാക്കണമെങ്കിൽ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികരംഗത്തെ പ്രവർത്തനങ്ങൾ മനസ്സിലാക്കുകതന്നെ വേണം. അതിനു നമ്മെ സഹായിക്കുന്ന ഒരു കൃതിയാണ് ഡിവൈൻ മില്യൂ. ആധുനികചിന്തകന്മാരെ സ്വാധീനിച്ചുകൊണ്ടിരിക്കുന്ന തെയ്യാറിയൻ ചിന്താഗതിയുടെ അടിത്തറ ഗ്രഹിക്കുവാനും ഈ ഗ്രന്ഥം ഉപയുക്തമാണ്.

മൂന്നു ഭാഗങ്ങളായി വിഭജിച്ചു പ്രതിപാദിക്കുന്ന ഈ ഗ്രന്ഥത്തിലൂടെ തെയ്യാർദ്ഷർദാൻ തന്റെ ആദ്ധ്യാത്മികസിദ്ധാന്തത്തെ സമർത്ഥമായി അവതരിപ്പിക്കുന്നു. ക്രിസ്തുമതനവീകരണമാണ് അദ്ദേഹത്തിന്റെ ലക്ഷ്യം. ആദ്ധ്യാത്മികതയുടെ ഒരു പുതിയ വീക്ഷണമാണ് ദൈവമേഖലയിലൂടെ അവതരിപ്പിക്കപ്പെടുന്നതു്. ആധുനികമനുഷ്യന്റെ അഭിലാഷങ്ങളോടും അനുഭവങ്ങളോടും ഒത്തു പോകുന്നു എന്നതാണ് അതിന്റെ പ്രത്യേകത. ശാസ്ത്രസാങ്കേതികരംഗങ്ങളിലുണ്ടായിട്ടുള്ള അത്ഭുതാവഹമായ പുരോഗതി ലോകത്തെപ്പററി പൂർവ്വികന്മാർക്കുണ്ടായിരുന്ന ധാരണയെ മാററിമറിച്ചിട്ടുണ്ട്. ലോകദർശനത്തിൽ വന്ന ഈ മാററം ആദ്ധ്യാത്മികതയേയും ബാധിക്കാതെ തരമില്ല. അതനുസരിച്ചു് ആധുനികമനുഷ്യനു് ആവേശംപകരാൻ ആദ്ധ്യാത്മികതയിലും ഒരു നവീകരണം കൂടിയേതീരുവെന്നു് തെയ്യാർ വിശ്വസിച്ചു. ഈ ആവശ്യം നിറവേററാനുള്ള ആത്മാർത്ഥമായ ശ്രമമാണ് ദൈവമേഖലയിലൂടെ നടത്തുന്നതു്.

ക്രൈസ്തവപാരമ്പര്യത്തിൽ പൂജനീയമായി കരുതുന്ന ഒന്നിനേയും അദ്ദേഹം അവഗണിക്കുന്നില്ല. പുതുമ വിശ്വാസസത്യങ്ങളുടെ തലത്തിലല്ല, അവ ജീവിതത്തിൽ പ്രായോഗികമാക്കുന്ന രീതിയിലാണ്. പ്രകൃതിയിൽ മനുഷ്യനുള്ള സ്ഥാനത്തെപ്പററി വ്യക്തമായ അവബോധമുണ്ടെങ്കിൽ തന്റെ പ്രവർത്തനങ്ങളുടേയും സന്നാഹങ്ങളുടെയും പ്രാധാന്യം അവൻ മനസ്സിലാക്കും. ഈ തത്ത്വമാണ് പുതിയ ആദ്ധ്യാത്മികവീക്ഷണത്തിന്റെ അടിസ്ഥാനം. മനുഷ്യന്റെ എല്ലാ പ്രവർത്തനങ്ങളും വിശുദ്ധീകരണമാർഗ്ഗങ്ങളാണ്. അല്ലാതെ പ്രവൃത്തി ആദ്ധ്യാത്മികതയ്ക്കു പ്രതിബന്ധമല്ല. എല്ലാ പ്രവർത്തനങ്ങളും ഏററവും ലൗകികമായവപോലും ദൈവരാജ്യത്തിന്റെ നിർമ്മിതിയിൽ പങ്കു വഹിക്കുന്ന വയായി മാററാമെന്നു് തെയ്യാർ വിശ്വസിക്കുന്നു.

വസ്തുക്കളെ ദൈവത്തോടു ബന്ധപ്പെടുത്തി അവയെ ദൈവത്തിനു സമർപ്പിച്ചുകൊണ്ടു് അവയെക്കാൾ കൂടുതൽ ദൈവത്തെ ഇഷ്ടപ്പെടുന്നതാണ് ആരാധന എന്നായിരുന്നു ഇതുവരെ കരുതിയിരുന്നതു്. എന്നാൽ തെയ്യാറിയൻ വീക്ഷണമനുസരിച്ചു് ആത്മാവും ശരീരം മുഴുവനുംകൂടി സർഗ്ഗാത്മകപ്രവർത്തനത്തിലേർപ്പെടുക, ആ പ്രവർത്തനത്തെ ദൈവവുമായി സംയോജിപ്പിക്കുക, അങ്ങനെ പ്രയത്നവും ഗവേഷണവുംവഴി ലോകത്തെ പൂർണ്ണമാക്കുക – ഇതാണ് ആരാധന. നമ്മുടെ നേട്ടങ്ങൾ കൃസ്തുവിന്റെ പൂർണ്ണതയുടെ ഭാഗമാണെന്നു് അദ്ദേഹം പറയുന്നു. എന്നാൽ നമ്മുടെ നേട്ടങ്ങൾ അതേപടി കൃസ്തുവിന്റെ ഭാഗമായി തീരുന്നില്ല. അവയുടെ യാഥാർത്ഥ്യം മഹത്ത്വീകരിക്കപ്പെടണം. നമ്മോടുകൂടി നമ്മുടെ നേട്ടങ്ങളും മഹത്ത്വീകരിക്കപ്പെടുകയും ക്രിസ്തുവിനോടു് ചേർക്കപ്പെടുകയും ചെയ്യുന്നു. അതായതു് മനുഷ്യവർഗ്ഗത്തെ പൂർണ്ണമാക്കുന്ന മനുഷ്യപ്രയത്നം ക്രിസ്തുവിനേയും പൂർണ്ണമാക്കുന്നു. പ്രപഞ്ചത്തിൽ പ്രവർത്തനനിരതമായിരിക്കുന്ന സ്നേഹത്തിന്റെ ഫലമാണ് ക്രിസ്തുവിന്റെ പൂർണ്ണതയെന്നതാണ് തെയ്യാറിയൻചിന്തയുടെ കാതൽ.

ക്രിസ്തുവിന്റെ യഥാർത്ഥഭക്തന്മാർ ദൈവാഭീഷ്ടത്തിനു വിധേയമായി ജീവിക്കുന്നതു് പ്രവർത്തനനിരതരായിട്ടാണ്. ലോകത്തിലെ തിന്മ അയാളിലെ നന്മയെ പ്രവർത്തനക്ഷമമാക്കുന്നു. എല്ലാ തിന്മകൾക്കുമെതിരേ നിരന്തരമായി സമരം ചെയ്യണമെന്നാണ് ക്രിസ്തു പഠിപ്പിക്കുന്നതു്. തന്റെ കഴിവുകൾ മുഴുവൻ തിന്മയ്ക്കെതിരെ ഉപയോഗിക്കുമ്പോൾ മാത്രമേ ഒരുവനു് ദൈവവുമായി ഐക്യം പ്രാപിക്കാൻ കഴിയൂ. അങ്ങനെ നമ്മുടെ പ്രവർത്തനങ്ങളെ ദൈവികമാക്കാൻ സഹായിക്കുന്നതു ദൈവത്തിന്റെ സർവ്വസാന്നിദ്ധ്യമാണ്. ഈ ദൈവികസാന്നിദ്ധ്യത്തെയാണ് ദൈവമേഖല എന്നു പറയുന്നതു്.

ഗീതയിലെ ആദ്ധ്യാത്മികതത്ത്വങ്ങളോടു് തെയ്യാറിയൻ ചിന്തകൾക്കു് വളരെയധികം സാദൃശ്യം കാണുന്നുണ്ടു്. ഗീതയിലെ കർമ്മയോഗസിദ്ധാന്തത്തിലേക്കാണ് തെയ്യാറിയൻചിന്ത നമ്മെ എത്തിക്കുന്നതു്. പരിപൂർണ്ണമായും പരിണാമാത്മകമായ പ്രപഞ്ചത്തിന്റെ നിയാമകശക്തിയായ ദൈവം അതിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു എന്നു് തെയ്യാർഷർദാൻ പറയുമ്പോൾ ''മയാ തതമിദം സർവ്വം'' എന്ന ഭാരതീയദർശനത്തിലാണ് ചെന്നുനില്ക്കുന്നതു്. ഭാരതീയതത്ത്വചിന്തയിലെ അദ്വൈതസിദ്ധാന്തത്തിന്റേയും കർമ്മയോഗത്തിന്റേയും നിഴലാട്ടം ദൈവമേഖലയിൽ കാണാൻ കഴിയും. വിവർത്തനത്തിലെ ഭാഷ കുറെക്കൂടി ലളിതവും സുഗ്രഹവുമാക്കേണ്ടതായിരുന്നു.

– ഏ. എൻ. നാരായണൻനായർ

# വാർത്തകൾ

## ആഫ്രിക്കയിലെ വേദാന്തപ്രചരണം

ശ്രീ നിഃശ്രേയസാനന്ദസ്വാമികൾ ആഫ്രിക്കയിലെ തന്റെ ആധ്യാത്മികപ്രവർത്തനങ്ങൾ ആരംഭിച്ചിട്ട് 1976 ഒക്ടോബർ 25-ാംനു-ക്ക് 17 വർഷങ്ങൾ കഴിഞ്ഞു. ഈ കാലഘട്ടത്തിന്നിടയിൽ യൂണൈറ്റഡ് കൾച്ചറൽ ഇൻസ്റ്റിട്യൂട്ട് എന്ന പേരിൽ ഒരു സമിതി സ്ഥാപിച്ച് തന്റെ പ്രവർത്തനത്തിന്ന് സ്ഥിരമായ ഒരു അടിത്തറ യുണ്ടാക്കുവാനും വിജയകരമായി മുന്നോട്ടുപോകുവാനും അദ്ദേഹത്തിന്ന് കഴിഞ്ഞിട്ടുണ്ട്. 1 – 10 – 75 മുതൽ 15 – 3 – 77 വരെയുള്ള പ്രവർത്തനങ്ങളുടെ ഒരു സംക്ഷിപ്തറിപ്പോർട്ട് ഇവിടെ അയച്ചുകിട്ടിയിരിക്കുന്നു. സാലിസ്ബറിയിലും ബുലവായോയിലും അദ്ദേഹത്തിന്റെ ക്ലാസ്സുകളും പ്രഭാഷണങ്ങളും തുടർന്നുപോകുന്നു. ഇക്കാലത്ത് തെക്കെ ആഫ്രിക്കയിലെ പല പ്രധാന പട്ടണങ്ങളിലും ഇരുപതു് ആഴ്ചക്കാലത്തോളം നീണ്ടുനിന്ന ഒരു പ്രചരണ പരിപാടി അദ്ദേഹം ആസൂത്രണം ചെയ്തു. ഒരു ഡസൻ അനുയായികളോടുകൂടി ഒരു കാറിൽ അദ്ദേഹം ചെയ്ത ഈ യാത്രയിൽ മാർഗ്ഗമധ്യത്തിലുള്ള പല സ്ഥലങ്ങളിലും ജനങ്ങളെ കൂട്ടംകൂട്ടമായി ആകർഷിക്കുവാനും, ആധ്യാത്മികമായി ഉദ്ബുദ്ധരാക്കുവാനും കഴിഞ്ഞു. ശ്രീശാരദാദേവിയുടെ ജീവിതത്തെപ്പററിയുള്ള ചലച്ചിത്രപ്രദർശനം എല്ലാവരും സസന്തോഷം സ്വാഗതം ചെയ്തു. ''എസ്സൻഷിയൽസ് ഓഫ് ഹിന്ദുയിസം'' (ഹിന്ദുമതസാരതത്ത്വങ്ങൾ) എന്ന പുസ്തകത്തിന്റെയും ശ്രീ അപൂർവ്വാനന്ദസ്വാമികളെഴുതിയ ശ്രീശാരദാദേവിയുടെ ജീവചരിത്രത്തിന്റെയും 5000 പ്രതികൾവീതം അദ്ദേഹം ജിജ്ഞാസുക്കൾക്ക് വിതരണം ചെയ്തു.

1976 ജൂൺ 9-ാംനു- നിഃശ്രേയസാനന്ദസ്വാമികൾ ഷിക്കാഗോവിലെ വിവേകാനന്ദവേദാന്തസൊസൈററിയുടെ അധ്യക്ഷനായ ഭാഷ്യാനന്ദസ്വാമികളുടെ ക്ഷണമനുസരിച്ച് അമേരിക്കയിലേയ്ക്കു പോയി. അവിടെ വാഷിങ്ടണിൽവെച്ചു നടന്ന രണ്ടു വേദാന്തസെമിനാറുകളിൽ അദ്ദേഹം പങ്കെടുത്തു. തുടർന്ന് അമേരിക്കൻ ഐക്യനാടുകളിലെ രാമകൃഷ്ണമിഷ്യൻകേന്ദ്രങ്ങളും കാനഡയിലെ പല പ്രധാനപട്ടണങ്ങളും അദ്ദേഹം സന്ദർശിക്കുകയും പ്രഭാഷണം നടത്തുകയും ചെയ്തു. തന്റെ ആഫ്രിക്കൻപ്രവർത്തനങ്ങളെ കൂടുതൽ കാര്യക്ഷമമാക്കുവാൻവേണ്ടി വളരെയധികം സ്ലൈഡുകളും ഫിലിമുകളും പുസ്തകങ്ങളും മററും അദ്ദേഹത്തിന്ന് ഈ യാത്രയിൽ ശേഖരിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. 77 നവംബറിൽ ആദ്ദേഹം ആഫ്രിക്കയിലേയ്ക്കുതന്നെ മടങ്ങുന്നതാണ്.

ആഫ്രിക്കയിൽ ഇന്ന് അഞ്ചു വീടുകൾ യൂണൈറ്റഡ് കൾച്ചറൽ ഇൻസ്റ്റിട്യൂട്ടിന്ന് സ്വന്തമായിട്ടുണ്ട്. ഇപ്പോൾ സ്വാമിജി സാലിസ്ബറിയിലേയും മററു പ്രധാനനഗരങ്ങളിലേയും വായനശാലകളിലേയ്ക്ക് ആധ്യാത്മികഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിലും ആഫ്രിക്കൻപ്രവർത്തനങ്ങൾക്ക് സ്ഥിരമായ ഒരു മൂലധനമുണ്ടാക്കുന്നതിലും ഏർപ്പെട്ടിരിക്കുകയാണ്.

## വിവേകാനന്ദവിജ്ഞാനഭവനം, പൂങ്കുന്നം

വിവേകാനന്ദസ്റ്റഡിസർക്കിളിന്റെ പ്രഥമവാർഷികം ആഗസ്റ്റ് 21-ാംനു- ശ്രീ ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. കാഷികസർവ്വകലാശാലയിലെ വൈസ്ചാൻസലർ പ്രൊഫ: എൻ. കാളീശ്വരൻ മുഖ്യാതിഥിയായി പങ്കെടുത്തു് ആദ്ധ്യാത്മികമായ ചിന്താഗതിയുടെ ആവശ്യകതയെപ്പററി ഉദ്ബോധിപ്പിച്ചു. ആലപ്പുഴ എസ്. ഡി. കോളേജ് പ്രൊഫസർ വി. മുരളീധരമേനോൻ ജീവിതത്തെ ഉദാത്തവും ഉത്കൃഷ്ടവുമാക്കിത്തീർക്കുന്നതിന്ന് വിവേകാനന്ദസാഹിത്യത്തിന്നുള്ള കഴിവിനെപ്പററി പ്രതിപാദിച്ചതിന്നുശേഷം യുവജനങ്ങളെല്ലാം സ്വാമിജിയെ ജീവിതാദർശമായി സ്വീകരിക്കേണ്ടതാണെന്ന് ഊന്നിപ്പറഞ്ഞു. കോളേജു വിദ്യാർത്ഥികളുടെ ഇടയിൽ വളർന്നുവരുന്ന വ്യർത്ഥതാബോധമകററുവാൻ സ്വാമിജിയുടെ ആദർശം പ്രചരിപ്പിക്കുകയാണ് സ്റ്റഡിസർക്കിൾ ചെയ്യുന്നതെന്ന് പറഞ്ഞുകൊണ്ട് അദ്ധ്യക്ഷൻ സമ്മേളനം ഉപസംഹരിച്ചു. പ്രൊഫ. വൈദ്യലിംഗശർമ്മ സ്വാഗതവും, ശ്രീ സ്വപ്രഭാനന്ദസ്വാമി കൃതജ്ഞതയും പറഞ്ഞു. അതിന്നുശേഷം 'വിവേകാനന്ദസംഗീതസദസ്സി'ന്റെ വക പാട്ടുകച്ചേരിയുമുണ്ടായിരുന്നു.

## ശ്രീരാമകൃഷ്ണമഠം, മദിരാശി

ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും പ്രസിഡണ്ട് പൂജനീയ ശ്രീമത് സ്വാമി വീരേശ്വരാനന്ദജി മഹാരാജ് സെപ്തംബർ 14-ാംനു- മുതൽ 20-ാംനു- വരെ മദിരാശി ശ്രീരാമകൃഷ്ണമഠത്തിലുണ്ടായിരിക്കുന്നതാണ്. ആദ്ധ്യാത്മികജീവിതത്തിൽ മാർഗ്ഗദർശനം വേണമെന്നോ മന്ത്രോപദേശം വാങ്ങണമെന്നോ ആഗ്രഹിക്കുന്നവർക്ക് ഈ അവസരം ഉപയോഗപ്പെടുത്താവുന്നതാണ്. കൂടുതൽ വിവരത്തിന്ന് പ്രസിഡണ്ട്, ശ്രീരാമകൃഷ്ണമഠം, മൈലാപ്പൂര്, മദിരാശി-4 എന്ന വിലാസത്തിൽ എഴുതിച്ചോദിക്കുക.

* * * *

സെപ്തംബർ മാസത്തെ ഏകദിന അന്തര്യോഗം 11-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 62 | 1977 ഒക്ടോബർ | ലക്കം 10

## അമൃതവാണി

ഭാരതത്തിലെ തിന്മകളുടെയെല്ലാം ചുവടു പാവപ്പെട്ടവരുടെ നില ഒന്നുമാത്രം. പടിഞ്ഞാറുള്ള പാവങ്ങൾ ചെകുത്താന്മാർതന്നെ. അവരോടു് തട്ടിച്ചുനോക്കിയാൽ നമ്മുടെ പാവങ്ങൾ 'മാലാഖ'മാരാണു്. അതിനാൽ നമ്മുടെ പാവങ്ങളെ ഉയർത്തുക അത്രമാത്രം സുകരവുമാണു്. നമ്മുടെ താഴ്ന്ന കൂട്ടർക്കുവേണ്ടി ചെയ്യേണ്ട ഒരേ ഒരു സേവനം അവർക്കു് വിദ്യാഭ്യാസം നല്കുകയാണു്; അവരുടെ നഷ്ടപ്പെട്ട വ്യക്തിത്വം വികസിപ്പിക്കുക. നമ്മുടെ ജനസഞ്ചയവും ഭരണാധിപന്മാരും, ചേർന്നു ചെയ്യേണ്ട വമ്പിച്ച ജോലി ഇതാണു്. ഈ ഉന്നം വെച്ചു് ഇതുവരെ ഒന്നും ചെയ്തിട്ടില്ല. ശതകങ്ങളായി പൗരോഹിത്യശക്തിയും വൈദേശികാക്രമണവും ചേർന്നു നമ്മുടെ പാവങ്ങളെ ചവുട്ടി മെതിക്കയായിരുന്നു. ഭാരതത്തിലെ പാവങ്ങൾ, അവർ മനുഷ്യരാണെന്ന കഥപോലും ഒടുവിൽ മറന്നുപോയിരിക്കയാണു്. അവർക്കു് ആശയങ്ങൾ നല്കണം. ചുററുമുള്ള ലോകത്തിൽ നടക്കുന്ന സംഗതികൾ കാണാൻ അവരുടെ കണ്ണു തുറക്കണം. അപ്പോൾ അവർ സ്വന്തം രക്ഷ സ്വയം നേടിക്കൊള്ളും. ഓരോ ജനതയും ഓരോ പുരുഷനും ഓരോ സ്ത്രീയും തനതു രക്ഷ പ്രയത്നിച്ചു നേടണം. അവർക്കു് ആശയങ്ങൾ നല്കുക – അവർക്കു വേണ്ടുന്ന സഹായം അതുമാത്രം; ശേഷമെല്ലാം, ഫലരൂപേണ ഉണ്ടായിക്കൊള്ളും. രാസക്രിയയ്ക്കു വേണ്ടുന്ന ഘടകങ്ങൾ ചേർത്തുവെയ്ക്കുക; മൂർത്തീകരണം പ്രകൃതിനിയമങ്ങൾക്കൊത്തു നടന്നുകൊള്ളും. അവരുടെ തലയിൽ ആശയങ്ങൾ നിറയ്ക്കുക; ശേഷം അവർതന്നെ ചെയ്തുകൊള്ളും; ഇതാണു് ഭാരതത്തിൽ ചെയ്യേണ്ട കാര്യം. പാവങ്ങൾക്കു് വിദ്യാഭ്യാസം നല്കുന്നതിലുള്ള വലിയ വൈഷമ്യം ഇതാണു്. ഓരോ ഗ്രാമത്തിലും സൗജന്യവിദ്യാഭ്യാസം നല്കുന്ന ഓരോ വിദ്യാലയം തുറക്കുന്നു എന്നുവന്നാലും, അതുകൊണ്ടു് വലിയ നന്മയൊന്നും വരാനില്ല. കാരണം, ഭാരതത്തിലെ കടുത്ത ദാരിദ്ര്യം. പാവപ്പെട്ട കുട്ടികൾ പിതാക്കന്മാരെ സഹായിക്കാൻ പാടത്തു പോകയോ മററു തരത്തിൽ കാലക്ഷേപമാർഗ്ഗം തിരക്കുകയോ ആകും ചെയ്യുക; അല്ലാതെ പള്ളിക്കൂടങ്ങളിൽ പോകയാവില്ല. മല മുഹമ്മദിന്റെ അടുക്കൽ വരുന്നില്ലെങ്കിൽ, മുഹമ്മദ് മലയിലേയ്ക്കു പോകണം. പാവപ്പെട്ട പയ്യന്നു് വിദ്യാഭ്യാസം തേടിവരാൻ വയ്യെങ്കിൽ വിദ്യാഭ്യാസം അവനെ തിരക്കിച്ചെല്ലണം. അതിന്നുള്ള മാർഗ്ഗമാണു് നാം ആലോചിക്കേണ്ടതു്.

വി. സാ. സ. III. 393

# ശ്രീ നാരായണസന്ദേശം

ശക്രാനന്ദസ്വാമി

സ്വാർത്ഥോ യസ്യ പരാർത്ഥ ഏവ
സ പുമാനേകഃ സതാമഗ്രണീഃ.

യാതൊരാരാംക്കാണോ പരാർത്ഥം സ്വാർത്ഥമായി ഭവിക്കുന്നതു് ആ ആളാണു് സജ്ജനങ്ങളിലഗ്രഗണ്യൻ. മനുഷ്യൻ കൃതാർത്ഥനാകുന്നതു് സ്വാർത്ഥം വെടിഞ്ഞു് പരാർത്ഥതയിൽ ആനന്ദം കൊള്ളുമ്പോരം മാത്രമാണു്. അതുവരെ അവൻ ഇന്ദ്രിയനിബദ്ധമായ ക്ഷുദ്രജീവിയാണു്. ക്ഷുദ്രതയിൽ സുഖമില്ല; സ്വാതന്ത്ര്യമില്ല. ശാസ്ത്രനിർദ്ദിഷ്ടമായ ജീവിതനിഷ്ഠയനുസരിച്ചു് ക്രമപ്രവൃദ്ധമായി സകല പരിമിതികളേയും അതിക്രമിച്ചു് മോക്ഷം അഥവാ സ്വാതന്ത്ര്യം പ്രാപിക്കുവാനർഹനായിട്ടുള്ള ജീവി മനുഷ്യൻ മാത്രമാകുന്നു. ഇപ്രകാരം ഇന്ദ്രിയബദ്ധമായി ക്ഷുദ്രജീവിതത്തിൽനിന്നു് ഇന്ദ്രിയാതീതമായ പരമോത്കൃഷ്ടനിലയിലെത്തിയ ഒരാളാണു് മുകളിൽ വിവരിക്കപ്പെട്ട "സതാമഗ്രണി." ജന്മനാ ഇന്ദ്രിയബദ്ധനായ ക്ഷുദ്രമനുഷ്യനെ മോഹമകററി ഇന്ദ്രിയാതീതമായ പരമസ്വാതന്ത്ര്യത്തിലേയ്ക്കു് ഉയർത്തുന്ന പ്രക്രിയയാണു് മതാചാര്യന്മാർ നിർദ്ദേശിക്കുന്നതു്. ഈ യാഥാർത്ഥ്യം മനസ്സിലാക്കാത്തതിനാലാണു് മനുഷ്യൻെറ പുരോഗതിക്കു് തടസ്സമാണു് മതമെന്നു് ചിലർ പറയുന്നതു്.

ബഹുസഹസ്രം മനുഷ്യരുടെ കൂട്ടത്തിൽ ഒന്നോ രണ്ടോ പേക്കു മാത്രമേ ഇന്ദ്രിയനിബദ്ധമായ ജീവിതത്തിൻെറ പരിമിതിയെക്കുറിച്ചു് ബോധംതന്നെ ഉണ്ടാകുകയുള്ളു. അങ്ങനെയുള്ളവരിൽ കുറച്ചുപേക്കു മാത്രമേ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടിയുള്ള മാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ തോന്നുകയുള്ളു. അവരിൽത്തന്നെ കുറച്ചുപേക്കേ ആ പരമപദത്തെ പ്രാപിക്കുവാൻ സാധിക്കുന്നുള്ളു. സത്യം സാക്ഷാത്കരിച്ചു് സ്വാതന്ത്ര്യം നേടിയിട്ടുള്ള ആ മഹാപുരുഷന്മാരാണു് മനുഷ്യസമൂഹത്തിന്നു് മാർഗ്ഗദർശകന്മാരായിത്തീരുന്നതു്. ഇതരദേശങ്ങളെ അപേക്ഷിച്ചു് ഭാരതദേശത്തു് ഇത്തരം മഹാപുരുഷന്മാർ കൂടുതലായി ആവിർഭവിച്ചിട്ടുണ്ടു്; ഇന്നും ആവിർഭവിക്കുന്നുമുണ്ടു്. ഈ അടുത്ത കാലത്തു് ഭാരതത്തെ അനുഗ്രഹിച്ച അത്തരം മൂന്നു് മഹാപുരുഷന്മാരാണു് ശ്രീരാമകൃഷ്ണദേവൻ, ശ്രീ വിവേകാനന്ദസ്വാമികരം, ശ്രീനാരായണഗുരുദേവൻ എന്നിവർ. ഏതാണ്ടു് സമകാലികരായ ഈ മഹാപുരുഷന്മാരുടെ ജീവിതവും ഉപദേശങ്ങളും സമാനങ്ങളായിരിക്കുന്നതു് സ്വാഭാവികം മാത്രമാണു്.

ഇവരിൽ ശ്രീനാരായണഗുരുദേവൻ കേരളക്കരയിൽ ജനിച്ചു്, മിക്കവാറും കേരളജനതയുടെയിടയിൽമാത്രം ജീവിച്ച ഒരു മഹാത്മാവാണു്. എന്നാൽ സർവ്വവിധ പരിമിതികളേയും കടന്നു് അപരിമിതമായ അനുഭൂതി നേടുകവഴി സർവ്വലോകസമാരാധ്യനായിത്തീർന്ന അദ്ദേഹം ലോകത്തിലേയ്ക്കു് അഴിച്ചുവിട്ട ആദ്ധ്യാത്മികശക്തിപ്രസരം അനുസ്യൂതമായിത്തുടർന്നുവരുന്നു. ഇക്കൊല്ലം അങ്ങനെ ശ്രീനാരായണ അന്താരാഷ്ട്രവർഷമായി ആചരിച്ചു് ലോകം അദ്ദേഹത്തോടുള്ളകടപ്പാടു് അനുസ്മരിക്കാൻ ശ്രമിക്കുകയാണു്. ഇപ്രകാരം മനുഷ്യമനസ്സിന്നു് പ്രചോദനമരുളുവാൻ ശ്രീനാരായണഗുരു ശക്തനായതു് എങ്ങനെയാണു് എന്നു് അനുസ്മരിക്കുന്നതു്, ആ മഹത്ത്വം ഒരു ചെറിയ അളവിലെങ്കിലും ഉരംക്കൊള്ളാൻ നമ്മെ സഹായിക്കും.

നമ്മുടെ പൂർവ്വമനീഷികരം ജീവിതത്തെ സാർത്ഥകമാക്കുന്നതിന്നു് പല വ്യവസ്ഥകളും ഏർപ്പെടുത്തിയിരുന്നു. ബ്രഹ്മചാരി അഥവാ വിദ്യാർത്ഥി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി. ഇങ്ങനെ നാലു ഘട്ടങ്ങളിലൂടെ പടിപടിയായി കടന്നുവേണം മനുഷ്യജീവിതത്തിൻെറ ഏററവും ഉയർന്നപടിയായ പരിപൂർണ്ണതയിൽ, പരമസ്വാതന്ത്ര്യത്തിൽ എത്തുവാൻ. മനുഷ്യൻ നരൻതന്നെയോ എന്നു സംശയിക്കത്തക്ക ചാപല്യം നിറഞ്ഞ വാനരപ്രകൃതിയിൽ നിന്നു്, ക്രമേണ വിദ്യാഭ്യാസംകൊണ്ടും വിവേകംകൊണ്ടും ചാപല്യനിവൃത്തി നേടി, നരനാ

യിത്തീരുന്നു. പിന്നീട് നരനിൽനിന്ന് — സ്വാർത്ഥപരമായ നിലയിൽനിന്ന്—നാരായണന്റെ സർവഭൂതഹിതേരതനായ സത്പുരുഷന്റെ നിലയിലേയ്ക്ക് എത്തുമ്പോഴേ അവൻ കൃതാർത്ഥനാകുന്നുള്ളൂ. അങ്ങനെ വാനരത്വത്തിൽനിന്ന് വാനവത്വത്തിലേയ്ക്കും, നരത്വത്തിൽനിന്ന് നാരായണഭാവത്തിലേയ്ക്കും ഉള്ള വളർച്ചയാണ് മനുഷ്യന്റെ യഥാർത്ഥ പുരോഗതി. ഈ പുരോഗതി നേടുവാൻ മനുഷ്യന്ന് പ്രകൃതി നല്കിയിരിക്കുന്ന മൂന്ന് ഉപാധികളാണ് ശരീരവും, വാക്കും, മനസ്സും. ഇവയെ സംസ്കരിച്ച് സുശക്തങ്ങളും സത്യദർശനദക്ഷങ്ങളും ആക്കിയാലേ മനുഷ്യന്ന് അവന്റെ യഥാർത്ഥലക്ഷ്യം നേടാൻ കഴിയൂ. ഈ പ്രക്രിയയ്ക്കാണ് തപസ്സ് എന്നു പറയുന്നത്. അങ്ങനെ ശാരീരികവും, വാചികവും മാനസികവുമായ തപസ്സിലൂടെയാണ് മഹാപുരുഷന്മാരെല്ലാം തങ്ങളുടെ മഹത്വത്തിന്റെ പാരമ്യത്തിലെത്തിച്ചേർന്നിട്ടുള്ളത്.

ശ്രീനാരായണ ഗുരുദേവൻ പറയുന്നു, ആദ്യമായി വേണ്ടത്:

''പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും
മുനിജനസേവയിൽ മൂർത്തിനിർത്തിടേണം.'' എന്ന്

ഉപനിഷത്തരുളുന്നു: ''പ്രാപ്യ വരാൻ നിബോധത'' എന്ന്. ഗീത പറയുന്നു: ''ദേവദ്വിജഗുരുപ്രാജ്ഞപൂജനം.'' എന്ന്.

സജ്ജനസേവയാകുന്ന ശാരീരികതപസ്സിലൂടെ സാധനചതുഷ്ടയത്തിലെ ആദ്യത്തെ നിത്യാനിത്യവസ്തുവിവേകം സമ്പാദിക്കുവാനാണ് ശ്രീനാരായണഗുരുദേവൻ ഉപദേശിക്കുന്നത്. ഈ ഉപദേശം ഗ്രന്ഥങ്ങൾ പഠിച്ചിട്ട് ഏട്ടിൽക്കണ്ടതു് കുറിമാനമെഴുതിയതല്ല; ഏട്ടിൽ കണ്ടതു് സ്വയം പയററി ഫലപ്രദമെന്നറിഞ്ഞതിനുശേഷം മാത്രം ഉപദേശിച്ചതാണ്. ചെമ്പഴന്തിയിലെ നാണു ബാല്യകാലത്തിൽത്തന്നെ ''ദേവദ്വിജഗുരുപ്രാജ്ഞപൂജന''ത്തിൽ ഉത്സുകനായിരുന്നു. അങ്ങനെ പ്രഥമഘട്ടം യഥാവിധി കടന്നു കയറി രണ്ടാമത്തെ ഘട്ടമായ വാചികതപസ്സിലേപ്പെട്ടു. വാചികതപസ്സിനെ ഗീതയിൽ നിർവ്വചിക്കുന്നതിങ്ങനെയാണ്:

അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ.

നാണുവിനെ ലോകാരാധ്യനായ ശ്രീനാരായണഗുരുസ്വാമിയാക്കിയതു് അദ്ദേഹത്തിന്റെ അത്യന്തം നിഷ്ഠയോടുകൂടിയുള്ള തപശ്ചര്യയാണ്. ഗുരുദേവൻ ജീവിച്ചിരുന്ന കാലഘട്ടം, സാമൂഹ്യവ്യവസ്ഥിതി, അദ്ദേഹത്തിനു നേരിടേണ്ടിവന്ന എതിർപ്പുകളും പ്രതിബന്ധങ്ങളും ഇവയെല്ലാം നോക്കുമ്പോൾ ക്ഷോഭജനകവും അപ്രിയവുമായ ഭാഷണങ്ങൾ അദ്ദേഹത്തിനുണ്ടായാൽ അദ്ഭുതത്തിന്നവകാശമില്ല. എന്നാൽ ഒരിക്കലെങ്കിലും ആ തിരുമുഖത്തുനിന്നു ഉദ്വേഗജനകമോ, അസത്യമോ, അപ്രിയമോ ആയ വാക്കുകൾ പുറപ്പെട്ടതായി കാണുന്നില്ല. മറിച്ച് മധുരമനോഹരവും, ഉദാരവുമായ ഗുരുദേവസംഭാഷണം, കേൾക്കുന്നവർക്കൊക്കെ സത്പഥസഞ്ചരണപ്രതിപത്തി ഉളവാക്കുന്നതായിരുന്നു. ഇക്കാര്യം നാം പ്രത്യേകം ശ്രദ്ധിച്ചു പഠിക്കേണ്ടതും, ആചരണത്തിൽ കൊണ്ടുവരാൻ അനവരതം ശ്രമിക്കേണ്ടതുമാണ്. വാചികതപസ്സിന്റെ ഈ അംശത്തിൽ വന്നു സംഭവിച്ചിട്ടുള്ള ന്യൂനതയാണ് ഇന്ന് മാനവമനസ്സ് വികലവും കലുഷവുമായിത്തീരാനുള്ള പ്രധാനകാരണം. ഗുരുദേവകൃതികൾ അദ്ദേഹത്തിന്റെ സ്വാധ്യായാഭ്യസനങ്ങളിലുണ്ടായിരുന്ന തപോനിഷ്ഠയ്ക്ക് തെളിവുകളാണ്. മൂന്നാമത്തെ പടിയായ മാനസികതപസ്സാണ് ഒരു സാധകനെ ആത്മപ്രഭാവിതനാക്കുന്നതു്. ഇതിലുള്ള നിഷ്ഠയും സിദ്ധിയുമാണ് ഒരു സമൂഹത്തെ മുഴുവൻ തന്റെ ഇഷ്ടംപോലെ ഒരു പ്രത്യേകഭാവത്തിലേയ്ക്ക് നയിക്കുവാൻ യുഗപുരുഷന്മാരെ ശക്തന്മാരാക്കുന്നതു്. ശ്രീനാരായണഗുരുദേവൻ തന്റെ ജീവിതകാലത്തും പിന്നീട് ദേഹത്യാഗത്തിനു ശേഷവും മനുഷ്യമനസ്സിന്ന് അദ്ധ്യാത്മപ്രഭാവമുള്ളതാകുവാൻ പ്രചോദനമരുളുന്നു എന്നുള്ളതു് അദ്ദേഹം അനുഷ്ഠിച്ച മാനസികതപസ്സിന്റെ ശക്തിയെയാണ് കാണിക്കുന്നതു്. എന്താണീ മാനസികതപസ്സ്? ഗീതയിൽ പറയുന്നു:

മനഃപ്രസാദഃ സൗമ്യത്വം
മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്
തപോ മാനസമുച്യതേ.

കർത്തവ്യനിർവ്വഹണത്തിന്നായി രാഗദ്വേഷരഹിതമായ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവർത്തിപ്പിച്ചാൽ കിട്ടുന്ന പ്രസന്നതയാണ് മാനസികതപസ്സിന്റെ ആദ്യപടി. അങ്ങനെ പ്രസന്ന

മായ മനസ്സിൽ എല്ലാവരോടും എല്ലാത്തിനോടും സൗമനസ്യമുണ്ടാകും. ഇന്ദ്രിയനിഗ്രഹം സാധിച്ച മനസ്സ് ഭാവസംശുദ്ധവുമായിത്തീരും.

മനുഷ്യജന്മം ലഭിച്ച എല്ലാവക്കും ഇത്തരത്തിലുള്ള ത്രിവിധ തപസ്സനുഷ്ഠിച്ച് ജന്മം സഫലമാക്കാനുള്ള കമ്മക്ഷേത്രമാണ് ഈ ഭൂമി. അങ്ങനെയുള്ള തപസ്സുകൊണ്ടു് മനഃശുദ്ധിനേടിയാൽ മാത്രമേ,

''അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം''
''ഒരുവനു നല്ലതുമന്യനല്ലലും ചേ-
പ്പൊരുതൊഴിലാത്മവിരോധിയോത്തിടേണം''

''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നും മററുമുള്ള ഉപദേശരത്നങ്ങൾ ശരിയായി ധരിക്കുന്നതിന്നും ആചരിക്കുന്നതിന്നും നാം സമത്ഥരായിത്തീരുകയുള്ളു. അദ്ധ്യാത്മനിഷ്ഠയില്ലാതെ ഗുരുദേവവചനങ്ങളൊ, മറേറതെങ്കിലും മഹാപുരുഷന്മാരുടെ ഉപദേശങ്ങളൊ മുദ്രാവാക്യങ്ങളായി മുഴക്കിയതുകൊണ്ടു് ഫലമൊന്നുമില്ല. അതുകൊണ്ടുതന്നെയാണ് പഴയ ആധ്യാത്മികാചാര്യന്മാർ ''തസ്മാത്ത്വമിന്ദ്രിയാണ്യാദൗ നിയമ്യ'' എന്നു പറഞ്ഞതുപോലെ ഗുരുദേവനും ''കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കാൻ'' ഉപദേശിക്കുന്നതു്.

ഇപ്രകാരം ശ്രീനാരായണഗുരുദേവൻെറ ജീവിതവും ഉപദേശങ്ങളും പഠിച്ചാൽ മനസ്സിലാവും നമ്മുടെ അദ്ധ്യാത്മപാരമ്പര്യം കുററമററതാണെന്നും അവ പണ്ടെന്നത്തെയുമെന്നപോലെ ഇന്നും പ്രയോഗക്ഷമമാണെന്നും. ശ്രീനാരായണ ഗുരുദേവനും ശ്രീ വിവേകാനന്ദസ്വാമികളും മതത്തെക്കുറിച്ച് പറയുന്ന രണ്ടുധരണികൾ കൂടി കുറിക്കട്ടെ. ഗുരുദേവൻ; ''മതം വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും, മനുഷ്യരെ ഉത്തമമായ ആദർശത്തിലേക്കു നയിക്കുന്നതുമായിരിക്കണം.'' എന്നഭിപ്രായപ്പെടുന്നു.

ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നു: ''ശാന്തിയും സമന്വയവും കളിയാടുകയും, ജനങ്ങൾ ഏകജാതിയാവുകയും ഒരു വേദത്തിൽ വിശ്വസിക്കുകയും ചെയ്യുന്ന കാലത്തു് സത്യയുഗാരംഭമായി എന്ന് ഞാൻ പറയുന്നു. സത്യയുഗമെന്ന ഈ ആദർശം ഭാരതത്തെ ഉജ്ജീവിപ്പിക്കും. വിശ്വസിക്കുവിൻ.''

ശ്രീനാരായണഗുരുദേവൻെറ പ്രവത്തനങ്ങളുടെയെല്ലാം പശ്ചാത്തലം ഈ മതനിഷ്ഠയായിരുന്നു. ശ്രീ വിവേകാനന്ദസ്വാമികളുടേയും ഗുരുദേവൻെറയും സമുദായപരിഷ്കരണശ്രമങ്ങളിലുള്ള ഐകരൂപ്യവും പ്രത്യേകം ശ്രദ്ധേയമാണ്. ഭാരതത്തിൽ മതത്തെ അവഗണിച്ചുകൊണ്ടുള്ള യാതൊരു പരിശ്രമവും വിജയിക്കുകയില്ലെന്നു് രണ്ടു പേരും വിശ്വസിച്ചു. വിവേകാനന്ദസ്വാമികൾ പറയുന്നു: ''മതമാണ് ഭാരതത്തിൻെറ ജീവനാഡി. നാം ഇഷ്ടപ്പെട്ടാലും ശരി, ഇല്ലെങ്കിലും ശരി, അതവിടെയുണ്ടു്. അവയെ ബലപ്പെടുത്തുന്നതിലൂടെ മാത്രമേ, ഭാരതത്തിനു് രക്ഷയ്ക്കുള്ള ഒരേ ഒരു മാർഗ്ഗമുള്ളു.'' ഗുരുദേവനും പറഞ്ഞു: ''മതത്തെയും ഈശ്വരനേയും അവഗണിച്ചുകൊണ്ടു് നിങ്ങൾക്കു് മുന്നേറുവാൻ സാധിക്കുകയില്ല.'' മതവിശ്വാസത്തെ ജനമദ്ധ്യത്തിൽ ദൃഢതരമാക്കുവാനാണ് അദ്ദേഹം ക്ഷേത്രപ്രതിഷ്ഠാദി കമ്മങ്ങളിലേപ്പെട്ടതു്. സമുദായോദ്ധരണത്തിലും രണ്ടുപേരും ഒരേ അഭിപ്രായക്കാരായിരുന്നു. ഉയന്ന ജാതിക്കാരെന്നഭിമാനിക്കുന്നവർ അധഃകൃതസമുദായങ്ങളോടു് പല കടുംകൈകളും ചെയ്തിരിക്കാം. അതിന്നു് പരിഹാരം അവരോടു് ദ്വേഷ്യവും പകയും വെച്ചുപുലത്തുകയല്ല. ഉയന്ന ജാതിക്കാരെ – ബ്രാഹ്മണരെ താഴ്ത്തിക്കൊണ്ടുവരുകയുമല്ല വേണ്ടതു്. വിദ്യാഭ്യാസംകൊണ്ടും സാംസ്കാരികപ്രവത്തനങ്ങളെക്കൊണ്ടും താഴ്ന്ന ജാതിക്കാരെ ഉയത്തിക്കൊണ്ടുവരുകയാണ് വേണ്ടതു്. അതിന്നുള്ള പരിപാടികളാണ് രണ്ടുപേരും ആസൂത്രണം ചെയ്തതു്. അവരതു് നിഗ്ഗുണ്ഡമായ പ്രവത്തനങ്ങളിലൂടെ ഫലപ്രദമായി നിവ്വഹിക്കുകയും ചെയ്തു.

വിവേകാനന്ദസ്വാമികളെപ്പോലെ ശ്രീനാരായണഗുരുദേവനും അദ്വൈതത്തിൻെറ പ്രവാചകനായിരുന്നു. അദ്ദേഹത്തിൻെറ കൃതികളിലെല്ലാം അതു് സ്പഷ്ടമായി കാണുകയും ചെയ്യാം. ആ പരമലക്ഷ്യത്തിലെത്തുവാനുള്ള ഓരോ പടികളായിട്ടാണ് ക്ഷേത്രാരാധനാദികളെയെല്ലാം അദ്ദേഹം കണക്കാക്കിയതു്. ആരാധനയുടെയെല്ലാം പരമലക്ഷ്യം, ഒരു കണ്ണാടിയിൽ തൻെറ പ്രതിബിംബത്തെക്കാണുന്നതുപോലെ, പ്രപഞ്ചദൃശ്യങ്ങളിലെല്ലാം തൻെറ ഉള്ളിലിരിക്കുന്ന അന്തര്യാമിചൈതന്യത്തെ, ഈശ്വരനെ, സാക്ഷാത്ക്കരിക്കലായിരിക്കണ

മെന്നു് അദ്ദേഹം ദൃഷ്ടാന്തപൂർവ്വം കാണിച്ചുതരുന്നു. വിഗ്രഹാരാധനയുടെ പരമലക്ഷ്യമായി ശ്രീമദ് ഭാഗവതം പറയുന്നതും ഇതുതന്നെയാണല്ലോ.

''അർച്ചാദാവർച്ചയേത്താവദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം.''

ഈശ്വരനെ സ്വന്തം ഹൃദയത്തിലെന്നപോലെ എല്ലാ ഭൂതങ്ങളിലും സ്ഥിതിചെയ്യുന്നതായി സാക്ഷാത്കരിക്കുന്നതുവരെ അർച്ചാവിഗ്രഹങ്ങളിൽ ആരാധന നടത്തണം.

''പേരായിരം പ്രതിഭയായിരമിങ്ങവററി-
ലാരാലെഴും വിഷയമായിരമാം പ്രപഞ്ചം.
ഓരായുസ്സിൽ നേരിതുകിനാവുണരുംവരേക്കും
നേരായുണർന്നളവുണർന്നവനാമശേഷം.''

എന്നിപ്രകാരം ദൃഗ്ദൃശ്യവിവേകംകൊണ്ടെത്തിച്ചേരുന്ന അദ്വൈതദർശനത്തെ വിവിധ വീക്ഷണങ്ങളിൽക്കൂടി പ്രതിപാദിക്കുന്ന അദ്ദേഹത്തിൻെറ കവിതകളോരോന്നും ആശയഗംഭീരങ്ങളും ചിന്തോദ്ദീപകങ്ങളുമാകുന്നു.

ഏതൊരു പ്രവർത്തനവും വിജയപര്യവസായിയാകണമെങ്കിൽ ആധ്യാത്മികമായ പശ്ചാത്തലമുണ്ടാകണമെന്നാണു് അദ്ദേഹം കാണിച്ചുതരുന്ന മററൊരു പാഠം. അദ്വൈതജ്ഞാനം മടിക്കുത്തിൽ കെട്ടി കർത്തവ്യങ്ങളനുഷ്ഠിക്കുക എന്ന ശ്രീരാമകൃഷ്ണദേവൻെറ ഉപദേശം എങ്ങനെ പ്രാവർത്തികമാക്കാമെന്നു് കാണിക്കുന്നതാണു് അദ്ദേഹത്തിൻെറ ജീവിതം. സംസ്കൃതഭാഷയോടും ഭാരതീയപാരമ്പര്യത്തോടും അദ്ദേഹത്തിനുണ്ടായിരുന്ന ആദരാതിശയം അന്യാദൃശമായിരുന്നു. സംസ്കൃതപാഠശാലകൾ സ്ഥാപിച്ചും മററും സംസ്കൃതവിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിൽ അദ്ദേഹം വളരെയധികം ഉത്സുകനായിരുന്നു. മനുഷ്യവർഗ്ഗത്തിനു നേടാൻ കഴിഞ്ഞിട്ടുള്ള അമൂല്യസമ്പത്തായ ഉപനിഷത്സന്ദേശം ഉൾക്കൊള്ളണമെങ്കിൽ സംസ്കൃതഭാഷാപരിചയം അപരിത്യാജ്യമാണെന്നദ്ദേഹം വിശ്വസിച്ചു. ലോകോത്തരമായ ആർഷസന്ദേശത്തിൻെറ സുപ്രധാനഭാഗങ്ങളെ മുഴുവൻ ഉൾക്കൊള്ളിച്ചുകൊണ്ടു് അദ്ദേഹം രചിച്ചിട്ടുള്ള ദർശനമാലയും ആത്മോപദേശശതകവും കേരളീയരുടെ മുഴുവൻ പ്രത്യേകശ്രദ്ധയ്ക്കു പാത്രമാകേണ്ടതാണു്. ശ്രീശങ്കരനുശേഷം കേരളം കണ്ട ഏററവും വലിയ അദ്വൈതാചാര്യനാണു് ശ്രീനാരായണഗുരുദേവൻ.

മനുഷ്യത്വമെന്ന ഒരു കൊടിയുടെ കീഴിൽ എല്ലാവരും അണിനിരക്കുന്ന ഒരു മതമാണു് ഗുരുദേവൻ ആഗ്രഹിച്ചിരുന്നതു്.

''പല മതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തി പറഞ്ഞു പാമരന്മാ-
രലവതു കണ്ടലയാതമർന്നിടേണം.''

ഇങ്ങനെ എല്ലാവരും സോദരത്വേന വാഴുന്ന ഒരു ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുവാനാണല്ലോ പിന്നീടുള്ള നേതാക്കന്മാരും ഒരുമ്പെടുന്നതു്. അതിനുള്ള പ്രായോഗികമായ ഉപദേശങ്ങൾ ഗുരുദേവകൃതികളിൽ നമുക്കു കാണുവാൻ കഴിയും. ഇങ്ങനെയുള്ള ഒരു മതത്തെ നിഷേധിക്കുവാൻ ആർക്കാണു് സാധിക്കുക? മനുഷ്യസ്നേഹികളായവരെല്ലാം ഈ യഥാർത്ഥമതാചരണത്തിൽ ആത്മാർത്ഥതയോടെ പ്രവർത്തിക്കുകയാണു് വേണ്ടതു്. അതാണു് യഥാർത്ഥഗുരുഭക്തി. ശ്രീനാരായണഗുരുദേവൻ തൻെറ ജീവിതംകൊണ്ടും ഉപദേശങ്ങളെക്കൊണ്ടും ഏതൊരാദർശത്തെയാണോ ഉദ്ബോധിപ്പിച്ചതു് ആ ആദർശം ലോകത്തിനു് തെളിയിച്ചുകൊടുക്കുന്നതിനു പര്യാപ്തമായ ജീവിതമാതൃകകളായി നാം ഓരോരുത്തരും പരിണമിച്ചാൽ അന്താരാഷ്ട്രശ്രീനാരായണവർഷം യഥാർത്ഥത്തിൽ ഗുരുദേവപ്രഭാവമിയന്നതായിത്തീരുന്നതാണു്. അങ്ങനെ ആത്മവഞ്ചനയുടേയും പരവഞ്ചനയുടെയും വേലിയേററത്തിൽപ്പെട്ടു് നട്ടം തിരിയുന്ന മനുഷ്യർക്കു് ഈയവസരത്തിൽ മാനവജീവിതത്തിനു് ഉറപ്പുള്ള ഒരു അടിത്തറയും വ്യക്തമായ ജീവിതചര്യയുള്ള ഒരു ചട്ടക്കൂടും ഉദാത്തമായ ഒരു ലക്ഷ്യബോധവും കാണിച്ചുകൊടുക്കുവാൻ ശ്രമിക്കുക എന്നുള്ളതു് ദേശീയമായ നമ്മുടെ കർത്തവ്യം കൂടിയാകുന്നു. അനാചാരങ്ങളും അന്ധവിശ്വാസങ്ങളുമാകുന്ന ഇത്തിക്കണ്ണിയെല്ലാം വെട്ടിനീക്കി ഹിന്ദുമതമഹാവൃക്ഷത്തെ സുദൃഢവും ഊർജ്ജസ്വലവുമാക്കിത്തീർത്തു് ശാന്തിസന്ദായകമായ ആർഷസന്ദേശമെങ്ങും പ്രചരിപ്പിക്കുവാനുള്ള ഗുരുദേവൻെറ അഭിലാഷവും പരിശ്രമവും സഫലമായിത്തീരട്ടെ! ശ്രീനാരായണസന്ദേശം ഉലകത്തിലെങ്ങും പ്രചരിക്കുമാറാകട്ടെ!!

# ഇഷ്ടദേവത

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

എന്നാണങ്ങു രാമകൃഷ്ണഭഗവല്ലീലാമൃതം തുള്ളി ഞാ–
നന്നായം തൊട്ടു മദന്തരംഗമധുപം തത്പാദപദ്മങ്ങളെ
വിട്ടന്യത്ര ഗമിയ്ക്കുവാൻ – ഹരിയെയും മററും സ്മരിച്ചീടുവാ–
നെന്തോ ഹേതുവശാൽ മടിച്ചിടുകയാ; ണെന്തൊന്നു ഞാൻ ചെയ്തിടും? 1

ബാല്യാവസ്ഥയിലെൻെറ പിഞ്ചുമതിയെത്തുവെണ്ണപോൽ കട്ടോര–
ക്കല്യാണാംബുധിയായ നന്ദസുതനെപ്പോലും ഭജിച്ചീടുവാൻ
ഇല്ലാതായ് രസമിന്നെനിയ്ക്കു കരളിൽ, ചന്ദ്രാത്മജൻതൻ കഥാ–
സല്ലാപങ്ങളിലുല്ലസിയ്ക്കുവെ ലഭിച്ചീടും മഹാതുഷ്ടിയാൽ. 2

ധ്യാനിയ്ക്കാൻ കൊതിമങ്ങിയെങ്കിലുമെനിയ്ക്കെന്നിഷ്ടദൈവത്തിനെ–
ഗ്ഗൗനിയ്ക്കാതെയൊരൊററനാളിൽ വെടിയാൻ പെട്ടെന്നു പററീടുമോ?
എന്നാലെൻ കരളാമയസ്സിനെയയസ്കാന്തം കണക്കെബ്ബലാ–
ലാകർഷിച്ചിടുമീ നവേശ്വരനെയും സാധിയ്ക്കുമോ കൈവിടാൻ? 3

നന്നായെന്നുടെ ധർമ്മസങ്കടമറിഞ്ഞൊട്ടേറെ വർഷങ്ങളായ്,—
ത്തന്നുള്ളിൽ പ്പശുപാലബാലനെ വഹിച്ചാണെൻ മനോവേദിയിൽ
മിന്നാറുള്ളതു രാമകൃഷ്ണഭഗവാൻ; മേലാക്കമെക്കാഴ്ചയും
മായേണം; ക്ഷുദിരാമഭൂവൊരുവനേ പാട്ടു വിളങ്ങീടുവാൻ. 4

കണ്ണൻതന്നവതീർണ്ണമായ കലയായ് ഞാനോർത്തതാണാദരം
മുന്നം ചന്ദ്രമണീതനൂജനിലെനിയ്ക്കുണ്ടാകുവാൻ കാരണം;
ഇന്നോ നേരെമറിച്ചു ചന്ദ്രമണിതൻ കുഞ്ഞാകയാലാണു ഞാൻ
പൊന്നോടക്കുഴലൂതുമുണ്ണിയെ മുദാ നണ്ണുന്നതെല്ലായ്പ്പൊഴും. 5

ഗൗരീകാമുകനോ, വ്രജേശസുതനോ, ശ്രീരാമനോ, കാളിയോ,
മേരീനന്ദനനോ, ശചീതനയനോ, അല്ലാഹുവോ, ബുദ്ധനോ–
ആരാണീ ക്ഷുദിരാമപുത്രനറിയി;ല്ലാരാകിലും ദമലിൽ ഞാ–
നാരാധിച്ചിടുമീ മഹാപുരുഷനെത്തന്നെസ്സദാകാലവും. 6

സ്മേരാപാംഗ,മനംഗകോടികമനീയാംഗം, ശശാങ്കാനനം,
വംശീഗീതി, ശിഖണ്ഡമെന്നിവയെഴും ശ്രീകൃഷ്ണനെക്കാംത്തുലോം
മച്ചിത്തത്തെ വലിച്ചിടുന്നതധുനാ മുൻചൊന്ന വേഷങ്ങളും
സൗഭാഗ്യങ്ങളുമററ ചന്ദ്രമണിതൻ സർവ്വസ്വമാമുണ്ണിയാം. 7

കായം കാമമനോജ്ഞമല്ല, മധുരോദാരങ്ങളാം ഗോരസ–
സ്തേയക്രീഡകളില്ല, ഭംഗിയിൽ മുഴക്കാറില്ല വംശീരവം,
പ്രായം വാർധകമോടടുത്തു, സദയം ലാളിയ്ക്കുവാനില്ലട–
ത്തായർപ്പെൺകല—മെങ്കിലും മമ പുരാൻ ചന്ദ്രാംഗജൻതന്നെയാം. 8

പീലിക്കണ്ണുപറന്നുപോയി മുടിയിൽ, ത്തുനെററിയിൽ ച്ചേണെഴം–
ഗോപിക്കോൽക്കുറി മാഞ്ഞുപോ,യരയിലെപ്പീതാംബരം വെള്ളയായ്,
തൊണ്ടയ്ക്കുള്ളിലൊളിച്ചവേണുവിനെയും കാണാതെയാ—യെങ്കിലും
ചന്ദ്രാഗർഭജനായ കൃഷ്ണനു കുറഞ്ഞില്ലല്പവും സൗഭഗം. 9

ഗോവത്സാദി ശരീരമാന്ന പഴതാം കേളീവിശേഷത്തിലും,
ചാന്ദ്രേയൻെറ വപുസ്സു പൂണ്ട പുതുതാം ലീലാവിലാസത്തിലും,
ഐശ്വര്യത്തെ മറയ്ക്കുവാനൊരുവിധം കൃഷ്ണനു സാധിയ്ക്കിലും
തീവ്രാകർഷണശക്തിയെത്തരിമണിയ്ക്കൊത്തില്ലൊളിപ്പിയ്ക്കുവാൻ. 10

വംശം ചുണ്ടിലണച്ചിടാതെ കളമാം ഗീതങ്ങൾ പാടീടുവാൻ,
ഘോഷം കാലിലണിഞ്ഞിടാതെ ശുഭമാം നൃത്തങ്ങളാടീടുവാൻ,
നാല്പത്തെട്ടുവയസ്സിലും ജനനിതന്നൊക്കത്തിരുന്നീടുവാൻ,
കാവ്യ്ണ്ണന്നു കഴിഞ്ഞു ചന്ദ്രമണിതൻ കുഞ്ഞായ്പ്പിറന്നീടവെ. 11

ദേവീദേവവരിഷ്ഠരാ സകലരും സത്യത്തിലെല്ലായ്പ്പൊഴും
ചന്ദ്രാസൂനുവിൽ മേവിയാലു,മഥവാ മേവാതിരുന്നീടിലും,
അമ്മേ,യെന്നു വിളിച്ചുകൊണ്ടതുമിതും കെഞ്ചിജ്ജഗദ്ധാത്രിയെ–
സ്സസ്നേഹം പിരിയാതെ പിന്തുടരുമക്കുഞ്ഞാണെനിയ്ക്കീശ്വരൻ. 12

നിശ്ശേഷാത്മകനായ ചന്ദ്രമണിതൻ കുഞ്ഞിൻെറ പാദാംബുജം
ഭക്ത്യാ കൂപ്പിയ ഞാൻ വ്രജേശശിശുവിൻ കാലും പണിഞ്ഞീലയോ?
ആലിൻവേരിൽ നനച്ചിടുന്നവ, നതിൻ മൂർധാവിലും കൊമ്പിലും
നാനാപത്രസുമത്തിലും തടിയിലും വെള്ളം പകന്നീലയോ? 13

എന്നന്തഃകരണത്തിലെൻെറ ഗുരുവാം ശ്രീനിർമ്മലാനന്ദനും,
തന്നന്തർമതിയിൽത്തദീയഗുരുവാം ശ്രീ ശാരദാകാന്തനും,
*തന്നുറക്കാമ്പിൽ മദീയ ജീവകലതൻ സർവ്വസ്വമാം കൃഷ്ണനും,
സാക്ഷാത്തായൊരുമിച്ചു മൂവരുമുദിച്ചീടുന്നതീക്ഷിയ്ക്കണം! 14

പിന്നീടെൻ ഗുരുവും വ്രജേശസുതനും, രണ്ടദ്ഭുതാത്മാക്കളും,
മന്ദം മന്ദമലിഞ്ഞുനേർത്തുനനുതായ്ച്ചന്ദ്രാസുതങ്കൽ സ്വയം
സാകല്യേന ലയിച്ചീടുന്നതൊടുവിൽ പ്രത്യക്ഷമായക്ഷിയിൽ–
ക്കാണാറാവണ; മെൻെറ യത്നമവിടെക്കൊട്ടിക്കലാശിയ്ക്കണം! 15

നീപ്പോളയ്ക്കു സമാനമെൻ ചരമയാം ധീവൃത്തി പൊട്ടീടവേ
സർവ്വത്തിന്നുമതീതനാ,യഗുണനായ് വർത്തിച്ചിടും ചിത്പുമാൻ
സാക്ഷാച്ചന്ദ്രമണീസുതൻെറ രമണീയാകാരമേന്തി സ്വയം
മിന്നിക്കൊള്ളമയത്നമായ് വിശദമായെപ്പോഴുമെൻ ദൃഷ്ടിയിൽ. 16

അക്കാലം മുതലെൻെറ വന്ദ്യഗുരുവും പ്രാണേശനാം കൃഷ്ണനും
മന്ത്രോപാസനയും സമാധിസുഖവും നിശ്ശ്രേയസാനന്ദവും
എല്ലാം ഹേ സകലാവതാരജലധേ, കാരുണ്യമൂർത്തേ, വിഭോ,
ചന്ദ്രാനന്ദന, രാമകൃഷ്ണ, ഭഗവൻ, നീമാത്രമായ്ത്തീരണം! 17

ദേഹിയ്ക്കീശ്വരനോടജസ്രമിയലും താദാത്മ്യഭാവത്തിനെ–
സ്സാക്ഷാത്തായി മനസ്സിലാക്കിയ മഹാഭാഗയ്ക്കിതാ കൂപ്പുകൈ!
സസ്നേഹം ക്ഷുദിരാമപുത്രനെ നിനച്ചാനന്ദപാഥോധിയിൽ
ക്രീഡിയ്ക്കുന്നൊരെനിയ്ക്കു തീന്നു കുതുകം തദ്ബോധമാർജിയ്ക്കുവാൻ. 18

* തന്നുറക്കാമ്പിൽ = ശാരദാകാന്തൻെറ ഉറക്കാമ്പിൽ

# ശ്രേയസ്സിലേയ്ക്കുള്ള മാർഗ്ഗങ്ങൾ

## (ശ്രീശാരദാദേവിയുടെ പ്രായോഗികങ്ങളായ ഉപദേശങ്ങൾ)

എസ്. വി. ഉണ്ണികൃഷ്ണൻ

സാധനാമാർഗ്ഗത്തിൽ ചരിക്കുന്ന ഒരാൾക്ക് ശ്രീശാരദാദേവിയുടെ ഉപദേശങ്ങളുടെ സാംഗത്യമാണ് ഈ ലേഖനത്തിന്റെ വിഷയം. സാധനയ്ക്കായി ജീവിതം ഉഴിഞ്ഞുവെച്ചിട്ടുള്ളവർ ഇന്നു വിരളമാണ്. എന്നാൽ ജീവിതത്തെ ഒരു സാധനയായി കരുതുന്ന പലരും ഉണ്ടുതാനും. പ്രാരബ്ധവശാൽ വന്നുപെട്ട കർത്തവ്യകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കെത്തന്നെ ജീവിതത്തെ ഈശ്വരാന്വേഷണമാക്കിത്തീർക്കുവാനാണ് അത്തരക്കാർ ശ്രമിക്കുന്നത്. ദേവി ഇത്തരം സത്യാന്വേഷികൾക്ക് ഒരുത്തമഗുരുവായി വർത്തിക്കുന്നു. ദേവിയുടെ ഉപദേശങ്ങൾ അവർക്ക് വളരെ ആശ്വാസദായകമായി കാണപ്പെടുന്നു. ദേവിയുടെ ജീവിതംതന്നെ അത്തരത്തിലുള്ളതായിരുന്നു എന്നതായിരിക്കണം ഇതിന്നു കാരണം. ഒരു കുടുംബജീവിതത്തിന്റെ എല്ലാ വശങ്ങളും ദേവിക്ക് പരിചിതമായിരുന്നു. അവയൊന്നിൽനിന്നും ദേവി അകന്നുനിന്നിട്ടില്ല. ബന്ധുജനങ്ങൾ, കൊച്ചുകുട്ടികൾ, രോഗികൾ, ആശ്രിതർ, അവരുടെയെല്ലാം പ്രശ്നങ്ങൾ — ഇവ ദേവിയുടെ ചുററും ജീവിതാവസാനംവരെയുണ്ടായിരുന്നു. സാധാരണക്കാരെ നൈരാശ്യത്തിലാഴ്ത്തുന്ന ദാരിദ്ര്യവും നിരാശ്രയത്വവും അമ്മ അനുഭവിച്ചിട്ടുണ്ട്; ഭ്രാന്തു പിടിപ്പിക്കുന്ന ചുററുപാടുകളിൽ വളരെക്കാലം കഴിച്ചുകൂട്ടിയിട്ടുണ്ട്. എന്നാൽ എല്ലായ്പോഴും ഈശ്വരനുമായി നിത്യസമ്പർക്കം പുലർത്തിയ ഒന്നായിരുന്നു ആ ജീവിതം. അഴിമുഖത്തെ നദിയെന്നപോലെ വേലിയേററങ്ങളും ഇറക്കങ്ങളും ആ ജീവിതത്തിന്റെ ഉപരിതലത്തിൽ കാണാമായിരുന്നു; എന്നാൽ അല്പം ഉള്ളിലോട്ടുചെന്നാൽ അഗാധഗംഭീരമായ സമുദ്രം: അതായിരുന്നു അകത്തെ അവസ്ഥ. ഈശ്വരന്റെ സഗുണ–നിർഗ്ഗുണഭാവങ്ങളുമായി സദാ ബന്ധപ്പെട്ടു നിന്നിരുന്നതുകൊണ്ട് പുറമേ എത്രയൊക്കെ ആടിയുലയുന്നപോലെ തോന്നിയാലും അകത്ത് ഒരു ചാഞ്ചല്യവുമുണ്ടായിരുന്നില്ല. എന്നല്ല, അമൃതസമാനമായ ആനന്ദം എപ്പോഴും അനുഭവിക്കുകയും അടുത്തു വരുന്നവർക്കൊക്കെ അത് മതിയാവോളം യാതൊരധികാരിചിന്തയും കൂടാതെ വാരിക്കൊടുക്കുകയും ചെയ്തു. സംസാരത്തിന്റെ ചെളിപുരണ്ടുഴലുന്ന നമുക്ക് ദേവി ഒരു ശാശ്വതാഭയസ്ഥാനമാണ് — ''സംസാരപങ്കനിമഗ്നസമുദ്ധരണപണ്ഡിതാ.''

സാധനയിൽ മൂന്നംശങ്ങളുണ്ട് — ഗുരു, ശിഷ്യൻ, അവർ തമ്മിലുള്ള ബന്ധം. ദേവി ഒരുത്തമഗുരുവായിരുന്നു എന്നു പറഞ്ഞുവല്ലോ. ശ്രോത്രിയൻ, ബ്രഹ്മനിഷ്ഠൻ, അകാമഹതൻ, അഹേതുകകൃപാസിന്ധു — ഇതൊക്കെയാണ്

---

നേത്രം ചിമ്മി, മൃദുസ്മിതാംശു ചിതറി, ച്ചമ്രംപടിഞ്ഞങ്ങനേ,
തൃക്കൈക്കൂപ്പി നിവർന്നുകൊണ്ടചലനായ്മേവുന്ന നിൻ വിഗ്രഹം
തുര്യാവസ്ഥയിലും ഭിദാരഹിതമാം യോഗാധിരോഹത്തിലും
കൈവല്യത്തിലുമെന്റെ രാഗമയമാം കണ്ണിൽത്തിളങ്ങീടണം! 19

വീണ്ടും പ്രാക്തനവാസനാബലവശാൽ വല്ലപ്പൊഴും കണ്ണനെ–
ദ്ദർശിച്ചീടണമെന്നെനിയ്ക്കു കരളിൽ കൗതുഹലം തോന്നിയാൽ
എൻ കണ്ണിൽക്കൃപചെ,യ്തഘോരമണിതൻ ചക്ഷുസ്സിലെന്നോണ,മ–
ഗ്ഗോപീനന്ദനവിഗ്രഹത്തിലൂടനെച്ചാന്ദ്രേയ, നീ മിന്നണം! 20



**സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ**
**അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.**

ഉത്തമഗുരുവിൻെറ ലക്ഷണങ്ങൾ. സത്യത്തെക്കുറിച്ചുള്ള ബുദ്ധിപരമായ ജ്ഞാനം, ജീവിതത്തിൽ അതനുഷ്ഠിച്ച് അനുഭവപ്പെട്ടത്തിയതിൻെറ ഫലമായുണ്ടാവുന്ന വിജ്ഞാനം, കാമലേശം കലരാത്ത മനസ്സ്, ലാഭമിച്ഛിക്കാതെ ശിഷ്യവാത്സല്യംകൊണ്ടുമാത്രം പ്രേരിതമായ കർമ്മം എന്ന് ഈ വാക്കുകളെ വിവരിക്കാം. ഈ വസ്തുതകളും ഗുണങ്ങളുമെല്ലാം ദേവിയിൽ നിറഞ്ഞുനിന്നിരുന്നു. അതിനെല്ലാമുപരിയായി താൻ ഒരവതാരപുരുഷൻെറ ശാശ്വതസഹധർമ്മിണിയാണെന്ന സത്യം ദേവിക്ക് സദാ ഓർമ്മയുണ്ടായിരുന്നു. ലോകമംഗളാർത്ഥം ജനങ്ങളുടെയിടയിൽ പ്രവർത്തിക്കുന്നതിന്നായി പരമേശ്വരശക്തി സ്വീകരിച്ച നാമരൂപങ്ങളുടെ ഒരു മൂടുപടം മാത്രമായിരുന്നു ശ്രീശാരദാദേവി – ശ്രീരാമകൃഷ്ണനെപ്പോലെതന്നെ. ''നീ ജഗദംബയെ സ്മരിച്ചിരിക്കണം. അതുകൊണ്ടാണ് നീയിവിടെ വന്നെത്തിയത്'' എന്ന് ദേവി ഒരു ശിഷ്യനോട് പറഞ്ഞതായി കാണുന്നു. ''ഞാൻ പക്ഷിമൃഗാദികളുൾപ്പെടെ എല്ലാററിൻേറയും അമ്മയാണ്.'' ''എൻെറ കാരുണ്യം ലഭിക്കാത്തവൻ നിർഭാഗ്യവാൻതന്നെ; എൻെറ കരുണയ്ക്കു പാത്രമാകാതെ ആരുമില്ല – ഒരു ചെറുപ്രാണി പോലും.'' ''രാധാദേവിയായോ ഇഷ്ടമുള്ള വേറെ ഏതെങ്കിലും വിധത്തിലോ നിങ്ങൾക്കെന്നെ കരുതാം. അല്ലെങ്കിൽ സ്വന്തം അമ്മയായി കരുതിയാലും മതി.'' ''ജഗന്നാഥത്തിൽ ഞാൻ വിഷ്ണുവിനെ ദർശിച്ചു; എന്നെ അവിടത്തെ പാർശ്വത്തിൽ നില്ക്കുന്ന ലക്ഷ്മിയായും.'' ''എനിക്കും ശ്രീരാമകൃഷ്ണനും തമ്മിൽ അല്പംപോലും ഭേദം കാണാൻ പാടില്ല.'' ''ഈശ്വരദർശനം എൻെറ കൈപ്പിടിയിലുണ്ട്; എപ്പോൾ വേണമെങ്കിലും എനിക്കതനുഭവിക്കാം.'' എന്നിങ്ങനെ ഈ വാസ്തവം വെളിവാക്കുന്ന അനവധി തിരുവരുളപ്പാടുകൾ നമ്മുടെ മുമ്പിലുണ്ട്. ദേവി ആരാണെന്ന ഈ ബോധമില്ലാതെ അവിടുത്തെ ഉപദേശങ്ങളെ സമീപിക്കുന്നത് തത്ത്വമറിയുന്നതിൽ നമുക്കൊരു തടസ്സമായി നിന്നേയ്ക്കും.

സാധനയെപ്പററി ദേവിയുടെ ആശയങ്ങൾ ദേവിയുടെ വാക്കുകളിൽത്തന്നെ നമുക്ക് പകർത്താൻ ശ്രമിക്കാം. ഗുരുവിൽ പരമഭക്തി പുലർത്തണം എന്ന് ദേവി നിഷ്കർഷിച്ചിരുന്നു. മുമ്പ് ഏതെങ്കിലും ഗുരുവിൽനിന്ന് മന്ത്രോപദേശം വാങ്ങി, അതിലും ഉൽകൃഷ്ടനായ ഒരു ഗുരുവിനെ വേണമെന്നാഗ്രഹിച്ച് തൻെറ അടുത്തുവന്നവരെ ദേവി അനുമോദിച്ചിരുന്നില്ല. എല്ലാ ഗുരുക്കന്മാരിലൂടെയും പ്രവർത്തിക്കുന്നത് ഒരേ ശക്തിതന്നെയാണെന്ന് ദേവി അവരെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചിരുന്നു. ഈശ്വരസാക്ഷാൽക്കരണത്തിന്ന് ഗാഢമായ തൃഷ്ണ വേണം, അതിന്ന് ഗുരുവിനെ ആശ്രയിച്ച് മന്ത്രോപദേശം നേടണം, അങ്ങനെ ഗുരൂപദേശം വാങ്ങാൻവേണ്ടി എന്തു ശാരീരികക്ലേശവും പണച്ചിലവും സഹിക്കണം എന്ന് ദേവി പറഞ്ഞിരുന്നു. മന്ത്രോപദേശം സിദ്ധിച്ചു കഴിഞ്ഞാൽ ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് ശ്രദ്ധയോടും വിശ്വാസത്തോടുംകൂടെ മന്ത്രജപവും ധ്യാനവും അനുഷ്ഠിക്കണം. അങ്ങനെ ചെയ്യാതെ, എൻെറ ഭാരമെല്ലാം അങ്ങയ്ക്ക് സമർപ്പിച്ചിരിക്കുന്നു എന്ന് ഗുരുവിനോടു പറഞ്ഞ് അലംഭാവത്തോടെയിരിക്കുന്ന ശിഷ്യൻ തനിക്കും ഗുരുവിന്നും വലിയ ദ്രോഹമാണ് ചെയ്യുന്നത്. മന്ത്രജപംകൊണ്ട് മനസ്സു മാത്രമല്ല, ശരീരവും ശുദ്ധമായിത്തീരുന്നു. അങ്ങനെ പരിശുദ്ധഹൃദയനായ ഒരാൾ ജപിക്കുമ്പോൾ മന്ത്രം അകത്തുനിന്ന് തനിയെ, കുമിള ജലപ്പരപ്പിൽ പൊന്തി വരുന്നതുപോലെ, മനസ്സിൽ പൊന്തി വരുന്നു. ആലസ്യം വിട്ട് നിഷ്ഠയോടെ കൃത്യസമയംവെച്ച് ജപവും ധ്യാനവും ചെയ്യണം. ദക്ഷിണേശ്വരത്ത് എന്തെല്ലാം ജോലിത്തിരക്കും അസൗകര്യവും ഉണ്ടായാലും താൻ മൂന്നു മണിക്കെഴുന്നേററ് ജപിക്കാറുണ്ടായിരുന്നത് ദേവി സ്മരിക്കുന്നു. പതിനഞ്ചോ ഇരുപതോ ആയിരം തവണ ദിവസേന നാമം ജപിക്കുന്നതുകൊണ്ട് മനസ്സ് ശാന്തവും സ്ഥിരവുമായിത്തീരുന്നു. അത്ര വയ്യെങ്കിൽ കഴിയുന്നതു ചെയ്യണം. ജപിക്കുന്നതിനിടയ്ക്ക് ഈശ്വരരൂപം കണ്ട് അതിൽ മനസ്സ് ആമഗ്നമായാൽ ജപം നില്ക്കും. ധ്യാനത്തിൽ പൂർണ്ണത കൈയ്‌വന്നാൽ എല്ലാം കൈയ്‌വരും. അശാന്തമായ മനസ്സിനെ തുടക്കത്തിൽ അല്പമൊന്നു ശാന്തമാക്കുന്നതിന്നായി ലഘുവായി പ്രാണായാമം ചെയ്യുന്നതിൽ വിരോധമില്ല. എന്നാൽ അത് അധികമായി തലപൊക്കാതിരിക്കാൻ ശ്രദ്ധിക്കണം. ആസനപ്രാണായാമാദികളിൽ അധികം ശ്രദ്ധ ചെലുത്തിയാൽ യോഗസിദ്ധികൾ കൈയ് വന്ന് സാധകന്ന് വഴി തെററുകയാവും ഫലം.

കണ്ണുനീരോടെ ഈശ്വരാനുഗ്രഹത്തിന്നായി പ്രാർത്ഥിക്കണം. പുലർച്ചയ്ക്കും സന്ധ്യയ്ക്കും നിഷ്ഠയായി ധ്യാനത്തിന്നിരിക്കണം. സന്ധ്യയ്ക്കു ജപിക്കാനിരിക്കുമ്പോൾ തൻെറ അന്നത്തെ കർമ്മപരിപാടികളെ – നന്മയെത്ര, തിന്മയെത്ര എന്ന് പൊതുവെ വിലയിരുത്തണം. അന്നത്തെ മനോഭാവത്തെ തലേ ദിവസത്തെ മനോഭാവവുമായി താരതമ്യപ്പെടുത്തണം. മനസ്സിനെ സ്ഥിരനിലയിൽ നിർത്താനുള്ള ഒരു വലിയ അഭ്യാസമാണിതു്. തുടർച്ചയായി ഒരു ആദ്ധ്യാത്മികഭാവം നിലനിർത്തുകയാണ് സാധനയുടെ പ്രധാന ഭാഗം. സുഖദുഃഖങ്ങൾക്ക് അധികമൊന്നും വശപ്പെടാതെ മനസ്സിൻെറ സൂചി ഈശ്വരനിലേയ്ക്കു് സ്ഥിരമായി തിരിച്ചു നിർത്തണം. പുറമേനിന്നുള്ള ശക്തികൾ വല്ലാതെ ആഞ്ഞടിച്ച് വഴി തെററിക്കാൻ ശ്രമിക്കുമ്പോൾ ഈശ്വരപാദങ്ങളെ കൂടുതൽ ശക്തിയായി കെട്ടിപ്പിടിച്ച് അവിടുത്തോട് പ്രാർത്ഥിക്കണം. എല്ലാ സാധനയും മനസ്സിനെ ഈശ്വരനിൽ ഉറപ്പിച്ചു നിർത്താൻ വേണ്ടി മാത്രമാണ്. എന്നാൽ തൻെറ കർമ്മങ്ങൾ ഭംഗിയായി അനുഷ്ഠിച്ചുകൊണ്ടിരിക്കണം. സന്ന്യാസിക്കുപോലും ഇരുപത്തിനാലു മണിക്കൂറും സാധന ചെയ്യാൻ പററില്ല. അതുകൊണ്ട് അവർ സേവാകർമ്മങ്ങളും ജീവിതത്തിൽ കൂട്ടിച്ചേർക്കണം. മനസ്സിനെ സാധനയുടെ പേരിൽ അധികം നിർബ്ബന്ധിച്ച് ക്ലേശിപ്പിക്കരുതു്. ധ്യാനിക്കാൻ തീരെ തോന്നാത്തപ്പോൾ നിർബ്ബന്ധമായി അതിന്നു ശ്രമിക്കരുതു്. ധ്യാനം സ്വാഭാവികമായി വരേണ്ടതാണ്. എന്നാൽ ജപിക്കുന്നതുകൊണ്ട് ആപത്തൊന്നുമില്ല. ശരിയായ ധ്യാനം സാധിച്ച ഒരാളുടെ മനസ്സ് അതിൽ സ്വാഭാവികമായി ഉറച്ചുപോവും. അയാൾക്ക് വേറൊന്നും ചെയ്യാൻ തോന്നാതെയാവും. ജപംകൊണ്ടുതന്നെ സാക്ഷാൽക്കാരമുണ്ടാവും. മനസ്സ് ശാന്തമല്ലെങ്കിൽത്തന്നെ ഒരിടത്തിരുന്ന് കുറേ നേരം നാമം ജപിക്കാൻ ശ്രമിക്കുക. കാലംകൊണ്ട് മനസ്സ് ശാന്തമാവാതെ വരില്ല. എന്നാൽ, അവസാനമായി, സാക്ഷാൽക്കാരം ഈശ്വരകാരുണ്യംകൊണ്ടല്ലാതെ സാദ്ധ്യമല്ലെന്നോർക്കുക. ഭഗവാൻ ഒരു കൊച്ചുകുഞ്ഞിനെപ്പോലെയാണ്. ആരിലാണോ താല്പര്യം തോന്നുന്നതു് അവർക്ക് എല്ലാം കൊടുക്കുന്നു. അതുകൊണ്ട്, ഞാനിത്ര സാധന ചെയ്തു, എനിക്കിത്ര ഫലം കിട്ടണം എന്ന് ആരും വാശി പിടിച്ചിട്ടു കാര്യമില്ല. ശ്രീരാമകൃഷ്ണദേവനെ ആശ്രയിക്കുക. അവിടുത്തെ ചിത്രത്തിൽ നോക്കി കണ്ണീരോടെ പ്രാർത്ഥിക്കുക. ഭൗതികമോ ആദ്ധ്യാത്മികമോ എന്തായാലും നിങ്ങളുടെ ആഗ്രഹം അദ്ദേഹം സാധിപ്പിച്ചുതരും.

ഈശ്വരസാക്ഷാൽക്കാരത്തിന്നായി ദേവി പൊതുവെ നിർദ്ദേശിച്ച മാർഗ്ഗം ഇതായിരുന്നു. ശിഷ്യരുടെ ഭേദമനുസരിച്ച് അല്പം വ്യതിയാനങ്ങൾ കണ്ടേയ്ക്കാം. ചെറുപ്പക്കാരും വൈരാഗ്യബുദ്ധിയുള്ളവരുമായ ശിഷ്യന്മാരെ മാത്രമേ സന്ന്യസ്തജീവിതത്തിന്ന് പ്രേരിപ്പിച്ചിരുന്നുള്ളു. എന്നാൽ അവരോടുപോലും അതികഠിനമായ തപശ്ചര്യയൊന്നും ചെയ്യാൻ അമ്മ ഉപദേശിച്ചിരുന്നില്ല. ''കഴിയുന്നതൊക്കെ ചെയ്യുക, ബാക്കി എന്നെ ആശ്രയിക്കുക'' – എന്നതായിരുന്നു ദേവിയുടെ അഭിമതമെന്നു തോന്നും. വൈവാഹികജീവിതത്തിൽ അഭിരുചി കുറഞ്ഞവരേയും ദേവി ബ്രഹ്മചര്യനിഷ്ഠയിൽ പ്രേരിപ്പിച്ചിരുന്നു. തങ്ങളുടെ മനസ്സിൽ കുറച്ചൊക്കെ വിഷയേച്ഛയുണ്ട്; അതു കാരണം ഭയം തോന്നുന്നു എന്ന് അത്തരക്കാർ പറയുമ്പോൾ, ''ഈ കലിയുഗത്തിൽ മാനസികമായ പാപം പാപമല്ല; അതുകൊണ്ട് ഒട്ടും ഭയപ്പെടാതെ ഈശ്വരനെ ആശ്രയിച്ച് മുന്നോട്ടു പോകൂ'' എന്നായിരുന്നു ദേവിയുടെ ആശ്വാസദായകമായ ഉപദേശം. എന്നാൽ വിഷയസുഖാനുഭവത്തിന്ന് തീവ്രമായ ആഗ്രഹമുള്ളവരെ ദേവി വിരക്തജീവിതത്തിന്ന് പ്രേരിപ്പിച്ചിരുന്നില്ല. അവർ സുഖങ്ങളനുഭവിച്ച് അവയുടെ പൊള്ളത്തരവും അവയ്ക്കടിയിലുള്ള ദുഃഖവും അറിയട്ടെ എന്ന് ദേവി ഉദ്ദേശിച്ചു. ഇല്ലെങ്കിൽ എന്നെങ്കിലും അവർ സ്വേച്ഛക്കടിമപ്പെട്ടു് വീണു പോയേയ്ക്കാം. എന്നാൽ ഗൃഹസ്ഥർ കുടുംബധർമ്മം നിർവ്വഹിച്ചശേഷം സംയമം പാലിച്ച് ഈശ്വരോന്മുഖമായ ജീവിതം നയിക്കണം. അവർക്ക് ബാഹ്യപരിത്യാഗം ആവശ്യമില്ല. അങ്ങനെ ജീവിച്ചാൽ ആന്തരമായ ത്യാഗം തനിയേ വന്നുചേരും. ഗുരു തന്ന മന്ത്രം പ്രേമഭാവത്തോടെ ജപിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നതാണ് ഉത്തമപൂജയെന്ന് അമ്മ കരുതിയിരുന്നു. മററു വിധത്തിലുള്ള പൂജ ഒരു തലവേദനയാവുമെ

ന്നു് അമ്മ പറഞ്ഞു. ആധുനികജീവിതത്തിലെ പരിമിതികളെ മുൻകൂട്ടിക്കണ്ടു് ഒരു വഴി നിർദ്ദേശിച്ചതാണോ എന്നു തോന്നും ഈ വാക്കുകൾ ഓർക്കുമ്പോൾ. വിധിപ്രകാരമുള്ള പൂജ വേണമെന്നാഗ്രഹമുള്ളവർക്കുപോലും അതു ചെയ്യാൻ പല തടസ്സങ്ങളുമുള്ള ഒരു ജീവിതരീതിയാണല്ലോ ഇന്നത്തേതു്. എന്നാൽ മാനസികമായി ഈശ്വരനോടൊരു ബന്ധം സ്ഥാപിച്ചു് ആ വഴിയിലൂടെ മുന്നോട്ടു പോകാൻ ആർക്കും എന്തും ഒരു വിഷമവുമുണ്ടാവില്ല. അതുപോലെ ബാഹ്യമായ പരിശുദ്ധിയും ദേവി അത്ര നിഷ്കർഷിച്ചിരുന്നില്ല. അഹങ്കാരം, അസൂയ, ആസക്തി അതിരു കടന്ന ആത്മവിശ്വാസം എന്നിവയിൽ മനസ്സു കുടുങ്ങാതിരിക്കാൻ ദേവി ആവർത്തിച്ചു് താക്കീതു ചെയ്തു. ആദ്ധ്യാത്മികജീവിതം നയിക്കുന്ന സ്ത്രീപുരുഷന്മാർ അത്യാവശ്യത്തിന്നു മാത്രമേ പരസ്പരം ഇടപഴകാവൂ; മനസ്സിനെ അതിരു കടന്നു് വിശ്വസിക്കരുതു്. സ്വന്തം മനസ്സിൽ പാപചിന്തകളില്ലായിരിക്കാം, എന്നാൽ താൻ കാരണം മറ്റുള്ള സാധകന്മാരുടെ മനസ്സിൽ അത്തരം ചിന്തകൾ പൊന്തി വരാനും ഇടയാകാത്ത വിധത്തിലായിരിക്കണം ഒരാളുടെ പെരുമാററം. കുടുംബധർമ്മങ്ങൾ ബലാൽക്കാരേണ ഉപേക്ഷിച്ചു് വിരക്തജീവിതത്തിൽ പ്രവേശിക്കരുതു്. ദമ്പതിമാർ ഒരേ ആദർശത്തിൽ നിഷ്ഠയുള്ളവരാണെങ്കിൽ അതു് അവരുടെ ആദ്ധ്യാത്മികശ്രേയസ്സിന്നുത്തമമാണു്. എപ്പോഴും ശരീരമനസ്സുകളെ ഏതെങ്കിലും സൽക്കർമ്മത്തിൽ നിരതമാക്കിവെക്കണം – ഇല്ലെങ്കിൽ മനസ്സു് ദുഷ്ടചിന്തകൾക്കടിമപ്പെടും. സ്വജീവിതത്തിൽ പത്ഥ്യ ആചരിച്ചിരുന്ന ദേവി പെൺകുട്ടികൾ നിവേദിതയുടെ സ്കൂളിൽ പോയി പഠിക്കുന്നതും, അർഹതയുള്ള പെൺകുട്ടികൾ പൂർണ്ണമായ ആദ്ധ്യാത്മികജീവിതം നയിക്കുന്നതും ഉത്സാഹപ്പെടുത്തിയിരുന്നു.

ആന്തരജീവിതത്തിലും ബാഹ്യജീവിതത്തിലും ഇങ്ങനെ ആചരിക്കുന്ന ഒരു ശിഷ്യന്നു് ഒരുവിധത്തിലും ഒന്നും ഭയപ്പെടാനില്ല, ഈശ്വരൻ അവരെ എപ്പോഴും സംരക്ഷിക്കും എന്നു് അമ്മ ആശ്വസിപ്പിച്ചിരുന്നു. ശ്രീരാമകൃഷ്ണൻ നിത്യനിർമ്മുക്തനും പരമകാരുണികനുമായ ഈശ്വരനാണു്; അനേകജന്മങ്ങളിലെ പുണ്യം കൊണ്ടാണു് അവിടുത്തെ പാദപത്മങ്ങളിൽ ഒരാൾക്കു് അനുരക്തിയുണ്ടാവുന്നതു്; ഭഗവാനെ സർവ്വാത്മനാ ആശ്രയിച്ച ഒരാൾക്കും ഒരുവിധത്തിലും ഒരു കുറവും വരില്ല എന്നു് ദേവി അരുളിച്ചെയ്യുന്നു. ദേവിയുടെ കാര്യമാണെങ്കിൽ, തന്നെ ആശ്രയിച്ചവരുടെ എല്ലാ ഭാരവും താൻ ഏറെറടുക്കുന്നു എന്നു് അമ്മ പറയുന്നു. 'ഉടനെ ശാന്തി വേണമെങ്കിൽ ഞാൻ പറയുന്നപോലെ അനുഷ്ഠിക്കുക; അതല്ലെങ്കിൽ ശരീരപാതത്തിന്നുശേഷം വേണ്ടതെല്ലാം ലഭിക്കും.' ആരേയും അന്യരായി കണക്കാക്കാതെ, ആരിലും കുററം കാണാതെ, എല്ലാവരേയും സ്വന്തമെന്നു കരുതി ജീവിക്കാനായിരുന്നു ദേവിയുടെ അന്ത്യോപദേശം. ഒരിക്കലും ഭിന്നദൃഷ്ടി പുലർത്തരുതെന്ന വേദാന്തത്തിന്റെ പരമതത്ത്വം സ്വജീവിതത്തിൽ അക്ഷരാർത്ഥത്തിലനുഷ്ഠിച്ച ഒരു ദിവ്യജീവിതത്തിന്റെ സന്ദേശം മുഴുവൻ ഈ വാക്കുകളിൽ ഉൾക്കൊണ്ടിരിക്കുന്നു.

---

ഒരിക്കൽ സ്വാമിജി കാശ്മീരത്തിൽ സഞ്ചരിക്കുകയായിരുന്നു. അപ്പോൾ ഒരു മുഹമ്മദൻഫക്കീറിന്റെ ഒരു ശിഷ്യനു സ്വാമിയോടു വലിയ ആകർഷണം തോന്നി. അസൂയാലുവായ ആ ഫക്കീർ സ്വാമിയെ ശപിക്കുകയും ആ ശാപം ഫലിക്കുകയും ചെയ്തു. കഠിനമായ ഉദരരോഗത്താൽ ഒന്നും കഴിക്കാൻ സാധിക്കാതെവന്നതുകൊണ്ടു സ്വാമിക്കു് ഉടനെ കാശ്മീരം വിടേണ്ടതായിവന്നു ഇതു സ്വാമിയുടെ ഹൃദയത്തിൽ തട്ടി. ശ്രീരാമകൃഷ്ണനുംകൂടി ഈ മുഹമ്മദീയന്റെ ശാപത്തിൽനിന്നും തന്നെ രക്ഷപ്പെടുത്താൻ കഴിഞ്ഞില്ലല്ലൊ എന്നു് അദ്ദേഹത്തിനു വലിയ ഖേദം തോന്നി. നടന്ന സംഭവങ്ങളെല്ലാം അദ്ദേഹം പിന്നീടു മാതൃദേവിയെ പറഞ്ഞുകേൾപ്പിച്ചു. ഗുരുദേവനോടു വളരെ പരിഭവപ്പെട്ടുകൊണ്ടാണു് സ്വാമിജി ഈ സംഗതി പറഞ്ഞുകേൾപ്പിച്ചതു്. പറഞ്ഞു പറഞ്ഞു് അദ്ദേഹം വളരെ ക്ഷുഭിതനായി. എന്നാൽ മാതൃദേവി തെല്ലും കലുങ്ങിയില്ല. വളരെ സാവധാനത്തിൽ സ്വാമിജിയെ സമാശ്വസിപ്പിച്ചുകൊണ്ടു ദേവി പറഞ്ഞു: 'മകനെ, ഇപ്രകാരം ഒരു ശാപം ശങ്കരാചാര്യർക്കുംകൂടി കിട്ടിയതായി നമ്മൾ വായിക്കുന്നില്ലെ? ഈ അസുഖം നീ അനുഭവിച്ചാലും ഗുരുദേവൻ അനുഭവിച്ചാലും രണ്ടും തുല്യംതന്നെയല്ലെ? ഗുരുദേവൻ ഒന്നും നശിപ്പിക്കാൻ അവതരിച്ചതല്ല. പൂർണ്ണീകരണമായിരുന്നു അദ്ദേഹത്തിന്റെ ആദർശം. അദ്ദേഹത്തിനു് എല്ലാ വിദ്യകളേയും ആദരിക്കേണ്ടതുണ്ടു്. ശകുനങ്ങളിൽപ്പോലും അദ്ദേഹം വിശ്വസിച്ചിരുന്നു.'

# ശ്രീരാമകൃഷ്ണസംഭവം

കെ. ജനാൎദ്ദനൻതമ്പാൻ

ശ്രീരാമനേയും ശ്രീകൃഷ്ണനേയുംപോലെ ഒരത്ഭുത പുരാണകഥാപാത്രമല്ല ശ്രീരാമകൃഷ്ണൻ. ആധുനികം എന്നു വിളിക്കുന്ന നമ്മുടെ ഈ കാലഘട്ടത്തിൽ, നമ്മെ ഏവരേയുംപോലെതന്നെ, പിറന്നു വളൎന്നു ജീവിച്ച ആളായിരുന്നു ശ്രീരാമകൃഷ്ണൻ. നമുക്കേവൎക്കും അനുഭവപ്പെടുന്നപോലെ ശ്രീരാമകൃഷ്ണനും ശാരീരികമായി വൃദ്ധിക്ഷയരോഗാദിവികാരങ്ങൾ ബാധകമായിരുന്നു. ഒരു മാറാവ്യാധിയുടെ പര്യവസാനമായിട്ടാണുതാനും അദ്ദേഹത്തിന്റെ ദേഹത്യാഗം സംഭവിച്ചതു്. ഇതെല്ലാം, നേരിട്ടുകണ്ട വിശ്വാസയോഗ്യരായ ചിലർ അന്നന്നു് യഥാതഥം രേഖപ്പെടുത്തിവെച്ച സംഗതികളാണു്. ശ്രീരാമകൃഷ്ണനെ നേരിട്ടു കണ്ടിട്ടുള്ളവർ ആരും ഇന്നു ജീവിച്ചിരിപ്പുണ്ടാവില്ല. എങ്കിലും അദ്ദേഹത്തെക്കണ്ടും അദ്ദേഹവുമായി ഇടപെട്ടുമുള്ള ഭാഗ്യശാലികളെ കണ്ടിട്ടുള്ള ഭാഗ്യവാന്മാർ ഇന്നും ധാരാളമുണ്ടു്. ഈ ലേഖകനുപോലും താനങ്ങനത്തെ ഒരുവനാണു് എന്നു് അവകാശപ്പെടാം. ശ്രീരാമകൃഷ്ണൻ സ്വകീയനായംഗീകരിച്ചു് നെഞ്ചിൽ തൃക്കൈവെച്ചനുഗ്രഹിച്ച ഒരു മഹാത്മാവിനെ കാണുവാനും അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കുവാനും അദ്ദേഹത്തെത്തൊട്ടു വണങ്ങുവാനും സുകൃതമുണ്ടായിട്ടുള്ള ഒരുവനാണു് ഈ ലേഖകൻ. പറഞ്ഞുകൊണ്ടുവരുന്നതു് ഇതാണു്: ഏതോ ഒരു പുരാവൃത്തത്തിലെ കാല്പനികകഥാപാത്രമല്ല ശ്രീരാമകൃഷ്ണൻ. ത്രേതാ–ദ്വാപരാദി ആദൎശമാത്രമായ യുഗങ്ങളിലെ ആദൎശപുരുഷന്മാരായ ശ്രീരാമനേയും ശ്രീകൃഷ്ണനേയുംപോലെ ഭക്ത—അഥവാ യോഗി—''ഹൃദ്ധ്യാനഗമ്യൻ'' മാത്രമായ ഒരഭൌമദിവ്യമൂൎത്തിയുമല്ല ശ്രീരാമകൃഷ്ണൻ. നമ്മുടെ ഈ കടുത്ത ഭൌതികയുഗത്തിൽ നമ്മെപ്പോലെയുള്ള സാധാരണ മനുഷ്യൎക്കു സാധാരണനിലയിൽത്തന്നെ അക്ഷിലക്ഷ്യീഭവിച്ചിരുന്ന ഒരു മനുഷ്യസ്വരൂപി ആയിരുന്നു ശ്രീരാമകൃഷ്ണൻ.

പക്ഷേ, അതാണിതിലെ വിരോധാഭാസം – ശ്രീരാമകൃഷ്ണന്റെ ഈ മാനുഷികവാസ്തവികതയിൽ തച്ചരിത്രം സമീക്ഷിക്കുംതോറും അതു് എന്തോ അമാനുഷികമഹസ്സിൽ മറഞ്ഞു് അറിയപ്പെടാതാവുന്നു എന്നൊരനുഭവമാണു് അന്നെന്നപോലെ ഇന്നും പണ്ഡിതന്മാൎക്കുപോലും ഉണ്ടാവുന്നതു്. ഹരിശ്ചന്ദ്രനു സമാനം ഒരാധുനിക സത്യവ്യസനിയായ അച്ഛൻ, ഒരാധുനികചന്ദ്രമതിക്കു സദൃശം പതിവ്രതയായ അമ്മ: ഇവൎക്കുണ്ടായ വൈഷ്ണവ ശൈവദിവ്യദൎശനം നാന്ദിയായി ഭവിച്ച ശ്രീരാമകൃഷ്ണപ്രസൂതി മുതൽ തജ്ജീവിതം മുഴുവൻ അലൌകികമായ എന്തോ പരിവേഷം അതിനെച്ചൂഴ്ന്നിരുന്നതായി പലൎക്കും അനുഭവപ്പെട്ടിട്ടുണ്ടു്. അവസാനകാലത്തു് സാമാന്യ മനുഷ്യൎക്കാൎക്കും സഹ്യമല്ലാത്ത നോവേററുന്ന ഒരു മഹാവ്യാധി കണ്ഠത്തിൽ കാൎന്നുകൊണ്ടിരിക്കുമ്പോഴും അതിനെത്തീരെ അവഗണിച്ചു് തന്റെ ശുശ്രൂഷകരായ യുവശിഷ്യന്മാൎക്കും തന്നെ കാണാൻ ഉല്ക്കണ്ഠാകുലരായി വന്നുകൊണ്ടിരുന്ന ഭക്തജനങ്ങൾക്കും ആത്മപ്രബോധനവും ഭഗവദ്ഭക്തിയും അരുളുന്ന അമൃതഭാഷണങ്ങൾ പൊഴിച്ചുകൊണ്ടിരുന്നതും, ഒടുക്കം എന്തോ മഹാ പ്രഭാവത്തോടേ ''സംസാരദുരിതദുരന്തങ്ങൾ തീൎന്നു കിട്ടണമെന്ന തീവ്രാഭിലാഷമുള്ളവൎക്കൊക്കെ ഇതാ വിമുക്തി—അപുനൎഭവമോക്ഷം''—എന്നു് തദ്വിധേയൎക്കു് ആന്തരമായൊരു വിമോചനം അനുഭവപ്പെടുമാറു് അനുഗ്രഹം വാരി വൎഷിച്ചതും, ശോകമൂകരായി നില്ക്കുന്ന തന്റെ അന്തരംഗശിഷ്യന്മാരെ നോക്കി ''എന്തിനു ദുഃഖിക്കുന്നു? ഞാൻ എന്നും നിങ്ങളുടെ കൂടെയുണ്ടു്. ഞാൻ ഈ അറയിൽനിന്നു് ആ അറയിലേയ്ക്കു മാറുന്നു എന്നേ ഉള്ളൂ'' എന്നു പറഞ്ഞുംകൊണ്ടു് ആത്മതന്ത്രസ്വതന്ത്രതയിൽ ദേഹോത്സൎഗ്ഗം ചെയ്തതും: അമ്മാതിരിയിലുള്ള ആ ജീവിതകഥ വെറും വസ്തുനിഷ്ഠമായ നിരൂപണത്തിന്നു വഴങ്ങുന്നില്ല. അത്ഭുത

''സിദ്ധി''കളേയും അലൌകികതകളേയും കുറിച്ച് എളുപ്പം വിശ്വാസഭ്രാന്തരാവുന്ന ഭാരതീയർ അഥവാ ഹിന്ദുക്കൾ മാത്രമല്ല ശ്രീരാമകൃഷ്ണന്റെ കാര്യത്തിൽ അങ്ങനെ വിമോഹിതരാവുന്നതു്. സുപ്രസിദ്ധ ഫ്രഞ്ചുസാഹിത്യകാരൻ റോമേൻറൊല്ലാങ്ങ് ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരെപ്പററി തച്ചരിത്രരേഖകൾ വളരെ നിഷ്ഠിച്ച് പഠിച്ചശേഷം വിലപ്പെട്ട രണ്ടു പുസ്തകങ്ങൾ എഴുതീട്ടുണ്ടു്. ''വിവേകാനന്ദനെ തനിയ്ക്കു് ഒട്ടൊക്കെ മനസ്സിലാക്കാനും അഭിനന്ദിക്കാനും കഴിയുന്നുണ്ടു്; എന്നാൽ ശ്രീരാമകൃഷ്ണയാഥാർത്ഥ്യം തനിക്കു ശരിക്കും അറിയാനാവാത്ത എന്തോ മഹനീയ നിഗൂഢതയാണു്'' എന്നത്രേ റോല്ലാങ്ങ് സമ്മതിക്കുന്നതു്. ക്രിസ്റ്റോഫർ ഈഷർവുഡ് എന്ന പ്രശസ്ത ആധുനിക അമേരിക്കൻ ഗ്രന്ഥകാരൻ ശ്രീരാമകൃഷ്ണന്റെ ഈശ്വരാവതാരത്വവും മനുഷ്യാതീത ''പരംഭാവങ്ങ''ളുമെല്ലാം ഒരു സാധാരണഹിന്ദുവിനേക്കാൾ ഭക്തിവിശ്വാസങ്ങളോടെയാണു് ദർശിച്ചവണ്ണിക്കുന്നതു്. ചുരുക്കത്തിൽ ശ്രീരാമകൃഷ്ണന്റെ മനുഷ്യത്വത്തെ നിരൂപിച്ചുതുടങ്ങുമ്പോൾ ബുദ്ധിയുക്തരായവർ ഏവരും ഇതു വാസ്തവമോ വിഡംബനമോ എന്നു് വ്യാമുഗ്ദ്ധരാവുന്നു.

എന്നാൽ എന്തായിരുന്നു ആ ശ്രീരാമകൃഷ്ണവാസ്തവം? ദക്ഷിണേശ്വരകാളീക്ഷേത്രത്തിലെ പൂജാരിയായി ചേർന്ന ആ താരുണ്യാരംഭരമ്യൻ ശ്രീകോവിലിലേതു വെറും ഒരു ശിലാപ്രതിമയല്ലെന്നും തന്റെ അച്ചനസേവനാദികൾ സ്വീകരിച്ച് തന്നെ അനുഗ്രഹിക്കുന്ന സാക്ഷാത്തായ സ്നേഹമയി ജഗദംബതന്നെയാണെന്നും അത്യപൂർവ്വമായ ആത്മാർത്ഥതയോടെ വിശ്വസിച്ച് പൂജാവിധികൾ അനുഷ്ഠിക്കുന്നതും തൽഫലമായി എന്തെല്ലാമോ ദിവ്യാനുഭവങ്ങൾ അദ്ദേഹത്തിനുണ്ടാവുന്നതും കണ്ടു വിസ്മയിച്ചവരുണ്ടു്. അദ്ദേഹം പിന്നെപ്പിന്നെ ഉണ്ണുക, വെള്ളം കുടിക്കുക, ഉടുപ്പണിയുക, ഉറങ്ങുക എന്നീ മനുഷ്യസാധാരണവും അത്യാവശ്യകവുമായ കാര്യങ്ങളൊന്നും ''സ്വബോധ''ത്തോടെ ചെയ്യാനാവാതെ, ഉഷ്ണിച്ചുവരളുന്ന ദേഹത്തോടും മേലാസകലം രക്തം പൊടിയുന്ന രോമകൂപങ്ങളോടും കൂടി, പന്തീരാണ്ടുകാലം എന്തോ ഘോരതപസ്സോ അസാധാരണരോഗമോ ആയിക്കഴിയുന്നതുകണ്ടു് ആ ദുബ്ബലശുഷ്കദേഹത്തെ തകർന്നുപോകാതെ കാത്തുപോരുന്നതാരു്, എന്തു്? എന്നു് അത്ഭുതപ്പെട്ടവരുണ്ടു്. ഇരുകവിളിലൂടെയും കണ്ണുനീർ ഓലോലമൊഴുകവേ തന്റെ എല്ലാമായ ജഗന്മാതാവിനെക്കാണാഞ്ഞു വിലപിച്ചും ''പിച്ചുംപേയും'' പറഞ്ഞും കഴിയുന്ന അദ്ദേഹത്തെ കണ്ടു് ''കഷ്ടം! ഈ നല്ല അന്തണൻ ഭ്രാന്തനായിപ്പോകുന്നുവല്ലോ'' എന്നു പലരും സങ്കടപ്പെടുകയുണ്ടായി. എന്നാൽ ഇക്കാലത്തു് അവിടെ യദൃച്ഛയാ എത്തിച്ചേർന്ന പ്രബുദ്ധമതിയും വൈഷ്ണവതന്ത്രശാസ്ത്രങ്ങളിൽ നിഷ്ണാതയുമായ യോഗിനി ബ്രാഹ്മണി ആ അംബാഭക്തിഭ്രാന്തന്റെ വിവിധ ഭാവാവേശലക്ഷണങ്ങൾ സൂക്ഷിച്ചു വീക്ഷിച്ചശേഷം ''ഇദ്ദേഹം ശ്രീകൃഷ്ണചൈതന്യപ്രഭുവിന്റെ അവതാരമാണു്'' എന്നു പ്രഖ്യാപിക്കുകയുണ്ടായി. തുടന്നു്, ദേവദേവീസങ്കല്പങ്ങളേയും പൂജാഭജനാദികളേയുമൊക്കെ അവജ്ഞയോടെ നിരാകരിച്ചിരുന്നവനും ''ബ്രഹ്മ സത്യം, ജഗന്മിഥ്യാ'' വാദിയുമായിരുന്ന തോതാപുരി എന്ന അവധൂതൻ അവിടെ വരുന്നു. അദ്ദേഹം ഈ കാളീഭക്തനെ അദ്വൈത ജ്ഞാനിയാക്കുവാൻ തുനിയുന്നു. ''തന്റെ അമ്മ അതു സമ്മതിച്ചതിനാൽ'' താനതിന്നു തയ്യാറാണു് എന്നു ശ്രീരാമകൃഷ്ണനും വഴങ്ങുന്നു. ഗുരൂപദേശാനുസൃതം ധ്യാനത്തിലിരുന്ന ശിഷ്യൻ തന്റെ സകല സാരഭൂതമായ മാതൃസങ്കല്പത്തെപ്പോലും ബലാൽ വിച്ഛേദിച്ച് നിർഗ്ഗുണനിരാകാര ബ്രഹ്മാവബോധമാത്രനാകുകയും അങ്ങനെത്തന്നെ നിർവ്വികല്പസമാധിയിൽ ആമഗ്നനാവുകയും ചെയ്യുന്നു. മൂന്നു നാൾ അങ്ങനെത്തന്നെ സമാധിലീനനായി നിശ്ചേഷ്ടനായി ഇരിക്കുന്ന ശിഷ്യനെക്കണ്ടു്, തനിക്കു നാല്പതു വഷത്തെ കഠിനാഭ്യാസങ്ങൾകൊണ്ടു് മാത്രം നേടാനായ അദ്വൈതസിദ്ധി ഇദ്ദേഹത്തിന്നു് ഇത്രയും എളുപ്പം സാധിച്ചതിൽ ആശ്ചര്യപ്പെട്ടുപോകുന്നു ആ ഗുരു. ഈ ശിഷ്യനിൽ എന്തോ മഹാഗുരുത്വം ദശിച്ചു ബഹുമാനിച്ചുകൊണ്ടാണു് ആ അവധൂതൻ മടങ്ങിപ്പോകുന്നതു്. പരമവും കേവലവുമെന്നു പറയപ്പെടുന്ന അദ്വന്ദ്വബ്രഹ്മതന്മയത സിദ്ധമായിട്ടും ശ്രീരാമകൃഷ്ണൻ പൂവ്വാധികം, ഭഗവന്നാമഘോഷങ്ങൾ കേൾക്കുമ്പോൾ, ഭജനഗാനങ്ങൾ മുഴങ്ങുമ്പോൾ ഭക്തി പരവശനായിത്തന്നെ കാണപ്പെടുന്നു. ഭജനഗോഷ്ഠിയിൽ അവിടുന്നു് ചിലപ്പോൾ ഭാവാവിഷ്ടനായി നൃത്തം വെയ്ക്കും, മധുരമായി പ്പാടും. അതിന്നിടയ്ക്കു് അവയവ ചലനമെല്ലാം നിലച്ചു കണ്ണടഞ്ഞു് ഉൾവലിഞ്ഞു് അഗാധ സമാധിയിൽ സ്തബ്ധനാവുന്നതു കാണാം. പിന്നെപ്പതുക്കെ നയനങ്ങൾ പാതി മിഴിയവേ ദിവ്യമോഹനമന്ദഹാസം തൂകി കാണികളെ പരമാനന്ദമഗ്നരാക്കും. ഏതു വിക്ഷിപ്തമനസ്സിനേയും

സമാഹിതമാക്കുന്ന പ്രശാന്തഗംഭീരനിശ്ചലത, ഏതു കഠിനഹൃദയത്തേയും അലിയിക്കുന്ന ഭഗവദ്വിരഹവ്യാകുലതകൾ: ഓരോ ചെറുചലനത്തിലും വർണ്ണവൈചിത്ര്യം മിന്നിക്കുന്ന വൈരക്കല്ലുപോലെ എന്തെന്തു ദിവ്യഭാവപ്പൊലിമകളാണ് ആ അദ്ഭുതനഗ്നവൈരാഗിയിൽ ദർശനീയങ്ങളായതു്! അങ്ങനെയൊക്കെയായ ആ ശ്രീരാമകൃഷ്ണനാകട്ടെ, തനിക്കൊന്നുമറിയില്ല എന്നും ഇച്ഛാജ്ഞാനക്രിയാശക്തി സ്വരൂപിണിയും അഖിലാണ്ഡേശ്വരിയും ബ്രഹ്മമയിയുമായ തന്റെ അമ്മ പറഞ്ഞു തരുന്നതു താൻ പറയുന്നു, ചെയ്യിക്കുന്നതു ചെയ്യുന്നു, എന്നേയുള്ളു എന്നും പ്രസ്പഷ്ടമായ നിഷ്കപടതയോടെ ഒരഞ്ചുവയസ്സു മാത്രം പ്രായമായ ബാലകന്റെ സ്വാഭാവിക ഭാവത്തിലാണ് സദാ വർത്തിക്കുന്നതു് എന്നു കണ്ടിട്ടു് പണ്ഡിതന്മാർപോലും മയങ്ങിപ്പോയിട്ടുണ്ടു്—''മുഹ്യന്തി യത്സൂരയഃ.'' ചുരുക്കത്തിൽ,

> ''ആശ്ചര്യവത് പശ്യതി കശ്ചിദേനം
> ആശ്ചര്യവദ്വദതി തഥൈവ ചാന്യഃ
> ആശ്ചര്യവച്ചൈനമന്യഃ ശൃണോതി
> ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്.''

എന്ന ഗീതാശ്ലോകത്തിന്റെ ഗൂഢാർത്ഥം മൂർത്തിമത്തായ പുരുഷാകാരമാണ് ശ്രീരാമകൃഷ്ണൻ.

ശ്രീരാമകൃഷ്ണനെപ്പററി മൂന്നു പ്രബുദ്ധമതികൾ ചെയ്തിട്ടുള്ള പ്രസ്താവങ്ങൾ ഇവിടെ ഉദ്ധാര്യങ്ങളാണ്. ബ്രഹ്മസമാജനേതാവായ ശ്രീ കേശബ്ചന്ദ്രസേനന്റെ സഹപ്രവർത്തകനും ക്രൈസ്തമതപ്രേമിയുമായിരുന്ന പ്രതാപ് ചന്ദ്രമജുംദാർ അത്ഭുതം കൂറുന്നതു കേൾക്കുക: ''എന്തുണ്ടു് അദ്ദേഹത്തിന്നും എനിക്കും തമ്മിൽ സമാനമായിട്ടു്? ഞാൻ ഒരു യൂറോപ്യനായിച്ചമഞ്ഞവൻ അഹംബുദ്ധി, മതധാരണകൾ പലതിനെക്കുറിച്ചും പാതി അവിശ്വാസി, അഭ്യസ്തവിദ്യനായ യുക്തിവാദി; അദ്ദേഹമോ ഒരകിഞ്ചനൻ, അക്ഷരാഭ്യാസശൂന്യൻ, അപരിഷ്കൃതൻ, പ്രതിമാരാധകനായ ഒരു ഹിന്ദുഭക്തൻ, അങ്ങനത്ത ഒരാളുടെ അടുക്കൽ അദ്ദേഹം മൊഴിയുന്ന വാക്കുകൾ കേട്ടുകൊണ്ടു് മണിക്കൂറുകൾനേരം ഞാൻ ഇരുന്നുപോകുന്നതെന്തുകൊണ്ടാണ്? ഡിസ്റേയ്‌ലിയുടേയും ഫോസെററിന്റേയും സ്റ്റാൻലിയുടേയും മാക്സ്മുള്ളറുടേയും, അതുപോലെ മററനേകം യൂറോപ്യൻ മനീഷികളുടേയും പ്രഭാഷണങ്ങൾ കേട്ടിരുന്നിട്ടുള്ള ഞാൻ! എന്നാൽ ഞാൻ മാത്രമല്ല, എന്നെപ്പോലെയുള്ള വേറെ പലരും ഇപ്രകാരം ചെയ്യുന്നതു് എന്തുകൊണ്ടാണ്?'' ബാബു പ്രതാപ്ചന്ദ്രൻ ഒരിംഗ്ലീഷുമാസികയിൽ എഴുതിയ ഒരു ലേഖനത്തിൽനിന്നു് ഒരു ഉദ്ധാരണമിതാ: ''അദ്ദേഹം ശിവനെ ആരാധിക്കുന്നു, കാളിയെ ആരാധിക്കുന്നു, രാമനേയുംകൃഷ്ണനേയും ആരാധിക്കുന്നു. അതേ സമയം അദ്ദേഹം തികഞ്ഞ ഒരദ്വൈതവേദാന്തിയുമാണ്. പ്രതിമാരാധകനാണദ്ദേഹം. എന്നാലും ഏകാഗ്രതയോടെ അദ്വയനിരാകാര അനന്ത ബ്രഹ്മത്തെ ധ്യാനിക്കുന്നവനുമാണദ്ദേഹം.'' താൻ ഏതിൽപ്പിറന്നു് ഏതുൾക്കൊണ്ടു വളർന്നുവോ ആ പഴയ ഹൈന്ദവ പാരമ്പര്യ സംസ്കാരങ്ങൾക്കു പോരായ്മയുണ്ടെന്നു് തന്റെ ഇംഗ്ലീഷുവിദ്യാഭ്യാസാനന്തരം തോന്നിയിട്ടു് പാശ്ചാത്യ പരിഷ്കൃതികളിലും ക്രൈസ്തവമതതത്ത്വങ്ങളിലും അഭിനിവേശം പൂണ്ട ആളായിരുന്നു ബാബു പ്രതാപ് ചന്ദ്രമജുംദാർ. ഇതിന്നു നേരേ വിപരീതമായ സ്ഥിതിവിശേഷമായിരുന്നു ശ്രീ അരവിന്ദഘോഷിന്റേതു്. തന്റെ ജന്മദേശമായ ബംഗാളിന്റെ—പോരാ, ഭാരതത്തിന്റെ—ഭാഷാസംസ്കാരാദികളുടെ ഗന്ധംപോലുമറിയാതെ, ഇളംപ്രായം മുതല്ക്കേ ആംഗ്ലേയ ഭാഷാസംസ്കാരാദികൾമാത്രം ഉൾക്കൊണ്ടുകൊണ്ടു് പ്രായപൂർത്തി വരുംവരെ ഇംഗ്ലണ്ടിൽ പാർക്കുമാറായ ആളായിരുന്നു ശ്രീ അരവിന്ദൻ. അങ്ങനെ തികച്ചും ഉന്നത ഉത്തമ പാശ്ചാത്യസംസ്കാരസമ്പന്നതയോടെയാണ് അദ്ദേഹം തിരികേ ഭാരതത്തിലേയ്ക്കു വരുന്നതു്. കപ്പലിറങ്ങി പിറന്ന മണ്ണിൽ പദമൂന്നിയതോടെ അദ്ദേഹം ആളാകെ മാറി. എന്തോ ഒരാത്മീയപ്രശാന്തിയും അധ്യാത്മജിജ്ഞാസയും അദ്ദേഹത്തിന്നുണ്ടായി. തന്റെ മാതൃഭാഷയായ ബംഗാളിയും ഭാരതീയമായ സംസ്കൃതവും ഹരിഃശ്രീ മുതൽ പഠിക്കുവാൻ പാശ്ചാത്യവിദ്യാപാരംഗതനായ ആ മഹാമേധാവി സമാരംഭിച്ചു. യോഗാഭ്യാസം തുടങ്ങി. മനനധ്യാനപരനായി. എന്തിനേറെപ്പറയുന്നു? അല്പകാലംകൊണ്ടു് ആദിവേദദ്രഷ്ടാക്കളുടേയും ഉപനിഷദ്ഗായകരുടേയും തുടർച്ചയിലെ ഒരാധുനിക ഋഷിയും കവിയും യോഗിയുമായിമാറി ശ്രീ അരവിന്ദൻ. അദ്ദേഹത്തിന്റെ ഈ പരിവർത്തനത്തിന്നു പ്രേരകവും പ്രബോധകവുമായ സംഗതികളിൽ മുഖ്യമായതു് അദ്ദേഹം ശ്രീരാമകൃഷ്ണ വിവേകാനന്ദചരിതങ്ങളെ ഗാഢമായി അനുസന്ധാനവിഷയമാക്കിയിരുന്നു എന്നതത്രേ. അക്കാലത്തു്—ബംഗാളിൽ ദേശീയോദബുദ്ധത ആദ്യമായി വിസ്ഫോടിതമായ കാലത്തു്—ശ്രീ അരവിന്ദൻ ''കർമ്മയോഗിൻ'' എന്ന തന്റെ പത്രത്തിൽ തന്റെ ശ്രീരാമകൃഷ്ണദർശനത്തെപ്പററി പ്രഖ്യാപനം ചെയ്തതു് എന്തെന്നു്

കോടക്കക: ''ദക്ഷിണേശ്വരത്തിലെ പരമഹംസൻെറ പിറവി ഇന്ത്യയുടെ അധുനാതനയുഗത്തിലെ പരമപ്രധാനമായ സംഭവമാണ്. ഏററവും ഒടുക്കത്തെ ഈശ്വരാവതാരത്തെയാണ് ഭക്തന്മാർ അദ്ദേഹത്തിൽ ദർശിക്കുന്നത്. അദ്ദേഹം എല്ലാ സമ്പ്രദായക്കാരേയും തൃപ്തിപ്പെടുത്തുന്നുവെന്നും യാതൊരു സമ്പ്രദായത്തോടും അദ്ദേഹത്തിന്നു വിരോധമില്ലെന്നും ബോധിച്ച് ഭിന്നഭിന്ന സമ്പ്രദായക്കാർ അദ്ദേഹത്തോടടുത്തു. തത്ത്വജ്ഞാനിക്ക് അദ്ദേഹം അത്യുന്നതവേദാന്തത്തിൻെറ സജീവസ്വരൂപമാണ്. ശ്രീശങ്കരൻ, ചൈതന്യമഹാപ്രഭു, ശിഖഗുരുക്കാം, ശിവജി, രാമാനുജമധ്വാചാര്യന്മാർ, എന്നീ മഹാന്മാരുടെ ഭിന്നപ്രസ്ഥാനങ്ങളെല്ലാം ഒരേക വ്യക്തിയിൽ സമന്വയിക്കുന്ന ദൃശ്യമാണ് ശ്രീരാമകൃഷ്ണനരുളുന്നത്. പൂർണ്ണതയുടെ രത്നച്ചുരുക്കമാണ് ശ്രീരാമകൃഷ്ണൻ. നമ്മെ എല്ലാം— ''യത് കിഞ്ച ജഗത്യാം ജഗത്''—മുന്നോട്ടു വഹിച്ചുകൊണ്ടു പോകുന്ന പ്രവാഹത്തിൻെറ അനന്തതയെ വീക്ഷിക്കുവാൻ പോന്ന ഒരേ ഒരു സത്യമായ ബോധാതീതസാക്ഷിധീജീവിതം ആയിരുന്നു അദ്ദേഹത്തിൻേറതു്. നമ്മുടെ സുദീർഘഭൂതത്തിൻേറയും നമുക്കിനിയും മുന്നേറാനുള്ള ഭാവിയുടേയും പിന്നിൽ പ്രവർത്തിക്കുന്ന മഹച്ഛക്തിയുടെ തെളിവാണ് ശ്രീരാമകൃഷ്ണൻ. അങ്ങനത്തെ ഒരു മഹജ്ജനനം മഹത്തായ സംഭവങ്ങളെ ഉൽഘാടനം ചെയ്യുന്നു.'' ഇനി ഒമഭിവന്ദ്യ നേതാവായിരുന്ന അശ്വിനീകുമാർദത്തൻ രേഖപ്പെടുത്തിയിട്ടുള്ളതു വായിക്കുക: ''എത്രയേറെ സ്വാതന്ത്ര്യമാണ് ഞാൻ അദ്ദേഹത്തോടു സംസാരിക്കുമ്പോൾ കൈക്കൊണ്ടിരുന്നതു്! അദ്ദേഹത്തോടു വിടവാങ്ങിപ്പോരേണ്ട താമസം, എന്നുള്ളിൽ ഇങ്ങനെ ഒരു മിന്നൽ പായും; ഈശ്വര! ആരോടാണ് ഞാനത്രയും കൂസലുകൂടാതെ കൂട്ടം കൂടിയിരുന്നതു്! അദ്ദേഹവുമായുണ്ടായ ഏതാനും ദിവസത്തെ കൂടിക്കാഴ്ചവഴി എനിക്കു ലഭിച്ച ആത്മീയാനുഭൂതി എൻെറ ജീവിതത്തെ ആകെ മധുരീകരിച്ചിരിക്കുന്നു. ആ തിരുമുഖത്തെ സ്വർഗ്ഗീയമന്ദഹാസം അവ്യയാനന്ദം ചിന്തിക്കൊണ്ട് എന്നുള്ളിൽ ഇന്നും വിളങ്ങുന്നു.''

ശ്രീരാമകൃഷ്ണൻെറ ആവിർഭാവം ഭവിഷ്യൽ പ്രാധാന്യമുള്ള ഒരു മഹാസംഭവമാണ് എന്നുള്ള ശ്രീ അരവിന്ദപ്രസ്താവം ശ്രദ്ധേയമാണ്. അധുനാതന ഭൌതികശാസ്ത്രയുഗം പിറന്ന 19-ാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽപ്പോലും ആയിരത്താണ്ടുകളുടെ ചിരപരീക്ഷിതമായ പഴമത്തിൽത്തന്നെ കഴിഞ്ഞുകൂടിയിരുന്ന ഭാരതത്തിലെ ഒരു പ്രവിശ്യയിൽ—ഒരു ബംഗാൾ കുഗ്രാമത്തിൽ—ഒരു യാഥാസ്ഥിതിക ദരിദ്രബ്രാഹ്മണകുടുംബത്തിൽ ജന്മമാന്ന ശ്രീരാമകൃഷ്ണൻ. ബ്രിട്ടീഷുകാർ തങ്ങളുടെ ഭൌതികശക്തികളും സുവ്യക്തലക്ഷ്യബോധവുംകൊണ്ട് പല പൌരസ്ത്യരാജ്യങ്ങളേയും വിശിഷ്യ ഈ ഭാരതത്തേയും കീഴടക്കിത്തുടങ്ങിയ കാലം. ''അജ്ഞരും മൂഢവിശ്വാസികളു''മായ നമ്മെ അവർ തങ്ങളുടെ പരിഷ്കാരനാഗരികതകാംകൊണ്ടും പാപികാംക്കേകരക്ഷയായ തങ്ങളുടെ ക്രിസ്തുമതംകൊണ്ടും ഉദ്ധരിക്കുക എന്ന ഉത്തരവാദിത്വം സ്വയം ഏറെറടുത്തു് അതു് ഉഷാറായി നടത്തിത്തുടങ്ങിയ കാലം. ഈ പുരാതനഭാരതഭൂമിയുടെ, വിശിഷ്യ അതിൻെറ സനാതനധാർമ്മികതയുടെ, നിലനില്പിനെത്തന്നെ വിനാശകരമായി ബാധിക്കുന്ന ഗൌരവാവഹമായ ഈ പ്രതിസന്ധിയിൽ ശ്രീരാമകൃഷ്ണൻെറ ഉദയം ഭവിഷ്യൽ പ്രാധാന്യമാന്ന ഒരു സംഭവമായിരുന്നു എന്നു വഴിയെകാണുമാറായി.

ബംഗാളിലെ കൽക്കത്താനഗരമായിരുന്നു അന്ന് ആംഗ്ലേയാധീശത്വത്തിൻേറയും അവരുടെ നാനാമുഖ വികസനപ്രവർത്തനങ്ങളുടേയും കേന്ദ്രം. അവിടെത്തന്നെയാണ് തൻെറ പൂർവ്വികാചാരാനുഷ്ഠാനങ്ങളിൽ നിതാന്തം നിഷ്ഠയുള്ളായിരുന്ന ആ ബ്രാഹ്മണ യുവാവു് ഒരു ക്ഷേത്രപൂജാരിയായി പാപ്പു തുടങ്ങുന്നതു്. ആ കാളീഘട്ടു് നഗരത്തിലും രാജ്യമൊട്ടാകേയും കാലശക്ത്യാ ഉണ്ടായിക്കൊണ്ടിരിക്കുന്ന പാശ്ചാത്യവൽക്കരണ നവീകരണപരിവർത്തനങ്ങളൊന്നും അറിയാതെ, മറെറാന്നും ശ്രദ്ധിക്കാതെ, ഈ പ്രതിമാരാധകൻ അന്യാദൃശമായ സത്യസന്ധതയോടെ തൻെറ പൂജാദികളിലും പിന്നെ ഈശ്വരസാക്ഷാത്കാരത്തിന്നുള്ള സാധനകളിലും മുഴുകിവശാവുന്നു. അദമ്യമായ എന്തോ അന്തഃപ്രേരണയിൽ അദ്ദേഹം ആണ്ടുകളോളം നീണ്ടുനിന്ന മനുഷ്യദുഷ്കരമായ അഗ്നിപരീക്ഷകാംക്കു തന്നെത്താൻ വിധേയനാകുന്നു. അതുകളിലൂടെ വിജയിച്ചുയന്ന് അദ്ദേഹം ഉപനിഷത് പ്രോക്തമായ—ഭഗവദ് ഗീതാകീർത്തിതമായ—ജീവന്മുക്തൻെറ — സ്ഥിതിപ്രജ്ഞൻെറ —പരമജ്ഞാനഭക്തൻെറ — പരമഹംസൻെറ— മഹനീയപദവി വെറും ഒരാദർശം മാത്രമല്ല എന്നും, അതു് ''ഇഹൈവ'' അനുഭവപ്പെടുത്താവുന്ന സിദ്ധിയാണ് എന്നും ദൃഷ്ടാന്തീകരിച്ചു വാഴുമാറാവുന്നു. ഈ അത്ഭുതവൃത്താന്തങ്ങാം പതുക്കെപ്പതുക്കെ അമ്പലമതിലകത്തുനിന്നു പുറത്തേയ്ക്കു പരക്കുന്നു. നാനോദ്ദേശങ്ങളോടെ,

നാനാവികാരങ്ങളോടെ, നാനാമാതിരിക്കാർ ഈ സിദ്ധപുരുഷനെ സന്ദർശിക്കുവാൻ വന്നു തുടങ്ങുന്നു. കൂട്ടത്തിൽ പുതിയ പഠിപ്പുകളും പരിഷ്കാരങ്ങളും പൂണ്ട ബാബുമാരുമുണ്ട്. പരിഷ്കൃതനൂതനമതക്കാരായ ബ്രഹ്മസമാജക്കാരുമുണ്ട്. അവരുടെ നേതാവും, ഇംഗ്ലീഷിലുള്ള തന്റെ പ്രബുദ്ധമതപ്രഭാഷണങ്ങളാലും ലേഖനങ്ങളാലും ആംഗ്ലേയാധീശർക്കുപോലും ബഹുമാന്യനായിരുന്ന കേശബ്ചന്ദ്രസേനനും ഈ ഹിന്ദുവൈരാഗിയെ കൂടെക്കൂടെ സന്ദർശിച്ചുതുടങ്ങി. ഈ കാളീഭക്തന്റെ ബാലവന്നിർമ്മലസ്വഭാവവും ഒപ്പം ഇദ്ദേഹത്തിൽ വെളിപ്പെടുന്ന ഉദാത്തദിവ്യഭാവങ്ങളും കണ്ട് അത്യാകൃഷ്ടനായ കേശബ്ചന്ദ്രൻ തന്റെ ഇംഗ്ലീഷുപത്രത്തിൽ ഈ മഹാപുരുഷനെ പ്രകീർത്തിച്ചുകൊണ്ടുള്ള ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തി. ഇതിന്റെയൊക്കെ ഫലമെന്തായിരുന്നു? ബംഗാളി ബാബുമാരുടെ ഇടയിൽ പിടികൂടിയതും ക്രമത്തിൽ നാടാകെ പടർന്നു വ്യാപിക്കാൻ പോന്നതും, തടയാനാകാതെ മാവാത്തതു് എന്നു തോന്നിപ്പോയതുമായ ആ മാരകരോഗത്തിന്റെ — പാശ്ചാത്യവൽക്കരണ ഹിന്ദുമതാവഹേളന ക്രിസ്തുമതസ്വീകരണാദി ലക്ഷണങ്ങളോടുകൂടിയ ആ വിപല്കര സാംക്രമികരോഗത്തിന്റെ—വിഷവീര്യം അങ്ങനെ തന്നെ ശമിതമായി. (വിഷപ്പല്ലുപറിച്ച പാമ്പിനെപ്പോലെ ആ വിഭ്രാന്തി തീരെ ചാവാതെ പിന്നേയും — നാളിതുവരേയും — ഇടവഴി ഇരുൾവഴികളിലൂടെ ഗൂഢസഞ്ചാരം ചെയ്യുന്നുണ്ട് എന്നതു ശരിതന്നെ. കാരണം, അതും കാലസ്വരൂപിയായ ഈശ്വരന്റെ പരിവർത്തനവിനോദത്തിലെ ഒരു രീതിതന്നെയാണ്.) ഏതായാലും നാട്ടിന്റെ ആ മഹാവിപത്തു നീങ്ങിപ്പോകുന്നതു കണ്ട്, അതുവരെ ആശങ്കാകുലരായി നിസ്സഹായരായിക്കഴിഞ്ഞിരുന്ന യാഥാസ്ഥിതിക ഹിന്ദുജനത വീണ്ടുകിട്ടിയ ധൈര്യത്തോടും വിശ്വാസത്തോടും കൂടി ''ആവൂ!'' എന്നു നെടുവീർപ്പു വിട്ടു. പുതിയ ഭൗതികതയുടെ മുന്നേററത്തിൽ, പല സമൂലമാററങ്ങളുടേയും തുടക്കം കുറിച്ച അതേ കാലഘട്ടത്തിൽ, ക്ഷേത്രോപജീവിയായ ഒരേ ഒരാൾ നിമിത്തം, അന്യഥാനാമാവശേഷമോ അഥവാ പരിഷ്കൃത രൂപാന്തരത്താൽ അന്തസ്സാരവിഹീനമോ ആയിപ്പോകമായിരുന്നതിൽനിന്നു സംരക്ഷിതമായി ഭാരതത്തിന്റെ ചിരപുരാതനമായ ഹിന്ദുമതധർമ്മങ്ങൾ എന്ന് ആസ്തികരൊക്കെ ആശ്വസ്തരായി.* താണനിലയിലുള്ള ബിംബാരാധനതൊട്ട് അത്യുന്നതവും പരമവുമായ ജീവേശ്വരൈകത എന്ന അദ്വൈതസിദ്ധിവരെയുള്ള സനാതനധർമ്മപദ്ധതികളെ ഒന്നൊഴിയാതെ, കാലവിപര്യയങ്ങളാൽ അവയ്ക്കുപററിയ കുററങ്ങളും കുറവുകളുമെല്ലാം അകററി അവയുടെ സവിശേഷപ്രയോജനങ്ങളിൽ പ്രകാശിപ്പിച്ച് സഫലീകരിച്ച സാധൂകരിച്ചിരിക്കുന്നു. ഇയ്യൊരൊററ ഹിന്ദുവിന്റെ ജീവിതം എന്നും ഹൈന്ദവലോകമാകെ സന്തോഷിക്കുമാറായി. ലഘുവായ ഒരു കാര്യമാണോ ഇതെല്ലാം? എന്നാൽ ഇതു മാത്രമാണോ ശ്രീ അരവിന്ദൻ ഉദ്ദേശിച്ചതരത്തിലുള്ള ശ്രീരാമകൃഷ്ണസംഭവപ്രാധാന്യം? അതു നമുക്ക് ഇനിയൊരു ലേഖനത്തിൽ ചിന്തിക്കാം.

---

* ഇപ്പറഞ്ഞതിന്റെ ഗൗരവം മനസ്സിലാക്കാൻ ഏതാണ്ട് ഇക്കാലത്തിന്നും കുറച്ചുമുമ്പ് ആ അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ നടന്ന യൂറോപ്യൻ കോളനീകരണത്തിന്റെ ഭീകരചരിത്രമൊന്നോർത്താൽ മതി. ഭാരതത്തോളം തന്നെ വിപുലമായിരുന്ന ആ പഴയ അമേരിക്കൻ സാമ്രാജ്യങ്ങൾ അവയുടെ തനതായ മതസംസ്കാരവൈശിഷ്ട്യങ്ങളോടെ തീരെ തുടച്ചു നീക്കപ്പെട്ടു. പകരം അവിടെ വെങ്കലവും സങ്കരവുമായ ഒരു യൂറോപ്യൻ ജനതയും ക്രൈസ്തവജീവിതസമ്പ്രദായവും സ്ഥാപിതമാവുകയും ചെയ്തു. ശ്രീരാമകൃഷ്ണനെപ്പോലെ ഒരൊററ ആൾ അക്കാലത്തു് ആ അമേരിക്കൻ വർഗ്ഗങ്ങൾക്കിടയിൽ ഉളവായിരുന്നുവെങ്കിൽ അവിടെ അപ്പറഞ്ഞ ഭീമ ദുരന്തനാടകം നടക്കുമായിരുന്നുവോ? അഥവാ ആ ഘോരവിപര്യയവും ജഗദ്വിധാതാവിന്റെ എന്തോ ദുർജ്ഞേയവിധിയാകാം. ഏതായാലും ഈദൃശ ചരിത്രസംഭവങ്ങളുടെ വെളിച്ചത്തിൽ വായിയ്ക്കുക ശ്രീ അരവിന്ദന്റെ ഈ പ്രവചനം: "God always keeps for himself a chosen country in which the higher knowledge is, through all chances and dangers, by the few or the many, continually preserved, and for the present, in this chaturyuga at least, that country is India." ഇതു ഒരു വെറും സ്വദേശാഭിമാനജല്പനമല്ല, അർത്ഥവത്തായ ഒരാർഷദർശനമാണ്. ''യദാ യദാ ഹി... യുഗേ യുഗേ,'' എന്ന ഭഗവത് പ്രതിജ്ഞയുടെ പ്രത്യേക പ്രവർത്തനരംഗം ഭാരതഭൂമിയാണ് എന്ന് ഇതിന്റെ നാളിതേവരെത്തെ ചരിത്രം സാക്ഷ്യം വഹിക്കുന്നു.

# ഉദ്ധവോപദേശം

## സ്വാമി ജ്ഞാനാനന്ദസരസ്വതി

ശ്രീമദ് ഭാഗവതത്തിൽ പതിനൊന്നാമത്തെ സ്കന്ധത്തിൽ എട്ടു മുതൽ ഇരുപത്തൊമ്പതു കൂടിയ ഇരുപത്തിമൂന്നദ്ധ്യായങ്ങളാണ് പ്രസിദ്ധമായ ഉദ്ധവോപദേശം. സംസാരതാപതപ്തനും ആർത്തനുമായ ഉദ്ധവനെ ജീവന്മുക്തനും മൃത്യുരഹിതനുമാക്കിത്തീക്കാൻവേണ്ടി ചെയ്യപ്പെട്ടന്ന തത്ത്വോപദേശമാണ് അതിലെ പ്രതിപാദ്യവിഷയം. ഉദ്ധവനെന്ന ഒരു വ്യക്തിക്കായി ഉപദേശിക്കപ്പെട്ടതാണെങ്കിലും ഗുരുശിഷ്യസമ്പ്രദായത്തെ മുൻനിർത്തി എല്ലാക്കാലത്തും എല്ലാ ദേശത്തുമുള്ള എല്ലാ മനുഷ്യക്കമായി ഉപദേശിക്കപ്പെട്ടതുമാണ് പ്രസ്തുത തത്ത്വസംഹിത. ശ്രീശുകബ്രഹ്മഷി പരീക്ഷിത്തുരാജാവിനും, സൂതൻ ശൌനകാദി ഋഷികരംക്കും അതേ തത്ത്വസംഹിതയെത്തന്നെയാണല്ലൊ ഉപദേശിക്കുന്നതു്. അന്നുമുതൽക്കിന്നേവരെ അഹ്തയുള്ള പലരും അതിനെ ഉപയോഗപ്പെടുത്തി വന്നിട്ടുണ്ടെന്നുള്ളതും മേലിലും അങ്ങനെതന്നെ സംഭവിക്കുമെന്നതും ശ്രദ്ധേയമാണുതാനും. ഉദ്ധവോപദേശം മാത്രമല്ല; ഭാഗവതം ഒട്ടാകത്തന്നെയും അങ്ങനെയാണല്ലൊ. പ്രകാരാന്തരേണ ഇതേ തത്ത്വങ്ങളെത്തന്നെയാണ് മററു സ്കന്ധങ്ങളിലും പ്രതിപാദിച്ചിരിക്കുന്നതെങ്കിലും പ്രതിപാദനശൈലിക്ക് വ്യത്യാസമുണ്ടെന്നേ ഉള്ളു. പറയപ്പെട്ട കാര്യങ്ങരം എല്ലാം ഒന്നുതന്നെ.

''യസ്മിൻ പാരമഹംസ്യമേകമമലം
ജ്ഞാനം പരം ഗീയതേ.''

എന്നിങ്ങനെ ആത്മജ്ഞാനത്തിന് പ്രത്യേകപ്രാധാന്യമുണ്ട് ഭാഗവതത്തിലെന്ന് കവി തന്നെ അവകാശപ്പെട്ടിട്ടുണ്ടു്. ''കൈവല്യൈകപ്രയോജനം'' എന്നതുകൊണ്ടു് മുമുക്ഷുക്കളുടെ മോക്ഷാനുഭൂതിക്കുവേണ്ടിമാത്രം നിലകൊള്ളുന്ന ഗ്രന്ഥമാണ് ഭാഗവതമെന്നവകാശപ്പെടുന്നുമുണ്ടു്. കൂടാതെ ഗ്രന്ഥാരംഭത്തിൽ ശൌനകമഹഷി ചിത്തവിശ്രാന്തിക്കും ആത്മസംതൃപ്തിക്കും പററിയ കാര്യത്തെ പറഞ്ഞുതരണമെന്നാണ് സൂതനോടാവശ്യപ്പെടുന്നതു്. അതിനു സൂതൻ പറയുന്ന മറുപടി തത്ത്വബോധംകൊണ്ടു് ചിത്തവിശ്രാന്തിയും ആത്മസംതൃപ്തിയും ലഭിക്കുമെന്നും, ഭാഗവതശ്രവണംകൊണ്ടു് തത്ത്വബോധമുണ്ടാവുമെന്നുമാണ്.

വദന്തി തത് തത്ത്വവിദഃ തത്ത്വം യദ് ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.

എന്നിങ്ങനെ തത്ത്വശബ്ദത്തിനു് നിവ്വചനവും കൊടുത്തിട്ടുണ്ടു്. അതിനുപുറമെ ഇതിഹാസപുരാണങ്ങരം അഞ്ചാമത്തെ വേദമാണെന്ന് ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു്. അതിന്നത്ഥം ഇതിഹാസങ്ങളിലും പുരാണങ്ങളിലും വേദാത്ഥങ്ങളേയും വേദസിദ്ധാന്തങ്ങളേയുമാണ് കൈകാര്യം ചെയ്തിരിക്കുന്നതെന്നാണല്ലൊ. അങ്ങനെയാണെങ്കിൽ ഭാഗവതത്തിലെ ഓരോ കഥയും വേദസിദ്ധാന്തങ്ങളിൽ ഏതെങ്കിലും ചിലതിനോടു സമന്വയിക്കണമെന്നും വരുന്നുണ്ടു്. ആ സ്ഥിതിക്കു് പുരാണേതിഹാസകഥകരം പൊതുവെയും ഭാഗവതകഥകരം പ്രത്യേകമായും പരോക്ഷങ്ങളായ തത്ത്വപ്രതിപാദനങ്ങളാണെന്നു വരുന്നു. അതാണ് ഏകാദശസ്കന്ധത്തിലെ തത്ത്വപ്രതിപാദനങ്ങരംതന്നെയാണ് പ്രകാരാന്തരേണ മററു സ്കന്ധങ്ങളിലും പറയപ്പെട്ടിരിക്കുന്നതെന്നു പറഞ്ഞതിൻെറ താല്പര്യം.

കൂടാതെ ഭാഗവതത്തിൻെറ മൂലം ചതുശ്ശ്ലോകീഭാഗവതമാണ്. അതായതു് ശ്രീനാരായണൻ, തൻെറ നാഭികമലത്തിൽ പരിഭ്രാന്തനായിരിക്കുന്ന ബ്രഹ്മദേവൻെറ എല്ലാ അജ്ഞാനക്ലേശങ്ങളും തീൻ കൃതകൃത്യനാവാൻവേണ്ടിയും മേലിൽ അങ്ങനെയുള്ള അജ്ഞാനമോ ക്ലേശമോ ഒന്നും ബാധിക്കാതിരിക്കാൻ വേണ്ടിയും ഉപദേശിച്ച തത്ത്വനിണ്ണയമാണ് ചതുശ്ശ്ലോകീഭാഗവതം. ബ്രഹ്മദേവൻ പ്രസ്തുത തത്ത്വബോധംകൊണ്ടു് കൃതാത്ഥനും സവ്വജ്ഞാനസമ്പന്നനു

മായി. അതേ തത്ത്വസംഹിതയെത്തന്നെ ബ്രഹ്മദേവൻ ശ്രീനാരദമഹർഷിക്കും അദ്ദേഹം വ്യാസാചാര്യനും ഉപദേശിച്ചു. വ്യാസാചാര്യൻ ലോകഹിതത്തിനുവേണ്ടി പ്രസ്തുത ചതുഃശ്ലോകിയെ പതിനെണ്ണായിരം ശ്ലോകങ്ങളായി വിസ്തരിച്ച് ഇന്നു കാണുന്ന ഭാഗവതപുരാണമാക്കിത്തീർത്തു എന്നാണല്ലൊ ഭാഗവതത്തിന്റെ ഉദ്ഭവത്തെ സംബന്ധിച്ച് ഭാഗവതത്തിൽത്തന്നെ പറയുന്ന ഇതിഹാസം. ഇതിൽനിന്നു ചതുഃശ്ലോകീഭാഗവതമാണ് ഭാഗവതത്തിന്റെ മൂലമെന്നു സ്പഷ്ടമാവുന്നുണ്ടല്ലൊ. ചതുഃശ്ലോകിയിൽ നിർഗ്ഗുണബ്രഹ്മതത്ത്വത്തിന്റെയും മായയുടെയും ലക്ഷണങ്ങളെപ്പറയുകയും അതു മറക്കാതിരുന്നാൽ എപ്പോഴും ഒരാൾക്കജ്ഞാനബാധയുണ്ടാവില്ലെന്നു ബോധിപ്പിക്കുകയുമാണു ചെയ്യുന്നത്. അതിനാൽ ആത്മബോധവും, മായാനിരാസവും, സ്വരൂപസ്ഥിതിയുമാണ് ഭാഗവതം സാർവ്വത്രികമായുപദേശിക്കുന്നതെന്നും ബോധിക്കേണ്ടിയിരിക്കുന്നു.

പരീക്ഷിത്ത് മഹാരാജാവ് ബ്രഹ്മശാപത്താൽ മരണഭയംകൊണ്ടാർത്തനായിത്തീർന്നു. അദ്ദേഹത്തെ മരണഭയത്തിൽനിന്നു രക്ഷിക്കാൻ വേണ്ടിയാണല്ലൊ ശുകബ്രഹ്മർഷി ഭാഗവതമുപദേശിച്ചത്. മരണഭയമുണ്ടാവാൻ ഹേതു ബ്രഹ്മശാപമാണെന്നു സൂചിപ്പിച്ചു. ബ്രഹ്മശാപത്തിനുള്ള ഹേതുവാകട്ടെ ശമീകമഹർഷിയുടെ കഴുത്തിൽ പാമ്പിന്റെ ശരീരത്തെ അർപ്പിച്ചതാണെന്നും സ്പഷ്ടമാക്കീട്ടുണ്ട്. ശമീകൻ സമാധിസ്ഥനായിരുന്നു. അപ്പോഴാണ് പരീക്ഷിത്തു മഹാരാജാവ് അദ്ദേഹത്തിന്റെ കഴുത്തിൽ ശവശരീരത്തെ ഇട്ടതെന്നും പ്രകാശിപ്പിച്ചിട്ടുണ്ട്. സമാധിയിൽ ലയിച്ചിരിക്കുമ്പോൾ ശമീകനോ മനുഷ്യനോ അല്ല; ബ്രഹ്മമാണ്. അങ്ങനെയാണെങ്കിൽ ആത്മാവാകുന്ന തന്നിൽ ശവസ്വരൂപമായ ശരീരത്തിന്റെ അദ്ധ്യാരോപമാണ് മരണഭയത്തിനു കാരണമായിത്തീർന്നതെന്നല്ലെ മനസ്സിലാക്കേണ്ടിയിരിക്കുന്നത്. ആ പാമ്പുതന്നെയല്ലെ അദ്ദേഹത്തിനു മരണകാരണമായിത്തീരുന്നത്. ജനനമരണങ്ങളില്ലാത്ത ആത്മചൈതന്യമാകുന്ന താൻ ശരീരമാണെന്ന തെററിദ്ധാരണയാണ് മരണഭയഹേതുവായിത്തീർന്നിരിക്കുന്നതെന്നല്ലെ ഇതുകൊണ്ടു മനസ്സിലാക്കേണ്ടിയിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ശരീരാഭിമാനത്തെയും അതുകൊണ്ടുള്ള മററു മായാധർമ്മങ്ങളെയും വിട്ട് ആത്മാനുഭവത്തിൽ ഉണർവ്വുണ്ടാവലാണ് മൃത്യുനിവൃത്തിക്കാവശ്യമെന്നാണ് ഭാഗവതം ഉപദേശിക്കുന്നതെന്നു വരുന്നു. പന്ത്രണ്ടാമത്തെ സ്കന്ധത്തിൽ അഞ്ചാമദ്ധ്യായത്തിലെ ബ്രഹ്മോപദേശംകൊണ്ടു പ്രകാശിപ്പിക്കുന്നതും അതാണ്. അതോടെ ശുകബ്രഹ്മർഷിയുടെ ഉപദേശം അവസാനിക്കുകയും പരീക്ഷിത്തു മഹാരാജാവ് മൃത്യുഭയനിവൃത്തനും കൃതകൃത്യനുമാവുകയും ചെയ്യുന്നു. ഇതുകൊണ്ടും അദ്വൈതബ്രഹ്മതത്ത്വത്തെയാണ് ഭാഗവതം ഉപദേശിക്കുന്നതെന്നു സ്പഷ്ടം. എന്നാൽ ഉദ്ബോധനങ്ങളെല്ലാം തന്നെയും നിഷ്കൃഷ്ടഭക്തിഭാവത്തിൽക്കൂടെയും നിഷ്കളങ്കഭക്തിക്ക് പ്രത്യേക പ്രാധാന്യം കൊടുത്തുകൊണ്ടുമാണെന്നുമാത്രം. അങ്ങനെ ചെയ്യാത്തപക്ഷം ശ്രോതാവിന് ചിത്തശുദ്ധിക്കുറവുണ്ടാവുമെന്നും, ഗുണഭാവങ്ങളെക്കൊണ്ട് അശുദ്ധമായ ചിത്തത്തിന് തത്ത്വഗ്രഹണസാമർത്ഥ്യമുണ്ടാവില്ലെന്നും സൂചിപ്പിക്കുന്നുമുണ്ട്. വസ്തുബോധമില്ലാത്ത ഭക്തിമാത്രംകൊണ്ട് പൂർണ്ണമായ ആത്മവിശ്രാന്തിയൊ ജന്മസാഫല്യമോ സാദ്ധ്യമല്ലെന്ന് ദശമസ്കന്ധത്തിലെ ഗോപികളുടെ ഭക്തികൊണ്ടു പ്രകാശിപ്പിച്ചിട്ടുമുണ്ട്.

അനേകതരത്തിലുള്ള ഭക്തിസമ്പ്രദായങ്ങളെയും ഭക്തന്മാരെയും അവതരിപ്പിച്ച ഭാഗവതം സഗുണഭക്തിക്ക് മകുടോദാഹരണമായി അവതരിപ്പിച്ചിരിക്കുന്നത് ഗോപസ്ത്രീകളെയാണ്. അവർക്ക് ജന്മശുദ്ധിയോ കർമ്മശുദ്ധിയോ വിദ്യാഭ്യാസമോ തപസ്സോ സത്സംഗമോ ഒന്നുമുണ്ടായിരുന്നില്ല. എങ്കിലും കുറച്ചു കാലത്തെ ശ്രീകൃഷ്ണഭഗവാന്റെ നിത്യസമ്പർക്കം ഹേതുവായിട്ട് അവർക്ക് ശ്രീകൃഷ്ണനിൽ അസാധാരണമായ ഭക്തിപ്രഭാവം വളരുകയും, അവരുടെ ചിത്തം ശ്രീകൃഷ്ണപ്രേമത്തിൽ പൂർണ്ണമായലിഞ്ഞുചേരുകയും ചെയ്തു. അതിന്റെ ഫലമായി സാധാരണതപസ്വികൾക്കോ ജ്ഞാനികൾക്കോ സാധിക്കാത്ത അസാധാരണമായ നിർവ്വികല്പാനുഭവംപോലും അനുഭവിക്കാൻ കഴിഞ്ഞു. എന്നാൽ അവരുടെ ദൃഷ്ടിയിൽ ശ്രീകൃഷ്ണൻ കരചരണാദ്യവയവങ്ങളോടുകൂടിയ ശരീരം മാത്രമായിരുന്നു എന്നതിനാൽ ശ്രീകൃഷ്ണൻ അവരെ വിട്ടു മഥുരയിലേക്കു പോയപ്പോൾ അവരുടെ അനുഭവം കൃഷ്ണവിരഹംകൊണ്ടുള്ള വേദനയായി

മാറി. ഭഗവാൻ ഉദ്ധവനിൽക്കൂടെ അയച്ച സന്ദേശം തത്ത്വബോധകമായിരുന്നു. ഉദ്ധവൻ അവൎക്കുപദേശിക്കുകയും ചെയ്തു. പക്ഷേ അവരതൊന്നും വേണ്ടത്ര ശ്രദ്ധിച്ചുവോ എന്നതന്നെ സംശയമാണ്. ശ്രീകൃഷ്ണദൎശനത്തിലുള്ള തൃഷ്ണമാത്രമാണവൻ പ്രദൎശിപ്പിച്ചതു്. അതു സാധിക്കാത്തതുകൊണ്ടാൎത്തകളുമായിരുന്നു. തത്ത്വഗ്രഹണത്തിൽ ശ്രദ്ധ കണ്ടില്ലെങ്കിലും അവരുടെ കൃഷ്ണപ്രേമത്തെ വളരെ ബഹുമാനിച്ചുകൊണ്ടു് ഉദ്ധവൻ മടങ്ങിപ്പോന്ന ശേഷവും ഗോപികൾ ശ്രീകൃഷ്ണവിരഹംകൊണ്ടു് ആൎത്തകളായിത്തന്നെ കഴിഞ്ഞുകൂടുകയാണ്. പിന്നീടു വളരെക്കാലം കഴിഞ്ഞു് കുരുക്ഷേത്രത്തിൽ ഗ്രഹണം കുളിക്കാൻവേണ്ടി പോയ സമയത്താണവർ ശ്രീകൃഷ്ണനെ കാണുന്നതെന്നു ഭാഗവതം പറയുന്നു. അപ്പോഴും ഭഗവാൻ അവരോടു പറയുന്നതു്,

> ''അഹം ഹി സൎവ്വഭൂതാനം
> ആദിരന്തോഽന്തരം ബഹിഃ
> ഭൌതികാനാം യഥാ ഖം വാർ-
> ഭൂർവായുർജ്യോതിരംഗനാഃ.
>
> ഏവം ഹ്യേതാനി ഭൂതാനി
> ഭൂതേഷ്വാത്മാഽത്മനാ തതഃ
> ഉഭയം മയ്യഥ പരേ
> പശ്യതാഭാതമക്ഷരേ.''

എന്ന തത്ത്വസംഹിതയാണ്. അതിനുശേഷമാണ് അവർ കൃതാൎത്ഥകളാകുന്നതെന്നും കാണുന്നുണ്ടു്. പക്ഷേ പന്ത്രണ്ടു വയസ്സിൽ വൃന്ദാവനത്തിൽ നിന്നു മഥുരയിലേക്കു പോയ ഭഗവാൻ നൂററിരുപതു വയസ്സിനു ശേഷമാണ് കുരുക്ഷേത്രത്തിൽ തീൎത്ഥസ്നാനത്തിനെഴുന്നള്ളുന്നതു്. അപ്പോഴ് അതിനിടയിലുള്ള കാലം മുഴുവൻ ശ്രീകൃഷ്ണവിരഹംകൊണ്ടുള്ള ആൎത്തിയാൽ തപിച്ചുകൊണ്ടായിരുന്നു ഗോപികൾ കഴിഞ്ഞുവന്നതെന്നനുമാനിക്കണം. എങ്കിലും ശ്രീകൃഷ്ണനോടുള്ള പരമപ്രേമം അവസാനം അവരെ ഉദ്ബുദ്ധകളാക്കി എന്നും കാണാൻ കഴിയും. ഭക്തി ശ്രദ്ധാവിശ്വാസങ്ങളെക്കൊണ്ടു ഗുണഭാവങ്ങൾ നീങ്ങി പവിത്രമായ ചിത്തം തത്ത്വബോധംകൊണ്ടുദ്ബുദ്ധമാവലാണ് ഭാഗവതഗ്രന്ഥത്തിലൂടെ ശ്രീവ്യാസാചാര്യൻ ഉപദേശിക്കുന്നതെന്നു് ഈവക കാൎയ്യങ്ങളിൽനിന്നു ഗ്രഹിക്കാൻ കഴിയുന്നു.

ഈ സംഗതിതന്നെയാണ് ഏകാദശസ്കന്ധത്തിലെ ഉദ്ധവോപദേശത്തിലും തെളിഞ്ഞുകാണുന്നതു്. സംഭവിക്കാൻ പോകുന്ന ഭഗവദ്വിരഹംകൊണ്ടാൎത്തനായ ഉദ്ധവൻ തന്നെ രക്ഷിക്കണമെന്നപേക്ഷിക്കയാണാദ്യംതന്നെ ചെയ്യുന്നതു്. ഇന്ദ്രിയമനസ്സുകളുടെ വിക്രിയകളാകുന്ന മിത്ഥ്യാഭ്രമങ്ങളെയും അൎത്ഥമില്ലാത്ത അഹന്താമമതകളെയും തള്ളിക്കളഞ്ഞു് അവയെല്ലാം സാക്ഷിയായി തന്നിൽ താനായി വിളങ്ങുന്ന അന്തൎയ്യാമിയായ ആത്മാവിനെ അറിഞ്ഞുണരു. അതല്ലാതെ ജന്മജരാമൃത്യുസ്വരൂപവും ആത്മവിഭ്രമവുമായ സംസാരത്തിൽനിന്നു രക്ഷപ്പെടാൻ മററു മാൎഗ്ഗങ്ങളില്ലെന്നാണ് ഭഗവാനതിനാദ്യംതന്നെ പറയുന്ന മറുപടി. ശരിയായ തത്ത്വവിചാരംകൊണ്ടു് അവൎക്കും ആ അനുഭവം സാധിക്കാം. അതിനുള്ള സാഹചൎയ്യങ്ങൾ യോജിച്ചിരിക്കണമെന്നേ ഉള്ളുവെന്നു് അവധൂതയദുസംവാദത്തിൽക്കൂടെ സ്പഷ്ടമാക്കി. അനന്തരം ശാസ്ത്രീയമായ ശ്രവണസമ്പ്രദായത്തിൽക്കൂടെ ജീവേശ്വരജഗത്തുകളുടെ സ്വരൂപങ്ങളെ ഭംഗിയായി നിരൂപിച്ചു് അവയ്ക്കു് കാരണമായ അദ്വൈതതത്ത്വത്തെയും പ്രകാശിപ്പിക്കുന്നു.

അദ്വൈതവേദാന്തത്തിൻെറ കാതലായ വശത്തെ ഇപ്രകാരം നിരൂപിച്ചശേഷം അതിൻെറ അംശങ്ങളായ യോഗം,ഭക്തി,സത്സംഗം ത്രിഗുണങ്ങൾ, സാംഖ്യം, വൎണ്ണാശ്രമധൎമ്മങ്ങൾ, സഗുണഭക്തി തുടങ്ങിയ അനേകം വിഷയങ്ങളെ അവയുടെ ആവശ്യങ്ങളെ സൂചിപ്പിച്ചുകൊണ്ടു നിരൂപിച്ച ശേഷം അദ്വൈതതത്ത്വത്തിൽ ദൃഢത വരുത്തി സമ്പൂൎണ്ണശരണാഗതിയിൽക്കൂടെ അഭേദാനുഭവത്തെ അനുഭവപ്പെടുത്തിക്കൊടുത്തവസാനിപ്പിക്കുന്നു. ഉദ്ധവൻ ധന്യനും കൃതാൎത്ഥനുമായി ഭഗവാൻെറ നിൎദ്ദേശപ്രകാരം ബദരികാശ്രമത്തിലേക്കു പോവുകയും ചെയ്യുന്നു. ഇതാണ് ഉദ്ധവോപദേശത്തിൻെറ രത്നച്ചുരുക്കം. ഇതുകൊണ്ടും അദ്വൈതബ്രഹ്മതത്ത്വോദ്ബോധനമാണ് ഭാഗവതത്തിൻെറ പരമസന്ദേശമെന്നു സ്പഷ്ടമാവുന്നുണ്ടു്. ശ്രീശുകബ്രഹ്മൎഷി പരീക്ഷിത്തുമഹാരാജാവിനും അതാണ് ചെയ്തുകൊടുക്കുന്നതു്.

---

# ഉപനിഷത്തും പുരാണവും

പി. ആർ. നായർ

മന്ത്രം, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്ത് എന്നീ നാലും ചേർന്നതാണ് വേദസംഹിത. ഇവയ്ക്ക് യഥാക്രമം ചതുരാശ്രമങ്ങളോട് ആഭിമുഖ്യമുണ്ടത്രേ. അതായത് ബ്രഹ്മചര്യത്തിൽ മന്ത്രങ്ങൾ മനഃപാഠമാക്കിയും ഗൃഹസ്ഥാശ്രമത്തിൽ ബ്രാഹ്മണങ്ങളിലെ വിധിനിഷേധങ്ങൾ മാനിച്ചും വാനപ്രസ്ഥത്തിൽ അരണ്യങ്ങളിലെ ഏകാന്തഭൂമികളിലിരുന്ന് സത്സംഗചര്യകളനുഷ്ഠിച്ചും സന്ന്യാസത്തിൽ ജ്ഞാനവൈരാഗ്യങ്ങൾ നേടി മോക്ഷേച്ഛുക്കളായി പ്രവ്രജിച്ചും ജീവിതം സഫലമാക്കുകയാണ് വൈദികധർമ്മങ്ങളുടെ പരമോന്നതലക്ഷ്യം. ഇതിൽനിന്ന് സന്ന്യാസിധർമ്മത്തോടു ബന്ധപ്പെട്ട തത്ത്വചിന്തകളാണ് ഉപനിഷത്തുകളിലെ ഉള്ളടക്കമെന്ന് സാമാന്യമായി ധരിച്ചുവെയ്ക്കാം. പ്രപഞ്ചവൈരാഗ്യം വരാത്തവർക്ക് അവയിലെ രഹസ്യാർത്ഥങ്ങൾ ബോധിക്കുവാനോ അനുഭവപ്പെടുത്തുവാനോ സാധ്യമല്ലെന്നാണ് ഇതുകൊണ്ടർത്ഥമാകുന്നത്.

എന്നാൽ ഉപനിഷത്തുകൾ സന്ന്യാസിമാർ മാത്രമേ പഠിക്കാൻ പാടുള്ളുവെന്ന നിയമമില്ല. ബ്രാഹ്മണങ്ങളും ആരണ്യകങ്ങളും അഭ്യസിക്കുന്നതോടൊപ്പം ഉപനിഷത്തുകളിലും അവഗാഹം നേടുകയെന്ന പാരമ്പര്യം പഴയ ശിക്ഷാവിധികളിലുണ്ട്. എങ്കിലും അകാലത്തിൽ അപ്രഗത്ഭമായ ആശയം പ്രയോഗത്തിൽ കൊണ്ടുവരികയെന്ന നിഷ്പ്രയോജനമായ കർമ്മം അന്നുമിന്നും അനുവദിച്ചിട്ടില്ലെന്ന് തികച്ചും വിശ്വസിക്കാം.

ഉപനിഷത്തുകളുടെ മറ്റൊരു പേരാണ് വേദാന്തം. വേദങ്ങളുടെ അന്തിമമായ അംശമെന്നും വേദാർത്ഥനിർണ്ണയമെന്നും ആ പദത്തിനർത്ഥമുണ്ട്. അതുപോലെ ഉപനിഷത്തെന്ന പദത്തിനും രണ്ടുമൂന്നു തരത്തിൽ വ്യുത്പത്തി കാണുന്നു. (1) ഗുരുവിൻെറ അടുത്തിരുന്നു പഠിക്കേണ്ടത്, (2) അജ്ഞാനത്തെ നിശ്ശേഷം നശിപ്പിക്കുന്നത് (3) ജീവനെ ബ്രഹ്മപഥത്തിലേക്കു നയിക്കുന്നത് എന്നിങ്ങനെ ബഹുധാ വ്യാഖ്യേയമാണ് ആ പദം. ഏതർത്ഥത്തിലായാലും തത്ത്വജിജ്ഞാസയുടെ പാരമ്യത്തിലെത്തുന്ന അധ്യാത്മംതന്നെ ഉപനിഷത്തുകളിലെ ഉള്ളടക്കം. പുരാണേതിഹാസങ്ങളോടെന്നപോലെ സരളമായ സമീപനംകൊണ്ട് ആത്മവിദ്യ ഗ്രഹിക്കാനാവില്ലെന്നു വ്യക്തമാണ്. ശ്രവണമനനനിദിധ്യാസങ്ങളിലൂടെ ദൃഢമൂലമാകേണ്ട ''തത്ത്വമസി'' മന്ത്രാവബോധമാണ് അവയിലെ അധ്യാത്മസൂത്രമെന്ന തത്കാലം സംക്ഷേപിക്കുക.

പുരാഭവം (പണ്ടുണ്ടായത്) എന്നാണ് പുരാണ ശബ്ദത്തിനർത്ഥം. ''പണ്ട്'' എന്നത് അനാദിയാണല്ലോ. അതുകൊണ്ട് അനാദികല്പവ്യാപകമാണു പുരാണം. വേദവും അനാദിയാണ്. വേദാംഗങ്ങളും അനാദിതന്നെ. ആകയാൽ ഉപനിഷത്തും പുരാണവും അനാദിവാങ്മയമാണെന്നു സ്പഷ്ടമാകുന്നു.

പുരാണകാരൻതന്നെ പറയുന്നത്,

''അനാദിനിധനാ നിത്യാ
വാഗുത്സൃഷ്ടാ സ്വയംഭുവാ''

എന്നാണല്ലോ. ആ വാക്ക് ഏത് ? അതിൻെറ പ്രത്യേകതയെന്ത് ? അതിനോട് ഇന്നുള്ള വാങ്മയം എങ്ങനെ ബന്ധപ്പെടുന്നു ? ഇത്രയുമാണ് ഇവിടെ ചർച്ചചെയ്യാൻ പോകുന്ന വിഷയം.

ആദ്യമുണ്ടായ വാക്ക് പ്രണവാത്മകമായ വേദംതന്നെ.

''ഓംകാരശ്ചാഥശബ്ദശ്ച
ദ്വാവേതൗ ബ്രഹ്മണഃ പുരാ
കണ്ഠം ഭിത്വാ വിനിർയാതൗ
തേന മാംഗലികാവുഭൌ.''

എന്നു പൗരാണികനും ''ഓമിത്യേകാക്ഷരം ബ്രഹ്മ'' എന്നു ശ്രുതിയും പ്രസ്താവിക്കുന്നു. പ്രണ

വത്തിൽ പ്രപഞ്ചം സമാഹൃതമാണെന്നാണ് എല്ലാവരുടെയും മതം. ആ സ്ഥിതിക്ക് വേദാദിവാങ്മയം മുഴവനം അനാദിശബ്ദബ്രഹ്മത്തിലൊതുങ്ങുന്നു. തന്മൂലം ഉപനിഷത്തും പുരാണവും സമതുലിതമായി ഈശ്വരപ്രോക്തമെന്നും വരുന്നു. എന്നാൽ ഉപനിഷത്തിലെ ബ്രഹ്മതത്വപ്രതിപാദനം കഥാനുബന്ധങ്ങളായ പുരാണങ്ങളോട് പൊരുത്തപ്പെടുന്നതെങ്ങനെയെന്നുള്ള ചോദ്യത്തിന് വ്യക്തമായ സമാധാനം ഇവിടംകൊണ്ട് കിട്ടുന്നില്ല.

ചിലർ വേദങ്ങളിലും ദർശനങ്ങളിലും പറഞ്ഞിരിക്കുന്ന അധ്യാത്മവിഷയങ്ങൾ സാധാരണജനങ്ങളെ അന്യാപദേശരൂപത്തിൽ മനസ്സിലാക്കുകയെന്ന ലക്ഷ്യമാണ് പുരാണങ്ങൾക്ക കല്പിച്ചത്. അവരുടെ അഭിപ്രായപ്രകാരം വേദങ്ങൾ ഉണ്ടായി വളരെക്കഴിഞ്ഞാണ് പുരാണങ്ങളുടെ ആവിർഭാവം.

> ''സ്ത്രീ ശൂദ്രദ്വിജബന്ധൂനാം
> ത്രയീ ന ശ്രുതിഗോചരാ
> കർമ്മശ്രേയസി മൂഢാനാം
> ശ്രേയ ഏവം ഭവേദിഹ.''

എന്ന ന്യായവും അവർ എടുത്തു കാട്ടുന്നു. ഇവിടെ അസംഗതമായി ചില സങ്കല്പങ്ങൾ പൊന്തിവരുന്നു. ത്രയീമന്ത്രങ്ങളിൽ സ്ത്രീകളുടെയും ശൂദ്രരുടെയും ഋക്കുകളുണ്ടല്ലോ. അവ അവർക്കുതന്നെ വിലക്കപ്പെട്ടതാണോ? എങ്കിൽ എത്ര കഷ്ടമാണ്? വേദങ്ങൾ ഉച്ചവർഗ്ഗത്തിൻെറയും പുരാണങ്ങൾ നീചവർഗ്ഗത്തിൻെറയും വകയായി മാറുമോ? അനുഭവത്തിലും യുക്തിയിലും ഈ വിചാരം സ്വീകാര്യമല്ല. ഉപനിഷത്തുകൾ പഠിക്കാൻ സമൂഹതലത്തിൽ അർഹതയില്ലാത്തവരെ സൃഷ്ടിക്കുകയെന്ന മഹാപരാധമാണ് മേല്പറഞ്ഞ സങ്കേതത്തിനുള്ളത്. സ്വാർത്ഥമോ തെററിദ്ധാരണയോമൂലം സ്മൃതികർത്താക്കൾ കുറിച്ചുവെച്ച ഒരാശയത്തിൽക്കവിഞ്ഞ് യാതൊരു പ്രത്യേകതയും അതിനു കൊടുക്കാവുന്നതല്ല.

ഹിന്ദുധർമ്മത്തിൻെറ ആധാരശിലകളാണു വേദങ്ങൾ. അതിന്മേൽ പടുത്തുയർത്തിയ എത്രയോ പ്രസ്ഥാനങ്ങളുണ്ട്. പലതിൻെറയും ആനുപൂർവ്വിപോലും വ്യക്തമല്ല. വ്യാഖ്യാനങ്ങൾ, നിരൂപണങ്ങൾ, ഖണ്ഡനമണ്ഡനങ്ങൾ തുടങ്ങി പലതുമുണ്ട്. അവയ്ക്കു് മൊത്തത്തിൽ ധർമ്മസംഹിതയെന്നു പേരുമുണ്ട്. അക്കൂട്ടത്തിൽ പരസ്പരപൂരകങ്ങളും എന്നാൽ വിഭിന്നങ്ങളുമായ പ്രസ്ഥാനങ്ങളാണ് ഉപനിഷത്തും പുരാണവും.

മന്ത്രവ്യാഖ്യാനങ്ങളാണ് ബ്രാഹ്മണങ്ങൾ. അവ ബ്രാഹ്മണർക്കു മാത്രമുള്ളതാണെന്നു വാദിക്കുന്നവർ പലരും ആവക ഗ്രന്ഥങ്ങൾ കണ്ടിരിക്കുവാനിടയില്ല. യജ്ഞാദികർമ്മങ്ങളെ വിധിക്കുകയും വിപരീതവൃത്തികളെ നിഷേധിക്കുകയും ചെയ്യുന്ന അനുശാസനങ്ങളാണ് ബ്രാഹ്മണങ്ങളധികവും. ആരണ്യകങ്ങളാകട്ടെ തത്വജ്ഞാനപരമായ ഏകാന്തചർച്ചകളും. അവയിൽ പല വിഷയങ്ങളും സംഗ്രഹിച്ചിട്ടുണ്ട്. 'അരണ്യസർവ്വകലാശാല'കളിൽ നടന്ന ഉഗ്രൻ 'സിമ്പോസിയ'ങ്ങളാണവ. ഉപനിഷത്തുകൾ അങ്ങനെയല്ല. പഠിച്ചവരും പരിശീലിച്ചവരുമായ ജിജ്ഞാസുക്കൾ സംശയനിവൃത്തിക്കും വിഷയവൈശദ്യത്തിനുംവേണ്ടി അർഹത്തമന്മാരായ ആചാര്യന്മാരെ സമീപിച്ച് ഭക്തിപ്രശ്രയപൂർവ്വം നടത്തുന്ന അന്വേഷണങ്ങളുടെ മറുപടിയാണുപനിഷത്ത്, അതുകൊണ്ടുതന്നെ അന്വർത്ഥമായ പേരും ലഭിച്ചിരിക്കുന്നു.

പുരാണങ്ങളിലാകട്ടെ ഇതേ വിഷയങ്ങൾ വിവിധരൂപങ്ങളിൽ വിവരിച്ചുകാണാം. വേദബാഹ്യങ്ങളല്ലാത്ത സ്ഥിതിക്ക് പുരാണമെന്ന പ്രസ്ഥാനം എങ്ങനെ രൂപപ്പെട്ടു? ഉപനിഷത്തുകൾക്കു പകരമാണോ അവ? അഥവാ പുരാണങ്ങളിൽനിന്നാണോ ഉപനിഷത്തുകളുടെ ഉദയം? ഇവിടെ സ്പഷ്ടമായി ചില എതിരഭിപ്രായങ്ങൾ കടന്നുവരുന്നു. ഒന്ന്, പുരാണേതിഹാസങ്ങൾ വേദോപബൃംഹണങ്ങളാണെന്നുള്ള വിശ്വാസത്തിനു് ഈ പ്രസ്താവം വിരുദ്ധമാകും; രണ്ട്, ഉപനിഷത്തുകൾ പുരാണങ്ങളെ വളരെയൊന്നും മാനിക്കുന്നില്ല. അവയ്ക്കു് സ്വാഭാവികമായും മേന്മയുണ്ട്. മൂന്ന്, കെട്ടുകഥകളും തത്വശാസ്ത്രവും തമ്മിൽ പൊരുത്തപ്പെടുമോ? ഇങ്ങനെ വ്യാമിശ്രങ്ങളായ പ്രശ്നങ്ങൾ ഒന്നിനൊന്നു തുടർന്നു വരുമെന്നു പ്രത്യേകം പറയേണ്ടി വരുന്നു.

''വേദങ്ങൾ കട്ടെടുത്തവനെ നിഗ്രഹിച്ച് അവ വീണ്ടെടുത്ത കഥയാണ് അവതാരങ്ങളിൽ ആദ്യത്തേതിൻെറ ആലംബം. വേദം സുരക്ഷിതവും പൂർണ്ണവുമായിരിക്കുകയെന്ന ഉപദേശമാണ

തിൻെറ ബീജവും. ഈ കഥ പുരാണത്തിൽ നിബന്ധിച്ചതു് വേദസംസ്കാരത്തെ രക്ഷിക്കുവാനല്ലേ? അതായതു്, വേദകവചംതന്നെ പുരാണം. എന്നാൽ ഉപനിഷത്തുകളുടെ കഥ അല്പമൊന്നു മാററിവെയ്ക്കേണ്ടിവരും.

ജ്ഞാനകാണ്ഡം സംക്ഷേപിച്ചതാണ് ബ്രഹ്മസൂത്രങ്ങൾ. അവയെ ശാരീരികസൂത്രങ്ങളെന്നും പറയും. വ്യാസകൃതങ്ങളാണവ. അദ്ദേഹംതന്നെ ഉപനിഷത്സാരസർവസ്വമായ ഗീത രചിച്ച് മഹാഭാരതമധ്യത്തിൽ വിന്യസിച്ചു. പുരാണേതിഹാസങ്ങളുടെ കർത്തൃത്വംകൂടി അദ്ദേഹത്തിനുണ്ട്. എന്നാൽ വ്യാസമുനി ഒരൊററ ഉപനിഷത്തുപോലും രചിച്ചിട്ടില്ല. എന്തായാവാം കാരണം?

ശ്രീശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രം, ഗീത, ദശോപനിഷത്ത്എന്നിവയ്ക്കാണു ഭാഷ്യം ചമച്ചതു്. അന്യൂനമായ ബ്രഹ്മതത്ത്വം പ്രസ്ഥാനത്രയത്തിലൂടെ സാക്ഷാത്കരിക്കുകയെന്ന ലക്ഷ്യം അവിടുന്നു നിറവേററി. പക്ഷേ, പുരാണങ്ങളിൽ ഒന്നുപോലും കൈകൊണ്ടു തൊട്ടില്ല. സർവ്വജ്ഞനായ ആ ആചാര്യനു് ഭാഗവതംപോലും പരിചിതമല്ലെന്നു പറയാമോ? എങ്കിൽ അതിൽക്കവിഞ്ഞ അവിവേകം മറെറാന്നില്ല. പുരാണങ്ങളിലെ ദേവീദേവന്മാരെ ധ്യാനിക്കാനും പൂജിക്കാനും ആവശ്യമായ ഉപാസനാപദ്ധതി ഏർപ്പെടുത്തിയ ആചാര്യസ്വാമികൾതന്നെയാണു് അദ്വൈതാചാര്യനായി മുൻപന്തിയിലെത്തിയതു്. അവിടുന്നു് പുരാണങ്ങളെ അവഗണിച്ചതായി സങ്കല്പിക്കതന്നെ വിഷമം. ചുരുക്കം ഇത്രയേയുള്ളു; ആ അദ്വൈതാചാര്യൻ ജ്ഞാനത്തിനു പ്രാമുഖ്യം നൽകി.

വ്യാസനാകട്ടെ ജ്ഞാനവും ഉപാസനയും തുല്യനിലയിൽ സ്വീകരിച്ചു. ബ്രഹ്മസൂത്രംവഴി തത്ത്വപ്രതിഷ്ഠാപനവും ഗീതയിലും പുരാണങ്ങളിലുംകൂടെ ഉപാസനാനിർദ്ദേശവും നിർവഹിച്ചു. പതിരില്ലാത്ത പതിനെട്ടു പുരാണങ്ങളും മഹാഭാരതവുമാണല്ലോ ഭഗവാൻ വ്യാസൻെറ വിജയ പതാകകൾ!

''അഷ്ടാദശപുരാണാനാം കർത്താ സത്യവതീസുതഃ''

എന്ന വചനമനുസരിച്ച് പുരാണകർത്തൃത്വം വ്യാസനുണ്ടു്. ഗ്രന്ഥബാഹുല്യം കണ്ടു് അമ്പരക്കുന്നവർ വ്യാസൻ ഒരാളല്ലെന്നും മററും വാദിക്കുന്നുണ്ടാവാം. അതിനു സമാധാനമുണ്ടു്. വേദങ്ങളെ വ്യസിച്ചതുപോലെ പുരാണങ്ങളെയും സമീചീനമായി സങ്കലനം ചെയ്തതായി കരുതിക്കൂടെ? അതിൻെറ അർത്ഥകല്പനയിൽ ദത്താവധാനനായ ആ ആചാര്യൻ പറയുന്നതു നോക്കുക:

''പുരാണവ്യാഖ്യാ ത്രിധാ – ആധിഭൌതികീ, ആധിദൈവീ, ആധ്യാത്മികീ ചേതി''

ഇങ്ങനെ വിഷയബോധത്തോടെ പുരാണങ്ങൾ ക്രമപ്പെടുത്തിയ യശസ്സാണു് വ്യാസൻ നേടുന്നതു്. ഇതിനുപോദ്ബലകമായ പുരാണവചനങ്ങൾ തന്നെയുണ്ടു്:

പുരാണം സർവ്വശാസ്ത്രാണാം പ്രഥമം ബ്രഹ്മണാ സ്മൃതം
അനന്തരം ച വക്ത്രേഭ്യോ വേദാ അസ്യ വിനിർഗതാഃ.

എന്ന മാത്സ്യപുരാണവചനത്തിൽനിന്നു് ആദ്യമുണ്ടായവ പുരാണങ്ങളാണെന്നും പിന്നീടാണു വേദങ്ങൾ പിറന്നതെന്നും കിട്ടുന്നു. 'സ്മൃതാ' (സ്മരിച്ചിട്ടു്) എന്ന പദം പ്രയോഗിച്ചതുകൊണ്ടു് പുരാണ''സ്മൃതി''യാണു് വേദനിർമ്മിതിക്കു കാരണമെന്നും വരുന്നു. ഈ നിഗമനം വൈദികക്കു് അരോചകമായിരിക്കും. ഇതും വ്യാസവചനമാണെന്നു് അവർ സമാധാനിക്കട്ടെ.

ശ്രീമദ് ഭാഗവതത്തിൽ:

ഇതിഹാസപുരാണാനി പഞ്ചമം വേദമീശ്വരഃ
സർവ്വേഭ്യ ഏവ വക്ത്രേഭ്യഃ സസൃജേ സർവദർശനഃ.
(3–12–39)

എന്നു വായിക്കുമ്പോഴും ഒരു സംശയം പൊന്തിവരുന്നു. പുരാണേതിഹാസങ്ങളും വേദങ്ങളും ഏകകാലത്തുണ്ടായെന്നല്ലേ അർത്ഥം? (ബ്രഹ്മാവു് പഞ്ചമുഖനായിരുന്ന കാലത്താവാം ഇതു സംഭവിച്ചതു്. കള്ളം പറഞ്ഞതിനു ശിക്ഷയായി പരമശിവൻ ബ്രഹ്മാവിൻെറ ശിരസ്സിലൊന്നു് നുള്ളിക്കളഞ്ഞ പുരാണകഥയുണ്ടു്.)

വേദങ്ങളിലും പുരാണങ്ങളെ സ്മരിക്കുന്നുണ്ടു്. അഥർവണത്തിൽ:

''ഋചഃ സാമാനി ഛന്ദാംസി പുരാണം യജുഷാ സഹ''
(11–4–24)

എന്നു കാണുന്നു. വേദത്തോടൊപ്പം പുരാണവും അഭ്യസിക്കണമെന്നാണു താത്പര്യം. ഛാന്ദോഗ്യോപനിഷത്തിൽ:

''സ ഹോവാച ഋഗ്വേദം ഭഗവോഽധ്യേമി, യജുർവേദം സാമവേദമഥർവണം ചതുർത്ഥ–

മിതിഹാസപുരാണം പഞ്ചമം വേദാനാം വേദം'' (7 – 1 – 1, 2) എന്നു കാണുന്നു. ഇവിടെ വേദങ്ങൾക്കും വേദമാണ് പുരാണമെന്നുള്ളതു് അത്ഥസിദ്ധമാണ്. ബൃഹദാരണ്യകോപനിഷത്തിലും:

''സ യഥാർദ്രൈധാഗ്നേരഭ്യാഹിതാത് പൃഥഗ് ധൂമാ വിനിശ്ചരന്ത്യേവം വാ അരേ$f$– സ്യാമേതദൃഗ്വേദോ യജുർവേദസ്സാമവേദോ$f$ഥർവണാംഗിരസ ഇതിഹാസം പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ, സൂത്രാണ്യനു– വ്യാഖ്യാനി വ്യാഖ്യാനാന്യസ്യൈവൈതാനി നിശ്വസിതാനി'' എന്നുപന്യസിക്കുന്നു. ''തസ്യ നിശ്വസിതം വേദാഃ'' എന്നതിൻെറ ഉപബൃംഹണമാണല്ലോ ഇതു്. അനുവ്യാഖ്യാനങ്ങൾ മന്ത്രാത്ഥവിവരണങ്ങളും വ്യാഖ്യാനങ്ങൾ അത്ഥവാദപ്രകാശനങ്ങളുമാണെന്നത്രേ പണ്ഡിതന്മാരുടെ മതം.

മേല്പറഞ്ഞ സംഗതികളിൽനിന്നു് വേദങ്ങളും പുരാണങ്ങളും ജന്യജനകത്വേനയോ സഹോത്ഥത്വേനയോ ഏകകാലത്തു പ്രചരിച്ചിരുന്നതായും അവയുടെ ചമത്കാരങ്ങൾ ഭിന്നിച്ചിരുന്നതായും വ്യക്തമാകുന്നു. ചുരുക്കത്തിൽ പുരാണങ്ങൾ വേദാത്ഥങ്ങളെ വളച്ചൊടിച്ചതല്ലെന്നും പുരാണങ്ങളിലെ അത്ഥവാദങ്ങൾ വേദഭാഷ്യങ്ങളിലും ഉപനിഷത്തുകളിലും കടന്നുകൂടിയതാണെന്നും പറയേണ്ടിവരും. ഈ അടിസ്ഥാനത്തിലാണ് വ്യാസദേവൻ പുരാണങ്ങളേയും 'വ്യസി'ച്ചുവെന്നു പറഞ്ഞതു്.

പുരാണസങ്കേതങ്ങൾ വേദങ്ങളിലും ഉപനിഷത്തുകളിലും വ്യാപരിച്ചതിനു് ധാരാളം തെളിവുകളുണ്ട്. ഏറെക്കുറെ എല്ലാ അവതാരകഥകളും അവയിൽ പ്രതിഫലിച്ചു കാണാം. ചില ഉദാഹരണങ്ങൾ ചുവടെ ചേക്കുന്നു:

ഋഗ്വേദത്തിൽ—

''സ്തോത്രം രാധാനാം പതേ'' (1 – 30 – 5) എന്നും

''ഗവാമപവ്രജം വൃധി'' (1 – 10 – 7) എന്നും,

''ത്വം നൃചക്ഷാ വൃഷഭാനുപൂർവീഃ
കൃഷ്ണാസ്വഗ്നേ അരുഷോ വിഭാഹി''(3 – 15 – 3)

എന്നുമുള്ള മന്ത്രങ്ങൾ ശ്രീകൃഷ്ണാവതാരത്തെയും,

''ഭദ്രോ ഭദ്രയാ സചമാന—'' എന്നു തുടങ്ങുന്ന യജുർമന്ത്രം രാമാവതാരത്തെയും പരാമശിക്കുന്നു. കൃഷ്ണോപനിഷത്തിൽ ശ്രീകൃഷ്ണകഥയും രാമപൂവ്താപിന്യുപനിഷത്തിൽ ശ്രീരാമകഥയും ഏറെക്കുറെ മുഴുവനുമുണ്ട്. ഗോപാലപൂവ്താപിനി, സീത, രാമരഹസ്യം, നൃസിംഹതാപിനി, ഗണപതി, രുദ്രം മുതലായ ഉപനിഷത്തുകൾക്കു് അതാതു് അവതാരമൂത്തികളോടും പുരാണസങ്കല്പങ്ങളോടും ബന്ധമുണ്ട്. വിസ്തരഭയത്താൽ ഉദാഹരിക്കുന്നില്ല.

ഉപനിഷത്തുകൾക്കു് ക്രമമില്ലായ്മയെന്ന തരക്കേട് സംഭവിച്ചിട്ടുണ്ട്. ജട, ഘനം മുതലായ പാഠക്രമം നിബന്ധിച്ചിരുന്നതുമൂലം വേദങ്ങൾക്കു് കാലഹരണദോഷം വന്നിട്ടില്ല. എന്നാൽ ഉപനിഷത്തുകൾ കാലംകൊണ്ടു മാറിയും മറിഞ്ഞും പുനരുക്തമോ വ്യാമിശ്രമോ ചിലപ്പോൾ ധ്വസ്തമോ ആയി. അവയുടെ സംഖ്യതന്നെ നിയതമല്ല. മുക്തികോപനിഷത്തനുസരിച്ചു് 108 ആണെങ്കിലും ''ശാഖയ്ക്കു് ഒന്നു്'' എന്ന കണക്കിനു് 1130 ഉപനിഷത്തുകൾ ഉണ്ടാകണമത്രേ. പലതും മൺമറഞ്ഞു. ഉള്ളവതന്നെ വികൃതങ്ങളും ദൂഷിതങ്ങളുമായിരിക്കുന്നു. എങ്കിലും ആദ്യത്തെ പത്തു് എണ്ണത്തിനു് (ഈശ, കേന, കഠ, പ്രശ്ന, മുണ്ഡക, മാണ്ഡൂക്യ, തൈത്തിരീയ, ഐതരേയ, ഛാന്ദോഗ്യ, ബൃഹദാരണ്യകങ്ങൾക്കു്) ഭാഷ്യഭാഗ്യം ലഭിച്ചതുമൂലം അക്ഷുണ്ണങ്ങളാണിന്നും. ശ്വേതാശ്വതരവും കൌഷീതകിയും വലിയ ആക്രമണം പററാതെയുണ്ട്. മററുള്ളവയിൽ 'കൈക്രിയകൾ' ധാരാളമാണ്. അല്പബുദ്ധികളുടെ സ്വതന്ത്രസൃഷ്ടികളായ 'അള്ളോ'പനിഷത്തും മററും ഉദാഹരണമാണല്ലൊ.

പുരാണസാഹിത്യം ഇവയേക്കാൾ എത്രയോ ബൃഹത്താണ്. മുഴുവൻ വായിച്ചവർ ഇക്കാലത്തു് ആരെങ്കിലും കാണുമോ? ഭാഗവതപ്രകാരമുള്ള 18 എണ്ണത്തിലായി നാലുലക്ഷത്തിലധികം ശ്ലോകമുണ്ട്. ഉപപുരാണങ്ങൾ 27 എണ്ണമുള്ളതുകൂടി കൂട്ടിയാൽ ആകെച്ചേന്നു് പതിനൊന്നോ പന്ത്രണ്ടോ ലക്ഷം ശ്ലോകങ്ങൾ!! അവയിലെ വിഷയങ്ങളോ വിശ്വവ്യാപകമായ ഒരശ്വത്ഥത്തിൻെറ ശാഖോപശാഖകളിൽ ചാഞ്ചാടുന്ന തളിരിലകൾപോലെ അസംഖ്യേയങ്ങൾ! ശൈവം, ശാക്തം, വൈഷ്ണവം, ബ്രാഹ്മം തുടങ്ങിയ സമഷ്ടിഭേദങ്ങളുണ്ടെങ്കിലും പുരാണസാമ്രാജ്യത്തിൻെറ അധീശാധികാരം

# ശ്രീശങ്കരദിഗ്വിജയം

ഗണാനന്ദസ്വാമി

ശ്രുതിസ്മൃതിപുരാണാനാമാലയം കരുണാലയം
നമാമി ഭഗവത്പാദശങ്കരം ലോകശങ്കരം.

പുരാണകഥാഖ്യാനമാണല്ലോ വിഷയം. അതിലേയ്ക്കു ശ്രീശങ്കരദിഗ്വിജയം തിരഞ്ഞെടുത്തതു് എന്തുകൊണ്ടു് എന്നൊരു സംശയമുദിയ്ക്കാം. എണ്ണപ്പെട്ട പുരാണങ്ങൾ പതിനെട്ടും ഉപപുരാണങ്ങൾ പതിനെട്ടും അവയുടെ നടുനായകമായ ശ്രീമദ് ഭാഗവതവുമുണ്ടായിരിയ്ക്കെ ആചാര്യസ്വാമികളുടെ ജീവിതകഥയെ മാത്രമാധാരമാക്കി എഴുതിയിട്ടുള്ള പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രസക്തി എന്തെന്നല്ലെ? അതേപ്പററി അല്പം പറയാം.

ശ്രീശങ്കരദഗ്വിജയത്തിന്റെ കർത്താവും ശ്രീശങ്കരന്റെ മഹത്ത്വത്തെ ലോകസമക്ഷം പ്രഖ്യാപനം ചെയ്ത യതിവര്യനമായ ശ്രീമദ് വിദ്യാരണ്യസ്വാമികൾപോലും ഭയാശങ്കകളോടെമാത്രം കൈകാര്യം ചെയ്യാൻ മുതിരുന്ന ശ്രീശങ്കരചരിതത്തിന്റെ മഹത്ത്വവും ഗാംഭീര്യവും എത്ര ഉണ്ടെന്നു് ഊഹിക്കാവുന്നതാണു്. അതുകൊണ്ടു് ഗ്രന്ഥത്തിലെ വിഷയമാഹാത്മ്യത്തിന്നു് വേറെ തെളിവൊന്നും ആവശ്യമില്ല.

പുരാണം പഞ്ചലക്ഷണമെന്നും ദശലക്ഷണമെന്നും പറയപ്പെട്ടിട്ടുണ്ടു്. സർഗ്ഗം, പ്രതിസർഗ്ഗം, വംശം; മന്വന്തരം, വംശാനുചരിതം; വേദമന്ത്രങ്ങൾക്കാണു്. ഉപനിഷത്തുകൾക്കു് ഈ മഹത്ത്വം അവകാശപ്പെട്ടുകൂടാ.

പുരാണസംഹിതയെ സമന്വയിപ്പിക്കുന്ന രാമായണവും മഹാഭാരതവും ഈ വൈപുല്യത്തെ ലഘൂപ്പെടുത്തി. അതിനെ ഒന്നുകൂടി പരിഷ്കരിച്ചു് ശ്രീമദ് ഭാഗവതവും നമുക്കുപാദേയമായി. ഇവിടെയാണു് വ്യാസമഹർഷിയെ നാം പുരാണകർത്താവായി സ്വീകരിക്കുന്നതും.

എല്ലാ പുരാണങ്ങളും ഏകകാലത്തുണ്ടായതോ ഒരു ദിക്കിൽ പ്രചരിച്ചതോ ആകണമെന്നില്ല. ബാലിദ്വീപുകാർക്കു് മഹാപുരാണം ഒന്നേയുള്ളൂ; ബ്രഹ്മാണ്ഡപുരാണം. ഇതുപോലെ വേറെയും ഉദാഹരണങ്ങൾ ഉണ്ടെന്നുവരാം.

പുരാണപരമ്പരയും ഉപനിഷത്പരമ്പരയും രണ്ടാണെന്നും അവയ്ക്കു് ലക്ഷ്യഭേദമുണ്ടെന്നും പറഞ്ഞുകഴിഞ്ഞു. എന്നാൽ ഭാഷാപരമായ പരിവർത്തനം നോക്കിയും വിഷയങ്ങളുടെ ഗാംഭീര്യം പരിഗണിച്ചും കാലഘട്ടം നിർണ്ണയിക്കുന്നതിൽ ഒട്ടേറെ അസാംഗത്യങ്ങളുണ്ടു്. ഉപദേശഭാഷയും കവിഭാഷയും എന്നും രണ്ടാണു്. അർവാചീനോപനിഷത്തുകളിൽപ്പോലും കൃത്രിമമായി പൂർവ്വഭാഷാസാമരസ്യം വരുത്തുന്ന സ്വഭാവം കണ്ടിട്ടുള്ളതുകൊണ്ടു്, ഭാഷയല്ല കാലനിർണ്ണയത്തിനു പററിയ ഉപാധിയെന്നു സമ്മതിച്ചേതീരൂ.

കല്പാന്തരങ്ങളിലൂടെ വളർന്നുവന്ന കഥാബീജങ്ങളും അന്യാപദേശങ്ങളുമാണു് പുരാണസമ്പത്തു്. അവയിലെ വിഷയങ്ങൾ മുഖ്യമായും:

അത്ര സർഗ്ഗോ വിസർഗ്ഗശ്ച സ്ഥാനം പോഷണമൂതയഃ
മന്വന്തരേശാനുകഥാ നിരോധോ മുക്തിരാശ്രയഃ.

എന്നു പത്തായി സംഗ്രഥിച്ചുകൊണ്ടാണു് ഭാഗവതകാരൻ വർണ്ണിക്കുന്നതു്. ചരിത്രമോ ഉപാഖ്യാനമോ വർണ്ണിച്ചിരുന്നാലും പ്രധാനലക്ഷ്യം ജ്ഞാനസാധനയും അതിന്നുപയുക്തമായ ഉപാസനാപദ്ധതിയുംതന്നെ. ഇതിലേയ്ക്കു് അതിശയോക്തിയും കാല്പനികതയും പരോക്ഷവാദവും വേണ്ടിവരും. ആകയാൽ പരോക്ഷവാദമായ പുരാണവും പ്രത്യക്ഷവാദമായ ഉപനിഷത്തും പരസ്പരപൂരകങ്ങളായി അനാദികാലത്തുതന്നെ പ്രസ്ഥാനഭേദങ്ങളായിട്ടുണ്ടെന്നു് തല്ക്കാലം പറഞ്ഞു വെയ്ക്കട്ടെ!



വിദിതാഖിലശാസ്ത്രസുധാജലധേ മഹിതോപനിഷത്കഥിതാർത്ഥനിധേ
ഹൃദയേ കലയേ വിമലം ചരണം ഭവ ശങ്കര ദേശിക മേ ശരണം.

എന്ന അഞ്ചു ലക്ഷണങ്ങൾ ശങ്കരദിഗ്‌വിജയത്തിൽ കണ്ടെത്താൻ പ്രയാസമുണ്ട്. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികം, മന്വന്തരകഥ, ഈശാനകഥ, നിരോധം, മുക്തി, ആശ്രയം. ഈ ദശലക്ഷണങ്ങളിൽ മുഖ്യമായ ചിലതിനെ ശ്രീശങ്കരദിഗ്‌വിജയത്തിൽ ഘടിപ്പിക്കുവാൻ പ്രയാസമുണ്ടാവുകയില്ല. എല്ലാ ലക്ഷണങ്ങളുമില്ലെങ്കിലും പുരാണത്വത്തിനു കുറവു പറഞ്ഞുകൂടാ. ഉദ്ദേശം സാധിപ്പിക്കുന്നുണ്ടോ, എങ്കിൽ പുരാണത്തിൽ പെടുത്താം. ''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്'' എന്ന ആപ്തവാക്യപ്രകാരം വേദത്തെ പോഷിപ്പിക്കയാണ് പുരാണത്തിന്റെ ഉദ്ദേശം. വേദവേദാന്താർത്ഥപോഷണത്തിന് ഏററവും ഉതകുന്നതാണ് ആചാര്യകഥാനിബദ്ധമായ ഈ പുരാണം. ഭാഗവതരീത്യാ പറഞ്ഞാൽ 'ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ വർണ്ണനം'' എന്നുള്ളതുകൊണ്ട് പത്താമത്തെ ലക്ഷണമായ ആശ്രയത്തിന്റെ വിശുദ്ധിയ്ക്കുവേണ്ടിയാണ് മററ് ഒൻപതു ലക്ഷണങ്ങളും വർണ്ണിച്ചിരിക്കുന്നതു്. പരമാത്മാവെന്നും പരബ്രഹ്മമെന്നും പറയപ്പെടുന്ന ആശ്രയത്തെപ്പററിപ്പഠിപ്പിക്കയാണു പ്രധാനമായി പുരാണങ്ങൾ ചെയ്യുന്നതു്. ഈ പുരാണപുരുഷന്റെ – ശ്രീശങ്കരന്റെ – അവതാരകൃത്യം മറെറാന്നല്ല എന്നുള്ളതുകൊണ്ട് ശ്രീശങ്കരചരിതം പുരാണമുഖ്യമെന്നുപോലും വ്യവഹരിക്കപ്പെടുന്നതിൽ തെററില്ല. ജ്ഞാനവിരാഗഭക്തിസഹിതമായ നൈഷ്കർമ്മ്യം ഇതിൽ ആവിഷ്കരിക്കപ്പെട്ടിട്ടുണ്ട്. നൈഷ്കർമ്മ്യസ്ഥന്മാരായ അനവധി മഹാപുരുഷന്മാരുടെ ചരിത്രവർണ്ണനംകൊണ്ട് പുഷ്കലമാണ് ഈ ശങ്കരചരിതം എന്നുള്ളതിനാൽ ഭാഗവതപുരാണംപോലെതന്നെ ഇതു ശ്രേഷ്ഠമാണ്. കൈവല്യമാകുന്ന മുഖ്യപ്രയോജനത്തോടുകൂടിയതും ബ്രഹ്മാത്മൈകത്വലക്ഷണവും അദ്വിതീയവസ്തുനിഷ്ഠവുമായ സർവ്വവേദാന്തസാരം യുക്തി, അനുഭവം ഇവയുടെ വെളിച്ചത്തിൽ ആവിഷ്കരിച്ച ആദിശങ്കരാചാര്യരുടെ ചരിതം പ്രതിപാദിക്കുന്ന ഈ ഗ്രന്ഥം ഏതർത്ഥത്തിലും പുരാണങ്ങളുടെ കൂട്ടത്തിൽ പരിഗണനം അർഹിക്കുന്നതുതന്നെ.

ശ്രീശങ്കരചരിതങ്ങൾ പലതുണ്ട്. ആനന്ദഗിരിയുടെ ശങ്കരവിജയം. ചിദ്‌വിലാസന്റെ ശങ്കരവിജയവിലാസം, ചിത്സുഖമുനിയുടെ ബൃഹത് ശങ്കരവിജയം, മാധവാചാര്യരുടെ സംക്ഷേപശങ്കരവിജയം, ഗോവിന്ദനാഥന്റെ ശങ്കരാചാര്യചരിതം, സദാനന്ദന്റെ ശങ്കരദിഗ്‌വിജയം, കേരളീയശങ്കരവിജയം, വ്യാസാചലീയശങ്കരവിജയം തുടങ്ങി ഒരു നീണ്ട പട്ടിക തന്നെയുണ്ട്. എന്നാൽ പുരാണലക്ഷണങ്ങൾ ഏറെക്കുറെ തികഞ്ഞുകാണുന്നതും അപൂർണ്ണത, അതിശയോക്തി എന്നീ ദോഷങ്ങൾ കുറവുള്ളതും പൊതുവിൽ സ്വീകാര്യമായതും ക്രിസ്ത്വബ്ദം 14-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന വിദ്യാരണ്യസ്വാമികളാൽ വിരചിതമായ ശ്രീമത് ശങ്കരദിഗ്‌വിജയമാണ്.

ശ്രീശങ്കരൻ പുരാണപുരുഷനോ ചരിത്രപുരുഷനോ എന്നു ഖണ്ഡിതമായി പറയാൻ പാടില്ലാത്തവിധം അദ്ദേഹത്തിന്റെ അദ്ഭുതാവഹമായ ജന്മകർമ്മങ്ങൾ ചരിത്രത്തിലും പുരാണത്തിലും ഒരുപോലെ പ്രതിഷ്ഠ നേടിയിരിക്കുന്നു.

ആധുനിക ചരിത്രകാരന്മാർ ശ്രീശങ്കരന്റെ ജീവിതകാലം ക്രിസ്ത്വബ്ദം 788-നും – 820-നുമിടയിലേയ്ക്കു താഴ്ത്തിക്കൊണ്ടുവരുമ്പോൾ ബി. സി. ഒന്നാം ശതകത്തിലായിരുന്നു ശ്രീശങ്കരൻ ജീവിച്ചിരുന്നതെന്നു കരുതുന്നവരും ഇല്ലാതില്ല. വാചസ്പതിമിശ്രൻ, ധർമ്മകീർത്തി, ജിനസേനൻ, ശ്രീകണ്ഠൻ മുതലായി ശ്രീശങ്കരനുശേഷമുള്ള ഗ്രന്ഥകാരന്മാരുടെ കാലനിർണ്ണയം ആശ്രയിച്ച് ശ്രീശങ്കരൻ ക്രിസ്ത്വബ്ദം 788-ൽ ജനിച്ചു എന്നാണ് പണ്ഡിതാഭിപ്രായം. ജനനകാലം 688-ൽ ആയിരുന്നു എന്നു സ്ഥാപിക്കുന്നവരും ഇല്ലാതില്ല. നൂററാണ്ടുകളുടെ അകലം ഈ രണ്ടു പക്ഷക്കാർക്കും തമ്മിലുണ്ട്. സ്കാന്ദ,വായുപുരാണങ്ങളോളം പഴക്കമുള്ളതാണ് ശ്രീശങ്കരന്റെ ജീവിതമെന്നു പറയാനും പ്രമാണഗ്രന്ഥങ്ങളുണ്ട്.

വ്യാകുർവ്വൻ വ്യാസസൂത്രാർത്ഥം ശ്രുതേരർത്ഥം യഥോചിതം
ശ്രുതേർന്യായഃ സ ഏവാർത്ഥഃ ശങ്കരഃ സവിതാനനഃ.

എന്ന ശിവപുരാണാന്തർഗതമായ ശ്ലോകം ഉദ്ധരിച്ച് ധനപതിസൂരികൾ ശങ്കരദിഗ്‌വിജയത്തിന്റെ വ്യാഖ്യാനത്തിൽ ശ്രീശങ്കരന്റെ ശിവാവതാരത്വം സ്ഥാപിക്കുന്നുണ്ട്. ശ്രീമദ്ഭാഗവതത്തിന്റെ കാലത്തിനും മുമ്പാണ് ശ്രീശങ്കരൻ ജീവിച്ചിരുന്നതെന്ന് അനുമാനിക്കാം.

ശ്രീശങ്കരൻ തന്റെ ഭാഷ്യത്തിലൊരിടത്തുപോലും ഭാഗവതത്തിൽനിന്നുള്ള ഉദ്ധരണികൾ എടുത്തിട്ടില്ല. (എന്നാൽ വിഷ്ണുപുരാണത്തിൽനിന്നും മററും ഉദ്ധരിച്ചിട്ടുള്ളതായി കാണുന്നു.) ഭാഗവതം അന്നുണ്ടായിരുന്നെങ്കിൽ തന്റെ അദ്വൈതസിദ്ധാന്തം സ്ഥാപിക്കുന്നതിന് ഏററവും സഹായിക്കുന്ന ഒരു സ്മൃതിപ്രമാണമെന്ന നിലയ്ക്ക് ഭാഗവതത്തിൽനിന്ന് അദ്ദേഹം അനവധി ഉദ്ധരണികൾ എടുത്തുകാട്ടുമായിരുന്നു. പൂർണ്ണാനദി ഗതി മാറി ഒഴുകിയതിനെപ്പററിയോ, അതിന്റെ പുണ്യതടത്തിൽ വൃഷഭാദ്രിയിൽ രാജശേഖരഭൂപാലനാൽ നിർമ്മിക്കപ്പെട്ട ശിവക്ഷേത്രത്തെപ്പററിയോ വല്ല രേഖകളും കണ്ടുപിടിക്കാമെങ്കിൽ അത്രയ്ക്കു പ്രാചീനത ശ്രീശങ്കരനും കല്പിക്കപ്പെടാം. ശ്രീശങ്കരന്റെ ദേഹോത്സർഗ്ഗസ്മാരകമായി അതു കഴിഞ്ഞ് അഞ്ചു വർഷത്തിനുള്ളിൽ ആരംഭിച്ചതാണ് കൊല്ലവർഷമെന്നുള്ള കേരളീയ സിദ്ധാന്തവും ആധുനികചരിത്രകാരന്മാരുടെ അഭിപ്രായവും ഏതാണ്ട് യോജിക്കുന്നുണ്ട്. എന്നാൽ വേദബാഹ്യങ്ങളും വേദവിരുദ്ധങ്ങളുമായ മതങ്ങളെ എല്ലാം വിമർശിച്ചിട്ടുള്ള ശ്രീശങ്കരൻ ക്രൈസ്തവ മുഹമ്മദാദി മതങ്ങളെപ്പററി ഒരിടത്തും പരാമർശിച്ചിട്ടില്ലാത്തതിനാൽ ആ വക മതങ്ങൾക്ക് ഭാരതത്തിൽ പ്രതിഷ്ഠയോ പ്രചാരമോ സിദ്ധിക്കുന്നതിനു മുമ്പായിരിക്കണം ശ്രീശങ്കരന്റെ ജീവിതകാലമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു.

ആദിശങ്കരന്റെ ജന്മദേശം ആലുവായ്ക്ക് ഏഴ നാഴിക വടക്കുകിഴക്ക് പൂർണ്ണാനദിയുടെ പുണ്യാശ്ലേഷത്താൽ പുഷ്പശഷ്പഫലാകീർണ്ണമായ കാലടിഗ്രാമമാണെന്ന് ഇന്ന് ആസേതുഹിമാചലം സമ്മതിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഒരായിരം വർഷം വിസ്മൃതിയിലാണ്ടുകിടന്നിരുന്ന കാലടി ഇപ്പോൾ അതിന്റെ മഹത്വത്തിനൊത്തു പ്രസിദ്ധമായിക്കൊണ്ടിരിക്കുന്നു.

മററവതാരപുരുഷന്മാരെപ്പോലെതന്നെ ശ്രീശങ്കരനും ദിവ്യഗർഭസംഭൃതനാണെന്ന് ജീവചരിത്രങ്ങളിൽനിന്നും ഐതിഹ്യങ്ങളിൽനിന്നും മനസ്സിലാകുന്നു. കാലടിഗ്രാമത്തിലെ കൈപ്പള്ളി ഇല്ലത്തെ ഭക്തദമ്പതികളായ ശിവഗുരുവും ആര്യാംബയുമാണ് ശ്രീശങ്കരന്റെ മാതാപിതാക്കൾ. ദീർഘകാലത്തെ കഠിനതപസ്സിന്റെ ഫലമായി പ്രസന്നനായ വൃഷാചലപതി ശ്രീപരമേശ്വരൻ അവർക്കു പുത്രനായി അവതാരം ചെയ്തു. ഈ വൃഷാചലവും കാലടിയും പൂർണ്ണാനദിയും തമ്മിൽ തമ്മിൽ അടുത്തു സ്ഥിതിചെയ്യുന്നതായിട്ടാണ് ശ്രീശങ്കരദിഗ്‌വിജയത്തിൽ ചിത്രീകരിച്ചിരിക്കുന്നത്. പ്രസ്തുതഭാഗം ചരിത്രാന്വേഷികളുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്. പ്രസക്തഭാഗം ഉദ്ധരിക്കാം:

''തതോ മഹേശഃ കില കേരളേഷു
ശ്രീമദ് വൃഷാദ്രൗ കരുണാസമുദ്രഃ
പൂർണ്ണാനദീപുണ്യതടേ സ്വയംഭൂ-
ലിംഗാത്മനാനംഗധഗാവിരാസീത്

തമ്മോദിതഃ കശ്ചന രാജശേഖരഃ
സ്വപ്നേ മുഹുർദൃഷ്ടതദീയവൈഭവഃ
പ്രാസാദമേകം പരികല്പ്യ സുപ്രഭം
പ്രാവർത്തയത്തസ്യ സമർഹണം വിഭോഃ.

തസ്യേശ്വരസ്യ പ്രണതാർത്തിഹന്തുഃ
പ്രസാദതഃ പ്രാപ്തനിരീതിഭാവഃ
കശ്ചിത്തദഭ്യാശഗതോഗ്രഹാരഃ
കാലട്യഭിഖ്യോസ്തി മഹാൻ മനോജ്ഞഃ.''

പൂർണ്ണാനദിയുടെ പുണ്യതടത്തിൽ – ശ്രീവൃഷഭാദ്രിയിൽ കാമാരിയായ ശിവൻ സ്വയംഭൂലിംഗരൂപത്തിൽ ആവിർഭവിച്ചു എന്നും അവിടെ രാജശേഖരനെന്ന രാജാവിന് സ്വപ്നദർശനം സിദ്ധിച്ചതിന്റെ ഫലമായി ഒരു ക്ഷേത്രം നിർമ്മിച്ച് പൂജാദികൾക്ക് ഏർപ്പാടു ചെയ്തു എന്നും ആ ഈശ്വരന്റെ പ്രസാദം നിമിത്തം ഈതിബാധകളേൽപ്പെടാതെ മനോജ്ഞമായ ഒരു കാലടിഗ്രാമം വൃഷഭാദ്രിയുടെ സമീപത്തുണ്ട് എന്നുമാണ് മേലുദ്ധരിച്ച ശ്ലോകങ്ങളുടെ അർത്ഥം. ഈ വൃഷഭാദ്രി തൃശ്ശൂർ വടക്കുന്നാഥൻ കുന്നാകാൻ തരമില്ല. പ്രത്യുത മലയാററൂർ കുന്നല്ലേ എന്നു സംശയിക്കുന്നു.

അവിടെയുണ്ടായിരുന്ന ശിവക്ഷേത്രം കാലത്തിന്റെ അപ്രതിഹതമായ ഗതിയിലും പരിതഃസ്ഥിതികളുടെ സമ്മർദ്ദത്തിലുംപെട്ട് നശിച്ചുപോയതായിരിക്കാമെന്ന കിംവദന്തിയും ഈ അഭ്യൂഹത്തെ സഹായിക്കുന്നു. അങ്ങനെയുള്ള കാലടിയിലെ വിദ്യാധിരാജനെന്ന പേരുകേട്ട ബ്രാഹ്മണന്റെ പുത്രനായ ശിവഗുരുവാണ് ശ്രീശങ്കരന്റെ പിതാവെന്നു പ്രസിദ്ധം. മാതാവ് ആര്യാംബയും. അവരുടെ തപസ്സും ഭക്തിയും കൊണ്ട് സന്തുഷ്ടനായ ഭഗവാൻ പ്രത്യക്ഷനായി അവരുടെ പുത്രനായവതരിയ്ക്കാനിച്ഛിക്കുന്നതാ

യറിയിച്ചു. ധമ്മസംസ്ഥാപനമാണല്ലോ ഈശ്വരാവതാരത്തിൻെറ ഉദ്ദേശം. വേദവിരുദ്ധമായ ബൗദ്ധ, ജൈന, കാപാലികാദിമതങ്ങളുടേയും പരസ്പരവിരുദ്ധമായ ആചാരാനുഷ്ഠാനങ്ങളോടു കൂടിയ തന്ത്രാഗമസമ്പ്രദായങ്ങളുടേയും അതിപ്രസരംകൊണ്ടു് സനാതനധമ്മം ക്ഷയിച്ചപ്പോഠം ബ്രഹ്മാദിദേവന്മാരും നാരദാദിമഹഷിമാരും സനകാദിയോഗികളും കൈലാസഗിരിയിലെത്തി ശ്രീപരമേശ്വരനെ സമീപിച്ചു സങ്കടമുണത്തിച്ചു. സവ്ജ്ഞനായ ഭഗവാൻ സ്വയമവതരിച്ചു് ധമ്മരക്ഷചെയ്യാമെന്നു സമ്മതിച്ചു. ദേവന്മാരും അവതാരകൃത്യത്തിൽ അദ്ദേഹത്തെ സഹായിക്കാൻ ഓരോ സ്ഥാനത്തു നേരത്തെക്കൂട്ടി ജനിച്ചുകൊള്ളാമെന്നു സമ്മതിച്ചു. ശ്രീപരമേശ്വരൻ യതിവേഷധാരനായി പരമഹംസപരിവ്രാജകനായി അവതരിച്ചപ്പോഠം ബ്രഹ്മാവു് മണ്ഡനനായും സരസ്വതി ഉഭയഭാരതിയായും; വിഷ്ണു സദാനന്ദനായും ഗുഹാദികഠം ഇതരശിഷ്യന്മാരായും തീന്നു എന്നുള്ള വണ്ണന ശങ്കരചരിതത്തിനു് പുരാണത്തിൻെറ പരിവേഷം പകന്നു കൊടുക്കുന്നു.

ഉപനയിക്കുന്നതിനു മുമ്പുതന്നെ മൂന്നു വയസ്സിനുള്ളിൽ സംസ്കൃതഭാഷമുഴുവൻ വശമാക്കി കാവ്യനാടകാദികളെല്ലാം അഭ്യസിച്ചുകഴിഞ്ഞു. ഒരിക്കൽ കേട്ടാൽ മറക്കാതിരിക്കുക, ശ്രവണമാത്രത്താൽ വിഷയങ്ങഠം ഹൃദിസ്ഥമാക്കുക, സഹപാഠികഠംക്കു ഗുരുവായിരിക്കുക ഇതെല്ലാം ഈ അദ്ഭുതശിശുവിൻെറ വിനോദങ്ങളായിരുന്നു. അച്ഛൻെറ മരണാനന്തരം ആയ്യാംബതന്നെ മകനെ ഉപനയിച്ചു. സാംഗോപാംഗവേദാദികളെല്ലാം പഞ്ചഹായനനായ ശങ്കരശിശു അഭ്യസിച്ചു. ഉപനീതസഖാക്കളോടുകൂടി ഭിക്ഷയ്ക്കു പോയ ഗൃഹത്തിലെ ദാരിദ്ര്യം നീക്കാൻ ലക്ഷ്മീകടാക്ഷംകൊണ്ടു് കനകാമലകവഷം ചെയ്യിക്കുക, വൃദ്ധമാതാവിനു നീരാടുവാൻ പൂണ്ണാനദിയെ ഗൃഹാങ്കണസമീപമാകഷിക്കുക, യോഗശക്തികൊണ്ടു് മുതലയെ കാട്ടി മാതാവിൽനിന്നു സന്ന്യാസത്തിന്നനുമതി വാങ്ങുക; ഇതെല്ലാം അശ്രുതപൂവ്വവും അത്ഭുതാവഹങ്ങളുമായ ദിവ്യലീലകളാണു്.

സ്വകുലദേവതയായ ശ്രീകൃഷ്ണനെ പൂണ്ണാനദിയുടെ നീരൊഴുക്കിൽ പെടാതെ നിരപായമായ സ്ഥലത്തു പ്രതിഷ്ഠിച്ചശേഷം ജനനിയുടെ പരിരക്ഷണത്തിനു് ഏപ്പാടുചെയ്തു് സിദ്ധഗുരുവിനെ തേടി നമ്മദാനദീതീരത്തെത്തുക: നിവ്വികല്പസമാധിനിഷ്ഠനായ ഗോവിന്ദഭഗവത്പാദക്കു് സമാധിഭംഗംവരുത്തിയ നദിയെ കമണ്ഡലുവിലാക്കി ഗുരുവിനത്ഭുതമുളവാക്കുക; പ്രഥമദശ്നത്തിൽത്തന്നെ ഉത്തമാധികാരിയെന്നു കണ്ടു് സന്തുഷ്ടനായ ഗുരുവിനാൽ അദ്വൈതാനുഭൂതിയുടെ ഉച്ചകോടിയിലേയ്ക്കുയത്തപ്പെടുക; ബ്രഹ്മസൂത്രാദികഠംക്കു ഭാഷ്യം രചിച്ചു് ധമ്മപ്രചാരം ചെയ്യുന്നതിനു് ഗുരുവിനാൽ നിയുക്തനായിട്ടു് കാശിയ്ക്കു പുറപ്പെടുക; പതിനാറു വയസ്സിനുള്ളിൽ ഗ്രന്ഥനിമ്മാണപ്രവൃത്തികളെല്ലാം നിവ്വഹിച്ചു് വ്യാസഭഗവാൻെറ അനുഗ്രഹത്താൽ പിന്നൊരു പതിനാറുവയസ്സുകൂടി നീട്ടി വാങ്ങി ധമ്മപ്രചാരത്തിലേപ്പെടുക ഇതെല്ലാം മറെറാരവതാരപുരുഷൻെറ ചരിത്രത്തിലും കാണാത്ത അദ്ഭുതസിദ്ധികളാണു്.

കുട്ടിയായിരിക്കുമ്പോഠം ചെയ്ത വാഗ്ദാനം സഫലീകരിക്കാൻ മരണസമയമറിഞ്ഞു് അമ്മയുടെ സമീപമെത്തി വിഷ്ണുസായുജ്യം കൊടുത്തു് അമ്മയെ മുക്തയാക്കിയശേഷം മൃതശരീരത്തിനു് സ്വയം സംസ്കാരക്രിയ നിവ്വഹിച്ച മാതൃഭക്തൻ, ചണ്ഡാലനെ ഗുരുവായി വരിച്ചു് ബ്രാഹ്മണത്വാഭിമാനം കളഞ്ഞ ജാതിദ്ധ്വംസകൻ, കാപാലികനു മോക്ഷംലഭിക്കാൻ തൻെറ തലപോലും കൊടുക്കാൻ മടിക്കാത്ത ദാനശീലൻ, പരകായപ്രവേശം ചെയ്തു കാമകലാരഹസ്യമറിഞ്ഞ നൈഷ്ഠികബ്രഹ്മചാരി, സരസ്വതീദേവിയെപ്പോലും വാദത്തിൽ തോല്പിച്ച സകലകലാവല്ലഭൻ, അഹങ്കാരലേശമില്ലാതെ സവ്ജ്ഞപീഠമലങ്കരിച്ച പണ്ഡിതവരേണ്യൻ ഇങ്ങനെ പല നിലകളിലും ശ്രീശങ്കരൻ തൻെറ വ്യക്തിവൈശിഷ്ട്യം പ്രകടിപ്പിച്ചിട്ടുണ്ടു്.

ലക്ഷ്യത്തിലും മാഗ്ഗത്തിലും വൈരുദ്ധ്യം പ്രകടിപ്പിക്കുന്ന സ്മൃതികളേയും വിവിധദശനങ്ങളേയും ഉപനിഷത്സിദ്ധാന്തങ്ങളേയും യോജിപ്പിച്ചു് വൈദികമതം ഒന്നു് എന്നു് സ്ഥാപിച്ചതാണു് ശ്രീശങ്കരൻ ചെയ്ത അത്ഭുതാവഹവും അസാധാരണവുമായ അവതാരകൃത്യം. അതിനാൽ ആദ്യത്തെ സമന്വയകാരനാണു് ശ്രീശങ്കരനെന്നു പറയാം. 'സവ്വേ വേദാ യത്പദമാമനന്തി' 'മയാ സവ്വമിദം പ്രോതം'— 'ഏകം

സദ് വിപ്രാ ബഹുധാ വദന്തി' ഇത്യാദിവാക്യങ്ങളെ ആധാരമാക്കി വൈദികസാഹിത്യത്തിന്റെ മുഴുവൻ പ്രമേയവും ഒന്നുതന്നെയാണെന്ന് ശ്രീശങ്കരൻ സ്ഥാപിച്ചു. ശ്രീശങ്കരന്റെ വ്യാഖ്യാനമാദ്ധ്യമത്തിൽക്കൂടി കടന്നുവന്നതുകൊണ്ടാണ് പരസ്പരവിരുദ്ധമായ ദ്വൈതവാദത്തിൽപ്പെട്ട് ഹിന്ദുമതം നശിക്കാതിരുന്നിട്ടുള്ളത്. ബ്രഹ്മസൂത്രങ്ങൾ, ഉപനിഷത്തുകൾ, ഭഗവദ്ഗീത ഇവയ്ക്ക് ഭാഷ്യം നിർമ്മിച്ച് സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥങ്ങൾ ഇവമൂന്നുമാണെന്ന ഉയർത്തിക്കാട്ടിയതും ശ്രീശങ്കരനാണ്. ഭാരതം മുഴുവൻ ഒരു ജാതി (ആർഷഋഷിപരമ്പര) ഒരു മതം (വൈദികമതം) ഒരു ദൈവം (നാമരൂപഗുണദോഷവർജിതമായ ബ്രഹ്മത്തിന്റെ മൂർത്തിഭേദങ്ങളാണ് സകല ദേവീദേവന്മാരും) എന്ന സിദ്ധാന്തം പ്രചരിപ്പിച്ച് ഭാരതത്തിന്റെ അഖണ്ഡതയെ സ്ഥാപിച്ചതാണ് ശ്രീശങ്കരന്റെ വലിയ നേട്ടം. അഖണ്ഡഭാരതത്തിന്റെ നാലതിർത്തികളിലും മഠങ്ങൾ സ്ഥാപിച്ച് ശിഷ്യരെ വാഴിച്ച് ധർമ്മപ്രചാരത്തിന് ശാശ്വതമായ ഏർപ്പാടുകൾ ചെയ്തു. ക്ഷേത്രങ്ങൾ ഉദ്ധരിച്ചു. രാജസതാമസപൂജാസമ്പ്രദായങ്ങളുടെ സ്ഥാനത്തു സാത്വികവും ശാസ്ത്രീയവുമായ പൂജാപദ്ധതികൾ നടപ്പാക്കി. ബൗദ്ധകാപാലികാദിമതങ്ങളെ ഉച്ചാടനംചെയ്തു സദാചാരപ്രക്രിയ നാട്ടിലെങ്ങും നടപ്പാക്കി. മൂന്നു പ്രാവശ്യമെങ്കിലും ആസേതുഹിമാചലം ധർമ്മസംസ്ഥാപനം ചെയ്തു. ഇതെല്ലാം ശ്രീശങ്കരന്റെ ദിഗ്വിജയസ്തംഭങ്ങളായി ശോഭിക്കുന്നു. ശ്രീശങ്കരന്റെ കാലടികൾ പതിയാത്ത ഒരിടവും ഭാരതത്തിലില്ലെന്നു പറയാം. അതുപോലെതന്നെ അദ്ദേഹത്തിന്റെ പ്രതിഭാസ്പർശമേല്ക്കാത്ത വിചാരധാരയും ഇല്ലതന്നെ.

ശൂന്യവാദത്തെ എതിർക്കാൻ മായാവാദം സ്വീകരിച്ച ശ്രീശങ്കരൻ യഥാർത്ഥത്തിൽ ബ്രഹ്മവാദിയാണ്. സ്വരൂപാവസ്ഥാനമാണ് മോക്ഷമെന്നും അതുതന്നെ ജ്ഞാനസ്വരൂപമെന്നും അതു കർമ്മജന്യമല്ലെന്നും അതിനാൽ അതു പുരുഷതന്ത്രമല്ല, വസ്തുതന്ത്രമാണെന്നും സ്ഥാപിച്ച് ബൗദ്ധ ജൈന മീമാംസകാദി മതങ്ങളുടെ പിടിയിൽനിന്ന് വേദാന്തത്തെ രക്ഷിച്ച അവതാരവരിഷ്ഠനായ ശ്രീശങ്കരൻ 32-ാമത്തെ വയസ്സിൽ കേദാരത്തിലെ ദിവ്യമായ ഏകാന്തതയിൽ വിലയം ചെയ്തു എന്നാണ് ശ്രീശങ്കരദിഗ്വിജയകാരന്റെ നിഗമനം. അങ്ങനെ വൃഷാചലത്തിൽ ഉദിച്ചുയർന്ന ആ പൊൻദീപം ഹിമാലയത്തിൽ മറഞ്ഞിരുന്ന് ഭാരതത്തിനെന്നും മാർഗ്ഗദർശകമായി പ്രശോഭിക്കുന്നു.

കർമ്മകാണ്ഡത്തിന്റെയും പൗരോഹിത്യത്തിന്റെയും പിടിയിൽനിന്നും മനുഷ്യരാശിയെ മോചിപ്പിച്ച ആത്മവാദിയും യുക്തിവാദിയുമാണ് ശ്രീശങ്കരൻ. ''ജ്ഞാനാദേവ തു കൈവല്യം'' എന്നും ''ജ്ഞാനകർമ്മണോർവിരോധഃ പർവ്വതവദകമ്പ്യഃ'' എന്നും സ്ഥാപിച്ച ശ്രീശങ്കരനെപ്പോലെ കർമ്മനിരതനായ ഒരാചാര്യൻ ഉണ്ടായിട്ടില്ല. ഓരോ ജീവനും നിത്യശുദ്ധബുദ്ധമുക്തസ്വരൂപനായ ആത്മാവാണെന്നുള്ള ബോധം ഉളവാക്കി ആ നിലയിൽ കർമ്മഫലലേശമേശാത്ത അവസ്ഥയിൽ അകർമ്മിയായി കർമ്മം ചെയ്യാനാണ് ശ്രീശങ്കരൻ പഠിപ്പിച്ചതു്. ആത്മജ്ഞാനോദയംവരെ നിഷ്കാമകർമ്മം ചെയ്യാനും അദ്ദേഹം ഉപദേശിച്ചു. അദ്വൈതസ്രഷ്ടാവായ ശ്രീശങ്കരനാണ് യഥാർത്ഥഭക്തിമാർഗ്ഗത്തിന്റെയും സ്ഥാപകൻ. ത്രിപുരസുന്ദരി, അന്നപൂർണ്ണ, ശിവൻ, വിഷ്ണു, തുടങ്ങിയ ദേവീദേവന്മാരെപ്പററി എത്രയെത്ര ഹൃദയസ്പർശികളായ സ്തോത്രങ്ങളാണ് ശ്രീ ശങ്കരൻ നിർമ്മിച്ചിട്ടുള്ളതു്. പ്രസ്ഥാനത്രയഭാഷ്യവും ഉപദേശസാഹസ്രി മുതലായ പ്രകരണഗ്രന്ഥങ്ങളും നിർമ്മിച്ച ശ്രീശങ്കരൻ അതിലും ബൃഹത്തായ ഒരു സ്തോത്രസാഹിത്യത്തിന്റെ കർത്താവാണ്. നൂറിലധികം ഗ്രന്ഥങ്ങളുടെ കർത്തൃത്വം ശ്രീശങ്കരനിൽ അർപ്പിക്കപ്പെട്ടിട്ടുണ്ടു്. തർക്കകർക്കശമായ ഭാഷയിൽ ബൗദ്ധകാണാദകാപിലതന്ത്രങ്ങളെ ഖണ്ഡിച്ചിട്ടുള്ള ശ്രീശങ്കരൻ അതിലളിതമായ സംസ്കൃതഗദ്യസാഹിത്യത്തിന്റെയും കൂടി പ്രണേതാവാണ്. പതഞ്ജലിമഹർഷിയുടെ വ്യാകരണമഹാഭാഷ്യം കഴിഞ്ഞാൽ ശ്രീശങ്കരന്റേതുപോലെ ലളിതവും ആകർഷകവും ആസ്വാദ്യവുമായ ഗദ്യം വേറെയില്ലെന്നാണ് അഭിജ്ഞമതം.

അത്യുദാരമായ അദ്വൈതതത്ത്വശാസ്ത്രം ആവിഷ്കരിച്ച് ജീവനും ജീവനും തമ്മിലും

ജീവനും ഈശ്വരനും തമ്മിലും അഭേദം സ്ഥാപിച്ച ആചാര്യൻ ''ന വർണ്ണാ ന വർണ്ണാശ്രമാചാര ധർമ്മാഃ'' എന്നും ''ജാതിനീതികുലഗോത്രദൂരഗ'' മെന്നും വാദിച്ച് വ്യക്തിയെ സമുദായശൃംഖലയിൽനിന്നും ഉദ്ധരിക്കാൻ ശ്രമിച്ച എങ്കിലും ആ ആദർശം സമുദായത്തിൽ വ്യാപകമാക്കുന്നതിനു ബോധപൂർവ്വം ശ്രമിച്ചില്ല. പ്രത്യുത സാമൂഹ്യതലത്തിൽ സ്ഥാപിതതാല്പര്യങ്ങൾ നിലനിർത്തുന്ന പ്രവണതയെ ചില ഭാഷ്യവാക്യങ്ങൾ സഹായിച്ചിട്ടില്ലേയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. അങ്ങനെ അല്ലായിരുന്നെങ്കിൽ ഭാരതം ഒന്നാകെ ഉണർന്നെഴുന്നേല്ക്കുന്ന കാഴ്ചയ്ക്ക് അനന്തരകാലഘട്ടം സാക്ഷ്യം വഹിക്കുമായിരുന്നു. ഒരു പക്ഷേ, ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടെ ആവിർഭാവത്തിനു കളമൊരുക്കിയ വിടവും അതായിരിക്കാം. *

* 1977 ആഗസ്റ്റ് 4-ാം തീയതി പ്രക്ഷേപണം ചെയ്തതു്. തൃശ്ശൂർ ഏ. ഐ. ആറിന്റെ അനുവാദത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു്.

# സ ത്യ ദ ർ ശ ന ം

### സുമംഗല, ഋഷിമംഗലം

കാലമെത്രയോ പാഴിലായ് തീർത്തു നാം
ബോധഹീനരായ് സത്യം മറന്നിഹ
പെട്ടുപോയഹോ മായതൻ ബന്ധനേ
പററുമെന്നിനി മുക്തി നേടീടുവാൻ.
കാലചക്രത്തിരിച്ചിലിൽപ്പെട്ട നാം
ലോകനീതികൾ വിസ്മരിച്ചീടുന്നു.
മർത്യനെന്നഭിമാനിച്ചീടുന്ന നാം
വിശ്വവാസ്തവമെന്തറിഞ്ഞീടുന്നു ?

ഭുവനമാകും പരീക്ഷണശാലയിൽ
പല ഗവേഷണശാസ്ത്രം തിരഞ്ഞു നാം.
വഴിയിൽ പാറകൾ, കൂരിരുൾക്കാടുകൾ
മന്ദമെല്ലാം കടന്നു കടന്നഹോ.
അനുനിമിഷമുഴറിഗ്ഗമിയ്ക്കുന്നു
മരണഗോപുരവാതില്ക്കലെത്തുവാൻ
ഒടുവിലഗ്നിയിലപ്പിക്കുമിജ്ജഡം
പരിണമിക്കുമൊരുപിടിച്ചാമ്പലായ്.

വിഫലസാമ്രാജ്യ ദൃഷ്പ്രഭുത്വങ്ങളേ!
ഒരു നിമിഷം മതി തകർന്നീടുവാൻ
കരുതുകീ മണ്ണിൽ നമ്മൾക്കു സ്വന്തമായ്
ഒരു മണൽത്തരിപോലുമില്ലെന്നതും.
ചിരവിചിന്തനകാവ്യമാണീ ലോകം
കരയണയാത്ത വിജ്ഞാനസാഗരം
അതിലൊരു വെറും മൺതരിമാത്രമാ-
യുഴലുവോർ നമ്മളന്ധതമസ്സിതിൽ.

പ്രകൃതിതൻഗതിക്കൊത്തു തുഴയണം
നിയതിപോലെ നിഖിലവും വന്നിടും
പരിഭവലവലേശമേശീടാതെ
പരിചയിച്ചു പഠിക്ക തത്ത്വങ്ങളെ.

ബഹുസഹസ്രം ചരാചരകോടികൾ-
ക്കരുളി ജന്മമെന്നാലും വിശിഷ്ടനാം
മനുജനേകിയോരത്ഭുതമാഹാത്മ്യ-
മതിവിശേഷമവർണ്ണനീയം വിഭോ!
പരമസാക്ഷിയാം ദീനബന്ധോ ഭവാൻ
വിജയനേകിയോരാ വിശ്വദർശനം
വിവിധവർണ്ണത്തിൽ, രൂപഭാവങ്ങളിൽ
പ്രതിദിനം ഞങ്ങൾ കാണുന്നതില്ലയോ ?
പരമധാമമാം സച്ചിദാനന്ദമേ!
പരമപാവന ലോകൈകശാന്തിയെ,
തിരയുവാനിട നല്കണേ! ശാശ്വത-
സ്ഥിരതയാന്നൊരാ സത്യദീപത്തിനെ.

പതിതപാവനജീവിതോദ്ധാരണം
വ്രതമെടുത്ത മഹത്തുക്കൾ ഭൂമിയിൽ
സ്ഥിരത ശാശ്വതമല്ലെന്നു ചിന്തിച്ചു
ചിതറി ദൂരെ സമസ്തവും നിർഭയം.
അവരുടെ സത്യദർശനമാർഗ്ഗങ്ങൾ
അവരുടെ ദിവ്യവേദാന്തസൂക്തങ്ങൾ
ഒരു നിമിഷമൊന്നോർക്കുവാനെങ്കിലും
പരിചിലേകണേ ഭാഗ്യവും ബോധവും.

# വേദാന്തത്തിലെ യുക്തിചിന്ത

ശ്രീമതി അമ്മിണിഭട്ടതിരിപ്പാട്

വേദാന്തം യുക്തിവിചാരമാണ്. യുക്തിവാദിയെപ്പോലെതന്നെ വേദാന്തിയും ഏതെങ്കിലും പ്രത്യേകസിദ്ധാന്തത്തിൽ വിശ്വസിക്കുവാൻ കടപ്പെട്ടവനല്ല. യുക്തിവിചാരമെന്നതുകൊണ്ട് നമ്മുടെ കണ്ണിന്നു നേരെ കണ്ടതിനെ മാത്രം വിശ്വസിക്കുക എന്നല്ല ഇവിടെ ഉദ്ദേശിക്കുന്നത്. നമുക്ക് അനുഭവമായതിനെ, ശരിയാണെന്ന് യുക്തിക്ക് ബോദ്ധ്യമായതിനെ, മാത്രം സ്വീകരിക്കുക എന്ന തത്ത്വമാണ് യുക്തിവിചാരംകൊണ്ട് വേദാന്തി അർത്ഥമാക്കുന്നത്. നമുക്ക് അജ്ഞാതമായ ഒരു സ്വർഗ്ഗലോകവാസത്തെയോ പൂർവ്വജന്മപുനർജ്ജന്മസിദ്ധാന്തങ്ങളെയോ വിശ്വസിക്കണമെന്ന് വേദാന്തം അനുശാസിക്കുന്നില്ല. സത്യാന്വേഷണതല്പരനായ ഒരാൾക്ക് ഉണ്ടാകാവുന്നസകലവിധസംശയങ്ങൾക്കുംയുക്തിയുക്തവും ലളിതവും തൃപ്തികരവുമായ ഉത്തരങ്ങൾ നൽകി അയാളെ ജ്ഞാനമാർഗ്ഗത്തിലേയ്ക്ക് നയിക്കാൻ വേദാന്തം എല്ലാപ്പോഴും സന്നദ്ധമാണ്. ആത്മസാക്ഷാത്കാരം യുക്തിചിന്തയിലൂടെ കൈവരിക്കാൻ സാധിക്കുമോ ഇല്ലയോ എന്ന കാര്യം ആധുനികകാലത്തെ ദാർശനികന്മാർക്കിടയിൽ ഒരു തർക്കവിഷയമായിത്തീർന്നിരിക്കുകയാണ്. ബോധാതീതാവസ്ഥയിലെ അപരോക്ഷജ്ഞാനവും ദിവ്യപ്രചോദനവുംവഴി മാത്രമേ ആത്മാനുഭൂതി കൈവരൂ എന്നാണ് യോഗമാർഗ്ഗത്തെ അവലംബിക്കുന്ന അദ്വൈതികളുടെ അഭിപ്രായം. എന്നാൽ യുക്തിവാദാനുസൃതമായ പാരമ്പര്യത്തെ പിൻതുടരുന്ന അദ്വൈതവേദാന്തികൾ ജാഗ്രദവസ്ഥയിലെ യുക്തിയുക്തമായ ചിന്തകൊണ്ടു കിട്ടുന്ന അനുഭവത്തെത്തന്നെ ആത്മസാക്ഷാത്കാരത്തിന്ന് അവസാനംവരെയും അവലംബിക്കുന്നു.

നോത്പദ്യതേ വിനാ ജ്ഞാനം
വിചാരേണാന്യസാധനൈഃ
യഥാ പദാർത്ഥഭാനം ഹി
പ്രകാശേന വിനാ ക്വചിത്

എന്ന ശ്ലോകത്തിലൂടെ ആചാര്യസ്വാമികൾ ഈ അഭിപ്രായത്തെ സ്വീകരിച്ചിരിക്കുന്നു. എന്താണ് യുക്തിചിന്ത? സ്വന്തം അനുഭവത്തെ അടിസ്ഥാനമാക്കി യുക്തിയുക്തമായി വിചാരം ചെയ്യുന്നതിനാണ് ഇവിടെ യുക്തിചിന്തയെന്ന് പറഞ്ഞിട്ടുള്ളത്. യുക്തിവിചാരത്തിലൂടെ കിട്ടുന്നതു് വെറും ബുദ്ധിപരമായ അറിവു മാത്രമാണ്, പരോക്ഷജ്ഞാനമാണ്—എന്നാണ് പലരും വിശ്വസിക്കുന്നത്. യുക്തിവിചാരസമ്പ്രദായവും തർക്കശാസ്ത്രവുംകൂടി കൂട്ടിക്കുഴയ്ക്കുന്നതാണ് ഈ വിശ്വാസത്തിന്നടിസ്ഥാനം.

യുക്തിയും തർക്കവും ഒന്നല്ല. തർക്കം സാമാന്യസത്യത്തെസ്സംബന്ധിക്കുന്ന ശാസ്ത്രമാണ്, പരമാർത്ഥസത്യത്തെസ്സംബന്ധിക്കുന്നതല്ല. താർക്കികമായി അംഗീകരിക്കപ്പെട്ട ഒരു തീരുമാനം 'ശരി'യായിരിക്കാമെങ്കിലും സത്യമായിക്കൊള്ളണമെന്നില്ല. സ്വാനുഭവത്താൽ തെളിയിക്കപ്പെട്ടതായിരിക്കണമെന്നില്ല. തർക്കത്തിന്ന് നിഗമനാധിഷ്ഠിതമായ ഊഹത്തിന്മേൽ എന്തും പടുത്തുയർത്താൻ സാധിക്കും. അതു് വാദപ്രതിവാദത്തിലും മറ്റുള്ളവരുടെ അനുഭവത്തിലും അധിഷ്ഠിതമാണ്. തന്നിട്ടുള്ള നിർദ്ദേശങ്ങളിൽനിന്നും 'ശരി'യായ തീരുമാനങ്ങളിൽ എത്തണമെന്നല്ലാതെ, ഊഹങ്ങളും തീരുമാനങ്ങളും സത്യമാണോ, അനുഭവത്തിൻെറ അടിസ്ഥാനത്തിൽ വിവേചനം ചെയ്തു് തെളിയിക്കപ്പെട്ടവയാണോ എന്നൊന്നും അന്വേഷിക്കേണ്ട കാര്യം തർക്കത്തിനില്ല. എന്നാൽ യുക്തിവാദം അനുഭവത്തിലും അതിൻെറ വ്യാഖ്യാനത്തിലും അധിഷ്ഠിതമാണ്. അനുഭവത്തിൽ അന്തർല്ലീനമായതിനെ വിചാരത്തിലൂടെ പ്രകടമാക്കുകയാണ് യുക്തിചിന്ത ചെയ്യുന്നതു്. 'ശരി'യായി ചിന്തിച്ചാൽ മാത്രം പോരാ, സത്യസന്ധമായി ചിന്തിക്കുകയും സ്വാനുഭവത്തിന്ന് നിരക്കുന്നതായ തീരുമാനങ്ങളിൽ എത്തുകയും വേണം. അതായതു് നമ്മുടെ തീർപ്പുകളും തീരുമാനങ്ങളും സത്യസന്ധവും അനുഭവജന്യവുമായിരിക്കണമെന്ന് യുക്തിവാദം ശഠിക്കുന്നു.

ഈ അടിസ്ഥാനത്തിൽ നോക്കുകയാണെങ്കിൽ ആധുനികശാസ്ത്രങ്ങളെ താർക്കികം, യുക്തിപരം എന്നിങ്ങനെ രണ്ടായി തരം തിരിക്കാം. ആൾജിബ്രാ, ജ്യോമട്രി, ട്രിഗണോമട്രി, കാൽക്കുലസ് എന്നിവ അടങ്ങുന്ന ഗണിതശാസ്ത്രം താർക്കിക വിഭാഗത്തിൽപ്പെടുന്നു. തന്നിട്ടുള്ള നിർദ്ദേശങ്ങളിൽനിന്നും ശരിയായ തീരുമാനങ്ങളിൽ എത്തണമെന്നല്ലാതെ, നിർദ്ദേശങ്ങളോ തീരുമാനങ്ങളോ സത്യമാണോ, അനുഭവത്തിനു് നിരക്കുന്നതാണോ എന്നൊന്നും ഗണിതശാസ്ത്രം അന്വേഷിക്കുന്നില്ല. എന്നാൽ ഊർജ്ജതന്ത്രം, രസതന്ത്രം, ജന്തുശാസ്ത്രം, ശാരീരികശാസ്ത്രം, വാനനിരീക്ഷണശാസ്ത്രം മുതലായ ശാസ്ത്രങ്ങൾ ഒരു പരിധിവരെ യുക്തിയെ അഥവാ തങ്ങൾക്കുള്ള അനുഭവത്തെക്കൂടി കണക്കിലെടുത്തുകൊണ്ടാണു് നിരീക്ഷണങ്ങൾ നടത്തുന്നതും തീരുമാനങ്ങളിൽ എത്തുന്നതും. ഇവയും ചില ഊഹങ്ങളെയും നിഗമനങ്ങളെയും മുൻവിധിയായി അംഗീകരിക്കുന്നതിലാണു് ഒരു പരിധിവരെ എന്നു പറയാൻ കാരണം. ഇന്ദ്രിയാനുഭവമായതിനെയെല്ലാം ഇവ ശരിയാണെന്നംഗീകരിക്കുന്നു. കാലം, ദേശം, ദ്രവ്യം, ശക്തി എന്നിവയടക്കം ഒരു സ്ഥിരമായ പ്രപഞ്ചത്തിന്റെ നിലനില്പും തുടർച്ചയും സത്യമാണു് എന്ന നിലയ്ക്കാണു് അവയുടെ അന്വേഷണങ്ങൾ നീങ്ങുന്നതു്. അടുത്തകാലത്തായി ധിഷണാശാലികളായ ചില ശാസ്ത്രജ്ഞന്മാർ ഈ അടിസ്ഥാനവിഭാഗങ്ങളുടെ സ്വരൂപത്തെക്കുറിച്ചു് ചിന്തിക്കാൻ തുടങ്ങിയതോടുകൂടി അവയുടെ പരമാർത്ഥം തകരാൻ തുടങ്ങി. ഊർജ്ജതന്ത്രത്തിൽ ദ്രവ്യത്തിനു് സ്ഥാനമില്ലാതായി. ദ്രവ്യവും ആശയങ്ങളുമെല്ലാം മാനസികപ്രതിഭാസം മാത്രമാണെന്ന അഭിപ്രായം ശാസ്ത്രജ്ഞർ മുന്നോട്ടു വച്ചു. ശാസ്ത്രങ്ങളെ പടുത്തുയർത്താൻ സഹായിച്ച അതേ യുക്തിതന്നെ അവയുടെ പരമാർത്ഥത്തെ ചോദ്യം ചെയ്തു. അതേ യുക്തിതന്നെ ശാസ്ത്രജ്ഞനെ ദാർശനികനാക്കി മാററാൻ തുടങ്ങി. അദ്വൈതവേദാന്തം അതിപുരാതനകാലംമുതൽക്കുതന്നെ ഭൗതികാനുഭവങ്ങളെല്ലാം മാനസികപ്രതിഭാസം*മാത്രമാണെന്നു് യുക്തികൊണ്ടു് അറിഞ്ഞിട്ടുണ്ടു്. യുക്തിയെ അവസാനംവരെ പിൻതുടരുകയാണെങ്കിൽ അദ്വൈതത്തിൽ എത്തിച്ചേരുമെന്നാണു് വേദാന്തമതം.

യുക്തിവിചാരസമ്പ്രദായത്തെ പിൻതുടരുന്ന അദ്വൈതവേദാന്തി ഒന്നിനെയും മുൻവിധിയായി അംഗീകരിക്കുന്നില്ല. സത്യാന്വേഷണത്തിനു് യുക്തിയെത്തന്നെ അയാൾ ആശ്രയിക്കുന്നു. ശാസ്ത്രജ്ഞന്റെ നിരീക്ഷണങ്ങളെയും താർക്കികന്റെ നിയമങ്ങളെയും പരിശോധിക്കുകയും അവയിൽ അപാകതകളോ അബദ്ധങ്ങളോ ഉണ്ടെന്നു കണ്ടാൽ അവയെ തള്ളിക്കളയുകയും ചെയ്യുന്നതു് യുക്തിയാണു്. ഒരു സംഗതി സത്യമാണെന്നു സ്ഥാപിക്കാൻ ആയിരമായിരം തെളിവുകൾ വേണം. എന്നാൽ ഒരു തെളിവു് അതിനെതിരായാൽ മതി യുക്തിക്കു് അതിനെ തള്ളിക്കളയാൻ. പുതിയ സംശയങ്ങൾ ഏതു നിമിഷവും പൊന്തിവന്നേക്കാമെന്നതിനാൽ ശാസ്ത്രജ്ഞനു് ഒരു സിദ്ധാന്തത്തെയും പരമസത്യമായി കണക്കാക്കാൻ കഴിയുകയില്ല. അതായതു് യുക്തി ഒന്നിനെയും സ്ഥാപിക്കുന്നില്ല, നിഷേധിക്കുന്നതേയുള്ളു. അതു് നിഷേധത്തിന്റെ ശാസ്ത്രമാണു്. ഇതല്ല, ഇതല്ല – നേതി, നേതി – എന്നിങ്ങനെ എല്ലാ വസ്തുക്കളെയും തള്ളി അദ്വൈതത്തിൽ എത്താൻ വേദാന്തിയെ സഹായിക്കുന്നതു് ഈ യുക്തിയാണു്. മിക്കവാറും എല്ലാ ശാസ്ത്രങ്ങളും ദർശനങ്ങളും ജാഗ്രദവസ്ഥയിലെ അനുഭവങ്ങളെമാത്രം വിശകലനം ചെയ്താണു് സത്യാന്വേഷണത്തിനു് തുനിയുന്നതു്. സ്വപ്നാവസ്ഥയും സുഷുപ്ത്യവസ്ഥയും അവയുടെ അന്വേഷണത്തിൽ ഉൾപ്പെടുന്നതേയില്ല. ഒരവസ്ഥയിലെ അനുഭവങ്ങളെ മാത്രം അവലംബിച്ചുള്ള തീരുമാനങ്ങൾ ഒരിക്കലും സത്യമാവാൻ വയ്യ. 'ദ്വൈതം എല്ലാവർക്കും അനുഭവമാണു്, അതിനാൽ അതു് സത്യമാണു്'' എന്നു് ദ്വൈതസിദ്ധാന്തം വാദിക്കുന്നു. ജാഗ്രദവസ്ഥയിൽ അനുഭവപ്പെടുന്ന ദ്വൈതം സ്വപ്നാവസ്ഥയിലില്ല, സ്വപ്നത്തിലേതു് ജാഗ്രത്തിലുമില്ല. അപ്പോൾ ഏതവസ്ഥയിലെ ദ്വൈതാനുഭവമാണു് സത്യമായിട്ടുള്ളതു് ? ഈ രണ്ടവസ്ഥകളിലെയും ദ്വൈതം സുഷുപ്തിയിൽ ഇല്ല. കാലദേശങ്ങളടക്കം എല്ലാ ദ്വൈതാനുഭവങ്ങളും സുഷുപ്തിയിൽ നശിക്കുന്നു. നശിക്കുന്നതൊന്നും തന്നെ സത്യമാവാൻ വയ്യ. മൂന്നവസ്ഥകൾക്കും സാക്ഷിയായി വർത്തിക്കുന്ന വസ്തു മാത്രമേ നശിക്കാതിരിക്കുന്നുള്ളു. അതിനാൽ ദ്വൈതം സാക്ഷിയുടെ മേലുള്ള ഒരാരോപണം മാത്രമാണു്.

ദ്വൈതം സത്യമായിരുന്നെങ്കിൽ അതു് എല്ലാ പ്പോഴും ഉണ്ടാകണമായിരുന്നു. അതിനാൽ ദ്വൈതം എന്ന ആശയം തെററും തള്ളപ്പെടേണ്ട തുമാണു് എന്നു് യുക്തി തെളിയിക്കുന്നു.

വേദാന്തിയാകട്ടെ തൻെറ മുഴുവൻ അനുഭവ ങ്ങളേയും വിലയിരുത്തിയാണു് സത്യാന്വേഷ ണം നടത്തുന്നതു്. ശാസ്ത്രജ്ഞന്മാരും ദാർശനിക ന്മാരും അവലംബിക്കുന്ന അതേ യുക്തിയെത്ത ന്നെ വേദാന്തി സത്യസാക്ഷാത്കാരത്തിനു് ആശ്രയിക്കുന്നു. ജാഗ്രത്സ്വപ്നസുഷുപ്തികളിലെ സ്ഥൂലമായതും സൂക്ഷ്മമായതുമായ എല്ലാ അനു ഭവങ്ങളെയും യുക്തിയുക്തമായി നിരീക്ഷണം ചെയ്തിട്ടാണു് വേദാന്തി അദ്വൈതത്തിൽ എത്തു ന്നതു്. അദ്വൈതം അനുഭവത്തിൽ ഉൾക്കൊള്ളു ന്നുണ്ട്. ദ്വൈതത്തിൻേറതായ ആരോപണങ്ങ ളെയെല്ലാം തുടച്ചു നീക്കി അദ്വൈതത്തെ പ്രകട മാക്കുകമാത്രമാണു് യുക്തിചിന്ത ചെയ്യുന്നതു്. യുക്തിചിന്തയിൽ ചിന്തയാകുന്ന വ്യാപാരമുള്ള തിനാൽ ദ്വൈതമുണ്ടെന്നും അതിനാൽ അദ്വൈ തത്തെ സാക്ഷാത്കരിക്കാൻ യുക്തിചിന്തക്കു് കഴിവില്ലെന്നും ഒരു വാദഗതിയുണ്ടാവാം. ദ്വൈ തത്തിലെ വൈരുദ്ധ്യങ്ങളെയെല്ലാം ഇല്ലായ്മ ചെയ്യുന്നതു് യുക്തിചിന്തയാണെന്ന കാര്യം ശരിതന്നെയാണു്. എന്നാൽ എല്ലാ വൈരുദ്ധ്യ ങ്ങളും നീങ്ങിക്കഴിയുമ്പോൾ, ചിന്ത ചിന്താ രൂപം വെടിയുകയും അപ്പോൾ അദ്വൈതം പ്രകാശിക്കുകയും ചെയ്യും.

> ഏവം വിഭാവനം ചെയ്യുന്ന
> വൃത്തിയും നിന്നുപോം ക്രമാത്
> അന്നേരം സ്വയമേ നൂനം
> ഭാസിക്കും സ്വസ്വരൂപവും (ആത്മാനന്ദ)

ബഹിർമ്മുഖമായ മനസ്സുകൊണ്ടു് എത്രയൊക്കെ അന്വേഷിച്ചാലും പരമസത്യത്തെ അറിയുകയി ല്ല. മനസ്സിനെ അന്തർമ്മുഖമാക്കി ശാന്തതയോടും ശ്രദ്ധയോടുംകൂടി വേണം തത്ത്വാന്വേഷണം തുടങ്ങാൻ. ഞാൻ ആരു്? ഈ പ്രപഞ്ചം എന്തു്? എന്നീ ചോദ്യങ്ങളോടുകൂടി ഒരാൾ സത്യാന്വേഷണം തുടങ്ങുന്നു. അതായതു് 'ഞാൻ' ആകുന്ന 'ആത്മാ'വിനെയും പ്രപഞ്ചമാകുന്ന 'അനാത്മാ'വിനെയും കുറിച്ചു് അറിയുകയാണു് സാധകൻ ആദ്യമായി വേണ്ടതു്. 'ആത്മാ' വായ താൻ മാത്രമാണു് സത്യമെന്നും തൻെറ ശരീരമടക്കം പ്രപഞ്ചം മുഴുവൻ — അനാത്മാവു് — മിഥ്യയാണെന്നും അയാൾ മനസ്സിലാക്കുന്നു. താൻ ശരീരമോ ഇന്ദ്രിയങ്ങളോ മനസ്സോ അല്ല, അവയ്ക്കതീതനായ ആത്മാവാണു് എന്നു് ബോ ദ്ധ്യം വന്നശേഷം സാധകൻ 'അനാത്മാവു്' എന്താണെന്നു് അന്വേഷിക്കുന്നു. ആത്മാവല്ലെ ന്നു് താൻ തള്ളിക്കളഞ്ഞതു് ആത്മാവിൻെറ ഭാനംതന്നെയാണെന്നും താൻതന്നെയാണു് എല്ലാത്തിനെയും പ്രകാശിപ്പിക്കുന്നതെന്നും അയാൾ സാക്ഷാത്കരിക്കുന്നു.

> വിശ്വം വിഭാതി മദ്ഭാസാ മദൃതേ നൈവ കിഞ്ചന
> പ്രപഞ്ചദർശനേ തസ്മാദ് ഭാസ ഏവാഹമന്വഹം.
> (ആത്മാനന്ദ)

'ആത്മൈവേദം ജഗത്സർവ്വം' — സർവ്വാത്മഭാവം എന്നുള്ള ഈ സാക്ഷാത്കാരത്തിൽ എത്തുന്നതു് യുക്തിചിന്തയിലൂടെയാണെന്നാണു് വേദാന്തം പറയുന്നതു്.

യുക്തിവിചാരത്തിലൂടെ കിട്ടുന്ന അറിവു് വെറും ബുദ്ധിപരമായ അറിവാണു്, അഥവാ പരോക്ഷജ്ഞാനമാണു്, സമാധിയിലെ ദിവ്യ പ്രചോദനംവഴിമാത്രമേ അപരോക്ഷജ്ഞാനം കൈവരൂ എന്നാണു് പലരുടേയും വിശ്വാസം. മററൊരാളുടെ അനുഭവത്തിൽനിന്നു്, അഥവാ ഗ്രന്ഥങ്ങളിൽനിന്നു് കിട്ടുന്ന അറിവിനെ ബുദ്ധിപരമായ അറിവു് എന്നു പറയാം. എ ന്നാൽ "ഞാൻ ഇന്ന ആൾ ആണു്" എന്നു പറയു മ്പോൾ അതു് ബുദ്ധിപരമായ അറിവല്ല, പ്രത്യ ക്ഷമായ അറിവാണു്. എനിക്കതിൽ അത്രക്കു് ഉറപ്പുണ്ടു്. യോഗ്യനായ ഒരു ഗുരുനാഥൻ ജിജ്ഞാ സുവായ ശിഷ്യനു് 'താൻ ശരീരമല്ല, ഏകവും അദ്വയവും ആയ ആത്മാവാണു്' എന്നു് യാതൊ രു സംശയത്തിനും ഇടയില്ലാത്തവിധത്തിൽ ഉറപ്പിച്ചുകൊടുക്കുന്നു. എത്രയൊക്കെ ഗ്രന്ഥങ്ങൾ പഠിച്ചാലും എത്രയൊക്കെ സാധനകൾ ചെയ്താ ലും ശരിയായ ഒരു ഗുരുവിനു മാത്രമേ ഈ 'അനു ഭവം' ഉണ്ടാക്കിക്കൊടുക്കാൻ കഴിയൂ എന്നാണു് ശാസ്ത്രങ്ങൾ പറയുന്നതു്. "ഞാൻ ആത്മാവാ ണു്, ബ്രഹ്മമാണു്" എന്നിങ്ങനെ സ്വസ്വരൂപ ത്തെക്കുറിച്ചു് അനുഭവത്തിൽക്കൂടി കിട്ടുന്ന അറിവു് ബുദ്ധിപരമോ പരോക്ഷമോ അല്ല, അപരോക്ഷം തന്നെയാണു്. യുക്തിക്കു് 'ശരി, ശരി' — ഏവമേവ — എന്നിങ്ങനെ ഒരിക്കൽ ബോദ്ധ്യപ്പെട്ട ഈ ജ്ഞാനം, സാധനകൾ

ചെയ്താലും ഇല്ലെങ്കിലും, എത്ര കാലം കഴിഞ്ഞാലും,മങ്ങാനോ മായാനോ സാദ്ധ്യമല്ല.

ഉപനിഷത്തുകൾ ജ്ഞാനോപദേശത്തിന്, സാധനകളെയോ ഉപാസനകളെയോ അല്ല, യുക്തിയെയാണ് മുഖ്യമായും അവലംബിച്ചിരുന്നതു് എന്ന് അവയിലെ പ്രതിപാദനരീതി നോക്കിയാൽ കാണാവുന്നതേയുള്ളു. യമനിയമാദികളൊക്കെ സമ്പാദിച്ചിട്ടുള്ള വിരക്തന്മാക്കോ സർവ്വസംഗപരിത്യാഗികളായ സന്ന്യാസിമാക്കോ അല്ല, കുശാഗ്രബുദ്ധിയുള്ള ചെറുപ്പക്കാക്കാണ് ഉപനിഷത്തിലെ ഋഷിമാർ ബ്രഹ്മവിദ്യ പകന്നുകൊടുത്തിട്ടുള്ളതു്. അവരുടെ പ്രതിപാദനരീതി ലളിതവും യുക്തിയുക്തവുമാണ്. ഉദാഹരണമായി ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകമഹഷി തൻെറ പുത്രനായ ശ്വേതകേതുവിന് ഉപദേശിക്കുന്നതിലെ യുക്തി ശ്രദ്ധേയമാണ്. ഗുരുകുലവാസം കഴിഞ്ഞു് സവ്വ വേദങ്ങളെയും പഠിച്ച് ഗവ്വിഷ്ഠനായി തിരിച്ചെത്തിയ പുത്രനെ നോക്കി പിതാവു് ചോദിക്കുന്നു: ''ഹേ പുത്ര, നീ ഇത്ര ഗവ്വിഷ്ഠനാകത്തക്കവണ്ണം എന്തൊരു വിദ്യയെയാണ് ഗുരുവിൽനിന്നും അഭ്യസിച്ച വന്നിരിക്കുന്നതു്. യാതൊരു സത്യവസ്തുവെ (ബ്രഹ്മത്തെ) അറിഞ്ഞാൽ ഈ ജഗത്തെല്ലാം അറിയപ്പെട്ടതായി ഭവിക്കുമോ ആ സത്യവസ്തുവിനെ നീ നിൻെറ ഗുരുനാഥനിൽനിന്നും അറിഞ്ഞിട്ടുണ്ടോ ?'' പിതാവിൻെറ ഈ ചോദ്യം കേട്ടു് വിനീതനായിത്തീന്ന ശ്വേതകേതു തനിക്കാ സത്യവസ്തുവിനെപ്പററി ഒന്നുംതന്നെ അറിവില്ലെന്നും പിതാവുതന്നെ അതുപദേശിക്കണമെന്നും അഭ്യത്ഥിക്കുന്നു. 'തത്ത്വമസി' എന്ന മഹാവാക്യം ഉപദേശിക്കുന്നതു് ഇവിടെയാണ്. പ്രപഞ്ചത്തിൽ കാണപ്പെടുന്ന പ്രതിഭാസങ്ങളെത്തന്നെ ദൃഷ്ടാന്തമായി കാണിച്ച് പലേ വീക്ഷണകോണുകളിൽക്കൂടെയും ബ്രഹ്മസ്വരൂപത്തെ വിശദീകരിച്ച് പുത്രൻെറ സകല സംശയങ്ങളെയും നീക്കി തത്ത്വത്തിൽ പ്രതിഷ്ഠിതനാക്കിത്തീക്കുന്നു.

സുഷുപ്ത്യവസ്ഥയിൽ ജീവൻ നിത്യേന പരമാത്മാവിനോടു് – ബ്രഹ്മത്തോടു് – ഐക്യം പ്രാപിച്ച് പരമാനന്ദം അനുഭവിക്കുന്നുണ്ടെന്നും ആ ബ്രഹ്മംതന്നെയാണ് 'ഞാൻ' എന്നുമാണ് ഇതിൽ സ്ഥാപിച്ചിരിക്കുന്നതു്. സ്വപ്നാന്തത്തിൽ – അതായതു്, ജാഗ്രത്സ്വപ്നചിന്താപ്രപഞ്ചങ്ങളുടെ അന്ത്യത്തിൽ, ഉറങ്ങുന്നു എന്നു പറയുന്ന സമയത്തു് വ്യക്തി സത്തിനോടു് ചേന്ന് ഒന്നായിത്തീരുന്നു. അതായതു് ഒരാൾ ഉറങ്ങി എന്നതിൻെറ അത്ഥം സ്വസ്വരൂപത്തിൽ (ബ്രഹ്മത്തിൽ) ലയിച്ച എന്നാണ് (സ്വം അപീതി). 'തത്ത്വമസി ശ്വേതകേതോ!' 'ആ ബ്രഹ്മമാണ് നീ.' സൂത്രബദ്ധനായ പക്ഷി അവിടവിടെ പറന്ന് എവിടെയും ആശ്രയസ്ഥാനം ലഭിക്കാതെ ഒടുവിൽ ബന്ധനസ്ഥാനത്തെത്തന്നെ ആശ്രയിക്കുന്നതിനോടാണ് ജീവൻെറ ഈ ബ്രഹ്മപ്രാപ്തിയെ ഉപമിച്ചിരിക്കുന്നതു്. അങ്ങനെയാണെങ്കിൽ എന്തുകൊണ്ടാണ് ആ ബ്രഹ്മപ്രാപ്തിയെ നാം അറിയാത്തതു് എന്ന് പുത്രൻ ചോദിക്കുമ്പോഴാണ് മധുവിൻെറയും നദികളുടെയും ഉദാഹരണങ്ങൾവഴി ആ കാര്യം വിശദീകരിക്കുന്നതു്. നാനാവൃക്ഷങ്ങളിൽനിന്നുള്ള രസങ്ങൾ ചേന്ന് മധുവുണ്ടാകുന്നു. മധുവായി ഏകത്വം പ്രാപിച്ചുകഴിഞ്ഞാൽപിന്നെ അതു് ആമ്രത്തിൻെറ രസമാണോ പനസത്തിൻെറ രസമാണോ എന്നൊന്നും പ്രത്യേകം അറിയപ്പെടുന്നില്ല. സമുദ്രത്തിൽ നിന്നുത്ഭവിക്കുന്ന വിവിധനദികൾ സമുദ്രാഭിമുഖമായി പ്രവഹിച്ച് സമുദ്രത്തിൽത്തന്നെ ചേന്ന് ഏകത്വം വന്നുചേന്നാൽ പിന്നെ ഗംഗ, യമുന എന്നിങ്ങനെ പ്രത്യേകം പ്രത്യേകം അറിയപ്പെടുന്നില്ല. ഇങ്ങനെ ദൃഷ്ടാന്തങ്ങൾവഴി സംശയനിവൃത്തിവരുത്താൻ യുക്തിയെ മാത്രമാണ് ഇവിടെ സ്വീകരിച്ചിരിക്കുന്നതു്. അത്യന്തം സൂക്ഷ്മവും നാമരൂപരഹിതവുമായ ബ്രഹ്മത്തിൽനിന്ന് നാമരൂപാത്മകമായ ഈ സ്ഥൂലപ്രപഞ്ചം എങ്ങനെയുണ്ടാകും എന്ന് ദൃഷ്ടാന്തപൂവ്വം കാണിച്ചുതരാൻ പുത്രൻ വീണ്ടും ആവശ്യപ്പെടുന്നു. ഏററവും അണുവായ ഒരു ആൽവിത്തിൻെറ ഉള്ളിൽ ഉള്ളതും കണ്ണുകൾക്ക് അഗോചരവുമായ ബീജത്തിൽനിന്ന് അത്യുന്നതവും ശാഖാപശാഖകളോടുകൂടിയതും അതിസ്ഥൂലവുമായ ആൽവൃക്ഷം ഉണ്ടാകുന്നതിനെയാണ് പിതാവു് ഇതിന് ഉദാഹരണമായി കാണിക്കുന്നതു്. സവ്വത്ര വ്യാപിച്ചിരിക്കുന്നുണ്ടെങ്കിൽ ബ്രഹ്മത്തെ എന്തുകൊണ്ടു് അറിയുന്നില്ല എന്ന് ശ്വേത

കേതു വീണ്ടും ചോദിക്കുന്നു. ലവണജലത്തിൽ ലവണം സർവ്വത്ര വ്യാപിച്ചിട്ടുണ്ടെങ്കിലും ദർശന സ്പർശനങ്ങൾകൊണ്ടു് അതിനെ അറിയാൻവയ്യ. രസനേന്ദ്രിയത്തിനു മാത്രമേ ലവണത്തെ അറിയുകയുള്ളു. അതുപോലെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തെ അറിയാൻ ദർശനസ്പർശനങ്ങൾക്കു് കഴിവില്ലെങ്കിലും വേറെ ഉപായങ്ങളെക്കൊണ്ടു് അതിനെ അറിയാൻ കഴിയുന്നതാണു്. ഇങ്ങനെ എല്ലാ പ്രശ്നങ്ങൾക്കും ഓരോരോ യുക്തികൾകൊണ്ടും ദൃഷ്ടാന്തങ്ങൾകൊണ്ടും ഉത്തരം നൽകി പുത്രനെ തൃപ്തനാക്കുന്നു. ബ്രഹ്മപ്രതിപാദനത്തിനു് യുക്തി മാത്രമാണു് ഇവിടെ പ്രമാണമായി നില്ക്കുന്നതെന്നു് സ്പഷ്ടമാണല്ലോ.

സ്വപിതാവിൽനിന്നു് 'തത്ത്വമസി' മഹാവാക്യത്തിൽക്കൂടി 'ബ്രഹ്മംതന്നെ ഞാൻ' എന്നു് ഗ്രഹിച്ച ശ്വേതകേതു താൻ ഗ്രഹിച്ചതിനെ വിചാരംകൊണ്ടു് സാക്ഷാത്കരിക്കുന്നു. തപസ്സുകൊണ്ടോ ഉപാസനകൊണ്ടോ അല്ല. ഇപ്രകാരമുള്ള വിചാരംകൊണ്ടു മാത്രമാണു് പുരാതനകാലത്തെ മഹർഷിമാർ വസ്തുനിർണ്ണയം ചെയ്തു് അതിൽനിന്നുളവാകുന്ന ആത്യന്തികമായ ശാന്തിപദത്തെ പ്രാപിച്ചിരുന്നതു്.

(ശ്രീ ഈശ്വരാനന്ദസ്വാമികളുടെ 'Reason in Vedanta' എന്ന ലേഖനത്തോടു് കടപ്പാടു്.)

# ആത്മസംതൃപ്തി

എം. സി. എസ്. വാരിയർ, തൃത്താല

ബന്ധനസ്ഥമിജ്ജീവനിൽ മോചന–
ച്ഛന്ദനാമൃതം പൂശുമെൻ ചിന്തകൾ,
സ്പന്ദനോൽസുകം കാൺമു ഞാൻ ഭാവനാ–
നന്ദനത്തോപ്പിലാഘ്ഭാവോജ്ജ്വലം.
താപസാശയിൽ, താമരപ്പൊയ്കയിൽ
താണടിഞ്ഞുപോം താമസോപാധിപോൽ
കാമകോപങ്ങൾ കോമരം തുള്ളമീ
മാമകാത്മാവിലാമയം മായുമോ?

കഷ്ടചിന്തകൾക്കൾക്കരുത്തേകിടും
ദൃഷ്ടസങ്കേതമോക്കിലിജ്ജീവിതം;
നഷ്ടനാകമൊന്നപ്പുറം കണ്ടുകൊ–
ണ്ടഷ്ടദാരിദ്ര്യമാണെന്നും വൈകൃതം!
പുഷ്ടസന്തോഷസംഗമസ്ഥാനമാ–
യിഷ്ടമായയെ ക്കാണുമൾക്കൌതുകം;
തുഷ്ടമാനസം, പ്രാകൃതപ്രായമായ്
ശിഷ്ടരിൽ പ്പോലുമെണ്ണമിപ്പെട്ടുകം!

പുഷ്ക്കലാശയം പുഞ്ചിരിക്കൊൾകിലും
സംസ്കൃതാഭകൾ സല്ക്കരിച്ചീടിലും
ശുഷ്ക്കസംസാരമിഥ്യതൻ താമസം
ദുഷ്ക്കരം തേടി നിൽപു ഹാ, മാനസം!

അത്യനാകഷ്കങ്ങളായ് തോന്നിടാം
ക്ഷിത്യവസ്ഥകൾക്കിത്തപോവത്തനം
നിത്യശാന്തിതൻ കാന്തികണ്ടെത്തുവാൻ
മത്ത്യചേതനാവേദനക്കാവുകിൽ!
അത്മവ്യക്തമത്ഭുതസൃഷ്ടിതൻ
വ്യത്മവീഥികൾ, ക്ഷൾത്തമോബാധയാൽ
അല്പവിജ്ഞതാവേദ്യമല്ലായതിൻ
ശില്പകാന്തികൾ ഭദ്രവിബ്ഭ്രാന്തിയാൽ
ജാലമായതൻ മായയെസ്സംസൃതീ–
ജാലകത്തിലൂടാസ്വദിച്ചീശ്വരൻ
ലീലകൊൾകയോ? വേദനാബദ്ധമീ
മൂലസങ്കല്പമാസ്വദിക്കാവതോ ?

നോവുകൾ നീറിനില്ക്കിലും ദുർഭഗ–
ക്കാവുകൾ സ്വയം പുഞ്ചിരിക്കൊണ്ടിടാം;
രാവുകൾ മൂടിവയ്ക്കിലും രാജസ–
പ്പൂവുകൾ വീണ്ടുമുജ്ജ്വലിച്ചാടിടാം.
ഭാവനാമയസത്യങ്ങൾ സാത്വികം
കേവലാനന്ദസുസ്മിതം തൂകവേ,
സാവധാനമുൾക്കാഴ്ച്ചകൾ മേൽക്കുമേൽ
പ്പൂവണിഞ്ഞിടാമാത്മസംതൃപ്തിയാൽ.

# സംസ്കൃതവിദ്യ

ശ്രീ വിമലാനന്ദസ്വാമികൾ

'സംസ്കൃതം എന്തിന്?' എന്ന ചോദ്യം കേട്ടു സംഭ്രമിച്ച ഒരുവൻ 'സമുദ്രം എന്തിന്?' എന്നു പ്രതിചോദ്യം ചെയ്യുന്നതു് ആശ്ചര്യമല്ല. അലയടിച്ചു് അലറി സ്വമഹത്ത്വം പ്രഖ്യാപിക്കുന്ന, രത്നാകരമെന്നു പുകഴ്ത്തപ്പെടുന്ന അളവററ ജലനിധിയുടെ അടുത്തു് വായ് ഉണങ്ങിവന്ന പഥികന്റെ ദാഹം തീർക്കുവാൻ പററിയ ഒരു കയ്യ് വെള്ളം ലഭിക്കുകയില്ലല്ലോ എന്നു ഒരു പഴയ കവി വർണ്ണിച്ചു. സമുദ്രം മുതൽക്കൂട്ടുന്ന ശുദ്ധജലംപോലും ഉപ്പായിത്തീരുകയാണു്. കടൽ ചുഴലിക്കാററിൽ എത്രയോ യാത്രക്കാരെയാണു് വലിച്ചുതാഴ്ത്തി പ്രാണൻ ഹരിച്ചു പുറത്തു തള്ളുന്നതു്! ഒരു വിധത്തിൽ നോക്കിയാൽ സംസ്കൃതത്തിന്റെയും കഥ ഏതാണ്ടു് ഇതുപോലെ തന്നെയല്ലേ? തൊഴിലില്ലാത്തവർക്കും ഗതികെട്ടവർക്കും എന്തു സംതൃപ്തിയാണു സംസ്കൃതം കൊടുക്കുക? ഉദരഭരണത്തിനുവേണ്ടിത്തന്നെ ജാഗ്രദവസ്ഥയിൽ ലഭിക്കുന്ന മിക്കവാറും സമയം ചെലവാക്കേണ്ട പാവപ്പെട്ട മനുഷ്യൻ, എന്തു രത്നമാണു് ഈ അതിപ്രാചീനഭാഷയുടെ അഗാധതലത്തിൽനിന്നും മുങ്ങി എടുക്കുക! ഇതു പഠിക്കുവാൻ വളരെ പ്രയാസമുള്ള ഒരു ഭാഷയാണെന്നു മാത്രമല്ല ഒരു വീട്ടിലുമുള്ള അംഗങ്ങൾ തമ്മിൽ സംസാരിക്കുവാൻ ഇതു ഉപയോഗപ്പെടുത്തുന്നതുമില്ല. നാൾതോറും നടക്കേണ്ട വ്യവഹാരങ്ങൾക്കു് ഈ മൃതഭാഷയുടെ ആവശ്യകതയില്ല. പഠിപ്പില്ലാതെ പാടത്തും തെരുവിലും അദ്ധ്വാനിച്ചു ജീവിച്ചുവന്ന തൊഴിലാളികളിൽനിന്നു് അകന്നു് ഒഴിഞ്ഞു മതപരമായ ചടങ്ങുകളിൽമാത്രം ശ്രദ്ധിച്ചു ജീവിച്ച ബ്രാഹ്മണർ നിർമ്മിച്ചിട്ടുള്ളവയാണു് ഏറിയകൂറും സംസ്കൃതകൃതികൾ എന്നുകൂടി ഓർക്കുമ്പോൾ ഈ ജനകീയയുഗത്തിൽ സംസ്കൃതം ഏതുപ്രകാരമാണു് ഉപകരിക്കുക?

പുറമേയുള്ള ഈ കാഴ്ചപ്പാടു് ആലോചിച്ചു നോക്കുമ്പോൾ വെറും വാസ്തവമല്ല എന്നു കാണുവാൻ കഴിയും. കടൽവെള്ളം കവിൾക്കൊള്ളുവാൻ യോഗ്യമല്ലെങ്കിലും പാനീയം എവിടെയും സുലഭമാക്കുന്ന മഴ പെയ്യിക്കുന്ന കാർമുകിൽ സമുദ്രമില്ലെങ്കിലില്ല. മിക്കവാറും ഭാരതത്തിലും പുറമെയുമുള്ള ചില ഭാഷകൾക്കു് വാഗർത്ഥസമ്പത്തിമൂലം പുഷ്ടി സമ്പാദിക്കുവാൻ ഉപാദാനം നല്കിയിട്ടുള്ള ഭാഷാഭണ്ഡാരമാണു സംസ്കൃതം. ഇന്നും സ്വയം പല ക്ഷതികളും സഹിച്ചും സംസ്കൃതം ആ കൃത്യം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. ആ സ്ഥിതിക്കു് അതു് മുടങ്ങിക്കിടക്കുന്ന ഒരു അചലഭാഷയാണെന്നു പറയുന്നതു യുക്തമല്ല. അഥവാ മറെറാരുവിധം നോക്കുമ്പോൾ സംസ്കൃതം മൃതഭാഷപോലെ കഴിയുന്നതു് അതിനെ അമൃതമാക്കി അതിന്റെ വില വർദ്ധിപ്പിക്കുവാൻ സഹായിച്ചിട്ടേയുള്ളൂ. അനുദിനവ്യവഹാരത്തിനു സവ്വരും ഉപയോഗിക്കാത്ത ഭാഷയാണല്ലോ മൃതഭാഷ. എല്ലാവരും എപ്പോഴും ഏതു കാര്യത്തിനും ഉപയോഗിക്കുന്ന ചലിതഭാഷയെ സജീവഭാഷയെന്നോ മാതൃഭാഷയെന്നോ പറയുന്നു. ശ്രേഷ്ഠമായ ഗ്രന്ഥങ്ങളിൽ സുപ്രസിദ്ധകൃതികാരന്മാർ പ്രതിഷ്ഠിച്ചിരിക്കുന്ന സാഹിതീഭാഷയും കുറെ വഷങ്ങൾ കഴിയുമ്പോൾ, നിത്യോപയോഗത്തിനുവേണ്ടി അപ്പോൾ ജനത കൈകാര്യം ചെയ്യുന്ന ഭാഷയിൽനിന്നു ഭിന്നമായി കാണപ്പെടുന്നതുകൊണ്ടു് അതും ഒരു തരത്തിൽ മൃതഭാഷയെന്നു പറയേണ്ടതായിവരും. എങ്കിലും അർത്ഥമഹത്ത്വംകൊണ്ടും പ്രതിപാദനവൈഭവംകൊണ്ടും പില്ക്കാലത്തു വരുന്ന തലമുറകളെ പ്രയത്നപ്പെട്ടു പഠിക്കുവാൻ വേണ്ട പ്രചോദനം അവ നൽകുന്നു. ഷേക്സ്പിയറുടെയും കുഞ്ചന്റെയും ഇന്നത്തെ പ്രചലിതഭാഷയുടെ പൂർവ്വരൂപത്തിലുള്ള കൃതികൾ ഈ വിധമാണു് ശാശ്വതമായിത്തീന്നതു്. സംസ്കൃതം വസ്തുശോഭകൊണ്ടു് ആ വിധം അധികാരികളെ എന്നും ആകർഷിക്കുന്ന അമൃതഭാഷയാണു്. പഠിക്കുവാൻ പ്രയാസമാണെന്നുള്ള വാദം ധൈര്യ

മില്ലാത്തവരെ ഭയപ്പെടുത്തിയേയ്ക്കാം. 'കിം നാളികേരഫലമാപ്യ കപിഃ കരോതി' എന്നു് ഒരു സംസ്കൃതകവി ചോദിക്കുന്നതു് ഇവിടെയും യോജിച്ചതായി വന്നേയ്ക്കാം.

സംസ്കൃതം എന്ന പദം സംസ്കരിക്കപ്പെട്ടതു് എന്ന അർത്ഥത്തെ കാണിക്കുന്നു. പ്രയത്നം ചെയ്തു ഗുണം വർദ്ധിപ്പിക്കുകയാണു സംസ്കാരം. സംസ്കാരം സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നവർക്കും സംസ്കാരപൂർവ്വം അഭ്യസിക്കുന്നവർക്കും വേണ്ടിയാണു് ആ ഭാഷ. യാസ്കന്റെ നിരുക്തത്തിലെ ഒരു പദ്യം ഈ അർത്ഥം വ്യക്തമാക്കുന്നു.

വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാ ശേവധിഷ്ടേ ƒഹമസ്മി
നാസൂയകായാനൃജവേ ശഠായ
ബ്രൂയാദഹം വീര്യവതീ തഥാ സ്യാം.

വിദ്യ ബ്രാഹ്മണന്റെ അടുത്തു ചെന്നു് ഈവിധം പറഞ്ഞു: 'എന്നെ കാത്തു രക്ഷിക്കുക. നിനക്കു് ഒരു നിധിയാണു ഞാൻ. അസൂയ, നേരില്ലായ്മ, ചതി ഇവ ഉള്ളവർക്കായി എന്നെ കൊടുക്കരുതേ. അപ്പോൾ ഞാൻ നിനക്കു വീര്യം തരുന്നതായിരിക്കും.' ജ്ഞാനം ദുരുപയോഗപ്പെടുത്തി സരസ്വതിയെ പീഡിപ്പിക്കുന്നവൻ ജ്ഞാനഖലനാണെന്നു ഭാഗവതം പറയുന്നു.

സാ ദേവകീ സർവ്വജഗന്നിവാസ-
നിവാസഭൃതാ നിതരാം ന രേജേ
ഭോജേന്ദ്രഗേഹേ ƒഗ്നിശിഖേവ രുദ്ധാ
സരസ്വതീ ജ്ഞാനഖലേ യഥാ സതീ.

സമുദ്രം ദുർലംഘ്യമായതുകൊണ്ടോ വീചീസങ്കുലമായതുകൊണ്ടോ രത്നാകരം ആകാതെ പോകുന്നില്ല. അനർഘരാഘവകർത്താവായ മുരാരിമിശ്രൻ തന്നെപ്പററി പ്രസ്താവിക്കുന്നതുപോലെ ഗുരുകുലക്ലേശങ്ങൾ സഹിച്ചു വിദ്യാവൈശാരദ്യം സമ്പാദിച്ചിട്ടുള്ളവർ വേറെയും പലരുമുണ്ടു്. മൂഢന്മാരും മന്ദബുദ്ധികളും തീവ്രധിഷണന്മാരും എല്ലാകാലത്തും ഭൂമിയിലുണ്ടു്. ഒരു വിദ്യാലയത്തിലും ആദ്യപരീക്ഷകളിൽ വിജയിക്കാത്തവരെ അതിലും ഉയന്ന വർഗ്ഗങ്ങളിൽ ചേർക്കാറില്ല. തീവ്രധിഷണന്മാർക്കു് ആഴത്തിൽ പോയി സംഗ്രഹിക്കാവുന്ന രത്നങ്ങൾ എല്ലാം മന്ദബുദ്ധികൾക്കു സുലഭം അല്ലെങ്കിലും അവരെയും ഉദ്ധരിക്കുന്നതിനുവേണ്ട ഉപകരണങ്ങൾ സംസ്കൃതാധാരിതമായ വിജ്ഞാനഭണ്ഡാരത്തിലുണ്ടു്. പ്രായേണ ഉത്തമഗ്രന്ഥങ്ങളിൽമാത്രം തേടി സമ്പാദിക്കേണ്ട ഉത്കർഷമുള്ളതുകൊണ്ടും, ബാഹ്യപ്രകൃതിയെ നിരീക്ഷിച്ചു പരീക്ഷിച്ചു് അധികമധികം അറിവുതേടി പുറമേ നവനവമായ മാററം വരുത്തുന്നതിൽമാത്രം സർവ്വശക്തിയും ക്ഷയിപ്പിക്കാതെ ആന്തരഗുണങ്ങളെ അഭിവൃദ്ധിപ്പെടുത്തി ഹിതാഹിതവിവേചനംമൂലം മനുഷ്യനെ ശ്രേയസ്സിലെത്തിക്കുന്നതിനു മുഖ്യമായി പ്രയത്നിക്കുന്നതിനുവേണ്ട തേജസ്സു നൽകുന്നതുകൊണ്ടും, ദുർവൃത്തന്മാരും ദുർബുദ്ധികളും സ്വഭാവഹീനരും ദുർവ്യസനികളും, അസത്യലോഭമോഹപരായണരുമായ അസംസ്കൃത ജനങ്ങളുടെ കാതിലും നാവിലും നൃത്തംചെയ്യുന്ന ഭാഷയിൽനിന്നകന്നു് നിൽക്കുന്നതുകൊണ്ടും ഈ സംസ്കൃതഭാഷ അനുക്ഷണം വേഷംമാറിക്കൊണ്ടിരിക്കുന്ന ഒരു വസ്തുവല്ല എന്ന സംഗതിയെ ആസ്പദമാക്കി ഇതിനെ മൃതഭാഷയെന്നു പറയുന്നതു് ഒരു ഭൂഷണംതന്നെയല്ലേ?

ബ്രാഹ്മണരാണു് ഈ ഭാഷയെ വികസിപ്പിച്ചതെന്നും സനാതനധർമ്മം 'ബ്രാഹ്മനിസം' ആണെന്നും മററുമുള്ള വാദം കഴിഞ്ഞ ഖണ്ഡികയിൽ പറഞ്ഞ പശ്ചാത്തലത്തിൽ കാണേണ്ടതുണ്ടു്. കേൾക്കുമ്പോൾ പലക്കും ഇന്നു കലി വരുന്ന 'ബ്രാഹ്മണ'ശബ്ദം സംസ്കൃതത്തിലെ പൂജാർഹമായ ഒരു പദമാണു്. 'വേദസ്തത്ത്വം തപോ ബ്രഹ്മ' എന്നു് കോശത്തിൽ ബ്രഹ്മശബ്ദത്തിനു മൂന്നു് അർത്ഥങ്ങൾ സാധാരണമായി പറയുന്നു. വേദമന്ത്രങ്ങളെ ബ്രഹ്മശബ്ദംകൊണ്ടു് വേദങ്ങളിൽതന്നെ പലസ്ഥലങ്ങളിലും കുറിക്കുന്നുണ്ടു്. പ്രപഞ്ചകാരണമായ പരതത്ത്വത്തിന്റെ ഉപാസനയ്ക്കുവേണ്ടി ഉപയോഗിക്കുന്ന സാമ്പ്രദായികമായ ശിവനാരായണാദി നാമങ്ങളെക്കൊണ്ടല്ലാതെ ഒരു ദാർശനികനാമം കൊണ്ടു് അതു വിവക്ഷിക്കുമ്പോൾ ബ്രഹ്മശബ്ദം ഉപയോഗിക്കുന്നു. ഉപനിഷത്തുകളിൽ ബ്രഹ്മശബ്ദവും ആത്മശബ്ദവും പല പ്രകരണങ്ങളിലും ഒരേ അർത്ഥത്തെ പ്രതിപാദിക്കുന്നു. വേദാഭ്യാസത്തിനും ബ്രഹ്മാവഗതിക്കും സാധനമായി സ്വീകരിക്കപ്പെടുന്ന തപസ്സിനെയും ബ്രഹ്മശബ്ദം കുറിക്കുന്നു. വേദത്തിലും വേദാർത്ഥത്തിലും നിരതനായ തപസ്വിയെയാണു് പുല്ലിംഗത്തിലുള്ള ബ്രാഹ്മണശബ്ദം കുറിക്കുന്നതു്. ആദ്യത്തെ അക്ഷരത്തിൽ അപ്പോൾ ഉദാത്തസ്വരം വരുന്നു. അന്ത്യാക്ഷരത്തിലേയ്ക്കു സ്വരം

മാറുമ്പോഠം വേദമന്ത്രങ്ങളെ വ്യാഖ്യാനിക്കുന്ന വേദഭാഗത്തിനു ബ്രാഹ്മണമെന്നു നപുംസകരൂപത്തിൽ പറയുന്നു. തപസ്വിയും യോഗിയുമായ ബ്രാഹ്മണനാണു് വേദംതൊട്ടുള്ള സംസ്കൃതഭണ്ഡാരം പഠിച്ചു് തലമുറവഴി കൈമാറി സംരക്ഷിച്ചുവന്നിരുന്നതു്. അതുകൊണ്ടു് ബ്രാഹ്മണൻ പൂജ്യനായിത്തീൎന്നു. സംസ്കൃതത്തിൻെറ അന്തഃസത്തയും മഹത്ത്വവുംകൊണ്ടു് ആ ഭാഷ വ്യാപകവൃത്തങ്ങളിലേയ്ക്കു പരന്നു. ജലത്തിൻെറ ഉപരിതലത്തിൽ വീഴ്ത്തിയ എണ്ണ സൎവ്വത്ര വ്യാപിക്കുന്നതു സ്വഭാവമാണല്ലോ. ആദിമമല്ലാത്ത ഉപനിഷത്തുകഠം പ്രസരിച്ച കാലം മുതല്ക്കുതന്നെ സംസ്കൃതഭാഷയിലേയ്ക്കു ബൗദ്ധമഹായാനശാസ്ത്രങ്ങളും ജൈനാഗമങ്ങളും പകരപ്പെട്ടു. ഇവയുടെ രചയിതാക്കഠം പലരും ബ്രാഹ്മണരായിരുന്നില്ല. എങ്കിലും അശ്വഘോഷൻ മുതലായ പ്രഖ്യാതന്മാർ വേദശാസ്ത്രസമ്പന്നമായ ബ്രാഹ്മണകുടുംബത്തിൽ പിറന്നു് അഭ്യസിച്ചു വളൎന്നു് അനന്തരം ബൗദ്ധധൎമ്മം അവലംബിച്ചവരായിരുന്നു എന്ന സംഗതിയും ഉല്ലേഖയോഗ്യംതന്നെ. മന്ത്രദ്രഷ്ടാക്കളിൽത്തന്നെ ക്ഷത്രിയനായ വിശ്വാമിത്രനെയും വൈശ്യനായ കവഷനേയും ശൂദ്രനായ ഐതരേയനേയും കാണുന്നു. ക്ഷത്രിയന്മാർ നാടകങ്ങളും കാവ്യങ്ങളും ഉയൎന്ന തലത്തിൽ രചിച്ചും, ശാസ്ത്രങ്ങഠം അഭ്യസിപ്പിച്ചും, പ്രശസ്തദാനങ്ങഠം മൂലം പ്രോത്സാഹിപ്പിച്ചും, സംസ്കൃതത്തെ ആദ്യം മുതൽ പരിരക്ഷിച്ചു. സംസ്കൃതനാടകങ്ങളിൽ നീചപാത്രങ്ങഠംമാത്രം പ്രാകൃതം സംസാരിക്കുന്ന രീതി കാണുമ്പോഠം സംസ്കൃതം എല്ലാവൎക്കും സാമാന്യമായി ഗ്രഹിക്കുവാൻ കഴിവുണ്ടായിരുന്നു എന്നും വ്യക്തം. എണ്ണത്തിലും വേഗത്തിലും വൎദ്ധിച്ച ഗതാഗതവും നിഷ്പ്രയാസമായ ദൂരസമ്പൎക്കവും നിബിഡമായ സമൂഹസമ്മൎദ്ദവും അധികധനസമ്പാദനവും വിദ്യുച്ഛക്തി, അച്ചടി, പ്രക്ഷേപണം മുതലായവയുടെ സഹായം കൊണ്ടു് വൎദ്ധിച്ച ആശയവിനിമയവും ഇല്ലാതെയിരുന്ന പൂൎവ്വകാലങ്ങളിൽ വാൎത്താവിനിമയവും ഗ്രന്ഥാഭ്യാസവും പ്രചാരവും ചുരുക്കം പേരുടെ കൃതികളിലും പ്രയത്നങ്ങളിലും ആരംഭിച്ചു് വളരെ സാവകാശത്തിലാണു് ഏതു ദേശത്തും വികസിച്ചിട്ടുള്ളതു്. ആ കാരണത്താൽ സംസ്കൃതം കാലാന്തരത്തിൽ മാത്രമേ വളരെ വ്യാപ്തി പ്രാപിച്ചിട്ടുള്ളു എന്നതു് അതു് തുടങ്ങിയവരുടെ ദോഷമാകുകയില്ല. സംസ്കൃതസംസ്കാരത്തിൻെറ ആദ്യപിതൃത്വം അതിലേയ്ക്കു പ്രത്യേകം യോഗ്യത സമ്പാദിച്ചിട്ടുള്ള ബ്രാഹ്മണരിലാണു സമൎപ്പിതമായിരുന്നതു് എന്നുള്ളതു് സ്മരണീയമായ ഒരു സംഗതിയാണു്.

സംസ്കാരസ്രോതസ്സിൻെറ ഉദ്ഗമമായിത്തീരുവാൻ ബ്രാഹ്മണനു് ഉണ്ടായിരുന്ന യോഗ്യതയെന്തു് ? പൂൎവ്വസുകൃതംകൊണ്ടു് സിദ്ധിച്ച ബുദ്ധിനൈൎമ്മല്യംതന്നെ. ബ്രാഹ്മണൻ പുണ്യവാനാണെന്നു ഭഗവാൻ ഗീതയിൽ പറയുന്നു. അധ്യയനംകൊണ്ടു് ബ്രാഹ്മണനു വാഗൃഷഭത്വം കൈവരുന്നതായി വാല്മീകിവ്യാസമുനികഠം പറയുന്നു. ബ്രഹ്മജ്ഞാനാഹ്ത്വമാണു് ബ്രാഹ്മണത്വമെന്നു് ശ്രീശങ്കരൻ അൎത്ഥം നിശ്ചയിക്കുന്നു. എന്നു മാത്രമല്ല എല്ലാവരും ബ്രഹ്മവംശ്യന്മാർ തന്നെയാണെന്നും അദ്ദേഹം തൈത്തിരീയഭാഷ്യത്തിൽ ചൂണ്ടിക്കാണിക്കുന്നു. അധ്യാപനവും അധ്യയനവും യജനവും യാജനവും നിരന്തരം അനുഷ്ഠിക്കുന്ന ബ്രാഹ്മണൻ, ശമം ദമം തപസ്സു് ശൗചം ക്ഷമ ജ്ഞാനം ആൎജവം വിജ്ഞാനം ആസ്തിക്യം തുടങ്ങിയ ആത്മഗുണങ്ങഠംക്കു നിമിത്തമായിത്തീരുന്നു. സ്ഥൂലശരീരം മാതാപിതാക്കന്മാരിൽനിന്നും ഒരു പ്രാണിക്കു ലഭിക്കുന്നു. ജ്ഞാനശരീരം ഗുരുവിൽനിന്നുമാണു് ലഭിക്കുക. അതുകൊണ്ടു ശ്രേയസ്സാധനമായ ജ്ഞാനം പ്രദാനം ചെയ്യുന്ന ഗുരുവിനെ ഭക്തിപൂൎവ്വം മുന്നിലിരുത്തി ശ്രദ്ധിച്ചിരുന്നതുകൊണ്ടാണു് പുരോ(=മുന്നിൽ) ഹിതൻ(=ഇരുത്തപ്പെട്ടവൻ) എന്നു പറഞ്ഞുവന്നതു്. ഋഗ്വേദം ഒന്നാം മന്ത്രത്തിൽത്തന്നെ ആ പദം കാണാം. ആവിധമുള്ള വ്യക്തികളുടെ ജ്ഞാനാഭിവൃദ്ധിയാണു് സംസ്കൃതത്തിൻെറ അഭിവൃദ്ധിയായി ആദിയിൽ പ്രശോഭിച്ചതു്. സമ്പത്തു് സത്യത്തെയും കീൎത്തി കൎമ്മത്തെയും വിദ്യ അഭ്യാസത്തെയും ബുദ്ധി ഉപയോഗത്തെയും അനുസരിച്ചു മാത്രമാണു് പ്രകാശിക്കുന്നതെന്നു് ഉപദേശംകൊണ്ടും ഉദാഹരണംകൊണ്ടും അവർ വ്യക്തമാക്കി. കളിയിലും കൗതുകത്തിലും മുഴുകിയ തൻെറ പുത്രന്മാരെ എങ്ങനെയാണു് വിദ്യാഭ്യാസം ചെയ്യിക്കുക എന്നുള്ള ഒരു നരപതിയുടെ വ്യാകുലത വൎണ്ണിച്ചുകൊണ്ടാണു് പ്രസിദ്ധമായ പഞ്ചതന്ത്രം ആരംഭിക്കുന്നതു്. പല അധ്യാപകന്മാരും

കൈയൊഴിഞ്ഞപ്പോൾ വിഷ്ണുശർമ്മൻ എന്നൊരു ബ്രാഹ്മണൻ, ആ രാജകുമാരന്മാർ തന്നെ അനുസരിക്കുന്നപക്ഷം അവക്കും രാജനീതി അഭ്യസിപ്പിച്ചുകൊടുക്കാമെന്നു് ഏററു. പക്ഷേ അദ്ദേഹം 'നാഹം വിദ്യാവിക്രയം ശാസനശതേനാപി കരോമി' എന്നുള്ള കരാറിലാണു് ആരംഭിച്ചതു്. പക്ഷിമൃഗങ്ങളുടെയും ചിലപ്പോൾ മനുഷ്യരുടെയും കഥകൾമൂലം രാജ്യതന്ത്രം മുഴുവൻ കുട്ടികളെ അദ്ദേഹം ഗ്രഹിപ്പിക്കുകയും ചെയ്തു. മനുസ്മൃതിയിൽ ബ്രാഹ്മണധർമ്മത്തെപ്പററി ഈ വിധം കാണാം:

പ്രതിഗ്രഹസമർത്ഥോഽപി പ്രസംഗം തത്ര വർജയേത്
പ്രതിഗ്രഹോ ഹി ഹന്ത്യാശു ബ്രാഹ്മം തേജഃ സനാതനം.

അറിവുകൊണ്ടും സ്വഭാവംകൊണ്ടും ഒരു ബ്രാഹ്മണൻ ദാനം സ്വീകരിക്കുന്നതിനു വേണ്ടത്ര സാമർത്ഥ്യവും അർഹതയും ഉള്ളവനായാലും അവശ്യം വേണ്ടതിലുമധികം ദാനം സ്വീകരിക്കുന്നപക്ഷം ബ്രഹ്മവർച്ചസ്സിനെ ആ പ്രതിഗ്രഹം ഹനിക്കുന്നു. ബ്രാഹ്മണത്വത്തിൻെറ ഈ കണക്കു് നാഗരികത വർദ്ധിച്ച ഇക്കാലത്തു സുലഭമല്ല.

യേനകേനചിദാച്ഛന്നഃ യേനകേനചിദാശിതഃ
യത്രക്വചന ശായീ ച സ വൈ ബ്രാഹ്മണ ഉച്യതേ.

എന്നുള്ള മഹാഭാരതവചനം സത്വഗുണസമ്പന്നനായ മഹാബ്രാഹ്മണൻെറ ഉത്കർഷം വർണ്ണിക്കുന്നു. ചതുർവ്വിധപുരുഷാർത്ഥങ്ങൾ സമ്പാദിക്കുന്നതിലേക്കു് സർവ്വരുടെയും മനസ്സിൽ പ്രചോദനം നൽകേണമേ എന്നു നിത്യവും സന്ധ്യകളിൽ ഗായത്രിമൂലം പ്രാർത്ഥിക്കുന്ന ബ്രാഹ്മണനെക്കാൾ ശ്രേഷ്ഠനാരാണുള്ളതു് ? ബ്രഹ്മാവബോധം എന്നുള്ള പരമാദർശവും അതിലേക്കുള്ള പടികളായ ചതുർവ്വിധപുരുഷാർത്ഥങ്ങളുമാണു് സംസ്കൃതവാങ്മയത്തെ ഉൽപത്തിയിൽത്തന്നെ ഉജ്ജ്വലമാക്കിത്തീർത്തതു്.

ഒരു ഭാഷയുടെ പേരു പറയുമ്പോൾ അതിലെ ശബ്ദരാശിയും വാക്യഘടനയുമാണു് ആദ്യമായി മനസ്സിൽ വരുക. ഇവയിൽക്കൂടിയാണു ഭാഷയുടെ ഉള്ളിലേക്കു പ്രവേശം ലഭിക്കുക. സാഹിത്യവും ശാസ്ത്രവും എല്ലാം പ്രതിപാദ്യസംബന്ധം വഴിയാണു് അതോടൊത്തു നിൽക്കുന്നതു്. അർത്ഥം പ്രതിപാദ്യവും ശബ്ദം പ്രതിപാദകവും. ആദിമഘട്ടത്തിൽ കൃതികൾ എഴുതിസൂക്ഷിക്കുന്ന സമ്പ്രദായം ഇല്ലാതെയിരുന്നതുകൊണ്ടു് ബഹുശ്രവണംമൂലം ഗ്രഹിച്ച അക്ഷരങ്ങളെ ധരിച്ചു് ഓർമ്മിച്ചു് അർത്ഥം സ്വായത്തമാക്കുകയായിരുന്നു പതിവു്. എഴുതിയോ അച്ചടിച്ചോ ഒററ നോട്ടത്തിൽ കണ്ടു ധരിച്ചു് അപ്രധാനമായവയെന്നു് അനുവാചകനു തോന്നിയവയെല്ലാം മറക്കുന്ന അനായാസം ആ മാർഗ്ഗത്തിലില്ല. ഇങ്ങനെ സംസ്കൃതം, വിദ്യാർത്ഥിയിൽ അലിഞ്ഞുചേർന്നു സ്ഥായിയായി നിലനിൽക്കുവാൻ കല്പിച്ച ഒരു ദിവ്യഭാഷയായിത്തീരുകയാൽ അച്ചടിയിലും എഴുത്തിലും വളർന്ന പിൽക്കാലത്തെ ഭാഷകൾപോലെ ആപാതസുലഭമല്ലെന്നുള്ളതു വാസ്തവംതന്നെ. പാമരപ്രീതിക്കായി അനായാസസുലഭമാക്കുവാൻവേണ്ടി വ്യാകരണനിയമങ്ങൾ നീക്കിയോ ആവശ്യത്തിലധികം ചുരുക്കിയോ എളുതാക്കുന്നപക്ഷം ചിരകാലസ്ഥിരത ഒരു ഭാഷയ്ക്കു് ഉണ്ടാവുകയില്ലെന്നു്, പാണിനിമുനിയും മററു ദീർഘദർശനം ചെയ്തു. പുസ്തകം വായിച്ചോ ട്രാൻസിസ്റ്ററിൽ പിടിച്ചുകെട്ടി ഇഷ്ടംപോലെ അഴിച്ചുവിട്ടു മാത്രമോ ഇന്നത്തെ ഭാഷകൾ പഠിക്കുന്നവക്കു ശ്രവണധാരണകളുടെ പ്രാധാന്യത വേഗം മനസ്സിലാക്കാവുന്നതല്ല. അധ്യയനപൂർവ്വം ധരിച്ചിട്ടുള്ള ശ്രുതി ഒരിക്കലും അനർത്ഥമാകുകയില്ല എന്നുള്ള വിശ്വാസം ഗ്രന്ഥനിർമ്മാണ തൊഴിലാളികൾക്കു മനസ്സിലാക്കുവാൻ പ്രയാസമാണു്. അനായാസേന സമ്പാദിക്കുന്നതു് വേഗം കൈവിടേണ്ടിവരുമെന്നുള്ളതായിരുന്നു മുനികളുടെ മതമെന്നു പറയേണ്ടിയിരിക്കുന്നു. വിവേകവും വിജ്ഞാനവും കൈവരുത്തുവാനുള്ള സോപാനമായിട്ടാണു് സംസ്കൃതഭാഷ നിർമ്മിച്ചിട്ടുള്ളതു്. പ്രജ്ഞാദീപ്തിയും ആത്മശാന്തിയും സാധിക്കുന്ന പ്രകാശമാണു് അതിൽനിന്നും പ്രതീക്ഷിക്കുന്നതു്. ദർശനം എന്നു പറഞ്ഞാൽ പഠനമല്ല, അന്തർദൃഷ്ടിയാണു്. അർത്ഥഗ്രഹണം മനഃപൂർവ്വം വിവക്ഷിക്കാത്തപ്പോഴെല്ലാം സംസ്കൃതപദങ്ങളും വാക്യങ്ങളും നിരാഭാടവും സ്ഫടികസ്വച്ഛവും ആണു്. സൂക്ഷ്മതയോടെ കൈകാര്യം ചെയ്യുന്ന ആശയങ്ങൾ സ്ഫുടമാക്കുന്നതിനത്യന്തം പര്യാപ്തമായ ശക്തി, പ്രൗഢഗ്രന്ഥങ്ങളിൽ സർവ്വത്ര കാണുവാൻ കഴിയും. ശബ്ദോൽപത്തിസ്ഥാനങ്ങൾ യഥായോഗ്യം ഉപയോഗിച്ച ശുദ്ധമായി പദങ്ങൾ ഉച്ചരിക്കുന്ന ക്രമം, ഒരു ധ്വനിക്കു് ഒരു

ലിപി എന്ന, അഭേദ്യനിയമം, വിവക്ഷാക്രമം പോലെ പദവിന്യാസത്തിനുള്ള സ്വാതന്ത്ര്യം തരുന്ന വാക്യഘടന, ധാരണസ്മരണങ്ങൾക്ക സൗലഭ്യം നൽകുന്ന സ്വരവ്യഞ്ജനാവർത്തനം, ഹൃദയഹാരിയും ശ്രവണമധുരവുമായ വാചകപദ പ്രാചുര്യം, ഇവയെല്ലാം സംസ്കൃതത്തെ ലോകാ ദരവിനു പാത്രമാക്കിട്ടുണ്ട്. ഒററശ്ശബ്ദം നേരേ അറിഞ്ഞു ശരിക്ക പ്രയോഗിച്ചാൽ അതു അഭീഷ്ടപ്രദാനം ചെയ്യുന്ന കാമധേനുവായിത്തീരുമെന്നു പഠിപ്പിച്ച പതഞ്ജലിമഹർഷി ശരീരചികിത്സയ്ക്കു രാജമാർത്താണ്ഡം എന്ന വൈദ്യഗ്രന്ഥവും വാക്ശുദ്ധിക്ക വ്യാകരണമഹാഭാഷ്യവും ചിത്തശുദ്ധിക്ക യോഗസൂത്രവും നിർമ്മിച്ചു എന്നാണ് പരമ്പരാവിശ്വാസം. വിപുലവൈദുഷ്യവും തീവ്രവ്യുത്പത്തിയുംകൊണ്ടു മാത്രമേ സംസ്കൃതത്തിൻെറ സാരവത്ത നേരേ ബോധ്യപ്പെടുകയുള്ളു. 'വാണ്യേകാ സമലങ്കരോതി പുരുഷം യാ സംസ്കൃതാ ധാര്യതേ' എന്നും 'ന ഹി വിദ്യാസമോ ബന്ധുഃ' എന്നും മററുമുള്ള ആഭാണകങ്ങൾ വെറും കവിതയല്ല.

ഈ അത്യുച്ച ആദർശം ആദ്യം കാഴ്ചവെച്ചു എങ്കിലും സാമാന്യരീതിയിൽ പറയേണ്ട ചില സംഗതികളും ഇവിടെ വിട്ടുകളയുന്നില്ല. സംസ്കൃതാഭ്യാസത്തെപ്പററി പറയുമ്പോൾ ഭാഷയുടെ ബാഹ്യവും ആന്തരവുമായ ഭാവങ്ങൾ മറക്കുവാൻ പാടില്ലായ്കയാൽ അതാദ്യം പറഞ്ഞു. സംസ്കൃതം എന്തിനു പഠിക്കണം എന്ന ചോദ്യത്തിന്ന് ഉത്തരം പലവിധമാണു ലഭിക്കുക. 'കാവ്യശാസ്ത്രവിനോദേന കാലോ ഗച്ഛതി ധീമതാം' എന്ന ഉപദേശം അനുസരിച്ചു സമയം പോകാൻ വേണ്ടി അഥവാ വിനോദത്തിനുവേണ്ടി സംസ്കൃതം പഠിക്കുന്നവർ ഇന്നു സുലഭമല്ലായിരിക്കാം. സംസ്കൃതംവഴി ഭൂതകാലത്തെപ്പററിയുള്ള അറിവു സമ്പാദിച്ചാൽ ഇന്നത്തെ പ്രശ്നങ്ങൾക്ക് അവ സഹായമാകുമെന്നുള്ള ആശകൊണ്ട് സംസ്കൃതം പഠിക്കുവാൻ ചുരുക്കം ചിലർ ശ്രദ്ധയുള്ളവരായി എന്നു വരാം. സംസ്കൃതദർശനങ്ങളിലെ പ്രൗഢന്യായങ്ങൾ സ്വബുദ്ധിയെ നിശിതമാക്കുവാൻ സഹായിക്കുമെന്നു വിചാരിച്ചു ചിലർ സംസ്കൃതം അഭ്യസിച്ചു എന്നും വരാം. ഒട്ടേറെപ്പേർ സംസ്കൃതം അന്യരെ പഠിപ്പിക്കുവാനും അതുമൂലം വൃത്തി സമ്പാദിക്കുവാനും ശ്രമിക്കുന്നു. പ്രാചീനഗ്രന്ഥങ്ങളെ ആധാരമാക്കി കഥകളും നിരൂപണങ്ങളും നിർമ്മിക്കുവാനോ, ചരിത്രപരമായ രേഖകൾ അന്വേഷിച്ച് അവയെ ആസ്പദമാക്കി കൃതികൾ നിർമ്മിക്കുവാനോ, ബഹുമതിയും ധനവും ആർജ്ജിക്കുവാൻ വേണ്ടി സംസ്കൃതബിരുദവും വൈദഗ്ദ്ധ്യവും അധ്വാനിച്ചു സമ്പാദിക്കുവാനോ മററു ചിലർ സംസ്കൃതം അഭ്യസിച്ചു എന്നും വരാം. ഇവയെല്ലാം സംസ്കൃതപഠനത്തിൻെറ പ്രയോജനങ്ങൾതന്നെ, നിശ്ചയം.

അറിവിനു അളവില്ല. പല തുറകളിൽക്കൂടിയാണ് ജിജ്ഞാസുക്കൾ ജ്ഞാനസാഗരത്തെ സമീപിക്കുന്നതു്. ഓരോ തുറയിലും അവശ്യം അവലംബിക്കേണ്ടതാണു പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുടെയും ബോധിപ്പിക്കുന്ന ആചാര്യന്മാരുടെയും സഹായം. വിദ്യാശാഖകളെ ഓരോന്നിനെയും സ്വായത്തമാക്കുന്നതിനുകൂടിയാണ് ആവശ്യമായ പദ്ധതിയും അച്ചടക്കവും ആദ്യംതന്നെ ശാസ്ത്രഗ്രന്ഥങ്ങൾ പ്രതിപാദിക്കുന്നതു്: അധികാരി, വിഷയം, സംബന്ധം, പ്രയോജനം എന്നീ സാരഗർഭിതങ്ങളായ നാലു പദങ്ങളാണ് അവയെ കുറിക്കുന്നതു്. ഒരു തുറയിൽ ഉള്ള ഈ ഘടകങ്ങൾ തുറയിലേയ്ക്കു് അതേപടി ഉപയോഗിക്കുന്നതു് എപ്പോഴും സാധ്യമോ യുക്തമോ അല്ല. അതു് ചിലപ്പോൾ യാഥാർത്ഥ്യം ഗ്രഹിക്കുന്നതിനു തടസ്സമായി എന്നും വരും. ഓരോ വിദ്യയുടെയും സ്വന്തമായി പരീക്ഷിച്ച പദ്ധതിയും ആചരണക്രമവും മാത്രമേ അതിൽ സ്വതന്ത്രമായ തത്ത്വബോധം ഉളവാക്കുന്നുള്ളു. ഒരു വിദ്യാശാഖയുടെ അന്തഃസ്വരൂപം അതിൽനിന്നുകൊണ്ടുതന്നെ കാണുകയാണ് ഭൂതാർത്ഥം ഗ്രഹിക്കുവാൻ യുക്തമായ മാർഗ്ഗം, വൈദേശികമായ ഒരു തോതല്ല. പുറമേയുള്ള അളവുകോൽ വെച്ചുകൊണ്ടു താരതമ്യം പഠിക്കുവാൻ ആഗ്രഹിക്കുന്നവരും അന്തരംഗമായി അതിനെപ്പററിപ്പറയാനുള്ളതു് ആദ്യം ഗ്രഹിക്കുക ആയിരിക്കും ഉത്തമം. ഈ സാമാന്യനിയമപ്രകാരം സംസ്കൃതത്തിനുള്ളിൽനിന്നു തന്നെ സംസ്കൃതത്തെപ്പററി പറയുവാനുള്ളതു് ആദ്യം ഗ്രഹിക്കുകയാണു യുക്തം. ഇതുവരെ വിവരിച്ചതും ഈ ദൃഷ്ടിയോടുകൂടിയാണ്.

അമരകോശത്തിൽ ബ്രാഹ്മീ ഭാരതീ വാണീ സരസ്വതീ എന്നെല്ലാം പര്യായങ്ങളായി പറയുന്ന പദങ്ങൾ അവിടെ സംസ്കൃതത്തെയാണു കുറിക്കുന്നതു്. അക്ഷരങ്ങളാണ് സരസ്വതി

യുടെ കളേബരം. വർണ്ണമാതൃകകൾ എന്നു് അക്ഷരമാലയെ പറയുവാൻ കാരണം ഇതുതന്നെ. ജ്ഞാനശരീരത്തിൻെറ ഉൽപത്തി ഈ വർണ്ണമാതൃകകളിലാണല്ലോ. ഈ ചെറിയ (മാതൃക) അമ്മമാരാണു് ആദ്യം ജ്ഞാനാഭിമുഖനെ സരസ്വതീഭവനത്തിലേയ്ക്കു സ്വാഗതംചെയ്തു വളർത്തി പരതത്ത്വമായ അക്ഷരബ്രഹ്മത്തിൽ എത്തുന്നതുവരെ തുണയായിനില്ക്കുന്നതു്. ആദ്യന്തം ഇതിലേയ്ക്കു സഹായകമായിത്തീരുന്ന ഒരു മഹാശക്തിയാണു് സംസ്കൃതവിദ്യ.

> വ്യാകരണാത് പദസിദ്ധിഃ പദ-
> സിദ്ധേരർത്ഥനിർണ്ണയോ ഭവതി
> അർത്ഥാത് തത്ത്വജ്ഞാനം തത്ത്വ-
> ജ്ഞാനാത് പരം ശ്രേയഃ.

അക്ഷരം ആദ്യം പഠിച്ചു് വ്യാകരണംമൂലം പദസ്വരൂപം സ്ഥിരപ്പെടുത്തുന്നു. അതിനുശേഷമേ അർത്ഥം നിർണ്ണയിക്കുവാൻ കഴിവുള്ളു. പദാഭിധേയമായ ശാസ്ത്രമാണു് തത്ത്വജ്ഞാനം ഉളവാക്കുന്നതു്. പരമശ്രേയസ്സിനു തത്ത്വജ്ഞാനമേ വഴിയുള്ളു. മഹാഗൃഹസ്ഥനായ ശൗനകൻ അറിവിനുവേണ്ടി വിധിപ്രകാരം അംഗിരസ്സ് ഋഷിയെ സമീപിച്ചു് ഏതൊന്നു് അറിയുന്നതുകൊണ്ടാണു് ഇതെല്ലാം അറിയുവാൻ കഴിയുക എന്നു ചോദിച്ചു. ശൗനകഋഷി നൽകിയ ഉത്തരം ഇതാണു്: രണ്ടു വിദ്യകളെപ്പററി അറിയണം, പരയും അപരയും. ഋഗ്യജുസ്സാമാഥർവ്വവേദങ്ങൾ, ശിക്ഷാകല്പവ്യാകരണനിരുക്തച്ഛന്ദോജ്യോതിഷങ്ങൾ എന്നിവയാണു് അപരവിദ്യ. ശാശ്വതമായ പരതത്ത്വത്തെ ബോധിപ്പിക്കുന്നതാണു് പരവിദ്യ. ഇവിടെ അപരവിദ്യയെന്നു പറഞ്ഞിരിക്കുന്നതു് സംസ്കൃതസാഹിത്യത്തിനു മുഴുവനും ഉപലക്ഷണമായി കരുതാം. യാജ്ഞവല്ക്യസ്മൃതിയിൽ ഇതിനെത്തന്നെ വികസിപ്പിച്ചു്,

> പുരാണന്യായമീമാംസാ ധർമ്മശാസ്ത്രാംഗമിശ്രിതാഃ
> വേദാഃ സ്ഥാനാനി വിദ്യാനാം ധർമ്മസ്യ ച ചതുർദ്ദശ.

എന്നു നിർദ്ദേശിച്ചിരിക്കുന്നു. അതായതു് വിദ്യയും ധർമ്മവും തേടുന്നവർ നോക്കേണ്ടതായ സ്ഥാനം നാലു വേദങ്ങളും ആറു വേദാംഗങ്ങളും പുരാണങ്ങളും ധർമ്മശാസ്ത്രങ്ങളും ന്യായവും മീമാംസയും ആണു്. പിന്നീടു ധനുർവേദം ആയുർവേദം ഗാന്ധർവ്വവേദം അർത്ഥവേദം എന്ന നാലു് ഉപവേദങ്ങൾകൂടി ചതുർവിധപുരുഷാർത്ഥസാധനങ്ങളായി വിദ്യാസ്ഥാനത്തിൽ ഉൾപ്പെടുത്തി. ഇവയിൽനിന്നു വളർന്നിട്ടുള്ളവയാണു് എല്ലാ കലകളും; അതായതു്. കാവ്യശാസ്ത്രനാടകാദികൾ. വേദം മുതലുള്ളവയുടെ അഭ്യാസമാണു് സംസ്കൃതവിദ്യയുടെ പൂർവ്വരൂപം. ഇവയെപ്പററിയുള്ള സമഗ്രമായ അറിവുകൂടാതെ സംസ്കൃതത്തെ വളർത്തുവാനും പുതുക്കുവാനും പരത്തുവാനുമുള്ള ശ്രമം മിക്കവാറും ബലരഹിതമാണു്. വിദ്യാസ്ഥാനങ്ങളുടെ അധീതിയും ബോധവും ആചരണവും പ്രചാരണവുമാണു് ഒരുവനെ പ്രാജ്ഞശ്രേഷ്ഠനാക്കിത്തീർക്കുന്നതെന്നു് നൈഷധീയചരിതത്തിലെ ഒരു ഹൃദയഹാരിയായ ശ്ലോകം ചൂണ്ടിക്കാണിക്കുന്നു.

സംസ്കൃതത്തെപ്പററി പറയുമ്പോൾ ആ സാഹിത്യത്തിൽ ഉടനീളം തുറിച്ചുനോക്കുന്ന ചതുഷ്ടയത്രയത്തെപ്പററി സശ്രദ്ധം പഠിക്കാതെ നിവൃത്തിയില്ല — അതു ധർമ്മാർത്ഥകാമമോക്ഷം, ചാതുർവ്വർണ്ണ്യം, ആശ്രമചതുഷ്ടയം എന്നു നാലു നാലായ മൂന്നു സംഗതികളാണു്. ബാലൻ ആദ്യം പഠിക്കുന്ന ലഘുശ്ലോകങ്ങൾ മുതൽ ഉദ്ഗ്രന്ഥങ്ങൾവരെ എവിടെയും ഇവയിൽ ഏതെങ്കിലും സ്പർശിക്കാത്ത ഒരു ഭാഗവും സംസ്കൃതത്തിലില്ല. ഇവയാണു വിദ്യാസ്ഥാനങ്ങളുടെ പ്രതിപാദ്യം. സ്ഥൂലസൂക്ഷ്മശരീരങ്ങളുടെ പ്രേരകനും അധിഷ്ഠാതാവുമായ പ്രത്യഗാത്മാവിനെപ്പററി, അതായതു് ജീവരൂപിയായ പ്രമാതൃപുരുഷനെപ്പററി, വേദശാസ്ത്രം ആദ്യമായി പഠിപ്പിക്കുന്നു. ബാക്കിയെല്ലാം ഈ പുരുഷനുവേണ്ടിയാണു്, പ്രമാതാവില്ലെങ്കിൽ പ്രമേയം സിദ്ധിക്കുന്നില്ല. വാസ്തവത്തിൽ അനശ്വരനായ ആ ബദ്ധപുരുഷൻ അർത്ഥിക്കുവാൻ യോഗ്യമായിട്ടുള്ളതും അർത്ഥിക്കുന്നതും ആണു് പുരുഷാർത്ഥം. പുരുഷാർത്ഥ പ്രബോധനമാണു് സംസ്കൃതവിദ്യയുടെ ശിക്ഷാലക്ഷ്യം. ഇവയിൽ കാമവും മോക്ഷവും നേരിട്ടു പുരുഷൻ ആഗ്രഹിക്കുന്നവയാണു്. എങ്കിലും അപേക്ഷകന്മാരുടെ സംഖ്യ ആദ്യത്തേതിനു വളരെ അധികവും രണ്ടാമത്തേതിനു വളരെ വിരളവുമാണു്. കാമമോക്ഷങ്ങൾ സ്വയം തൃപ്തിരൂപമാകയാൽ അവകൊണ്ടു പിന്നീടു വേറൊന്നും സാധിക്കേണ്ടതില്ല. ധർമ്മവും അർത്ഥവും ഇവയ്ക്കു സാധനങ്ങളായിട്ടു മാത്രമാണു് തേടപ്പെടുന്നതു്. ഓരോ സാധനവും, ആശ്രയിക്കേണ്ടിവരുമ്പോൾ അതിൻെറ

സാധകമെന്തു് എന്നു് ചോദിക്കേണ്ടതായി വരും. കാമവും മോക്ഷവും ഒരുവനെ തൃപ്തനോ സുഖിയോ ആക്കിത്തീക്കുന്നതല്ലാതെ ആ സുഖവും തൃപ്തിയും വേറൊരു പ്രയോജനം സമ്പാദിക്കുവാൻ ഉപകരണമല്ല.

''യല്ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ.''

എന്നു ഗീതാവചനം മോക്ഷത്തെ വൎണ്ണിക്കുന്നു. കാമത്തിൽനിന്നും ഉണ്ടാകുന്ന തൃപ്തി ചിരസ്ഥായി അല്ലാത്തതിനാൽ ആ ജാതിയിലുള്ള തൃപ്തി ഒന്നു കഴിഞ്ഞു മറെറാന്നു് തേടേണ്ടതായിവരുന്നു. അതുകൊണ്ടാണു് കാമസുഖം ക്ഷണികവും മോക്ഷസുഖം നിത്യവുമാണെന്നു ശാസ്ത്രം സ്ഥാപിക്കുന്നതു്. ആദ്യപുരുഷാൎത്ഥങ്ങൾ മൂന്നും ഒടുവിലത്തേതിലേയ്ക്കു നയിക്കുന്നതുകൊണ്ടു് അതിനെ പരമപുരുഷാൎത്ഥമെന്നു പറയുന്നു. എങ്കിലും നാലും പുരുഷാൎത്ഥങ്ങൾ ആയിട്ടുതന്നെയാണു് വിദ്യാസ്ഥാനങ്ങൾ കണക്കാക്കുന്നതു്.

പ്രാണികളുടെ സ്വാഭാവികപ്രവൃത്തിയെ പുരുഷാൎത്ഥമായി ഗണിക്കുന്നതല്ല. ആഹാരനിദ്രാഭയമൈഥുനങ്ങൾ പുരുഷാൎത്ഥമല്ല. പ്രകൃതിയിൽ കാണുന്നതെല്ലാം അതുപോലെ വൎണ്ണിക്കുകയാണു് കല എന്നുള്ള അഭിപ്രായം ഈ സിദ്ധാന്തത്തിനു യോജിച്ചതാവുകയില്ല.

'ധൎമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതൎഷഭ.'

എന്നുള്ള ഗീതയിലെ ഭഗവദ്വചനം ഇതു ചൂണ്ടിക്കാണിക്കുന്നു. ഇന്ദ്രിയസുഖങ്ങളെ സൂക്ഷ്മവും പ്രശസ്തവും അധികസമയം ലഭ്യവും ആക്കി സംസ്കരിക്കുവാൻ ശക്തിയുള്ള പുരുഷന്റെ ഇച്ഛയ്ക്കു മാത്രമേ കാമരൂപമായ പുരുഷാൎത്ഥമെന്നു പറയുവാൻ യോഗ്യതയുള്ളു. സചേതനനായ പ്രമാതാവിന്റെ ഇന്ദ്രിയഭോഗം മാത്രമേ പുരുഷൻ അൎത്ഥിക്കുന്ന കാമമാവുകയുള്ളു. ഇതിനെയാണു യോഗക്ഷേമമെന്നും പ്രവൃത്തിമാർഗ്ഗമെന്നും പറയുന്നതു്. കാവ്യനാടകാദികളിലും പുരാണങ്ങളിലും കാണുന്ന രാഗിസാഹിത്യം മുഴുവൻ ഈവിധമുള്ള കാമത്തെ വൎണ്ണിക്കുന്നതിനും തദ്വിപരീതമായവയെ ദുഃഖപരിണാമിയാണെന്നു കാണിക്കുന്നതിനും വേണ്ടിയാണു്. സംസ്കൃതത്തിലെ രാഗിസാഹിത്യം ധൎമ്മവിരുദ്ധമായ കാമത്തെ പ്രോത്സാഹിപ്പിക്കുന്നില്ല എന്നുള്ളതു് കാവ്യനായകന്മാരുടെപുരുഷമഹത്ത്വം വൎണ്ണിക്കുന്നതിൽനിന്നും ഗ്രഹിക്കുവാൻകഴിയും. ഉപകാരപ്രത്യുപകാരം കൂടാതെ ഒരു പ്രാണിക്കും പരസ്പരസംബന്ധമില്ലെന്നു ശ്രീശങ്കരൻ ഭാഷ്യത്തിൽ ഒന്നിലധികം തവണ ചൂണ്ടിക്കാണിക്കുന്നു. വ്യവഹാരംമൂലം സമൂഹസംബന്ധം സാധിക്കേണ്ടതുകൊണ്ടു് ധൎമ്മം, മൎയ്യാദ, മനുഷ്യരുടെ പരസ്പരസംബന്ധത്തിനു ജീവനാഡിയായിത്തീരുന്നു എന്നു പുരാണങ്ങളും അനവധി ധൎമ്മശാസ്ത്രങ്ങളും എടുത്തുപറയുന്നു. മുമുക്ഷുക്കൾക്കുവേണ്ടിയുള്ള ശാസ്ത്രങ്ങളാകട്ടെ സമ്പൂൎണ്ണഭോഗവിരക്തി ഉപദേശിക്കുന്നുണ്ടെങ്കിലും അതു് മുമുക്ഷുക്കളെ മാത്രമേ കണക്കിലെടുക്കുന്നുള്ളു. ഇങ്ങനെ വേദശാസ്ത്രങ്ങൾ പ്രാകൃതപ്രവൃത്തിയെ നിന്ദിച്ചും വിഹിതകാമങ്ങളെ പ്രോത്സാഹിപ്പിച്ചും പ്രപഞ്ചസ്വഭാവത്തിന്റെ ചിരപരീക്ഷണംമൂലം ഇന്ദ്രിയഭോഗങ്ങളിൽ വിരക്തിവന്ന അധികാരിക്കു മോക്ഷധൎമ്മം ഉപദേശിച്ചും സമീക്ഷ്യകാരികൾക്കായി സംസ്കൃതസാഹിത്യം വിപുലമായ ഒരു രാജപഥം നിൎമ്മിച്ചു. ധൎമ്മമോക്ഷങ്ങൾക്കുള്ള ഈ പ്രാധാന്യത വൈദേശികരെപ്പോലും സംസ്കൃതത്തിലേയ്ക്കു ബലമായി ആകൎഷിച്ചിട്ടുണ്ടു്. അതേപ്പററി നമുക്കും ബോധമില്ലാതില്ല എന്നുള്ളതും ഈ ശ്ലോകാൎദ്ധത്തിൽ കാണാം:

ശുനഃ പുച്ഛമിവ വ്യൎത്ഥം പാണ്ഡിത്യം ധൎമ്മവർജിതം.

ധർമ്മത്തിനു പ്രാധാന്യം കൊടുക്കുമ്പോൾ അധൎമ്മം മനുഷ്യനെ പതിപ്പിക്കുന്നു എന്നു ധരിപ്പിക്കാതെ നിവൃത്തിയില്ല. താൽക്കാലികമായ സുഖദുഃഖങ്ങളെ മാത്രം നിയന്ത്രിക്കുന്ന ഒരു മര്യാദാവ്യവസ്ഥ അസ്ഥിരമാകയാൽ വിവേകികൾക്കു് അതു് അപ്പാടേ സ്വീകാര്യമല്ല. ഒരുവനെ ഉത്തരവാദിത്വമുള്ളവനാക്കിത്തീക്കുന്ന ഒരു സംഗതി സത്പ്രവൃത്തികളിൽനിന്നു സുഖവും ദുഷ്പ്രവൃത്തികളിൽനിന്നു ദുഃഖവും ചക്രനേമിക്രമത്തിൽ ഒരു മനുഷ്യന്റെ ചരിത്രത്തിൽ വരാതെയിരിക്കുകയില്ല എന്ന ദൃഢവിശ്വാസമാണു്. സുഖവും ദുഃഖവും അനുഭവിക്കുന്ന പ്രമാതാവു്, നിത്യനാണെങ്കിലേ അകൃതാഭ്യാഗമവും (ചെയ്യാത്തതിന്റെ ഫലം വന്നുകൂടുക) കൃതവിപ്രണാശവും (ചെയ്തതിന്റേതു കിട്ടാതെ പോവുക) ശാസ്ത്രത്തിനും യുക്തിക്കും ചേരുന്നതല്ല എന്ന നിൎണ്ണയം ഒരു

വനു് ഭാവിയും ഭൂതവും ബന്ധിപ്പിക്കുവാൻ കഴിവുണ്ടാകുന്നുള്ളു. ജീർണ്ണവസ്ത്രങ്ങൾ തള്ളി പുതിയ വസ്ത്രം ധരിക്കുന്നതുപോലെ പുരുഷൻ പുണ്യപാപഫലം അനുഭവിക്കുവാൻ 'പുനരപി ജനനം പുനരപി മരണം' എന്ന ആവർത്തത്തിൽ പെടാതെ വഴിയില്ല. സംസ്കൃതത്തിലെ പ്രമാണഗ്രന്ഥങ്ങൾ ഇങ്ങനെ പഠിപ്പിക്കുന്നു: സത്കർമ്മനിരതനായ ധാർമ്മികൻ ആയുസ്സും പ്രതിഭയും മേധയും സാമർത്ഥ്യവും നൈപുണ്യവും പുണ്യശീലവും സമ്പാദിക്കുവാൻ ഉപയുക്തമായ ചുററുപാടിൽ പിറന്നു് ഭാസുരതരമായ ഭാവിയിൽ എത്തുന്നു. ആവിധം സുകൃതികളാകുവാൻ പൂർവ്വകർമ്മമില്ലാത്തവർ ഈ ആനുകൂല്യങ്ങൾ ഒന്നും ഇല്ലാത്ത ചുററുപാടിൽ ജനിച്ചു് ദുഃഖങ്ങൾ അനുഭവിച്ചു് പരിഹാരത്തിനു മാർഗ്ഗം യഥാശക്തി ധർമ്മാനുഷ്ഠാനമാണെന്നുറച്ചു് ഈ ജന്മത്തിൽത്തന്നെയോ മറുജന്മത്തിലോ പുണ്യമാർഗ്ഗത്തിലെത്തുന്നു. ഒരിക്കലും നാശമാർഗ്ഗമില്ലാത്ത പുണ്യമാർഗ്ഗത്തിലേയ്ക്കു മടങ്ങുവാനുള്ള പ്രശസ്തമാർഗ്ഗമാണു് ആശ്രമചതുഷ്ടയം. ഈ ആശ്രമചതുഷ്ടയം ശ്രേയസ്സാധനമായ പുണ്യാനുഷ്ഠാനത്തിനുവേണ്ടി മാത്രമാണുതാനും. പുരുഷാർത്ഥസിദ്ധിക്കു നാലു് ആശ്രമങ്ങൾ ഏതുവിധം പ്രയോജനമായിത്തീരുന്നുവോ അതുപോലെ ആശ്രമങ്ങളുടെ സ്ഥിരതയ്ക്കു് വർണ്ണങ്ങളുടെ സ്വധർമ്മനിഷ്ഠയും ആവശ്യമാണെന്നു് സവിശേഷം വേദശാസ്ത്രങ്ങൾ സ്ഥാപിക്കുന്നു. പഴയ ചാതുർവർണ്ണ്യമോ ആധുനികമായ മുതലാളി തൊഴിലാളി പങ്കാളി ഇരപ്പാളി എന്നു വിഭജിക്കുന്ന ചാതുർവിധ്യമോ ഏതാണു് മെച്ചമെന്ന ചിന്ത ഈ ലേഖനത്തിൻെറ പരിധിയിലല്ല. സത്വരജസ്തമോഗുണങ്ങളുടെ ന്യൂനാധികമായ പ്രാബല്യമാണു് വർണ്ണഭേദത്തിനും ആശ്രമഭേദത്തിനും പ്രേരകമായിത്തീർന്നിട്ടുള്ളതെന്നു് ഗീത പഠിപ്പിക്കുന്നു. തേർസ്റ്റൻെറ 'ത്രീ തൗസൻഡു് കാസ്റ്റ്സ് ഓഫ് ഇൻഡ്യ' എന്ന പുസ്തകത്തിൽ കാണുന്ന മൂവായിരം ജാതികളിൽ നാലല്ല ചാതുർവർണ്ണ്യം. ഋഗ്വേദം മുതലുള്ള ഉല്ലേഖനങ്ങൾ കാണിക്കുന്നതു് നാലു വർണ്ണങ്ങളുടെ സ്വരൂപവും സ്വഭാവവും യജ്ഞാധിഷ്ഠിതമായ ഒരു ജനതയുടെ പുരുഷാർത്ഥസിദ്ധിക്കുവേണ്ടിയായിരുന്നു എന്നാണു്. സംസ്കൃതത്തെപ്പററിയുള്ള ഒരു ചർച്ചയിൽ ഈ വിഷയം വിസ്തരിക്കേണ്ടതില്ല.

എങ്കിലും ബ്രഹ്മക്ഷത്രവൈശ്യാദികളുടെ ശാസ്ത്രീയമായ സ്വരൂപം ഗ്രഹിക്കാതെ സംസ്കൃതസാഹിത്യത്തിൻെറ പല പ്രധാന അംശങ്ങളും മനസ്സിലാക്കുവാനും പ്രയാസമാണു്. യജ്ഞാധിഷ്ഠിതമായ വർണ്ണവ്യവസ്ഥ ലുപ്തമായിട്ടുള്ളതുപോലെ ആശ്രമധർമ്മവും അനാശ്രമികളെക്കൊണ്ടും മിഥ്യാശ്രമികളെക്കൊണ്ടും ദുഷിച്ചിട്ടില്ല എന്നു പറയുവാൻ പ്രയാസമാണു്. ശ്രീമദ് വിവേകാനന്ദസ്വാമികൾ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ മാവിൻെറ തരം നിശ്ചയിക്കുന്നതു് വാടി വീണതും പുഴ പിടിച്ചതുമായ പഴങ്ങളെ നോക്കി അല്ലല്ലോ.

സംസ്കൃതത്തിൻെറ സാമാന്യസ്വരൂപവും ആകർഷണീയതയ്ക്കുള്ള ഹേതുവും അതിൻെറ ലക്ഷ്യവും വ്യക്തമാക്കുവാൻ ശ്രമിച്ചു. ഇനിയും എങ്ങനെയാണു് ഫലപ്രാപ്തിക്കുള്ള അതിൻെറ വിനിയോഗം എന്നതാണു് പ്രതിപാദിക്കുവാനുള്ളതു്. ഒന്നാമതായി ഗുരുവിനു് അധീനനായി പഠിക്കേണ്ട വിദ്യയാണു് സംസ്കൃതം. 'ഇഹ ആചാര്യാദ്ധ്യേവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപയതി.' അതായതു് ശ്രേഷ്ഠനായ ആചാര്യൻ പഠിപ്പിച്ച വിദ്യമാത്രമേ ഏററവും സാധുവാകുകയുള്ളു, നിർദ്ദോഷവും പൂർണ്ണവും ആവുകയുള്ളു, എന്നുള്ള ഛാന്ദോഗ്യോപനിഷത്തിലെ സത്യകാമർഷിയുടെ വചനം സുപ്രസിദ്ധമാണു്. സദ്ഗുരുവിൽനിന്നും വേണ്ടവണ്ണം വിദ്യോപദേശം ലഭിച്ചു് തീവ്രവ്യുത്പത്തി സമ്പാദിച്ച ശേഷം കേവലം പരാനുഗ്രഹാർത്ഥം വീര്യവത്തായി ശിഷ്യരെ അഭ്യസിപ്പിക്കുന്നതിനു വേണ്ട സാമർത്ഥ്യം കൈവന്നിട്ടുള്ള ദയാലുവും സ്വവൃത്തം ഉല്ലംഘിക്കാത്തവനും ഊഹാപോഹഗ്രഹണധാരണനിപുണനും, അനൃതം നൈഷ്ഠുര്യം പ്രതാരണം മുതലായ ദോഷങ്ങൾ ഇല്ലാത്തവനും ആയിരിക്കണം ആചാര്യൻ എന്നു് ഉത്തമാചാര്യന്മാർ നിശ്ചയിച്ചിരിക്കുന്നു. ശിഷ്യൻെറ 'ആചാര്യോപാസനം' ജ്ഞാനസാധനമായി ഭഗവാൻ ഗീതയിൽ ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ഈ വിധമുള്ള ഉത്തമഗുരുവിനെ സങ്കല്പിച്ചുകൊണ്ടു് 'തത്വസാരായണം' എന്ന ഗ്രന്ഥത്തിൽ വരുന്ന രാമഗീതയിൽ ശ്രീരാമൻ മാരുതിയെ ഈ വിധം ഗ്രഹിപ്പിക്കുന്നു:

സദാചാര്യോപദിഷ്ടാർത്ഥഃ ശുക്ലപക്ഷേന്ദുവത് ക്രമാത്
ശിഷ്യസ്യ വർധതേ നിത്യം പൂർണ്ണശ്ച വിമലോ ഭവേത്
അസദ്ഗുരൂപദിഷ്ടാർത്ഥഃ കൃഷ്ണപക്ഷേന്ദുവത് ക്രമാത്
ശിഷ്യസ്യ ഹ്രസതേ നിത്യം നഷ്ടശ്ച സമലോ ഭവേത്

ദൃഢമായി അഭ്യസിച്ചിട്ടില്ലാത്ത വിദ്യ പാരമ്പര്യം നിലനിറുത്തുന്നതിനോ സ്വശ്രേയസ്സിനോ പര്യാപ്തമാകുന്നതല്ല. വേണ്ടവണ്ണം പഠിച്ച വിദ്യ മാത്രമേ ഫലപര്യവസായി ആവുകയുള്ളു. സൂക്ഷ്മതത്ത്വം സ്വബുദ്ധിമാത്രത്താൽ നിർണ്ണയിക്കാവുന്നതല്ലാത്തതുകൊണ്ട് ഗുണസമ്പന്നനായ ദേശികന്റെ സാഹചര്യം അനിവാര്യമാണ്. അതുപോലെതന്നെ ശിഷ്യഗുണസമ്പന്നനായവനുമാത്രമേ വിദ്യാഗ്രഹണത്തിനു കഴിവുണ്ടാകുന്നുള്ളു. ഗുരുപ്രിയനും ദക്ഷതയുള്ളവനും ആദേശകാരിയും ആന്തരവും ബാഹ്യവുമായ ശുചിത്വം പാലിക്കുന്നവനും ധിറുതി പിടിക്കാത്തവനും വാക്കിലും പ്രവൃത്തിയിലും ഐകരൂപ്യമുള്ളവനും സദാ ജിജ്ഞാസുവും ആയിട്ടുള്ളവനാണ് ശിഷ്യത്വം അർഹിക്കുന്നതു്. ഗുരുശിഷ്യന്മാരുടെ പരസ്പരപരീക്ഷണം ഫലസിദ്ധിക്കു സഹായകമാണ്. ബുദ്ധിശക്തി എന്നു പറയുന്നതിൽ ശുശ്രൂഷ, ഏകാഗ്രശ്രവണം, ഓർമ്മവെപ്പ്, തള്ളവാനും ഉരം കൊള്ളുവാനുമുള്ള ശക്തി, വാസ്തവം ഗ്രഹിക്കുവാൻ വേണ്ട നൈപുണ്യം ഇവയെല്ലാം അടങ്ങുന്നതാണ്. യുക്തനായ ശിഷ്യനു് ഉത്തമഗുരുവിന്റെ സമ്പർക്കംകൊണ്ട് ഇവ വദ്ധിക്കുന്നു. സംസ്കാരരൂപമായ മൂലധനം അഭിവൃദ്ധിക്ക് ആവശ്യകമാണ് എന്ന സംഗതി ഈ വിഷയത്തിലും യഥാർത്ഥമാണ്.

പുരുഷാർത്ഥദൃഷ്ടിയിൽ ബ്രഹ്മചര്യാവസ്ഥ ധർമ്മപ്രധാനവും, ഗാർഹസ്ഥ്യം ധർമ്മകാമാർത്ഥപ്രധാനവും, വാനപ്രസ്ഥ്യവും സന്ന്യാസവും മോക്ഷപ്രധാനവുമാണ്. ബ്രഹ്മചാരിയുടെ ഇച്ഛ അഭ്യുദയോന്മുഖവും വാനപ്രസ്ഥസന്ന്യാസികളുടേതു് മോക്ഷോന്മുഖവുമായിരിക്കുമെന്ന് അർത്ഥസിദ്ധം. ആദ്യത്തിലും അവസാനത്തിലുമുള്ള ആശ്രമങ്ങൾക്കു ഹേതുവും അനുഗ്രഹവുമായിത്തീരുന്ന ഗാർഹസ്ഥ്യത്തെ മൂലാശ്രമമെന്നു പറയുന്നു. ഈ ഭാവനകളുടെ പ്രതിധ്വനി സംസ്കൃതവാങ്മയത്തിൽ പ്രായേണ സർവത്ര ശ്രവിക്കുവാൻ കഴിയും. 'ആചാരഹീനം ന പുനന്തി വേദാഃ' എന്നു പല സ്മൃതികളും ഘോഷിക്കുന്നു. സുഖാർത്ഥിക്കു വിദ്യയില്ല, വിദ്യാർത്ഥിക്കു സുഖഭോഗമില്ല; സുഖാർത്ഥിയാണെങ്കിൽ ശിഷ്യത്വം വിട്ടേയ്ക്കുക, ശിഷ്യനായി വിദ്യ തേടുകയാണു ലക്ഷ്യമെങ്കിൽ സുഖം തേടാനുള്ള ത്വര കളയുക. ഇതാണ് സംസ്കൃതോപദേശം. ഭഗവാൻ ഗീതയിൽ ഇതു വ്യക്തമാക്കുന്നു: അഭ്യസിക്കുംതോറും മനസ്സ് ഏതിൽ രമിക്കുന്നു, ഭാവിദുഃഖത്തെ ഏതു തടയുന്നു, ഏതൊന്ന് ആദ്യം വളരെ കയ്പായി തോന്നുമെങ്കിലും പരിണാമത്തിൽ അമൃതോപമമാകുന്നു, അതു മാത്രമാണ് സാത്വികമായ സുഖം. സംസ്കൃതം പഠിക്കുന്ന വിദ്യാർത്ഥി സംയതനും ദക്ഷനുമായിരിക്കണം എന്ന് വിദ്യാസ്ഥാനങ്ങളിൽ ആമ്രേഡനം ചെയ്യുന്നതു് മേൽപറഞ്ഞ ഫലസിദ്ധിക്കാണ്. ശ്രുതികളിലും സ്മൃതിനിബന്ധങ്ങളിലും പ്രകാശിപ്പിച്ചിട്ടുള്ള ഗുരുശിഷ്യമഹത്ത്വം കാവ്യാദികളിലും സൂചിപ്പിക്കാതെയിരിക്കുന്നില്ല.

ഉപനിഷത്തുകളാകട്ടെ മേധാസിദ്ധിക്കായി വിദ്യാർത്ഥി, നിയമങ്ങളോടുകൂടി ഈശ്വരനോടു പ്രാർത്ഥിക്കണമെന്നും (മേധാം മ ആവഹ), തന്റെ ധരിച്ച അറിവ് മറന്നുപോകാതെയിരിക്കാൻ ദേവതാനുഗ്രഹം തേടണമെന്നും (ശ്രുതം മേ ഗോപായ), വാക്ക് മനസ്സിലും മനസ്സ് വാക്കിലും ഉറയ്ക്കുവാൻ ആശിക്കണമെന്നും (വാങ് മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതം), തന്റെ അംഗങ്ങളും പ്രാണനും ഇന്ദ്രിയങ്ങളും വളർന്നു പരിപുഷ്ടമാകണമെന്നും (ആപ്യായന്തു മമാംഗാനി), സദാ കാംക്ഷിക്കണമെന്ന് ആദ്യംതന്നെ ശിഷ്യനെ ഉദ്ബോധിപ്പിക്കുന്നു. സംസ്കൃതാഭ്യാസംകൊണ്ടുള്ള പൂർണ്ണഫലം കാംക്ഷിക്കുന്നവർ ഇതെല്ലാം മാനിക്കേണ്ടവയാണെന്നു പറയാതെ തരമില്ല. ചഞ്ചലചിത്തനായ ഒരു വിദ്യാർത്ഥിക്കെന്നു മാത്രമല്ല, ഏവക്കും ശാന്തി ദുർലഭമാണ്. ചഞ്ചലമായ മനസ്സുകൊണ്ട് ശരീരപ്രവൃത്തികൾക്കു സ്ഥിരതയും അനിയന്ത്രിതമായ ശരീരംകൊണ്ട് മനസ്സിനു ബലവും പ്രയാസമാണ്.

അനവസ്ഥിതചിത്തസ്യ ന ജനേ ന വനേ സുഖം
ജനേ ദഹതി സംസർഗോ വനേ സംഗവിവർജനം.

അസ്ഥിരചിത്തനു് ഏകാന്തത്തിലും ജനമദ്ധ്യത്തിലും സുഖമില്ല. ആളുകളോടു് അടുക്കുമ്പോൾ സംസർഗ്ഗം അയാളെ വിഷമിപ്പിക്കുന്നു. ഏകാന്തസ്ഥലത്തു പോകുമ്പോൾ കൂട്ടില്ലെന്നു ഖേദി

ക്കുന്നു. യഥാർത്ഥത്തിലുള്ള ഗുരുശിഷ്യസംബന്ധം ഈ വൈഷമ്യം നീക്കി വിദ്യയാകുന്ന ധർമ്മദ്രുമം നട്ടുവളർത്തി ഫലവും ഛായയും കൊടുത്തു് ദുഃഖത്തിൽനിന്നും കരകയററാൻ സഹായിക്കുന്നു. ഒരു പ്രകാരത്തിൽ സംസ്കൃതംതന്നെ ഈ ധർമ്മദ്രുമമാണെന്നു പറയുവാൻ കഴിയും.

കാവ്യകാലത്തുള്ള പണ്ഡിതന്മാരുടെയും വിദ്യാർത്ഥികളുടെയും വർണ്ണനപോലും ഈ വസ്തുതയിലേയ്ക്കു നമ്മെ ആകർഷിക്കുന്നു എന്നു് താഴെ കൊടുക്കുന്ന ഉദ്ധരണങ്ങൾ വ്യക്തമാക്കുന്നു.

ഗർവ്വം നോദ്വഹതേ ന നിന്ദതി പരം
നോ ഭാഷതേ നിഷ്ഠുരം
പ്രോക്തം കേനചിദപ്രിയം ച സഹതേ
ക്രോധം ന ചാലംബതേ
ജ്ഞാത്വാ ശാസ്ത്രമനേകലക്ഷണയുതം
സന്തിഷ്ഠതേ മൂകവത്
ദോഷാംശ്ഛാദയതേ ഗുണാൻ വിതനുതേ
പാണ്ഡിത്യമഷ്ടാഗുണം.

ന പണ്ഡിതാ സാഹസികാ ഭവന്തി
ശ്രുത്വാഽപി തേ സന്തുലയന്തി തത്ത്വം
തത്ത്വം സമാദായ സമാചരന്തി
സ്വാർത്ഥം പ്രകുർവന്തി പരസ്യ ചാർത്ഥം.

സത്യം തപോ ദാനമഹിംസിതാ ച
വിദ്വത്പ്രണാമം ച സുശീലതാ ച
ഏതാനി യോ ധാരയതേ സ വിദ്വാൻ
ന കേവലം യഃ പഠതേ സ വിദ്വാൻ.

ഈ വിധം ഈടുററതും ഇമ്പം തരുന്നതും ഇനത്തിൽ മികച്ചതും ഇഹപരശാന്തിദായകവും സർവ്വഥാ ഇഷ്ടപ്രദവും ആയ സംസ്കൃതവിദ്യ കായികതാരങ്ങൾക്കും ഗായകതാരങ്ങൾക്കും അധികം പ്രയോജനപ്പെട്ടില്ലെങ്കിലും സ്വപരതാരകന്മാരുടെ വഴിതേടുന്ന തരുണന്മാർക്കു് തരണിയായിത്തീരുമെന്നതിൽ സന്ദേഹമില്ല. ധനവൃദ്ധന്മാർക്കുള്ള ബഹുമതി ലബ്ധമാകാതെ പോയാലും തപോ വിദ്യാ വയോ വൃദ്ധന്മാർക്കുള്ള പൂജനീയത്വം സംസ്കൃതവിദ്യയ്ക്കു ചിരസ്ഥായിയായിരിക്കുമെന്നു് വിശ്വസിച്ചു് നാം ആ വിദ്യയെ ഉപാസിക്കണം. ഓം സ്വസ്തി സർവ്വജീവേഭ്യഃ.

---

''നമ്മുടെ ആശയങ്ങളും ചിന്തകളും പണ്ടേപ്പോലെ ഭാരതസീമകൾക്കുള്ളിൽ കുടുങ്ങിക്കിടക്കയില്ല എന്നു്, ഇന്നു നാം കാണുന്നു; മറിച്ചു്, നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും അവ വെളിയിലേയ്ക്കു് അണിനിരന്നുചെല്ലുന്നു; ലോകജനതകളുടെ സാഹിത്യത്തിൽ അവ ഊറിക്കലരുന്നു. ജനതകൾക്കിടയിൽ അവയ്ക്കു് ഒരു സ്ഥാനം ലഭിച്ചിട്ടുണ്ടു്; ചിലേടങ്ങളിൽ അവയ്ക്കു് പ്രശംസകവും പ്രചോദകവുമായ ഒരുനിലപോലും കൈവന്നിട്ടുണ്ടു്. ഇതിനെ വ്യാഖ്യാനിക്കാവുന്നതു് ഇങ്ങനെയാണു്: മനുഷ്യന്റെ മനസ്സിനു കൈകാര്യം ചെയ്യാവുന്ന വിഷയങ്ങളിൽവെച്ചു് ഏററവും മഹത്തും ഉത്കൃഷ്ടവും ഉദാത്തവുമായ ഒന്നാണു് ലോകപുരോഗതിക്കു ഭാരതം ചെയ്തിട്ടുള്ള സംഭാവന — ഭാരതീയദർശനവും ആദ്ധ്യാത്മികതയും. മററു പല സംഗതികളും നമ്മുടെ പൂർവ്വികന്മാർ ചെയ്തുനോക്കി. മററുള്ള ജനതകളെപ്പോലെ അവരും ബാഹ്യപ്രകൃതിയുടെ രഹസ്യങ്ങൾ കൈക്കലാക്കാൻ പുറപ്പെട്ടു. ഇതു നമുക്കറിയാം. ആശ്ചര്യജനകമായ ആ വംശത്തിനു് അവരുടെ ബൃഹത്തായ മസ്തിഷ്കംകൊണ്ടു് ലോകക്കുതന്നെ അഭിമാനം കൊള്ളത്തക്ക പല അത്ഭുതങ്ങളും ചെയ്യാൻ കഴിഞ്ഞേനേ; പക്ഷേ, ഉത്കൃഷ്ടതരമായ മറെറാന്നിനു വേണ്ടി ആ സംരംഭം അവർ ഉപേക്ഷിച്ചു. ഉത്കൃഷ്ടതരമായതു് വേദങ്ങളിൽ മുഴങ്ങുന്നുണ്ടു്; ''മാററമില്ലാത്തവനെപ്പററി നമുക്കു് അറിവു തരുന്ന വിദ്യയാണു് ഏററവും മെച്ചപ്പെട്ടതു്.'' മാറുന്നതും മായുന്നതുമായ പ്രകൃതിയെപ്പററിയുള്ള വിദ്യ മഹത്താകാം: മഹത്തുതന്നെ. പക്ഷേ, നമ്മുടെ പൂർവ്വികന്മാരുടെ അഭിപ്രായത്തിൽ, ഏററവും ഉദാത്തമായ വിദ്യ ഭേദമററവനും ആനന്ദരൂപനുമായവനെപ്പററിയുള്ളതാണു്. അതിൽ മാത്രമാണു് ശാന്തി, അതിൽ മാത്രമാണു് നിത്യജീവിതം. അതിൽ മാത്രമാണു് പൂർണ്ണത. അതിൽ മാത്രമേ ദുരിതങ്ങളെല്ലാം ശമിക്കൂ.''

— വിവേകാനന്ദസ്വാമികൾ

# വിദ്യാഭ്യാസം - പഴയ പാഠം

സിദ്ധിനാഥാനന്ദസ്വാമി

‘ഓം ഹരിഃ ശ്രീ ഗണപതയേ നമഃ, അവിഘ്നമസ്തു.’ എന്നിങ്ങനെയാണല്ലൊ വിദ്യാരംഭം. വിദ്യയുടെ ആരംഭവും അവസാനവുംഅതുതന്നെ. ഹരിയെ നമിച്ചുകൊണ്ടാണ് തുടങ്ങുന്നതു്. നമഃ എന്നാൽ നതി, കുമ്പിടൽ. ഈശ്വരനെ നമിച്ചുകൊണ്ടു തുടങ്ങുന്നു. വിനയമുള്ളിടത്തേ വിദ്യ വിളയൂ. നമഃ എന്നാൽ ന മമ, എന്റെയല്ല, അങ്ങയുടെ, ഈശ്വരന്റെ. ഈ ഞാനില്ല, സർവ്വവും ഈശ്വരന്റെ വക എന്ന സർവ്വാത്മസമർപ്പണം. ആ നമസ്കരണമാണ് വിദ്യയുടെ പരമഫലം. നമിക്കുന്നതു് ആരു്? അജ്ഞനായ ഞാൻ. ആരെ നമിക്കുന്നു? ഹരിയെ. അജ്ഞാനത്തെയെല്ലാം അകററി ജ്ഞാനത്തെ അരുളുന്ന ശ്രീഹരിയെ. ആരാ ഹരി? ഓം. എന്നുവെച്ചാലോ? ആരെന്നു മിണ്ടാൻവയ്യാത്ത പ്രണവം കൊണ്ടു ശ്രുതികൾക്കുപോലും സൂചിപ്പിക്കാൻ മാത്രം കഴിയുന്ന അഴിവെഴാത്ത പരംപൊരുൾ — കാലദേശാവധിഭ്യാം നിർമ്മുക്തം നിത്യമുക്തം സാന്ദ്രാനന്ദാവബോധം. ആ അവബോധമാണ് പരവിദ്യ - സാ വിദ്യാ പരമാ മുക്തേർഹേതുഭൂതാ. അതു ശരി, ലക്ഷ്യം അതുതന്നെ എന്നു സമ്മതിച്ചു; പക്ഷേ അതു നേടാൻ ജീവിക്കണ്ടേ? ജീവിക്കാൻ ധനംവേണ്ടേ? വേണം. ലക്ഷ്യം അതാണെന്നു സമ്മതിച്ചോ, എന്നാൽ ബാക്കിയൊക്കെ എളുപ്പമായി. വിദ്യാ ഭോഗ്യയശഃ കുലോന്നതകരീ, വിദ്യാവിഹീനഃ പശുഃ.’ വിദ്യയിൽനിന്നു് ജീവിതയാത്രയ്ക്കുവേണ്ടവയൊക്കെ, ഭോഗ്യങ്ങളും കീർത്തിയും കുലാഭിവൃദ്ധിയും ലഭിക്കും. ഒന്നുമാത്രം: അവയൊക്കെ ഹരിയെ വിസ്മരിച്ചുകൊണ്ടോ, ‘ന മമ എന്നതു മറന്നുകൊണ്ടോ അരുതു്. അപ്പോൾ ഹരിയുടെയൊപ്പം ശ്രീയും വരും. ശ്രീയെന്നാലോ? ലക്ഷ്മിയുംസരസ്വതിയും: ധർമ്മാർത്ഥകാമങ്ങളെന്ന പുരുഷാർത്ഥങ്ങൾ മൂന്നും. ഹരിയോടുകൂടിയ ശ്രീ മംഗളകാരിണിയാണ്. രാവണൻ രാമനെ കാണാതെ സീതയെ കട്ടു; മുടിഞ്ഞു. മാരുതി രാമന്റെ കിങ്കരനായിപ്പോയി സീതയെ കണ്ടു, പരമഭാഗവതനും ചിരംജീവിയുമായി. ഇതൊക്കെ പറയാനെളുപ്പം, നേടാൻ പ്രയാസം. അതെ, എളുപ്പമല്ല. എളുപ്പം കിട്ടുന്നതു വേഗം തീരും. കപ്പ നട്ടാൽ ആറു മാസംകൊണ്ടു കിഴങ്ങു കിട്ടും; തെങ്ങു നട്ടാൽ അഞ്ചു കൊല്ലമെങ്കിലും കാത്തിരിക്കണം കായ് കിട്ടാൻ. അതെ, വിദ്യയ്ക്കു് വിഘ്നങ്ങൾ പലതുമുണ്ടു്. അതിനാണ് വിഘ്നേശ്വരനായ ഗണപതിയേയും വന്ദിക്കുന്നതു്. വിഘ്നേശ്വരൻ വിഘ്നങ്ങൾ തീർക്കുകമാത്രമല്ല, വിഘ്നങ്ങൾ നല്കുകയും ചെയ്യും. വിഘ്നഗണങ്ങളുടെ പതിയാണ് ഗണപതി. വിഘ്നങ്ങളും ഈശ്വരന്റെ രൂപഭേദങ്ങൾതന്നെ. അതുകൊണ്ടാണ് അവയെ ദേവഗണങ്ങളായി കരുതുന്നതു്. വിളങ്ങുകയും വിളയാടുകയും ചെയ്യുന്നവനാണ് ദേവൻ. അപ്പോൾ വിഘ്നങ്ങളെപ്പോലെ ദേവപദത്തിനു് അർഹരായി മററാരുമില്ല. വിഘ്നങ്ങൾ വരുമ്പൊഴേ എതിർത്തു വളരാൻ കഴിയൂ. അവയെ നേരിടാനുള്ള കരുത്തു നല്കിയാണ് വിഘ്നേശ്വരൻ അനുഗ്രഹിക്കുന്നതു്. ആ കരുത്തു നേടാനുള്ള പ്രയത്നമാണ് അഭ്യാസം. വിഘ്നങ്ങളെ വകവെയ്ക്കാതെ സോത്സാഹം വീണ്ടും വീണ്ടും ഉദ്ദിഷ്ടകാര്യത്തിനുവേണ്ടിയുള്ള അനുശീലനമാണ് അഭ്യാസം. അതിനും ഹരികരുണ കൂടിയേ കഴിയൂ. അതിനുള്ള പ്രാർത്ഥനയാണ്, ‘അവിഘ്നമസ്തു’ എന്നു്. നമുക്കു താങ്ങാൻ കഴിയുന്നതിൽ കൂടുതൽ വിഘ്നങ്ങൾ തരാതെയും, തരുന്നവയെ തരണം ചെയ്യാനുള്ള കരുത്തേകിയും ജീവിതയാത്രയെ വിജയപര്യവസായിയാക്കിച്ചെയ്യേണമേ, എന്നപേക്ഷിക്കുന്നു വിദ്യാർത്ഥി. ‘വിദ്യയാ വിന്ദതേഽമൃതം.’ വിദ്യകൊണ്ടു് നേടുന്നതു് നിത്യാനന്ദം. ആരംഭിക്കുന്നതോ, അ-ക്ഷര വിദ്യയും. എങ്ങനെ ആരംഭിക്കണം? ശ്രീഹരിയെ സ്മരിച്ചുകൊണ്ടു്. വിനയത്തോടെ, ആത്മസമർപ്പണപൂർവ്വകം.

വിദ്യയെന്നാൽ ജ്ഞാനം എന്നാണർത്ഥം, അതായതു് ബ്രഹ്മജ്ഞാനം. 'ജീവബ്രഹ്മണോരഭേദഗോചരാന്തഃകരണവൃത്തിഃ', ജീവനും ബ്രഹ്മവും തമ്മിലുള്ള അഭേദത്തെ ബോധിക്കുന്ന അന്തഃകരണവ്യാപാരം, എന്നാണു് വിദ്യയുടെ മറെറാരു നിർവ്വചനം. വിദ്യയുടെ ശാസ്ത്രീയ നിർവ്വചനങ്ങളൊക്കെ ആത്മജ്ഞാനത്തിലാണു് ചെന്നു നില്ക്കുന്നതു്. വേദവേദാംഗപാരംഗതനായ നാരദൻ സനത്കുമാരനെ സമീപിച്ചു പറഞ്ഞു, 'മന്ത്രവിദേവാഹമസ്മി, നാത്മവിത്.' 'എനിക്കു മന്ത്രമറിയാമെന്നേയുള്ളു, ആത്മാവിനെ ഞാനിനിയും അറിഞ്ഞിട്ടില്ല; അതിനാൽ ഞാനിപ്പോഴും ശോകാധീനനാണു്.' എന്നു്. നാരദൻ പഠിച്ചതെല്ലാം നാമം മാത്രമാണു്, അതുകൊണ്ടു് ശോകമുക്തിയുണ്ടാവില്ല; ഏററവും മഹത്തും, ആത്മഭിന്നമായി മറെറാന്നും കാണുകയും കേൾക്കുകയും ചെയ്യാത്തതുമായ ഭൂമാവിനെ അറിയാനാണു് ഗുരു നാരദനെ ഉപദേശിക്കുന്നതു്. വേദാധ്യയനംപോലും അപരവിദ്യയായിട്ടാണു് ശ്രുതികൾ കരുതുന്നതു്.

പരവിദ്യയായ ആത്മജ്ഞാനത്തിനു് സാക്ഷാത്തായി സഹായകമാകും എന്നതിനാൽ വേദവിദ്യ വിദ്യകളിൽവെച്ചു് സർവ്വോത്തമമാകുന്നു. ബ്രഹ്മവിദ്യയെ സർവ്വവിദ്യാപ്രതിഷ്ഠയെന്നു് ഉപനിഷത്തു് വർണ്ണിക്കുന്നുണ്ടു്. ഇതരവിദ്യകളൊക്കെ ഈ വിദ്യ നേടാനുള്ള സഹകാരികാരണങ്ങൾ മാത്രമാണു്. ഭാരതീയന്റെ സമസ്ത ജീവിതസംവിധാനവും ഈശ്വരനെ കേന്ദ്രമാക്കിക്കൊണ്ടത്രെ. ശിക്ഷാകല്പാദി വേദാംഗങ്ങളും ആയുർവ്വേദധനുർവേദാദി ഉപവേദങ്ങളും മന്വാദിധർമ്മശാസ്ത്രങ്ങളും സാംഖ്യാദി ദർശനങ്ങളും ഭാരതഭാഗവതാദി ഇതിഹാസപുരാണങ്ങളുമെല്ലാം വേദവിദ്യ നേടി ആത്മജ്ഞാനിയായിത്തീരാൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയാണു്. നമ്മുടെ രാജനൈതികവും സാമുദായികവും ഗാർഹികവും വ്യക്തിപരവുമായ രീതിനീതികളും ഇതേ ലക്ഷ്യത്തോടുകൂടിയാണു് ആവിഷ്കരിക്കപ്പെട്ടിട്ടുള്ളതു്. വർണ്ണാശ്രമധർമ്മങ്ങൾ വിധിച്ചിട്ടുള്ളതും ഇതേ ഉദ്ദേശത്തോടുകൂടിയാകുന്നു.

ആത്മജ്ഞാനസമ്പന്നനായ ഒരുവനു മാത്രമേ ശരിയായ ഗുരുവാകാൻ കഴിയൂ. ഗുരു ഈശ്വരന്റെ പ്രതിപുരുഷനാണു്. ലോകത്തിലേയ്ക്കു് ഏററവും നിഃസ്വാർത്ഥമായ ബന്ധം ഗുരുശിഷ്യന്മാർ തമ്മിലുള്ളതാണു്. ആകയാൽ ഗുരുവിനു് ഭാരതസംസ്കാരം നല്കുന്ന സ്ഥാനം ഏററവും സമുന്നതമാകുന്നു. ഗുരുവിനെ സാക്ഷാൽ ഈശ്വരനായിട്ടാണു നാം കരുതിപ്പോരുന്നതു്. ഉത്തമശിഷ്യന്മാരെ ഗുരുക്കന്മാർ സ്വപുത്രന്മാരെക്കാൾ കൂടുതൽ സ്നേഹിക്കുന്നതായും കാണാം. അദ്ധ്യാത്മഗുരുക്കന്മാരോടുള്ള ഭക്ത്യാദരങ്ങളുടെ അംശം ലൗകികവിദ്യകൾ അഭ്യസിപ്പിക്കുന്ന ഉപാധ്യായന്മാരോടും ഉണ്ടു്. മൂന്നക്ഷരം ഇല്ലാതെ വരുന്നതാണു് ഏററവും വലിയ ദൗർഭാഗ്യമായി നാം എണ്ണിപ്പോരുന്നതു്. ഗുരുവിനെ എതിർക്കേണ്ടതായ്‌വന്നാൽപ്പോലും അദ്ദേഹത്തെ വന്ദിച്ചിട്ടേ പഴയ ശിഷ്യന്മാർ പോരിനൊരുങ്ങാറുള്ളു. ധൃഷ്ടദ്യുമ്നൻ തന്നെ വധിക്കാൻ പിറന്നവനാണെന്നറിഞ്ഞിട്ടും ദ്രോണൻ ശിഷ്യനായി വന്ന അയാളെ ധനുർവ്വേദം പഠിപ്പിച്ചു.

പാണ്ഡവന്മാരുടെ അജ്ഞാതവാസകാലത്തു് വിരാടരാജന്റെ ഗോക്കളെ അപഹരിക്കാനായി ദുര്യോധനൻ, ഭീഷ്മദ്രോണാദി മഹാരഥന്മാരോടൊപ്പം പുറപ്പെട്ടു. പ്രച്ഛന്നവേഷനായ അർജ്ജുനൻ ഏകനായി അവരെ എതിരിട്ടു. അർജ്ജുനൻ ഞാണൊലിയിട്ടു. ശബ്ദം കേട്ടു, രഥം കണ്ടു, ദ്രോണൻ പറഞ്ഞു:

ഇമൗ ച ബാണൗ സഹിതൗ പാദയോർമേ വ്യവസ്ഥിതൗ
അപരൗ ചാപ്യതിക്രാന്തൗ കർണൗ സംസ്പൃശ്യ മേ ശരൗ
നിരുഷ്യ ഹി വനേ വാസം കൃത്വാ കർമ്മാതിമാനുഷം
അഭിവാദയതേ പാർത്ഥഃ ശ്രോത്രേ ച പരിപൃച്ഛതി.
(മഹാഭാരതം വിരാടപർവ്വം, ഗോഹരണപർവ്വം 53. 6,7)

'ഇതാ രണ്ടമ്പുകൾ എന്റെ കാല്ക്കൽ വന്നു വീണിരിക്കുന്നു; വേറെ രണ്ടെണ്ണം എന്റെ കാതുകൾക്കടുത്തുകൂടി കടന്നുപോയിരിക്കുന്നു. അതിമാനുഷകർമ്മങ്ങൾ ചെയ്തു് വനവാസം കഴിഞ്ഞു് അർജ്ജുനൻ ഇതാ അഭിവാദനം ചെയ്യുന്നു, അനുവാദം ചോദിക്കുന്നു.' ശസ്ത്രവിദ്യ അഭ്യസിപ്പിച്ച ഗുരുവിനോടു പൊരുതാൻ തുടങ്ങുംമുമ്പു് ശിഷ്യൻ ശസ്ത്രംകൊണ്ടു് അഭിവാദനം നടത്തി ഗുരുവിനോടു് അനുവാദത്തിനു് അപേക്ഷിക്കുന്നു. ഗുരു ശിഷ്യനിൽ അഭിമാനംകൊള്ളുന്നു.

ഭീഷ്മർ, അനുജൻ വിചിത്രവീര്യനുവേണ്ടി സ്വയംവരത്തിൽ കാശിരാജകന്യകകളായ അംബ, അംബിക, അംബാലിക എന്നിവരെ അപഹരിച്ചുകൊണ്ടുവന്നു; മൂവരിൽ മൂത്തവൾ താൻ സാല്വരാജാവിനെ മനസാ വരിച്ചുകഴി

ഞ്ഞു എന്നു പറഞ്ഞപ്പോരം ഭീഷ്മൻ അവളെ പരിവാരസമേതം സാല്വസമീപം അയച്ചു. പരാപഹൃതയായ അംബയെ സാല്വൻ സ്വീക രിച്ചില്ല. അവരം ഭീഷ്മരോടു് തന്നെ സ്വീകരി ക്കാൻ അപേക്ഷിച്ചു. ബ്രഹ്മചര്യവ്രതധരനായ അദ്ദേഹം സമ്മതിച്ചില്ല. അംബ, ഭീഷ്മഗുരു വായ പരശുരാമനെ ശരണമടഞ്ഞു. ആശ്രിത രക്ഷകനായ ഭാർഗ്ഗവരാമൻ ഭീഷ്മരോടു് കന്യക യെ സ്വീകരിക്കാൻ ആവശ്യപ്പെട്ടു. പ്രതിജ്ഞാ ബദ്ധനായ ഭീഷ്മനു് ഗുരുശാസനം സ്വീകരി ക്കാൻ സാധിച്ചില്ല. ദ്വന്ദ്വയുദ്ധം ചെയ്തു് കാര്യം തീർച്ചപ്പെടുത്താം എന്നു നിശ്ചയിച്ചു് ഇരുവരും കുരുക്ഷേത്രത്തിലെത്തി. ഗുരുശിഷ്യന്മാർ പോരിനൊരുങ്ങി.

ഭീഷ്മർ പറഞ്ഞു:

അഭ്യഗച്ഛം തദാ രാമമർചിഷ്യൻ ദ്വിജസത്തമം
അഭിവാദ്യ ചൈനം വിധിവദബ്രുവം വാക്യമുത്തമം.
യോത്സ്യേ ത്വയാ രണേ രാമ സദൃശേനാധികേന വാ
ഗുരുണാ ധർമ്മശീലേന ജയമാശാസ്വ മേ വിഭോ.

(മഹാഭാ. ഉദ്യോഗ. 179. 13, 14)

''ഞാനപ്പോരം സാദരം ദ്വിജോത്തമനായ രാമനെ സമീപിച്ചു് യഥാവിധി അഭിവാദനം ചെയ്തു് സമുചിതമായിട്ടീവിധം അറിയിച്ചു: 'പ്രഭോ, എനിക്കു സമനോ അധികനോ ആയ, ധർമ്മിഷ്ഠനും ഗുരുവുമായ, അങ്ങയോടു് അല്ലയോ ദേവ, ഞാൻ യുദ്ധം ചെയ്യാനൊരുങ്ങുന്നു; എനി ക്കു വിജയം ആശംസിച്ചാലും.''

അതിനനന്തരമായി ഭാർഗ്ഗവരാമൻ പറഞ്ഞു:

ഏവമേതത് കുരുശ്രേഷ്ഠ
കർത്തവ്യം ഭൂതിമിച്ഛതാ
ധർമ്മോ ഹ്യേഷ മഹാബാഹോ
വിശിഷ്ടൈഃ സഹ യുധ്യതാം.
ശപേയം ത്വാം ന ചേദേവ-
മാഗച്ഛേഥാ വിശാംപതേ
യുധ്യസ്വ ത്വം രണേ യത്തോ
ധൈര്യമാലംബ്യ കൗരവ.
ന തു തേ ജയമാശാസേ ത്വാം വിജേതുമഹം സ്ഥിതഃ
ഗച്ഛ യുധ്യസ്വ ധർമ്മേണ പ്രീതോഽസ്മി ചരിതേന തേ.

(ഉദ്യോഗ. 179. 15, 16, 17)

'കുരുകുലോത്തമ, ശ്രേയസ്സുണ്ടാവണമെന്നു കരുതുന്നവൻ ഇങ്ങനെതന്നെ ചെയ്യണം. വിശി ഷ്ടരുമായി യുദ്ധം ചെയ്യുയെന്നതു് ധർമ്മംതന്നെ. നീയിപ്രകാരം വന്നു വന്ദിച്ചില്ലെങ്കിൽ നിന്നെ ഞാൻ ശപിച്ചേനെ. നീ സധൈര്യം സോത്സാ ഹം പോരാടുക. നിനക്കു ജയം വരട്ടെ, എന്നു് എനിക്കു് ആശംസിക്കാൻ വയ്യ; കാരണം, ഞാൻ നിന്നെ തോല്പിക്കാനാണു് പുറപ്പെട്ടിരി ക്കുന്നതു്. പോവൂ, പോയി ധർമ്മാനുസരണം പോരാടൂ; നിൻെറ ആചാരംകൊണ്ടു പ്രീതനാ ണു ഞാൻ.' ഗുരുവിനെ നമിച്ചു പോയി ശിഷ്യൻ രാമനുമായി പോരാടി. അനേകം നാരം ഗുരുശിഷ്യന്മാർ ദിവ്യാസ്ത്രങ്ങളെല്ലാം പര സ്പരം പ്രയോഗിച്ചു് അടരാടി. ആർക്കും ആരെയും തോല്പിക്കാനായില്ല. ദേവന്മാരും മഹർഷിമാരും വന്നു് ഇരുവരോടും യുദ്ധം നിർത്താൻ അപേക്ഷി ച്ചു. യുദ്ധം നിർത്തി. ഭീഷ്മൻ പറഞ്ഞു:

തതോഽഹം രാമമാസാദ്യ വവന്ദേ ഭൃശവിക്ഷതഃ
രാമശ്ചാഭ്യുത്സ്മയൻ പ്രേമ്ണാ മാമുവാച മഹാ-
തപാഃ. (ഉദ്യോഗം. 185. 35)

''അനന്തരം വല്ലാതെ കീറിമുറിഞ്ഞ ഞാൻ ഗുരുവിനെ സമീപിച്ചു് പാദാഭിവന്ദനംചെയ്തു. മഹാതപസ്വിയായ അദ്ദേഹം വാത്സല്യത്തോ ടെ പുഞ്ചിരിപൊഴിച്ചുകൊണ്ടരുളി:

ത്വത്സമോ നാസ്തി ലോകേഽസ്മിൻ
ക്ഷത്രിയഃ പൃഥിവീചരഃ
ഗമ്യതാം ഭീഷ്മ യുദ്ധേഽസ്മിം-
സ്തോഷിതോഽഹം ഭൃശം ത്വയാ.

(ഉദ്യോഗ. 185. 36)

'നിനക്കു തുല്യനായി ഒരു രാജന്യൻ ഭൂമി യിലില്ല. ഭീഷ്മ, പൊയ്ക്കോളൂ. ഈ പോരിൽ നീയെന്നെ അതിയായി സന്തോഷിപ്പിച്ചിരി ക്കുന്നു.''

അതാണു ഭാരതീയ പാരമ്പര്യം. സത്യ ധർമ്മങ്ങരംക്കുവേണ്ടി ഗുരുശിഷ്യന്മാർക്കു ചില പ്പോരം പരസ്പരം പോരാടേണ്ട സന്ദർഭങ്ങരം വന്നേക്കാം. പക്ഷേ അവരുടെ ഗുരുശിഷ്യ ബന്ധങ്ങരംക്കു് യാതൊരു ന്യൂനതയും സംഭവി ക്കാറില്ല. പോരിനുശേഷം ഇരുവർക്കും പരസ്പരാ ദരം വർദ്ധിക്കാറേ ഉള്ളൂ. മാരകമായ ശസ്ത്രവിദ്യ യിൽപ്പോലും ഗുരുശിഷ്യബന്ധം ഇത്ര മഹത്തര മെങ്കിൽ അധ്യാത്മവിദ്യ ഉപദേശിക്കുന്ന ഗുരു വിനോടു് ശിഷ്യൻെറ ഭക്ത്യാദരങ്ങരംക്കു് അതി രുണ്ടോ? ശിഷ്യൻ തൻെറ സർവസ്വവും ഗുരു വിനു സമർപ്പിക്കുകയാണു പതിവു്. പ്രാണൻ കളഞ്ഞും ഗുരുശാസനം അനുസരിക്കുന്നവരായി രുന്നു പുരാതനഭാരതത്തിലെ വിദ്യാവ്യസനി കരം.

സ്വയം ആചരിക്കുകയും ശിഷ്യനെ ആചരണത്തിൽ ശാസിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ. ഉപദേശിക്കപ്പെടേണ്ടവനാണ ശിഷ്യൻ. അസുവസുക്കളെക്കൊണ്ട് ഗുരുവിനെ ശുശ്രൂഷിക്കാൻ സന്നദ്ധനായിരിക്കണം ശിഷ്യൻ. ശാന്തനും ദാന്തനും വിനീതനും ശുദ്ധ ചരിതനും ശ്രദ്ധാലുവും ധാരണസമർത്ഥനും കലീനനും വ്രതനിഷ്ഠനും ആയിരിക്കണം ശിഷ്യൻ. മൂർഖനും നിന്ദകനും പാപിയും ക്രൂരനും കൃപണനും നാസ്തികനുമായവനെ ശിഷ്യനായി സ്വീകരിക്കരുത്. ബദ്ധിയുള്ള വിദ്യാർത്ഥിയെ ഒരു കൊല്ലമെങ്കിലും പരീക്ഷിച്ചതിനു ശേഷമേ ശിഷ്യനായി അംഗീകരിക്കാവൂ. പുംനാമനരകത്തിൽനിന്നു താതനെ ത്രാണനം ചെയ്യുന്നവൻ പുത്രൻ; ശേഷപാപത്തെ — ദേവാദിഋണത്തെയും, ഹത്യാദിപാപങ്ങളെയും — ഹരിക്കുന്നവൻ ശിഷ്യൻ, എന്നിങ്ങനെ പുത്രനും ശിഷ്യനും തമ്മിൽ ഭേദം ചില ശാസ്ത്രങ്ങൾ കല്പിക്കുന്നുണ്ടെങ്കിലും ശാസ്ത്രങ്ങളിൽ പലയിടത്തും അവക്കു തമ്മിൽ അഭേദവും പറഞ്ഞു കാണുന്നുണ്ട്.

യഥാ പുത്രസ്തഥാ ശിഷ്യോ ന ഭേദഃ പുത്രശിഷ്യയോഃ
തർപ്പണേ പിണ്ഡദാനേ ച പാലനേ പരിപോഷണേ.
യഥാഗ്നിദാതാ പുത്രശ്ച തഥാ ശിഷ്യശ്ച നിശ്ചിതം
ഇതീദം കാണ്വശാഖായാമുവാച കമലോദ്ഭവഃ.
(ബ്രഹ്മവൈവർത്തം, ശ്രീകൃഷ്ണജന്മഖണ്ഡം അധ്യായം 61)

പാലനപോഷണകാര്യങ്ങളിലും ശ്രാദ്ധാദിക്രിയകളിലും പുത്രനും ശിഷ്യനും ഒരുപോലെ അധികാരികളാകുന്നു. അന്ത്യേഷ്ടിക്ക് പുത്രനെന്നപോലെ ശിഷ്യനും അധികാരമുണ്ട്, എന്നത്രെ വിധാതൃവചനം.

ഗുരുഗൃഹവാസമാണ് വിദ്യാഭ്യാസത്തിനു പണ്ടു പതിവ്. 'പിതാവു പുത്രനെ ഗുരുഗൃഹത്തിൽ കൊണ്ടുചെന്നാക്കുന്നു. ഗുരു ഗായത്രീമന്ത്രോപദേശം ചെയ്ത് ശിഷ്യനായി സ്വീകരിക്കുന്നു. ആദ്യം പഠിപ്പിക്കുന്നത് ശൗചാദിചര്യകളാണ്: മലമൂത്രവിസർജ്ജനം കഴിഞ്ഞാൽ ശൗചം ചെയ്യേണ്ട വിധം, ദന്തശോധനം, സ്നാനം ആചമനം മുതലായവ. പിന്നെ, കാലത്തുംവൈകുന്നേരവും അഗ്നിയിൽ ചമതയിടേണ്ട ക്രമം, മന്ത്രപൂർവ്വം സന്ധ്യോപാസനം ചെയ്യേണ്ട രീതി എന്നിവ പഠിപ്പിക്കുന്നു. വിനയപൂർവ്വം ഗുരുവിനെ അഭിവാദനംചെയ്ത് ബദ്ധാഞ്ജലിയായി ഇരുന്നുകൊണ്ടുവേണം അധ്യയനം തുടങ്ങാൻ. പാഠം അവസാനിക്കുമ്പോഴും, 'നിർത്താം' എന്നു ഗുരു നിർദ്ദേശിക്കുമ്പോഴും നിർത്തി ഗുരുവിനെ നമസ്കരിച്ച് പാഠം അവസാനിപ്പിക്കാം. ഭിക്ഷയെടുത്തുകൊണ്ടുവന്നു ഗുരുവിനു സമർപ്പിച്ച് അദ്ദേഹത്തിന്റെ അനുവാദത്തോടെ വേണം ആഹാരം കഴിക്കാൻ. സാംഗോപാംഗം ഒരു വേദമെങ്കിലും അധ്യയനം ചെയ്യാൻ പന്ത്രണ്ടു കൊല്ലം വേണം. വേദാധ്യയനം കഴിഞ്ഞാൽ യഥാവിധി യഥാശക്തി ഗുരുദക്ഷിണ നടത്തണം. ദീക്ഷാന്തം നടത്തി ഗൃഹത്തിലേയ്ക്കു മടങ്ങാൻ ഒരുങ്ങുന്ന ശിഷ്യന് ഗുരു നല്കുന്ന മനോഹരമായ ഒരു അനുശാസനം — ഗൃഹത്തിൽ ചെന്നാൽ അനുസരിക്കേണ്ട പ്രായോഗികനിർദ്ദേശങ്ങൾ അടങ്ങുന്ന ഉപദേശം — തൈത്തിരീയോപനിഷത്തിൽ കാണാം.

വേദാധ്യയനം കഴിഞ്ഞ അന്തേവാസിയോട് ആചാര്യൻ അനുശാസിക്കുന്നു: ''സത്യം പറയുക, ധർമ്മം ആചരിക്കുക. സ്വാധ്യായവും പ്രവചനവും മുടക്കരുത്. ആചാര്യന് ഇഷ്ടമുള്ള ദക്ഷിണ നല്കി ഗൃഹത്തിൽ മടങ്ങിയെത്തി കുലപാരമ്പര്യം നിലനിർത്താൻ വിവാഹം കഴിക്കുക. സത്യധർമ്മങ്ങളിൽനിന്നോ ശ്രേയസ്കരങ്ങളായ കാര്യങ്ങളിൽനിന്നോ തെററിപ്പോകരുത്. സ്വാധ്യായപ്രവചനങ്ങൾക്ക് ഊനം വരുത്തരുത്. ദേവപിതൃകാര്യങ്ങൾ സശ്രദ്ധം അനുഷ്ഠിക്കണം. 'മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ, അതിഥിദേവോ ഭവ.' അമ്മയെയും അച്ഛനെയും ആചാര്യനെയും അതിഥിയെയും ഈശ്വരതുല്യം ആദരിക്കണം. ഞങ്ങൾ ചെയ്തിട്ടുള്ള സത്കർമ്മങ്ങളെ അനുകരിക്കുക, ദുഷ്കർമ്മങ്ങളെ അനുകരിക്കരുത്; ഞങ്ങളുടെ സദാചാരങ്ങളെ അനുസരിക്കുക; ദുരാചാരങ്ങളെ അനുചരിക്കരുത്. ശ്രേഷ്ഠന്മാരായ സജ്ജനങ്ങളെ ആദരിക്കണം. ശ്രദ്ധയോടും സന്തോഷത്തോടും സങ്കോചത്തോടും ഭയത്തോടും പാത്രമറിഞ്ഞു ദാനം ചെയ്യണം. ധർമ്മത്തിലോ കർമ്മത്തിലോ എന്തെങ്കിലും സംശയം ഉദിക്കുന്ന പക്ഷം, വിവേകികളും നിയതചിത്തരും ദയാലുക്കളും ആയ സജ്ജനങ്ങൾ ആവക കാര്യങ്ങളിൽ ആചരിക്കുന്നതിനെ അനുവർത്തിക്കുക. ഇതാണ് ഞങ്ങൾക്ക് അവസാനമായി പറയാനുള്ളത്. ഇതാണ് വേദത്തിന്റെ രഹസ്യം.

# വിദ്യാഭ്യാസത്തിന്റെ പ്രസക്തി

ഡോ. കെ. ഭാസ്കരൻനായർ

സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഇന്ത്യയിലുണ്ടായ പരിവർത്തനങ്ങളുടെ കൂട്ടത്തിൽ ഏററവും ദൂരവ്യാപകമായ ഫലങ്ങൾ ഉളവാക്കുവാൻ പോകുന്നതു് ഇവിടത്തെ വിദ്യാഭ്യാസയത്നത്തിനുണ്ടായ അഭൂതപൂർവ്വമായ വികാസമാണു്. 1977-ലെ മൊത്തം ജനസംഖ്യയായ 63 കോടിയിൽ പത്തുകോടി വിദ്യാർത്ഥികളാണെന്നാണു് പറയുന്നതു്. ഔദ്യോഗികമായി പ്രസിദ്ധപ്പെടുത്തിയ കണക്കായതുകൊണ്ടു് ഇതു് ശരിയായിരിക്കണം. പക്ഷേ ഈ വിഷയത്തിലെങ്കിലും എണ്ണവും ശതമാനവും മാത്രം നോക്കിയാൽ പോരാ. എന്നു തന്നെയുമല്ല, 'അളവു കൂടിയാൽ ഗുണം കുറയും' (More means worse) എന്ന പഴമൊഴി വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ തികച്ചും പരമാർത്ഥമാണെന്നും വിദഗ്ദ്ധന്മാർക്കു് അഭിപ്രായമുണ്ടു്. ഇന്ത്യയിൽ ഇതു് പ്രത്യക്ഷമായ ഒരു വസ്തുതയാണെന്നു് എല്ലാവർക്കും അറിയാം. വിദ്യാലയത്തിലായാലും പുറത്തായാലും എല്ലാവരും ആദ്യം പഠിക്കുന്നതു് ഭാഷയാണല്ലൊ. മാതൃഭാഷയെങ്കിലും എഴുതുവാനും വായിക്കുവാനും പഠിച്ചതിനുശേഷമേ മററെന്തും പഠിക്കുവാൻ സാധിക്കുകയുള്ളു എന്ന സങ്കല്പം വിദ്യാഭ്യാസപ്രവർത്തനത്തിൽ അടിസ്ഥാനഭൂതമായി നില്ക്കുന്നു. ഇക്കാലത്തു് പുസ്തകക്കെട്ടും പൊതിച്ചോറുമായി പത്തുവർഷം സ്കൂളിൽപോയി വരുന്ന കുട്ടികളിൽ ഒരു നല്ല ശതമാനത്തിനു് മാതൃഭാഷയിലെ എല്ലാ അക്ഷരങ്ങളും നിശ്ചയമാകുന്നില്ല. അപ്പോൾ പിന്നെ മററു വിഷയങ്ങളെപ്പററി എന്തിനു പറയുന്നു ?

വിദ്യാഭ്യാസം ഇനിയും വികസിപ്പിക്കണം, നിരക്ഷരത്വം നിർമ്മാർജ്ജനം ചെയ്യണം, എന്നൊക്കെയുള്ള മുറവിളികൾ നമ്മുടെ രാജ്യത്തു് മുഴങ്ങുന്നുണ്ടു്. ഇവ ആത്മാർത്ഥതയോടെ പ്രഖ്യാപിക്കുന്നവയാണെന്നും, പ്രസ്തുതലക്ഷ്യങ്ങൾ അഭിലഷണീയങ്ങളാണെന്നും ഉള്ളതിൽ സംശയമൊന്നുമില്ല. പക്ഷേ, വികസിക്കുംതോറും കൂടുതൽ കൂടുതൽ വിഫലമായി വരുന്ന ഈ മഹായത്നംകൊണ്ടു് വ്യക്തിക്കും സമഷ്ടിക്കും എന്തു പ്രയോജനം എന്നു ചോദിക്കേണ്ട സന്ദർഭം സമാഗതമായിരിക്കുന്നു. വിദ്യാഭ്യാസയത്നത്തിന്റെ

---

ആചരിക്കാനുള്ള അനുശാസനങ്ങളാണിവ. ഇവയെ അനുസരിക്കുക.''

ഉപകുർവ്വാണബ്രഹ്മചാരി ഗുരുവിന്റെ അനുജ്ഞയോടും ആശിസ്സോടുംകൂടി ഗൃഹത്തിൽ മടങ്ങിയെത്തി അനുരൂപയായ കന്യകയെ വേൾക്കുന്നു. ധാർമ്മികമാർഗ്ഗങ്ങളിൽക്കൂടി ധനം സമ്പാദിച്ചു് ധാർമ്മികങ്ങളായ ഭോഗങ്ങൾ അനുഭവിക്കുന്നു; ഋഷിദേവാദികളോടുള്ള കടങ്ങൾ വീട്ടുന്നു. ഗുരുകുലത്തിൽനിന്നു നേടിയ വേദാധ്യയനത്തെ ആചരിക്കാനും പ്രചരിപ്പിക്കാനും ഉള്ള അവസരമാണു് ഗൃഹസ്ഥാശ്രമം. കടങ്ങൾ വീട്ടി, കടമകൾ നിർവ്വഹിച്ചു്, വലീപലിതനായാൽ, പൗത്രൻ പിറന്നു കഴിഞ്ഞാൽ, ഗാർഹികകൃത്യങ്ങളിൽനിന്നെല്ലാം ഒഴിഞ്ഞു് ഏകാന്തത്തിൽ പോയി തപസ്സിൽ ഏർപ്പെടുന്നു. തീവ്രതപസ്സുകൊണ്ടു് ശുദ്ധചിത്തനായാൽ സർവ്വസംഗപരിത്യാഗിയായി ആത്മാരാമനായി സമദർശനനായി ജീവന്മുക്തനായിത്തീരുന്നു. അവൻ തന്നെ വിദ്വാൻ, ശരിയായ വിദ്യാസമ്പന്നൻ. ആ അവസ്ഥയിലെത്തുമ്പോൾ മാത്രമേ വിദ്യാഭ്യാസം അവസാനിക്കുന്നുള്ളു. ''വിദ്യയാ വിന്ദതേഽമൃതം.''

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ.

അജ്ഞാനംകൊണ്ടു് അന്ധനായ എന്റെ കൺകളെ ജ്ഞാനാഞ്ജനശലാകകൊണ്ടു് തുറന്നുതന്നരുളിയ ശ്രീഗുരുവിന്റെ അടിമലരിൽ സാഷ്ടാംഗപ്രണാമം.

പോരായ്മകളെപ്പററിയല്ല അതിന്റെ പ്രസക്തിയെപ്പററിത്തന്നെയാണ് വിദഗ്ദ്ധന്മാരും സാധാരണജനങ്ങളും ഇന്ന് ആദ്യം ചിന്തിക്കേണ്ടി വന്നിരിക്കുന്നതു്. കേരളംപോലെയുള്ള സംസ്ഥാനങ്ങൾ പൊതുവരുമാനത്തിന്റെ 40 ശതമാനത്തോളം ഈ പ്രക്രിയയ്ക്കു് ചിലവാക്കുകയാണ്. എന്നിട്ടും ഇതാണ് ഫലമെങ്കിൽ അതിന്റെ ആവശ്യമുണ്ടോ എന്നുപോലും ചോദിക്കുവാൻ നാം ധൈര്യപ്പെടണം.

ഈ ചുററുപാടുകളിൽ 'ത്രിഭാഷാപദ്ധതി'യെപ്പററിയും, '10 + 2 + 3' എന്നും മററുമുള്ള ക്ലാസ്സുകളുടെ കണക്കിനെപ്പററിയും ഘോരഘോരമായ വാദപ്രതിവാദം നടത്തുന്നതു് വെറും കഥയില്ലായ്മയായി തോന്നിപ്പോകുന്നു. മററു പല പൊതുകാര്യങ്ങളിലുമെന്നപോലെ ഇതിലും അന്യരാജ്യക്കാരുടെ പ്രശ്നങ്ങളെയും അനുഭവങ്ങളെയും പദ്ധതികളെയും മുൻനിർത്തിയാണ് നമ്മുടെ വിദഗ്ദ്ധന്മാർ ചിന്തിക്കുന്നതു്. ഒരർത്ഥത്തിൽ നോക്കിയാൽ, യൂറോപ്പും അമേരിക്കയും, പില്ക്കാലത്തു് റഷ്യയും ജപ്പാനും, മററു രാജ്യക്കാർക്ക് ദുഷ്പ്രാപമായ ജീവിതമാതൃകകൾ കൈവരിച്ചുകാണിച്ചു് മനുഷ്യരാശിയെ വഴിതെററിക്കുകയാണ് ചെയ്തിരിക്കുന്നതെന്നു് പറയേണ്ടിയിരിക്കുന്നു. അവരുടെ അഭിവൃദ്ധിയും ജീവിതനിലവാരവും വികസനലക്ഷ്യങ്ങളും മററു രാജ്യക്കാർക്കു് ഒരിക്കലും ലഭിക്കുവാൻ പോകുന്നില്ല. ഈ ഭുവനഗോളത്തിൽ അതിന്നുവേണ്ട വിഭവങ്ങളില്ല. ഉള്ളതെല്ലാം അക്കൂട്ടർ, ആക്രമണം കൊണ്ടോ മിടുക്കുകൊണ്ടോ, കൈയടക്കി തിന്നുതീർക്കുകയാണ്. സ്കൂളും കോളേജും സർവകലാശാലയും സ്ഥാപിച്ചു് ഇളംപ്രായത്തിൽ എല്ലാ വ്യക്തികൾക്കും പരിശീലനം നല്കണമെന്ന പദ്ധതി അവർ പിൻതുടരുകയും പ്രചരിപ്പിക്കുകയും ചെയ്ത പുത്തൻപരിഷ്കാരത്തിന്റെ സംഭാവനയാണ്. അതു് എല്ലാ രാജ്യക്കാർക്കും വേണ്ടതാണെന്നും, അവശ്യം അനുഷ്ഠേയമാണെന്നും ഉള്ള തത്വം അനുക്തസിദ്ധമായി മനുഷ്യവർഗ്ഗം അംഗീകരിക്കുകയും ചെയ്തു. അതിന്റെ വിശദാംശങ്ങളെയും പ്രായോഗികവശങ്ങളെയും കുറിച്ചല്ലാതെ, ആ തത്വത്തെക്കുറിച്ചുതന്നെ ഒരു ചർച്ചയും എങ്ങും നടക്കുന്നില്ല. പക്ഷേ അതിനിടയ്ക്കു്, സവാരിയിൽ ഭ്രമിച്ചു് കുതിരയെ കട്ടുകൊണ്ടുപോയവനെ പററിയതുപോലെ, അതു് താനേ ഓടുകയില്ലെന്നും മുതിരയും മററുതരം വിശിഷ്ടഭക്ഷണങ്ങളും കൊടുക്കണമെന്നും അതിനു് തനിക്കു കഴിവില്ലെന്നും പിൻകിടരാജ്യക്കാർ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു.

വിദ്യാഭ്യാസം മനോവികാസത്തിനുവേണ്ടിയോ തൊഴിലിനുവേണ്ടിയോ, സാഹിത്യാദി കലകൾക്കുവേണ്ടിയോ സയൻസിനും ടെക്നോളജിക്കും വേണ്ടിയോ, വ്യവസായത്തിനുവേണ്ടിയോ കൃഷിക്കുവേണ്ടിയോ, എന്നുള്ളതൊന്നുമല്ല പിൻകിട രാജ്യങ്ങളെ അഭിമുഖീകരിക്കുന്ന പ്രശ്നം. എന്തിനുവേണ്ടിയായാലും ഈ പ്രക്രിയ നടത്തിക്കൊണ്ടുപോകുവാൻ സാധിക്കുമോ എന്നുള്ളതാണ്. അവസരസമത്വത്തിനും സാമൂഹികനീതിക്കും വേണ്ടിയുള്ള അടങ്ങാത്ത മത്സരം അതിനെ കൊടുമ്പിരിക്കൊള്ളിക്കുകയും ചെയ്യുന്നു. സായിപ്പിന്റെ ഭാഷ സമർത്ഥമായി കൈകാര്യം ചെയ്യുവാൻ കഴിവുള്ളവർക്കുമാത്രമേ വലിയ വലിയ ശമ്പളവും ഐശ്വര്യപൂർണ്ണമായ ജീവിതസൗകര്യങ്ങളും ലഭിക്കുവാൻ അർഹതയുള്ളൂ എന്ന വ്യവസ്ഥിതി വെല്ലുവിളിക്കപ്പെടാവുന്നതല്ലെ? എഴുതാനും വായിക്കാനും അറിഞ്ഞുകൂടെങ്കിലും വയലിൽ ധാന്യം വിളയിക്കുന്നവനും, ജീവനെപ്പോലും പണയപ്പെടുത്തി ഭൂമിക്കടിയിൽ പോയി കല്ക്കരി വെട്ടുന്നവനും അത്രത്തോളംതന്നെയുള്ള അർഹതയില്ലെന്നു് ആർക്കു പറയാം? എന്നല്ല, ആദ്യത്തെ കൂട്ടർ ഇല്ലെങ്കിലും ലോകജീവിതം നടന്നുപോകും; മറേറക്കൂട്ടർ ഇല്ലെങ്കിൽ മനുഷ്യവർഗ്ഗം നിലനില്ക്കുകയില്ല, എന്നുപോലും പറയാവുന്നതാണ്. ഇങ്ങനെയുള്ള ന്യായവാദങ്ങൾ ഇപ്പോൾത്തന്നെ ഉയർന്നുതുടങ്ങിയിട്ടുണ്ടു്. അവയ്ക്കു് കർഷകസമരങ്ങളെന്നും ബോണസ്സ് പ്രശ്നമെന്നും ട്രെയ്ഡ് യൂണിയൻ പ്രവർത്തനങ്ങളെന്നും സംവരണവാദമെന്നും മററും പേരുകൾ കൊടുത്തിട്ടുണ്ടെന്നേയുള്ളു. ഈശ്വരദത്തമെന്നോ ജന്മസിദ്ധമെന്നോ പറയുന്ന ബുദ്ധിശക്തിയുടെയും സാമർത്ഥ്യത്തിന്റെയും അടിസ്ഥാനത്തിലുള്ള അസമത്വങ്ങളും അവസാനിപ്പിക്കണമെന്നു് പാശ്ചാത്യരാജ്യങ്ങളിൽ ഹിപ്പികൾ വാദിച്ചുതുടങ്ങിയിരിക്കുന്നതായി കേൾക്കുന്നു. ഇങ്ങനെ പോയാൽ, മനുഷ്യരായി ജനിച്ചവർക്കെല്ലാം തുല്യമായ ജീവനസൗകര്യം ലഭിക്കണമെന്ന അവകാശം ഉണ്ടാവുകയില്ലെ എന്നു് സംശയം തോന്നിയേയ്ക്കാം. സംശയിക്കാനൊന്നുമില്ല.

ആ നിലയിലേയ്ക്കു തന്നെയാണ് ലോകം നീങ്ങിക്കൊണ്ടിരിക്കുന്നതു്.

ഈ സന്ദർഭത്തിൽ, ശ്രീ സത്യസായിബാബ പറഞ്ഞ ഒരു കഥ ഓർമ്മയിൽ വരുന്നു. സന്ധ്യാവന്ദനം ചെയ്തുകൊണ്ടിരുന്ന പിതാവിനെ നോക്കി പുത്രൻ ചോദിച്ചു: ''അച്ഛൻ എന്തിനാണ് ആ പാത്രത്തിലെ വെള്ളം കളയുവാൻ കരണ്ടികൊണ്ടു് വീണ്ടും വീണ്ടും കോരി ഇങ്ങനെ പാടുപെടുന്നതു്? ആ പാത്രം ഒന്നോടെ കമഴ്ത്തിയാൽ പോരേ?'' 'നിനക്കു് അതൊന്നും മനസ്സിലാവുകയില്ല' എന്നു മറുപടി പറഞ്ഞു് പിതാവു് കർമ്മം തുടർന്നു. രാത്രിയായപ്പോൾ മകൻ പഠിക്കാനിരുന്നു് ഗൃഹപാഠം ചെയ്യുവാൻ തുടങ്ങി. മഷിക്കുപ്പിയിൽ പേന മുക്കി കടലാസ്സിൽ ശ്രദ്ധിച്ചു് എഴുതുന്ന മകനോടു് അച്ഛൻ ചോദിച്ചു: ''നീ എന്തിനാണ് കടലാസ്സിൽ മഷിപുരട്ടുവാൻ ഇങ്ങനെ പാടുപെടുന്നതു്? ആ കുപ്പി ഒന്നോടെ കടലാസ്സിന്മേൽ മറിച്ചാൽ പോരേ?'' ഈ ചോദ്യത്തിനു് സമാധാനം പറയുവാൻ മകൻ വളരെ വിഷമിച്ചുവത്രെ. ഒടുവിൽ അച്ഛൻ പറഞ്ഞ ഉത്തരംതന്നെ നല്കി. അച്ഛനു് അതൊന്നും മനസ്സിലാവുകയില്ല, എന്നു്! ഇന്നത്തെ വിദ്യാഭ്യാസം ഇങ്ങനെ വെളുത്ത കടലാസ്സിന്മേൽ മഷിപുരട്ടി കറുപ്പിക്കുന്ന ഒരു വ്യവസായമാണെന്നു് പറഞ്ഞാലും തെററില്ല. ഏതായാലും കടലാസ്സു നിർമ്മിക്കുന്നവരും മഷിയുണ്ടാക്കുന്നവരും അങ്ങനെ മാത്രമാണ് ആ പ്രക്രിയയെ കാണുന്നതു്. അതിൽ സയൻസും സാഹിത്യവും ചരിത്രവും ഭൂമിശാസ്ത്രവും ഗണിതവും ഗവേഷണവും എല്ലാം ഉൾപ്പെടും. പണ്ടു കാലത്തു് ചെളിക്കട്ടകളിലും (മോഹൻ ജോദാരോ, സുമേരിയ) നിറപ്പകിട്ടുള്ള നൂലാമാലകളിലും (ഇങ്കാസംസ്കാരം) അന്തർഗതങ്ങൾ രേഖപ്പെടുത്തി സമകാലീനർക്കും പിൻതലമുറകൾക്കും കൈപകരുവാൻ ശ്രമിച്ച ജനസമൂഹങ്ങളുടെ പ്രയാസമോർക്കുമ്പോൾ നമുക്കു് അനല്പമായ അനുതാപം തോന്നാറുണ്ടു്. നമ്മുടെ ഇന്നത്തെ ഈ 'പരപ്പു് ഇൻഡസ്ട്രി'യെപ്പററിയും ഭാവിയിലെ സംസ്കാരങ്ങൾ അനുതപിക്കുകയില്ലെന്നു് ആരറിഞ്ഞു!

ഏതായാലും അക്ഷരവിദ്യയും പുസ്തകജ്ഞാനവും മാത്രമാണ് വിദ്യാഭ്യാസമെന്നും അവയെ ആശ്രയിച്ചാൽ മനുഷ്യവർഗ്ഗം മേൽഗതിയെ പ്രാപിച്ചുകൊള്ളുമെന്നും, മറെറാരു ചോദ്യമില്ലാതെ, വിശ്വസിച്ച കാലഘട്ടം കഴിയുകയാണെന്നു് പറയേണ്ടിയിരിക്കുന്നു. ഈ വിദ്യ അറിഞ്ഞുകൂടാത്തവരായി ഇന്ത്യയിൽത്തന്നെ 40 കോടി ജനങ്ങളുണ്ടു്—ലോകത്തിൽ ആകെയുള്ളതിൻെറ നേർ പകുതി! ഇവരെ മുഴുവനും പുസ്തകവിദ്യ പഠിപ്പിച്ചിട്ടു് ഈ ഉപഭൂഖണ്ഡത്തെ കരകേററുവാൻ സാധിക്കുകയില്ല. ആ വഴിക്കു മാത്രമേ ഉൽക്കർഷം പ്രാപിക്കുവാൻ സാധിക്കുകയുള്ളു എന്നും, ആ ഉൽക്കർഷം മാത്രമേ കാമ്യമായുള്ളു എന്നുമാണ് സങ്കല്പമെങ്കിൽ, അതു തങ്ങൾക്കു് ആവശ്യമില്ലെന്നും, അതിനുവേണ്ടി കാത്തിരിക്കുവാൻ തയ്യാറില്ലെന്നും, ഉറപ്പിച്ചു പറയുവാൻ അവർ മടിക്കുകയില്ല എന്നും വന്നേയ്ക്കാം. വിദ്യാഭ്യാസമുള്ളവരുടെ മേന്മയും മഹിമയുമെല്ലാം അടിയന്തരാവസ്ഥയുടെ കാലത്തു് ഈ രാജ്യം കണ്ടതാണ്. അന്നത്തെ പ്രചാരണത്തിൽ മതിമയങ്ങി അതിൻെറ അത്ഭുതകരമായ നേട്ടങ്ങളെ പ്രകീർത്തിക്കുകയാണ് അവർ ചെയ്തതു്. അവർ ഒന്നുരണ്ടു നൂററാണ്ടുകളായി പാടിപ്പുകഴ്ത്തുന്ന 'സ്വാതന്ത്ര്യം സമത്വം സാഹോദര്യം' എന്നീ ആദർശങ്ങളെപ്പററി അവർക്കുതന്നെ എത്രത്തോളം മതിപ്പുണ്ടെന്നു് ആ അനുഭവം തെളിയിച്ചു. ഒടുവിൽ, കിത്താബു ചുമക്കാത്ത, പത്രം വായിക്കാത്ത, അന്ധനെന്നും അന്ധവിശ്വാസിയെന്നും ആക്ഷേപിക്കപ്പെട്ടിരുന്ന, സാധാരണമനുഷ്യനാണ് ഭാരതഭൂമിയെ രക്ഷിച്ചതു്. അതു് ഒരു വശം. മറുവശം തെളിഞ്ഞുകണ്ടതു് ലോകത്തിൻെറ തന്നെ മറുവശത്തു്, 1977 ജൂലായ് മാസം 13-ാംതീയതി സൂര്യൻ അസ്തമിച്ചപ്പോഴാണ്. ആ കൃഷ്ണപക്ഷരാത്രിയിൽ ന്യൂയോർക്കു് നഗരത്തിലെ വിദ്യുച്ഛക്തിവിതരണം ആകസ്മികമായി സ്തംഭിച്ചു. തൽഫലമായുണ്ടായ കൂരിരുട്ടിൽ, പരിഷ്കാരത്തിൻെറയും ഐശ്വര്യത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും കേദാരമെന്നു സമസ്തലോകവും കരുതുന്ന ആ മഹാനഗരത്തിൽ, അമേരിക്ക അറിഞ്ഞിട്ടുള്ളതിൽവച്ചു് ഏററവും ഭയങ്കരവും നിർലജ്ജവുമായ കൊള്ളയും കവർച്ചയും നടന്നു. മനുഷ്യവർഗ്ഗത്തിൻെറ മനം മയക്കിയിരിക്കുന്ന ഈ പരിഷ്കാരവും

# വ്യാസോപജ്ഞാതമായ
# രണ്ടു പ്രാചീനവിദ്യാസമ്പ്രദായങ്ങൾ

സച്ചിദാനന്ദസ്വാമി

## ഉപക്രമം:

വൈദികവിദ്യാഭ്യാസത്തിന് അപചയം വരുന്ന കാലങ്ങളിൽ തദുദ്ധാരണാത്ഥം ബ്രാഹ്മീ പ്രതിഭയാൽ അനുഗൃഹീതരായ വ്യാസമുനികാം ആവിർഭവിച്ച് ധർമ്മസ്ഥിതി പാലിക്കുന്നുവെന്നാണ് പുരാണവചനം. അങ്ങനെ, വൈവസ്വതാഖ്യമായ ഏതന്മന്വന്തരത്തിൽ, വേദവിദ്യാപ്രവർത്തകരായ 28 വ്യാസന്മാർ ആവിർഭവിച്ചിട്ടുണ്ടെന്ന് വിഷ്ണുപുരാണം ഘോഷിക്കുന്നു. അവരിൽ 28-ാമത്തെ വ്യാസനായ കൃഷ്ണദ്വൈപായനൻ, ദ്വാപര - കലിയുഗസന്ധിയിൽ, ബി. സി. 3100-ന്നടുത്ത്, വന്നുവെന്നാണൈതിഹ്യം. ഭീഷ്മയുധിഷ്ഠിരാദി കുരുപാണ്ഡവ രാജർഷികളുടേയും യോഗേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണന്റെയും യശോനുഗായിയായി സമകാലീനതയാ പ്രവർത്തിച്ചിരുന്ന ഈ മുനീശ്വരന്റെ പാരമ്പര്യത്തിൽ രണ്ടു വേദവിദ്യാസമ്പ്രദായങ്ങാം ഉപജ്ഞാതമായിട്ടുണ്ട്: വേദാന്തസംജ്ഞമായ ബ്രഹ്മവിദ്യാസമ്പ്രദായവും പഞ്ചമവേദാഖ്യമായ പുരാണേതിഹാസപ്രസ്ഥാനവും. കാലഗതിയിൽ വന്ന വൃദ്ധിക്ഷയപരിണാമങ്ങാംക്കു വിധേയമായി, ഇന്നും അവ രണ്ടും ലോകത്തിൽ പ്രവർത്തിക്കുന്നുണ്ട്. കലിയുഗജീവികളായ നമ്മുടെ ശ്രേയസ്സിന്നു നിദാനമായ ധർമ്മബോധാചരണങ്ങളെ കാലാനുരൂപം ക്രമപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ളതു് വൈയാസികമായ ഈ രണ്ടു വിദ്യാസമ്പ്രദായങ്ങളാകുന്നു. നമുക്കവയെ ഓരോന്നായി നിരൂപിക്കാം:-

### വേദാന്തവിദ്യാസമ്പ്രദായം

വൈദികജ്ഞാനകാണ്ഡാന്തർഗതമായ ഉപനിഷദ്‌വിദ്യയെ അധികരിച്ച അധീതിബോധാചരണപ്രചാരണമാണ് ഈ സമ്പ്രദായം നിർവ്വഹിച്ചിട്ടുള്ളതെന്നു പറയാം. ദ്വാപരയുഗത്തിലെ വൈദികസാഹിത്യത്തിൽ പ്രസിദ്ധമായിരുന്നതും യുഗാന്തപ്രളയത്തിൽ നഷ്ടപ്രായമായി ഭവിച്ചതുമായ ഉപനിഷത്തുകളെ സമുദ്ധരിച്ച് അവയ്ക്കു കാലോചിതമായ ശിക്ഷാസമ്പ്രദായം ഏർപ്പെടുത്തിയതു് വ്യാസനാണ്. (കൃഷ്ണദ്വൈപായനൻ, എന്നു തന്നെ വിചാരിക്കാം).

ദ്വാപരയുഗത്തിൽ വികസിച്ചുവന്ന താന്ത്രികമായ വിവിധചിന്താസരണികാംക്കും ക്രിയാപദ്ധതികാംക്കും—ആഗമങ്ങളെന്നും യോഗങ്ങളെന്നുമാണ് ഇവയെ പൊതുവിൽ പറയുക—മൂലം ഔപനിഷദമായ വേദാന്തവിദ്യയാണെന്ന് നാമോർക്കണം. അവയിൽ പലതും കാലഗതിയിൽ ഭിന്നിച്ച്, ഉപനിഷന്മൂലത്തിൽ നിന്ന് അകന്നുദ്ഭവിച്ച; ചിലതെല്ലാം നിരീശ്വരവാദപരങ്ങളായി. (നിരീശ്വരമായ കാപിലസാംഖ്യം തന്നെ ദൃഷ്ടാന്തം.) ഇവയുടെ അഭിവൃദ്ധിയിൽ ഗ്ലാനി തട്ടിയ ഉപനിഷദ്‌വിദ്യാഭ്യാസത്തെ പുനരുദ്ധരിക്കേണ്ടതു് കാലോചിത

---

വിദ്യാഭ്യാസവുമെല്ലാം വെറും പുറംപൂച്ചാണെന്നുള്ളതിന് ഇതിനെക്കാം നല്ല തെളിവുണ്ടോ? കടകാം കുത്തിപ്പൊളിച്ച് മോഷണം നടത്തിയ നീഗ്രോജാതിക്കാരുടെയും പോർട്ടോറിക്കോക്കാരുടെയും ചിത്രങ്ങാം പ്രചരിപ്പിച്ച് ഈ സംഭവത്തിനും മററു തരത്തിലുള്ള വ്യാഖ്യാനങ്ങാം നൽകാവുന്നതാണ്. നൽകുന്നുമുണ്ട്. അതാണ് ഏററവും ദുസ്സഹമായിരിക്കുന്നതു്. ഇന്നത്തെ വിദ്യാഭ്യാസം വ്യാഖ്യാനത്തിനുള്ള ഉപായമാണ്; അനുഭൂതിയുടെ അടിസ്ഥാനമല്ല.

മായ ആവശ്യമായിരുന്നു. വ്യാസൻ നിർവ്വഹിച്ചതു് അതാണു്. സർവ്വോപനിഷത്സാരാമൃതമായ ഗീതോപദേശത്തിൽക്കൂടി ഭഗവാൻ ശ്രീകൃഷ്ണൻ ഈ ധർമ്മപ്രവർത്തനത്തിനു് ബീജാവാപം ചെയ്തു; വ്യാസൻ സ്വശിഷ്യപരമ്പരവഴി അതിന്റെ പ്രവർത്തനം തുടർന്നു, കാലഗതിയിൽ പോഷിപ്പിച്ചു ലോകമെങ്ങും പ്രചരിപ്പിച്ചുവെന്നു കരുതുന്നതാണു് ശോഭനം.

കാലഗതിയിൽ തുടർന്ന ആ പ്രവർത്തനത്തിൽ, വേദാന്തവാക്യങ്ങൾക്കു് ഏകവാക്യത ദർശിപ്പിക്കുന്ന 'ഉപനിഷദ്ദർശനം' ഉപജ്ഞാതമായതു് പ്രത്യേകം സ്മരണീയമാണു്. 'ഉത്തരമീമാംസാദർശനം' എന്നും 'വേദാന്തദർശനം' എന്നും 'ബ്രഹ്മസൂത്രങ്ങ'ളെന്നും 'ശാരീരകമീമാംസാസൂത്ര'ങ്ങളെന്നും പറയപ്പെടുന്ന ഈ തത്ത്വദർശനത്തിന്റെ കർത്താവു ബാദരായണവ്യാസനാണെന്നു പ്രസിദ്ധം. ദ്വൈപായനസമ്പ്രദായത്തിൽ വന്ന ഈ വ്യാസന്റെ കാലം നിർണ്ണയിക്കാൻ നമുക്കിപ്പോൾ വഴിയൊന്നുമില്ല. കലിയുഗാരംഭമായ എട്ടുപത്തു നൂററാണ്ടുകൾക്കുള്ളിലായിരിക്കണമെന്നുമാത്രം പറയാം. ബാദരായണനെ തുടർന്നു് ശുകൻ, ഗൗഡപാദർ, ഗോവിന്ദാചാര്യർ, ശങ്കരാചാര്യർ തുടങ്ങിയ മഹാമനീഷികൾ പലരും ആ പാരമ്പര്യത്തിൽ പ്രശസ്തരായി ശോഭിച്ചിട്ടുണ്ടു്. പ്രസ്ഥാനത്രയഭാഷ്യകാരനായ ആദി ശങ്കരാചാര്യരുടെ ഉദയം ബി. സി. 508–ലാണെന്നു കരുതുവാൻ ന്യായങ്ങളുണ്ടു്. കലികാലാരംഭംമുതൽ തുടർന്നുവന്ന വ്യാസഗുരുപാരമ്പര്യം ക്രമേണ ശാങ്കരപരമ്പരയിൽ ലയിക്കുയും ആ നാമത്തിൽ (ശാംകരം) തുടർന്നു പോരുകയുമാണുണ്ടായിട്ടുള്ളതു്. ശാംകരപാരമ്പര്യം ഇന്നും നിലനില്ക്കുന്നുണ്ടല്ലോ. ആകയാൽ വ്യാസോപജ്ഞാതമായ വേദാന്തവിദ്യാസമ്പ്രദായം, അപരനാമത്തിലെങ്കിലും, ഇന്നും ലോകത്തിൽ പ്രവർത്തിക്കുന്നുണ്ടു്.

## പഞ്ചമവേദശിക്ഷാസമ്പ്രദായം

കാലസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണന്റെ ധർമ്മസ്ഥാപകമായ സച്ചരിതവും ഉപദേശങ്ങളും ആര്യജനതയുടെ പൂർവ്വകാലചരിത്രദൃഷ്ടാന്തങ്ങളോടുകൂടി, സൂതസമ്പ്രദായംവഴി ലോകത്തിൽ പ്രചരിപ്പിക്കുന്ന ധർമ്മപ്രവർത്തനമാണു് ഇവിടെ വിവക്ഷിതം. ഔപനിഷദമായ വേദാന്തരഹസ്യവും ധർമ്മാധർമ്മവിവേകവും ഗ്രഹിക്കാനാവാത്ത മന്ദമതികളായ ബഹുജനങ്ങളുടെ ശ്രേയസ്സിനെ ലക്ഷ്യമാക്കിയാണു വ്യാസൻ ഇപ്രകാരം പുരാവൃത്തകഥനത്തിൽക്കൂടി ധർമ്മബോധനം നല്കുന്ന സൂതസമ്പ്രദായം ഏർപ്പെടുത്തിയതെന്നു നാം ഓർക്കണം.

മനുവിൽനിന്നാരംഭിച്ച ആര്യരാജർഷികുലങ്ങളുടെ 5400 വർഷത്തെ ജീവിതയാത്രയിൽ നിന്നു സമ്പന്നമായ പാരമ്പര്യസംസ്കാരത്തിന്റെ ആകെത്തുകയാണു് ഭഗവാൻ ശ്രീകൃഷ്ണന്റെ സച്ചരിതം; അതുപോലെതന്നെ തദ്ധർമ്മവും. വൈവസ്വതമനുവിനാൽ വ്യവസ്ഥാപിതമായ ആര്യമാനവധർമ്മത്തിനു് 5400 വർഷത്തെ കാലഗതിയിൽ വന്നുചേർന്ന പരിവർത്തനങ്ങളുടെയെല്ലാം പരിണതഫലമാണു് ഭഗവദുപദിഷ്ടമായ യുഗധർമ്മം. ഗീതയിൽ അതു വ്യക്തമായി പ്രതിഫലിച്ചുകാണാം. അങ്ങനെയിരിക്കെ, ആ ചരിതവും ധർമ്മസ്വരൂപവും ഉദാഹരിക്കാൻ പൂർവ്വകാലചരിത്രം അവശ്യം ആവശ്യമാണെന്നു വരുന്നു. അതു നിറവേററുകയാണു് 'ജയ'േതിഹാസത്തിൽക്കൂടി വ്യാസൻ ചെയ്തതു്. (മഹാഭാരതത്തിന്റെ മൂലനാമമത്രേ, 'ജയം.')

ആര്യസമുദായത്തിന്റെ പുരാവൃത്തം കുറെയൊക്കെ പണ്ടത്തെ ബ്രാഹ്മണസാഹിത്യത്തിലുണ്ടായിരുന്നതാണു്. ത്രേതാദ്വാപരയുഗസന്ധിയിൽ തിരോഭവിച്ചുകൊണ്ടിരുന്ന ആ സാഹിത്യത്തിൽ പ്രതിബിംബിച്ചിരുന്നതും, ഭാവിലോകത്തിനു് ശ്രേയസ്കരമായിക്കണ്ടതുമായ ആ പുരാവൃത്തസ്മരണകളെ അക്കാലത്തെ സൂരികൾ, സമുദ്ധരിച്ചു് ഇതിഹാസരൂപേണ നിബന്ധനം ചെയ്തു – കാലോചിതമായി രൂപംകൊണ്ട വൈദികസാഹിത്യത്തിൽ. ബ്രാഹ്മണങ്ങളിലുണ്ടായിരുന്ന വേദമന്ത്രങ്ങളെയാണല്ലോ വ്യാസമുനികൾ സമുദ്ധരിച്ചു് നാലു സംഹിതകളിലായി തരംതിരിച്ചു് അക്കാലത്തു് പ്രസിദ്ധപ്പെടുത്തിയതു്. അതിനുശേഷം ഇതിഹാസപുരാവൃത്തങ്ങളെ സമുദ്ധരിച്ചു പ്രസിദ്ധീകരിച്ചപ്പോൾ അതു 'പഞ്ചമവേദ'മായി അറിയപ്പെടാനിടയായി. ഛാന്ദോഗ്യോപനിഷത്തിലെ സനത്കുമാര–നാരദസംവാദത്തിൽ സ്മരിക്കുന്ന പഞ്ചമവേദാഖ്യമായ ഇതിഹാസപുരാണം ഇതാണു്. ദ്വാപരാദിയിലെ ആഗമികവേദഭാഷയിൽ നിബദ്ധമായ ഇതിഹാസപുരാണം:

''നാമ വാ ഋഗ്വേദോ യജുർവേദസ്സാമവേദ ആഥർവ്വണശ്ചതുർത്ഥ ഇതിഹാസപുരാണഃ പഞ്ചമോ വേദാനാം വേദഃ, പിത്ര്യോ രാശിർ-ദൈവോ, നിധിർ വാകോവാക്യമേകായനം, ദേവവിദ്യാ, ബ്രഹ്മവിദ്യാ, ഭൂതവിദ്യാ, ക്ഷത്രവിദ്യാ, നക്ഷത്രവിദ്യാ, സർപ്പദേവയജനവിദ്യാ നാമൈതത് നാമോപാസ്വേതി..........''

(ഛാന്ദോഗ്യം VII. 4)

(ദ്വാപരാദിയിൽ ഔപനിഷദമായ താന്ത്രികധർമ്മത്തിൻെറ ഉദയത്തോടുകൂടി ആവിർഭവിച്ചതും കാലഗതിയിൽ പുഷ്ടിപ്പെട്ടുവന്നതുമായ പതിനെട്ടു വിദ്യകളെയാണ് ഈ ഉപനിഷദ്വാക്യത്തിൽ സ്മരിക്കുന്നതു്. ആഗമം, സ്മൃതി, തന്ത്രം, വിദ്യാ – എന്നിങ്ങനെ പല പേരുകളിലറിയപ്പെട്ടിരുന്ന ഈ കലാവിജ്ഞാനങ്ങളെല്ലാം അക്കാലത്തെ വേദവാണിയിലായിരുന്നു നിബദ്ധമായിരുന്നതു്. വാല്മീകിയുടെ രാമായണവും ഇതിൽ – പഞ്ചമവേദത്തിൽ പെടുന്നുവെന്നറിയണം).

വ്യാസഗുരുപരമ്പരയിൽ വന്ന, വാല്മീകിയുൾപ്പെട്ട, പൂർവ്വസൂരികളാണ് അക്കാലങ്ങളിൽ പഞ്ചമവേദത്തെ പ്രവർത്തിപ്പിച്ചിരുന്നതു്. ദ്വാപരയുഗാന്തപ്രളയത്തിൽ തിരോഭവിച്ചുകൊണ്ടിരുന്ന ആ സാഹിത്യസമുച്ചയത്തിൽ പ്രതിഫലിച്ചിരുന്ന പുരാവൃത്തങ്ങളെ കൃഷ്ണദ്വൈപായനൻ സംഗ്രഹിച്ച്, 'ജയാ'ഖ്യമായ സ്വകൃതിയിൽ ഇതിഹാസരൂപേണ നിബന്ധിച്ചു, രോമഹർഷണാദിസൂരിമുനികൾക്കു നല്കി, സൗതികമായ പഞ്ചമവേദശിക്ഷാസമ്പ്രദായം ഏർപ്പെടുത്തി: ഇതാണ് ചരിത്രവസ്തുത. ഇപ്രകാരം വ്യാസനാൽ ഉപജ്ഞാനം ചെയ്യപ്പെട്ട പഞ്ചമവേദശിക്ഷ, സൂതകുലപാരമ്പര്യത്തിൽ ഒരു സപ്തർഷിനക്ഷത്രചക്രകാലം വരുന്ന 2700 വർഷം, കലിയുഗത്തിൽ പ്രശസ്തമായി പ്രവർത്തിച്ചിട്ടുണ്ടെന്നു ന്യായമായും വിചാരിക്കണം. ഉപബൃംഹണം നടന്നതിക്കാലത്താണ്. B. C. 3000 മുതൽ 300 വരെ, ഏകദേശം. (അതിനുശേഷവും ചില പരിഷ്കരണങ്ങൾ നടന്നിരിക്കാം).

## ജയോപബൃംഹണം

ഗൂഢാർത്ഥഗർഭിതങ്ങളായ 8800 ശ്ലോകങ്ങളാണ് മൂലകൃതിയായ 'ജയ'ത്തിൽ ഉണ്ടായിരുന്നതെന്ന് ആദിപർവ്വം 1-ാമദ്ധ്യായത്തിൽ പറയുന്നുണ്ടു്. ഗുരൂപദേശവും അനുഗ്രഹവുംകൂടാതെ അവയുടെ അർത്ഥഗ്രഹണം സാദ്ധ്യമായിരുന്നില്ലെന്നു സൂതൻ ശൗനകാദികളോടു പറയുന്നു:

* കൃതിക്കു മുരട്ടുണ്ടാക്കി, കൃതി മാമുനികൗതുകാൽ
അതിനെപ്പിന്നെയാ വ്യാസൻ
പ്രതിജ്ഞാപൂർവ്വമോതിനാൻ.
എണ്ണായിരവുമെണ്ണൂറ-
മെണ്ണം ശ്ലോകങ്ങൾതൻപൊരുൾ
ഈ ഞാൻ കണ്ടേൻ ശുകൻ കണ്ടാൻ
സഞ്ജയൻതന്നെ സംശയം.
ശ്ലോകക്കൂടമതുണ്ടിന്നുമാകെ ദുർഗ്രന്ഥഗർഭിതം
ഗൂഢാർത്ഥ ബന്ധമതുടച്ചെടുപ്പാൻ ദുഷ്കരം മുനേ.

(ഭാഷാഭാരതം - കു. കു. ത)

സഞ്ജയനെപ്പോലുള്ള മഹാമതികൾക്കുപോലും അർത്ഥഗ്രഹണം ദുഷ്കരമാണെന്നിരിക്കെ, അല്പമതികളായ സാമാന്യജനങ്ങളുടെ കഥ പറയാനുണ്ടോ? അവർക്കുവേണ്ടിയാണ് ഈ ശിക്ഷാസമ്പ്രദായം വ്യാസൻ ഏർപ്പെടുത്തിയതും. അതു സഫലമാകണമെങ്കിൽ സവിസ്തരം വ്യാഖ്യാനിച്ചുകൊടുക്കണം. വ്യാഖ്യാനിക്കുവാനുള്ള പ്രജ്ഞാവൈഭവം ഗുരുവിൻെറ അനുഗ്രഹമായി സിദ്ധിക്കേണ്ടതാണ്. വ്യാസൻ സൂതമുനികൾക്കു നല്കിയതു്, വിസ്തരിച്ചുപന്യസിക്കാനുള്ള ആ പ്രജ്ഞാവൈഭവം (പ്രതിഭ) ആണ്. അവർ അതുപയോഗിച്ച്, ജയസംജ്ഞമായ ഗുരുവാക്യങ്ങളെ ഉപബൃംഹണം ചെയ്തുവെന്നു കരുതുന്നതാണ് ഉപപന്നം.

ഇനി, ഉപബൃംഹണം ചെയ്യേണ്ടവിധവും 'ജയ'ശബ്ദത്തിൽ ഗർഭിതമാക്കിക്കൊണ്ടാണ് സൂതനു് വ്യാസൻ ശാസ്ത്രോപദേശം നൽകിയിട്ടുള്ളതെന്ന് അഭിജ്ഞന്മാർ പറയുന്നു. എങ്ങനെയെന്നാൽ:

'കടപയാദി'സങ്കേതമനുസരിച്ച്, 'ജയ' ശബ്ദം പതിനെട്ടിൻെറ സംഖ്യാവാചകമാണ്. (ജ – 8; യ — 1; യജ എന്നു മറിച്ചിടുമ്പോൾ — 18). പതിനെട്ടു പർവ്വങ്ങളായിട്ടാണല്ലോ മഹാഭാരതം ഉപബൃംഹിതമായിരിക്കുന്നതു്. അതിനെ വിസ്തരിച്ചിരിക്കുന്നതു് പുരാണങ്ങളിലാണ്. അവയുടെ എണ്ണം 18, മഹാപുരാണം — 18, ഉപപുരാണം — 18, മഹാഭാരതയുദ്ധം നടന്നതു് 18 ദിവസം, അതിൽ പങ്കെടുത്തു നശിച്ച ക്ഷത്ര

* കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ ഭാഷാഭാരതത്തിൽ നിന്നു്— —ആദിപർവ്വം, 1-78, 79,80,

ബലം 18 അക്ഷൗഹിണി! ആര്യഭാരതസംസ്കൃതിയിൽ ദ്വാപരയുഗപര്യന്തം വികസിച്ച വിദ്യകൾ 18. (ഛാന്ദോഗ്യം VII. 14). അവയുടെയെല്ലാം സാരമുൾക്കൊള്ളുന്നതാണു് മഹാഭാരതശാസ്ത്രം. 18 വിദ്യകളിൽ ഉത്തമോത്തമമായ ബ്രഹ്മവിദ്യ (ഉപനിഷദ്‌വേദാന്തം), ഭഗവദുപദിഷ്ടമായ ഗീത, 18 അദ്ധ്യായങ്ങളിലായി ശാസ്ത്രമദ്ധ്യത്തിൽ നിബന്ധിക്കപ്പെട്ടിരിക്കുന്നു.

ജയോപബൃംഹണവിഷയകമായ ഈ വിശേഷങ്ങൾ അനുസ്മരിച്ചുകൊണ്ടു ചിന്തിച്ചാൽ, അതിബൃഹത്തായ പഞ്ചമവേദവിസ്താരം നടന്നിട്ടുള്ളതെല്ലാം വ്യാസപ്രതിഭയിൽ രൂപംകൊണ്ട ഒരു മഹത്തായ പദ്ധതിയനുസരിച്ചാണെന്നു നമുക്കു മനസ്സിലാകും. ആകയാൽ എല്ലാം വ്യാസപ്രതിഭാവിലാസങ്ങളാണു്. ആ നിലയ്ക്കു് ഇതിഹാസപുരാണാത്മകമായ പഞ്ചമവേദസാഹിത്യത്തെ വ്യാസകൃതമെന്നു കരുതുന്നതിൽ അസാംഗത്യമൊന്നുമില്ല.

## മഹാഭാരതശാസ്ത്രം

സൂതൻ ശൗനകാദികളോടു 'മഹാഭാരത'ത്തിൻെറ നിരുക്തി പറയുന്നു:

ഭാരതാനാം മഹജ്ജന്മ തസ്മാത് ഭാരതമുച്യതേ!
മഹത്ത്വാദ് ഭാരവത്ത്വാച്ച മഹാഭാരതമുച്യതേ.

മഹാത്മാക്കളായ ഭാരതന്മാരുടെ—ഭരതവംശജരായ സോമകുലരാജർഷികളുടെ ജന്മകർമ്മങ്ങളുടെ ആഖ്യാനമാകയാൽ 'ഭാരത'മെന്നു് പറയപ്പെടുന്നു. മഹത്ത്വവും, ഭാരവത്ത്വവും (ഗുരുത്വം) ആന്ന വിഷയങ്ങളെ പ്രതിപാദിക്കുന്നതുകൊണ്ടും മഹാഭാരതമെന്ന സംജ്ഞ ഉപപന്നമാകുന്നു. മഹത്ത്വവും ഗുരുത്വവുമാന്ന ആ വിഷയമേതു്? മഹാപുരുഷനായ ഭഗവാൻ ശ്രീകൃഷ്ണൻെറ ധർമ്മസംസ്ഥാപകമായ സച്ചരിതവും ധർമ്മോപദേശങ്ങളും തന്നെ. (അവയെ ഉദാഹരണപൂർവ്വം വ്യാഖ്യാനിക്കാനാണു് വംശപുരാവൃത്തകഥനം.)

പുരുഷാർത്ഥസാധകമായി മനുഷ്യൻ അവശ്യം അറിഞ്ഞിരിക്കേണ്ടതെല്ലാം മഹാഭാരതത്തിൽ പ്രദിപാതിതമായിട്ടുണ്ടെന്നു പറയുന്നു:

ധർമ്മേ ചാർത്ഥേ ച കാമേ ച
മോക്ഷേ ച ഭരതർഷഭ,
യദിഹാസ്തി തദന്യത്ര
യന്നേഹാസ്തി ന തത്ക്വചിത്.

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങളെ അധികരിച്ചു് അറിയേണ്ടതെല്ലാം ഇതിലുണ്ടു്. ഇതിലുള്ളതു് മററു ശാസ്ത്രങ്ങളിലും പ്രതിപാദിക്കുന്നുണ്ടാവും. എന്നാൽ, ഇതിലില്ലാത്തതു് മറെറാരു ശാസ്ത്രത്തിലും ഉണ്ടാവില്ല, നിശ്ചയം.

വിശ്വവിജ്ഞാനകോശമാണു് മഹാഭാരതമെന്നു സാരം. ഇപ്രകാരം രണ്ടു വിദ്യാഭ്യാസസംപ്രദായങ്ങളാണല്ലോ, കലിയുഗാദിയിൽ, കൃഷ്ണദ്വൈപായന വ്യാസനാൽ ഉപജ്ഞാതമായതു്. വൈദികജ്ഞാനമാർഗ്ഗത്തെ അധികരിച്ച വേദാന്തവിദ്യാസംപ്രദായവും, ഇതിഹാസ–പുരാവൃത്ത–ധർമ്മശാസ്ത്രങ്ങളെ അധികരിച്ച പഞ്ചമവേദശിക്ഷാസംപ്രദായവും. കലിയുഗം തുടങ്ങിയിട്ടു് ഇപ്പോൾ 5078 വർഷമായി. (ബി. സി. 3101 + 1977). വ്യാസൻ കൊളുത്തിയ വിദ്യാദീപങ്ങൾ രണ്ടും ഇന്നും ദീപിക്കുന്നുണ്ടു്. ഇടക്കാലങ്ങളിൽ പല പരിവർത്തനങ്ങളും ലോകത്തിനു സംഭവിച്ചിട്ടുണ്ടു് – അതിൻെറ ധർമ്മശ്രദ്ധയിലും, സാമൂഹ്യവും സാംസ്കാരികവുമായ ജീവിതരംഗങ്ങളിലും; ആ പരിവർത്തനങ്ങൾക്കു വിധേയമായി ദീപത്തിനു് ഇടയ്ക്കിടെ മങ്ങലും മറവും സംഭവിച്ചിരിക്കാം. കാലഗതിയിൽ അതെല്ലാം സംഭാവ്യമാണു്. എങ്കിലും അതിനെയെല്ലാം അതിവർത്തിച്ചുകൊണ്ടു് ആ ദീപം ഇന്നും ശോഭിക്കുന്നു. അതിനാൽ നാം മനസ്സിലാക്കേണ്ടതിതാണു്:

കലിയുഗജീവികളായ നമ്മുടെ ജീവിതയാത്രയിൽ ഇക്കാലമത്രയും മാർഗ്ഗദർശനമരുളിയിട്ടുള്ളതു് വ്യാസോദ്ദീപിതമായ ധർമ്മദീപമാണു്. നമ്മുടെ ധർമ്മശ്രദ്ധയും ആചരണവും സംസ്കൃതിയും രൂപീകൃതമായിട്ടുള്ളതു് ആ ദീപത്തിൻെറ ദീപ്തിയിലാകുന്നു. ഈ യുഗത്തിലെ മാനവസമുദായത്തിനു് ഒരു ധർമ്മസ്ഥാപകനുണ്ടെങ്കിൽ അതു് ജഗദ്‌ഗുരുവായ ഭഗവാൻ ശ്രീകൃഷ്ണനും, ഒരാചാര്യനുണ്ടെങ്കിൽ അതു് കൃഷ്ണദ്വൈപായനവ്യാസനുമാണു് എന്നു നമുക്കു് തീർത്തും പറയാം. മഹാഭാരതമാണു് അതിനു പ്രമാണം. വൈയാസികൃമായ ആ ശബ്ദജ്യോതിസ്സിനെ ആശ്രയിക്കാതെ, മനുഷ്യനു് അഭ്യുദയഹേതുവായ ഒരു ധർമ്മപ്രസ്ഥാനവും, ഒരു സംസ്കൃതിയും, ഭാരതത്തിലെന്നല്ല ലോകത്തൊ

രിടത്തും കലിയുഗത്തിൽ ആവിഷ്കൃതമായിട്ടില്ലെന്നുള്ള വസ്തുതയും ഈ സന്ദർഭത്തിൽ സ്മരണീയമാണ്.

പാരാശര്യവചസ്സരോജമമലം
ഗീതാർത്ഥഗന്ധോത്കടം
നാനാഖ്യാനകകേസരം ഹരികഥാ-
സംബോധനാബോധിതം.
ലോകേ സജ്ജനഷട്പദൈരഹരഹഃ
പേപീയമാനം മുദാ
ഭൂയാത് ഭാരതപങ്കജം കലിമല-
പ്രധ്വംസി നഃ ശ്രേയസേ.

പാരാശര്യവചസ്സാകുന്ന സരസ്സിൽ ജനിച്ച താമരപ്പൂവത്രെ മഹാഭാരതവാങ്മയം. അതിന്റെ സുഗന്ധിരസം ഭഗവദ്ഗീതാർത്ഥം; അനേകതരത്തിലുള്ള ഇതിഹാസാഖ്യാനങ്ങൾ, അതിന്റെ കേസരങ്ങൾ; ഭഗവത്-ചരിതത്തെ വഴിപോലെ ബോധിപ്പിക്കുന്നവിധമാണ് അതിന്റെ വികാസം; അതിലെ മധുവാസ്വദിക്കാനെത്തുന്ന വണ്ടുകൾ സജ്ജനങ്ങളും; അവിദ്യാകാമകർമ്മരൂപമായ കലിദോഷങ്ങളകററി മനുഷ്യലോകത്തിനു ശ്രേയസ്സരുളുന്ന ആ ഭാരതപങ്കജം നമുക്കു മംഗളമരുളട്ടെ! (ഭാരതസ്മൃതി—മധുസൂദനസരസ്വതി)

---

# ജ്ഞാനവും ഭക്തിയും *

## ഏ. എം. ജാതവേദൻ

പുത്തനാമർത്ഥം ഞാനിങ്ങാദരാൽ കണ്ടീടുന്നു-
ണ്ടുൾക്കണ്ണു തുറന്നിപ്പോൾ, നന്ദിയോതുന്നേൻ രാജൻ.
ഇമ്മഹാപുരാണാബ്ധിയാചമിച്ചോനാണെന്നു
ഭാവിച്ചേനറിയാതെൻ പാണ്ഡിത്യത്തിമപ്പിൽ ഞാൻ.
മന്നവന്നുപദേശിച്ചീടുവാൻ കൊട്ടാരത്തി-
ലെത്തിനേൻ സ്വത്തുംചീർത്ത കീർത്തിയും മോഹിച്ചിവൻ
''ആവർത്തിയൊന്നുംകൂടി വേണ്ടപോൽ പഠിച്ചിട്ടി-
ങ്ങെഴുന്നള്ളുക വിപ്രാ മംഗലാത്മാവേ ഭവാൻ.''
മതിമാൻ മഹാരാജാവരുളിച്ചെയ്തീടവേ
മനസ്സിൽപരിതാപംപൂണ്ടു ഞാൻ തിരിച്ചുപോയ്

എത്രയോ കാലം പണിപ്പെട്ടിട്ടു നിർമ്മിച്ചതാം
പുത്തനാം വ്യാഖ്യാനവും പേറി ഞാൻ രണ്ടാമതും
രാജാവിൻ ചാരത്തായെത്തവേ, ''വീണ്ടും നന്നായി
പഠിച്ചുവരികെ''ന്നാൻ; മടങ്ങീ വിഷണ്ണനായ്

ഏകനായിന്നിബ്ബോധിവൃക്ഷത്തിൻചുവട്ടിൽ ഞാ-
നേറിടും വിഷാദത്തോടിരുന്നു ചിന്തിച്ചപ്പോൾ
ഉള്ളിലേയഹങ്കാരമൂലത്താപാലുരുകീട്ട
കണ്ണുനീർച്ചാലായൊലിച്ചെന്മേനി കുളുപ്പിച്ചു
ഒക്കെയുമീശൻതന്റെ തൃപ്പാദപദ്മങ്ങളി-
ലപ്പിച്ചശേഷം ഞാനിക്കൃഷ്ണസത്കഥാമൃതം
ആസ്വദിച്ചപ്പോളതിൻ പുണ്യരശ്മികൾ തട്ടി-
ബ്ഭാസ്വരമായ്ത്തീരുന്നു പെട്ടെന്നെന്നന്തർനേത്രം!

ഇക്കെടാവിളക്കെന്റെ കയ്യിൽ വെച്ചുകൊണ്ടല്ലോ
ഇത്രയുംകാലം തപ്പിത്തടഞ്ഞേനിരുട്ടിൽ ഞാൻ
ഇട്ടിവ്യരത്നം കൈയിൽവെച്ചുകൊണ്ടോരോ പിടി-
പ്പിച്ചച്ചോററിനായ്ത്തെണ്ടിക്കാലം ഞാൻ കളഞ്ഞല്ലോ!
പൊന്നുവും പൊന്നുംവേണ്ടാ കീർത്തിയും പ്രഭോ നിന്റെ
പാദപങ്കജേ ഭക്തിയേകുവാൻ കനിഞ്ഞാലും!

സത്കഥാമൃതം നന്നായാത്തിയിൽ നുകന്നു നിൻ
ഭക്തിഗംഗയിൽ മുങ്ങിയാറാടിത്തിമക്കുമ്പോൾ
ആരിങ്ങിതെന്നാചാര്യൻ ഭൂപാലനല്ലോ വീണ്ട
സാദരം നമിക്കുന്നു, കൈകൂപ്പീട്ടുരക്കുന്നു:
''എഴുന്നള്ളേണം വിപ്രാ, മദ്ഗൃഹം ഭവത്പുണ്യ-
പാദരേണുക്കളാലിന്നു സമ്പൂതമാക്കീടേണം.''

* ശ്രീരാമകൃഷ്ണദേവൻ പറഞ്ഞ ഒരു കഥയെ ഉപജീവിച്ചെഴുതിയതു്

---

ശാന്താം ശാരദപാർവ്വണേന്ദുവദനാം പദ്മാസനേ സുസ്ഥിതാം
ഭക്ത്യാ പാവനരാമകൃഷ്ണചരണാംഭോജം ഭജന്തീം ശിവാം
സംസാരാനലദഗ്ദ്ധഭക്തഹൃദയേ ശശ്വത് കൃപാവർഷിണീ-
മംബാം നിസ്തുലകീർത്തനീയചരിതാം ശ്രീശാരദാം ഭാവയേ.

# ആധുനികവൽക്കരണം വിദ്യാഭ്യാസത്തിൽ

ഐ. എം. വേലായുധൻ

ആധുനികവൽക്കരണം എന്ന പദം ഇവിടെ പ്രയോഗിക്കപ്പെടുന്നതു് ഏറെക്കുറെ സാങ്കേതികമായ അർത്ഥത്തിലാണ്; അതു് സമയവാചിയല്ല. രണ്ടുരണ്ടര നൂററാണ്ടുകൾക്കു മുമ്പു് യൂറോപ്പിൽ ആരംഭിക്കുകയും, സദാ പരിണമിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന പ്രത്യയശാസ്ത്രപരവും സയൻസ്സംബന്ധവുമായ ആശയങ്ങളേയും സമീപനത്തേയുമാണ് ആ പദം സൂചിപ്പിക്കുന്നതു്. വിദ്യാഭ്യാസം സമൂഹശക്തികളുടെ ആഘാതപ്രത്യാഘാതങ്ങൾക്കു് വിധേയമായ വ്യക്തിവികാസത്തെയാണ് ലക്ഷ്യമാക്കുന്നതു് എന്നംഗീകരിച്ചാൽ ആ സാമൂഹ്യശക്തികളെപ്പററിയുള്ള പഠനം വിദ്യാഭ്യാസപ്രവർത്തകർക്കു് അത്യാവശ്യമാണെന്നു് സമ്മതിക്കേണ്ടിവരും. എല്ലാ ശക്തികളേയും പററി ചർച്ചചെയ്യാൻ സമയമില്ല. അതുകൊണ്ടു് ഒന്നോ രണ്ടോ ശക്തികളെപ്പററി മാത്രം അടിസ്ഥാനപരമായ ചില കാര്യങ്ങൾ പറയാനേ ഉദ്ദേശിക്കുന്നുള്ളു.

## ആധുനികവൽക്കരണമെന്നാൽ?

ഇന്നത്തെ ഏററവും പ്രബലമായ ഒരാധുനികവൽക്കരണശക്തി ജനാധിപത്യം എന്ന ആദർശമാണ്. അതിശക്തനായ സ്വേച്ഛാധിപതിപോലും ജനങ്ങളുടെ പേരിൽ മാത്രം സംസാരിക്കാനേ ഇന്നു ധൈര്യപ്പെടുകയുള്ളു. ദൈവദത്തമായ അധികാരത്തെപ്പററി ഇട്ടി അമീൻ പോലും പറയുകയില്ല. ഈ ജനാധിപത്യാദർശം യൂറോപ്പിനേയും അമേരിക്കയേയും പ്രകമ്പനംകൊള്ളിക്കാൻ തുടങ്ങിയതു് പതിനെട്ടാം നൂററാണ്ടിലാണ്. അമേരിക്കൻ സ്വാതന്ത്ര്യസമരവും ഫ്രെഞ്ചു് വിപ്ലവവും ജനാധിപത്യാദർശങ്ങളുടെ സൃഷ്ടിയാണെന്നു പറയാം. ജോൺ ലോക്കു്, റൂസ്സോ, ജെഫർസൺ, തോമസ് പെയിൻ, സ്ററുവർട്ടുമിൽ, ലാസ്കി തുടങ്ങിയ അനേകം പാശ്ചാത്യ ചിന്തകന്മാരും അബ്രഹാം ലിങ്കനെപ്പോലുള്ള രാജ്യതന്ത്രജ്ഞന്മാരും ജനാധിപത്യത്തെ ഒരുന്നത ആദർശമായി ജനങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചു. അതിനെത്തുടർന്നു് അവിടത്തെ വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കത്തിലും അദ്ധ്യാപനത്തിന്റെ രീതിയിലും വിദ്യാലയങ്ങളുടെ സംവിധാനത്തിലും വമ്പിച്ച മാററങ്ങൾ വരികയുണ്ടായി. ഇംഗ്ലണ്ടിൽ കഴിഞ്ഞ നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽതന്നെ പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധിതവും സൗജന്യവുമായിത്തീർന്നു. മററു യൂറോപ്യൻ രാജ്യങ്ങളും അമേരിക്കയും—നൂറുശതമാനം സാക്ഷരത എന്ന ലക്ഷ്യത്തിലേയ്ക്കു് അതിവേഗം കുതിച്ചെത്തി. ഇരുപതുകളിൽ സോവിയററു് യൂണിയനും പിന്നീടു് ചൈനയും പരിപൂർണ്ണസാക്ഷരതയിലേയ്ക്കു് അതിവേഗം നീങ്ങുകയുണ്ടായി. യൂറോപ്പിലെ ഗ്രാമർ സ്കൂളുകൾ സയൻസിന്നും സാങ്കേതികവിദ്യാഭ്യാസത്തിന്നും പ്രാമുഖ്യം നൽകുന്ന സ്കൂളുകളായി മാറി. അദ്ധ്യാപകന്റെ ചൊല്ലിക്കൊടുക്കലിന്നും കുട്ടികളുടെ മനഃപാഠമാക്കലിന്നും പകരം ചർച്ചയും അന്വേഷണവും പഠനരീതിയായിത്തീർന്നു. വളരെയധികം പ്രകീർത്തിക്കപ്പെട്ടിരുന്നവയും മാന്യന്മാരെ നിർമ്മിക്കാനുദ്ദേശിക്കപ്പെട്ടിരുന്നവയുമായ പബ്ലിക്കു് സ്കൂളുകൾ കോമൺസ്കൂൾ സമ്പ്രദായത്തിന്നു് വഴിമാറിക്കൊടുത്തു. ഇത്തരം പ്രക്രിയയെ വിദ്യാഭ്യാസത്തിലെ ആധുനികവൽക്കരണം ആയി പറയാവുന്നതാണ്.

## പുതിയ സങ്കല്പം

ഭാരതത്തെ സംബന്ധിച്ചിടത്തോളം ജനാധിപത്യം തികച്ചും പുതിയതായ ഒരു സങ്കല്പമാണ്. നമ്മുടെ സമൂഹം പാരമ്പര്യബദ്ധമാണ്. ഇവിടെ ബഹുജനങ്ങൾ ഒരു കാലത്തും സ്വന്തമായ ഉൾക്കാഴ്ചയോടെ രാഷ്ട്രീയ കാര്യങ്ങളിൽ പങ്കെടുത്തിരുന്നില്ല. ധർമ്മിഷ്ഠരെന്നു് പ്രസിദ്ധരായ യുധിഷ്ഠിരനേയും സഹോദരന്മാരേയും കള്ളച്ചൂതിൽ തോല്പിച്ചു് കാട്ടിലേയ്ക്കോടിച്ചു് ദുര്യോധനാദികൾ അധികാരം കൈയടക്കിയപ്പോൾ ഭീഷ്മരേയും ദ്രോണരേയും കൃപരേയും

പോലുള്ള ആചാര്യന്മാർപോലും അതിലിടപെടുകയോ നീതി പുലർത്താൻ ഫലപ്രദമായി എന്തെങ്കിലും ചെയ്യുകയോ ഉണ്ടായില്ല. ബഹുജനങ്ങളാകട്ടെ, തികഞ്ഞ നിസ്സംഗതയോടെ, അവനവന്റെ ജോലികഠ ചെയ്തുപോന്നു. ഭാരതത്തിലുണ്ടായ ഭരണമാററങ്ങഠ ഒന്നുംതന്നെ ജനങ്ങളുടെ അറിവോടെയോ സമ്മതത്തോടെയോ നടന്നതല്ല. സ്വാതന്ത്ര്യസമരമാണ് ഒരു ബഹുജനപ്രസ്ഥാനത്തിന്റെ സ്വഭാവം തെല്ലെങ്കിലും ഉഠക്കൊണ്ട ഒരു രാഷ്ട്രീയ സംഭവം. അതിൽപോലും സമൂഹത്തിലെ അതിസൂക്ഷ്മമായ ഒരു ന്യൂനപക്ഷം മാത്രമേ തങ്ങളുടെ പ്രവർത്തനത്തിന്റെ അർത്ഥവും ലക്ഷ്യവും ശരിയായി മനസ്സിലാക്കിയിരുന്നുള്ളു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഉന്നത ജനാധിപത്യസ്വഭാവമുള്ള ഒരു ഭരണഘടന ആ ന്യൂനപക്ഷം തയ്യാറാക്കി ജനങ്ങഠക്ക് സമർപ്പിച്ചു. പക്ഷേ അധികം താമസിയാതെ നമ്മുടെ ഫ്യൂഡൽ പാരമ്പര്യം ആ ഭരണഘടനയുടെ ജനാധിപത്യസ്വഭാവത്തെ തകർത്തുകളയുകയാണുണ്ടായത്. 1975 ജൂൺ 26-നെ രാഷ്ട്രീയത്തിലെ ഒരതിർത്തിക്കല്ലായി കണക്കാക്കിയാൽ അതിന്നു തൊട്ടുമുമ്പുള്ള ഒരു ദശകം ജനാധിപത്യാദർശങ്ങളും ഫ്യൂഡൽ പാരമ്പര്യവും തമ്മിലുള്ള ഒരു ജീവൻമരണസമരത്തിന്റെ കാലഘട്ടമായിരുന്നു എന്നു പറയാം. ആ സമരത്തിൽ ഏതു ശക്തി ജയിച്ചു എന്നു പറയാറായിട്ടില്ല. പൊതുവേ നോക്കിയാൽ ഫ്യൂഡൽ പാരമ്പര്യം മുൻകൈ നേടിക്കഴിഞ്ഞതായി തോന്നുന്നു.

## വികസിതരൂപം

എന്താണാ ഫ്യൂഡൽ പാരമ്പര്യത്തിന്റെ സ്വഭാവം? സമൂഹത്തിന്റെ അടിസ്ഥാനഘടകം കുടുംബമാണല്ലൊ. ഇന്ത്യയിലെ കുടുംബസംവിധാനം അഥോറിട്ടേറിയൻ ആണ്. കുടുംബാംഗങ്ങളിൽവെച്ചു പ്രായംകൂടിയ ആഠ മരണംവരെ ഭരണം നടത്തുന്നു. കുടുംബത്തെ നേരിടുന്ന പ്രശ്നങ്ങളെപ്പററി കുടുംബാംഗങ്ങഠ തമ്മിൽ ആലോചനയോ സമവായം തേടലോ പതിവില്ല. പ്രായംകൂടിയ ആഠ നിരക്ഷരകുക്ഷിയും വിഡ്ഢിയുംത്രാണിയില്ലാത്തവനുമായെന്നുവരാം. അനന്തിരവന്മാരിലൊ മക്കളിലൊ സമർത്ഥന്മാരുണ്ടായെന്നും വരാം. എങ്കിലും അവരുടെ അഭിപ്രായം തേടുന്ന സമ്പ്രദായമില്ല. അവരെ ഭരണമേല്പിക്കുന്ന കാര്യം ചിന്തിക്കുകയേ വേണ്ട. അനന്തിരവന്മാർ എന്തെങ്കിലും അഭിപ്രായം പറഞ്ഞാൽ ഉടനെ അയാഠ ധിക്കാരിയായി മുദ്രകുത്തപ്പെടുന്നു. അധികംപേരും അനുസരണയോടെ കഴിഞ്ഞുകൂടാനാണ് ശ്രമിക്കാറ്. ചിലർ എതിർത്തെന്നുവരാം. അപ്പോഠ സംഘട്ടനമായി. ഒന്നുകിൽ നിരുപാധികമായ അനുസരണം, അല്ലെങ്കിൽ നിരങ്കുശമായ എതിർപ്പ്—ഇതിലേതെങ്കിലും ഒരു നയം മാത്രമേ സ്വേച്ഛാധിപതിയായ കാരണവക്കെതിരെ വിവേകിയായ അനന്തിരവന്ന് അനുവർത്തിക്കാൻ കഴിയുകയുള്ളു. സ്ത്രീകളുടെ അവകാശം പ്രശ്നമേ അല്ല. നാലാഠ സംസാരിക്കുന്നേടത്ത് കുടുംബത്തിലെ സ്ത്രീകഠ വന്നു സ്വന്തമായി പറയുന്നതിനേക്കാഠ അശ്രീകരമായി മറെറാരു കാര്യം നമ്മുടെ ഗൃഹനാഥന്ന് സങ്കല്പിക്കാനാവുകയില്ല. തികച്ചും അഥോറിട്ടേറിയൻ ആയ കുടുംബത്തിന്റെ വികസിതരൂപമാണ് സമുദായവും രാഷ്ട്രവും. ഇവിടെ സമ്പൂർണ്ണമായ അനുസരണമുള്ളതും ശക്തവുമായ ഒരുദ്യോഗസ്ഥപ്രഭുത്വത്തെ (ബ്യൂറോക്രസി) എളുപ്പം വളർത്തിയെടുക്കാൻ നമ്മുടെ സമൂഹത്തിന്റെ അഥോറിട്ടേറിയൻ സ്വഭാവം ബ്രിട്ടീഷുകാരെ വളരെയധികം സഹായിക്കുകയുണ്ടായി.

## ദഹിക്കാത്ത സങ്കല്പം

വിദ്യാലയങ്ങളിൽ ജനാധിപത്യം എന്ന സങ്കല്പം നമുക്ക് ഒരു കാലത്തും ദഹിക്കുന്ന ഒന്നല്ല. ലിബറൽ ചിന്തയുടെ പിതാക്കളെന്ന് അറിയപ്പെടുന്ന ലോക്കിന്നും റൂസ്സോക്കുംപോലും ആ സങ്കല്പം അരോചകമായിരുന്നു എന്നോക്കുമ്പോഠ നമ്മുടെ ചെറുത്തുനിൽപ്പ് ഒട്ടുംതന്നെ അത്ഭുതമുളവാക്കുന്നില്ല. സ്വതേ അഥോറിട്ടേറിയൻ ആയ നമ്മുടെ സമൂഹത്തിൽ വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണം കേവലം അചിന്ത്യംതന്നെ. എങ്കിലും സ്വാതന്ത്ര്യാനന്തരമുള്ള ദശകത്തിൽ ജനാധിപത്യത്തിന്റെ ഒരു ചെറുതരംഗം വിദ്യാഭ്യാസാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെടുകയുണ്ടായി. എന്തധിക്ഷേപവാക്കുകഠ പറഞ്ഞാലും മറുത്തൊരക്ഷരം പറയാതെ കേഠക്കുകയും എന്നിട്ടും അദ്ധ്യാപകനെ ആരാധിക്കുകയും ചെയ്തുപോന്നിരുന്ന വിദ്യാർത്ഥി ചില സന്ദർഭങ്ങളിൽ പ്രതിഷേധിക്കും എന്ന

 നില വന്നുകൂടി. ഒരേ തെററിന്നു് ധനികനും പ്രമാണിയും ആയ ആളുടെ മകനെ ശിക്ഷിക്കാതിരിക്കുകയും പാവപ്പെട്ടവൻെറ മകനെ കഠിനമായി ശിക്ഷിക്കുകയും ചെയ്യുന്നതു് ശരിയല്ലെന്നു പറയാൻ ചില കുട്ടികൾ ധൈര്യപ്പെട്ടു. നമ്മുടെ അദ്ധ്യാപകലോകം ഞെട്ടിപ്പോയി. വയറുകത്തൽ ഒന്നു ശമിക്കാൻ അല്പം കഞ്ഞി കൂടി വേണമെന്നു ഒളിവർ ട്വിസ്റ്റ് ആവശ്യപ്പെട്ടപ്പോൾ മിസ്റ്റർ ബംബിളിന്നും വർക്ക്ഹൌസ് ബോർഡിന്നുമുണ്ടായതിൽക്കവിഞ്ഞ വികാരവിക്ഷോഭമാണു് നമ്മുടെ അദ്ധ്യാപകർ പ്രകടിപ്പിച്ചതു്. ഇതോടൊപ്പം ജനാധിപത്യത്തിൻെറ പടിഞ്ഞാറൻ കാററു് കുടുംബത്തിലും ലഘുവായൊന്നു വീശാൻ തുടങ്ങി. അപ്പോൾ മാതാപിതാക്കളും ഞെട്ടിത്തെറിച്ചു. ''അച്ചടക്കം ആകെപ്പോയി; വിദ്യാഭ്യാസം നശിച്ചു'' എന്ന കൂട്ടനിലവിളിയായി. ഈ കൂട്ടനിലവിളി വിദ്യാൎത്ഥികളിൽ അവരുടെ ശക്തിയെപ്പററി വളരെയധികം ഊതിവീർപ്പിക്കപ്പെട്ട ഒരു ബോധം വളൎത്തുവാൻ മാത്രമേ സഹായിച്ചുള്ളു. പുരോഗമനപരമായ ഒരു ശക്തിയുടെ അങ്കുരമാണെന്നു മനസ്സിലാക്കി അദ്ധ്യാപകരും രക്ഷിതാക്കളും വേണ്ട രീതിയിൽ സമീപിച്ചിരുന്നുവെങ്കിൽ, വിദ്യാഭ്യാസത്തിൽ ഒരളവുവരെ ആധുനികവൽക്കരണം സാധിക്കാമായിരുന്നു. പക്ഷേ, പരിഭ്രാന്തരായ ഗുരുജനങ്ങൾ തികച്ചും അസമൎത്ഥമായും പരിഹാസ്യമായും ആണു് ഈ സ്ഥിതിവിശേഷത്തെ നേരിട്ടതു്. അതോടെ കുട്ടികളെ നിയന്ത്രിക്കാനുള്ള അവരുടെ ധാൎമ്മികശക്തി കൈമോശം വരികയും ചെയ്തു. ആ ശൂന്യത നികത്താൻ ഓടിയെത്തിയതു് രാഷ്ട്രീയ കക്ഷികളാണു്. ദൌർഭാഗ്യവശാൽ നമ്മുടെ രാഷ്ട്രീയ കക്ഷികൾക്കൊന്നിന്നും രാജ്യത്തിൻെറ ഭാവിയെപ്പററി അശേഷം ചിന്തയില്ല.

അധികാരത്തിൻെറ കൊള്ളമുതൽ പങ്കുപററാനുള്ള വെറിമാത്രമാണു് അവരെ നയിക്കുന്ന ഒരേ ഒരു പ്രത്യയശാസ്ത്രം. അധികാരത്തിലെത്താൻ വോട്ടു് ആവശ്യമായതുകൊണ്ടു് വോട്ടുപിടുത്തം മാത്രമാണവരുടെ പരിപാടി. ഏററവും കുറഞ്ഞ ചിലവിൽ ഏററവുമധികം വോട്ടുപിടിക്കാൻ കഴിവുള്ളതു് വിദ്യാൎത്ഥികൾക്കാണെന്നു് അതിവേഗം അവർ മനസ്സിലാക്കി. വിദ്യാൎത്ഥികളുടെ രക്ഷാകർത്തൃത്വം ഏറെറടുക്കാൻ രാഷ്ട്രീയകക്ഷികൾ തമ്മിൽ മത്സരമായി. അങ്ങനെ ജനാധിപത്യവൽക്കരണത്തിൻെറ ഇളംനാമ്പു് ചവിട്ടിമെതിക്കപ്പെടുകയും വിദ്യാലയങ്ങൾ കവലച്ചട്ടമ്പികളുടെ അഴിഞ്ഞാട്ടത്തിന്നു് രംഗവേദിയായിത്തീരുകയും ചെയ്തു.

ഏററവും പ്രധാന ആധുനികവൽക്കരണശക്തിയായ ജനാധിപത്യത്തെ പുഷ്ടിപ്പെടുത്തുകയാണു് ഉദ്ദേശമെങ്കിൽ വിദ്യാലയങ്ങളിൽ അതഭ്യസിക്കാനുള്ള അവസരം ഉണ്ടായിരിക്കണം. വിദ്യാൎത്ഥികളുടെ ഇംഗിതം നോക്കി ക്ലാസ്സെടുക്കണമെന്നോ പരിപാടികൾ ആസൂത്രണം ചെയ്യണമെന്നോ അല്ല ഇപ്പറയുന്നതിന്നൎത്ഥം. മിക്കവാറും എല്ലാ കാൎയ്യങ്ങളിലും അവർ നയിക്കപ്പെടേണ്ടവരാണു്. പക്ഷേ, ഒരു സൈനികവിഭാഗത്തിൻെറ കമാണ്ടറുടെ നിലയല്ല അദ്ധ്യാപകൻേറതു്. അദ്ധ്യാപകൻെറ അഗാധമായ അറിവും ഉന്നതമായ ജീവിതമാതൃകയും വിദ്യാൎത്ഥികളോടുള്ള അകൃത്രിമമായ സ്നേഹവും കൊണ്ടു് നേതൃത്വം പിടിച്ചെടുക്കുകയാണു് വേണ്ടതു്. വിദ്യാൎത്ഥിയുടെ വ്യക്തിത്വത്തെ പൂൎണ്ണമായും മാനിക്കുക. അയാളുടെ ഹൃദയത്തിന്നു പോറൽ ഏല്പിക്കുന്നതോ അഭിമാനത്തെ ക്ഷതപ്പെടുത്തുന്നതോ ആയ ഒരു വാക്കുപോലും പറയാതിരിക്കുക. അയാൾ തെററുചെയ്താൽ അതു് അറിവില്ലായ്മയാണെന്നു വിചാരിച്ചു തിരുത്തിക്കൊടുക്കുക, അയാളുടെ അഭിപ്രായങ്ങൾ ശ്രദ്ധാപൂൎവ്വം കേൾക്കുക. അവയിൽ കൊള്ളാവുന്നവയെപ്പററി പ്രശംസാപരമായി സംസാരിക്കുക. തെററുകൾ സ്നേഹപൂൎവ്വം ചൂണ്ടിക്കാണിച്ചുകൊടുക്കുക. കഴിയുന്നിടത്തോളം സ്വാതന്ത്ര്യമായ ചൎച്ചകൾ അനുവദിക്കുക. ഇതുപോലുള്ള സമീപനം മുഖേന വിദ്യാലയത്തിൽ ജനാധിപത്യം അഭ്യസിപ്പിക്കുവാൻ അദ്ധ്യാപകന്നു കഴിയുന്നതാണു്. സ്കൂൾപാർലമെൻറു് എന്ന പ്രഹസനം ആക്കാനംവേണ്ടി അഭിനയിച്ചതുകൊണ്ടു് ജനാധിപത്യത്തിൻെറ കിരണംപോലും കാണുവാൻ കുട്ടിക്കു് കഴിയുകയില്ല.

## വൎദ്ധിച്ചുവരുന്ന അന്തരം

മറെറാരു പ്രബല ആധുനികവൽക്കരണ ആദൎശം സമത്വമാണു്. എല്ലാ കുട്ടികൾക്കും ഒരേ രീതിയിലുള്ള വിദ്യാഭ്യാസം നൽകണമെന്നു് ആ ആദൎശം അനുശാസിക്കുന്നു. പൊതു

വിദ്യാലയസമ്പ്രദായമാണ് നാം ഏറെക്കുറെ അംഗീകരിച്ചുപോരുന്നതു്. ഒരേ പാഠ്യപദ്ധതിയും ഒരേ പരീക്ഷാസമ്പ്രദായവും നാമനുവർത്തിക്കുന്നു. പക്ഷേ, പഠനസൗകര്യങ്ങൾ എല്ലാ കുട്ടികൾക്കും ഒരുപോലെയല്ല. സമൂഹത്തിന്റെ ഉപരികക്ഷ്യയിലും മദ്ധ്യകക്ഷ്യയിലുംപെട്ട ന്യൂനപക്ഷത്തിന്റെ കുട്ടികൾക്കു് പഠിക്കാൻ എല്ലാവിധസൗകര്യങ്ങളും നൽകുന്ന സംവിധാനം അവരുടെ വീടുകളിലുണ്ടു്. എന്നാൽ ഭൂരിപക്ഷം വിദ്യാർത്ഥികൾക്കു് ശരിയായ ആഹാരമില്ല, വസ്ത്രമില്ല, പുസ്തകങ്ങളില്ല. വീട്ടിൽ സ്വൈരമായിരുന്നു വായിക്കാനിടമില്ല. വിദ്യാഭ്യാസത്തിന്റെ പ്രയോജനം പ്രത്യക്ഷാനുഭവമല്ലാത്തതുകൊണ്ടു് പഠിക്കാൻ ആവശ്യമായ ഉത്തേജനമില്ല. നിരക്ഷരരായ രക്ഷിതാക്കൾ മാർഗ്ഗദർശനം നൽകാൻ അശക്തരാണു്. അവസരത്തിലുള്ള ഈ അന്തരം നാൾക്കുനാൾ വർദ്ധിച്ചുവരികയാണു്.

ഇതോടൊപ്പം മറെറാരു രീതിയിൽ ഈ വിടവു വർദ്ധിപ്പിക്കാനും നാം ശ്രമിക്കുന്നുണ്ടു്. ഇംഗ്ലീഷ് ഇന്നു് നമ്മുടെമേൽ ശക്തിയായ സ്വാധീനം ചെലുത്തുന്ന ഒരു ഘടകമാണു്. ഒഴുക്കുള്ള ഇംഗ്ലീഷിൽ സംസാരിക്കാൻ കഴിയുന്നവരെ, പറയുന്നതു് എന്തു വിഡ്ഡിത്തമായിക്കൊള്ളട്ടെ, നമുക്കു വലിയ ബഹുമാനമാണു്. ഇംഗ്ലീഷു സ്വാധീനമുള്ളവർക്കു് ഉയർന്ന മത്സരപരീക്ഷകളിലും ഇൻറർവ്യൂകളിലും എളുപ്പം ജയിക്കാൻ കഴിയുന്നതാണു് നിലവിലുള്ള സംവിധാനം. അതുകൊണ്ടു് ഇംഗ്ലീഷ് മീഡിയംസ്കൂളുകൾ ഒരു പ്രത്യേകവർഗ്ഗത്തിന്നു് അത്യന്തം പ്രിയംകരമായിത്തീർന്നിരിക്കുന്നു. സ്വതവേതന്നെ നേടുന്ന വിദ്യാഭ്യാസത്തിനു് ആനുപാതികമായി സാമാന്യജനങ്ങളിൽനിന്നു അകന്നുപോകുന്ന പ്രവണതയാണു് നമുക്കുള്ളതു്. ഇംഗ്ലീഷുമീഡിയം സ്കൂളുകളാകട്ടെ അവയുടെ സന്തതികളെ ജനങ്ങളിൽനിന്നു് പൂർണ്ണമായും അകററി നിർത്തുന്നു. അവർക്കു് ദേശീയമായ എന്തിനോടും പുച്ഛമാണു്. കാലഹരണപ്പെട്ട വിക്ടോറിയൻ യുഗത്തിലെ കൃത്രിമമായ പെരുമാററരീതിയെ വികലമായി അനുകരിച്ചുകൊണ്ടു് ആ പൊയ്മുഖങ്ങൾ സമൂഹത്തിൽനിന്നു് ഒററപ്പെട്ടുനിൽക്കുന്നു. നമ്മുടെ ദൌർഭാഗ്യത്തിന്നു് അവരാണു് ബ്യൂറോക്രസിയുടെ ഉന്നതതലങ്ങളിൽ നിഷ്പ്രയാസം കയറിപ്പററി നമ്മെ ഭരിച്ചുകൊണ്ടിരിക്കുന്നതു്: ഇംഗ്ലീഷു് മീഡിയം സ്കൂളുകളുടെ നിലനിൽപ്പു് ആധുനികവൽക്കരണാദർശത്തിന്നു വിരുദ്ധമാകുന്നു.

## സമത്വമെന്ന ആദർശം വിദ്യാഭ്യാസത്തിൽ

വിദ്യാഭ്യാസത്തിൽ സമത്വമെന്ന ആദർശത്തിന്റെ അക്ഷരാർത്ഥത്തിലുള്ള പ്രയോഗം പുരോഗതിയെ സഹായിക്കുകയില്ലെന്നും ഓർക്കേണ്ടതാണു്. മനുഷ്യരെല്ലാം ജന്മനാ സമരാണെന്ന റൂസ്സോവിന്റെ പ്രഖ്യാപനം ബുദ്ധിയുടെ മണ്ഡലത്തിൽ ഒരിക്കലും ശരിയല്ല. മനുഷ്യരാശിക്കു് സ്വന്തമായ സംഭാവനകൾ നൽകാൻ കരുത്തുള്ള പ്രതിഭകളെ പ്രത്യേകം പരിഗണിക്കുകതന്നെ വേണം. ഐസാക്കു് ന്യൂട്ടനെയൊ ഐൻസ്റ്റീനേയൊ പോലുള്ള അസാമാന്യപ്രതിഭാശാലികൾ ലോകത്തിന്റെ സമ്പത്താണു്. ആ സമ്പത്തു് പരമാവധി വികസിപ്പിച്ചെടുക്കേണ്ടതു് സമൂഹത്തിന്റെ ആവശ്യമാകുന്നു. അതിൽ അസമത്വത്തിന്റെ പ്രശ്നം ഉദിക്കുന്നില്ല. തലച്ചോറും കയ്യും കാലും ചെയ്യുന്ന പ്രവൃത്തികൾ ഭിന്നമാണു്. പക്ഷേ, അതുകൊണ്ടു് ഒന്നു മറെറാന്നിനേക്കാൾ മേലേയാണെന്നു് നാം വിചാരിക്കാറില്ല. ഒരു ജീവിയുടെ സമഗ്രവും സമഞ്ജസവുമായ പ്രവർത്തനത്തിന്നു് സ്വന്തം കർത്തവ്യം ഓരോ അവയവവും നിർവ്വഹിക്കുന്നു എന്നേയുള്ളു. അതുപോലെ ഒരു ശാസ്ത്രജ്ഞന്റേയും കൃഷിക്കാരന്റേയും പ്രവൃത്തി – അല്ലെങ്കിൽ ഒരു ഗായകന്റേയും തൊഴിലാളിയുടേയും പ്രവൃത്തി ഭിന്നമായതുകൊണ്ടു് അവർതമ്മിൽ സമത്വമില്ലാതെ വരുന്നില്ല. സംഗീതത്തിൽ വാസനയുള്ളവനെ ഗായകനായും ഗവേഷണത്തിന്നു് പ്രതിഭയുള്ളവനെ ശാസ്ത്രജ്ഞനായും വളർത്തിയെടുക്കുന്നതു് ആധുനികവൽക്കരണത്തിന്നു് ആവശ്യമാകുന്നു.

ആധുനികവൽക്കരണവുമായി ബന്ധപ്പെട്ട മറെറാരു കാര്യമാണു് സാർവ്വത്രികമായ Functional literacy അഥവാ പ്രവൃത്യുന്മുഖസാക്ഷരത. ഈ രംഗത്തെ നമ്മുടെ നേട്ടം ശ്രദ്ധശൂന്യതയോടു് അടുത്തുനിൽക്കുകയാണു് ഇന്നും. 1971–ലെ സെൻസസ് അനുസരിച്ചു് ഇന്ത്യ

യിലെ സാക്ഷരതയുടെ ശതമാനം 24-25 ശതമാനം മാത്രമാണ്. യാഥാർത്ഥ്യബോധമുള്ള സാമൂഹ്യചിന്തകന്മാർ ഈ കണക്കുപോലും അംഗീകരിക്കുന്നില്ല. സെൻസസ് എടുക്കുമ്പോൾ ഒന്നോ രണ്ടോ കൊല്ലം പ്രൈമറി സ്കൂളിൽ കഴിച്ചുകൂട്ടിയവരെ അല്ലെങ്കിൽ കഷ്ടിച്ച് സ്വന്തം പേരെഴുതാൻ കഴിയുന്നവരെ, എല്ലാം സാക്ഷരരായി കണക്കാക്കുന്നു. അവർ മാത്രമല്ല, ലോവർ പ്രൈമറി വിദ്യാഭ്യാസം പൂർത്തിയാക്കിയവരിൽ വായനശീലം ലഭിച്ചിട്ടില്ലാത്തവർ എല്ലാം നിരക്ഷരതയിലേയ്ക്ക് അതിവേഗം വഴുതിവീഴുന്നതാണ് അനുഭവം. എഴുതാനും വായിക്കാനും അറിഞ്ഞാൽത്തന്നെ അതു തന്റെ പ്രവൃത്തിയെ കൂടുതൽ കാര്യക്ഷമമാക്കാൻ സഹായിക്കുമെങ്കിൽ മാത്രമേ അയാൾക്ക യഥാർത്ഥപ്രവൃത്യന്മുഖ സാക്ഷരതയുള്ളതായി കണക്കാക്കാൻ നിവൃത്തിയുള്ളു. ഈ മാനദണ്ഡം വെച്ചുനോക്കിയാൽ ഇന്ത്യയിലെ ഫങ്ങ്ഷണൽ ലിററസിയുടെ ശതമാനം എത്രയോ നിസ്സാരമാണെന്നു കാണാം.

## അതാണു വേണ്ടതു്

ഗവൺമെൻറിൻേറയും പ്ലാനിങ്ങ് കമ്മീഷൻേറയും നയം ഈ അവസ്ഥയ്ക്ക് അടുത്തൊന്നും പരിഹാരം കാണുന്ന രീതിയിലല്ല. വിദ്യാഭ്യാസപ്രശ്നങ്ങളിൽ ശബ്ദമുണ്ടാക്കാൻ കഴിയുന്നതും അതു സംബന്ധമായ നയരൂപീകരണത്തിൽ സ്വാധീനം ചെലുത്താൻ കഴിയുന്നതും ഇവിടത്തെ ഉപരിവർഗ്ഗത്തിന്നാണ്. അവരുടെ താല്പര്യത്തിന്നനുസരിച്ചാണ് നമ്മുടെ വിദ്യാഭ്യാസവികസനം നീങ്ങിക്കൊണ്ടിരിക്കുന്നതു്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സർവ്വകലാശാലകളുടെ എണ്ണം നാലര മടങ്ങായി വർദ്ധിച്ചു. കോളേജുകളുടെ എണ്ണവും അതിലെ എൻറോൾമെൻറും ആറോ ഏഴോ മടങ്ങായി വർദ്ധിച്ചു. അതേസമയം പ്രൈമറി സ്കൂളുകളുടെ എണ്ണം വെറും രണ്ടുമടങ്ങായിമാത്രമാണ് വർദ്ധിച്ചതു്. എൻറോൾമെൻറ് വെറും മൂന്നു ശതമാനവും വിദ്യാഭ്യാസത്തിനുവേണ്ടി ചിലവിടുന്ന തുകയുടെ വിതരണാനുപാതം അങ്ങേ അററം പക്ഷപാതപരവുമാണ്. പ്രൈമറി വിദ്യാലയങ്ങൾക്ക വൃത്തിയും സൌകര്യവുമുള്ള കെട്ടിടം വേണമെന്ന ധാരണ നമുക്കില്ല. അതേസമയം കോളേജുകൾക്ക് വലിയ സൌധങ്ങൾ ഉണ്ടായിരിക്കണമെന്നു് നിർബ്ബന്ധവുമാണ്. ഉപകരണങ്ങളുടെ കാര്യവും അങ്ങനെതന്നെ. നമ്മുടേതുപോലുള്ള ഒരു ദരിദ്രരാജ്യത്തു് ഒരിക്കലും അനുവദിക്കാൻ പാടില്ലാത്ത തലതിരിഞ്ഞ മുൻഗണനാക്രമമാണ് വിദ്യാഭ്യാസകാര്യത്തിൽ നാം അനുവർത്തിക്കുന്നതു്.

## അസമത്വം ഇല്ലായ്മചെയ്യണം

ഇംഗ്ലീഷു മീഡിയം സ്കൂളുകളെ അവഗണിച്ചാൽ മാദ്ധ്യമത്തിൻെറ കാര്യത്തിലും, ഉള്ളടക്കത്തിൽ ശാസ്ത്രവിഷയങ്ങൾക്ക് പ്രാമുഖ്യം നൽകുന്ന കാര്യത്തിലും നാം ആധുനികവൽക്കരണത്തിൻെറ പാതയിൽക്കൂടിയാണ് സഞ്ചരിക്കുന്നതെന്നുകാണാം. ശീലങ്ങളുടെ സമ്പൂർണ്ണമായ രൂപാന്തരം, സമയബോധം, പണം പദവി ജോലി എന്നിവയെപ്പററിയുള്ള മൂല്യബോധം, ദിനചര്യകളുടെ ഊടും പാവും മാററൽ എന്നിങ്ങനെ വിദ്യാഭ്യാസത്തിലെ ആധുനികവൽക്കരണത്തെപ്പററി പലതും പറയാൻ ഇനിയുമുണ്ട്. അതിലേക്കൊന്നും ഞാനിപ്പോൾ കടക്കുന്നില്ല.

ഞാൻ നിങ്ങളെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചതു് ചുരുക്കത്തിൽ ഇതാണ്: നമ്മുടേതു പാരമ്പര്യബദ്ധമായ ഒരു സമൂഹമാണ്. അഥോറിട്ടേറിയനിസവും അസമത്വവുമാണ് അതിൻെറ മുഖമുദ്ര. പണം, പദവി, ജോലി എന്നിവയെപ്പററി നാം പുലർത്തുന്ന മൂല്യബോധം തീരെ പുരോഗമനപരമല്ല. ഈ സമൂഹം ആധുനികവൽക്കരിക്കണമെങ്കിൽ വമ്പിച്ച പരിവർത്തനം വന്നേതീരൂ. ആ പരിവർത്തനത്തിന്നു തിരികൊളുത്താൻ വിദ്യാഭ്യാസത്തിന്നു കഴിയണം. അതിന്നു വിദ്യാഭ്യാസം ജനാധിപത്യവൽക്കരിക്കണം; അസമത്വം ഇല്ലായ്മചെയ്യണം.

---

''മനുഷ്യനിൽ അന്തർലീനമായിരിയ്ക്കുന്ന പൂർണ്ണതയുടെ ആവിഷ്കാരമാണ് വിദ്യാഭ്യാസം. മനുഷ്യനിൽ അന്തർലീനമായിരിയ്ക്കുന്ന ദിവ്യതയുടെ സാക്ഷാത്കാരമാണു മതം.''

— വിവേകാനന്ദസ്വാമികൾ

# വിദ്യാഭ്യാസത്തിന്റെ മൗലികധർമ്മങ്ങൾ

തുളസീതീർത്ഥൻ

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ചർച്ചകൾ ഇന്നും ഇന്നലെയും തുടങ്ങിയവയല്ല, ഇനിയും തുടർന്നുകൊണ്ടുമിരിയ്ക്കും. കാരണം, രാഷ്ട്രപുനർനിർമ്മാണത്തിന്റെ വിജയം ശരിയായ വിദ്യാഭ്യാസത്തെയാണാശ്രയിച്ചിരിക്കുന്നതു്. മുതലിയാർ — രാധാകൃഷ്ണൻ – കോഠാരിക്കമ്മിററികളും കമ്മീഷനുകളും ഒരേ സ്വരത്തിൽ അഭിപ്രായപ്പെടുന്നതും വിദ്യാഭ്യാസത്തിന്റെ ഈ മൌലികപ്രാധാന്യത്തെയാണു്. സാങ്കേതികവശത്തേക്കാൾ താത്ത്വികമായി ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ പോരായ്മകളേയും അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങളേയും നോക്കിക്കാണാൻ ശ്രമിക്കുകയാണു് ഈ ലേഖനംകൊണ്ടു് ഉദ്ദേശിക്കുന്നതു്.

ആദ്യമായി, കാഴ്ചബംഗ്ലാവിൽ പ്രദർശിപ്പിക്കാൻ മാത്രം പററുന്ന പഴഞ്ചൻ വിദ്യാഭ്യാസസമ്പ്രദായമാണു് നമ്മുടേതെന്നു് ആരും സമ്മതിക്കും. ഒന്നരനൂററാണ്ടുമുമ്പു് അടിമരാജ്യമായിരുന്ന ഭാരതത്തെ അടിമയാക്കി നിലനിർത്താനുദ്ദേശിച്ചുകൊണ്ടു് നിർമ്മിച്ച പദ്ധതിയാണിതു്. ഇന്ത്യൻ സിവിൽ സർവ്വീസും ഭരണക്രമവുംപോലെ വ്യക്തമായ ഉദ്ദേശമതിനുണ്ടായിരുന്നു. ആ ഉദ്ദേശം ഏറെക്കുറെ മുഴുവനായും സാക്ഷാത്കരിക്കാനും അതിനു് കഴിഞ്ഞിട്ടുണ്ടു്. ഇംഗ്ലീഷു് ഭ്രമവും പടിഞ്ഞാറു് നോക്കലും അഭ്യസ്തവിദ്യരുടെ മുഖമുദ്രയാണിന്നും. മാത്രമല്ല, ഇംഗ്ലീഷു് ഭാഷാപരിജ്ഞാനം വിദ്യാഭ്യാസമാണെന്നുകൂടി നാം തെററിദ്ധരിച്ചിരിക്കയാണു്. എന്നാൽ, ഏതാണ്ടപ്രതീക്ഷിതമായി 1947–ൽ നമുക്കു് സ്വാതന്ത്ര്യം കിട്ടി; ഒരു ക്ഷേമരാഷ്ട്രത്തിന്റെ ഉദ്ദേശലക്ഷ്യങ്ങളും പുതുതായുണ്ടായി. എങ്കിലും ഇപ്പോഴും നമ്മുടെ വിദ്യാലയങ്ങളിൽ ഒന്നാം ലോകമഹായുദ്ധത്തിനു് മുമ്പുള്ള വിദ്യാഭ്യാസംതന്നെയാണു് നടന്നുവരുന്നതു്. ഇൻറർമീഡിയററു് പ്രീഡിഗ്രിയായി, ബി. എ.ക്കു് മൂന്നുകൊല്ലമായി, സർവ്വകലാശാലകളുടെ എണ്ണം പത്തിരട്ടിയോളമായി, എവിടെ നോക്കിയാലും ബി. എ. ക്കാരും എം. എ. ക്കാരുമായി എന്നല്ലാതെ വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കത്തിലോ സമീപനരീതിയിലോ കാതലായ യാതൊരു മാററവും ഇനിയും വന്നിട്ടില്ല.

അടിമരാജ്യത്തിനുവേണ്ടി സൃഷ്ടിച്ച, അടിമകളെ സൃഷ്ടിക്കുന്ന വിദ്യാഭ്യാസത്തിനു് സ്വതന്ത്രഭാരതത്തിൽ തീരെ പ്രസക്തിയില്ലെന്നതു് നിസ്തർക്കമല്ലേ? വ്യവസായവിപ്ലവത്തിനു് മുമ്പും പിമ്പും ഇംഗ്ലണ്ടിന്നു് ഒരേ ദേശീയലക്ഷ്യമായിരുന്നില്ലല്ലോ. കമ്മ്യൂണിസ്ററുവിപ്ലവം റഷ്യയിലും ചൈനയിലും വരുത്തിയതും ഇതുപോലെ വ്യത്യസ്തദേശീയ ലക്ഷ്യങ്ങളായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം, സൂര്യനസ്തമിക്കാത്ത സാമ്രാജ്യം ബ്രിട്ടനു് നഷ്ടപ്പെട്ടു്, "ഗ്രേററു് ബ്രിട്ടൻ" "സ്മാൾ ബ്രിട്ടൻ" ആയിച്ചുരുങ്ങി. നാല്പതുകളിൽ, അമേരിക്ക ലോകരാഷ്ട്രങ്ങളുടെ രക്ഷിതാവെന്ന നിലയ്ക്കു് നാറേറാ, സിയാറേറാ, സെൻേറാ ഉടമ്പടി രാജ്യങ്ങളുടെ നായകത്വം വഹിച്ചുപോന്നു. വിയററ്നാമിൽനിന്നു് തോററു് പിൻമാറിയതോടെ അമേരിക്കയുടെ മേധാവിത്വത്തിനും ഉലച്ചൽ നേരിട്ടു. വമ്പിച്ച ഈ മാററങ്ങൾ പുതിയ ദേശീയലക്ഷ്യങ്ങളെ സൃഷ്ടിച്ചു. വിദ്യാഭ്യാസത്തിൽക്കൂടിയല്ലാതെ അവയെ സാക്ഷാത്കരിക്കാനും നിവൃത്തിയില്ല. ഭാരതസ്വാതന്ത്ര്യത്തിന്റെ പശ്ചാത്തലത്തിൽ വിദ്യാഭ്യാസത്തിനു് മാറിയ രൂപഭാവങ്ങൾ അനിവാര്യമാണെന്നു് അനുക്തസിദ്ധമാണു്.

ജീവനുള്ളതെന്തും വളരുന്നതും വികസിക്കുന്നതും അതതിന്റെ അന്തസ്സത്തയ്ക്കനുസൃതമായേ പററൂ എന്നതു് പരിണാമസിദ്ധാന്തത്തിന്റെ അലംഘനീയനിയമങ്ങളിലൊന്നാണു്. നാം വളരുന്നതും വളരേണ്ടതും ഭാരതീയരെന്ന നിലയ്ക്കായിരിക്കണം. അമേരിക്കക്കാരനോ റഷ്യക്കാരനോ ആവാനല്ല, ഭാരതീയത്വത്തിന്റെ സവി

ശേഷതകളാംക്കൊണ്ട ഭാരതീയനായിത്തീരാനാണ് നാം ശ്രമിക്കേണ്ടതു്. ഭാരതത്തിനു് ദേശീയലക്ഷ്യം എന്നൊന്നുണ്ടെങ്കിൽ അതു് ആത്മാനുഭൂതിക്കു് വിഘാതം സൃഷ്ടിക്കാത്ത ഭൗതികപുരോഗതിയാണ്, അഭ്യുദയനിഃശ്രേയസങ്ങളെന്ന ദ്വിമുഖലക്ഷ്യം – സ്വാമിജിയുടെ വാക്കുകളിൽ, ആത്മീയതകൊണ്ടു് മയപ്പെടുത്തിയ ഭൗതികത (Toned – down materialism). ഇതിനുള്ള മാർഗ്ഗമാകട്ടെ, ത്യാഗബുദ്ധിയും സേവനസന്നദ്ധതയും. ഭോഗപ്രധാനമായ പടിഞ്ഞാറൻ ക്ഷേമരാഷ്ട്രമല്ല, യോഗപ്രധാനമായ ഭാരതീയ ക്ഷേമരാഷ്ട്രം, ഗാന്ധിജി സ്വപ്നംകണ്ട രാമരാജ്യമാണ് അതു്. അത്തരത്തിലുള്ള ധർമ്മക്ഷേത്രത്തെ സൃഷ്ടിക്കാനുള്ള കഴിവു നല്കുന്ന വിദ്യാഭ്യാസത്തെപ്പററിയാണ് നാം ചിന്തിക്കേണ്ടതു്. എന്നോ കൈമോശം വന്നുപോയ ചിരപുരാതനവും നിത്യനൂതനവുമായ നമ്മുടെ ആത്മീയസംസ്കാരത്തെയും ഭാരതീയ വ്യക്തിപ്രഭാവത്തേയും വീണ്ടെടുക്കാൻ പററിയ വിദ്യാഭ്യാസമാണ് നമുക്കിന്നാവശ്യം. അജാഗ്രതയിൽനിന്നും അവഗണനയിൽനിന്നും വന്നുചേർന്ന ''സ്വ''ഭാവവിസ്മൃതി, സംസ്കാരശൂന്യത, പരാനുകരണം എന്നിവയിൽനിന്നു് രക്ഷപ്പെടാൻ സഹായിക്കുന്നതായിരിക്കണം നമ്മുടെ നവീനവിദ്യാഭ്യാസസമ്പ്രദായം.

ഇനി മറെറാരു കാര്യം: നൂററാണ്ടുകളായി നമ്മെ സ്വാധീനിച്ചുപോന്ന ധർമ്മം എന്ന സങ്കല്പത്തിന്റെ നിലപാടിൽനിന്നുകൊണ്ടു് വിദ്യാഭ്യാസത്തെ നോക്കിക്കാണാവുന്നതാണ്. തേനിനു് മധുരവും അഗ്നിക്കു് ദാഹകശക്തിയും അവയുടെ ധർമ്മമാണ്. അതുപോലെ, വിദ്യാഭ്യാസധർമ്മം എന്താണ്, അതിന്റെ സ്വരൂപമെന്തായിരിക്കണം എന്നാലോചിക്കുമ്പോൾ പ്രായോഗികതയും ആദർശപരതയും ഒത്തിണങ്ങിയ സ്വാമിജിയുടെ വാക്കുകൾ സ്വാഭാവികമായും ഞാനോർത്തുപോകുന്നു. മനുഷ്യനിൽ ഒളിഞ്ഞുകിടക്കുന്ന പരിപൂർണ്ണതയുടെ പ്രകാശനമാണ് വിദ്യാഭ്യാസം എന്നു് അതിനെ നിർവ്വചിച്ചശേഷം, മനുഷ്യനെ നിർമ്മിക്കുന്ന, സ്വഭാവത്തെ നിർമ്മിക്കുന്ന, രാഷ്ട്രത്തെ നിർമ്മിക്കുന്ന വിദ്യാഭ്യാസത്തെപ്പററി, അതിന്റെ ത്രിവിധ ധർമ്മത്തെപ്പററി, പ്രസ്താവിച്ചുകാണുന്നുണ്ടു്. ഏഴെട്ടു് ദശകങ്ങളുടെ പഴക്കമുള്ള ഈ വാക്കുകളിൽ, വിദ്യാഭ്യാസത്തിന്റെ ധർമ്മവും മർമ്മവുമെല്ലാം സ്വാമിജി ''സൂത്ര''ത്തിൽ സംഗ്രഹിച്ചു് കോർത്തിണക്കിയിട്ടുണ്ടു്.

വിദ്യാഭ്യാസം ആദ്യമായി ചെയ്യേണ്ടതു് സ്വാശ്രയശീലം വളർത്തുകയാണ്, തൻകാലിൽ നില്ക്കാനുള്ള അറിവും പരിശീലനവും വിദ്യാർത്ഥികൾക്കു് നല്കുകയാണ്. പരാശ്രയവും പൌരുഷവും ഒരിക്കലും ഒത്തിണങ്ങാത്തവയാണല്ലോ. ഉന്നതവിദ്യാഭ്യാസം നേടിയ മിക്കവർക്കും സ്വാശ്രയശീലമോ പൌരുഷമോ ഇല്ലെന്നുള്ളതാണ് ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഏററവും വലിയ പോരായ്മ. ഒരു തുന്നൽക്കാരനോ ചൂരൽപണിക്കാരനോ ഇക്കാര്യത്തിൽ എം. എ. ബിരുദധാരികളേക്കാൾ അഭ്യസ്തവിദ്യനാണ്. ജീവിതപ്രശ്നങ്ങളെ നേരിടാൻ തയ്യാറെടുപ്പിക്കാതെ, ജീവിതയാഥാർത്ഥ്യങ്ങളുമായി ഒട്ടും ബന്ധമില്ലാത്ത നൂറുനൂറുകൂട്ടം കാര്യങ്ങൾ തലച്ചോററിൽ കുത്തിക്കയററുന്ന വിദ്യാഭ്യാസമാണ് പ്രൈമറിക്ലാസ്സുകളിൽനിന്നുകൂടി ഇന്നു് നമ്മുടെ കുട്ടികൾക്കു് ലഭിക്കുന്നതു്. സർട്ടിഫിക്കററു് കൈമോശം വന്നുപോയാൽ, പട്ടിണികിടക്കാതെ നിലനിന്നുപോവാനുള്ള വിദ്യകൂടി കൈവശമില്ലാത്ത വിദ്യാഭ്യാസമാണ് നമുക്കിന്നുള്ളതു്. ഹൈസ്കൂൾതലത്തിലെവിടെവെച്ചും പഠിപ്പു് നിർത്തിയാലും അതുവരെ നേടിയ അറിവും പരിശീലനവുംകൊണ്ടു് മാന്യമായ വഴിയിലൂടെ ഉപജീവനമാർഗ്ഗം കണ്ടെത്താൻ പ്രാപ്തനാക്കുന്ന വിദ്യാഭ്യാസമാണ് നമുക്കു വേണ്ടതു്. ചുരുക്കത്തിൽ വിദ്യാഭ്യാസത്തിന്റെ പ്രഥമധർമ്മം, അതു് ജീവിക്കാൻ സഹായിക്കുന്നതായിരിക്കണം. മററുള്ള ധർമ്മങ്ങൾ ഇതിനുശേഷംമാത്രമേ ആരംഭിക്കുന്നുള്ളൂ.

പോക്കററടിക്കാരും കള്ളനോട്ടടിക്കാരും കള്ളക്കടത്തുകാരും വിദ്യാഭ്യാസമില്ലാതെതന്നെ പ്രൌഢിയിൽ ജീവിക്കുന്നില്ലേ? ശരിയാണ്, വിദ്യാഭ്യാസമില്ലാത്തതുകൊണ്ടാണതു്. വ്യക്തിയേയും സമുദായത്തേയും ഒടുവിൽ ക്ഷീണിപ്പിക്കുന്നതു്, ശരിയായ വിദ്യാഭ്യാസം നല്കേണ്ട സ്വഭാവശുദ്ധി കിട്ടാതെപോയതുകൊണ്ടാണ്. ബുദ്ധിശക്തിയേക്കാൾ ഹൃദയശുദ്ധിയാണ് വിലപ്പെട്ടതെന്നും എന്നത്തേയുമെന്നപോലെ ഇന്നത്തെ വ്യക്തിഗതവും സാമുദായികവും, പ്രാദേശികവും ദേശീയവുമായ എല്ലാ പ്രതിസന്ധി

കൾക്കും കാരണം സ്വഭാവരാഹിത്യമാണെന്നും കാണാൻ ഒട്ടും വിഷമമില്ല. ബുദ്ധിരാക്ഷസനും രാക്ഷസബുദ്ധിയും തമ്മിൽ തലനാരിഴയുടെ അന്തരമേ സാധാരണ കണ്ടുവരാറുള്ളൂ. ഇന്നത്തെ വിദ്യാഭ്യാസത്തിൽ ബുദ്ധിക്കാണ് പരമപ്രാധാന്യം. ആ നില മാററി, സ്വഭാവരൂപീകരണം, മനോനിയന്ത്രണം, ഹൃദയസംസ്കാരം എന്നിവ വിദ്യാഭ്യാസത്തിൻെറ പ്രധാനധർമ്മങ്ങളായി കണക്കാക്കേണ്ടതാണ്. അതില്ലെങ്കിൽ, വലിയവരുണ്ടാകും, നല്ലവരില്ലാതാകും.

അതാണല്ലോ ഇന്ന് നമ്മെ അലട്ടുന്ന പ്രശ്നം. രാഷ്ട്രീയശക്തിയോ ശാസ്ത്രത്തിൻെറ ശക്തിയോ ഭരണാധികാരികളുടെ ശക്തിയോ വിദ്യാർത്ഥി–തൊഴിലാളി–യുവശക്തിയോ ഒട്ടും ചെറുതല്ല. അതെന്തിനുവേണ്ടി, എങ്ങനെ ഉപയോഗിക്കപ്പെടുന്നുവെന്നതാണ് കാതലായ പ്രശ്നം. അതു നിശ്ചയിക്കുന്നതും നിയന്ത്രിക്കുന്നതും ബുദ്ധിശക്തിയല്ല, ഹൃദയശുദ്ധിയാണ്. നമ്മുടെ ജീവിതത്തിലെ എല്ലാ തുറകളിലും മിടുക്കന്മാരുണ്ട്, മനഃശുദ്ധിയുള്ളവർ കുറയും. അതുകൊണ്ടാണ് ജീവിതമാകെ അഴിമതി, കൈക്കൂലി, സ്വജനപക്ഷപാതം എന്നിവയുടെ കൂത്തരങ്ങായി മാറിയിട്ടുള്ളത്. പഞ്ചവത്സരപദ്ധതികളും മററും എത്ര നന്നായിക്കൊള്ളട്ടെ, അവ നടപ്പിൽ വരുത്തേണ്ടവർ സ്വഭാവശുദ്ധിയില്ലാത്തവരായിപ്പോയാൽ അവയെക്കൊണ്ടെന്തു പ്രയോജനം?

സ്വഭാവശുദ്ധിയുണ്ടാവാനെന്താണ് വഴി? തീർച്ചയായും ഉന്നതാദർശങ്ങളും ഗംഭീരാശയങ്ങളും, അവയെ ജീവിച്ചുകാണിച്ച മഹാത്മാക്കളുടെ ചരിതങ്ങളും ഉൾക്കൊണ്ടുമാത്രമേ സ്വഭാവരൂപവൽക്കരണം സാധ്യമാകൂ. ഹിമാലയത്തിനു പ്പുറത്തുനിന്നോ സൂര്യസ്സിന്നക്കരെനിന്നോ കടം വാങ്ങിയ നുറുങ്ങു ചിന്തകൾക്ക് നമ്മുടെ സ്വഭാവത്തെ രൂപപ്പെടുത്തുവാൻ കഴിവില്ല. ഭാഗ്യവശാൽ, ആശയാദർശങ്ങൾക്കും മഹാത്മാക്കൾക്കും നമ്മുടെ നാട്ടിൽ ഒട്ടുംതന്നെ ദാരിദ്ര്യവുമില്ല. പക്ഷേ നിർഭാഗ്യമെന്നു പറയട്ടെ, ആധുനികതയുടേയും മതേതരത്വത്തിൻേറയും പേരിൽ ഉപനിഷത്തും ഗീതയും, രാമായണമഹാഭാരതാദികളും അവയിലടങ്ങിയ ലോകോത്തരഭാവനകളും നമ്മുടെ കുട്ടികൾക്ക് ഏറെക്കുറെ അപ്രാപ്യമാക്കിത്തീർക്കുന്ന വിദ്യാഭ്യാസസമ്പ്രദായമാണ് നമുക്കിന്നുള്ളത്. ഗ്രീക്കോ–റോമൻ മിഥോളജി, ബൈബിൾ, ഷെയ്ക്സ്പിയർ തുടങ്ങി ഇംഗ്ലീഷ് സംസ്കാരത്തെക്കുറിച്ച് തീരെ അജ്ഞനായ ഒരു ഇംഗ്ലീഷ് വിദ്യാർത്ഥിക്ക് ഒരിംഗ്ലീഷ് സർവ്വകലാശാലയും ഡിഗ്രി കൊടുക്കുകയില്ല എന്നതു സ്പഷ്ടമാണ്. മററു രാജ്യങ്ങളുടെ കാര്യവുമിതുതന്നെ. എന്നാൽ, ഭാരതത്തിലാകട്ടെ, ഭാരതീയസംസ്കാരത്തിൻെറ ഹരിഃശ്രീ അറിയാത്തവരാണ് മിക്ക ബിരുദധാരികളും. വ്യാസവാല്മീകിമാരെക്കുറിച്ചും കാളിദാസാദി മഹാകവികളെക്കുറിച്ചും ശ്രീശങ്കരൻ, രാമകൃഷ്ണ–വിവേകാനന്ദന്മാർ തുടങ്ങിയ ലോകാചാര്യന്മാരെക്കുറിച്ചും സാമാന്യജ്ഞാനം പോലുമുള്ള ബിരുദധാരികളും ഭരണാധിപന്മാരും മററുന്നതസ്ഥാനീയരും എത്ര പേരുണ്ട്? നർസറി ക്ലാസ്സിലെ Ba - Ba - black sheep / Have you any wool? എന്നതിൻെറ ഉപരിപാഠങ്ങൾ ഉരുവിടുവാനേ അവർക്ക് കഴിയൂ. മറിച്ച്, സത്യം വദ, ധർമ്മം ചര, മാതൃദേവോ ഭവ...എന്നിത്യാദി സദാചാരപാഠങ്ങളാണ് സ്വഭാവത്തെ വളർത്തുന്നത്. ചുരുക്കത്തിൽ, ഭാരതീയസംസ്കാരചരിത്രം നമ്മുടെ പാഠ്യപദ്ധതിയിൽ ഉൾക്കൊള്ളിക്കേണ്ടതു് ഒഴിച്ചുകൂടാനാവാത്തതാണ്. അപ്പോൾ മാത്രമേ സ്വഭാവനിർമ്മാണം എന്ന വിദ്യാഭ്യാസത്തിൻെറ ഉയന്ന ധർമ്മം സാക്ഷാത്കരിക്കാൻ സാധിക്കൂ.

ഹൃദയശുദ്ധിയുള്ളവനേ സ്വാർത്ഥവും സുഖഭോഗചിന്തയും വിട്ടു് 'ആത്മവത് സർവ്വഭൂതാനി' സ്നേഹിക്കാനും അവർക്ക്‌വേണ്ടി പാടുപെടാനും സാധിക്കൂ. സ്നേഹവും സാഹോദര്യവും, സേവനവ്യഗ്രതയും ത്യാഗബുദ്ധിയും രാഷ്ട്രനിർമ്മാണത്തിന് ഒഴിച്ചുകൂടാത്ത ഗുണങ്ങളുമാണ്. ഇന്നെല്ലാവരും അവകാശവാദികളായിത്തീർന്നിരിക്കയാണ്, കടമകളെപ്പററി അക്ഷരമൊന്നറിയാടുന്നുമില്ല. ഭാരതീയചിന്തയ്ക്കും ജീവിതരീതിയ്ക്കും കടകവിരുദ്ധമാണിതു്. വിവേകാനന്ദസൂക്തങ്ങൾ വരെ നമ്മുടെ ശാസ്ത്രങ്ങളെല്ലാം സ്വധർമ്മാനുഷ്ഠാനത്തിനുള്ള നിരന്തരമായ ആഹ്വാനങ്ങളാണ്. ഇന്ന് നമ്മുടെ രാഷ്ട്രനിർമ്മാണം ജോലിചെയ്യാതെ കൂലിവാങ്ങുന്ന യജ്ഞം– നിഷ്കാമകർമ്മത്തിനുപകരം നിഷ്കർമ്മകാമം – ആണെന്നേ തോന്നൂ. അമ്മയെ സ്നേഹിക്കാനും ശുശ്രൂഷിക്കാനും അലവൻസാവശ്യപ്പെടുന്ന 'മാതുഃ കേവലമേവ

യൗവ്വനവനച്ഛേദകാരാര'ങ്ങളായിട്ടുള്ള മുടിയൻ സന്താനങ്ങളെപ്പോലെ, രാജ്യസേവനത്തിന്ന് താമ്രപത്രവും നിയമസഭാസാമാജികക്ക് പെൻഷനം ആവശ്യപ്പെടുന്ന തലമുറയെയാണ് നമ്മുടെ വിദ്യാഭ്യാസം സൃഷ്ടിച്ചതു്. കാരണം, പഠിക്കേണ്ട പാഠങ്ങരം നാം പഠിച്ചില്ല എന്നതു തന്നെ. ഈ ചിട്ടത്തെററു് തിരുത്തിക്കൊണ്ടു ള്ളതും പൌരുഷവും ത്യാഗബുദ്ധിയും നിറഞ്ഞ ധീരാത്മാക്കളെ വാർത്തെടുക്കാൻ പററുന്ന ആശയാദർശങ്ങളെ സ്വാംശീകരിക്കാൻ സന്ദർഭം നല്കുന്നതുമായ ഭാരതീയവിദ്യാഭ്യാസപദ്ധതിയാണ് നമുക്കിന്നാവശ്യം. രാഷ്ട്രനിർമ്മാണമെന്ന ഈ ലക്ഷ്യംകൂടി സാധിച്ചാലേ വിദ്യാഭ്യാസധർമ്മം പൂർത്തിയാകൂ.

അർത്ഥവത്തായ പാഠ്യപദ്ധതിയെപ്പോലെ പ്രാധാന്യമർഹിക്കുന്ന മററു രണ്ടു് ഘടകങ്ങളാണ് സമർത്ഥനായ അദ്ധ്യാപകനം മിടുക്കനായ വിദ്യാർത്ഥിയും — വളമുള്ള ഭൂമി, നല്ല വിത്തു്, സമർത്ഥമായ കൃഷിപ്പണി ഇവ ചേർന്നാലേ നല്ല വിള ലഭ്യമാകൂ എന്നപോലെതന്നെ. ''ആശ്ചര്യോ വക്താ കുശലോ$\mathcal{S}$സ്യ ലബ്ധാ'' എന്നാണതിൻെറ പ്രമാണം. മതികൊണ്ടു് മതിയാക്കുന്നവരാണ് രണ്ടുപേരും. ബുദ്ധിക്കു് പരമപ്രാധാന്യം നല്കിക്കൊണ്ടാണു രണ്ടുപേരേയും തിരഞ്ഞെടുക്കുന്നതു്. ''ചുരുങ്ങിയതു് ഒന്നാം ക്ലാസ്സോ രണ്ടാം ക്ലാസ്സോ'' ഉണ്ടായാൽ അദ്ധ്യാപകനാവാം. തപഃസ്വാധ്യായനിരതനായ ആചാര്യനുമില്ല, വിദ്യാവ്യസനിയായ വിദ്യാർത്ഥിയുമില്ല. മുഷ്ടി ചുരുട്ടി, മുദ്രാവാക്യം വിളിച്ചു്, സമരം കൊണ്ടു് അവകാശങ്ങരം നേടിയെടുക്കുന്ന അദ്ധ്യാപകത്തൊഴിലാളിക്കു് അത്തരം വിദ്യയും തൊഴിലും മാത്രമേ അഭ്യസിപ്പിക്കാൻ പററു. 'ആശാനക്ഷരമൊന്നു പിഴച്ചാ'ലെന്തുണ്ടാകുമെന്നു് ബോധമുള്ളവർ ആശാന്മാരെ തിരഞ്ഞെടുത്തു നിയമിക്കാനും സ്ഥിരപ്പെടുത്താനും ബുദ്ധിക്കപ്പുറമെ ഉയന്ന മററു മാനദണ്ഡങ്ങരംകൂടി സ്വീകരിക്കേണ്ടതാണ്. അദ്ധ്യാപകർ പ്രൊഫസർമാരായാൽമാത്രം പോരാ ആചാര്യന്മാർ കൂടി ആവണം — ധർമ്മനിഷ്ഠരാവണമെന്നർത്ഥം.

അതുപോലെ, വിദ്യാർത്ഥികളും വിദ്യാഗ്രഹണകതുകികളാണെന്നു് ഉറപ്പു വരുത്തണം. ഉയന്ന മാർക്കുമാത്രം മാനദണ്ഡമായിക്കരുതിക്കൂടാ. ബുദ്ധി വിദ്യാർത്ഥിയുടെ ആദ്യഗുണം മാത്രമാണ്. ശ്രദ്ധ, ശുശ്രൂഷ, ഏകാഗ്രത, ഇന്ദ്രിയനിഗ്രഹം മുതലായ ഗുണങ്ങളത്യാവശ്യമാണ്. വിദ്യക്കു് അർഹതയും അധികാരിഭാവവും (educability), ഇവയെല്ലാമടങ്ങിയ ഗുരുകുലസമ്പ്രദായത്തിലെ പഞ്ചപദമാണെന്നർത്ഥം. ഇന്നത്തെപ്പോലെ സാർവ്വത്രികമായ വിദ്യാഭ്യാസം സർവ്വാണിസ്സദ്യയുടെ ഫലമേ ഉളവാക്കൂ, ഇന്ദ്രിയവിക്ഷോഭകമായ വിദ്യാഭ്യാസാന്തരീക്ഷമേ ഉളവാക്കൂ. മുമ്പു് വിശദീകരിച്ച ധർമ്മമെന്ന കേന്ദ്രബിന്ദുവിനെ ആധാരമാക്കി പുനസ്സംവിധാനം ചെയ്ത വിദ്യാഭ്യാസപദ്ധതിക്കു മാത്രമേ യഥാർത്ഥ ഭാരതീയരെ പ്രദാനം ചെയ്യാൻ പററു. അതെവിടെയെല്ലാം പ്രാവർത്തികമാക്കിയിട്ടുണ്ടോ അവിടെയെല്ലാം അതിൻെറ അളവിൽ ഗുണം ചെയ്യുന്നതായും കാണാം. സ്വാമിജി സൂചിപ്പിച്ച ''പരിപൂർണ്ണതയുടെ പ്രകാശനം'' അടുക്കലായിക്കാണാൻ സാധിക്കുന്നതും അപ്പോരം മാത്രമാണ്. നമ്മുടെ വിദ്യാഭ്യാസം ആ വഴിക്കു് മുന്നേറുവാനുള്ള സന്ദർഭവും സദ്ബുദ്ധിയും വളരാൻ സർവ്വേശ്വരൻ അനുഗ്രഹിക്കട്ടെ.

---

''വിദ്യാഭ്യാസത്തിൻെറ സാങ്കേതികപരിശീലനങ്ങളുടെ എല്ലാം ലക്ഷ്യം മനുഷ്യനെ നിർമ്മിക്കലാവണം—എല്ലാ പഠിപ്പുകളുടെയും ഉന്നം മനുഷ്യനെ ഉയർത്തുക എന്നുള്ളതാണ്. ഇച്ഛാശക്തിയുടെ പ്രചോദനത്തേയും പ്രകടനത്തേയും നിയന്ത്രണം ചെയ്തു് അതിനെ ഫലവത്താക്കിത്തീർക്കാൻ കഴിയുന്ന പരിശീലനമാണ് വിദ്യാഭ്യാസം. നമ്മുടെ രാജ്യത്തിന്ന് ഇന്നാവശ്യം ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളുമാണ്—ലോകത്തിൽ യാതൊന്നിനും തടയാൻ കഴിയാത്ത അതിമാനുഷമായ ഇച്ഛാശക്തി—വിശ്വമഹാരഹസ്യങ്ങളിലേയ്ക്കു് ആണ്ടിറങ്ങാൻ കഴിയുന്ന മഹത്തായ ഇച്ഛാശക്തി—ആഴിയുടെ അടിത്തട്ടോളം പോകേണ്ടി വന്നാലും മരണത്തെത്തന്നെ നേരിടേണ്ടിവന്നാലും ലക്ഷ്യം നിറവേററാതെ പിൻതിരിയാത്ത ഇച്ഛാശക്തി—അതാണു നമ്മുടെ ഇന്നത്തെ ആവശ്യം.'' —വിവേകാനന്ദസ്വാമികരം

# വിദ്യാഭ്യാസം ഗാന്ധിജിയുടെ ദൃഷ്ടിയിൽ

**കെ. കേശവൻനായർ**

പ്രാകൃതമനുഷ്യനെ സംസ്കൃതനാക്കുന്ന പ്രക്രിയയാണല്ലോ വിദ്യാഭ്യാസം. ജന്മനാ മൃഗങ്ങളും മനുഷ്യരും വ്യത്യസ്തസ്വഭാവമുള്ളവരല്ല. ആഹാരനിദ്രാദികളിലും ഭയക്രോധാദികളിലും രണ്ടുകൂട്ടരും തുല്യസ്വഭാവമുള്ളവരാണ്. ശരിയായ വിദ്യാഭ്യാസം ഒന്നുകൊണ്ടുമാത്രമേ ഈ അവസ്ഥയിൽനിന്ന് മനുഷ്യനെ സംസ്കാരത്തിന്റെ ഉന്നതമേഖലയിലേക്കു നയിക്കാൻ കഴികയുള്ളു. അങ്ങനെയാണ് ബ്രാഹ്മണൻ ഉപനയനംകൊണ്ട് ദ്വിജന്മാവായി ഭവിക്കുന്നത്. ഈ വിധം മനുഷ്യജീവിതത്തിൽ വിദ്യാഭ്യാസത്തിനു പ്രമുഖമായ ഒരു പങ്കു വഹിക്കാനുണ്ടെന്നു സിദ്ധമായി.

വിദ്യാഭ്യാസമില്ലാതെ പ്രാകൃതാവസ്ഥയിൽ കഴിഞ്ഞുകൂടുന്ന മനുഷ്യരിൽ ഭയം, ക്രോധം, കലഹപ്രിയത ഇവയെല്ലാം കൂടുതൽ പ്രകടമായി അനുഭവപ്പെടുന്നു. ചുററുപാടുകളിൽനിന്നുള്ള മാനുഷികബന്ധം അവരെ സ്നേഹം ദയ മുതലായ സദ്ഭാവങ്ങളിലേയ്ക്കും നയിക്കാറുണ്ട്. പക്ഷേ, തങ്ങളോട് അടുത്ത രക്തബന്ധമുള്ളവരുടെ നേരെ മാത്രമേ അവർ ഈ ഭാവം പ്രകടിപ്പിക്കുന്നതായിക്കാണുന്നുള്ളു. നേരെമറിച്ച് ശരിയായ വിദ്യാഭ്യാസംകൊണ്ട് സംസിദ്ധമായ സംസ്കാരം ഒരുവനെ വിശ്വസാഹോദര്യത്തിന്റേയും വിശ്വപ്രേമത്തിന്റേയും വിശാലമായ സീമയോളം ഉയർത്തുന്നു. ഇതാണ് പ്രാകൃതമനുഷ്യനും സംസ്കൃതമനുഷ്യനും തമ്മിലുള്ള അന്തരം.

അഭ്യസ്തവിദ്യരെന്നു പറയപ്പെടുന്ന മനുഷ്യരിൽത്തന്നെ പ്രായേണ കണ്ടുവരുന്ന പ്രാകൃതമനോഭാവത്തിന്റെ കാരണമെന്തെന്ന ചോദ്യം ഇവിടെ സ്വാഭാവികമായും ഉണ്ടാകാവുന്നതാണ്. അത്തരക്കാർക്കു സിദ്ധിച്ച വിദ്യാഭ്യാസം ശരിക്കും ആ പേരിനർഹമല്ലാത്തതുകൊണ്ടായിരിക്കാം അവരുടെ സ്വഭാവത്തിൽ ഈ മൃഗീയഭാവം സ്ഥൂലരൂപത്തിൽ അനുഭവപ്പെടുന്നതെന്നാണ് അതിനുള്ള മറുപടി. ശ്രീ വിവേകാനന്ദസ്വാമികൾ അരുളിച്ചെയ്യുന്നു: ''സാധാരണ ജനങ്ങൾക്ക് ജീവസന്ധാരണത്തിനുതകാത്ത വിദ്യാഭ്യാസം, സ്വഭാവദാർഢ്യത്തെ ഉണ്ടാക്കിത്തീർക്കാത്ത വിദ്യാഭ്യാസം, ജീവകാരുണ്യവും സിംഹതുല്യമായ വീര്യവും നമ്മിൽ വളർത്തിക്കൊണ്ടുവരുവാൻ കഴിയാത്ത വിദ്യാഭ്യാസം, ആ പേരിനർഹമാണോ?''*

വിദ്യാഭ്യാസത്തിന്റെ മൌലികവും പ്രായോഗികവുമായ തത്ത്വങ്ങളെക്കുറിച്ച് ചിന്തിക്കുകയും പഠിക്കുകയും സ്വപ്രവൃത്തിയിലൂടെ അവയെ മററുള്ളവർക്ക് വിശദീകരിച്ചുകൊടുക്കുകയുംചെയ്ത ഒരു മഹാത്മാവായിരുന്നു ഗന്ധിജി. ഇന്ത്യയെ സംബന്ധിച്ചേടത്തോളം അസ്വാതന്ത്ര്യവും അന്ധകാരാവൃതവുമായ ഒരു കാലഘട്ടത്തിൽ സ്വാതന്ത്ര്യത്തിന്റേയും ആത്മപ്രകാശത്തിന്റേയും സുന്ദരസ്വപ്നങ്ങളെ യാഥാർത്ഥ്യത്തിന്റെ ബോധമണ്ഡലത്തിലേയ്ക്ക് ഉയർത്തി ജനഹൃദയങ്ങളെ കോരംമയിർക്കൊള്ളിച്ച ഒരു കർമ്മയോഗിയായിരുന്നു അദ്ദേഹം. ആസ്തിക്യബോധം, ത്യാഗം, സേവനം, സത്യം, അഹിംസ, അക്രമരാഹിത്യം മുതലായ സദ്ഗുണങ്ങളുടെയെല്ലാം മൂർത്തിമദ്ഭാവമായിരുന്നു ഗാന്ധിജി. പ്രാചീനഭാരതത്തിന്റെ ആധ്യാത്മികഭാവങ്ങളേയും നവീനഭാരതത്തിന്റെ ജീവിതപ്രശ്നങ്ങളേയും തമ്മിലിണക്കുന്ന അഭൌമമായ ഒരു ശക്തിവിശേഷം അദ്ദേഹത്തിൽ ഉണ്ടായിരുന്നു. ബ്രിട്ടീഷ് ഭരണത്തിന്റെ ഭീകരതയിൽ വീർപ്പുമുട്ടുന്ന ഒരു ജനതയെയാണ് അദ്ദേഹം ചുററുപാടും കണ്ടത്. ഒരു ഭാഗത്ത് ഭൌതികസുഖങ്ങളിൽ മുഴുകിയിരുന്ന, വിരലിൽ എണ്ണാവുന്ന സമ്പന്നരേയും മറുവശത്ത് പ്രഭാതംമുതൽ പ്രദോഷംവരെ എല്ലുമുറിയെ പണിയെടുത്തിട്ടും പട്ടിണിയിൽ കഴിയുന്ന അസംഖ്യം കൃഷകരേയും തൊഴിലാളിവർഗ്ഗങ്ങളേയും അദ്ദേ

* വിദ്യാഭ്യാസം പുറം 15

ഹം നേരിട്ടു കണ്ടു. ഒരു വശത്തു് യുക്തിവാദത്തിൻേറയും നിരീശ്വരവാദത്തിൻേറയും ജല്പനങ്ങളാണെങ്കിൽ മറുവശത്തു് സ്വാർത്ഥതാല്പര്യത്തിൻേറയും മതകലഹത്തിൻേറയും പ്രചണ്ഡതാണ്ഡവത്തിന്റെ പ്രതിധ്വനികളാണു് അദ്ദേഹം ശ്രവിച്ചതു്. അധികാരിവർഗ്ഗത്തിന്റെ ഭീകരമായ ഭീഷണി, അഭ്യസ്തവിദ്യരുടെ അനാശാസ്യമായ അകർമ്മണ്യത ഇവയെല്ലാം അദ്ദേഹത്തിന്റെ മൃദുലമായ ഹൃദയത്തെ അലട്ടുന്ന പ്രശ്നങ്ങളായിത്തീർന്നു. ഈ പ്രശ്നങ്ങൾക്കെല്ലാം ശാശ്വതമായ പരിഹാരമുണ്ടാക്കണമെന്ന ഉദ്ദേശത്തോടെ അദ്ദേഹം ഭാരതത്തിന്റെ ഒരററംമുതൽ മറേറ അററം വരെ സഞ്ചരിച്ചു. അർദ്ധനഗ്നനായ ഒരു ഫക്കീറിന്റെ വേഷത്തിലായിരുന്നു അദ്ദേഹം സഞ്ചരിച്ചതു്. ജനതയ്ക്കായി അദ്ദേഹം നല്കിയിരുന്ന സന്ദേശങ്ങളിൽ അസാധാരണമായ ഒരു വശീകരണശക്തിയുണ്ടായിരുന്നു. കുടിലും കൊട്ടാരവും അദ്ദേഹത്തിന്റെ ശബ്ദം ശ്രദ്ധിച്ചു. ഭാരതജനത അദ്ദേഹത്തിന്റെ പിന്നിൽ അണിനിരന്നു. ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ കണ്ണിൽ ഗാന്ധിജി ഒരു കരടായിത്തീർന്നു. അദ്ദേഹത്തിൻേറയും ജനങ്ങളുടേയും നേരെ ബ്രിട്ടൻ മർദ്ദനമുറകൾ അഴിച്ചുവിട്ടു. ഗാന്ധിജിയും അനുയായികളും അഹിംസാത്മകമായ സമരമുറകളിലൂടെ അവയെ അഭിമുഖീകരിച്ചു. അവസാനം ബ്രിട്ടൻ കനിഞ്ഞു. അങ്ങനെ ഗാന്ധിജിയുടെ ധീരമായ നേതൃത്വത്തിൽ ഭാരതം സ്വതന്ത്രമായി.

സംഭവബഹുലമായ ഒരു ജീവിതമായിരുന്നു ഗാന്ധിജിയുടേതു്. തന്റെ ജീവിതകാലത്തു് അദ്ദേഹം ഇന്ത്യയിൽ ജനതയുടെ ഗാർഹികവും സാമൂഹ്യവും ആത്മികവും രാഷ്ട്രീയവും താത്വികവും മതപരവുമായ വിവിധവിഷയങ്ങളെക്കുറിച്ചു വിശദമായി പഠനം നടത്തി. അക്കൂട്ടത്തിൽ ഇവിടെ നിലവിലുണ്ടായിരുന്ന വിദ്യാഭ്യാസസമ്പ്രദായത്തെക്കുറിച്ചും അദ്ദേഹം ബോധപൂർവ്വം ചിന്തിച്ചു. ഒരു ജനതയുടെ സർവ്വതോമുഖമായ ഭാഗധേയത്തെ കരുപ്പിടിപ്പിക്കുന്നതു് വിദ്യാഭ്യാസമാണല്ലോ. ആ നിലയ്ക്കു് മറെറന്തിനേക്കാളും പ്രാധാന്യം വിദ്യാഭ്യാസത്തിനുണ്ടു്. ആ കാഴ്ചപ്പാടിൽ ഇവിടത്തെ വിദ്യാഭ്യാസപ്രശ്നം ഗാന്ധിജിയെ സ്വാധീനിച്ചതിൽ അസ്വാഭാവികത ഇല്ല.

ഇന്ത്യയിൽ അന്നു നിലവിലുണ്ടായിരുന്ന (ഇന്നും ആ നിലയ്ക്കു വലിയ മാററം വന്നിട്ടില്ല) വിദ്യാഭ്യാസസമ്പ്രദായം അപൂർണ്ണവും അസ്വാഭാവികവും ആയിരുന്നു എന്നു് ഗാന്ധിജി മനസ്സിലാക്കി. ഭാരതീയപാരമ്പര്യത്തിനു പററാത്ത ഒരു വിദ്യാഭ്യാസരീതി അവരിൽ അടിച്ചേല്പിക്കുകയാണു് ബ്രിട്ടൻ ചെയ്തതു്. ആ വിദ്യാഭ്യാസസമ്പ്രദായത്തിനു് ബഹുഭൂരിപക്ഷം വരുന്ന ഭാരതീയരുടെ സാമ്പത്തികപ്രശ്നത്തെ ഒരുവിധത്തിലും പരിഹരിക്കാൻ കഴിഞ്ഞില്ലെന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണു്. ഒരുകൂട്ടം അടിമവേലക്കാരെ സൃഷ്ടിക്കുക എന്നതിൽ കവിഞ്ഞു് അതിനു് പ്രത്യേകമായ ഒരുദ്ദേശവും ഉണ്ടായിരുന്നില്ല. ആത്മശക്തിയുടെ കഴിവുകൾ വേണ്ടത്ര മനസ്സിലാക്കാൻ ആ വിദ്യാഭ്യാസസമ്പ്രദായം ഉതകിയില്ല എന്നുള്ളതും അതിന്റെ ന്യൂനതകളിൽ ഏററവും പ്രധാനമായ ഒന്നായിരുന്നു. നമ്മുടെ സംസ്കാരവുമായി യാതൊരു പൊരുത്തവുമില്ലാത്ത ഒരു പരിഷ്കാരത്തെയാണു് ഇവിടത്തുകാർക്ക് അഭിമുഖീകരിക്കേണ്ടിവന്നതു്. ഇന്ത്യൻ ഭാഷകളുടേതിൽനിന്നു് തുലോം വ്യത്യസ്തമായ പ്രവണതകളുള്ള ഒരു വിദേശഭാഷയിലൂടെയാണു് ഇവിടത്തുകാർക്കു് വിദ്യ അഭ്യസിക്കേണ്ടിവന്നതു് എന്നതും വലിയൊരു ന്യൂനതയാണു്. ബുദ്ധി, ശരീരം, ആത്മാവു് ഇവയുടെ വിവിധ പ്രവണതകൾ തമ്മിൽ ശരിയായ സംയോജനവും സമ്മേളനവും ഇല്ലെന്നുള്ളതും ആ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ന്യൂനതകളിൽ ഒന്നായിരുന്നു. പാഠ്യപദ്ധതിയും അധ്യാപനാശയങ്ങളും വിദേശീയങ്ങളാണു്. പാഠപുസ്തകങ്ങളുടെ പെരുപ്പം അസഹനീയമാണു്. ഇങ്ങനെ പല ദോഷങ്ങളും ആ വിദ്യാഭ്യാസപദ്ധതിയ്ക്കുണ്ടായിരുന്നു എന്നു് ഗാന്ധിജി മനസ്സിലാക്കി.

മുൻപറഞ്ഞ അപൂർണ്ണങ്ങളും അടിസ്ഥാനരഹിതങ്ങളുമായ ആശയങ്ങൾ ഒഴിവാക്കി ആ സ്ഥാനത്തു് മൌലികങ്ങളും ചിരസ്ഥായികളുമായ ആദർശങ്ങളെക്കൊണ്ടു് വിദ്യാഭ്യാസത്തെ സജീവമാക്കാനാണു് ഗാന്ധിജി പിന്നീടു് പരിശ്രമിച്ചതു്. അദ്ദേഹത്തിന്റെ ആ പരിശ്രമം പ്രമുഖരായ വിദ്യാഭ്യാസവിചക്ഷണന്മാരുടെയെല്ലാം മുക്തകണ്ഠമായ പ്രശംസയ്ക്കു് പാത്രീഭൂതമാവുകയുംചെയ്തു. എന്നാൽ അദ്ദേഹം ആവിഷ്ക

രിച്ച വിദ്യാഭ്യാസാദർശങ്ങളെ പ്രായോഗികമാക്കാൻ പില്ക്കാലത്തു് കാര്യമായ ശ്രമമൊന്നും നടന്നില്ലെന്നുള്ളതു് ഒരു ദുഃഖസത്യമായി അവശേഷിക്കുന്നു. ഭാരതത്തിന്റെ സാമൂഹ്യവും സാമ്പത്തികവും തൊഴിൽപരവുമായ പ്രശ്നങ്ങൾക്കു് ശാശ്വതപരിഹാരം കാണാൻ ഗാന്ധിയൻ ആദർശങ്ങൾക്കുമാത്രമേ കഴിയുകയുള്ളൂ എന്നുള്ളതു് തീർച്ചയാണു്. നമ്മുടെ ഭരണാധികാരികളും വിദ്യാഭ്യാസധുരന്ധരന്മാരും എത്രയും വേഗം ആ ആദർശങ്ങളെ പ്രായോഗികമാക്കുന്നുവോ അത്രയും വേഗം ഇവിടെ സുസ്ഥിതിയും സമാധാനവും കൈവരും.

''മോചനമരുളുന്നതെന്തോ അതാണു് വിദ്യാഭ്യാസം'' (സാ വിദ്യാ യാ വിമുക്തയേ) എന്നാണു് ഗാന്ധിജി വിദ്യാഭ്യാസത്തെ നിർവചിച്ചതു്. ആ നിർവചനത്തെ അദ്ദേഹം ഇങ്ങനെ വ്യാഖ്യാനിച്ചു: ''വിദ്യാഭ്യാസമെന്നതിനു് ഇവിടെ വെറും ആത്മീയവിദ്യാഭ്യാസമെന്നോ മോചനമെന്നതിനു് മരണാനന്തരമുള്ള ആത്മീയമുക്തിയെന്നോ അർത്ഥമാക്കേണ്ടതില്ല. അറിവെന്നതു് മനുഷ്യവർഗ്ഗത്തിന്റെ സേവനത്തിനു് ഉപയുക്തമായ എല്ലാ ശിക്ഷണവും ഉൾക്കൊള്ളുന്ന ഒന്നാണു്. മോചനമെന്നതിനു് ഇന്നത്തെ ജീവിതത്തിലേതുൾപ്പെടെ എല്ലാത്തരം ദാസ്യത്തിൽനിന്നും മോചനമെന്നർത്ഥമാണു്. ദാസ്യം രണ്ടു തരത്തിലാണു്: ബാഹ്യമായ അധീശാധികാരത്തിൻ കീഴിലുള്ള അടിമത്തവും ഒരാളുടെ സ്വന്തം കൃത്രിമാവശ്യങ്ങൾക്കു് അടിമപ്പെടലും. ഈ ആദർശം സാക്ഷാത്കരിക്കുന്നതിനുള്ള അന്വേഷണത്തിൽനിന്നു സിദ്ധിക്കുന്ന വിജ്ഞാനം മാത്രമാണു് ശരിയായ പഠിപ്പു്.''* ഗാന്ധിയൻ വിദ്യാഭ്യാസപദ്ധതിയിൽ ഈ നിർവചനത്തിന്റേയും വ്യാഖ്യാനത്തിന്റേയും അന്തഃസത്ത പൂർണ്ണരൂപത്തിൽ എള്ളിൽ എണ്ണയെന്നോണം വ്യാപിച്ചിരിക്കുന്നതായിക്കാണാം.

ആത്യന്തികമൂല്യങ്ങളിൽ വിശ്വസിക്കുകയും ആ മൂല്യങ്ങളെ സാക്ഷാത്കരിക്കാൻ മനുഷ്യരെ പ്രേരിപ്പിക്കുകയും ചെയ്യുന്ന പ്രവണതകൾ ഗാന്ധിയൻ വിദ്യാഭ്യാസാദർശങ്ങളുടെ സവിശേഷതകളിൽ പ്രാമുഖ്യമർഹിക്കുന്നവയാണു്. ഈശ്വരൻ ജഗത്തിന്റെ സത്തയാണു് അഥവാ സത്യമാണു്. മററുള്ളവയെല്ലാം അസത്യങ്ങളും പരിണാമസ്വഭാവങ്ങളോടു കൂടിയവയുമാണു്. ഈശ്വരൻ സത്യസ്വരൂപനാണെന്നതിനു പുറമേ സ്നേഹസ്വരൂപനുമാണു്. അങ്ങനെയുള്ള ഈശ്വരൻ സർവജീവജാലങ്ങളുടേയും ഹൃദയക്ഷേത്രത്തിൽ വർത്തിക്കുന്നു. അപ്പോൾ ഈശ്വരസേവ എന്നാൽ മനുഷ്യസേവ എന്നാണർത്ഥം. നമ്മുടെ വിദ്യാഭ്യാസം നമ്മെ ഈശ്വരനിൽനിന്നകററുകയോ സഹജീവികളെ സേവിക്കാൻ അപ്രാപ്തരാക്കുകയോ ചെയ്യുന്നുവെങ്കിൽ അതു് അർത്ഥശൂന്യമായിട്ടുള്ളതാണെന്നു് ഗാന്ധിജി അഭിപ്രായപ്പെടുന്നു. അതുകൊണ്ടാണു് ഗീതയിൽ പറയുന്ന 'സ്ഥിതപ്രജ്ഞ'ന്റെ ഗുണങ്ങൾ വളർത്തുന്നതാകണം വിദ്യാഭ്യാസമെന്നദ്ദേഹം പറഞ്ഞതു്. ഫലാകാംക്ഷകൂടാതേയും പരപ്രേരണകൂടാതേയും എല്ലാ കർമ്മങ്ങളും ഈശ്വരാർപ്പണമായി ചെയ്യാൻ സഹായിക്കുന്ന വിദ്യാഭ്യാസമാണു് തികച്ചും ആ പേരിനർഹമായിട്ടുള്ളതെന്നു് ഗാന്ധിജി വിശ്വസിച്ചു. അദ്ദേഹം തന്റെ ജീവിതചര്യകളിൽക്കൂടെ അതു് മററുള്ളവക്കു് കാണിച്ചുകൊടുക്കുകയും ചെയ്തു.

വിദ്യാഭ്യാസത്തിൽ മതപഠനത്തിനു് പ്രമുഖമായ സ്ഥാനമുണ്ടെന്നു് ഗാന്ധിജി വിശ്വസിച്ചു. ഈശ്വരന്റെ മഹത്ത്വത്തേയും സർവാതിശായിത്വത്തേയും ഉദ്ഘോഷിക്കുന്ന മതങ്ങൾ ഈശ്വരസാക്ഷാത്കാരത്തിനുള്ള മാർഗ്ഗങ്ങളും നിർദ്ദേശിക്കുന്നു. ആ നിലയ്ക്കു് മതപഠനം ആവശ്യമായിട്ടുള്ളതാണു്. മാർഗ്ഗങ്ങൾ പലതാണെങ്കിലും എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒന്നാണു്. സർവമതസാഹോദര്യത്തിന്റെ പൊരുൾ ശരിയായറിയണമെങ്കിൽ ഒരുവൻ എല്ലാ മതങ്ങളുടേയും സാമാന്യതത്ത്വങ്ങളെങ്കിലും അഭ്യസിക്കേണ്ടതു് അത്യാവശ്യമാണു്. മതകലഹം ഒഴിവാക്കാൻ ഏററവും പററിയ മാർഗ്ഗം ഇതാണെന്നു് ഗാന്ധിജി അഭിപ്രായപ്പെടുന്നു.

മതനിഷ്ഠനായ ഒരുവൻ സ്വജീവിതത്തിൽ പ്രാർത്ഥനയ്ക്കു് വളരെ പ്രാധാന്യം കല്പിക്കാറുണ്ടു്. കാരണം പ്രാർത്ഥനയാണു് മതങ്ങളുടെ അന്തസ്സത്ത. ഗാന്ധിജിയുടെ ജീവിതം പ്രാർത്ഥനാമയമായിരുന്നു. പ്രാർത്ഥനയിൽക്കൂടിത്തുടങ്ങി പ്രാർത്ഥനയിൽ അവസാനിക്കുന്നതായിരുന്നു ഗാന്ധിജിയുടെ ഓരോ ദിവസവും. കൃത്യാന്തരബാഹുല്യങ്ങളുടെ ഇടയിലും അദ്ദേഹം പ്രാ

* ഗാന്ധിസാഹിത്യം വാല്യം 5 പുറം 120

ത്഻നസ്സ് സമയം കണ്ടിരുന്നു. ഈശ്വരനുമായി നേരിട്ടു സമ്പക്കം പുലത്താനുള്ള ആ സമയം അദ്ദേഹം പാഴാക്കിക്കളഞ്ഞിരുന്നില്ല.

വെറും അക്ഷരാഭ്യാസമെന്ന തത്ത്വത്തെ ഗാന്ധിജി അനുകൂലിച്ചിരുന്നില്ല. വിദ്യാഭ്യാസത്തിൽ സാഹിത്യപരമായ അംശങ്ങളേക്കാരം സാംസ്കാരികവശത്തിനാണ് അദ്ദേഹം പ്രാധാന്യം കല്പിച്ചിരുന്നതു്. സംസ്കാരമെന്നതു് പുസ്തകപഠനംകൊണ്ടു് നേടാവുന്നതല്ല. ഗാന്ധിജി ഒരിക്കൽ കൊളമ്പിലെ അസാഹിരാ കോളേജിലെ വിദ്യാത്഻ികളോടു് ഇങ്ങനെ പറയുകയുണ്ടായി: ''പരിശുദ്ധമായ സ്വഭാവത്തിൻെറ അടിസ്ഥാനത്തിൽ കെട്ടിപ്പടുത്തതല്ലെങ്കിൽ, ഈ മഹത്തായ കലാശാലയിൽനിന്നു് നിങ്ങരംക്കു കിട്ടുന്ന വിദ്യാഭ്യാസം മുഴുവനും ശൂന്യമായിത്തീരും. സ്വഭാവം കല്ലും കുമ്മായവുംകൊണ്ടു് പടുത്തുയത്തുവാൻ പററില്ല. പ്രിൻസിപ്പാരംക്കോ പ്രൊഫസർമാക്കോ പുസ്തകങ്ങളുടെ താളുകളിൽ നിന്നു് നിങ്ങരംക്കതു ചീന്തിത്തരുവാൻ കഴികയില്ല. സ്വഭാവരൂപീകരണം സ്വജീവിതത്തിൽനിന്നുതന്നെ ഉണ്ടായിവരണം.''*

വിദ്യാഭ്യാസത്തിൽ കായികാധ്വാനത്തിനും തൊഴിലിനും പ്രമുഖസ്ഥാനം കല്പിക്കണമെന്നു് ഗാന്ധിജിക്കു് നിർബന്ധമായിരുന്നു. ഭാരതം ഗ്രാമങ്ങളുടെ നാടാണു്. ഇവിടുത്തെ ഓരോ ഗ്രാമവും കൃഷിപ്രധാനവുമാണു്. കൃഷിയുടേയും കൈത്തൊഴിലിൻേറയും പ്രശ്നങ്ങരം വിസ്മരിച്ചുകൊണ്ടുള്ള വിദ്യാഭ്യാസപദ്ധതി – അതെത്രതന്നെ പരിഷ്കൃതമായാലും – പരാജയത്തിലേ പര്യവസാനിക്കു എന്നു് ഗാന്ധിജി വിശ്വസിച്ചു. അതുപോലെ വിദ്യാഭ്യാസത്തിൽ എല്ലാ ആശയങ്ങളും മാതൃഭാഷയിൽക്കൂടി കൈകാര്യം ചെയ്യണം. നിശ്ചയമായും ഹിന്ദിക്കു് രാഷ്ട്രഭാഷ എന്ന നിലയിൽ എവിടെയും സമുന്നതപദവി ലഭിക്കണം. വിദേശഭാഷ നിർബന്ധമാക്കിക്കൂടാ. ഇവയെല്ലാം വിദ്യാഭ്യാസസംബന്ധമായ ഗാന്ധിയൻ ആദശ്ങ്ങളായിരുന്നു. ഈ തത്ത്വങ്ങളുടെ സാക്ഷാത്ക്കാരത്തിനുവേണ്ടിയാണു് 'നയീ താലീം' അഥവാ അടിസ്ഥാനവിദ്യാഭ്യാസപദ്ധതി അദ്ദേഹം ആവിഷ്കരിച്ചതു്. തൊഴിലിനെ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഒരു പദ്ധതിയായിരുന്നു അതു്. ആ പദ്ധതിയിൽ നൂൽനൂൽപ്പു്, ഖാദി, കൃഷിപ്പണി എന്നിവയിൽ ഏതെങ്കിലുമൊന്നു് നിർബന്ധമായി അഭ്യസിക്കേണ്ടതുണ്ടു്. തൊഴിൽ അഭ്യസിക്കുന്നതോടൊപ്പം കണക്കു്, സയൻസ്, ഭാഷ, ചരിത്രം മുതലായവ അഭ്യസിക്കാൻ സാധിക്കുമെന്നുള്ളതാണു് അതിൻെറ പ്രാധാന്യം.

ഗാന്ധിജി തെക്കെ ആഫ്രിക്കയിൽ ഉണ്ടായിരുന്ന കാലത്തു് ഫീനിക്സു്, ടോരംസ്റ്റോയി ഫോറം എന്നീ സ്ഥാപനങ്ങളിൽ വെച്ചാണു് ഈ അടിസ്ഥാനവിദ്യാഭ്യാസത്തിൻെറ തത്ത്വങ്ങരംക്കു് ശരിയായ പ്രായോഗികരൂപം നല്കിയതു്. ഇന്ത്യയിൽ തിരിച്ചു വന്നതിനുശേഷം സേവാഗ്രാമിൽ സ്ഥാപിച്ച വിദ്യാലയത്തിൽ ഈ അടിസ്ഥാനവിദ്യാഭ്യാസത്തിനു് അദ്ദേഹം കൂടുതൽ പ്രചാരം നല്കിവന്നു.

ഗാന്ധിജി വിഭാവനംചെയ്ത വിദ്യാഭ്യാസപദ്ധതിയിൽ താഴെ പറയുന്ന ആശയങ്ങരം അടങ്ങിയിരുന്നു. (1) ആത്യന്തികമൂല്യങ്ങളിൽ വിശ്വാസം (2) മൂല്യസാക്ഷാത്കാരത്തിനു് മനുഷ്യനെ നയിക്കുന്നതിൽ വിദ്യാഭ്യാസത്തിനു് പ്രമുഖസ്ഥാനം (3) സദസദ്വിവേചനസ്വാതന്ത്ര്യം (4) ഭാഗ്യവിധാതാവു് എന്ന നിലയിൽ വ്യക്തിത്വത്തിനു് പ്രാധാന്യം (5) ബുദ്ധിയുടെ ശരിയായ പ്രവത്തനത്തിനു് ആധ്യാത്മികസങ്കല്പത്തിൻെറ ആവശ്യം (6) മനുഷ്യസേവനംവഴി ഈശ്വരസാക്ഷാത്കാരം (7) ഹൃദയത്തിലെ പൂണ്ണതയെ വ്യഞ്ജിപ്പിക്കുന്നതിൽ വിദ്യാഭ്യാസത്തിനുള്ള കഴിവു് (8) ബ്രഹ്മചര്യവും ആത്മനിയന്ത്രണവും (9) യുക്തിചിന്തയും ആത്മപരിശോധനയും (10) വിദ്യാഭ്യാസംവഴി ശുദ്ധി, നിർഭയത, സത്യം, സ്നേഹം മുതലായ ഭാവങ്ങളുടെ വികാസം (11) തൊഴിലിനു് മാന്യത (12) ഗ്രാമപുനരുദ്ധാരണം (13) വിശ്വസാഹോദര്യത്തിലേയ്ക്കുള്ള വിശാലവീക്ഷണം (14) ത്യാഗബുദ്ധിയും സ്വയംസന്നദ്ധതയും.

ഇങ്ങനെ അസംഖ്യം തത്ത്വങ്ങരം ഉരംക്കൊള്ളുന്നതാണു് ഗാന്ധിയൻവിദ്യാഭ്യാസപദ്ധതി.

താഴെ കാണിക്കുന്ന ഉദ്ധരണങ്ങരംവഴി വിദ്യാഭ്യാസത്തിൽ സ്വാമി വിവേകാനന്ദൻേറ

* ഗാന്ധിസാഹിത്യം വാല്യം 5 (വിദ്യാഭ്യാസം) പുറം 124

യും മഹാത്മാഗാന്ധിയുടേയും ആശയങ്ങൾക്ക തമ്മിൽ സ്പഷ്ടമായ സാദൃശ്യം കാണാം. ''സ്വഭാവത്തെ രൂപീകരിച്ച് മനോബലം വളർത്തി, ബുദ്ധിശക്തിയെ വികസിപ്പിച്ച് മനുഷ്യനെ സ്വാശ്രയശീലനാക്കിത്തീർക്കുന്ന വിദ്യാഭ്യാസമാണ് നമുക്കാവശ്യം.'' (സ്വാമി വിവേകാനന്ദൻ) ''സത്യത്തിൻേറയും പരിശുദ്ധിയുടേയും അടിത്തറയിലല്ല പടുത്തുയർത്തിയിട്ടുള്ളതെങ്കിൽ, നിങ്ങളുടെ വിദ്യാഭ്യാസം നിഷ്ഫലമാണ്. കുട്ടികളായ നിങ്ങൾ വ്യക്തിജീവിതത്തിലെ പരിശുദ്ധിയിൽ ശ്രദ്ധിക്കുന്നില്ലെങ്കിൽ – വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും പരിശുദ്ധി പാലിക്കുന്നില്ലെങ്കിൽ, തികഞ്ഞ കുററമററ പണ്ഡിതന്മാരാകാമെങ്കിലും നിങ്ങൾ തകർന്നുകഴിഞ്ഞു എന്നാണർത്ഥമെന്ന് ഞാൻ പറയുന്നു.'' (ഗാന്ധിജി)

''മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന പൂർണ്ണതയുടെ ആവിഷ്കാരമാണ് വിദ്യാഭ്യാസം.'' (സ്വാമി വിവേകാനന്ദൻ). ''വിദ്യാഭ്യാസമെന്നതുകൊണ്ട് കുട്ടിയിലും മുതിർന്നവനിലുമുള്ള ആത്മീയ മാനസിക ശാരീരികാംശങ്ങളിലെ ഉത്തമാംശങ്ങളുടെ ആവിഷ്കാരമെന്നാണ് ഞാൻ അർത്ഥമാക്കുന്നത്.'' (ഗാന്ധിജി). ''നാം ഇനി ഉയരണമെന്നുണ്ടെങ്കിൽ സാധാരണക്കാരിൽ വിദ്യാഭ്യാസത്തെ പ്രചരിപ്പിക്കുകതന്നെ വേണം. അവരുടെ വ്യക്തിത്വത്തെ വളർത്തിക്കൊണ്ടുവരുന്നതിനുവേണ്ട വിദ്യാഭ്യാസം അവർക്ക് കൊടുക്കണം. എന്നാൽ അവർ സ്വയം നന്നായിക്കൊള്ളും.'' (സ്വാമി വിവേകാനന്ദൻ). ''താണപടിയിലുള്ളവർക്ക് അഹിംസാത്മകമാർഗ്ഗത്തിൽ പരിശീലനം നല്കിയാൽ അവർ അനുഭവിച്ച അനീതികൾക്ക് പരിഹാരം കണ്ടെത്താൻ കഴിയുമെന്ന് എനിക്കുറപ്പുണ്ട്.'' (ഗാന്ധിജി.)

ഭാരതത്തിൽ അനുദിനം വർദ്ധിച്ചു വരുന്ന തൊഴിലില്ലായ്മ പ്രശ്നത്തിനു് ഏക പരിഹാര ഹാരമാർഗ്ഗം വിദ്യാഭ്യാസത്തിൽ ഗാന്ധിയൻ ആദർശങ്ങളെ പ്രായോഗികമാക്കലാണ്. തൊഴിൽപരമായി യാതൊരു പരിശീലനവും സിദ്ധിക്കാതെ വർഷംതോറും ഇവിടുത്തെ കലാശാലകളിൽനിന്ന് ഡിഗ്രി സമ്പാദിച്ച് പുറത്തുവരുന്നവർക്കെല്ലാം ഉദ്യോഗം കൊടുക്കാൻ ആർക്കാണ് കഴിയുക? അതുകൊണ്ട് സ്വയം സന്നദ്ധത നേടാനുള്ള വിദ്യാഭ്യാസം – ഭാരതീയ പാരമ്പര്യത്തിനനുസരിച്ച് ഗാന്ധിജി നിർദ്ദേശിച്ച വിദ്യാഭ്യാസം – എത്രയും വേഗം സാർവ്വത്രികമാക്കുന്നുവോ അത്രയും വേഗം ഇവിടെ സുസ്ഥിതിയും സമാധാനവും കൈവരും.

---

# പഞ്ചയജ്ഞം

## സ്വാമി പ്രണവാനന്ദപുരി

പഞ്ചശുദ്ധിയൊടു ജീവിതം സദാ
പഞ്ചയജ്ഞമയമാക്കിടും നരൻ
സഞ്ചിതം സകലപാപമററുതൻ
നെഞ്ചകത്തു സുഖമാർന്നു വാണിടും. 1

ഗേഹശുദ്ധി നിജദേഹശുദ്ധിയും
സ്നേഹയുക്ത മനവാഗ്വിശുദ്ധിയും
മോഹമററഖിലകർമ്മശുദ്ധിയും
ദേഹികൾക്കിവ പഞ്ചശുദ്ധികൾ. 2

ബ്രഹ്മയജ്ഞ പിതൃദേവയജ്ഞവും
ഭൂതയജ്ഞമതുപോലെ മാനുഷം
സത്യകാമി മനുജന്നു സർവ്വദാ
ചിത്തശുദ്ധികരപഞ്ചയജ്ഞമാം. 3

സത്കഥാപഠനപാഠനം ജപം
സത്യമാർഗ്ഗരതി ബ്രഹ്മയജ്ഞമാം
അത്ര തർപ്പണമഹോ പിതൃക്കൾതൻ
സദ്ഗതിക്കു പിതൃയജ്ഞമെന്നതും. 4

ദേവയജ്ഞമതു ഹോമയാഗവും
പ്രാണിസേവയതു ഭൂതയജ്ഞവും
സേവ്യരാമതിഥി ഭൃത്യരേവമാ
ഭവ്യസാധുജനസേവ മാനുഷം. 5

ഉത്തമൻ നരനിതൊക്കെയും സ്വയം
ചിത്തശുദ്ധിയൊടു ചെയ്തിടും സദാ
മർത്ത്യജന്മമതു സാർത്ഥമായിടും
അത്തലൊക്കെയകലും; വരും ശുഭം. 6

---

# വിദ്യാഭ്യാസവും സ്വാതന്ത്ര്യവും

മൈത്രാനന്ദസ്വാമി

അവിദ്യയാകുന്ന ഇരുളിനെ അകററുന്ന വെളിച്ചമാണ് വിദ്യ. ആ വെളിച്ചത്തെ അണയാതെ, മങ്ങാതെ, ആളിക്കത്തുന്നവിധം നിത്തുകയെന്നത് വിദ്യയുടെ അഭ്യാസം. അവിദ്യയുടെ ഇരുൾകൊണ്ടുണ്ടാകുന്ന പാരതന്ത്ര്യത്തിൽനിന്നുള്ള മോചനവും സ്വാതന്ത്ര്യവും.

ഉടനുലുപോലുമില്ലാതെ ഉടലുമാത്രമായി പ്പിറന്നുവീണ് ഒടുവിൽ ഉയിരററ് ഉടലും വിട്ടേച്ചുപോകുന്നതുവരെ പ്രകൃതിയാകുന്ന ഇരുളുളവാക്കുന്ന പാരതന്ത്ര്യത്തിലൂടെയുള്ള പോക്കിനുള്ള ഓമനപ്പേരാണ് 'ജീവിതം' എന്നതു്.

അജ്ഞാനയോഗംകൊണ്ടു ബന്ധനവും ജ്ഞാനയോഗംകൊണ്ടു മോക്ഷവും എന്നാണല്ലോ ആപ്തവചനം. പ്രകൃതി ഹേതുവായാണ് പാരതന്ത്ര്യമെങ്കിൽ പ്രകൃതിസ്വരൂപം തമസ്സാണ്, ഇരുട്ടാണ്. അകവും പുറവും നിറഞ്ഞുനില്ക്കുന്ന പ്രകൃതിയാകുന്ന കൂരാക്കൂരിരുട്ടിലാണ് മനുഷ്യൻ പിറന്നു വീഴുന്നതു്.

ആ ഇരുളിൽ അവൻ കൺതുറന്നു നോക്കുന്നു. മററിന്ദ്രിയങ്ങളേയും തുറന്നു പിടിക്കുന്നു. അവയിലൂടെ അവൻ പുറത്തേയ്ക്കു പരത്തുന്ന നേരിയ വെളിച്ചത്തിൽ ഇരുട്ടല്പം അകലുന്നു. മനസ്സിലൂടേയും ഇന്ദ്രിയങ്ങളിലൂടേയും ബഹിർഗമിക്കുന്ന പ്രകാശം മങ്ങിയും മറഞ്ഞും, തെളിഞ്ഞും ശകലങ്ങളായും പ്രകൃതിയാകുന്ന ഇരുളിനെ പല ഇടങ്ങളിലൂടെ തുളച്ചു കയറി ദൂരീകരിക്കുമ്പോൾ ഒരു നാനാത്വപ്രതീതിയുണ്ടാകുന്നു. അവന്േറതായ ഒരു ലോകം പിറവിയെടുക്കുന്നു.

താൻ വീശുന്ന വെളിച്ചം വൈകല്യമാന്ന – അതായതു് സംസ്കാരങ്ങളുടെ കറപിടിച്ചതും ചഞ്ചലവുമായ – മനസ്സിലൂടെ പ്രവഹിക്കുമ്പോൾ മനസ്സടക്കമുള്ള പ്രകൃതിയാകുന്ന ഇരുളിൽ ചില സുഷിരങ്ങൾ, ഛിദ്രങ്ങൾ ഉണ്ടാകുന്നു. പശ്ചാത്തലമായുള്ള കൂരിരുട്ടുകൊണ്ടും, ചലനാത്മകമായ മനസ്സുകാരണം അതിലൂടെ പ്രവഹിച്ച പ്രകാശത്തിന്നുണ്ടായ ചലനാത്മകതകൊണ്ടും, ഈ സുഷിരങ്ങളിൽ, ചില രൂപങ്ങൾ ഉണ്ടായി, ആടിക്കളിച്ച്, മറയുന്നതായ ഒരു പ്രതീതി, ഒരു തോന്നൽ, മനുഷ്യനുണ്ടാകുന്നു. ഇളകിയടിക്കുന്ന മന്ദപ്രകാശത്തിൽ ഏറിയും കുറഞ്ഞും തോതിൽ കണ്ട ഇരുളിന്റെ ചില രൂപങ്ങളും അവയ്ക്കു മനുഷ്യൻ നൽകിയ നാമങ്ങളുമാണ് ഭൌതികമെന്നു കരുതപ്പെടുന്ന വസ്തുക്കൾ. സ്വപ്രകാശം അതിൽ തട്ടി പ്രതിഫലിക്കുമ്പോൾ, ആ പ്രതിഫലനത്തെ പ്രാപഞ്ചികവിഷയങ്ങളായും കരുതുന്നു.

ആയിരമായിരമാണ്ടുകളായി അന്തരിന്ദ്രിയമായ മനസ്സിലൂടേയും ബഹിരിന്ദ്രിയങ്ങളായ ശ്രോത്രാദികളിലൂടേയും പുറത്തേക്കു പ്രകാശിക്കുന്ന ഈ പ്രകാശം പ്രകൃതിയാകുന്ന ഇരുളിനെ നാനായിടങ്ങളിൽ ഏറിയും കുറഞ്ഞും തോതിൽ അകററിയിട്ടുണ്ട്. എവിടെവിടെ ഈ ഇരുളിൽ ഛിദ്രങ്ങളുളവായി ഏറിയും കുറഞ്ഞും തോതിൽ ഇരുൾ അകററപ്പെട്ട്, ഒരേ അവസ്ഥയിലുള്ള മനസ്സും ഇന്ദ്രിയങ്ങളും ഒരേ തരം നാമരൂപങ്ങളെയും അവയുടെ ആവിർഭാവ തിരോഭാവങ്ങളേയും ബോധിച്ചിട്ടുണ്ടോ ആ ബോധനങ്ങളും അവയ്ക്കു മനുഷ്യൻ കല്പിച്ചുണ്ടാക്കിയ നിയമങ്ങളും ഓരോ വിജ്ഞാനശാഖകളായി കണക്കാക്കപ്പെട്ടുവരുന്നു.

ചലനം മന്ദീഭവിക്കുന്ന മനസ്സിലൂടെ പ്രകാശപ്രവാഹമുണ്ടാകുമ്പോൾ, ഇരുളിന്ന് രൂപാന്തരം വന്ന്, കൂടുതൽ സൂക്ഷ്മതയും സ്പഷ്ടതയും ഉണ്ടാകുമ്പോൾ അവയെ പുതിയ കണ്ടുപിടിത്തങ്ങളായും, ശാസ്ത്രത്തിന്റെ പുരോഗതിയായും പറയപ്പെടുന്നു. ഇരുട്ടിന്റെ ഒരേ വിധത്തിലുള്ള അകൽച്ചയെത്തന്നെയാണ് നാനാ ശാസ്ത്രങ്ങളായി നാം ഗണിച്ചുവരുന്നതു്. പ്രകൃതിയിലുള്ള നാനാത്വഭ്രാന്തിപോലെയുള്ള ഒരു ഭ്രാന്തിമാത്രമാണ് നാനാ ശാസ്ത്രഭ്രാന്തിയും. ഓരോരോ ശാസ്ത്രത്തിലൂടേയും വിജ്ഞാനത്തിലൂടേയും

സാധിക്കുന്നതു പാരതന്ത്ര്യത്തിന്നു ഹേതുവായ പ്രകൃതിയാകുന്ന ഇരുട്ടിനെ ദൂരീകരിക്കുക മാത്രമാണു്. ഈ സത്യം അറിഞ്ഞിരുന്നതുകൊണ്ടാണു് എല്ലാ വിദ്യകളേയും ഒരേ ഒരു വിദ്യയുടെ അംഗങ്ങളായി പ്രാചീന ഋഷീശ്വരന്മാർ ഗണിച്ചിരുന്നതു്.

ഓരോ വിജ്ഞാനശാഖയേയും വേറെ വേറെയാക്കിനിർത്തുന്നതു് പ്രകൃതിയാകുന്ന ഇരുളിന്റെ ഭിത്തികൾ മാത്രമാണു്. ആ ഭിത്തികൾ അറിവാകുന്ന പ്രകാശം തട്ടിയാൽ അപ്രത്യക്ഷമാകും. ഈ സത്യം ആധുനികശാസ്ത്രജ്ഞന്മാർക്കും മനസ്സിലായിത്തുടങ്ങിയിട്ടുണ്ടു്. വിജ്ഞാനഘടകങ്ങളായ ഊർജ്ജതന്ത്രവും രസതന്ത്രവും ജീവശാസ്ത്രവും ഒന്നായി ലയിച്ചിരിക്കുന്നു എന്നതിനാൽ പഴയ കാലത്തുണ്ടായിരുന്നതുപോലെ ഒരു താത്ത്വിക വീക്ഷണം അത്യന്താപേക്ഷിതമായിരിക്കുന്നുവെന്നും ശാസ്ത്രത്തിന്നു് (വിജ്ഞാനത്തിന്നു്) ഉണ്ടായിരുന്ന പഴയ പേരുതന്നേയും പ്രകൃതിതത്ത്വശാസ്ത്രം എന്നായിരുന്നുവെന്നും ഡോ. രാജാ രാമണ്ണ (ഭവൻസ് ജർണൽ ആഗസ്റ്റ് 28, 1977) പറയുന്നതു ശ്രദ്ധേയമാണു്.

ഭൌതികശാസ്ത്രങ്ങളെ ഭിന്നങ്ങളാക്കി നിർത്തുന്ന ഇരുളിന്റെ മതിലുകൾ പലതും അപ്രത്യക്ഷങ്ങളായി, അവയിൽ പലതും ഒന്നായി ലയിക്കുന്നതിന്നു സാക്ഷ്യം വഹിക്കുവാൻ ഭൌതികശാസ്ത്രജ്ഞർക്കു് ഇടവന്നേയ്ക്കാം.

ബാഹ്യപ്രകൃതി, ആന്തരികപ്രകൃതി എന്നു് രണ്ടാക്കിപ്പറയുന്നതു് ശരീരത്തെ ആസ്പദമാക്കിയാണു്. യഥാർത്ഥത്തിൽ രണ്ടില്ല. മനസ്സിലാണു്, അഥവാ മനസ്സുതന്നെയാണു് ഈ പ്രകൃതിയാകുന്ന ഇരുട്ടിന്റെ ആകത്തുക. അകവും പുറവും ഉണ്ടെന്നുതോന്നിക്കുന്നതും പുറമെ കാണുന്നതായ വസ്തുക്കൾക്കു് അവയെക്കാണുന്ന മനുഷ്യന്റെ മനസ്സിനെ ആശ്രയിക്കാതെതന്നെ ഒരു നിലനിൽപുണ്ടെന്നതും വെറും വ്യാമോഹമാണു്. ആധുനിക ശാസ്ത്രജ്ഞന്മാരും ''ഇക്കണ്ടതൊന്നും കണക്കല്ല മന്നവാ'' എന്നും, ''കാണുന്നവനെയും, അവന്റെ കാഴ്ചപ്പാടിനെയും ആശ്രയിച്ചിരിക്കും കാണപ്പെടുന്ന വസ്തു'' എന്നും പറഞ്ഞുതുടങ്ങിയിരിക്കുന്നു.

ബാംഗളൂരിലെ 'രാമൻ റിസേർച്ച് ഇൻസ്റ്റിട്യൂട്ടിൽ' 'ലീനതാപ'ത്തെക്കുറിച്ചുള്ള പ്രശ്നങ്ങളിൽ ഗാഢമായ വിശകലനം നടത്തിയിട്ടുള്ള ഡോക്ടർ രാജേന്ദ്രഭണ്ഡാരി താഴെ പറയുന്ന സിദ്ധാന്തത്തിൽ എത്തിയിരിക്കുന്നു.

''ലീനതാപം (എൻട്രോപ്പി)' ഊർജ്ജകണങ്ങളുടെ അളവെടുക്കൽ (ക്വാൺടം മെഷർമെന്റു്), 'പശ്ചാൽഗമനമില്ലായ്മ' (ഇർറിവേർസബിലിററി) എന്നീ പ്രശ്നങ്ങളെക്കുറിച്ചു് പരമ്പരാ വിശ്വാസത്തിന്നനുസരിച്ചതല്ലാത്ത ഒരു വീക്ഷണം ഈ പ്രബന്ധത്തിൽ കൊണ്ടുവരുവാൻ നാം ശ്രമിച്ചിട്ടുണ്ടു്. ഇത്രയും കാലമായി ഊർജ്ജതന്ത്രത്തിൽ (ഫിസിക്സിൽ) ആവശ്യമെന്നോ അഭിലഷണീയമെന്നോ കരുതപ്പെട്ടിരുന്നതിൽ വളരെ കൂടുതൽ പ്രാധാന്യം ദൃശ്യസ്വരൂപനിർണ്ണയത്തിൽ ദ്രഷ്ടാവിന്നു ഈ വീക്ഷണം നൽകുന്നു. നിശ്ചിതനിയമാനുസാരമുള്ള കാലഗതിയിലൂടെ വികാസം കൊള്ളുന്ന ഒരു നിശ്ചിതരൂപത്തോടുകൂടിയ ബാഹ്യലോകം, അതിന്റെ രൂപത്തേയും അതു വിധേയമായിട്ടുള്ള നിശ്ചിതനിയമങ്ങളേയും കുറിച്ചു് കാണുന്നവനും വിചാരം ചെയ്യുന്നവനും, കണ്ടുപിടിക്കുന്നവനുമായ ഒരു ദ്രഷ്ടാവു് എന്ന വിധമുള്ള നമ്മുടെ അനുഭവത്തെക്കുറിച്ചുള്ള സാധാരണമായ വ്യാഖ്യാനം ഇതിൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. ഈ വീക്ഷണത്തിൽ 'ദൃശ്യവും ദ്രഷ്ടാവും വേർതിരിക്കുവാൻ സാദ്ധ്യമല്ലാത്ത വിധം കൂടിക്കലർന്നിരിക്കുന്നു. ഭൌതികസത്തയുടെ വിശദീകരണത്തിൽ ദർശനശ്രേണി(ലെവൽസ് ഓഫ് പെർസെപ്ഷൻ) എന്ന പുതിയ ഒരു ഘടകവും അവതരിപ്പിക്കുന്നുണ്ടു്. ഈ ദർശനശ്രേണിയിലെ ഓരോ ശ്രേണിയും ആ ശ്രേണിയിൽനിന്നുകൊണ്ടു നോക്കുന്നവനു കാണപ്പെടുന്ന അവസ്ഥകളുടെ ആകത്തുകയെ തീരുമാനിക്കുന്ന ഒരു പററം സങ്കല്പങ്ങളാലും ഊഹങ്ങളാലും ലക്ഷിതമാണു്. താൻ നിന്നു നോക്കുന്ന പടി മാറിച്ചവിട്ടിനിന്നു നോക്കുമ്പോൾ അവൻ ഗുണത്തിൽ അഥവാ സ്വഭാവത്തിൽത്തന്നെ വ്യത്യസ്തമായ ഒരു പ്രപഞ്ചത്തെ കാണുന്നു.''

സമ്പൂർണ്ണം സങ്കല്പരഹിതനായ ഒരു ദ്രഷ്ടാവിന്നു് ഒരു പ്രതിഭാസത്തേയും കാണ്മാൻ സാധിക്കയില്ല. കാരണം അയാൾ കാണുന്ന പ്രപഞ്ചത്തിന്നു് രൂപമുണ്ടായിരിക്കയില്ല എന്നു് ഒരു വാദം ഇതിൽ ഉന്നയിച്ചിട്ടുണ്ടു്. അവന്റെ സാങ്കല്പികമായ ചട്ടക്കൂടുകാരണമായി ഈ പ്രപ

ഞ്ചത്തിന്നു രൂപം (ആകൃതി) ആരോപിക്കുന്നതു് ദ്രഷ്ടാവാണ് എന്നാണ് ഇപ്പറഞ്ഞതിൻെറ ധ്വനി.'' (ഭവൻസ് ജർണൽ Vol. XXII No. 14, Feb. 1, 1976)

പ്രകൃതിയെന്നു പറയപ്പെടുന്ന അവിദ്യയാകുന്ന ഇരുട്ടിൻെറ ഉത്ഭവം മനസ്സിലാണ്. മനസ്സ് സ്വച്ഛമായി, പൂർണ്ണമായും പ്രകാശമാനമായാൽ, അതായതു് മനസ്സ് സങ്കല്പരഹിതമായി, വാസനാരഹിതമായി, നിശ്ചലമായി നശിച്ചില്ലാതായാൽ മാത്രം മനുഷ്യൻ സ്വതന്ത്രനാകും. അതുവരെ സ്വാതന്ത്ര്യം, ആ പദത്തിൻെറ അന്തിമമായ, ശ്രേഷ്ഠമായ അർത്ഥത്തിൽ ഇല്ല.

മനസ്സില്ലാതായി, പരിപൂർണ്ണസ്വാതന്ത്ര്യം കൈയ്‌വരുന്നതുവരെ, ഇരുട്ടിലൂടെ തപ്പിത്തടഞ്ഞുകൊണ്ടുള്ള പ്രയാണമാകുന്ന ജീവിതത്തിൽ അകത്തും പുറത്തുമായി ഉണ്ടെന്നു തോന്നപ്പെടുന്ന പ്രകൃതിയും പ്രകൃതിജന്യമായ ഭൂതങ്ങളും നമ്മെ നേരിടുന്നു. അവയെ സാധിക്കുന്നത്ര അറിയേണ്ടതാണ്, പ്രയോജനപ്പെടുത്തേണ്ടതും ആണ്. പലേ അറിവുകളും അനുഭവങ്ങളും – കേവലം ലൌകികങ്ങളായവ – അറിയുന്നിടത്തോളവും അനുഭവപ്പെടുന്നിടത്തോളവും മനുഷ്യൻെറ പാരതന്ത്ര്യത്തിന്നു ദൈർഘ്യവും ദൃഢതയും കൂട്ടുന്നവയാണ്. അതേ സമയം ആ അറിവുകളെ മനുഷ്യൻ വീക്ഷിക്കുന്നതുംവിലയിരുത്തുന്നതുംകൈകാര്യം ചെയ്യുന്നതുമായ രീതിയനുസരിച്ച് മനസ്സിനെ ക്രമേണ ഇല്ലായ്മചെയ്തുകൊണ്ടുവരാവുന്നതാണ്.

ധാർമ്മികവും ആദ്ധ്യാത്മികവുമായ വിജ്ഞാനശാഖകൾ – മനസ്സിനെക്കുറിച്ചുള്ള അറിവു നൽകുന്നവയാണ്; അതിനെ ഇല്ലായ്മ ചെയ്‌വാനുള്ള ആചാരാനുഷ്ഠാനങ്ങളെ ഉപദേശിക്കുന്നവയുമാണ്. അവ പാരതന്ത്ര്യത്തിൽനിന്നും മോചനം നൽകി സ്വാതന്ത്ര്യത്തോടു് അടുപ്പിക്കുന്നവയാണ്. മനസ്സാണ് അതു മാത്രമാണ് ബന്ധത്തിന്നും മോക്ഷത്തിന്നും കാരണം. ബന്ധനശാസ്ത്രങ്ങൾ എന്നും മോക്ഷശാസ്ത്രങ്ങൾ എന്നും ശാസ്ത്രങ്ങളെ തരംതിരിക്കൽ ഋഷികൾ പണ്ടുകാലത്തുതന്നെ ചെയ്തിട്ടുണ്ടല്ലൊ !

ശരീരത്തെ ആസ്പദമാക്കിക്കൊണ്ടു് 'ഞാൻ' എന്നു തോന്നുന്നിടത്തോളം കാലം ഈ പ്രപഞ്ചവും സൃഷ്ടിസ്ഥിതിപ്രളയങ്ങളും ഉണ്ടു് എന്നും, ഈ 'ഞാൻ' എന്ന തോന്നൽ അസ്തമിക്കുന്ന സമാധ്യവസ്ഥയിൽ പ്രപഞ്ചം ഇല്ലാതായി ഏകവും അദ്വയവുമായ ആത്മാനുഭൂതിയുണ്ടാകും എന്നും ശ്രീരാമകൃഷ്ണദേവൻ ആവർത്തിച്ചുപറയുന്നു. ''പലതിനെ അറിയുന്നതു് അജ്ഞാനവും ഒന്നിനെ അറിയുന്നതു് ജ്ഞാനവും'' എന്നു് ശ്രീരാമകൃഷ്ണനും, ''വിദ്യ എന്നതു തന്മതിയാണ്?'' എന്നു് ഭാഗവതവും പറയുമ്പോൾ, മനോ നാശത്തോടെ ഉണ്ടാകുന്ന നാനാത്വബോധത്തിൻെറ നാശവും ഏകത്വബോധവും ആണ് ലക്ഷ്യമാക്കപ്പെടുന്നതു്.

യഥാർത്ഥത്തിൽ ഇല്ലാത്തതും, അറിവാകുന്ന വെളിച്ചം വന്നാൽ എങ്ങോ പോയി മറയുന്നതുമായ പ്രകൃതിയേയും പ്രകൃതിജന്യങ്ങളായവയേയും കുറിച്ചുള്ള അറിവും അഭ്യാസവും ഭൗതിക ജീവിതം ക്ലേശം കുറഞ്ഞതും, സ്വസ്ഥവും സുഖകരവുമാക്കുവാൻ കൊള്ളാം. അതു് വളരെ പ്രധാനമാണുതാനും. കാരണം സ്വാസ്ഥ്യവും സുഖവുമുള്ള ശരീരവും ക്ലേശക്കുറവും ഉണ്ടെങ്കിൽ മാത്രമേ മററു സ്വാതന്ത്ര്യങ്ങൾക്കും, അന്തിമ ലക്ഷ്യമായ പൂർണ്ണസ്വാതന്ത്ര്യത്തിന്നും ശ്രമിക്കുവാൻ സാധിക്കുകയുള്ളൂ. പൂർണ്ണസ്വാതന്ത്ര്യം നേടുന്നതുവരെയുള്ള ജീവിതം ഒരു തരം രാത്രിഞ്ചരത്വം, നിദ്രാടനം മാത്രമാണ്. ആ അടനത്തിന്നു ഭൗതികവിദ്യകളും അവയുടെ അഭ്യാസവും കൊള്ളാം, വേണ്ടതുമാണ്.

സ്വാതന്ത്ര്യമാണ് ലക്ഷ്യമെങ്കിൽ, വിദ്യാഭ്യാസത്തെ അതിന്നുപായമാക്കുകയാണെങ്കിൽ, ഏതേതു വിദ്യകൾ ബന്ധിക്കുന്നവയാണ്, ഏതേതു മോചിപ്പിക്കുന്നവയാണ് എന്നു് വിലയിരുത്തിമാത്രം സ്വീകരിക്കേണ്ടതാണ്. കേവലം ലൌകികങ്ങളായ വിദ്യകൾ എല്ലാം നിദ്രാടനത്തിന്നു പ്രയോജനപ്പെടുന്നു; ബന്ധനത്തെ അതേപടി നിലനിർത്തുകയോ കൂടുതൽ മുറുക്കുകയോ ചെയ്യുന്നു. മനഃകല്പിതമാണിക്കാണുന്നതെല്ലാം. സപ്നാനർത്ഥങ്ങൾക്കും കാരണം മനസ്സാണ്. മനസ്സുള്ളിടത്തോളം കാലം പാരതന്ത്ര്യത്തിന്നറുതിയില്ല, സ്വാതന്ത്ര്യവുമില്ല. മനോനാശം, അമനീഭാവം, ആണ് സ്വാതന്ത്ര്യം. അതു നേടിത്തരുന്നതേതോ അതു വിദ്യ. 'യയാഽക്ഷരമധിഗമ്യതേ,' 'സാ വിദ്യാ തന്മതിർയയാ.' എന്ന വിദ്യയുടെ ലക്ഷണനിർവ്വചനം പ്രത്യേകം ശ്രദ്ധേയമാകുന്നു.

# വിദ്യാഭ്യാസത്തെപ്പററി

**കെ. ഭീമൻനായർ**

[ഇന്നു വിദ്യാഭ്യാസലോകത്തിൽ നടക്കുന്ന വലിയ വാദപ്രതിവാദം വിദ്യാഭ്യാസത്തിന്നു നല്കേണ്ട കാലം എന്താണെന്നതിനെപ്പററിയാണു്. അന്തിമമായി തീരുമാനിച്ചിരിക്കുന്നതു 10+2+3 എന്നാണത്രെ. ഇന്നത്തെ ഭരണാധികാരികൾക്കു് ഇതേപ്പററി വലിയ മതിപ്പൊന്നുമില്ലെങ്കിലും വിദ്യാഭ്യാസധുരന്ധരന്മാർ ഏകീകൃതശബ്ദത്തിൽ അതു് അംഗീകരിച്ചുകഴിഞ്ഞു. ഏററവും ഒടുവിൽ കിട്ടിയ വാർത്തയുടെ അടിസ്ഥാനത്തിൽ 19 സംസ്ഥാനങ്ങൾ ഈ രീതിനടപ്പാക്കിയുംകഴിഞ്ഞു. വിദ്യാഭ്യാസക്കോപ്പയിലെ കൊടുങ്കാററു കുറച്ചു കാലത്തേക്കെങ്കിലും ശാന്തമായി എന്നാണു കരുതേണ്ടതു്. ഇനി ഉടനെയൊരു വിദ്യാഭ്യാസകമ്മീഷൻ നിയമിക്കേണ്ടിവരില്ലെന്നു തോന്നുന്നു. ഈ പശ്ചാത്തലത്തിൽ]—

ഭാരതീയർക്കു വിദേശസർക്കാർ ഏർപ്പെടുത്തിയ 'വലിയ അനുഗ്രഹങ്ങളിലൊന്നാ'യ വിദ്യാഭ്യാസത്തെ ബോധപൂർവ്വം എതിർത്ത ആദ്യത്തെ ചിന്തകൻ സ്വാമി വിവേകാനന്ദനാണെന്നു തോന്നുന്നു. പക്ഷേ താൻ ആശിക്കുന്ന രീതിയിലുള്ള വിദ്യാഭ്യാസത്തിന്നു പ്രായോഗികമായ രൂപം നല്കുവാൻ ഇതരകാര്യവ്യഗ്രതകൊണ്ടാവണം ആ മഹാപുരുഷന്നു സാധിച്ചില്ല. ആ വിചാരധാരയുടെ ചുവടുപിടിച്ചു് ഒരു വിദ്യാഭ്യാസക്രമം ഉണ്ടാക്കുവാൻ ശ്രമിക്കുന്നതിന്നു പകരം അദ്ദേഹത്തിന്റെ അനുയായികൾക്കൂടി ആംഗലവിദ്യാഭ്യാസം നല്കുന്നതിന്നുള്ള കോളേജുകൾ സ്ഥാപിക്കുകയും അവയ്ക്കു പലതിന്നും അദ്ദേഹത്തിന്റെ പേരിടുകയും ചെയ്തു. ലോകപ്രസിദ്ധമായ പല രാമകൃഷ്ണ – വിവേകാനന്ദ – ശാരദാവിദ്യാലയങ്ങളും ഇംഗ്ലീഷുകാർ നല്കിയ ആശയസംഭാവനയുടെ നിഴലിൽത്തന്നെ തുടർന്നുവരുന്നു. ഇതേക്കാൾ ഖേദകരമായി വല്ലതുമുണ്ടെങ്കിൽ അതു് ഈയിടെ തുടങ്ങിയിട്ടുള്ള ട്യൂട്ടോറിയൽകോളേജുകൾ മാത്രമാണു്. സ്വാതന്ത്ര്യത്തിന്നുശേഷം മുപ്പതുകൊല്ലത്തിലകത്തു നാം നേടിയ വിദ്യാഭ്യാസവിപ്ലവം ഈ ട്യൂട്ടോറിയൽ – പാരലൽ – പ്രസ്ഥാനമാണെന്നു സലജ്ജം സമ്മതിക്കാതെ നിർവ്വാഹമില്ല.

ആംഗലവിദ്യാഭ്യാസത്തെ വെല്ലുവിളിച്ച പിന്നത്തെ രാജ്യസ്നേഹി മഹാകവി രവീന്ദ്രനാഥടാഗോർ ആയിരുന്നു. നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെ കണക്കിനു കളിയാക്കിയിരുന്ന ആ മനുഷ്യസ്നേഹി ആശയപ്രചരണംകൊണ്ടു മാത്രം തൃപ്തിപ്പെടാതെ ശാന്തിനികേതനവും അതിനോടനുബന്ധിച്ച ചില സ്ഥാപനങ്ങളും ഏർപ്പെടുത്തി തന്റെ വിചാരങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരികതന്നെ ചെയ്തു. പക്ഷേ കാലത്തിന്റെ കരങ്ങൾ അവിടെയും ശക്തി പ്രയോഗിക്കുകയും അല്പസ്വല്പ വ്യത്യാസങ്ങളോടെ മഹാനായ ഗുരുദേവന്റെ വിദ്യാഭ്യാസസ്ഥാപനവും ഡിഗ്രി നല്കാനുള്ള ഒന്നായി തരം താഴുകയും ചെയ്തു. ഇന്നു ടാഗോറിന്റെ വിദ്യാഭ്യാസ ആശയങ്ങളെ നാം വിസ്മരിക്കുകയും അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുവാൻ ടാഗോർ ട്യൂട്ടോറിയലുകൾ സ്ഥാപിച്ചു തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നു.

പിന്നെ വന്നതു സർവ്വസ്പർശിയായ രാഷ്ട്രപിതാവിന്റെ പ്രസ്ഥാനമാണു്. ദേശീയ 'അടിസ്ഥാനവിദ്യാഭ്യാസം' എന്ന പേരിൽ (അതിനെ എതിർത്തിരുന്ന ചിലർ അതിന്നു തൊഴിലിൽക്കൂടെ വിദ്യാഭ്യാസമെന്ന ഒരു പരിഹാസപ്പേർ കൊടുത്തു.) അദ്ദേഹം അടിസ്ഥാനപരമായ ചില ആശയങ്ങൾ കൊണ്ടുവന്നു; അവയെ അക്കാലത്തെ വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ അഭിപ്രായത്തിന്നു നിശ്ശങ്കം വെച്ചുകൊടുത്തു. ദേശീയ അംഗീകാരത്തോടെ അന്നത്തെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് അതിനെ സ്വീകരിക്കുകയും സേവാഗ്രാമത്തിൽ ഗാന്ധിജിയുടെ മൂക്കിൻചുവട്ടിൽത്തന്നെ അതിന്നൊരു സ്ഥാ

പനം ഏർപ്പെടുത്തി പരിശീലനത്തിന്നു വിപുലമായ ഒരുക്കങ്ങൾചെയ്യുകയും ഉണ്ടായി. 1937-ൽ കോൺഗ്രസ്സ് അധികാരത്തിൽ വന്നപ്പോഴും 1947-ൽ സ്വാതന്ത്ര്യം കൈവന്നപ്പോഴും ഭാരതത്തിന്നു ദേശീയമായ കാഴ്ചപ്പാടും സംസ്കാരവും ഉൾക്കൊള്ളുന്നതും ശാസ്ത്രസമ്മതി നേടിയതുമായ ഈ പദ്ധതി രാജ്യവ്യാപകമാക്കാനുള്ള വ്യഗ്രത പ്രകടമായി; അതിന്നുള്ള ആത്മാർത്ഥമായ ഒരുക്കങ്ങളും ഉണ്ടായി. ചില സംസ്ഥാനങ്ങളിൽ ഈ വിദ്യാഭ്യാസ വിപ്ലവം നടത്തുവാൻ ശ്രമം നടന്നു; കുറെയൊക്കെ നടപ്പാക്കുകയും ചെയ്തു.

നിർഭാഗ്യത്തിന്നു് 48 ജനവരിയിൽ രാഷ്ട്രപിതാവു വെടിയുണ്ടക്കിരയായി; അതോടെ അദ്ദേഹത്തിൻെറ പല വിചാരങ്ങളും അകാലമൃത്യു അടഞ്ഞകൂട്ടത്തിൽ വിദ്യാഭ്യാസസമ്പ്രദായവും ഉൾപ്പെട്ടു. പണ്ടുതന്നെ പണിയെടുക്കുന്നതിന്നു പ്രാധാന്യം നല്കുന്നതും സദ്യഃഫലം തരുന്നതുമായ ഈ പദ്ധതിയെ സ്വകാര്യമായി എതിർത്തിരുന്ന സാമ്രാജ്യവാദികൾ – എന്നുതന്നെ ഞാൻ പറയട്ടെ– ഈ അനുകൂലഭാവസരത്തിൽ എല്ലാ നടത്തിപ്പുകുററങ്ങളും പദ്ധതിയുടെ പിരടിയ്ക്കുവെച്ച് അതിനേയും കരിശേററി കൃതാർത്ഥരായി. ആവടിസമ്മേളനത്തിൽ അടിസ്ഥാനവിദ്യാഭ്യാസത്തെ ഭാരതത്തിൻെറ ദേശീയനയമാക്കാൻ കോൺഗ്രസ്സിൽ പ്രമേയം അവതരിപ്പിച്ച് നെഹ്രുവിൻെറയും വിദ്യാഭ്യാസധുരന്ധരന്മാരായിരുന്ന ഡോ: രാധാകൃഷ്ണൻെറയും ഡോ: സക്കീർ ഹുസ്സൈൻെറയും കാലത്തുതന്നെ രാഷ്ട്രപിതാവു നല്കിയ പാരമ്പര്യത്തിൻെറ പ്രഥമ – പ്രധാനസന്തതിയായ അടിസ്ഥാനവിദ്യാഭ്യാസം ചിതയിലേററപ്പെട്ടു. കോത്താരിക്കമ്മീഷൻ മുഖാന്തരം മരണാനന്തരക്രിയകൾ നടത്തിയ ദേശാഭിമാനികൾ ഇപ്പോൾ 10+2+3=വിദ്യാഭ്യാസം എന്ന മഹാമന്ത്രം ജപിച്ചു വിദ്യാഭ്യാസവിഷയത്തിൽ എല്ലാം ശാന്തമായും ഭംഗിയായും നടക്കുന്നുവെന്നു സ്വയം വിശ്വസിക്കുകയും മററുള്ളവരെ വിശ്വസിപ്പിക്കുകയും ചെയ്തു് ബ്രിട്ടീഷുകാരൻെറ കാലത്തെ സക്സ്സുതന്നെ നിർവ്വിഘ്നം നടത്തുകയും ചെയ്യുന്നു.

ഈ നാടിന്നു സ്വാതന്ത്ര്യത്തിന്നുശേഷം പററിയ വലിയ ദുരന്തം ഏതാണെന്നു ചോദിച്ചാൽ, വിദ്യാഭ്യാസത്തിലൂടെ ഒരു പുതുതലമുറയെ വാർത്തെടുത്തു നമ്മുടെ ദേശീയലക്ഷ്യങ്ങൾ സാക്ഷാത്കരിക്കാമെന്നു വിശ്വസിക്കുന്ന ഒരാദ്ധ്യാപകൻ എന്ന നിലയ്ക്കു ഞാൻ പറയുക ഗാന്ധിജി നല്കിയതും നാം സ്വീകരിച്ചു എന്നു നടിച്ചശേഷം ചവററുകൊട്ടയിലേയ്ക്കു തള്ളിയതുമായ ഈ നവീനവിദ്യാഭ്യാസമുറയ്ക്കു പററിയ നിർഭാഗ്യമാണ് എന്നാണ്.

1947 ആഗസ്റ്റ് 15ന്നു് ഒരു നീണ്ടരാത്രി പുലർന്നപ്പോൾ ഈ ജനത എന്തെല്ലാം ആശിച്ചു; നമ്മുടെ നേതാക്കന്മാർ നമുക്കെന്തെല്ലാം വാഗ്ദത്തം ചെയ്തു. പക്ഷേ, ഇന്നു് ആ ആശകളെവിടെ, വാഗ്ദത്തങ്ങളെവിടെ? ദാരിദ്ര്യം, അജ്ഞത, രോഗം, അസമത്വം, സഹതാപബോധമില്ലായ്മ എന്നിവയാണു സോഷ്യലിസത്തിൻെറപേരിൽ ഈ നാട്ടിൽ വളർന്നു വരുന്നതു്. ഇവയെ എതിരിടാനുള്ള സുദർശനചക്രം വ്യക്തിയേയും സമൂഹത്തേയും കരുപ്പിടിപ്പിക്കുന്ന വിദ്യാഭ്യാസം ഒന്നുമാത്രമാണ്. അതു മാററാൻ അറച്ച്, പഴയ മെക്കാളേസായ്പിൻെറ പദ്ധതിതന്നെ അല്പസ്വല്പം നീക്കുപോക്കുകളോടെ നടത്തുന്ന നാം, എന്താണു പൊയ്പോകുന്നതു് എന്നറിയുന്നില്ല.

പുരോഗതി നേടുവാൻ ആദ്യം ആവശ്യം പുരോഗതി എങ്ങോട്ടെന്നു് നിർണ്ണയിക്കുന്ന ഒരു ലക്ഷ്യമാണ്. പിന്നെ വേണ്ടതു് അതിനെ സാക്ഷാത്കരിക്കാനുതകുന്ന ശാസ്ത്രസമ്മതമായ ഒരു മാർഗ്ഗമാണ്. ആ മാർഗ്ഗം സംസ്കാരത്തിന്നും കഴിവിന്നും ഭൂതഭാവികൾക്കും അനുകൂലമായതായിരിക്കണം. ആ മാർഗ്ഗത്തിലൂടെ വിഷമങ്ങളെ തരണം ചെയ്തു സഞ്ചരിക്കുവാനുള്ള പാഥേയവും പഥികരും വേണം. ഇവയൊന്നും നമുക്കില്ല എന്നു് ഖേദപൂർവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസത്തിന്നു രാഷ്ട്രജീവിതത്തിൽ മൗലികമായ സ്ഥാനം നാം കൊടുത്തിരുന്നുവെങ്കിൽ അശാസ്ത്രീയമായ – ഉപരിതലത്തിന്നു ഘനവും പ്രാധാന്യവും കൂടിയ – ഈ വിദ്യാഭ്യാസംമൂലം മോഹത്തിൻെറ പിറകേ നാം പായുകയും ഇത്രയും പ്രയത്നവും പണവും കാലവും പാഴാക്കുകയും ചെയ്യുമായിരുന്നില്ല. അങ്ങനെ നോക്കുമ്പോൾ നാം ഇന്നും ഒന്നാംതരം അടിമകൾതന്നെയാണെന്നു സിദ്ധിക്കുന്നു.

മൗലികമായ ലക്ഷ്യമുള്ള വിദ്യാഭ്യാസമല്ല ഇന്നത്തേതു്. അങ്ങനെയൊരു ലക്ഷ്യം ആദ്യം

സമ്പാദിക്കേണ്ടിയിരിക്കുന്നു. ഭൗതികമായും വൈകാരികമായും ബുദ്ധിപരമായും ആദ്ധ്യാത്മികമായും ഉന്നമനത്തിന്നു ലക്ഷ്യംവെയ്ക്കുന്ന, സാർവ്വജനീനമായ ഒരു വിദ്യാഭ്യാസം ഈ നാട്ടിൽ നടപ്പാക്കുമെന്നു ചങ്കുറപ്പോടെ പറയുകയും അതിന്നു് എല്ലാ വിധത്തിലും ഭയരഹിതമായി ഇറങ്ങുകയും ചെയ്യേ പററൂ. ജീവിതാവശ്യങ്ങളെ അടിസ്ഥാനപരമായും ആവശ്യത്തിന്നനുസരിച്ചു് പിന്നീടു് വിഭിന്നമായും വിലയിരുത്തി അവ നേടുവാനുള്ള കുശലത ശാസ്ത്രീയമായി നേടാനുള്ള പദ്ധതികൾ ആവിഷ്കരിച്ചു് അതു സ്ഥലകാലകലഭേദമെന്യേ എല്ലാവർക്കും നല്കണം. അതു ജീവിതസ്പർശിയാവണമെങ്കിൽ ജീവിതത്തിൽക്കൂടെത്തന്നെ കൊടുക്കണമെന്നു മനഃശാസ്ത്രവും വിദ്യാഭ്യാസശാസ്ത്രവും നിർബ്ബന്ധിക്കുന്നു. ജീവിതം വ്യക്തി, സമൂഹം, പ്രകൃതി എന്നിവയുടെ പരസ്പരബന്ധത്താൽ അതു പൂരകമാവുന്നതാണു്. അവയ്ക്കെല്ലാം തുല്യപ്രാധാന്യം കൊടുക്കണം. ആത്മവിശ്വാസമാവണം പരാശ്രയമാവരുതു് അതിന്റെ ഊന്നുവടി. പ്രായോഗികകാര്യങ്ങളിലൂടെയാണു് മനുഷ്യൻ പുതിയ വിജ്ഞാനമണ്ഡലങ്ങൾ തേടേണ്ടതു്. സമൂഹത്തിന്നു് അതിൽ പങ്കുവേണം; വ്യക്തിയുടെ പ്രത്യേകതകൾ കണക്കിലെടുക്കണം. തറവാടിത്തം, പണം, വ്യക്തിയുടെ വ്യാമോഹങ്ങൾ, ഇവയ്ക്കൊന്നും അത്തരം ദേശീയ വീക്ഷണത്തിൽ സ്ഥാനമുണ്ടാവരുതു്. അപ്പോഴേ അതു വിപ്ലവാത്മകവും ആവശ്യത്തിന്നും ആശയ്ക്കും ഒത്തതും ആവൂ. എന്നോ ആരോ പറഞ്ഞുതന്ന, തടിയനക്കാൻ മടിയുണ്ടാക്കുന്ന, ഉടുപ്പിൽ തുന്നിച്ചേർക്കുന്ന വിദ്യാഭ്യാസം തുത്തെറിയുവാനുള്ള നെഞ്ഞൂക്കു് നാം എന്നു നേടും ?

വിദ്യാഭ്യാസം ജീവിതത്തിൽ നിർണ്ണായകമായ പങ്കുവഹിയ്ക്കുന്ന ഒന്നാണു്. അതിനെയിട്ടു പന്തുതട്ടിയാൽ, അതും ലക്ഷ്യബോധമില്ലാതെ, നശിക്കുന്നതു നാടുമുഴുവനുമാണു്. ഇന്നുകാണുന്ന അനൈക്യം, അനവധാനത, അസമത്വം, സ്വാർത്ഥം, തൻപോരിമ, ഇവയെയെല്ലാം ബോധപൂർവ്വം നാം നമ്മുടെ നിലവിലുള്ള വിദ്യാഭ്യാസത്തിലൂടെ വളർത്തിയെടുക്കുകയാണെന്നു പറയാൻ സംശയിക്കുകയും പേടിയ്ക്കുകയുംവേണ്ട. ഇതു മാററുകതന്നെ വേണം.

വിവേകാനന്ദനും ടാഗോറും ഗാന്ധിയും മററു ചിന്തകന്മാരും പറഞ്ഞ രീതിയിലുള്ള ഒരു വിദ്യാഭ്യാസം നടപ്പാക്കി നാം എന്നാണു് ഈ നാടിന്നു മോക്ഷം നൽകുക? ഈ വൈകിയ വേളയിലെങ്കിലും നാം ബോധവാന്മാരാവുകയില്ലേ ?

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത !

---

# ശ്രീശാരദാകീർത്തനം

## എം. എം. ബാലകൃഷ്ണൻ

രാഗം കല്യാണി താളം—മിശ്രചാപ്പു്

പല്ലവി: വന്ദേ ജഗജ്ജനനീം നിത്യകല്യാണവാണീം
ഭക്തചിത്തോല്ലാസിനീം ദേവീം ശാരദാ–
മണീം. (വന്ദേ...)

അനുപല്ലവി: ശ്യാമസുന്ദരീസുതാം ശരദിന്ദുമന്ദസ്മിതാം
ശമദമസമന്വിതാം ശാന്താം ശരണ്യാം
ശിവാം. (വന്ദേ...)

ചരണം: ശുഭ്രവസ്ത്രാലംകൃതശോഭിതകളേബരാം
നിരവധിഭക്തവൃന്ദവന്ദിതപദാംബുജാം
കാമകാഞ്ചനമുക്താം കാമിതഫലപ്രദാം
ശ്രീമഹാഭാവമഗ്നരാമകൃഷ്ണവല്ലഭാം
(വന്ദേ....)

# പ്രാചീനഭാരതീയവിദ്യാഭ്യാസം

എ. കരുണാകരമേനോൻ

പ്രാചീനഭാരതീയരുടെ ദേശീയബോധം ഭൂമിശാസ്ത്രപരമായ പരിധികൾക്കുള്ളിൽ ഒതുങ്ങിനിൽക്കുന്ന ഒന്നായിരുന്നില്ല. നേരെമറിച്ച് ആ പരിധികളെയെല്ലാം അതിലംഘിച്ച് ആശയങ്ങളുടേയും ആദർശങ്ങളുടേയും വളർച്ചയോടൊപ്പം വളർന്നും വികസിച്ചുംകൊണ്ടിരുന്ന അതിവിശാലമായ ഒന്നായിരുന്നു. ഭാരതഭൂമിയെ ഒരു രാജ്യമായിട്ടല്ല മഹത്തായ ഒരു ആദ്ധ്യാത്മിക സംസ്കാരത്തിൻെറ പര്യായമായിട്ടാണ് പ്രാചീനഭാരതീയർ കരുതിയിരുന്നത്. ജീവിതത്തിൻെറ എല്ലാ വശങ്ങളേയും, രാഷ്ട്രീയ സാമ്പത്തികസാമുദായികപ്രശ്നങ്ങളെപ്പോലും, ഈ ആത്മചിന്ത സാരമായി സ്പർശിച്ചിരുന്നു എന്നുള്ളതാണ് ആർഷസംസ്കാരത്തിൻെറ പ്രത്യേകതതന്നെ. അന്നത്തെ വിദ്യാഭ്യാസത്തിൻെറ അടിസ്ഥാനവും ഇതുതന്നെയായിരുന്നു.

ജീവിതത്തിൻെറ പരമലക്ഷ്യമായി പ്രാചീന ഭാരതീയർ കരുതിയിരുന്നത് ജനനമരണാദിക്ലേശങ്ങളിൽനിന്നു രക്ഷനേടുകയെന്നുള്ളതായിരുന്നു. ജനനമരണാദികൾ സാക്ഷാത്തായ ഏതോ ഒരു പരമസത്യത്തിൻെറ ഭാവഭേദങ്ങൾ മാത്രമാണെന്നും അവയിൽനിന്നു രക്ഷനേടുന്നതിനുള്ള ഏകമാർഗ്ഗം വ്യക്തികൾ വളർന്നുവളർന്ന് നാശമോ, മാററമോ ഇല്ലാത്ത സാക്ഷാത്തായ ആ പരമസത്യത്തിൽ ലയിക്കുക മാത്രമാണെന്നും അവർ വിശ്വസിച്ചു. അതുകൊണ്ട് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമായി അവർ കണക്കാക്കിയിരുന്നത് ചിത്തവൃത്തി നിരോധം, അല്ലെങ്കിൽ ക്ഷണികങ്ങളായ ബാഹ്യവസ്തുക്കളുമായി സമ്പക്കം പുലർത്തുന്ന മാനസികവ്യാപാരങ്ങളെ തടയുക, മാത്രമായിരുന്നു. ബാഹ്യവസ്തുക്കളുമായി സമ്പക്കം പുലർത്തിക്കൊണ്ട് എല്ലാററിലും ഉപരിയായ ആത്മജ്ഞാനം അല്ലെങ്കിൽ ആത്മാനുഭൂതി സാദ്ധ്യമല്ലാത്തതിനാൽ മനസ്സിനെ ബാഹ്യവസ്തുക്കളിൽനിന്നു പിൻവലിച്ച് അന്തർമുഖമായി പ്രവർത്തിപ്പിക്കുകയാണ് പ്രാചീന ഭാരതീയർ ചെയ്തിരുന്നത്. മനുഷ്യൻെറ ദർശനശക്തി കേവലം പഞ്ചേന്ദ്രിയങ്ങൾകൊണ്ടും മസ്തിഷ്കംകൊണ്ടും മാത്രം നിയന്ത്രിക്കാവുന്ന ഒന്നല്ലെന്നു ബോധ്യം വന്നപ്പോൾ ജ്ഞാനസമ്പാദനത്തിന്ന് അവർ ഇതരമാർഗ്ഗങ്ങൾ ആരാഞ്ഞു കണ്ടുപിടിച്ചു. മനസ്സിനെ ബാഹ്യജ്ഞാനംകൊണ്ടു നിറയ്ക്കുന്ന ഒരു മാർഗ്ഗമായിരുന്നില്ല അത്. നേരെമറിച്ചു അതു മനസ്സിനെത്തന്നെ ശാസ്ത്രീയമായി പരിശീലിപ്പിക്കുന്ന ഒരു മാർഗ്ഗമായിരുന്നു; ശരിയായ സംയമനംകൊണ്ടും ധ്യാനംകൊണ്ടും ആത്മാവിനെ പുനഃസംഘടിപ്പിക്കുന്ന യോഗമാർഗ്ഗമായിരുന്നു. ബാഹ്യമായ അറിവു സമ്പാദിക്കുന്നതിന്നുള്ള ശ്രമത്തിൽ മനസ്സ് ബാഹ്യവസ്തുക്കളുമായി ബന്ധം പുലർത്തുകയും ആ ബന്ധം ആത്മാവിനെ ദൂഷിപ്പിക്കുകയും ചെയ്യുന്നു. ഈ ബന്ധത്തിൽനിന്നു മോചനം ലഭിക്കണമെങ്കിൽ മനസ്സിലേക്കുള്ള ബാഹ്യവസ്തുക്കളുടെ പ്രവാഹത്തെ തടയണം. അങ്ങനെ വിദ്യാഭ്യാസംകൊണ്ട് അവർ ഉദ്ദേശിച്ചിരുന്നതു ബാഹ്യലോകത്തിൻെറ ഒരു തരത്തിലുള്ള പ്രലോഭനങ്ങളുമേല്ക്കാതെ മനസ്സിനെ അന്തർമുഖമായി പ്രവർത്തിപ്പിച്ചു പരിശീലിപ്പിക്കുകയും എല്ലാ ജ്ഞാനത്തിൻേറയും മൂലമായ ബ്രഹ്മജ്ഞാനം അനുഭവസിദ്ധമാക്കുകയുമായിരുന്നു.

അത്തരത്തിലുള്ള വിദ്യാഭ്യാസം തികച്ചും വ്യക്തിപരമായിരുന്നു; ഏററവും അടുത്ത ഗുരുശിഷ്യബന്ധത്തിന്മേൽ അടിയുറച്ചതായിരുന്നു. സാമാന്യവിദ്യാഭ്യാസം മാത്രമല്ല, എല്ലാ തരത്തിലുള്ള സാങ്കേതികവിദ്യാഭ്യാസംപോലും ഈ ഗുരുശിഷ്യബന്ധത്തിന്മേൽ കെട്ടിപ്പടുത്തതായിരുന്നു. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ വളർന്നുവന്ന പ്രാചീനഭാരതീയസംസ്കാരത്തിൽ സാങ്കേതികവിദ്യാഭ്യാസത്തിന്ന് അത്യുന്നതമായ ഒരു സ്ഥാനമുണ്ടായിരുന്നുവെന്നുമുള്ളതു് ഒരിക്കലും വിസ്മരിക്കാവുന്നതല്ല. ഉപനയനം

എന്ന ഔപചാരികമായ ഒരു ചടങ്ങോടുകൂടിയായിരുന്നു ഈ ഗുരുശിഷ്യബന്ധം ആരംഭിച്ചിരുന്നതു്. അതു വെറും ചടങ്ങുമാത്രമായിരുന്നില്ല. ആദ്ധ്യാത്മികമായ വലിയ ഒരു പ്രാധാന്യം അതിനുണ്ടായിരുന്നു. ഗുരുനാഥൻ ശിഷ്യനെ തന്നിലേക്കു സ്വീകരിച്ചു് തൻെറ സവ്വശക്തികളും അയാളിലേക്കു പ്രവേശിപ്പിച്ചു് അയാൾക്കു് ഒരു പുനർജന്മം കൊടുക്കുന്നു എന്നാണു് സങ്കല്പം. അങ്ങനെ ശിഷ്യൻ ഒരു ദ്വിജനായിത്തീരുന്നു. ഉപനയനത്തോടുകൂടി ആരംഭിക്കുന്ന വിദ്യാഭ്യാസം, അതൊരു ജീവിതരീതിയാണെന്നു സൂചിപ്പിക്കുന്ന ബ്രഹ്മചയ്യം എന്ന പദംകൊണ്ടാണു് അറിയപ്പെട്ടിരുന്നതു്.

ആ സമ്പ്രദായത്തിൽ ശിഷ്യൻതന്നെയാണു് ഗുരുവിനെ തേടിപ്പിടിച്ചിരുന്നതു്. ഗുരുവിൻെറ കുടുംബത്തിലെ ഒരു അംഗം എന്ന നിലയിൽ ശിഷ്യൻ അവിടെത്തന്നെ താമസിച്ചാണു് പഠിച്ചിരുന്നതു്. ഗുരുനാഥൻ ശിഷ്യനെ പുത്രനിവ്വിശേഷമായ സ്നേഹത്തോടുകൂടി സംരക്ഷിച്ചുപോന്നു. ഗുരുഭവനംതന്നെയായിരുന്നു വിദ്യാലയം; അതു് ജീവിതവുമായി ഒരു ബന്ധവുമില്ലാത്ത കൃത്രിമമായ ഒരു സ്ഥാപനമായിരുന്നില്ല. പട്ടണങ്ങളുടെ ബഹളങ്ങളിൽനിന്നെല്ലാം അകന്നു ശാന്തമായ ഒരന്തരീക്ഷത്തിൽ, ഏകാന്തതയിൽ, പ്രവത്തിച്ചിരുന്ന, ആഷ്സംസ്കാരത്തിൻെറ ഉറവിടമായ ആശ്രമങ്ങളായിരുന്നു അവ. അവിടെ ശിഷ്യൻ ഗുരുവിനോടൊന്നിച്ചു ജീവിച്ചു് ഗുരുവിൻെറ പരിശുദ്ധമായ ജീവിതരീതിയും ജ്ഞാനസമ്പാദനമാഗ്ഗവും നേരിട്ടു കണ്ടറിഞ്ഞു് അനുഭവസിദ്ധമാക്കുകയാണു് ചെയ്തിരുന്നതു്. കേവലം ഔപചാരികമായ അദ്ധ്യാപനംകൊണ്ടു സാധിക്കാവുന്ന കായ്യമല്ല ഇതു്.

വ്യവസായത്തിനെന്നപോലെ വിദ്യാഭ്യാസത്തിലും ഗാഹികസമ്പ്രദായത്തിലാണു് ഭാരതഭൂമി പണ്ടുതന്നെ വിശ്വസിച്ചിരുന്നതു്. ഒരേ സ്ററാൻേറർഡിലുള്ള വളരെയധികം സാധനങ്ങളെ വലിയ വലിയ യന്ത്രശാലകളിൽനിന്നോ വിദ്യാലയങ്ങളിൽനിന്നോ വാർത്തു വിടുന്നതിൽ ഇന്ത്യ വിശ്വസിച്ചിരുന്നില്ല. മനുഷ്യനെ മനുഷ്യനായി ഉയത്തുകയാണു് വിദ്യാഭ്യാസംകൊണ്ടു സാധിക്കേണ്ടതു് എങ്കിൽ ഗുരുനാഥൻ ശിഷ്യനിൽ വ്യക്തിപരമായി ശ്രദ്ധചെലുത്തിയേതീരൂ. ഏററവും അടുത്ത ഗുരുശിഷ്യബന്ധമില്ലെങ്കിൽ ആ ശ്രദ്ധ ഒരിക്കലും സാദ്ധ്യമല്ല. ആധുനികവിദ്യാലയങ്ങളിൽ വ്യക്തികളെ അല്ല ക്ലാസുകളെ ആണു് പഠിപ്പിക്കുന്നതു്. എല്ലാ രോഗികൾക്കും ഒരേ ഒരു സ്ററാൻേറർഡു് ചികിത്സ നിശ്ചയിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ല. വെറും ശാരീരികരോഗങ്ങളെ സംബന്ധിച്ചുപോലും ഇതു സാദ്ധ്യമല്ലാത്ത സ്ഥിതിക്കു് അതിസൂക്ഷ്മങ്ങളായ മാനസികവ്യാപാരങ്ങളെ സംബന്ധിച്ചു് ഇതു് ഒരിക്കലും ഒട്ടും തന്നെ സാദ്ധ്യമല്ല. തീച്ചയായും വിദ്യാഭ്യാസം ഒരേ ഒരു സ്റ്റാൻേറർഡിൽ വാത്തെടുക്കാവുന്ന വസ്തുവല്ല.

വിദ്യാഭ്യാസം വ്യക്തിപരമായിരുന്നതിന്നു മനഃശാസ്ത്രപരമായും മററും പല കാരണങ്ങളും ഉണ്ടു്. ഓരോ വ്യക്തിയും ഭിന്നങ്ങളായ ''ബിഹേവിയർ പാറേറൺസി''ൽ പെടുന്നതുപോലെതന്നെ അവക്കു ഭിന്നങ്ങളായ ''പെർസനാലിററി''മുണ്ടു്. ഈ വ്യത്യാസമനുസരിച്ചു വ്യക്തികളുടെ സാമുദായികവും ബുദ്ധിപരവുമായ പ്രവത്തനങ്ങൾ വ്യത്യാസപ്പെട്ടിരിക്കും. ഒരു പൊതുസമ്പ്രദായംകൊണ്ടു ശ്രമവും ചിലവും ലഘൂകരിക്കാൻ സാധിച്ചേക്കാമെങ്കിലും ആത്മവികസനത്തെ അതു് ഒരിക്കലും സഹായിക്കയില്ല. മാത്രമല്ല ഓരോ വ്യക്തിക്കും അവരുടെ പാരമ്പയ്യങ്ങളും അവർ വളന്നുവരുന്ന സാമുദായികസാഹചയ്യങ്ങളും അനുസരിച്ചു ഭിന്നങ്ങളായ വികാരങ്ങളും വീക്ഷണഗതികളും ചിന്താഗതികളും ഉള്ളതുകൊണ്ടു് ഒരു പൊതുസ്കീം പെർസനാലിററിയെ വികസിപ്പിക്കുന്നതിനു പകരം അതിനെ വികൃതമാക്കുകയാണു് ചെയ്യുക. മാതാപിതാക്കന്മാരുടെ വിദ്യാഭ്യാസവും അവരുടെ തൊഴിലും സന്താനങ്ങളുടെ ബുദ്ധിപരമായ കഴിവിൻെറ നിലവാരം ഏതാണ്ടു നിണ്ണയിക്കുന്നുണ്ടെന്നു തെളിഞ്ഞിരിക്കുന്ന സ്ഥിതിക്കു് വിദ്യാഭ്യാസം വ്യക്തിപരമായിരിക്കണം എന്നു പറയുന്നതിൽ വളരെ ന്യായമുണ്ടു്.

ഈ ഗുരുശിഷ്യബന്ധത്തിനു മറെറാരു ധാമ്മികവശംകൂടിയുണ്ടു്. പുതിയ പുതിയ അനുഭവങ്ങൾ അല്ലെങ്കിൽ അനുഭൂതികൾ കൈവരു

ത്തലാണല്ലോ വിദ്യാഭ്യാസംകൊണ്ടു സാധിക്കു ന്നതു്. ഗുരുവിനോടൊപ്പം ജീവിച്ച് ഗുരുവി ൻെറ അനുഭൂതികളിൽ പങ്കുകൊള്ളുന്നതുകൊണ്ടു് ശിഷ്യൻെറ മാനസികവളച്ച് നിർബാധമാ യും സ്വതന്ത്രമായും സാധിക്കുന്നു. അനാശാസ്യ ങ്ങളായ സ്വാധീനശക്തികളിൽനിന്നു ശിഷ്യൻ സംരക്ഷിക്കപ്പെടുന്നു. ഒരു മഹാസമുദ്രത്തിലെ വെറും തുള്ളിയെന്നപോലെയല്ലാതെ തൻെറ വ്യക്തിത്വം തികച്ചും മാനിക്കപ്പെടുന്ന കുടുംബത്തിലെ അംഗമെന്ന നിലയ്ക്കു ശിഷ്യൻ തികച്ചും ആത്മവിശ്വാസമുള്ള ഒരുവനായി വളരുന്നു.

ചുററുപാടുകൾക്കും ഈ വിദ്യാഭ്യാസത്തിൽ വലിയൊരു സ്ഥാനമുണ്ടു്. ആത്മജ്ഞാനത്തെ ഉണർത്തുന്നതിനു പററിയ ചുററുപാടുകളിലാ ണു് ഗുരുഭവനം സ്ഥിതിചെയ്തിരുന്നതു്. ശി ഷ്യൻെറ ദിനചര്യയിലെ ഒന്നാമത്തെ കൃത്യം കാട്ടിൽപോയി വിറകു കൊണ്ടുവരലായിരുന്നു. ഗുരുഭവനത്തിലെ പരിപാവനമായ അഗ്നി ജ്വലിപ്പിക്കുന്നതിനുള്ള വിറകായിരുന്നു അതു്; മനസ്സിൽ പാവനമായ വെളിച്ചം ഉദിപ്പിക്കുന്ന തിനുള്ള വിറകായിരുന്നു അതു്. അഗ്നിയെ സന്തോഷിപ്പിക്കുന്നതിനു വിശിഷ്ടസാമഗ്രി കൾ ആഹുതിചെയ്യുന്നതിൽ വലിയ ആത്മീയ പ്രാധാന്യമുണ്ടു്. പ്രപഞ്ചത്തെ സൃഷ്ടിച്ചു സംര ക്ഷിക്കുന്നതിനു കാരണമായ ഏററവും വലിയ ആത്മത്യാഗത്തെ ആണു് അതു് അനുസ്മരിപ്പി ക്കുന്നതു്. ആത്മത്യാഗംകൊണ്ടു് ജീവിതത്തെ ശോഭനമാക്കുക എന്ന മഹത്തായ പാഠമാണു് അതു പഠിപ്പിക്കുന്നതു്.

ശിഷ്യൻെറ അടുത്ത പ്രവൃത്തി ഗുരുവിൻെറ കുടുംബകാര്യം നോക്കുക, ഗുരുഭവനത്തിലെ കന്നുകാലികളെ സംരക്ഷിക്കുക, ഇവയായി രുന്നു. ശിഷ്യനിൽ സ്വാശ്രയശീലം വളർത്തുന്ന തിനു് ഇതു സഹായിച്ചു. അതോടൊപ്പം ഗുരു നാഥനുവേണ്ടിയും മററു സഹോദരാധ്യേതാ ക്കൾക്കുവേണ്ടിയും എന്തു സേവനപ്രവൃത്തിയും ചെയ്യുവാനുള്ള സന്നദ്ധതയും അതു പ്രകടമാക്കി. കന്നുകാലിസംരക്ഷണം തൊഴിലിലൂടെ വി ദ്യാഭ്യാസം സാധിക്കുക എന്ന മഹത്തായ ലക്ഷ്യ ത്തെ ആണു് സൂചിപ്പിക്കുന്നതു്. കന്നുകാലി വളർത്തൽ ഇന്ത്യയിലെ ഏററവും പുരാതനമായ ഒരു വ്യവസായമായിരുന്നു എന്നുള്ളതു വിസ്മരി ക്കത്തക്കതല്ല. പശുവിനെ അമ്മയായിക്കരു തുന്ന ഇന്ത്യക്കാർക്കു് പശുവിനോടു ബന്ധപ്പെട്ട ഭവനവും വിദ്യാലയവും പാവനമാണെന്നു പറ യേണ്ടതില്ലല്ലോ. പശുവിനെ സ്നേഹിക്കുന്ന തിനും പാൽവ്യവസായത്തെ സംബന്ധിച്ച സകല അറിവുകളും സമ്പാദിക്കുന്നതിനും അ തോടൊപ്പംതന്നെ തുറന്ന അന്തരിക്ഷത്തിൽ നല്ല വ്യായാമം ലഭിക്കുന്നതിനും ശിഷ്യന്മാർക്കു് ഇതുകൊണ്ടു സൌകര്യം കിട്ടുന്നു. വലിയ മഹ ർഷിമാർക്കുപോലും അവരുടെ ഏററവും മികച്ച ആത്മജ്ഞാനസമ്പാദനത്തിൻെറ അസ്ഥിവാര മിട്ടതു് ഈ വ്യവസായത്തിലുള്ള പരിശീലന മായിരുന്നു എന്നു പറയാം. അക്കാലത്തെ മിക്ക ഋഷികുടുംബങ്ങളിലും പല തൊഴിലിലും പ്ര വീണന്മാർ ഉണ്ടായിരുന്നുവെന്നുള്ളതുകൊണ്ടു്, ഏററവും മഹത്തായ വിദ്യാഭ്യാസവും തൊഴിൽ പരിശീലനവും തമ്മിൽ ഒരു പൊരുത്തക്കേടു മില്ലെന്നും, ഒന്നു മറേറതിനെ കൂടുതൽ ബലപ്പെ ടുത്തുകമാത്രമേ ചെയ്യുകയുള്ളവെന്നും ഉള്ള തത്ത്വം ഇവിടെ പണ്ടേതന്നെ അംഗീകരിച്ചിരു ന്നുവെന്നു തെളിയുന്നുണ്ടു്.

ശിഷ്യൻെറ മറെറാരു ചുമതല ഭിക്ഷ യാചി ക്കലായിരുന്നു. തനിക്കുവേണ്ടിയല്ല, തൻെറ വിദ്യാലയത്തിനുവേണ്ടിയുള്ള ഈ യാചന ശിഷ്യനിൽ ഒരു സേവനസന്നദ്ധതയും ത്യാഗ ബുദ്ധിയും ഉണ്ടാക്കുന്നു. മാത്രമല്ല അതോടൊപ്പം തന്നെ തൻെറ അഹംബുദ്ധിയുടെ ശക്തി കുറയു കയും അനാവശ്യങ്ങളായ ആഗ്രഹങ്ങളും വികാ രങ്ങളും തലപൊക്കാതെ നോക്കുവാൻ ശി ഷ്യനു് സാധിക്കുകയും ചെയ്യുന്നു. ചുററുപാടു മുള്ള ജീവിതത്തോടു താരതമ്യപ്പെടുത്തുമ്പോൾ എത്രയോ സുരക്ഷിതമാണു് തൻെറ നിലയെന്നു ശിഷ്യനു ബോധ്യപ്പെടുന്നു. ബാഹ്യലോക മായി ബന്ധപ്പെടാത്ത ഒരു ബന്ധം പുലർത്തു വാനും അങ്ങനെ ബന്ധമില്ലാത്ത സ്വതന്ത്രമായ ഒരു ജീവിതം നയിച്ച് അതുവഴി ആത്മാനു ഭൂതി കൈവരുത്തുവാനും ശിഷ്യനു സാധിക്കു ന്നു. ലോകത്തിൽനിന്നു് അകന്നുനിന്നുകൊണ്ടു് ലോകവുമായി ഇടപെടുന്നതു പുരുഷനും പ്രകൃതി യും തമ്മിൽ ഇണങ്ങിച്ചേരുന്നതിനു സമമാണു്.

ഈ വിദ്യാഭ്യാസത്തിൽ വെറും പഠനത്തിനു വലിയ പ്രാധാന്യം ഉണ്ടായിരുന്നില്ല. ഉപനിഷ

ത്തുകളിൽ വിദ്യാഭ്യാസത്തിനു മൂന്നു ഘട്ടങ്ങൾ കല്പിച്ചു കാണുന്നുണ്ട്. ശ്രവണം, മനനം, നിദിദ്ധ്യാസനം ഇവയാണ് ഈ ഘട്ടങ്ങൾ. അദ്ധ്യാപകൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കലാണു ശ്രവണം. ഇങ്ങനെ പരമ്പരയായ ഗുരുശിഷ്യന്മാർവഴി വാങ്മൂലമായിട്ടാണ് ഇന്ത്യക്കു അതിന്റെ പ്രാചീനസംസ്കാരം സംരക്ഷിച്ചു വളർത്തുവാൻ സാധിച്ചിട്ടുള്ളത്. ഇങ്ങനെ സംഭരിച്ചു വിനിമയം ചെയ്തുപോന്ന ജ്ഞാനത്തെ ശ്രുതി എന്നാണു പറഞ്ഞിരുന്നത്. സൂത്രരൂപത്തിൽ (അതായത് ഏററവും ഗഹനമായ ആശയങ്ങൾ ഏററവും ചുരുങ്ങിയ പദങ്ങളിൽ കൊള്ളിച്ചു) ആണ് ആശയങ്ങൾ വിനിമയം ചെയ്തിരുന്നത്. അതിന് ഏററവും ഉത്തമമായ ഉദാഹരണം മന്ത്രങ്ങളിൽവെച്ചു ശ്രേഷ്ഠതമമായ ''ഓം'' ആണ്. പുസ്തകരൂപത്തിൽ ഗ്രന്ഥശാലകളിൽ ശേഖരിച്ചുവെക്കാവുന്ന ഒന്നായിട്ടല്ല അന്ന് അറിവിനെ കണക്കാക്കിയിരുന്നത്. ഗുരുനാഥൻതന്നെയായിരുന്നു ഗ്രന്ഥശാല. വളരെക്കാലത്തേയ്ക്കു വേദങ്ങൾ ഗ്രന്ഥരൂപത്തിൽ എഴുതിവെക്കുന്നതു വലിയ അധർമ്മമായിട്ടാണ് കരുതിയിരുന്നത്. കാരണം അന്നു പഠിക്കുക എന്നുവെച്ചാൽ ഇന്നത്തെപ്പോലെ പുസ്തകപാരായണമായിരുന്നില്ല, അനുഭവിച്ചറിയുകയായിരുന്നു. അതിനും പുറമെ വെറും ശബ്ദത്തിനുതന്നെ വലിയ പ്രാധാന്യം കല്പിച്ചിരുന്നു. ശബ്ദത്തെ ബ്രഹ്മമായിട്ടാണ് കണക്കാക്കിയിരുന്നത്.

ഗുരുനാഥന്റെ വാക്കുകൾ ശ്രദ്ധിക്കുന്നതിനെ തുടർന്നു പഠിച്ച വിഷയങ്ങളെക്കുറിച്ചു മനനം നടന്നിരുന്നു. മനനംകൊണ്ടു പഠിച്ച വാക്കുകളുടെ അർത്ഥം ബുദ്ധിപരമായി മാത്രം ഗ്രഹിക്കാൻ കഴിയുന്നു. അതുകൊണ്ട് മനനത്തെ തുടർന്നു യാഥാർത്ഥ്യത്തെ അനുഭവസിദ്ധമാക്കുന്ന പരമധ്യാനം അല്ലെങ്കിൽ നിദിദ്ധ്യാസനം നടക്കുന്നു. സത്യത്തെ ബുദ്ധികൊണ്ടറിയുന്നതും അനുഭവസിദ്ധമാക്കുന്നതും രണ്ടാണ്. ഈ അനുഭവസിദ്ധിയെ ദർശനം എന്നാണ് പറഞ്ഞുവന്നിരുന്നത്. ആത്മാവിനെ നേരിട്ടു കാണുക എന്നാണതിന്റെ അർത്ഥം; അതായതു ബാഹ്യമായി കാണുന്ന വൈവിധ്യത്തിൽ അന്തർലയിച്ചുകിടക്കുന്ന ഏകമായ സത്യത്തിന്റെ അനുഭവം എന്നർത്ഥം. ഏററവും മഹത്തായ ധ്യാനംകൊണ്ടുമാത്രമേ ഇതു സാദ്ധ്യമാകുകയുള്ളു. ഈ ധ്യാനത്തിലേക്കു് എത്തിച്ചേരുന്നതിന് ഉപനിഷത്തുകൾ ചില മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. അതിനെ ഉപാസനകൾ എന്നു പറയുന്നു.

പരമമായ ധ്യാനംകൊണ്ടല്ലാതെ പാണ്ഡിത്യംകൊണ്ടൊന്നും ജീവിതലക്ഷ്യമായ ആത്മജ്ഞാനത്തിലെത്തിച്ചേരുന്നതല്ലെന്നും ആത്മജ്ഞാനംകൊണ്ടല്ലാതെ ഈ ലോകത്തിലെ ക്ലേശങ്ങളെ ജയിക്കുവാൻ സാദ്ധ്യമല്ലെന്നും പ്രാചീനഭാരതീയർ ദൃഢമായി വിശ്വസിച്ചിരുന്നു. എണ്ണമററ ക്ലേശങ്ങളിൽ പെട്ടുഴലുന്ന ഇന്നത്തെ ലോകത്തിന്റെ പാദങ്ങളിൽ ഇന്ത്യയ്ക്കു് അർപ്പിക്കാനുള്ളതു സനാതനമായ ഈ സന്ദേശമാണ്. ലോകത്തിനു ശാശ്വതമായ സമാധാനവും ശാന്തിയും നല്കുന്നതിനു പററിയ ഒരു സന്ദേശമുണ്ടെങ്കിൽ അതു് ഇതുമാത്രമാണ്.

പ്രാചീനവിദ്യാഭ്യാസത്തിന്റെ ആദർശങ്ങളിൽനിന്നും ആശയങ്ങളിൽനിന്നും ഇന്ത്യ ഇന്നു വളരെ അകന്നുകഴിഞ്ഞിരിക്കുന്നു. പല പുതിയ ആശയങ്ങളും, ആദർശങ്ങളും, സമ്പ്രദായങ്ങളും ഇതിനകം ഇവിടെ കടന്നുകൂടിയിട്ടുണ്ട്. എല്ലാം കൂടി കുഴഞ്ഞുമറിഞ്ഞു വ്യക്തമായ ഒരു ലക്ഷ്യം കാണാതെ നാം ഇന്ന് ഇരുട്ടത്തു കിടന്നു തപ്പുകയാണ്. സ്വതന്ത്രഇന്ത്യയ്ക്കു പരിഹാരം കാണേണ്ടതായ പ്രശ്നങ്ങളിൽ സർവ്വപ്രധാനമായതു വിദ്യാഭ്യാസമാണ്. ഇന്നത്തെ പരിതഃസ്ഥിതിയിൽ പഴയ സമ്പ്രദായം അങ്ങനെതന്നെ ഉദ്ധരിക്കുക അപ്രായോഗികമാണ്. പക്ഷേ, പടിഞ്ഞാറൻ ആശയങ്ങൾ കണ്ണടച്ചു് ഇങ്ങോട്ടു പകർത്താൻ ശ്രമിക്കുന്നതു് പരമവിഡ്ഢിത്തമാണെന്ന് അനുഭവം നമ്മെ പഠിപ്പിച്ചുകഴിഞ്ഞിട്ടുണ്ട്. ലോകസമാധാനത്തിന്റെ നിലനില്പിനെത്തന്നെ അതു സാരമായി സ്പർശിക്കുമെന്നു പറയാതെ തരമില്ല. വിദ്യാഭ്യാസം പുനസ്സംഘടിപ്പിക്കുമ്പോൾ നമ്മുടെ പ്രാചീനാദർശങ്ങളും ആശയങ്ങളും വിസ്മരിക്കുന്നതു തീർച്ചയായും സാഹസമായിരിക്കും. ഇന്നത്തെ പരിതഃസ്ഥിതിക്കനുയോജ്യമായ മാററങ്ങൾ വരുത്തി ആ പഴയ അസ്ഥിവാരത്തിന്മേൽത്തന്നെ വേണം നമ്മുടെ വിദ്യാഭ്യാസം കെട്ടിപ്പടുക്കാൻ.

---



നമഃ ശ്രീയതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

# ഉത്തിഷ്ഠത, ജാഗ്രത!

വി. വൈദ്യലിംഗശർമ്മ

മനുഷ്യൻ ജനിക്കുമ്പോൾ കരയുന്നു; കരഞ്ഞുകൊണ്ടുതന്നെയാണ് അവൻ മരിക്കുന്നതും. ജീവിതത്തിന്റെ തുടക്കത്തിലും ഒടുക്കത്തിലും സാമാന്യേന ഇതുതന്നെയാണ് കണ്ടുവരുന്നതു്. എന്താണീ കരച്ചിലിന്റെ കാരണം ? രണ്ടു കാരണങ്ങൾ നമുക്കൂഹിക്കാം. ഒന്നു്, അഭിലാഷങ്ങൾ നിറവേറാത്തതുകൊണ്ടുണ്ടാകുന്ന നിരാശ; രണ്ടു്, നല്ല കാര്യങ്ങൾ ചെയ്യാൻ കഴിയാഞ്ഞതിലുള്ള പശ്ചാത്താപം. ജനിക്കുന്ന ഒരാൾക്കു് ഈ രണ്ടു കാരണംകൊണ്ടു് കരച്ചിലുണ്ടാകാൻ ഇടയില്ലല്ലോ എന്നു തോന്നാം. ജീവിതാരംഭത്തിൽത്തന്നെ ഒരാൾക്കു് എങ്ങനെയാണു് നിരാശയും പശ്ചാത്താപവുമുണ്ടാവുക എന്നാണു് നമ്മുടെ യുക്തി. ഗർഭസ്ഥശിശുവിന്റെ ചിന്താപ്രകാരം ഇന്ന വിധത്തിലാണെന്നും ജനനവേളയിൽ കരയുന്നതു് എന്തുകൊണ്ടാണെന്നും ശ്രീമദ് ഭാഗവതത്തിൽ ഇങ്ങനെ പറയുന്നു:

''...പ്രഭോ, ഈ ഗർഭവാസം വളരെ ദുഃഖകരമെന്നിരുന്നാലും, പുറത്തുള്ള പൊട്ടക്കിണററിലേയ്ക്കു പതിക്കാൻ എനിക്കാഗ്രഹമില്ല. കാരണം അവിടെ ചെന്നാൽ അവിടുത്തെ മായ പിടികൂടും; പിന്നെ ദേഹത്തിൽ അഹംബുദ്ധിയും അതിന്റെ പിന്നാലെ സംസാരചക്രവും വന്നുചേരും. അതിനാൽ ഞാനിവിടെത്തന്നെയിരുന്നു്, വീണ്ടും നാനാഗർഭവാസരൂപമായ സംസാരം ബാധിക്കാതിരിക്കുമാറു്, എന്നുള്ളിൽ വിളങ്ങുന്ന അവിടുത്തെ അടിമലരിൽ മനസ്സുറപ്പിച്ചു്, എന്നെ ഈ അജ്ഞാനത്തിൽനിന്നു കരകയററുന്നുണ്ടു്.

''ഇങ്ങനെ ഗർഭത്തിൽത്തന്നെ വാഴാനുറച്ച ദശമാസ്യനായ ജീവനെ സൂതിമാരുതൻ തലകീഴോട്ടാക്കിത്തീർക്കുന്നു. ശ്വാസംമുട്ടി, ബോധം കെട്ടു്, കഷ്ടപ്പെട്ടു് പെട്ടെന്നു പുറത്തേയ്ക്കു തള്ളപ്പെടുന്നു. രക്തത്തിലും മൂത്രത്തിലും വീണ കൃമിയെപ്പോലെ കിടന്നു പിടയ്ക്കുന്നു. ജ്ഞാനം പോയതുകൊണ്ടും അജ്ഞാനം ബാധിച്ചതിനാലും ഉച്ചത്തിൽ കരയുന്നു...''

(ശ്രീമദ്ഭാഗവതാമൃതം ഒന്നാംഭാഗം പുറം. 129

ഗർഭസ്ഥദശയിൽ ജ്ഞാനിയായിരുന്ന ജീവൻ ജനിക്കുമ്പോൾ കരയുന്നതു് ജ്ഞാനം പോയതുകൊണ്ടും അജ്ഞാനം ബാധിച്ചതിനാലുമാണ് എന്ന ഭാഗവതവചനം നമ്മെ ചിന്തിപ്പിക്കുന്നു. അനിവാര്യമായ സാഹചര്യത്തിലാണു് ജനനവേളയിലെ കരച്ചിൽ എന്നതുകൊണ്ടു് അതിനെപ്പററി ചിന്തിച്ചിട്ടു കാര്യമില്ല. വീണ്ടും ഇങ്ങനെയൊരു ജനനം ഉണ്ടാകാതിരിക്കാനും അങ്ങനെ ജനിക്കുമ്പോഴത്തെ അനിവാര്യമായ കരച്ചിൽ ഒഴിവാക്കാനും നമുക്കു കഴിയുമോ എന്നേ ആലോചിക്കാനുള്ളു. അങ്ങനെ ഒഴിവാക്കാൻ നമുക്കു കഴിയുന്ന വിധത്തിൽ ദിവ്യജീവിതം നയിക്കാൻ നമുക്കു സാധിച്ചാൽ മരണവേളയിൽ കരയേണ്ടിവരില്ല. മറിച്ച്, നാം ചിരിക്കും. ആനന്ദച്ചിരിയാണ് ആ വേളയിൽ നമ്മുടെ മുഖത്തു കളിയാടുക.

ശ്രീ ശുകന്റെ മുഖത്തുനിന്നു ഭാഗവതം ശ്രവിച്ച പരീക്ഷിത്തിന്റെ നിർഭയത്വം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

''...ഭഗവൻ, തക്ഷകാദിമൃത്യുഹേതുക്കളിൽ നിന്നും ഞാൻ ഭയപ്പെടുന്നില്ല. എന്തെന്നാൽ, അഭയവും കൈവല്യസ്വരൂപവുമായ ബ്രഹ്മം അവിടുന്നെനിക്കു കാണിച്ചുതന്നു. ബ്രഹ്മൻ, ഞാൻ ഇന്ദ്രിയങ്ങളെ അടക്കി, നിർവ്വാസനമായ മനസ്സിനെ ശ്രീഭഗവാനിൽ ഉറപ്പിച്ചു്, പ്രാണൻ വെടിയാൻ ആഗ്രഹിക്കുന്നു... സുഖസ്വരൂപവും പരമവുമായ ഭഗവത്പദം അവിടുന്നു് എനിക്കു കാണിച്ചുതന്നിരിക്കുന്നു.''

(ശ്രീമദ്ഭാഗവതാമൃതം രണ്ടാംഭാഗം പുറം. 408)

ജ്ഞാനം പോയതുകൊണ്ടും അജ്ഞാനം ബാധിച്ചതിനാലുമുണ്ടാകുന്ന കരച്ചിൽ, സുഖ

സ്വരൂപവും പരമവുമായ ഭഗവത്പദം കണ്ടു കഴിഞ്ഞാൽ, ഇന്ദ്രജാലത്താലെന്നപോലെ, ചിരിയായി — ആനന്ദമായി — മാറുന്നുവെന്ന് ശ്രീമദ്ഭാഗവതം നമുക്കു പറഞ്ഞുതരുന്നു.

ഈ ഭഗവത്പദം നാമെങ്ങനെ കാണും? ആരാണു നമ്മെ ഇക്കാര്യത്തിൽ സഹായിക്കാൻ? പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൻെറ പിന്നിലെ സത്തയെപ്പററി നമുക്കു പറഞ്ഞുതരാൻ ആരുണ്ട്? ആ ആളെ എവിടെ കണ്ടെത്താം?

ആ മഹോപകാരിയെയാണ് 'ഗുരു'വെന്നു പറയുന്നതു്. ഗു = അജ്ഞാനം; രു = നശിപ്പിക്കുന്നവൻ. അജ്ഞാനംപോക്കി ജ്ഞാനം പ്രകാശിപ്പിക്കുന്നവനാണ് ഭാരതീയസങ്കല്പമനുസരിച്ചുള്ള ഗുരുനാഥൻ. ജീവന് ഈ ഗുരുവിൻെറ സന്നിധിയിൽനിന്നു കിട്ടുന്ന അനഘമായ ഉപദേശമാണ് മനുഷ്യനെ മരണവേളയിൽ ചിരിക്കാനും വീണ്ടും ജനനവേളയിൽ കരയാതിരിക്കാനും സഹായിക്കുന്നതു്. അങ്ങനെ ജീവിതത്തിൽ അവശ്യം സിദ്ധിക്കേണ്ട ആനന്ദം ഗുരുകൃപാകടാക്ഷംകൊണ്ട് മനുഷ്യനു സിദ്ധിക്കുന്നു. പ്രസിദ്ധമായ ഗുരുവന്ദനശ്ലോകം ഗുരുമഹിമയെ ഇങ്ങനെ വർണ്ണിക്കുന്നു.

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ.

അജ്ഞാനതിമിരംകൊണ്ട് അന്ധനായിത്തീന്നവനു് ജ്ഞാനാഞ്ജനമെഴുതി ആരാണോ ചക്ഷുസ്സിനെ ഉന്മീലനം ചെയ്യുന്നതു് ആ ശ്രീഗുരുവിനായിക്കൊണ്ട് നമസ്കാരം.

സൃഷ്ടിയും സ്ഥിതിയും സംഹാരവും നടത്തുന്ന ഈശ്വരൻെറ മൂന്നു ഭാവങ്ങളും ഗുരുവിൽ സമ്മേളിച്ചിരിക്കുന്നതായും നാം വിശ്വസിക്കുന്നു.

ഗുരുർബ്രഹ്മാ, ഗുരുർവിഷ്ണുഃ, ഗുരുർദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ.

ശിഷ്യനിൽ ജ്ഞാനം ഉദിപ്പിക്കുകയും അതു നിലനില്ക്കുന്നതിനു സഹായിക്കുകയും പുനർജന്മത്തിനു ഹേതുവായ കമ്മശേഷത്തെ സംഹരിക്കുകയും ചെയ്യുന്ന ഗുരുനാഥനെക്കാൾ മനുഷ്യനെ സഹായിക്കുന്നവർ വേറെ ആരുണ്ട്?

മാതാപിതാക്കൾക്കു തങ്ങളുടെ സന്താനങ്ങളുടെ യോഗക്ഷേമവിഷയത്തിൽ ചെയ്യാൻ കഴിയുന്ന സഹായത്തിനു പരിമിതിയുണ്ട്. എത്ര നാൾ ഉരുളയുരുട്ടി മക്കളെ ഊട്ടാൻ കഴിയും? സ്വയംപര്യാപ്തതയിലേയ്ക്ക് അവർ ഉയരേണ്ടതില്ലേ? ഈ സ്വയംപര്യാപ്തത അഥവാ ധൈര്യപൂർവ്വം ജീവിതത്തെ നേരിടാനുള്ള ചങ്കുററം മനുഷ്യൻ എവിടെനിന്നു സമ്പാദിക്കും? ആചാര്യനിൽനിന്നുതന്നെ, സംശയമില്ല. ജന്മദാനത്തിനും ജീവിതത്തിൻെറ ആദ്യഘട്ടത്തിലെ സംരക്ഷണത്തിനുമുള്ള തങ്ങളുടെ ഉത്തരവാദിത്വം മാതാപിതാക്കൾക്കുതന്നെ. ആ ഘട്ടത്തിൽ അവർ കാണിക്കുന്ന ശ്രദ്ധയാണ് കുട്ടിയുടെ അനന്തരഘട്ടത്തിലെ വളച്ചയുടെ അടിസ്ഥാനം. അനന്തരഘട്ടത്തിലെ വളച്ച ആചാര്യൻെറ കയ്യിലേ സുരക്ഷിതമായിരിക്കൂ എന്നത്രേ ഉപനിഷത്തു് അനുശാസിക്കുന്നതു്. ജീവിതത്തിൽ നാം ആരോടെല്ലാം വിധേയത്വം കാണിക്കണമെന്ന് തൈത്തിരീയോപനിഷത്തു് പ്രസ്താവിക്കുന്നു.

'മാതൃദേവോ ഭവ; പിതൃദേവോ ഭവ; ആചാര്യദേവോ ഭവ; അതിഥിദേവോ ഭവ.'

ഇവിടത്തെ ക്രമം ശ്രദ്ധേയമാണ്. അമ്മയോടുതന്നെ ആദ്യത്തെ കടപ്പാട്, പിന്നെ അച്ഛനോട്. ഇവരാണല്ലോ കുട്ടിക്ക് മനുഷ്യജന്മം ലഭിക്കുവാനും ഗുരുസന്നിധിയിൽ എത്തിച്ചേരുവാനും കാരണക്കാർ. ജീവിതത്തിൽ ജ്ഞാനത്തിൻെറ വെളിച്ചം കാണിച്ചുകൊടുക്കുന്നതുകൊണ്ട് ആചാര്യനോടുള്ള വിധേയത്വം സവിശേഷമാണ്. ഗൃഹസ്ഥാശ്രമം സ്വീകരിക്കുമ്പോൾ സമുദായത്തോടുള്ള വിധേയത്വത്തെ 'അതിഥിദേവോ ഭവ' എന്ന വാക്യത്തിലും നിർദ്ദേശിച്ചിരിക്കുന്നു.

പ്രാചീനഗുരുകുലങ്ങളിൽ നിലനിന്നിരുന്നുവെന്നു വർണ്ണിക്കപ്പെടുന്ന ഗുരുശിഷ്യബന്ധം ഇന്നത്തെ സ്കൂളുകളിലും കോളേജുകളിലും അന്വേഷിച്ച് ബുദ്ധിമുട്ടുന്നതിൽ അത്ഥമില്ല. വിദ്യാഭ്യാസത്തിലെ വിദ്യയുടെ അത്ഥംതന്നെ ധാരാളം വെള്ളം കൂട്ടി 'തണ്ണീർപന്തൽ സംഭാര'മായി തീന്നിരിക്കുന്നു. 'വയററുപിഴപ്പിനു ഉപകരിക്കുന്ന ഏതെങ്കിലും ഒരു തൊഴിലിനെപ്പററിയുള്ള ജ്ഞാനം' എന്ന അത്ഥമേ 'വിദ്യ'ക്കു കല്പിക്കേണ്ടൂ എന്നു് തൊഴിലധിഷ്ഠിതവിദ്യാവാദക്കാർ പറയുന്നു. അവരുടെയഭിപ്രായത്തിൽ ആദ്യം മനുഷ്യൻ ശാരീരികകായ്യങ്ങൾ നോ

ക്കാൻ പഠിക്കട്ടെയെന്നാണ്. നല്ലതുതന്നെ. അതിലാർക്കാണ് ആക്ഷേപം? 'ശരീരമാദ്യം ഖലു ധർമ്മസാധനം' എന്ന് കവിവചനവുമുണ്ട്. ശരീരമുണ്ടെങ്കിലേ ധർമ്മമനുഷ്ഠിക്കാൻ പററൂ എന്നു പറയുമ്പോൾ ശരീരധാരണത്തിന്റെ പ്രാധാന്യം അസന്ദിഗ്ദ്ധമായിത്തന്നെ അംഗീകരിച്ചിരിക്കുന്നു. ശരീരം നിലനിർത്തുന്നതുതന്നെയാണ് ധർമ്മം; അതിന്റെയനുഷ്ഠാനം തൊഴിൽ ചെയ്തു ജീവിക്കലും എന്നിങ്ങനെ നന്നെച്ചെറിയ ഒരു വൃത്തത്തിനുള്ളിൽ ജീവിതം ഒതുങ്ങിപ്പോകുന്നതായി കാണുന്നു. ജീവിതം അനന്തതയോളം വിശാലമാകണമെന്ന ഉദാത്തമായ ആശയം പൊരുളില്ലാത്തതായി തോന്നിപ്പോകുന്നു.

ഭാരതം ത്യാഗഭൂമിയാണ്; യോഗഭൂമിയാണ്; ഭോഗഭൂമിയല്ല. ഇവിടുത്തെ ധർമ്മശാസ്ത്രങ്ങൾ മനുഷ്യരാശിയുടെ മുമ്പാകെ സമർപ്പിച്ചിട്ടുള്ള സന്ദേശം ദിവ്യജീവിതത്തിന്റേതാണ്. വെറും വയററുപ്പിഴപ്പാണ് ജീവിതമെങ്കിൽ, അതിൽ ത്യാഗത്തിനും യോഗത്തിനും സ്ഥാനമെവിടെ? ആ ജീവിതത്തിൽ എന്തു ദിവ്യതയാണ് ദർശിക്കാൻ കഴിയുക? ഒരനർഘരത്നം സൂക്ഷിക്കാനുള്ള പെട്ടിയുടെ സ്ഥാനമാണ് ശരീരത്തിനുള്ളത്. രത്നമാകട്ടെ ആത്മാവുതന്നെ. സൂക്ഷിക്കാനുള്ള പെട്ടി ബലമുള്ളതാകണം സംശയമില്ല. അല്ലാതെ ആയുഷ്കാലം മുഴുവൻ പെട്ടിയെ ചായം തേച്ചും മററും അലങ്കരിച്ചുകൊണ്ട് കാലമൊടുക്കുന്നതിൽ എന്തു വിവേകമാണുള്ളത് എന്ന് ധർമ്മശാസ്ത്രം ചോദിക്കുന്നു. ഇടയ്ക്കൊക്കെ പെട്ടിതുറന്ന് തന്റെ കൈവശമുള്ള രത്നത്തിന്റെ പ്രകാശംകണ്ട് ആനന്ദിക്കുന്നില്ലെങ്കിൽ നിധി കാക്കുന്ന സർപ്പത്തിന്റെ നിലയേക്കാൾ എന്തൗന്നത്യമാണ് മനുഷ്യനുള്ളത് എന്ന് അഭിജ്ഞന്മാർ ചോദിക്കുന്നു. പെട്ടിയാണ് പ്രധാനമെന്ന മോഹംപൂണ്ടിരിക്കുന്നവരെ നോക്കി ഉപനിഷത്ത് ഗർജ്ജിക്കുന്നു:

'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത'

അജ്ഞാനത്തിലാണ്ടുകിടക്കുന്നവരെ തട്ടിയുണർത്തുന്ന പ്രബോധകമന്ത്രമാണിത്. അറിവുള്ളവരെ സമീപിച്ച് വേണ്ടതെന്താണെന്നറിയുവാൻ ഈ വാക്യം നമ്മെ ഉദ്ബോധിപ്പിക്കുന്നു.

അറിവുള്ളവർ അഥവാ ബുദ്ധിജീവികൾ ആരാണെന്നു നിർണ്ണയിക്കുന്നതിൽ ആളുകൾക്ക് ഇന്ന് വിഷമം നേരിടുന്നു. വിദ്യാർത്ഥിയിൽ ഉറങ്ങിക്കിടക്കുന്ന ആത്മഭാവം ഉണർത്തിവിടാൻ ഇന്നത്തെ അദ്ധ്യാപകൻ തല്പരനല്ല. ആത്മാവിന്റെ അസ്തിത്വത്തിൽ വിശ്വസിക്കുന്നത് ബുദ്ധിജീവിക്ക് അപമാനകരമാണെന്ന ഒരു ദുഷ്പ്രവണതതന്നെ വളർന്നുകാണുന്നുണ്ട്. താൻ അശക്തനാണെന്നു വിചാരിച്ചു മൗഢ്യം പൂണ്ടിരിക്കുന്നവനെ തക്കവണ്ണം പ്രോത്സാഹിപ്പിച്ചാൽ അവനിലെ വീര്യം വിജൃംഭിക്കുമെന്നത് നമുക്ക് അനുഭവസിദ്ധമാണ്. എന്തു ഭാവിക്കുന്നുവോ അതുപോലെയായിത്തീരുമെന്നത് നമ്മുടെ അനുഭവത്തിൽപ്പെട്ടതാണ്. താൻ ദേഹമാണെന്നു വിചാരിച്ച് അതിനു നേരിട്ടേക്കാവുന്ന മരണത്തെക്കുറിച്ച് അനുനിമിഷം ഭയന്നു കഴിയുന്ന ശിഷ്യനെ നോക്കി, 'തത്ത്വമസി' എന്ന മഹാവാക്യം ഉപദേശിച്ച് അവനെ ധീരനാക്കിത്തീർക്കുന്ന ആചാര്യപരമ്പരയിൽപ്പെട്ടവരാണ് ഇന്നത്തെ അദ്ധ്യാപകർ എന്നെങ്ങനെ പറയാൻ കഴിയും? തറവാട്ടുമുതലെല്ലാം അന്യായമായി നാനാവിധം ചെയ്ത് പിച്ചതെണ്ടി നടക്കുന്ന ഗതികേടിലാണ് ഇന്നത്തെ അദ്ധ്യാപകലോകം പെട്ടിരിക്കുന്നത് എന്നത് ദയനീയമായൊരു സത്യമത്രേ. പത്തും പതിനഞ്ചും വർഷം സാമാന്യവും വിശേഷവുമായ വിദ്യാഭ്യാസം നേടിക്കഴിഞ്ഞ ഒരു യുവാവ്, മറെറാരാൾ കനിഞ്ഞു ജോലികൊടുത്തില്ലെങ്കിൽ വിഷം കഴിച്ച് ആത്മഹത്യചെയ്യാൻ ഒരുങ്ങുന്ന ഇന്നത്തെ തന്റേടമില്ലാത്ത ഭീകരാവസ്ഥയെപ്പററി ആലോചിക്കുമ്പോൾ വേദന തോന്നുന്നു. ഈ വിശാലമായ ലോകത്തിൽ തനിക്കു ജീവിക്കാൻ സ്വയം ഒരു വഴികണ്ടെത്താൻപോലും അയാൾക്ക് ആത്മവിശ്വാസമില്ലെങ്കിൽ, അയാൾ ഇത്രകാലം എന്താണഭ്യസിച്ചത് എന്ന ചോദ്യം പ്രസക്തമല്ലേ? ഇത്രകാലം ഈ വിദ്യാർത്ഥിയിൽ എന്തു ജ്ഞാനമാണ് ബുദ്ധിജീവികൾ എന്നു സ്വയം വിശേഷിപ്പിക്കാനാഗ്രഹിക്കുന്ന അദ്ധ്യാപകർ ഉറപ്പിക്കാൻ ശ്രമിച്ചത് എന്ന ചോദ്യവും ന്യായംതന്നെ.

വിദ്യാഭ്യാസത്തിന്റെ പേരുപറഞ്ഞ് നാം ചെയ്യുന്ന അത്യദ്ധ്വാനമൊന്നും ഈ നാട്ടിലെ യുവാക്കളെ ധീരരാക്കിയിട്ടില്ല, മറിച്ച്, ഭീരുക്കളുടെ അംഗസംഖ്യ വർദ്ധിച്ചുവരുന്നേയുള്ളൂ.

ഭക്തിരസായനം—5

# ദിവ്യപ്രേമത്തിൻെറ മാധുര്യാതിശയം

വൈശ്രവണത്തു് രാമൻനമ്പൂതിരി

സുവർണ്ണം എപ്രകാരം അഗ്നിയിലിട്ടു പഴുപ്പിച്ചാൽമാത്രം അന്തർഭാഗത്തുള്ള മലങ്ങളെ വിടുകയും തൻെറ സ്വാഭാവികമായ ഭാസ്വരരൂപം പ്രാപിക്കുകയും ചെയ്യുന്നുവോ അപ്രകാരംതന്നെ മനസ്സും എന്നിലുള്ള ഭക്തികൊണ്ടുമാത്രം കർമ്മവാസനാരൂപമായ മലം വിടുകയും എൻെറ സ്വരൂപമായി പരിണമിക്കുകയും ചെയ്യുന്നു എന്നു് ഭഗവാൻ ശ്രീകൃഷ്ണൻ ഭാഗവതം ഏകാദശത്തിൽ അരുളിച്ചെയ്യുന്നതു് നോക്കുക:

യഥാഗ്നിനാ ഹേമ മലം ജഹാതി
ധ്മാതം പുനഃ സംഭജതേ സ്വരൂപം
ആത്മാ ച കർമ്മാനുശയം വിധൂയ
മദ്ഭക്തിയോഗേന ഭജത്യഥോ മാം. (11. 15.25)

യഥാ യഥാത്മാ പരിമൃജ്യതേഽസൌ
മത്പുണ്യഗാഥാശ്രവണാഭിധാനൈഃ
തഥാ തഥാ പശ്യതി വസ്തു സൂക്ഷ്മം
ചക്ഷുർയഥൈവാഞ്ജനസംപ്രയുക്തം. (11.14.26)

ഈ മനസ്സു് എൻെറ പുണ്യലീലകളുടെ ശ്രവണകീർത്തനാദികൾകൊണ്ടു് എത്രത്തോളം അധികമധികം പരിശുദ്ധമായിത്തീരുന്നുവോ അത്രത്തോളം അതു് സിദ്ധൌഷധപ്രയോഗംകൊണ്ടു് രോഗനിർമ്മുക്തമായ ചക്ഷുസ്സു് എന്നപോലെ അതിസൂക്ഷ്മമായ ആത്മസ്വരൂപത്തെ ഗ്രഹിക്കുന്നു.

വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ
മാമനുസ്മരതശ്ചിത്തം മയ്യേവ പ്രവിലീയതേ.
(11. 14. 27)

വിഷയങ്ങളെ സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നവൻെറ ചിത്തം വിഷയങ്ങളിൽത്തന്നെ ലയിക്കും. അതുപോലെതന്നെ നിരന്തരം എന്നെ ധ്യാനിക്കുന്നവൻെറ ചിത്തം എന്നിലും ലയിക്കും.

ഏതാവാൻ യോഗ ആദിഷ്ടോ മദ്ശിഷ്യൈഃ സനകാദിഭിഃ
സർവ്വതോ മന ആകൃഷ്യ മയ്യദ്ധാവേശ്യതേ യഥാ.
(11. 13. 14)

സർവ്വത്തിൽനിന്നും മനസ്സിനെ പ്രത്യാഹരിച്ചു് സച്ചിദാനന്ദമൂർത്തിയായ എന്നിൽത്തന്നെ ഏകാഗ്രമാക്കുന്നതാണു് സർവ്വശ്രേഷ്ഠമായ യോഗമെന്നു് എൻെറ ശിഷ്യരായ സനകാദിയോഗീശ്വരന്മാരാൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു. ക-

---

അവരിൽ, ഏററവും വലിയ ജ്ഞാനം—താൻ ശക്തനാണെന്ന ജ്ഞാനം—ഉണ്ടാവുകയാണു് വേണ്ടതു്. അച്ചടക്കമില്ലാതെ, കണ്ണിൽക്കണ്ടതെല്ലാം നശിപ്പിച്ചുനടക്കുന്ന, ഒപ്പം തൻെറ ഭാവിയെ ഇരുട്ടിലാഴ്ത്തുന്ന, രാഷ്ട്രത്തിനു് ആശിക്കാൻ വകയില്ലാത്ത ഒരു വിദ്യാർത്ഥിസമൂഹമേ നമുക്കു രൂപപ്പെടുത്താൻ കഴിയുന്നുള്ളവെങ്കിൽ, ഇതെങ്ങനെ വിദ്യാഭ്യാസമാകും ? നാം രൂപപ്പെടുത്തേണ്ട വിദ്യാർത്ഥിസമൂഹം, ദേശാഭിമാനികളായ, രാഷ്ട്രത്തിൻെറ ഭാവിയെ ശോഭായമാനമാക്കുന്ന, നാടിൻെറ സൽപേരിനെ പൊന്നുപോലെ കാക്കുന്ന, ആത്മാഭിമാനമുള്ള ധീരധീരരായ വിദ്യാർത്ഥികൾ ഉൾക്കൊള്ളുന്നതായിരിക്കണം. അതിനുള്ള ധാർമ്മികബാദ്ധ്യത അദ്ധ്യാപകക്കുതന്നെ. ഈ ബാദ്ധ്യത നിറവേററുന്നതിനു് അദ്ധ്യാപകർ ദേഹത്തെക്കുറിച്ചു് മിതമായും ദേഹിയെക്കുറിച്ചു് അമിതമായും ചിന്തിക്കുന്നവരായിത്തീരണം. അവർ സ്വയം ത്യാഗികളായിത്തീരണം. ത്യാഗത്തിൻെറ പ്രേരകം മനുഷ്യസ്നേഹമായിത്തീരണം. തൻെറ മുമ്പിലുള്ള വിദ്യാർത്ഥിയെ ഈശ്വരനായി ഭാവിച്ചു് അവനു് വിദ്യാപ്രദാനരൂപത്തിലുള്ള സേവനം ചെയ്യണം. സേവനം തന്നെയാകണം ജീവിതം. സേവനം വേദനയല്ല, ആനന്ദമാണെന്നു് അറിയുമ്പോൾ അദ്ധ്യാപകൻ ധന്യനായി. നമ്മുടെ അദ്ധ്യാപകരെ ധന്യരാകാൻ നാം ഉദ്ബോധിപ്പിക്കുക.

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാന്നിബോധത.

പിലത്തിലും തന്തിരുവടി അപ്രകാരംതന്നെ ഉദ്ഘോഷിച്ചിരിക്കുന്നു:

അനിമിത്തനിമിത്തേന സ്വധർമ്മേണാമലാത്മനാ
തീവ്രയാ മയി ഭക്ത്യാ ച ശ്രുതസംഭൃതയാ ചിരം
ജ്ഞാനേന ദൃഷ്ടതത്ത്വേന വൈരാഗ്യേണ ബലീയസാ
തപോയുക്തേന യോഗേന തീവ്രേണാത്മസമാധിനാ
പ്രകൃതിഃ പുരുഷസ്യേഹ ദഹ്യമാനാ ത്വഹർന്നിശം
തിരോഭവിത്രീശനകൈഃ അഗ്നേർജ്യോതിരിവാരണിഃ.
(3. 27. 21 – 23.)

നിഷ്കാമമായ സ്വധർമ്മാനുഷ്ഠാനംകൊണ്ടും നിർമ്മലമായ തപസ്സുകൊണ്ടും വളരെക്കാലത്തെ ലീലാശ്രവണാദികളാൽ പുഷ്ടിപ്പെട്ട സുദൃഢഭക്തികൊണ്ടും തത്ത്വങ്ങളെ വേർതിരിച്ചുള്ള ജ്ഞാനംകൊണ്ടും പ്രബലമായ വൈരാഗ്യംകൊണ്ടും ശമാദികളോടുകൂടിയ ധ്യാനംകൊണ്ടും നിരന്തരമായ സുദൃഢസമാധികൊണ്ടും പുരുഷസംബന്ധിയായ പ്രകൃതി ഇവിടെവെച്ചുതന്നെ ദഗ്ദ്ധപ്രായയായിത്തീൎന്നു് അഗ്നിയുടെ ഉല്പത്തിസ്ഥാനമായ അരണി എന്നപോലെ പതുക്കെപ്പതുക്കെ അന്തർധാനം ചെയ്യും. ഇവിടെ പ്രകൃതിശബ്ദത്തിന്നു് അനാദിവിഷയാകാരത എന്നാണർത്ഥം.

ഹംസഗീതയിലും ഇതുതന്നെ ഉദ്ഘോഷിച്ചിരിക്കുന്നു:

ജാഗ്രത് സ്വപ്നം സുഷുപ്തം ച ഗുണതോ ബുദ്ധിവൃത്തയഃ
താസാം വിലക്ഷണോ ജീവഃ സാക്ഷിത്വേന
വിനിശ്ചിതഃ. (11. 13. 27)

ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഇവ ബുദ്ധിവൃത്തികളാകുന്നു. അവ ആത്മാവിൻെറ സ്വാഭാവികമായ അവസ്ഥകളല്ല. സത്വരജസ്തമസ്സുകൾ കൊണ്ടു് വരുന്നവയാണു്. ആത്മാവാകട്ടെ അവസ്ഥാത്രയത്തിനും സാക്ഷിയായതിനാൽ അവയിൽനിന്നെല്ലാം അതീതനാകുന്നു.

യർഹി സംസൃതിബന്ധോഽയ-
മാത്മനോ ഗുണവൃത്തിദഃ
മയി തുര്യേ സ്ഥിതോ ജഹ്യാത്
ത്യാഗസ്തദ്ഗുണചേതസാം. (11. 13. 28)

ആത്മാവിന്നു് സംസാരകാരണമായ ബുദ്ധിയോടുകൂടിയുള്ള കല്പിതബന്ധം ഏതുവരെ ഉണ്ടോ അതുവരെ ആ ബന്ധമാണു് ഗുണവൃത്തികളെ തോന്നിക്കുന്നതു്. അതുകൊണ്ടു് ഗുണത്രയാതീതനായ എന്നിൽ സ്ഥിതനായി ഈ ബന്ധത്തെ ഉപേക്ഷിക്കണം. അപ്പോൾ ചേതസ്സും വിഷയങ്ങളുമായിട്ടുള്ള ബന്ധം സ്വയം നിവർത്തിക്കും.

അഹങ്കാരകൃതം ബന്ധമാത്മനോഽർത്ഥവിപര്യയം
വിദ്വാൻ നിർവ്വിദ്യ സംസാരചിന്താം തുര്യേ സ്ഥിത-
[സ്ത്യജേത്. (11. 13. 29)

അഹങ്കാരത്താൽ ചെയ്യപ്പെടുന്ന ബന്ധമാണു് ആത്മാവിൻെറ വാസ്തവസ്വരൂപമായ സച്ചിദാനന്ദഭാവത്തെ മറച്ചു് അനർത്ഥത്തെ ഉണ്ടാക്കുന്നതെന്നറിഞ്ഞു് വൈരാഗ്യം പ്രാപിച്ചു് ത്രിഗുണാതീതനായ എന്നിൽ ഏകാന്തനിഷ്ഠയോടുകൂടിയവനായി ആ സംസാരചിന്തയെ വിടണം.

യാവന്നാനാർത്ഥധീഃ പുംസോ ന നിവർത്തേത യുക്തിഭിഃ
ജാഗർത്യപി സ്വപന്നജ്ഞഃ സ്വപ്നേ ജാഗരണം യഥാ.
(11. 13. 30)

ഏതുവരെ മനുഷ്യൻെറ നാനാത്വബുദ്ധി മനനാദികൾകൊണ്ടു് നിവർത്തിക്കുന്നില്ലയോ അതുവരെ ആ മൂഢൻ ഉണർന്നിരുന്നാലും ഉറക്കത്തിൽ ഉണർന്നിരിക്കുന്നവനെപ്പോലെയാകുന്നു. അവൻെറ ഉണർന്നിരിക്കലും ഒരുതരം സ്വപ്നം തന്നെ.

അസത്ത്വാദാത്മനോഽന്യേഷാം ഭാവാനാം തത്കൃതാ ഭിദാ
ഗതയോ ഹേതവശ്ചാസ്യ മൃഷാ സ്വപ്നദൃശോ യഥാ.
(11. 13. 31)

ആത്മാവിൽനിന്നു് അന്യമായ വസ്തുക്കൾ ഇല്ലാത്തതിനാൽ ശരീരസംബന്ധികളായ വർണ്ണാശ്രമാദികളും കർമ്മസാധ്യങ്ങളായ സ്വർഗ്ഗാദികളും തത്സാധനങ്ങളായ കർമ്മാദികളും എല്ലാം സ്വപ്നം കാണുന്നവന്നു് തോന്നപ്പെടുന്ന വസ്തുക്കൾപോലെ മിഥ്യയാകുന്നു.

യോ ജാഗരേ ബഹിരനുക്ഷണധർമ്മിണോഽർത്ഥാൻ
ഭുംക്തേ സമസ്തകരണൈർഹൃദി തത്സദൃക്ഷാൻ
സ്വപ്നേ സുഷുപ്ത ഉപസംഹരതേ സ ഏകഃ
സ്മൃത്യന്വയാത് ത്രിഗുണവൃത്തിദൃഗിന്ദ്രിയേശഃ.
(11. 13. 32)

യാതൊരാൾ ജാഗ്രത്കാലത്തു് ക്ഷണം പ്രതി മാറിക്കൊണ്ടിരിക്കുന്ന ശരീരാദികളെ ഇന്ദ്രിയങ്ങൾകൊണ്ടു് അനുഭവിക്കുന്നുവോ, യാതൊരാൾ സ്വപ്നത്തിൽ ജാഗ്രത്കാലത്തെ വാസനകളാൽ തത്തുല്യങ്ങളായ വിഷയങ്ങളെ ഹൃദയത്തിൽത്തന്നെ അനുഭവിക്കുന്നുവോ, യാതൊരാൾ സുഷുപ്തിയിൽ എല്ലാററിൽനിന്നും വിരമിക്കുന്നുവോ, ഈ മൂന്നവസ്ഥകളേയും സ്മരി

ക്കുന്നതിനാൽ ആത്മാവു് ഏകനും അവസ്ഥാത്രയസാക്ഷിയും സർവ്വേന്ദ്രിയനിയന്താവുമാകുന്നു. ആത്മാവിൻെറ ഏകത്വം സ്വീകരിക്കാത്ത പക്ഷം ഈ മൂന്നവസ്ഥകളിലേയും അനുഭൂതികളെ കൂട്ടിയിണക്കുന്ന പ്രത്യഭിജ്ഞ ഒരിക്കലും വരുകയില്ലതന്നെ.

ഏവം വിമൃശ്യ ഗുണതോ മനസസ്ത്ര്യവസ്ഥാ
മന്മായയാ മയി കൃതാ ഇതി നിശ്ചിതാർത്ഥാഃ
സംഛിദ്യ ഹാർദ്ദമനുമാനസദുക്തിതീക്ഷ്ണ-
ജ്ഞാനാസിനാ ഭജത മാഖിലസംശയാധിം.

(11. 13. 33)

ഇപ്രകാരം ചിന്തിച്ചു് ത്രിഗുണങ്ങൾ ഹേതുവായി മനസ്സിൽ ഉണ്ടാവുന്ന അവസ്ഥയേയും എൻെറ മായാശക്തിയാൽ കല്പിതമെന്നറിഞ്ഞു് ശ്രവണമനനാദികൾകൊണ്ടു് മൂച്ച് കൂട്ടപ്പെട്ട ജ്ഞാനഖഡ്ഗംകൊണ്ടു് സർവ്വസംശയങ്ങൾക്കും ഇരിപ്പിടമായ അഹങ്കാരഗ്രന്ഥിയെ ഛേദിച്ചു് ഹൃദയത്തിൽ സദാ സ്ഥിതിചെയ്യുന്ന എന്നെത്തന്നെ സർവ്വാത്മനാ ഭജിച്ചാലും.

ഏവം ജിജ്ഞാസയാപോഹ്യ നാനാത്വഭ്രമമാത്മനി
ഉപാരമേത വിരജം മനോ മയ്യർപ്പ്യ സർവ്വഗേ.

(11. 11. 21)

ഇപ്രകാരം ആത്മവിചാരത്താൽ ആത്മാവിലുള്ള നാനാത്വഭ്രമം നിവർത്തിപ്പിച്ച നിർമ്മലമായ മനസ്സിനെ സർവ്വവ്യാപകനായ എന്നിൽത്തന്നെ സമർപ്പിച്ചു് സർവ്വത്തിൽനിന്നും ഉപരമിക്കണം.

വിഷയങ്ങൾ വാസ്തവത്തിൽ തന്തിരുവടിയിൽ അധ്യസ്തങ്ങളായതിനാൽ തദ്വ്യതിരിക്തങ്ങളല്ല. അതാണു് ഘടാദികൾ ഘടഃ സൻ, പടഃ സൻ എന്നിപ്രകാരം സദ്രൂപേണ പ്രകാശിക്കുന്നതു്. ''സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാൻ'' എന്ന ശ്രുതിയും അപ്രകാരംതന്നെ സർവ്വവും ഭഗവന്മയമെന്നു് ഘോഷിക്കുന്നു. ''വാസുദേവഃ സർവ്വ''മെന്നു് സ്മരിക്കുമ്പോൾ അധ്യസ്തഭാവങ്ങൾ എല്ലാം നിവർത്തിക്കുന്നു. അപ്പോൾ അതുവരെ വിഷയങ്ങളിൽ തോന്നിയിരുന്ന പ്രേമവും തന്തിരുവടിയിൽതന്നെ ചെന്നു് പര്യവസാനിക്കുന്നു. ഈ അവസ്ഥയാണു് പ്രഹ്ലാദൻ പ്രാർത്ഥിച്ചതു്.

യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ ഹൃദയാൻമാപസർപ്പതു.

വിഷയികൾക്കു് വിഷയങ്ങളിൽ യാതൊരു പ്രീതിയാണോ ഉണ്ടാവുന്നതു് സർവ്വത്ര അവിടത്തെതന്നെ സദാ സ്മരിച്ചുകൊണ്ടിരിക്കുന്ന എൻെറ ഹൃദയത്തിൽ ആ സുദൃഢപ്രേമം സ്ഥായിയായി നിലനിൽക്കട്ടെ, പുറത്തുപോകാതിരിക്കട്ടെ. സർവ്വപ്രേമങ്ങളും നിന്തിരുവടിയിൽത്തന്നെ വന്നു് പര്യവസാനിക്കട്ടെ, അപ്പോഴാണു് പൂർണ്ണവൈരാഗ്യമുണ്ടാവുന്നതു്.

വൈരാഗ്യം നാലുതരത്തിൽ ഉണ്ടു്. എത്ര തന്നെ വിഷമമുണ്ടെങ്കിലും ചിത്തത്തിലെ മാലിന്യങ്ങളെ നിരാകരിക്കുകതന്നെ ചെയ്യും എന്നുള്ള ദൃഢനിശ്ചയമാണു് യതമാനവൈരാഗ്യം. ആ മഹാപ്രയത്നത്തിൽ മുഴുകുമ്പോൾ ഇപ്പോൾ ഇത്ര മാലിന്യങ്ങൾ നശിച്ചു കഴിഞ്ഞു എനി ഇത്ര ബാക്കിയുണ്ടു് എന്നു് പ്രതിക്ഷണം ആത്മപരിശോധനചെയ്തു് അറിയുന്നതാണു് വ്യതിരേകവൈരാഗ്യം. ഈ രണ്ടു ഭൂമികകളിലുള്ള നിരന്തരാഭ്യാസത്താൽ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കാതായിത്തീരുന്നതാണു് ഏകേന്ദ്രിയവൈരാഗ്യം. ഈ മൂന്നു ഭൂമികകളുടേയും അഭ്യാസത്താൽ വിഷയേന്ദ്രിയസംയോഗം വന്നാലും മനസ്സിന്നു് കാമനാഗന്ധംപോലും വരാതിരിക്കുന്നതാണു് വശീകാരസംജ്ഞകമായ നാലാമത്തെ വൈരാഗ്യം. അതുതന്നെ രണ്ടു വിധമുണ്ടു്. സാധനാകാലത്തു് മുക്തിയൊഴിച്ചു് മറെറാന്നിലും ആഗ്രഹമില്ലാത്തതു് അപരം. മുക്തിയിലും ആഗ്രഹമില്ലാത്ത സിദ്ധൻെറ വൈരാഗ്യം പരവുമാകുന്നു. മുചുകുന്ദൻ പറയുന്നു:

ന കാമയേऽന്യം തവ പാദസേവനാ-
ദകിഞ്ചനപ്രാർത്ഥ്യതമാദ്വരം വിഭോ
ആരാധ്യ കസ്ത്വാമപവർഗ്ഗദം ഹരേ
വൃണീത ആര്യോ വരമാത്മബന്ധനം. (10. 51. 56)

ഹേ സ്വാമിൻ, സക്തി ലേശവുമില്ലാത്ത പരമഭാഗവതന്മാരാൽപോലും പ്രാർത്ഥിക്കപ്പെടുന്ന അവിടത്തെ ശ്രീപാദാംബുജസേവയിൽനിന്നു് അന്യമായി ഒരു വരവും അടിയൻ ആഗ്രഹിക്കുന്നില്ല. ഹേ ക്ലേശസന്താപനാശക, നിത്യാനന്ദപ്രദനായ നിന്തിരുവടിയെ ആരാധിച്ചു് ഏതു വിവേകിയാണു് ആത്മാവിന്നു് ബന്ധത്തെ ഉണ്ടാക്കുന്ന വരം ചോദിക്കുക ?

തസ്മാദ്വിസൃജ്യാശിഷ ഈശ സർവ്വതോ
രജസ്തമഃസത്വഗുണാനുബന്ധനാഃ
നിരംജനം നിർഗ്ഗുണമദ്വയം പരം
ത്വാം ജ്ഞപ്തിമാത്രം പുരുഷം വ്രജാമ്യഹം.
(10. 51. 57)

സ്വാമിൻ, അതു ഹേതുവായി സത്വരജസ്തമസ്സുകളുടെ വികാരങ്ങളായ എല്ലാ ആശിസ്സുകളേയും വിട്ടു് അദ്വിതീയനും സക്തിശൂന്യനും ജ്ഞാനഘനമൂർത്തിയും നിത്യനുമായ നിന്തിരുവടിയെത്തന്നെ അടിയൻ ശരണം പ്രാപിക്കുന്നു.

ചിരമിഹ വൃജിനാർത്തസ്തപ്യമാനോഽനുതാപൈ-
രവിതൃഷഷഡമിത്രോഽലബ്ധശാന്തിഃ കഥംചിത്
ശരണദ സമുപേതസ്ത്വത്പദാബ്ജം പരാത്മൻ
അഭയമൃതമശോകം പാഹി മാഽഽപന്നമീശ.
(10. 51. 58)

ശരണാഗതന്മാക്കു് അഭയമരുളുന്ന കൃപാമൂർത്തേ, പരമാത്മസ്വരൂപ, വളരെക്കാലമായി കർമ്മഫലങ്ങളാലാർത്തനായും വാസനകളാൽ തപിച്ചുകൊണ്ടിരിക്കുന്നവനായും എത്രതന്നെ അനുഭവിച്ചാലും തൃപ്തിയില്ലാത്ത ഇന്ദ്രിയശത്രുക്കളെ ജയിക്കുവാൻ കഴിയാത്തവനും ശാന്തിരഹിതനുമായ അടിയൻ എങ്ങനേയോ ഒരുവിധം അവിടുത്തെ കരുണാലേശത്താൽ നിത്യവും അഭയപ്രദവും ശോകനാശകവുമായ അവിടുത്തെ ശ്രീപാദപത്മത്തെ ഇപ്പോഠ ശരണം പ്രാപിച്ചിരിക്കുന്നു. ഹേ ഈശ, ഇപ്രകാരം ആപത്തിൽ പെട്ടു് ഉഴലുന്ന അടിയനെ ഇനിയും മോഹിപ്പിക്കാതെ രക്ഷിക്കണേ. മുക്തി ഒഴിച്ചുള്ള വിഷയവൈരാഗ്യമാകയാൽ ഇതു് അപരവൈരാഗ്യമാകുന്നു. അതുകൊണ്ടാണു് പരവൈരാഗ്യവും പരമപ്രേമവും പ്രാപിക്കുവാനായി ഒരു ജന്മം കൂടി മുചുകുന്ദനു് വേണ്ടി വന്നതു്.

മുക്തിയിൽപോലും ആഗ്രഹമില്ലാതിരിക്കുന്നതാണു് പരവൈരാഗ്യം.

സാലോക്യസാർഷ്ടിസാമീപ്യസാരൂപ്യൈകത്വമപ്യുത
ദീയമാനം ന ഗൃഹ്ണന്തി വിനാ മത്സേവനം ജനാഃ.
(3. 29. 13)

എൻെറ ഭക്തന്മാർ എൻെറ സേവയൊഴിച്ചു് കൊടുത്താൽപോലും സാലോക്യം, സമാനൈശ്വര്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം മുതലായ മുക്തികഠപോലും സ്വീകരിക്കുകയില്ല. പ്രേമത്തിൻെറ അത്യുച്ചാവസ്ഥയിൽ മാത്രമേ ഈ സ്ഥിതി വരുകയുള്ളൂ.

നൈകാത്മതാം മേ സ്പൃഹയന്തി കേചിത്
മത്പാദസേവാഭിരതാ മദീയാഃ
യേഽന്യോന്യതോ ഭാഗവതാഃ പ്രസജ്യ
സഭാജയന്തേ മമ പൌരുഷാണി. (3. 25. 34)

എൻെറ ശ്രീപാദസേവയിൽത്തന്നെ പരമാനന്ദമനുഭവിക്കുന്നവരും എന്നിൽത്തന്നെ അർപ്പിച്ച സർവ്വചേഷ്ടകളോടും കൂടിയവരുമായ ചില പരമഭാഗവതന്മാർ സായൂജ്യമുക്തിപോലും ആഗ്രഹിക്കുന്നില്ല. അവർ ഒന്നിച്ചുകൂടി എൻെറ ദിവ്യദിവ്യലീലകളെത്തന്നെ അതിപ്രേമപൂർവ്വം അന്യോന്യം വർണ്ണിച്ചു് ബഹുമാനിക്കുന്നു. ആ ലീലാമൃതമഹാബ്ധിമജ്ജനമാണു് അവക്കു് മുക്തിയേക്കാഠ പ്രിയപ്പെട്ടതു്.

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്. (11. 14. 14)

എന്നിൽ ആത്മസമർപ്പണം ചെയ്ത ഭാഗവതോത്തമൻ എന്നെ വിട്ടു് ചക്രവർത്തിസ്ഥാനമോ, രസാതലാദികളുടെ ആധിപത്യമോ ബ്രഹ്മലോകമോ, യോഗൈശ്വര്യങ്ങളോ, എന്തിനു് അധികം പറയുന്നു, സായൂജ്യമുക്തിപോലും ആഗ്രഹിക്കുകയില്ല.

പ്രഹ്ലാദൻ പറയുന്നു:

അഹന്ത്വകാമസ്ത്വദ്ഭക്തസ്ത്വം ച സ്വാമ്യനപാശ്രയഃ
നാന്യഥേഹാവയോരർത്ഥോ രാജസേവകയോരിവ.
(7. 10. 6)

അടിയൻ കാമനാലേശം പോലുമില്ലാത്ത ഒരു ഭൃത്യനാകുന്നു. അവിടുന്നാകട്ടെ ആരുടെയും അപേക്ഷയില്ലാത്ത സ്വാമിയുമാകുന്നു. ഇവിടെ രാജാവിനും സേവകനും ഉള്ളതുപോലെ ഒരു കാര്യവുമില്ലല്ലൊ.

പൃഥു പറയുന്നു:

ന കാമയേ നാഥ തദപ്യഹം ക്വചിത്
ന യത്ര യുഷ്മച്ചരണാംബുജാസവഃ
മഹത്തമാന്തർഹൃദയാന്മുഖച്യുതോ
വിധത്സ്വ കർണ്ണായുതമേഷ മേ വരഃ. (4. 20. 24)

ഹേ നാഥ, പരമഭാഗവതന്മാരുടെ ഹൃദയാന്തർഭാഗത്തുനിന്നു് ശ്രീമുഖങ്ങളിലൂടെ അനവരതം നിർഗ്ഗളിക്കുന്ന അവിടുത്തെ ലീലാമൃതമാസ്വദിക്കുവാൻ കഴിയാത്തപക്ഷം അപ്രകാരമുള്ള മുക്തി

പോലും അടിയൻ ആഗ്രഹിക്കുന്നില്ല. ആ ലീലാമൃതമാസ്വദിക്കുവാൻ പതിനായിരം കണ്ണുങ്ങൾ തന്നാലും. ഇതാണ് അടിയന്ന് വേണ്ടതായ വരം. ധ്രുവൻ പറയുന്നു:

യാ നിർവൃതിസ്തനുഭൃതാം തവ പാദപത്മ-
ധ്യാനാദ് ഭവജ്ജനകഥാശ്രവണേന വാ സ്യാത്,
സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ മാ ഭൂത്
കിന്ത്വന്തകാസിലുളിതാത് പതതാം വിമാനാത്.
(4. 9. 10)

അവിടുത്തെ ശ്രീപാദപത്മധ്യാനംകൊണ്ടോ പരമഭാഗവതന്മാരുടെ ശ്രീമുഖങ്ങളിൽനിന്ന് പ്രവഹിക്കുന്ന നിന്തിരുവടിയുടെ ദിവ്യലീലാമൃതാസ്വാദനംകൊണ്ടോ യാതൊരു നിരതിശയാനന്ദം സിദ്ധിക്കുന്നുവോ ആ ദിവ്യാനന്ദം പൂർണ്ണാനന്ദസ്വരൂപമായ ബ്രഹ്മത്തിൽപ്പോലും ഇല്ല. അപ്പോൾ പിന്നെ വെറും കാമലമ്പടരായ ഭോഗികളുടെ ഭോഗസാധനങ്ങളിൽനിന്ന് ഭവിക്കുമോ? ഭഗവത്പത്നിമാർ പറയുന്നു:

ന വയം സാധ്വി, സാമ്രാജ്യം സ്വാരാജ്യം ഭൌജ്യമപ്യുത
വൈരാജ്യം പാരമേഷ്ഠ്യം വാ ആനന്ത്യം വാ ഹരേഃ പദം
കാമയാമഹ ഏതസ്യ ശ്രീമത്പാദരജഃ ശ്രിയഃ
കുചകുങ്കുമഗന്ധാഢ്യം മൂർധ്നാ വോഢും ഗദാഭൃതഃ.
(10. 83. 41, 42)

പതിവ്രതാരത്നമേ, ഞങ്ങൾ ചക്രവർത്തിസ്ഥാനമോ, ഇന്ദ്രസ്ഥാനമോ, ഭോഗങ്ങളോ, അണിമാദിസിദ്ധികളോ, ബ്രഹ്മാവിന്റെ സ്ഥാനമോ, വൈകുണ്ഠാദിസ്ഥാനമോ മുക്തിപോലുമോ ആഗ്രഹിക്കുന്നില്ല. ശ്രീഭഗവതിയുടെ കുചകുങ്കുമഗന്ധത്തോടുകൂടിയ തന്തിരുവടിയുടെ ശ്രീപാദരജസ്സാണ് ഞങ്ങൾ ശിരസ്സിൽ ധരിക്കുവാൻ ആഗ്രഹിക്കുന്നത്. ഇന്ദ്രൻ പറയുന്നു:

യസ്യ ഭക്തിർഭഗവതി ഹരൌ നിഃശ്രേയസാത്മനി
വിക്രീഡിതോഽമൃതാംഭോധൌ കിം ക്ഷുദ്രൈഃ ഖാത-
കോദകൈഃ. (6. 12. 22)

നിത്യാനന്ദസ്വരൂപനായ തന്തിരുവടിയിൽ ഏതൊരാൾക്ക് ദിവ്യഭക്തിയുണ്ടോ അമൃതസമുദ്രത്തിൽ നീന്തികളിക്കുന്ന ആ പുണ്യാത്മാവിന്ന് ചളിക്കുണ്ടുപോലെ തുച്ഛങ്ങളായ ക്ഷുദ്രഭോഗങ്ങൾകൊണ്ട് എന്തു കാര്യം? വൃത്രൻ പറയുന്നു:

ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം
ന സാർവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
സമഞ്ജസ ത്വാ വിരഹയ്യ കാംക്ഷേ. (6. 11. 25)

ഹേ ഭഗവൻ, ചക്രവർത്തിസ്ഥാനമോ, രസാതലാദികളുടെ ആധിപത്യമോ, സ്വർഗ്ഗമോ, യോഗസിദ്ധികളോ, ബ്രഹ്മലോകമോ, എന്തിനധികം പറയുന്നു, മുക്തിപോലുമോ അവിടുത്തെ ശ്രീപാദസേവയൊഴിച്ച് മററൊന്നും അടിയൻ ആഗ്രഹിക്കുന്നില്ല. ശ്രുതികൾ പറയുന്നു:

ദുരധിഗമാത്മതത്ത്വനിഗമായ തവാത്തതനോ-
ശ്ചരിതമഹാമൃതാബ്ധിപരിവർത്തപരിശ്രമണാഃ
ന പരിലഷന്തി കേചിദപവർഗ്ഗമപീശ്വര തേ
ചരണസരോജഹംസകുലസംഗവിസൃഷ്ടഗൃഹാഃ.
(10. 87. 21)

ഏററവും ദുർഗ്ഗമമായ ആത്മതത്ത്വം പ്രകാശിപ്പിക്കുവാനായിത്തന്നെ അവതരിച്ച നിന്തിരുവടിയുടെ ലീലാമൃതസമുദ്രത്തിൽ നീന്തിക്കുളിച്ച സംസാരതാപം നീങ്ങിയ പരമഭാഗവതന്മാർ അവിടുത്തെ ശ്രീപാദപത്മങ്ങളിൽത്തന്നെ നിരന്തരം രമിക്കുന്ന പരമഹംസന്മാരുടെ സംഗംകൊണ്ട് പരമവിരക്തരായിത്തീർന്ന് നിത്യാനന്ദരൂപമായ മുക്തിപോലും ആഗ്രഹിക്കുന്നില്ല. അഹോ ദിവ്യപ്രേമത്തിന്റെ മാധുര്യാതിശയം!

---

ഭക്താനാമഭയപ്രദാം ച വരദാം താപത്രയോദ്ധാരികാം
മർത്ത്യാകാരധരാം ചരാചരജഗന്നാഥാം ദയാഭാസുരാം
ആർത്തത്രാണപരായണാം നിരുപമാം ശ്രീരാമകൃഷ്ണപ്രിയാം
വന്ദേഽഹം തപസോജ്ജ്വലാം ഭഗവതീം ശ്രീശാരദാം മാതരം.
ചരിതസരസി മാതുർഹംസവന്മാനസം മേ വിഹരതു മഹനീയേ പുണ്യപീയൂഷപൂർണ്ണേ
ജനിമൃതിദുരിതോർമ്മ്യാഃ ഘോരസംസാരനദ്യാഃ ജനനി ശരണദേ മാം പാതു ത്വത്പാദപദ്മം.

— അമ്പാടി ദേവകി അമ്മ



പവിത്രം ചരിതം യസ്യാഃ പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

# ആത്മവത്ത - ഒരു ദർശനം

ഡോ. വി. സ്. ശർമ്മ

പേഴ്സണാലിററി എന്നു് ഇംഗ്ലീഷിൽ പറയുന്നതിനു് സമാന്തരമായി പല പദങ്ങളും കണ്ടേയ്ക്കുമെങ്കിലും ആത്മവത്ത എന്ന പദം ഇവിടെ സ്വീകരിക്കുന്നു. ഒരു സാമാന്യവിഷയമാണു് പേഴ്സണാലിററി. അതു് വിപുലാർത്ഥകവുമാണു്. ഒരു പക്ഷേ ഇന്നത്തേക്കാൾ ഒരിക്കലും അധികം പ്രസക്തമല്ലാത്ത ഒന്നാണതു്. സ്വന്തം പേഴ്സണാലിററി ബാഹ്യരൂപം മാത്രമാണെന്നു തെററിദ്ധരിക്കുന്ന ബഹുഭൂരിപക്ഷം പേർ, തനിക്കു് സ്വന്തമായി ഒരു പേഴ്സണാലിററി ഉണ്ടെന്നോ ഉണ്ടാവണമെന്നോ വിചാരിക്കുന്ന ഒരു വലിയ വിഭാഗം, സ്വന്തം പേഴ്സണാലിററി അന്യമാക്കിത്തീർക്കുന്ന ഒട്ടേറെപ്പേർ—ഈ കൂട്ടരുടെയെല്ലാം സമന്വയമാണു് നമ്മുടെ യുഗത്തിലെ ജനത. വാക്കിലും പ്രവൃത്തിയിലുംകൂടി താൻ ആരോ ആണു് എന്ന ഒരു അസ്തിത്വസമർത്ഥനം അത്ര എളുതായ ഒരു കാര്യമല്ല. ആ അസ്തിത്വസമർത്ഥനം അഹന്തയുടെ ലക്ഷണമായിട്ടല്ല, വ്യക്തിത്വവികാസത്തിന്റെ ആഹ്ലാദപ്രദമായ പ്രകാശനമായി നിർവ്വഹിക്കപ്പെടുമ്പോഴാണു് അതു് യഥായോഗ്യവും സഫലവുമാകുന്നതു്. ഒരു വ്യക്തിയുടെ സ്വരൂപവും സ്വഭാവവും ചേർന്നതാണു് അയാളുടെ പേഴ്സണാലിററി എന്നു് സാമാന്യമായി പറയാം. പേഴ്സണാലിററിയുടെ വികാസം തന്നെയാണു മഹത്ത്വനിദാനമായിത്തീരുന്നതു്. മുഖംമൂടി വയ്ക്കാത്ത വ്യക്തികളുടെ മഹിതമായ ജീവിതം പേഴ്സണാലിററിയുടെ ഉത്തമമാതൃക കാഴ്ചവെയ്ക്കുന്നു. ഒരാൾക്കു് സ്വന്തം വ്യക്തിത്വത്തെപ്പററി ബോധമുണ്ടായെന്നും ഇല്ലെന്നും വരാം. വ്യക്തിത്വത്തെ സ്വയം വിസ്മരിക്കുന്നവരും അവഗണിക്കുന്നവരുമുണ്ടാകാം. സാമാന്യതലത്തിൽ ഒരാൾ മററുള്ളവരാൽ പുകഴ്ത്തപ്പെടുകയോ നിന്ദിക്കപ്പെടുകയോ ചെയ്യുമ്പോഴാണു് സ്വന്തം ബാഹ്യാന്തരവ്യക്തിത്വങ്ങളെക്കുറിച്ചു ചിന്തിക്കുന്നതു്. സ്വന്തം ആത്മവത്തയെപ്പററി തികഞ്ഞ ബോധവാനാകുകയും സ്വന്തം വ്യക്തിത്വം അന്യരെ ആകർഷിക്കത്തക്കവിധം രൂപപ്പെടുത്തുകയും ചെയ്യുന്നതു് 'ജീവിതംതന്നെയാണു് കല' എന്നു ഗാന്ധിജി പറഞ്ഞതിനോടു തൊട്ടടുത്തുനില്ക്കുന്ന ഒരു മനോഭാവത്തിന്റെ പ്രകാശനമാണു്. അന്യരെ ബോധ്യപ്പെടുത്താൻ വേണ്ടിയല്ലാതെ അത്തരം ബാധ്യതകൾ കൂടാതെ സ്വയംഭൂശിവനെപ്പോലെ ഉയിർത്തെഴുന്നേല്ക്കുന്ന വ്യക്തികളാണു് സ്വജീവിതംകൊണ്ടു ചരിത്രം സൃഷ്ടിക്കുന്നതു്.

അതിശായിയായ സ്വഭാവസവിശേഷത, ഭൗതികസ്വരൂപം, അധികാരശക്തി, പദവി, ബന്ധുമിത്രാദികൾ, തത്പരവിഷയങ്ങൾ, ജീവിതരീതി തുടങ്ങി അനേകം ഘടകങ്ങളാണു് ഒരാളിന്റെ വ്യക്തിത്വത്തിന്റെ അംശങ്ങൾ. ഇപ്പറഞ്ഞ അംശങ്ങളെയെല്ലാംകൊണ്ടു് ഒരാൾ മററുള്ളവരുടെ മനസ്സിൽ അഗാധമായ ആകർഷകത്വം ഉളവാക്കുമ്പോൾ ആ വ്യക്തിയുടെ ആത്മവത്ത മികച്ചതാണെന്നു പറയാൻ നാം പ്രേരിതരാകുന്നു. ഇതു് യഥാർത്ഥത്തിൽ വീക്ഷണവും സങ്കല്പവും ധാരണയുമെല്ലാം അനുസരിച്ചിരിക്കും എന്നുകൂടി പറയട്ടെ. സാമൂഹികപ്രവർത്തകൻ, മനഃശാസ്ത്രജ്ഞൻ, ദാർശനികൻ, തൊഴിലാളി, സുഖലോലുപനായ ധനികൻ, കലാകാരൻ, സന്ന്യാസി തുടങ്ങി വിവിധതലങ്ങളിൽ ജീവിക്കുന്നവരുടെ വീക്ഷണബോധങ്ങളെ അടിസ്ഥാനമാക്കി പേഴ്സണാലിററിയുടെ തരതമകല്പനയിലും ഭേദം വരും.

പേഴ്സണാലിററി എന്ന പദത്തിനു് ഒരു വ്യക്തിയുടെ വ്യാവർത്തകധർമ്മത്തോടുകൂടിയ ജീവിതസ്വരൂപം എന്നു് സാമാന്യമായി അർത്ഥം കല്പിക്കാം. നാടകത്തിലെ മുഖംമൂടി എന്നർത്ഥമുള്ള Persona എന്ന ലാററിൻ ശബ്ദത്തിൽനിന്നാണു് 'പേഴ്സണാലിററി' എന്ന പദം ഉണ്ടായതു്. അപ്പോൾ ഒരു വ്യക്തിയുടെ വ്യാജരൂപം എന്നാണല്ലോ ഇതിനർത്ഥം. വേദാ

ത്തികളും ഇതുതന്നെയാണ് 'പേഴ്സണാലിററി' ക്ക് അർത്ഥം നല്കുന്നതു്. മനഃശാസ്ത്രജ്ഞന്മാരെ സംബന്ധിച്ചേടത്തോളം അതു് ഒരു വ്യാജരൂപ പ്രദർശനമല്ല, പ്രകൃതിപ്രതിഭാസം മാത്രമാണ്. ഒരു വ്യക്തിയുടെ സാഹചര്യങ്ങളുമായി അയാൾക്കുള്ള നിരന്തരമായ പൊരുത്തപ്പെടലാണ് പേഴ്സണാലിററിയുടെ ലക്ഷണമെന്നു് അവർ അഭിപ്രായപ്പെടുന്നു. ഒരു വ്യക്തിയുടെ പ്രവൃത്തികൾക്ക നിയാമകങ്ങളായിട്ടുള്ള ശാരീരികവും മാനസികവുമായ സ്വഭാവസവിശേഷതകളുടെ ആകെത്തുകയാണ് അയാളുടെ പേഴ്സണാലിററി. മാനസികമായ കാര്യങ്ങളുടെ ഉദ്ഗ്രഥനവും ശാരീരികസ്വഭാവവും ആന്തരികശക്തികളുടെ സമ്പ്രദായവും ചേന്നതാണതു്. പേഴ്സണാലിററിക്കു് അനേകഘടകങ്ങളുണ്ടു് എന്നു് കാണാം. (ശാരീരികം)രാസപരം, സാമൂഹികം, ശരീരശാസ്ത്രപരം എന്നിങ്ങനെ മനഃശാസ്ത്രകാരന്മാർതന്നെ ആ ഘടകങ്ങളെ തരംതിരിക്കുന്നുണ്ടു്.

ശാരീരികം (ഭൗതികം) എന്നതുകൊണ്ടു് ശരീരഘടനയെ സംബന്ധിച്ച കാര്യങ്ങളാണ് ഉദ്ദേശിക്കുന്നതു്. കുറിയവനോ അംഗഭംഗം ഉള്ളവനോ രോഗിയോ എന്നും മററുമുള്ള കാര്യങ്ങളും സുഭഗത, സുമുഖത, അവയവപ്പൊരുത്തം തുടങ്ങിയവയും ഇതിൽ അന്തർഭവിക്കുന്നു. രാസപരമായ അംശത്തിൽ നാഡീപ്രവത്തനം, രാസവിസർജ്ജനപരമായ കാര്യങ്ങൾ, അടങ്ങുന്നു. വ്യക്തിത്വവികാസത്തെ സാരമായി ബാധിക്കുന്ന സാമൂഹികസാഹചര്യങ്ങളാണ് മറെറാരിനം. ജീവശാസ്ത്രപരമായ സംഗതിയിൽ പാരമ്പര്യസിദ്ധമായ വസ്തുതകൾ പെടുന്നു. ഇങ്ങനെ ഒരു വ്യക്തിയുടെ വ്യക്തിത്വത്തിന്നു് നിയാമകമായ ഘടകങ്ങൾ പലതാണ്. മനുഷ്യസ്വഭാവത്തെ നിയന്ത്രിക്കുന്ന ആന്തരികവസ്തുതകളെയും ഭാവങ്ങളേയും അടിസ്ഥാനമാക്കി നാലു വിഭാഗങ്ങൾ കല്പിക്കുന്ന ഹിപ്പോക്രിററസ്, ഗാലൻ തുടങ്ങിയ ശാസ്ത്രജ്ഞന്മാർ. സി. ജി. യുങ് പേഴ്സണാലിററിയെ അന്തർമുഖം, ബഹിർമുഖം എന്നു് രണ്ടായി തിരിക്കുന്നു. സിദ്ധാന്തപരം, സാമ്പത്തികം, സൗന്ദര്യശാസ്ത്രപരം, സാമൂഹികം, രാഷ്ട്രീയം, മതപരം എന്നിങ്ങനെയാണ് ദർശനാടിസ്ഥാനത്തിൽ ഇ. സ്പ്രാങ്ങർ, പേഴ്സണാലിററിയെ വിഭജിക്കുന്നതു്.

ഇങ്ങനെ ഓരോ അടിസ്ഥാനത്തിൽ പേഴ്സണാലിററികളെ തരം തിരിക്കാം. ശുഭാപ്തിവിശ്വാസം, ദുഃഖാത്മകഭാവം, ലളിതസ്വഭാവം രൗദ്രഭാവം എന്നിങ്ങനെ ചില വിശേഷതകളും നിയാമകങ്ങളായുണ്ടു്. ഭാരതീയനാട്യാചാര്യന്മാർ നായകന്മാരെ ധീരോദാത്തൻ, ധീരശാന്തൻ, ധീരലളിതൻ, ധീരോദ്ധതൻ എന്നും മററും വിഭജിച്ചിട്ടുള്ളതിവിടെ സ്മരണീയമാണ്. ഒരു വ്യക്തിയിൽത്തന്നെ പല വ്യക്തിത്വങ്ങൾ സമന്വയിക്കപ്പെടുന്ന സന്ദർഭവും ഉണ്ടാവാം. 'മൾട്ടിപ്പിൾ പേഴ്സണാലിററി' എന്നാണിതിനു പറയുന്നതു്. എന്നാൽ ഈ സ്വഭാവം നിത്യമാണെന്നു പറയാനാവില്ല. ഒരു കാലയളവിൽ മാത്രമേ ഇതിൻെറ സാന്ദ്രപ്രകാശം ഉണ്ടാകൂ. ജവഹർലാൽനെഹ്റുവിൻെറ കാര്യംതന്നെ ഇതിനു നല്ല ദൃഷ്ടാന്തമാണ്. ജന്മനാതന്നെയുള്ള ഒരു ആത്മവത്ത സാഹചര്യപോഷിതമായി വികസിച്ചു പരിപക്വമായിത്തീരുമ്പോഴാണ് ഒരു വ്യക്തിയുടെ വ്യക്തിസത്ത അഥവാ ആത്മസത്ത ദൃഢീകൃതവും സുഭഗവും മററുമായി പരിണമിക്കുന്നതു്. നിശ്ചിതത്വം, പൂർണ്ണത, പക്വത ഈ മൂന്നും ഉണ്ടെങ്കിൽ മാത്രമേ ആത്മവത്തയ്ക്കു് പ്രകാശനക്ഷമത ഉണ്ടാകൂ.

ജന്മാന്തരമായിത്തന്നെ ഒരു വ്യക്തിക്കു ലഭിക്കുന്ന പരമോന്നതമായ സാക്ഷാത്കാരമൂല്യമാണ് ആ വ്യക്തിയുടെ ആത്മവത്ത. അതിൻെറ പരിപൂർണ്ണതയാണ് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം എന്നു് ആധുനികചിന്തകർ അഭിപ്രായപ്പെടുന്നു. ഒരു മനുഷ്യനിലുള്ള ഉത്കൃഷ്ടഭാവത്തിൻെറ വികാസമാണ് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമെന്നു് ഡോ: എസ്. രാധാകൃഷ്ണൻ ചൂണ്ടിക്കാട്ടി. മനുഷ്യനിൽ നേരത്തെതന്നെയുള്ള പൂർണ്ണതയുടെ പ്രകാശനമാണ് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമെന്നു് സ്വാമി വിവേകാനന്ദനും പറഞ്ഞു. നാളെ ഇന്നിനേക്കാൾ മെച്ചപ്പെട്ടതാക്കാൻ വിദ്യാഭ്യാസം സഹായിക്കുന്നു. സി. ജി. യുങ് പറയുന്നു – പൂർണ്ണതയുടെ പരിപൂർണ്ണമായ സാക്ഷാത്കാരമാണ് പരിപക്വത. നമ്മുടെ അലബ്ധമായ ആദർശത്തിൻെറ പൂർണ്ണതയാണതു്. ലക്ഷ്യത്തിനു പകരമുള്ള ഒരു വാക്കല്ല അലബ്ധത. ആദർശം ലക്ഷ്യമല്ല, വഴികാട്ടിയാണ്. യുങ്ങിൻെറ അഭിപ്രായത്തിൽ ജീവിതപൂർണ്ണതയുടെ സമ്പൂർണ്ണ

മായ സാക്ഷാത്കാരമാണ്. യുങ് വീണ്ടും പറയുന്നു—'പേഴ്സണാലിററി എന്നു വിശേഷിപ്പിക്കപ്പെടുന്ന പൂർണ്ണതയുടെ വികാസമാണ് മാനവജീവിതത്തിന്റെ ശക്താഭിലാഷവും പരമലക്ഷ്യവും... ആന്തരികശബ്ദം പൂർണ്ണവും വിപുലവും കൂടുതൽ സമഗ്രവുമായ ബോധപരതയുടെ ശബ്ദമാണ്. മാനവാത്മാവിന്റെ അനിവാര്യമായ ആവശ്യമാണ് പേഴ്സണാലിററിയെ സംബന്ധിച്ച ലക്ഷ്യം. ചരിത്രം പരിരക്ഷിച്ചിട്ടുള്ളതും, പേഴ്സണാലിററി എന്ന പദത്തിന്റെ അർത്ഥത്തിന് ഏററവും പ്രകാശപൂർണ്ണമായ തെളിവ് നല്കുന്നതുമായ വസ്തു ക്രിസ്തുവിന്റെ ജീവിതമാണ്.' ക്രിസ്തുവിന്റെ അവതാരമഹത്വത്തെ പൂർണ്ണമായ ആത്മവത്തയുടെ സ്വരൂപമായി കാണുന്നതിന്റെ അഭിമതം തികച്ചും സ്വീകാര്യമായിരിക്കുന്നു. അങ്ങനെ പൂർണ്ണതയുടെ ആവിഷ്കാരമായുള്ള അവതാരങ്ങളെയാണ് നാം മാതൃകയാക്കുന്നതെങ്കിൽ നമ്മുടെ ആത്മവത്തയുടെ പൂർണ്ണതയും അവികലശോഭമായിരിക്കും.

ആത്മാവിനെ സംബന്ധിക്കുന്നതാണ് ആത്മവത്ത എന്നതു് സിദ്ധമാണ്. സ്വയം സിദ്ധമായ ഈ കാര്യം ജീവിതത്തിന്റെ അന്തഃസത്ത സമഗ്രമായി ഉൾക്കൊള്ളുന്നു. ആത്മാവിനെ നിരൂപിക്കുന്നതിൽ നമ്മുടെ അജ്ഞതയനുസരിച്ചുള്ള അഭിമതാന്തരങ്ങൾ ഉണ്ടാകാം. ചാർവാകദർശനംമുതൽ അദ്വൈതവേദാന്തദർശനംവരെയെല്ലാം ഈ നിരൂപണഭേദത്തെത്തന്നെയാണ് ചൂണ്ടിക്കാണിക്കുന്നതു്.

''നിങ്ങൾ ജീവിക്കുമ്പോൾ സുഖമായി ജീവിക്കുക. മരണത്തിന്റെ അന്വേഷണപരായണമായ കണ്ണിൽനിന്നും രക്ഷപ്പെടാൻ ആർക്കും ആവില്ല. നമ്മുടെ ഈ ശരീരം ദഹിച്ചുകഴിഞ്ഞാൽ പിന്നതു് എങ്ങനെ നേടാനാണ്?'' എന്നു ചോദിക്കുന്ന ചാർവാകന്റെ പക്ഷം അനുസരിച്ച് ഒരു വ്യക്തിയുടെ ശരീരസൗഭാഗ്യം, ശക്തി, അവയവശേഷി, മാനസികമായ കഴിവ് എന്നിവയാണ് വ്യക്തിത്വത്തിന്റെ മൗലികഘടകങ്ങൾ, ചാർവാകമതമനുസരിക്കുന്നവർ ആത്മീയജീവിതത്തെ നിഷേധിച്ച് ലൗകികജീവിതത്തെ സന്തുഷ്ടമാക്കാൻ യത്നിക്കുന്നു.

പരമാത്മസ്വരൂപത്തിൽ ബൗദ്ധന്മാർക്കു വിശ്വാസമില്ല. ഈ ലോകജീവിതത്തിൽത്തന്നെയാണവരുടെ വിശ്വാസം. രൂപസ്കന്ധം, സംജ്ഞാസ്കന്ധം, വേദനാസ്കന്ധം, സംസ്കാരസ്കന്ധം, വിജ്ഞാനസ്കന്ധം എന്നിങ്ങനെ ജീവിതത്തിന്റെ രൂപഭാവങ്ങളെ സംബന്ധിച്ച് ഒരു വിഭജനം കല്പിക്കുന്ന ബുദ്ധമതവിശ്വാസികൾ അഷ്ടമാർഗ്ഗത്തിലൂടെയുള്ള നിർവാണപ്രാപ്തിയേയും അംഗീകരിക്കുന്നു. അവരെ സംബന്ധിച്ചേടത്തോളം ബുദ്ധപദപ്രാപ്തിയാണ് വ്യക്തിത്വവികാസത്തിന്റെ പരമലക്ഷ്യം.

ജീവാജീവപ്രകൃതികളെ അംഗീകരിക്കുന്ന ജൈനന്മാർ അഹിംസ, അസ്തേയം, സത്യം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നീ പഞ്ചമഹാദർശം സ്വീകരിച്ച് ജ്ഞാനം നേടുന്നതിനു പ്രാധാന്യം കല്പിക്കുന്നു. ഇന്നുള്ള വ്യക്തിത്വത്തെ പരമമായ ഒരു പേഴ്സണാലിററിയായി വികസിപ്പിച്ചെടുക്കണമെന്നും മോചനമുഹൂർത്തത്തിൽ മനുഷ്യൻ പൂർണ്ണമായ ശാന്തിയും ജ്ഞാനവും ശക്തിയും നേടുമെന്നും അതാണ് മനുഷ്യന്റെ ആത്മവത്തയുടെ വ്യാവർത്തകധർമ്മങ്ങളെന്നും ജൈനർ കരുതുന്നു.

പുരുഷനേയും പ്രകൃതിയേയും അടിസ്ഥാനമാക്കിയുള്ള സാംഖ്യയോഗങ്ങൾ സത്വരജസ്തമോ ഗുണങ്ങളെ അംഗീകരിക്കുന്നു. കൈവല്യപ്രാപ്തിക്കുശേഷമാണ് മനുഷ്യന്റെ യഥാർത്ഥമായ ആത്മവത്ത പ്രകാശിതമാകുന്നതെന്ന് സാംഖ്യവും യോഗവും ഉദ്ഘോഷിക്കുന്നു.

വേദാന്തദർശനമനുസരിച്ച് വ്യക്തിത്വം പരിണാമവിധേയമാണ്. പരിണാമമില്ലാത്തതു് ആത്മാവു മാത്രമാകുന്നു. അതു് സച്ചിദാനന്ദസ്വരൂപമാണ്. ആത്മോപനിഷത്തിൽ ബാഹ്യാത്മാ, അന്തരാത്മാ, പരമാത്മാ, എന്ന് ഔപനിഷദപുരുഷന്മാർ മൂന്നുണ്ട്. ഗീതയിൽ ക്ഷരപുരുഷനെന്നും അക്ഷരപുരുഷനെന്നും രണ്ടായി തിരിക്കുന്നു. അന്നമയം, പ്രാണമയം, മനോമയം വിജ്ഞാനമയം, ആനന്ദമയം എന്നീ അഞ്ചുകോശങ്ങളാണ് മനുഷ്യന്റെ ആത്മവത്തയെ സ്വരൂപിപ്പിക്കുന്നതും വികസിപ്പിക്കുന്നതും. യഥാർത്ഥ ആത്മാവിനെ തിരിച്ചറിഞ്ഞു് അയഥാർത്ഥമായ കോശങ്ങളെ പരിത്യജിക്കണമെന്നും സത്യസാക്ഷാത്കാരം നേടണമെന്നും വേദാന്തം നിർദ്ദേശിക്കുന്നു. മനുഷ്യൻ പ്രാരബ്ധകർമ്മം അവസാനിക്കുമ്പോൾ കൈവല്യപദം അടയുന്നു. ക്രമിക

മായ വികാസവും പൂർണ്ണമായ സാക്ഷാത്കാരവും കൊണ്ട് സ്വന്തം ആത്മവത്തയെ പ്രകാശിപ്പിക്കലാണ് ജീവിതധർമ്മമെന്നും വേദാന്തം ഉദ്ഘോഷിക്കുന്നു.

ആത്മവത്തയുടെ വികാസത്തെപ്പററി പരിശോധിക്കുന്നവർക്ക് ശ്രീരാമകൃഷ്ണദേവനേയും വിവേകാനന്ദസ്വാമികളേയും അനുസ്മരിക്കാതിരിക്കാനാവില്ല. ആധുനികയുഗത്തിൽ, ആത്മവത്തയുടെ വികാസം ഇതുപോലെ സാക്ഷാത്കരിച്ച മറേറതെങ്കിലും മഹാത്മാവുണ്ടോ എന്നു സംശയംതന്നെയാണ്. ''മഹാന്മാരെ സംബന്ധിച്ചേടത്തോളം മനുഷ്യന്റെ ആത്മവത്തയാണ് മുഖ്യം. ബുദ്ധി വാക്ക് തുടങ്ങിയവയെല്ലാം കൂടി ചേർന്നാൽപ്പോലും മൂന്നിലൊരുഭാഗമേ ആകുന്നുള്ളു. ശേഷിച്ച മൂന്നിൽ രണ്ടുഭാഗമായ ആത്മവത്തയ്ക്കാണ് പ്രാധാന്യം നല്ലേണ്ടതു്. അതത്രേ യഥാർത്ഥ മനുഷ്യൻ, മനുഷ്യന്റെ ആത്മവത്ത. നമ്മുടെ പ്രവൃത്തികളെല്ലാം നമ്മുടെ ആത്മവത്തയുടെ ആവിഷ്കാരങ്ങളുമാണ്'' എന്നു ശ്രീ വിവേകാനന്ദസ്വാമികൾ പറയുകയുണ്ടായി. ജീവിതസുഖങ്ങളും സൗകര്യങ്ങളും വർദ്ധിപ്പിക്കുവാൻ സാധിച്ചാൽ നമ്മുടെ ബാഹ്യസ്വരൂപം നന്നാക്കാൻ കഴിയുമായിരിക്കും. നമ്മുടെ ആത്മവത്തയെ ഉത്തമവും ഉദാത്തവുമാക്കാൻ അതു സഹായകമാകണമെന്നില്ല. നമുക്ക് ഒരു ജന്മവും ഒരു ജീവിതവും ലഭിച്ചിട്ടുണ്ട്. അതു് അന്യാധീനമാണോ സ്വതന്ത്രമാണോ? നമുക്ക് നമ്മുടെ സ്വന്തമായ ഒരു ആത്മവത്ത ആവശ്യമാണോ? ഏതു പ്രതിസന്ധിയിലും ഏതു സാഹചര്യത്തിലും പരിക്ഷീണമോ വികലമോ ആകാത്ത ഒരു 'പേഴ്സണാലിററി' എങ്ങനെ നെയ്തെടുക്കാം? അർജ്ജുനനോടു പറഞ്ഞ ഒരു ഭഗവദ്വാക്യം ഇവിടെ ഓർമ്മവരുന്നു:

''യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ.''

ഒരു പ്രകാരത്തിൽ ഈ 'യോഗം'തന്നെയല്ലേ ദൃഢിഷ്ഠമായ ആത്മവത്തയുടെ ആണിക്കല്ല്!

---

# വിരക്തി

## പി. കെ. മേനോൻ, ബോംബെ

ഓരോ ശരീരസുഖവും വെടിയുന്ന മർത്ത്യ-
നാരോ വരിഷ്ഠനവ, നായതുകൊണ്ടുതന്നെ
നേരോതിടാ, മെതിരിടുന്നൊരുപദ്രവങ്ങൾ
വേരോടറും വരികയില്ലവ പിന്നെയൊട്ടും. 1

ആസക്തിയിന്ദ്രിയസുഖങ്ങളിൽ നിന്നകന്നു
സത്സംഗമത്തിലഭിലാഷമുദിച്ചവർക്കു
കംസാരിപാദഭജനേ രതി വന്നുചേരും
സംസാരവാർദ്ധിനടു വിട്ടു കരയ്ക്കു കേറാം. 2

പാരം തപസ്വിയൊരുവൻ കരുതാതു കാര്യ-
ഭാരങ്ങൾ, താനുടമയെന്നുമകക്കരുന്നിൽ
സാരം നിനയ്ക്കിലതുകൊണ്ടുളവാം മനസ്സി-
ലോരോ വിമോഹമതു മുക്തിവിരോധമാകും. 3

ഞാനെന്നുമെന്റെ ധനമെന്നുമെനിക്കനേകം
സ്ഥാനങ്ങളുണ്ടിതി നിനച്ചു മദിച്ചിടാത്തോർ
നൂനം വിരക്തരവർ സംസൃതി വിട്ടു മോക്ഷ-
സ്ഥാനത്തിലെത്തുമതിനില്ല വിവാദലേശം. 4

നോവിച്ചിടുന്ന വിഷയേന്ദ്രിയവാഞ്ഛ തീരെ-
ക്കൈവിട്ടിടാതെയവയോടിടപെട്ടിരുന്നാൽ
വേർവിട്ടിടാത്ത പല ജീവിതദുഃഖഭാര-
മാവിഷ്ടിതന്റെ തലയിൽ സ്ഥിരമായിരിക്കും. 5

നേടുന്നു മുക്തി മുനിമാരിഹലോകസൗഖ്യ-
ത്തോടുള്ള നിശ്ചലമതായ വിരക്തിമൂലം
ചാടുന്നു തീവ്രനരകാബ്ധിയിലൈഹികത്തിൽ
കൂടുന്ന സക്തി കലരും വിഷയപ്രസക്തർ. 6

വല്ലാത്ത ജന്മമൃതി സങ്കടമൊക്കെ വേര-
റില്ലാതെയായ്‌വരുമൊരാൾക്കു വിരക്തിമൂലം
നില്ലാതെയുള്ള വിഷയാശ വളർന്നുവന്നാൽ
കൊല്ലാതെ കൊല്ലുമതു നല്ല ജനങ്ങളേയും. 7

ഞാനെന്ന ഭാവമകലെക്കളയേണമാരും
ജ്ഞാനം ലഭിച്ചു ഭഗവാനെയറിഞ്ഞുകൊൾവാൻ
ആനന്ദഭാവമതുകൊണ്ടുളവാം ക്രമത്താ-
ലാനന്ദനന്ദനപദാബ്ജമണഞ്ഞുകൊള്ളും. 8

---

# സുന്ദരമൂർത്തിനായനാർ

കെ. കെ. മേനോൻ, ബി. എ., ബി. എൽ.

യേ ദാരാഗാരപുത്രാപ്താൻ പ്രാണാൻ വിത്തമിയം പരം
ഹിത്വാ മാം ശരണം യാതാഃ കഥം താൻ
[ത്യക്തുമുത്സഹേ.

ഭാര്യ, ഗൃഹം, പുത്രൻ, ബന്ധുക്കൾ, പ്രാണൻ, ധനം ഇവയെല്ലാം ഉപേക്ഷിച്ച് എന്നെത്തന്നെ ശരണം പ്രാപിക്കുന്നവരെ എനിക്ക് ഒരിക്കലും ഉപേക്ഷിക്കുവാൻ സാധിക്കുകയില്ല.
(ഭാഗവതം)

**ഭഗവാൻ ഭക്തവത്സലനാണ്, അല്ല ഭക്തദാസനുമാണ്. ഭക്താഗ്രേസരനായ** ഭഗവാന്റെ കാരുണ്യം വിവിധരൂപങ്ങളിലാണു ഭക്തന്മാർക്ക് അനുഭവപ്പെടുന്നതു്. തന്റെ സഖാവായി, തന്റെ തേരാളിയായിരുന്ന ഭഗവാന്റെ യാഥാർത്ഥ്യം വിസ്മരിച്ച അർജ്ജുനൻതന്നെ വിലപിക്കുന്നു.

**സഖേതി മത്വാ പ്രസഭം യദുക്തം**
**ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി**
**അജാനതാ മഹിമാനം തവേദം**
**മയാ പ്രമാദാത് പ്രണയേന വാപി.**
**യച്ചാവഹാസാർത്ഥമസത്കൃതോഽസി**
**വിഹാരശയ്യാസനഭോജനേഷു**
**ഏകോഽഥവാപ്യച്യുത തത്സമക്ഷം**
**തത് ക്ഷാമയേ ത്വാമഹമപ്രമേയം.**
(ഗീത. XI. 41, 42)

അംബരീഷനും അർജ്ജുനനുംവേണ്ടി ഭഗവാൻ അനുഭവിച്ചതിനേക്കാൾ എത്ര കഷ്ടങ്ങളാണ് – എന്തെല്ലാം ''വിഡ്ഢിവേഷങ്ങളാണ്'' ശ്രീപരമേശ്വരനു് ഒരു സുഹൃദ്ഭാവത്തിൽ തന്നെ ആരാധിച്ചുവന്ന സുന്ദരമൂർത്തിനായനാർക്കു വേണ്ടി ആചരിക്കേണ്ടിവന്നതു്.

തിരുവാരൂർ മഹാക്ഷേത്രത്തിൽ ''ദേവാശിരി''മണ്ഡപത്തിലിരുന്നു ചെങ്ങന്നൂർക്കാരനും 63 നായനാർമാരിൽ ഒരുവനുമായിരുന്ന വിറൺമിണ്ടനായനാർ സത്സംഗം നടത്തുകയായിരുന്നു. ഭഗവാനേക്കാൾ കൂടുതൽ ഭക്തന്മാരെയാണ് ആദരിക്കേണ്ടതു് എന്നു് ഓർക്കാതെ സുന്ദരർ വഴിമാറി ക്ഷേത്രദർശനത്തിന്നായി പോയി. കുപിതനായ വിറൺമിണ്ടനായനാർ ''അടിയാർകളെ വണങ്കാമൽ ഒതുങ്കിച്ചെല്ലും സുന്ദരനും പുറക്, അവനെ കേട്ടുകൊണ്ട ഇറൈവരാകിയ ശിവനാരും പുറക്'' എന്നു് അലറി. ഇതു കേട്ടു് ഭഗവാൻതന്നെ ഓടി വന്നു് സുന്ദരമൂർത്തിനായനാർക്കുവേണ്ടി ക്ഷമായാചനം ചെയ്തുവത്രേ. ഈ സംഭവത്തിന്റെ ഓർമ്മയ്ക്കായിക്കൊണ്ടു് സുന്ദരമൂർത്തി നായനാർ 63 നായനാർകളേയുംപററി ''തിരുത്തൊണ്ടർ പുരാണം'' എന്ന ഒരു ലഘുകൃതി നിർമ്മിച്ചു. ഈ കഥകളെയാണ് പിന്നീടു ശേക്കിഴാർ കൂടുതൽ വിശദീകരിച്ച് ''പെരിയ പുരാണം'' എന്ന കൃതിയാക്കിയതു്. ഈ സംഭവത്തെപ്പററി സുന്ദരമൂർത്തി നായനാർ തിരുത്തൊണ്ടർപുരാണത്തിൽ:

**''വിറൺ മിണ്ടർ തിറൽ കണ്ടേത്തും**
**തിരുത്തൊണ്ടർ തൊകെയരുളാർ ശെപ്പിനാരേ''**

**എന്ന ഭാഗത്തിൽ സൂചിപ്പിക്കുന്നുണ്ടു്.**

''നാൽവർ'' എന്ന പേരിൽ അറിയപ്പെട്ടുന്ന ശൈവഭക്തശിരോമണികളായ, ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരർ, മാണിക്കവാചകർ ഇവരിൽ ഒരുവനാണ് സുന്ദരർ. അദ്ദേഹം ജീവിച്ചിരുന്ന കാലത്തെപ്പററി അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടു്. 7–ാം നൂററാണ്ടിന്നും 9–ാം നൂററാണ്ടിന്നും ഇടയ്ക്കാണ് എന്നാണ് ബഹുജനപക്ഷം. കഴർച്ചിങ്കർ എന്നറിയപ്പെട്ടിരുന്ന ഒരു പല്ലവരാജാവിന്റെ സമകാലീനനായിരുന്നു എന്നു കൃതികളിൽനിന്നു് കാണാനുണ്ടു്. എന്നാൽ ആ പല്ലവരാജാവു് ആരായിരുന്നു എന്നു് തീർച്ചയില്ല. സുന്ദരരെയും ചേരമാൻപെരുമാളെയും കൂടി ഘടിപ്പിച്ച പല കഥകളും ഉണ്ടു്. ആ ചേരമാൻപെരുമാൾ നായനാർ രാജശേഖരനാണെന്നു (820 – 844) ഇളംകുളം കുഞ്ഞൻപിള്ള അഭിപ്രായപ്പെടുന്നു. അതിന്നു് അദ്ദേഹത്തിന്റെ അടിസ്ഥാനം രാജശേഖരൻ ഒരു പ്രസിദ്ധ ശിവ

ക്തനായിരുന്നുവെന്നും അദ്ദേഹത്തിൻെറ ശാസനങ്ങളുടെ എല്ലാം തുടക്കത്തിൽ ''നമശ്ശിവായ'' എന്ന പ്രയോഗം ഉള്ളതുമാണ്. തെന്നാർക്കാട്ട ജില്ലയിൽ ''തിരുനാവലൂർ'' എന്ന പുണ്യഭൂമിയിൽ ചടയനാർ എന്ന ബ്രാഹ്മണൻേറയും ഇശൈജ്ഞാനിയാർ എന്ന പത്നിയുടേയും പുത്രനായിട്ടാണ് അദ്ദേഹം ജനിച്ചതു്.

ബാല്യത്തിൽ അദ്ദേഹത്തെ കാണാൻ സംഗതിയായ തിരുമുനൈപ്പാടിയിലെ നാടുവാഴിക്കു് അദ്ദേഹത്തിൽ വളരെ വാത്സല്യം തോന്നി അദ്ദേഹത്തെ ദത്തെടുത്തു് തൻെറ രാജധാനിയിൽ വളർത്തിക്കൊണ്ടുവന്നു. ക്രമേണ കുട്ടി വളൎന്നുവന്നു. പുത്തൂരിലെ ശടാകവി ശിവാചാര്യരുടെ മകൾക്കു് കല്ല്യാണം നിശ്ചയിച്ചു. കല്ല്യാണസമയമായപ്പോൾ വിവാഹവേദിയിൽ ഒരു കിഴവൻ ബ്രാഹ്മണൻ വന്നു് 'വരൻ തൻെറ അടിമയാണ്. കല്ല്യാണം നടക്കാൻ പാടില്ല – അടിമയാണ് എന്നു കാണിക്കുവാനുള്ള രേഖ ഇതാ !' എന്നു പറഞ്ഞു് ഒരു ഓല നീട്ടി. ''എന്താ, നിനക്കു് ഭ്രാന്തുണ്ടോ ?'' എന്നായി സുന്ദരർ. സംഗതിയെപ്പററി കൂടുതൽ അന്വേഷിക്കാനായി ആഗതൻെറകൂടെ ''നല്ലൂർ'' എന്ന സ്ഥലത്തേയ്ക്കു പോയി. പത്രത്തിലെ ഒപ്പും സാക്ഷികളേയും മററും നാട്ടുകാർ അംഗീകരിച്ചു. പക്ഷേ ആഗതൻ ആരാണ് എന്നവൎക്ക് അറിയില്ല. സുന്ദരരും നാട്ടുകാരും ആഗതനെ അനുഗമിച്ചു. അദ്ദേഹം പെട്ടെന്നു ക്ഷേത്രത്തിലെ ശ്രീകോവിലിന്നകത്തേയ്ക്കു പ്രവേശിച്ചു. അപ്രത്യക്ഷനായി. തന്നെപ്പററി സ്തോത്രങ്ങൾ നിൎമ്മിച്ചു പാടാൻ ആജ്ഞാപിച്ചു. ''ഞാനെങ്ങിനെയാണു പാടേണ്ടതു്'' എന്നായി സുന്ദരർ. അതിന്നു ഭഗവാൻ ''നീ എന്നെ 'പിത്തൻ' (ഭ്രാന്തൻ) എന്നല്ലേ ആദ്യം വിളിച്ചതു്. അതു തുടങ്ങിക്കൊണ്ടുതന്നെ പാടുക'' എന്നരുളി ഭഗവാൻ. ഉടനെ സുന്ദരർ ''പിത്താ പിറൈ ചൂടി'' (ഭ്രാന്താ ! ചന്ദ്രക്കലാധര) എന്നു പാടിത്തുടങ്ങി. ഭഗവത്പ്രേരണമൂലം സുന്ദരരുടെ മുഖത്തുനിന്നു ഭക്തിഗാനങ്ങൾ പ്രവഹിച്ചു. പിന്നീടു് അദ്ദേഹം ഓരോരോ ക്ഷേത്രങ്ങളായി സന്ദൎശിക്കാൻ പുറപ്പെട്ടു. ശീർകാഴിയിൽ എത്തിയപ്പോൾ, അതു ജ്ഞാനസംബന്ധരുടെ ജന്മഭൂമിയാണ് എന്നു് ഓൎമ്മ വന്നു് ആ പുണ്യസ്ഥലം തൻെറ പാദരേണുക്കളാൽ അശുദ്ധമാക്കുവാൻ ഭയപ്പെട്ടു് ''കഴമലവളനഗർ കണ്ടുകൊണ്ടേൻ'' എന്നു പാടിക്കൊണ്ടു മടങ്ങുകയാണു ചെയ്തതു്. അവിടെ നിന്നു് അദ്ദേഹം തിരുവാരൂർക്കാണു പോയതു്. അവിടെവെച്ചു് സുന്ദരർ ''പറവയാരെ'' കാണാനിടയായി. അവൾ ഒരു ഉന്നതകുലജാതയായിരുന്നുവെങ്കിലും തിരുവാരൂരിൽ വന്നു ക്ഷേത്രത്തിലേയ്ക്കു വേണ്ട മാലകൾ കെട്ടിക്കൊടുത്തുകൊണ്ടു് ജീവിച്ചുവരികയായിരുന്നു. ഭഗവാൻ ഒരു സ്വപ്നത്തിൽ വന്നു പറവയാരോടും സുന്ദരരോടും വിവാഹബദ്ധരാവാൻ പറഞ്ഞു. അങ്ങനെ സുന്ദരർ പറവയാരെ വിവാഹംചെയ്തു. പ്രഥമദൎശനത്തിൽ സുന്ദരൎക്കു തോന്നിയതു്:

''കർപ്പകത്തിൻ പൂങ്കൊമ്പോ ! കാമൻ തൻ പെരുവാഴ്വോ! പൊർപൂടൈയ പുണ്യത്തിൻ പുഞ്ജമോ ! പുയൽശുമന്തു വിർകുവളൈ പവളമലർ മതി പൂത്ത വിരൈക്കൊടിയോ! അൎപുതമോ ! ശിവനരുളോ ! അറിയേൻ.''

എന്നാണ്. പറവയാൎക്കും തോന്നിയത്രെ ''എൻമനം തിരിത്ത ഇവനാരോ ?'' എന്നു്. പിന്നെ ഭഗവാൻെറ ആജ്ഞ നിറവേറാൻ പ്രയാസം ഉണ്ടായില്ല.

അക്കാലത്തു തിരുവാരൂരിന്നടുത്തു ''കുണ്ടയൂർ കിഴവൻ'' എന്ന ഒരു ഭക്തൻ ഉണ്ടായിരുന്നു. അയാളാണ് സുന്ദരൎക്കു വേണ്ട ഭക്ഷണപദാൎത്ഥങ്ങൾ വാങ്ങിച്ചു കൊടുത്തിരുന്നതു്. ഒരു കൊല്ലം ക്ഷാമം നിമിത്തം തീരെ വിളവുണ്ടായില്ല. അയാൾ ദുഃഖിതനായി അന്നു രാത്രി ഭഗവാനോടു പ്രാർത്ഥിച്ചു. അപ്പോൾ അയാൾ ഒരു അശരീരി കേട്ടു: ''ആരൂരാനു് കൊടുക്കേണ്ട നെല്ലൊക്കെ ഞാൻ എത്തിച്ചു'' എന്നു്. പിറെറ ദിവസം രാവിലെ എണീററു നോക്കി. മിററത്തൊക്കെ ഒരു കുന്നുപോലെ നെല്ലു കൂടിക്കിടക്കുന്നു. അതെങ്ങനെയാണ് എത്തിച്ചു കൊടുക്കുക എന്നതായി അടുത്ത പ്രശ്നം. അന്നു രാത്രി ശിവഭൂതങ്ങൾ നെല്ലു മുഴവൻ തിരുവാരൂരിൽ ഓരോ വീടുകളുടേയും മുമ്പിലായി എത്തിച്ചു കൊടുത്തു.

നായനാരും പറവയാരും തിരുപ്പുകലൂരിലെത്തി. തിരുവാരൂരു് മീനമാസത്തിലെ ഉത്രം വളരെ വിശേഷമാണ്, ഉത്സവമാണ്. പറവ

യാക്ക്' ഉത്രത്തിന്ന പോയേ തീരൂ. അവളുടെ മോഹം സാധിപ്പിക്കാൻ പണത്തിന്ന എന്താണ വേണ്ടതു് എന്നതായി സുന്ദരരുടെ പ്രശ്നം. രാത്രി ഭഗവാനെ തൊഴുതു പ്രാർത്ഥിച്ചു. രണ്ട ചെങ്കല്ലുകൾ എടുത്തു തലയണയാക്കി ഒരു മണ്ഡപത്തിൽ കിടന്നുറങ്ങി. രാവിലെ എണീററു നോക്കിയപ്പോൾ ആ ചെങ്കല്ലുകൾ രണ്ടും പൊന്നായിമാറീട്ടുണ്ടായിരുന്നു. ഈ സംഭവത്തെ ശേക്കിഴാർ പെരിയപുരാണത്തിൽ:

''വെററിവിടയാർ അരുളാലെ പേ മൺകല്ലേ
വിശിഷ്ടടൻ ചെമ്പൊൻ തിൺ കല്ലായിന''

എന്നു പാടീട്ടുണ്ട്. ഇതേപോലെത്തന്നെ നായനാർ തിരുമുട്ടക്കുന്നിൽ മൂർത്തിയെ പ്രാർത്ഥിച്ചപ്പോഴും ഭഗവാനോട്ട പണം യാചിച്ചു. ഭഗവാൻ 12000 പൊൻനാണയങ്ങൾ കൊടുത്തു. അതെങ്ങനെയാണ് തിരുവാരൂർ എത്തിക്കുക എന്നായി ഭഗവാനോട്. ഭഗവാൻ അരുളിച്ചെയ്തു, മണിമുത്താറിൽ അവയെ നിക്ഷേപിച്ചേയ്ക്കു എന്നും തിരുവാരൂർ ക്ഷേത്രക്കുളത്തിൽ എത്തിച്ചുതരാം എന്നും. അതേപോലെ നാണ്യം മുഴുവൻ സുന്ദരർ തിരുമുട്ടാറിൽ ഇട്ടു. തിരുവാരൂരിൽ എത്തിയശേഷം അവ മുഴുവൻ കമലാലയം എന്ന തീർത്ഥത്തിൽനിന്നു ലഭിക്കുകയും ചെയ്തുവത്രെ. പിന്നേയും അദ്ദേഹം ക്ഷേത്രാടനം തുടങ്ങി. പല സ്ഥലങ്ങളിലും ഭഗവാൻ വേഷച്ഛന്നനായി വന്നു് അദ്ദേഹത്തിന്ന ഭക്ഷണം നൽകി.

ഒടുവിൽ തിരുകൊട്ടിയൂരിൽ എത്തി. അവിടെ ശങ്കിലിയാർ എന്ന ഒരു കൃഷീവലകന്യകയെ കണ്ടു. അവൾ അമ്പലത്തിൽ മാലകൾ കെട്ടി ജീവിക്കുകയായിരുന്നു. സുന്ദരക്ക ശങ്കിലിയാരെ വിവാഹം കഴിക്കണം എന്നായി. ഭഗവാനോട്ട് തൻെറ മോഹം പറഞ്ഞു. ഭക്തവത്സലനാണല്ലൊ ഭഗവാൻ. ഭഗവാൻ ശങ്കിലിയാരോട്ട സ്വപ്നത്തിൽ ചെന്നു സുന്ദരരെ വിവാഹം കഴിക്കണമെന്ന പറഞ്ഞു. എന്നാൽ സുന്ദരൻ പിന്നീട്ട പറവയാരോട്ടകൂടി താമസിക്കാൻ തിരുവാരുക്ക പോകില്ല എന്നു സത്യം ചെയ്യണം എന്നായി ശങ്കിലിയാർ. നിവൃത്തിയില്ലെന്നായപ്പോൾ സുന്ദരർ സത്യം ചെയ്യുന്ന സമയത്തു ശ്രീകോവിലിൽനിന്നു മാറി ഒരു മരച്ചുവട്ടിൽ ഇരിക്കണമെന്നു ഭഗവാനോട്ട പറഞ്ഞു. ഭഗവാൻ അതു സമ്മതിച്ചു. പക്ഷേ ശങ്കിലിയാരോട്ട മരച്ചുവട്ടിൽവെച്ചു സത്യം ചെയ്താൽ മതി എന്നും ഭഗവാൻ ഉപദേശിച്ചു. മരച്ചുവട്ടിൽ വെച്ചു സുന്ദരൻ സധൈര്യം സത്യംചെയ്തു. ശങ്കിലിയാരെ വിവാഹവും ചെയ്തു. ദിവസങ്ങൾ അങ്ങനെ കഴിഞ്ഞു. മീനമാസത്തിലെ ഉത്രം അടുത്തു. സുന്ദരക്ക തിരുവാരൂക്ക് പോയേ തീരൂ, പറവയാരുടെ നൃത്തവും കാണണം. തൻെറ പ്രതിജ്ഞയെ അവഗണിച്ചു് യാത്ര പറപ്പെട്ടു. ഉടനെത്തന്നെ കണ്ണുകൾ രണ്ടും നഷ്ടപ്പെട്ടു. തിരുവെൺപാക്കം എന്ന സ്ഥലത്തെത്തിയപ്പോൾ ഭഗവാൻ അദ്ദേഹത്തിന്നു് ഒരു ഊന്നുവടി സമ്മാനിച്ചു. കാഞ്ചീപുരത്തു വന്നു ദർശനം ചെയ്തപ്പോൾ താൻ ചെയ്ത തെറെറാക്കെ ക്ഷമിക്കുമാറാകണമെന്നു പ്രാർത്ഥിച്ചപ്പോൾ, ഇടത്തെക്കണ്ണിന്നു ദൃഷ്ടി ലഭിച്ചു. പിന്നീട്ട തിരുവാരൂരിൽ വന്നെത്തി. ഭക്തൻെറ കഷ്ടം കണ്ട കരുണ തോന്നിയ ഭഗവാൻ ഭക്തന വലത്തെ കണ്ണിന്നും കാഴ്ച നൽകി. അനന്തരം ഭഗവാനെ അഭിമുഖീകരിച്ചു വല്ലാതെ കുഴപ്പമേറിയ പ്രശ്നം പറവയാരുടെ പിണക്കം തീർക്കുക എന്നതായിരുന്നു.

തന്നെച്ചതിച്ച സുന്ദരരെ വീണ്ടും സ്വീകരിക്കാൻ പറവയാർ തയ്യാറായിരുന്നില്ല. സുന്ദരർ ഭഗവാനെ അഭയം പ്രാപിച്ചു. ''നീ വ്യസനിക്കണ്ട. നിനക്കുവേണ്ടി ഞാൻ അവളുടെ അടുക്കലേയ്ക്കു ദൂതനായി പോയിവരാം'' എന്നു പറഞ്ഞു് ഭഗവാൻ വേഷച്ഛന്നനായി പറവയാരുടെ അടുത്തേയ്ക്കു പോയി. ''സുന്ദരർ ചെയ്ത തെററുകളൊക്കെ ക്ഷമിച്ചു് അദ്ദേഹത്തെ നീ വീണ്ടും സ്വീകരിക്കണം'' എന്നു് പറവയാരോട്ട പറഞ്ഞു. ''അദ്ദേഹം ഒററിയൂരിൽ സുഖമായി ഇരിക്കട്ടെ ! ഇവിടേയ്ക്കു മടങ്ങിവന്നതെന്തിനാണ്? ഈ കാര്യം പറയാനാണ് അങ്ങ് വന്നതെങ്കിൽ അങ്ങേയ്ക്കു മടങ്ങിപ്പോകാം,'' എന്നായി പറവയാർ. തൻെറ സുഹൃത്തിൻെറ സ്നേഹം കുറച്ചുകൂടി പരീക്ഷിക്കണം എന്നു് ഭഗവാൻ ഉറച്ചു. മടങ്ങിപ്പോയി വിവരം സുന്ദരരോട്ട പറഞ്ഞു. ഭഗവാനെ ദൂതനായി അയക്കേണ്ടിവന്നതും, അതുകൊണ്ടും ഫലം ഉണ്ടാകാഞ്ഞതും ഓർത്തു ദുഃഖിച്ചു. എന്നാൽ പറവയാരെ വീണ്ടും കിട്ടാ

തെ താൻ ജീവിക്കില്ല എന്നു സുന്ദരർക്കു തോന്നി. വീണ്ടും ഭഗവാന്റെ മുമ്പിൽ ചെന്നു കരഞ്ഞു. ഭഗവാൻ: ''നീ വ്യസനിക്കണ്ട. ഞാൻ ഒരിക്കൽക്കൂടി പോയി നിന്റെ ദൂതു വഹിക്കാം'' എന്നു പറഞ്ഞ് സമാധാനിപ്പിച്ചു. എന്നാൽ ആദ്യത്തെ ദൂതനായ ബ്രാഹ്മണൻ മടങ്ങിയ ശേഷം പറവയാരും ചിന്തിക്കാൻ തുടങ്ങി. ആ വന്നതു് വാസ്തവത്തിൽ ആരാണ്? ഞാൻ നിരസിച്ചതു ശരിയായോ എന്നൊക്കെ. പറവയാർ ചെയ്ത പുണ്യങ്ങൾക്ക് അവൾക്കു മോക്ഷം കൊടുക്കണം എന്നും ഭഗവാൻ ഉറച്ചു.

കിരീടേ നിശേശോ ലലാടേ ഹുതാശോ
ഭുജേ ഭോഗിരാജോ ഗളേ കാളിമാ ച
തനൌ കാമിനീ യസ്യ തത്തുല്യദേവം
ന ജാനേ ന ജാനേ ന ജാനേ ന ജാനേ.

ഈ രൂപം കണ്ട ഉടനെ പറവയാൾ:

ജഗന്നാഥ മന്നാഥ ഗൌരീസനാഥ
പ്രപന്നാനുകമ്പിൻ വിപന്നാർത്തിഹാരിൻ
മഹഃസ്തോമമൂർത്തേ സമൈസ്യൈകബന്ധോ
നമസ്തേ നമസ്തേ പുനസ്തേ നമോഽസ്തു.

എന്നു സ്തുതിച്ച് പാദകമലങ്ങളിൽ വീണു നമസ്കരിച്ചു, ക്ഷമായാചനം ചെയ്തു. അനന്തരം ഭഗവാൻ സുന്ദരരെ സമീപിച്ചു: ''പറവയിൻ വെകളിയെ ആററിവിട്ടോം. ഇനി നീ അവളിടം ചെല്ലലാം.'' എന്നരുളി അപ്രത്യക്ഷനായി. സുന്ദരർ പറവയാരുടെ ഗൃഹത്തിലേയ്ക്കു പോയി. അവൾ അദ്ദേഹത്തെ ബഹുമാനപുരസ്സരം സ്വീകരിച്ചു.

അദ്ദേഹം പിന്നീടും തീർത്ഥയാത്ര തുടർന്നു വന്നു. അക്കാലത്തു ചേരമാൻ പെരുമാൾ അദ്ദേഹത്തെ കാണാൻ വന്നു. രണ്ടു പേരുംകൂടി പല ക്ഷേത്രങ്ങളും സന്ദർശിച്ചു. കോയമ്പത്തൂരിന്നടുത്തുള്ള അവിനാശിയിൽ വന്നപ്പോൾ ഒരു തെരുവിൽ ഒരു വീട്ടിൽനിന്നു കരച്ചിലും എതിർ വീട്ടിൽ ആഹ്ലാദച്ചിരികളും കേട്ടു. കാരണം ആരാഞ്ഞു. രണ്ടു വീടുകളിലും സമപ്രായക്കാരായ ഓരോ കുട്ടികൾ ഉണ്ടായിരുന്നു. 5 സംവത്സരങ്ങൾക്കു മുമ്പു ആ കുട്ടികൾ കളിക്കാൻ പോയപ്പോൾ ഒരു കുട്ടിയെ മുതല പിടിച്ചു. മറേ കുട്ടിയുടെ ഉപനയനമായിരുന്നുവത്രെ അന്നു്. ഇതു കേട്ട ഉടനെ സുന്ദരർ ഭഗവാനെ സ്തുതിച്ചുകൊണ്ടും മുതലയോടു കുട്ടിയെ മടക്കിക്കൊടുക്കാൻ ആവശ്യപ്പെട്ടുകൊണ്ടും ഒരു ദശകം പാടി എന്നും അതിന്നുള്ളിൽ കാവേരിയിൽ വെള്ളം വന്നു; മുതല മടങ്ങി വന്നു; കുട്ടിയെ അവിടെ വിട്ടിട്ടു പോയി എന്നുമാണ് ഐതിഹ്യം.

പിന്നീട് ചേരമാൻ പെരുമാളുടെകൂടെ സുന്ദരർ കേരളത്തിലേയ്ക്കു വന്നിട്ടുണ്ട്. തിരുവഞ്ചിക്കുളം ഒരേ ഒരു ക്ഷേത്രം മാത്രമേ അദ്ദേഹം സന്ദർശിച്ച് ഗാനം നിർമ്മിച്ചു പാടിട്ടുള്ളു. രണ്ടു പേരും ചേർന്നു വീണ്ടും ഒരു തീർത്ഥാടനംകൂടി നടത്തിയതായും കേരളത്തിൽനിന്ന് മടങ്ങി എത്തിയതിന്നുശേഷം രണ്ടു പേരുടേയും സ്വർഗ്ഗാരോഹണം ഒരുമിച്ചായിരുന്നു എന്നുമാണ് ഐതിഹ്യം.

സുന്ദരർ 38,000 ഗീതങ്ങൾ നിർമ്മിച്ചിട്ടുണ്ടെന്നാണ് പറഞ്ഞുവരുന്നതു്. എന്നാൽ നമുക്കു കിട്ടീട്ടുള്ളതു് ഏകദേശം നൂറോളം പതികങ്ങൾ മാത്രമാണ്. അദ്ദേഹം ജ്ഞാനസംബന്ധരെപ്പററിയും തിരുനാവുക്കരശരെപ്പററിയും ഗാനങ്ങൾ നിർമ്മിച്ചിട്ടുണ്ട്. തന്റെ ആവശ്യങ്ങൾ എന്തുതന്നെയായിരുന്നാലും ഒരു സുഹൃത്തിനോടെന്നപോലെ ശ്രീപരമേശ്വരനോടു പറയുക, അദ്ദേഹത്തെക്കൊണ്ട് അതു സാധിപ്പിക്കാൻ നിർബ്ബന്ധിക്കുക അതൊക്കെ ഒരു പതിവായിരുന്നു. മോക്ഷംപോലെതന്നെ ഭോഗവും ഭഗവാന്റെ അനുഗ്രഹംകൊണ്ടു ലഭ്യമാകുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ഇതേ മാതിരിതന്നെ ആൾവാർമാരുടെ ഇടയിലും തിരുമഴിശൈ ആൾവാർ, ഒരിക്കൽ അദ്ദേഹത്തിന്റെ ശിഷ്യനായിരുന്ന കണികണ്ണനെ രാജാവു നാടുകടത്തിയപ്പോൾ, 'കണികണ്ണൻ പോവുകയാണ് – ഞാനും പോവുകയാണ് – അതുകൊണ്ട് ''നീയ്യും നിന്റെ നാഗപ്പായയും ചുരുട്ടി ഉടനെ ഞങ്ങളെ അനുഗമിക്കുക'' എന്നു പെരുമാളോട് ആജ്ഞാപിച്ചതായും പെരുമാൾ അനുസരിച്ചതായും കാഞ്ചീപുരത്തുള്ള യഥോക്തകാരിപ്പെരുമാളെപ്പററി ഒരു കഥയുണ്ട്. അതുകൊണ്ടാണ് ഭഗവാൻ ഭക്തദാസനാണ് എന്ന് പറഞ്ഞുവരുന്നതു്.

---

# സംസ്കാരത്തിൻെറ മൂന്നു ദശകങ്ങൾ

പ്രൊഫ. ഹരീന്ദ്രനാഥക്കുറുപ്പു്

നമ്മുടെ സ്വന്തമായ സംസ്കാരത്തെയും കലകളെയും ഭാഷകളെയും നശിപ്പിക്കാനും ആ മേഖലകളിലെല്ലാം പാശ്ചാത്യരുടെ ആധിപത്യം സ്ഥാപിക്കാനും ബ്രിട്ടീഷുകാർ ബോധപൂർവ്വം ശ്രമിക്കുന്നുവെന്നു് സ്വാതന്ത്ര്യത്തിനുമുമ്പുള്ള കാലഘട്ടങ്ങളിൽ നാം കൂടെക്കൂടെ പരാതിപ്പെടാറുണ്ടായിരുന്നു. ആ ആരോപണം തീരെ അവാസ്തവമായിരുന്നില്ല. പക്ഷേ, എനിക്കു ചോദിക്കാനുള്ളതിതാണു്. നാംതന്നെ നമ്മെ ഭരിക്കുന്ന സ്വാതന്ത്ര്യാനന്തരദശകങ്ങളിൽ നമ്മുടെ സ്വന്തം സംസ്കാരത്തെ ആദരിക്കുന്നതിലും പോഷിപ്പിക്കുന്നതിലും നമ്മുടെ ഭരണാധികാരികൾ എത്രത്തോളം ശ്രദ്ധിച്ചിട്ടുണ്ടു്? ഭരണാധികാരികളുടെ കാര്യമിരിക്കട്ടെ. അവരിൽ മിക്കപേരും വാക്കിനും പ്രവൃത്തിക്കും തമ്മിൽ പൊരുത്തമുണ്ടാവണമെന്നു നിർബ്ബന്ധമില്ലാത്ത രാഷ്ട്രീയക്കാരാണല്ലൊ. അതിപ്രാചീനമായ ആ അതിവിശിഷ്ടസംസ്കാരത്തിൻെറ അനന്തരാവകാശികളെന്നു് അഭിമാനിക്കുന്ന ബഹുജനങ്ങൾക്കെങ്കിലും അതിൽ എന്തെങ്കിലും ശ്രദ്ധയോ നിഷ്ഠയോ ഉണ്ടോ?

സംസ്കാരമെന്നതുകൊണ്ടു് എന്താണിവിടെ ഉദ്ദേശിക്കുന്നതു്? നിർവ്വചനത്തിൻെറ ആണിയിൽ സംസ്കാരത്തെ തൂക്കിയിടാനുള്ള ശ്രമമല്ല ഇവിടെ. അങ്ങനെയൊന്നിനു വഴങ്ങാത്ത പലതും നമ്മുടെയിടയിലുണ്ടു്. അക്കൂട്ടത്തിൽ അഗ്രഗണ്യമാണെന്നുതന്നെ പറയാം സംസ്കാരം. എങ്കിലും അടുത്തറിയാനുള്ള ഉദ്യമം ഏതെങ്കിലും തരത്തിലുള്ള ഒരു നിർവ്വചനത്തിൽ നമ്മെ കൊണ്ടെത്തിക്കാറുണ്ടു്. 'Culture is how an individual expresses himself and the sum total of how all members of a Society express themselves. It means 'Samskriti' or a process of refinement.'

"അന്യർക്കുപകാരം ചെയ്യുന്നതിനെ എന്നതിലധികം അന്യർക്കപകാരം ചെയ്യാതിരിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു സംസ്കാരം. വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ മുഖഭാവംകൊണ്ടുപോലുമോ അന്യരെ ദ്രോഹിക്കുകയോ അപമാനിക്കുകയോ ചെയ്യാൻ തോന്നാത്തവിധം മനുഷ്യമനസ്സിനുണ്ടാകുന്ന ഒരു ശീലമാണു് സംസ്കാരം. അനേകം ഉത്കൃഷ്ടഭാവങ്ങളുടെ സമ്മേളനഫലമായേ അതുണ്ടാവൂ."

മേലുദ്ധരിച്ച വാക്യങ്ങൾ നിർവ്വചനങ്ങളാണോ എന്നു നിശ്ചയമില്ല; എന്നാൽ സംസ്കാരത്തിൻെറ ചില മുഖ്യഭാവങ്ങളെ അവ ഉൾക്കൊള്ളുന്നുണ്ടെന്നുള്ളതിനു സംശയമില്ല. എങ്കിൽ സ്വാതന്ത്ര്യസമ്പാദനത്തിനു ശേഷമുള്ള മൂന്നു ദശകങ്ങളിൽ നാം നമ്മുടെ സാംസ്കാരിക പൈതൃകത്തെ എത്രത്തോളം വളർത്തി, അല്ലെങ്കിൽ തളർത്തി?

ശവസംസ്കാരമെന്ന സമസ്തപദത്തിൻെറ ഘടകമായിട്ടല്ലാതെ സംസ്കാരത്തിനിന്നിവിടെ നിലനില്പില്ല എന്നാരോ അഭിപ്രായപ്പെട്ടതിൽ അത്യുക്തിയുടെ അതിപ്രസരം ഉണ്ടായിരിക്കാമെങ്കിലും നാമിന്നു് പഴയ സംസ്കാരത്തെപ്പററി പൊള്ളയായ പൊങ്ങച്ചം പറയുന്നവർ മാത്രമായിത്തീർന്നിട്ടില്ലേ? ജീവിതത്തിൽ സംസ്കാരത്തിനുള്ള സ്ഥാനം പണവും അധികാരമോഹവും പ്രശസ്തിയും പിടിച്ചുപററിയതോടെയാണു് ഈ ദുരവസ്ഥയുടെ ആവിർഭാവമെന്നു തോന്നുന്നു. പണമാണിന്നു ജീവിതത്തിൻെറ കേന്ദ്രബിന്ദു. അതിൻെറ കുററിയിൽ കറങ്ങിക്കൊണ്ടിരിക്കുകയാണു് ജീവിതം.

ഏറെ ധനം ആർജ്ജിച്ചു കഴിഞ്ഞാൽ പിന്നീടു് രാഷ്ട്രീയ സാമൂഹ്യ സാംസ്കാരിക കലാരംഗങ്ങളിലെവിടെയെങ്കിലും ഒരു സ്ഥാനമുറപ്പിക്കാനുള്ള വ്യഗ്രത ഇന്നു് സർവ്വസാധാരണമാണു്. ഈ മണ്ഡലങ്ങളിലേതൊന്നിനേയും കുറിച്ചുള്ള തികഞ്ഞ അജ്ഞതമാത്രമാണവരുടെ കൈമുതൽ എങ്കിലും അവർ കലയെക്കുറിച്ചും സംസ്കാരത്തെക്കുറിച്ചും അതിൻെറ പൗരാണികതയെക്കു

റിച്ചും ഇന്നത്തെ അതിന്റെ പ്രസക്തിയെക്കുറിച്ചും മററും വാതോരാതെ പ്രസംഗിച്ചുകളയും. പൊള്ളയായും പൊങ്ങച്ചം നടിക്കുന്നവർ ഏററിയ കൂറും ഇക്കൂട്ടരാണെന്നു സൂചിപ്പിക്കുകയായിരുന്നു.

വിശക്കുന്നവരോട് വേദാന്തത്തെ കുറിച്ചു മാത്രമല്ല സംസ്കാരത്തെക്കുറിച്ചും സംസാരിക്കുന്നതു സൂക്ഷിച്ചു വേണം. എന്നാൽ അജ്ഞതകൊണ്ടും അന്ധവിശ്വാസങ്ങൾകൊണ്ടും ഇരുൾ നിറഞ്ഞതാണെങ്കിലും അവരുടെ ജീവിതത്തിൽ സംസ്കാരസുരഭിലങ്ങളായ നിമിഷങ്ങൾ മിന്നാമിനുങ്ങുകളെപ്പോലെ മിന്നിത്തിളങ്ങുന്നതു കാണാൻ പ്രയാസമില്ല. കുറഞ്ഞ പക്ഷം കൃത്രിമങ്ങളായ ഭാവങ്ങളും പൊള്ളയായ നാട്യങ്ങളും അവരുടെയിടയിൽ തീരെ കുറവായിരിക്കും.

പാശ്ചാത്യർ ഇവിടെനിന്നു കെട്ടുകെട്ടിയിട്ടും, നോക്കിലും വാക്കിലും നടപ്പിലും ഭാവത്തിലും സംസ്കാരത്തിലുമെല്ലാം അവരെ വികൃതമായി അനുകരിക്കുന്ന പ്രവണത ഇവിടെയിന്നും വളർന്നുകൊണ്ടാണിരിക്കുന്നത്. നമ്മുടെ സംസ്കാരം ഉൾക്കൊള്ളുകയും ആസ്വദിക്കുകയും ചെയ്തതിനു ശേഷമായിരിക്കണം വിദേശസംസ്കാരത്തിന്റെ ആസ്വാദനമെന്ന് രാഷ്ട്രപിതാവു തന്ന മുന്നറിയിപ്പിനെ നാം മിക്കവാറും വിസ്മരിച്ചുകഴിഞ്ഞു. വിദേശസംസ്കാരങ്ങളുടെ കാററ് അകത്തു കയറത്തക്കവണ്ണം നാം നമ്മുടെ മുറികളുടെ വാതിലുകളും ജനാലകളും മലക്കെ തുറന്നിടണമെന്നും എന്നാൽ ആ കാററിൽ പറന്നുപോകാൻ നാം ഒരിക്കലുംനമ്മെ അനുവദിക്കരുതെന്നുമുള്ള അദ്ദേഹത്തിന്റെ ഉപദേശത്തെയുംനാം അവഗണിച്ചു. അങ്ങനെ നാം നമ്മുടെ സംസ്കാരത്തെക്കുറിച്ചറിവില്ലാത്തവരും പാശ്ചാത്യസംസ്കാരത്തെ സ്ഥാനത്തും അസ്ഥാനത്തും വികൃതമായി അനുകരിക്കുന്നവരുമായി തീർന്നിരിക്കുകയാണ്.

ആഗ്രഹങ്ങളുടെ സന്തർപ്പണത്തിലൂടെയാണ് ആനന്ദം ലഭിക്കുകയെന്ന് പാശ്ചാത്യർ വിശ്വസിക്കുന്നു. ആഗ്രഹങ്ങളെ സന്തർപ്പണം ചെയ്യുകയല്ല, അവയെ നിഗ്രഹിക്കുകയാണ് ആത്യന്തികമായ ആനന്ദസമ്പാദനത്തിനുള്ള ഉപാധിയെന്ന് ഭാരതീയരും. വിശ്വാസങ്ങളുടെ ഈ വൈജാത്യത്തിൽനിന്നാരംഭിക്കുന്നു അവരുടെ സംസ്കാരങ്ങൾ തമ്മിലുള്ള ഭിന്നത. പക്ഷേ, നാമിന്ന് നമ്മുടെ വിശ്വാസത്തെ ത്യജിച്ച് പാശ്ചാത്യരുടെ വിശ്വാസത്തെ സ്വീകരിച്ചിരിക്കുകയാണ്.

ചില ഉദാഹരണങ്ങളിലേയ്ക്ക് നമുക്കൊന്നെത്തിനോക്കാം. നമ്മുടെ വിവാഹങ്ങൾ എത്ര ലളിതമായും അനാർഭാടമായിട്ടുമാണ് മുമ്പൊക്കെ നടത്തപ്പെട്ടിരുന്നത്. ഇന്നത് പണത്തിന്റെയും പൊങ്ങച്ചത്തിന്റെയും പ്രതാപത്തിന്റെയും വൃത്തികെട്ട പ്രദർശനവേദിയായി മാറിയിരിക്കുന്നു. ക്ഷേത്രങ്ങൾ പഴയകാലത്ത് ആദ്ധ്യാത്മികമെന്നതുപോലെ നമ്മുടെ സാമൂഹ്യ – സാംസ്കാരിക – കലാജീവിതത്തിന്റെയും സിരാകേന്ദ്രമായിരുന്നു. ഇന്നത് വെറും കച്ചവടകേന്ദ്രമായി മാറിയിരിക്കുന്നു. അഴിമതിയുടെയും ചൂഷണത്തിന്റെയും അരങ്ങും. വിദേശവസ്തുബഹിഷ്കരണം നമ്മുടെ സ്വാതന്ത്ര്യസമരത്തിന്റെ ഒരു ഭാഗംതന്നെയായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമോ ? വിദേശവസ്തുക്കളിലുള്ള നമ്മുടെ ഭ്രമം പണ്ടെങ്ങുമില്ലാത്ത വിധം വർദ്ധിച്ചു. കള്ളക്കടത്തിന്റെ ഉത്ഭവവും വളർച്ചയും ഇവിടെനിന്നാണ്. ഒരു സമാന്തര സമ്പദ്വ്യവസ്ഥ ഇവിടെ ഉണ്ടാകത്തക്കതരത്തിൽ കരിഞ്ചന്തയും കള്ളക്കടത്തും വളർന്നുവന്നുവെങ്കിൽ അതിനു മൂലകാരണം നമ്മുടെ വിദേശവസ്തുഭ്രമംതന്നെയാണ്.

ദോശയും ഇഡ്ഡലിയുംപോലും കത്തിയും മുള്ളും ഉപയോഗിച്ചു തിന്നാൻ ശ്രമിക്കുന്ന പാശ്ചാത്യാനുകരണക്കാരന്റെ കോപ്രായങ്ങൾ കണ്ടാൽ ചിരിയടക്കാൻ പ്രയാസമാണ്. സൂട്ടും കോട്ടും ധരിക്കുന്നതാണ് നമുക്കിന്നു സ്റ്റാററസ് സിംബൽ. അങ്ങനെയുള്ളവരെ കാണുമ്പോൾ വാച്ചറും പ്യൂണും താണുതൊഴുകുന്നു. ക്ലാർക്ക് പഞ്ചപുച്ഛമടക്കി നിൽക്കുന്നു. ഫയലുകൾ വേഗം നീങ്ങുന്നു. പാവം, മുണ്ടുടുത്തവന്റെ കഥയോ! അവൻ ഒരിടത്തും ശ്രദ്ധിക്കപ്പെടുന്നില്ല, ആരാലും. "British found it easy to rule us because we were awed by their dress" എന്നുപോലും ചിലർക്കഭിപ്രായമുണ്ട്. മമ്മിയെന്നോ ഡാഡിയെന്നോ കുട്ടികൾ വിളിക്കുമ്പോൾ നിർവൃതിക്കൊള്ളുന്ന മാതാപിതാക്കൾ നമ്മുടെയിടയിൽ നിരവധിയുണ്ട്. ഗിരിജനായാലും ഹരിജനായാലും കൃഷിക്കാരനായാലും നമ്മുടെ ചില സിനിമകളിലെ നായകന്മാർ

# ഗീതാമൃതം

കൃഷ്ണജി

## പതിനാറാമദ്ധ്യായം — ദൈവാസുര സമ്പദ്‌വിഭാഗയോഗം

പുരുഷോത്തമസ്വരൂപമായ പൂർണ്ണബ്രഹ്മഭാവം പ്രാപിക്കലാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യമെന്നു പറഞ്ഞു. ആ ലക്ഷ്യപ്രാപ്തിക്ക് അർഹനായിത്തീരുവാൻ ഒരുവൻ സമ്പാദിക്കേണ്ടഗുണങ്ങളേവയെന്നും വർജ്ജിക്കേണ്ട ദോഷങ്ങളേവയെന്നും അറിഞ്ഞാലേ ആ നിലയ്ക്ക് പുരോഗമിച്ച് മനുഷ്യന്നു് കൃതകൃത്യത നേടുവാൻ സാധിക്കുകയുള്ളു. അതുകൊണ്ട് മോക്ഷത്തിന്നധികാരിയായിത്തീരുവാൻ ഒരുവൻ നേടേണ്ട ദൈവീസമ്പത്തിനെയും പരിത്യജിക്കേണ്ട ആസുരസമ്പത്തിനേയുംപററി ഭഗവാൻ അർജ്ജുനന്നു് ഇങ്ങനെ വിവരിച്ചുകൊടുത്തു:

അല്ലയോ അർജ്ജുന, രണ്ടുവിധം സ്വഭാവങ്ങളാണ് ലോകത്തിൽ സാധാരണമായി കാണുക. 1. ദൈവം 2. ആസുരം. ആ രണ്ടു ധർമ്മങ്ങളെയും അറിഞ്ഞിരുന്നാൽ നന്മയെ സ്വായത്തമാക്കാനും തിന്മയെ വർജ്ജിക്കുവാനും ഒരുവൻ ശക്തനാകും. ഇരുപത്താറു സദ്ഗുണങ്ങളെയാണ് ദൈവസമ്പത്തെന്നു് വ്യവഹരിക്കുന്നതു്. അവയെ നിനക്കു ഞാൻ പറഞ്ഞുതരാം: 1 ഒന്നിനെക്കുറിച്ചും പേടിയില്ലാതിരിക്കുക. അതായതു് ദുഃഖഹേതുക്കളായ അനിഷ്ടകാര്യങ്ങൾ വരുമ്പോൾ അതിൽ പ്രതികൂലമനോഭാവം തോന്നാതിരിക്കണം. 2. രാഗദ്വേഷാദിമാലിന്യങ്ങളൊന്നുമില്ലാതെ മനസ്സു പരിശുദ്ധമായിരിക്കണം. 3. നിത്യാനിത്യജ്ഞാനത്തിൽ ഉറച്ചു നില്ക്കുക. 4. സ്വന്തമായി ഒന്നും സൂക്ഷിച്ചുവെയ്ക്കാതെ എന്തും അന്യക്കു ദാനം ചെയ്യാനുള്ള മനോഭാവം. 5. ഇന്ദ്രിയങ്ങളെയും മനസ്സിനെയും ബാഹ്യവിഷയങ്ങളിൽനിന്നു പിൻതിരിച്ച് നിയന്ത്രിക്കുക. 6. പ്രത്യുപകാരം ഉദ്ദേശിക്കാതെ അന്യക്കു സേവനം ചെയ്യുക. 7. ശാസ്ത്രാദികൾ പഠിച്ച് വിഷയം ഗ്രഹിക്കുക. 8. മനസ്സിനെ ഏകാഗ്രമാക്കി ഈശ്വരനിൽ ഉറപ്പിക്കുക. 9. വക്രതയില്ലായ്മ, അതായതു് കാപട്യവും വഞ്ചനയും മനസ്സിലുണ്ടാകരുതു്. 10. ത്രികരണങ്ങൾ കൊണ്ടും അന്യക്കു് ഉപദ്രവം ചെയ്യാതിരിക്കൽ. 11. സത്യപരത. 12. ഏതൊരു പരിതഃസ്ഥിതിയിലും ക്രോധം വരാതിരിക്കൽ. 13. മററുള്ളവർക്കുവേണ്ടി എന്തും ത്യജിക്കുവാനുള്ള സന്നദ്ധത. 14. മനസ്സമാധാനം. 15. പരദൂഷണം ചെയ്യാതിരിക്കൽ. 16. ഭൂതാനുകമ്പ. 17. ലൗകികവിഷയങ്ങളിൽ യാതൊരുവിധ ആസക്തിയും തോന്നാതിരിക്കൽ. 18. ക്രൂരതയില്ലായ്മ, അതായതു് ആരോടും പരുഷമായി പെരുമാറാതിരിക്കൽ. 19. ലജ്ജ അതായതു് മററുള്ളവരുടെ മുമ്പിൽ ആവശ്യമില്ലാതെ സംസാരിക്കാതിരിക്കൽ.

---

ടൌസറണിഞ്ഞാണ് പ്രത്യക്ഷപ്പെടുക. ചുരുക്കിപ്പറയട്ടെ, നാം എന്തിനും ഏതിനും ഇംഗ്ലണ്ടിലേക്കും, അമേരിക്കയിലേക്കും റഷ്യയിലേക്കും നോക്കുന്നു; മാക്സ്മുള്ളറെപ്പോലുള്ളവർ, നമ്മുടെ നാടിനേയും സംസ്കാരത്തെയും അങ്ങേയററം പ്രശംസിച്ചിട്ടും!

ഒരു കാര്യം വ്യക്തമാണ്. ഈ പ്രബന്ധത്തിന്റെ ആദ്യഭാഗത്തുദ്ധരിച്ച വാക്യങ്ങൾ സംസ്കാരത്തെ സംബന്ധിക്കുന്ന വിശിഷ്ടഭാവങ്ങൾ ഉൾക്കൊള്ളുന്നുവെങ്കിൽ, ആ വാക്യങ്ങളോടു നീതിപുലർത്താൻ നമുക്കു സാധിച്ചിട്ടില്ല. നമ്മുടേതായ സംസ്കാരത്തെ നാം മിക്കവാറും നഷ്ടപ്പെടുത്തിക്കഴിഞ്ഞു. പുതിയ ഒന്നു് നമുക്കു നേടാൻ കഴിഞ്ഞിട്ടുമില്ല. അതിനു രണ്ടിനുമിടയ്ക്കുള്ള ഏതോ ഒരു ത്രിശങ്കുസ്വർഗ്ഗത്തിൽ കിടന്നു നട്ടം തിരിയുകയാണ് നാം.

20. ചാപല്യം കാണിക്കാതിരിക്കുക. 21. ധീരത. 22. മനസ്സും ശരീരവും ശുദ്ധമാക്കി വെക്കുക. 23. ഒരു ജീവിയെയും ദ്രോഹിക്കാതിരിക്കൽ. 24. ഞാനെന്ന ഭാവം (അഹംഭാവം) ഇല്ലാതിരിക്കൽ. 25. ബുദ്ധിതീക്ഷ്ണത അല്ലെങ്കിൽ വിവേകം. 26. എന്തൊന്നും ശാന്തമായി സഹിക്കാനുള്ള കഴിവ്. സത്കുലജാതന്മാരായ സജ്ജനങ്ങളിൽ കണ്ടുവരുന്ന ഗുണങ്ങളാണ് ഇവ. സത്വഗുണത്തിന്റെ ആധിക്യമനുസരിച്ചിരിക്കും ഇവയുടെ അഭിവൃദ്ധിയും.

അല്ലയോ പാർത്ഥ, തമോഗുണത്തിന്റെയും രജോഗുണത്തിന്റെയും ആധിക്യത്തിൽ പ്രധാനമായി കാണുന്ന ദോഷങ്ങളെയും ഞാൻ പറഞ്ഞുതരാം. അവ പ്രധാനമായി ആറെണ്ണമാണ്. 1. താൻ കേമനാണെന്നുള്ള നാട്യം. 2. ധനം വിദ്യ മുതലായതുകൊണ്ടുള്ള അഹംഭാവം. 3. സ്വന്തം സാമർത്ഥ്യങ്ങളെ സ്വയം പ്രശംസിച്ച് പൊങ്ങച്ചം കാണിക്കൽ. 4. തനിക്ക് ഇഷ്ടമല്ലാത്തതിനോട് പകരം വീട്ടുന്ന സ്വഭാവം, അതായതു ക്രോധം 5. പരുഷവാക്കുകൾ പറയൽ. 6. അറിവില്ലായ്മയും അവിവേകവും. ഈ ആസുരീസമ്പത്തുകളാണ് ശ്രേയസ്സാമനായ ഒരുവൻ പരിത്യജിക്കാൻ ശ്രമിക്കേണ്ടതു്. ഇവയാണ് ലൗകികബന്ധത്തിന്നും തന്മൂലകങ്ങളായ സകലദുഃഖങ്ങൾക്കും കാരണമായിട്ടുള്ളതു്. ദൈവസമ്പത്താകട്ടെ ബന്ധമോചകവും ആനന്ദദായകവുമാണ്. അല്ലയോ അർജ്ജുന, നിനക്കു സംശയമോ ഭയമോ ഉണ്ടാകേണ്ട. നീ സജ്ജനങ്ങളുടെ വംശത്തിൽ ജനിച്ചവനാണ്; ദൈവീസമ്പത്തിന്നധികാരിയുമാണ്. ആത്മസ്വാതന്ത്ര്യം നേടുവാൻ അതാണല്ലൊ ആവശ്യമായിട്ടുള്ളതു്.

അല്ലയോ പരന്തപനായ പാണ്ഡവ, ലോകത്തിലുള്ള ജീവികളെയെല്ലാം രണ്ടായി വിഭജിക്കാം. 1. ദേവപ്രകൃതി. 2. അസുരപ്രകൃതി. ദൈവീസമ്പത്തുള്ളവരെയാണ് ദേവപ്രകൃതിയെന്നു പറയുന്നതു്. കർമ്മം, ഭക്തി, ജ്ഞാനം മുതലായവയെല്ലാം അതു നേടുവാനുള്ള മാർഗ്ഗങ്ങളാകുന്നു. അവയെപ്പററിയെല്ലാം വിവരിച്ചു പറഞ്ഞുതന്നുവല്ലൊ. ഇനി അസുരപ്രകൃതിയെപ്പററി വിസ്തരിച്ചു പറയാം, കേട്ടുകൊള്ളുക. രജോഗുണവും തമോഗുണവും വർദ്ധിച്ചവരെയാണ് അസുരപ്രകൃതികളെന്നു പറയുന്നതു്. അവർക്ക് പ്രവൃത്തിനിവൃത്തികളെപ്പററിയോ ബന്ധമോക്ഷങ്ങളെപ്പററിയോ യാതൊരു ആലോചനയുമുണ്ടാകുകയില്ല. സത്യം വദ, ധർമ്മം ചര എന്നു തുടങ്ങിയുള്ള വേദാനുശാസനങ്ങളെയൊന്നും അവർ ആദരിക്കുകയില്ല. ബാഹ്യാഭ്യന്തരശുദ്ധി, സദാചാരങ്ങൾ, സത്യം എന്നിവയിലൊന്നും അവർക്കു ശ്രദ്ധയുണ്ടാകുകയില്ല. മാത്രമല്ല, ഈ ലോകംതന്നെ അസത്യവും അടിസ്ഥാനമില്ലാത്തതുമാണെന്നാണ് അവരുടെ അഭിപ്രായം. ലോകസൃഷ്ടിക്ക് ഒരു ഈശ്വരനെയൊന്നും കല്പിക്കേണ്ട ആവശ്യമില്ല. കാമസംപൂർത്തിയ്ക്കുവേണ്ടിയുള്ള സ്ത്രീപുരുഷസംയോഗത്തിൽനിന്നു് ജീവികളുണ്ടാകുന്നു. എല്ലാം സ്വഭാവമനുസരിച്ച് നടന്നുകൊണ്ടിരിക്കുന്നുവെന്നാണ് അവരുടെ മതം. പ്രത്യക്ഷത്തിൽ കാണാത്തതിലൊന്നും അവർക്കു വിശ്വാസമില്ല. അവരുടെ പക്ഷത്തിൽ ആത്മാവും ഇല്ലാത്തതാണ്. അല്പബുദ്ധികളായ അവർ തങ്ങളുടെ സുഖത്തിന്നുവേണ്ടി ഏതു ക്രൂരകർമ്മവും ചെയ്യാൻ മടിയില്ലാത്തവരാണ്. ക്രമേണ അവർ ലോകശത്രുക്കളും ലോകത്തിന്നു് നാശകാരികളുമാകുന്നു. അല്ലയോ അർജ്ജുന, ഒരിക്കലും തൃപ്തിപ്പെടുത്താൻ കഴിയാത്ത കാമത്തിന്റെ പിന്നാലെ ഓടിനടന്നു് മോഹാന്ധന്മാരായി അവർ എപ്പോഴും അവിവേകംനിമിത്തം ആത്മോത്കർഷത്തിന്നുതകാത്ത ബാലിശങ്ങളായ കർമ്മങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കും. ഈ ആസുരപ്രകൃതികളായ നാസ്തികന്മാർ എന്നും ലോകത്തിലുണ്ട്. പ്രളയംവരെ ഈ ചിന്താഗതി നിലനില്ക്കുകയും ചെയ്യും. വിഷയസുഖാനുഭവം മാത്രമാണ് അവർക്ക് പരമപുരുഷാർത്ഥം. അതിന്നുവേണ്ടിയുള്ള ആഗ്രഹംകൊണ്ടു് ന്യായാന്യായവിവേചനം കൂടാതെ ഏതു രീതിയിലും അവർ ധനസമ്പാദനത്തിന്നുവേണ്ടി ശ്രമിച്ചു കൊണ്ടിരിക്കുന്നു. അതിന്നു് എന്തെങ്കിലും പ്രതിബന്ധം വരുമ്പോൾ കോപാകുലരായി എന്തു് അക്രമം കാണിക്കുന്നതിന്നും അവർ മടിക്കുന്നില്ല. കാമവും ക്രോധവുമാണ് അവരുടെ സ്വഭാവത്തിൽ പ്രധാനമായി കാണുക.

അല്ലയോ അർജ്ജുന, ഇങ്ങനെ അറിവുകെട്ട അസുരപ്രകൃതികളുടെ വിചാരങ്ങളും പ്രവൃത്തികളുമെല്ലാം പാടെ ദോഷകരങ്ങളാകുന്നു. അവരുടെ ചിന്താഗതിയെപ്പററി പറയുകയാണെങ്കിൽ അതു് ഏതാണ്ടിപ്രകാരമായിരിക്കും: ''ഇന്നു് എനിക്ക് ഇതു കിട്ടി. ഇനിയുള്ള ഈ ആഗ്രഹം നാളെ ഞാൻ സാധിപ്പിക്കും. ഇത്രയും ഞാൻ സമ്പാദിച്ചിട്ടുണ്ട്. ഇനിയും ധാരാളം ധനം ഞാൻ സമ്പാദിക്കും. ഈ ശത്രുവിനെ ഞാൻ

നശിപ്പിച്ചുകഴിഞ്ഞു. മററുള്ള ശത്രുക്കളെക്കൂടി ഞാൻ നശിപ്പിക്കും. ഞാനാണ് എല്ലാററിൻെറയും നാഥൻ. സുഖവും ബലവും ആഭിജാത്യവും എല്ലാം എനിക്കാണുള്ളത്. ഞാൻ യജ്ഞംചെയ്യുന്നു, ദാനം ചെയ്യുന്നു. എന്നെപ്പോലെ ലോകത്തിൽ ആരാണുള്ളത്? എൻെറ സുഖത്തിനും സന്തോഷത്തിനും വേണ്ടിയാണ് എല്ലാം.'' ഇങ്ങനെ സ്വാത്ഥപരങ്ങളായ സങ്കല്പങ്ങളോടു കൂടി, അയഥാത്ഥങ്ങളായ ഭൌതികകാര്യങ്ങളെല്ലാം യഥാത്ഥങ്ങളാണെന്നു വിചാരിച്ച്, ഹിംസാത്മകങ്ങളായ മാഗ്ഗങ്ങളിൽ സഞ്ചരിക്കുന്ന അവക്ക് ഒന്നും നേരെ കാണുവാനുള്ള കഴിവുണ്ടാകയില്ല; മനസ്സിന്നു് ഏകാഗ്രതയും ഉണ്ടാകയില്ല. ഇന്ദ്രിയങ്ങൾ തെളിക്കുന്ന വഴിയേ പോകുന്ന അവർ അവസാനം ചെന്നു വീഴുന്നതു് ദുഃഖപൂണ്ണമായ നരകത്തിലായിരിക്കും. കാരണം, അവർ ദാനയജ്ഞാദികൾ ചെയ്യുന്നതെല്ലാം സ്വന്തം പ്രതാപത്തിന്നും പ്രൗഢിക്കുംവേണ്ടി മാത്രമാണ്. ശാസ്ത്രവിധികളിലൊന്നും ശ്രദ്ധയില്ലാത്തതിനാൽ പുണ്യകമ്മങ്ങളുടെ ഫലമൊന്നും അവക്കു ലഭിക്കുന്നില്ല.

അല്ലയോ കുന്തീപുത്ര, ധനമാനങ്ങളെക്കൊണ്ടുള്ള അഹംഭാവത്താൽ മദാന്ധരായിത്തീരുന്ന അവർ ലോകത്തിൽ എന്തിനെയും നിസ്സാരദൃഷ്ടിയോടെയേ നോക്കുകയുള്ളു. അന്യരുടെ ഉത്കഷത്തിൽ അസൂയാലുക്കളായ അവക്ക് രജസ്തമോഗുണങ്ങളുടെ ആധിക്യം മൂലമുണ്ടാകുന്ന അജ്ഞാനമോഹങ്ങൾനിമിത്തം സത്യം കാണുവാൻ കഴിവുണ്ടാകയില്ല. മാത്രമല്ല തന്നിലും മററുള്ളവരിലും ഒരേ ആത്മാവുതന്നെയാണുള്ളതെന്നറിയാതെ അവർ ആത്മദ്വേഷികളായിത്തീരുന്നു. അങ്ങനെ അവർ ഈശ്വരവിരോധികൾകൂടിയായിത്തീരുന്നു. ആത്മബോധമില്ലാതെ പരദ്രോഹം ചെയ്യുന്ന ആ നിദ്ദയന്മാരും അശുഭന്മാരുമായ മനുഷ്യാധമന്മാർ എന്നും അസുരയോനികളിൽത്തന്നെ ജനിച്ച് അനന്തമായ ദുഃഖത്തിന്നു പാത്രങ്ങളായിത്തീരുന്നു. ആ വിധം അസുരയോനികളിൽ ജനിക്കുന്ന അവർ പിന്നെയും പിന്നെയും ആസുരപ്രകൃതിയോടുകൂടിയവരായിത്തീന്നു് അധഃപതിച്ചുപോകുകയാണു് ചെയ്യുക. അവക്ക് ഭഗവത്പ്രാപ്തിരൂപമായ ജന്മസാഫല്യം പ്രാപിപ്പാനുള്ള അവസരമുണ്ടാകുന്നില്ല. അതുകൊണ്ടു് ജനനമരണരൂപമായ സംസാരചക്രത്തിൽനിന്നു രക്ഷനേടി കൃതാത്ഥരാകുവാനാഗ്രഹിക്കുന്നവർ ആസുരസമ്പത്തിനെ സമ്പൂണ്ണമായി പരിത്യജിച്ച് ദൈവീസമ്പത്തിനെ നേടുവാൻ ശ്രമിക്കുകയാണു് വേണ്ടതു്.

അല്ലയോ പാണ്ഡവോത്തമനായ പാത്ഥ, അസുരപ്രകൃതികൾക്ക് ആത്മനാശവും നരകാനുഭവവുമാണ് ഫലമെന്നു പറഞ്ഞുവല്ലൊ. നരകത്തിലേയ്ക്കുള്ള വാതിൽ മൂന്നെണ്ണമാണ്: കാമം, ക്രോധം, ലോഭം. അതായതു് ഇന്ദ്രിയസുഖാനുഭവത്തിലുള്ള ആഗ്രഹം. അതിനു തടസ്സംവരുമ്പോൾ നേരിടുന്ന കോപം, എത്ര കിട്ടിയാലും മതിവരാത്ത അത്യാശ. ഈ മൂന്നും മനുഷ്യനെ ക്രമേണ അധോഗതിയിലേയ്ക്കു നയിക്കുന്നു. ആത്മസ്വാതന്ത്ര്യം, മോക്ഷം, ആഗ്രഹിക്കുന്ന ഒരുവൻ ഈ മൂന്നു ദുർഗ്ഗുണങ്ങളെയും ദൂരതഃ പരിവജ്ജിക്കുകതന്നെ വേണം. അല്ലെങ്കിൽ അവൻ എന്നും അധമയോനികളിൽ ജനിച്ച് അനവരതം ദുഃഖപരമ്പരകളിൽപെട്ടു് കഷ്ടപ്പെടേണ്ടതായിത്തന്നെവരും. കാമക്രോധലോഭങ്ങളിൽനിന്നു മുക്തനായിട്ടുള്ളവൻ ആത്മശ്രേയസ്സിനുവേണ്ടി പ്രവത്തിക്കുവാനും പരമഗതി അടയുവാനും അഹനായിത്തീരുന്നു. ശാസ്ത്രവിഹിതങ്ങളായ ധമ്മവ്യവസ്ഥകളെ അവഗണിച്ച് സ്വേച്ഛയാ ജീവിക്കുന്നവന്നു് ഐഹികമായ കാര്യസിദ്ധിയോ ലൗകികമായ സുഖമോ പരമപുരുഷാത്ഥമായ മോക്ഷമോ നേടുവാൻ സാധിക്കുകയില്ല. ക്രോധത്തിന്നും ലോഭത്തിന്നും കാരണമായിത്തീരുന്ന കാമംതന്നെ ശാസ്ത്രങ്ങളിലുള്ള വിധിനിഷേധങ്ങളറിഞ്ഞു് ആചരിക്കുമ്പോൾ അതു് ശ്രേയസ്സാധനമായി പുരുഷാത്ഥമായിത്തീരുന്നു. അതുകൊണ്ടു് കാര്യാകാര്യനിണ്ണയത്തിൽ ശാസ്ത്രം പ്രമാണമായി സ്വീകരിക്കണം. ജീവിതലക്ഷ്യം പ്രാപിച്ചിട്ടുള്ള മഹാത്മാക്കളുടെ അനുഭൂതിജ്ഞാനത്തിൽനിന്നു് ഉടലെടുത്ത ശാസ്ത്രങ്ങളിൽനിന്നു് കമ്മവ്യവസ്ഥകൾ നല്ലവണ്ണം മനസ്സിലാക്കി അതിന്നനുസരിച്ച്, അല്ലയോ അജ്ജുന, നീ ജീവിതം ക്രമീകരിക്കുക. അതാണ് ഉത്തമജീവിതം നയിക്കുവാനുള്ള മാഗ്ഗം; ജീവിതലക്ഷ്യപ്രാപ്തിക്കുള്ള ഉപായം.

# പുസ്തകാഭിപ്രായം

## ഭാവിയുടെ ദാർശനികൻ ശ്രീ അരവിന്ദൻ

ഗ്രന്ഥകർത്താ: പി. പരമേശ്വരൻ

വിതരണം: ജയഭാരത് പബ്ളിക്കേഷൻസ്,
കല്ലായ് റോഡ്, കോഴിക്കോട്-2.

പേജ് 212+XII വില. രൂപ. 10.

കേരളത്തിലെ പ്രമുഖദേശീയനേതാക്കളിൽ സമുന്നതസ്ഥാനമുള്ള ശ്രീ പി. പരമേശ്വരൻ ഒരു ഗ്രന്ഥകാരനെന്ന നിലയിലും ഇതിനകം പ്രസിദ്ധനായിക്കഴിഞ്ഞിട്ടുണ്ട്. ശ്രീ അരവിന്ദഘോഷിന്റെ ജീവിതത്തിലേയ്ക്കും അദ്ദേഹത്തിന്റെ ആദ്ധ്യാത്മികദർശനങ്ങളിലേയ്ക്കും വെളിച്ചം വീശുന്ന ഒരു കൃതിയാണ് അദ്ദേഹം ഇപ്പോൾ കൈരളിക്കു കാഴ്ചവെയ്ക്കുന്നതു്. ഗ്രന്ഥത്തെ മൂന്നു ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. ഒന്നാം ഭാഗത്തിൽ ശ്രീ അരവിന്ദന്റെ ജനനം മുതൽ മഹാസമാധിവരെയുള്ള ജീവിതകഥയെ പതിനാറദ്ധ്യായങ്ങളിലായി ചിത്രീകരിക്കുന്നു. രണ്ടാംഭാഗത്തിൽ അരവിന്ദദർശനം, അരവിന്ദകൃതികൾ, അരവിന്ദാശ്രമം എന്നിവയെക്കുറിച്ച സംക്ഷിപ്തമായി പ്രതിപാദിക്കുന്നു. മൂന്നാം ഭാഗം അരവിന്ദന്റെ ജീവിതത്തെക്കുറിച്ചൊരു സിംഹാവലോകനമാണ്.

നൂററാണ്ടുകളായി നിലനിന്നിരുന്ന അടിമത്തത്തിന്റെ ഫലമായി തമസ്സിലാണ്ടു മൃതപ്രായമായിത്തീർന്ന ഭാരതത്തെ പുനരുജ്ജീവിപ്പിച്ച പ്രകാശത്തിലേയ്ക്കു നയിച്ച മഹാപുരുഷന്മാരിൽ ഏറ്റവും ശ്രദ്ധേയനായ ഒരു പുണ്യാത്മാവാണ് ശ്രീ അരവിന്ദഘോഷ്. അത്യുജ്ജ്വലമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായ അദ്ദേഹം മഹാനായ ഒരു വിപ്ലവകാരിയും ലോകപ്രശസ്തനായ ഒരു യോഗിയും കൂടിയായിരുന്നു. 1972-ൽ ലോകമൊട്ടുക്കുതന്നെ അരവിന്ദന്റെ ജന്മശതാബ്ദിയാഘോഷിക്കുകയുണ്ടായി. എങ്കിലും സ്വാതന്ത്ര്യസമരത്തിന്റെ ചരിത്രത്തിൽ അതിപ്രധാനമായ ഒരു പങ്കു വഹിച്ച ആ രാഷ്ട്രീയനേതാവ് ആർഷസംസ്കാരത്തിന്റെ പശ്ചാത്തലത്തിൽ സ്വതന്ത്രഭാരതത്തിന്റെ ഗതിനിർണ്ണയത്തിന്നു നൽകിയ സംഭാവനയെപ്പററി ഒട്ടുമുക്കാലും കേരളീയർ ഇന്നും അജ്ഞരാണ്. ആ മഹാപുരുഷനെക്കുറിച്ച് ആധികാരികമായ ഒരു ജീവചരിത്രംതന്നെ മലയാളത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. അരവിന്ദസാഹിത്യത്തിന്റെ കാര്യത്തിലും മലയാളഭാഷ ദരിദ്രംതന്നെ. ഈ കുറവ് ഒരളവുവരെയെങ്കിലും പരിഹരിക്കാൻ പരമേശ്വർജിയുടെ ഈ ഗ്രന്ഥം സഹായകമാണെന്നതു് അല്പം ആശ്വാസകരമാണ്.

വേദകാലംമുതൽക്കിങ്ങോട്ടു് അവിച്ഛിന്നമായി തുടരുന്ന ആ ഋഷിപരമ്പരയിൽപ്പെട്ട ഒരു അദ്ഭുതപ്രതിഭാസമായിരുന്നു ശ്രീ അരവിന്ദൻ. പല മഹാത്മാക്കളുടേയും ജന്മംകൊണ്ടു പവിത്രമായ പശ്ചിമബംഗാളിലെ ഹൂഗ്ലിജില്ലയിൽ ജനിച്ച അദ്ദേഹം തന്റെ ഏഴാമത്തെ വയസ്സിൽത്തന്നെ വിദ്യാഭ്യാസത്തിനായി ഇന്ത്യ വിട്ടു് ഇംഗ്ലണ്ടിലേയ്ക്കു പോയി. പതിന്നാലു കൊല്ലത്തെ ഇംഗ്ലണ്ടിലെ താമസം പാശ്ചാത്യമായ സംസ്കാരത്തിലും ഭാഷയിലും അപാരമായ പാണ്ഡിത്യം നേടുവാൻ അദ്ദേഹത്തെ സഹായിച്ചു. ആർഷസംസ്കാരത്തിന്റെ സന്ദേശവാഹകനായ സ്വാമി വിവേകാനന്ദൻ അമേരിക്കയിലെത്തിയ അതേവർഷംതന്നെ, 1893-ൽ, പാശ്ചാത്യസംസ്കാരത്തിന്റെ മടിത്തട്ടിൽ വളർന്നുവന്ന അരവിന്ദൻ ഭാരതത്തിൽ മടങ്ങിയെത്തി. ബറോഡയിലായിരുന്നു തന്റെ ഔദ്യോഗികജീവിതത്തിൽ അധികഭാഗവും അദ്ദേഹം ചെലവഴിച്ചതു്. അവിടെവെച്ചു് ഭാരതീയസംസ്കാരത്തെപ്പററിയും പാരമ്പര്യത്തെപ്പററിയും അറിവാനിടവന്നതോടുകൂടി അദ്ദേഹത്തിന്റെ ചിന്താഗതിയിൽ വലിയൊരു മാററമുണ്ടായി. അരവിന്ദന്റെ സഹോദരന്മാർ പാശ്ചാത്യരെക്കാൾ പാശ്ചാത്യരായി ജീവിക്കുന്നതിൽ സംതൃപ്തി കണ്ടെത്തിയപ്പോൾ അരവിന്ദൻ അടിമുടി ഭാരതീയജീവിതരീതി കൈക്കൊള്ളുകയാണുണ്ടായതു്.

ബംഗാൾവിഭജനത്തെത്തുടർന്നാണ് അരവിന്ദൻ രാഷ്ട്രീയത്തിലേയ്ക്കിറങ്ങിയതു്. മാതൃഭൂമിയുടെ സേവനത്തിന്നായി അദ്ദേഹം തന്റെ ജീവിതം ഉഴിഞ്ഞുവെച്ചു. ഉദ്ബുദ്ധമായ ദേശീയതയുടെ പ്രതീകമെന്നോണം സ്വാതന്ത്ര്യസമരരംഗത്തെത്തിയ ആ തീവ്രവാദിയായ വിപ്ലവകാരി അല്പകാലംകൊണ്ടുതന്നെ ജനങ്ങളുടെ ആരാധ്യപുരുഷനായിത്തീർന്നു. വേണ്ടിവന്നാൽ ഹിംസാമാർഗ്ഗത്തിലൂടെയും സ്വാതന്ത്ര്യം നേടണമെന്ന അഭിപ്രായക്കാരനായിരുന്ന അദ്ദേഹം ചില വിപ്ലവരഹസ്യസംഘടനകളുമായി ബന്ധംപുലർത്തുകയും അവക്കു മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്തിരുന്നു. അതുനിമിത്തം ബ്രിട്ടീഷ് ഗവമ്മെണ്ടിന്റെ അപ്രീതിക്കു പാത്രമായിത്തീർന്ന അദ്ദേഹത്തിന്നു് വളരെക്കാലം ആലിപ്പൂർ ജയിലിൽ തടവുകാരനായി കഴിയേണ്ടിവന്നു. അക്കാലത്താണ് യോഗസാധനകളിലേയ്ക്കു് അദ്ദേഹത്തിന്റെ ശ്രദ്ധ പതിഞ്ഞതു്. മഹത്തായ ആദ്ധ്യാത്മികാനുഭൂതികൾ അവിടെവെച്ചു് അദ്ദേഹത്തിന്നുണ്ടായതായി അദ്ദേഹംതന്നെ രേഖപ്പെടുത്തിയിട്ടുണ്ടു്. 'വാസുദേവഃ സർവ്വമിതി' എന്ന സമുന്നതസാക്ഷാത്കാരം അദ്ദേഹത്തിന്നു സിദ്ധിച്ചതു് അവിടെവെച്ചാണ്.

ജയിലിൽനിന്നു പുറത്തു വന്നതിന്നുശേഷം അദ്ദേഹത്തിന്റെ ശ്രദ്ധ സ്വാതന്ത്ര്യസമരപ്രവർത്തനങ്ങളെക്കാളധികം യോഗസാധനകളിലായിരുന്നു. 1910-ൽ ഒരു ദൈവികാദേശമനുസരിച്ചു് അദ്ദേഹം പോണ്ടിച്ചേരിയി

ലെത്തി. ക്രമേണ ലൗകികകാര്യങ്ങളിൽനിന്നെല്ലാം പിൻവാങ്ങി അദ്ദേഹം അവിടെ ഒരാശ്രമം സ്ഥാപിച്ചു്, ആധ്യാത്മികസാധനകളിൽ മുഴുകി. 1950-ൽ മഹാസമാധിവരെ അദ്ദേഹം അവിടെത്തന്നെ ജീവിച്ചു. അവിടെവെച്ചു് അദ്ദേഹത്തിന്നു് തൻെറ യോഗസാധനകളുടെ പൂൎണ്ണതയിലെത്താൻ കഴിഞ്ഞു. മാനവരാശിയുടെ ഏകീകരണമായിരുന്നു അരവിന്ദൻെറ ലക്ഷ്യം. അദ്ദേഹത്തിൻെറ ദാൎശനികചിന്തകൾ ഇന്നു് ലോകത്തിലെ ചിന്തകന്മാരുടെയെല്ലാം ശ്രദ്ധയെ ആകൎഷിച്ചിട്ടുണ്ടു്. സ്വന്തം ആദ്ധ്യാത്മികാനുഭൂതികളുടെ പശ്ചാത്തലത്തിൽ അദ്ദേഹം ആവിഷ്കരിക്കുന്ന സമഗ്രവും സമ്പൂൎണ്ണവുമായ ജീവിതദൎശനത്തിൽ കലയും സാഹിത്യവും ശാസ്ത്രവും തത്ത്വചിന്തയും മതവും സദാചാരവും രാജനീതിയും അൎത്ഥനീതിയുമെല്ലാം സമഞ്ജസമായി സമ്മേളിപ്പിച്ചിരിക്കുന്നു. സമന്വയാത്മകമായ അദ്ദേഹത്തിൻെറ തത്ത്വശാസ്ത്രം വേദാന്തത്തിൽ നവീനമായ ഒരു പന്ഥാവിനെ വെട്ടിത്തെളിയിച്ചിട്ടുണ്ടു്. ഭാരതത്തിൻെറ ആധ്യാത്മികാദൎശങ്ങളുപയോഗിച്ചു് മാനവരാശി ഇന്നു നേരിടുന്ന പ്രശ്നങ്ങൾക്കു പരിഹാരം കാണുകയും അങ്ങനെ വൎത്തമാനയുഗത്തിൻെറ വെല്ലുവിളിയെ നേരിടുവാൻ ലോകത്തിന്നു നേതൃത്വം നൽകുകയും ചെയ്യണമെന്നായിരുന്നു ശ്രീ അരവിന്ദൻെറ ലക്ഷ്യം. അതിന്നുവേണ്ടി അദ്ദേഹം നിർദ്ദേശിക്കുന്ന മാൎഗ്ഗം അധ്യാത്മവൽക്കരണമാണുതാനും. അങ്ങനെ ഭാവിയിൽ ഒരു സുവൎണ്ണയുഗം സൃഷ്ടിക്കുവാൻ പര്യാപ്തമായ പ്രായോഗികമായ ഒരു തത്ത്വദൎശനത്തിൻെറ ഉപജ്ഞാതാവു് എന്ന നിലയിലാണു് ഭാവിയിലെ ദാൎശനികനായി ശ്രീ അരവിന്ദനെ ഗ്രന്ഥകാരൻ ചിത്രീകരിച്ചിരിക്കുന്നതു്.

ശ്രീഅരവിന്ദൻെറ ജീവിതത്തെയും അദ്ദേഹത്തിൻെറ മഹത്തായ തത്ത്വദൎശനങ്ങളേയും പററി സമഗ്രമായ പഠനത്തിന്നു് ഏററവും സഹായകമായ ഒരു ഗ്രന്ഥമാണു് ശ്രീ പരമേശ്വരൻ കൈരളിക്കു നൽകിയിട്ടുള്ളതു്. മലയാളസാഹിത്യത്തിലെ ജീവചരിത്രപ്രസ്ഥാനത്തിലേയ്ക്കു് അമൂല്യമായ ഒരു മുതൽക്കൂട്ടാണു് ഇതു്. ഗ്രന്ഥകാരൻെറ ലളിതവും സുന്ദരവും അഭിജാതവുമായ ഭാഷാശൈലിയും പ്രതിപാദനരീതിയും ഏററവും ആകൎഷകമായിട്ടുള്ളതാണു്. ലോകാരാധ്യനായ അരവിന്ദമഹായോഗിയുടെ ജീവിതദൎശനത്തിലേയ്ക്കു് കേരളീയരെ ആകൎഷിക്കുവാൻ ഈ ഗ്രന്ഥം പ്രചോദനം നൽകട്ടെ.

എ. എൻ. നാരായണൻനായർ

## മലർമാല്യം

### പകൽക്കുറി കെ. ഗോപിനാഥൻനായർ

ഇളംകുളം യു. പി. എസ്സ്, കിഴക്കനേല പോസ്റ്റ്, പാരിപ്പള്ളി. വില. 2. 00.

ശ്രീപകൽക്കുറി പലസമയങ്ങളിലായെഴുതിയ പത്തു കവിതകളുടെ സമാഹാരമാണു് 'മലർമാല്യം'. അനുഗൃഹീതനായ ഒരു വാസനാകവിയാണു് ശ്രീ പകൽക്കുറിയെന്നതിന്നു് ഇതിലെ ഓരോ കവിതയും സാക്ഷ്യം വഹിക്കുന്നു. തടങ്കലിൽ, രാഗപ്രഭാവം, തുഞ്ചൻപറമ്പിൽ, കൽത്തുറുങ്കിലെ കലാകാരൻ, കല്യാണമണ്ഡപം, കാശ്മീർസുന്ദരി, മധുരക്കള്ളു്, സ്വപ്നം, യുക്തിവാദി, സ്നേഹദീപം എന്നിങ്ങനെ വിവിധ വിഷയങ്ങളെ അധികരിച്ചുള്ള കവിതകളാണു് ഇതിലുള്ളതു്. അടിയന്തരാവസ്ഥയിൽ നടന്ന അതിക്രമങ്ങളെയും അനീതികളെയും അനുസ്മരിച്ചുകൊണ്ടെഴുതിയിട്ടുള്ള തടങ്കലിൽ എന്ന കവിത വളരെയധികം ഹൃദയസ്പൎശിയും ചിന്തോദ്ദീപകവുമായിട്ടുണ്ടു്. ഉദാത്തങ്ങളായ ആശയങ്ങളോടും ഉത്കൃഷ്ടങ്ങളായ ആദൎശങ്ങളോടും കവിക്കുള്ള പ്രതിപത്തി പല കവിതകളിലും തെളിഞ്ഞു വിളങ്ങുന്നുണ്ടു്. കവിക്കു് സൎവ്വഭാവുകങ്ങളുമാശംസിക്കുന്നു.

## ശാസ്തൃപ്രഭാസത്യകം

### ടി. വി. ശൂലപാണിവാരിയർ.

തിരുവുള്ളക്കാവിൽ വാരിയം, ചേൎപ്പു്. വില. 3.00

തൻെറ ഇഷ്ടദേവതയായ ശാസ്താവിനെപ്പററി ശ്രീ ശൂലപാണിവാരിയർ രചിച്ചിട്ടുള്ള ഒരു സ്തോത്രകാവ്യമാണു് ശാസ്തൃപ്രഭാസത്യകം. ശാസ്താവു്, തൽപത്നിയായ പ്രഭാദേവി, പുത്രനായ സത്യകൻ ഇങ്ങനെ മൂന്നു മൂലചൈതന്യമുംക്കൊണ്ടിട്ടുള്ള തിരുവുള്ളക്കാവിലെ സ്വയംഭൂവാണു് ഇതിലെ ഉപാസ്യദേവത. സർവ്വദേവദേവീസ്വരൂപനായി സങ്കല്പിച്ചു് ആരാധിച്ചു് ഭക്തിയിൽക്കൂടി അദ്വൈതജ്ഞാനത്തിലെത്തുന്നതാണു് കവിയുടെ ഭാവന. പത്തു ഖണ്ഡങ്ങളിലായി നിബന്ധിച്ചിട്ടുള്ള 122 ശ്ലോകങ്ങൾക്കും മലയാളത്തിലുള്ള വിവരണവും അദ്ദേഹംതന്നെ എഴുതിയിരിക്കുന്നു. ഭക്തിസംവൎദ്ധകവും അതേ സമയം ആത്മജ്ഞാനജനകവുമായ ഒരു ചെറുസ്തോത്രകാവ്യമാണു് ശാസ്തൃപ്രഭാസത്യകം.

## ശ്രീമൂകാംബികാ വാൎഷികപ്പതിപ്പു്

### ശ്രീരാമകൃഷ്ണയോഗാശ്രമം, കൊല്ലൂർ പോസ്റ്റ്. സൗത്തു് കനറ.

വില 5. 00

വളരെക്കാലമായി കേരളീയരുടെ പ്രത്യേക ആരാധനാകേന്ദ്രമാണു് മൂകാംബി. ആദ്ധ്യാത്മിക അന്തരീക്ഷം മുററിനില്ക്കുന്ന ആ പരിസരത്തുനിന്നു് ഉത്കൃഷ്ട ആശയങ്ങൾ നാലുപാടും പ്രസരിപ്പിക്കുവാനുള്ള ലക്ഷ്യത്തോടുകൂടി നടന്നുവരുന്ന ഒരു മാസികയാണു് ശ്രീമൂകാംബികാ. മൂകാംബിയിൽ നവരാത്രി വളരെ പ്രധാനമായതുകൊണ്ടു് ആ അവസരത്തിൽത്തന്നെ മാസികയുടെയും വാൎഷികപ്പതിപ്പും പ്രസിദ്ധപ്പെടുത്തുന്നതു് ഉചിതംതന്നെ. ഇതിൽ മലയാളത്തിലുള്ള ലേഖനങ്ങൾക്കാണു് പ്രാധാന്യമെങ്കിലും ഇംഗ്ലീഷിന്നും കന്നാടകത്തിന്നും കൂടി സ്ഥാനം നൽകിയിട്ടുണ്ടു്. മലയാളവിഭാഗത്തിൽ ശ്രീ പി. ആർ. നായർ, വിശദാനന്ദസ്വാമികൾ, സഖ്യാനന്ദസ്വാമികൾ, ഓട്ടൂർ, അമ്പലപ്പുഴ ഗണപതി

ശർമ്മ മുതലായ പ്രമുഖരും പ്രസിദ്ധരുമായ പല പണ്ഡിതന്മാരെയും അണിനിരത്തുവാൻ സാധിച്ചിട്ടുള്ളതു് വലിയ വിജയമായിട്ടുണ്ടു്. വിഷയങ്ങളിലും എല്ലാവക്കും ഇഷ്ടപ്പെടാവുന്ന തരത്തിൽ വൈവിധ്യം നിലനിത്തുവാൻ ശ്രമിച്ചിട്ടുണ്ടു്. 'ശ്രീ മൂകാംബിക'യുടെ ജന്മദിനം ആഘോഷിക്കുന്നതിന്നായി ഇത്രയും നല്ല ഒരു വാഷികപ്പതിപ്പു് പ്രസിദ്ധപ്പെടുത്തിയതിൽ ശ്രീ ആചാര്യതീത്ഥസ്വാമികളുടെ ഉത്സാഹവും പരിശ്രമവും അഭിനന്ദനീയംതന്നെ. ആദ്ധ്യാത്മികചിന്താഗതി ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്ന ഈ സഹജീവിക്കു് ഉത്തരോത്തരം അഭിവൃദ്ധി ആശംസിച്ചുകൊള്ളുന്നു.

---

# വാത്തകഠ

## വിവേകാനന്ദവിജ്ഞാനഭവനം, പൂങ്കുന്നം.

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിലെ ശ്രീകൃഷ്ണജയന്തിയാഘോഷത്തോടനുബന്ധിച്ചു് 5. 9. 1977-ൽ ശ്രീ ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽവെച്ചു് പ്രൊ. എൻ. കെ. ശേഷൻ, ശ്രീ വൈദ്യലിംഗശമ്മ, ശ്രീ കെ. പി. നാരായണപിഷാരടി എന്നിവർ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നു പുതുതായി പ്രസിദ്ധപ്പെടുത്തിയ ആറു പുസ്തകങ്ങളുടെ പ്രകാശനകമ്മം നിവ്വഹിക്കുകയുണ്ടായി. പ്രൊ. എൻ. കെ. ശേഷൻ ശ്രീമദ് വിദ്യാപ്രകാശാനന്ദഗിരിസ്വാമികളുടെ 'ഗീതാഹൃദയം' എന്ന പുസ്തകത്തിന്റെ പ്രകാശനം നിവ്വഹിച്ചുകൊണ്ടു്, വിഷയരസത്തിന്റെ മത്തുകൊണ്ടു മന്ദപ്രജ്ഞരായ മാലോകരെ ഗീതാമൃതപാനം ചെയ്യിച്ചു് ആത്മബോധമുണത്തി സുധീരം ജീവിതായോധനത്തിനിറക്കുവാനുള്ള 'ഗീതാഹൃദയ'ത്തിന്റെ കഴിവിനെക്കുറിച്ചു് സുദീഘമായി പ്രസംഗിച്ചു.

പിന്നീടു് ശ്രീ വൈദ്യലിംഗശമ്മ അദ്ധ്യാത്മവിദ്യയിൽ താല്പയ്യമുള്ളവക്കെല്ലാം അമൃതായമാനങ്ങളായ ശ്രീമദ് ഭാഗവതദശനം, ശ്രീ നാരദൻ, ശ്രീ മുകുന്ദമാല എന്നീ ഗ്രന്ഥങ്ങളെ പരിചയപ്പെടുത്തിക്കൊണ്ടു് വിജ്ഞാനപ്രദവും സരസവുമായ ഒരു പ്രഭാഷണം ചെയ്തു. ശ്രീമത് ത്യാഗീശാനന്ദസ്വാമികളുടെ ഭക്തിജ്ഞാനസാധനകളുടെ സത്ഫലമായ ഭാഗവതദശനത്തിന്റെ മഹത്ത്വത്തെയും ഗഹനതയെയും അതിന്റെ അവശ്യാദ്ധ്യേയതയെയും പററി ശ്രീ ശമ്മ പറഞ്ഞു. ഭാഗവതത്തിന്റെ അന്തഃസത്ത നല്ലതുപോലെ ഗ്രഹിക്കുവാൻ ഭാഗവതദശനം സശ്രദ്ധം അസകൃദദ്ധ്യയനം ചെയ്യുവാൻ അദ്ദേഹം സദസ്യരെ ആഹ്വാനം ചെയ്തു. പുരാണപ്രസിദ്ധനായ ശ്രീനാരദൻ സാധാരണക്കാർ ധരിച്ചുവെച്ചതുപോലെ ഏഷണിക്കാരനല്ലെന്നും മറിച്ചു് ലോകഹിതം ആഗ്രഹിച്ചുകൊണ്ടു് ഭഗവദ്ഭക്തിയുടെ മാഹാത്മ്യത്തെ പ്രകീത്തിച്ചു് ത്രിലോകങ്ങളിലും സഞ്ചരിക്കുന്ന സവ്വഭൂതഹിതേരതനായ ഒരു യഥാത്ഥമഹാത്മാവാണെന്നും ശ്രീ ശമ്മ സമത്ഥിച്ചു. വൈഷ്ണവസാഹിത്യത്തിൽ അതിപ്രാധനമായ സ്ഥാനം നേടിയിട്ടുള്ള കുലശേഖര കൃതിയായ 'മുകുന്ദമാല' ലളിതവും സുന്ദരവുമായ ഭാഷയിൽ വിവത്തനം ചെയ്ത ശ്രീ ജനാദ്ദനൻ തമ്പാന്റെ കവിതാചാതുരിയെ അഭിനന്ദിച്ചുകൊണ്ടു് ശ്രീ ശമ്മ തന്റെ പ്രസംഗം ഉപസംഹരിച്ചു.

പിന്നീടു് ശ്രീ കെ. പി. നാരായണപിഷാരോടി ശ്രീ ദക്ഷിണാമൂത്തിസ്തോത്രം, ജീവന്മുക്തിവിവേകം എന്നീ പുസ്തകങ്ങളുടെ പ്രകാശനം നിവ്വഹിച്ചു. പ്രതിവാദികളുടെ വാദമുഖങ്ങളെയെല്ലാം ഖണ്ഡിച്ചുകൊണ്ടുള്ള വേദാന്തസിദ്ധാന്തസ്ഥാപനം, മഹാവാക്യാത്ഥനിരൂപണം മുതലായ നാനാവിഷയങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ശ്രീ സുരേശ്വരാചാര്യരുടെ മാനസോല്ലാസവാത്തികത്തോടുകൂടിയ വേദാന്തപരമായ 'ശ്രീദക്ഷിണാമൂത്തി'സ്തോത്രം സവ്വേശ്വരനിലുള്ള അനന്യഭക്തിയെ വളത്തുന്നതോടൊപ്പം ആത്മതത്ത്വബോധം നമ്മിലുണത്തുകയും ചെയ്യുന്നു. വിഷയങ്ങളെ വിശദമായി വിവരിക്കുന്ന ലളിതവും സുഗ്രഹവുമായ വ്യാഖ്യാനത്തോടുകൂടിയതാണു് പ്രസ്തുത ഗ്രന്ഥം. ജീവന്മുക്തിവിവേകം ശ്രീ വിദ്യാരണ്യസ്വാമികളെഴുതിയ സംസ്കൃതഗ്രന്ഥത്തിന്റെ വിവത്തനമാണെങ്കിലും ഒരു സ്വതന്ത്രകൃതിയാണെന്നേ തോന്നൂ. ഇതിൽ സന്ന്യാസത്തിന്റെയും സന്ന്യാസിമാരുടെയും വിവിധ വിഭാഗങ്ങളെയും ജീവന്മുക്തിയുടെ സത്യതയെയും അതിന്റെ നാനാമുഖങ്ങളെയും വണ്ണിച്ചശേഷം ആ നിലയിലെത്തുവാനുള്ള മാർഗ്ഗങ്ങൾ അനവധി ശാസ്ത്രവാക്യങ്ങളുടെ സഹായത്തോടെ സയുക്തികം പ്രതിപാദിക്കുന്നുണ്ടു്. ഇങ്ങനെയുള്ള ഗ്രന്ഥങ്ങളുടെ പ്രകാശനംകൊണ്ടു് ശ്രീരാമകൃഷ്ണാശ്രമം വേദാന്തപ്രചരണത്തിനു ചെയ്യുന്ന പരിശ്രമങ്ങളെ അദ്ദേഹം മുക്തകണ്ഠം പ്രശംസിച്ചു. എല്ലാ പുസ്തകങ്ങൾക്കും ധാരാളം പ്രചാരമുണ്ടാകട്ടെ എന്നാശംസിച്ചുകൊണ്ടു് അദ്ധ്യക്ഷൻ സമ്മേളനം ഉപസംഹരിക്കുകയും ചെയ്തു.

* * * *

ഒക്ടോബർ മാസത്തെ ഏകദിന അന്തരേ്യാഗം 9-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

---

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 62 | 1977 നവംബർ | ലക്കം 11 |
|---|---|---|

## അമൃതവാണി

നമുക്കു് അന്യരോടുള്ള കർത്തവ്യമെന്നുവെച്ചാൽ അവരെ സഹായിക്കുക, ലോകത്തിനു നന്മ ചെയ്യുക, എന്നർത്ഥം. ലോകത്തിനു നാം എന്തിനു നന്മ ചെയ്യണം? ബാഹ്യവീക്ഷണത്തിൽ ലോകരെ സഹായിക്കാൻ; എന്നാൽ യഥാർത്ഥത്തിൽ നമ്മെത്തന്നെ സഹായിക്കാൻ. ലോകത്തെ സഹായിക്കാൻ നാമെപ്പോഴും ശ്രമിക്കണം. അതായിരിക്കണം നമ്മുടെ സമുന്നതമായ പ്രേരകശക്തി; എന്നാൽ ഗാഢമായി ചിന്തിച്ചുനോക്കുമ്പോൾ ലോകത്തിനു നമ്മുടെ സഹായം ഒട്ടുംതന്നെ ആവശ്യമില്ലെന്നു കാണാൻ കഴിയും. നിങ്ങളോ ഞാനോ ചെന്നു സഹായിക്കുമെന്നുവെച്ചല്ല ഈ ലോകം സൃഷ്ടിക്കപ്പെട്ടതു്. ഞാൻ ഒരു ധർമ്മപ്രഭാഷണത്തിൽ ഇങ്ങനെ വായിക്കയുണ്ടായി: ''മനോഹരമായ ഈ ലോകം മുഴുവൻ വളരെ നല്ലതുതന്നെ; കാരണം, അതു നമുക്കു പരോപകാരം ചെയ്യാൻ സമയവും സന്ദർഭവും തന്നരുളുന്നു.'' ബാഹ്യവീക്ഷണങ്ങളിൽ ഈ ആശയം വളരെ സുന്ദരമാണു്. എന്നാൽ ലോകത്തിനു നമ്മുടെ സഹായം ആവശ്യമുണ്ടു് എന്നു പറയുന്നതു ധിക്കാരമല്ലേ? ലോകത്തിൽ കഷ്ടപ്പാടു വളരെയുണ്ടെന്നുള്ളതു നിഷേധിക്കാവതല്ല. അതുകൊണ്ടു്, ലോകത്തിലിറങ്ങി അന്യരെ സഹായിക്കുകയെന്നതാണു് നമുക്കു ചെയ്യാൻ കഴിയുന്ന ഉത്തമകാര്യം. എങ്കിലും അന്യരെ സഹായിക്കുകയെന്നാൽ നമ്മെത്തന്നെ സഹായിക്കുകയാണെന്നു കാലാന്തരത്തിൽ നമുക്കു മനസ്സിലാകും. എൻെറ കുട്ടിക്കാലത്തു് എനിക്കു കുറെ വെള്ളെലികൾ ഉണ്ടായിരുന്നു. അവയെ ഒരു ചെറിയ കൂട്ടിൽ സൂക്ഷിച്ചിരുന്നു. അതിൽ കറങ്ങുന്ന ചെറിയ ചക്രങ്ങൾ ഘടിപ്പിച്ചിരുന്നു. എലികൾ ചക്രങ്ങളിൽ കയറുമ്പോഴെല്ലാം അവ കറങ്ങിത്തുടങ്ങും. അതിനാൽ, എലികൾക്കു് ആദ്യം നിന്നിടത്തു നില്ക്കാനല്ലാതെ മേല്പോട്ടു കയറാൻ കഴിഞ്ഞില്ല. ഇതുപോലെയാണു് ലോകത്തിൻെറയും നമ്മുടെ ലോകോപകാരത്തിൻെറയും കഥ. നമുക്കു ധർമ്മം അഭ്യസിക്കാം എന്നുള്ള ഉപകാരം മാത്രമാണു് ഉണ്ടാകുന്നതു്. ഈ ലോകം നല്ലതോ ചീത്തയോ അല്ല. സാമാന്യേന പറഞ്ഞാൽ, യുവജനങ്ങൾ ശുഭദൃക്കുകളും വൃദ്ധജനങ്ങൾ അശുഭദൃക്കുകളും ആണു്. യുവജനങ്ങൾക്കു മുമ്പിൽ ജീവിതം കിടക്കുന്നു. വൃദ്ധന്മാർ തങ്ങളുടെ കാലം പൊയ്പോയി എന്നു് ആവലാതിപ്പെടുന്നു. നിറവേററാൻ കഴിയാത്ത ആഗ്രഹങ്ങൾ ശതക്കണക്കിനു് അവരുടെ മനസ്സിൽക്കിടന്നു തിരക്കുകൂട്ടുന്നു. എന്നാൽ ഈ രണ്ടുതരക്കാരും ബുദ്ധിശൂന്യരാണു്.

(വിവേകാനന്ദസാഹിത്യസർവ്വസ്വം. 1. 75.)

# ജാഗരൂകത – നിത്യജീവിതത്തിലേയ്ക്കുള്ള മാർഗ്ഗം

## ബുധാനന്ദസ്വാമികൾ

മനുഷ്യജീവിതത്തിൻെറ അനിത്യതയും ഹ്രസ്വതയും സർവ്വസമ്മതമായ ഒരു സത്യമാണ്. ശ്രീശങ്കരാചാര്യർ ജീവിതത്തിൻെറ ചഞ്ചല സ്വഭാവത്തെ, താമരയിലയിൽ തങ്ങിനില്ക്കുന്ന ജലകണങ്ങളുടെ ക്ഷണികതയോടു സാദൃശ്യപ്പെടുത്തിയിരിക്കുന്നു. ''നളിനീദളഗതസലിലം തരളം തദ്വജ്ജീവിതമതിശയചപലം.'' മരിക്കാത്ത മനുഷ്യനെ ഇന്നുവരെ ലോകം കണ്ടിട്ടില്ല. എങ്കിലും ലോകത്തിലെ മതങ്ങൾ നിത്യജീവിതത്തെപ്പററി പറയുന്നു; അവയതു പറയുന്നതു കാര്യമായിട്ടാണുതാനും. അപ്പോഴെന്താണ് നിത്യജീവിതം? ഹിന്ദുമതമനുസരിച്ച്, മരണത്താൽ ബാധിക്കപ്പെടാത്ത ജീവിതമാണതു്; ഈ ലോകത്തു വെച്ചോ, ഇവിടം വിട്ടതിനു ശേഷമോ, ആത്മാവിനു സ്വായത്തമായ ആ അമരഭാവത്തിൻെറ യഥാർത്ഥവൽക്കരണമാണതു്; ജീവന്മുക്തൻെറ, ഈ സ്ഥൂലശരീരത്തിൽ ജീവിക്കുമ്പോൾത്തന്നെ മുക്താവസ്ഥയെപ്രാപിച്ചവൻെറ, അഥവാ ബുദ്ധാവസ്ഥയെ പ്രാപിച്ചവൻെറ, ജീവിതമാണതു്.

വേദാന്തം വ്യാവഹാരികമനുഷ്യനേയും പാരമാർത്ഥികമനുഷ്യനേയുംപററി പറയുന്നു. വ്യാവഹാരികമനുഷ്യൻ ജനിക്കുന്നു, വളരുന്നു, അങ്ങുമിങ്ങും സഞ്ചരിക്കുന്നു, സുഖദുഃഖങ്ങൾ അനുഭവിക്കുന്നു, മൃഗങ്ങളേയും ചെടികളേയും പോലെ ഭൂമിയിൽ ഏതാനുംകാലം ജീവിച്ചിട്ട് വീണ്ടും ജനിക്കാനായി മരിക്കുന്നു. അയാൾ സ്ഥലകാലനിമിത്തങ്ങളാൽ പരിമിതനും നിയന്ത്രിതനുമാകുന്നു. പാരമാർത്ഥികമനുഷ്യൻ ജനനമരണങ്ങളില്ലാത്ത, മനുഷ്യനിലെ നിത്യതത്ത്വമാകുന്നു. സ്വയം കാരണരഹിതനായി, പ്രപഞ്ചത്തിലുള്ള സകലതിൻേറയും കാരണമായി വർത്തിക്കുന്നതത്രേ അതു്. അതിനെ വ്യക്തിയോടു ചേർത്തുപറയുമ്പോൾ ജീവാത്മാവെന്നും പ്രപഞ്ചത്തെയാകെ സംബന്ധിച്ചു പറയുമ്പോൾ പരമാത്മാവ് അല്ലെങ്കിൽ ബ്രഹ്മമെന്നും വിളിക്കുന്നു. അതത്രേ സ്ഥായിയായ യാഥാർത്ഥ്യം, കേവലവസ്തു, ആത്യന്തികസത്യം. ഒരിക്കലും മാററമോ നാശമോ ഇല്ലാതെ എക്കാലത്തും നിലവിലുള്ളതു് ആ ഒന്നുമാത്രം.

ശരീരേന്ദ്രിയമനോബുദ്ധ്യഹങ്കാരങ്ങളിൽ നിന്നെല്ലാം വ്യതിരിക്തമായ 'കേവലാത്മാവാണു ഞാൻ', പഞ്ചഭൂതപഞ്ചപ്രാണാദികളിൽനിന്നും അന്യമായി ഭൌതികച്ഛവി ലേശമില്ലാത്ത 'സാക്ഷീ നിത്യഃ പ്രത്യഗാത്മാ ശിവോഹം', എന്ന ആത്യന്തികസത്യത്തിൻെറ നിരന്തരബോധയുക്തമായ ജീവിതമാണ് നിത്യജീവിതം. ഈ നിത്യജീവിതത്തിലെത്തിച്ചേർന്ന ഒരുവൻ, പുറംകാഴ്ചയിൽ മററാളുകളെപ്പോലെയിരുന്നാലും, പാടേ വ്യത്യസ്തനാകുന്നു. 'വായുമണ്ഡലത്തിലൂടെ പക്ഷികളുടെ യാനവും വെള്ളത്തിനടിയിലൂടെ മത്സ്യങ്ങളുടെ ഗതിയും അദൃശ്യമായിരിക്കുന്നതുപോലെ, ആത്മജ്ഞാനം കൈവന്നവൻെറ ഗതിയും അജ്ഞാതമാകുന്നു' എന്ന് മഹാഭാരതത്തിൽ പറയുന്നു(ശാന്തിപർവ്വം 239_24). ബൈബിളിൽ ഇതേ ആശയം മറെറാരു വിധത്തിൽ പ്രതിപാദിച്ചിരിക്കുന്നു: 'കാററ്അതിനിഷ്ടമുള്ളിടത്തൊക്കെ അടിക്കുന്നു; നിങ്ങൾക്കതിൻെറ ശബ്ദം കേൾക്കാമെങ്കിലും അതെവിടെനിന്നു വരുന്നെന്നോ എങ്ങോട്ടു പോകുന്നെന്നോ പറയാൻ വയ്യ. ആത്മീയജീവിതത്തിൽ പ്രതിഷ്ഠിതരായവരുടെ സ്ഥിതിയും ഇതുപോലെയാണ്.' (യോഹന്നാൻ_III_8) എന്നാൽ മത്സ്യങ്ങളെ അവയുടെ ചിറകുകൾ കൊണ്ടും പക്ഷികളെ അതുകളുടെ പക്ഷങ്ങൾ കൊണ്ടും തിരിച്ചറിയാൻ കഴിയുന്നതുപോലെയും കാററത്തു പറക്കുന്ന വസ്ത്രോൽത്തുമ്പിൻെറ ഗതിനോക്കി കാററിൻെറ ഗതി നിർണ്ണയിക്കാവുന്നതുപോലെയും ചില ലക്ഷണങ്ങളെക്കൊണ്ട് ആത്മജ്ഞാനിയെ, നശ്വരതയുടെ സീമകളെ അതിക്രമിച്ച് അനശ്വരജീവിതത്തിലേയ്ക്കു കടന്നിരിക്കുന്ന ഒരുവനെ, നമുക്കു തിരിച്ചറിയാൻ സാധിക്കും_അയാളുടെ ഗതി പിന്തുടരുക അത്ര എളുപ്പമല്ലെങ്കിലും.

എന്തൊക്കെയാണീ ലക്ഷണങ്ങൾ ? ലോകത്തിലെ മതഗ്രന്ഥങ്ങൾ – ഹിന്ദുക്കളുടേതു വളരെ വിസ്തരമായിത്തന്നെ – ഇവയെ ബഹുധാ സൂചിപ്പിക്കുന്നുണ്ട്. അത്തരമൊരു ജീവന്മുക്തൻ ദുരിതാനുഭവങ്ങളിൽ ചകിതഹൃദയനാകുന്നില്ല; ഏററവും കഠിനമായ യാതനയിലും അയാൾ സ്വസ്ഥചിത്തനായി വർത്തിക്കുന്നുവെന്ന് ഭഗവാൻ കൃഷ്ണൻ ഗീതയിൽ പറയുന്നു. തന്റെ ഭക്ഷണത്തെപ്പററിയാകട്ടെ വസ്ത്രധാരണത്തെപ്പററിയാകട്ടെ പാർപ്പിടത്തെപ്പററിയാകട്ടെ ഒന്നിനെപ്പററിയും അയാൾ ഉൽക്കണ്ഠാകുലനാകുന്നില്ല. അയാൾക്കു പ്രശ്നങ്ങളൊന്നുമില്ല; അയാളുടെ പ്രശ്നങ്ങളെല്ലാം എന്നേയ്ക്കുമായി പരിഹരിക്കപ്പെട്ടിരിക്കുന്നു. അയാൾ സദാ ശാന്തചിത്തനാണ്. അയാൾ ചെയ്യുന്ന ഒരു കർമ്മവും സ്വാർത്ഥപൂരണാർത്ഥമോ ഇന്ദ്രിയതർപ്പണാർത്ഥമോ ആയിരിക്കയില്ല. വ്യാവഹാരികമനുഷ്യന്റെ ജീവിതത്തിൽ സഹജമായി കാണപ്പെടുന്ന രാഗദ്വേഷങ്ങൾ, ഭയങ്ങൾ, വികാരവിക്ഷോഭങ്ങൾ, വ്യാമോഹങ്ങൾ ഇവയിൽനിന്നെല്ലാം സമ്പൂർണ്ണം വിമുക്തനാണയാൾ. ലോകത്തിലെ ആകർഷണങ്ങൾ അയാളുടെ പ്രശാന്തഭാവത്തെ ഒരിക്കലും ഭഞ്ജിക്കുന്നില്ല. ഇന്ദ്രിയാർത്ഥങ്ങൾക്ക് (വിഷയങ്ങൾക്ക്) അയാളുടെ ഇന്ദ്രിയങ്ങളുടെ മേൽ യാതൊരു സ്വാധീനവുമില്ല. അയാളുടെ കഴുത്തിൽ പൂമാലയണിയിക്കുക – അയാൾ ഉദ്ധതനാകുന്നില്ല;അയാളെ അവമാനിക്കുക – അയാളുടെ മനസ്സു ഗ്ലാനമാകുന്നില്ല. അയാൾക്കു സന്തുഷ്ടികരമായോ അസന്തുഷ്ടികരമായോ യാതൊന്നുമില്ല. അയാൾ ഒന്നിനേയും തേടിപ്പോകുന്നില്ല, ഒന്നിൽനിന്നും ഒഴിഞ്ഞുമാറുന്നുമില്ല. അയാളുടെ ദൃഷ്ടിയിൽ നന്മയും തിന്മയുമില്ല, ഉച്ചവും നീചവുമില്ല, സ്വീകാര്യവും അസ്വീകാര്യവുമില്ല. സർവ്വത്ര സമദർശിയാണയാൾ. ഒരു കട്ട സ്വർണ്ണം അല്ലെങ്കിൽ ഒരു കട്ട മണ്ണ്, സുഹൃത്ത് അല്ലെങ്കിൽ ശത്രു ഇത്യാദി വിപരീത വസ്തുക്കൾ അയാളിൽ വ്യത്യസ്തചിന്ത ഉളവാക്കുന്നില്ല.

അയാളിലെന്തെങ്കിലും കൂട്ടിച്ചേർക്കാനോ അയാളിൽനിന്നെന്തെങ്കിലും എടുത്തുമാററാനോ ആർക്കും കഴിയുന്നതല്ല, എന്തെന്നാൽ അയാൾ ആകാശത്തെപ്പോലെ നിസ്പൃഹനും ഉദാസീനനുമാണ്. അയാൾ ഒന്നും ശേഖരിച്ചുവയ്ക്കുന്നില്ല, ആരെയും വെല്ലാൻ നോക്കുന്നില്ല. എല്ലാററിൽനിന്നും അയാൾ സ്വതന്ത്രനായിരിക്കുന്നു, എല്ലാ ചങ്ങലകളും പൊട്ടിച്ചെറിഞ്ഞിരിക്കുന്നു. അയാൾ ഭൂമിയെപ്പോലെ സർവ്വംസഹിഷ്ണുവും വൃക്ഷത്തെപ്പോലെ ക്ഷമാശീലനും തൃണതുല്യം വിനയാനവിതനുമാണ്. അടിത്തട്ടു വ്യക്തമായി കാണാവുന്ന അച്ഛസ്ഫടികസങ്കാശമായ ജലാശയംപോലെയാണയാൾ – സദാ പ്രസന്നനും പ്രശാന്തനുമാണ്. അയാളുടെ വിചാരങ്ങളും വാക്കുകളും പ്രവൃത്തികളും തമ്മിൽ ഒരിക്കലും പൊരുത്തക്കേടുണ്ടായിരിക്കയില്ല. അയാൾ നമ്മുടെ അയലത്തു ജീവിച്ചെന്നും നാം അയാളെ പേരു ചൊല്ലി വിളിച്ചെന്നുമിരിക്കാം; എങ്കിലും അയാളിലെ ആ ലളിത ഗംഭീരോദാത്തതങ്ങളെ കാണപ്പെടുന്ന ഒരുന്നത പർവ്വതശൃംഗത്തിന്റെ പ്രതീതിയത്രേ നമ്മിലുളവാക്കുക. നാം പർവ്വതശൃംഗത്തെ സമീപിക്കുംതോറും അതു അകന്നകന്നുപോകുന്നതായി തോന്നും. എല്ലാ വ്യാവഹാരികമനുഷ്യർക്കും പാരമാർത്ഥികമനുഷ്യൻ (ആത്മജ്ഞാനി) വളരെ വിദൂരസ്ഥനായി കാണപ്പെടുന്നു; പക്ഷേ, ആത്മജ്ഞാനി അറിയുന്നുണ്ട് താൻ എല്ലാവരിലേയും സത്യവസ്തുവാണെന്ന്. അങ്ങനെ അയാൾ യഥാർത്ഥത്തിൽ ഒരു മഹാത്ഭുതംതന്നെയാണ്.

കൊള്ളിയിൽ പിടിച്ച അഗ്നി എരിഞ്ഞടങ്ങിയതോടെ ശബ്ദവും പുകയും ഇല്ലാതായി തിളങ്ങിക്കൊണ്ടിരിക്കുന്ന കനൽക്കട്ടപോലെയാണയാൾ. ഇരിക്കുമ്പോഴും നടക്കുമ്പോഴും കിടക്കുമ്പോഴും – എല്ലായ്പോഴും – ആനന്ദമയനും സ്വസ്ഥചിത്തനുമാണയാൾ. ഒരു സംഭവവും അയാളെ ആശ്ചര്യഭരിതനാക്കുന്നില്ല, ഒരു വസ്തുവിൻേറയും പോരായ്മ വിമ്മിട്ടപ്പെടുത്തുന്നുമില്ല. അയാളുടെ ജ്ഞാനം സർവ്വഗ്രാഹിയാണ്; സ്നേഹം എല്ലാവഴിക്കും ഒഴുകിച്ചെല്ലുന്നതുമാണ്. അയാളുടെ പ്രശാന്തത സാംക്രമികമാണ്, സാന്നിധ്യം സർവ്വവ്യാപകവും. അത്തരമൊരുവൻ എല്ലാററിനേയും ആത്മാവിലും ആത്മാവിനെ എല്ലാററിലും കാണുന്നു- ജനനമരണങ്ങൾക്കതീതമായ, ആത്മാവിലെ ജീവിതമെന്നറിയപ്പെടുന്നതിതാണ്. ഇതുതന്നെ നിത്യജീവിതവും. ഇത്തരമൊരുവന്റെ ശരീരം മരണപ്പെടുകയില്ലെന്നല്ല. എന്നാൽ, താൻ ശരീരമല്ലെന്നും അമരനായ ആത്മാവാണെന്നുമുള്ള അനു

ഭൂതി കൈവന്നതിനാൽ അയാറം മരണത്തി ന്റെ പടിവാതിൽ കടന്ന ശേഷം ജനനമരണമാകുന്ന ചക്രംചുററലിൽനിന്ന് എന്നേയ്ക്കും മോചിതനായി, എല്ലാ ദ്വന്ദ്വഭാവങ്ങറക്കുമപ്പുറത്തുള്ള നിത്യജീവിതത്തിന്റെ വിശാലതയിൽ ലയിക്കുന്നു.

എന്നാൽ സാധാരണമനുഷ്യരായ നാം ആത്മാവിലെ ജീവിതമല്ല നയിക്കുന്നതു്. ആത്മാവു് നമ്മുടെ ഏററവും ആന്തരികമായ, നമ്മുടെ ഹൃദയത്തേക്കാറം സമീപസ്ഥമായ, സത്തയാണെങ്കിലും നാം അതിനെ അറിയുന്നില്ല. നാം ശരീരമനസ്സുകളുടെ തലത്തിൽ ജീവിക്കുന്നു. നമ്മിലെ ആത്മാവു് പഞ്ചഭൂതങ്ങളുടെ ഒരു തടവുപുള്ളിയായിരിക്കയാണിപ്പോറം; അതു് ഇന്ദ്രിയങ്ങറം ഇന്ദ്രിയാത്ഥങ്ങറം, മനസ്സ് എന്നീ രൂപങ്ങളിൽ അഭിവ്യഞ്ജിച്ചുകൊണ്ടിരിക്കുന്നു. മാനസിക_ശാരീരിക തലത്തിലെ ഈ ജീവിതം ജനനമരണനിബദ്ധവും, നന്മ – തിന്മ, സുഖം – ദുഃഖം, നാം – അന്യന്മാർ ഇത്യാദി അനേകം ദ്വന്ദ്വങ്ങറം ഉറക്കൊള്ളുന്നതുമാണു്. ദേശകാലങ്ങളാലും അജ്ഞാനവ്യാമോഹങ്ങളാലും പരിമിതമാക്കപ്പെട്ട ഒരു ഹ്രസ്വജീവിതമാണു്. ഇതത്രേ വ്യാവഹാരികമനുഷ്യന്റെ ജീവിതം. എന്നിരുന്നാലും പാരമാത്ഥികമനുഷ്യന്റെ നിത്യജീവിതം നമുക്കു് ഒരിക്കലും വിലക്കപ്പെട്ടിട്ടില്ല. കൂടാതെ ബന്ധനസ്ഥനായ ആത്മാവു്, അതിനെ തേടിക്കണ്ടെത്താൻ ഉള്ളിലിരുന്നുകൊണ്ടു് നമ്മെ സദാ പ്രേരിപ്പിക്കുന്നുമുണ്ടു്. എന്താണതിനുള്ള വഴി? 'ധമ്മപദ'ത്തിൽ ശ്രീബുദ്ധൻ പറയുന്നു. 'നിത്യജീവിതത്തിലേയ്ക്കുള്ള മാഗ്ഗം ജാഗരൂകതയാണു്'' എന്നു്.

ഇങ്ങനെ ജാഗരൂകത നമ്മെ നിത്യജീവിതത്തിലേക്കു നയിക്കുന്ന ഒരു പ്രധാന ഉപാധിയാകയാൽ അതുറക്കൊള്ളുന്ന ആശയത്തെക്കുറിച്ചു് കഴിയുന്നത്ര വ്യക്തമായ ധാരണ നമുക്കു വേണ്ടിയിരിക്കുന്നു. ജാഗരൂകത എന്ന പദത്തിന്നു് ഈഷദ്ഭേദങ്ങളോടു കൂടിയ പല അത്ഥങ്ങളും ഉണ്ടു്. മററുപലതും വ്യഞ്ജിപ്പിക്കുകയും ചെയ്യുന്നു. ഒരു ആദ്ധ്യാത്മികസാധനയെന്ന നിലയിൽ ജാഗരൂകത പലവിധത്തിൽ അനുശീലിക്കാൻ കഴിയും. ഒരുവൻ നിത്യജീവിതത്തിൽ – പാരമാത്ഥികമനുഷ്യന്റെ പദവിയിൽ – എത്തുന്നതുവരെയും അയാളുടെ ജാഗരൂകത പൂണ്ണമാവുന്നതല്ല; അതിൽ അഭിവൃദ്ധിയ്ക്കു പഴുതുണ്ടായിരിക്കും. ഒരുവൻ സ്വന്തം കായ്യത്തിൽ അനുഷ്ഠിക്കുന്ന ജാഗരൂകത അയാളെ ഉൽക്കഷത്തിലേക്കു നയിക്കുകയെന്നതു് സ്വാഭാവികം മാത്രമാണു്. ശ്രീബുദ്ധൻ തുടന്നു പ്രസ്താവിക്കുന്നതുപോലെ 'വിവേകിയായ മനുഷ്യൻ സ്വന്തം ജാഗരൂകത തന്റെ ഏററവും വിലപ്പെട്ട നിധിയായി കാത്തുസൂക്ഷിക്കുന്നു.' ശരിക്കുപറഞ്ഞാൽ മനസ്സിന്റെ മനനശക്തിയെന്ന നിലയ്ക്കു് ഈ ജാഗരൂകത മററെല്ലാ ഗുണവിശേഷങ്ങറക്കും മൂലമായി വത്തിക്കുന്നു.

നാം മസ്തിഷ്കപരവും ഹൃദയപരവും ആയ അനേകം വിശിഷ്ടഗുണങ്ങളുടെ ഉടമയായിരിക്കാം. നമുക്കു് ആകഷണീയമായ ഒരു വ്യക്തിത്വം ഉണ്ടായിരുന്നേയ്ക്കാം, ജീവിതത്തിലെ നല്ല കായ്യങ്ങളൊക്കെ നമുക്കു സുതരാം സ്വാധീനമായിരുന്നേയ്ക്കാം; എന്നാൽ ജാഗരൂകതയുടെ അഭാവത്തിൽ ഈ സൗഭാഗ്യത്തിലെ ഓരോ ഇനവും നമ്മുടെ വിനാശത്തിലേയ്ക്കു നയിച്ചെന്നു വരാം.

ആത്മപരിശോധന, നിരന്തരയത്നം, മാനസിക ഉണർവ്വു് ഇവയെല്ലാം ചേന്നതാണു് ജാഗരൂകത. ജാഗരൂകതയുള്ള ഒരുവൻ ആദശത്തെ സാക്ഷാത്കരിക്കാൻവേണ്ടി കഠിനാദ്ധ്വാനം ചെയ്യുന്നു. അലസതയെ നിഷ്ക്കരുണം അകററി നിത്തി അയാറം സ്വന്തം ആത്മാവിനെ സ്വന്തശ്രമംകൊണ്ടു് ഉദ്ധരിക്കുന്നു. ഉചിതമായ നിയന്ത്രണവും ആത്മസംയമനവും പ്രയോഗിച്ചു് അയാറം തന്നിലെ ശക്തികളെ ഉത്തമസരണികളിലൂടെ തിരിച്ചുവിടുന്നു. വിവേകപൂവ്വം പ്രവത്തിക്കുന്നതുകൊണ്ടു് അയാളുടെ കമ്മങ്ങറം ശുദ്ധമായിരിക്കും. അയാറം ധാമ്മികനിയമങ്ങറക്കു വിധേയമായി സ്വജീവിതം നയിക്കുന്നു. ആലോചനാശൂന്യത അയാറം ഭയപ്പെടുന്നു. ഇന്ദ്രിയഭോഗങ്ങളിൽ അയാറം ആകൃഷ്ടനാകുന്നില്ല. അത്തരമൊരുവനെപ്പററി ധമ്മപദം ഭംഗിയായി വിവരിച്ചിരിക്കുന്നതിങ്ങനെയാണു്: 'അലസന്മാരുടെ കൂട്ടത്തിൽ അത്യുത്സാഹിയും ഉറങ്ങുന്നവരുടെ കൂട്ടത്തിൽ ഉണന്നിരിക്കുന്നവനുമായ വിവേകി (ജാഗരൂകനായ മനുഷ്യൻ), സാധാരണകുതിരകളെ പിന്നിലാക്കി മുന്നോട്ടു പായുന്ന ഒരു പന്തയക്കുതിരയെപ്പോലെ അതിശീഘ്രം മുന്നേറുന്നു. അത്തരമൊരുവൻ ചെറുതും വലുതുമായ എല്ലാ ബന്ധനങ്ങളേയും തകർത്തു

കൊണ്ടു് കാട്ടുതീ കണക്കെ ലക്ഷ്യാഭിമുഖം പുരോഗമിക്കുന്നു.'

ജാഗരൂകതയുള്ളവന്റെ ലക്ഷണങ്ങൾ ഇവയൊക്കെയാണെങ്കിൽ ആത്മീയമായ അജ്ഞാനത്തിലാണ്ടിരിക്കുന്നവന്റെ പ്രധാനലക്ഷണം അയാളുടെ ആത്മാവു് ഇന്ദ്രിയാർത്ഥങ്ങൾക്കടിമയായിരിക്കുന്നു എന്നുള്ളതാണു്. വലിയ പോരാട്ടം നടത്താതെ ആർക്കും ഈ അടിമത്തത്തിൽ നിന്നു മോചിക്കാവതല്ല. യഥാർത്ഥം പറഞ്ഞാൽ നമ്മളിലധികം പേരും ഈ സ്ഥിതിവിശേഷത്തിൽ എന്തെങ്കിലും തെററു കാണുന്നതന്നെയില്ല. മാത്രവുമല്ല, ഈ ഇന്ദ്രിയദാസത്വവും വിഷയകൈങ്കര്യവും സാധൂകരിക്കാൻ വേണ്ട 'കാരണങ്ങളും' നാം പഠിച്ചുവെച്ചിട്ടുണ്ടു്. ജീവിതത്തിലെ കർത്തവ്യങ്ങൾ എന്ന ഹൃദ്യമായ പേരു നൽകി നാം അതിനു മാന്യതപോലും കല്പിക്കുന്നു. അതിനാൽ, ഇതേവരെ നിത്യജീവിതത്തിന്റെ വിളി കേട്ടിട്ടില്ലാത്തവർക്കു്, ആവശ്യം തോന്നിയിട്ടില്ലാത്തവർക്കു്, ജാഗരൂകതയുടെ ആവശ്യവും തോന്നാനിടയില്ല. നിത്യജീവിതത്തിന്റെ വിളി നാം കേട്ടതിന്റെ ഫലമായി, ഭൗതികവിഷയങ്ങൾക്കു് നമ്മുടെമേൽ ഇപ്പോഴുള്ള ആധിപത്യത്തെ ചെറുക്കാൻ നമ്മുടെ ആത്മാവു് ഒരുമ്പെട്ടതിനുമേലേ ആ ആവശ്യം ഉണ്ടാവുകയുള്ളു: ഈ ചെറുക്കൽ അഥവാ എതിരിടൽ വെളിയിലുള്ള ഒന്നിനോടുമല്ല; അതു് നമ്മുടെ ജീവിതത്തിന്റെ അധമഭാവത്തോടുള്ള ഒരു നിരന്തരസമരത്തിന്റെ, ഒരു ആഭ്യന്തര പോരാട്ടത്തിന്റെ, രൂപം കൈക്കൊള്ളുന്നു.

ഇതേവരെ ഇന്ദ്രിയങ്ങൾ ആധിപത്യം വഹിച്ചിരുന്നിടത്തു്, അതായതു് നമ്മുടെ മനസ്സിൽ, ഈശ്വരന്റെ ആധിപത്യം സ്ഥാപിക്കാൻ നാം ആഗ്രഹിക്കുന്നു. എന്നാൽ ഇന്ദ്രിയങ്ങൾ, അവ ചിരകാലമായി അവിടെ അനുഭവിച്ചിരുന്ന മേധാവിത്വം അത്ര എളുപ്പം കൈയ് വിടുകയില്ല. അതിനാൽ ആത്മീയജീവിതത്തിന്റെ പ്രാരംഭഘട്ടത്തിൽ നമ്മുടെ ഹൃദയത്തിലേയ്ക്കു് ഈശ്വരനെ ആനയിക്കാൻ തുടങ്ങുന്ന നിമിഷംതന്നെ — അങ്ങനെയൊരു പ്രവേശനം ഈശ്വരനവിടെ ലഭിക്കുന്നെങ്കിൽ — ഏററവും അടുത്തുള്ള ജന്നലിൽക്കൂടി അദ്ദേഹം പുറത്തേക്കെറിയപ്പെടും. ഈശ്വരനിൽ മനസ്സു് ഏകാഗ്രമാക്കാൻ നമുക്കു കഴിയുന്നില്ല എന്ന വസ്തുതയുടെ അർത്ഥമെന്താണു്? നമ്മുടെ അധമഭാവത്തിന്റെ കിങ്കരന്മാരായ ഇന്ദ്രിയങ്ങൾ, അവയുടെ സ്വാധിപത്യത്തിനു് എന്തെങ്കിലും പരിമിതി ഏർപ്പെടുത്തുന്നതു സഹിക്കാൻ തയ്യാറല്ല എന്നാണതിനർത്ഥം; അതായതു് ഉത്കൃഷ്ടഭാവത്തിന്റെ മേൽക്കോയ്മ അധമഭാവത്തിനു സ്വീകാര്യമല്ല. ഈശ്വരനു ക്രമേണ ഉള്ളിൽ പ്രവേശനം അനുവദിക്കുന്നതിലൂടെ അധമഭാവത്തിന്റെ ക്ഷേമവാഴ്ചയ്ക്കു് ഒരു ന്യൂനീകരണവും ഉദ്ദേശിക്കുന്നില്ല എന്നു നാം അതിനെ ധരിപ്പിക്കുമ്പോൾ അതു് നവാഗതനു് അല്പം ഇടം അനുവദിച്ചെന്നു വരാം. എങ്കിലും പലപ്പോഴും, ഇതിനുശേഷം, അധമഭാവം മതത്തെ സ്വന്ത അഭീഷ്ടപൂരണത്തിനോ അഭിലാഷസന്തർപ്പണത്തിനോ ഉള്ള ഒരു ഉപകരണമായി മാററുകയാണു ചെയ്യാറുള്ളതു്. അങ്ങനെ, മതം അധികം ഉദാഹരണങ്ങളിലും ആത്മജ്ഞാനത്തിനോ മുക്തിക്കോ ഈശ്വരലാഭത്തിനോ വേണ്ടിയല്ല സ്വീകരിക്കപ്പെടുന്നതു്, കൂടുതൽ മെച്ചപ്പെട്ട ഭോഗാനുഭവങ്ങൾക്കു വേണ്ടിയാണു്.

കാര്യം ഈ വിധത്തിൽ പ്രതിപാദിക്കപ്പെട്ടതു് കുറെ കടന്നു പോയെന്നു തോന്നിയേയ്ക്കാം. എന്നാൽ വെളിയിലേയ്ക്കു പോയി അന്വേഷിച്ചു നോക്കുക — അതൊരു യാഥാർത്ഥ്യമാണെന്നു കാണാം. പിന്നെ ഉള്ളിലേയ്ക്കു തിരിഞ്ഞൊന്നന്വേഷിക്കുക — കുറേക്കൂടി കനത്ത യാഥാർത്ഥ്യമാണതെന്നു കാണാം. നമ്മുടെ ഹൃദയത്തിൽ ഈശ്വരനെക്കുറിച്ചുള്ള വ്യാകുലത എത്രമാത്രമുണ്ടു്? ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ളതുപോലെ, ആളുകൾ ഭാര്യക്കും മക്കൾക്കും ധനത്തിനും വേണ്ടി കുടം കണക്കിനു കണ്ണുനീരൊഴുക്കും, പക്ഷേ ഈശ്വരനുവേണ്ടി ആരു കരയുന്നു? ഈ ലോകത്തു് മതം അനുശീലിക്കുന്നവരായി ലക്ഷോപലക്ഷം ജനങ്ങളുണ്ടെന്നുള്ളതിൽ തർക്കമില്ല. എന്നാൽ, ഇവരിൽ ബഹുഭൂരിപക്ഷവും ലൗകികസുഖസമ്പാദനപരമായ കാരണങ്ങളാൽ മതം ശീലിക്കുന്നവരാണു്. ജൂവാൻ ഡി അവിലാ എന്ന സ്പാനിഷ് സിദ്ധപുരുഷന്റെ സംഗതമായ വാക്കുകൾ ശ്രവിക്കുക: ''തങ്ങൾ ഈശ്വരനെ സ്നേഹിക്കുന്നു എന്നു് സ്വയം വിചാരിക്കുന്ന എത്രയോ പേർ അവരവരെമാത്രം സ്നേഹിക്കുന്നവരാണു്! തങ്ങൾ ഈശ്വരനെ തേടു

# ആദ്ധ്യാത്മികോപദേശങ്ങൾ

## ശ്രീ യതീശ്വരാനന്ദസ്വാമികൾ

### അദ്ധ്യാത്മരംഗത്തു് ആശയവിനിമയം

നമ്മുടെ ആദ്ധ്യാത്മികാനുഭവങ്ങൾ ലൗകികന്മാരോടു പറയരുതു്. അവർ സാധനയെ നിരുത്സാഹപ്പെടുത്തി പുരോഗതി മുടക്കിയേക്കും. ചിലപ്പോൾ നമ്മുടെ ചില ചില്ലറ നേട്ടങ്ങളിൽ അഭിമാനം തോന്നിയിട്ടാവാം നാം അവയെപ്പററി മററുള്ളവരോടു പറയുന്നതു്. അങ്ങനെ തോന്നുന്ന അഭിമാനംതന്നെ പുരോഗതിക്കു് ഒരു തടസ്സമായിത്തീരും. എന്നാൽ ഒരേ ആശയഗതിയും മനോഭാവവുമുള്ള ഒരാളോടു് സാധനയുടെ വിവിധവശങ്ങളെപ്പററി സംസാരിച്ചാൽ പ്രയോജനമുണ്ടായേയ്ക്കും. ആദ്ധ്യാത്മികമായി തന്നേക്കാൾ മുന്നേറിയ ഒരാളുമായി അനുഭവങ്ങൾ കൈയ്മാറുന്നതു് എപ്പോഴും നല്ലതാണു്. അവർക്കു പററിയ തെററുകൾ നമുക്കു് ഒഴിവാക്കാൻ സാധിച്ചേക്കാം. പരിചയമില്ലാത്ത ഒരു സ്ഥലത്തു് വഴി പറഞ്ഞുതരാൻ ആളുണ്ടെങ്കിൽ ആപത്തുകളും ക്ലേശങ്ങളും ഒഴിവാക്കാൻ സാധിക്കുന്നതു പോലെയാണതു്. സത്പുരുഷന്മാരുടെ ഉപദേശം തേടി അനുഷ്ഠിക്കുന്നതുകൊണ്ടു് നമ്മുടെ ക്ലേശങ്ങൾ ലഘൂകരിച്ചുകിട്ടും.

### ഈശ്വരനോടു സംസാരിക്കുക

എന്നാൽ അത്തരം ആളുകളെ കിട്ടിയില്ലെന്നുവെച്ചു് നിസ്സഹായത തോന്നേണ്ടതില്ല. ഭഗവാനോടു സംസാരിക്കാൻ പഠിക്കുക. മനസ്സിലുള്ളതെല്ലാം അവിടുത്തോടു് തുറന്നു പറയുക. അവിടുത്തോടു സംസാരിക്കുന്നതു്, മററുള്ളവരോടുള്ള സംസർഗ്ഗത്തേക്കാൾ എത്രയോ ശ്രേഷ്ഠമാണു്. അദ്ധ്യാത്മഗ്രന്ഥങ്ങൾ വായിക്കുന്നതും അതുപോലെ നല്ലതുതന്നെ. മരണം ഏതു നിമിഷവും വന്നെത്താം. അദ്ധ്യാത്മധനം ശേഖരിക്കാതെ ജീവിതത്തിലേയ്ക്കിറങ്ങരുതു്. ഇനി ജനിക്കണമെങ്കിൽത്തന്നെ എന്തെങ്കിലും അദ്ധ്യാത്മസമ്പത്തോടുകൂടി ജനിക്കട്ടെ. ആ മുതൽക്കൂട്ടു് കഴിയും വേഗം സമ്പാദിച്ചു് ഏതു നിമിഷവും മരിക്കാൻ തയ്യാറായിരിക്കുക. ആശ്രമത്തിൽ ഭഗവാനാവട്ടെ നമ്മുടെ താങ്ങും തണലും. ''എനിക്കു് ഈശ്വരനെ അറിയാനാവും; ഞാൻ, എന്നെ ഈ ജനന–മരണചക്രത്തിൽനിന്നു വിടുത്തി, അവിടുത്തെ നിത്യതോഴനാവും'' എന്നു പറയാനുള്ള ആത്മവിശ്വാസവും ശ്രദ്ധയും നമുക്കുണ്ടാവട്ടെ.

### ധ്യാനംകൊണ്ടു് ശാന്തിയും ആനന്ദവും

കഴിഞ്ഞകാലത്തെ തെററുകളോർത്തിരിക്കുന്നതുകൊണ്ടു് മനഃശക്തി നശിക്കുന്നു. പാപം മനുഷ്യന്റെ കണ്ണിൽ മാത്രമേയുള്ളു. ഈശ്വരദൃഷ്ടിയിൽ പാപമില്ല. പഴയ തെററുകളോർത്തിരിക്കുന്നതിൽ ചിലർ സുഖിക്കുന്നു. അതു തെററായ പ്രവണതയാണു്. നിരവധിജന്മങ്ങളിലെ പാപം മുഴുവൻ അവിടുത്തെ ഒരു കൃപാകടാക്ഷംകൊണ്ടു് ഇല്ലാതാവുന്നു. ആത്മാവാണു്

ന്നു എന്നു സ്വയം വിചാരിക്കുന്ന എത്രയോ പേർ സ്വാത്ഥംമാത്രം തേടുന്നവരാണു്! നാം അദ്ധ്യാത്മനിഷ്ഠരെന്നു വിളിച്ചുപോരുന്ന എത്രയോ പേർ ശുദ്ധമേ മാംസപരമായ ഭോഗക്കൊതിയന്മാരാണു്!'' ഏതെങ്കിലും ഇത്തരം സ്വാത്ഥാന്വേഷികളായ ഭക്തന്മാരെപ്പോലും ഉന്നതമനസ്സരായി പരിഗണിക്കേണ്ടതാണെന്നു് വളരെ ഔദാര്യബുദ്ധിയോടെ ഭഗവാൻ കൃഷ്ണൻ ഗീതയിൽ പറയുന്നു. എന്തെന്നാൽ, എന്തു കാരണവശാലായാലും അവരും ഈശ്വരന്റെ നേക്കു തിരിഞ്ഞിട്ടുള്ളവരാണു്; അവർ തങ്ങളുടെ ജീവിതത്തിലേയ്ക്കു കടന്നുവരാൻ ഈശ്വരനൊരു പഴുതു് നൽകിയിരിക്കുന്നു. ആയതു് അത്രയ്ക്കും ഭഗവാനു് സന്തുഷ്ടികരമായിരിക്കണം. (തുടരും)

(പ്രബുദ്ധഭാരതത്തിൽനിന്നു് വിവത്തനം: സി. ജി. എൻ. പിള്ള)

നിങ്ങളെന്ന് സദാ ഓർക്കുക: ശരീരമാണെന്ന് വിചാരിക്കുന്നേടത്തോളമേ പാപമുള്ളു.

മനസ്സ് എപ്പോഴും ഈശ്വരനുമായി സമ്പർക്കപ്പെട്ടുകൊണ്ടിരുന്നാൽ അതിൻെറ അശാന്തിയും വിഷമസ്വഭാവവും ക്രമത്തിൽ ഇല്ലാതായിത്തീരും. ഈശ്വരചിന്ത വർദ്ധിക്കുംതോറും ലൗകികചിന്ത കുറഞ്ഞുവരും; എന്നാൽ അതേ സമയം ജീവിതം കൂടുതൽ ഫലവത്തായിത്തീരുകയും ചെയ്യും. ലൗകികവസ്തുക്കൾ ആഗ്രഹിച്ചുകൊണ്ടിരുന്നാൽ ഒരിക്കലും ശാന്തിയുണ്ടാവില്ല. ഒരാഗ്രഹം സാധിച്ചുകഴിഞ്ഞാൽ വേറൊന്ന് പൊന്തിവരും. ഈ പ്രക്രിയയ്ക്കവസാനമില്ല. ഈശ്വരനെ ആരാധിക്കാതെ ഒരിക്കലും ശാന്തിയുണ്ടാവില്ല. ദിവസേന കുറച്ചു സമയമെങ്കിലും കീർത്തനത്തിലോ സ്തോത്രപാഠത്തിലോ ചെലവഴിക്കണം. ക്ലിപ്തസമയത്ത് ഒരു നിശ്ചിതസ്ഥാനത്തിരുന്ന് ജപധ്യാനങ്ങൾ ചെയ്യണം. സാധനയിൽ നിഷ്ഠയുണ്ടായാൽ വിശ്വാസവും ഭക്തിയും ജ്ഞാനവും വന്നുചേരും. നിഷ്ഠ അത്യാവശ്യമാണ്. ഈശ്വരനോട് യഥാർത്ഥ പ്രേമമില്ലാത്തവർക്ക് സാധനാമാർഗ്ഗത്തിൽ ഉറച്ചുനില്ക്കാൻ വിഷമമാണ്. ഈശ്വരനിൽ ആസക്തിയും പ്രേമവും ഉണ്ടെങ്കിൽ മാത്രമേ മനസ്സ് അല്പം ശാന്തമാവൂ. അല്ലെങ്കിൽ അതെപ്പോഴും ചഞ്ചലമായിരിക്കും. ഈ ചഞ്ചലതയുടെ കാരണമറിഞ്ഞ് ഉപയോഗപ്പെടുത്തണം. വിഷയേച്ഛയാണതിന്നു കാരണം. വിഷയേച്ഛ ദുഃഖകാരണവുമാണ്. അതുകൊണ്ട് വിഷയങ്ങളിൽ വൈരാഗ്യം വളർത്തണം. വൈരാഗ്യത്തിൻെറ അഗ്നി ജ്വലിപ്പിക്കാതെ ഈശ്വരചിന്തയുണ്ടാക്കാൻ വിഷമമാണ്. അദ്ധ്യാത്മസാധനയ്ക്ക് അത്യന്തം ആവശ്യമായ ഈ വിവേകവൈരാഗ്യങ്ങൾ രണ്ടും ശ്രീരാമകൃഷ്ണനിൽ സമൃദ്ധമായി ഒത്തിണങ്ങിയിരിക്കുന്നു.

ധ്യാനം ഉറയ്ക്കാൻ തുടങ്ങുന്നതോടെ ആനന്ദത്തിൻെറ കണികകൾ അനുഭവപ്പെട്ടു തുടങ്ങുന്നു. അനുഷ്ഠാനത്തിൽ പുരോഗമിക്കുംതോറും കൂടുതൽ കൂടുതൽ ആനന്ദം അനുഭവമാവും. ധ്യാനത്തിൽ മുഴുകുമ്പോൾ അളവില്ലാത്ത ആനന്ദം അനുഭവിക്കാം. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ രാപകലുകൾ ഇങ്ങനെ ആനന്ദമുററ ഈശ്വരാനുഭൂതിയിൽ കഴിക്കുമായിരുന്നു.

## പ്രപഞ്ചത്തിൻെറ സത്യം

ഈശ്വരൻ ആകാശംപോലെ വിസ്തൃതനും അനന്തനുമാണെന്ന് ഭാവന ചെയ്യണം. ഈ പ്രപഞ്ചം മുഴുവൻ അവിടുത്തെ സാന്നിദ്ധ്യംകൊണ്ടു നിറഞ്ഞിരിക്കുന്നു. ആകാശത്തിൽ നിറഞ്ഞു കാണുന്നതു് അവിടുത്തെ പ്രകാശം തന്നെയാണ്. ആത്മാവ് സർവ്വത്ര വ്യാപിച്ച് പ്രകാശം പൊഴിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു. കാണുന്നതെല്ലാം ആത്മസ്വരൂപമായി ഭാവന ചെയ്യുക. അവരെല്ലാം ബ്രഹ്മസമുദ്രത്തിൻെറ മുകൾപ്പരപ്പിലെ അലകൾ മാത്രമാണെന്നോർക്കുക. അലകളല്ല സത്യം; അവയ്ക്കാധാരമായ സമുദ്രമാണ് സത്യം. സമുദ്രത്തിൻെറ ശക്തിയിൽ പൊന്തുന്ന ഒരു പ്രതിഭാസം മാത്രമാണ് അലകൾ. ഈ ബ്രഹ്മസാഗരത്തിൽ പൊന്തുന്ന അലകൾ മാത്രമാണ് പ്രപഞ്ചത്തിലെ വസ്തുക്കളെല്ലാം. വളരെക്കാലത്തെ സാധനകൊണ്ടുമാത്രമേ ഈ ഭാവന ദൃഢമാക്കി വളർത്തിയെടുക്കാൻ സാധിക്കൂ.

## ഉച്ചവൃത്തികളും നീചവൃത്തികളും

അർഹതയുള്ളതു് അതിജീവിക്കും എന്നാണ് പ്രകൃതിനിയമം. ഇതു് സസ്യലോകത്തിലും മൃഗലോകത്തിലും തെളിഞ്ഞു കാണാം. മനുഷ്യന്നു് വിവേകബുദ്ധിയുണ്ട്. വേണ്ടവിധത്തിൽ ഉപയോഗിച്ച് പ്രയോജനപ്പെടുത്താൻ വേണ്ടിയാണ് അതു് നമുക്കു തന്നിട്ടുള്ളതു്. അർഹതയുള്ളതു് അതിജീവിക്കും എന്ന നിയമം മനുഷ്യപ്രകൃതിയിലും പ്രയോഗിക്കണം, മനുഷ്യനിൽ ഉച്ചവൃത്തികളും നീചവൃത്തികളുമുണ്ട്. വിവേകബുദ്ധിയുടെ സഹായത്തോടെ നീചവൃത്തികളെ തടഞ്ഞു് ഉച്ചവൃത്തികളെ ഉയർത്തിക്കൊണ്ടുവരണം. ഇതാണ് മനുഷ്യശരീരം കിട്ടിയതിൻെറ ഉദ്ദേശ്യം സാധിക്കാനുള്ള വഴി.

എങ്ങനെയാണ് നീചപ്രകൃതിയെ തടയുക? ആത്മാർത്ഥമായ പ്രയത്നംകൊണ്ട് അതു സാധിക്കും. ജപംകൊണ്ടുതന്നെ ഇക്കാര്യം ഏറെക്കുറെ സാധിക്കാം. വൃത്തികളുടെ പ്രവർത്തനം ജപധ്യാനങ്ങൾക്കിരിക്കുമ്പോൾ വ്യക്തമായി കാണാം — ചിലപ്പോൾ മനസ്സ് ശാന്തമായിരിക്കുന്നതും ചിലപ്പോൾ ഇളകിമറിഞ്ഞുകൊണ്ടിരിക്കുന്നതും കാണാം. നീചവൃത്തികളെ കീഴടക്കുക എന്നു പറഞ്ഞാൽ ചിത്തശുദ്ധി നേടുക എന്നാണർത്ഥം. ചിത്തശുദ്ധിക്ക് കർമ്മം, വാക്ക്, ചിന്ത എന്നിവ മൂന്നും ഒന്നായിത്തീരണം. ഇതുതന്നെയാണ് സത്യനിഷ്ഠ. അദ്ധ്യാത്മപുരോഗതിക്ക് ഈ സത്യനിഷ്ഠ ഒഴിച്ചുകൂടാ

ത്താണ്. ധ്യാനിക്കാനിരിക്കുമ്പോൾ നമ്മുടെ ശരീരമനസ്സുകൾ ശുദ്ധവും ദിവ്യവുമാണെന്ന് ഭാവന ചെയ്യണം. പ്രപഞ്ചം മുഴുവൻ നിറഞ്ഞുനില്ക്കുന്ന ശുദ്ധബോധവും ശുദ്ധചൈതന്യവുമാണ് ഇഷ്ടദേവതാരൂപത്തിൽ നമ്മുടെ മുമ്പിൽ പ്രകാശിക്കുന്നത്. സ്വയം ആ ഇഷ്ടദേവതാരൂപത്തിൽ മുങ്ങി മുഴുകാൻ ശ്രമിക്കണം. ധ്യാനത്തിന്റെ അഗാധതയിൽ ചൈതന്യത്തിന്റെ സ്വരൂപങ്ങൾതന്നെയായ ഭഗവദ്രൂപവും ഭക്തനും സർവ്വവ്യാപകമായ ചൈതന്യത്തിൽ – സച്ചിദാനന്ദത്തിൽ – മുഴുകിച്ചേരും.

## അലയൊഴിഞ്ഞ് കുളി നടക്കില്ല

എന്നാൽ ഈ അനുഭൂതിയുണ്ടാവാൻ എല്ലാ പരിതഃസ്ഥിതികളിലും അതിനിഷ്ഠയോടെ സാധന ചെയ്യണം. മനസ്സ് എപ്പോഴും എന്തെങ്കിലും ഒഴിവുകഴിവുകൾ പറഞ്ഞുകൊണ്ടിരിക്കും. ശ്രദ്ധയോടെ മനസ്സിനെ നിരീക്ഷിച്ച് അതിന്റെ കുറവുകൾ കാണുകയും അവ നികത്താൻ ശ്രമിക്കുകയും ചെയ്യണം. ഒരു ന്യായാധിപനെപ്പോലെ സ്വന്തം മനസ്സിനെ നോക്കിക്കാണുക. തന്റെ തെറ്റുകൾ സാധൂകരിക്കാൻ മനസ്സ് പലേ ഉപായങ്ങളും പ്രയോഗിക്കും. കർശനമായി അവയെ നിരീക്ഷിച്ച് അവയ്ക്ക് വഴങ്ങാതിരിക്കണം. ഇപ്പോഴുള്ള പരിതഃസ്ഥിതികൾ അനുകൂലമല്ല എന്നു വിചാരിച്ച് അവ നന്നായിത്തീരാൻ കാത്തുനിന്നിട്ട് ഒരു പ്രയോജനവുമില്ല. ഈ ശരീരമുള്ളപ്പോൾ, ഈ ലോകത്തിൽ ജീവിച്ചുകൊണ്ടിരിക്കുമ്പോൾ, എല്ലാ നിമിഷവും പ്രശ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. അവ ശമിച്ചശേഷം സാധനചെയ്യാം എന്നു വിചാരിക്കുന്നത് ശുദ്ധവിഡ്ഢിത്തം. അത് തിരകളൊതുങ്ങി കടലിൽ കുളിക്കാം എന്നാഗ്രഹിക്കുന്നതുപോലെ ആവും. അങ്ങനെ കാത്തുനില്ക്കുന്ന ആൾക്ക് ഒരിക്കലും കുളിക്കാൻ പററില്ല; തിരകളെല്ലാം ഒതുങ്ങുക എന്ന പ്രശ്നമേയില്ല. മറിച്ച്, പാഞ്ഞുവരുന്ന തിരകൾക്കെതിരെ ചുമലുകാണിച്ച് ഉറച്ചുനിന്നാൽ കുളിക്കാം. ജീവിതത്തിൽ അപ്പപ്പോൾ പൊന്തിവരുന്ന പ്രശ്നങ്ങളെ നേരിട്ടുകൊണ്ടുതന്നെ നിഷ്ഠയായി സാധനചെയ്യണം. അങ്ങനെ ചെയ്യുന്ന ആൾക്ക് വിജയം സുനിശ്ചിതമാണ്.

## ദൈനംദിനജീവിതം മധുരമാക്കുക

മിക്കവക്കും ദൈനംദിനജീവിതം മുഷിപ്പനായി തോന്നുന്നു. അതിൽനിന്നു രക്ഷപ്പെടാനായി വികാരോത്തേജകങ്ങളായ നോവലുകൾ കുററാന്വേഷണകഥകൾ എന്നിവ വായിക്കുന്നു. അവയുടെ പാടുകൾ – സംസ്കാരം – മനസ്സിൽ പതിയുന്നു. ഇവയിൽനിന്ന് ദുഷ്ടപ്രവണതകൾ വീണ്ടും പൊന്തിവരുന്നു. മുതിന്നവർ സിനിമ കാണാൻ പോവുകയും ലജ്ജയില്ലാതെ കുട്ടികളെക്കൂടി വലിച്ചിഴക്കുകയും ചെയ്യുന്നു. മിക്കവക്കും രാവിലെ ഉണന്നു കിട്ടണമെങ്കിൽ ചായയോ കാപ്പിയോ കഴിക്കണം. എന്നാൽ ജപധ്യാനങ്ങൾകൊണ്ട് ദിവസം തുടങ്ങുകയാണെങ്കിൽ ജീവിതം മധുരമായിത്തീരും. ദിവസത്തിന്റെ തുടക്കത്തിൽ ആദ്യത്തെ ചിന്ത കാപ്പിയെപ്പററിയോ മററു ലൗകിക വസ്തുക്കളെപ്പററിയോ അല്ലാതെ ഈശ്വരനെപ്പററിയാവട്ടെ. എന്നാൽ അന്നത്തെ കർത്തവ്യങ്ങൾ ശ്രേഷ്ഠമായിത്തോന്നുകയില്ല. കർമ്മങ്ങളെല്ലാം ഈശ്വരകർമ്മമായിക്കണ്ട് അവിടുത്തെ ആരാധന എന്ന നിലയിൽ ചെയ്യുകയാണെങ്കിൽ ജീവിതം സന്തുഷ്ടമാവും.

## സ്വഹൃദയത്തിൽ ശാന്തി തേടണം

"Charity begins at home" എന്നൊരു പഴഞ്ചൊല്ലുണ്ട്. ആദ്യമായി സദ്ഗുണങ്ങൾ സ്വന്തം ജീവിതത്തിൽ അനുഷ്ഠാനത്തിൽ കൊണ്ടുവരണം. അതിനുശേഷം കുടുംബജീവിതത്തിൽ അവ പകത്തണം. എന്നാലേ സമുദായജീവിതവും രാഷ്ട്രജീവിതവും അന്താരാഷ്ട്രജീവിതവും ഭദ്രമായിത്തീരൂ. കുടുംബത്തിൽ സമാധാനമായി ജീവിക്കണമെങ്കിൽ സ്വയം നന്നായി അകത്ത് ശാന്തിയോടെ ജീവിക്കാൻ പഠിക്കണം. മററുള്ളവരുമായി ഒത്തുപോകാൻ കഴിയാത്തവർ അവനവനെ ശ്രദ്ധിച്ചുനോക്കിയാൽ കാണാം, അവനവന്റെ ഉള്ളിലുള്ള സംഘർഷംകൊണ്ടാണ് പുറത്തും അങ്ങനെ സംഭവിക്കുന്നതെന്ന്. കാട്ടിൽപോയതുകൊണ്ട് ഒരു പ്രയോജനവുമില്ല. സംഘർഷം നിറഞ്ഞ മനസ്സ് അവിടേയും നമ്മുടെകൂടെത്തന്നെ ഉണ്ടാവും. യോഗവാസിഷ്ഠത്തിൽ രാജ്യം ത്യജിച്ച് സാക്ഷാത്കാരത്തിന്നായി കാട്ടിൽപോയ ശിഖിദ്ധ്വജൻ എന്ന രാജാവിന്ന് ബ്രഹ്മചാരിവേഷത്തിൽവന്ന അദ്ദേഹത്തിന്റെ പത്നി ഈ സത്യം മനസ്സിലാക്കിക്കൊടുക്കുന്ന കഥ കാണാം.

# അദ്വൈതത്തിലെ ധർമ്മമീമാംസ

ഡോ. കെ. എൻ. എൻ.ഇളയതു്

അദ്വൈതവേദാന്തത്തിന്റെ പ്രതിഷ്ഠാപകനായ ശ്രീശങ്കരനു് ദാർശനികന്മാരുടെയിടയിൽ അനിഷേധ്യമായ ഒരു സ്ഥാനമാണുള്ളതു്. സർവ്വശാസ്ത്രപാരംഗതനും യുക്തിസാർവ്വഭൗമനുമായ ആചാര്യപാദരുടെ അദ്വൈതം ഇന്നൊരു മഹത്തായ ദാർശനികപ്രസ്ഥാനമായി വളർന്നു് വികസിച്ചിട്ടുണ്ടു്. പ്രസ്ഥാനത്രയത്തിന്റെ ഭാഷ്യം മുതൽ പ്രകരണഗ്രന്ഥങ്ങൾവരെയുള്ള ആചാര്യപാദരുടെ കൃതികൾകൊണ്ടും പില്ക്കാലത്തുണ്ടായ വേദാന്താചാര്യന്മാരുടെ ഗ്രന്ഥങ്ങൾകൊണ്ടും അദ്വൈതവേദാന്തം ഇന്നു സംപുഷ്ടമാണു്. അദ്വൈതത്തെ പ്രത്യക്ഷമായോ പരോക്ഷമായോ പരാമർശിക്കാത്ത എഴുത്തുകാരോ ചിന്തകന്മാരോ ഭാരതത്തിലില്ലെന്നുതന്നെ പറയാം.

ആഗോളപ്രശസ്തിയാർജ്ജിച്ച ഈ ദർശനത്തിന്റെ താത്ത്വികവും ആദർശപരവുമായ അംശങ്ങളെ ഒഴിച്ചുനിർത്തി, അതിന്റെ പ്രായോഗികവും അനുഷ്ഠാനാത്മകവുമായ ധർമ്മസിദ്ധാന്തങ്ങളെപ്പററി അധികമാരും ചർച്ചചെയ്തിട്ടില്ല. അരിസ്റ്റോട്ടിലിനും പ്ലേറേറാവിനും കാൺടിനുമെല്ലാം അവരുടെ തത്ത്വചിന്തപോലെതന്നെ പ്രാധാന്യമർഹിക്കുന്ന ധർമ്മസിദ്ധാന്തങ്ങളുണ്ടു്. അദ്വൈതത്തിലും അതിലെ കേവലസിദ്ധാന്തങ്ങൾക്കുപരിയായി അതിലേറെ പ്രാധാന്യമർഹിക്കുന്ന ഒരു ധർമ്മമീമാംസ ഒളിഞ്ഞുകിടപ്പുണ്ടു്. 'ബ്രഹ്മസൂത്രം, ഉപനിഷത്തുകൾ എന്നിവയുടെ ഭാഷ്യങ്ങളിലും വിശിഷ്യ, ഭഗവദ്ഗീതാഭാഷ്യത്തിലുമുള്ള ഈ തത്ത്വങ്ങൾ പണ്ഡിതന്മാരുടെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടില്ല. ഹിന്ദുധർമ്മപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളിൽവെച്ചു് ഏററവും ഉത്കൃഷ്ടമായ ഗ്രന്ഥമാണല്ലോ ഭഗവദ്ഗീത. ഉപനിഷത്തുകളിലേയും ബ്രഹ്മസൂത്രത്തിലേയും പ്രതിപാദ്യം ദാർശനികതത്ത്വങ്ങളാണെങ്കിൽ, ഗീതയിൽ ധർമ്മാനുഷ്ഠാനങ്ങളും അതിലുണ്ടാകുന്ന സങ്കീർണ്ണപ്രശ്നങ്ങളുമാണു് പ്രധാനചർച്ചാവിഷയം. ഹിന്ദുമതത്തിലെ ധർമ്മാനുഷ്ഠാനങ്ങൾക്കു് അതിന്റേതായ മൂല്യമുണ്ടെന്നും അവയുടെയെല്ലാം തത്ത്വങ്ങൾ അദ്വൈതത്തിലധിഷ്ഠിതമാണെന്നും തെളിയിക്കുകയാണു് ഗീതാഭാഷ്യത്തിന്റെ ലക്ഷ്യം. ഇങ്ങനെ അദ്വൈതവേദാന്തത്തിലെ ധർമ്മമീമാംസയെപ്പററിയുള്ള ചർച്ചയ്ക്കു പ്രസ്ഥാനത്രയഭാഷ്യങ്ങളുടെ സമഗ്രമായ പഠനം ആവശ്യമാണെന്നു കാണാം.

ഗീതാഭാഷ്യത്തിലെ ധർമ്മമീമാംസയും അതിനു് മായാവാദം നിർഗ്ഗുണബ്രഹ്മവാദം ജീവബ്രഹ്മൈക്യവാദം മുതലായ സിദ്ധാന്തങ്ങളുമായുള്ള ബന്ധവും വിമർശനബുദ്ധിയോടെ ആരും വിശകലനം ചെയ്തിട്ടില്ല. തന്മൂലം അദ്വൈതധർമ്മം പലപ്പോഴും വിമർശനത്തിനു ശരവ്യമായിട്ടുണ്ടു്. അദ്വൈതം ഉടലെടുത്ത ഭാരതത്തിൽത്തന്നെ അതിലെ ചില സിദ്ധാന്തങ്ങൾ വാദകോലാഹലങ്ങൾക്കു് ഇട നല്കി. പത്താം നൂററാണ്ടിലെ ഭാസ്കരാചാര്യർ മുതൽ ഇരുപതാം നൂററാണ്ടിലെ അരവിന്ദഘോഷ്, ബാലഗംഗാധരതിലകൻ എന്നിവർവരെയുള്ള നിരവധി ചിന്തകന്മാർ അദ്വൈതത്തെ ഖണ്ഡിച്ചു. പാശ്ചാത്യരാജ്യങ്ങളിൽ ഇതു വിമർശിക്കപ്പെട്ടതു്, മതം, സംസ്കാരം മുതലായ രംഗങ്ങളിൽ താരതമ്യപഠനം കൂടുതലായുണ്ടായ പത്തൊൻപതാം നൂററാണ്ടിന്റെ ആദ്യഘട്ടത്തിലാണു്. ഭാരതത്തിൽ ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതവും ശ്രീമാധ്വന്റെ ദ്വൈതവും രൂപംകൊണ്ടതു് അദ്വൈതത്തോടു് അവയ്ക്കു താത്ത്വികമായി വിയോജിപ്പുള്ളതുകൊണ്ടു മാത്രമല്ല ഈശ്വരവിശ്വാസത്തിലധിഷ്ഠിതമായ മതത്തിനും, ഭക്തിയ്ക്കും സർവ്വോപരി ധർമ്മാനുഷ്ഠാനത്തിനും അദ്വൈതത്തിലെ ചില സിദ്ധാന്തങ്ങൾ പ്രതികൂലമാണെന്ന ധാരണകൊണ്ടുകൂടിയാണു്. ആധുനികയുഗത്തിലാണു് ഈ ആശങ്കയ്ക്കു കൂടുതൽ അവകാശം. ശാസ്ത്രത്തിന്റെ അത്ഭുതപൂർവ്വമായ വളർച്ച

യുടേയും പുതിയ സാമൂഹ്യവ്യവസ്ഥിതിയുടേയും വെളിച്ചത്തിൽ എതിർവാദം ചെയ്യാതെ അംഗീകരിയ്ക്കണമെന്നനുശാസിക്കുന്ന മതസിദ്ധാന്തങ്ങൾക്ക മനുഷ്യൻ വില കല്പിക്കാതായിട്ടുണ്ട്. മതങ്ങളുടെ ലക്ഷ്യങ്ങൾതന്നെ മനുഷ്യനെ നന്നാക്കുകയും ഇഹലോകത്തിലും അവനു ശ്രേയസ്സുണ്ടാക്കുകയുമാണെന്നു പരക്കെ അംഗീകരിയ്ക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെ പരസ്പരസ്നേഹത്തിൻേറയും സാമൂഹ്യസേവനത്തിൻേറയും ഉത്തമാദർശങ്ങളുടെ മുൻപിൽ നിവൃത്തി, സന്ന്യാസം, മായാവാദം, വ്യക്തിമോക്ഷം എന്നീ സിദ്ധാന്തങ്ങളുൾക്കൊള്ളുന്ന അദ്വൈതത്തിനു് നിലനില്പുണ്ടോ എന്നതാണു് പ്രശ്നം. സാമൂഹ്യമായും സദാചാരപരമായും ഭാരതീയരെ ഉന്നമിപ്പിക്കുന്നതിനു് ഈ ദാർശനികസിദ്ധാന്തങ്ങളാണു് വിഘാതമായി നില്ക്കുന്നതെന്നുകൂടി ചിലർ കരുതുന്നു. ഒരു രാഷ്ട്രമെന്ന നിലയ്ക്കു ഭാരതത്തിനു വളരാൻ കഴിയാത്തതും ഭാരതീയരുടെ കർമ്മത്തോടു വൈമുഖ്യമുണ്ടാക്കുന്ന ഈ പ്രത്യേകമനോഭാവംകൊണ്ടാണെന്നും നമ്മുടെ സംസ്കാരത്തിലിഴുകിച്ചേർന്നിരിക്കുന്ന ഈ ദേശീയസ്വഭാവം പരമമായി വേദാന്തദർശനങ്ങളുടെ സ്വാധീനം മൂലമാണെന്നുമാണു് വിമർശകരുടെ വിശ്വാസം.

## ധർമ്മം—പാശ്ചാത്യവും പൗരസ്ത്യവും

അദ്വൈതത്തിലെ ദാർശനികസിദ്ധാന്തങ്ങൾക്കെതിരായും പ്രവൃത്തി, നിവൃത്തി മുതലായ ധർമ്മസിദ്ധാന്തങ്ങൾക്കെതിരായും ഉന്നയിക്കപ്പെടുന്ന ആരോപണങ്ങളുടെ അടിസ്ഥാനം ഒരർത്ഥത്തിൽ ധർമ്മമീമാംസാപരമാണെന്നു പറയാം. അതായതു് അദ്വൈതത്തിൽ ധർമ്മത്തിനു സ്ഥാനമില്ലെന്നും ഉണ്ടെങ്കിൽകൂടി അതിനെ അവഗണിച്ച് ദാർശനികസിദ്ധാന്തങ്ങൾ ആവിഷ്കരിക്കുകയെന്ന മസ്തിഷ്കവ്യായാമത്തിൽമാത്രം വ്യാപൃതരായിരുന്നു വേദാന്തികൾ എന്നുമാണു് മുഖ്യമായ ആക്ഷേപം. എന്താണീ ആരോപണങ്ങളുടെ അടിസ്ഥാനം? ധർമ്മത്തിനു് ഈട്ടററ അടിസ്ഥാനം അദ്വൈതത്തിലില്ല എന്നതല്ല. പാശ്ചാത്യവും പൗരസ്ത്യവുമായ ധർമ്മസിദ്ധാന്തങ്ങൾ തമ്മിലുള്ള അന്തരമത്രെ ഇതിനടിസ്ഥാനം. ഈ രണ്ടു ധർമ്മങ്ങളെ താരതമ്യം ചെയ്തു് സർ ചാറത്സ് എലിയട്ടു് ഒരിക്കൽ ഇപ്രകാരം എഴുതി – ''പാശ്ചാത്യർ പ്രവൃത്തിക്കു പ്രാധാന്യം നല്കുമ്പോൾ പൗരസ്ത്യർ ചിത്തശുദ്ധിക്കാണു് പ്രാധാന്യം നല്കുന്നതു്. ചിത്തശുദ്ധിയുള്ളവൻ പ്രവൃത്തി ആവശ്യമുള്ളപ്പോൾ സത്പ്രവൃത്തിയേ ചെയ്യൂ. എന്നാൽ അവൻ അതിനുവേണ്ടി അവസരം അന്വേഷിച്ചു നടക്കേണ്ടതില്ല. വേണമെങ്കിൽ പ്രവൃത്തി ഒഴിവാക്കുകയും ചെയ്യാം.'' ദുഃഖപൂർണ്ണമായ സംസാരത്തിൽനിന്നുള്ള മോചനമാണു് ജീവിതലക്ഷ്യം. ഇതാണു് അദ്വൈതമുൾപ്പെടെയുള്ള ഭാരതീയദർശനങ്ങളുടെ ലോകത്തോടുള്ള മനോഭാവവും. വേദാന്തിയ്ക്കു് ജീവേശ്വരബന്ധവും മററും നിർവ്വചിക്കുന്നതിലല്ലാതെ സദാചാരത്തിൻെറ ഉദ്ദേശ്യവും അംഗീകാരവും എന്താണെന്നന്വേഷിക്കുന്നതിൽ താല്പര്യമില്ല എന്നദ്ദേഹം പറയുന്നു.

പാശ്ചാത്യപൗരസ്ത്യധർമ്മങ്ങൾ തമ്മിലുള്ള അന്തരം ഗ്രഹിച്ചാൽ ഈ ആരോപണങ്ങൾ അസ്ഥാനത്താണെന്നു മനസ്സിലാക്കാൻ വിഷമമില്ല. എന്താണീ അന്തരം? ആധുനികസാമൂഹ്യവ്യവസ്ഥിതിയിൽനിന്നല്ല ഭാരതീയരുടെ ധാർമ്മികാദർശങ്ങൾ ഉരുത്തിരിഞ്ഞതു്. ധർമ്മത്തിനു് ഏതെങ്കിലുമൊരു നിർവ്വചനം നല്കി അതിലുൾപ്പെടാത്തവയൊന്നും ധർമ്മാനുസാരിയല്ലെന്നു പ്രഖ്യാപിക്കുകയാണു് വിമർശകർ ചെയ്യുന്നതു്. ഉദാഹരണമായി ധർമ്മത്തിനു് ആൽബർട്ടു ഷൈ്വററ്സർ നല്കുന്ന നിർവ്വചനം നോക്കാം. ജീവിതമുന്നേററത്തിനു സഹായകവും ജീവിതത്തോടു അനുകമ്പാപൂർവ്വകവുമായ മനോഭാവവും – ഇതാണു് ധർമ്മം. ഈ ലോകത്തിലും ഇവിടെ നടക്കുന്ന സംഭവങ്ങളിലുമുള്ള തല്പരതയാണതു്. ഈ താല്പര്യം മനുഷ്യനെ കൂടുതൽ കർമ്മോന്മുഖനാക്കുന്നു. ചിത്തശുദ്ധി ഈ കർമ്മങ്ങൾക്കു് അവശ്യം ആവശ്യമാണെങ്കിലും അതു ധർമ്മത്തിൻെറ പൂർണ്ണരൂപമല്ലെന്നും അതു പൂർണ്ണമാകുന്നതു ജീവിതത്തിലെ അനുഷ്ഠാനങ്ങളിലൂടെയാണെന്നും അദ്ദേഹം പറയുന്നു. അതായതു് ചിത്തശുദ്ധിയും അതിൻെറ പ്രവൃത്തിയിലുള്ള അഭിവ്യക്തിയും – രണ്ടും ചേർന്നാലേ ധർമ്മമാകൂ. എന്നാൽ ധർമ്മത്തെപ്പററി അദ്വൈതികളുള്ള സങ്കല്പം തികച്ചും വ്യത്യസ്തമാണു്. ജീവിതായോധനത്തിനു് അന്യരെ സഹായിക്കുന്നതല്ല ധർമ്മത്തിൻെറ മുഖ്യമായ അംശം. വ്യക്തിഗതമായ മനഃശുദ്ധിസമ്പാദനത്തിനാണു് പരമ

പ്രാധാന്യം. ചിത്തശുദ്ധിയുള്ളവനെ പരിപൂർണ്ണ ധർമ്മിഷ്ഠനായി അദ്വൈതി കണക്കാക്കുന്നു. പ്രവർത്തിക്കേണ്ടപ്പോൾ ധർമ്മാനുസൃതമായി പ്രവർത്തിക്കുമെന്നല്ലാതെ ചിത്തശുദ്ധി ബാഹ്യമായ കർമ്മാനുഷ്ഠാനങ്ങളിൽക്കൂടി പ്രകടമാക്കിയേ തീരൂ എന്ന പിടിവാശി അദ്വൈതിക്കില്ല: ചുരുക്കത്തിൽ ഭാരതീയർ അന്തഃകരണശുദ്ധിയ്ക്കും പാശ്ചാത്യർ അതിൻെറ കർമ്മത്തിലുള്ള അഭിവ്യക്തിക്കും പ്രാധാന്യം നല്കുന്നുവെന്നതാണ് വ്യത്യാസം.

## ആദർശവും അനുഷ്ഠാനവും

ഭാരതത്തിൻെറ ധാർമ്മികാദർശങ്ങൾ നാം പ്രായോഗികജീവിതത്തിൽ അധികമൊന്നും പകർത്തിയിട്ടില്ല. എന്നാൽ ഇതിൻെറ ഉത്തരവാദിത്വം അദ്വൈതത്തിനോ മററു ഭാരതീയ ദർശനങ്ങൾക്കോ ആണെന്നു പറയുന്നതു ശരിയല്ല. ദർശനത്തിൻെറ ആദർശത്തിലും അനുഷ്ഠാനത്തിലുമുള്ള ഈ വിടവിന് മററു പല കാരണങ്ങളുമുണ്ട്. ഹിന്ദുമതത്തിൽത്തന്നെ എത്രയോ ആദർശങ്ങളും ആചാരങ്ങളും വിശ്വാസങ്ങളുമുണ്ട്. സർ. എസ്. രാധാകൃഷ്ണൻെറ ഭാഷയിൽ ''സങ്കീർണ്ണവും എന്നാൽ സൂക്ഷ്മാംശത്തിൽ ഏകരൂപവുമായ ആദ്ധ്യാത്മികചിന്തകളുടേയും സാക്ഷാത്കാരങ്ങളുടേയും ആകെത്തുകയാണ് ഹിന്ദുമതം.'' അതിൽ ദ്വൈതത്തിനും വിശിഷ്ടാദ്വൈതത്തിനും അദ്വൈതത്തിനുമെല്ലാം സ്ഥാനമുണ്ട്. വേദാന്താദർശങ്ങൾ ജീവിതത്തിൽ പകർത്തുന്ന എത്ര ഭാരതീയരുണ്ട്? രണ്ടാമതായി വേദാന്തം പല വിധത്തിൽ വ്യാഖ്യാനിക്കപ്പെട്ടുവെങ്കിലും അതിലെ ഒരു സിദ്ധാന്തവും മനുഷ്യനെ നിഷ്ക്രിയത്വത്തിലേയ്ക്ക് നയിക്കുന്നില്ലെന്ന് നിസ്സംശയം പറയാം. ഭാരതീയരുടെ നിഷ്ക്രിയത്വത്തിനു രാഷ്ട്രീയവും സാമൂഹ്യവുമായ പല കാരണങ്ങളുമുണ്ടായിരിക്കെ വേദാന്തമാണതിനു കാരണമെന്നു വാദിക്കുന്നതു സത്യവിരുദ്ധവുമാണ്. വേദാന്തം ഉത്കൃഷ്ടമായ പ്രവൃത്തിക്ക് ഉത്തമമാർഗ്ഗദർശനം നല്കുക മാത്രമാണ് ചെയ്തിട്ടുള്ളത്.

## ധർമ്മമീമാംസ (Ethics) – നിർവ്വചനവും വ്യാപ്തിയും

ദർശനത്തിൻെറ ഒരു ശാഖയെന്ന നിലയിൽ ധർമ്മമീമാംസയ്ക്കു നിരവധി നിർവ്വചനങ്ങളുണ്ട്. ധർമ്മമീമാംസയെന്നർത്ഥം വരുന്ന 'എത്തിക്സ്' എന്ന പദംതന്നെ സ്വഭാവം എന്നർത്ഥമുള്ള എത്തോസ് എന്ന ഗ്രീക്കുവാക്കിൽനിന്നാണുണ്ടായത്. നന്മ തിന്മ, തെററ് ശരി, ചെയ്യേണ്ടതു് ചെയ്യരുതാത്തതു് മുതലായ മൂല്യങ്ങളെപ്പററിയുള്ള ശാസ്ത്രീയമായ പഠനമാണ് ധർമ്മമീമാംസയെന്ന് സാമാന്യമായി പറയാം. നന്മതിന്മകളെപ്പററിയും തെററ്, ശരി എന്നിവയെപ്പററിയുമുള്ള വിധിനിഷേധങ്ങൾ ധർമ്മവും അവയുടെ താത്വികമായ പഠനം ധർമ്മമീമാംസയുമാണെന്നു ജി. ഇ. മൂർ നിർവ്വചിക്കുന്നു. മനുഷ്യസ്വഭാവത്തിലെ ധർമ്മാധർമ്മങ്ങളെ വേർതിരിച്ചു കാണിക്കുന്ന ഈ ശാസ്ത്രം സദാചാരത്തോടും അതിലെ പ്രശ്നങ്ങളോടുമുള്ള തത്വചിന്താപരമായ സമീപനമാണ്. ചുരുക്കത്തിൽ മനുഷ്യൻെറ പ്രവൃത്തികളിൽ ഏതാണ് ധാർമ്മികമെന്നും ഏതാണ് അധാർമ്മികമെന്നും വസ്തുനിഷ്ഠമായി പ്രതിപാദിക്കുന്ന ശാസ്ത്രമാണത്രെ ധർമ്മമീമാംസ. എന്നാൽ മനുഷ്യനിൽ പ്രകടമാകുന്ന സ്വഭാവത്തേയും കർമ്മത്തേയും വിശകലനം ചെയ്യുന്നതാണു ധർമ്മമീമാംസയെന്നും, അല്ല, ഏതെങ്കിലും ലക്ഷ്യത്തെ മുൻനിർത്തി ഇപ്രകാരം പ്രവർത്തിക്കണമെന്നനുശാസിക്കുന്നതാണ് അതെന്നും പക്ഷഭേദമുണ്ട്. അതായതു് ധർമ്മമീമാംസ കേവലംനിഷേധപരമായ ഒരു ശാസ്ത്രമാണെന്ന് ഒരു കൂട്ടരും വിധായകശാസ്ത്രമാണെന്നു മറെറാരു കൂട്ടരും വാദിക്കുന്നു. ചില പാശ്ചാത്യദർശനങ്ങളിൽ ധർമ്മമീമാംസ വർണ്ണനാപരമാണ്. ഭാരതീയദർശനങ്ങളിൽ വിശിഷ്യ അദ്വൈതത്തിൽ ദർശനത്തിലധിഷ്ഠിതമായ വിധായകശാസ്ത്രമാണു ധർമ്മമീമാംസ. ആദർശരൂപത്തിലുള്ള സ്വഭാവത്തേയും കർമ്മത്തേയും വിധിരൂപത്തിൽ അവതരിപ്പിക്കുകയാണ് അതു ചെയ്യുന്നതു്. എന്നാൽ എന്താണീ വിധിയുടെ മാനദണ്ഡം? നന്മതിന്മകളെ വേർതിരിക്കാനുള്ള അടിസ്ഥാനമെന്തു്? ഈ അടിസ്ഥാനം അന്വേഷിച്ചാൽ അവസാനം മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്തെന്ന ചോദ്യത്തിലാണു നാം എത്തിച്ചേരുക. ഈ ലക്ഷ്യത്തെ ആശ്രയിച്ചു വേണം നന്മതിന്മകളെ വേർതിരിക്കാൻ. അതായതു് ഒരു ലക്ഷ്യം നിശ്ചയിക്കപ്പെട്ടാൽ അതിലേയ്ക്കു നയിക്കുന്നതു ധർമ്മമെന്നും അതിൽനിന്നകററുന്നതു് അധർമ്മമെന്നും നിർവ്വചിക്കാം. എന്നാൽ ഈ

ലക്ഷ്യം എന്താണെന്നു് നിർണ്ണയിക്കാൻ ദർശനങ്ങളെ ആശ്രയിക്കേണ്ടിവരുന്നു. ഇങ്ങനെ ധർമ്മമീമാംസ മനുഷ്യന്റെ പരമനന്മ എന്ന മൂല്യസങ്കല്പത്തിൽ ചെന്നവസാനിക്കുന്നു. ഒരു മൂല്യത്തെ കേന്ദ്രബിന്ദുവായി സ്വീകരിച്ചു് അതിന്റെ സാക്ഷാത്കാരത്തിനുള്ള മാർഗ്ഗത്തെ ധർമ്മമായി ചിത്രീകരിക്കുന്ന മററു ചില ദാർശനികന്മാരുണ്ടു്. ഇവരുടെ ദൃഷ്ടിയിൽ ധർമ്മമീമാംസ നിരവധി മൂല്യങ്ങളുടെ ഒരു സമുച്ചയമാണു്. മനുഷ്യന്റെ ലക്ഷ്യം ഉപേയമൂല്യവും അതിലേയ്ക്കുള്ള മാർഗ്ഗങ്ങൾ ഉപായമൂല്യവുമായി സ്വീകരിക്കുന്ന ഇവർ ധർമ്മമീമാംസയെ വിവിധതലത്തിലുള്ള മൂല്യങ്ങളായി രൂപാന്തരപ്പെടുത്തുന്നു. ഈ അർത്ഥത്തിലാണു് ഡബ്ല്യു. അർബൻ എന്ന ചിന്തകൻ ധർമ്മമീമാംസയെ മൂല്യദർശനമെന്നുകൂടി വിളിക്കുന്നതു്. ധർമ്മമീമാംസ പലവിധത്തിലുണ്ടെന്നും എന്നാൽ മനുഷ്യസ്വഭാവത്തിന്റെ നന്മതിന്മകൾ ലക്ഷ്യാനുസൃതമായി കണ്ടെത്തുകയാണു് അതിന്റെ ഉദ്ദേശ്യമെന്നും അദ്ദേഹം പറയുന്നു,

## ദാർശനികധർമ്മമീമാംസ

ദർശനങ്ങൾക്കേ മനുഷ്യന്റെ പരമോന്നത ലക്ഷ്യം നിർണ്ണയിക്കാനാവൂ എന്നു സൂചിപ്പിച്ചുവല്ലോ. ദർശനത്തിന്റെ അടിസ്ഥാനമുള്ള ധർമ്മമീമാംസയാണു് ദാർശനികധർമ്മമീമാംസ. സങ്കീർണ്ണമായ ധാർമ്മികപ്രശ്നങ്ങൾക്കുമുള്ള ഉത്തരം ദാർശനികസിദ്ധാന്തങ്ങളിലൂടെയേ കണ്ടെത്താനാവൂ. ദർശനനിരപേക്ഷമായ ഒരു ധർമ്മശാസ്ത്രമാവിഷ്കരിക്കാൻ ഇമ്മാനുവൽ കാൺടിനുപോലും കഴിഞ്ഞില്ല. അതുകൊണ്ടത്രെ അദ്ദേഹം ഈശ്വരാസ്തിത്വവും ആത്മാവിന്റെ അമൃതത്വവും മനഃസ്വാതന്ത്ര്യവും ധർമ്മമീമാംസയ്ക്കു് അത്യന്താപേക്ഷിതമാണെന്നു വാദിച്ചതു്. ദാർശനികസിദ്ധാന്തങ്ങൾ ദർശനഭേദമനുസരിച്ചു വിഭിന്നങ്ങളാവാം. ധർമ്മമീമാംസ മൂല്യദർശനമാണെന്നംഗീകരിക്കുന്നവർക്കുപോലും പരമോന്നതമൂല്യം കണ്ടുപിടിക്കാൻ ദർശനമല്ലാതെ മററാശ്രയമില്ല. ഐ. സി. ശർമ്മയുടെ ഭാഷയിൽ "ധർമ്മമീമാംസ എപ്പോഴും ദർശനാധിഷ്ഠിതമാണു്. പ്രപഞ്ചസത്യത്തെപ്പററി ദർശനം ഒരു സിദ്ധാന്തമാവിഷ്കരിക്കുമ്പോൾ അതേ സിദ്ധാന്തം സദാചാരത്തിനും ആശ്രയമായിത്തീരുന്നു. ഉദാഹരണമായി ഭൗതികവാദം ലൗകികസുഖാന്വേഷണത്തെ ധർമ്മമായി കരുതുമ്പോൾ ആത്മീയവാദം മനോനിയന്ത്രണത്തെ ജീവിതത്തിലനുഷ്ഠിക്കേണ്ട ധർമ്മമായി പറയുന്നു." ഇവിടെ ധർമ്മമീമാംസ ദർശനത്തിലധിഷ്ഠിതമായിരുന്നാൽമാത്രംപോരാ അതു യുക്തിസഹമായിരിക്കുകയും വേണം. അതായതു ധർമ്മതത്ത്വങ്ങൾ സ്വാഭാവികമായും യുക്ത്യനുസൃതവും അംഗീകൃതദർശനത്തിന്റെ അനന്തരഫലവുമാവണം. ഒരു ദർശനത്തിനു ധർമ്മസിദ്ധാന്തമുണ്ടോ എന്നതല്ല കാതലായ പ്രശ്നം. എല്ലാ ദർശനങ്ങളും, വിശിഷ്യ ഭാരതീയദർശനങ്ങൾ, അനുഷ്ഠാനത്തിനു ചില കർത്തവ്യകർമ്മങ്ങൾ നിർദ്ദേശിക്കുന്നുണ്ടു്. ഈ ധർമ്മതത്ത്വങ്ങൾ അതാതു ദാർശനികസിദ്ധാന്തങ്ങളുടെ യുക്തിക്കു നിരക്കുന്നതാണോ എന്നതാണു് പ്രശ്നം. ഉദാഹരണമായി ഈശ്വരസാക്ഷാത്കാരം ലക്ഷ്യമായി അംഗീകരിച്ചാൽ അതിനുതകുന്ന കർമ്മങ്ങളാണു് അനുഷ്ഠേയങ്ങൾ. മററു വാക്കിൽ, ധർമ്മത്തിനാധാരമായിരിക്കേണ്ട ദാർശനികസിദ്ധാന്തങ്ങൾ ധർമ്മമീമാംസയുടെ അടിസ്ഥാനസങ്കല്പങ്ങളെ നിഷേധിക്കുന്നതാവരുതു്. "ശരിയായ ദർശനം ഒരിക്കലും ധർമ്മത്തിനാവശ്യമായ അടിസ്ഥാനതത്ത്വങ്ങളെ നിഷേധിക്കുന്നില്ല." എന്ന ബ്രാഡ്ലിയുടെ അഭിപ്രായം ഈയവസരത്തിൽ സ്മർത്തവ്യമാണു്.

## സ്വതന്ത്രതാവാദം

ധർമ്മത്തിനു ദർശനമധിഷ്ഠാനമായി അംഗീകരിക്കാത്തവർ അതു നിരാശ്രയവും സ്വതന്ത്രവുമാണെന്നു വാദിക്കുന്നു. ധർമ്മത്തിനു ദാർശനാശ്രയത്വം കല്പിക്കുന്നതു് തെററിദ്ധാരണ നിമിത്തമാണെന്നും ഭാഗികമായ ആശ്രയത്വംപോലും അതിനാവശ്യമില്ലെന്നുമാണു് ജി. ഇ. മൂറിന്റെ സിദ്ധാന്തം. ദർശനങ്ങളിലൂടെ മനുഷ്യനന്മയെ നിർണ്ണയിക്കുന്നതു് ഒരു ദർശനാഭാസമാണെന്നും ഈ തെററു് പററാത്ത ചുരുക്കം ചില ദാർശനികന്മാരിൽ ഒരാളാണു് കാൺടു് എന്നുമാണു് വേറൊരു ചിന്തകന്റെ മതം. മതദാർശനികതത്ത്വങ്ങൾ ധർമ്മത്തിനു പ്രേരകമാണെങ്കിലും അവ ധർമ്മാനുഷ്ഠാനത്തിനുള്ള നീതീകരണമല്ലെന്നത്രെ മററു ചിലരുടെ വാദഗതി. എന്നാൽ ഈ സ്വതന്ത്രതാവാദികളിൽ ആരുംതന്നെ ധാർമ്മികമൂല്യങ്ങളെ നിഷ്കൃഷ്ടമായി നിർവ്വചിക്കു

ന്നതിൽ വിജയിച്ചില്ല. എല്ലാ മൂല്യങ്ങളും അനിർവ്വചനീയമാണെന്നു സമ്മതിക്കുന്ന മൂർതന്നെ ഇതിനുദാഹരണമാണ്. സ്വാതന്ത്ര്യതാവാദത്തെ ഖണ്ഡിച്ചുകൊണ്ടു് ജി. ഇ. വുഡ് തൻെറ ഗ്രന്ഥത്തിൽ ഈ വാദമംഗീകരിച്ചതുകൊണ്ടുമാത്രം ധാർമ്മികപ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയില്ലെന്നു വ്യക്തമാക്കിയിട്ടുണ്ടു്.

## ദൈവശാസ്ത്രവും (Theology) ധർമ്മമീമാംസയും

ദൈവശാസ്ത്രം ധർമ്മതത്ത്വങ്ങൾക്കടിസ്ഥാനമാണെന്ന വാദമാണു ധർമ്മമീമാംസയുടെ മറെറാരു ശാഖ. സഗുണേശ്വരനെ പരമസത്യമായി അംഗീകരിക്കുന്ന ഇവർ ധർമ്മത്തെ ഇതിൻെറ വെളിച്ചത്തിൽ വ്യാഖ്യാനിക്കുന്നു. പരമ്പരയാ കൈവന്നിട്ടുള്ള ഈശ്വരവിശ്വാസത്തിൻെറ വെളിച്ചത്തിൽ ധർമ്മത്തെ നിർവ്വചിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യാമെന്നാണ് സ്വാതന്ത്ര്യതാവാദികളെ ഖണ്ഡിച്ചുകൊണ്ടു് കൃസ്തുമതപണ്ഡിതനായ ജി. ഇ. വുഡ് അഭിപ്രായപ്പെടുന്നതു്. 'ദൈവശാസ്ത്രാധിഷ്ഠിതമായ ധർമ്മത്തിനു ലൗകികധർമ്മങ്ങളെ ഒട്ടും ബാധിക്കാതെതന്നെ സന്മാർഗ്ഗപരമായ അനുഭൂതികളോടു ശരിയായ നീതി പുലർത്താൻ സാധിക്കും.' ഇങ്ങനെ ധർമ്മതത്ത്വങ്ങളുടെ കേന്ദ്രബിന്ദു ഈശ്വരനാണെന്നും ധർമ്മാചരണത്തിൻെറ മാതൃക ഈശ്വരൻെറ സംരക്ഷിക്കാനുള്ള ഇച്ഛാശക്തിയാണെന്നും അദ്ദേഹം വാദിക്കുന്നു.

ഈശ്വരവാദത്തിൽ ധർമ്മതത്ത്വങ്ങളെ അനായാസേന വ്യാഖ്യാനിക്കാൻ സാധിക്കുമെന്നതു ശരിതന്നെ. എന്നാൽ ഈശ്വരവാദം അന്തിമമായി സ്വീകരിക്കാമോ? അതിലെ ഈശ്വരൻ സാകാരനും സഗുണനുമല്ലെ? പുരുഷധർമ്മമുള്ള ഒരു സൃഷ്ടികർത്താവിൻെറ കല്പന ഈ പ്രപഞ്ചത്തെ വ്യാഖ്യാനിക്കാൻ പര്യാപ്തമല്ല. താത്ത്വികമായ ഈ അപര്യാപ്തതയാണ് ദാർശനികന്മാരെ കേവലവും നിർഗ്ഗുണവും നിരാകാരവുമായ ഒരു തത്ത്വത്തിലേയ്ക്കു നയിച്ചതു്. അദ്വൈതികളുടെ ബ്രഹ്മമെന്ന കേവലതത്ത്വത്തിൽ മാത്രമേ മനുഷ്യനു് ബുദ്ധിപരമായ സംതൃപ്തി ലഭിക്കൂ. കൃസ്തുമതത്തിലെ ദൈവസങ്കല്പത്തിൽ ഈ അപര്യാപ്തത കൂടുതൽ പ്രകടമായി കാണാം. നിന്നെപ്പോലെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക എന്ന വിശിഷ്ടോപദേശത്തിനു് അതിലെ ദൈവസങ്കല്പവുമായി എന്തോ പൊരുത്തക്കേടുണ്ടു്. അതുകൊണ്ടാണ് ക്രൈസ്തവദൈവശാസ്ത്രം ശരിയാണെങ്കിൽ ഈശ്വരൻ ഒരു ക്രൂരനായിരിക്കുമെന്നു ആർനോൾഡ് ടോയിൻബി പറഞ്ഞതു്. സ്നേഹനിധിയായ ഈശ്വരൻ മനുഷ്യനെ ഒരിക്കലും നിത്യനരകത്തിൽ പതിപ്പിക്കുകയില്ലല്ലോ! അതുപോലെ മനുഷ്യസ്വാതന്ത്ര്യം ഈശ്വരസ്നേഹത്തിൻെറ നേർക്കുള്ള ഒരു ചോദ്യചിഹ്നമാണ്. ഈശ്വരനെ പരമസത്യമായി അംഗീകരിച്ചാൽ സൃഷ്ടി, തിന്മ, മുതലായ വിഷമപ്രശ്നങ്ങൾ ഉദിക്കുകയും ചെയ്യും. ഈശ്വരൻ പൂർണ്ണനായിരിക്കുകയും അപൂർണ്ണനായ ജീവനോടു ബന്ധപ്പെട്ടിരിക്കുകയും വേണമല്ലൊ. ബ്രാഡ്ലി ഈ ഈശ്വരസങ്കല്പത്തെ ഖണ്ഡിച്ചിട്ടുണ്ടു്. ''നമ്മളെല്ലാവരും ഞാൻ എന്നു പറയുന്നപോലെ, ഞാൻ എന്നു സ്വയം തോന്നുന്ന ഒരീശ്വരൻ എത്ര ചിന്തിച്ചിട്ടും ആത്മീയതത്ത്വത്തിലെ പരമവും പൂർണ്ണവുമായ ഒരു സത്യമായിരിക്കാൻ സാധ്യമല്ല'' എന്നദ്ദേഹം പറയുന്നു. സഗുണേശ്വരസങ്കല്പം മതാനുഷ്ഠാനങ്ങൾക്കാവശ്യമാണ്. എന്നാൽ ഈശ്വരസങ്കല്പത്തെപ്പററി കൂടുതൽ യുക്തിയുക്തമായി ചിന്തിച്ചാൽ ഒരു കേവല തത്ത്വത്തിലായിരിക്കും നാം അവസാനം ചെന്നെത്തുക.

എന്നാൽ അദ്വൈതത്തെപ്പോലെ കേവലതത്ത്വമംഗീകരിച്ച ദർശനങ്ങളിൽ ധർമ്മത്തിനു സ്ഥാനമുണ്ടോ? അദ്വൈതത്തിലെ നിർഗ്ഗുണബ്രഹ്മവാദത്തിൽ ധർമ്മസിദ്ധാന്തങ്ങൾ വ്യവസ്ഥാപിതമാണോ? അല്ലെന്നാണ് പലരുടേയും വിമർശനം. അദ്വൈതതത്ത്വങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കിയാൽ ധർമ്മാനുഷ്ഠാനങ്ങൾക്കു സ്ഥാനമില്ലാതെ വരുമെന്നാണ് ഇവരുടെ ഭയം. സാമൂഹ്യജീവിതത്തിലാചരിക്കേണ്ട ധർമ്മങ്ങൾ അദ്വൈതത്തിലെ ലക്ഷ്യത്തിനു വിരുദ്ധമാണെന്നും ധർമ്മം അധികാരമുപയോഗിച്ചാണ് ഭാരതത്തിൽ നടപ്പിലാക്കിയിരുന്നതെന്നുമുള്ള ജോൺ മെക്കൻസിയുടെ വിമർശനം പരിശോധനാർഹമാണ്. അദ്വൈതദർശനങ്ങളിൽ ധർമ്മത്തിനു സ്ഥാനം നല്കുന്നതു സുകരമായ ഒരു കാര്യമല്ല. കൃച്ഛ്രസാധ്യമായ ഈ കാര്യം ശ്രീശങ്കരൻ തൻെറ ദർശനത്തിൽ സാധിച്ചതു് വിസ്മയാവഹമായ വിധത്തിലാണു്. ഇതു മന

സ്സിലാക്കാൻ അദ്വൈതധർമ്മത്തിനു പശ്ചാത്തലം ഒരുക്കിയ ഹിന്ദുധർമ്മത്തെപ്പററിയും പുരുഷാത്ഥങ്ങളെപ്പററിയും ചുരുക്കി പ്രതിപാദിക്കേണ്ടതുണ്ട്.

## പുരുഷാത്ഥങ്ങൾ

ധർമ്മാത്ഥകാമമോക്ഷങ്ങളെന്ന ചതുർവ്വിധ പുരുഷാത്ഥങ്ങൾ ഭാരതീയർ പണ്ടേ സ്വീകരിച്ചിട്ടുള്ളതാണ്. ഇവയിൽ അത്ഥകാമങ്ങൾ ഭൗതികമൂല്യങ്ങളും ധർമ്മമോക്ഷങ്ങൾ ആദ്ധ്യാത്മികമൂല്യങ്ങളുമാണ്. മോക്ഷം പരമമൂല്യമായതുകൊണ്ട് ധർമ്മാത്ഥകാമങ്ങൾ മോക്ഷത്തിലേയ്ക്കു നയിക്കുന്ന ഉപായമൂല്യങ്ങളായി കരുതപ്പെടുന്നു. ദർശനഭേദമനുസരിച്ച മോക്ഷസങ്കല്പത്തിനു വ്യത്യാസമുണ്ടെങ്കിലും മോക്ഷമാണ് പരമമൂല്യമെന്ന കാര്യത്തിൽ ആക്കും പക്ഷഭേദമില്ല. മീമാംസകക്ക് സ്വഷ്ടിക്കപ്പെടുന്നതും ന്യായമതത്തിൽ ദുഃഖാഭാവരൂപവും അദ്വൈതത്തിൽ ബ്രഹ്മസാക്ഷാത്കാരംകൊണ്ടുണ്ടാകുന്ന ആനന്ദാനുഭൂതിയുമാണ് മോക്ഷം. എന്നാലിവക്കെല്ലാം മോക്ഷംതന്നെയാണ് ആത്യന്തികമൂല്യം. അത്ഥകാമങ്ങളെ മോക്ഷാനുകൂലമായി തേടുന്നതു് ഒരിക്കലും ആദ്ധ്യാത്മിക ജീവിതത്തിനു് വിരുദ്ധമല്ല. എന്നാൽ അവയുടെ സമ്പാദനം ശാശ്വതശാന്തി നല്കാത്തതിനാൽ പരമലക്ഷ്യമായി അംഗീകരിക്കാൻ വയ്യ. അത്ഥകാമങ്ങൾ സാക്ഷാത്കരിക്കാനുള്ള പ്രവണത മനുഷ്യനിൽ കൂടുതലായുണ്ട്. ജീവിതത്തിൽ ആത്മസാക്ഷാത്കാരം ആവശ്യവുമാണ്. അതുകൊണ്ട് അത്ഥകാമങ്ങളെ ആത്മസാക്ഷാത്കാരത്തിനുള്ള ഉപായമായി കരുതണം. ആത്മസാക്ഷാത്കാരത്തിനു് മനുഷ്യനെ അഹ്നാക്കുന്നതാണ് വണ്ണാശ്രമധർമ്മവും സാധാരണധർമ്മവും. ഇവ രണ്ടും കൂടിച്ചേന്നതാണ് ഹിന്ദുധർമ്മം.

## ഹിന്ദുധമ്മം

അരിസ്റ്റോട്ടൽ, കാൺട്, മുതലായ ദാശനികരുടേതു പോലെയുള്ള ആ ധമ്മമീമാംസ ഹിന്ദുമതത്തിലില്ല. ഒരു പ്രത്യേക ദശനത്തിലധിഷ്ഠിതമല്ലെങ്കിലും പല ആചാരങ്ങളും അനുഷ്ഠാനങ്ങളും ഹിന്ദുക്കൾക്കുണ്ട്. ഇവയിൽ പലതും ചില വിശ്വാസങ്ങളിൽ അധിഷ്ഠിതമാണ്. അതുകൊണ്ട് ഇവയെ ധമ്മമീമാംസയെന്നു വ്യവഹരിച്ചുകൂടാ. ധമ്മാധമ്മവിവേചനരൂപവും തത്വചിന്താപരവുമായ സമീപനം ഇവയിലില്ല. മതത്തിലെ എല്ലാ ആചാരങ്ങളും അനാചാരങ്ങളും ധർമ്മമാണ്. ഹിന്ദുക്കൾ മതവും ധർമ്മമീമാംസയും തമ്മിൽ കൂട്ടിക്കുഴച്ചുവെന്ന് ഹോപ്കിൻസ് ആരോപിച്ചതു് അതുകൊണ്ടാവാം. ജൈമിനിയുടെ ഏററവും പ്രാചീനമായ "ചോദനാലക്ഷണോഽത്ഥോ ധമ്മഃ" എന്ന നിർവ്വചനം വൈദികാനുഷ്ഠാനങ്ങളെപ്പററിയും അവയുടെ നന്മയെപ്പററിയും മാത്രമേ പറയുന്നുള്ളു. അവ സ്വർഗ്ഗമെന്ന നന്മയിലേയ്ക്ക് എങ്ങനെ നയിക്കുന്നുവെന്നോ എന്തിനു നയിക്കുന്നുവെന്നോ ഉള്ള വിശദീകരണം അതിലില്ല. പില്ക്കാലത്തുണ്ടായിട്ടുള്ള ധമ്മത്തിന്റെ ഒരു നിർവ്വചനത്തേയും ധമ്മമീമാംസയെന്നു പറയാൻ വയ്യ. ധമ്മത്തിന്റെ വൈദികമായ അനുഷ്ഠാനങ്ങളെ മാത്രം ഉയത്തിക്കാട്ടിയ മീമാംസയ്ക്ക് ശേഷം വന്ന അദ്വൈതം അവർ ധമ്മത്തിനു നല്കിയ സ്ഥാനത്തെത്തന്നെ ചോദ്യം ചെയ്തു. ഒരു ദശനത്തിന്റെ അടിസ്ഥാനത്തിൽ ധമ്മത്തെ യുക്തിയുക്തമായി വിശകലനം ചെയ്തതും അധികാരഭേദമനുസരിച്ച് അതിനെ പ്രവൃത്തിധമ്മമെന്നും നിവൃത്തിധമ്മമെന്നും വേർതിരിച്ചതും ശ്രീശങ്കരൻ മാത്രമാണ്.

ഒരത്ഥത്തിൽ ഹിന്ദുമതമെന്നാൽ ഹിന്ദുധമ്മംതന്നെയാണ്. ഹിന്ദുമതസ്ഥരുടെ ഐക്യം അവരുടെ ധമ്മത്തിലും ആചാരത്തിലും ജീവിതരീതിയിലുമാണ്. എസ്. രാധാകൃഷ്ണന്റെ ഭാഷയിൽ "ഹിന്ദുമതം ഒരു ചിന്താപദ്ധതിയേക്കാളേറെ ഒരു ജീവിതരീതിയാണ്. ദശനത്തിന്റെ മണ്ഡലത്തിൽ അതു പൂണ്ണസ്വാതന്ത്ര്യം നല്കുമ്പോൾ അനുഷ്ഠാനത്തിനു് നിഷ്കൃഷ്ടമായ നിയമങ്ങൾ അനുശാസിക്കുന്നു. ഈശ്വരവാദിയും നിരീശ്വരവാദിയും സംശയവാദിയും അജ്ഞേയവാദിയും ഹിന്ദുജീവിതരീതി അംഗീകരിച്ചാൽ ഹിന്ദുവാണ്. ഹിന്ദുമതം മതപരമായ ഐക്യത്തിനല്ല ധാമ്മികവും ആദ്ധ്യാത്മികവുമായ ജീവിതവീക്ഷണത്തിനാണ് പ്രാധാന്യം കൊടുക്കുന്നതു്." വണ്ണാശ്രമധമ്മമാണ് ഇതിനടിസ്ഥാനം. എന്താണീ വണ്ണാശ്രമങ്ങൾ? ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാരെന്ന നാലു വണ്ണികളും ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ നാലാശ്രമങ്ങളി

ലുള്ളവരും നിയമേന അനുഷ്ഠിക്കേണ്ട കർമ്മങ്ങളാണ് വർണ്ണാശ്രമധർമ്മങ്ങൾ. ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കി വിഭജിച്ചിരിക്കുന്ന ഈ ധർമ്മങ്ങളിൽ വർണ്ണധർമ്മത്തിനു സാമൂഹ്യജീവിതത്തിലും ആശ്രമജീവിതത്തിനു വ്യക്തിജീവിതത്തിലുമാണ് പ്രാധാന്യം. എന്നാൽ എന്താണ് വർണ്ണാശ്രമധർമ്മംകൊണ്ട് യഥാർത്ഥത്തിൽ വിവക്ഷിച്ചിരിക്കുന്നത്? സ്മൃതികളനുശാസിക്കുന്ന കർമ്മങ്ങളനുഷ്ഠിക്കുന്നതു വർണ്ണധർമ്മങ്ങളുടെ അക്ഷരാർത്ഥത്തിലുള്ള അനുഷ്ഠാനമാണ്. ആധുനികസാമൂഹ്യവ്യവസ്ഥിതിയിൽ ഈ കർമ്മങ്ങൾ കുറെയൊക്കെ അപ്രായോഗികവുമാണ്. 'സമുദായത്തിൽ ഒരാൾ വഹിക്കുന്ന സ്ഥാനവും അതിന്റെ കർത്തവ്യങ്ങളും (One's station in life and its duties) എന്ന ആശയമാണ് വർണ്ണാശ്രമധർമ്മംകൊണ്ടു വിവക്ഷിക്കുന്നത്. അതായതു് ഒരാളുടെ കർത്തവ്യം സമുദായത്തിൽ അയാൾ വഹിച്ചിരിക്കുന്ന സ്ഥാനത്തിന്റെ കർമ്മങ്ങളാണ്. ഏതെങ്കിലും പ്രത്യേക തൊഴിൽ ചെയ്യേണ്ട സ്ഥാനമാണ് സമൂഹത്തിൽ ഓരോരുത്തർക്കും ഉള്ളതു്. ആ തൊഴിൽതന്നെയാണ് അവന്റെ സ്വധർമ്മവും. വർണ്ണാശ്രമധർമ്മത്തെപ്പററി തികച്ചും അജ്ഞാതനായിരുന്ന ബ്രാഡ്ലി സ്വധർമ്മത്തെപ്പററി ആവിഷ്കരിച്ച സിദ്ധാന്തവും ഇതുതന്നെ.

## സാധാരണധർമ്മം

വർണ്ണാശ്രമധർമ്മങ്ങൾക്കു പുറമേ ഹിന്ദുമതത്തിൽ സ്മൃതികൾ നിർദ്ദേശിക്കുന്ന നിരവധി സാധാരണധർമ്മങ്ങൾ കൂടിയുണ്ട്. വർണ്ണാശ്രമധർമ്മത്തെപ്പററി പ്രതിപാദിക്കുമ്പോൾ ഇവയെപ്പററി സാധാരണ പരാമർശിക്കാറില്ല. എന്നാൽ എല്ലാ വർണ്ണികൾക്കും ആശ്രമികൾക്കും ഒരുപോലെ ബാധകമാണ് ഈ ധർമ്മങ്ങൾ. അഹിംസ, സത്യം, അസ്തേയം, സംയമനം, ശുദ്ധി എന്നിവ സാധാരണധർമ്മമായി മനു അനുശാസിക്കുമ്പോൾ യാജ്ഞവല്ക്യൻ ഇവയോടു് ക്ഷമ, ഋജുത്വം, ദാനം എന്നീ ഗുണങ്ങൾ കൂടി ചേർക്കുന്നു. ഗൗതമധർമ്മസൂത്രത്തിന്റെ ദൃഷ്ടിയിൽ സാധാരണധർമ്മങ്ങളിൽവെച്ചു സർവ്വഭൂതദയയ്ക്കാണ് പരമപ്രാധാന്യം. യാജ്ഞവല്ക്യസ്മൃതി ആധികാരികമായി അംഗീകരിക്കുന്ന ശ്രീശങ്കരനും സാധാരണധർമ്മത്തെ സ്വീകരിച്ചിട്ടുണ്ടെന്നു വേണം കരുതാൻ. ഇവയിൽ ഏററവും പ്രാധാന്യമർഹിക്കുന്ന അഹിംസാധർമ്മം അന്യഥാ വ്യാഖ്യാനിച്ച് അതു ഭാരതീയരുടെ പാപബോധത്തിൽനിന്നുണ്ടായതാണെന്ന് ചിലർ കരുതുന്നതും ശരിയല്ല. ഉദാഹരണമായി അഹിംസയുടെ കാരണം സഹാനുഭൂതിയോ ദയാദാക്ഷിണ്യമോ ആയിരുന്നില്ലെന്നും പില്ക്കാലത്താണ് ദയ അതിനു പ്രേരകമായതെന്നുമാണ് ഷൈ്വററ്സറുടെ അഭിപ്രായം. എന്നാൽ ദയാദാക്ഷിണ്യമായിരുന്നു അഹിംസയുടെ പ്രേരകമെന്നു തെളിയിക്കാൻ ഹൈന്ദവശാസ്ത്രങ്ങളിൽ എത്രയോ പ്രമാണങ്ങളുണ്ട്. അഹിംസയ്ക്കു പരമപ്രാധാന്യം നല്കിയ ജൈനന്മാരുടെ ജീവകാരുണ്യം പ്രസിദ്ധമാണല്ലോ. ഹിന്ദുക്കളുടെ ഏററവും ഉൽകൃഷ്ടമായ ഗുണമായി ഗാന്ധിജി അഹിംസയെ കരുതുന്നു.

## ധർമ്മമീമാംസ — അദ്വൈതത്തിൽ

ഹിന്ദുധർമ്മത്തെ അംഗീകരിച്ചുകൊണ്ടാണ് അദ്വൈതത്തിലെ ധർമ്മമീമാംസ തുടങ്ങുന്നതു്. ആത്മൈകത്വവാദമാണ് അതിന്റെ അടിസ്ഥാനം. തത്ത്വമസി, അഹം ബ്രഹ്മാസ്മി മുതലായ ഉപനിഷദ്വാക്യങ്ങളിൽ പ്രകടമാകുന്ന ആത്മാവിന്റെ ഏകത്വമാണ് അദ്വൈതത്തിന്റെ കാതൽ. ഈ ആത്മൈകത്വം പാരമാർത്ഥികസത്യത്തിന്റെ പശ്ചാത്തലത്തിൽവേണം ഗ്രഹിക്കാൻ. അതായതു് അദ്വൈതത്തിൽ പാരമാർത്ഥികമെന്നും വ്യാവഹാരികമെന്നും സത്യം രണ്ടു വിധത്തിലുണ്ട്. ഇതിന്റെ അടിസ്ഥാനത്തിലാണ് ജീവബ്രഹ്മൈക്യവും ഇപ്പോളനുഭവപ്പെടുന്ന ജീവബ്രഹ്മഭേദവും വിശദീകരിക്കപ്പെടുന്നതു്. അതനുസരിച്ച് ജീവാത്മാവിൽനിന്നു ഭിന്നമായ ബ്രഹ്മം മാത്രമാണ് സത്യമെന്നതു പരമാർത്ഥാവസ്ഥയും, നാനാത്വം നിറഞ്ഞ ഈ ജഗത്തു് സത്യമാണെന്ന തോന്നൽ വ്യവഹാരാവസ്ഥയുമാണ്. സത്തയെ പാരമാർത്ഥികമെന്നും വ്യാവഹാരികമെന്നും രണ്ടു ശ്രേണികളായി തിരിച്ചതിന്റെ അടിസ്ഥാനം രണ്ടു വ്യത്യസ്ത വീക്ഷണകോണങ്ങളാണ് — പരബ്രഹ്മത്തിന്റെ വീക്ഷണകോണവും ജീവന്റെ വീക്ഷണകോണവും. വ്യവഹാരദശയിൽ സത്യമാണെന്നുതോന്നുന്ന ജഗത്തു് പരമാർത്ഥദശയിൽ ബ്രഹ്മജ്ഞാനത്താൽ ബാധിക്കപ്പെടുന്നു. അതുകൊണ്ടാണ് ബ്രഹ്മം മാത്രമാണ് പരമസത്യമെന്നും

ബ്രഹ്മസാക്ഷാത്കാരംവരെ മാത്രം സത്യത്വമുള്ള ജഗത്തു് വ്യാവഹാരികസത്യമാണെന്നും അദ്വൈതം പറയുന്നതു്. മനുഷ്യൻെറ സ്വരൂപം ബ്രഹ്മമാണെന്നും അതിൻെറ സാക്ഷാത്കാരമാണു് ജീവിതലക്ഷ്യമെന്നും അതു ബോധിപ്പിക്കുന്നു. ഈ സാക്ഷാത്കാരംതന്നെയാണു് മോക്ഷം. എന്നാൽ മോക്ഷം നൂതനമായി സൃഷ്ടിക്കപ്പെടുന്ന ഒരവസ്ഥയല്ല. ഒരത്ഥത്തിൽ നാമെല്ലാം മുക്തന്മാർതന്നെ. പക്ഷേ ഈ ജ്ഞാനം അജ്ഞാനത്താൽ ആവൃതമായിരിക്കുന്നു. ജ്ഞാനാച്ഛാദകമായ ഈ ശക്തി മായ, അവിദ്യ, അജ്ഞാനം എന്നീ പേരുകളിലും അറിയപ്പെടുന്നു. അജ്ഞാനനാശത്താൽ ബ്രഹ്മസാക്ഷാത്കാരമുണ്ടാകുമ്പോഠം ജീവൻ ഉപാധികളിൽനിന്നും മുക്തനായി മോക്ഷം അടയുന്നു. മററുള്ള ദശ്നങ്ങളെ അപേക്ഷിച്ച് അദ്വൈതത്തിലെ മോക്ഷസങ്കല്പത്തിനു് ഒരു വിശേഷതയുണ്ടു്. മോക്ഷം ഈ ലോകത്തിൽ ഈ ജീവിതത്തിൽത്തന്നെ പ്രാപ്യമാണെന്നുള്ളതാണു് ഈ വിശേഷത. സത്യവസ്തുവിൽനിന്നുള്ള ജീവൻെറ വേർപാടു് അവിദ്യകൊണ്ടു വിശദീകരിക്കുന്ന അദ്വൈതി അതകററാനുള്ള ഉപായംകൂടി നിദ്ദേശിക്കുന്നുണ്ടു്. അവിദ്യാനിവൃത്തിക്കുള്ള മാഗ്ഗം കൂടി നിദ്ദേശിച്ചിട്ടില്ലായിരുന്നെങ്കിൽ അദ്വൈതം അപ്രായോഗികവും അതിലെ തത്വങ്ങഠം കേവലം സിദ്ധാന്തങ്ങളും മാത്രമാകുമായിരുന്നു. എന്നാൽ മോക്ഷം ഇവിടെത്തന്നെ നേടാൻ സാധിക്കുമെന്ന അദ്വൈതത്തിൻെറ വെല്ലുവിളി അതിൻെറ മൗലികമായ ശുഭാപ്തിവിശ്വാസത്തെ കാണിക്കുന്നു.

അവിദ്യാനാശത്താലുണ്ടാകുന്ന അമൃതത്വപ്രാപ്തിയാണു് അദ്വൈതത്തിൻെറ ലക്ഷ്യം. എന്നാൽ ഈ അവിദ്യ പ്രകടമാകുന്നതാകട്ടെ മനുഷ്യൻെറ ഞാനെന്നും എൻേറതെന്നുമുള്ള ഭാവത്തിലാണു്. അഹംമമാഭിമാനരൂപത്തിലുള്ള ഈ അപൂണ്ണതാബോധത്തിൽനിന്നാണു് താൻ സുഖദുഃഖങ്ങളനുഭവിക്കുന്നവനാണെന്നും ജനനമരണങ്ങഠംക്കടിമയാണെന്നുമുള്ള മിഥ്യാബോധമുണ്ടാകുന്നതു്. മനുഷ്യൻെറ വ്യക്തിത്വത്തിനുള്ള കാരണവും ഈ അഹങ്കാരമാണു്. അതുകൊണ്ടു മോക്ഷത്തിൽ ജീവൻെറ വ്യക്തിത്വവും നശിക്കുന്നു. വ്യക്തിത്വനാശമെന്ന ആദർശം പലക്കും അരോചകമായിത്തോന്നാം. എന്നാൽ വ്യക്തിത്വനാശം ഒരു നഷ്ടമല്ല, ലാഭമാണു്. വ്യക്തിത്വമപ്രത്യക്ഷമാകുകയെന്നാൽ പരിമിതികഠം അപ്രത്യക്ഷമാകുകയെന്നാണത്ഥം. മോക്ഷത്തിലുണ്ടാകുന്ന ആത്മൈകത്വബോധത്തിനുമാത്രമേ ധമ്മാനുഷ്ഠാനത്തിനടിസ്ഥാനമായിരിക്കാൻ സാധിക്കൂ. എല്ലാ ജീവജാലങ്ങളുടേയും ആത്മാവുതന്നെയാണു് തൻെറ ആത്മാവെന്ന സാക്ഷാത്കാരത്തിൽനിന്നാണു് തന്നെപ്പോലെ തൻെറ അയൽക്കാരനേയും സ്നേഹിക്കാനുള്ള പ്രേരണയുണ്ടാകുന്നതു്. ടോയിൻബി പറയുന്നു. ''തത്വമസി അഥവാ ജീവാത്മാവു് ഏതെങ്കിലുമത്ഥത്തിൽ പരമാത്മാവാണെന്ന ആ സത്യം ഭാരതീയർ പണ്ടേ കണ്ടുപിടിച്ചു. പക്ഷേ ഏതത്ഥത്തിലാണു് ഈ ഐക്യജ്ഞാനം സത്യമാകുന്നതെന്നുള്ളതു പ്രവൃത്തിയിലൂടെ കണ്ടുപിടിക്കേണ്ടതാണു്. തത്വമസിയെന്ന വാക്യം വെറുമൊരു പ്രസ്താവനയല്ല. നമുക്കായിത്തീരാൻ സാധിക്കുന്ന സത്യമാക്കി നമ്മെ തീക്കാനുള്ള ഒരാഹ്വാനമാണതു്.'' ധമ്മത്തിനു നാനാത്വം ആവശ്യംതന്നെ. എന്നാൽ നാനാത്വം സത്യമല്ല. അദ്വൈതത്തിൽ ധമ്മവും അവസാനം സത്യമല്ല. വ്യവഹാരദശയ്ക്കതീതമായ മോക്ഷം ധമ്മാധമ്മങ്ങഠംക്കുമതീതമാണല്ലോ. എന്നാൽ ഈ മോക്ഷസങ്കല്പം ധമ്മത്തിനു വ്യവഹാരാവസ്ഥയിലുള്ള പ്രാധാന്യത്തെ അല്പവും കുറയ്ക്കുന്നില്ല.

''മനുഷ്യൻെറ അഭ്യുദയത്തിനും നിഃശ്രേയസത്തിനും കാരണവും ചതുവ്വണ്ണങ്ങളിലും ചതുരാശ്രമങ്ങളിലുമുള്ളവർ അനുഷ്ഠിക്കുന്നതുമാണു് ധമ്മം'' എന്നാണു് ധമ്മത്തിനു ശ്രീശങ്കരൻ നല്കുന്ന നിവ്വചനം. ഇതിനെ പ്രവൃത്തിധമ്മമെന്നും നിവൃത്തിധമ്മമെന്നും രണ്ടായി തിരിക്കാം. തീവ്രമായ മോക്ഷേച്ഛയില്ലാത്തവർ ഫലാപേക്ഷകൂടാതെ കമ്മം ചെയ്യുകയെന്ന പ്രവൃത്തിധമ്മവും മോക്ഷംമാത്രം ലക്ഷ്യമായിട്ടുള്ളവർ വിവേകവും വൈരാഗ്യവും ലക്ഷണമായ നിവൃത്തിധമ്മവും പിൻതുടരണം. പ്രവൃത്തിയുടേയും നിവൃത്തിയുടേയും അന്തിമലക്ഷ്യം ഞാനെന്നും എൻേറതെന്നുമുള്ള ഭാവത്തിൽ അഭിവ്യക്തമാകുന്ന അവിദ്യയുടെ നിവൃത്തിയാണു്. അവിദ്യാനിവൃത്തിയുണ്ടാകുമ്പോഠം മോക്ഷം പ്രാപിക്കുന്നതോടൊപ്പം മനുഷ്യനു് പൂണ്ണമായ നിസ്വാത്ഥതയും സാവ്വലൗകികവീക്ഷണവും

പരോപകാരതല്പരതയും ഉണ്ടാകുന്നു. പ്രവൃത്തി ധർമ്മമാണ് മോക്ഷമാർഗ്ഗത്തിലെ ആദ്യത്തെ ഘട്ടം. എന്നാൽ പ്രവൃത്തിധർമ്മമനുഷ്ഠിക്കുന്നവൻ യഥാർത്ഥത്തിൽ നിവൃത്തിധർമ്മംതന്നെയാണ് ചെയ്യുന്നത്. നിവൃത്തിധർമ്മത്തിൻെറ ബീജമായ ത്യാഗവും വൈരാഗ്യവും കുറെയൊക്കെ പ്രവൃത്തിധർമ്മത്തിലുമുണ്ടല്ലോ. എല്ലാ ധർമ്മമീമാംസയുടേയും ഒരു മൗലികസങ്കല്പമായി ത്യാഗത്തെ കരുതാം. അതിൻെറ വ്യാപ്തിക്കുമാത്രമേ വ്യത്യാസമുള്ളു. ഹെഡോണിസം മുതലായ ദർശനങ്ങളിൽ ത്യാഗത്തിൻെറ വ്യാപ്തി വളരെ പരിമിതമാണെങ്കിൽ ബുദ്ധമതത്തിൽ ത്യാഗത്തിനാണ് പരമപ്രാധാന്യം. ഈ രണ്ടു വിധത്തിലുള്ള ത്യാഗവും അദ്വൈതധർമ്മത്തിൽ അടങ്ങിയിട്ടുണ്ട്. അദ്വൈതം, പൂർണ്ണമായ ത്യാഗത്തിനു കഴിവില്ലാത്തവർക്ക് പ്രവൃത്തിധർമ്മവും അതിനു കെല്പുള്ളവർക്ക് നിവൃത്തിധർമ്മവും ഉപദേശിക്കുന്നു.

പ്രവൃത്തിനിവൃത്തികളിൽ നിവൃത്തിയാണു മോക്ഷത്തിനു നേരിട്ടുള്ള കാരണം. പ്രവൃത്തിക്കു ചിത്തശുദ്ധിദ്വാരാ പരമ്പരയാ കാരണത്വമാണുള്ളത്. ''ജ്ഞാനാദേവ തു കൈവല്യം'' എന്ന സിദ്ധാന്തപ്രകാരം ജ്ഞാനത്തിനുതന്നെ മുഖ്യകാരണത്വം. ജ്ഞാനവും കർമ്മവും മോക്ഷത്തിനു നേരിട്ടു കാരണമാണെന്ന സമുച്ചയവാദം ഖണ്ഡിക്കാനാണ് ശ്രീശങ്കരൻ ഗീതാഭാഷ്യം തന്നെ രചിച്ചത്. കർമ്മം മോക്ഷത്തിനു പ്രത്യക്ഷമായ കാരണമല്ലെന്നു മാത്രമല്ല, മുക്തൻ ധർമ്മാധർമ്മങ്ങൾക്കപ്പുറമാണെന്നും അദ്വൈതി ഉദ്ഘോഷിക്കുന്നു. ധർമ്മാധർമ്മങ്ങൾക്കതീതനാകുകയെന്നാൽ അധർമ്മവുമനുഷ്ഠിക്കാമെന്നല്ല വിവക്ഷ. ധർമ്മത്തിൻെറ ബീജമായ വിധിനിഷേധങ്ങളെ അതിജീവിച്ച് സ്വാഭാവികമായി ധർമ്മമനുഷ്ഠിക്കുകയും അധർമ്മം ത്യജിക്കുകയും ചെയ്യുന്നുവെന്നാണർത്ഥം. വിധിനിഷേധങ്ങൾക്കതീതനാണ് ജ്ഞാനി. അദ്വൈതത്തിൽ ധർമ്മവും അജ്ഞാനത്തിലുൾപ്പെടുത്തിയിരിക്കുന്നതിൻെറ രഹസ്യവും അതാണ്.

---

# ശ്രീമൂകാംബികാസ്തോത്രപുഷ്പാഞ്ജലി

## സ്വാമി പ്രണവാനന്ദപുരി

നിത്യാനന്ദനിധേ! സ്വഭക്തശുഭദേ! മൂകാംബികേ! മോക്ഷദേ!
ഹൃത്താരിൽ വിലസുന്ന നിർമ്മലമഹാചിന്താമണീരത്നമേ!
ഉത്തുംഗോത്തമഭക്തിയാലഖിലവും നീയെന്നറിഞ്ഞീശ്വരീ!
നിത്യേ! ഹേ ജഗദംബികേ! തവ പദം കൂപ്പുന്നു വാഴ്ത്തുന്നു ഞാൻ. 1

നിൻ നാമാവലിതന്നിലുള്ള മധുവിൻ ദിവ്യാമൃതാസ്വാദനം
എൻ നാവിൻെറയശുദ്ധി നീക്കി സതതം കാരുണ്യവാരാന്നിധേ!
ചിന്മാത്രം പരമാത്മതത്ത്വമമലം നന്നായറിഞ്ഞുൾഭ്രമം
തീർന്നീടേണമെനിക്കു ദിവ്യജനനീ മൂകാംബികേ! പാഹി മാം. 2

എന്നുള്ളത്തിൽ മറഞ്ഞിരുന്നു നിയതം മിന്നുന്നു നീയെങ്കിലും
നിൻകാരുണ്യരസാമൃതാബ്ധിയതുതന്നാഴത്തിലവ്യാകുലം
ചിന്മാത്രപ്രഭ കണ്ടറിഞ്ഞഘമകന്നാനന്ദമാർന്നീടുവാ-
നെന്നാണമ്മ കനിഞ്ഞിടുന്നു കൃപതൻ പൂർണ്ണപ്രഭാധാമമേ! 3

ദേഹാത്മഭ്രമബുദ്ധികൊണ്ടഖിലവും തെററിദ്ധരിച്ചീവിധം
മോഹം പൂണ്ടു വലഞ്ഞിടുന്നു തിമിരം ബാധിച്ചു നിൻമായയാൽ

മോഹം നീങ്ങിയകത്തു നിൻെറ കൃപയാലമ്മേ സദാനേരവും
സ്നേഹത്തിൻ തിരി നീട്ടി നിന്നെരിയണം വിജ്ഞാനദീപാങ്കുരം. 4

ഇക്കാണുന്ന ജഗത്തു ദിവ്യജനനീ, നിൻ ദിവ്യരൂപങ്ങളാ–
ണിക്കേറംകുന്ന വിഭിന്നനാമമഖിലം നിൻദിവ്യനാമങ്ങളും
അക്കാദിപ്രഭയൊക്കെ നിൻെറ പ്രഭയാണമ്മേ പ്രഭാധാമമേ !
ദിക്കാലങ്ങളശേഷവും ഭ്രമമഹോ മായാകൃതം സവ്വും. 5

ആകാശാദിയുമായതിൽ വിവൃതമായ് കാണപ്പെടും സൂര്യനും
രാകാചന്ദ്രനുഡുക്കളും മൃഗഖഗം വൃക്ഷം ലതാവൃന്ദവും
നാകം ഭൂ ജലരാശിയും പലതരം മത്സ്യങ്ങളും മർത്ത്യരും
ലോകാധീശ്വരിയായ നിൻെറ പലതാം രൂപങ്ങളാണോക്കുകിൽ. 6

അക്ഷികുത്സവമേകിടുന്ന ശിശുവിൻ ശുഭമന്ദഹാസാഭയും
നിഷ്കാമാമലമാതൃഹൃത്തിലുയരും നിസ്തുല്യവാത്സല്യവും
പുഷ്പങ്ങൾക്കുളവാം സുഗന്ധവുമതിൻ സൌന്ദര്യവും വർണ്ണവും
സാക്ഷാലീശ്വരിയായ നിൻെറ മഹിമാവാണില്ലതിൽ സംശയം. 7

നീയീമട്ടു ജഗത്സ്വരൂപമിവിടെ പ്രാപിച്ചു നിന്നീടവേ
നീയല്ലാതൊരു വസ്തുവില്ലഖിലവും മായാമയം മോഹനം
കായാന്തക്കരണേന്ദ്രിയങ്ങളുമതിൽ പൊങ്ങുന്നഹന്താദിയും
നീയാണായവ ബോധസാഗരമതിൽ പൊങ്ങുന്ന വീചീഗണം. 8

ജ്ഞാനംതന്നെയഖണ്ഡമായിവിലസും ബ്രഹ്മം പരം നീയതിൽ
ഭാനത്തിൽ പ്രഭയാലനേകത്രിപുടീജാലം രചിക്കുന്നു ഹാ !
ഞാനും നീയുമനന്തമായിവിലസും ലോകങ്ങളും സവ്വും
ജ്ഞാനംതന്നെ നിനക്കിൽ, നിൻെറ കൃപയാൽ ഭാനം മറഞ്ഞീടണം. 9

ജ്ഞാനം സ്വപ്രഭയാണതാണഖിലവും ദൃക്കാണതെല്ലാററിനും
ഭാനത്തിന്നു പ്രകാശമില്ല സ്വയമേ, ദൃശ്യങ്ങളാണൊക്കയും
നൂനം ദൃക്കതഖണ്ഡമാണമലമാണേകാദ്വയം ശാശ്വതം
നാനാദൃശ്യജഡങ്ങളൊക്കെയനൃതം മായുന്നു ദൈനംദിനം. 10

ദൃക്കും ദൃശ്യവുമൊന്നുതന്നെയതുപോൽ മായാവിയും മായയും
അക്കേന്ദ്വാദിയുമായതിൻെറ പ്രഭയും ഭിന്നങ്ങളല്ലേകമാം
ശക്തൻ നീയജനവ്യയൻ നിരുപമൻ സൃഷ്ട്യാദിയാലീവിധം
ശക്തീരൂപവുമായ് വിളങ്ങിവിലസും സത്യം ശിവം സുന്ദരം. 11

ദേവീ ! ഹേ ജഗദംബികേ ! ജയ പരബ്രഹ്മസ്വരൂപേ ! ശിവേ !
ദേവന്മാക്കമേയയായി വിലസും മൂകാംബികേ ! ശാരദേ !
സേവിക്കും നിജഭക്തരിൽ കനിവെഴും കാരുണ്യധാമേശ്വരീ !
സേവ്യേ ! നിൻചരണാരവിന്ദമമലം പൂജിപ്പു സത്യാത്ഥി ഞാൻ. 12

ഒന്നേ പ്രാർത്ഥന നിൻെറ ദിവ്യചിതിതൻ സൂക്ഷ്മപ്രഭാകന്ദളം
തന്നിൽ മാനസവിഭ്രമങ്ങളഖിലം നീങ്ങി സദാ ശാന്തനായ്
നിന്നീടേണമനന്യഭക്തി മധുവിൻ മാധുര്യമാന്നെപ്പൊഴും
ധന്യൻ ഞാൻ കൃതകൃത്യനെന്ന നിനവാലമ്മേ വിളങ്ങീടണം. 13

# ആദ്ധ്യാത്മികജീവിതം

ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ

ആദ്ധ്യാത്മികസാധനകൾകൊണ്ടേ സത്യസാക്ഷാത്കാരം സദ്ധ്യമാവുകയുള്ളു. എന്നാൽ ഈ സാധനകളാകട്ടെ, ഈശ്വരസാക്ഷാത്കാരത്തിനുള്ള അത്യാകാംക്ഷമൂലം പരിശുദ്ധവും നീതിനിഷ്ഠവുമായ ജീവിതം നയിക്കുന്നതിനു പരിശ്രമിക്കുന്നവരിൽമാത്രമേ ഫലപ്രദമായിത്തീരുകയുള്ളു. അക്കാരണംകൊണ്ടുതന്നെ ഭഗവാൻ ശ്രീരാമകൃഷ്ണൻ നിർദ്ദേശിച്ചിട്ടുണ്ടു്: "ദാർശനികപ്രാധാന്യമർഹിക്കുന്ന അതിഗഹനങ്ങളും വിവിധങ്ങളുമായ ആദേശങ്ങൾക്കപ്പുറമെ നീതിശാസ്ത്രങ്ങളിലും സമൂഹജീവിതത്തിലും ക്രമീകൃതസാധനകളിലും അടങ്ങിയിട്ടുള്ള പാഠങ്ങൾ കൂടി നാം അനുസരിക്കേണ്ടിവരും. ഈശ്വരനെക്കുറിച്ചുള്ള ദൃഢപ്രേമത്തിനു് ഈ പാഠങ്ങൾ തികച്ചും സഹായകരമാകാതിരിക്കയില്ല. ഇത്തരം സാധനകൾ വഴിയായേ ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കുകയുള്ളു."

അപ്പോൾ സാധകനിൽ ഇങ്ങനെ ഒരു സംശയം പൊന്തിവന്നേക്കും. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾ എത്രവരെ ആദ്ധ്യാത്മികവികാസത്തിനു സഹായകമായി ഭവിക്കും? വെറും ബാഹ്യമായ അനുഷ്ഠാനങ്ങളെയെല്ലാം ശ്രീരാമകൃഷ്ണദേവൻ ഉമിയോടാണു് ഉപമിച്ചിരിക്കുന്നതു്. വിത്തിന്റെ സ്ഥാനം ഉമിയ്ക്കകത്താണല്ലൊ. സസ്യമായി രൂപാന്തരപ്പെടുന്നതു് ഉമിയല്ലെന്നുള്ള കാര്യം വ്യക്തമാണു്. എന്നാൽ വിത്തു ശരിയാംവിധം മുളച്ചു വികസിക്കണമെങ്കിൽ വിത്തിനെ ഉമിയിൽനിന്നു് അടർത്തിമാററാതിരിക്കണം. ആദ്ധ്യാത്മികമായ ജീവിതത്തിന്നടിസ്ഥാനം നിശ്ചയമായും ബാഹ്യമായ ആചാരങ്ങളോ അനുഷ്ഠാനങ്ങളോ അല്ലതന്നെ. ആദ്ധ്യാത്മികമായി വികാസംപ്രാപിക്കുന്നതോടെ അവ താനെ പൊഴിഞ്ഞു പൊയ്ക്കൊള്ളുമെന്നതു് നിർവ്വിവാദമാണു്. എന്നാൽ ആരംഭഘട്ടത്തിൽ ഇത്തരം അനുഷ്ഠാനങ്ങളുടെ പരിലാളനയും അഭ്യാസവും ഒരു സാധകനിൽ കവിഞ്ഞ സ്വാധീനം ചെലുത്താതിരിക്കയില്ല.

പൗരാണികഭാരതത്തിലെ വർണ്ണാശ്രമധർമ്മങ്ങളിലും ലോകത്തിന്റെ ഇതരഭാഗങ്ങളിൽ അംഗീകരിച്ചിട്ടുള്ള സാമൂഹ്യാചാരങ്ങളിലും ഉള്ള ഒട്ടുമിക്ക സിദ്ധാന്തങ്ങളും ആദ്ധ്യാത്മികജീവിതത്തിനു് അടിത്തറ പാകുവാൻ സഹായകമായിട്ടുള്ളവയാണു്. ആദ്ധ്യാത്മികമായി വികാസം പ്രാപിക്കുന്നതോടെ ഒരുവൻ പ്രസ്തുത നിബന്ധനകളെ അതിജീവിച്ചേയ്ക്കാം എന്നുവെച്ചു് തുടക്കത്തിൽത്തന്നെ ആരും ഇത്തരം നിബന്ധനകളെ ഉപേക്ഷിക്കാതിരിക്കണം. കാരണം സാധനകളെ ബലമായി ഉപേക്ഷിക്കുന്നവൻ ഞെക്കിപ്പഴുപ്പിച്ച മാമ്പഴത്തെപ്പോലുള്ളവനായിരിക്കും. ഭക്തിയുടെ വളർച്ചയ്ക്കു സഹായകമാകുന്ന അനുഷ്ഠാനങ്ങളിൽ വിഗ്രഹാരാധനയ്ക്കും തീർത്ഥയാത്രകൾക്കും അതിപ്രധാനമായ ഒരു സ്ഥാനമുണ്ടു്. ആരംഭത്തിൽ ഒരു കുട്ടി വലിയ അക്ഷരത്തിൽ കുത്തിക്കുറിച്ചു് എഴുതാൻ പഠിക്കുന്നതുപോലെ ഒരു സാധകൻ തുടക്കത്തിൽ വിഗ്രഹങ്ങളിലും രൂപങ്ങളിലും മനസ്സുറപ്പിച്ചുകൊണ്ടു് ശ്രദ്ധയെ ദൃഢപ്പെടുത്താൻ തുനിയണം. മാത്രവുമല്ല ഒരു യഥാർത്ഥഭക്തനു് ഒരു ഈശ്വരവിഗ്രഹം ഈശ്വരനെ സംബന്ധിച്ച ജ്ഞാനം വെളിപ്പെടുത്തിക്കൊടുക്കാതിരിക്കയില്ല. എന്തുപോലെയെന്നാൽ പഴത്തിന്റെ ആകൃതിയിലുള്ള കളിപ്പാട്ടം യഥാർത്ഥമായ പഴത്തിന്റെയും കളിക്കോപ്പായി ഉപയോഗിക്കുന്ന ആനക്കുട്ടി ജീവനുള്ള ആനയുടെയും രൂപത്തെ അനുസ്മരിപ്പിക്കുമല്ലോ. ബഹുഭൂരിപക്ഷം ആളുകളെ സംബന്ധിച്ചും ആദ്ധ്യാത്മികവികാസത്തിനു് വിഗ്രഹാരാധന ഒഴിച്ചുകൂടാൻ വയ്യാത്ത ഒന്നാണു്. ഭക്തിയുടെ സ്ഫുലിംഗങ്ങൾ മനസ്സിൽ ഉൾക്കൊണ്ടിട്ടുള്ള ഒരുവനെ പുണ്യസ്ഥലങ്ങൾ സഹായിക്കാതിരിക്കയില്ല. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്:

''ആദ്ധ്യാത്മികതഅന്തരംഗത്തിൽപ്രാപിച്ചുകഴി ഞ്ഞ ഒരുവൻ പുണ്യസ്ഥലങ്ങളിലും അതു കണ്ടെത്താതിരിക്കയില്ല.'' ആദ്ധ്യാത്മികമായി വളർച്ച്യുണ്ടാകണമെന്നു് ഇച്ഛിച്ചു തീർത്ഥയാത്ര നടത്തുന്നവരെ ഉദ്ദേശിച്ചു് അദ്ദേഹം അഭിപ്രായപ്പെടുകയാണു്: ''പശുക്കൾ പുല്ലു തിന്നതിനുശേഷം ഒരിടത്തു ശാന്തമായി കിടക്കുകയും പിന്നീടു് തിന്ന പുല്ലു് അയവിറക്കുകയും ചെയ്യുന്നതുപോലെ പുണ്യസ്ഥലങ്ങൾ ദർശിച്ച ഒരുവൻ പിന്നീടു് ശാന്തമായ ഒരിടത്തിരുന്നുകൊണ്ടു് അവിടെ കണ്ട പാവനമായ കാര്യങ്ങളെപ്പററി ചിന്തിക്കണം. തീർത്ഥയാത്ര കഴിഞ്ഞു മടങ്ങിവന്നാൽ പിന്നീടുള്ള കാലം സുഖഭോഗങ്ങളിലേയ്ക്കു തിരിഞ്ഞുപോകാതിരിക്കുകയും ഉന്നതമായ ചിന്തകളിൽനിന്നു മനസ്സിനെ അകററിമാററാതിരിക്കുകയും വേണം.''

ഭൗതികവസ്തുക്കളുടെ മായാവിലാസങ്ങളിൽ അകപ്പെടാതിരിക്കണമെന്നു ഭഗവാൻ ആദ്ധ്യാത്മികസാധനകൾ അനുഷ്ഠിക്കുന്നവരോടു് പ്രത്യേകം ഉപദേശിക്കുന്നുണ്ടു്. മായയുടെ മാസ്മരശക്തിയിൽ ഭ്രമിച്ചുവശാകുന്നവരുടെ മനസ്സു് അത്തരം ശക്തിയിൽ കുരുങ്ങിപ്പോകും. അവർക്കു് ആദ്ധ്യാത്മികതയുടെ ഉന്നതമണ്ഡലത്തിലേയ്ക്കു് എത്തിച്ചേരുക സാധ്യമല്ല. അദ്ഭുതസിദ്ധികളുടെ പ്രഭാവം എത്രയോ തുച്ഛമായതാണു്. വെള്ളത്തിനു മീതെ നടന്നുകൊണ്ടു് പുഴ മുറിച്ചുകടക്കണമെങ്കിൽ ഒരുവനു പതിന്നാലു വർഷത്തെ അഭ്യാസം വേണ്ടിവന്നേക്കും. എന്നാൽ അതേ കാര്യം ഒരു കടത്തുകാരനു് സ്വല്പം പൈസ കൊടുത്താൽ സാധിക്കാവുന്നതേയുള്ളൂ. അദ്ഭുതസിദ്ധികളെ അവലംബിക്കുന്നതു് അപകടം കൂടിയാണു്. ഇന്ദ്രിയങ്ങളുടെ മേൽ ശരിയായ നിയന്ത്രണം കിട്ടിയിട്ടില്ലാത്തവർ നിശ്ചയമായും അവയെ ദുരുപയോഗപ്പെടുത്താതിരിക്കയില്ല. സിദ്ധികളുടെ പിന്നാലെ പോകുക എന്നതു് ആദ്ധ്യാത്മികമായ സാധനകൾ അനുഷ്ഠിക്കുന്നവരെ സംബന്ധിച്ചു് വലിയൊരു അവിവേകമായിരിക്കും. ഇത്തരം ശക്തി ലഭിക്കുന്നതിനായി ഈശ്വരനോടു് പ്രാർത്ഥിക്കുന്നതു് ഒരു മനുഷ്യൻ രാജസന്നിധിയിൽ ചെന്നു് അദ്ദേഹത്തോടു് ഒരു മത്തങ്ങക്കുവേണ്ടി യാചിക്കുന്നതിനു സമാനമാണു് എന്നാണു് ശ്രീരാമകൃഷ്ണൻ പറയാറുള്ളതു്.

ആത്മീയസാധനകളനുഷ്ഠിക്കുന്നവർക്കു മാർഗ്ഗതടസ്സമുണ്ടാക്കുന്ന മറെറാന്നുണ്ടു്: ഇടുങ്ങിയതും അന്ധവുമായ ചിന്താഗതി. മതപരമായി അന്ധത നിറഞ്ഞ ഒരുവൻ ഒരു നായയേക്കാൾ നീചനായി ഭവിക്കുന്നു. ഏതു കുപ്പായം ധരിച്ചവനായാലും തന്റെ യജമാനനെ തിരിച്ചറിയുന്നതിന്നു് ഒരു നായയ്ക്കു വിഷമമുണ്ടാകുകയില്ല. എന്നാൽ ഒരു മതാന്ധന്നു് അയാൾക്കു പരിചയമില്ലാത്ത പേരുകൊണ്ടോ ഭാവനകൊണ്ടോ ചിത്രീകരിക്കപ്പെടുന്ന സ്വന്തം ഭഗവാനെ തിരിച്ചറിയാൻ കഴിയാതെപോകുന്നു. സർവ്വമതങ്ങളും അർത്ഥമാക്കുന്നതു് ഒരേ ഒരു സച്ചിദാനന്ദത്തെത്തന്നെയാണു്. ഒന്നു് 'അള്ളാ' എന്ന പേരിലായിരിക്കാം. മറെറാന്നു് ''ഭഗവാൻ'' എന്നോ ''ഹരി'' എന്നോ ''ബ്രഹ്മൻ'' എന്നോ ഉള്ള പേരിലാകാം. ഒരു തടാകത്തിൽനിന്നു പുറപ്പെടുന്ന നാനാ കൈവഴികളിലും ഒരേ വെള്ളംതന്നെയാണു് ഒഴുകുന്നതെന്നതുപോലെ മതങ്ങളെല്ലാം ഒരേ ഈശ്വരനിലേയ്ക്കുള്ള വിവിധവഴികളാണെന്നറിയുന്നവരാണു് യഥാർത്ഥമതനിഷ്ഠർ. ഈശ്വരനെസ്സംബന്ധിച്ച ശരിയായ ജ്ഞാനമില്ലായ്മയാണു് മതത്തെച്ചൊല്ലിയുള്ള അന്ധതയും അതുമൂലമുള്ള ലഹളകളും ഉണ്ടാകുവാൻ കാരണം. ഒരു സാധകന്റെ ശരിയായ സമീപനം ഭിന്നമതങ്ങളിലുള്ള സത്യങ്ങളുടെ പേരിൽ മത്സരിക്കാതിരിക്കുക എന്നതായിരിക്കും. മററുമതത്തിൽ പെട്ടവരുടെ വിശ്വാസപ്രമാണങ്ങളെ ആദരിച്ചുകൊണ്ടുതന്നെ തന്റെ മാർഗ്ഗത്തിൽക്കൂടി ചരിക്കുവാൻ സാധിക്കും. 'ഒരു ഹിന്ദുകുടുംബത്തിലെ വധുവിനെ നോക്കിയിട്ടുണ്ടോ ?' ശ്രീരാമകൃഷ്ണദേവൻ പറയുകയാണു്: ''അവൾ ഭർത്താവിന്റെ പിതാവിനേയും മാതാവിനേയും കുടുംബത്തിലുള്ള മറെറല്ലാവരേയും ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്യും. എന്നാൽ അതേ സമയം സ്വന്തം ഭർത്താവിനെ പ്രത്യേകമായി സ്നേഹിക്കുകയുംചെയ്യും. ഇതുപോലെതന്നെ നിങ്ങളുടെ ഇഷ്ടദേവനിൽ ഉള്ള വിശ്വാസത്തെ ദൃഢപ്പെടുത്തുക. അതോടൊപ്പം മററുള്ളവരുമായി ശണ്ഠയ്ക്കു പോകാതിരിക്കുകയും അവരെ ബഹുമാനിക്കുകയും ചെയ്യുക. കാരണം അവരെല്ലാംതന്നെ ഒരേ ഒരു ഈശ്വരനെയാണു് ആരാധിക്കുന്നതു്.''

ദാനം ചെയ്യലും സഹായിക്കലും, അഹ്നി ക്കുന്നവക്കാകമ്പോഠം, അവ ആദ്ധ്യാത്മികജീവി തത്തെ വളത്താൻ പര്യാപ്തമാകും. അഹങ്കാര ചിന്തയോടുകൂടിയും ദാക്ഷിണ്യം കാണിക്കുക യാണെന്ന ഭാവനവെച്ചും ആരും സേവനകർമ്മ ങ്ങഠം നിവ്ഹിക്കരുതു്. എത്രതന്നെ നിസ്സാര മായ വസ്തുവായാലും ഈശ്വരൻ സവ്ത്തിലും കുടികൊള്ളുന്നുണ്ടെന്ന സത്യം ഒരു ആദ്ധ്യാത്മിക പുരുഷൻ പ്രത്യേകം കണക്കിലെടുക്കണം. അതു പോലെതന്നെ തികച്ചും വിനയത്തോടുകൂടിയു ള്ള സേവനം സവ്പ്രകാരേണയും ഈശ്വരനെ ആരാധിക്കുകയാണെന്ന ഭാവനയോടെയായിരി ക്കണം. ഒരു സാധകൻ സഹനശക്തി വളത്തി യെടുക്കണം. ഒരു ഇരുമ്പുപണിക്കാരൻെറ അട കല്ല നോക്കൂ. കൂടമെടുത്തു് അതിശക്തിയായി ആഞ്ഞടിച്ചാലും അടകല്ല തൻെറ സ്ഥാനത്തു നിന്നു് അല്പംപോലും ഇളകുകയില്ല. ഇതിൽ നിന്നു് മനുഷ്യൻ സഹനശക്തിയേയും ക്ഷമാ ശീലത്തേയും കണ്ടുപഠിക്കണം. ഒരു സാധകൻ അച്ചടക്കമുള്ളവനായിരിക്കണം. അവൻെറ വിശ്വാസത്തേയും അഭിപ്രായത്തേയും മററുള്ള വരിൽ നിബ്ബന്ധമായി ചെലുത്തരുതു്. ഈശ്വര സേവയ്ക്കുവേണ്ടിയുള്ള അവൻെറ സവ്കൃത്യങ്ങളും രഹസ്യമായിത്തന്നെ നിവ്ഹിക്കപ്പെടണം. മററുള്ളവരുടെ മുമ്പിൽ സ്വയം വിളംബരം ചെയ്യരുതു്.

അഹംഭാവം ഒരുവനെ അധഃപതനത്തി ലേയ്ക്കു നയിക്കുന്നു. യഥാത്ഥമായ മഹത്ത്വത്തി ൻെറ ലക്ഷണം വിനയമാണു്. ഫലങ്ങഠം നിറ ഞ്ഞു നില്ക്കുന്ന വൃക്ഷത്തെ നോക്കുക. അതു തല കുനിച്ചുകൊണ്ടു നിൽക്കുന്നു. അതേ പ്രകാരത്തി ലായിരിക്കണം ഒരു ആദ്ധ്യാത്മികമനുഷ്യൻെറ യും നിലപാടു്. വിനയാന്വിതനായി വത്തി ക്കുക. വിനയസ്വഭാവം എന്നതുകൊണ്ടു് ആത്മാ ഭിമാനം കളഞ്ഞുകളിക്കുക എന്നത്ഥമില്ല. സ്വന്തം ആത്മാവിനെക്കുറിച്ചു് അഭിമാനം കൊ ള്ളുന്നവന്നേ ഉന്നതി ഉണ്ടാവുകയുള്ളൂ.

സരളസ്വഭാവം ഉള്ളവനായിരിക്കണം ഒരു യഥാത്ഥസാധകൻ. എന്നാൽമാത്രമേ അയാ ളിൽ ആദ്ധ്യാത്മികത നിഷ്പ്രയാസം ഫല വത്താകുകയുള്ളൂ. ലളിതസ്വഭാവം ഉള്ളവരിൽ മാത്രമേ ഈശ്വരൻ സ്വന്തം സ്വഭാവത്തെ പ്രകാ ശിപ്പിക്കുകയുള്ളൂ. എന്നാൽ ഇത്തരം നിദ്ദേശ ങ്ങളോടൊപ്പംതന്നെ ഭഗവാൻ ശ്രീരാമകൃഷ്ണ ദേവൻ ഇങ്ങനെയും ഓർമ്മിപ്പിക്കുന്നുണ്ടു്: ''നിങ്ങഠം ഭക്തന്മാരായിത്തീരണം; ഭക്തിയുടെ കാര്യത്തിൽ ഒരു തരത്തിലും ക്ലൈബ്യത കലന്ന വരായിത്തീരരുതു്.''

ഒരു ഭക്തൻ സ്വന്തം കുടുംബത്തോടു് അനാ ദരം കാണിക്കരുതു്. നമുക്കു തിരിച്ചുകൊടുക്കേ ണ്ട പല ഋണബാധ്യതകളുമുണ്ടു് — ദേവന്മാരോ ടുള്ള കടം, ഋഷിമാരോടുള്ള കടം, മാതാപിതാ ക്കളോടുള്ള കടം, മുതലായവ. ഒരു മനുഷ്യനെ സംബന്ധിച്ചാണെങ്കിൽ അയാഠംക്കു് ഏററവും കടപ്പാടുള്ള വ്യക്തികഠം അവൻെറ മാതാവും പിതാവുമാണു്. അവരെ തൃപ്തിപ്പെടുത്താതെ ഒരു വിധത്തിലുള്ള ഭക്തികർമ്മവും ഫലവത്താ വുകയില്ല. സന്ന്യാസം സ്വീകരിച്ച അവസര ത്തിൽ തൻെറ മാതാവിൻെറ മനസ്സിനെ വ്രണ പ്പെടുത്താതിരിക്കാൻ ശ്രീശങ്കരനും ചൈതന്യ ദേവനും മററും പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. ജീവിതകാലത്തു മാതാപിതാക്കളെ സംരക്ഷി ക്കുന്ന കാര്യത്തിൽ ആരും ഒരു വീഴ്ചയും വരുത്ത രുതു്. മരണാനന്തരം അവക്കുവേണ്ടിയുള്ള പിതൃ കർമ്മങ്ങഠം യഥാവിധി നടത്തണം. ഒരാഠം ഈശ്വരനെ ഓത്തു മുഴുഭ്രാന്തനായി മാറുന്ന അവ സരത്തിൽ മാത്രമേ ഋണമുക്തനായിത്തീരുന്നു ള്ളൂ. അപ്പോഠം അയാളെ സംബന്ധിച്ച പിതാവു് ആരു്? അമ്മ ആരു്? ബന്ധുക്കഠം ആരു്? എന്ന നിലവരും. ഭക്തികൊണ്ടു് മറെറല്ലാം മറക്കുവാൻ സാധിക്കുന്ന ഒരുവന്നു്കടപ്പാടു് എന്നൊന്നില്ലതന്നെ. സവ്ബാധ്യതകളിൽ നിന്നും അയാഠം മുക്തനായിത്തീരുന്നു. മററുള്ള വർ ഏററവും പ്രിയമായി കരുതുന്ന ശരീരത്തെ ത്തന്നെ സ്വയം ഓക്കാതെ പോകുന്നു.

ഒരു സാധകൻ ശരീരത്തോടുള്ള ആസക്തി ഉപേക്ഷിക്കണമെങ്കിലും ആദ്ധ്യാത്മികസാധന കളനുഷ്ഠിക്കുന്നതിന്നുള്ള ഒരു ഉപാധിയാണെന്ന ചിന്തവെച്ചു ശരീരത്തെ യോഗ്യമാംവിധം പരി രക്ഷിക്കേണ്ടതാണു്. ശരീരത്തെ ബാധിക്കുന്ന സവ്പീഡകളെയും കഷ്ടപ്പാടുകളെയും സഹന ശക്തിയോടെ നേരിടണം. അവയെല്ലാം നാം ഈ ദേഹം ഉപയോഗിക്കുന്നതിന്നു കൊടുക്കേണ്ടി വരുന്ന വാടകയായി പരിഗണിച്ചാൽ മതി. തന്നെയുമല്ല കഷ്ടപ്പാടുകഠം മനുഷ്യമനസ്സിനെ ശുദ്ധീകരിച്ചെടുക്കാൻ പര്യാപ്തമാകും. കാരിരു

മ്പു അടിക്കടി പഴപ്പിച്ചു കൂടംകൊണ്ടു് അടിച്ചു പാകപ്പെടുത്തിയെടുത്താൽ തുരുമ്പുകയറാത്ത ശുദ്ധമായ ഇരുമ്പായി (സ്റ്റീൽ) രൂപാന്തരപ്പെടുന്നതുപോലെ സാധാരണമനുഷ്യൻ നിർമ്മല ചിത്തനും ലളിതസ്വഭാവനുമായിത്തീരുകയും അങ്ങനെ ഈശ്വരസന്നിധാനത്തിലേയ്ക്കു പ്രവേശിക്കാൻ യോഗ്യനായി മാറുകയും ചെയ്യണമെങ്കിൽ അവൻ ക്ലേശങ്ങളുടെ തീച്ചൂളയിൽ കിടന്നും ചുററുപാടുകളിൽനിന്നു നേരിടുന്ന പീഡകളിൽ പെട്ടും സ്വയം പക്വത പ്രാപിക്കേണ്ടതായിട്ടുണ്ടു്.

ഒരു ഉപാസകൻ ഇന്ദ്രിയങ്ങൾക്കു് അടിമയാകാതിരിക്കാനും മോഹങ്ങളെ അതിജീവിക്കാനും പരമാവധി പരിശ്രമിക്കേണ്ടതുണ്ടു്. ആസക്തി, വിദ്വേഷം തുടങ്ങിയ വികാരങ്ങളെ എങ്ങനെ കീഴടക്കാമെന്നതിന്നു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ നിർദ്ദേശം നൽകുന്നുണ്ടു്: ''ലൌകികകാര്യങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തുമ്പോൾ വികാരങ്ങളെ നാം ശത്രുക്കളായി കാണണം. എന്നാൽ ദൈവികകാര്യങ്ങൾക്കു വേണ്ടി തിരിച്ചുവിടപ്പെടുമ്പൊഴോ അവ മനുഷ്യരുടെ ഉത്തമസുഹൃത്തുക്കളായി രൂപാന്തരപ്പെടും. ഈശ്വരനിലേയ്ക്കു തിരിഞ്ഞുപോകുന്ന വികാരങ്ങൾ നമ്മെ ഈശ്വരസന്നിധിയിലേയ്ക്കു നയിക്കാതിരിക്കയില്ല. അപ്പോൾ ലൌകികസുഖങ്ങളിലേയ്ക്കു പാഞ്ഞുകൊണ്ടിരിക്കുന്ന ആസക്തികളെ നാം ഈശ്വരനികടത്തിലേയ്ക്കു തിരിച്ചുവിടണം. മററുള്ളവരോടു് നമുക്കുണ്ടാവുന്ന അരിശം ഈശ്വരൻ തൻെറ ചൈതന്യം എന്തുകൊണ്ടു നമുക്കു കാണിച്ചു തരുന്നില്ലെന്ന കാരണത്തിന്മേൽ ഈശ്വരനിലേയ്ക്കു തിരിയണം. ഇങ്ങനെ വേണം നമുക്കുണ്ടാകുന്ന വികാരങ്ങളെ നാം കൈകാര്യം ചെയ്യാൻ. വികാരങ്ങളെ ഒരു തരത്തിലും ഇല്ലാതാക്കാൻ സാധ്യമല്ല. അവയെ സംസ്കരിച്ചെടുക്കാനേ പററൂ.''

യാതൊരു വിട്ടുവീഴ്ചയുംകൂടാതെ രണ്ടു ഗുണങ്ങൾ പാലിക്കേണ്ടതുണ്ടെന്നു് ശ്രീരാമകൃഷ്ണദേവൻ നമ്മെ ഉപദേശിക്കുന്നു. അതായതു ബ്രഹ്മചര്യവും സത്യവും. സത്യത്തിൻെറ അന്തസ്സത്ത തന്നെ ഈശ്വരപ്രേമംമൂലം ആദ്ധ്യാത്മികതയിലേയ്ക്കു വെമ്പൽകൊള്ളുക എന്നതാണു്. സത്യപാലനത്തിന്നു സർവ്വഥാ നാം തെയ്യാറല്ലെങ്കിൽ ആദ്ധ്യാത്മികമായ വികാസം അസാദ്ധ്യമായിത്തീരും. സത്യപാലനത്തിൽക്കൂടി മാത്രമേ ഈശ്വരസാക്ഷാത്കാരം സാധ്യമാവുകയുള്ളൂ. സത്യം അനുഷ്ഠിക്കുക എന്നതുതന്നെ തപസ്സാണു്. ചിന്തയും വാക്കും പ്രവൃത്തിയും അന്യോന്യം പൊരുത്തപ്പെടുത്തുക എന്നതു് ആദ്ധ്യാത്മികമായ ജീവിതം നയിക്കുന്നതിന്നു് അത്യന്താപേക്ഷിതമാണു്. അതുപോലെയുള്ള പ്രാധാന്യം ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിനുമുണ്ടു്. ലൈംഗികമാംസദാഹം മനസ്സിനെ മലിനപ്പെടുത്തും; ശക്തിയെ ദുരുപയോഗപ്പെടുത്തും. അതുകൊണ്ടു് ആദ്ധ്യാത്മികജീവിതത്തിൻെറ ശ്രേഷ്ഠഫലങ്ങൾക്കുവേണ്ടി യത്നം ചെയ്യുന്നവർക്കു് ഈ രണ്ടു ഗുണങ്ങളും കൂടിയേ കഴിയൂ.

ആദ്ധ്യാത്മികമായ സാധനകൾ അനുഷ്ഠിക്കുന്ന ഒരുവൻ സ്വീകരിക്കുന്ന മാനസികവും ധാർമ്മികവുമായ ഈ പരിശീലനങ്ങൾ എല്ലാം ഭക്തിനിർഭരമായ ഒരു ജീവിതസൗധം കെട്ടിപ്പടുക്കുന്നതിന്നുള്ള അടിത്തറ പാകലാണു്. അതുകൊണ്ടു് പ്രാർത്ഥനയ്ക്കും ഭക്തിദായകങ്ങളായ മററു പ്രക്രിയകൾക്കും അതിപ്രധാനമായ ഒരു സ്ഥാനം കല്പിക്കേണ്ടിവരും. ഈശ്വരസ്വരൂപത്തെപ്പററി വ്യക്തമായ ധാരണയോ വിശ്വാസമോ ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നുവെച്ചു് അതുവരെ പ്രാർത്ഥനാസ്വഭാവം വളർത്തിയെടുക്കുന്ന കാര്യത്തിൽ ആരും വിമുഖരാകേണ്ടതില്ല. ഈശ്വരൻ സരൂപനോ അരൂപനോ എന്ന കാര്യത്തെക്കുറിച്ചു സംശയം നീങ്ങിക്കിട്ടിയിട്ടില്ലാത്തവരോടു് ശ്രീരാമകൃഷ്ണഭഗവാൻ ഇങ്ങനെ പ്രാർത്ഥിക്കണമെന്നുപദേശിക്കുന്നു: ''അല്ലയോ ജഗന്നിയന്താവേ! അങ്ങു രൂപത്തോടുകൂടിയവനോ അല്ലാത്തവനോ എന്നുള്ള യഥാർത്ഥജ്ഞാനം എനിക്കു് ഇല്ല. എങ്ങനെയുള്ളവനായാലും അങ്ങു് എന്നിൽ കാരുണ്യമുള്ളവനായിരിക്കേണമേ. അങ്ങയുടെ സ്വരൂപം എനിക്കു വെളിപ്പെടുത്തിത്തരേണമേ.'' സമൂഹത്തിൻെറ അപ്പപ്പോഴത്തെ ഭാവനയനുസരിച്ചു ജഗദീശ്വരന്നു വിവിധഭാവങ്ങളും രൂപങ്ങളും ആളുകൾ കല്പിച്ചേക്കാം. അത്തരം രൂപഭാവങ്ങളിൽ അവർ തുറന്ന വിശ്വാസക്കാരല്ലാത്തവരുമായേക്കാം. എന്നിരിക്കിലും ലോകത്തെ സൃഷ്ടിക്കുകയും നയിക്കുകയും ചെയ്യുന്ന ദൈവികമായ ശക്തിയിൽ വിശ്വസിക്കുന്ന ഒരുവനിൽ ഈശ്വരൻ അദ്ദേഹത്തിൻെറ കാരുണ്യം പൊഴിക്കാതിരിക്കുകയില്ല. അത്തരത്തിലുള്ള

ഭക്തിരസായനം_6

# ജ്ഞാനവും ഭക്തിയും വൈരാഗ്യവും

വൈശ്രവണത്തു് രാമൻനമ്പൂതിരി

മുക്തിയിൽപോലും ആഗ്രഹമില്ലാത്ത പരവൈരാഗ്യം പ്രാപിക്കുമ്പോഠം പരമാനന്ദമൂത്തിയായ സവ്വേശ്വരനിൽ പ്രേമത്തിൻെറ പരമകാഷ്ഠയെ പ്രാപിക്കും. ശ്രീമദ്ഭാഗവതത്തിൽ വൃത്രൻ പറയുന്നതു് നോക്കുക:

അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം 6. 11. 12.

ഹേ ചെന്താമരക്കണ്ണാ, ചിറകു മുളയ്ക്കാത്ത ചെറിയ പക്ഷിക്കുഞ്ഞുങ്ങഠം തങ്ങളുടെ മാതാവിനെ എന്നപോലെയും വിശന്നുവലഞ്ഞ പശുക്കുട്ടികഠം തങ്ങളുടെ തള്ളയുടെ മുലപ്പാലിനെ എന്നപോലെയും പതിവ്രത വളരെക്കാലമായി വിദേശത്തുപോയ തൻെറ പ്രാണനാഥനെ എന്നപോലെയും എൻെറ മനസ്സു് അവിടുത്തെ ജഗന്മോഹനസ്വരൂപം ദശിക്കുവാനാഗ്രഹിക്കുന്നു. ഈ ദിവ്യപ്രേമസിദ്ധിക്കു് ജ്ഞാനവൈരാഗ്യങ്ങഠം സഹായകങ്ങളാണു്. അതുകൊണ്ടു് അവ സാധകൻ സംപാദിക്കേണ്ടതുമാണു്. ശ്രീമദ് ഭാഗവതം ഇതു് സ്പഷ്ടമാക്കിയിരിക്കുന്നതു് നോക്കുക:

അസേവയാഽയം പ്രകൃതേർഗ്ഗുണാനാം
ജ്ഞാനേന വൈരാഗ്യവിജൃംഭിതേന
യോഗേന മയ്യപ്പിതയാ ച ഭക്ത്യാ
മാം പ്രത്യഗാത്മാനമിഹാവരുന്ധേ. (3. 25. 27)

സാധകൻ പ്രകൃതിവികാരങ്ങളായ വിഷയങ്ങളുടെ ത്യാഗംകൊണ്ടും സാക്ഷാത്ക്കാരപയ്യവസായിയായ ജ്ഞാനംകൊണ്ടും അഷ്ടാംഗയോഗംകൊണ്ടും എന്നിൽ അപ്പിക്കപ്പെട്ട ഭക്തികൊണ്ടും സവ്വത്ര പ്രത്യഗാത്മാവായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന എന്നെ ഇവിടെവെച്ചുതന്നെ പ്രാപിക്കുന്നു.

ജ്ഞാനവൈരാഗ്യയുക്തേന
ഭക്തിയോഗേന യോഗിനഃ
ക്ഷേമായ പാദമൂലം മേ
പ്രവിശന്ത്യകുതോഭയം (3. 25. 43.)

സാധകന്മാർ ജ്ഞാനവൈരാഗ്യങ്ങളോടുകൂടിയ ഭക്തികൊണ്ടുതന്നെ അഭയസ്ഥാനമായ എൻെറ ശ്രീപാദമൂലത്തെ ക്ഷേമാത്ഥം ഭജിക്കുന്നു. ഭക്തി അംഗിയാണെന്നും ജ്ഞാനവൈരാഗ്യങ്ങഠം അംഗങ്ങളാണെന്നും ഇതുകൊണ്ടു് കാണിച്ചു.

ഇത്യച്യുതാംഘ്രിം ഭജതോഽനുവൃത്ത്യാ
ഭക്തിർവിരക്തിർഭഗവത്പ്രബോധഃ
ഭവന്തി വൈ ഭാഗവതസ്യ രാജം-
സ്തതഃ പരാം ശാന്തിമുപൈതി സാക്ഷാത്.
(11. 2. 43)

ഇപ്രകാരം നിരന്തരം ശ്രീപാദസേവ ചെയ്യുന്ന ഭാഗവതന്നു് പരാഭക്തിയും പരമവിരക്തിയും സാക്ഷാത്ക്കാരവും ഒന്നിച്ചുതന്നെ ഉണ്ടാവുന്നു. അനന്തരം പരമശാന്തി പ്രാപിക്കുകയും ചെയ്യുന്നു.

തന്തിരുവടി ഉദ്ധവരോടു് അരുളിച്ചെയ്യുന്നു:

ജ്ഞാനിനസ്ത്വഹമേവേഷ്ടഃ
സ്വാത്ഥോ ഹേതുശ്ച സമ്മതഃ
സ്വഗ്ഗശ്ചൈവാപവഗ്ഗശ്ച
നാന്യാത്ഥോ മദൃതേ പ്രിയഃ. (11. 19. 2)

---

ഒരു വിശ്വാസി വ്യാകുലചിത്തനായി പ്രാത്ഥിക്കും: ''അല്ലയോ ജഗത്പിതാവേ! എനിക്കു് അങ്ങയുടെ രൂപം മനസ്സിലാകുന്നില്ല. അങ്ങയുടെ യഥാത്ഥസ്വരൂപം മനസ്സിലാക്കിത്തരാൻ ദയ ചെയ്താലും.'' ഭക്തിഭാവന ഈ രൂപത്തിൽ സൃഷ്ടിച്ചെടുക്കാൻ കഴിഞ്ഞാൽ സാധകന്നുണ്ടാകാവുന്ന അപകടങ്ങഠം വളരെയേറെ കുറഞ്ഞുകിട്ടും. മനസ്സാകുന്ന ദിങ്നിണ്ണയസൂചി ചാഞ്ചല്യമില്ലാതെ എപ്പോഴും ഈശ്വരൻെറ നേക്കു തിരിച്ചുവെച്ചുകൊണ്ടിരുന്നാൽ ജീവിതമാകുന്ന കപ്പലിനെ അപകടമേഖലയിൽ കുടുങ്ങാതെ സുരക്ഷിതമായി നമുക്കു മുന്നോട്ടു കൊണ്ടുപോകാൻ കഴിയും. സംശയമില്ല.

വിവത്തനം: പി. അച്യുതൻനായർ.

സാക്ഷാത്ക്കാരസമ്പന്നനായ ജ്ഞാനിക്ക് ഞാൻതന്നെയാണ് ഇഷ്ടമായ ഫലവും സാധനവും സ്വർഗ്ഗവും അപവർഗ്ഗവുമെല്ലാം. ഞാനൊഴിച്ച് ജ്ഞാനിക്കു മറെറാന്നും പ്രിയപ്പെട്ടതായിട്ടില്ല.

ജ്ഞാനവിജ്ഞാനസംപന്നാഃ
പദം ശ്രേഷ്ഠം വിദുർമമ
ജ്ഞാനീ പ്രിയതമോഽതോ മേ
ജ്ഞാനേനാസൌ ബിഭർത്തി മാം. (11. 19.3)

ജ്ഞാനവിജ്ഞാനസമ്പന്നരാണ് എൻെറ ശ്രേഷ്ഠമായ പദം അറിയുന്നതു്. അതുകൊണ്ടു് ജ്ഞാനി എനിക്കു് ഏററവും പ്രിയപ്പെട്ടവനാകുന്നു. ജ്ഞാനി ജ്ഞാനംകൊണ്ടു് എന്നെ സദാ ധരിക്കുന്നു.

ജ്ഞാനനിവൃത്യമായ അജ്ഞാനം എങ്ങനെയുള്ളതാണെന്നു കാണിക്കുന്നു:

ത്വയ്യുദ്ധവാശ്രയതി യസ്ത്രിവിധോ വികാരോ
മായാന്തരാപതതി നാദ്യപവർഗ്ഗയോര്യത്
ജന്മാദയോഽസ്യ യദമീ തവ തസ്യ കിം സ്യുഃ
ആദ്യന്തയോര്യദസതോഽസ്തി തദേവ മധ്യേ.
(11. 19. 7.)

ഹേ ഉദ്ധവ, ആധ്യാത്മികം, ആധിദൈവികം, ആധിഭൌതികം ഇപ്രകാരം യാതൊരു വികാരം തോന്നപ്പെടുന്നുവോ അതു് വെറും മായയാകുന്നു. എന്തെന്നാൽ ഈ വികാരങ്ങൾ രജ്ജുവിൽ സർപ്പമെന്നപോലെ മധ്യകാലത്തു മാത്രം കാണപ്പെടുന്നു. ആദിയിലും അന്തത്തിലും ഇല്ല. പിന്നെ പ്രപഞ്ചത്തിന്നു് ഈ ജന്മാദികൾ ഉണ്ടെന്നുവെച്ചാൽപോലും അതിൻെറ സാക്ഷിയായ അങ്ങേക്കു് അതുകൊണ്ടു് എന്താകുന്നു? കല്പിതവസ്തുവിൻെറ ആദ്യന്തങ്ങളിൽ എന്തുണ്ടോ അതു മാത്രമേ മധ്യത്തിലുമുള്ളു. രജ്ജുസർപ്പഭ്രമത്തിൽ സർപ്പമുണ്ടെന്നു തോന്നിയാലും വാസ്തവത്തിൽ അവിടെ സർപ്പമില്ലല്ലോ. അതുപോലെ കല്പിതവസ്തുക്കളുടെ ധർമ്മങ്ങൾ അധിഷ്ഠാനത്തെ ഒരിക്കലും ഒരു വിധവും ബാധിക്കുകയില്ലതന്നെ.

ഭഗവദ്ഭിന്നമായ സർവ്വവും മായാമയമായതിനാലും ദുഃഖരൂപമായതിനാലും ത്യാജ്യമാണ്. പ്രത്യഗഭിന്നനും പരമാനന്ദസ്വരൂപനുമായ തന്തിരുവടി മാത്രമേ സ്വീകാര്യനായുള്ളു. എന്നുള്ള അനുഭൂതിയാണ് ശരിക്കുള്ള ജ്ഞാനം. ഇതു് സിദ്ധിച്ച പുണ്യാത്മാവിന്നു് സർവ്വവും വാസുദേവാത്മകമായി പ്രകാശിക്കുന്നതിനാൽ പ്രേമം മുഴുവൻ തന്തിരുവടിയിൽ കേന്ദ്രീകരിക്കുന്നു.

തേഷാം ജ്ഞാനീ നിത്യയുക്ത
ഏകഭക്തിർവിശിഷ്യതേ
പ്രിയോ ഹി ജ്ഞാനിനോ-
ത്യർത്ഥമഹം സ ച മമ പ്രിയഃ. (ഗീത. 7. 17)

ആർത്താദിചതുർവ്വിധഭക്തന്മാരിൽവെച്ചു് വാസുദേവഃ സർവ്വമെന്ന ബോധമുള്ള ജ്ഞാനിയാണ് സർവ്വശ്രേഷ്ഠൻ. എന്തെന്നാൽ ജ്ഞാനി മറെറല്ലാം മിഥ്യയെന്നറിയുന്നതിനാൽ എന്നിൽ ഏകാന്തഭക്തിയോടുകൂടിയവനായിത്തീരും. ജ്ഞാനിക്കു് ഞാൻ ഏററവും പ്രിയപ്പെട്ടവനാകുന്നു. എനിക്കു് ആ പുണ്യാത്മാവും അപ്രകാരംതന്നെ. അപ്പോൾ ആ മഹാത്മാവിൻെറ ദ്രവീഭവിച്ച ഹൃദയത്തിൽ ഭഗവത്സ്വരൂപം സ്ഥായിയായി നിലനിൽക്കും. അപ്പോൾ മറെറാന്നിലേക്കും സക്തിയുടെ ഗന്ധം പോലും വരുകയില്ല.

ശ്രുതിപ്രത്യക്ഷമൈതിഹ്യ-
മനുമാനം ചതുഷ്ടയം
പ്രമാണേഷ്വനവസ്ഥാനാദ്
വികല്പാത് സ വിരജ്യതേ. (11. 19. 17.)

''നേഹ നാനാസ്തി കിഞ്ചന'' വാസ്തവത്തിൽ ഇവിടെ നാനാത്വമില്ലതന്നെ, എന്നിപ്രകാരമുള്ള ശ്രുതികൾകൊണ്ടും കാരണസത്തയല്ലാതെ കാര്യത്തിന്നു് പൃഥക്സത്തയില്ലെന്നു് മൃദ്ഘടാദികളിൽ പ്രത്യക്ഷമായതുകൊണ്ടും മഹാജനപ്രസിദ്ധികൊണ്ടും ശുക്തിരജതാദികളെ ദൃഷ്ടാന്തമാക്കിയുള്ള മിഥ്യാത്വാനുമാനം കൊണ്ടും പ്രപഞ്ചം ബാധിതമായതിനാൽ ആ ഏകാന്തഭക്തിസമ്പന്നനായ ജ്ഞാനി മിഥ്യാപ്രപഞ്ചത്തിൽനിന്നു് പരമവിരക്തനായിത്തീരുന്നു.

കർമ്മാണ്യാരഭമാണാനാം
ദുഃഖഹത്യൈ സുഖായ ച
പശ്യേത് പാകവിപര്യാസം
മിഥുനീചാരിണാം നൃണാം
നിത്യാർത്തിദേന വിത്തേന
ദുർലഭേനാത്മമൃത്യുനാ
ഗൃഹാപത്യാപ്തപശുഭിഃ
കാ പ്രീതിഃ സാധിതൈശ്ചലൈഃ.
ഏവം ലോകം പരം വിദ്യാ-
ന്നശ്വരം കർമ്മനിർമ്മിതം

സതുല്യാതിശയധ്വംസം
യഥാ മണ്ഡലവർത്തിനാം. (11. 3. 18–20)

''ദുഃഖശാന്തിക്കും സുഖപ്രാപ്തിക്കുംവേണ്ടി സദാ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന വിഷയലമ്പടരായവർക്ക് നേരേ വിപരീതഫലമാണ് വരുന്നതു് എന്നു് അറിയണം.''

''ആദിമധ്യാവസാനങ്ങളിൽ ദുഃഖത്തെ ഉണ്ടാക്കുന്നതും കിട്ടുവാൻ വിഷമമുള്ളതും കിട്ടിയാൽ സർവ്വനാശകവുമായ ധനംകൊണ്ടും അതിനാൽ സമ്പാദിച്ച ചഞ്ചലങ്ങളായ ഗൃഹപുത്രമിത്രാദികളെക്കൊണ്ടും എന്തു സന്തോഷമാണ് ഉണ്ടാവുക ?''

''അപ്രകാരംതന്നെ കർമ്മംകൊണ്ടു് സമ്പാദിച്ച പരലോകവും നശ്വരംതന്നെ എന്നറിയണം. നശ്വരം മാത്രമല്ല, ഉള്ളകാലത്തു് അവ ദുഃഖഹേതുക്കളാണ്. എന്തെന്നാൽ ചെറിയചെറിയ രാജാക്കന്മാരുടെ ക്ഷുദ്രസുഖംപോലെത്തന്നെ സ്വർഗ്ഗസുഖവും തുല്യത്തോടും അതിശയത്തോടും നാശത്തോടുംകൂടിയതാണ്. തന്നെപ്പോലെതന്നെ മറ്റൊരാളും സുഖം അനുഭവിക്കുന്നതു കാണുമ്പോൾ സ്വർഗ്ഗത്തിലും സ്പർദ്ധ വരുന്നു. ആരെങ്കിലും അധികം സുഖം അനുഭവിക്കുന്നതു കാണുമ്പോൾ അസൂയ വരുന്നു. നാശചിന്തയിൽ ഭയവും വരുന്നു. അതുകൊണ്ടു് സ്വർഗ്ഗാദിസുഖങ്ങളും കാമിക്കത്തക്കതല്ല.

ഏതെല്ലാം ഭാഗവതധർമ്മാനുഷ്ഠാനത്താലാണു് ഈ വിജ്ഞാനവൈരാഗ്യപൂർവ്വമുള്ള ഭഗവത്പ്രേമം സിദ്ധിക്കുന്നതു് എന്നു് കാണിക്കുന്നു.

യദ്യനീശോ ധാരയിതും മനോ ബ്രഹ്മണി നിശ്ചലം
മയി സർവ്വാണി കർമ്മാണി നിരപേക്ഷഃ സമാചര.
ശ്രദ്ധാലുർമേ കഥാഃ ശൃണ്വൻ
സുഭദ്രാ ലോകപാവനീഃ
ഗായന്നനുസ്മരൻ ജന്മ
കർമ്മ ചാഭിനയൻ മുഹുഃ.
മദർത്ഥേ ധർമ്മകാമാർത്ഥാ–
നാചരൻ മദപാശ്രയഃ
ലഭതേ നിശ്ചലാം ഭക്തിം
മയ്യുദ്ധവ സനാതനേ. (11. 11. 22-24.)

മനസ്സ് സർവ്വവ്യാപകമായ എന്നിൽ ഏകാഗ്രമാക്കുവാൻ കഴിയുന്നില്ലെങ്കിൽ എല്ലാ കർമ്മങ്ങളും അനാസക്തനായി എന്നിൽ അർപ്പിച്ചു ചെയ്യുക. എന്റെ സുമംഗളങ്ങളും ലോകങ്ങളെ മുഴുവൻ ശുദ്ധീകരിക്കുന്നവയുമായ ദിവ്യലീലകളെ ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടും പാടിക്കൊണ്ടും എന്റെ അവതാരങ്ങളേയും അവതാരലീലകളേയും പിന്നേയും പിന്നേയും സ്മരിച്ചുകൊണ്ടും അവയെ സ്വയം അഭിനയിച്ചുകൊണ്ടും ധർമ്മാർത്ഥകാമങ്ങളെയെല്ലാം എന്റെ പ്രീതിക്കായി ചെയ്തുകൊണ്ടും സദാ എന്നെ ആശ്രയിക്കുന്ന പുണ്യാത്മാവു് സനാതനനായ എന്നിൽ ഉറച്ച ദിവ്യഭക്തിയെ പ്രാപിക്കും.

ഏകാദശത്തിൽ പത്തൊമ്പതാമദ്ധ്യായത്തിലും ഇതു് സുവ്യക്തമാക്കുന്നുണ്ടു്.

ഭക്തിയോഗഃ പുരൈവോക്തഃ
പ്രീയമാണായ തേഽനഘ
പുനശ്ച കഥയിഷ്യാമി
മദ്ഭക്തേഃ കാരണം പരം.
ശ്രദ്ധാഽമൃതകഥായാം മേ ശശ്വന്മദനുകീർത്തനം
പരിനിഷ്ഠാ ച പൂജായാം സ്തുതിഭിഃ സ്തവനം മമ.
ആദരഃ പരിചര്യായാം സർവ്വാംഗൈരഭിവന്ദനം
മദ്ഭക്തപൂജാഭ്യധികാ സർവ്വഭൂതേഷു മന്മതിഃ.
മദർത്ഥേഷ്വംഗചേഷ്ടാ ച വചസാ മദ്ഗുണേരണം
മയ്യർപ്പണം ച മനസഃ സർവ്വകാമവിവർജനം.
മദർത്ഥേഽർത്ഥപരിത്യാഗോ
ഭോഗസ്യ ച സുഖസ്യ ച
ഇഷ്ടം ദത്തം ഹുതം ജപ്തം
മദർത്ഥം യദ് വ്രതം തപഃ.
ഏവം ധർമ്മൈർമനുഷ്യാണാം–
മുദ്ധവാത്മനിവേദിനാം
മയി സംജായതേ ഭക്തിഃ
കോഽന്യോഽർത്ഥോഽസ്യാവശിഷ്യതേ.

ഭക്തിയോഗം മുമ്പുതന്നെ പറയപ്പെട്ടു. എന്നാലും അതിൽ അതിപ്രിയമുള്ള അങ്ങയ്ക്കു് ഭക്തിയേയും അതിന്റെ വ്യംജകങ്ങളെപ്പററിയും ഇനിയും പറഞ്ഞുതരാം. എന്റെ ദിവ്യലീലകളിൽ സദാ ആദരാതിശയം, ലീലകളുടേയും തിരുനാമങ്ങളുടേയും നിരന്തരസങ്കീർത്തനം, പൂജയിലുള്ള നിഷ്ഠ, ദിവ്യസ്തോത്രങ്ങൾകൊണ്ടുള്ള സ്തുതി, ശുശ്രൂഷയിലുള്ള ആദരാതിശയം, സാഷ്ടാംഗനമസ്കാരം, അതിശ്രദ്ധാപൂർവ്വം ചെയ്യപ്പെടുന്ന ഭാഗവതപൂജ, സർവ്വപ്രാണികളിലും എന്റെ സാന്നിദ്ധ്യത്തെപ്പററിയുള്ള നിരന്തരസ്മരണ, സർവ്വചേഷ്ടകളുടേയും അർപ്പണം, വാക്കുകൊണ്ടു് എന്റെ ഗുണഗണങ്ങളുടെ വർണ്ണനം, എന്നിലുള്ള മനസ്സിന്റെ സമർപ്പണം, കാമനാത്യാഗം, എന്റെ ഭജനത്തിന്നായി സർവ്വഭോഗങ്ങളുടേയും ധനാദികളുടേയും ത്യാഗം,

യജ്ഞം, ദാനം, ഹോമം, മന്ത്രജപം, വ്രതങ്ങൾ, തപസ്സ് ഇവയെല്ലാം ഭക്തിവ്യംജകങ്ങളാകുന്നു. ഇപ്രകാരമുള്ള ഭാഗവതധർമ്മാനുഷ്ഠാനംകൊണ്ട് ആത്മസമർപ്പണത്തിലെത്തിയ പുണ്യാത്മാക്കൾക്ക് എന്നിൽ പ്രേമലക്ഷണയായ ഭക്തിയുദിക്കുന്നു. ഇതു സിദ്ധിച്ച മഹാത്മാവിന്നു പിന്നെ എന്തു പുരുഷാർത്ഥമാണ് സിദ്ധിക്കുവാൻ ബാക്കിയുള്ളതു്? ഒന്നും ഇല്ലതന്നെ.

ഏകാദശത്തിൽ മറെറാരു ദിക്കിലും ഇതിനെപ്പററി വിസ്തരിക്കുന്നതു നോക്കുക:

തസ്മാദ് ഗുരും പ്രപദ്യേത ജിജ്ഞാസുഃ ശ്രേയ ഉത്തമം
ശാബ്ദേ പരേ ച നിഷ്ണാതം ബ്രഹ്മണ്യുപശമാശ്രയം.
(11. 3. 21)

അതുകൊണ്ടു് പരമശ്രേയസ്സ് അറിയുവാൻ ആഗ്രഹിക്കുന്നവൻ വേദശാസ്ത്രങ്ങളിലും പരബ്രഹ്മത്തിലും ഒരുപോലെ നിഷ്ണാതനും അതുകൊണ്ടുതന്നെ പരമശാന്തനുമായ ഗുരുവിനെ ശരണം പ്രാപിക്കണം.

തത്ര ഭാഗവതാൻ ധർമ്മാൻ ശിക്ഷേൻ ഗുർവ്വാത്മദൈവതഃ
അമായയാനുവൃത്ത്യാ യൈസ്തുഷ്യേദാത്മാഽഽത്മദോ ഹരിഃ.
(11. 3. 22)

ആത്മസ്വരൂപനും ശരണാഗതന്മാർക്ക് സ്വസ്വരൂപം കൊടുക്കുന്നവനുമായ തന്തിരുവടി യാവചില ധർമ്മങ്ങൾകൊണ്ടു് സന്തോഷിക്കുമോ ആ ഭാഗവതധർമ്മങ്ങളെ, ഗുരുവിനെ ഈശ്വരനും ആത്മാവുമായി കരുതി നിഷ്കപടമായി സേവിച്ചുകൊണ്ടു് തത്സന്നിധിയിൽവെച്ചു് പഠിക്കണം.

സർവ്വതോ മനസോഽസംഗം ആദൌ സംഗം ച സാധുഷു
ദയാം മൈത്രീം പ്രശ്രയം ച ഭൂതേഷ്വദ്ധാ യഥോചിതം.
(11. 3. 23)

വിഷയങ്ങളിൽ അനാസക്തിയും സജ്ജനസംഗമത്തിൻെറ മഹത്വവും അജ്ഞരിൽ ദയയും സമന്മാരിൽ മൈത്രിയും മഹാത്മാക്കളിൽ വിനയവും ചെയ്യുവാൻ പഠിക്കണം.

ശൌചം തപസ്തിതിക്ഷാം ച
മൌനം സ്വാധ്യായമാർജ്ജവം
ബ്രഹ്മചര്യമഹിംസാം ച
സമത്വം ദ്വന്ദ്വസംജ്ഞയോഃ. (11. 3. 24)

ബാഹ്യാഭ്യന്തരശുദ്ധി, സ്വധർമ്മാനുഷ്ഠാനം, ക്ഷമ, മൌനം, വേദശാസ്ത്രാദികളുടെ അധ്യയനം, ഹൃദയത്തിൻെറ സ്വച്ഛത, ബ്രഹ്മചര്യനിഷ്ഠ, അഹിംസ, സുഖദുഃഖാദി ദ്വന്ദ്വങ്ങളിൽ സമഭാവം ഇവയും പഠിക്കണം.

സർവ്വത്രാത്മേശ്വരാന്വീക്ഷാം കൈവല്യമനികേതതാം
വിവിക്തചീരവസനം സന്തോഷം യേനകേനചിത്.
(11. 3. 25)

തന്തിരുവടി സർവ്വത്ര ആത്മസ്വരൂപേണയും ഈശ്വരസ്വരൂപേണയും വർത്തിക്കുന്നുവെന്നുള്ള നിരന്തരസ്മരണം, ഏകാന്തശീലവും ഗൃഹാദികളിലുള്ള അനാസക്തിയും വസ്ത്രഖണ്ഡമോ മരവുരിയോ ഉടുക്കുക, എന്തുവന്നാലും സന്തോഷിക്കുക ഇവയും പഠിക്കണം.

ശ്രദ്ധാം ഭാഗവതേ ശാസ്ത്രേഽനിന്ദാമന്യത്ര ചാപി ഹി
മനോവാക്കായദണ്ഡം ച സത്യം ശമദമാവപി.
(11. 3. 26)

ഭക്തിവർദ്ധകങ്ങളായ ഭാഗവതാദിശാസ്ത്രങ്ങളിൽ ശ്രദ്ധയും മററു ശാസ്ത്രങ്ങളിൽ നിന്ദയില്ലായ്മയും, ത്രിവിധകരണങ്ങളുടേയും നിയന്ത്രണവും, സത്യനിഷ്ഠയും ശമദമങ്ങളും പഠിക്കണം.

ശ്രവണം കീർത്തനം ധ്യാനം ഹരേരത്ഭുതകർമ്മണഃ
ജന്മകർമ്മഗുണാനാം ച തദർത്ഥേഽഖിലചേഷ്ടിതം.
(11. 3. 27)

അത്ഭുതകർമ്മാവായ തന്തിരുവടിയുടെ അവതാരലീലകളുടേയും അനന്തകല്യാണഗുണഗണങ്ങളുടേയും ശ്രവണകീർത്തനസ്മരണങ്ങളും തന്തിരുവടിക്കായി സർവ്വകർമ്മസമർപ്പണവും പഠിക്കണം.

ഇഷ്ടം ദത്തം തപോ ജപ്തം വൃത്തം യച്ചാത്മനഃ പ്രിയം
ദാരാൻ സുതാൻ ഗൃഹാൻ പ്രാണാൻ യത് പരസ്മൈ നിവേദനം. (11. 3. 28)

യജ്ഞം, ദാനം, തപസ്സ്, മന്ത്രജപം, ഇഷ്ടപ്പെട്ട പുഷ്പഫലാദികൾ, പത്നി, പുത്രൻ, ഗൃഹങ്ങൾ, പ്രാണങ്ങൾ, എന്നിവയെല്ലാം തന്തിരുവടിയിൽ സംപൂർണ്ണമായി സമർപ്പിക്കുവാനും പഠിക്കണം.

ഏവം കൃഷ്ണാത്മനാഥേഷു മനുഷ്യേഷു ച സൌഹൃദം
പരിചര്യാം ചോഭയത്ര മഹത്സു നൃഷു സാധുഷു.
(11. 3. 29)

തന്തിരുവടിതന്നെ ആത്മാവും നാഥനുമെന്ന ഭാവത്തിൽ സേവിക്കുന്ന മനുഷ്യരിൽ സൌഹൃദവും സ്ഥാവരജംഗമങ്ങളിൽ ഭഗവദ്ബുദ്ധ്യാ ശുശ്രൂഷയും പ്രത്യേകിച്ചും മനുഷ്യരിലും അതിലും വിശേഷിച്ചു് സ്വധർമ്മനിഷ്ഠരിലും ഏററവുമധികം പരമഭാഗവതന്മാരിലും ശുശ്രൂഷ ചെയ്യേണ്ടതായ രീതിയും പഠിക്കണം.

പരസ്പരാനുകഥനം പാവനം ഭഗവദ്യശഃ
മിഥോ രതിർമിഥസ്തുഷ്ടിർനിവൃത്തിർമിഥ ആത്മനഃ.
(11. 3. 30)

# കർമ്മഫലം

ശാന്താ പാലൂരു്.

ശിഖണ്ഡിയെ മുൻനിർത്തി അർജ്ജുനനാൽ വീഴ്ത്തപ്പെട്ട ഭീഷ്മപിതാമഹൻ ഉത്തരായണവും കാത്തു് ശരശയ്യയിൽ കിടക്കുകയാണു്.

ജ്ഞാനനിധിയായ ഭീഷ്മർ അന്തരിയ്ക്കുന്നതോടൊപ്പം ഈ ലോകത്തിലെ ജ്ഞാനവും അസ്തമിയ്ക്കുമെന്നും അതിനാൽ ഭീഷ്മരുടെ നിര്യാണത്തിനുമുമ്പു് അദ്ദേഹത്തിൽനിന്നും ജ്ഞാനമെല്ലാം നേടണമെന്നും ശ്രീകൃഷ്ണൻ യുധിഷ്ഠിരനെ ഓർമ്മപ്പെടുത്തി. അതനുസരിച്ചു് യുധിഷ്ഠിരൻ അനുജന്മാരോടും ശ്രീകൃഷ്ണനോടുംകൂടി ഭീഷ്മരെ ചെന്നു കണ്ടു് ധർമ്മജിജ്ഞാസ പ്രകടിപ്പിച്ചു. ശ്രീകൃഷ്ണന്റെ അനുഗ്രഹംകൊണ്ടു് വേദനകളെല്ലാം മാറി ജ്ഞാനം തെളിഞ്ഞ ഭീഷ്മർ യുധിഷ്ഠിരന്റെ സംശയങ്ങൾ തീർക്കുവാൻ തുടങ്ങി. ദിവസങ്ങൾ പലതും അങ്ങനെ കഴിഞ്ഞു. എന്നിട്ടും യുധിഷ്ഠിരന്റെ പാപബോധം മാറിയില്ല.

ഒരു ദിവസം യുധിഷ്ഠിരൻ ദുഃഖമടക്കാനാകാതെ പറഞ്ഞു: ''അല്ലയോ പിതാമഹ! അങ്ങു് ഇതിനകം ശോകശമനത്തിനുള്ള പല ഉപായങ്ങളും ഉപദേശിയ്ക്കുകയുണ്ടായി. ഞാനതെല്ലാം ശ്രദ്ധിച്ചു് കേൾക്കുകയും ചെയ്തു. എന്നിട്ടും എനിയ്ക്കു് തീരെ സമാധാനമുണ്ടായിട്ടില്ല. ദുര്യോധനൻ തീർച്ചയായും ഭാഗ്യവാനാണു്; ഈ നിലയിൽ കിടക്കുന്ന അങ്ങയെ അയാൾക്കു് കാണേണ്ടിവരുന്നില്ലല്ലൊ. എന്നെയും എന്റെ സഹോദരരെയും ശത്രുക്കൾ യുദ്ധത്തിൽ കൊന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നു! ഞങ്ങളെ ബ്രഹ്മാവു് പാപികളായാണു് തീർത്തുവിട്ടതു്. ഇനിയുള്ള ജന്മത്തിലെങ്കിലും പാപികളാവാതിരിയ്ക്കാൻ വേണ്ടി ഞങ്ങൾക്കു് ശ്രേയസ്കരമായിട്ടുള്ളതെന്തെങ്കിലും അവിടുന്നു് ഉപദേശിച്ചു തന്നാലും.''

യുധിഷ്ഠിരന്റെ ആത്മനിന്ദയോടുകൂടിയ ഈ വിലാപം കേട്ടു് ഭീഷ്മർ പറഞ്ഞു: ''നിന്റെ അനാവശ്യമായ ഈ സങ്കടം മാറേണ്ട കാലം വൈകി. ഞാൻ ഒരു പഴങ്കഥ പറയാം. അതു കേട്ടാൽ നിനക്കു് സമാധാനമുണ്ടാകും.'' ഭീഷ്മർ കഥ പറയാൻ തുടങ്ങി:

---

തന്തിരുവടിയുടെ പരിശുദ്ധയശസ്സിനെ പററിയുള്ള പരസ്പരസംലാപം, അതുകൊണ്ടു് അന്യോന്യമുള്ള രതി, അന്യോന്യമുള്ള സന്തുഷ്ടി, സർവ്വദുഃഖനിവൃത്തി ഇവയും പഠിക്കണം.

സ്മരന്തഃ സ്മാരയന്തശ്ച മിഥോ/ഘൌഘഹരം ഹരിം.
ഭക്ത്യാ സംജാതയാ ഭക്ത്യാ ബിഭ്രത്യുത്പുളകാം തനും.
(11. 3. 31)

ആ ഭാഗവതന്മാർ സർവ്വപാപനാശകനായ തന്തിരുവടിയെ സ്വയം സ്മരിച്ചും മററുള്ളവരെ സ്മരിപ്പിച്ചും സാധനഭക്തിയുടെ അനുഷ്ഠാനത്താലുണ്ടായ സാധ്യഭക്തിയാൽ സദാ രോമാഞ്ചിതകളേബരരായിത്തീരുന്നു.

ക്വചിദ്രുദന്ത്യച്യുതചിന്തയാ ക്വചിത്
ഹസന്തി നന്ദന്തി വദന്ത്യലൌകികാഃ
നൃത്യന്തി ഗായന്ത്യനുശീലയന്ത്യജം
ഭവന്തി തൂഷ്ണീം പരമേത്യ നിർവൃതാഃ. (11. 3. 32)

അവർ ഇടയ്ക്കു് ചിരിക്കുകയും ഇടയ്ക്കു് കരയുകയും ഇടയ്ക്കു് അലൌകികവാക്കുകൾ പറയുകയും മററു ചിലപ്പോൾ ആനന്ദനൃത്തം ചെയ്യുകയും ആ ദിവ്യലീലകളെ സ്വയം അനുകരിക്കുകയും ചിലപ്പോൾ ആനന്ദസാഗരത്തിൽ ലയിച്ചു് ചേഷ്ടയില്ലാതെ നിഃശബ്ദരായി വർത്തിക്കുകയും ചെയ്യും.

ഇതി ഭാഗവതാൻ ധർമ്മാൻ ശിക്ഷൻ ഭക്ത്യാ തദുത്ഥയാ
നാരായണപരോ മായാമഞ്ജസ്തരതി ദുസ്തരാം. (11. 3. 33)

ഇപ്രകാരം ഗുരുസമീപത്തിൽനിന്നു് ഭാഗവതധർമ്മങ്ങളെ ഗ്രഹിച്ചു് അവയുടെ അനുഷ്ഠാനത്താലുണ്ടായ ദിവ്യഭക്തിയാൽ ദുസ്തരയായ മായയെ ഭാഗവതൻ അനായാസേന കടക്കുന്നു.

''പണ്ടു പണ്ടു് ഒരു രാജ്യത്തു് ഒരു ഗൌതമി തൻെറ മകനോടുകൂടി പാർത്തിരുന്നു. ജ്ഞാനം കൊണ്ടു് ശമം നേടിയിരുന്ന അവർ സമാധാന പൂർണ്ണമായ ജീവിതമാണു് നയിച്ചിരുന്നതു്. അങ്ങനെയിരിക്കെ ഒരു ദിവസം ഗൌതമിയുടെ മകൻ പാമ്പുകടിച്ചു മരിച്ചു. അതറിഞ്ഞ ഒരു ലുബ്ധകൻ ഗൌതമിയുടെ മകനെ കടിച്ച പാമ്പിനെ സ്നായുപാശംകൊണ്ടു് കെട്ടി അവരുടെ മുമ്പിൽ കൊണ്ടുവന്നു് പറഞ്ഞു: 'ഇവനാണു് നിൻെറ പുത്രനെ കടിച്ച ദുഷ്ടസർപ്പം. ഈ പാപിയെ ഏതു വിധത്തിൽ കൊല്ലണമെന്നു് പറയൂ. തീയിലിട്ടു് ചുടണോ അതോ കഷ്ണം കഷ്ണമായി നുറുക്കണോ? ഏതായാലും ഈ ദുഷ്ടൻ അധികം കാലം ജീവിച്ചിരിയ്ക്കുവാൻ പാടില്ല.'

കെട്ടിക്കൊണ്ടുവന്ന പാമ്പിനെ കാണുകയും ലുബ്ധകൻെറ വാക്കു് കേൾക്കുകയും ചെയ്ത ഗൌതമി ചോദിച്ചു: 'നീ എന്തിനാണു് ഈ പാപം ചെയ്യുന്നതു്? ഈ പാമ്പിനെ കൊന്നതു കൊണ്ടു് എൻെറ മകനു് വീണ്ടും ജീവനുണ്ടാവുകയില്ല. ഇതിനെ കൊന്നതുകൊണ്ടു് നിനക്കോ, എനിയ്ക്കോ, മററാർക്കെങ്കിലുമോ സ്വർഗ്ഗം കിട്ടുകയുമില്ല. എങ്കിൽ പിന്നെ ഈ സർപ്പം ജീവിച്ചിരുന്നാൽ നിനക്കെന്താണു് ചേതം?'

'പുത്രശോകം മൂലം സ്വാസ്ഥ്യം നഷ്ടപ്പെട്ട നീ എന്തൊക്കെയോ പറയുന്നു.' ലുബ്ധകൻ പറഞ്ഞു: 'അബലയായ നിന്നെ ഈ മഹാദുഃഖത്തിൽനിന്നും, നീചനായ ഈ സർപ്പത്തിനെ കൊന്നു് ഞാൻ രക്ഷിയ്ക്കുന്നുണ്ടു്. എന്നെ അതിന്നനുവദിയ്ക്കുക.'

അതു കേട്ട ഗൌതമി പറഞ്ഞു: 'ഹേ ലുബ്ധക! ഈ ബാലൻെറ മരണം മുമ്പുതന്നെ നിശ്ചയിയ്ക്കപ്പെട്ടിട്ടുള്ളതാണു്. അതറിയുന്ന എനിയ്ക്കു് എങ്ങനെ ദുഃഖമുണ്ടാകും? ഞാൻ ഈ പാമ്പിനെ ഉപദ്രവിയ്ക്കാൻ സമ്മതിയ്ക്കില്ല. നീ ഇതിനെ വിട്ടയയ്ക്കുക.'

ഗൌതമിയുടെ മട്ടു കണ്ടു് പണ്ഡിതനായ ലുബ്ധകൻ ന്യായവാദം തുടങ്ങി. 'ദുഷ്ടനായ ഈ പാമ്പിനെ കൊന്നാൽ നിനക്കും എനിയ്ക്കും അനന്തമായ ശ്രേയസ്സുണ്ടാകും. ശ്രേയോലാഭത്തിനുവേണ്ടി കർമ്മം ചെയ്യുന്നതിൽ യാതൊരു തെററുമില്ല.'

ശ്രേയോലാഭത്തെപ്പററിയുള്ള ലുബ്ധകൻെറ പ്രസംഗം കേട്ടു് ഗൌതമി ചോദിച്ചു: 'ശത്രുവിനെ കൊന്നു എന്നതുകൊണ്ടു് എന്തു് ശ്രേയസ്സാണു് കിട്ടുവാൻ പോകുന്നതു്? തെററു ചെയ്തവരിൽ ക്ഷമിയ്ക്കുകയാണു് ശ്രേയസ്സിന്നുള്ള മാർഗ്ഗം എന്നല്ലേ ജ്ഞാനികൾ പറഞ്ഞിട്ടുള്ളതു്?'

ലുബ്ധകൻ അപ്പോൾ മറെറാരു കാരണം കണ്ടെത്തി. അയാൾ പറഞ്ഞു: 'ഇവൻ കൊന്നേയ്ക്കാവുന്ന പലരുടേയും ജീവനെ രക്ഷിയ്ക്കാനായി ഇവനെ കൊല്ലാൻ അനുവദിയ്ക്കേണ്ടതു് നിൻെറ ധർമ്മമാണു്. ധാർമ്മികർ ധർമ്മരക്ഷണാർത്ഥം തെററു ചെയ്തവരെ ശിക്ഷിയ്ക്കാറുണ്ടു്. അതിനാൽ നീയും ഈ പാമ്പിനെ കൊല്ലാൻ അനുവദിയ്ക്കണം.'

ലുബ്ധകൻ പുറപ്പെടുവിച്ച ന്യായങ്ങൾക്കൊന്നിനും ഗൌതമിയുടെ മനസ്സിനെ ഇളക്കിത്തീർക്കുവാൻ കഴിഞ്ഞില്ല. അവർ വീണ്ടും പറഞ്ഞു: 'ഈ പാമ്പിനെ കൊന്നതുകൊണ്ടു് എൻെറ മകൻ ജീവിയ്ക്കുകയില്ലെന്നതു് തീർച്ചയാണു്. ഹിംസകൊണ്ടു് പുണ്യം കിട്ടുകയില്ലതാനും. അതിനാൽ എൻെറ മകനെ കൊന്ന ഈ പാമ്പിനെ നീ കെട്ടഴിച്ചുവിടൂ. എനിയ്ക്കിതു കാണാൻ വയ്യ.'

എന്നിട്ടും ലുബ്ധകൻ വിട്ടില്ല. അയാൾ തുടന്നു: 'വൃത്രാസുരനെ കൊന്നതുകൊണ്ടാണു് ദേവേന്ദ്രൻ ശ്രേഷ്ഠനായതു്; ദക്ഷയജ്ഞം നശിപ്പിച്ചതുകൊണ്ടാണു് രുദ്രനു് യജ്ഞഭാഗം കിട്ടിയതും. അതുകൊണ്ടു് ദേവന്മാരായ അവരുടെ മാർഗ്ഗം സ്വീകരിച്ചു് ഒട്ടും വൈകിയ്ക്കാതെ ഈ പാമ്പിനെ കൊല്ലുവാൻ നീ അനുവദിയ്ക്കുക. അതാണു് നിനക്കിപ്പോൾ ശ്രേയസ്കരമായിട്ടുള്ളതു്.'

ഗൌതമി എന്നിട്ടും കുലുങ്ങിയില്ല. അവർ പാമ്പിനെ കെട്ടഴിച്ചുവിടുവാൻതന്നെ നിർബ്ബന്ധിച്ചു.

അപ്പോൾ, കെട്ടിന്നുള്ളിൽ കിടന്നു് നട്ടം തിരിഞ്ഞിരുന്ന സർപ്പം മെല്ലെ മെല്ലെ പറയുവാൻ തുടങ്ങി: 'ഹേ ലുബ്ധക! നീ ബാലിശനാണു്. അല്ലെങ്കിൽ യാതൊരു തെററും ചെയ്യാത്ത എന്നെ കൊല്ലണമെന്നു് ഇങ്ങനെ നിർബ്ബന്ധിയ്ക്കുമോ? ഞാൻ ഈ ബാലനെ കോപംകൊണ്ടോ, എന്തെങ്കിലും കൊതിച്ചിട്ടോ അല്ല കടി

ച്ചതു്. മൃത്യുവിൻെറ പാട്ടിൽ നിൽക്കുന്ന എന്നെ മൃത്യുവാണു് ഇതിനു് പ്രേരിപ്പിച്ചതു്. അങ്ങ നെയിരിയ്ക്കെ ഇതിൽ എനിയ്ക്കു് എന്തപരാധ മാണുള്ളതു് ? ഇക്കാര്യത്തിൽ വല്ല തെററുമുണ്ടെ ങ്കിൽത്തന്നെ അതു് മൃത്യുവിന്നുള്ളതാണു്. അസ്വ തന്ത്രനായ എനിയ്ക്കുള്ളതല്ല.'

പാമ്പിൻെറ വാദം കേട്ടു് ലുബ്ധകൻ പറ ഞ്ഞു: 'അന്യൻെറ ആജ്ഞപ്രകാരമാണു് നീ ചെയ്തതെങ്കിലും ഈ പാപകർമ്മത്തിന്നു് നീയും കാരണമാകയാൽ നീ കുററക്കാരനാണു്. മൺ പാത്രമുണ്ടാക്കുവാൻ വടിയും ചക്രവും എങ്ങനെ കാരണമാകുന്നുവോ അതുപോലെ നീയും ഇതി ന്ന കാരണമാണു്. കുററക്കാരൻ ശിക്ഷാർഹനാ കയാൽ നീ എനിയ്ക്കു വദ്ധ്യനാണു്.'

സർപ്പവും വിട്ടില്ല: 'ഹേ ലുബ്ധക! മൺപാ ത്രമുണ്ടാക്കുന്നതിൽ വടിയും ചക്രവും എങ്ങനെ അസ്വതന്ത്രങ്ങളായിരിയ്ക്കുന്നുവോഅതുപോലെത ന്നെ അസ്വതന്ത്രനാണു് ഞാനും. അതിനാൽ നീ എന്നിൽ കുററം കാണരുതു്. അതല്ല, കുശ വനും ചക്രവടികളും പരസ്പരം കാരണങ്ങളാ ണെന്നു് നീ കരുതുന്നുണ്ടെങ്കിൽ അതിൽ ആരു് ആരെ പ്രേരിപ്പിച്ചു എന്നതിൽ സംശയമുണ്ടതാ നും. അതിനാൽ ഞാൻ ഇക്കാര്യത്തിൽ കുററ ക്കാരനല്ല. അഥവാ കുററമുണ്ടെങ്കിൽത്തന്നെ അതു് മൃത്യുവിനും എനിയ്ക്കും കൂടിയുള്ളതാണു്. എനിയ്ക്കു മാത്രമല്ല, തീർച്ച.'

അപ്പോഴം ലുബ്ധകൻ പറഞ്ഞു: 'നീ കാരണ മല്ലെങ്കിലും കർത്താവല്ലെങ്കിലും ശരി;ഈ വിനാ ശത്തിനു് നീയും കൂട്ടു നിൽക്കുകയാൽ നീ വധ്യ നാണു്. പാപകർമ്മം ചെയ്തിട്ടു് താൻ തെററുകാ രനല്ല എന്നു വാദിയ്ക്കുന്നവനാണു് മഹാപാപി. അതുകൊണ്ടു് മഹാപാപിയായ നീ കൊല്ലപ്പെ ടേണ്ടവനാണെന്നതിൽ എനിയ്ക്കു യാതൊരു സം ശയവുമില്ല.'

സർപ്പം വീണ്ടും പറഞ്ഞുനോക്കി: 'കാരണ മുണ്ടായാലും ഇല്ലെങ്കിലും കാര്യത്തിൻെറ അഭാ വത്തിൽ ക്രിയ ഉണ്ടാവുകയില്ല. ഈ കാര്യ ത്തിനു് ഞാൻ വെറും കാരണം മാത്രമാണു്.'

ലുബ്ധകന കോപം സഹിയ്ക്കാൻ വയ്യാതാ യി. അയാഠം പറഞ്ഞു: 'ഹേ പാമ്പേ! നീ എ ന്തിനാണിങ്ങനെ പുലമ്പുന്നതു്? ദുഷ്ടനും ബാലഘാതകനുമായ നീ കൊല്ലപ്പെടേണ്ടവ നാണു്.'

പാമ്പു് പിന്നെയും കെഞ്ചി: 'അല്ലയോ ലുബ്ധക, യജ്ഞത്തിൽ ഹവിസ്സു് ഹോമിയ്ക്കുന്ന ഹോതാവിനു് ഒരിയ്ക്കലും അതിൻെറ ഫലം കിട്ടു കയില്ല. ആർക്കുവേണ്ടിയാണോ യജ്ഞം നട ത്തുന്നതു് അയാളാണു് യജ്ഞഫലം അനുഭവി യ്ക്കുക. യജ്ഞത്തിലെ ഹോതാവിനെപ്പോലെ ഞാനും ഈ കർമ്മത്തിൻെറ ഫലം അനുഭവിയ്ക്കുക യില്ല. മൃത്യുവാണു് എന്നെക്കൊണ്ടു് ഇതു ചെ യ്യിച്ചതു്.'

സർപ്പം ഇതു പറഞ്ഞുകൊണ്ടിരിയ്ക്കെ മൃത്യു അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു് ഇങ്ങനെ പറ ഞ്ഞുതുടങ്ങി: 'ഹേ പാമ്പേ, നീ എന്തിനാണു് എന്നെ കുററക്കാരനാക്കുന്നതു്? കാലം പ്രേരി പ്പിച്ചിട്ടാണു് ഞാൻ നിന്നെ ഈ പണിയ്ക്കു വിട്ട തു്. മഴക്കാറു് എങ്ങനെ കാററിൻെറ കീഴിൽ നിൽക്കുന്നുവോ അങ്ങനെ ഞാനും കാലത്തി ൻെറ കീഴിൽ നില്ക്കുന്നു. ഈ ലോകത്തിലും പരലോകത്തിലുമുള്ള എല്ലാവരും കാലവശ ത്തിൽ നിൽക്കുന്നവരാണു്. കാലമാണു് എല്ലാം സൃഷ്ടിക്കുന്നതും സംഹരിയ്ക്കുന്നതും. അങ്ങനെ യിരിക്കെ ഈ കാര്യത്തിൽ ഞാനോ നീയോ കാരണമല്ല. പിന്നെ നീ എന്തിനെന്നെ കുററ ക്കാരനാക്കുന്നു? ഇനി, ഞാൻ കുററക്കാരനാണെ ങ്കിൽ നീയും തുല്യകുററക്കാരൻതന്നെ.'

മൃത്യുവിൻെറ ആവലാതി കേട്ടപ്പോഠം സർപ്പം വീണ്ടും യുക്തിപൂർവ്വം സംസാരിയ്ക്കാൻ തുടങ്ങി: 'ഹേ മൃത്യോ! നീ എന്നോടു് പരി ഭവിയ്ക്കേണ്ട. ഞാൻ നിന്നെ കുററക്കാരനെന്നോ, മറിച്ചോ പറയുകയുണ്ടായില്ല. എന്നെ ഈ കർമ്മത്തിനു് പ്രേരിപ്പിച്ചതു് നീയാണെന്നു മാത്രമേ ഞാൻ പറഞ്ഞുള്ളു. നീ കുററക്കാരനാ ണെങ്കിലും അല്ലെങ്കിലും കൊള്ളാം, എനിയ്ക്കു തിൽ താല്പര്യമില്ല. എൻെറ നിരപരാധിത്വം തെളിയിയ്ക്കാൻ മാത്രമാണു് ഞാൻ ശ്രമിയ്ക്കുന്ന തു്.' ഇത്രയും പറഞ്ഞു് സർപ്പം ലുബ്ധകൻെറ നേരെ തിരിഞ്ഞു ചോദിച്ചു: 'കേട്ടില്ലേ മൃത്യു പറഞ്ഞതു്? ഞാൻ കുററക്കാരനാണെന്നു് ഇനി യും നിനക്കു് തോന്നുന്നുണ്ടോ ?'

ലുബ്ധകൻ പറഞ്ഞു: 'മൃത്യു പറഞ്ഞതും നീ പറഞ്ഞതുമെല്ലാം ഞാൻ ശ്രദ്ധിച്ചുകേട്ടു. അതിൽ

നിന്നും നീ കുററക്കാരനല്ലെന്നല്ല തെളിഞ്ഞതു്. മറിച്ചു് നിന്നെപ്പോലെതന്നെ മൃത്യുവും ഗൌതമിയുടെ പുത്രമരണത്തിനു് ഉത്തരവാദിയാണെന്നാണു് വ്യക്തമായതു്. അതിനാൽ ഞാൻ ക്രൂരനും സജ്ജനങ്ങളെ ഉപദ്രവിക്കുന്നവനുമായ ഈ മൃത്യുവിനെ അപമാനിക്കുകയും നിന്നെ കൊല്ലുകയും ചെയ്യും.'

ഇതു കേട്ടു് മൃത്യു ലുബ്ധകനോടു പറഞ്ഞു: 'ഞങ്ങൾ കാലത്തിന്റെ കീഴിൽ നിൽക്കുന്ന, കാലത്തിന്റെ ആജ്ഞയെ അനുസരിക്കുന്ന അവശന്മാർ മാത്രമാണു്. നീ ധാർമ്മികനാണെങ്കിൽ ഇക്കാര്യത്തിൽ ഞങ്ങളിൽ കുററം കാണരുതു്.'

മൃത്യു ഇത്രയും പറഞ്ഞപ്പോഴേയ്ക്കും ലുബ്ധകന്റെ ചൂടു് അല്പം താണു. 'നിങ്ങൾ രണ്ടു പേരും കാലവശഗരാണെങ്കിൽ, ജീവികൾക്കു് ക്രോധവും ഹർഷവും ഉണ്ടാകുവാൻ കാരണമെന്താണെന്നു് എനിക്കു് പറഞ്ഞുതരുവിൻ.' അയാൾ ആവശ്യപ്പെട്ടു.

'ഈ ലോകത്തിൽ എന്തെങ്കിലും കർമ്മമുണ്ടെങ്കിൽ അതെല്ലാം കാലത്താൽ പ്രേരിപ്പിക്കപ്പെട്ടതാണു്. ഇതു ഞാൻ ആദ്യമേ പറഞ്ഞു.' മൃത്യു പറഞ്ഞു: 'അതുകൊണ്ടു് കാലത്തിന്റെ ആജ്ഞയെ പാലിക്കുന്നവരായ ഞങ്ങളിൽ നീ കുററം കാണുന്നതു് തെററാണു്.'

സംഭാഷണം ഇതുവരെ ആയപ്പോഴേയ്ക്കും കാലവും അവിടെ പ്രത്യക്ഷമായി. തുടന്നു് കാലം പാമ്പിനോടും, മൃത്യുവിനോടും, ലുബ്ധകനോടുമായി പറഞ്ഞു: 'ഈ ബാലന്റെ മരണത്തിനു് പാമ്പോ മൃത്യുവോ കാരണമല്ലെന്നു പറഞ്ഞതു് ശരിയാണു്. എന്നാൽ ഞാനും ഇതിനു കാരണമല്ല.ബാലന്റെ വിനാശത്തിനു കാരണം അയാളുടെ കർമ്മം തന്നെയാണു്. സ്വന്തം കർമ്മഫലമല്ലാതെ മറെറാന്നും ഈ ലോകത്തിൽ ആരും അനുഭവിക്കുന്നില്ല. കുശവൻ മണ്ണുകൊണ്ടു് അയാൾക്കിഷ്ടമുള്ള രൂപത്തിൽ പാത്രങ്ങളുണ്ടാക്കുന്നപോലെ ഓരോരുത്തരും സ്വന്തം കർമ്മംകൊണ്ടു് അവനവന്റെ മാർഗ്ഗത്തെ നിർണ്ണയിക്കുന്നു. തണലും വെയിലും തമ്മിൽ ഏതുവിധം എപ്പോഴും ചേർന്നിരിക്കുന്നുവോ അതേവിധം കർത്താവും കർമ്മവും തമ്മിലും എപ്പോഴും ചേർന്നിരിക്കുന്നു. അതിനാൽ ഈ ബാലന്റെ മൃത്യുവിനു കാരണം ഞാനോ, മൃത്യുവോ, പാമ്പോ ഈ ഗൌതമിയോ അല്ല. ബാലന്റെ മൃത്യുവിനു കാരണം അവന്റെ കർമ്മംതന്നെയാണു്.'

കാലത്തിന്റെ വാക്കു കേട്ടു് ഗൌതമി ലുബ്ധകനോടു് പറഞ്ഞു: 'കാലമോ, മൃത്യുവോ, സർപ്പമോ എന്റെ മകന്റെ മരണത്തിനു് കാരണമല്ല. ഇവൻ സ്വന്തം കർമ്മത്താൽ മരിച്ചതാണു്. എന്റെ മകൻ ചാകാൻ പാകത്തിനുള്ള കർമ്മം ഞാനും ചെയ്തിട്ടുണ്ടു്. അതിനാൽ നീ ഈ പാമ്പിനെ വിട്ടു. കാലമൃത്യുക്കളും അവരവരുടെ വഴിക്കു് പൊയ്ക്കോട്ടെ.'

ഇത്രയായപ്പോഴേയ്ക്കും ലുബ്ധകന്റെ ചൂടു് നല്ലവണ്ണം ആറി. അയാൾ പാമ്പിനെ കെട്ടഴിച്ചുവിട്ടു. പാമ്പും മൃത്യുവും കാലവും അവരവരുടെ വഴിക്കു് പോവുകയും ചെയ്തു.

വത്സ, യുധിഷ്ഠിര! എന്റെയും മററു രാജാക്കന്മാരുടെയും പതനത്തിന്നു് നീയോ ദുര്യോധനനോ കാരണമല്ല എന്നു് നിനക്കിപ്പോൾ മനസ്സിലായില്ലേ?

തന്നെ രക്ഷിക്കാൻ തനിക്കു മാത്രമേ കഴിയുകയുള്ളു. അതുകൊണ്ടു് ഒരിക്കലും സ്വധർമ്മം കൈവെടിയാതെ, എന്നും സത്കർമ്മങ്ങൾ ചെയ്തു് തനിക്കുള്ള ഗതി പവിത്രമാക്കുക." ഭീഷ്മർ പറഞ്ഞു നിർത്തി.

യുധിഷ്ഠിരൻ സഹോദരന്മാരോടൊത്തു് ശാന്തി നേടുകയും ചെയ്തു.

ഉദ്ധരേദാത്മനാത്മാനം, നാത്മാനമവസാദയേത്;
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ
(ഗീത. 6. 5)

[മഹാഭാരതം. അനുശാസനപർവ്വം ഒന്നാം അദ്ധ്യായം നോക്കുക.

---

നല്ല കർമ്മം ചെയ്താൽ നല്ല ഫലം, ചീത്ത കർമ്മംചെയ്താൽ ചീത്ത ഫലം. മുളകു കടിച്ചാൽ എരിയാതിരിക്കുമോ? എന്നാൽ ഭക്തന്മാരുടെ കഥയൊന്നു വേറെ. ഈശ്വരദർശനം ലഭിച്ചവനു പാപം ചെയ്യാനാവില്ല. അഭ്യസിച്ചവനു് അവതാളം പററുകയില്ലല്ലോ. — ശ്രീരാമകൃഷ്ണദേവൻ

# ത്യാഗം

കെ. രാമകൃഷ്ണൻ, സുദർശനം

ആദ്ധ്യാത്മികവീക്ഷണത്തിലൂടെ ത്യാഗത്തെ അല്പമൊന്നു വീലയിരുത്തി, ഹ്രസ്വമായൊരു അവലോകനം നടത്തുവാനാണ് ഇവിടെ ഉദ്ദേശിക്കുന്നതു്. സാമാന്യമായി ത്യാഗത്തെപ്പററി പലതും പറയാറുണ്ടെങ്കിലും അതിൻെറ ആന്തരമായ പ്രാധാന്യത്തെപ്പററി മനസ്സിലാക്കാൻ പലരും പരിശ്രമിക്കാറില്ല. ജീവിതലക്ഷ്യപ്രാപ്തി കൈവരുത്തുവാൻ ത്യാഗത്തിൻെറ സംഭാവനയെക്കുറിച്ചു് പൊതുവേ മൌനം ദീക്ഷിക്കാറാണ് പതിവു്.

കുറെ തലമുറകളോളം അനുഭവിച്ചാലും അവസാനിക്കാത്തത്ര സ്വത്തു സ്വരൂപിച്ചുവെച്ചതിൽനിന്നു്, ചെറിയൊരംശം, സ്വകീർത്തിവർദ്ധനയ്ക്കും പ്രതാപപ്രകടനത്തിന്നും ഒരുപാധിയെന്ന നിലയിൽ പരക്കെ ബോധിക്കത്തക്കവണ്ണം, സംഭാവനചെയ്യുന്നതു് മഹത്തായ ത്യാഗമായി പൊതുവേ അംഗീകരിക്കപ്പെട്ടു വരുന്നു! ശാരീരികമായ ദൌർബ്ബല്യമോ, സമുദായാചാരങ്ങളെ മറികടക്കാനുള്ള വിമുഖതയോ മൂലം, സ്വകുടുംബാംഗങ്ങൾക്കായി, സ്വാർത്ഥതാല്പര്യത്തെ മുൻനിർത്തിത്തന്നെ, ചില നീക്കുപോക്കുകൾ നിർവ്വഹിക്കുന്നതും ത്യാഗമായെണ്ണി വാഴ്ത്തിസ്തുതിക്കാറുണ്ടു്. ഇങ്ങനെ, ത്യാഗത്തെപ്പററി ആലോചിക്കുമ്പോൾ, ത്യജിക്കുന്നതെന്തും ത്യാഗമാവുമെന്ന പ്രവണതയിലേക്കാണ് നാം നീങ്ങുന്നതെന്നു സമ്മതിക്കേണ്ടി വരും. ത്യാഗംകൊണ്ടു് എന്തു നേടാനുണ്ടോ അതിന്നു തികച്ചും വിപരീതമായൊരു അനുഭവമാണ് പരിണതഫലം. അഹങ്കാരമൊഴിക്കാനുള്ള അവസരത്തെ, അതിൻെറ വികാസത്തിന്നായി ഉപയോഗിച്ചു്, ജീവിതം ദുരിതപൂർണ്ണമാക്കുന്നു. അങ്ങനെയാണെങ്കിൽ ത്യാഗത്തെപ്പററി പരികീർത്തിക്കുന്നതൊക്കെ മിഥ്യയാണോ? അല്ല, തീർച്ചയായും അല്ല. വാസ്തവത്തിൽ ത്യാഗത്തിൻെറ മഹത്വം അത്യുന്നതവും സർവ്വഥാ പ്രശംസനീയവുംതന്നെ. അല്പം വിചാരം ചെയ്താലതു ബോധ്യമാവുകയും ചെയ്യും. ഭഗവാൻ ബുദ്ധദേവൻെറ ത്യാഗത്തേക്കാൾ വലിയൊരു ത്യാഗം ഇതേവരെയുണ്ടായിട്ടുണ്ടോ? ത്യാഗമൂർത്തിയാണ് ഗൗതമബുദ്ധൻ. ''വലിയ ത്യാഗങ്ങൾകൊണ്ടേ വലിയ സംഗതികൾ ചെയ്യാൻ കഴിയൂ'' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ ഊന്നിപ്പറഞ്ഞിരിക്കുന്നതിൻെറ പൊരുളും അതു ധ്വനിപ്പിക്കുന്നു. നമ്മുടെ പുരാണേതിഹാസങ്ങളിൽ ത്യാഗത്തിൻെറ ഉത്തമദൃഷ്ടാന്തങ്ങൾ സുലഭമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നതിൻെറ രഹസ്യവും മറെറാന്നല്ല. സർവ്വേശ്വരനെ സർവ്വാത്മനാ ശരണാഗതിയടഞ്ഞു് ജീവിക്കുന്നതിന്മദ്ധ്യേ പട്ടിണി കൊണ്ടു മരിക്കാറായ നിലയിലും, ഇരന്നു കിട്ടിയ ആഹാരത്തെ നിസ്സങ്കോചം ആഗതനായ അതിഥിക്കുവേണ്ടി ത്യജിച്ച ഒരു ബ്രാഹ്മണകുടുംബത്തിൻെറ കഥ അത്യന്തം ഹൃദയസ്പൃശിയായി മഹാഭാരതത്തിൽ വിവരിക്കുന്നുണ്ടു്. 'അതിഥിദേവോ ഭവ' എന്ന ആപ്തവാക്യത്തിൽ അടിയുറച്ചുനിന്ന ആ ആദർശശാലികൾ, കാൽകഴുകിച്ച ജലസ്പർശമേററപ്പോൾ, കേവലം ക്ഷുദ്രജീവിയായ ഒരു കീരിയുടെ ഒരു ഭാഗം സ്വർണ്ണവർണ്ണമായെന്നും, അതിന്നുശേഷം മറേറ ഭാഗത്തെ വർണ്ണവ്യത്യാസം നടത്തുവാനുള്ള തീവ്രശ്രമമെല്ലാം വിഫലമാവുകയാണുണ്ടായതെന്നും പറയുന്നുണ്ടു്. ഇമ്മാതിരിയുള്ള ത്യാഗത്തെക്കുറിച്ചു സങ്കല്പിക്കുവാൻപോലും നമ്മുടെ ഭാവന വളർന്നിട്ടില്ലാ എന്നതാണ് കേവലസത്യം. ജീവിതസന്ധാരണത്തിന്നു് അത്യാവശ്യമായതുപോലും, സസന്തോഷം ഫലേച്ഛയെന്യേ, മററുള്ളവർക്കുവേണ്ടി ത്യജിക്കുന്നതിലാണ് ത്യാഗത്തിൻെറ കാതലായ വശം സ്ഥിതിചെയ്യുന്നതു്.

ഭഗവാൻ ശ്രീകൃഷ്ണൻതന്നെ ഗീതയിൽ ത്യാഗത്തെ, സാത്വിക, രാജസ, താമസരീതിയിൽ വിശകലനം ചെയ്തു് അവതരിപ്പിക്കുന്നുണ്ടു്, നോക്കുക:

നിയതസ്യ തു സന്ന്യാസഃ കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീർത്തിതഃ.
ദുഃഖമിത്യേവ യത്കർമ്മ കായക്ലേശഭയാത് ത്യജേത്
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത്
കാര്യമിത്യേവ യത്കർമ്മ നിയതം ക്രിയതേഽർജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ
സാത്വികോ മതഃ

പരമമായ ത്യാഗം ''സർവ്വകർമ്മഫലത്യാഗ'' മാണെന്നും ഉദ്ബോധിപ്പിക്കുന്നു. ശാശ്വത ശാന്തിക്കുള്ള ചവിട്ടുപടിയാണ് ത്യാഗം. കർമ്മഫലത്യാഗം കൈവരുത്തുന്നതുതന്നെ യജ്ഞ സ്വരൂപകർമ്മാനുഷ്ഠാനം. അതിനെത്തന്നെയാണ് കർമ്മയോഗമെന്നു പ്രകീർത്തിക്കുന്നതും. യോഗവും ത്യാഗവും വാസ്തവത്തിൽ ഒന്നാണ്. ഒന്ന് ആത്മപ്രാപ്തിയും, മറേറതു അനാത്മത്യാഗവും. ലക്ഷ്യം ഒന്നുതന്നെ. കർമ്മംകൊണ്ടാണല്ലോ ജീവിതംതന്നെ നിലനില്ക്കുന്നതു്. കർമ്മമെന്നാൽ കർമ്മഫലവും അതിലടങ്ങും. അപ്പോൾ ഫലമുദ്ദേശിച്ച കർമ്മാനുഷ്ഠാനം ആസക്തിവർദ്ധനയുണ്ടാക്കുകയേ ഉള്ളൂ. ഉത്കൃഷ്ടങ്ങളായ വൈദികകർമ്മങ്ങളുടെ പോലും നിലയതാണെങ്കിൽ, ലൗകികകർമ്മവ്യവഹാരങ്ങളുടെ സ്ഥിതി പറയാനുണ്ടോ? കർമ്മഫലാസക്തി ബന്ധകാരണമാകുന്നു. ദൃഢമായ വാസനകൾ വളർന്നുവികസിച്ച് ജീവനെ ഫലഭുക്തിക്കായി വീണ്ടും ജന്മങ്ങളെടുപ്പിക്കുന്നു. അങ്ങനെ കർമ്മങ്ങൾകൊണ്ടു് ജന്മങ്ങളും ജന്മങ്ങൾകൊണ്ടു് കർമ്മങ്ങളും തഴച്ചു തളിരിടുകയല്ലാതെ സംസാരവൃക്ഷം ക്ഷയിക്കുകയെന്നൊന്നുണ്ടാവുകയില്ല. ജീവിതലക്ഷ്യം കൈവല്യപ്രാപ്തിയും, സംസാരനാശവുമായിരിക്കെ, പിന്നെ എങ്ങനെയാണ് ഇതിൽനിന്നു വിമുക്തി നേടുക? പലക്കും സാധിക്കാതെ പോകുന്നതു് ഈ ഫലാസക്തിയുടെ നീരാളിപ്പിടുത്തംകൊണ്ടുതന്നെ.

''പുനരപി ജനനം പുനരപി മരണം
പുനരപി ജനനീജഠരേ ശയനം
ഇഹ സംസാരേ ബഹുദുസ്താരേ
കൃപയാഽപാരേ പാഹി മുരാരേ.''

എന്ന് ശ്രീശങ്കരഭഗവത്പാദർ വിരൽ ചൂണ്ടുന്നതും ഈ ദുഃഖസത്യത്തിലേയ്ക്കും അതിന്റെ വിമോചനമാർഗ്ഗനിർദ്ദേശത്തിലേക്കുമാണ്.

സുദുർല്ലഭമായ മനുഷ്യജന്മംകൊണ്ടു നേടാനുള്ളതു്, ജനനമരണസ്വരൂപമായ മൃത്യുവിനെ പ്രാപിക്കയല്ല, പിന്നെയോ, അതിൽനിന്നു വിമുക്തി — മോക്ഷം — നേടി അമൃതത്വാവസ്ഥയിൽ അലിഞ്ഞുചേരലാണ്. അതിന്നാണ് ശ്രുതി,

''ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേഽമൃതത്വമാനശുഃ.''

എന്നു നിർദ്ദേശിക്കുന്നതു്. അമൃതത്വം കൈവരിക്കാനുള്ള ഒരേയൊരു മാർഗ്ഗം ത്യാഗംതന്നെയെന്നു തറപ്പിച്ചു പറയുമ്പോൾ, അതു കേവലമായ സ്ഥൂലത്യാഗമല്ലെന്നു സ്പഷ്ടം. വൈദികകർമ്മത്തിൽ വ്യാപൃതരായിരുന്നാൽപ്പോലും അമൃതത്വപ്രാപ്തി വിദൂരമാണെന്നല്ലേ 'ന കർമ്മണാ'— എന്നതിന്റെ സൂചന? ആവശ്യനിർവ്വഹണം കഴിഞ്ഞാലുടനെ, ബോധപൂർവ്വം അതിൽനിന്നു പിന്തിരിയണമെന്നും, മുൻപോട്ടു മുൻപോട്ടു ലക്ഷ്യപ്രാപ്തിവരെ ഗമിക്കണമെന്നുമുള്ള ആജ്ഞയാണ് ഇവിടെ ധ്വനി. പിന്നെ അവശേഷിക്കുന്നതു് സ്വജനങ്ങളോടും ധനത്തോടുമുള്ള ആസക്തി. അതു ദുഃഖകാരണവും ബന്ധഹേതുവുമാണെന്ന് അറിയാമെങ്കിലും, കൂടുതൽ ആകർഷകത്വം കൈവന്നിരിക്കുന്നതും ഇതിന്നാണ്. ജീവിതലക്ഷ്യംതന്നെ വല്ലപ്രകാരത്തിലും ധനസമ്പാദനമാണെന്ന നിലവരെ എത്തിയിരിക്കുന്നു ആ ദുഃസ്ഥിതി. ശരിയായ ആത്മീയവിദ്യാഭ്യാസത്തിന്റെ അഭാവമായിരിക്കാം — ജനങ്ങളിൽ ആസക്തി വളർത്തുന്നതു്. എങ്ങനെയായാലും മോക്ഷപ്രാപ്തിക്ക് കാര്യമായ വിഘ്നാതമായി അവ വിലസുന്നു — വാസ്തവത്തിൽ അഹങ്കാരവും അജ്ഞാനവുമാണ് ത്യജിക്കേണ്ടതു്. എന്നാൽ മാത്രമേ, അനുഭവസ്വരൂപത്തിൽ ആത്മപ്രകാശം ലഭിക്കൂ. അഹങ്കാരവും അജ്ഞാനവുമാകട്ടെ, ഒരു നാണയത്തിന്റെതന്നെ രണ്ടു പുറങ്ങൾപോലെയാണ് — ജഡവും, നശ്വരവും, തന്റെ പ്രബലമായ പ്രാരബ്ധത്തിന്റെ ഭുക്തിക്കായി സ്വീകരിച്ചിട്ടുള്ളതുമായ ഈ ശരീരത്തെ, താനായും, തന്റേതായും കല്പിച്ച് ഉറപ്പിച്ച് അതിന്റെ ധർമ്മങ്ങൾ തന്റെ ധർമ്മങ്ങളായി ഗണിച്ച്, അതിനോടു ബന്ധപ്പെട്ടതൊക്കെ തന്റേതായി വിശ്വസിച്ച് പഞ്ചേന്ദ്രിയങ്ങളുടെ ഈ മായാജാലത്തിൽപ്പെട്ടുഴലുന്ന ഈ ദുരവസ്ഥയ്ക്ക് അറുതിവരണമെന്നുണ്ടെങ്കിൽ അജ്ഞാനാവൃതമായ അഹങ്കാരത്തിന്റെ ത്യാഗം അനിവാര്യമാണ്. അഖണ്ഡസച്ചിദാനന്ദാകാരമായിരിക്കുന്ന ആത്മഭാവത്തെ, രജ്ജുഖണ്ഡത്തിങ്കലെ പന്നഗബുദ്ധി പോലെ, അദൃശ്യമാക്കുന്നതും ഈ അഹങ്കാരമാ

കുന്നു. അതിനാലാണ് ശ്രീരാമകൃഷ്ണദേവൻ ''അഹംബുദ്ധി'' കളവാനായി പലപ്പോഴും പല പ്രകാരത്തിലും ഉപദേശിക്കാറുള്ളത്. ഞാനെന്നും എന്റേതെന്നുമുള്ള ദേഹസംബന്ധി യായ ഈ അഭിമാനത്തെ അടിമപ്പെടുത്താതിരിക്കുന്നേടത്തോളം കാലം അമൃതത്വപ്രാപ്തി വിദൂരമായിത്തന്നെ സ്ഥിതിചെയ്യും. പ്രാതഃസ്മരണീയനായ തുഞ്ചത്താചാര്യൻ,

''ആനന്ദചിന്മയ ഹരേ ഗോപികാരമണ
ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമേ വരദ നാരായണായ നമഃ.''

എന്ന് ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുന്നതും അഹംകാര ത്യാഗത്തിനുതന്നെ.

സംസാരവൃക്ഷത്തിന്റെ ആണിവേരാണ് അഹങ്കാരം. അസംഗശസ്ത്രംകൊണ്ട് അതിനെ ദൃഢമായി മുറിക്കുന്ന പ്രക്രിയയാണ് ത്യാഗത്തിന്റെ മർമ്മം. എല്ലാററിലും എല്ലാം ഞാനാണെന്നും, എല്ലാം എന്നിലാണെന്നുമുള്ള ഉത്കൃഷ്ടഭാവനയും അനുഭവവും, അഹങ്കാരത്യാഗത്തിന്റെ പരമസമാപ്തിയിൽ വന്നുകൂടുന്നു. പിന്നെ ത്യാജ്യമായി ഒന്നുമില്ല. ഉപ്പുപാവ കടലിൽ ആഴമളക്കാൻ ചെന്നാൽ, അതിന്നു തിരിച്ചുവരുവാൻ തരപ്പെടുമോ? അഖണ്ഡസച്ചിദാനന്ദമായ ആ അതുല്യാവസ്ഥയെ പ്രാപിക്കുകതന്നെ ഈ ജന്മംകൊണ്ട് നാം നേടേണ്ടതു്. അതിന്നായി 'എന്റേതായ' സകലതും ത്യജിക്കണം. വിധിച്ച ധർമ്മങ്ങളും പോലും!

''സർവ്വ ധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വ പാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ.''

എന്ന് ഭഗവാൻ ശരണാഗതിയിലൂടെ ഉറപ്പിക്കുന്നതും ത്യാഗത്തിന്റെ പരമോന്നതപദവിയുടെ സമാപ്തിയെയാണ്.

---

# വന്ദനം ജഗദ്ഗുരോ!

വി. കെ. ചാക്കോ, മലയേഷ്യ

ഗംഗതൻ മനോജ്ഞമാം പുല്ലണിത്തീരത്തിങ്കൽ
നീലിമ പുരന്നീടും നിർമ്മലപ്പരപ്പിങ്കൽ
സായാഹ്നസൂര്യൻ സ്വയം പൊങ്കതിർ തൂവീടവേ
സാന്ദ്രമാം നിശ്ശബ്ദതയെങ്ങുമേ തങ്ങിനിന്നു.
അങ്ങതാ കാണുന്നേതോ ദിവ്യസുന്ദരം രൂപം
അമ്പിളി വാനിൽനിന്നു മന്നിലേക്കിറങ്ങിയോ!
ദീർഘമാം ദൃഢാകാരം ചന്ദ്രനോടൊക്കും മുഖം
താരകങ്ങളൊപ്പം മിന്നും നീരജനേത്രങ്ങളും
'വന്ദിപ്പിൻ' മഹാത്മാവെന്നങ്കിതം നെററിത്തടം
വിശ്വപ്രേമം തുടിച്ചുന്തുന്ന വിരിമാറിടം
വീരത്വപ്രതീകമായ് നീണ്ടെഴും കരദ്വയം
ആജ്ഞ നൽകീടും ഭാവം നിർഭീകം ദയാമയം
കേവലം സാന്നിദ്ധ്യത്താൽ ഭവ്യമാം ഭാവങ്ങളാൽ
ഭുവിനെ ദ്യോവായ് മാററുമുജ്ജ്വലമണിദീപം.

ഗീതതൻ മൃദുഗീതധ്വനിപോൽ സ്വതന്ത്രമാം
നാദത്താൽ ലോകത്തെയുണർത്തിയ മഹാത്മാവേ,
ആർഷഭാരതത്തിന്റെ സംസ്കാരനഭസ്സിങ്കൽ
പ്രോജ്ജ്വലപ്രഭ വീശും ആദിത്യബിംബം ഭവാൻ
ഉത്തുംഗഹിമാലയസാനുവിൽ സ്ഥിതനായി—
ദ്ദിഗന്തം തകർത്ത നിൻ സിംഹഗർജ്ജനം കേട്ടക്കെ,
ഒട്ടക്കൊട്ടാകെ ഞെട്ടിബ്ഭാരതം സുദീർഘമാം
നിദ്രവിട്ടെഴുന്നേററിങ്ങാഴിപോൽ കൊടുങ്കാററിൽ.

ഭാരതം കിരാതന്റെ നാടല്ലിതത്യുജ്ജ്വല—
മാഷ്തേജസ്സിന്റെ വാരൊളി മിന്നിക്കുന്ന
ത്യാഗികൾ പിറന്നതാം പുണ്യഭൂമിയാമെന്ന—
ബ്ഭൗതികസംസ്കാരത്തിൻ നാട്ടിൽ നീയുദ്ഘോഷിച്ചു
പൗരുഷമോളംകൊള്ളിക്കുന്ന നിൻ പ്രഭാഷണം
വൈദ്യുതപ്രവാഹംപോലുള്ളത്തിലെല്ലാവർക്കും.
ഗാന്ധി നിന്നാഹ്വാനത്തിൻ സാരസർവ്വസ്വം സ്വയം
കർമ്മമാർഗ്ഗത്തിങ്കലായ് സ്വാഗതം ചെയ്തു ധീരം
ശത്രുവിൻ മാർത്തട്ടിങ്കൽ സത്വരം കുതിപ്പാനായ്
സടകുടഞ്ഞെഴുന്നേററു സുഭാഷും ജവഹറും
ഭാരതമുണർന്നിന്നു കർമ്മധീരമാം നിന്റെ
ആദർശം തെളിച്ചോരപ്പാതയിൽ മുന്നേറുന്നു.
നിന്നുടെ ലോകോത്തരം സന്ദേശം ശ്രവിയ്ക്കയാൽ
ധന്യനായ്ത്തീർന്നേനിന്നു വന്ദനം ജഗദ്ഗുരോ!

---

കുട്ടികളോട്—

# മഹാഭാരതത്തിലെ അർജ്ജുനൻ

കെ. കേശവൻനായർ

പ്രിയപ്പെട്ട കുട്ടികളെ, ഇന്നു് നമുക്കു് വിമാനത്തിലൂടെ ഒരുല്ലാസയാത്ര ചെയ്യാം. അപായം പററാത്തതും പണച്ചെലവില്ലാത്തതുമായ ഒരു വിനോദയാത്ര. അങ്ങനെയുണ്ടോ ഒരു വിമാനയാത്ര എന്നു് നിങ്ങൾക്കു് സംശയം തോന്നാം. എന്നാൽ സങ്കല്പവിമാനത്തിലാണു് നാം യാത്ര ചെയ്യുക. എങ്ങോട്ടാണെന്നല്ലേ? ഓ അതൊരു വിദൂരയാത്രയാണു്. മഹാഭാരത കാലത്തെ ഹസ്തിനാപുരമാണു് നമ്മുടെ ലക്ഷ്യം. എന്താണവിടെ ഇത്ര വിശേഷമെന്നോ? പാണ്ഡവന്മാരുടേയും കൌരവന്മാരുടേയും ചിരപുരാതനമായ രാജധാനിയായിരുന്നല്ലോ ഹസ്തിനാപുരം. അവിടെ പലതും നിങ്ങൾക്കു പഠിക്കുവാനുണ്ടു്. ആരാണു് കൌരവന്മാരുടേയും പാണ്ഡവന്മാരുടേയും കഥകൾ വർണ്ണിച്ചിട്ടുള്ളതെന്നറിയാമോ? സത്യവതീസുതനായ വേദവ്യാസമഹർഷി. മഹാഭാരതത്തിലാണു് അദ്ദേഹം അവരുടെ ചരിത്രം വർണ്ണിച്ചിട്ടുള്ളതു്.

മഹാഭാരതത്തിൽ ധാരാളം ഇതിഹാസ കഥകളുണ്ടു്. മഹാഭാരതത്തെപ്പോലെ ധർമ്മത്തെക്കുറിച്ചു് ഇത്ര വ്യക്തമായി പ്രതിപാദിക്കുന്ന ഒരു മഹാഗ്രന്ഥം ലോകത്തിൽ വേറെയില്ല. എല്ലാ തത്ത്വശാസ്ത്രങ്ങളുടേയും ധർമ്മശാസ്ത്രങ്ങളുടേയും സാരം ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. മാത്രമല്ല ഇത്ര വലിയൊരു ഗ്രന്ഥവും വേറെയില്ല. ഇതിൽ ഒരു ലക്ഷത്തിഇരുപത്തിനാലായിരം പദ്യങ്ങൾ ഉണ്ടു്. എന്താ നിങ്ങൾക്കു് അത്ഭുതം തോന്നുന്നുണ്ടോ? ഗ്രന്ഥത്തിന്റെ മഹത്ത്വംകൊണ്ടും വലിപ്പംകൊണ്ടുമാണു് ഇതിനു് മഹാഭാരതമെന്ന പേർതന്നെ കിട്ടിയിട്ടുള്ളതു്. ഇതിനെപ്പററി കവിതന്നെ പറയുന്നതിങ്ങനെയാണു്: ''ധർമ്മേ ചാർത്ഥേ ച കാമേ ച മോക്ഷേ ച ഭരതർഷഭ, യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന കുത്രചിത്.'' അതായതു്, ധർമ്മാർത്ഥകാമമോക്ഷരൂപത്തിലുള്ള പുരുഷാർത്ഥങ്ങളെക്കുറിച്ചു് മഹാഭാരതത്തിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ പിന്നീടുണ്ടായിട്ടുള്ള മററു ഗ്രന്ഥങ്ങളിൽ കണ്ടേക്കാം. എന്നാൽ ഇതിൽ വിവരിക്കാത്തതൊന്നും മറെറാരിടത്തും കാണുകയില്ല.

വിശാലഗംഭീരമായ ഈ ഗ്രന്ഥത്തിൽ അണിനിരക്കുന്ന കഥാപാത്രങ്ങളെപ്പററി ചിന്തിച്ചാൽ നാം അമ്പരന്നുപോകും. പാണ്ഡവപക്ഷത്തും കൗരവപക്ഷത്തുമുള്ള മഹാരഥന്മാർ അവരിൽ പ്രമുഖന്മാർ. അവരിൽ ഏററവും പ്രധാനിയാണു് അർജ്ജുനൻ. വില്ലാളിവീരന്മാരിൽ അർജ്ജുനനോടു് സമശീർഷനായി മറെറാരു വ്യക്തിയില്ല. ദുർവാസാവിന്റെ അനുഗ്രഹംകൊണ്ടു് കുന്തിക്കു് ദേവേന്ദ്രനിൽനിന്നു ജനിച്ച ദിവ്യസന്താനമാണു് അർജ്ജുനൻ. അർജ്ജുനൻ ജാതനായപ്പോൾ ഇങ്ങനെ ഒരശരീരിവാക്കുണ്ടായി. ''ഈ ബാലൻ കാർത്തവീര്യനെപ്പോലെയും ശിവനെപ്പോലെയും പരാക്രമിയായിരിക്കും. ഇവൻ ഇന്ദ്രനെപ്പോലെ അജയ്യനായി ലോകത്തിൽ കീർത്തി വർദ്ധിപ്പിക്കും.'' അർജ്ജുനന്റെ ജീവിതകഥയിൽനിന്നു് ഈ ആകാശവാണിയുടെ ആന്തരാർത്ഥം തികച്ചും സത്യമാണെന്നു ബോധ്യമാകും.

അർജ്ജുനനും ശ്രീകൃഷ്ണനും നരനാരായണന്മാരുടെ അവതാരമാണെന്നു് പറയപ്പെടുന്നു. അവർ സുഹൃത്തുക്കളായിക്കഴിഞ്ഞുകൂടി. വനവാസകാലത്തു് തീർത്ഥയാത്രയ്ക്കു പുറപ്പെട്ട അർജ്ജുനൻ അവസാനം ദ്വാരകയിലെത്തി. അദ്ദേഹത്തെ ശുശ്രൂഷിക്കുവാൻ ബലരാമൻ സുഭദ്രയെ ഏർപ്പെടുത്തി. ക്രമേണ അവർ രണ്ടുപേരും അന്യോന്യം അനുരക്തരായി. സുഭദ്രാർജ്ജുനന്മാർ അനുരക്തരാണെന്നറിഞ്ഞപ്പോൾ കൃഷ്ണൻ ബലരാമനറിയാതെ അർജ്ജുനനു് സുഭദ്രയെ വേൾക്കാനുള്ള അനുവാദം കൊടുത്തു. അതിനുവേണ്ട സഹായസഹകരണങ്ങളും ചെയ്തുകൊടുത്തു.

അർദ്ധരാത്രി നിഗൂഢമായി, കൃഷ്ണൻ കൊടുത്ത തേരിൽ സുഭദ്രയെക്കയററി അർജ്ജുനൻ യാത്രയായി. ബലരാമനും കൂട്ടരും വിവരമറിഞ്ഞു് അർജ്ജുനനെ നേരിട്ടു യുദ്ധത്തിനുള്ള പുറപ്പാടായി. എന്നാൽ ശ്രീകൃഷ്ണൻ ബലരാമനെ സാന്ത്വനം ചെയ്തു് കാര്യങ്ങൾ രമ്യമായി കലാശിപ്പിച്ചു. അങ്ങനെ ബന്ധുക്കളുടെ സാന്നിധ്യത്തിൽവെച്ചുതന്നെ സുഭദ്രയും അർജ്ജുനനും വിവാഹിതരായി. ശ്രീകൃഷ്ണനു് അർജ്ജുനനോടു് എത്രമാത്രം സ്നേഹമുണ്ടായിരുന്നു എന്നു് വ്യക്തമാക്കാനാണു് ഇത്രയും പറഞ്ഞതു്.

മഹാഭാരതയുദ്ധത്തിൽവെച്ചു് ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനു് ഗീത ഉപദേശിച്ചു. ആ സമയത്തു് ഗുരുശിഷ്യബന്ധമാണുണ്ടായിരുന്നതു്. ''ശിഷ്യഭാവത്തിൽ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്ന എന്നെ രക്ഷിച്ചാലു''മെന്നു് അർജ്ജുനൻ പറയുന്നു. ഗീത മൃതസഞ്ജീവിനിയായ അമൃതാണു്. സംസാരദുഃഖത്താൽ വിവേകം നശിച്ചു് മൃതപ്രായരായ മനുഷ്യരെ തത്ത്വോപദേശംകൊണ്ടു് ഉയിർത്തെഴുനേല്പിക്കുകയാണു് ഗീതയിൽ ചെയ്യുന്നതു്. ആ ഗീത ഉപദേശിക്കാൻ ശ്രീകൃഷ്ണൻ നിമിത്തമാക്കിയതു് അർജ്ജുനനെയാണു്. പാത്രശുദ്ധിയില്ലാത്തവൻ തത്ത്വവിദ്യയ്ക്കർഹനല്ല. അതുകൊണ്ടുതന്നെ അർജ്ജുനൻ ഉത്തമനായ ജിജ്ഞാസുവാണെന്നു തെളിയുന്നില്ലേ? കഠോപനിഷത്തിലെ നചികേതസ്സിനെപ്പോലെയും ഛാന്ദോഗ്യത്തിലെ ശ്വേതകേതുവിനെപ്പോലെയും ശ്രദ്ധയും ജിജ്ഞാസയുമുള്ള ഒരു നല്ല വിദ്യാർത്ഥിയായിരുന്നു അർജ്ജുനൻ. അതുകൊണ്ടാണു് ഗീതോപദേശം അദ്ദേഹത്തിൽ ഫലിച്ചതും. ഗീതയുടെ അവസാനം ഇക്കാര്യം അർജ്ജുനൻതന്നെ വ്യക്തമാക്കുന്നുണ്ടു്. ''ഭഗവാനേ, അങ്ങയുടെ കാരുണ്യംകൊണ്ടു് എന്റെ അജ്ഞാനമെല്ലാം നശിച്ചു. എനിക്കിപ്പോൾ യഥാർത്ഥമായ ബോധം കൈവന്നിരിക്കുന്നു.'' വിദ്യാഭ്യാസം സഫലമാകണമെങ്കിൽ ശ്രദ്ധയുണ്ടാകണം. നിങ്ങളും അർജ്ജുനനെപ്പോലെ ശ്രദ്ധാലുക്കളാവാൻ ശ്രമിക്കുക.

ഇനി നമുക്കു് അർജ്ജുനന്റെ വീര്യപരാക്രമങ്ങളെപ്പററി ചിന്തിക്കാം. പാണ്ഡവന്മാരും കൌരവന്മാരും ദ്രോണാചാര്യനിൽനിന്നു് ധനുർവേദം അഭ്യസിച്ചു. ഗുരുദക്ഷിണയ്ക്കുള്ള സമയമായി. ആചാര്യൻ പറഞ്ഞു: ''നിങ്ങൾ പാഞ്ചാലരാജാവിനെ ബന്ധനസ്ഥനാക്കി എന്റെ മുന്നിൽ കൊണ്ടുവന്നു വെയ്ക്കുക. അതാണു് നിങ്ങൾ എനിക്കു തരേണ്ട ഗുരുദക്ഷിണ.'' എല്ലാവരും പാഞ്ചാലനോടു് യുദ്ധം ചെയ്യാൻ സന്നദ്ധരായി പുറപ്പെട്ടു. കൌരവന്മാരാണു് ആദ്യം പാഞ്ചാലനെ നേരിട്ടതു്. പക്ഷേ രണവീരനായ പാഞ്ചാലൻ അവരെ തോല്പിച്ചയച്ചു. അവസാനം അർജ്ജുനൻ പാഞ്ചാലനോടു യുദ്ധം ചെയ്തു് അദ്ദേഹത്തെ ബന്ധിച്ചു് ഗുരുദേവനു് കാഴ്ചവെച്ചു. ദ്രോണൻ കൃതാർത്ഥനായി അർജ്ജുനനെ അനുഗ്രഹിച്ചു.

ദ്രോണാചാര്യന്റെ ശിഷ്യന്മാരിൽ എല്ലാംകൊണ്ടും അർജ്ജുനൻതന്നെയായിരുന്നു പ്രഥമഗണനീയൻ. ഗുരുകാരുണ്യംകൊണ്ടു് എല്ലാവർക്കും മഹാന്മാരാകുവാൻ കഴിയും.

കൌരവന്മാരടക്കം അസംഖ്യം രാജാക്കന്മാർ പാഞ്ചാലിയെ വിവാഹം ചെയ്യാൻ എത്തിച്ചേർന്നു. വളരെ ഉയരത്തിൽ തൂക്കിയിട്ടുള്ള ഒരു യാന്ത്രികലക്ഷ്യത്തെ ഭേദിക്കുന്നവനു മാത്രമേ പാഞ്ചാലിയെ വിവാഹം ചെയ്യാൻ കഴിയുള്ളൂ. ദുര്യോധനൻ, ശിശുപാലൻ തുടങ്ങിയവർക്കൊന്നും ഈ ലക്ഷ്യം ഭേദിക്കാൻ കഴിഞ്ഞില്ല. പാണ്ഡവന്മാർ വേഷംമാറി നടക്കുന്ന കാലമായിരുന്നു അതു്. ഏകചക്രയിൽനിന്നു് പാണ്ഡവരും ബ്രാഹ്മണവേഷത്തിൽ അവിടെ എത്തിയിരുന്നു. അർജ്ജുനൻ അസ്ത്രമെടുത്തു് ലക്ഷ്യത്തെ പിളർന്നു. അവിടെ കൂടിയിരുന്നവർക്കെല്ലാം അത്ഭുതവും അസൂയയും ഉണ്ടായി. എല്ലാരുമൊത്തുചേർന്നു് അർജ്ജുനനോടു് യുദ്ധത്തിനു പുറപ്പെട്ടു. കഴിവില്ലാത്തവർക്കു് ഇങ്ങനെ അസൂയ ഉണ്ടാവുന്നതു് സ്വാഭാവികമാണു്, അല്ലേ? എന്തായാലും അർജ്ജുനൻ അവരെയെല്ലാം പരാജിതരാക്കി. പിന്നീടു് യഥാവിധി ദ്രൌപദിയെ വേൾക്കുകയും ചെയ്തു.

ഇനി അർജ്ജുനന്റെ പൌരുഷത്തിനു് മറെറാരു കഥ പറയാം. ഖാണ്ഡവവനം ദഹിക്കുന്നതു കണ്ടു സംഭീതരായ ദേവന്മാർ ഇന്ദ്രനെ ശരണം പ്രാപിച്ചു. ഇന്ദ്രൻ ജലധാര വർഷിച്ചു് അഗ്നിയെക്കെടുത്താൻ പരിശ്രമിച്ചു. അർജ്ജുനൻ അസ്ത്രങ്ങൾ അയച്ചു് ജലധാരയെ തടുത്തു. ഇന്ദ്രൻ കുപിതനായി ദേവന്മാരോടുകൂടി അർജ്ജുനന്റെ നേരെ അസ്ത്രങ്ങൾ വർഷിച്ചു. യുദ്ധം ഭയ

ങ്കരമായി. എന്നാൽ ശ്രീകൃഷ്ണന്റെ സഹായത്തോടെ അർജ്ജുനൻ ദേവന്മാരെ തോല്പിച്ചു. ഈ ഘട്ടത്തിൽ ഇന്ദ്രൻ കേൾക്കുംവിധത്തിൽ ഇങ്ങനെ ഒരശരീരിയുണ്ടായി. ''അല്ലയോ ഇന്ദ്ര, കൃഷ്ണാർജ്ജുനന്മാരെ ജയിക്കാൻ താങ്കൾക്ക കഴിയില്ല. അവർ നരനാരായണന്മാരാണ്. അതുകൊണ്ട് തോൽവി സമ്മതിച്ച് മടങ്ങിപ്പോയാലും.'' ഇന്ദ്രൻ അങ്ങനെ ചെയ്തു. അഗ്നിയുടെ ഉപദേശമനുസരിച്ച് വരുണൻ അർജ്ജുനന് ഗാണ്ഡീവം എന്ന ധനുസ്സ് സമ്മാനിച്ചു. ഇന്ദ്രൻ സന്തുഷ്ടനായി അർജ്ജുനന് വേണ്ടത്ര അസ്ത്രങ്ങൾ ഉപദേശിക്കാമെന്നേററു. ഇന്ദ്രന്റെ നിർദ്ദേശമനുസരിച്ച് അർജ്ജുനൻ കുറെക്കാലം ദേവലോകത്ത് വസിച്ചു. അദ്ദേഹത്തിൽനിന്ന് വേണ്ടത്ര അസ്ത്രവിദ്യകൾ അഭ്യസിക്കയും ചെയ്തു.

അർജ്ജുനന്റെ കഴിവിനെ വ്യക്തമാക്കുന്ന ചില കാര്യങ്ങൾകൂടിപ്പറയാം. വനവാസകാലത്ത് ധർമ്മപുത്രന്റെ നിർദ്ദേശമനുസരിച്ച് അർജ്ജുനൻ പരമശിവനെ തപസ്സുചെയ്ത് പ്രത്യക്ഷമാക്കാൻ ശ്രമിച്ചു. ഭഗവാൻ ഒരു കിരാതന്റെ വേഷത്തിൽ അർജ്ജുനനെ സമീപിച്ചു. ശരമേററ ഒരു പന്നിയെക്കുറിച്ചുള്ള അവകാശവാദത്തെച്ചൊല്ലി രണ്ടുപേരും തമ്മിൽ കടുത്ത വിവാദമായി. വിവാദം പിന്നെ യുദ്ധത്തിൽ കലാശിച്ചു. ആ യുദ്ധത്തിൽ തന്റെ യുദ്ധസാമർത്ഥ്യത്താൽ അർജ്ജുനൻ ശിവനെ സംപ്രീതനാക്കി. കിരാതൻ ശിവന്റെ രൂപത്തിൽ പ്രത്യക്ഷമായി അർജ്ജുനനെ ഇങ്ങനെ അനുഗ്രഹിച്ചു: ''അർജ്ജുന, നിന്റെ പരാക്രമംകൊണ്ട് ഞാൻ പ്രീതനായി. നിന്നെപ്പോലെ വീരനായ ഒരു ക്ഷത്രിയൻ വേറെയില്ല. നിനക്കു ഞാൻ ദിവ്യജ്ഞാനം പ്രദാനം ചെയ്യുന്നു. നീ ദേവന്മാരെപ്പോലും പരാജിതരാക്കും.'' ഇത്രയും പറഞ്ഞ് ഭഗവാൻ അർജ്ജുനന് പാശുപതാസ്ത്രം സമ്മാനിച്ചു.

വിരാടപുരിയിൽ പാണ്ഡവർ പ്രച്ഛന്നവേഷരായി വസിക്കുന്നുണ്ടെന്നറിഞ്ഞ് കൌരവന്മാർ അവിടെച്ചെന്നു. അവർ വിരാടന്റെ പശുക്കളെ ബലാല്ക്കാരമായി കൊണ്ടുപോയി. ഉത്തരന്റെ തേരാളിയായി ബൃഹന്നളാരൂപിയായ അർജ്ജുനൻ യുദ്ധത്തിൽ കൌരവന്മാരെ വെന്ന് പശുക്കളെ മോചിപ്പിച്ചു. ഭാരതയുദ്ധത്തിൽ അർജ്ജുനൻ ഭീഷ്മരേയും കർണ്ണനേയും ജയദ്രഥനേയും മററസംഖ്യം വീരന്മാരേയും പരാജിതരാക്കി വിജയം വരിച്ചു. ഇങ്ങനെ ലോകോത്തരമായ യുദ്ധനൈപുണ്യംകൊണ്ട് വിജയം കൈവരിക്കാനുള്ള സൌഭാഗ്യം സിദ്ധിച്ച ഒരേ ഒരു വ്യക്തി അർജ്ജുനനു മാത്രമാണ്.

അദ്വിതീയനായ വില്ലാളിവീരൻ എന്നതിനു പുറമേ അർജ്ജുനൻ സത്യപ്രതിജ്ഞനും സദാചാരതല്പരനും ജിതേന്ദ്രിയനുമാണ്. ഇന്ദ്രപ്രസ്ഥം തലസ്ഥാനമാക്കി പാണ്ഡവന്മാർ രാജ്യം ഭരിക്കുന്ന കാലത്ത് ഒരു സംഘം കൊള്ളക്കാർ ഒരു ബ്രാഹ്മണന്റെ പശുക്കളെ തട്ടിക്കൊണ്ടുപോയി. ബ്രാഹ്മണൻ വിലപിച്ചുകൊണ്ട് അർജ്ജുനനെശരണം പ്രാപിച്ചു. അദ്ദേഹത്തിന്റെ മനസ്സലിഞ്ഞു. അദ്ദേഹം പശുക്കളെ രക്ഷിക്കാമെന്ന് പ്രതിജ്ഞചെയ്തു. എന്നാൽ അർജ്ജുനന്റെ ആയുധങ്ങൾ ഇരിക്കുന്നത് ധർമ്മപുത്രൻ ദ്രൌപദിയുമായി നർമ്മസല്ലാപംചെയ്തുകൊണ്ടിരിക്കുന്ന മുറിയിലായിരുന്നു. ഇതോർക്കാതെയാണ് അർജ്ജുനൻ ഗോക്കളെ രക്ഷിക്കാൻ പ്രതിജ്ഞ ചെയ്തത്. സഹോദരന്മാരിൽ ആരെങ്കിലുമൊരാൾ ദ്രൌപദിയുമായി ഏകാന്തത്തിൽ കഴിയുമ്പോൾ മറെറാരു സഹോദരൻ അവിടെച്ചെന്നാൽ പ്രായശ്ചിത്തമായി ഒരു കൊല്ലം ബ്രഹ്മചാരിയായി തീർത്ഥാടനത്തിനു പോകണം എന്നായിരുന്നു നിശ്ചയം. അർജ്ജുനൻ ധർമ്മസങ്കടത്തിലായി. ഏതായാലും നിയമം ലംഘിച്ച് അദ്ദേഹം പ്രതിജ്ഞ നിറവേററി. പിന്നീട് ധർമ്മപുത്രനെ സമീപിച്ച് പ്രായശ്ചിത്തം ചെയ്യാനുള്ള അനുമതി യാചിച്ചു. അർജ്ജുനൻ ഒരിക്കലും അങ്ങനെ ചെയ്യേണ്ടതില്ലെന്നു ധർമ്മപുത്രൻ പറഞ്ഞെങ്കിലും അർജ്ജുനൻ തീർത്ഥാടനം ചെയ്തു. പ്രതിജ്ഞ പാലിക്കുന്നതിൽ ഇത്ര സത്യസന്ധത കാണിക്കാൻ എത്ര പേർക്കു കഴിയും, ഒന്നോർത്തു നോക്കുക !

ഇനി അർജ്ജുനന്റെ സദാചാരബോധത്തെപ്പററിപ്പറയാം. അർജ്ജുനൻ ദേവലോകത്ത് വസിക്കുന്ന കാലം. അദ്ദേഹത്തിന്റെ രൂപലാവണ്യം കണ്ട് കാമാർത്തയായ ഉർവശി ഒരു ദിവസം അർദ്ധരാത്രി അർജ്ജുനനെ സമീപിച്ച് തന്റെ ഇംഗിതമറിയിച്ചു. അർജ്ജുനൻ ലജ്ജാപരവശനും സംഭ്രാന്തനുമായി അവരെ നമസ്കരിച്ചുകൊണ്ടു പറഞ്ഞു: ''അമ്മേ, എന്താണ് പറയുന്നത്. ഭവതി എന്റെ പൂർവ്വജന്മാരുടെ ജനനി

യാണ്. കുന്തി, മാദ്രി, ശചീദേവി എന്നിവരെപ്പോലെ ഭവതിയും എന്റെ മാതാവാണ്.'' ഇതുകൊണ്ടൊന്നും ഉർവ്വശി അടങ്ങിയില്ല. അവൾ കുപിതയായി അർജ്ജുനനെ ഇങ്ങനെ ശപിച്ചു: ''നപുംസകരൂപത്തിൽ നിനക്കു സ്ത്രീകളുടെ ഇടയിൽ കഴിയേണ്ടിവരും.'' അർജ്ജുനൻ ആ ശാപം ശിരസാ വഹിച്ചു. ഇന്ദ്രൻ വിവരമറിഞ്ഞു് അർജ്ജുനനെ സമാധാനിപ്പിച്ചു: ''മകനേ, നീ ഒട്ടും ദുഃഖിക്കരുതു്. അജ്ഞാതവാസകാലത്തു് ഉർവ്വശീശാപം നിനക്കു് ഉപകാരമായിവരും. അജ്ഞാതവാസം കഴിഞ്ഞാൽ ശാപമോക്ഷവും സിദ്ധിക്കും.'' അങ്ങനെയാണ് അർജ്ജുനൻ അജ്ഞാതവാസക്കാലത്തു് വിരാടന്റെ അന്തഃപുരത്തിൽ ബൃഹന്നള എന്ന പേരിൽ വസിച്ചു് വിരാടപുത്രിയായ ഉത്തരയെ നൃത്തനൃത്യാദികൾ അഭ്യസിപ്പിച്ചതു്.

യുദ്ധത്തിൽ അർജ്ജുനന്റെ ശരങ്ങളേററു് ഭീഷ്മപിതാമഹൻ നിലംപതിച്ചു. പാണ്ഡവന്മാരും കൌരവന്മാരും ഭീഷ്മരെ വളഞ്ഞുനിന്നു. അദ്ദേഹത്തിന്റെ ശിരസ്സു് കുനിഞ്ഞുപോവുകയാണ്. ശിരസ്സു് ഉയർത്തിവെയ്ക്കാനായി അദ്ദേഹം തലയിണ ആവശ്യപ്പെട്ടു. ദുര്യോധനാദികൾ വിലപിടിച്ച പട്ടുതലയിണകൾകൊണ്ടുവന്നു. യുദ്ധത്തിൽ പതിച്ച വീരന്മാർക്കു് പററിയതല്ലായിരുന്നു ഈവക വസ്തുക്കൾ. അദ്ദേഹം അർജ്ജുനന്റെ നേരെ നോക്കി. ഇംഗിതജ്ഞനായ അർജ്ജുനൻ ഗാണ്ഡീവത്തിൽനിന്നുതിർത്ത ശരങ്ങൾകൊണ്ടു് അദ്ദേഹത്തിന്റെ ശിരസ്സുയർത്തുകയും അസ്ത്രങ്ങൾകൊണ്ടുതന്നെ കിടക്കാനുള്ള ശയ്യ തയ്യാറാക്കുകയും ചെയ്തു. ഭീഷ്മർ സന്തുഷ്ടനായി. അതുപോലെ കുടിക്കാൻ വെള്ളം ചോദിച്ചപ്പോൾ മററുള്ളവർ മധുരപാനീയങ്ങൾ കൊണ്ടുവന്നു. ഭീഷ്മർ അതു സ്വീകരിച്ചില്ല. അർജ്ജുനൻ അസ്ത്രമെയ്തു് ഭൂമിപിളർന്നു് ദിവ്യപാനീയം വരുത്തിക്കൊടുത്തു. ഭീഷ്മർ അതു പാനം ചെയ്തുകൊണ്ടു് അർജ്ജുനന്റെ പ്രത്യുല്പന്നമതിത്വത്തെപ്പുകഴ്ത്തി.

ഇങ്ങനെ സർവ്വഗുണസമ്പന്നനും വീരസാഹസികനുമായിരുന്നു അർജ്ജുനൻ. അർജ്ജുനൻ വീരനായിരുന്നെങ്കിലും അദ്ദേഹത്തിന്റെ എല്ലാ ജയത്തിനും കാരണം ശ്രീകൃഷ്ണനായിരുന്നു. ഭൌതികമായ എല്ലാ ശക്തികളുമുണ്ടെങ്കിലും ഈശ്വരാനുഗ്രഹമില്ലെങ്കിൽ പരാജയമായിരിക്കും ഫലം. ശ്രീകൃഷ്ണൻ സ്വർഗ്ഗാരോഹണം ചെയ്തിരിക്കുന്ന സന്ദർഭം. ദ്വാരകയിൽനിന്നു് യാദവസ്ത്രീകളേയുംകൊണ്ടു് അർജ്ജുനൻ മടങ്ങിവരികയാണ്. വഴിക്കുവെച്ചു് കുറെ വേടന്മാർ സ്ത്രീകളെ അപഹരിച്ചു. വില്ലാളിവീരനായിരുന്ന അർജ്ജുനനു് ആ കൊള്ളക്കാരെ തടയാൻ കഴിഞ്ഞില്ല. ചുരുക്കത്തിൽ ഇവിടെ അർജ്ജുനൻ നിസ്സഹായനായ ഒരു സാധാരണക്കാരനായി മാറി. ഈ സംഭവത്തിൽനിന്നു് നാം എന്തു പഠിക്കുന്നു ? കൃഷ്ണൻ പോയതോടെ അർജ്ജുനന്റെ എല്ലാ ശക്തിയും അസ്തമിച്ചു. എവിടെ ഈശ്വരസഹായം ഉണ്ടോ അവിടെമാത്രമേ വിജയം ഉണ്ടാവൂ.

പരാക്രമശാലിയായ അർജ്ജുനനെ അവസാനഘട്ടത്തിൽ ഇങ്ങനെ നിസ്സാരമാക്കിക്കാണിക്കേണ്ടിയിരുന്നില്ല എന്നു് സ്വാഭാവികമായി ഒരു സംശയം നിങ്ങൾക്കുണ്ടാവാം. എന്നാൽ ഈശ്വരകാരുണ്യമില്ലാത്ത നമ്മുടെയെല്ലാം നിസ്സാരത – നിസ്സഹായത – മഹർഷി അർജ്ജുനനിലൂടെ കാണിച്ചുതരികയാണ് ഇതുകൊണ്ടു് ചെയ്യുന്നതു്. ഭീഷ്മരെപ്പോലെ പൂജാർഹരായ വ്യക്തികളെ അർജ്ജുനൻ വധിച്ചതു ശരിയായോ എന്നൊരു സംശയവും ഇവിടെ ഉണ്ടാകാം. യുദ്ധാരംഭത്തിൽ ഇങ്ങനെയൊരു സംശയം അർജ്ജുനനുതന്നെയുണ്ടായി. ഈ സംശയം നീക്കാൻവേണ്ടിയാണ് ഭഗവാൻ അർജ്ജുനനു് ഗീത ഉപദേശിച്ചതു്. മഹാഭാരതയുദ്ധങ്ങൾ ധർമ്മരക്ഷയ്ക്കുവേണ്ടിയായിരുന്നു. ഭീഷ്മാദികൾ മഹാന്മാരാണെങ്കിലും അവർ അധർമ്മപക്ഷത്തിൽ ചേരുകയാണുണ്ടായതു്. അതുകൊണ്ടു് അവരെ ഹിംസിക്കുന്നതു് ധർമ്മമാണ്. ധർമ്മത്തെ രക്ഷിക്കേണ്ടതു് ക്ഷത്രിയന്റെ കർത്തവ്യമാണ്. ധർമ്മരക്ഷയ്ക്കുവേണ്ടിയുള്ള ഹിംസകൊണ്ടു് പുണ്യമാണുണ്ടാവുക. അതുകൊണ്ടാണ് ''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നു് വ്യാസഭഗവാൻ പറഞ്ഞതു്. രക്ഷിക്കപ്പെട്ട ധർമ്മം അഹിംസയടക്കമുള്ള എല്ലാ പാപത്തിൽ നിന്നും രക്ഷകനെ രക്ഷിക്കണം. ഈ ബോധത്തിന്റെ അടിസ്ഥാനത്തിലാണ് അർജ്ജുനൻ യുദ്ധസന്നദ്ധനായതു്. അങ്ങനെ എല്ലാംകൊണ്ടും അർജ്ജുനനെപ്പോലെ സർവ്വഗുണസമ്പന്നനും വില്ലാളിവീരനുമായ ഒരു മഹാവ്യക്തിയെ നിങ്ങൾക്കു കാണാൻ കഴിയില്ല.

# സോഡാക്കാരൻ വീരഭദ്രൻ

## നൃസിംഹാനന്ദസ്വാമി

സംഭവം 47 വഷം മുമ്പാണ്. തിരുവല്ലായിലെ ഭജനമഠത്തിനു് (ആശ്രമം) തൊട്ടടുത്തു് സ്ഥിതിചെയ്യുന്ന കാരുമാലിക്കൊട്ടാരത്തിൽ 'പ്രബുദ്ധകേരളം' മാസികയുടെ പ്രവത്തന കാലം. നിരഞ്ജനാനന്ദസ്വാമികൾ പത്രാധിപരും ലേഖകൻ അതിന്റെ പ്രിൻററും പബ്ലിഷറും. മററു രണ്ടു ബ്രഹ്മചാരികൾ സഹായികളും.

സ്വാമികൾ ഒരു ദിവസം എന്നോടായി, 'കുത്തിയിരിപ്പും വ്യായാമമില്ലായ്മയുമാണ് നിങ്ങളുടെ അസുഖങ്ങൾക്കും മനശ്ശാന്തിയില്ലായ്മയ്ക്കും കാരണം. ചെറുപ്പത്തിൽ ഞാൻ കാൽനടയായി എത്ര ദൂരം നടക്കാറുണ്ടായിരുന്നു! അതിനാൽ എനിക്കു് അസുഖങ്ങളൊന്നുമില്ല. നമുക്കു് നാളെ കാലത്തു് തിരുവനന്തപുരംവരെ നടക്കാം.' എന്നു പറഞ്ഞു. പിറെറ ദിവസം കാലത്തു് ഞങ്ങളുടെകൂടെ വാഗീശ്വരാനന്ദസ്വാമികളും ഒരു ബ്രഹ്മചാരിയുംകൂടി ചേന്നു. ആഹാരം കഴിഞ്ഞു് ഞങ്ങൾ യാത്ര തുടന്നു. ഗ്രാമീണജീവിതം മനസ്സിലാക്കാൻവേണ്ടി മെയിൻറോഡു് വിട്ടു് നടന്നു് (ചിലപ്പോൾ റോഡുവഴിയും) അടൂർ, പുനലൂർ, ആവണീശ്വരം മുതലായ സ്ഥലങ്ങൾ കടന്നു് ഞങ്ങൾ ആരുവാമൊഴിയിലെത്തി. എക്സൈസ് ഇൻസ്പെക്ടർ സത്യവാൻ ഗോപാലപിള്ളയുടെ വസതിയിൽ വിശ്രമിച്ചുവരവെ സ്വാമിജിമാക്കു് അസുഖം ബാധിച്ചതിനാൽ അവരുടെ അനുമതിയോടുകൂടി ഞാനും ബ്രഹ്മചാരിയും പിറേറന്നു് യാത്ര തുടന്നു. യാത്രയ്ക്കിടയിൽ 'രാമേശ്വരത്തുപോയി ഭഗവാനെ ദശിച്ചാൽ അതൊരു മഹാപുണ്യമാണെന്നു്' എനിക്കു തോന്നി. അതനുസരിച്ചു് രാമേശ്വരത്തെ ദശനം കഴിഞ്ഞു് മടക്കയാത്രയിൽ ഞങ്ങൾ ഉച്ചയ്ക്കു് രണ്ടു മണിയോടുകൂടി രാമനാട്ടു് റയിൽവെസ്റ്റേഷനിലെത്തി. രാമനാട്ടു് ഇറങ്ങുവാനുള്ള കാരണം, ശ്രീ വിവേകാനന്ദസ്വാമിജിയുടെ അമേരിക്കയിൽനിന്നു മടങ്ങിയതിന്നുശേഷമുള്ള ദിഗ്വിജയയാത്രയിൽ അദ്ദേഹം രാമനാട്ടു് ഇറങ്ങി ഒരു ഗംഭീരപ്രസംഗം ചെയ്തതായും രാമനാട്ടു് രാജാവു് അദ്ദേഹത്തിന്റെ (സ്വാമിജിയുടെ) സ്മരണയ്ക്കായി ഒരു സ്മാരകം പണികഴിപ്പിച്ചിരുന്നതായും ശ്രീ സ്വാമിജിയുടെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയതായി ഓർമ്മയുണ്ടായിരുന്നു. യാത്രാമദ്ധ്യേ കണ്ടുമുട്ടിയവരിൽ ആക്കുംതന്നെ അതേപ്പററി വിവരം തരാൻ സാദ്ധ്യമായിരുന്നില്ല. ആഹാരത്തിനു സത്രം അന്വേഷിച്ചപ്പോൾ അസമയമായതിനാൽ ആഹാരത്തിനു് സാദ്ധ്യതയില്ലായിരുന്നു. ഞങ്ങളുടെ കൈയിൽ പൈസയും കുറവായിരുന്നു. ഇനി എന്തു ചെയ്യേണ്ടു എന്ന ചിന്തയിൽ നടക്കുമ്പോൾ എതിരെ ഒരു ചെറുപ്പക്കാരൻ നടന്നുവന്നു്, 'സ്വാമിജി! അവിടത്തേയ്ക്കു് ആഹാരമൊ, മറെറാ ആവശ്യമുണ്ടെങ്കിൽ, അല്പംകൂടി നടന്നു് ടൗണിൽ എത്തിയാൽ അവിടെ 'സോഡാക്കാരൻ വീരഭദ്രൻ' എന്ന ഭക്തനായ ഒരു ചെറുപ്പക്കാരനുണ്ടു്. അയാളെ കാണുക; നിങ്ങൾക്കു് എന്തു സഹായവും സസന്തോഷം ചെയ്യുതരും' എന്നു പറഞ്ഞു. ഉടനെതന്നെ അയാൾ നടന്നു പോകയും ചെയ്തു. മൂന്നു ഫർലോങ്ങ് നടന്നപ്പോൾ കടകളുള്ള ടൗണിലെത്തി. വഴിയിൽ കണ്ട ഒരുവനോടു് 'സോഡാക്കാരൻ വീരഭദ്രന്റെ' കടയെവിടെ എന്നു ചോദിച്ചപ്പോൾ സമീപമുള്ള ഒരു കട (ഇരുനിലകെട്ടിടത്തിന്റെ താഴത്തെ ഒരു ചെറിയ മുറി) ചൂണ്ടിക്കാണിച്ചുകൊണ്ടു്, 'അതാ കടയും വീരഭദ്രനും' എന്നു് അയാൾ മറുപടി പറഞ്ഞു. ഞങ്ങൾ കടയിലോട്ടു് നീങ്ങിയപ്പോൾ സോഡാഫാക്ടറിമുറിയിൽനിന്നും 36 വയസ്സു പ്രായം തോന്നിക്കുന്ന ഒരുവൻ ആംഗ്യംകൊണ്ടു് തട്ടുപടിയിൽ ഇരിക്കാൻ പറഞ്ഞു. ഞങ്ങൾ ഇരുന്നുകഴിഞ്ഞയുടൻ അയാൾ 2 ഗ്ലാസ് ശീതളപാനീയം ഞങ്ങളുടെ മുമ്പിൽ വെച്ചു് വിനയപൂവ്വം കൈകൂപ്പി. ആ പാനീയം കടിച്ചപ്പോൾ എന്തൊരു സ്വാദു് ! അമൃതിനു് തുല്യം. അദ്ദേഹത്തിന്റെ വിനയവും ഭക്തിയും കൂടിച്ചേന്നതായിരുന്നു ആ പാനീയം എന്നാണു് എന്റെ ദൃഢവിശ്വാസം.

ഇതിനിടയിൽ അദ്ദേഹം തന്റെ ജോലി (ക്രയ വിക്രയം) തുടൎന്നുകൊണ്ടിരിക്കയായിരുന്നു. അഞ്ചു മിനിററിനകം അദ്ദേഹം വീണ്ടും അടുത്തു വന്നു് 'സ്വാമിജി മഹാരാജ്, ബ്രാഹ്മണഹോട്ടലിൽ പോയി ആഹാരം കഴിക്കുന്നോ, അതോ ചോറും മററും ഇവിടെ വരുത്തണമൊ ?' എന്നു ചോദിച്ചു. 'നിങ്ങളുടെ വീട്ടിൽ ചോറുണ്ടെങ്കിൽ അനുമതി എനിക്കു്' എന്നു് ഞാൻ മറുപടി കൊടുത്തു. ഇതനുസരിച്ചു് അദ്ദേഹം ഞങ്ങളെയും കൂട്ടിക്കൊണ്ടു് 2-3 ഫർലാങ്ങ് അകലെ ഒരു ഗ്രാമത്തിലെ വീട്ടിലേയ്ക്കു് ആനയിച്ചു. വീട്ടിൽ കയറിയ ഉടനെ (ഒരു വീടു് എന്നതിനു് പേരു കൊടുക്കാമോ എന്തൊ!) അടുക്കളയിൽ പോയി രണ്ടു വാഴയിലയും ഒരു പായും കൊണ്ടുവന്നു് ഞങ്ങളോടു് ഇരിക്കാൻ ആവശ്യപ്പെട്ടു; ആ രണ്ടു വാഴയിലയും ഞങ്ങളുടെ മുമ്പിൽ വെച്ചു. അറുപതോളം പ്രായം തോന്നിക്കുന്ന ഒരു അമ്മ ചട്ടിയിൽ ചോറുമായി വന്നു് കയ്യുകൊണ്ടുതന്നെ ഞങ്ങളുടെ ഇലയിൽ ഇട്ടു. കുടിക്കാൻ രണ്ടു ലോട്ടയിൽ വെള്ളവും കൊണ്ടു വെച്ചു. അടുത്തതായി അതേ ചട്ടിയിൽ കറിയും കൊണ്ടുവന്നു. ഇതെന്താണു് ?' ഞാൻ ചോദിച്ചു. 'കുളമ്പ്' എന്നവർ പറഞ്ഞു്, കയ്യുകൊണ്ടുതന്നെ താളിപോലൊരു സാധനം ചോറിൽ വാരിയിട്ടു! ഞാൻ ആൎത്തിയോടെ ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോൾ കൂട്ടുകാരൻ ബ്രഹ്മചാരി എന്റെ ചെവിയിൽ മന്ത്രിച്ചു. സ്വാമിജി എനിക്കു് മനംപിരട്ടുന്നു; വല്ലാത്ത വാട, തിന്നാൻ തോന്നുന്നില്ല.' 'ഇതു് അമൃതാന്നമാണു്, സസന്തോഷം കഴിക്കൂ. ഭാഗവതത്തിലെ രന്തിദേവന്റെ കഥ കേട്ടിട്ടില്ലെ ?' എന്നു് പറഞ്ഞു് ഞാൻ അയാളെ സമാധാനിപ്പിച്ചു. ആഹാരം കഴിഞ്ഞു് ഞങ്ങളെയുംകൂട്ടിക്കൊണ്ടു് ആ പുണ്യവാൻ കടയിൽ വന്നു് ഒരു ചെറിയ പൊതി എന്റെ കയ്യിൽ വിനീതനായ് തന്നുകൊണ്ടു്, 'സ്വാമിജി, ഇതു് ദയവായി സ്വീകരിച്ചു് അനുഗ്രഹിച്ചാലും!'എന്നു പറഞ്ഞു. ഞാൻ നന്ദി പറഞ്ഞു് പിരിയാൻ ഭാവിച്ചപ്പോൾ, മാളികമുകളിൽ ഇരിക്കുന്ന മാന്യൻ (അയാൾ സോഡാക്കാരൻ പുണ്യവാന്റെ ജ്യേഷ്ഠസഹോദരനും ധനാഢ്യനും സ്വൎണ്ണവ്യാപാരിയുമാണെന്നറിഞ്ഞു.) ഈവിധം മററൊരു സ്നേഹിതനോടു് പറയുന്നതു കേട്ടു. 'സന്ന്യാസിമാരേയും തീൎത്ഥാടകരേയും മററും മററും തീററിപ്പോററി ഈ മഠയൻ സൎവ്വവും നശിപ്പിക്കുന്നു!' എന്നിത്യാദി! ഞങ്ങൾ യാത്ര പറഞ്ഞു് റോഡിലൂടെ നടന്നു പോകുമ്പോൾ ഭാഗ്യവശാൽ ഒരു മലയാളി യുവാവിനെ കണ്ടുമുട്ടി. 'ഇവിടെ തിരുവിതാംകൂർകാരായ വല്ല ധനവാന്മാരോ മററൊ ഉണ്ടോ? ഞങ്ങൾക്കു് അല്പം പൈസയുടെ കുറവുണ്ടു്. ആലപ്പുഴയ്ക്കു് കമ്പി അടിച്ചാൽ ഞങ്ങൾക്കു് ഉടൻ കമ്പിമണിആർഡറായി പണം അയക്കാൻ ആളുണ്ടു്' എന്നു് ഞാൻ പറഞ്ഞതിനു് മറുപടിയായി, 'ഇവിടെ തിരുവിതാംകൂർകാരൻ ഒരു അയ്യരൊ അയ്യങ്കാരൊ, ഡിസ്ട്രിക്റ്റ്മജിസ്ട്രേട്ടായിട്ടുണ്ടു്. അദ്ദേഹത്തെ സമീപിക്കുക, നല്ല മനുഷ്യനാണദ്ദേഹം' എന്നു പറഞ്ഞു. ഞങ്ങൾ ആ മനുഷ്യനെ അന്വേഷിച്ചു് വസതിയിൽ ചെന്നപ്പോൾ അദ്ദേഹം ഞങ്ങളെ കണ്ടു് വെളിയിൽ വന്നു് ഇരുന്നു് ഞങ്ങളോടും ഇരിക്കാൻ പറഞ്ഞു. എവിടെനിന്നു വരുന്നു? എന്താണു് ആവശ്യം ? ഇത്യാദി കുശലം ചോദിച്ചു. ഞാൻ കാര്യം മുഴുവൻ വെളിപ്പെടുത്തി. തിരുവല്ല ശ്രീരാമകൃഷ്ണാശ്രമവാസികളാണു് ഞങ്ങൾ. രാമേശ്വരത്തു് ദൎശനത്തിനു് പോയി മടക്കയാത്രയിൽ ഇവിടെ എത്തി. കയ്യിൽ കാശിന്റെ കുറവുണ്ടു്. എന്തെങ്കിലും സഹായം കിട്ടിയാൽ കൊള്ളാം. 'നിങ്ങൾ രണ്ടുപേരും തിരുവല്ലായിൽനിന്നും പുറപ്പെട്ടു് രാമേശ്വരത്തു് പോയി ഇവിടെ എത്തിയപ്പോഴേയ്ക്കും പണമില്ലാതായി. ഇതു് വിശ്വസനീയമല്ല. പോകാം.' എന്നു പറഞ്ഞു് അദ്ദേഹം അകത്തോട്ടു പോയി. ഞങ്ങൾ തിരിച്ചും യാത്രയായി.

തിരുവല്ലായിൽ എത്തി നിരഞ്ജനാനന്ദസ്വാമിജിയോടു് യാത്രാവിവരണത്തിൽ സോഡാക്കാരന്റെ കഥ പറഞ്ഞു തീൎന്നപ്പോൾ അദ്ദേഹം 'ഹെയ്'! ഈ കഥ രസകരമായിരിക്കുന്നു. നിങ്ങൾ വിസ്തരിച്ചു് ഇതു് മാസികയിൽ പ്രസിദ്ധപ്പെടുത്തുക' എന്നും ആജ്ഞാപിച്ചു.

സംഭവം നടന്നിട്ടു് ഇപ്പോൾ 30 വൎഷം കഴിഞ്ഞു. സ്വാമികൾ ദേഹത്യാഗം ചെയ്തിട്ടും കുറച്ചു് വൎഷങ്ങളായി. ഞാനൊ വാൎദ്ധക്യബാധിതൻ! യാത്രകൾക്കു് വിമുഖനും ഏകാന്തവാസത്തിൽ സംതൃപ്തനുമാണു് ഇപ്പോഴ്.

ഈയിടെ ഭഗവാന്റെ ദേവീദൎശനത്തിനുള്ള തീവ്രമായ ഹൃദയവേദനയെപ്പററി ഉറക്കെ ഏകാന്തമായി ചിന്തിക്കുകയും എനിക്കു് തപസ്സും വൈരാഗ്യവും തീരെ ഇല്ലാത്തതിനെ

പററി വ്യസനിക്കുകയും ചെയ്യുന്നതിനിടയിൽ എനിക്കു് ഒരേ ഒരാശ്വാസം നല്കിയതു് രണ്ടശ്രുകണങ്ങൾ മാത്രമായിരുന്നു. ഈ സന്ദർഭത്തിൽ എന്റെ മനോരാജ്യത്തിൽ ഒരു വെള്ളിത്തിര പ്രകാശിക്കുകയും അതിൽ സിനിമാപടങ്ങൾ പ്രത്യക്ഷപ്പെട്ടംപോലെ അനുഗൃഹീതനായ ആ സോഡാക്കാരൻ വീരഭദ്രന്റെ ചരിത്രം സ്പഷ്ടമായി ഞാൻ ദർശിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഭക്തിപൂർവ്വമായ പെരുമാററത്തെപ്പററി ഓർമ്മിച്ചപ്പോൾ ഞാൻ വാദ്ധക്യത്തിലും ഭക്തിവിമുഖനായതിനെപ്പററി തരളിതനാവുകയും അശ്രുപൂർണ്ണനാകുകയും ചെയ്തു. ശ്രീ സ്വാമിജിയുടെ ഒരു 'അമൃതവാണി' ഉദ്ധരിച്ചുകൊണ്ടു് ഇതവസാനിപ്പിക്കാം. ''ദരിദ്രർക്കു വെളിച്ചം കൊടുക്കുക. ധനികന്മാർക്കു് അതിലും കൂടുതൽ വെളിച്ചം കൊടുക്കുക. ദരിദ്രന്മാരെക്കാൾ കൂടുതലാണു് അവർക്കു് ഇതു് ആവശ്യം. പഠിപ്പില്ലാത്തവർക്കു വെളിച്ചം നൽകുക. പഠിപ്പുള്ളവർക്കു് അതിലും കൂടുതലു മേറെ നല്കുക. കാരണം ഈ കാലത്തെ പഠിപ്പിലുള്ള പൊള്ളത്തരം വമ്പിച്ചതാണു്.''

# വാർത്തകൾ

## പ്രധാനമന്ത്രിയുടെ കാലടിസന്ദർശനം

ഇന്ത്യൻപ്രധാനമന്ത്രി ശ്രീ മൊറാർജിദേശായി സപ്തംബർമാസം 25—ാംനു- കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം സന്ദർശിച്ചു. അദ്ദേഹത്തോടൊപ്പം കേരള മുഖ്യമന്ത്രി ശ്രീ എ. കെ. ആൻറണി, കേന്ദ്രമന്ത്രി ശ്രീ പി. രാമചന്ദ്രൻ, ശ്രീ കാന്തിലാൽ ദേശായി തുടങ്ങിയ പ്രമുഖ വ്യക്തികളും ഉണ്ടായിരുന്നു. പ്രധാനമന്ത്രിയെ ആശ്രമം പ്രസിഡണ്ടു് ശ്രീ ഗണാനന്ദസ്വാമികൾ ബൊക്കെ കൊടുത്തു സ്വീകരിച്ചു. പൂത്താലമേന്തിയ വിദ്യാർത്ഥിനികൾ ഇരുവശവുംനിന്നു് വിശിഷ്ടാതിഥികൾക്കു് സ്വാഗതം അരുളി. പ്രധാനമന്ത്രിയും പാർട്ടിയും ശ്രീരാമകൃഷ്ണക്ഷേത്രത്തിൽ പ്രവേശിച്ചു് ആരാധനയിൽ പങ്കുകൊണ്ടു് തീർത്ഥവും പ്രസാദവും വാങ്ങി, ശ്രീകോവിലിനു പ്രദക്ഷിണം ചെയ്തു. ഗുരുകുലവിദ്യാർത്ഥികളുടെ ഹോസ്റ്റൽ കെട്ടിടവും മററും നോക്കിക്കണ്ടു് ഹോസ്ററലിന്റെ പൂമുഖത്തു് ഉപവിഷ്ടനായ പ്രധാനമന്ത്രിക്കു് ശ്രീരാമകൃഷ്ണക്ഷേത്രത്തിന്റെ ചിത്രങ്ങളും കാലടിയുടെ പുരോഗതിക്കു വേണ്ടുന്ന കാര്യങ്ങൾ ഉൾക്കൊള്ളുന്ന നിവേദനവും ആശ്രമപ്രവർത്തനങ്ങളുടെ ഒരു ചുരുങ്ങിയ വിവരണംഅടങ്ങിയ ആൽബവും സമർപ്പിക്കപ്പെട്ടു.

## നവരാത്രിയാഘോഷം

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് ഒക്ടോബർ 13-ാംനു- മുതൽ 21 വരെയുള്ള ദിവസങ്ങളിൽ വിവിധപരിപാടികളോടെ നവരാത്രി മഹോത്സവവും വിജയദശമിയും ആഘോഷിക്കപ്പെട്ടു. കമനീയമായലങ്കരിച്ചു് ഒരുക്കിയ മണ്ഡപത്തിൽ ദുർഗ്ഗാ, ലക്ഷ്മീ, സരസ്വതീ വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു് ആ തിരുസന്നിധാനത്തിൽവെച്ചായിരുന്നു ആഘോഷങ്ങൾ. രാവിലത്തെ വേദപാരായണം, ഭജന, പൂജ മുതലായവക്കുപുറമെ വൈകിട്ടു് ഒമ്പതു ദിവസവും ദേവീമാഹാത്മ്യപ്രഭാഷണവും ഉണ്ടായിരുന്നു. വിജയദശമിവരെയുള്ള പത്തു ദിവസങ്ങളിലും വിവേകാനന്ദസംഗീതസദസ്സിന്റെ ആഭിമുഖ്യത്തിൽ പാട്ടുകച്ചേരികളും വീണക്കച്ചേരികളും നടത്തപ്പെട്ടു. ശ്രീമാന്മാർ പൂമുള്ളി രാമൻനമ്പൂതിരിപ്പാട്ടു്, തൃപ്പൂണിത്തുറ കല്യാണസുന്ദരം, ഡേവിഡ്ഭാഗവതർ, മങ്ങാട്ടു നടേശൻ, ആർ. കൃഷ്ണയ്യർ, ലക്ഷ്മീനാരായണയ്യർ, ശ്രീമതിമാർ സുധാവമ്മ, സുധാ. ബി. മേനോൻ, എന്നിവരുടെ പാട്ടുകച്ചേരികളും, ശ്രീമതി ഷീലാചന്ദ്രചൂഡന്റെയും ശ്രീ അനന്തപദ്മനാഭന്റെയും വീണക്കച്ചേരികളും പത്തു ദിവസത്തെയും ദേവ്യുപാസനയെ ഭക്തിനിർഭരമാക്കിത്തീർക്കാൻ വളരെ സഹായിച്ചു. നവമിദിവസം ദേവീമാഹാത്മ്യപ്രഭാഷണത്തിനുശേഷം ശ്രീ ലളിതാസഹസ്രനാമമന്ത്രങ്ങൾ ചൊല്ലിക്കൊണ്ടു് ഒരു സമൂഹാർച്ചന നടത്തി.

അവസാനദിവസത്തിലെ വിദ്യാരംഭസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതു് തൃശ്ശൂർ ആകാശവാണി ഡയറക്ടർ ശ്രീ ഈ. ഗോവിന്ദരാജുലുവായിരുന്നു. ശ്രീ കെ. പി. നാരായണപ്പിഷാരടിയും ശ്രീ ടി. പി. നാരായണപ്പിഷാരടിയും വിജ്ഞേയങ്ങളായ രണ്ടു പ്രഭാഷണങ്ങൾ ചെയ്തു. നവരാത്രിയാഘോഷത്തോടനുബന്ധിച്ചു നടത്തപ്പെട്ട മത്സരങ്ങളിലെ വിജയികൾക്കു് അദ്ധ്യക്ഷൻ സമ്മാനദാനവും നടത്തി.

## വേദാന്തപ്രഭാഷണം

24. 10. 1977 മുതൽ ശ്രീമാൻ ടി. പി. നാരായണപിഷാരടി വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ചു് വേദാന്തപ്രഭാഷണം നടത്തിവരുന്നു. രാവിലെ 7-8 വരെ നാരദഭക്തിസൂത്രങ്ങളും, വൈകിട്ടു് 5-6.30 വരെ ശ്രീമദ്ഭഗവദ്ഗീതയുമാണു് പ്രഭാഷണവിഷയങ്ങൾ. നവംബർ ആറാം തീയതിയാണു് സമാപനദിനം.

* * * *

നവംബർ മാസത്തെ ഏകദിന അന്തര്യോഗം 13-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 62 | 1977 ഡിസംബർ | ലക്കം 12 |
|---|---|---|


## അമൃതവാണി

ഒരു മഹാപുരുഷനെ ചുററി രൂപംപൂണ്ട വല്ലൊരു മതത്തിലും ജന്മനാ വിശ്വാസമുള്ളവരാണ് നമ്മിലധികംപേരും. നാം തത്ത്വങ്ങൾ ചർച്ചചെയ്യും; സിദ്ധാന്തങ്ങളെപ്പററി ചിന്തിക്കും; അതൊക്കെ കൊള്ളാം. പക്ഷേ നമ്മുടെ ഓരോ ചിന്തയും ഓരോ ചലനവും ഓരോ പ്രവൃത്തിയും, തത്ത്വശകലങ്ങൾ ഒരു വ്യക്തിയിൽക്കൂടി ഉദാഹൃതമാകുമ്പോഴേ നമുക്കു മനസ്സിലാകൂ എന്നു തെളിയിക്കുന്നു. ആദർശം മൂർത്തിപൂണ്ട ഒരു വ്യക്തിയിൽക്കൂടിമാത്രമേ നമുക്ക് ഒരാശയം ഉൾക്കൊള്ളാൻ കഴിയൂ; ഉപദേശം ഉദാഹരണത്തിൽക്കൂടിമാത്രമേ ഗ്രഹിക്കാൻ സാധിക്കൂ. ഉദാഹരണവും മാതൃകാപുരുഷനുമൊന്നും കൂടാതെ കഴിക്കാൻമാത്രം നാം വളർന്നിരുന്നുവെങ്കിൽ, എന്നു ഞാനാശിക്കുന്നു. നാമത്രയ്ക്കെത്തിയിട്ടില്ല. അതിനാൽ മാനവജാതിയിൽ ബഹുഭൂരിപക്ഷം പേർക്കും ഈ മഹാത്മാക്കളുടെ, പ്രവാചകന്മാരുടെ, അവതാരപുരുഷന്മാരുടെ, ക്രൈസ്തവരും ബൗദ്ധരും ഹൈന്ദവരും ആരാധിച്ചുപോരുന്ന ഈശ്വരപുരുഷന്മാരുടെ, കാല്ക്കൽ ശരണം പ്രാപിക്കുകതന്നെ വേണം. മുഹമ്മദീയർ ആരംഭംമുതല്ക്കേ അത്തരം ആരാധനകൾക്കെല്ലാം എതിരായിരുന്നു. പ്രവാചകന്മാരെയോ ദേവദൂതന്മാരെയോ ആരാധിക്കുന്നതിലും ആദരിക്കുന്നതിലും അവർക്ക് ഒരു ബന്ധവുമില്ല; പക്ഷേ ഇന്നിപ്പോൾ നടക്കുന്നതോ, ഒരു നബിക്കു പകരം ആയിരമായിരം പുണ്യവാളന്മാർ പൂജിക്കപ്പെടുന്നു. നമുക്കു യാഥാർത്ഥ്യത്തിനു മുമ്പിൽ കണ്ണടയ്ക്കാൻ വയ്യ. നാം മഹാപുരുഷന്മാരെ ആരാധിക്കാൻ നിർബ്ബദ്ധരാണ്; അതു നന്നുതാനും. "നാഥ, ഞങ്ങൾക്കു പിതാവിനെ കാണിച്ചുതന്നാലും" എന്ന അപേക്ഷയ്ക്കു മഹാനായ ഈശപുത്രൻ നല്കിയ സമാധാനം ആലോചിച്ചുനോക്കുക: "എന്നെക്കണ്ടവർ എന്റെ പിതാവിനെയും കണ്ടുകഴിഞ്ഞു." അവിടുത്തെ ഒരു മനുഷ്യനായല്ലാതെ ഭാവനചെയ്യാൻ നമ്മിലാർക്കു കഴിയും? മനുഷ്യനായും മനുഷ്യരിൽക്കൂടിയും മാത്രമേ നമുക്കവിടുത്തെ കാണാൻ കഴിയൂ. പ്രകാശത്തിന്റെ പ്രഭാപ്രസരം ഈ മുറിയിൽ എല്ലായിടത്തുമുണ്ട്; എന്നാൽ എല്ലായിടത്തും നാമെന്തുകൊണ്ടു കാണുന്നില്ല? ആ വിളക്കിൽമാത്രമേ നിങ്ങൾക്കു കാണാനാവൂ. ഈശ്വരൻ സർവ്വവ്യാപകമായ ഒരു സത്തയാണ്—എങ്ങും നിറഞ്ഞുനില്ക്കുന്നു. പക്ഷേ, അവിടുത്തെ ഒരു പുരുഷോത്തമനിൽക്കൂടിമാത്രമേ നമുക്കു കാണാനും കേൾക്കാനും കഴിയൂ എന്ന നിലയിലാണ് നമ്മുടെ ഘടന. ഈ ഉജ്ജ്വലജ്യോതിസ്സുകൾ വരുമ്പോഴാണ് മനുഷ്യൻ ഈശ്വരനെ ദർശിക്കുന്നത്.

— വിവേകാനന്ദസാഹിത്യസർവ്വസ്വം VII. 46.

# ക്രിസ്തുവിൻെറ സന്ദേശം

## സിദ്ധാനന്ദസ്വാമി

രണ്ടായിരത്തോളം വർഷങ്ങൾക്കു മുമ്പുണ്ടായിട്ടുള്ള ഒരു മഹാത്യാഗത്തിൻെറ സ്മരണ നവീകരിക്കുവാനുള്ള അവസരം ഈ വർഷത്തിലും സമാഗതമായിരിക്കുകയാണ്. ക്രിസ്തുവിൻെറ ജനനത്തെപ്പററിയോ ജീവിതത്തെപ്പററിയോ ഓർമ്മിക്കുമ്പോൾ ഒന്നാമതായി സ്മരണമണ്ഡലത്തിൽ പ്രകാശിക്കുന്നതു് അദ്ദേഹത്തെ അമരനാക്കിത്തീർത്ത ആ മഹാത്യാഗമാണ്. മനുഷ്യത്വത്തിൻെറ ബലിപീഠത്തിൽ അന്നു് ആ ദൈവികമനുഷ്യൻ ചെയ്ത ആത്മസമർപ്പണത്തിൻെറ മഹത്തായ സ്ഫോടനത്തിൽനിന്നും ആവിർഭവിച്ച ദിവ്യസ്ഫുലിംഗങ്ങൾ ക്രമേണ ഉലകത്തിലെമ്പാടും ചിന്നിച്ചിതറി വ്യാപിക്കുകയാണ് ചെയ്തതു്. അവ ഇന്നും കെട്ടടങ്ങിയിട്ടില്ല. ഇനിയും നൂററാണ്ടുകളോളം അവ പ്രകാശം പരത്തിക്കൊണ്ടു് അന്തരീക്ഷത്തിലെങ്ങും വ്യാപിച്ചിരിക്കുകതന്നെ ചെയ്യും. ഇന്നു് പാശ്ചാത്യസംസ്കാരത്തിൽ എന്തെങ്കിലും വിലമതിപ്പുള്ളതുണ്ടെങ്കിൽ, ശ്രേയസ്സിലേയ്ക്കു നയിക്കുന്ന മാർഗ്ഗത്തിൽ പ്രകാശം പരത്തുന്നതായി എന്തെങ്കിലും നാം കാണുന്നുണ്ടെങ്കിൽ, അതു് അന്നു് കുരിശിൽ നിന്നുണ്ടായ വിസ്ഫോടനത്തിൽ കാണപ്പെട്ട കണ്ണഞ്ചിക്കുന്ന പ്രകാശപ്പൊലിമയുടെ പ്രതിഫലനം മാത്രമാണ്. അതെ, ക്രിസ്തുവിൻെറ ജനനവും ജീവിതവും മനുഷ്യസമുദായത്തിൻെറ ചരിത്രത്തിൽ വലിയൊരു പരിവർത്തനത്തിൻെറ ആരംഭമാണ് കുറിച്ചതു്. ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള മഹാത്യാഗങ്ങളിൽ അതിവിശിഷ്ടമായിട്ടുള്ള ആ ആത്മസമർപ്പണമാണ് ക്രിസ്തുവിനെ ക്രിസ്തുവാക്കിത്തീർത്തതു്. മററുള്ളവരെ രക്ഷിക്കുവാൻവേണ്ടി വന്ന അദ്ദേഹം തന്നെ രക്ഷിക്കുവാനാഗ്രഹിച്ചില്ല. അതെ, മററുള്ളവർക്കു ജീവിതം ഉണ്ടാകുവാൻവേണ്ടി അദ്ദേഹം ജീവിതം ഉപേക്ഷിക്കേണ്ടതുണ്ട്. അല്ലെങ്കിൽ, ഒരു ശാസനകൊണ്ടു് അലയടിക്കുന്ന സമുദ്രത്തെ ശാന്തമാക്കുക, വെള്ളത്തിൻെറ മീതെ അനായാസം നടക്കുക, അന്ധനു് കാഴ്ചയും ബധിരനു് ശ്രവണശക്തിയും കൊടുക്കുക, മരിച്ചവരെ ഉയിർത്തെഴുന്നേല്പിക്കുക, തന്നെ ഒററിക്കൊടുക്കുന്നവനാരെന്നും അതിനുശേഷം എന്തെല്ലാം സംഭവിക്കുമെന്നും മുൻകൂട്ടി അറിയുക – ഇങ്ങനെ വെറുമൊരു ആഗ്രഹംകൊണ്ടു് അനേകം അത്ഭുതകൃത്യങ്ങൾ ചെയ്യുവാൻ കഴിഞ്ഞവനു് തീർച്ചയായും സ്വന്തം മരണത്തിൽനിന്നു് എളുപ്പത്തിൽ രക്ഷനേടാമായിരുന്നു. പക്ഷേ, അദ്ദേഹം അതു ചെയ്തില്ല. തൻെറ ഉപദേശങ്ങളുടെയെല്ലാം മൂർത്തിമദ്ഭാവമായി അദ്ദേഹം നിലകൊള്ളുകതന്നെ ചെയ്തു. ''ശത്രുക്കളെ സ്നേഹിക്കുക; നിങ്ങളെ വെറുക്കുന്നവർക്കു നന്മ ചെയ്യുക; ശപിക്കുന്നവരെ അനുഗ്രഹിക്കുക; നിന്ദിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുക'' (ലൂക്കാ. 6 – 28) എന്ന ഉപദേശം പ്രായോഗികമാക്കി കാണിച്ചുതരികയാണ് കുരിശിൽവെച്ചു് അദ്ദേഹം ചെയ്യുന്നതു്. 'ഇവൻ മററുള്ളവരെ രക്ഷിച്ചു; ഇപ്പോൾ തന്നെത്താൻ രക്ഷിക്കുവാൻ കഴിയുന്നില്ല' എന്നു് പരിഹാസപൂർവ്വം ആക്ഷേപിക്കുന്ന ഉപാദ്ധ്യായരെയും പ്രമാണികളെയുംകുറിച്ചു് ''പിതാവേ, ഇവർ ചെയ്യുന്നതെന്തെന്നു് ഇവരറിയുന്നില്ല. ഇവരോടു് ക്ഷമിക്കേണമേ' (ലൂക്കാ. 23 – 34) എന്നു് പ്രാർത്ഥിക്കുന്ന ക്രിസ്തുവാണ് പിന്നീടു് ലോകഗുരുവായി ഉയർന്നുവന്നതു്. മനുഷ്യസമുദായത്തിനുവേണ്ടി ക്രിസ്തു സഹിച്ച പീഡാനുഭവങ്ങളും കുരിശുമരണവും അതുമൂലം അദ്ദേഹം അനുഷ്ഠിച്ച ആത്മസമർപ്പണപൂർവ്വമായ മഹാത്യാഗവും ഓർമ്മിക്കപ്പെടുന്നേടത്തോളം കാലം മനുഷ്യനു് രക്ഷപ്പെടുവാൻ മാർഗ്ഗമുണ്ട്.

ഒരിക്കൽ ഒരു നിയമജ്ഞൻ വന്നു് പരീക്ഷണാർത്ഥം ക്രിസ്തുവിനോടു് ചോദിച്ചു: ''ഗുരോ, പ്രമാണങ്ങളിൽവെച്ചു് ഏററവും വലിയ കല്പന ഏതാണ്?'' അതിനു മറുപടിയായി അദ്ദേഹം

അരുളിച്ചെയ്തു: ''നിൻെറ ദൈവമായ കത്താവിനെ മുഴുഹൃദയത്തോടും പൂണ്ണാത്മാവോടും പൂണ്ണമനസ്സോടുംകൂടി സ്നേഹിക്കുക. ഇതാണ് ഒന്നാമത്തേതും പ്രധാനവുമായ കല്പന. പക്ഷേ, രണ്ടാമത്തേതും തുല്യപ്രാധാന്യമുള്ളതാകുന്നു.''നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക.'' ഈ രണ്ടു കല്പനകളിൽ എല്ലാ വേദവിധികളും പ്രവാചകന്മാരുടെ അനുശാസനങ്ങളും ഉൾക്കൊള്ളുന്നു.'' (ലൂക്കാ. 22. 35 – 41) എല്ലാ മതങ്ങളുടെയും സാരഭൂതമായിട്ടുള്ള, മനുഷ്യസമുദായത്തിൻെറ മുഴുവൻ ശ്രദ്ധയെ ആകർഷിക്കുവാൻ അർഹമായിട്ടുള്ള, ഒരു മഹനീയാദശ്ശത്തെയാണ് ക്രിസ്തു ഇവിടെ ഉറപ്പിച്ചു പറയുന്നതു്. ഒന്നാമത്തെ കല്പനയായി പറയുന്ന ആ തത്ത്വമാണ് മനുഷ്യൻെറ ജീവിതലക്ഷ്യമെന്നു് ആസ്തികന്മാരായ തത്ത്വചിന്തകന്മാരെല്ലാം സമ്മതിച്ചിട്ടുള്ളതാണ്. ഭഗവാനിലുള്ള ഭക്തിയാണ് മനുഷ്യൻെറ പരമമായ ധമ്മമെന്നു് ശ്രീമദ് ഭാഗവതത്തിൽ വീണ്ടും വീണ്ടും നമ്മെ ഓമ്മിപ്പിക്കുന്നുണ്ടു്. ''സ വൈ പുംസാം പരോ ധമ്മോ യതോ ഭക്തിരധോക്ഷജേ.'' തൻെറ ശക്തി പരിമിതമാണെങ്കിലും അതിൽ അഹങ്കരിക്കുന്ന മനുഷ്യൻ പരാജയങ്ങളുടെ നീർച്ചുഴികളിൽപെട്ടു് കറങ്ങിത്തിരിഞ്ഞു് നിരാശയുടെ അഗാധഗത്തത്തിലേയ്ക്കു് ആണ്ടു പോകുമ്പോൾ സഹായഹസ്തവും തേടി അദൃശ്യശക്തിയുടെ, ഈശ്വരൻെറ, നേക്കു് നോക്കുവാൻ നിബ്ബന്ധിതനായിത്തീരുന്നു. ഏതു നാസ്തികൻെറയും വ്യക്തിപരമായ അവസാനത്തെ അനുഭവം ഇതായിരിക്കും. ജീവിതത്തിൻെറ ആരംഭത്തിൽത്തന്നെ ഈ ആദശ്ശത്തെ ലക്ഷ്യമായി സ്വീകരിക്കുകയാണെങ്കിൽ അവൻ ശ്രേയോമാഗ്ഗത്തിലാണ് പുരോഗമിക്കുന്നതു്. ഒന്നാമത്തെ കല്പനയെ അനാദരിക്കുകയും നിഷേധിക്കുകയും ചെയ്തുകൊണ്ടു് പ്രേയോമാഗ്ഗത്തിലൂടെ പുരോഗമിക്കുന്നതു് അധോഗതിയുടെ അന്ധതമസ്സിലേയ്ക്കായിരിക്കും. അതുകൊണ്ടാണ് ദൈവത്തെ സ്നേഹിക്കുകയാണ് മനുഷ്യൻെറ പ്രഥമകത്തവ്യമെന്നദ്ദേഹം പറയുന്നതു്.

എങ്ങനെയാണ് ദൈവത്തെ സ്നേഹിക്കേണ്ടതെന്നതിന്നു് മൂന്നു വിശേഷണങ്ങൾ ക്രിസ്തു പറയുന്നതും പ്രത്യേകം ശ്രദ്ധാഹ്മാകുന്നു. നമ്മുടെ ഭക്തി സഫലമായിത്തീരണമെങ്കിൽ മൂന്നു കാര്യങ്ങൾ ആവശ്യമാണെന്നു് ശ്രീരാമകൃഷ്ണനും നമ്മെ ഓമ്മിപ്പിക്കുന്നുണ്ടു്: ''സതിക്കു് പതിയോടുള്ള പ്രേമം, മാതാവിന്നു് സന്താനത്തിനോടുള്ള വാത്സല്യം, വിഷയിക്കു് വിഷയങ്ങളോടുള്ള ആകഷ്ണം – ഈ മൂന്നു ആകഷ്ണങ്ങൾ ഒന്നിച്ചുചേത്തു് ഈശ്വരൻെറ നേക്കു നയിച്ചാൽ ഈശ്വരദശ്നം ഉണ്ടാകും.'' (വചനാമൃതം I. 554) ഒരു പതിവ്രതയായ സ്ത്രീ തൻെറ മുഴുവൻ ആത്മാവും പ്രിയതമനിൽ സമപ്പിക്കുന്നു. ഭത്താവിന്നുണ്ടാകുന്ന ഏതനുഭവവും തൻെറ തന്നെ അനുഭവമായിട്ടാണ് അവൾ കരുതുന്നതു്. അങ്ങനെ പൂണ്ണാത്മാവോടുകൂടിയുള്ള സ്നേഹത്തിൻെറ ഉദാഹരണമാണ് സതിയുടെ പ്രേമം. ഒരു മാതാവിൻെറ ഹൃദയം എപ്പോഴും തൻെറ വത്സലപുത്രനെപ്പററി വ്യാകുലപ്പെട്ടുകൊണ്ടിരിക്കും. മകൻ അടുത്തില്ലാത്തപ്പോഴുംകൂടി അവൻെറ സുസ്ഥിതിയെപ്പററി ആലോചിക്കുകയും അവൻെറ നന്മയ്ക്കായി പ്രാത്ഥിക്കുകയും ചെയ്തുകൊണ്ടിരിക്കും. അങ്ങനെ ഹൃദയം വഴിഞ്ഞൊഴുകുന്ന മാതൃവാത്സല്യം പൂണ്ണഹൃദയത്തോടുകൂടിയുള്ള ഈശ്വരസ്നേഹത്തിന്നൊരു ദൃഷ്ടാന്തമാണ്. വിഷയികളുടെ മനസ്സ് എപ്പോഴും ലൗകികവിഷയങ്ങളിൽ മുഴുകിയിരിക്കും. അവക്കു് ഒരിക്കലും വിഷയഭോഗങ്ങളിൽ നിന്നു് മനസ്സിനെ പിൻവലിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടാണ് പ്രഹ്ലാദൻ ഭഗവാനോടു് വരം ചോദിക്കുമ്പോൾ, ''അവിവേകികൾക്കു് ലൗകികവിഷയങ്ങളോടുള്ള നശിക്കാത്ത പ്രീതി എനിക്കങ്ങയോടുണ്ടാകട്ടെ'' എന്നപേക്ഷിക്കുന്നതു്. പൂണ്ണമനസ്സോടുകൂടി ഈശ്വരനെ സ്നേഹിക്കുന്നതിന്നു് ദൃഷ്ടാന്തമാണ് വിഷയികൾക്കു് വിഷയങ്ങളോടുള്ള ആകർഷണം. ഇങ്ങനെ ക്രിസ്തുദേവൻെറ ഈ ഉപദേശത്തിൻെറ വ്യാഖ്യാനമാണ് ശ്രീരാമകൃഷ്ണൻെറ വാക്കുകൾ. ജീവിതലക്ഷ്യം പ്രാപിക്കുവാൻ ഭാരതീയാചാര്യന്മാർ ഉപദേശിച്ചിട്ടുള്ള ഭക്തിയോഗത്തിൻെറ അവസാന സാധനയായി ശ്രീകൃഷ്ണൻ ഗീതയിൽ ഉപദേശിക്കുന്ന ശരണാഗതിയുടെ ഭാഷ്യമാണ് ക്രിസ്തുവിൻെറ വാക്കുകൾ എന്നു പറയുന്നതും സംഗതമായിരിക്കും. എല്ലാം ഉപദേശിച്ചതിനുശേഷം അവസാന

മായി ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ പറയുന്നതു്, ''തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത'' എന്നാണു്. 'സർവ്വഭാവേന ഈശ്വരനെ ശരണം പ്രാപിക്കുക, സ്നേഹിക്കുക' എന്നതിലെ സർവ്വഭാവേന എന്നതിൻെറ അർത്ഥമാണു് ക്രിസ്തു നമുക്കു് ഒന്നാമത്തേതും പ്രധാനവുമായ കല്പനയിൽക്കൂടി വിവരിച്ചുതരുന്നതു്. മനസ്സും ഹൃദയവും ആത്മാവും ഒന്നിച്ചുചേർന്നാൽ മാത്രമേ ശരണാഗതി, സ്നേഹം, പൂർണ്ണമാകുകയുള്ളു. ബുദ്ധിപരമായ വിശ്വാസം ഒന്നാമത്തെ പടി മാത്രമാണു്.

അങ്ങനെ ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ ആദ്ധ്യാത്മികജീവിതത്തിൻെറ പ്രാധാന്യത്തെ ഉറപ്പിച്ചുപറഞ്ഞതിന്നുശേഷം രണ്ടാമത്തെ കല്പനയായി അദ്ദേഹം പറയുന്നതു് 'നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക' എന്നതാണു്. ആദ്യം ദൈവസ്നേഹം, പിന്നെ സഹജീവിസ്നേഹം. യാഥാർത്ഥ്യബോധത്തോടുകൂടി ദൈവത്തെ സ്നേഹിക്കുന്ന ഒരാൾക്കു് ദൈവസൃഷ്ടിയിലുള്ള സഹജീവികളെ സ്നേഹിക്കാതിരിക്കുവാൻ സാധിക്കുകയില്ല. ആ സഹജീവികളെ സ്വന്തം ആത്മാവിനെപ്പോലെ സ്നേഹിക്കണമെന്നാണു് ക്രിസ്തു ഉപദേശിക്കുന്നതു്. ഭാരതീയ തത്ത്വശാസ്ത്രത്തിലെ അദ്വൈതസിദ്ധാന്തത്തിൻെറ പൊരുളറിഞ്ഞിട്ടുള്ള ഒരാൾക്കു മാത്രമേ ഈ ഉപദേശത്തിൻെറ അർത്ഥം ശരിക്കും മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. ലോകത്തിലുള്ള എല്ലാ സ്നേഹങ്ങൾക്കും അടിസ്ഥാനം ആത്മാവിനോടുള്ള സ്നേഹമാണെന്നു് ബൃഹദാരണ്യകോപനിഷത്തിൽ വ്യക്തമാക്കുന്നുണ്ടു്, അച്ഛൻ മകനേയും മകൻ അച്ഛനേയും ഭാര്യ ഭർത്താവിനേയും ഭർത്താവു ഭാര്യയേയും മററും സ്നേഹിക്കുന്നതു് ആത്മാവിന്നുവേണ്ടിയാണു് എന്നു്. കാരണം ഒരേ ആത്മാവുതന്നെയാണു് വിവിധ ഉപാധികളിലൂടെ വ്യത്യസ്തങ്ങളായി കാണപ്പെടുന്നതു് എന്ന പാരമാർത്ഥികവീക്ഷണംവെച്ചു നോക്കുമ്പോൾ നിൻെറ അയൽക്കാരനിലും നിന്നിലും ഉള്ള ആത്മാവു് ഒന്നുതന്നെയാണു്. ഈ തത്ത്വം മനസ്സിലാക്കി നിനക്കു നിന്നിലുള്ള സ്നേഹംപോലെത്തന്നെ നിൻെറ അയൽക്കാരനിലും സ്നേഹമുണ്ടാകണമെന്നാണദ്ദേഹമുദ്ദേശിക്കുന്നതു്. ഇതാണു് ശരിയായ ദർശനം. ''ആത്മവത് സർവ്വഭൂതാനി യഃ പശ്യതി സ പശ്യതി.'' ദൈവസ്നേഹത്തിൽ ഉറച്ചുനില്ക്കുന്ന ഒരു ഉത്തമഭക്തൻെറ ഭാവം ഇതുതന്നെയാണെന്നു് ശ്രീമദ് ഭാഗവതത്തിലും വ്യക്തമാക്കുന്നുണ്ടു്.

> ''സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
> ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ.''
> (ഭാഗവതം XI. 2.45)

ഇപ്രകാരം ഭക്തിയോഗമനുസരിച്ചുള്ള ജീവിതലക്ഷ്യം ഒന്നാമത്തെ കല്പനയിലും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗം തുല്യപ്രാധാന്യമുള്ള രണ്ടാമത്തെ കല്പനയിലും ക്രിസ്തു വ്യക്തമാക്കി ഉപദേശിക്കുകയാണു് ചെയ്യുന്നതു്.

സാത്താൻെറ പ്രലോഭനങ്ങളിൽപ്പെട്ടു് അപൂർണ്ണതയിലേയ്ക്കധഃപതിച്ച മനുഷ്യാത്മാവിൻെറ പരിശ്രമം മുഴുവനും തൻെറ നഷ്ടപ്പെട്ടുപോയ പൂർണ്ണത വീണ്ടെടുക്കുവാനാണു്. പരമാത്മാവുമായി ഐക്യം പ്രാപിക്കുമ്പോൾമാത്രമേ ജീവാത്മാവു് കൃതകൃത്യനായിത്തീരുന്നുള്ളു. 'ഞാനും എൻെറ പിതാവും ഒന്നാകുന്നു' എന്നോ 'എന്നെ അറിയുന്നവൻ എൻെറ പിതാവിനേയും അറിയുന്നു' എന്നോ പറവാനുള്ള കഴിവു് നമുക്കുണ്ടാവണമെങ്കിൽ 'സ്വർഗ്ഗസ്ഥനായ പിതാവു് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരാകേണ്ടതാണു്'' (മത്തായി 5.48) എന്ന ഉദ്ബോധനം നാം പൂർണ്ണമായി വിശ്വസിക്കുകയും അതിന്നായി പരിശ്രമിക്കയും വേണം. അതിന്നുള്ള മാർഗ്ഗങ്ങളും അനുസരിക്കേണ്ട നിയമങ്ങളുമാണു് നാം ക്രിസ്തുവിൻെറ ഉപദേശങ്ങളിൽ ഉടനീളം കാണുന്നതു്. അദ്ദേഹം പറയുന്നു: ''നിങ്ങളുടെ പിതാവു് ദയാലുവായിരിക്കുന്നതുപോലെ നിങ്ങളും ദയാലുക്കളാകുക. ഒരുത്തനേയും വിധിക്കരുതു്. എന്നാൽ നിങ്ങളും വിധിക്കപ്പെടുകയില്ല. ഒരുത്തക്കും ശിക്ഷ കല്പിക്കരുതു്. എന്നാൽ നിങ്ങളും ശിക്ഷിക്കപ്പെടുകയില്ല. നിങ്ങൾ ക്ഷമിച്ചാൽ നിങ്ങളും ക്ഷമിക്കപ്പെടും.'' (ലൂക്കാ. 6.36) ഭഗവാൻെറ എല്ലാ കാരുണ്യവും അനുഗ്രഹവും നമുക്കുണ്ടാകണമെന്നു് നാം ആഗ്രഹിക്കുന്നു. എന്നാൽ നമ്മുടെ ദയയും സഹായവും ആഗ്രഹിക്കുന്ന പാവങ്ങൾക്കു അതു നല്കുവാൻ നാം മടിക്കുകയും ചെയ്യുന്നു. ഈ സ്വാർത്ഥബുദ്ധിയാണു് ദൈവത്തിൽനിന്നും നമ്മെ അകററുന്നതു്. നമ്മുടെ

തെററുകറം സ്വർഗ്ഗീയ പിതാവു് ക്ഷമിക്കണ മെങ്കിൽ അന്യരുടെ തെററുകറം നമ്മളും ക്ഷമിക്കുകതന്നെ വേണം. ഇതു പിതാവിൻെറ അടുത്തുമാത്രമല്ല ലോകത്തിൻെറ മുമ്പിലും നാം ഓർമ്മിക്കുകയും അനുവർത്തിക്കുകയും ചെയ്യേണ്ട ഒരു നിയമമാണു്. കൊടുക്കുന്നതേ കിട്ടുകയുള്ളൂ. ''അന്യർ നിങ്ങളോടു് എങ്ങനെ പ്രവർത്തിക്കണ മെന്നാഗ്രഹിക്കുന്നുവോ അതുപോലെ അവ രോടും പ്രവർത്തിക്കുക. ഇതത്രെ എല്ലാ വേദവി ധികളുടെയും പ്രവചനങ്ങളുടേയും സാര സർവ്വസ്വം.''(മത്തായി. 7_13) സ്വന്തം കർത്തവ്യ ങ്ങളും ചുമതലകളും മറന്നു് അധികാരത്തിനും അവകാശങ്ങറംക്കുംവേണ്ടി സമരം സംഘടിപ്പി ക്കുന്ന ഇക്കാലത്തു് ഈ ഉപദേശത്തിൻെറ സാംഗത്യം വളരെയധികമുണ്ടു്. ക്രൂരതയോടെ മററുള്ളവരോടു പെരുമാറുന്ന ഒരാറംക്കു് അധി കാരസ്ഥാനങ്ങളിൽനിന്നു് ദയ യാചിക്കുവാൻ എന്താണു് അവകാശം? ''ആത്മനഃ പ്രതികൂലാ നി പരേഷാം ന സമാചരേത്'' എന്നു് ഭാരതീ യാചാര്യന്മാരും ഈ സംഗതി ഉറപ്പിച്ചുപറയു ന്നുണ്ടു്. നമുക്കു് ഇഷ്ടമില്ലാത്തതു മററുള്ളവർക്കും ഇഷ്ടപ്പെടുകയില്ലെന്ന സാമാന്യതത്ത്വം നാം എപ്പോഴും ഓർമ്മിക്കുകതന്നെവേണം.

ക്രിസ്തുവിൻെറ ഏററവും ശ്രദ്ധേയമായ മ റെറാരു മഹാവാക്യമാണു്, 'ഹൃദയവിശുദ്ധിയുള്ള വർ അനുഗൃഹീതരാണു്: അവർ ദൈവത്തെ ദർശി ക്കും,' (മത്തായി. 5.8) എന്നുള്ളതു്. ദൈവത്തെ ദർശിക്കലാണു് മനുഷ്യജീവിതത്തിൻെറ ലക്ഷ്യ മെന്നു് എല്ലാ മതങ്ങളും ഒരുപോലെ ഉദ്ഘോ ഷിക്കുന്നുണ്ടു്. ദൈവത്തെ സാക്ഷാത്കരി ക്കുവാനുള്ള കഴിവു് മനുഷ്യനുണ്ടെന്നു് കണ്ടതു കൊണ്ടാണു് മനുഷ്യനെ കവിഞ്ഞുനില്ക്കുന്ന മറെറാരു സൃഷ്ടിക്കു് ഈശ്വരൻ തുനിയാതിരുന്ന തെന്നു് ശ്രീമദ്ഭാഗവതത്തിൽ പറയുന്നുണ്ടു്. ''പുരുഷം വിധായ, ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ.'' ദൈവത്തെ സാക്ഷാത്കരി ക്കേണ്ടതു് നമ്മുടെ ഹൃദയത്തിൽത്തന്നെയാണു്. കാരണം 'സ്വർഗ്ഗരാജ്യം നിൻെറ ഉള്ളിൽത്തന്നെ യാകുന്നു' എന്ന ക്രിസ്തുവിൻെറ വാക്യം ഓർമ്മി ക്കുക. അപ്പോറം സ്വർഗ്ഗസ്ഥനായ പിതാവിനെ ബാഹ്യലോകത്തിൽ തിരയുന്നതുകൊണ്ടു് പ്ര യോജനമൊന്നുമില്ല. അങ്ങനെ നമ്മുടെ ഉള്ളിൽ ത്തന്നെയുള്ള സ്വർഗ്ഗരാജ്യത്തിൽ സ്ഥിതിചെയ്യു ന്ന പിതാവിനെ കാണണമെങ്കിൽ അവിടെ യുള്ള മാലിന്യമെല്ലാം തുടച്ചുനീക്കി ശുദ്ധമാ ക്കേണ്ടിയിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ പറയു ന്നതുപോലെ കണ്ണാടിയിൽ അഴുക്കുണ്ടെങ്കിൽ അതിൽ പ്രതിബിംബം കാണുകയില്ല. മുഖം വ്യക്തമായി കാണണമെങ്കിൽ അഴുക്കു കഴുകി ക്കളഞ്ഞു് കണ്ണാടി ശുദ്ധമാക്കണം. അതുപോ ലെ ദൈവത്തെ കാണുവാൻ ഉള്ള ഒന്നാമത്തെ ഉപാധി ഹൃദയവിശുദ്ധിയാണു്. ലൗകികവി ഷയങ്ങളിലുള്ള ആസക്തിയാണു് മനസ്സിൻെറ മാലിന്യം. ഹൃദയത്തിൽ വിളങ്ങിക്കൊണ്ടിരി ക്കുന്ന ദിവ്യപ്രകാശത്തെ വിഷയാസക്തി വന്നു മറയ്ക്കുകയാണു് ചെയ്യുന്നതു്. പുത്രദാരഗൃഹാദി സമ്പത്തിൽ ആഗ്രഹം വെച്ചുകൊണ്ടിരുന്നാൽ നമുക്കു് ഒരിക്കലും ദൈവത്തെ സമീപിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടു് ക്രിസ്തു പറ യുന്നു: ''ഭൂമിയിൽ നിങ്ങറംക്കായി നിക്ഷേപ ങ്ങറം സംഭരിക്കരുതു്....നിൻെറ നിക്ഷേപം എവിടെയോ അവിടെ നിൻെറ ഹൃദയവും.'' (മത്തായി. 6. 20) ലൗകികസമ്പത്തു സമ്പാദി ക്കുവാൻവേണ്ടി ശ്രമിക്കുകയും കൂടെ ദൈവത്തെ ആരാധിക്കുകയും ചെയ്യുക എന്നതു് ഒരിക്കലും സാധ്യമല്ല. നമ്മുടെ മനസ്സിൽ ഏതിനാണോ മുൻഗണന നൽകുന്നതു് അതിനെയാണു് നമുക്കു പ്രാപിക്കുവാൻ സാധിക്കുക. അതുകൊണ്ടാണു്, ''ഒന്നുകിൽ ദൈവത്തെ, അല്ലെങ്കിൽ ധനത്തെ സേവിക്കണം. രണ്ടിനെയും ഒരുമിച്ചു സേവി ക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടു ഞാൻ പറയുന്നു, നിങ്ങളുടെ ജീവനെ സംരക്ഷിപ്പാൻ എന്തു തിന്നുമെന്നോ എന്തു കുടിക്കുമെന്നോ, ദേഹം മറയ്ക്കാൻ എന്തു് ഉടുക്കുമെന്നോ,ഉൽക്കണ്ഠാ കുലരാകരുതു്. ആഹാരത്തെക്കാറം ജീവനും വസ്ത്രത്തെക്കാറം ശരീരവും മഹത്തരദാനങ്ങ ളല്ലേ?'' (മത്തായി 6.25) എന്ന ക്രിസ്തു ചോദി ക്കുന്നതു്. അതുകൊണ്ടു് ഭൗതികവിഷയങ്ങറംക്കു പ്രാധാന്യം കല്പിക്കാതെ ആദ്ധ്യാത്മികകാര്യ ങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുക. ശ്രീരാമകൃഷ്ണൻ പറയുന്നതുപോലെ ഭക്തിയുടെ കണ്ണുനീരിൽ ഹൃദയത്തിൻെറ മാലിന്യങ്ങറം കഴുകിക്കളയുക. വിശുദ്ധവും, നിർമ്മലവും നിഷ്കളങ്കവുമായ ഹൃദയ ത്തോടെ ദൈവത്തെ സമീപിക്കുക. അപ്പോറം ഭഗവദ്ദർശനത്താൽ നാം അനുഗൃഹീതരായി

ത്തീരും. ഏതൊരു മനുഷ്യനും പ്രഥമമായും പ്രധാനമായും ശ്രമിക്കേണ്ടതു് ഈ ഹൃദയ വിശുദ്ധി നേടുവാനാണു്. സാധാരണയായി ഹൃദയത്തെ മലിനവും ദുഷ്ടവുമാക്കിത്തീർക്കുന്ന ആറു ശത്രുക്കൾ നമ്മുടെ ഉള്ളിൽത്തന്നെ ഒളിച്ചിരുപ്പുണ്ടു്. അവസരം കിട്ടുമ്പോൾ അവ തല പൊക്കി മനസ്സിനെ ദുഷിപ്പിക്കും. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം ഇവയാണു് ആ ആറു ശത്രുക്കൾ. ഇവയുടെ ആക്രമണമുണ്ടാകാതിരിക്കാൻ നാം എപ്പോഴും ജാഗരൂകരായിരിക്കണം.

''ആത്മാവിൽ വിനീതർ അനുഗൃഹീതരാണു്; സ്വർഗ്ഗരാജ്യം അവർക്കുള്ളതാകുന്നു'' (മത്തായി 5. 3.) എന്നു പറയുമ്പോൾ എളിമയുള്ളവരും, ധനം സ്ഥാനം മാനം പ്രശസ്തി മുതലായ ലൗകിക വലുപ്പത്തിൽ മോഹമില്ലാത്തവരും, എളിയ സ്ഥാനം ആഗ്രഹിച്ചു തൃപ്തിയടയുന്നവരുമായ ജനങ്ങളെയാണു് ആത്മാവിൽ വിനീതരായി ക്രിസ്തു കണക്കാക്കുന്നതു്. അതുകൊണ്ടു് ഭൗതികവിഷയങ്ങളുടെ പിന്നാലെ പോയി മഹത്തായ മനുഷ്യജീവിതത്തെ നഷ്ടപ്പെടുത്താതിരിക്കുവാനാണു് ക്രിസ്തു ആഹ്വാനം ചെയ്യുന്നതു്. അദ്ദേഹം ചോദിക്കുന്നതു ശ്രദ്ധിക്കുക: ''ഒരാൾ ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവിനെ നഷ്ടമാക്കുന്നുവെങ്കിൽ അവനതുകൊണ്ടു് എന്തു പ്രയോജനം? ഒരു മനുഷ്യാത്മാവിനു് എന്തു വില കൊടുത്താൽ മതിയാകും ?'' (മത്തായി 17 – 26)

എല്ലാററിലും ഉപരിയായി നമ്മുടെ ഹൃദയത്തിൽ വളർത്തിയെടുക്കേണ്ട ഉത്കൃഷ്ടഗുണമാണു് സ്നേഹം. തന്നെയും തൻെറ അയൽക്കാരനെയും ശത്രുക്കളെയും തന്നെ അധിക്ഷേപിക്കുന്നവരെയും ഉപദ്രവിക്കുന്നവരെയുമെല്ലാം ഒരുപോലെ സ്നേഹിക്കുവാൻ സ്വന്തം ജീവിതത്തെ ദൃഷ്ടാന്തമാക്കിക്കൊണ്ടു് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നു. ''മാമലമുകളിലും കടലോരത്തും ദിവ്യപ്രേമകാഹളമൂതി മാറെറാലിക്കൊള്ളിച്ച'' ഒരു ദൈവികപുരുഷനായിരുന്നു ക്രിസ്തുദേവൻ. ആ പ്രേമഗായകൻെറ പേരിൽ എത്രയെത്ര യുദ്ധങ്ങളും രക്തപ്രളയങ്ങളും ലോകത്തിലുണ്ടായി എന്നാലോചിക്കുമ്പോഴാണു് മനുഷ്യൻെറ അല്പജ്ഞതയെയും അപൂർണ്ണതയെയുംപററി കൂടുതൽ ബോധ്യം വരുന്നതു്. ഇന്നും എത്രയെത്രയോ സംഘടനകൾ അദ്ദേഹത്തിൻെറ തിരുനാമത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവയെല്ലാംതന്നെ അന്യോന്യം കലഹിക്കാതെയും സ്വന്തം നേട്ടങ്ങളേയും ഉയർച്ചയേയുംപററി അഭിമാനം കൊള്ളാതെയും ആത്മപ്രശംസയ്ക്കിടം നൽകാതെയും അന്യോന്യം സഹായിച്ചും സഹകരിച്ചും ആ പ്രേമസന്ദേശം പ്രചരിപ്പിക്കുവാൻ പരിശ്രമിക്കുമെങ്കിൽ അതു തന്നെയാണു് ഏററവും വലിയ ലോകസേവനം. അങ്ങനെ ക്രിസ്തുവിനെ അറിവാനും സമീപിക്കുവാനും ക്രിസ്തുവിൽ പ്രവേശിക്കുവാനും സാധിക്കുന്നുവെങ്കിൽ അതുതന്നെയാണു് വേദാന്തത്തിൻെറ വിജയം. കാരണം വേദാന്തസന്ദേശം പ്രചരിപ്പിക്കുന്നതിൽ ഒരു പ്രമുഖസ്ഥാനമാണു് ക്രിസ്തുവിനുള്ളതു്. വേദാന്തത്തിൻെറ സന്ദേശത്തിൽ നിന്നു് ഭിന്നമല്ല ക്രിസ്തുവിൻെറ സന്ദേശം.

---

''ഒരു ചെകിട്ടത്തു് അടിക്കുന്നവനു" മറുചെകിടും കാണിച്ചുകൊടുക്കുക; നിങ്ങളുടെ ഉത്തരീയം ആരെങ്കിലും അപഹരിച്ചാൽ ഉടയാടകൂടി എടുക്കുന്നതിൽനിന്നു് അവനെ തടയരുതു്. ചോദിക്കുന്നവർക്കൊക്കെ കൊടുക്കുക; ആരെങ്കിലും നിങ്ങളുടേതു് എടുത്താൽ മടക്കിത്തരാൻ ആവശ്യപ്പെടരുതു്. അന്യർ നിങ്ങളോടു് എങ്ങനെ പ്രവർത്തിക്കണമെന്നു് ഇച്ഛിക്കുന്നുവോ അതുപോലെ അവരോടും പ്രവർത്തിക്കുക; മറിച്ചാവരുതു്. നിങ്ങളെ സ്നേഹിക്കുന്നവരെ മാത്രം സ്നേഹിച്ചാൽ അതിലെന്തു മേന്മയാണുള്ളതു്? പാപികളും സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നുണ്ടല്ലൊ. നിങ്ങൾക്കു് ഉപകാരം ചെയ്യുന്നവർക്കു് നന്മ ചെയ്താൽ അതിൽ എന്തു മേന്മയാണുള്ളതു്? പാപികളും അതുതന്നെ ചെയ്യുന്നുണ്ടല്ലൊ. തിരിച്ചു കിട്ടുമെന്നു് നിങ്ങൾ പ്രതീക്ഷിക്കുന്നവർക്കു് കടം കൊടുത്താൽ അതിൽ എന്തു മേന്മയാണുള്ളതു്? പാപികളും തിരികെ കിട്ടുവാൻവേണ്ടി പാപികൾക്കു കടം കൊടുക്കുന്നുണ്ടല്ലൊ. എന്നാൽ നിങ്ങളോ, ശത്രുക്കളെ സ്നേഹിക്കുക; അവർക്കു നന്മ ചെയ്യുകയും തിരികെകിട്ടുമെന്നു് ആശിക്കാതെ കടം കൊടുക്കുകയും ചെയ്യുക. അപ്പോൾ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും. നിങ്ങൾ അപ്പോൾ, ദുഷ്ടരുടെയും കൃതഘ്നരുടെയും മേൽ കാരുണ്യം വർഷിക്കുന്ന അത്യുന്നതൻെറ യഥാർത്ഥപുത്രന്മാരായി ഭവിക്കുകയും ചെയ്യും.''

(സുവിശേഷം. ലൂക്കാ. 6. 29 – 35)

# ആദ്ധ്യാത്മികോപദേശങ്ങൾ

**യതീശ്വരാനന്ദസ്വാമികൾ**

## ശരീരത്തിലും മനസ്സിലും ശ്രദ്ധിക്കണം

പ്രപഞ്ചത്തോടും ജീവിതത്തോടും ശരിയായ ഒരു വീക്ഷണമുണ്ടാവണം. അതിന്നു് എല്ലായ്പോഴും സശ്രദ്ധനായിരിക്കുകയും നല്ല കാര്യങ്ങളെപ്പററി ഉദാരമായി ചിന്തിക്കുകയും വേണം. ഈ പ്രസിദ്ധ ശാന്തിമന്ത്രം സദാ മനസ്സിൽ ഓർമ്മിക്കുക:–

''ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ
ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ.''

എപ്പോഴും നല്ലതു കേൾക്കാനിടവരട്ടെ; എപ്പോഴും നല്ലതു കാണാനിടവരട്ടെ. നല്ലതുമാത്രം ചിന്തിക്കുക. ഈ ഭാവന പുലർത്തിക്കൊണ്ടുവരുമ്പോൾ മനസ്സിൽ ശാന്തി നിറയും. മനസ്സിനെ അങ്ങനെ ശാന്തവും സമവുമാക്കി വെച്ചാൽ മാത്രമേ ജപവും ധ്യാനവും ശരിയായി ചെയ്യാൻ പററൂ. ശരീരത്തെ ഒട്ടുംതന്നെ അവഗണിക്കരുതു്. ശരീരത്തിൻെറയും മനസ്സിൻെറയും ആത്മാവിൻെറയും സുസ്ഥിതിയിൽ തുല്യമായ ശ്രദ്ധ നല്കണം. ചിന്ത, വികാരം, ഇച്ഛ ഇവകളെ കൂട്ടിയിണക്കണം. പ്രസിദ്ധമായ വേറൊരു ശാന്തിമന്ത്രത്തിൽ പറയുന്നു:–

''ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണി.''

എൻെറ ശരീരം, വാക്കു്, പ്രാണൻ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ എല്ലാം ശക്തി പ്രാപിക്കട്ടെ. ശരീരമനസ്സുകൾക്കു് തുല്യമായ ശ്രദ്ധ നല്കി അവയെ ഈശ്വരോപാസന എന്ന ലക്ഷ്യം മുൻനിറുത്തി പാലിക്കേണ്ടതിൻെറ ആവശ്യം ഇവിടെ വ്യക്തമാക്കി പറയുന്നു. പ്രാണനാണോ ഇന്ദ്രിയങ്ങളാണോ പ്രധാനം എന്നു തർക്കിക്കുന്ന ഒരു കഥ ഉപനിഷത്തിലുണ്ടു്. ഇന്ദ്രിയങ്ങൾ ഓരോന്നായി പണിമുടക്കിയെങ്കിലും ശരീരത്തിന്നു് വലിയ കോട്ടമൊന്നും സംഭവിച്ചില്ല. എന്നാൽ പ്രാണൻ ഇറങ്ങിപ്പോവാൻ ആരംഭിച്ചതോടെ എല്ലാ ഇന്ദ്രിയങ്ങളും തളർന്നു. അപ്പോൾ പ്രാണനാണു് പ്രധാനമെന്നു് ഇന്ദ്രിയങ്ങൾ സമ്മതിച്ചുകൊടുത്തു. ശരീരത്തിൻെറയും മനസ്സിൻെറയും ശക്തികൾ ഒരുയർന്ന തലത്തിൽ നിലനിറുത്തണം. സാധനയിൽ മാത്രമല്ല, ലൗകികജീവിതത്തിൽപ്പോലും ഇതു് അത്യാവശ്യമാണു്. പ്രാണായാമവും ഹഠയോഗത്തിലെ ആസനങ്ങളും, ശാന്തമായ മനസ്സുപോലെ, സാധനയിൽ വിജയത്തിന്നു് അത്യാവശ്യങ്ങളല്ല, അപരിത്യാജ്യങ്ങളുമല്ല.

## ഈശ്വരദൃഷ്ടിയിൽ എല്ലാവരും തുല്യർ

സച്ചിദാനന്ദമാണു്, സർവ്വവ്യാപകമായ ബോധപ്രകാശമാണു് ഈശ്വരൻ. ആ ബോധം, ആ ചൈതന്യംതന്നെയാണു് ഭഗവാനായും ഭക്തനായും രൂപംകൊണ്ടിരിക്കുന്നതു്. ഭഗവാന്നു് ഈ വസ്തുത എപ്പോഴും അറിയാം; ശരീരവുമായി താദാത്മ്യപ്പെട്ടിരിക്കുന്ന നമുക്കു് പൊതുവേ ഈ സത്യം മറയപ്പെട്ടിരിക്കുന്നു എന്നതേ വ്യത്യാസമുള്ളു. ആ ഭഗവച്ചൈതന്യം എല്ലാവരിലൂടെയും പ്രകാശിക്കുന്നതുകൊണ്ടു് അന്തിമദൃഷ്ടിയിൽ എല്ലാവരും തുല്യരാണു്. ഒരു ശരീരേന്ദ്രിയസംഘാതത്തിലൂടെ ഈ ശക്തി പ്രവഹിക്കാതാവുമ്പോൾ ആ ആൾ മരിച്ചുവെന്നു പറയുന്നു. ജീവനുള്ളേടത്തോളം കാലം നമ്മുടെയെല്ലാം ശക്തിയായി കാണപ്പെടുന്നതു് ആ പരമേശ്വരശക്തിയുടെതന്നെ ഒരംശമാണു്. ഈശ്വരദൃഷ്ടിയിൽ – പരമാത്മദൃഷ്ടിയിൽ – എല്ലാവരും തുല്യരാണെന്ന ഈ വസ്തുത നാം സദാ സ്മരിക്കണം. എന്നാൽ പൊതുവേ നാം അതു മറന്നു് മററുള്ളവരേക്കാളെല്ലാം മീതെയാണെന്നു വിചാരിക്കുന്നു. നമുക്കെല്ലാം അറിയാമെന്ന മട്ടിൽ മററുള്ളവരെ വിലയിരുത്തുന്നു. മററുള്ളവരെ വിമർശിക്കുന്നുവെങ്കിലും സ്വയം വിമർശിക്കപ്പെടാൻ ഇഷ്ടപ്പെടുന്നില്ല. ഈശ്വരൻ എല്ലാവരിലും വർത്തിക്കുന്നുവെന്നു സ്മരിച്ചു് എല്ലാവരേയും സ്നേഹിക്കുകയും കഴിവതു് സേവിക്കുകയും ചെയ്യണം. നമ്മുടെ ഗുരുദേവൻ എല്ലാവരിലും ഈശ്വരനെ ദർശിച്ചിരുന്നു. ആരുടേയും ദുഃഖം അവിടുത്തേയ്ക്കു് കാണാൻ കഴിഞ്ഞിരുന്നില്ല. അവിടു

ത്തെ വാക്കുകളിൽനിന്നും ജീവിതത്തിൽനിന്നും പ്രചോദനം നേടി സ്വാമിജി സേവനത്തിന്റെ ആദർശം പ്രചരിപ്പിച്ചു. നാം തീരെ മൃദുലമനസ്സരാവണമെന്നല്ല ഇതിന്നർത്ഥം. ഒരു കുട്ടി തെററുചെയ്താൽ അതു് തിരുത്തുകതന്നെ വേണം; ആവശ്യമാണെങ്കിൽ ശിക്ഷിക്കണം. എന്നു വെച്ചു് കുട്ടിയെ നാം വെറുക്കുന്നില്ല; അവൻ നന്നായി വളരണമെന്നായിരിക്കും നമ്മുടെ സങ്കല്പം. ഒരാചാര്യന്നു് ശിഷ്യന്റെ തെററുകൾ ചൂണ്ടിക്കാണിക്കേണ്ടി വരും. അതിൽ ശിഷ്യന്റെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാൻ പററില്ല.

### സാധനയുടെ അന്ത്യം — സർവ്വം ബ്രഹ്മമയം

പരമേശ്വരസാന്നിദ്ധ്യം എല്ലാവരിലും കാണുന്നതാണു് സാധനയുടെ പാരമ്യം. സാധനയുടെ തുടക്കത്തിൽ നാം ഇക്കാര്യം ബുദ്ധികൊണ്ടറിയണം. അന്നു് അതു് വിശ്വസിക്കാനോ അതനുസരിച്ചു് പ്രവർത്തിക്കാനോ നമുക്കു് സാദ്ധ്യമാവില്ല. അപ്പോൾ ഗുരുവിന്റെ വാക്കിൽ വിശ്വസിക്കണം. പൂർവ്വാചാര്യന്മാരെല്ലാം ഈ സത്യം അനുഭവിച്ചിട്ടുണ്ടു്; ഗുരുദേവൻ, മാതൃദേവി, സ്വാമിജി, അവരുടെ ശിഷ്യർ എല്ലാം അതനുഭവിച്ചു് പ്രഖ്യാപിച്ചിട്ടുണ്ടു്. നമുക്കു് അവരുടെ വാക്കുകളിൽ വിശ്വാസമുണ്ടാവണം. ഈശ്വരപരമായ കാര്യങ്ങളെല്ലാം ഭാവനമാത്രമാണെന്നു് ചിലർ പറയുന്നു. അങ്ങനെയാവട്ടെ. എന്നാൽ ലൗകികകാര്യങ്ങളിൽ നാം എന്തെല്ലാം സങ്കല്പിക്കുന്നു, മററുള്ളവർ പറയുന്നതു് എന്തുമാത്രം വിശ്വസിക്കുന്നു! അദ്ധ്യാത്മസത്യങ്ങൾ സങ്കല്പമാണെങ്കിൽ ഭൗതികവസ്തുക്കളും സങ്കല്പംതന്നെയാണെന്നോർക്കുക. മരുഭൂമിയിൽ വെയിലത്തു് സഞ്ചരിച്ചാൽ ഒന്നാംതരം തടാകങ്ങൾ, വൃക്ഷങ്ങൾ എന്നിവ കാണാം. മരുമരീചികയെപ്പററി എത്ര തവണ വായിച്ചിട്ടുണ്ടെങ്കിലും ആ കാഴ്ച തികച്ചും വാസ്തവമെന്നുതന്നെ തോന്നും. എന്നാൽ അതു് ഒരു ദൃശ്യം മാത്രമാണു്; വസ്തുതയല്ല. അതുപോലെ ഈ ഭൗതിക ദൃശ്യങ്ങളെല്ലാം സത്യംപോലെ കാണപ്പെടുന്ന ഒരു പ്രതിഭാസം മാത്രമാണെന്നറിയുക. 'ഇതൊന്നും സത്യമല്ല, ഇതൊന്നും ബ്രഹ്മമല്ല' എന്നു പറഞ്ഞു് ഭൗതികപദാർത്ഥങ്ങളെയെല്ലാം തള്ളിക്കൊണ്ടു് ഒരു ജ്ഞാനസാധകൻ തന്റെ ആദ്ധ്യാത്മികാന്വേഷണം തുടങ്ങുന്നു. ജ്ഞാനലാഭത്തോടെ ബ്രഹ്മനിഷ്ഠ കൈവന്ന അയാൾക്കു് എങ്ങും ഈശ്വരൻ നിറഞ്ഞുനില്ക്കുന്നതായി അനുഭവമുണ്ടാകുന്നു. നമ്മുടെ ഗുരുദേവൻ തന്റെ ജീവിതത്തിൽ ഇതു് വ്യക്തമായി കാണിച്ചുതന്നിട്ടുണ്ടു്. ഈ സാധനകൾ ഗുരൂപദേശമനുസരിച്ചു് ക്രമമായി അനുഷ്ഠിക്കണം. അല്ലെങ്കിൽ ഫലം ആപത്തുണ്ടാക്കും. സദാചാരനിഷ്ഠപോലുമില്ലാത്ത ഒരാൾ പെട്ടെന്നു് യോഗമാർഗ്ഗത്തിൽ ചരിക്കാനൊരുമ്പെട്ടാൽ ബുദ്ധിഭ്രമവും രോഗവുമാവും ഫലം. അതുപോലെ **നാം മററുള്ളവരെ ഉപദേശിക്കുന്നതിനുമുമ്പു് നമ്മുടെ ജീവിതം അതനുസരിച്ചുള്ളതാണോ എന്നു് സൂക്ഷിച്ചു നോക്കണം. അതല്ലാതെ ഒരിക്കലും ഉപദേശിക്കാൻ പുറപ്പെടരുതു്.**

### സന്മാർഗ്ഗത്തിലൂടെ മാത്രമേ സത്യത്തിലെത്താനാവൂ

നികൃഷ്ടചിന്തകളെ എങ്ങനെ അകററി നിർത്താം? ഇതാണു് എല്ലാവരുടേയും പ്രശ്നം. അവയെ വളരെ കാര്യമായെടുക്കാതിരിക്കുന്നതാണു് നല്ലതു്. അവ വന്നും പോയുംകൊണ്ടിരിക്കും. അവയ്ക്കു് വലിയ പ്രാധാന്യം കൊടുക്കരുതു്. ഉത്കൃഷ്ടചിന്തകളിൽ വർത്തിക്കാൻ മനസ്സിനെ അഭ്യസിപ്പിക്കുന്നതുകൊണ്ടു് നീചചിന്തകളെ നിശ്ചയമായും അകററാൻ കഴിയും. അഭ്യാസത്താൽ മനസ്സിനെ ഉയർന്ന തലങ്ങളിൽ വിഹരിക്കാൻ പഠിപ്പിക്കണം. ജപവും ധ്യാനവും അനുഷ്ഠിക്കുമ്പോഴൊക്കെ നാം നമ്മുടെ ഇച്ഛാശക്തി വളർത്തുകയും ചിത്തശുദ്ധി വർദ്ധിപ്പിക്കുകയുമാണു് ചെയ്യുന്നതു്. ജപം തുടർച്ചയായി അതിനിഷ്ഠയോടെ അനുഷ്ഠിക്കണം. അതിൽ മടുപ്പു തോന്നിയാലും ഉപേക്ഷിക്കരുതു്. കരൾ കേടു വന്നാൽ പിത്തരസം സ്രവിക്കാതെ രുചി കെടും. ആഹാരം കഴിക്കാൻ തോന്നില്ല. അതുകൊണ്ടുതന്നെ രോഗി മരിക്കും. രുചിയില്ലെങ്കിലും അല്പാല്പം ആഹാരം കൊടുത്തുകൊണ്ടിരിക്കണം. അതുപോലെതന്നെ സാധനയിലും. ജപത്തിൽ രസമില്ലെങ്കിലും അതുപേക്ഷിക്കാതെ തുടർന്നുപോകണം. അല്ലെങ്കിൽ ജപം നില്ക്കുന്നതോടെ ദുഷ്ടചിന്തകൾ മനസ്സിലടിഞ്ഞുകൂടി ആദ്ധ്യാത്മികമരണം സംഭവിക്കും. ഗുരുദേവൻ പാടാറുണ്ടു്: ''ഇതെന്തൊരു പനിയാണമ്മേ! തിരുനാമത്തിന്നുപോലും രുചിയില്ലാതായല്ലോ!'' ഒരു സൂഫിഭക്തൻ പറഞ്ഞു: ''ചെകുത്താനെ കാണണമെന്നുണ്ടെങ്കിൽ അകത്തേയ്ക്കു നോക്കിയാൽ മതി.'' നമ്മുടെ അകത്തെല്ലാം ചെകുത്താനുണ്ടു്. ആത്മാർത്ഥത വളർത്തി

സ്വന്തം കുററങ്ങളും കുറവുകളും സമ്മതിക്കുക; ഋഷിതുല്യരാണെന്നു് നാം പുറമേ നടിക്കുന്നു. അകത്തു് ചെകുത്താൻ ഒളിഞ്ഞിരിക്കുന്നു. ഇതു് കപടനാട്യമാണു്; ദുരിതമാണതിൻെറ ഫലം. എന്നാൽ ഭയപ്പെടാനില്ല. അകത്തു് ഭഗവാനും ഇരിപ്പുണ്ടു്; അവിടുത്തെ ഉണർത്തിയാൽ ചെകുത്താനെ ഓടിച്ചുകൊള്ളും.

നാം സമ്മതിക്കാൻ തയ്യാറല്ല; പക്ഷേ വാസ്തവമിതാണു് — നമുക്കു താല്പര്യമുള്ളതുകൊണ്ടുമാത്രമാണു് നീചചിന്തക൦ മനസ്സിൽ കടക്കുന്നതു്. മനസ്സിൻെറ ഒരു പാതി നല്ല കാര്യങ്ങളിലും മറേറ പാതി ചീത്ത കാര്യങ്ങളിലും തല്പരമായിരിക്കുന്നു. അതുകൊണ്ടു് ശിഷ്ടചിന്തകളെ വളർത്താൻ ബോധപൂർവ്വം ശ്രമിക്കണം. എപ്പോഴും ഉണർന്നു് സശ്രദ്ധനായിരിക്കണം. ദുഷ്ടചിന്തക൦ വരുമ്പോ൦ ഉടനെ അവയെ അറിഞ്ഞു് ''നിങ്ങ൦ക്കിവിടെ സ്വാഗതം പറയുന്നില്ല, പോവൂ'' എന്നവയോടു് പറയണം. മനസ്സിനെ ശൂന്യമാക്കിവെയ്ക്കാൻ ശ്രമിക്കരുതു്. അറിയാതെതന്നെ നീചചിന്തക൦ അതിൽ വന്നു നിറഞ്ഞേയ്ക്കും. മടിയനായിരുന്നാൽ ചെകുത്താൻെറ പിടിയിൽ വീഴും എന്നു പറയാറുണ്ടല്ലോ. നല്ല കാര്യങ്ങ൦കൊണ്ടു് മനസ്സിനെ നിറയ്ക്കണം. പുണ്യഗ്രന്ഥങ്ങ൦ വായിക്കുന്നതാണുത്തമം. യോഗസൂത്രങ്ങളിലെ ''ചിത്തവൃത്തിനിരോധമാണു് യോഗം'' എന്ന ഭാഗം വായിച്ചു് മനസ്സിനെ ശൂന്യമാക്കുകയാണു് യോഗം എന്നു് പലരും ധരിച്ചുവശായിട്ടുണ്ടു്. പതഞ്ജലി പരാമർശിക്കുന്നതു് ശൂന്യാവസ്ഥയല്ല; എല്ലാ ചിന്തക൦ക്കും അതീതമായ ദിവ്യാവസ്ഥയാണു്. നന്മയ്ക്കും തിന്മയ്ക്കും അതീതമായ അവസ്ഥയാണു്. ആ അവസ്ഥയിലേയ്ക്കുയരാൻ മനസ്സിനെ വളരെക്കാലം സദ്വിചാരങ്ങ൦ കൊണ്ടു് നിറയ്ക്കണം. സങ്കല്പങ്ങ൦ ശുദ്ധവും സത്യവസ്തുവിനോടു് ബന്ധപ്പെട്ടതുമാക്കിത്തീർക്കണം. ഒരാ൦ കൊമ്പുള്ള മുയലിനെ ഭാവനയിൽ കണ്ടു. എന്തു പ്രയോജനം? സത്യവസ്തുവിനെ ഭാവന ചെയ്യണം. ''സ്വപ്നം കാണുകയാണെങ്കിൽ സത്യവസ്തുക്കളെ സ്വപ്നം കാണുക'' എന്നു് സ്വാമിജി ഉപദേശിച്ചതു് ഓർക്കുക. ഉദാരവും സത്യവുമായ സങ്കല്പങ്ങ൦ പുലർത്തുക. അവ നിങ്ങളെ അവസാനം സത്യത്തിലേയ്ക്കു നയിക്കും. നന്മയ്ക്കും തിന്മയ്ക്കും, സത്തിന്നും അസത്തിന്നും അപ്പുറത്തു പോകണമെങ്കിൽ സന്മാർഗ്ഗത്തിൽ ചരിക്കുകയും ലൗകികചിന്തക൦ക്കു പകരം അദ്ധ്യാത്മചിന്തക൦ പുലർത്തുകയും ചെയ്യണം. ലൗകികചിന്തക൦കൊണ്ടുതന്നെ മനസ്സു നിറയ്ക്കുകയാണെങ്കിൽ മനസ്സും ഇന്ദ്രിയങ്ങളും ക്ഷീണിക്കുകയേ ഉള്ളു. അവയിൽ നിന്നൊരിക്കലും ശാന്തിയുണ്ടാവില്ല. നന്മയുടെ വഴിയിലൂടെ വേണം സത്യത്തിലെത്താൻ.

## സത്യവസ്തു ഭാവനാജന്യമല്ല

എന്തോ ഒരു സത്യവസ്തുവുണ്ടു്. അതെന്താണെന്നു് കൃത്യമായി പറയാൻ സാധിക്കുന്നില്ലെന്നുവെച്ചു് അതില്ലെന്നു പറയരുതു്. നമ്മുടെ സങ്കല്പാനുസരണം അതു് വിഭിന്നവസ്തുക്കളായി കാണപ്പെടുന്നു. ഒരു കള്ളൻ ഇരുട്ടിൽ കളവുമുതലുമായി ഓടുന്ന വഴിക്കു് ഒരു മരക്കുററി കണ്ടു. അയാ൦ അതു് പോലീസുകാരനാണെന്നു വിചാരിച്ചു. പോലീസുകാരൻ പിന്നീടു് ആ വഴി വന്നു. അയാ൦ അതു് കള്ളനാണെന്നു വിചാരിച്ചു. കാമുകനെ കാണാൻ പോകുന്ന സ്ത്രീ അതു് കാമുകനാണെന്നു വിചാരിച്ചു. അവരുടെ തോന്നലുകളെല്ലാം തെററായിരുന്നു. എന്നാൽ മരക്കുററി ഇല്ലെന്നു പറയാമോ? ഈ കാര്യം എപ്പോഴും ഓർക്കണം — നമുക്കു മനസ്സിലാവുന്നില്ലെന്നുവെച്ചു് സത്യവസ്തു ഇല്ലെന്നു പറയരുതു്. ദേവീദേവന്മാരുടെ രൂപങ്ങളൊക്കെ ഭാവനമാത്രമാണെന്നു പറയുമ്പോ൦ ശ്രദ്ധിക്കണം. ആദ്യം നാം അവ ഭാവന ചെയ്യുന്നു എന്നതു് ശരി. എന്നാൽ പെട്ടെന്നു് ഒരു ദർശനം ഉണ്ടാവുന്നതു കാണാം. അതെവിടെനിന്നു വന്നു? അതിനെപ്പററി നാം ബോധപൂർവ്വം സങ്കല്പിക്കുകയോ ചിന്തിക്കുകയോ ഇല്ല. സാധാരണ നമ്മുടെ പ്രവൃത്തികളെല്ലാം സബോധമനസ്സിൻേറയോ ഉപബോധമനസ്സിൻേറയോ ചോദനപ്രകാരമാണു്. എന്നാൽ ഈ ദർശനങ്ങ൦ മനസ്സിൻെറ ഈ രണ്ടു തലങ്ങ൦ക്കും അപ്പുറത്തുനിന്നുണ്ടാവുന്നതാണു്. സാധന ചെയ്യുന്നവർക്കൊക്കെ ദർശനങ്ങളുണ്ടായെന്നുവരില്ല. അതു സാരമില്ല. കുറച്ചു കാലത്തെ സാധനകൊണ്ടു് ഭഗവാൻെറ സാന്നിദ്ധ്യം അനുഭവപ്പെട്ടുതുടങ്ങും. അതു് ധാരാളം മതി. അവിടുത്തെ കാണണമെന്നില്ല; എന്നാൽ ഈ അനുഭവം ഭഗവാനുണ്ടു്, സത്യവസ്തുവുണ്ടു് എന്നു് നമുക്കു് വ്യക്തമായി കാണിച്ചുതരും.

(വിവർത്തനം: എസ്. വി. ഉണ്ണിക്കൃഷ്ണൻ)

# ശാരദാമാശ്രയാമി

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ഗൂഢം കുത്രാപി മായോപരി സതതമവിച്ഛിന്നധാരം പ്രവൃത്താം
സ്വാത്മാനന്ദാനുഭൂതിസ്വരസലയമയീമദ്ഭുതാം മുഖ്യലീലാം,
നാനാബ്രഹ്മാണ്ഡസൃഷ്ടിസ്ഥിതിഹരണമയീം താരതമ്യേന ഗൌണീ-
മന്യാം പ്രത്യക്ഷകേളീമപി ച, വിദധതീം ശാരദാമാശ്രയാമി. 1

മായയ്ക്കു മുകളിൽ എവിടെയോ ഗൂഢമാകുംവണ്ണം എല്ലായ്പോഴും ഇടമുറിയാതെ നടക്കുന്ന ആത്മാനന്ദാനുഭവ രസത്തിൽ വിലയിയ്ക്കുക എന്ന അദ്ഭുതമായ മുഖ്യലീലയെയും, നാനാബ്രഹ്മാണ്ഡങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെന്ന താരതമ്യേന ഗൌണിയായ — അപ്രധാനയായ — മറേറ പ്രത്യക്ഷകേളിയെയും ആടിക്കൊണ്ടിരിയ്ക്കുന്ന ശാരദയെ ഞാനാശ്രയിയ്ക്കുന്നു.

നിർബ്ബാധം യോഗനിദ്രാം മുനിശിരസി സഹസ്രാരപദ്മേ ഭജന്തീം,
മൂലാധാരേ പരേഷാമഖിലതനുഭൃതാം കുർവ്വതീം മോഹനിദ്രാം,
ബ്രഹ്മാനന്ദം ച താപത്രയമപി യുഗപത് സ്വേച്ഛയാ സേവമാനാം
ദുർബോധാശ്ചര്യലീലാം ശ്രുതിശതവിചിതാം ശാരദാമാശ്രയാമി. 2

മുനിമാരുടെ ശിരസ്സിലുള്ള സഹസ്രാരപദ്മത്തിൽ വാണു നിർബാധം യോഗനിദ്ര നുകർന്നുകൊണ്ടും, മററുള്ള പ്രാണികളുടെ മൂലാധാരത്തിൽ മേവി മോഹനിദ്ര അനുഭവിച്ചുകൊണ്ടും ഒരേ സമയത്തു് ബ്രഹ്മാനന്ദത്തെയും താപത്രയത്തെയും ഭുജിയ്ക്കുന്ന — അറിയാനാവാത്ത ആശ്ചര്യലീലകളാടുന്നവളും നൂറായിരം മാമറകളാൽ ആരായപ്പെടുന്നവളുമായ — ശാരദയെ ഞാനാശ്രയിയ്ക്കുന്നു.

ഏകൈകസ്യാം പ്രപഞ്ചേ വിവിധതനുഭൃതാം ദേഹതര്യാം നിഷണ്ണാം,
തേഷാം ചേതോവിപഞ്ചീമരുണകരസരോജാംഗുലീഭിസ്സലീലം
സംലാള്യാതോദയന്തീം, പ്രണയമധുമുചം രാഗമാലാം സൃജന്തീം,
സംസാരാബ്ധൌ ചരന്തീം, പ്രണതശരണദാം ശാരദാമാശ്രയാമി. 3

പാരിലെ പലതരം പ്രാണികളുടെ ഓരോ ഉടൽവഞ്ചിയിലും കേറിയിരുന്നു്, അവരുടെ കരളാംവീണയെ ചുവന്ന തുക്കൈവിരലുകൾകൊണ്ടു കളിയായോമനിച്ചു മീട്ടുകയും പ്രണയത്തേൻ ചുരത്തുന്ന രാഗമാലയെ ചമയ്ക്കുകയും ചെയ്തുകൊണ്ടു സംസാരസമുദ്രത്തിൽ സഞ്ചരിയ്ക്കുന്ന — പ്രണതന്മാർക്കു ശരണമേകുന്ന — ശാരദയെ ഞാൻ ആശ്രയിയ്ക്കുന്നു.

ആലംബേ ശാരദാംബാം, പ്രകൃതിവികൃതിഭിസ്സർവ്വദാസ്പൃശ്യമാനാം,
സ്വാത്മാനന്ദൈകപൂർണ്ണാം, പരമകരുണയൈവാദ്യ ലോകേഽവതീർണ്ണാം,
വേദാന്തൈർവ്വർണ്ണ്യമാനാം, ഭുവനഹിതകരൈഃ കർമ്മഭിഃ ക്ലിശ്യമാനാം,
നാദാന്തേ സിദ്ധവര്യൈസ്സനകശുകമുഖൈർഭക്തിതോ ഭാവ്യമാനാം. 4

പ്രകൃതിയുടെ വികൃതികളാൽ ഒരു കാലത്തും തീണ്ടപ്പെടാത്തവളും, ആത്മാനന്ദമൊന്നുകൊണ്ടു തൃപ്തിവന്നവളും, മഹാകാരുണ്യംകൊണ്ടുമാത്രം ഇപ്പോൾ ഉലകിലവതരിച്ചവളും, വേദാന്തങ്ങളാൽ വാഴ്ത്തപ്പെടുന്നവളും, ജഗത്തിനു ഹിതകരങ്ങളായ പ്രവൃത്തികൾ ചെയ്തു ക്ലേശിയ്ക്കുന്നവളും, സനകശുകാദികളായ സിദ്ധവര്യന്മാരാൽ നാദത്തിന്റെ അവസാനത്തിൽ ഭക്തിപൂർവം ധ്യാനിയ്ക്കപ്പെടുന്നവളുമായ ശാരദാംബയെ ഞാനവലംബിയ്ക്കുന്നു.

ഗംഗാസായാഹ്നധാരാധരജലധി ശരച്ചന്ദ്രബാലാർക്കവിദ്യു-
ദ്ധാത്രീചേതോമയൂരീനടനപരഭൃതധ്വാനപുഷ്പാദിരൂപൈഃ
മായാശക്തേരപൂർണ്ണൈർബഹുവിധസൃഷ്ടിരൈഃ ക്ലിശ്യതേ യാ സ്വകീയം
വിശ്വാതീതം വിലാസം പ്രകടയിതുമതീവാശ്രയേ ശാരദാം താം. 5

ഗംഗ, സായാഹ്നം, മഴക്കാർ, കടൽ, ശരച്ചന്ദ്രൻ, ഇളവെയിൽ, ഇടിമിന്നൽ, മാതൃഹൃദയം, മയൂരനൃത്തം, കോകിലധ്വനി, പുഷ്പങ്ങൾ മുതലായ മായാശക്തിയുടെ അപൂർണ്ണങ്ങളായ — നന്നെ ചെറിയ — പലതരം തുളകളിലൂടെ എവളാണോ തന്റെ ലോകോത്തരമായ മഹിമയെ പ്രകാശിപ്പിയ്ക്കാൻ വല്ലാതെ കിടന്നു ബുദ്ധിമുട്ടുന്നതു്, ആ ശാരദയെ ഞാനാശ്രയിയ്ക്കുന്നു.

ക്ലിഷ്ടാൻ ജീവാൻ നിജാങ്കേ കൃതരഭസമുപാകൃഷ്യ വിശ്രാമയന്തീം,
തേഷാം ശീർഷേ സ്വഹസ്തൌ സകലഭവഭയധ്വംസകാവർപ്പയന്തീം,
സ്വീയേ വാത്സല്യസിന്ധൌ ത്രിഭുവനമഖിലം ഗാഢമാപ്ലാവയന്തീം,
ചന്ദ്രാപുത്രസ്യ ധർമ്മാചരണസഹചരീമാശ്രയേ മാതൃദേവീം. 6

കഷ്ടത്തിൽപ്പെട്ട ജീവന്മാരെ ബലാൽക്കാരേണ പിടിച്ചു വലിച്ചു തന്റെ മടിയിൽ വിശ്രമിപ്പിയ്ക്കുകയും, അവരുടെ തലയിൽ സർവ്വസംസാരഭയവും തീർക്കുന്ന തന്റെ തൃക്കൈകൾ വെയ്ക്കുകയും, തന്റെ വാത്സല്യസമുദ്രത്തിൽ മൂപ്പാരിനെ മുഴുവനെ ആഴത്തിൽ മുക്കുകയും ചെയ്യുന്ന, ചന്ദ്രമണീപുത്രന്റെ സഹധർമ്മണിയായ മാതൃദേവിയെ ഞാനാശ്രയിയ്ക്കുന്നു.

യസ്യാ നിത്യഃ സ്വധർമ്മോ ഭവതി പരജനപ്രീണനാർത്ഥഃ പ്രയത്നോ,
യസ്യാ മുഖ്യഃ പുമർത്ഥോ ഭവതി നിപതനം രൌരവാദൌ പരാർത്ഥേ,
യസ്യാസ്സാക്ഷാത് കുടുംബം ഭവതി ജഗദിദം ചേതനാചേതനാഢ്യം,
വാത്സല്യൈകസ്വരൂപാ,മതിവിപുലമതിം മാതൃദേവീം ശ്രയേതാം. 7

എവളുടെ നിത്യമായ സ്വധർമ്മം അന്യന്മാരെ സന്തോഷിപ്പിയ്ക്കാനുള്ള പ്രയത്നമാണോ, എവളുടെ മുഖ്യമായ പുരുഷാർത്ഥം മററുള്ളവർക്കുവേണ്ടി സ്വയം രൌരവാദി നരകത്തിൽ വീഴലാണോ, എവളുടെ സാക്ഷാൽ തറവാടു ചേതനാചേതനമയമായ ഈ ജഗത്താണോ, ആ വാത്സല്യൈകമൂർത്തിയും മഹാമനസ്സയുമായ മാതൃദേവിയെ ഞാനാശ്രയിയ്ക്കുന്നു.

യാ കിഞ്ചിന്നാവഗച്ഛത്യമൃതഗരളയോസ്സൌഖ്യദാർത്യോർവ്വിശേഷം,
സ്ത്രീപുംസോർവൃദ്ധശിശ്വോസ്സുജനകുജനയോർമർത്യപശ്വോശ്ച ഭേദം,
പ്രാപ്തം സർവ്വം പ്രഭുങ്ക്തേ, നിജകരകമലം സർവ്വശീർഷേ നിധത്തേ
വാത്സല്യസ്യ പ്രഭാവാദതിശുഭചരിതാമാശ്രയേ ശാരദാം താം. 8

എവളാണോ അമൃതും വിഷവും സുഖവും ദുഃഖവും തമ്മിലുള്ള വ്യത്യാസത്തെയും, സ്ത്രീയും പുരുഷനും വൃദ്ധനും ശിശുവും സജ്ജനവും ദുർജ്ജനവും മനുഷ്യനും മൃഗവും തമ്മിലുള്ള ഭേദത്തെയും, ലവലേശമറിയാതിരിയ്ക്കുകയും, വന്നതിനെ മുഴുവനനുഭവിയ്ക്കുകയും, വാത്സല്യാതിരേകത്താൽ തന്റെ ഹസ്തകമലത്തെ എല്ലാവരുടെ ശിരസ്സിലും വെയ്ക്കുകയും ചെയ്യുന്നതു്, ആ മഹാപുണ്യചരിതയായ ശാരദയെ ഞാനാശ്രയിയ്ക്കുന്നു.

ആലംബേ — യാ കുപാത്രേ ഗുണകണരഹിതേ, സർവ്വദോഷൈരുപേതേ,
സ്വസ്മൈ ദ്രോഹാൻ പ്രകുർവ്വത്യപി കിരതി സദാനുഗ്രഹാൻ രാധുസംജ്ഞേ,
നിസ്സങ്ഗാം താ,മഹേതോരതികഠിനദൃഷദ്ദ്രാവിണോ നിർഗ്ഗുണസ്യ
പ്രേമോല്ലാസസ്യ വിശേഷാത്തരപരമമഹാമാതൃകാം മാതൃദേവീം. 9

എവളാണോ ഗുണത്തിന്റെ കണികപോലുമില്ലാത്തതും, എല്ലാ ദോഷങ്ങളും തികഞ്ഞതും, തന്റെ നേരെ ദ്രോഹങ്ങൾ ചെയ്യുന്നതു കൂടിയുമായ രാധുവെന്ന പേരായ ദുഷ്പാത്രത്തിൽ എപ്പോഴും അനുഗ്രഹങ്ങൾ ചൊരിയുന്നതു്, ആ നിസ്സംഗയും, കടുപ്പമേറിയ കരിങ്കല്ലിനെ അലിയിയ്ക്കുന്ന നിർഗ്ഗുണവും അഹേതുകവുമായ പ്രേമപ്രകർഷത്തിന്റെ അലൌകികവും പരമോൽകൃഷ്ടവുമായ മഹാമാതൃകയുമായ മാതൃദേവിയെ ഞാനവലംബിയ്ക്കുന്നു.

സീമാതീതം ത്രിലോകീകൃതദുരിതസമൂഹാത്മകം കാളകൂടം
ധൃത്വാ ശങ്കാം വിഹായ സ്വകരകമലയോരഞ്ജലൌ പ്രീതിപൂർവ്വം
പീത്വാ പാപച്യമാനാം നിരവധിനിരയേ, മാതൃവാത്സല്യശക്തേ –
രാശ്ചര്യാമുച്ചകാഷ്ഠാമഖിലമലഹരാമാശ്രയേ ശാരദാഖ്യാം. 10

മുപ്പാർ അതിരില്ലാതെ ചെയ്ത പാപക്കൂട്ടമാകുന്ന കാളകൂടത്തെ കൈക്കുടന്നയിൽ കൂസൽകൂടാതെ പ്രീതിപൂർവ്വമെടുത്തു കുടിച്ച് അവസാനമില്ലാത്ത നരകത്തിൽക്കിടന്നു പുഴുങ്ങുന്ന ശാരദ എന്ന തിരുനാമത്തോടുകൂടിയ—എല്ലാ മലങ്ങളെയും മുടിയ്ക്കുന്നതും വിസ്മയത്തെ ഉളവാക്കുന്നതുമായ—മാതൃവാത്സല്യത്തിന്റെ ഉച്ചകാഷ്ഠയെ ഞാനാശ്രയിയ്ക്കുന്നു.

സത്യാഹിംസാ തിതിക്ഷാ ശമദമകരുണാ പ്രശ്രയബ്രഹ്മചര്യ –
സ്വാർത്ഥത്യാഗാത്മധൈര്യാദ്യഖിലഗുണമഹാസമ്പദാം ക്ഷീരസിന്ധും,
വർഗസ്വർഗാപവർഗാദ്യുരുവിധപുരുഷാർത്ഥാർത്ഥിനാം കാമധേനും,
ചാന്ദ്രേയപ്രാണതന്തും, ശരണമുപസരാമ്യാർത്തലോകൈകബന്ധും. 11

സത്യം, അഹിംസ, തിതിക്ഷ, ശമം, ദമം, കരുണാ, വിനയം, ബ്രഹ്മചര്യം, നിസ്സ്വാർത്ഥത, മനോധൈര്യം — തുടങ്ങിയ എല്ലാ കല്യാണഗുണസമ്പത്തുകളുടെയും പാൽക്കടലായി, ധർമ്മാർത്ഥകാമങ്ങൾ സ്വർഗ്ഗം മോക്ഷം മുതലായ പലതരം പുരുഷാർത്ഥങ്ങളെ ഇരക്കുന്നവർക്കു കാമധേനുവായി, ആർത്തജനങ്ങൾക്ക് ഒരേ ഒരു ബന്ധുവായിരിയ്ക്കുന്ന ചന്ദ്രാനന്ദനന്റെ ജീവനാഡിയെ — പ്രാണനായികയെ ഞാൻ ശരണം പ്രാപിയ്ക്കുന്നു.

ആലോകൈർമന്ദഹാസൈരവയവചലനൈർഭാഷണൈഃ പാദചാരൈഃ
ശ്വാസോച്ഛ്വാസൈർവിനോദൈശ്ശയനസമശനൈർവിശ്രമൈഃ സ്നാനപാനൈഃ
സംസ്പർശൈസ്സാന്നിധാനൈസ്സകലവിധമനോവൃത്തിഭിർമന്ത്രദാനൈർ–
ബ്രഹ്മാണ്ഡം പാവയന്തീം, പ്രണയരസമയീമാശ്രയേ മാതൃദേവീം. 12

കടാക്ഷങ്ങൾ, മന്ദഹാസങ്ങൾ, അവയവങ്ങളുടെ ചലനങ്ങൾ, സംഭാഷണങ്ങൾ, എഴുന്നള്ളത്തുകൾ, ശ്വാസോച്ഛ്വാസങ്ങൾ, വിനോദങ്ങൾ, പള്ളിക്കുറുപ്പുകൾ, അമൃതേത്തുകൾ, വിശ്രമങ്ങൾ, നീരാട്ടുകളികൾ, പാനങ്ങൾ, സ്പർശങ്ങൾ, സാന്നിദ്ധ്യങ്ങൾ, സകലവിധമനോരാജ്യങ്ങൾ, മന്ത്രോപദേശങ്ങൾ — ഇവയെക്കൊണ്ടെല്ലാം ബ്രഹ്മാണ്ഡത്തെ ശുദ്ധീകരിയ്ക്കുന്ന പ്രണയരസസ്വരൂപിണിയായ മാതൃദേവിയെ ഞാനാശ്രയിയ്ക്കുന്നു.

നാനാസംസാരതാപപ്രമഥിതഹൃദയൈർദേഹിഭിർമാർഗ്ഗിതായാം,
ചന്ദ്രാപുത്രസ്യ ലീലാസഹചരപരിഷത് പുങ്ഗവൈസ്സേവിതായാം,
നിര്യത്സ്നേഹാസവായാം, നിജനിബിഡതരസ്നിഗ്ദ്ധപാദാബ്ജമൂല –
ച്ഛായായാം യോഗനിദ്രാരസമനവരതം രാതു മേ മാതൃദേവീ! 13

പല സംസാരപീഡകൾകൊണ്ടു കരൾ കലങ്ങിമറിഞ്ഞ പ്രാണികളാൽ ആരായപ്പെട്ടതും, ശ്രീരാമകൃഷ്ണന്റെ സഹചരസംഘത്തിന്റെ നായകന്മാരാൽ സേവിയ്ക്കപ്പെട്ടതും, സ്നേഹപ്പൂന്തേൻ കിനിയുന്നതുമായ തന്റെ ഉള്ളങ്കാൽത്താമരയുടെ കുളിർത്ത കട്ടിത്തണലിൽ മാതൃദേവി എനിയ്ക്കെപ്പോഴും യോഗനിദ്രാരസമേകട്ടെ!

കാരുണ്യാർദ്രാന്തരംഗേ, ത്രിഭുവനവിലസദ്ദൈവതാനാം വരേണ്യേ,
ദുഃഖാർത്താനാം ശരണ്യേ, നിഖിലതനുഭൃതാം മാംസദൃഷ്ട്യാഭിവീക്ഷ്യേ,
ധ്യാനസ്വാധ്യായദാനപ്രഭൃതിബഹുവിധശ്രേയസാമേകലക്ഷ്യേ,
സദൈസൌഖ്യേ ശാരദാഖ്യേ മമ ഭവതു പരംജോതിഷി പ്രേമഭക്തിഃ ! 14

കരുണകൊണ്ടു കരളലിഞ്ഞതായി, മൂപ്പാരിൽ വിളയാടുന്ന എല്ലാ ദൈവതങ്ങളിൽവെച്ചു മേലെയായി, ദുഃഖിതന്മാർക്കാശ്രയിയ്ക്കാവുന്നതായി, സകല പ്രാണികൾക്കും മാംസചക്ഷുസ്സുകൊണ്ടു കാണാവുന്നതായി, ധ്യാനം സ്വാധ്യായം ദാനം തുടങ്ങിയ പലതരം സത്കർമ്മങ്ങൾക്ക് ഒരേ ഒരു ലക്ഷ്യമായി, സദാനന്ദമയമായി, ശാരദ എന്ന പേരാർന്നതായിരിയ്ക്കുന്ന പരംജ്യോതിസ്സിൽ എനിയ്ക്കു പ്രേമഭക്തിയുണ്ടാവട്ടെ! 'പരം ജ്യോതിഷി' എന്നതു് അലുക്സമാസമാണ്.

# ജാഗരൂകത – നിത്യജീവിതത്തിലേയ്ക്കുള്ള മാർഗ്ഗം

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)

ബുധാനന്ദസ്വാമികൾ

നിത്യജീവിതം കണ്ടെത്തുന്നതിൽ ആത്മാർത്ഥമായുള്ള അന്വേഷണത്തിൽ വ്യഗ്രരായ ചില ധീരാത്മാക്കളുണ്ട്. അവർ ഏറ്റെടുത്തിരിക്കുന്ന ആ പണിയേക്കാൾ ശ്രമകരമായ മറ്റൊന്നും ഈ ജഗത്തിലില്ലതന്നെ. തങ്ങളിലെ അധമഭാവത്തെ സമ്പൂർണ്ണം ജയിച്ചടക്കുകയെന്നതാണ് അവരുടെ ഉന്നം. ഇതിന്നുള്ള ക്ലേശങ്ങളുടെ കാഠിന്യം ധർമ്മപദത്തിലെ മറ്റൊരു വാക്യം വ്യക്തമാക്കുന്നു: 'ഒരു മനുഷ്യൻ യുദ്ധത്തിൽ ആയിരം പേരെ നേരിട്ട് അവരെ ആയിരം പ്രാവശ്യം തോല്പിക്കുന്നുവെന്നും മറ്റൊരാൾ അവനെത്തന്നെ (അവന്റെ അധമഭാവത്തെ) ജയിച്ചടക്കുന്നുവെന്നും വിചാരിക്കുക, ഈ ഒടുവിൽ പറഞ്ഞ ആളാണ് ഏററവും വലിയ ജേതാവ്. മനഃശാസ്ത്രത്തിന്റെ ഭാഷയിൽ ആത്മവിജയമെന്നിതിനർത്ഥം. തൃഷ്ണാരാഹിത്യം എന്ന ലക്ഷണത്തോടുകൂടിയ സമ്പൂർണ്ണ ഹൃദയ വിശുദ്ധിയല്ലാതെ മറ്റൊന്നുമല്ല. ഹൃദയവിശുദ്ധിയാർജ്ജിക്കാനാകട്ടെ ജാഗരൂകത ആവശ്യമില്ലാത്ത ഒരു വഴിയുമില്ല. അവനവന്റെ ഹൃദയമാലിന്യങ്ങളെ ജാഗ്രതയോടെ നോക്കിക്കാണാൻ അവനവനുമാത്രമല്ലേ കഴിയൂ. ധർമ്മപദം പറയുന്നു: 'ഒരുവൻ താനേ തിന്മ ചെയ്യുന്നു, അതിന്റെ ഫലമായി ദുഃഖിക്കയും ചെയ്യുന്നു. ഒരുവൻ താനേ തിന്മ വർജ്ജിക്കുന്നു, നന്മ സ്വീകരിക്കുന്നു. അതിൻഫലമായി താനേ ശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നു. ശുദ്ധിയും വിശുദ്ധിയും സ്വയം ഉണ്ടാക്കുന്നതാണ്. ഒരുത്തർക്കും മറ്റൊരാളെ ശുദ്ധീകരിക്കാനാവില്ല.''

സ്വയം ശുദ്ധീകരിക്കാൻ നാം എന്തു ചെയ്യണം? ഒന്നാമതു്, എന്താണു നമ്മുടെ ലക്ഷ്യം, എന്തിനെയാണു നാം വിലമതിക്കേണ്ടതു് എന്നു നാം അറിയണം. ധർമ്മപദം പറയുന്നതുപോലെ, നാം നമ്മെ വിലയുള്ളവരായി കരുതണം – അതായതു് നമ്മിലെ ആത്മാവിന്റെ, പാരമാർത്ഥികസത്തയുടെ, മഹത്ത്വം അറിയണം. ധർമ്മപദം വീണ്ടും പറയുന്നു: ''ഒരുവൻ സ്വയം വിലയുള്ളവനായി കരുതുന്നുവെങ്കിൽ അയാൾ സദാ സ്വയം ജാഗ്രതയോടെ നിരീക്ഷിക്കട്ടെ. ശരിക്കു മേഞ്ഞിട്ടില്ലാത്ത ഒരു വീടിന്റെ മേൽക്കൂര ഭേദിച്ച് വെള്ളം കടന്നു വരുന്നതുപോലെ, മനനശീലമില്ലാത്ത ഒരു മനസ്സിനെ ഭേദിച്ച് വികാരങ്ങൾ പുറത്തു കടക്കും. ശരിക്കു മേഞ്ഞിട്ടുള്ള മേൽക്കൂര ഭേദിച്ചു വെള്ളം കടന്നുവരാത്തതുപോലെ, മനനശീലമുള്ള ഒരു മനസ്സിനെ ഭേദിച്ച് വികാരങ്ങൾ പുറത്തുകടക്കുന്നില്ല.'' ഇതിനനുസരിച്ചുതന്നെ വേദാന്തത്തിന്റെ ആഹ്വാനവും മുഴങ്ങുന്നു:

''ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത,
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത് കവയോ വദന്തി.''

എഴുന്നേല്പുവിൻ, ഉണരുവിൻ, വിശിഷ്ടന്മാരായ ആചാര്യന്മാരെ സമീപിച്ച് (ആത്മതത്ത്വത്തെ) അറിയുവിൻ, മൂർച്ചയുള്ള കത്തിയുടെ വായ്ത്തലയിൽ ചവുട്ടിനടക്കുക എത്ര വിഷമകരമാണോ അതുപോലെ ദുർഗ്ഗമമാണ് ആ (ആത്മജ്ഞാനത്തിന്റെ) മാർഗ്ഗവും എന്ന് വിദ്വാന്മാർ പറയുന്നു. (കഠോപനിഷത്ത് III–14)

ജീവിതത്തിൽ ഇതിനേക്കാൾ ഗൗരവബുദ്ധിയോടെ നിർവ്വഹിക്കേണ്ട മറ്റൊരു കൃത്യവുമില്ല. ശരിയായ മതം മതതത്ത്വങ്ങളെ ബുദ്ധികൊണ്ടനുകൂലിക്കലോ പ്രതികൂലിക്കലോ അല്ല. അതു് ഈശ്വരനെപ്പററിയ സിദ്ധാന്തങ്ങളെയോ സാമൂഹികസദാചാരങ്ങളേയോ ചർച്ചചെയ്യലല്ല. അതു് ഏതെങ്കിലും പ്രത്യേകതരം വേഷം അണിയലല്ല. അതു് ജാഗരൂകതയിൽ ഉറക്കൊണ്ടിരിക്കുന്നു; എഴുന്നേൽക്കുന്നതിലും ഉണരുന്നതിലും ഉറക്കൊണ്ടിരിക്കുന്നു, അദ്ധ്യാത്മപുരുഷന്മാരിൽനിന്നു് സത്യം ഗ്രഹിക്കുന്നതിലും ആ സത്യത്തിന്റെ വെളിച്ചത്തിൽ

അവരവരിൽ ആന്തരികമായ പരിവത്തനങ്ങ**ം** വരുത്തുന്നതിലും ഉംക്കൊണ്ടിരിക്കുന്നു. മേലു ദ്ധരിച്ച കഠോപനിഷത്പദ്യത്തിൻെറ ഭാഷ്യ ത്തിൽ ശ്രീശങ്കരാചാര്യർ പറയുന്നു: 'എഴ നേൽക്കുക' എന്ന പദത്തിന് ഈ സന്ദർഭത്തി ലെ അർത്ഥം, മറെറല്ലാ വ്യർത്ഥവ്യാപാരങ്ങ ളേയും പരിത്യജിച്ചിട്ട് ആത്മസാക്ഷാത്കാര ശ്രമത്തിൽ വ്യഗ്രനാവുക എന്നത്രേ. 'ഉണരുക' എന്ന വാക്കിൻെറ അർത്ഥം, ഏതൊരു സ്വപ്ന സമാനദൃശ്യങ്ങളുടെ പിന്നാലെ പായുന്നതി ൻെറ ഫലമായി നാം അനന്തദുഃഖങ്ങം അനുഭ വിക്കുന്നുവോ ആ ദൃശ്യങ്ങളെ ഉളവാക്കുന്ന അജ്ഞാനനിദ്രയിൽനിന്നുണരുക എന്നുമാ കുന്നു.''

എന്നാൽ എഴുനേൽക്കാനും ഉണരാനും ഉണവ്വ് തുടന്നു നിലനിത്താനും കഴിയണമെ ങ്കിൽ, സംസ്കൃതത്തിൽ 'ശുഭേച്ഛ'യെന്നു പറ യപ്പെടുന്ന സദ്ബുദ്ധി നമുക്കു പ്രഥമതഃ ഉണ്ടാ യിരിക്കണം. ഈ ശുഭോദ്ദേശലബ്ധിക്കുവേണ്ടി ഹൃദയാവേശത്തോടുകൂടിയ ഒരു പ്രാർത്ഥന വേദ ങ്ങളിലുണ്ട്. (ശുക്ലയജ്ജുർവേദം xxxiv–1–6) എന്തെന്നാൽ ശുഭോദ്ദേശനിർഭരമായ ഒരു മന സ്സിൻെറ അഭാവത്തിൽ നമുക്കു യഥാത്ഥത്തിൽ എഴുനേൽക്കാനോ ഉണരാനോ സാദ്ധ്യമല്ല തന്നെ. മനസ്സ് അനുകൂലമല്ലെങ്കിൽ ആദ്ധ്യാ ത്മികജീവിതം സംബന്ധിച്ച് കാര്യമായി ഒന്നും പ്രവർത്തിക്കാൻ നമുക്കാവില്ല. ശ്രീരാമ കൃഷ്ണൻ കൂടെക്കൂടെ പറയാറുണ്ടായിരുന്ന ഒരു പഴ മൊഴിയുടെ ആശയം ഇങ്ങനെയാണ്: ''ഒരുവന് ഈശ്വരൻേറയും ഗുരുവിൻേറയും സാധുമഹാത്മാക്കളുടേയും അനുഗ്രഹം ലഭിച്ചി രിക്കാം, എന്നാൽ സ്വന്തം മനസ്സിൻെറ അനു ഗ്രഹം ലഭിച്ചിട്ടില്ലെങ്കിൽ എല്ലാം നാശത്തിലേ കലാശിക്കൂ.'' അതിനാൽ നാം ശിവസങ്കല്പ ത്തിനുവേണ്ടി പ്രാർത്ഥിക്കണം നമുക്കുമാത്ര മായിട്ടല്ല, എല്ലാവക്കുംവേണ്ടി. മഹാത്മാ ഗാന്ധിക്കു പ്രിയംകരമായ ഭജനഗീതങ്ങളി ലൊന്നിൽ 'അല്ലയോ പ്രഭോ, എല്ലാവക്കും ശുഭോദ്ദേശം പ്രദാനം ചെയ്യാലും' എന്ന അത്ഥ വത്തായ പ്രാത്ഥന അടങ്ങിയിരിക്കുന്നു.

നമുക്കു ശുഭോദ്ദേശ്യങ്ങം ഉണ്ടോ എന്നു ള്ളതു ചില ലക്ഷണങ്ങളിൽനിന്നനുമാനി ക്കാം. ആയാസവൈമുഖ്യം, ആഡംബരതല്പ രത, അലസത, സുഖലോലുപത്വം മുതലായവ ശുഭോദ്ദേശ്യങ്ങളില്ലാത്ത മനസ്സിൻെറ ലക്ഷണ ങ്ങളാകുന്നു. ശുഭോദ്ദേശ്യങ്ങളുള്ളപ്പോ**ം** മനസ്സ് ആദ്ധ്യാത്മികസാധനക**ം** അനുഷ്ഠിക്കുന്നതിൽ തല്പരമായിരിക്കും: അത്തരം ജീവിതത്തിലെ പ്രയാസങ്ങളെ നേരിടുന്നതിൽ സന്തോഷിക്ക യും ചെയ്യുന്നു. അങ്ങനെയുള്ള ഒരു മനസ്സ് അല സവും അന്തസ്സാരവിഹീനവുമായ ജീവിതത്തെ വെറുക്കുന്നു. എന്നാൽ ശുഭോദ്ദേശ്യമാകുന്ന തീ നാളത്തിനു് ആന്തരികകാലാവസ്ഥയുടെ ബാധ യുണ്ടാകാം. ഇന്നത്തെ നല്ല ഉദ്ദേശ്യം നാളത്തേയ്ക്കു നിലനിന്നില്ലെന്നു വരാം. ഇന്നത്തെ തീവ്രത നാളത്തെ ഉദാസീനതയായി മാറിയെന്നുവരാം. അതിനാൽ ശുഭോദ്ദേശ്യമാകുന്ന തീനാളത്തെ കാത്തുസൂക്ഷിക്കാനും ഉപര്യുപരി ശക്തിപ്പെട ത്താനും നാം സദാ കരുതലുള്ളവരാകണം. അങ്ങനെയല്ലാത്തപക്ഷം, ഒരിക്കൽ എഴുനേൽ ക്കുകയും ഉണരുകയും ചെയ്തശേഷവും ആത്മവ്യാ മോഹത്താൽ അന്ധനാക്കപ്പെട്ടു് നാം വീണ്ടും ഉറക്കത്തിലാണ്ടുപോവാനിടയുണ്ട്.

ആദ്ധ്യാത്മികതയുടെ ചരിത്രത്തിൽ 'വീഴ്ച പററിയ മാലാഖമാ'രുടെ ഉദാഹരണങ്ങ**ം** ധാരാളമാണ്. ജാഗരൂകതയില്ലായ്മയുടെ ഇര കളായിത്തീന്നവരാണ് അവർ എന്നു വിചാരി ക്കണം. നാം സന്ന്യാസികളോ ഗൃഹസ്ഥാശ്ര മികളോ എന്നുള്ളതു് ഗണനാഹമല്ല; എന്തെ ന്നാൽ ജീവിതത്തിൻെറ ഈ ഓരോ ഘട്ടത്തിൽ വെച്ചും പൂണ്ണതയിലെത്താനുള്ള യത്നം നടക്കേ ണ്ടതുണ്ട്. ഏതു ഘട്ടത്തിൽ വത്തിക്കുമ്പോഴും നാം ആദശ്ശത്തെ സവ്വാത്മനാ ജാഗ്രതയോടെ മുറുകെ പിടിക്കുന്നില്ലെങ്കിൽ, പതനം സംഭവി ക്കാതെ നമ്മെ രക്ഷിക്കാൻ മററാക്കും കഴിയുന്ന തല്ല – നമ്മുടെ അധമഭാവത്തിൻെറ സ്വാധീന ശക്തി അത്ര പ്രബലമാണ്. അതിനാൽ ബൈ ബിളിലെ 'പഴയനിയമ'ത്തിൽ കാണുന്ന ഈ അനുശാസനം ശ്രദ്ധേയമാകുന്നു: ''അല്ലയോ ഇസ്രായേൽ, നീ കേട്ടാലും. നമ്മുടെ ദൈവം (എല്ലാ ലോകത്തിനും) ഏക പ്രഭുവാണ്. അതു കൊണ്ടു് നീ നിൻെറ ദൈവത്തിനെ നിൻെറ ഹൃദയംമുഴുവനെക്കൊണ്ടും നിൻെറ ബുദ്ധിമുഴു വനെക്കൊണ്ടും സ്നേഹിച്ചുകൊള്ളണം.''

ഒരുവൻ സഗുണേശ്വരൻെറ ആരാധകനായിരിക്കാം, അല്ലെങ്കിൽ നിർഗ്ഗുണനിരാകാര സത്യത്തെ തേടുന്നവനായിരിക്കാം. ഇവയിലേതായാലും ആരാധനയോ തേടലോ ''നിൻെറ ഹൃദയം മുഴുവനെക്കൊണ്ടും നിൻെറ ബുദ്ധി മുഴുവനെക്കൊണ്ടും നിൻെറ ശക്തി മുഴുവനെക്കൊണ്ടും'' നടത്തേണ്ടിയിരിക്കുന്നു. ഇതിനെയാണ് ജാഗ്രൂകതയെന്നു പറയുന്നത്. ഇതില്ലാതെ ലക്ഷ്യം പ്രാപിക്കാൻ ഒരിക്കലും സാധ്യമല്ല – ഒരുവൻ എത്ര സമർത്ഥനായാലും. ഈശ്വരൻ പൂർണ്ണം, സമഷ്ടി, അഖിലം എന്നാണല്ലോ പറയപ്പെടുന്നത്. അങ്ങനെയിരിക്കെ ആത്മസമർപ്പണം സമ്പൂർണ്ണമാകാതെ എങ്ങനെ അദ്ദേഹത്തെ പ്രാപിക്കാനൊക്കും? ജീവിതത്തിലെ ലൗകിക വസ്തുക്കളിൽനിന്നുണ്ടാകുന്ന ഭൗതികസുഖങ്ങളും ഈശ്വരനും ഒരുമിച്ച് തമ്മിൽ സമ്മേളിക്കാൻ സാധ്യമല്ല. നമ്മുടെ ഹൃദയവും ബുദ്ധിയും ശക്തിയും മുഴുവനും ഈശ്വരനു കൊടുക്കേണ്ടിയിരിക്കുന്നു. നിത്യജീവിതത്തെത്തേടൽ ഒരു തമാശയാണോ? യാദൃച്ഛികമായി ഒരുണർവ്വ് ചിലപ്പോഠം പലക്കും ഉണ്ടായേയ്ക്കാം. നിയതമല്ലാതെ വല്ലപ്പോഴും ശുഭോദ്ദേശ്യങ്ങഠം പലരുടേയും മനസ്സിൽ അങ്കുരിച്ചേയ്ക്കാം. എന്നാൽ ആദ്ധ്യാത്മികജീവിതത്തിനു വേണ്ടതു് എപ്പോഴും നിലനില്ക്കുന്ന ഒരു നിരന്തരജാഗ്രതയാണ്. ഒരിക്കൽ ഉണ്ടായ ഉണർവ്വ് മങ്ങാതെ സൂക്ഷിക്കുകയെന്നതു് അത്ര എളുപ്പമായ കാര്യമല്ല. ദൃഢനിശ്ചയത്തോടെ അഭംഗുരം പോററിപ്പോരുന്നതും അനുദിനം ശക്തിപ്പെട്ടുവരുന്നതുമായ, പക്വതയാർന്ന ശുഭോദ്ദേശ്യത്തിൽ അടിയുറച്ച വിശ്വാസത്തോടുകൂടിയ ധീരയത്നം അതിനാവശ്യമാണ്.

മാതൃദേവി ദക്ഷിണേശ്വരത്തു വസിച്ചിരുന്ന കാലത്തു് പതിവായി വെളുപ്പിനു മൂന്നുമണിയ്ക്കു് എഴുന്നേൽക്കുകയും ഗംഗാസ്നാനം കഴിച്ച് ജപധ്യാനങ്ങളിൽ ഏർപ്പെടുകയും ചെയ്തിരുന്നു. ഒരു ദിവസം ശരീരാസ്വാസ്ഥ്യം നിമിത്തം എഴുന്നേൽക്കാനും ധ്യാനിക്കാനും അമാന്തിച്ചു. ഇതേത്തുടർന്നു് കുറെ ദിവസങ്ങളിലേയ്ക്കു് എഴുന്നേൽക്കാനും ധ്യാനിക്കാനും, വിശേഷിച്ച് അസുഖമൊന്നുമുണ്ടായിരുന്നില്ലെങ്കിലും, കൂടുതൽ കൂടുതൽ വൈകിപ്പോകുന്നതായി ദേവിയ്ക്കനുഭവപ്പെട്ടു. ഒരു ദിവസത്തെ ചെറിയ അസുഖത്തെ ഒരൊഴികഴിവും ന്യായീകരണവുമാക്കിക്കൊണ്ടു് തന്നിൽ അലസത വളർത്തി 'മനസ്സ്' തന്നെ വഞ്ചിക്കുകയാണെന്നു് അമ്മ വിളംബംവിനാ മനസ്സിലാക്കി. ഏതൊരു ഉൽകൃഷ്ടകർമ്മത്തിനും കറയററ അർപ്പണമനോഭാവവും ദൃഢനിശ്ചയവും ആവശ്യമാണെന്നറിയാമായിരുന്ന ശാരദാദേവി പിന്നീടു ജാഗ്രത പുനരവലംബിച്ചു. പവിത്രതാസ്വരൂപിണി തന്നെയായിരുന്ന മാതൃദേവി. അവരുടെ മനസ്സുപോലും അവരെ ഏതാനും ദിവസത്തേയ്ക്കു വഞ്ചിക്കാനിടയായെങ്കിൽ സാധാരണക്കാരായ നാം എന്തുമാത്രം വഞ്ചന നമ്മുടെ മനസ്സുകളിൽനിന്നു പ്രതീക്ഷിക്കണം!

ശുദ്ധീകരിക്കപ്പെടാത്ത മനസ്സ് തീർച്ചയായും നമ്മെ കുഴപ്പത്തിലാക്കാൻ പോരുന്ന ഒന്നാണ്. മനുഷ്യനിലെ ഉന്നതഭാവത്തിൻെറ ശ്രമങ്ങളെ സർവ്വദാ അട്ടിമറിക്കാനുദ്യമിച്ചുകൊണ്ടിരിക്കുന്ന, അവനിലെ അധമഭാവത്തിൻെറ ഏജൻറായി പ്രവർത്തിക്കുന്ന അതു്. ഈ നിലയിൽ അതിനു് നമ്മെ വഞ്ചിക്കാനുള്ള അനേകതരം ചെപ്പടിവിദ്യകഠം വശമുണ്ടു്. ഈശ്വരഭക്തി നടിച്ചുകൊണ്ടുപോലും അതു നമ്മെ പതിയിരുന്നു കുരുക്കിൽ ചാടിക്കും. അതിൻെറ അട്ടിമറി ലക്ഷ്യം സഫലമാക്കാൻവേണ്ടി ചിലപ്പോഠം അതു നമ്മെ മധുരവാക്കുകഠംകൊണ്ടു പ്രീണിപ്പിക്കാൻ നോക്കും, ചിലപ്പോഠം വാഴ്ത്തിസ്തുതിക്കും, ചിലപ്പോഠം ഭീഷണിപ്പെടുത്തും. ഇനി മററു ചിലപ്പോഠം അതു നമ്മിലെ ഉന്നതഭാവത്തിനു് അകമ്പടി സേവിച്ചുകൊണ്ടു് ഒപ്പം ബഹുദൂരം സഞ്ചരിക്കുകപോലും ചെയ്യും; എന്നിട്ട് വിചാരിക്കാത്ത ഒരു നിമിഷത്തിൽ (അതായതു് ജാഗ്രൂകത മങ്ങുന്ന വേളയിൽ) അതു നമ്മെ അതിൻെറ കെണിയിൽ വീഴ്ത്തുകയും ചെയ്യും. നാം അതിനെക്കുറിച്ചു ബോധവാന്മാരായിത്തീരുമ്പോഴേക്കും വലിയ പരുക്കുകഠം പററാതെ അതിൽനിന്നു രക്ഷപ്പെടാനുള്ള സമയം വൈകിപ്പോയെന്നും അറിയാറാകും.

ജാഗ്രൂകതയുടെ ഏററവും വിഷമകരമായ കൃത്യങ്ങളിലൊന്നാണിതു് – ഈ ആഭ്യന്തരശത്രുവിൻെറ(അവിശുദ്ധമനസ്സിൻെറ) വേലത്തരങ്ങളെ പരാജയപ്പെടുത്തുകയെന്നതു്. നമ്മുടെ അജാഗ്രതാവസ്ഥയിൽ നമ്മെ കുഴിയിൽ ചാടിക്കാൻ അവിശുദ്ധമനസ്സ് സദാ ഉററുനോക്കിക്കൊണ്ടിരിക്കുന്നതിനാൽ, നാമും എപ്പോഴും തത്തുല്യം

ആ മനസ്സിനെ സൂക്ഷിക്കേണ്ടിയിരിക്കുന്നു. ഉറക്കത്തിൽപ്പോലും നാം നമ്മുടെ മനസ്സിനെ സൂക്ഷിക്കണം. 'ഞാൻ ഉറങ്ങുന്നു, പക്ഷേ എൻെറ ഹൃദയം ഉണർന്നിരിക്കുന്നു' എന്നു് യോഗി പറയുന്നു. ഹിന്ദുമതത്തിൻെറ സാങ്കേതികഭാഷയിൽ 'യോഗനിദ്ര' എന്നു പറയുന്നതിതാണു് – ഒരു സാധാരണമനുഷ്യൻെറ താമസികനിദ്രയിൽനിന്നു പാടേ വ്യത്യസ്തമായ ഒന്നു്. നമ്മുടെ ഉന്നതഭാവത്തോടു് സ്വമേധയാ സഹകരിക്കുന്ന, അതിൻെറ ബന്ധുവും ആജ്ഞാവാഹകനുമായി മാററത്തക്കവിധം അവിശുദ്ധമനസ്സിനു ശിക്ഷണം നൽകുകയെന്ന ഉന്നത്തോടെയായിരിക്കണം നാം അതിൻെറ മേൽ ജാഗ്രത പാലിക്കേണ്ടതു്. എന്തെന്നാൽ ആത്മീയജീവിതത്തിൽ നാം കൈവരിക്കാനുദ്ദേശിക്കുന്ന ഏതു നേട്ടവും പവിത്രീകൃതമനസ്സിൻെറ സഹായത്തോടെയാണു് നേടേണ്ടതു്. വാസ്തവത്തിൽ ആത്മീയജീവിതത്തിലെ പ്രധാനലക്ഷ്യം ഈ മനഃശുദ്ധീകരണമല്ലാതെ മറെറാന്നുമല്ല. മനസ്സു് സമ്പൂർണ്ണം പവിത്രമാകുന്നതോടെ നിത്യജീവിതത്തിലേക്കുള്ള പ്രവേശനം അനായാസേന സംഭവിക്കുന്നു.

പാപം ചെയ്യാനുള്ള വാസന പാപമല്ലെന്നും എന്നാൽ സ്വന്തം പാപകൃത്യങ്ങൾക്കു സമ്മതം നൽകലാണു് പാപമെന്നും പ്രസിദ്ധ ജർമ്മൻചിന്തകനായ മാസ്റ്റർ എഖാർട്ടു് പറയുന്നു. ഈ സാർവ്വജനീനപ്രശ്നത്തെ അധികരിച്ചു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു, മനോഭാവത്തിൻെറ മണിയറയിൽ മോഷണം നടക്കാൻ പാടില്ലെന്നു് – അതായതു്, വാകൊണ്ടു പറയുന്നതും മനസ്സിലുള്ളതും തമ്മിൽ വൈജാത്യം ഉണ്ടായിരിക്കാൻ പാടില്ല. ശ്രീരാമകൃഷ്ണൻെറ അരുളപ്പാടനുസരിച്ചു് വിചാരവും പ്രവൃത്തിയും തമ്മിൽ സമ്പൂർണ്ണ പൊരുത്തമില്ലാതെ മനുഷ്യനിലെ പാപപ്രവണത ഉന്മൂലനം ചെയ്യാൻ സാധ്യമല്ല. ഈ പ്രവണതയും സമ്മതം നൽകലും രണ്ടും മനസ്സിൽനിന്നാണു് വരുന്നതു്. അങ്ങനെയിരിക്കെ, പാപത്തിനു സമ്മതമരുളാനുള്ള ആ പ്രവണതസ്സുതന്നെ അററുതിവരുത്താതെ പാപകർമ്മങ്ങളിലേപ്പെടാതിരിക്കാൻ നമുക്കെങ്ങനെ കഴിയും ?

ഇവിടെയാണു് ജാഗരൂകതയിലെ പ്രവർത്തനങ്ങൾക്കു സ്ഥാനമുള്ളതു്. ജാഗരൂകതയെന്നാൽ മുകളിലെ നിരീക്ഷണമാളികയിൽനിന്നുള്ള നോട്ടം മാത്രമല്ല; അതു് താഴെ, തറയിലുള്ള ഒരു പ്രവർത്തനരംഗവും കൂടിയാണു്. മനസ്സിൻെറ അധമഭാഗത്തിനു് നമ്മെ ദ്രോഹിക്കാനുള്ള പല വേലത്തരങ്ങളും അറിയാം. അതിനെ കീഴ്പ്പെടുത്താൻ കൂടിയതരം കൌശലവും കരുത്തും നമുക്കാവശ്യമാണു്. ശുഭോദ്ദേശ്യങ്ങൾ വളർത്താൻ നമുക്കു സഹായകമായി ഭവിച്ച മനസ്സിൻെറ ആ അംശത്തെ തുടർച്ചയായ തത്ത്വോപദേശംവഴി നമ്മുടെ കരുത്തുററ ഹിതാനുവർത്തിയാക്കണം. അപ്പോൾ മനസ്സിൻെറ ആ അംശം, നമ്മുടെ കഴുത്തുമുറിക്കാൻ തുടങ്ങുന്ന വേളയിലും പാപത്തിനു സമ്മതം നിഷേധിക്കും. അങ്ങനെ, മനസ്സു് രണ്ടായി പിരിഞ്ഞു ദുർബലമായിരിക്കുമ്പോഴും ആത്മാർത്ഥമായ ആത്മീയസാധനകളനുഷ്ഠിച്ചു് ഇന്ദ്രിയങ്ങൾക്കു ചീർത്ത സംസ്കാരാർജ്ജനത്തിനുള്ള വഴിയടച്ചും ക്രമേണ അധമമനസ്സിനെ ജയിക്കാം. അപ്പോൾ മുഴുവൻ മനസ്സും പാപത്തിനു സമ്മതം നിഷേധിക്കും. മററുവിധത്തിൽ പറഞ്ഞാൽ, ശുദ്ധീകരിക്കപ്പെട്ടതിൻെറ ഫലമായി അതു പൂർണ്ണമായും ഉന്നതഭാവത്തിൻെറ മിത്രമായിത്തീരും.

ഇതു സാധിച്ചു കഴിയുന്നതോടെ നാം നിത്യജീവിതത്തിൻെറ ഗോപുരംവരെ എത്തുകയായി. ആ നിത്യജീവിതമാകട്ടെ, പിന്നീടു്, ഹിന്ദുമതത്തിൽ പ്രസിദ്ധമായ നാലു യോഗങ്ങളിലേതിലും കൂടി പ്രാപ്യവുമാണു്. കഠോപനിഷത്തു പറയുന്നതുപോലെ, മൂർച്ചയുള്ള കത്തിയുടെ വായ്ത്തലയിൽ ചവുട്ടി നടക്കുന്നതു ദുർഗ്ഗമമാണു് ആത്മജ്ഞാനത്തിൻെറ മാർഗ്ഗം. നിത്യജീവിതത്തിലേയ്ക്കു നയിക്കുന്ന പാത കത്തിയുടെ വായ്ത്തലയേക്കാൾ ഒട്ടും സുഖകരമല്ല. എന്നാൽ സമ്പൂർണ്ണ ജാഗ്രതയുണ്ടെങ്കിൽ ഏററവും ദുഷ്കരമായ ഈ യാത്രപോലും വിജയപൂർവ്വം നിർവ്വഹിക്കാൻ കഴിയും. മനുഷ്യർ പല രാജ്യങ്ങളിലും ശതാബ്ദങ്ങളിലൂടെ അതിനു ദൃഷ്ടാന്തങ്ങളരുളിയിട്ടുണ്ടു്. അതിനാൽ നമുക്കും അതു സാധിക്കാതെ വരാൻ കാരണമില്ല.

ജാഗരൂകത അതിൻെറ പ്രാഥമിക പാഠങ്ങളിലൊഴികെ, എല്ലാ യോഗമാർഗ്ഗങ്ങളിലും ഒരേ രീതിയിലല്ല പരിശീലിക്കപ്പെടുന്നതെന്നു് അറിഞ്ഞിരിക്കേണ്ടതാകുന്നു.

ആയുഷ്കാലമത്രയും നാമെന്താണു ചെയ്യാറുള്ളതു്? അടിസ്ഥാനമില്ലാത്ത പ്രത്യാശയുടേയോ ഭീതിയുടെയോ ഫലമായി നാം ഒന്നുകിൽ വസ്തുക്കളുടെ പിന്നാലെ ഓടുന്നു, അല്ലെങ്കിൽ അവയിൽനിന്നു തിരിഞ്ഞോടുന്നു. ഇതുതന്നെ ജീവിതത്തിലെ സർവ്വദുഃഖങ്ങൾക്കും ക്ലേശങ്ങൾക്കും നിദാനവും. ദുഃഖങ്ങളുടെ മൂലകാരണം ആത്മാവിന്റെ ശരിയായ സ്വരൂപം അറിയായ്കയാണു്. മായാജന്യമായ മോഹം നിമിത്തം ആത്മാവിനെ നാമരൂപാദി അനാത്മവസ്തുക്കളുമായി നാം ബന്ധിപ്പിക്കുന്നു. അജ്ഞാനം ഹേതുവായി നാം ആത്മാവിനെ കർത്താവായും ഭോക്താവായും വിചാരിക്കുന്നു. നിത്യസ്വതന്ത്രനും സ്വയംപൂർണ്ണനും യാതൊന്നിന്റേയും ആവശ്യമില്ലാത്തവനും ദുഃഖങ്ങൾക്കെല്ലാം അതീതനും ആയ ആത്മാവിനെപ്പററിയ ഇത്തരം തെററായ ബോധമത്രേ നമ്മുടെ ദുരിതങ്ങളുടെയെല്ലാം ഉറവിടം. അതിനാൽ അനാത്മവസ്തുക്കളിൽനിന്നു് ആത്മാവിനെ ജാഗ്രത പാലിച്ചു വേർതിരിക്കയും ആത്മാവിൽത്തന്നെ നിലയുറപ്പിക്കയും ആണു് നമുക്കു നിർവ്വഹിക്കാനുള്ള കൃത്യം. പക്ഷേ, വളരെ കാലപ്പഴക്കമുള്ള ഈ അജ്ഞാനശീലത്തെ തച്ചുടയ്ക്കുക അത്ര എളുപ്പമല്ല. ആത്മാവും അനാത്മാവും തമ്മിൽ വിവേചനം ജാഗരൂകതയോടെ ശീലിക്കയും ആത്മാവിൽമാത്രം ചിന്ത(ധ്യാനം) ഉറപ്പിക്കയും ചെയ്താണു് ഇതു സാധിക്കേണ്ടതു്. ജ്ഞാനയോഗസാധനാമാർഗ്ഗത്തിൽ അനുവർത്തിക്കപ്പെടേണ്ട ജാഗരൂകത ഇപ്രകാരമാണു്.

ഈശ്വരന്റെ ഒരു വ്യക്തിഭാവത്തിൽ പ്രേമം അർപ്പിച്ച ഒരു ആത്മാർത്ഥഭക്തൻ ആ ഈശ്വരഭാവത്തിന്റെ സാക്ഷാദ്ദർശനത്തിലല്ലാതെ മറെറാന്നിലും തല്പരനല്ല. അത്തരം ഭക്തന്മാരുടെ ഭക്ത്യാവേശത്തേയും ഹൃദയവ്യാകുലതയേയും ധ്വനിപ്പിക്കുന്നതും അവരുടെ ഹൃദയങ്ങളിൽനിന്നു പൊട്ടിപ്പുറപ്പെട്ടതുമായ ഭക്തിഗാനങ്ങൾ എല്ലാ മതസാഹിത്യങ്ങളിലും കാണാം – പ്രത്യേകിച്ചു് ഹിന്ദുമതത്തിൽ സമൃദ്ധിയായിത്തന്നെ. നാം പ്രേമിക്കുന്ന ആളിന്റെ സമീപത്തുവർത്തിക്കാൻ ആഗ്രഹിക്കുകയെന്നതു് പ്രേമത്തിന്റെ സ്വഭാവമാകുന്നു. പ്രേമഭാജനത്തെ കാണാനും കേൾക്കാനും ആലിംഗനം ചെയ്യാനും നാം ആഗ്രഹിക്കുന്നു. ഭക്തൻ ഈശ്വരനുമായി നാനാപ്രകാരത്തിൽ ഐക്യം പ്രാപിക്കാനാഗ്രഹിക്കുന്നു. തന്റെ ശരീരത്തിനു വെളിയിൽ മാത്രമല്ല, ഉള്ളിലും അദ്ദേഹത്തെ കാണാൻ അവൻ ആഗ്രഹിക്കുന്നു. അതിനാൽ അവൻ ഈശ്വരരൂപം ധ്യാനിക്കുന്നു. ലോകത്തിലെ വിവിധ കാഴ്ചകളെക്കൊണ്ടു് തന്റെ കണ്ണുകളെ ക്ഷീണിപ്പിക്കാൻ അവൻ ഇഷ്ടപ്പെടുന്നില്ല. നാഥന്റെ ദർശനംവഴി അവയെ ധന്യമാക്കാൻ മാത്രമാണു് അവൻ അഭിലഷിക്കുന്നതു്. പക്ഷേ, നാഥനെവിടെ? ഭക്തൻ അദ്ദേഹത്തിന്റെ ദർശനത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു, കണ്ണീരൊഴുക്കുന്നു, അദ്ദേഹത്തെ നാമങ്ങൾചൊല്ലി വ്യാകുലതയോടെ നിരന്തരം വിളിക്കുന്നു, സ്തോത്രഗീതങ്ങൾ പാടി സ്തുതിക്കുന്നു – ഇതെല്ലാം അദ്ദേഹം കേൾക്കുന്നുണ്ടെന്ന ഉറപ്പായ വിശ്വാസത്തോടെതന്നെ. കൂടാതെ അവൻ സ്വനാഥന്റെ വിഗ്രഹത്തിനു മുമ്പിൽ പൂജാദി ആരാധനക്രിയകൾ നടത്തുന്നു, തനിക്കു കിട്ടുന്ന വസ്തുക്കളിൽ ഏററവും നല്ലവയെ ഈശ്വരന്റെ നാമധേയത്തിൽ അർപ്പിക്കുന്നു – അവയെല്ലാം അദ്ദേഹം സ്വീകരിക്കുന്നുണ്ടെന്ന വിശ്വാസത്തോടെ. ഇങ്ങനെയുള്ള അനുഷ്ഠാനങ്ങളിലെ ജാഗ്രത്തായ ശ്രദ്ധവഴിക്കാണു് ഭക്തിയോഗത്തിൽ ജാഗരൂകത പുലർത്തുന്നതു്.

നാം ചെയ്യുന്ന ഓരോ കർമ്മവും അതാതിന്റെ ഫലം ഉളവാക്കുന്നു – നമുക്കു് അനുഭവിക്കാതെ ഒഴിയാൻ നിർവ്വാഹമില്ലാത്ത കർമ്മഫലം. ഈ കർമ്മഫലങ്ങൾ ഈ ജന്മത്തു് അനുഭവിച്ചുതീർക്കാനൊക്കുന്നില്ലെങ്കിൽ, കർമ്മനിയമമനുസരിച്ചു്, അവ അനുഭവിക്കാനായി നാം വീണ്ടും ജനിക്കണം. വീണ്ടും ജനിക്കുമ്പോൾ നല്ലതും ചീത്തയുമായ പുതിയ കർമ്മങ്ങൾവഴി നാം പുതിയ കർമ്മഫലങ്ങളെ ഉളവാക്കുന്നു. അവ അനുഭവിക്കാനായി നാം പിന്നെയും ജനിക്കുന്നു. ഈ പ്രക്രിയ ഇങ്ങനെ അന്തമില്ലാതെ തുടരാനിടയുണ്ടു്. ഇപ്രകാരമാണു് ആത്മാവിന്റെ ബന്ധനത്തെ കർമ്മയോഗം ചിത്രീകരിക്കുന്നതു്. കർമ്മങ്ങളുടെ ഈ ശൃംഖലയെ എവിടെ വെച്ചെങ്കിലും മുറിക്കാതെ ആത്മാവിനു മോചനം സാധ്യമല്ല. ഈ ചങ്ങലക്കണ്ണികൾ മുറിക്കാൻ അടിസ്ഥാനപരമായി രണ്ടുപായങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു–ഒന്നു് സ്വരൂപനായ ഈശ്വരനിൽ വിശ്വസിക്കുന്ന കർമ്മയോഗിക്കു വേണ്ടിയുള്ളതും മറേറതു് ബ്രഹ്മജ്ഞാനത്തെ തേടുന്ന കർമ്മയോഗിയെ ഉദ്ദേശിച്ചുള്ളതും. ആദ്യത്തെ ഇനത്തിൽ പെട്ടയാൾ എല്ലാ കർമ്മവും ആരാധനയായി നടത്തുന്നു. താൻ ഈശ്വരന്റെ കയ്യിലെ ഉപകരണം മാത്രമാണെന്നു്

അയാാം കരുതുന്നു; കർമ്മങ്ങളുടെ ഫലം മുഴുവൻ പൂർണ്ണമനസ്സാലേ ഈശ്വരനു സമർപ്പിക്കയും ചെയ്യുന്നു. ഈ വഴിക്ക് കർമ്മഫലങ്ങൾ അനുഭവിക്കേണ്ട ആവശ്യത്തിൽനിന്ന് അയാൾ ഒഴിവാക്കപ്പെടുകയും അങ്ങനെ കർമ്മച്ചങ്ങലയെ പൊട്ടിക്കയും ചെയ്യുന്നു.

ബ്രഹ്മജ്ഞാനത്തെ തേടുന്ന ആൾക്ക്, ആത്മാവ് ഒരിക്കലും കർമ്മം ചെയ്യുന്നില്ല എന്ന വസ്തുതയുടെ നിരന്തരസ്മരണയുണ്ടായിരിക്കണം. അത് എല്ലാ കർമ്മങ്ങളുടേയും സാക്ഷിമാത്രം. ഗുണങ്ങൾ (സത്വരജസ്തമസ്സുകൾ) ആണ് യഥാർത്ഥത്തിൽ കർമ്മങ്ങൾ ചെയ്യുന്നതു്. ഗുണങ്ങളാകട്ടെ, നമ്മുടെ ശരീരം, മനസ്സ്, അഹംബുദ്ധി ആദിയായി ജഗത്തിലുള്ള സകല അനാത്മവസ്തുക്കളുടേയും ഊടും പാവുമായി വർത്തിക്കയും ചെയ്യുന്നു. ക്ലേശകരമായ പോരാട്ടത്തിന്റെ ഫലമായി സാധകൻ ഈ സമ്യഗ്ജ്ഞാനത്തിൽ പ്രതിഷ്ഠിതനാവുകയും തന്റെ ആത്മാവിനെ സാക്ഷിയായി പരമാർത്ഥത്വേന അറിയുകയും ചെയ്യുമ്പോൾ അയാൾ കർമ്മബന്ധത്തിൽനിന്നു വിമുക്തനാവുന്നു. ഇപ്പറഞ്ഞ രണ്ടു സമീപനരീതികളിൽ ഏതു കൈയ്ക്കൊണ്ടാലും, മനോഭാവത്തിനു ലേശമാത്രവൈകല്യംപോലും ഭവിക്കാതിരിക്കാനും ഹൃദയത്തിൽ തസ്കരവൃത്തി നടക്കാതിരിക്കാനും, രണ്ടിലും നിരന്തരജാഗ്രതായുക്തമായ ശ്രദ്ധ ആവശ്യമാണ്. കർമ്മയോഗത്തിൽ ജാഗരൂകത പാലിക്കപ്പെടേണ്ടതു് ഈ വിധത്തിലാകുന്നു.

ആത്മാവു നമ്മുടെ ഉള്ളിലുണ്ടെങ്കിൽ നാം അതിനെ കാണുന്നില്ലാത്തതെന്തുകൊണ്ട്? ചിത്തത്തിലെ വൃത്തികൾ നിമിത്തമാണ് നാം അതിനെ കാണാത്തതു്. ഉപരിതലം അലയടിച്ച് ഇളകിക്കൊണ്ടിരിക്കുന്ന ഒരു തടാകത്തിന്റെ കഥയെടുക്കുക; അലകളില്ലാത്തപ്പോൾ പ്രസന്നമായ ജലത്തിൽക്കൂടി നമുക്കു തടാകത്തിന്റെ അടിത്തട്ടു കാണാം. അതുപോലെ മനസ്സിലെ അലകളെയും ഒതുക്കാൻ നമുക്കു കഴിഞ്ഞാൽ അതിന്റെ അധിഷ്ഠാനമായ ആത്മാവിനെ കാണാൻ സാധിക്കും. യോഗശാസ്ത്രത്തിന്റെ ഉപജ്ഞാതാവായ പതഞ്ജലിമഹർഷിയുടെ മതമനുസരിച്ച് മനസ്സിലെ അലകൾക്കു (ചിത്തത്തിന്റെ വൃത്തികൾക്കു) നിദാനം നമ്മുടെ ഒടുങ്ങാത്ത തൃഷ്ണകളാണ്—അതായതു് ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങളോടുള്ള ആകർഷണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളോടു ബന്ധിക്കുന്ന കണ്ണിയത്രേ മനസ്സ്. അതിനാൽ, യോഗത്തിനു പൂർണ്ണമായ ചിത്തവൃത്തിനിരോധമെന്ന ലക്ഷണം അദ്ദേഹം കല്പിച്ചു. എന്നാൽ സദാ പ്രക്ഷുബ്ധാവസ്ഥയിലിരിക്കുന്ന ഈ ചിത്തതരംഗങ്ങളെ എങ്ങനെ ഒതുക്കാം? കള്ളു കുടിച്ചശേഷം തേളു കുത്തുകയും ഭൂതം ആവേശിക്കയും ചെയ്ത പ്രകൃത്യാ ചപലനായ കരങ്ങിനോടാണല്ലോ മനസ്സിനെ കവികൾ ഉപമിച്ചിരിക്കുന്നതു്.

മനസ്സിന്റെ തരംഗങ്ങളെ ഇല്ലാതാക്കാനുള്ള ഏകമാർഗ്ഗം ഇന്ദ്രിയങ്ങളെ ഇന്ദ്രിയാർത്ഥങ്ങളുമായി ബന്ധിക്കുന്ന കണ്ണിയെന്ന നിലയ്ക്കുള്ള അതിന്റെ പ്രവർത്തനത്തെ തടയുകയാണ്. ഭോഗങ്ങൾ അനുഭവിക്കാനുള്ള എല്ലാ ആഗ്രഹവും പരിത്യജിക്കാതെ ഇതൊരിക്കലും സാധ്യവുമല്ല. ബോധമനസ്സിലെ തൃഷ്ണകളെ നിരോധിക്കാൻ താൽക്കാലികമായി നമുക്കു സാധിച്ചെന്നിരുന്നാലും, ഒരു തരത്തിലും പിടിതരാത്ത, നിഗൂഢവൃത്തമായ ഉപബോധമനസ്സിനെ മെരുക്കുന്ന പ്രശ്നം പിന്നെയും അവശേഷിക്കുന്നുവെന്നും എല്ലാ തൃഷ്ണാബീജങ്ങളുടേയും നഴ്സറി ഈ ഉപബോധമനസ്സാണെന്നും ഓർമ്മിക്കുക. എത്രയോ കൂടുതൽ ദുഷ്കരമായിരിക്കണം ഈ വേല! എങ്കിലും ഈ വിധത്തിലെല്ലാമാണ് രാജയോഗി ജാഗരൂകത പ്രാവർത്തികമാക്കേണ്ടതു്.

എല്ലാത്തരം ആത്മീയസാധനകളുടേയും വിജയരഹസ്യം ജാഗരൂകതയാണ്. അതിന്റെ അഭംഗുരപാലനം നമ്മെ നിത്യജീവിതത്തിലെത്തിക്കും. ജാഗരൂകതാപരിശീലനം തുടരെ നടത്തുന്ന ഒരുവന്റെ ജാഗരൂകത, അയാൾ അതിന്റെ മൂർത്തിമദ്ഭാവംതന്നെയോ എന്നു തോന്നുമാറ് അത്ര ബലിഷ്ഠമായിത്തീരുന്ന ഒരു കാലം വരും. പിന്നീടതു നിലനിർത്താൻ ബോധപൂർവ്വമായ ശ്രമം വേണ്ട. ഇരുട്ടത്തു നടക്കാൻ നമുക്ക് വെളിച്ചം ആവശ്യമാണ്. എന്നാൽ നാംതന്നെ ഒരു പന്തമായിത്തീർന്നെങ്കിൽ പിന്നെ മറ്റൊരു പന്തത്തിന്റെ ആവശ്യമില്ല. ഇതാണ് ജാഗരൂകതയുടെ ആവശ്യത്തെ അതിക്രമിച്ച അവസ്ഥ. നിത്യജീവിതത്തിന്റെ അനുഭൂതിയിലേയ്ക്കു നയിക്കുന്നതു് ഈ ജാഗരൂകതതന്നെ — എന്നും പൂർവ്വാധികമായ ജാഗരൂകത.

[പ്രബുദ്ധഭാരതത്തിൽനിന്നു വിവർത്തനം : സി. ജി. നാരായണ പിള്ള]

# രാമനും രാവണനും

പി. ആർ. നായർ

ലോകത്തിലെ നിർഭാഗ്യകരമായ അനുഭവങ്ങളിലൊന്നാണ് യുദ്ധം. സമരസന്നാഹം മനുഷ്യസ്വഭാവത്തിന്റെ പ്രത്യേകതയാണെന്നുപോലും തോന്നാറുണ്ട്. പുരാണേതിഹാസങ്ങളിൽ ഒട്ടുമുക്കാലും ദേവാസുരസംഘർഷത്തിന്റെ കഥകളാണ്. എല്ലാ യുദ്ധങ്ങളും ദേവന്മാരും അസുരന്മാരും തമ്മിൽത്തന്നെ. എന്താണിതിന്റെ അർത്ഥം?

മനുഷ്യനിൽ ദേവത്വവും അസുരത്വവുമുണ്ട്. ''സമാധാനപരമായ സഹവർത്തിത്വ''മാണ് ദേവന്റെ ലക്ഷണം. മറിച്ചുള്ളതു് അസുരലക്ഷണവും. അന്യന്റെ ഉത്കർഷത്തിൽ കണ്ണുകടിക്കുക, സ്വസുഖത്തിനുവേണ്ടി അന്യനെ ആക്രമിക്കുക മുതലായ വാസനകളാണ് ആസുരീവൃത്തികൾ. അവനവന്റെ പൗരുഷവും ശക്തിയും അന്യൂനമാണെന്നു തോന്നിക്കഴിഞ്ഞാൽ ആക്കും അപ്പുറം ചിന്തിക്കാനുണ്ടാവില്ല. ഇതിനു് അഹന്തയെന്നാണല്ലോ പേരു്. അതിന്റെ മൂർത്തിമദ്ഭാവമാണ് രാമായണത്തിലെ രാവണൻ. സുന്ദരകാണ്ഡത്തിൽ വാല്മീകിതന്നെ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ടു്.

ആധ്യാത്മികമായി ഉത്കർഷം നേടിയവർക്കും അഹന്ത ആപത്കരമായി വളർന്നാലുണ്ടാകുന്ന അപകർഷം ചെറുതല്ല. രാവണൻ ആരായിരുന്നു? പുലസ്ത്യന്റെ പേരക്കിടാവ്. പുലസ്ത്യനോ? ബ്രഹ്മാവിന്റെ പുത്രൻ. സൃഷ്ടികർത്താവിന്റെ പ്രപൗത്രനായ രാവണൻ ബ്രാഹ്മണനാണെന്ന് ഇനിപ്പറയേണ്ടതില്ല. പോരെങ്കിൽ അവിച്ഛിന്നമായ തപസ്സും സ്വാധ്യായവും വഴി ആത്മബോധത്തിന്റെ അടുത്തുവരെ ചെന്നെത്തിയ മഹാൻ. ത്രിമൂർത്തികളിൽ രണ്ടുപേരെ (ശിവനെയും ബ്രഹ്മാവിനെയും) തപസ്സുകൊണ്ടു പ്രത്യക്ഷമാക്കി വരങ്ങൾ നേടിയ ആൾ. അദ്ദേഹം ദേവ-യക്ഷ-ഗന്ധർവ-കിന്നരാദികളാൽ അവധ്യനെന്നുള്ള നിലയോളമെത്തിയിരിക്കുന്നു. തന്റെ സമസൃഷ്ടങ്ങളായ മനുഷ്യരിൽ തരിമ്പുപോലും ദയയോ വിശ്വാസമോ രാവണനില്ല. മനുഷ്യവർഗ്ഗം തനിക്കു പുല്ലാണെന്നുള്ള ഭാവത്തിലാണ് അയാൾ വിചിത്രമായ വരം ബ്രഹ്മാവിനോടു ചോദിച്ചതു്, മനുഷ്യരല്ലാതെ ആരും തന്നെ കൊല്ലരുതെന്നു്. അനുയായികളോടുള്ള അവജ്ഞയാണല്ലോ ഇതിൽ തെളിഞ്ഞുകാണുന്നതു്.

ഒരു സമൃദ്ധമായ രാജ്യത്തിന്റെ അധിപനാണ് രാവണൻ. തന്റെ ആജ്ഞകളെ ധിക്കരിക്കാൻ എറുമ്പുപോലുമില്ലെന്നു പറയത്തക്കവിധം ജനതയെ സമ്മർദ്ദതന്ത്രത്തിലാക്കിയ ആളാണ്. ആക്രമണസന്നദ്ധമായ ഒരു മഹാസൈന്യം എപ്പോഴും വരുതിയിലുണ്ട്. ആയിരം ആന, പതിനായിരം തേരു്, ഇരുപതിനായിരം കുതിര, അൻപതിനായിരം കാലാൾ ഇത്രയും സുസജ്ജമാണ്. (യുദ്ധ - 38 . 16) ഇതൊരു ചെറിയ സന്നാഹമല്ല. ലോകം രാവണന്റെ കൊടിക്കീഴിലമർന്നു. എതിർത്തവരെയെല്ലാം കീഴടക്കുകയോ വധിക്കുകയോ ചെയ്തു, ആ ചക്രവർത്തി. ഇങ്ങനെ തനിക്കെതിരായി ആരുമില്ലെന്നു വന്നപ്പോൾ എന്തും ചെയ്യുകളയാമെന്ന തന്റേടമായി. അന്നുമുതലാണ് രാവണൻ സ്ത്രീലമ്പടനാകുന്നതു്. അമരവധുക്കളെ അവഹേളിക്കാനും തട്ടിക്കൊണ്ടുപോരാനും അയാളെ പ്രേരിപ്പിച്ചതു് ഈ ഉത്കടപ്രമത്തതയാണ്. സീതാപഹരണത്തിനും ഇതത്രേ മുഖ്യകാരണം.

കാമിയും ഭോഗിയുമായ മനുഷ്യൻ പൂജ്യപൂജാവ്യതിക്രമത്തിനു തയ്യാറാകുന്നു. ഋഷീശ്വരന്മാരെയും ഗുരുജനങ്ങളേയും ധിക്കരിക്കുന്നു. ഇതൊക്കെ ചെയ്യുമ്പോൾ പഴയ തപസ്വിയും ജ്ഞാനിയും വിരക്തനുമായ പൗലസ്ത്യനല്ല രാവണനെന്നോർക്കണം. നരകത്തിന്റെ വാതിലിൽ മുട്ടുന്ന അതികായനാണയാൾ.

ഭരണാധിപന്റെ ശീലം അനുയായികളിൽ പകരും. അവർ യജമാനന്റെ വേഷം

വരെ അനുകരിച്ചെന്നുവരും. അന്നുമിന്നും ഇതു നിയമമാണ്. തിരുവിതാംകൂറിൽ ഒരു കാലത്ത് ''ഹൈനസ്മീശ''യ്ക്കു പ്രചാരമുണ്ടായിരുന്നു. ഒരിടയ്ക്ക് കെന്നഡിബാഗ് ഒരു ഫാഷനായി മാറിയിരുന്നു. ഇതുപോലെ രാവണനെന്ന ദിഗന്തവിക്രാന്തൻെറ കാല്പാടുകളെ പിൻതുടന്ന വരുണ്ട്. അവരെല്ലാം അസുരന്മാരാണ്. അവരെക്കണ്ടവർ ചിലരൊക്കെ നടുങ്ങി. സാമാന്യ ജനങ്ങളുടെ കത്തവ്യകമ്മങ്ങൾ മുടങ്ങി. സാധുക്കളുടെ അന്തരംഗം ധൂളിപോലെ തകർന്നു. അന്നാണ് ശ്രീരാമചന്ദ്രനായി ഭഗവാൻ അവതരിച്ചതു്.

ലോകത്തിൻെറ ഭാരം കുറയ്ക്കാൻ – ജനതയുടെ ഹൃദയഭാരം ലഘൂകരിക്കാൻ – വിഷ്ണുതന്നെ ജന്മം ധരിച്ചു. ദശരഥൻെറ അശ്വമേധവും പുത്രകാമേഷ്ടിയുമെല്ലാം ലോകത്തിൻെറ ഭദ്രതക്കുവേണ്ടി പ്രതിവിധികളാണ്. ആപത്തുകൾ വരുമ്പോഴാണല്ലോ ആശയം ശുദ്ധമാവുക. അയോദ്ധ്യാധിപൻെറ നിവേദരൂപത്തിൽ വെളിപ്പെട്ട പ്രാത്ഥനയും അഭിലാഷവുമാണ് രാമചന്ദ്രനായി പരിണമിച്ചതു്. രാവണനിഗ്രഹം മാത്രമാണ് അവതാരലക്ഷ്യമെന്നു മുൻകൂട്ടി പറഞ്ഞിരിക്കെ ന്യായ്യാന്യായ്യവിവേചനത്തിനിവിടെ പ്രസക്തിയില്ല. സ്വാത്മമില്ലാത്ത സ്വധമ്മാചരണം പാപമല്ലെന്നാണു നിയമം. പട്ടാളക്കാരൻ ശത്രുവിൻെറ വിരിമാറിനുനേരെ തോക്കു് ഒഴിച്ചില്ലെങ്കിലേ പാപമുള്ളു. അതവൻെറ സ്വധമ്മമാണ്. ലോകരക്ഷയ്ക്കുവേണ്ടി നിഗ്രഹാത്മകമായ ഒരു ജീവിതം നയിക്കാൻ ബദ്ധപരികരനായിട്ടാണ് രാമൻ അവതരിച്ചതു്. ഇനി അതിനുള്ള സാഹചയ്യങ്ങൾ ഒരുക്കുകയേ വേണ്ടു.

വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ യാഗരക്ഷയ്ക്കുവേണ്ടി കൂട്ടിക്കൊണ്ടുപോകുന്നതു മുതലാണ് അസുരനിഗ്രഹത്തിനുള്ള സന്നാഹം ആരംഭിക്കുന്നതു്. അസ്ത്രശസ്ത്രങ്ങളിൽ നൈപുണ്യം നേടിയെങ്കിലേ അന്യഥാ അവധ്യനായ രാവണനെ ജയിക്കാൻ കഴിയൂ. ഇതു് വിശ്വാമിത്രന്നു് അറിയാം. എത്രയോ മഹാത്ഭുതങ്ങൾ സൃഷ്ടിച്ച മഹർഷിക്കു് യാഗരക്ഷയിൽ പരസഹായം വേണ്ടിവന്നതു് സോദ്ദേശമാണ്. അദ്ദേഹം രാജകുമാരന്മാരെ കൂട്ടിക്കൊണ്ടുപോയി. മാരീചനും സുബാഹുവും അജയ്യവിക്രമന്മാരാണെന്നു സമ്മതിച്ചുകൊണ്ടാണല്ലോ അദ്ദേഹം രാജകുമാരന്മാരുടെ സഹായമഭ്യത്ഥിച്ചതു്. എന്നാൽ അവരെ ജയിക്കുവാൻ വിശ്വാമിത്രനു പ്രയാസമില്ലെന്നു തെളിയിക്കുന്നതാണ് പിന്നെയുള്ള സംഭവങ്ങൾ. തനിക്കറിയാവുന്ന നൂറുകൂട്ടം ദിവ്യാസ്ത്രങ്ങളിൽ ചിലതുമാത്രമേ അദ്ദേഹം രാമനു പറഞ്ഞുകൊടുത്തുള്ളു. അതങ്ങു സ്വയം പ്രയോഗിച്ചാൽ പോരേ? പോരാ എന്നാണ് ഈ പ്രവൃത്തിയിൽനിന്നു വ്യഞ്ജിക്കുന്നതു്. രാമനെ രാവണനിഗ്രഹത്തിനു തയ്യാറാക്കുകയെന്ന ഗൂഢമായ ഉദ്ദേശ്യം മഹർഷിക്കുണ്ട്. ദക്ഷപുത്രിമാരായ ജയ, സുപ്രഭ എന്നിവരിൽനിന്നും കൃശാശ്വപുത്രന്മാരിൽനിന്നും പിറന്നതത്രേ ആ ദിവ്യായുധങ്ങൾ. സാക്ഷാൽ പരമശിവനാണ് അവയെല്ലാം വിശ്വാമിത്രനെ ഏല്പിച്ചതും. (ബാല. 21. 13 – 18) ഇങ്ങനെ വിശിഷ്ടോത്പത്തിയുള്ള ആയുധങ്ങൾ എന്തായിരുന്നു? വെറും ലോഹഖണ്ഡങ്ങളാണോ? അല്ല. ഓരോന്നിനും അഭിമന്ത്രണം വേണം (അസ്ത്രം പ്രയോഗിക്കുന്നതിനു മുൻപു ചെയ്യുന്ന ധ്യാനമാണ് അഭിമന്ത്രണം.) വായവ്യം, ഗാന്ധവ്വം, ഐന്ദ്രം മുതലായ അസ്ത്രവിശേഷങ്ങൾ മന്ത്രപുരശ്ചരണംചെയ്ത് അയയ്ക്കുകയാണ് പതിവു്. ഇതൊക്കെ ഗുരുമുഖത്തുനിന്നാണ് അഭ്യസിക്കേണ്ടതും. രാമൻെറ അവതാരലക്ഷ്യം പൂത്തിയാക്കേണ്ടതിന്ന് ഈ അഭ്യാസം അവശ്യം വേണ്ടതുമാകുന്നു. ചുരുക്കത്തിൽ അയോദ്ധ്യയിൽനിന്നു് ഇറങ്ങിപ്പോന്ന രാമനെ രാവണനിഗ്രഹത്തിനു ശക്തനാക്കുകയായിരുന്നു യാഗരക്ഷയെന്ന വ്യാജേന വിശ്വാമിത്രൻ ചെയ്തതു്.

ആയിരം ആനയുടെ ശക്തിയുണ്ടായിരുന്നു താടകയ്ക്കു്. (ഹസ്തിബലം – ആനശക്തി; Horse-power–കുതിരശക്തി എന്നു പറയുന്നതുപോലെ കണക്കാക്കിയാൽമതി.) അവളെ രാമൻ ഒരമ്പുകൊണ്ടു താഴെയിട്ടു. ആരാണു താടക? സംസാരകാന്താരത്തിലെ കനത്ത ശത്രുവായ കാമംതന്നെ. അവളുടെ സഹോദരനാണ് മാരീചൻ. രാവണൻെറ ഒരകന്ന ബന്ധു. അവനെ രാമചന്ദ്രൻ മാനവാസ്ത്രംകൊണ്ടു പറപ്പിച്ചുകളഞ്ഞു! ഉടനെ കൊന്നില്ല. ഇനിയും ചിലതൊക്കെ ചെയ്യാനും ചെയ്യിക്കാനുമുണ്ടെന്നുള്ളതാണു കാരണം. സുബാഹുവിനെ വായവ്യാസ്ത്രംകൊണ്ടു വധിച്ചു. അവനെ നിഗ്രഹിച്ചില്ലെങ്കിൽ മുൻപോട്ടുള്ള ഗതി തടയും. മമതയെന്ന

വികാരമാണ് സുബാഹുവെന്ന ''കടുകയ്യൻ!'' അഹന്തയെ (മാരീചനെ) കൊല്ലാതെ വിട്ടതു് കമ്മകാണ്ഡ പ്രക്രിയ അവസാനിച്ചപോകരു തെന്നു കരുതിയാണ്. എത്ര സുന്ദരമായ അത്ഥ വാദമാണ് മഹഷീശ്വരന്മാർ ഈ കഥകളിൽ സംഗമിപ്പിച്ചിരിക്കുന്നതെന്നു് ഓത്തുനോക്കുക.

രാമനെ ശസ്ത്രാസ്ത്രശിക്ഷകൊണ്ടു് ക്രൂര മൂത്തിയാക്കിയാൽ പോരാ. അതിലേക്കാണ് വാല്മീകി കഥയുടെ ഒരംശത്തിൽ പരശുരാമനെ കൂട്ടിക്കൊണ്ടുവന്നതു്. വൈഷ്ണവതേജസ്സു മുഴ വൻ അയോദ്ധ്യാരാമനിൽ സംക്രമിപ്പിച്ച ശേഷം പരശുരാമൻ മഹേന്ദ്രാചലത്തിലേയ്ക്കു മടങ്ങിയതായിനാം വായിക്കുന്നു. പൗരുഷശക്തി പരസ്പരം കൈമാറുന്നതെങ്ങനെ? സാമാന്യ തത്വമായി സ്വീകരിക്കുമ്പോരം പ്രബുദ്ധമായ സമുദായത്തിൻെറ വൈരനിര്യാതനഭാവം പരശുരാമരൂപേണ വെളിപ്പെട്ടു് ക്ഷത്രിയരാജ നായ രാമചന്ദ്രനിൽ ഉരുപ്പിടിച്ചതായി കണ ക്കാക്കാം. മാത്രമല്ല, നിഗ്രഹവും അനുഗ്രഹവും ഒരേ നിലയിൽ രാമൻെറ ജീവിതപഥത്തെ സു ഗമമാക്കുന്നതിനു് ആവശ്യമായ ആത്മനിഷ്ഠയും തപോബലവും സ്വായത്തമാക്കുന്നുണ്ടെന്നും ഇവിടെ വ്യക്തമാകുന്നു. വനവാസകാലത്തു് നീണ്ടുനിന്ന തപശ്ചര്യയിൽനിന്നു് രാമൻ രാവ ണനെ നിഗ്രഹിക്കാൻ വേണ്ടത്ര ശക്തിനേടുക യാണെന്നും സൂരിക്കേണ്ടതുണ്ടു്.

രാവണനും നിതാന്തതപസ്വിയാണ്. കഴിവുകളത്രയും തൻേറതാക്കി വെയ്ക്കുവാനും സഹജീവികളെ നിന്ദിക്കുവാനുമുള്ള ദംഭം നശി ച്ചെന്നുള്ളതാണ് അയാളുടെ അധഃപതനത്തിനു വഴിതെളിയിച്ചതു്. തപോവീഥിയിലെ ഭ്രഷ്ട യാത്രികനെന്നു മാത്രമേ രാവണനെപ്പററി പറ യാനുള്ളു. വഴിപിഴച്ചാൽ അപകടങ്ങരം വദ്ധി ക്കുമെന്നു പറയേണ്ടതുമില്ല.

രാമരാവണന്മാർ തമ്മിലുള്ള പൂവ്പരിച യത്തിൻെറ കഥയാണ് അല്പം പരിശോധിക്കേ ണ്ടതു്. രാമൻ വളന്നതു് അങ്ങു വടക്കുള്ള അയോദ്ധ്യാപുരിയിൽ,രാവണൻെറ ആധിപത്യ മോ തെക്കുതെക്കു് ലങ്കാപുരിയിൽ. അവർ തമ്മിൽ പൂവ്വവിരോധമൊന്നുമില്ല. തമ്മിൽ ക്കാണേണ്ട സന്ദർഭവും ഉണ്ടായിട്ടില്ല, അക്കാല ത്തു് ദേശാന്തരസംബന്ധം ഇന്നത്തെപ്പോലെ സുകരമായിരുന്നില്ലെന്നു വ്യക്തമാണല്ലോ. തൻെറ ജൈത്രയാത്രയ്ക്കിടയിൽ രാവണൻ ഒരി ക്കലോ മററൊ അയോദ്ധ്യയിൽ ചെന്നിട്ടുണ്ടു്. അതും എത്രയോ മുമ്പു്. രാമൻെറ പ്രപൂവ്വിക ന്മാരിൽ ഒരാളായിരുന്ന അനരണ്യൻ എന്ന സൂര്യവംശരാജാവായിരുന്നു അക്കാലത്തു് അയോധ്യാനരേശ്വരൻ. അമരനായ അസുരനാ ണല്ലോ രാവണൻ. തലമുറകളായി അയാളുടെ അധീശാധികാരം നിലനിന്നിരുന്നതായി നമു ക്കൂഹിക്കാം. എങ്കിലും എതിരാളിയായിപ്പിറ ന്ന രാമചന്ദ്രൻ വൃദ്ധരിൽ വൃദ്ധനായ രാവണനു മായി ഏററുമുട്ടുകയെന്നതു് പൊരുത്തപ്പെടുന്ന ഏപ്പാടല്ല. രാമൻ ജനസ്ഥാനത്തിൽ ഒതുങ്ങിക്ക ഴിയുന്ന കാലത്താണ് രാവണനു് സീതയെ പ്പററി അറിവുകിട്ടുന്നതു്. ശൂപ്പണഖ അഭിമാ നക്ഷതം സഹിക്കവയ്യാതെ സഹോദരനായ ഖരനെ പ്രേരിപ്പിച്ചു് സീതാവൃത്താന്തം രാവണ നെ ധരിപ്പിക്കുന്നു. അയാളുടെ ലമ്പടസ്വഭാ വം (കാമം) വൃദ്ധാവസ്ഥയിലും തലപൊക്കി. അകന്ന ചാച്ചക്കാരിയെന്ന നിലയിൽ ശൂപ്പണ ഖയ്ക്കുണ്ടായ അപമാനഭാരം ലഘൂകരിക്കാനെന്ന വ്യാജേന കാമത്തിൻെറ കളിക്കരങ്ങായിട്ടാണ് രാവണൻ ജനസ്ഥാനത്തിലെത്തുന്നതു്. വാദ്ധ ക്യത്തിലും വാസനാവിദ്ധമായ മനസ്സ് ചാഞ്ച ല്യമനുഭവിക്കുമെന്നു വ്യക്തമായി. അയാരം ഒരു സന്ദർഭം സൃഷ്ടിക്കാനുള്ള ഗൂഢമാഗ്ഗം സ്വീക രിച്ചു. മാരീചൻ മുഖാന്തരം രാമലക്ഷ്മണന്മാരെ പഞ്ചവടിയിൽ നിന്നകററി. ഒരു ദുർമാഗ്ഗഗാ മിയായ ഭരണാധിപൻെറ അദമ്യമായ ബാലി ശത്വമാണ് ഇവിടെ സൂചിപ്പിച്ചതു്. ജന സ്ഥാനം രാവണൻെറ അധികാരസീമയിലുള്ള പ്രദേശമാണ്. അവിടെ എന്തുമാകാമെന്നുള്ള ധാർഷ്ട്യവും ഉണ്ടായിക്കൂടെന്നില്ല. സീതയെ അപഹരിച്ചതിൽ സ്വയം അഭിമാനിക്കയും വീ രകൃത്യമാണതെന്നു പ്രഖ്യാപിക്കയും ചെയ്യണ മെങ്കിൽ വൃദ്ധനായ രാവണൻ ഭ്രാന്തനായിരി ക്കണം. അത്തരം ഒരു രാഷ്ട്രത്തലവനെ അനു സരിക്കാനും അംഗീകരിക്കാനും ഒരുങ്ങുന്ന ഒരു ജനത. അമ്പോ! സ്വേച്ഛാധിപത്യത്തിൻെറ അധൃഷ്യവും അപ്രതിരോധ്യവുമായ ആജ്ഞാ ശക്തി ആശ്ചര്യംതന്നെ.

---

# ഭാരതേതിഹാസം

(ചരിത്രപരമായ ഒരു വീക്ഷണം)

സഖ്യാനന്ദസ്വാമി

പൂരുവംശമുഖ്യരായ സോമകുലരാജർഷികളെ കുറിക്കാനാണ്, 'ഭാരത'ശബ്ദം ഇതിഹാസങ്ങളിൽ പ്രായേണ ഉപയോഗിക്കുന്നത്. അവരുടെ വംശാനുചരിതം വൈവസ്വതമനുവിൽനിന്ന് ആരംഭിക്കുന്നു. ആര്യക്ഷത്രകുലങ്ങൾക്കെല്ലാം മൂലഭൂതനായി സപ്തർഷികളാൽ അഭിഷിക്തനായ ആദ്യത്തെ രാജാവാണല്ലോ മനു.* മാനവധർമ്മസംസ്ഥാപനാർത്ഥം കാലസ്വരൂപനായ ഈശ്വരൻെറ വിഭൂതിയായി ആവിർഭവിച്ച ആ മഹാപുരുഷൻെറ ചരിത്രം അവതരിപ്പിക്കാൻ, കാലപരിവർത്തനസ്വഭാവവും സൃഷ്ട്യാദിമുതൽക്കുള്ള പ്രജാവൃദ്ധിക്രമവും സുരാസുരവിഭാഗവും ബ്രഹ്മകുലചരിതവുമെല്ലാം പൂർവ്വകഥാനുബന്ധേന മഹാഭാരതത്തിൽ സംക്ഷേപിക്കപ്പെട്ടുന്നുണ്ട്. മനുവംശവിസ്താരത്തിൽ സോമകുലത്തിൻെറ അഭിവൃദ്ധിചരിതത്തിനാണ് മഹാഭാരതത്തിൽ പ്രാധാന്യം. സൂര്യകുലവൃത്താന്തം നാമമാത്രമായിട്ടേ ഇതിഹാസം സ്മരിക്കുന്നുള്ളു. എന്നാൽ അതിലന്തർഭവിച്ച രാമചരിതം നാതിവിസ്തരേണ ഉപന്യസിക്കപ്പെടുന്നുണ്ടുതാനും. (വനപർവ്വം 273 മുതൽ 292 വരെ 19 അദ്ധ്യായങ്ങളിൽ.) സോമകുലചരിത്രം, മനുവിൻെറ ദൗഹിത്രനായ ഐളപുരൂരവസ്സിൽനിന്നാരംഭിക്കുന്നു. കുലമുഖ്യനായ ആ രാജർഷിയുടെ പൗത്രനായ യയാതിയിൽനിന്നാണ് ശാഖോപശാഖ തിരിഞ്ഞുകൊണ്ടുള്ള ക്ഷത്രകുലാഭിവൃദ്ധി.

യയാതിപുത്രന്മാർ അഞ്ചുപേരുണ്ടായതിൽ ഏറ്റവും ഇളയവനായ പൂരുവിനാണ് സംഗതിവശാൽ, പൈതൃകമായ രാജ്യാവകാശം ലഭിച്ചത്. ആ രാജർഷിയുടെ വംശപരമ്പര കാലാന്തരത്തിൽ ശാഖോപശാഖകളായി തിരിഞ്ഞ് സപ്തസിന്ധുദേശങ്ങളിലും, മഗധം തുടങ്ങിയ ഭാരതത്തിൻെറ തെക്കുകിഴക്കൻ ഭാഗങ്ങളിലും വ്യാപിച്ചു. ദുഷ്ഷന്തൻ, ഭരതൻ, അജമീഢൻ, ജഹ്നു, ഗാഥിവിശ്വാമിത്രൻ, ഹസ്തി, കുരു, ശന്തനു, ഭീഷ്മർ തുടങ്ങിയ അനേകം രാജർഷികൾ പൂരുവംശങ്ങളിൽ പ്രശസ്തരായി സ്മരിക്കപ്പെടുന്നുണ്ട്. അതിലൊന്നായ കുരുവംശത്തിൽ, പൂരുവിൽ നിന്നാരംഭിച്ച 63-ാമത്തെ പുരുഷാന്തരത്തിലാണ് പ്രസിദ്ധരായ ധാർത്തരാഷ്ട്രന്മാർ, ദുര്യോധനാദി നൂററുപേരും, പാണ്ഡുപുത്രന്മാർ യുധിഷ്ഠിരാദി അഞ്ചുപേരും ജാതരായത്.

ദുര്യോധനാദി കൗരവശതകവും പാണ്ഡുപുത്രരും തമ്മിൽ രാജ്യാവകാശത്തെ ചൊല്ലിയുണ്ടായ തർക്കവും തുടർന്നുണ്ടായ അനിഷ്ടസംഭവങ്ങളും, അവസാനം കുരുക്ഷേത്രത്തിൽവെച്ച് പ്രവൃത്തമായ മഹായുദ്ധത്തിൽ ആര്യക്ഷത്രിയകുലങ്ങളെല്ലാം നാശമടഞ്ഞതുമായ ദുരന്തകഥയുടെ വർണ്ണനമാണ് മഹാഭാരതവാങ്മയത്തിൻെറ പകുതിയിലധികം ഭാഗവും. അതിനിടയിൽ വരുന്നു, കാലാനുരൂപം സംഭവഗതിയെ നിയമനം ചെയ്തുകൊണ്ടിരുന്ന, കാലസ്വരൂപനായ ഈശ്വരൻെറ വിഭൂതിയായ, ഭഗവാൻ ശ്രീകൃഷ്ണൻെറ ധർമ്മസ്ഥാപനചരിത്രം. യദുകുലജാതനാണ് ഭഗവാൻ. ആ നിലയിൽ, ആനുഷംഗികമായി യദുവംശചരിത്രവും മഹാഭാരതത്തിൽ നാതിവിസ്തരേണ ഉക്തമാകുന്നുണ്ട്.

യയാതിയുടെ മൂത്ത പുത്രന്മാരായ യദു, തുർവസു, ദ്രുഹ്യു, അനുദ്രുഹ്യു – എന്നീ നാലു രാജർഷികളിൽനിന്നുദ്ഭവിച്ച് ശാഖതിരിഞ്ഞവരും അവരാൽ സമുദ്ധരിക്കപ്പെട്ട മററു് ആര്യക്ഷത്രിയരായിത്തീർന്നവരുമായ രാജന്യവംശജരെ പരാമർശിക്കാനാണ് 'യദുക്കളെ'ന്നും, 'യാദവ'രെന്നും ഉള്ള ഇതിഹാസാഭിധാനങ്ങൾ. നിരവധിയായ അവരുടെ കുലങ്ങളാണ്, ദ്വാപരയുഗത്തിൽ അഭൂതപൂർവ്വമാംവണ്ണം അഭിവൃദ്ധിയെ പ്രാപിച്ച സോമകുലരാജന്യബലം.

---

* മഹാഭാരതം. ശാന്തിപർവ്വം. അധ്യായം 67. വൈവസ്വതമനുവിൻെറ അഭിഷേകകാലം. ബി. സി. 8576- എന്നാണ് വേദാംഗജ്യോതിഷംകൊണ്ട് കാണുന്നത്. ആ കണക്ക് ഇവിടെ സ്വീകരിച്ചിരിക്കുന്നു.

ബി.സി. 4350 മുതൽ 3350 വരെയുള്ള മകീരം നക്ഷത്രകാലം, യദുകലരാജന്യരുടെയും അവർ വളർത്തിക്കൊണ്ടുവന്ന ആയ്യമായ താന്ത്രിക സംസ്കൃതിയുടെയും ശോഭനചരിത്രകാലമായി അറിയേണ്ടതാകുന്നു. ഈ സഹസ്രാബ്ദത്തിലാണ് അവർ ലോകമെങ്ങും വ്യാപിച്ച്, രാമായണദ്വാരാ ആര്യമാനവധർമ്മവും ശിവശക്ത്യാരാധനലക്ഷണമായ താന്ത്രിക — കർമ്മമാർഗ്ഗവും സർവ്വത്ര പ്രചരിപ്പിച്ചത്. വിശ്വത്തെ ആര്യമാക്കി സംസ്കരിക്കുന്ന ആ മഹാസംഭവത്തിന്റെ ഫലമായി പ്രാചീനലോകത്തിന്റെ സാമൂഹ്യവും സാംസ്കാരികവുമായ ജീവിതരംഗങ്ങളിൽ അഭൂതപൂർവ്വമായ പരിവർത്തനം വന്നുചേർന്നു: പൂർവ്വയുഗത്തിലെ വൈദിക — ഭൂസുരന്മാരുടെ വാഴ്ചക്കാലത്ത് അനാര്യാസുരവർഗ്ഗങ്ങളായി അധഃകരിക്കപ്പെട്ടുകിടന്ന നാനാജനങ്ങളും ബലവീര്യപരാക്രമശാലികളായ ആര്യ—യദുകല — ക്ഷത്രിയരായി മാറി. അവർക്കെല്ലാം സ്വന്തം രക്തവും സംസ്കാരവും വംശപാരമ്പര്യവും നല്കി ഉയർത്തുകയത്രെ യാദവർ ചെയ്തത്. അദമ്യമായ അവരുടെ ബലവീര്യപൗരുഷങ്ങളാൽ, കാടുപിടിച്ചുകിടന്ന ഭൂഭാഗങ്ങൾ നാടുകളായി മാറി: കൃഷിഭൂമികളാലും മേച്ചിൽപ്രദേശങ്ങളാലും സമാവൃതമായ നാഗരികരാഷ്ട്രങ്ങൾ സർവ്വത്ര ഉയർന്നു. രാമായണകാലത്ത് വാനരന്മാരും യക്ഷന്മാരും രാക്ഷസന്മാരുമായ പ്രാകൃതജനവർഗ്ഗങ്ങളുടെ ആവാസമായിരുന്ന ദക്ഷിണഭാരതഖണ്ഡം, മഹാഭാരതകാലമായപ്പോഴേക്കും, നാഗരികജീവിതംകൊണ്ട് സ്പന്ദിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്. ഭീഷ്മയുധിഷ്ഠിരാദി കുരുപുംഗവന്മാരുടെയും ശ്രീകൃഷ്ണ ബലദേവമുഖ്യരായ യദുശ്രേഷ്ഠൻമാരുടെയും കാലത്ത്, വാനരാവാസമായ പണ്ടത്തെ കിഷ്ക്കിന്ധയോ നാഗ — യക്ഷാവാസമായ വിന്ധ്യാടവിയോ, രാക്ഷസാവാസമായ ദണ്ഡകാരണ്യമോ ഒന്നുമുണ്ടായിരുന്നതായി ഇതിഹാസങ്ങളിൽ കേൾക്കുന്നില്ല. പകരം അവയുടെ സ്ഥാനത്ത് വിദർഭം, നിഷധം, കലിംഗം, മഗധം, കരവീരം, കേരളം, പാണ്ഡ്യം തുടങ്ങിയ നാഗരികരാഷ്ട്രങ്ങളാണ് ഉയർന്നു നില്ക്കുന്നത്. ഈ രാഷ്ട്രങ്ങളിൽനിന്നു വീരന്മാരായ ക്ഷത്രിയ യോദ്ധാക്കൾ മഹാഭാരതയുദ്ധത്തിൽ പങ്കെടുത്തു പൊരുതി നശിച്ച വൃത്താന്തവും ഇതിഹാസത്തിൽ കേൾക്കാനുണ്ട്. പണ്ടത്തെ വാനരന്മാരും രാക്ഷസന്മാരുമെല്ലാം എവിടെ പോയി? എങ്ങും പോയിട്ടില്ല, അവർ എല്ലാവരും ക്ഷത്രമുഖ്യ[1]രായ ആര്യവർണ്ണികളായി മാറുകയത്രെ ഉണ്ടായത്.

ദ്വാപരയുഗത്തിലെ ക്ഷത്രബലാഭിവൃദ്ധിയിൽ ഭാരതഭൂമിക്കു വന്ന ഇതേ പരിവർത്തനം, യദുക്കൾ ചെന്നെത്തിയ വിദേശങ്ങൾക്കും സംഭവിച്ചിട്ടുണ്ടെന്നു നമുക്കു ന്യായമായും വിചാരിക്കാം: ആ ദേശങ്ങളെല്ലാം ഭാരതത്തിന്റെ മാതൃകയിൽ ആര്യമായി സംസ്കരിക്കപ്പെട്ടു. അതിന്റെ അടയാളങ്ങൾ ഇന്നും അവിടങ്ങളിൽ കാണ്മാനുണ്ട്.

ലോകത്തിനു അനുഗ്രഹകരമായവിധം ഭാരതീയ ക്ഷത്രിയർക്കുണ്ടായ ആ വളർച്ചയോടൊപ്പംതന്നെ അവരുടെ നാശത്തിനുള്ള കാരണങ്ങളും വളർന്നുകൊണ്ടിരുന്നു. എന്തെന്നാൽ, അവിനാഭാവേന സംബദ്ധമാണ് ജന്മമൃത്യുക്കൾ. വളരുന്നതെല്ലാം കാലത്തിൽ നശിക്കും. കാലമാണ് രണ്ടിനും നിയാമകം. അതെങ്ങനെ ഭാരതക്ഷത്രിയരിൽ പ്രവർത്തിച്ചുവെന്നു മഹാഭാരതം, ഉദ്യോഗം മുതലുള്ള ഏഴു കാണ്ഡങ്ങളിൽ സവിസ്തരം ഉപന്യസിക്കപ്പെട്ടിരിക്കുന്നു. യദുകലനാശം മൗസലപർവ്വത്തിലും. വമ്പിച്ച ആ നാശത്തിന്റെ സ്മാരകമത്രെ, പശ്ചിമഭാരതഭൂമിയിലെ 'വിനശന' നാമകമായ ഊഷരപ്രദേശങ്ങളും, അവിടങ്ങളിൽ ഇന്നു കണ്ടെത്തിയിട്ടുള്ള പ്രാചീനനഗരാവശിഷ്ടങ്ങളും.

---

1 ദ്രഷ്ടവ്യം = ആര്യഭാരതത്തിന്റെ നാഗരീകരണസമ്പ്രദായമിതാണ്. പ്രാകൃതരായി അധഃകരിക്കപ്പെട്ടുകിടക്കുന്ന ജനതകൾക്ക് സ്വന്തം വിദ്യാവിനയങ്ങളും രക്തവും നല്കി ആത്മതുല്യം ഉയർത്തുക. മാതൃകായോഗ്യമായ സമ്പത്സമീകരണവും ഇതാകുന്നു. എന്നാൽ ഇക്കാലത്തെ നാഗരീകരണമോ? കഴിഞ്ഞ 16, 17, 18, 19 നൂററാണ്ടുകളിൽ യൂറോപ്പിൽനിന്നും നിർഗ്ഗമിച്ച 'ആര്യ'ജനങ്ങൾ, ആഫ്രിക്കയിലും ആസ്ട്രേലിയായിലും അമേരിക്കയിലും എത്തി, അവിടെയുള്ള 'കറുത്ത' വർഗ്ഗക്കാരെ വെട്ടിക്കൊന്നും ചുട്ടെരിച്ചും നശിപ്പിച്ചശേഷം, തങ്ങളുടെ നാഗരികത പ്രചരിപ്പിച്ചു. കാലംകൊണ്ടു കർമ്മങ്ങൾക്കുവന്ന ഭേദം ഇതിൽനിന്നു മനസ്സിലാക്കാം.

# തിരുജ്ഞാനസംബന്ധർ

കെ. കെ. മേനോൻ, ബി. എ., ബി. എൽ.

ശൈവമതാനയായികാംക്ക് മാർഗ്ഗദർശികളായി 63 നായനാർമാരുണ്ട്. അവർ ദർശനം ചെയ്തു് സ്തോത്രങ്ങരം നിർമ്മിച്ചു് പാടീട്ടുള്ള തമിഴ്നാട്ടിലെ274 മഹാക്ഷേത്രങ്ങളെ ''പാടൽ പെററ'' ക്ഷേത്രങ്ങരം എന്നു വിളിച്ചുവരികയും അവയ്ക്കു് ഒരു പ്രത്യേക പ്രാധാന്യം കല്പിച്ചുവരികയും ചെയ്യുന്നു. ഈ നായനാർമാരുടെ ചരിത്രങ്ങളാണ് ''തിരുത്തൊണ്ടർ പുരാണ''ത്തിലും ''പെരിയപുരാണ''ത്തിലും വിവരിച്ചിട്ടുള്ളതു്. ഈ കൃതികളിൽ വിവരിക്കുന്ന 63 നായനാർമാരിൽ മുഖ്യസ്ഥാനം നൽകിവരുന്നതു ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരമൂർത്തിനായനാർ എന്ന മൂവർക്കാണു്. ഈ മൂവരേയും തമ്മിൽ തമ്മിൽ താരതമ്യപ്പെടുത്തുന്നതിൽ ദൈവദോഷം ഉണ്ടായേയ്ക്കാമെങ്കിലും, അവരിൽ പ്രഥമസ്ഥാനം പലതുകൊണ്ടും തിരുജ്ഞാനസംബന്ധർക്കാണെന്നു പറയാം.

''നാളും ഇനിശയാൽ തമിഴ്പരപ്പും ജ്ഞാനസംബന്ധർ.'' മധുരഗാനങ്ങരംകൊണ്ടു തമിഴിൻേറയും ശൈവമതത്തിൻേറയും യോഗ്യതകളെ നാളതോറും പരത്തുന്ന ജ്ഞാനസംബന്ധർ എന്നാണു് സുന്ദരമൂർത്തിനായനാർ അദ്ദേഹത്തെപ്പററി പാടീട്ടുള്ളതു്. മാത്രമല്ല, ഒരിക്കൽ ചിദംബരത്തിൽനിന്നു് തിരുവാരൂർക്കു പോയിരുന്ന സുന്ദരമൂർത്തിനായനാർ ശീർകാഴിയിൽ എത്തിയപ്പോരം, അതു ജ്ഞാനസംബന്ധരുടെ ജന്മദേശമാണു് എന്നറിഞ്ഞപ്പോരം, ആ പുണ്യദേശം തൻെറ പാദരേണുക്കളാൽ അശുദ്ധമാകുവാൻ ഭയപ്പെട്ടു് അദ്ദേഹം ''കഴുമലവളനഗർ കണ്ടുകൊണ്ടേൻ'' എന്നു പാടിക്കൊണ്ടു മടങ്ങുകയാണത്രേ ഉണ്ടായതു്. തിരുനാവുക്കരശുസ്വാമികരം(അപ്പർ) ശീർകാഴിക്കു വന്നു് ജ്ഞാനസംബന്ധരെ ഗുരുവിനെപ്പോലെ വണങ്ങി കുറെക്കാലം കൂടെ താമസിച്ചതായും, മററൊരിക്കൽ നിറഞ്ഞ ഭക്തിബഹുമാനാദികളോടുകൂടി വേഷച്ഛന്നനായി ജ്ഞാനസംബന്ധരുടെ പല്ലക്കു് ചുമന്നതായിട്ടും പ്രസിദ്ധിയുണ്ടു്.

കുംഭകോണത്തിൽനിന്നു് സുമാർ 38 നാഴിക വടക്കുകിഴക്കായി സ്ഥിതിചെയ്യുന്ന ശീർകാഴി എന്ന പുണ്യസ്ഥലത്തു് ശിവപാദഹൃദയർ എന്ന ബ്രാഹ്മണൻേറയും അദ്ദേഹത്തിൻെറ പത്നി ഭഗവതിയുടേയും പുത്രനായിട്ടാണു് ജ്ഞാനസംബന്ധർ ജനിച്ചതു്. അദ്ദേഹത്തിൻെറ ജീവിതകാലത്തെപ്പററി അഭിപ്രായവ്യത്യാസങ്ങരം ഉണ്ടു്. എന്നാൽ അദ്ദേഹവും അപ്പരും സമകാലീനന്മാരായിരുന്നതുകൊണ്ടും, അപ്പരുടെ ജീവിതവും പ്രഥമ മഹേന്ദ്രവർമ്മപല്ലവൻെറ ജീവിതവുമായി വളരെ ബന്ധപ്പെട്ടിട്ടുള്ളതുകൊണ്ടും പ്രഥമ മഹേന്ദ്രവർമ്മൻെറ കാലം 600_630 വരെയാണെന്നു ചരിത്രകാരന്മാർ പറയുന്നതുകൊണ്ടും ജ്ഞാനസംബന്ധർ ജീവിച്ചിരുന്നതു് 7_ാം ശതകത്തിൻെറ പൂർവ്വാർദ്ധത്തിലായിരുന്നു എന്നു വിശ്വസിച്ചുവരുന്നു. ആദിശങ്കരൻെറ സൌന്ദര്യലഹരിയിലെ 75_ാമത്തെ ശ്ലോകത്തിൽ പറയുന്ന ദ്രാവിഡശിശു ജ്ഞാനസംബന്ധരാണു് എന്ന പക്ഷവും ഇവിടെ സ്മരണീയമാണു്. ഏതായാലും ജ്ഞാനസംബന്ധരുടെ കാലം 9_10 ശതകത്തിനു മുമ്പായിരുന്നു എന്ന കാര്യത്തിൽ ചരിത്രകാരന്മാർക്കു് അഭിപ്രായവ്യത്യാസമില്ല

ഒരു ദിവസം ശിവപാദഹൃദയർ കുളിക്കാനായിട്ടു് അമ്പലക്കുളത്തിലേയ്ക്കു പോയി. മൂന്നു വയസ്സുമാത്രം പ്രായമായിരുന്ന അദ്ദേഹത്തിൻെറ കുട്ടി വാശിപിടിച്ചു് അച്ഛനെ അനുഗമിച്ചു. പിതാവു് കുളത്തിലേയ്ക്കു് ഇറങ്ങിയ സമയംനോക്കി കുട്ടി കരഞ്ഞു കരഞ്ഞുകൊണ്ടു് ക്ഷേത്രത്തിലേയ്ക്കു കടന്നു. ഉമാമഹേശ്വരന്മാരെ നോക്കി ''അച്ഛാ, അമ്മേ,'' എന്നു വിളിച്ചു വിളിച്ചു് തേങ്ങി തേങ്ങി കരഞ്ഞു. ഭക്തവത്സലനായ ഭഗവാൻെറ മനസ്സിളകി; ബാലനെ സമാധാനിപ്പിക്കാനായി ഉമാദേവിയോടു്,

ആജ്ഞാപിച്ചു. കരുണക്കടലായ ദേവിയാകട്ടെ കുട്ടിയെയെടുത്തു മടിയിൽ കിടത്തി. ദേവിയുടെ സ്തനങ്ങൾ ചുരന്നു. തങ്കക്കിണ്ണത്തിൽ പാലെടുത്തു കുട്ടിയ്ക്കു കൊടുത്തു. കുട്ടിയെ താലോലിച്ചു് സമാധാനപ്പെടുത്തി, അപ്രത്യക്ഷമാവുകയും ചെയ്തു. കുളിച്ചു് നിത്യകർമ്മങ്ങളും കഴിഞ്ഞു് കുട്ടിയെ തേടിവന്ന പിതാവു കുട്ടിയുടെ ചുണ്ടുകളിൽ പാലിൻെറ പാടുകൾ കണ്ടു. ആരുടെ കൈയിൽനിന്നാണു് കുട്ടി പാൽ വാങ്ങി കഴിച്ചതു്, ഉത്കൃഷ്ടകുലജാതനായ തൻെറ ഓമനയ്ക്കു ജാതിഭ്രഷ്ടു് സംഭവിച്ചുവോ എന്നെല്ലാം സംശയിച്ചു് കുപിതനായ ആ ബ്രാഹ്മണശ്രേഷ്ഠൻ കൈയ് ഓങ്ങിക്കൊണ്ടു് ചോദിച്ചു: ''ആരാണു് നിനക്കു് പാൽ തന്നതു്? വേഗം പറയൂ.'' സാക്ഷാൽ ഉമാദേവിയുടെ കൈയിൽ നിന്നു ജ്ഞാനപ്പാൽ ഭക്ഷിച്ചതോടുകൂടി ജ്ഞാനോദയം ഉണ്ടായ ആ ചെറുബാലൻ – ജ്ഞാനസംബന്ധർ – മുകളിലേയ്ക്കു തലയുയർത്തി. ക്രമേണ അപ്രത്യക്ഷയായിക്കൊണ്ടിരുന്ന, ശ്രീപരമേശ്വരൻെറ അർദ്ധനാരീശ്വരരൂപത്തെ നോക്കിക്കൊണ്ടു് ഭക്തിരസംനിറഞ്ഞ ഒരു പാട്ടു് പാടിത്തുടങ്ങി. കുട്ടി കണ്ട രൂപം അച്ഛനു് അദൃശ്യമായിരുന്നുവെങ്കിലും കുട്ടിയ്ക്കു പെട്ടെന്നു ഉണ്ടായ പരിണാമംകണ്ടു് അത്ഭുതപരതന്ത്രനായ ആ ഭാഗ്യശാലി കുട്ടിയെയെടുത്തു് വീണ്ടും വീണ്ടും ആലിംഗനംചെയ്തു. പിന്നീടു ജ്ഞാനസംബന്ധരേയുംകൊണ്ടു് പല പുണ്യക്ഷേത്രങ്ങളും സന്ദർശിച്ചു. ഓരോ ക്ഷേത്രങ്ങളെക്കുറിച്ചും ആ ബാലൻ ഭക്തിഗാനങ്ങൾ നിർമ്മിച്ചു പാടി.

തിരുജ്ഞാനസംബന്ധരുടെകൂടെ മറ്റൊരു ഭക്തനും ഉണ്ടായിരുന്നു, തിരുനീലകണ്ഠയാഴ് പാണർ. ജ്ഞാനസംബന്ധർ നിർമ്മിച്ചുപാടിയ പാട്ടുകളൊക്കെ യാഴ്പ്പാണർ തൻെറ വേണുവിൽ വായിച്ചു. ''തിരുക്കോലക്കി'' എന്ന ക്ഷേത്രംസന്ദർശിച്ചപ്പോൾ ജ്ഞാനസംബന്ധർക്കു് ഭഗവാൻെറ കാരുണ്യംകൊണ്ടു് ഒരു സ്വർണ്ണ ജാലറ ലഭിച്ചു. പിന്നീടു് പഞ്ചാക്ഷരാങ്കിതമായിരുന്ന ആ സ്വർണ്ണജാലറ ഉപയോഗിച്ചു് താളംപിടിച്ചുകൊണ്ടാണു് ആ ബാലൻ ഗാനങ്ങൾ പാടിയിരുന്നതു്. ആദ്യകാലങ്ങളിലൊക്കെ പിതാവിൻെറ തോളിൽ ഏറിക്കൊണ്ടാണു് കുട്ടി ക്ഷേത്രസഞ്ചാരം ചെയ്തിരുന്നതു്. പിഞ്ചുബാലൻ അച്ഛൻെറ തോളിൽനിന്നിറങ്ങി നടക്കാൻ തുടങ്ങി. ആ പിഞ്ചുകാലുകൾ കല്ലിലും മുള്ളിലും ചവുട്ടി കഷ്ടപ്പെടുന്നതു് കാരുണ്യമൂർത്തിയായ ഭഗവാനു് കാണാൻ സാധിച്ചില്ല. തിരുനെൽവായിൽ ''ആലന്തുറൈ'' എന്ന ക്ഷേത്രം സമീപിച്ചപ്പോൾ, ഭഗവാൻ സ്വപ്നത്തിൽചെന്നു് ക്ഷേത്രാധികാരികളോടു് ആജ്ഞാപിച്ചതനുസരിച്ചു് ഒരു പല്ലക്കും, രാജകീയ ചിഹ്നങ്ങളായ വെൺകൊറ്റക്കുടയും ശംഖുകളും സമ്മാനിക്കപ്പെട്ടു. പിന്നീടു് അദ്ദേഹത്തിൻെറ സഞ്ചാരം മുഴുവൻ ഈ പല്ലക്കിലായിരുന്നു. പല അത്ഭുതകൃത്യങ്ങളും ചെയ്തുകൊണ്ടു് അദ്ദേഹം ''പട്ടീശ്വര''ത്തു് എത്തി. ഭയങ്കര വെയിലുള്ള കാലമായിരുന്നു അതു്. തൻെറ ഭക്തൻ വെയിലിൽ നടന്നു കഷ്ടപ്പെടരുതെന്നു കരുതി ഭഗവാൻ നന്മുത്തുകൊണ്ടുള്ള ഒരു മേക്കട്ടി അദ്ദേഹത്തിന്നു സമ്മാനിച്ചു.

ഒരിക്കൽ അദ്ദേഹത്തിൻെറ പിതാവിന്നു് ഒരു യജ്ഞം കഴിക്കണം എന്ന മോഹം തോന്നി. കയ്യിൽ പണം ഉണ്ടായിരുന്നില്ല. മകനോടു പറഞ്ഞു. മകനു് ഒട്ടും സംശയമുണ്ടായില്ല. സന്നിധിയിലേയ്ക്കു പോയി. ഭഗവാനെ പ്രാർത്ഥിച്ചു. ഉടനെ ഒരു ദൈവദൂതൻ സന്നിഹിതനായി അദ്ദേഹത്തിന്നു ആയിരം പവൻ അടങ്ങിയ ഒരു കിഴി സമ്മാനിച്ചു് അപ്രത്യക്ഷനായി. അപ്പരും ജ്ഞാനസംബന്ധരും കൂടി ''തിരുമറൈക്കാടു്'' എന്ന ക്ഷേത്രത്തിലേയ്ക്കു് പോയി. അവിടത്തെ കവാടം അനവധികാലമായിട്ടു് മൂടിക്കിടക്കുകയായിരുന്നു. ജ്ഞാനസംബന്ധർ ആവശ്യപ്പെട്ടതനുസരിച്ചു് അപ്പർ ഒരു സ്തുതിഗീതം പാടി. കതകു് തന്നത്താൻ തുറന്നു; ദർശനാനന്തരം ജ്ഞാനസംബന്ധർ ഒരു ഗീതംപാടി; കവാടം മൂടുകയും ചെയ്തു.

ജ്ഞാനസംബന്ധരുടെ ജീവിതത്തിലെ ഏററവും ചരിത്രപ്രധാനമായ സംഭവം മധുരാസന്ദർശനവും അവിടത്തെ ജൈനരെ നിർമ്മാർജ്ജനം ചെയ്തു് ശൈവമതം സ്ഥാപിച്ചതുമാണു്. അന്നു് മധുരയിലെ മന്നൻ കൂൻപാണ്ഡിയനായിരുന്നു. ജൈനമതത്തിന്നു പാണ്ഡ്യനാട്ടിൽ പ്രചാരം കൂടിക്കൂടിവന്നിരുന്ന കാലമായിരുന്നു അതു്. ശൈവമതം ഏതാണ്ടു നാമാവശേഷമാവുമോ എന്നുകൂടി ഭയപ്പെട്ടിരുന്നു. ജൈനമതക്കാർ പലരും രാജാവിൻെറ ചുററും പററിക്കൂടിയിരുന്നു. അവരുടെ പ്രസംഗങ്ങൾ കേട്ടു കേട്ടു ക്രമേണ

അദ്ദേഹവും ആ മതത്തിൽ പ്രതിപത്തി കാണിക്കാൻ തുടങ്ങി. അദ്ദേഹത്തിൻെറ പട്ടമഹിഷിയായിരുന്ന ''മങ്കയർക്കരശി'' ഒരു ചോഴരാജകുമാരിയായിരുന്നു. മികച്ച ശിവഭക്തയായിരുന്നു. കൂൻപാണ്ഡിയൻെറ മുഖ്യമന്ത്രിയായിരുന്ന ''കുലച്ചിറ''യാരും അതേപോലെ തന്നെ ഒരു ശിവഭക്തനായിരുന്നു. മങ്കയർക്കരശിയ്ക്കും കുലച്ചിറയാക്കും 63 നായനാർമാരുടെ കൂട്ടത്തിൽ സ്ഥാനം ഉണ്ടെന്നുള്ളതു സ്മരണീയമാണ്. രാജാവിൽ വന്നിരുന്ന മാററം രാജ്ഞിയേയും മന്ത്രിയേയും ഭയവിഹ്വലരാക്കി. രാജാവിനേയും പാണ്ഡ്യനാടിനേയും ജൈനമതത്തിൽനിന്നു മോചിപ്പിക്കാൻ എന്താണ് ഉപായം എന്നു അവരിരുവരും സദാ ഗൂഢമായും ഗാഢമായും ആലോചിച്ചുകൊണ്ടിരുന്നു. ജ്ഞാനസംബന്ധരെപ്പററി കേട്ടപ്പോ അവക്കു സമാധാനം തോന്നി. അവർ രഹസ്യമായിട്ട് ശീർകഴിയിലേയ്ക്കു ഒരു ദൂതനെ അയച്ച് ജ്ഞാനസംബന്ധരെ പാണ്ഡ്യനാട്ടിലേയ്ക്കു ക്ഷണിച്ചു.

ശത്രുക്കളുടെ കൂട്ടത്തിലേയ്ക്കു കേവലം ബാലനായിരുന്ന ജ്ഞാനസംബന്ധരെ അയയ്ക്കുന്നതിന്ന് അപ്പരുംകൂടി ഭയപ്പെട്ടു. ആ സാഹസത്തിൽനിന്ന് ജ്ഞാനസംബന്ധരെ പിന്തിരിപ്പിക്കാൻ അദ്ദേഹം ശ്രമിച്ചു നോക്കി, പററിയില്ല. ജ്ഞാനസംബന്ധരെ അനുഗമിക്കുന്നതിന്ന് അപ്പർ അനുവാദം ചോദിച്ചു, അതും നിരസിച്ചു. യാത്ര പുറപ്പെടുന്ന സമയത്തെ ഗ്രഹങ്ങളുടെ നില പന്തിയല്ല എന്നു പറഞ്ഞുനോക്കി. ആ സന്ദർഭത്തിലാണ് ജ്ഞാനസംബന്ധർ അദ്ദേഹത്തിൻെറ സുപ്രസിദ്ധമായ ''കോലറുപതികം'' നിർമ്മിച്ചതു്. ശ്രീപരമേശ്വരൻ തൻെറ ഹൃദയകമലത്തിൽ എഴുന്നള്ളിയിരിക്കുന്നിടത്തോളം കാലം നവഗ്രഹങ്ങൾ ശിവഭക്തന്മാക്കു ശുഭകാരികളായിട്ടേ ഇരിക്കൂ എന്ന ഉറപ്പാണ് ഈ സ്തുതിഗീതത്തിലെ ഉള്ളടക്കം.

ജ്ഞാനസംബന്ധർ ശിഷ്യഗണങ്ങളോടുകൂടി, പഞ്ചാക്ഷരമന്ത്രം ജപിച്ചുകൊണ്ട് ഒരു ഘോഷയാത്രയായി മധുരയിലേയ്ക്കു പുറപ്പെട്ടു. കുലച്ചിറർ വഴിമദ്ധ്യത്തിൽവെച്ച് അദ്ദേഹത്തെ സ്വീകരിച്ച് ക്ഷേത്രത്തിലേയ്ക്ക് ആനയിച്ചു. മങ്കയർക്കരശി അവിടെ ജ്ഞാനസംബന്ധരുടെ വരവും കാത്തു അക്ഷമയായി നില്ക്കുകയായിരുന്നു. ഈ ഘോഷയാത്രയും സ്വീകരണവും കണ്ടു് പരിഭ്രാന്തരായ ജൈനമതാനുയായികൾ രാജസന്നിധിയിലേയ്ക്കു് ഓടി. ദീർഘമായി ആലോചിച്ചതിന്നുശേഷം രാജാവു് ജ്ഞാനസംബന്ധരേയും ജൈനമതപണ്ഡിതരേയും തൻെറ മുമ്പിൽ വരുത്തി മതവിഷയത്തിൽ വാദപ്രതിവാദങ്ങൾ നടത്തി ആരാണു ജയിക്കുന്നതു് എന്നു നോക്കാൻ തീരുമാനിച്ചു. എന്നാൽ ജൈനർആദ്യമായിത്തന്നെ ചതിപ്രയോഗങ്ങൾക്കാണു തുനിഞ്ഞതു്. ജ്ഞാനസംബന്ധർ താമസിച്ചിരുന്ന സ്ഥലം അഗ്നിക്കു് ഇരയാക്കാൻ അവർ ശ്രമിച്ചു. അവരുടെ ശ്രമം വിഫലമായി എന്നു മാത്രമല്ല, അതോടുകൂടി രാജാവിന്നു അത്യുഗ്രമായ ജ്വരം ആരംഭിക്കുകയും ചെയ്തു. രാജ്ഞിയും മന്ത്രിയും രാജാവിൻെറ അടുത്തെത്തി. ഭിഷഗ്വര്യന്മാർ എത്തി. എല്ലാവരും കഴിയുന്നതും ശ്രമിച്ചു. രോഗശാന്തി ഉണ്ടായില്ല. ജൈനസന്ന്യാസികൾ വന്നു തീർത്ഥം തളിച്ചു നോക്കി. മയിൽപ്പീലികൊണ്ടു തലോടി. അഗ്നിയിൽ ഒഴിക്കുന്ന നെയ്യുപോലെയാണ് അവരുടെ തീർത്ഥത്തിൻെറ ഫലം മന്നനു് അനുഭവപ്പെട്ടതു്. ഒടുവിൽ രാജാവു ജ്ഞാനസംബന്ധരെ വിളിച്ചു. 'ആരാണ് എന്നെ ഈ വിഷമത്തിൽനിന്നു രക്ഷിക്കുന്നതു് അവരുടെ മതം ഞാൻ സ്വീകരിക്കാം' എന്നായി. ഇതു കേട്ടപ്പോൾ മങ്കയർക്കരശി സന്തോഷഭരിതയായി ജ്ഞാനസംബന്ധരെ സമീപിച്ചു. ജ്ഞാനസംബന്ധർ നിറഞ്ഞ ഭക്തിയോടുകൂടി സുന്ദരേശ്വരനെ പ്രാർത്ഥിച്ചതിന്നുശേഷം രാജാവിൻെറ വലത്തുഭാഗത്തായിട്ടു ഇരുന്നു. ഇടത്തുഭാഗത്തു് ജൈനസന്ന്യാസികൾ ഇരിക്കുന്നുണ്ടായിരുന്നു. രാജാവു് ജ്ഞാനസംബന്ധരെ നോക്കി. അദ്ദേഹത്തിൻെറ നാക്കു് അനങ്ങിയിരുന്നില്ല. ''എന്നെ രക്ഷിക്കണേ!'' എന്ന് കണ്ണുകൾ പറഞ്ഞു. ഉടനെ ജ്ഞാനസംബന്ധർ സുന്ദരേശ്വരൻെറ പ്രസാദമായിരുന്ന ഭസ്മം ഒരു പിടി വാരി. പഞ്ചാക്ഷരമന്ത്രം ജപിച്ചു. തിരുത്തലവായൻെറ (മധുരയിലെ സുന്ദരേശ്വരൻെറ) പ്രസാദമായ തിരുനീറിൻെറ (ഭസ്മത്തിൻെറ) മാഹാത്മ്യത്തെപ്പററി പ്രകീർത്തിച്ചുകൊണ്ടു് ഇങ്ങനെ ഒരു പാട്ടു പാടി:

''മന്തിരമാവതു നീറു്, വാനവർ മേലതു നീറു്
സുന്ദരമാവതു നീറു്, തുതിക്കപ്പെടുവതു നീറു്,
തന്തിരമാവതു നീറു്, സമയത്തിലുള്ളതു നീറു്,
ചെന്തുവർ വായുമൈ പങ്കൻ തിരുവാലവായാൻ
തിരുനീറേ.

ആ ഭസ്മം രാജാവിൻെറ ശരീരത്തിൽ വല ത്തുഭാഗത്തായി തലോടി. ആ ഭാഗം തണുത്തു. പിന്നീടു ഇടത്തുഭാഗത്തും തലോടി. ഉടനെ രോഗശയ്യയിൽ കിടന്നിരുന്ന രാജാവു എണീററു. കൂപ്പുകൈയ്കളോടുകൂടി ജ്ഞാനസംബന്ധരുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. ''ഈ ജൈനസന്ന്യാസിമാരുടെ മുമ്പിൽവെച്ച് എന്നെ രക്ഷിച്ച ഭവാൻെറ തിരുവടികളെ അടിയൻ ഇതാ ശരണം പ്രാപിക്കുന്നു. അടിയൻ അജ്ഞതകൊണ്ടു് ചെയ്ത അപരാധങ്ങളെല്ലാം ക്ഷമിച്ച് അടിയനെ അനുഗ്രഹിക്കുവാൻ കാരുണ്യം ഉണ്ടാവണേ'' എന്നു പ്രാർത്ഥിച്ചു.

എന്നാൽ ഇതുകൊണ്ടും അടങ്ങിയില്ല ജൈനസന്ന്യാസിമാരുടെ ഗർവ്വ്. തങ്ങളുടേയും ജ്ഞാനസംബന്ധരുടേയും മതതത്ത്വങ്ങളെ അഗ്നിയിലും ജലത്തിലും ഇട്ടു പരീക്ഷിക്കണം എന്നായി അവർ. അതനുസരിച്ച് അവരെഴുതിയ ഓലക്കഷണം അഗ്നിയിലിട്ടു; കത്തി ചാമ്പലായി. ജ്ഞാനസംബന്ധർ 'പഞ്ചാക്ഷരമന്ത്രം' എഴുതിയ ഓലക്കഷണംഅഗ്നിയിലിട്ടു. അതു കത്തിപ്പിടിക്കാതെ പൊന്തിവന്നു പ്രകാശിച്ചു. ജൈനർ മറെറാരു ഓലക്കഷണം വൈഗാനദിയിലിട്ടു. അതു ഒഴുകിപ്പോയി. ജ്ഞാനസംബന്ധർ ഇട്ട ഓലക്കഷണമാകട്ടെ അലയെ മുറിച്ച് മടങ്ങി വരികയാണു് ഉണ്ടായതു്. രാജാവിന്ന് ശൈവമതത്തിൻെറ മാഹാത്മ്യം മനസ്സിലായി. അതോടുകൂടി അദ്ദേഹത്തിൻെറ കൂന് നിവന്ന് അദ്ദേഹം 'സുന്ദരപാണ്ഡിയ' നായി. അതുവരെ തന്നെ ചതിച്ച ജൈനമതാനുയായികളുടെ നേക്കു തിരിഞ്ഞു് അദ്ദേഹത്തിൻെറ പ്രതികാരാഗ്നി. അവരൊക്കെ ഭസ്മം ധരിച്ച്, രുദ്രാക്ഷമാലകൾ അണിഞ്ഞു്, പഞ്ചാക്ഷരം ജപിച്ച് ശൈവമതം സ്വീകരിക്കുകയോ കഴവിലേറുകയോ വേണമെന്നായി അദ്ദേഹം. അതനുസരിച്ച് സുമാർ 8,000 പേരോളം കഴവിലേറിയത്രെ. ഇതോടുകൂടിയാണു് പാണ്ഡ്യനാട്ടിൽ ജൈനമതം തീരേ ഇല്ലാതായതും ശൈവമതത്തിന്നു പ്രതിഷ്ഠ ലഭിച്ചതും. മടക്കയാത്രയിൽ കാളഹസ്തിയിൽവെച്ച് കണ്ണപ്പനായനാരെ ദശിച്ചു.

ഇന്നു ''സാൻ തോം'' എന്നറിയപ്പെടുന്ന സ്ഥലമായിരുന്നു പണ്ടത്തെ മൈലാപ്പൂർ. ശിവനേശൻ എന്ന ഒരു ധനികനായ വത്തകൻ ഉണ്ടായിരുന്നു അവിടെ. അദ്ദേഹത്തിന്നു 'പൂമ്പാവൈ' എന്ന ഒരേ ഒരു മകളേ ഉണ്ടായിരുന്നുള്ളു. അതിസുന്ദരിയായിരുന്ന ആ കുട്ടിയെ ജ്ഞാനസംബന്ധക്കു വിവാഹം കഴിച്ചു കൊടുക്കണം എന്നായിരുന്നു അദ്ദേഹത്തിൻെറ മോഹം. അങ്ങനെയിരിക്കെ ആ കുട്ടിയെ ഒരു ദിവസം ഒരു സപ്പം കടിക്കുകയും കുട്ടി മരിക്കുകയും ചെയ്തു. കുട്ടിയുടെ പിതാവു് ശവസംസ്കാരാനന്തരം ചാമ്പലെല്ലാം വാരിയെടുത്തു് ഒരു കലത്തിലാക്കി മൂടി കെട്ടി, അവളുടെ ആഭരണങ്ങളും വസ്ത്രങ്ങളുമെല്ലാം അതിൻെറ മീതെവെച്ച് ഒരു മുറിയിൽ സൂക്ഷിച്ചു. ജ്ഞാനസംബന്ധർ ഒരിക്കൽ മൈലാപ്പൂർ ക്ഷേത്രത്തിലേയ്ക്കു പോയപ്പോഠം, വിവരമറിഞ്ഞ ശിവനേശൻ അദ്ദേഹത്തെ സമീപിച്ച് വിവരങ്ങഠം പറഞ്ഞു. ജ്ഞാനസംബന്ധർ ശിവനേശനോടു കലം എടുത്തു ചെല്ലാൻ പറഞ്ഞു. പിന്നീടു് അദ്ദേഹം പത്തു പാട്ടുകഠം പ്രാത്ഥിച്ചു പാടി. അതോടുകൂടി പൂമ്പാവ വീണ്ടും എണീററു വന്നു. അനന്തരം അദ്ദേഹംതന്നെ അവളെ വിവാഹം കഴിക്കണം എന്നായി ശിവനേശൻെറ നിബ്ബന്ധം. താൻ അവഠംക്കു വീണ്ടും ജീവൻ കൊടുത്തതുകൊണ്ടു് അവഠം തൻെറ പുത്രിയ്ക്കു തുല്യയാണു് എന്നു പറഞ്ഞു് ജ്ഞാനസംബന്ധർ ആ അപേക്ഷ നിരസിച്ചു. പിന്നീടു് അദ്ദേഹം ശീർകാഴിക്കുതന്നെ മടങ്ങി. മാതാപിതാക്കന്മാരുടെ നിബ്ബന്ധമനുസരിച്ച് വിവാഹം ചെയ്യാൻ സമ്മതം മൂളി. ''നല്ലൂർ'' എന്ന ക്ഷേത്രത്തിൽവെച്ചാണു് വിവാഹം നടന്നതു്. സംബന്ധരും പത്നിയും ശിവസന്നിധിയിലെത്തി. അദ്ദേഹത്തിൻെറ കൂടെ എല്ലാവരും ക്ഷേത്രത്തിലേയ്ക്കു വന്നു. സംബന്ധർ—

''നാതനേ ! നല്ലൂർ മേവും പെരുമണനമ്മതേ
ഉൻപാദ മെയ്നീഴൽ ചേരും പരുവം ഈതു''

എന്നു പാടി. ഉടനെ,

''നീയും നിൻ തുണൈവിയും മണത്തിനൈക്കാണ
വന്താരും എൻപാൽ ഇപ്പേരൊളിയിൽ വന്തു
ചേരുങ്കഠം.''

എന്ന ഒരശരീരി കേട്ടു. ഒരു തേജഃപുഞ്ജം പ്രത്യക്ഷമായി. അതു ശിവജ്യോതിയിലേയ്ക്കു ലയിച്ചു. എല്ലാവരും അപ്രത്യക്ഷമായി. അന്നു ജ്ഞാനസംബന്ധക്കു് 16 വയസ്സു പ്രായമായിരുന്നു.

---

# ഈശ്വരൻ – വിവിധവീക്ഷണങ്ങളിൽ

തുളസീധരൻ, കോട്ടക്കൽ

സത്യദർശിയുടെ മുമ്പിൽ മാറിയൊളിക്കുന്ന പ്രപഞ്ചനിഗൂഢതയ്ക്ക് അടിസ്ഥാനമായും, മനുഷ്യന്റെ ജന്മകർമ്മങ്ങളുടെ നിയാമകനായും വിശ്വസിക്കപ്പെടുന്ന ഈശ്വരനെ പാശ്ചാത്യരും പൗരസ്ത്യരും എങ്ങനെ ദർശിക്കുന്നു എന്നാണിവിടെ വിചാരം ചെയ്യുന്നത്. ഈശ്വരന്റെ അസ്തിത്വത്തെ അന്വേഷിക്കലും വിവിധ തത്ത്വങ്ങളിലൂടെ ഈശ്വരന്റെ ശക്തിസംവിധാനത്തെ നോക്കികാണലും നമ്മെ ശ്രേയസ്സിലേയ്ക്കു നയിക്കുന്നു.

മനുഷ്യൻ അനാദികാലംമുതൽ സങ്കല്പിക്കുകയും വിശ്വസിക്കുകയും ആരാധിക്കുകയും ഭയപ്പെടുകയും ചെയ്തുപോരുന്ന ശക്തിവിശേഷമാണ് ഈശ്വരൻ. സൃഷ്ടിവിന്യാസപരവും, സ്ഥിതിനിർമ്മാണസ്വരൂപവും, സംഹാരശക്തിസ്വരൂപവുമാണ് ഈശ്വരൻ.

മനുഷ്യനിൽ ഈശ്വരവിശ്വാസം ദൃഢമൂലമാകാൻ പ്രധാനകാരണം ദുഃഖനിവാരണത്തിനുള്ള അവന്റെ ആഗ്രഹമാണെന്നു പറയപ്പെടുന്നു. ജീവിതം ദുഃഖസങ്കുലമാണ്. മനുഷ്യഹൃദയം ചഞ്ചലമാണ്. മനുഷ്യജീവിതത്തിൽ ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ അനേകം ദുഃഖങ്ങൾ ഉണ്ട്. അതൊഴിവാക്കാൻ ശ്രമിക്കുക എന്നതു് മനുഷ്യസ്വഭാവമാണ്. ദുഃഖങ്ങൾ ആശയെ നശിപ്പിക്കും. അതിനൊരത്താണി കണ്ടുപിടിക്കാൻ ആരും ശ്രമിക്കും. അപ്പോൾ പ്രാകൃതമനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ കഴിവിനപ്പുറം, വസ്തുസ്ഥിതികളെ കൈകാര്യംചെയ്യുന്ന സകലതിനേയും, അവൻ ആരാധിക്കാൻ തുടങ്ങി. അങ്ങനെ ആഗ്രഹസഫലീകരണത്തിൽ ഈശ്വരവിശ്വാസം ഉറച്ചുവന്നു. പലവിധത്തിലുള്ള വ്രതങ്ങൾ, പൂജ, വഴിപാടുകൾ എന്നിവ ഉണ്ടായിവന്നതു് ഇങ്ങനെയാണ്. ക്രിസ്തു അന്ധരുടെ അന്ധത്വം മാററിയതും ബധിരർക്ക് കേൾക്കാൻ സാധ്യതയുണ്ടാക്കിയതും, ഈ രീതിയിൽ ദൈവവിശ്വാസം വളർത്തിയെടുക്കാനാണ്. ശ്രീകൃഷ്ണൻ കുബ്ജയ്ക്കു മോക്ഷം നല്കി ശരീരസൗന്ദര്യം വരുത്തികൊടുത്തതു് ഈ അർത്ഥത്തിൽവേണം കാണാൻ.

എന്തായാലും ദൈവവിശ്വാസം എങ്ങനെ വന്നുവെന്നതിനെക്കാൾ പ്രധാനം അതു് ഇന്നു് എത്രത്തോളം സ്വീകാര്യവും യുക്ത്യനുസൃതവുമാണെന്നുള്ളതാണ്. ഈശ്വരന്റെ മൂല്യം എന്തെന്നും എവിടേയെങ്കിലും അതിനു് മൂല്യച്യുതി വന്നിട്ടുണ്ടോ എന്നും അന്വേഷിക്കേണ്ടതു് ആധുനിക മനഃശാസ്ത്രജ്ഞന്റെ കടമയാണ്. അന്ധവിശ്വാസജടിലമായ അബദ്ധധാരണകളിൽനിന്നും മനുഷ്യനെ മുക്തനാക്കി ജഗന്നിയന്താവിന്റെ സവിധത്തിലേയ്ക്കു് തിരിച്ചുവിടുകയാണ് അവൻ ചെയ്യേണ്ടതു്.

സ്വാമി വിവേകാനന്ദന്റെ ആശയത്തിൽ പറഞ്ഞാൽ, അറിയപ്പെട്ടിട്ടുള്ള എല്ലാത്തിലും വെച്ചു് ഉത്തമം ഈശ്വരസങ്കല്പം അത്രെ. അത്രയ്ക്കു കെട്ടുറപ്പും മഹത്ത്വവും മററൊരു ഭാവനയ്ക്കും ഇല്ല. മററൊന്നു് അതുപോലെ ഉണ്ടാകാത്തേടത്തോളംകാലം അതു് മിഥ്യയാണെന്നു് ധരിക്കുന്നതിലും നല്ലതു് തഥ്യയെന്നു് കരുതുന്നതാവും. മതം പലവിധവിശ്വാസങ്ങളുടെ സങ്കലനമാണ്. എങ്കിലും അതു് ഇന്നും എന്നും ആദരിക്കപ്പെടുന്നു. അതിന്റെ ആന്തരഘടനയ്ക്കും മാററമില്ല. എല്ലാ മതങ്ങളുടേയും അച്ചുതണ്ടു് ഈശ്വരനാണല്ലോ.

## ഈശ്വരസങ്കല്പങ്ങൾ

ഈശ്വരന്റെ അടിസ്ഥാനസത്തയ്ക്കുള്ള സങ്കല്പങ്ങൾ നിരവധിയാണ്. പ്രാകൃതവും, വനാന്തരങ്ങളിൽ വേട്ടയാടി കഴിഞ്ഞിരുന്നതുമായ പ്രാകൃതജനതയുടെ അപരിഷ്കൃതങ്ങളായ സങ്കല്പങ്ങൾമുതൽ ആധുനികമനുഷ്യന്റെ യുക്തിവാദപരങ്ങളും, അതേസമയം കൂടുതൽ യഥാർത്ഥങ്ങളുമായ വിശ്വാസങ്ങൾവരെയുള്ള വിവിധ ഈശ്വരസങ്കല്പങ്ങളുടെ പട്ടിക എടുത്താൽ ഒരു കാര്യം

വ്യക്തമാകും: അതിന്ന് അനുക്രമമായ ഒരു വളച്ച്യുണ്ടായിരുന്നുവെന്ന്. ഈ വളർച്ച മാനസികതലത്തിലും ബഹിരംഗതലത്തിലും ഉണ്ടായിട്ടുണ്ട്. ചരിത്രപരമായ ഒരു സത്യമാണിത്.

ഈശ്വരനെക്കുറിച്ച് പഠിക്കുമ്പോൾ പല വിധവീക്ഷണങ്ങളിലൂടെ അതിനെ നോക്കി കാണാം. മനുഷ്യമനസ്സിൽ സങ്കല്പരൂപമായി പ്രതിഫലിക്കുന്ന ഈശ്വരൻ മനുഷ്യരൂപാവലംബിയാണ്. ശാരീരികവും മാനസികവുമായ ഭാവങ്ങൾ മനുഷ്യൻ ഈശ്വരനിലും ദർശിക്കുന്നു. ഈശ്വരൻെറ ഛായകൾക്ക് മനുഷ്യൻ അവൻെറ രൂപം കൊടുക്കുന്നതിലും അവതാരങ്ങൾ മനുഷ്യബോധരൂപത്തിൽ വ്യാഖ്യാനിക്കുന്നതിലും ഈ തത്ത്വസംഹിതയാണ് അടിസ്ഥാനം. വ്യക്തി സ്വന്തം മതാനുഭൂതിയിലൂടെ മാത്രം ഈശ്വരനെ സങ്കല്പിക്കുന്നു. മനുഷ്യൻെറ ശാരീരികഗുണങ്ങൾ ഈശ്വരനിൽ ആരോപിക്കുന്ന രീതിക്ക് ഇംഗ്ലീഷിൽ ആൻത്രോപോമോർഫിസം എന്നാണ് പറയുന്നത്.

പില്ക്കാലത്ത് ഈ പ്രവണതയെ കഠിനമായി ചോദ്യംചെയ്തു. പൗരാണികകാലത്തും ആധുനികകാലത്തും ഇതുണ്ടായി. സെനോഫെനീസ്സ് എന്ന ഗ്രീക്കു ദാർശനികകവി യൂറോപ്പിലും, രാമായണത്തിൽ പ്രകീർത്തിതനായ ജാബാലിമഹർഷി ഭാരതത്തിലും ഇത്തരം വിശ്വാസത്തെ എതിർത്തവരാണ്. ആധുനികതയിലേയ്ക്കു വന്നപ്പോൾ മതാനുഭൂതിയിലുള്ള വ്യക്തിനിരസനരൂപം ഇസ്ലാംമതം അംഗീകരിച്ചു. ആരാധനാലയത്തിൽ, വ്യക്തിരൂപത്തിലുള്ള വിഗ്രഹപൂജ ഉപേക്ഷിക്കുകയും, ഈശ്വരൻ ഒരു രൂപത്തിലും ഒതുങ്ങുന്നവനല്ലെന്നു അവർ വ്യാഖ്യാനിക്കുകയും ചെയ്തു. പക്ഷേ ഈ തത്ത്വം അതിനുമുമ്പുതന്നെ ഹിന്ദുതൻെറ ആദർശമായി അംഗീകരിച്ചിരുന്നു. അതാണല്ലൊ അദ്വൈതത്തിൻെറ പൊരുൾ.

ഈശ്വരനെ മനുഷ്യരൂപത്തിൽ ആരാധിക്കുന്നതു തെറ്റോ ശരിയോ എന്ന പ്രശ്നം പ്രധാനമല്ല. എന്തെന്നാൽ ഈശ്വരൻ എന്ന പദത്തിൻെറ അർത്ഥം എന്തെന്നും, ഈശ്വരനെക്കുറിച്ച് മനുഷ്യൻ എന്താണ് വിചാരിക്കുന്നതെന്നും ചിന്തിച്ചാൽ രണ്ടിനും ഒരേ രീതിയിലുള്ള സമാധാനമല്ല കിട്ടുന്നതെന്നു മനസ്സിലാകും.

ഈശ്വരൻ എന്ന പദം പ്രയോഗിക്കുമ്പോൾ സങ്കല്പിക്കുന്ന അർത്ഥം ഇതാണ്: നീതിമാനും പ്രകൃത്യതീനും, ലോകത്തിൻെറ മേൽ നിയന്ത്രണമുള്ളവനും മനുഷ്യരുടെ കർമ്മങ്ങൾക്കനുസരിച്ച് ഫലം പ്രദാനംചെയ്യുന്നവനാണെങ്കിലും മനുഷ്യരെ കർമ്മബന്ധത്തിൽനിന്നു മോചിപ്പിക്കുവാൻ കഴിവുള്ളവനും സർവ്വജ്ഞനും സർവ്വശക്തനുമായ സഗുണസ്വരൂപനാണ് ഈശ്വരൻ. പരമപുരുഷനാണദ്ദേഹം. ജഗത്തിൻെറ ആദിമൂലവും, ഓങ്കാരപ്പൊരുളും, സ്വയംഭൂവും, അപരിമേയനും, ശാശ്വതനും, സമ്പൂർണ്ണനും, സകലകല്യാണഗുണനിധിയും, സർവ്വകാരുണികനും, ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകാരകനുമാണ് ഈശ്വരൻ.

ആധുനികസങ്കല്പങ്ങളെ നിഷ്കൃഷ്ടമായി വിശകലനം ചെയ്യുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു. മനുഷ്യൻെറ അനുഭവസമ്പത്തിൻെറ ഉടമസ്ഥനാണ് ഈശ്വരൻ. സ്നേഹം, നന്മ, നീതി, ദയ മുതലായ അടിസ്ഥാനപരവും ധാർമ്മികവുമായ സകലമൂല്യങ്ങൾക്കും നിലനില്പ് നൽകുന്നത് ഈശ്വരനാണ്. അഭിലഷണീയമായ എല്ലാ മൂല്യങ്ങളുടേയും മൂർത്തിമദ്ഭാവമാണ് ഈശ്വരൻ. ലോകത്തിലുണ്ടാകുന്ന സകല സുഖങ്ങൾക്കും അടിസ്ഥാനം ഈശ്വരനാണ്. സത്യസ്വരൂപനാണദ്ദേഹം. സജ്ജനങ്ങൾക്ക് അനുഗ്രഹദായകനായ ഈശ്വരൻ ദുർജ്ജനങ്ങൾക്ക് ഭയങ്കരനാണ്, ദുർഗ്രാഹ്യനാണ്, ശിക്ഷനൽകുന്നവനാണ്. ദുഷ്ടശിക്ഷണത്തിന് ഈശ്വരൻ ഭീഷണരൂപം കൈക്കൊള്ളുന്നു. ശിഷ്ടന്മാർക്ക് അദ്ദേഹം സ്നേഹസ്വരൂപനാണ്. മുനിമാരുടെ മുമ്പിൽ ഈശ്വരൻ സൗമ്യനാണ്, കരുണാവാരിധിയാണ്. നരഹരിരൂപത്തിൽ തെളിഞ്ഞുകാണുന്ന ഭീഷണരൂപം ഇത്തരത്തിലാണ് നോക്കികാണേണ്ടത്. ഹിരണ്യകശിപുവിൻെറ മുമ്പിൽ ഉഗ്രമൂർത്തിയായി പ്രത്യക്ഷപ്പെട്ട ഭഗവാൻ പ്രഹ്ലാദൻെറ മുമ്പിൽ ശാന്തസ്വഭാവനായിരുന്നുവല്ലൊ.

ഗാഢമായ തത്ത്വവിചിന്തനത്തിലൂടെ ഈശ്വരസങ്കല്പത്തിൻെറ പശ്ചാത്തലത്തിലുള്ള പരമതത്ത്വത്തെ ആദ്യമായി കണ്ടറിഞ്ഞത് ഭാരതീയരാണ്. വേദങ്ങളിൽ ചിതറിക്കിടക്കുന്ന തത്ത്വവിചിന്തനങ്ങൾക്ക് ഐകരൂപ്യം പരിപൂർണ്ണമായും സിദ്ധിക്കുന്നത് ഉപനിഷത്തുകളിലാണ്. മനുഷ്യൻെറ ബുദ്ധിശക്തി എവിടെവരെ ചെല്ലും എന്നതിൻെറ പ്രത്യക്ഷനിദർശനങ്ങളാണ് ഉപനിഷത്തുകൾ. മനുഷ്യ

നിൽ രൂഢമൂലമായി പതിഞ്ഞു് കിടക്കുന്ന ഈശ്വരവിശ്വാസത്തെ, സംശയത്തിന്റെ കണികപോലും മാററി പരമസത്യത്തിന്റെ പ്രകാശത്തിലെത്തിക്കുകയത്രേ ഉപനിഷത്തുകൾ. തത്ത്വവിചിന്തനത്തിലൂടെ ജീവാത്മപരമാത്മബന്ധം കണ്ടറിഞ്ഞു് ഈ അസ്തിത്വത്തെ ഉപനിഷത്തുകൾ സ്ഥാപിക്കുകയും ചെയ്തു.

## പാശ്ചാത്യസങ്കല്പങ്ങൾ

ഈശ്വരനെക്കുറിച്ചുള്ള പൊതുസങ്കല്പങ്ങളാണു് ഇതുവരെ പറഞ്ഞതു്. എല്ലാ ഉൽകൃഷ്ടഗുണങ്ങളുടേയും വിളനിലവും എല്ലാ പ്രകൃതിശക്തികളുടേയും മൂർത്തിമദ്ഭാവവുമായ ഈശ്വരനെ പാശ്ചാത്യരായ പല ചിന്തകരും വ്യത്യസ്തങ്ങളായ വീക്ഷണങ്ങളിലൂടെ നോക്കിക്കാണാൻ ശ്രമിച്ചിട്ടുണ്ടു്.

''ഈശ്വരൻ ബുദ്ധിപൂർവ്വകമായ നന്മയും വിശ്വവ്യാപകമായ സൗന്ദര്യവും, അനശ്വരസത്യവുമാണു്. ജീവാത്മപരമാത്മബന്ധത്തിൽ പരമാത്മാവാണു് ഈശ്വരൻ.'' എമേഴ്സന്റെ അഭിപ്രായമാണിതു്. സത്യം സൗന്ദര്യം, നന്മ ഇതിന്റെ മൂല്യങ്ങൾ ഈശ്വരനിൽ പൂർണ്ണമായി കാണപ്പെടുന്നു. (പ്ലേറേറാ). സത്യസ്വരൂപനും, സൗന്ദര്യമൂർത്തിയും നന്മയുടെ ആകരവുമാണീശ്വരൻ എന്ന പൗരസ്ത്യമതത്തോടു് ഇതു് ചേർന്നുവരുന്നു.

സ്വയം അചഞ്ചലനും എന്നാൽ മററുള്ള എല്ലാ ചലനങ്ങൾക്കും ഹേതുഭൂതനുമാണീശ്വരൻ. (അരിസ്റ്റോട്ടിൽ) കാൻറ് ഈശ്വരനെ ഒരു പരമധാർമ്മികനായിട്ടു് വിഭാവനചെയ്തു. ഈശ്വരൻ ജൈവസ്വരൂപനാണെന്നു് ബർഗ്സൺ സമർത്ഥിച്ചു. ദുർജ്ഞേയവും, ദുരൂഹത തിങ്ങിയതുമായ ആദിമൂലമാണു് ഈശ്വരൻ എന്നു് സ്പെൻസർ പറഞ്ഞു.

പാശ്ചാത്യചിന്തകർ ഈശ്വരനെ പരിമിതിക്കു വിധേയനാക്കുന്നു. പൗരസ്ത്യചിന്തകർ ഈശ്വരനെ അപരിമേയനാക്കുന്നു.

ഈശ്വരന്റെ അസ്തിത്വത്തെ സ്ഥാപിക്കുവാൻ മൂന്നു യുക്തികളാണു് എല്ലാവരും അവതരിപ്പിക്കുന്നതു്. അതിങ്ങനെ ക്രോഡീകരിക്കാം—

### 1 സത്വമീമാംസാപരം:

മനുഷ്യമനസ്സിന്റെ വ്യാകീർണ്ണങ്ങളായ സങ്കല്പങ്ങൾക്കു് അടിസ്ഥാനമായി നില്ക്കുന്ന തത്ത്വചിന്തനമാണിതു്. നമുക്കു് ഏററവും പരിപൂർണ്ണമായ ഒരു സത്തയെ സങ്കല്പിക്കാൻ കഴിയും. ആ സത്തയ്ക്കു് അസ്തിത്വമില്ലെങ്കിൽ അതു് പരിപൂർണ്ണമാണെന്നു സങ്കല്പിക്കുകവയ്യ. പ്രപഞ്ചബോധത്തിന്റെതന്നെ നിലനിൽപും സാക്ഷാത്കാരവും ആ വസ്തുസത്തയെ ആശ്രയിച്ചത്രേ. അങ്ങനെ ജഗത്തിന്റെ അസ്തിത്വബോധം ഈശ്വരന്റെ അസ്തിത്വത്തിന്നു് തെളിവായിത്തീരുന്നു. പ്രപഞ്ചത്തിന്നു് ഉണ്മയും പ്രകാശവും നൽകുന്ന ആ ബോധസത്തയെ ഈശ്വരൻ എന്നു പറയുന്നു. ചിന്തകനായ സാർത്രി പറയുന്നു, ''ഈശ്വരനില്ലങ്കിൽ ഈശ്വരകല്പിതമായ പ്രകൃതിയുമില്ല. പക്ഷേ പ്രകൃതിയുണ്ടു്. അതുകൊണ്ടു് ഈശ്വരനുമുണ്ടു്.'' മനുഷ്യന്റെ അസ്തിത്വംതന്നെയാണു് ഈശ്വരന്റെയും അസ്തിത്വത്തിനു് നിദാനം.

### 2 സൃഷ്ടിനിയമശാസ്ത്രപരം:

ഒരു വസ്തു നമ്മൾ അനുഭവിക്കണമെങ്കിൽ അതിനു കാരണമുണ്ടാകണം. അന്ത്യത്തോടുകൂടിയ കാരണങ്ങളുടെ അനന്തമായ ഒരു പരമ്പര യുക്തിവിരുദ്ധമാണു്. അന്ത്യത്തോടുകൂടിയ കാരണങ്ങളിൽവെച്ചു് ഏററവും ആദ്യത്തിനു പിന്നിൽ അനാദിയായ മറെറാന്നുണ്ടാവണം. അതിനെ പ്രഥമകാരണമെന്നു് വിളിക്കാം. സ്വയംഭൂവായതിനാൽ, സ്വയം ഇളക്കപ്പെടാത്തവനെന്നും മററുള്ള വസ്തുക്കളുടെ ചലനത്തിനു കാരണഭൂതനായവനെന്നും വിളിക്കാം. ഇതുതന്നെയാണു് ഈശ്വരൻ.

### 3 ഉദ്ദിഷ്ടാനുഗുണക്രിയാപരം

ഒരു വസ്തു ഉണ്ടാകണമെങ്കിൽ, അതുണ്ടാക്കാൻ, കുറഞ്ഞ പക്ഷം അതു് വിഭാവനചെയ്യാനെങ്കിലും ഒരാള് വേണം. (ഒരു വാച്ചു് നിർമ്മിക്കാൻ ഒരാൾ ആവശ്യമാണു്. —പാസ്കൽ) പ്രപഞ്ചം ഏതെങ്കിലും കാര്യബോധത്തിൽ അധിഷ്ഠിതവും, സൗന്ദര്യവും സത്യവും തുലനകൃത്യനിഷ്ഠയുമുള്ള ഒരാത്മാവിനാൽ വിരചിതവുമാണു്. പ്രപഞ്ചസൃഷ്ടിക്കു പിന്നിൽ സുചിന്തിതമായ ഒരു ദൃശ്യമുണ്ടു്. വ്യക്തമായ നിയമവും, സത്യനിഷ്ഠമായ ക്രമവും സഞ്ചരണത്തിൽ സുവ്യക്തമായ മാറ്റവുമുണ്ടു്. അതുകൊണ്ടു് സർവ്വശക്തിയായ ഈശ്വരന്റെ ശക്തിയാൽ സൃഷ്ടമായതാണു് ലോകം. ഏതോ ഉദ്ദിഷ്ടാനുക്രിയ ഇതിന്റെ പിന്നിൽ ഉണ്ടെന്നു് വ്യക്തം.

## ഈശ്വരവിശ്വാസം—ഭാരതത്തിൽ

ഈശ്വരവിശ്വാസം ഭാരതീയരിൽ വളരെ പണ്ടു മുതലേ ശ്രദ്ധമൂലമായിട്ടുണ്ട്. വിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ ഒരു വ്യക്തിയോ, ഒരു സമൂഹമോ സൃഷ്ടിച്ചതല്ല ഹിന്ദുമതം. അതു് വനാന്തരങ്ങളിൽ നിദിദ്ധ്യാസനനിരതരായിക്കഴിഞ്ഞ മഹർഷിമാരുടെ ശ്രദ്ധാരൂപമായ ചിന്തയിൽനിന്നു് ഉദ്ഭൂതമായതാണു്. ആദിദ്രാവിഡരുടെ ഈശ്വരൻ ആയിരുന്നു ശിവൻ. തങ്ങൾ കണ്ടതിൽവെച്ച് ഏററവും ഉയൎന്ന സ്ഥലം—ഹിമാലയം അവർ ശിവന്റെ ആസ്ഥാനമാക്കി. എല്ലാവരുടെയും അമ്മയാക്കി കല്പിച്ച പാൎവ്വതിയെ മാമലയുടെ അരുമത്തയ്യലാക്കി ശിവനു് വേളികഴിച്ചുകൊടുത്തു. തങ്ങൾ കണ്ടിട്ടുള്ളതിൽവെച്ച് ഏററവും നല്ലതും (ചന്ദ്രക്കല,മാൻ) ഏററവും ഭയങ്കരവും (ഗംഗ സൎപ്പങ്ങൾ) ആയ വസ്തുക്കൾ ശിവനു് അലങ്കാരമാക്കിക്കൊടുത്തു. ഇതിൽനിന്നും ഒരു കാൎയ്യം മനസ്സിലാക്കാം, ഭയത്തിൽനിന്നും രക്ഷിക്കുന്നവനും, ആനന്ദം കൊടുക്കുന്നവനുമായിരുന്നു അവരുടെ ഈശ്വരൻ. അവർ പ്രതിമാരാധകരുമായിരുന്നു. ശൈവമതമായ ഈ ഏകദേവതാവിശ്വാസം, ക്രമേണ ആൎയ്യസംസ്കരണത്തോടെ ബഹുദേവതാവിശ്വാസമായി മാറി. ഇന്ദ്രൻ, അഗ്നി, വരുണൻ തുടങ്ങിയവരായിരുന്നു ദേവന്മാർ. തുടൎന്നു് ഏകേശ്വരമതമായി ആരാധനരൂപംകൊണ്ടു. ഏകേശ്വരമതത്തിന്റെ യഥാൎത്ഥ പ്രതിനിധിയാണു് പ്രജാപതി. മററു് ഏകേശ്വരവാദമതങ്ങളിൽനിന്നു് ഭിന്നമാണു് വേദങ്ങളിലെ ഏകേശ്വരവാദം. മററു മതങ്ങളിൽ ഏകേശ്വരവാദം വെറും മതപരമായി ഒതുങ്ങുമ്പോൾ വേദങ്ങളിലെ വാദം തത്ത്വചിന്താപരമാണു്. ഒരു സാമാന്യവല്ക്കരണതത്ത്വമാണു് ഈശ്വരൻ എന്നു് അതിൽ സ്ഥാപിക്കുന്നു. വെറുമൊരു സത്തമാത്രമാണതു്. ഈ തത്ത്വത്തെയാണു് ബ്രഹ്മമെന്നു പറയുന്നതു്; ആത്മാവും ഇതുതന്നെ.

ഭാരതീയ ദൎശനങ്ങളെല്ലാം ഈ സങ്കല്പത്തെ വിശ്വസിക്കുന്നില്ല. ഈശ്വരന്റെ നിലനില്പിനെ പാടേ നിഷേധിക്കുന്ന ചാൎവ്വാകമതംമുതൽ ഈശ്വരന്റെ പരിപൂൎണ്ണ അസ്തിത്വത്തെ വിശ്വസിക്കുന്ന അദ്വൈതം വരെയുള്ള പല ദൎശനങ്ങളും ഇവിടെ വളൎന്നു പന്തലിച്ചിട്ടുണ്ടു്. സാംഖ്യം ഈശ്വരനെപ്പററി മൂകത അവലംബിക്കുന്നു. ഈശ്വരൻ അവൎക്കു് ചിത്ശക്തി മാത്രമാകുന്നു. പ്രകൃതിയേയും പുരുഷനേയും സാംഖ്യം അംഗീകരിക്കുന്നു. പില്ക്കാലത്തെ അദ്വൈതത്തോടു് ചേൎന്നു് പുരുഷൻ, ബ്രഹ്മമായി വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടു്. ജൈനർ ഒരു ഈശ്വരനിൽ വിശ്വസിക്കുന്നില്ല; മോക്ഷവും പരലോകവുമുണ്ടു്. ജീവനാണു് അവൎക്കു പ്രധാനം. എന്നാൽ ജീവാത്മാവിന്റെ അത്യുച്ചാവസ്ഥയാണല്ലോ ഈശ്വരൻഎന്ന ബോധത്തെ അവർ മറയ്ക്കുകയാണു്ചെയ്യുന്നതു്. തീൎത്ഥംകരന്മാരുടെ ജീവൻ മാത്രമേ അവരുടെ ദൃഷ്ടിയിൽ പരിപൂൎണ്ണജീവനായിട്ടുള്ളു.

ദുഃഖാകുലവും ക്ഷണചഞ്ചലവുമായ ലോകത്തിൽ ഈശ്വരനെ ബുദ്ധമതവും ദൎശിക്കുന്നില്ല. ന്യായദൎശനത്തിൽ ഈശ്വരൻ ആത്മാവായി ഉരുത്തിരിയുന്നു. അതു് എല്ലാവരിലും സംസക്തമായിരിക്കുന്നതിനാൽ മനുഷ്യാത്മാവിൽനിന്നും അതിനെ വേൎതിരിക്കാൻ അവർ പരമാത്മാവു് എന്നു് വിളിച്ചു. അവർ ഈശ്വരനെ പ്രപഞ്ചസൃഷ്ടിയിൽ മാത്രം ഒതുക്കിനിൎത്തി. അവരുടെ ഈശ്വരൻ അവസാനം പരമാത്മാവിൽ ലയിക്കുകയാണു്. യോഗദൎശനത്തിൽ ഈശ്വരസാന്നിദ്ധ്യം ആവിഷ്കരിച്ചിട്ടുണ്ടു്. പാതഞ്ജലയോഗപ്രകാരം ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരകനല്ല; വെറുമൊരു പുരുഷൻമാത്രം; വിശിഷ്ടപുരുഷൻ മാത്രം.

ശങ്കരനിൽ എത്തുമ്പോഴേയ്ക്കും ഈശ്വരന്റെ ഉപാസനയ്ക്കു് പ്രാമാണ്യം വരുകയും ജീവാത്മപരമാത്മബന്ധം സ്ഥാപിക്കപ്പെടുകയും ചെയ്തു. ആദിശങ്കരൻപോലും ഈശ്വരനെ മായാവലയിതനായി കണ്ടു. യുക്തിചിന്തകളിലൂടെ ഈ രീതിയിൽ എല്ലാമാണു് ഈശ്വരപഠനം നടന്നതെങ്കിലും ജനങ്ങൾ ഈശ്വരവിശ്വാസം നൂററാണ്ടുകളായി താലോലിച്ചുവന്നു. വിവേകാനന്ദസ്വാമികൾ യുക്തിബോധത്തോടെ മതനവീകരണം നടത്തി അതുറപ്പിക്കുകയും ചെയ്തു. ഈശ്വരവിശ്വാസം യുക്തിവാദികളുടെ ചിന്തകൾക്കതീതമായി വളരുകയാണു്; ഇനി വളരുകയുംചെയ്യും.

കുട്ടികളോട്:

# പ്രഹ്ളാദൻ

## സ്വപ്രഭാനന്ദസ്വാമി

അതിവിശിഷ്ടമായ മനുഷ്യജന്മത്തെക്കുറിച്ച് നാം അഭിമാനിക്കാറുണ്ടല്ലോ. എന്താണിതിന്റെ വിശിഷ്ടതയ്ക്കു കാരണം? മനുഷ്യന്റെ ജീവിതത്തിൽ ഒരു ഉത്കൃഷ്ടലക്ഷ്യമുണ്ടെന്നതുതന്നെ. ആ ലക്ഷ്യത്തെ ശാശ്വതസുഖമെന്നോ മോക്ഷമെന്നോ ഈശ്വരദർശനമെന്നോ ഒക്കെയുള്ള പേരുകൾകൊണ്ടു വ്യവഹരിക്കാറുണ്ട്. പക്ഷിമൃഗാദികൾക്കും മനുഷ്യർക്കും ഇന്ദ്രിയതൃപ്തിണത്തിലുള്ള പ്രീതിയും ലോകവ്യവഹാരങ്ങളും സമാനമാണ്. എന്നാൽ മോക്ഷത്തിനും ഈശ്വരദർശനത്തിനും സത്യദർശനത്തിനും മറ്റുമുള്ള അഭിലാഷവും അതിനെപ്പറ്റി ചിന്തിക്കാനുള്ള കഴിവും മനുഷ്യർക്കേ കാണുന്നുള്ളു. ആഹാരം, നിദ്ര, ഭയം, മൈഥുനം എന്നിവ സകലപ്രാണികൾക്കും സമാനമാണെന്നും ബുദ്ധിവ്യാപാരമാണ് മനുഷ്യന്റെ ഉത്കൃഷ്ടതയ്ക്കു കാരണമെന്നും സുവിദിതമാണ്. ഈ ബുദ്ധിവ്യാപാരംകൊണ്ട് മനുഷ്യൻ നശ്വരമായ ലോകസുഖങ്ങളെ തള്ളി അനശ്വരമായ ശാശ്വതാനന്ദമാണു ജീവിതലക്ഷ്യമെന്നുറപ്പിച്ചു. ഇക്കാര്യം ഉപനിഷത്തുകളും ശാസ്ത്രങ്ങളും പുരാണേതിഹാസങ്ങളും നാനാപ്രകാരത്തിൽ ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. സാധാരണജനങ്ങൾക്ക് വൈദികവും ശാസ്ത്രീയവുമായ ചർച്ചകൾ സുഗ്രഹമല്ല, ആകർഷകവുമല്ല. പക്ഷേ അതുകൊണ്ട് സത്യം മറിച്ചാകയില്ലല്ലോ. സാധാരണക്കാരെയും സത്യം ഗ്രഹിപ്പിക്കണം. അത് അവർക്ക് സുഗ്രഹവും രുചിക്കുന്നതും ആയ തരത്തിൽ ആയാൽ കൂടുതൽ നന്നായിരിക്കുമെന്നു കരുതി പ്രാചീനാചാര്യന്മാർ പുരാണങ്ങൾ എന്ന ഗ്രന്ഥങ്ങൾ നിർമ്മിച്ചു. വേദപ്രതിപാദിതങ്ങളായ സനാതനസത്യങ്ങളെ കഥാരൂപേണ പ്രതിപാദിച്ച് അവയെപ്പററിയും ഉത്കൃഷ്ടമായ മനുഷ്യജന്മത്തിന്റെ പരമലക്ഷ്യത്തെക്കുറിച്ചും സാധാരണ ജനങ്ങളെ ബോധവാന്മാരാക്കലാണ് പുരാണങ്ങളുടെ ലക്ഷ്യം. പതിനെട്ടു മഹാപുരാണങ്ങളും പതിനെട്ട് ഉപപുരാണങ്ങളും പ്രസിദ്ധങ്ങളാണ്. സുപ്രസിദ്ധമായ ശ്രീമദ്ഭാഗവതത്തിലെ പ്രഹ്ലാദന്റെ കഥയാണ് ഇവിടെ പറയാൻ ഉദ്ദേശിച്ചിട്ടുള്ളത്. അസുരകുല ചക്രവർത്തിയായി വാണിരുന്ന ഹിരണ്യകശിപുവിന്റെ നാലാമത്തെ സന്താനമാണു പ്രഹ്ലാദൻ. ആ ബാലൻ ജന്മനാതന്നെ ഭഗവദ്ഭക്തനായിരുന്നു.

നാമൊന്നു നിനയ്ക്കും ദൈവം മറെറാന്നു വിധിയ്ക്കും, എന്നാണല്ലോ ചൊല്ല്. തന്റെ അനുജനായ ഹിരണ്യാക്ഷന്റെ ഘാതകനാണ് വിഷ്ണുവെന്ന കാരണത്താൽ വിഷ്ണുഭഗവാന്റെ പരമവൈരിയായിത്തീർന്നു ഹിരണ്യകശിപു. ആ അരക്കൻ ത്രിലോകങ്ങളെയും സ്വാധീനത്തിൽവെച്ച് ദേവശത്രുവായി ദേവന്മാർക്ക് പേടിസ്വപ്നമായി കഴിഞ്ഞ അവസരത്തിലാണ് അനുജനായ ഹിരണ്യാക്ഷന് വരാഹരൂപിയായ വിഷ്ണുവിൽനിന്ന് മരണം സംഭവിച്ചത്. ഹിരാണ്യാക്ഷന്റെ മരണത്താൽ ദുഃഖസാഗരത്തിൽ മുഴുകിയ ജ്ഞാതികളെ, ദേഹത്തിന്റെയും ജീവിതത്തിന്റെയും നശ്വരതയെക്കുറിച്ചും ദേഹിയായ ആത്മാവിന്റെ അനശ്വരതയെക്കുറിച്ചും ഒരു പ്രാജ്ഞനെപ്പോലെ സംസാരിച്ച്, സാന്ത്വനപ്പെടുത്തിയശേഷം വിഷ്ണുവിനെ ജയിക്കാനും പററുമെങ്കിൽ സംഹരിക്കാൻതന്നെയും ഒരുങ്ങിപ്പുറപ്പെട്ടു ഹിരണ്യകശിപു. പക്ഷേ തനിക്കപ്പോഴതിനു കഴിവില്ലല്ലോ എന്ന തന്റേടക്കുറവു ഹിരണ്യകശിപുവിനുണ്ടായി. എങ്കിലും തപസ്സുകൊണ്ടും വരപ്രസാദംകൊണ്ടും തന്റെ ശക്തി വർദ്ധിപ്പിക്കാൻ ഹിരണ്യകശിപു ഉറച്ചു. എല്ലാത്തരത്തിലുള്ള ശക്തിയും തപസ്സുകൊണ്ടു വർദ്ധിപ്പിക്കാമെന്നതു സത്യംതന്നെ. ആ ശക്തി വിവേകമില്ലാത്തവർക്കു വന്നുചേർന്നാൽ അതു ലോകത്തിനാപത്തു വരുത്തിവെയ്ക്കുമെന്നുള്ളതിനുദാഹരണമായിത്തീർന്നു ഹിരണ്യകശിപു.

ഹിരണ്യകശിപു ക്ഷിപ്രപ്രസാദിയായ ബ്രഹ്മാവിനെ പ്രസാദിപ്പിക്കാനാഗ്രഹിച്ചുകൊണ്ടു് കഠോരതപസ്സിൽ ഏർപ്പെട്ടു; അന്നപാനാദികളും ലോകസുഖങ്ങളെല്ലാംതന്നെയും വെടിഞ്ഞു. സ്വഭാര്യയും ഗർഭിണിയുമായിരുന്ന കയാധുവിനെയും സന്താനങ്ങളെയും മററു ജ്ഞാതികളെയുമൊക്കെ മറന്നു് ഏകാന്തനിഷ്ഠയോടെ തപസ്സിലേർപ്പെട്ട അയാൾ. ദീർഘകാലത്തെ തപസ്സുകൊണ്ടു് ബ്രഹ്മാവു പ്രീതനായി ഹിരണ്യകശിപുവിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഹിരണ്യകശിപുവിൻെറ ആഗ്രഹപൂർത്തി വരുത്തുവാൻ താൻ തയ്യാറായി വന്നിരിക്കുന്നുവെന്നും ഇഷ്ടമുള്ള വരം ആവശ്യപ്പെടണമെന്നും ബ്രഹ്മാവു് ഹിരണ്യകശിപുവിനോടു പറഞ്ഞു. തനിയ്ക്കു മരണമുണ്ടാകരുതെന്നാണു് ഹിരണ്യകശിപുവിൻെറ ആഗ്രഹം. പക്ഷേ അതു നേരിട്ടു ചോദിച്ചാൽ ബ്രഹ്മാവു് ഒഴിവുകഴിവു പറഞ്ഞെങ്കിലോ എന്നു സംശയിച്ചു് തൻെറ ആഗ്രഹം മറെറാരു തരത്തിലാണു് ബ്രഹ്മാവിൻെറ സമക്ഷം അവതരിപ്പിച്ചതു്: ''വിധാതാവേ, എനിയ്ക്കു് അങ്ങയുടെ സൃഷ്ടിയിൽപ്പെട്ട ഒന്നിനെക്കൊണ്ടും മരണം സംഭവിക്കരുതു്. ദേവനോ മനുഷ്യനോ അരക്കനോ പക്ഷിമൃഗാദികളോ എന്നെ കൊല്ലരുതു്. ജീവനുള്ളതും ജീവനില്ലാത്തതുമായ ഒന്നിനെക്കൊണ്ടും എനിക്കു മരണമേർപ്പെടരുതു്. ആകാശത്തിൽവെച്ചോ ഭൂമിയിൽവെച്ചോ, അകത്തുവെച്ചോ പുറത്തുവെച്ചോ, രാത്രിയിലോ പകലോ എനിക്കു മരണം ഉണ്ടാകരുതു്.'' ബ്രഹ്മാവു് അങ്ങനെയാകട്ടെ എന്നു വരവുമരുളി. സ്വാർത്ഥംകൊണ്ടു വിവേകമററ മൂഢർ പലപ്പോഴും തങ്ങൾ അതിബുദ്ധിശാലികളെന്നു കരുതിപ്പോകും. അതാണു് വാസ്തവത്തിൽ ഹിരണ്യകശിപുവിനും സംഭവിച്ചതു്. ബ്രഹ്മാവിൻെറ പ്രസാദംകൊണ്ടു് മദമത്തനായ ഹിരണ്യകശിപു തപസ്സു നിർത്തി കൊട്ടാരത്തിലേയ്ക്കു മടങ്ങി. തൻെറ തപസ്സുകാലത്തു് ദേവന്മാരാൽ പിടിച്ചടക്കപ്പെട്ട കൊട്ടാരവും രാജ്യവുമെല്ലാം വീണ്ടെടുത്തു. ദേവന്മാരെ പശുക്കളെപ്പോലെ ബന്ധിക്കുകയോ ദാസരാക്കുകയോ നാടു കടത്തുകയോ ഒളിവിൽക്കഴിയാൻ ഇടയാക്കുകയോ ചെയ്തു. ബ്രഹ്മാനുഗ്രഹത്താൽ തൻെറ അമരത്വത്തിൽ ഉറച്ചു വിശ്വസിച്ച ഹിരണ്യകശിപു താൻതന്നെയാണു് ജഗത്പതിയായ ഈശ്വരൻ എന്നു പ്രഖ്യാപിച്ചു.''ഇനിമുതൽ മറെറാരീശ്വരനെ ആരും ആരാധിച്ചുകൂടാ, വിഷ്ണുഭജനം ചെയ്യുന്നവർ ശിക്ഷാർഹരാണു്. നാരായണനാമം ജപിക്കുന്നവർ വധ്യരാണു്, 'ഹിരണ്യായ നമഃ' എന്നതായിരിക്കണം ഇനി ഓരോരുത്തൻേറയും ഇഷ്ടദേവതാമന്ത്രം,'' എന്ന ശാസനയും പുറപ്പെടുവിച്ചു. രാജസേവകരും സ്തുതിപാഠകരും ഭീരുക്കളും ഈ ശാസനയെ അക്ഷരംപ്രതി പാലിക്കാൻ പരിശ്രമിച്ചു. ഈശ്വരാരാധകരായ സജ്ജനങ്ങൾ വളരെ കഷ്ടത്തിലായി എന്നു പറയേണ്ടതില്ലല്ലോ. അവരുടെ ആരാധനകളെല്ലാം അത്യന്തം ഗോപ്യമാക്കേണ്ടിവന്നു. ചിലപ്പോൾ ഹിരണ്യഭക്തരെന്നു നടിക്കേണ്ടതായും വന്നു. ഈശ്വരവിശ്വാസികളായവരെല്ലാം മനസ്സു ചുട്ടുനീറി പ്രാർത്ഥിച്ചു: ''ഭഗവാനെ, അവിടുന്നല്ലാതെ ഞങ്ങളുടെ രക്ഷയ്ക്കാരുമില്ല. ലോകകണ്ടകനായ ഹിരണ്യകശിപുവിൻെറ പിടിയിൽനിന്നു ഞങ്ങൾക്കു മുക്തി തന്നു് അവിടുത്തെ പാദകമലങ്ങളിൽ ഞങ്ങളെ ചേർക്കേണമേ! ദീനബന്ധോ, ഭക്തവത്സലാ, അടിയങ്ങളുടെ സകലവിധതാപങ്ങളും തീർത്തു കാത്തുരക്ഷിക്കേണമേ!'' ദേവന്മാരുംകൂടി ഹൃദയം നൊന്തു പ്രാർത്ഥിച്ചു. ഏതൊരുവൻേറയും ഉത്കടമായ പ്രാർത്ഥന ജഗദീശ്വരൻ കൈക്കൊള്ളാതിരിക്കില്ല. ദുഷ്ടശിക്ഷണാർത്ഥം ജഗദീശ്വരൻ പല നാടകങ്ങളും അഭിനയിക്കേണ്ടതുണ്ടു്. അവിടുന്നു തൻെറ നാടകത്തിനു രംഗമൊരുക്കാനെന്നോണം ഹിരണ്യകശിപുവിനു് ഒരു സത്സന്താനത്തെ പ്രദാനം ചെയ്തു. ആ സന്താനമാണു് പ്രഹ്ലാദൻ.

ഹിരണ്യകശിപുവിൻെറ തപസ്സുകാലത്തു് ഗർഭിണിയായിരുന്ന കയാധുവിനെ ദേവേന്ദ്രൻ ബലാത്കാരേണ പിടിച്ചുകൊണ്ടുപോകുന്നതു കണ്ട നാരദമഹർഷി വിവരമന്വേഷിച്ചു. ദേവവിദ്വേഷിയായ ഹിരണ്യകശിപുവിൻെറ ഗർഭസ്ഥശിശുവിനെ ഭയന്നാണു് ദേവേന്ദ്രൻ ഈ കടുംകൈയ്ക്കു മുതിർന്നതു്. ജനനമാത്രത്തിൽത്തന്നെ ആ ശിശുവിനെ സംഹരിച്ചുകളയാനായിരുന്നു ഇന്ദ്രൻെറ ഉദ്യമം. എന്നാൽ നാരദൻെറ ഉപദേശമനുസരിച്ചു് അമരാധിപൻ വിവേകത്തോടെ സ്ത്രീനിന്ദയിൽനിന്നു പിന്മാറിയെന്നു മാത്രമല്ല, ഭാവിയിൽ പിറക്കാൻ പോകുന്ന സന്താനത്തിൻെറ മഹത്ത്വമറിഞ്ഞു് ആ മഹാത്മാവിൻെറ ആവാസക്ഷേത്രമായ കയാധുവിനെ പ്രദക്ഷിണംവെച്ചു് നമസ്കരിക്കുകകൂടി ചെയ്തു. ദേവേന്ദ്രൻ പൊയ്ക്കൊഴിഞ്ഞു്, അനാഥയായ കയാധുവിൻെറ സംരക്ഷണം നാരദമഹ

ഷ്ടിയാണ് നിവ്വഹിച്ചതു്. മാതൃസമം സ്നേഹിക്കുകയും പിതൃനിവ്വിശേഷം പാലിക്കുകയും ആചാര്യനെപ്പോലെ ആദ്ധ്യാത്മികോപദേശങ്ങരം നല്കുകയും ചെയ്യതിനാൽ ഗർഭിണിയായ കയാധു ദുഃഖമറിഞ്ഞില്ല. ഭർത്താവിൻെറ പുനരാഗമനംവരെ ഗർഭിണിയായ കയാധു ശ്രീനാരദൻെറ രക്ഷയിൽത്തന്നെ കഴിയുകയാണുണ്ടായതു്. ഗർഭകാലത്തു് മാതാവിനു കിട്ടുന്ന രക്ഷയും സ്നേഹവും സംസ്കാരവും പിന്നീടു പിറക്കുന്ന കുഞ്ഞിൽ പ്രതിഫലിക്കുമെന്നതിനു് പ്രഹ്ലാദൻ തന്നെയാണു് ഉത്തമോദാഹരണം. ശ്രീനാരദൻെറ ആദ്ധ്യാത്മികോപദേശങ്ങരം കേട്ടും അനുസരിച്ചും ജീവിച്ച കയാധുവിൻെറ മകൻ ഭാഗവതോത്തമനായിട്ടാണു് പിറന്നതു്. കുട്ടിക്കു് പ്രഹ്ലാദൻ എന്നു പേരിട്ടു. ഈശ്വരചിന്തയല്ലാതെ മറെറാന്നും പ്രഹ്ലാദനു രുചിച്ചിരുന്നില്ല. ചിലപ്പോരം ഈശ്വരാവേശത്താൽ നിലവിളിച്ചിരുന്നു, ചിലപ്പോരം പൊട്ടിച്ചിരിച്ചുകൊണ്ടിരുന്നു, ചിലപ്പോരം ഉച്ചത്തിൽ കീത്തനം പാടിയിരുന്നു. കളികരംപോലും ഈശ്വരചിന്ത ഉണത്തുന്നതേ പ്രഹ്ലാദൻ ഇഷ്ടപ്പെട്ടിരുന്നുള്ളു, യഥാകാലം കുട്ടിയുടെ വിദ്യാഭ്യാസം നടത്താൻ ശുക്രാചാര്യരുടെ പുത്രന്മാരായ ശണ്ഡനെയും അമക്കനേയും ഏപ്പ്പാടുചെയ്യു. ഏതാനും നാളത്തെ പഠിപ്പുകഴിഞ്ഞു് ഒരിക്കൽ ഉണ്ണിയെ വരുത്തി മടിയിലിരുത്തിക്കൊണ്ടു് വാത്സല്യത്തോടെ അച്ഛൻ ചോദിച്ചു: ''ഉണ്ണീ മകനെ പ്രഹ്ലാദ, നീ ഇതുവരെ പഠിച്ചതിൽവെച്ച് ഉത്തമമായതെന്താണെന്നു പറയൂ.'' ''അച്ഛാ, സദസദ്‌വിവേകമില്ലാതെ അസദ്‌വസ്തുക്കളെ ആശ്രയിച്ചു ദുഃഖിച്ചു കഴിയുന്ന മനുഷ്യർ ഗൃഹമെന്നു പറയുന്ന പൊട്ടക്കിണറു വിട്ടു് കാട്ടിൽ പോയി ശ്രീഹരിയെ ഭജിക്കണം എന്നതാണു ഞാൻ പഠിച്ചതിൽ വെച്ചേററവും ശ്രേഷ്ഠമായ കാര്യം.'' തൻെറ ശത്രുവിനെ അനുമോദിക്കുന്ന തരത്തിലുള്ള പുത്രവചനം കേട്ടു പൊട്ടിച്ചിരിച്ചുകൊണ്ടു് ഹിരണ്യകശിപു ഗുരുപുത്രന്മാരെ താക്കീതു ചെയ്യു: ''ഗുരുപുത്രന്മാരെ, ഉണ്ണിയെ ആരോ വേണ്ടാത്തതു പഠിപ്പിച്ചിരിക്കുന്നു. വിഷ്ണുപക്ഷപാതികരം വേഷം മാറി വന്നു് പ്രഹ്ലാദനെ വഴിപിഴപ്പിക്കാൻ നോക്കുന്നുണ്ടു്. വളരെ ജാഗ്രതയായിരിക്കണം.'' ഗുരുപുത്രന്മാർ പ്രഹ്ലാദനെ സ്വഗൃഹത്തിൽ കൊണ്ടുവന്നു ഗുണദോഷിച്ചു. രാജകോപത്തിനിടയാക്കുന്ന ഈ വിഷ്ണുപ്രീതി പ്രഹ്ലാദനു് എവിടെ നിന്നു കിട്ടിയെന്നു് അവർ ആരാഞ്ഞു. ''സവ്വാന്തര്യാമിയായി ഹൃദയത്തിൽ വസിച്ചുകൊണ്ടു് എല്ലാത്തിനേയും പ്രവത്തിപ്പിക്കുന്ന ഈശ്വരങ്കലേയ്ക്കു്, ഇരുമ്പു് കാന്തത്തിലേയ്ക്കെന്നപോലെ, എൻെറ മനസ്സ് സ്വാഭാവികമായിട്ടുതന്നെ ആകഷിക്കപ്പെടുന്നു'' എന്നായിരുന്നു പ്രഹ്ലാദൻെറ മറുപടി. ഗുരുപുത്രന്മാർ ഇതു കേട്ടു് ബാലനായ പ്രഹ്ലാദനെ ശകാരിച്ചു; ഭയപ്പെടുത്തി. ഹിരണ്യകശിപുവിൻെറ കേമത്തം വാഴ്ത്തിപ്പറഞ്ഞുകൊടുക്കുകയും ചെയ്യു. ഒരു രാജകുമാരൻ പഠിക്കേണ്ട വിഷയങ്ങളെല്ലാം പ്രഹ്ലാദൻ വേണ്ടതുപോലെ ഗ്രഹിച്ചിരുന്നു. ഒരിക്കൽ അമ്മയുടെ പരിലാളനം കഴിഞ്ഞു് സവ്വാലങ്കാരഭൂഷിതനായ പ്രഹ്ലാദൻ അച്ഛനെ ചെന്നു വന്ദിച്ചു, സംപ്രീതനായ പിതാവു് പുത്രനെ വാരിയെടുത്തു നിറുകയിൽ മുകന്നു പരമാനന്ദം അനുഭവിച്ചു. മഹാത്മാക്കളുടെ ദശനംപോലും മഹത്തരമായിരിക്കെ സ്പശനംകൂടി ഉണ്ടായാലോ? ''ഉണ്ണീ, നീ ഇതുവരെ പഠിച്ചതിൽ വെച്ച് ഏററവും ഉത്തമമായതു് എന്തെങ്കിലും കുറച്ചു പറയൂ. അച്ഛൻ കേരക്കട്ടെ.'' പ്രഹ്ലാദൻ പറഞ്ഞു:

ശ്രവണം കീത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.
ഇതി പുംസാപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവലക്ഷണാ
ക്രിയതേ ഭഗവത്യദ്ധാ തന്മന്യേഽധീതമുത്തമം.

(ഭാഗവതം VII. 5. 23, 24.)

ഈശ്വരകഥാശ്രവണം, ഭഗവന്മഹിമ കീത്തിക്കൽ, ഈശ്വരസ്മരണം, അവിടുത്തെ പാദസേവ ചെയ്യൽ, ഭഗവാനെ ആരാധിക്കൽ, വന്ദിക്കൽ, ഭഗവത്കൈങ്കര്യമനുഷ്ഠിക്കൽ, ഭഗവാൻെറ സഖാവെന്ന സങ്കല്പത്തോടെ സാധനയനുഷ്ഠിക്കൽ, സവ്വാത്മസമപ്പണം ഇങ്ങനെ ഒമ്പതു തരത്തിലുള്ള ഭക്തി ഭഗവദപ്പിതമായി വളത്തണം എന്നതാണു് ഞാൻ പഠിച്ചതിൽ വെച്ചേററവും ഉത്തമമായതു്.'' ഇതു കേട്ടു ക്രുദ്ധനായ ഹിരണ്യകശിപു ഗുരുപുത്രനോടു കയത്തു: 'എടാ ബ്രാഹ്മണാധമാ, നീയെൻെറ ഉണ്ണിയെ ഇങ്ങനെ വേണ്ടാതനം പഠിപ്പിക്കാനാണോ ഈ കപട വേഷവും കെട്ടി നടക്കുന്നതു്?' 'മഹാരാജാവെ, ഇതിൽ ഞങ്ങളെ പഴിക്കരുതേ. ഇതു ഞങ്ങരം പഠിപ്പിച്ചതല്ല, ഇതു് ഉണ്ണിയുടെ സ്വയംകൃതാനത്ഥമാണു്' എന്നായിരുന്നു ശണ്ഡൻെറ മറുപടി. അത്യന്തം കുപിതനായ ഹിരണ്യകശിപു അപ്പോരം മകനോടു ചോദിച്ചു: ''എടാ, നിനക്കാരു പറഞ്ഞു തന്നതാണീയഭ്ദ്രം?'' അച്ഛാ, വീടുതന്നെയാണു തങ്ങളുടെ പരമപദമെന്നു കരുതി ഇന്ദ്രിയവിഷയങ്ങളെ അയവിറക്കുന്ന

അജിതേന്ദ്രിയരായ പശുബുദ്ധികൾക്ക് ഈ വിഷയം പറഞ്ഞു കൊടുത്താൽത്തന്നെ തലയിൽ കയറുകയില്ല. അവക്ക് ശ്രീഹരിയിൽ ഭക്തിയുണ്ടാകാനേ സാധ്യമല്ല. ലോകസുഖങ്ങൾ സത്യമെന്നു കരുതുന്നവർ എങ്ങനെയാണ് ഈശ്വരനെ പ്രാപിക്കുക? നിഷ്കിഞ്ചനരായ മഹാത്മാക്കളുടെ പാദപാംസുക്കൾ വിനയാവനതരായി മൗലിയിലണിഞ്ഞവക്കേ ഈ പരമഭാഗ്യം കൈവരൂ.'' ഇതു കേട്ട പുത്രനെ മടിയിൽനിന്നു തട്ടിത്തെറിപ്പിച്ചുകൊണ്ടു ഹിരണ്യകശിപു പറഞ്ഞു: ''ഹേ രാക്ഷസന്മാരേ, ഇവനെ ഉടനെ കൊല്ലൂ. എൻെറ അനുജനെ കൊന്ന വിഷ്ണുവിനെ ആശ്രയിക്കുന്ന ഇവൻ അധമനാണ്. പിതാവിനെ കൊന്നവനെ ഇവൻ അച്ചിക്കുന്നു. മാതാപിതാക്കളോടുള്ള സ്നേഹം ഈ പിഞ്ചുവയസ്സിൽത്തന്നെ കൈയ്‌വെടിഞ്ഞ ഇവനെ ഞാനും കൈയ്‌വെടിഞ്ഞിരിക്കുന്നു. പരപുത്രനായാലും ഹിതം ചെയ്യുന്നവനെ ഔഷധംപോലെ കണക്കാക്കണം. എന്നാൽ സ്വപുത്രനായാലും അഹിതം ചെയ്യുന്നവനെ രോഗത്തെപ്പോലെ ശത്രുവായിക്കാണണം. ഇവനെ ഏതെങ്കിലും തരത്തിൽ നിങ്ങൾ ഉടനെ കൊന്നേയ്ക്കണം.'' ഹിരണ്യകശിപുവിൻെറ ആജ്ഞ നിറവേററാൻ തങ്ങളാലാവുന്ന വിധമെല്ലാം ആ അസുരസൈനികർ പ്രയത്നിച്ചു. എന്നാൽ സവ്വാന്തര്യാമിയായ ശ്രീഹരിയെ ധ്യാനിച്ചുകൊണ്ടും നാരായണമന്ത്രം ജപിച്ചുകൊണ്ടുമിരുന്ന പ്രഹ്ലാദൻ തന്നെ സവ്വാത്മനാ ഭഗവാനു സമപ്പിച്ചു. അതുകൊണ്ട് ആ അസുരഭടന്മാരുടെ പീഡനങ്ങളൊന്നും പ്രഹ്ലാദനിൽ ലേശംപോലുമേശിയില്ല. കുന്തംകൊണ്ടു കുത്തിയിട്ടും വാൾകൊണ്ടു വെട്ടിയിട്ടും ആനയെക്കൊണ്ടു കുത്തിച്ചിട്ടും, വന്മലയുടെ മുകളിൽനിന്ന് പാറക്കെട്ടിലേയ്ക്കെറിഞ്ഞിട്ടും സമുദ്രത്തിലാഴ്ത്തിയിട്ടും വിഷം കടിപ്പിച്ചിട്ടും തീയിലിട്ടു ചുട്ടിട്ടും പ്രഹ്ലാദന് യാതൊരു കേടും സംഭവിച്ചില്ല. ഇതുയെല്ലാം കഴിഞ്ഞിട്ടും ഒരു വാട്ടംപോലുമില്ലാതെ നാരായണനാമം ജപിക്കുന്ന തൻെറ പിഞ്ചുകുഞ്ഞിനെ നോക്കി ഭയപ്പെട്ട ഹിരണ്യകശിപു ചിന്താകുലനായി, ദുഃഖത്തിലാണ്ടു മുഖവും താഴ്ത്തിയിരുപ്പായി. അപ്പോൾ ശണ്ഡാമക്കന്മാർ പറഞ്ഞു:''മഹാരാജൻ, അങ്ങയുടെ പുരികക്കൊടിയിളകിയാൽ ബ്രഹ്മാണ്ഡം മുഴുവൻ വിറയ്ക്കും. അങ്ങനെയുള്ള അങ്ങ് വിഷാദഗ്രസ്തനാകേണ്ട കാര്യമില്ല. അങ്ങയുടെ ഗുരു ശുക്രമഹഷി വരുന്നതുവരെ ഇവനെ ഞങ്ങൾ വരുണപാശത്താൽ ബന്ധിച്ച് ഒരിടത്തിടാം. പിന്നീട് ഗുരുനിദ്ദേശംപോലെ വേണ്ടതു ചെയ്യാം. അങ്ങു ധൈയ്യമായിരിക്കൂ.'' ഹിരണ്യകശിപു അതു സമ്മതിച്ചു. പ്രഹ്ലാദൻ പാശബദ്ധനമായി; ഒരിടത്താക്കപ്പെട്ടു. അനദ്ധ്യയനവേളയിൽ പ്രഹ്ലാദൻെറ സഹപാഠികൾ വന്ന് പ്രഹ്ലാദനെ മാനസാന്തരപ്പെടുത്താൻ ശ്രമിച്ചു. എന്നാൽ ആ സരളഹൃദയരെ കണ്ടപ്പോൾ ആഹ്ലാദംകൊണ്ടു മതിമറന്ന പ്രഹ്ലാദൻ ആ ബാലന്മാരോടു പറയാൻ തുടങ്ങി: ''ചങ്ങാതിമാരെ, മനുഷ്യരായിപ്പിറന്ന നാം, സുദുർലഭമായ ഈ ജന്മം കിട്ടിയ സ്ഥിതിയ്ക്ക്, ബാല്യത്തിൽത്തന്നെ ഭഗവത്പ്രീതികരങ്ങളായ ധമ്മങ്ങളിൽ ഏപ്പെടണം. ഈ ജീവിതം എത്ര നാളത്തേയ്ക്കെന്ന് ഒരു നിശ്ചയവുമില്ല.

സവ്വാന്തര്യാമിയായി ഓരോ ഹൃദയത്തിലും അധിവസിയ്ക്കുന്ന സവ്വഭൂതസുഹൃത്തായ ശ്രീഹരിയെ നിങ്ങൾ എപ്പോഴും സ്മരിക്കണം. ശരീരസുഖത്തിനുവേണ്ടി നാമെന്തിനു പാടുപെടണം? നാമാവശ്യപ്പെട്ടിട്ടാണോ ദുഃഖം വരുന്നത്? അല്ല. അതുപോലെ സുഖവും ഈശ്വരേച്ഛയുള്ളപ്പോൾ വന്നുകൊള്ളും. അതുകൊണ്ട് അതിനുവേണ്ടി നിങ്ങൾ ആയുസ്സു പാഴാക്കരുത്. ഒരു മനുഷ്യന് കൂടിയാൽ നൂറു വയസ്സാണായുസ്സ്. അതിൽ അമ്പതുകൊല്ലം രാത്രികാലമാണ്. അജിതേന്ദ്രിയനായവൻ ആ അമ്പതുകൊല്ലം ഉറങ്ങിപ്പാഴാക്കുന്നു. ബാല്യകാലംതൊട്ട് ഏതാനും വഷം കുട്ടിക്കളികളിലും, യൗവനകാലം സ്വേച്ഛാചാരിയായി കാമകേളിയിലും, അവസാനത്തെ ഇരുപതുവഷം ജരാഗ്രസ്തനായും കഴിയ്ക്കുന്നു. ശേഷിച്ച അല്പകാലം ബന്ധുമിത്രാദികളിൽ ആസക്തനായി സ്നേഹപാശബദ്ധനായിക്കഴിയുന്ന ഏതൊരുവനാണ് പിന്നെ ഈശ്വരദശനത്തിനു പരിശ്രമിക്കാൻ തോന്നുക? കൂട്ടുകാരെ, അതുകൊണ്ട് നിങ്ങൾ ഇപ്പോൾത്തന്നെ ഭാഗവതധമ്മങ്ങൾ അനുഷ്ഠിച്ചു തുടങ്ങൂ. വിഷയരസം കുടിച്ചു മദമത്തരായി സ്വബോധമില്ലാതെ കഴിയുന്ന ഈ അസുരന്മാരുടെ സമ്പക്കം ഉടനെ വെടിഞ്ഞ് ഈശ്വരാന്വേഷണത്തിന്നൊരുമ്പെടൂ. നിങ്ങൾ നിങ്ങളുടെ സവ്വസ്വവും ശ്രീഹരിയ്ക്കു സമപ്പിച്ചുകൊണ്ട് ഇപ്പോൾത്തന്നെ നിങ്ങളുടെ ജന്മം സഫലമാക്കാൻ പ്രയത്നം തുടങ്ങൂ. ഞാനിപ്പറഞ്ഞ കായ്യങ്ങളെല്ലാം

പണ്ടു നാരദമഹർഷി എനിയ്ക്കുപദേശിച്ചതുതന്നെ താണു്.''

ഇതു കേട്ടു് അസുരബാലന്മാർ അമ്പരന്നു. അവർ ചോദിച്ചു: ''പ്രഹ്ലാദ, വീടു വിട്ടു പുറത്തു പോകാത്ത നിനക്കു് നാരദനെ എങ്ങനെയാണു കാണാൻ കഴിഞ്ഞതു്?'' പ്രഹ്ലാദൻ പറഞ്ഞു: ''അച്ഛൻ തപസ്സിനു പോയപ്പോൾ ദേവന്മാരുടെ ആക്രമണത്തിന്നിരയായ രാജപുരുഷന്മാരും ബന്ധുക്കളും ആത്മരക്ഷയ്ക്കു് ഓടിപ്പോയി. അപ്പോൾ ഒററപ്പെട്ട എന്റെ അമ്മയെ, ഇന്ദ്രൻ പിടികൂടി ദ്രോഹിച്ചു. ഗർഭിണിയായ അമ്മയുടെ ദീനരോദനം കേട്ടു മനസ്സലിഞ്ഞ നാരദമഹർഷി ഇന്ദ്രനെ ഈ നീചകൃത്യത്തിൽനിന്നു പിൻതിരിപ്പിച്ചു. അമ്മയുടെ സംരക്ഷണം മഹർഷി സ്വയം ഏറെറടുത്തു. അച്ഛന്റെ തപസ്സു കഴിയുന്നതുവരെ അമ്മയെ മാമുനിയുടെ ആശ്രമത്തിൽ താമസിക്കാൻ അനുവദിക്കുകയും ചെയ്തു. അന്നു് സ്വഗർഭത്തിന്റെ ക്ഷേമത്തിന്നും സുഖപ്രസവത്തിന്നുംവേണ്ടി എന്റെ അമ്മ നാരദമഹർഷിയെ ഭക്തിയോടെ പരിചരിച്ചു. അന്നു് നാരദമഹർഷി അമ്മയ്ക്കു് ആത്മജ്ഞാനമുപദേശിച്ചു. ഗർഭസ്ഥനായിരുന്ന എന്നെയുംകൂടി ഉദ്ദേശിച്ചായിരുന്നു ആ ഉപദേശം. ദേവർഷിയുടെ ആ അനുഗ്രഹത്താൽ അതെല്ലാം ഇപ്പോഴും എനിക്കോർമ്മയുണ്ടു്. ഞാൻ പറയുന്നതു ശ്രദ്ധിക്കുന്നപക്ഷം നിങ്ങൾക്കും ശ്രേയസ്സുണ്ടാകും; തീർച്ച. അതുകൊണ്ടു് സുഹൃത്തുക്കളെ, നിങ്ങൾ ഒട്ടും അമാന്തിക്കാതെ സർവ്വേശ്വരനായ ശ്രീഹരിയെ സർവ്വാത്മനാ ശരണം പ്രാപിക്കുവിൻ. ഹരിഭജനത്തിനു് വർണ്ണാശ്രമാദിഭേദങ്ങളോ ദേവാസുരയക്ഷഗന്ധർവ്വകിന്നരാദിജന്മങ്ങളോ ഒന്നും ഗണിക്കേണ്ടതില്ല. ശ്രീഭഗവാനിൽ ഏകാന്തഭക്തി സമ്പാദിച്ചു് സർവ്വത്ര ജഗദീശ്വരനെ ദർശിക്കലാണു് ജീവിതത്തിന്റെ പരമപ്രയോജനം.''

അസുരബാലന്മാർ പ്രഹ്ലാദന്റെ ഉപദേശങ്ങളിൽ മുഴുകിയതിനാൽ ഗുരുപുത്രന്മാരുടെ നിർദ്ദേശങ്ങൾ അവർക്കു തിരസ്കരിക്കേണ്ടിവന്നു. ശണ്ഡാമർകന്മാർ വിവരം ഹിരണ്യകശിപുവിനെ അറിയിച്ചു. കുപിതനായ ഹിരണ്യകശിപു പ്രഹ്ലാദനെ വരുത്തി ചോദിച്ചു: ''എടാ കുരുത്തം കെട്ടവനെ, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരേയും ദേവന്മാരേയും ത്രിലോകത്തേയും വിറപ്പിക്കുന്ന എന്നെ നീ ആരുടെ ബലം കണ്ടിട്ടാണെടാ ധിക്കരിക്കുന്നതു്?''

''അച്ഛാ, ഇപ്രപഞ്ചത്തിലെ, സർവ്വചരാചരങ്ങളെയും സ്വാധീനത്തിൽ വെച്ചിരിക്കുന്നവനാണു് എന്റെ ബലം; എന്റെ മാത്രമല്ല, അച്ഛന്റേയും ബലം അവിടുന്നുതന്നെ. കാലസ്വരൂപനും സർവ്വാന്തര്യാമിയുമായ ആ ജഗദീശ്വരൻതന്നെയാണു് ശരീരേന്ദ്രിയ മനസ്സുകളുടെ പ്രേരകശക്തി. ആ ത്രിഗുണാധീശൻതന്നെ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നു. അതുകൊണ്ടു് അച്ഛൻ അച്ഛന്റെ ഈ ആസുരഭാവം വിട്ടു് മനസ്സിനെ സമനിലയിലാക്കണേ. സമനില വിട്ടു വഴി തെററിനടക്കുന്ന മനസ്സുതന്നെയാണു് ഒരുവന്റെ ശത്രു. അങ്ങനത്തെ മനസ്സിനെയും തദാശ്രിതമായ കാമാദിരിപുക്കളെയും ജയിക്കാത്തയാൾ പത്തുദിക്കും കീഴടക്കിയെന്നു പറയുന്നതിൽ എന്തർത്ഥമാണുള്ളതു്?''

''എടാ ഭാഗ്യം കെട്ടവനെ, നിന്റെ മരണമടുത്തതുകൊണ്ടാണു നീ ഇങ്ങനെ പുലമ്പുന്നതു്. ഞാനല്ലാതെ വേറൊരീശ്വരനുണ്ടെങ്കിൽ എവിടെയാണെടാ അവൻ?''

''അച്ഛാ, ഈശ്വരൻ സർവ്വവ്യാപിയായതിനാൽ എങ്ങും തിങ്ങി വിളങ്ങുന്നു.''

''എങ്കിൽപ്പിന്നെ എന്തുകൊണ്ടാണെടാ ഈ തൂണിൽ കാണാത്തതു്?''

''അവിടേയും കാണുന്നുണ്ടല്ലോ, അച്ഛാ''

''എടാ മൂഢാ, നിന്റെ തല ഞാനിപ്പോൾ കൊയ്യുമെടാ. നിന്റെ ഹരി നിന്നെയൊന്നു രക്ഷിക്കുന്നതു കാണട്ടെ.'' എന്നു പറഞ്ഞുകൊണ്ടു ഹിരണ്യകശിപു മുഷ്ടി ചുരുട്ടി അടുത്തുകണ്ട തൂണിൽ ആഞ്ഞിടിച്ചു. തൂണു പിളർന്നു. ഉത്തരക്ഷണത്തിൽ ത്രൈലോക്യം മുഴങ്ങുമാറൊരു ഗർജ്ജനത്തോടെ ഒരു ഭീകരരൂപം ഹിരണ്യകശിപുവിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു; തല സിംഹത്തിന്റേതു്, ഉടൽ മനുഷ്യന്റേതും. ഹിരണ്യകശിപു ആദ്യമൊന്നു ഭയപ്പെട്ടു. എങ്കിലും പിന്നീടു ധൈര്യമവലംബിച്ചു ഗദയെടുത്തുകൊണ്ടു് നരസിംഹമൂർത്തിയോടു യുദ്ധത്തിനുചെന്നു. നരസിംഹമൂർത്തി ഗദ തട്ടിത്തെറിപ്പിച്ചു് ഹിരണ്യകശിപുവിനെ പിടിച്ചു മടിയിൽകിടത്തി വാതിൽപ്പടിയിൽ ഇരുന്നു. സമയം സന്ധ്യ.

നൃസിംഹം നഖങ്ങൾകൊണ്ടു് ഹിരണ്യകശിപുവിൻെറ വയറുകീറി കുടൽമാലയണിഞ്ഞു, രുധിരപാനംചെയ്തു. ഹിരണ്യകശിപു വാങ്ങിയ വരങ്ങൾക്കൊന്നും ഭംഗം വരുത്താതെതന്നെ ഭഗവാൻ ദുഷ്ടസംഹാരം നടത്തി. നൃസിംഹമൂർത്തി തൻെറ ഭക്തനെ ദ്രോഹിച്ചവനെ വകവരുത്തിക്കഴിഞ്ഞിട്ടും ഉഗ്രകോപനായിത്തന്നെ നിലകൊണ്ടു. ബ്രഹ്മാദിദേവന്മാർക്കൊന്നും നൃസിംഹത്തെ സമീപിക്കാൻപോലും ധൈര്യമുണ്ടായില്ല. അവർ ഭക്തോത്തമനായ പ്രഹ്ലാദനെ നരസിംഹസവിധത്തിലേക്കയച്ചു. ആ ഭക്തോത്തംസം നൃസിംഹത്തെ അഭിവാദ്യംചെയ്തു പ്രണമിച്ചു. ഭക്തസ്പർശമേററ നൃസിംഹം മഞ്ഞുപോലെ തണുത്തു. പുഞ്ചിരിപൊഴിച്ചു തലോടിക്കൊണ്ടു പ്രഹ്ലാദനെ അനുഗ്രഹിച്ചു. അഭീഷ്ടവരങ്ങൾ ആവശ്യപ്പെടാൻ കല്പിച്ചു.

''യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതസ്സാ മേ ഹൃദയാന്മാപസപ്പ്തു.''

വിഷയബുദ്ധികളുടെ ഉള്ളിൽ ഭോഗ്യവസ്തുക്കൾ നിരന്തരം വിളങ്ങുന്നതുപോലെ അങ്ങയെ സ്മരിക്കുന്ന എൻെറ ഹൃദയകമലത്തിൽ അവിടുത്തെ പാദപത്മങ്ങൾ എന്നെന്നും കാണമാറാകേണമേ. ''പ്രഹ്ലാദാ, നീയിനിയും വരം ആവശ്യപ്പെട്ടു.''

''യദി രാസീശ മേ കാമാൻ വരാംസ്ത്വം വരദർഷഭ
കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം.''

ഭഗവാനെ, അവിടുന്നു കനിഞ്ഞു് എനിക്കു വരമരുളുന്നെങ്കിൽ എന്നുള്ളിൽ വരം ചോദിക്കാനാഗ്രഹമില്ലാതാക്കിയാലും.'' ഭഗവാൻ പ്രഹ്ലാദനെ അനുഗ്രഹിച്ചു. പ്രഹ്ലാദൻമൂലം ഹിരണ്യകശിപു ഉൾപ്പെടെയുള്ള ഇരുപത്തൊന്നു തലമുറയും കൂടി അനുഗ്രഹീതമായി എന്നു് ഭഗവാൻ അരുളുകയും ചെയ്തു. പിന്നെ ഭഗവാൻ അന്തർദ്ധാനം ചെയ്തു. പ്രഹ്ലാദൻ ബ്രഹ്മാദിദേവന്മാരുടെ സാന്നിദ്ധ്യത്തിൽ അസുരകുലചക്രവർത്തിയായി വാഴിക്കപ്പെടുകയും ചെയ്തു.

മനുഷ്യജന്മത്തിൻെറ പരമലക്ഷ്യം നേടാനുള്ള ഉത്തമോപായം ഭഗവദ്ഭക്തിയാണു്. ഭക്തി ഈശ്വരനിലുള്ള പരമപ്രേമമാണു്. അതു് അമൃതസ്വരൂപവുമാണു്. ഈ ഭക്തിക്കു മകുടോദാഹരണമാണു് ശ്രീ നാരദശിഷ്യനായ പ്രഹ്ലാദൻെറ ചരിതം.*

* ആൾ ഇന്ത്യാ റേഡിയോവിൻെറ അനുവാദത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു്.

---

# വിദ്യാനികേതനം

## കാവിൽ പി. കെ. അച്യുതൻ

കറ വാരുന്ന സംസ്കാരക്കുറ തീർത്തൊരു കാതലായ്
തിറമോടെ വിളങ്ങുന്ന 'മറ' വിദ്യാനികേതനം. 1

അവിടെച്ചെന്നു നേടേണ്ട,മറിവെന്നുമുണർന്നു നാം
പറയും മൊഴിയിൽ കർമ്മവഴിയിൽ നിറയും വിധം. 2

തിന്മ നീക്കാൻ നന്മ നേടാൻ കല്മഷങ്ങളകന്നിടാൻ
ഉണ്മമാത്രം വളർത്തീടാൻ ജന്മസാഫല്യമാർന്നിടാൻ. 3

അറിവിന്നാലയം പൂകാതറച്ചിവിടെ മേവുകിൽ
'തറ'യില്ലാതേതിൽ നമ്മൾ 'നിറമാളിക' തീർത്തിടും.

മനുഷ്യജീവിതത്തിൻെറ തനിസ്സൌധമുയർത്തുവാൻ
അതിൻെറ ശാശ്വതാനന്ദമതിൽനിന്നാസ്വദിക്കുവാൻ. 5

പ്രയത്നമെന്നും ചെയ്യേണം സ്വയമാത്മാർത്ഥമായ് സദാ
അറിവൊന്നും നേടിടാത്ത വെറിയൻ മൃഗതുല്യനാം. 6

പ്രപഞ്ചമാം മഹാഗ്രന്ഥം തുറന്നെങ്ങും കിടക്കവെ
അപശ്രുതിയിൽ മാഴ്കാതെ നറും വിജ്ഞാനമുണ്ണണം. 7

അറിവേലാത്ത മർത്ത്യന്മാർക്കിരുളാണിഹ ജീവിതം
ഇരുളിൽ കണ്ണു കാണില്ല; പരമന്ധത വന്ധ്യത! 8

---

# പുസ്തകാഭിപ്രായം

## ശേഷസമുച്ചയം

വ്യാഖ്യാതാവ്:

കൽപ്പുഴ ദിവാകരൻ നമ്പൂതിരിപ്പാട്.

പ്രസാധകർ : തന്ത്രവിദ്യാപീഠം, ചൊവ്വന്നൂർ.

പേജ്. 420+40 വില: 18. രൂപ.

ക്ഷേത്രസംസ്കാരം ഹൈന്ദവസംസ്കാരത്തിൻെറ ഒരു അവിഭാജ്യഘടകമാണ്. ഹൈന്ദവസംസ്കാരത്തിൻെറ നിലനില്പിനും വളർച്ചയ്ക്കും ക്ഷേത്രങ്ങൾ നിസ്സാരമല്ലാത്ത പങ്കു വഹിച്ചിട്ടുണ്ട്; പ്രത്യേകിച്ചും കേരളത്തിൽ. ഒരു കാലത്ത് ഭാരതീയരുടെ ധാർമ്മികവും സാമുദായികവും ആദ്ധ്യാത്മികവുമായ വളർച്ചയ്ക്ക് ക്ഷേത്രങ്ങൾ നൽകിയിട്ടുള്ള സംഭാവന അതിമഹത്തായിരുന്നു.

ഒരു സാധാരണ ശില്പമല്ല ഹിന്ദുവിൻെറ ക്ഷേത്രം. ക്ഷേത്രഗണിതമാതൃകയിൽ തന്ത്രമന്ത്രയന്ത്രനിബദ്ധമായ ക്ഷേത്രശില്പം ദേവൻെറ ദിവ്യഭൗതികശരീരത്തെത്തന്നെ പ്രതിനിധാനം ചെയ്യുന്നതാണ്. പ്രതിഷ്ഠാകാരൻെറ തന്നെ ജീവചൈതന്യത്തിലൊരംശത്തെ ഇതിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഈ ചൈതന്യത്തിൻെറ നിലനില്പിനാവശ്യമായ നിത്യപൂജകളും, ഉത്സവങ്ങളും, കലശങ്ങളും മററും പ്രാചീനാചാര്യന്മാർ സംവിധാനം ചെയ്തിട്ടുണ്ട്. ഇവയെല്ലാം വേണ്ടരീതിയിൽ നിലനിർത്തിക്കൊണ്ടുപോവുന്നതിൽ അടുത്തകാലംവരെ നാം നിഷ്കർഷിച്ചിരുന്നു. എന്നാൽ ക്ഷേത്രാചാരങ്ങളെ സംരക്ഷിച്ചുകൊണ്ടുപോന്നിരുന്നവർ അടുത്തകാലത്ത് ഉപജീവനാർത്ഥം അന്യജീവിതവൃത്തികൾക്കിറങ്ങിയതോടെ ക്ഷേത്രങ്ങളുടെ ദുർദശയാരംഭിച്ചു. തന്ത്രം പഠിപ്പാനാളില്ലാത്ത നിലയായി. പൂജയറിയാത്ത പൂജാരിമാർ സർവ്വസാധാരണയായി. പൂജാവൃത്തി ഈശ്വരാരാധനയ്ക്കു പകരം ഉപജീവനമാർഗ്ഗമായി.

അടുത്ത കാലത്ത് സ്ഥാപിക്കപ്പെട്ട തന്ത്രവിദ്യാപീഠത്തിൻെറ അശ്രാന്തപരിശ്രമം ഈ ദുഃസ്ഥിതിക്ക് അല്പം അറുതി വരുത്തിയിട്ടുണ്ട്. ധാരാളം കുട്ടികളെ ആഗമങ്ങളിലും തന്ത്രങ്ങളിലും മററും വിദ്യാഭ്യാസം ചെയ്യിക്കുന്നതിനുപുറമെ, തന്ത്രവിദ്യാസംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധം ചെയ്യാനും വിദ്യാപീഠം മുൻകയ്യെടുത്തിരിക്കുന്നു. തന്ത്രസമുച്ചയത്തെ ആസ്പദമാക്കിയുള്ള 'തന്ത്രദർപ്പണ'ത്തിനുശേഷം, ശേഷസമുച്ചയം പ്രസിദ്ധീകരിച്ചുകൊണ്ട് ഒരു കനപ്പെട്ട സംഭാവനയാണ് തന്ത്രവിദ്യാപീഠം നൽകിയിരിക്കുന്നത്. എന്തെന്നാൽ 'ശേഷസമുച്ചയ'ത്തിൻെറ ഒരു വ്യാഖ്യാനം ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. പ്രധാനദേവതകളുടെ പൂജാ–പ്രതിഷ്ഠാദികർമ്മങ്ങളെല്ലാം 'തന്ത്രസമുച്ചയ'ത്തിലുള്ളതുകൊണ്ടാവാം ഇതുവരെ 'ശേഷസമുച്ചയം' വെളിച്ചം കാണാതിരുന്നത്. എന്നാൽ ഭദ്രകാളി, ചാമുണ്ഡി തുടങ്ങിയ ദേവതകളുടെ ക്ഷേത്രങ്ങൾ കുറവല്ലാത്ത കേരളത്തിൽ 'ശേഷസമുച്ചയ'വും അപ്രധാനമല്ല.

'ശേഷസമുച്ചയ'ത്തിൻെറ വ്യാഖ്യാതാവ് തന്ത്രവിദ്യാപീഠത്തിലെ പ്രധാനാദ്ധ്യാപകനായ ശ്രീ കൽപ്പുഴ ദിവാകരൻ നമ്പൂതിരിപ്പാടാണ്. തന്ത്രശാസ്ത്രത്തിൻെറ ആഴവും പരപ്പും അറിഞ്ഞിട്ടുള്ള ഈ പുണ്യാത്മാവിൻെറ വിനയസമ്പത്തിൻെറ നിദർശനമാണ് അദ്ദേഹം സാധിക്കുന്നേടത്തെല്ലാം പൂർവ്വസൂരികളുടെ വ്യാഖ്യാനങ്ങൾ ഈ ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുള്ളത്. ലളിതമായും വിശദമായും കാര്യങ്ങൾ പ്രതിപാദിക്കുന്ന പ്രസ്തുത വ്യാഖ്യാനം അല്പമെങ്കിലും തന്ത്രപരിചയമുള്ളവർക്ക് ഈ ഗ്രന്ഥത്തെ സുഗ്രഹമാക്കിത്തീർക്കുന്നുണ്ട്. ക്ഷേത്രങ്ങളിലെ പൂജാദിതന്ത്രക്രിയകളിലേർപ്പെടുന്നവരുടെ മാത്രം ഉപയോഗത്തിന്നുവേണ്ടതാണെങ്കിലും തന്ത്രശാസ്ത്രഗവേഷകന്മാർക്കും ക്ഷേത്രോദ്ധാരണതത്പരർക്കും സഹായകമായിരിക്കും ഇത്.

പത്തു പേജുകളോളം നീണ്ടുനില്ക്കുന്ന ഒരു ശുദ്ധിപത്രം കൊടുത്തിട്ടുണ്ടെങ്കിലും അവിടെനിന്നുപോലും രക്ഷപ്പെട്ട അച്ചടിത്തെററുകൾ പലതും ഉണ്ട്. അടുത്ത പതിപ്പിൽ ഈ കാര്യം പ്രത്യേകം ശ്രദ്ധിക്കുമെന്നു വിശ്വസിക്കുന്നു. ഇത്രയും സങ്കീർണ്ണമായ ഒരു വിഷയം വിശദീകരിക്കാൻ കുറച്ചു ചിത്രങ്ങൾകൂടി ഉണ്ടായാൽ നന്നായിരുന്നുവെന്നും പറയാവുന്നതാണ്.

തന്ത്രത്തിൻെറ ശാസ്ത്രീയതയെക്കുറിച്ച് സയുക്തികം പ്രതിപാദിക്കുന്ന വിസ്തൃതമായ ഒരു അവതാരിക ശ്രീ പി. മാധവൻ എഴുതിയിട്ടുള്ളത് വളരെയധികം വിജ്ഞാനപ്രദമായിട്ടുണ്ട്. സംസ്കാരസംരക്ഷണത്തിൽ സമുത്സുകരായിട്ടുള്ളവരെല്ലാം ഈ ഗ്രന്ഥത്തെ സസന്തോഷം സ്വീകരിക്കാതിരിക്കയില്ല.

– കെ. അരവിന്ദാക്ഷൻ

## യുധിഷ്ഠിരാശ്വമേധം

വിവർത്തനം: തേമ്പാട്ട് ശങ്കരൻനായർ.

വിതരണം: ജ്യോതി ബുക്ക് സെൻറർ, തൃശ്ശൂർ.

പേജ് 528. വില 25 രൂപ

വേദങ്ങളാകുന്ന കുലപർവ്വതങ്ങളിൽനിന്ന് പൊട്ടിപ്പുറപ്പെട്ട്, ശിക്ഷാകല്പാദിവേദാംഗങ്ങളും ന്യായവേദാന്താദിദർശനങ്ങളുമാകുന്ന കൈവഴികളോടൊത്തുചേർന്ന്, ഇതിഹാസപുരാണങ്ങളാകുന്ന മഹാനദികൾ ഭാരതീയ

സംസ്കാരമഹാസാഗരത്തിൽ വിലയിയ്ലുന്ന കാഴ്ച പുള കോദ്ഗമകാരിയായ ഒന്നാണ്. അവ്വാചീനങ്ങളെന്നു പറയപ്പെടുന്ന അനന്തങ്ങളായ കാവ്യനാടകാദികൾ ആ മഹാസാഗരത്തിലെ കൊച്ചലകൾ മാത്രമാണ്. ഭാരത സംസ്കാരത്തെ പരിപുഷ്ടമാക്കിത്തീർത്തിട്ടുള്ള രാമായണം ഭാരതം തുടങ്ങിയ ഇതിഹാസങ്ങളും ഭാഗവതാദി അഷ്ടാ ദശപുരാണങ്ങളും ഇന്നും അതുല്യങ്ങളും ആദരണീയങ്ങ ളുമായി പ്രശോഭിക്കുന്നു. പുരാണങ്ങൾക്കെല്ലാം ഉപ പുരാണങ്ങളുമുണ്ട്. ഉപപുരാണങ്ങളിൽ ഉൾപ്പെടുത്തി ക്കാണുന്നില്ലെങ്കിലും യുധിഷ്ഠിരാശ്വമേധം ഉപപുരാണ ങ്ങളിൽ അന്തർഗതമാണെന്നു് പറയപ്പെടുന്നു. ജൈമിനി മഹർഷിയാണു് ഇതിന്റെ കർത്താവു്.

ഭാരതയുദ്ധംകഴിഞ്ഞു് ബന്ധുമിത്രാദികളുടെ നാശ ത്തിൽ ശോകാകുലനായിത്തീന്ന യുധിഷ്ഠിരൻ പാപ പരിഹാരത്തിനു് വ്യാസഭഗവാന്റെ നിർദ്ദേശമനുസ രിച്ചു് ശ്രീകൃഷ്ണന്റെ സഹായത്തോടെ അശ്വമേധയാഗം ചെയ്യാൻ പുറപ്പെടുന്നു. യാഗത്തിനാവശ്യമായ ധനം ശേഖരിക്കാൻ ഒരു ദിഗ്‌വിജയംതന്നെ നടത്തേണ്ടി വന്നു. അർജ്ജുനന്റെ നേതൃത്വത്തിലാണു് അതു് നട ന്നതു്. അർജ്ജുനൻ യാഗാശ്വവുമായി ഭൂപ്രദക്ഷിണം ചെയ്യവേ പല രാജാക്കന്മാരും പ്രഭുക്കന്മാരും അദ്ദേഹ ത്തോടേററുമുട്ടി പരാജിതരായി. യോഗേശ്വരനായ കൃഷ്ണന്റെ സഹായത്താൽ അദ്ദേഹം വിജയശ്രീലാളിത നായി, സാമന്തരാജാക്കന്മാരാൽ പരിസേവിതനായി അനന്തമായ ധനരാശിയും നേടി ഹസ്തിനാപുരത്തി ലേയ്ക്കു മടങ്ങിവന്നു. അങ്ങനെ എല്ലാവരുടേയും സാന്നി ധ്യത്തിൽവെച്ചു് യുധിഷ്ഠിരാശ്വമേധം സമംഗളം നിവ്വ ഹിക്കപ്പെട്ടു. ഇതാണു് ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യം.

ഇക്കഥ മഹാഭാരതത്തിലും വിസ്തരിക്കുന്നുണ്ടു്. എന്നാൽ ജൈമിനി സ്വകപോലകല്പിതങ്ങളായ പല ഉപകഥകളെക്കൊണ്ടു് പ്രതിപാദ്യത്തിന്നു മാററു കൂട്ടിയി ട്ടുണ്ടു്. മഹാഭാരതത്തിലില്ലാത്ത വളരെയേറെ പുതുമ കൾ ഈ ഗ്രന്ഥത്തിൽ ദശിക്കാൻ കഴിയും. പ്രതിപാദ്യ കഥകൾ ശുഷ്കങ്ങളോ വിരസങ്ങളോ അല്ല. യുദ്ധവണ്ണ നകളുടെ ആവത്തനം വളരെയധികമുണ്ടെങ്കിലും ഒട്ടും വൈരസ്യമുള്ളതായി അനുഭവപ്പെടുന്നില്ല. വേദാന്ത പ്രസംഗങ്ങൾ തീരെ ഇല്ലെന്നുതന്നെ പറയാം. ശ്രീരാമ ന്റെ അശ്വമേധത്തെ ഇതിൽ വിസ്തരിച്ചു് വർണ്ണിക്കു ന്നുണ്ടു്. സ്നേഹസമ്പന്നനായ ജൈമിനി സീതയെ അഗ്നിപ്രവേശം ചെയ്യിക്കുന്നില്ല. ആ പതിവ്രതയെ പുത്രന്മാരോടൊപ്പം രാമൻ സ്വീകരിക്കുകയാണു്. അതു പോലെ ദുഃശളയുടെ അഭ്യത്ഥനയനുസരിച്ചു് ജയദ്രഥ പുത്രനായ സുരഥനെ ശ്രീകൃഷ്ണൻ ജീവിപ്പിച്ചതായി ഈ ഗ്രന്ഥത്തിൽ പറയുന്നുണ്ടു്. ഇത്തരം വിവരണങ്ങളെല്ലാം ഗ്രന്ഥകാരന്റെ സ്വതന്ത്രകല്പനയ്ക്കു് ഉദാഹരണങ്ങളാണു്.

അറബിക്കഥകൾപോലെ വായിച്ചാനന്ദിക്കാവുന്ന അസംഖ്യം കഥകൾ അടങ്ങിയതാണു് യുധിഷ്ഠിരാശ്വ മേധം. പ്രത്യേകിച്ചും നോവലും ചെറുകഥകളും വായി ച്ചു രസിക്കുന്നവക്കു് ഈ ഗ്രന്ഥം ഒരക്ഷയനിധിയാണു്. നവീനമായ ഒരു 'കഥാസരിത് സാഗര'മായി ഈ ഗ്രന്ഥത്തെ വിശേഷിപ്പിക്കാം.

ഇതിന്റെ വിവത്തകൻ പ്രസിദ്ധ സാഹിത്യകാ രനും സഹൃദയനുമായ ശ്രീ തേമ്പാട്ടു ശങ്കരൻനായരാണു്. ഒരു നോവലിന്റെ ശൈലിയിൽ ഇതിനെ ഇത്രയും സരളമായി വിവത്തനം ചെയ്തതിൽ അദ്ദേഹം അഭിന ന്ദനം അർഹിക്കുന്നു. ശ്രീ തേറമ്പിൽ ശങ്കുണ്ണിമേനോന്റെ വിപുലവും വിജ്ഞേയവുമായ അവതാരിക ഈ ഗ്രന്ഥ ത്തിനൊരു അലങ്കാരമാണു്. പുരാണകഥകളെ ഇപ്ര കാരം ഗദ്യത്തിലവതരിപ്പിക്കുന്നതു് ഭാഷയ്ക്കൊരു മുതൽ ക്കൂട്ടാണു്; അനുവാചകന്മാക്കു് ഗുണപ്രദവും.

— കെ. കേശവൻനായർ.

## കേനോപനിഷത്തു് — ഒരു പഠനം

**പി. ദാമോദരമേനോൻ, പനമ്പിള്ളി വീട്ടു്, കക്കാട്ടു്, കാതിക്കുടം പോസ്റ്റ്, കൊരട്ടി.**

**പേജ് 72. വില രൂപ. 3**

ഉപനിഷത്‌തത്ത്വങ്ങളെ പ്രചരിപ്പിക്കുകയാണു് ജനങ്ങളെ ശ്രേയസ്സിലേയ്ക്കു നയിക്കുവാനുള്ള മാഗ്ഗം. വേദാന്തതത്ത്വങ്ങളെ സംഗ്രഹരൂപത്തിൽ പ്രതിപാദി ക്കുന്ന ഒന്നാണു് കേനോപനിഷത്തു്. അതിലുള്ള വിഷ യങ്ങളെ ഒരു ആസ്വാദനരൂപേണ അവതരിപ്പിക്കുകയാ ണു് ശ്രീദാമോദരമേനോൻ ചെയ്യുന്നതു്. ലളിതവും സുന്ദരവുമായ ഭാഷ ആക്കും ഹൃദ്യമായിത്തോന്നാവുന്ന താണു്. ചിന്മയാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളാ ണു് തനിക്കു മാഗ്ഗദശകമായിട്ടുള്ളതെന്നു് ഗ്രന്ഥകാരൻ തന്നെ സമ്മതിക്കുന്നുണ്ടു്. ഉമാഹൈമവതിയുടെ കഥ യും അതിൽനിന്നു പഠിക്കുവാനുള്ള ആന്തരാത്ഥവും കൊടു ത്തിട്ടുള്ളതു് വളരെ നന്നായിട്ടുണ്ടു്. അവസാനം ഉപ നിഷന്മന്ത്രങ്ങളും അവയുടെ സാരാത്ഥവുംകൂടി കൊടുത്തി രിക്കുന്നു. അനുവാചകന്മാക്കു മടുപ്പുകൂടാതെ രസമായി വായിച്ചുപോകാവുന്ന ഇത്തരം വേദാന്തഗ്രന്ഥങ്ങൾ എപ്പോഴും സ്വാഗതാഹങ്ങളാണു്. നല്ല കടലാസ്സു്, നല്ല അച്ചടി, നല്ല ബയിന്റു്, വിലമാത്രം അല്പം അധി കമായി എന്നു തോന്നുന്നു. — എം.

## ശ്രീഹൃദയം — 5. (ഈ ഞാൻ ആരു്?)

**സ്വാമി ജ്ഞാനാനന്ദസരസ്വതി,**

**ആനന്ദകടീരം, കന്യാകുമാരി.**

**പേജ്. 40. വില രൂപ — 2.**

വേദാന്തത്തിൽ പ്രതിപാദിക്കുന്ന വിവിധവിഷയ ങ്ങളെ മുഴുവൻ ക്രോഡീകരിച്ചുകൊണ്ടു് ആത്മതത്ത്വത്തെ നിരൂപണം ചെയ്യുന്ന ഒരു വിശിഷ്ടഗ്രന്ഥം.

# വാർത്തകൾ

## ആധ്യാത്മിക അന്തർയോഗം

ഇക്കൊല്ലത്തെ അന്തർയോഗം ഈ ഡിസംബർ 25 മുതൽ 29 വരെയുള്ള തീയതികളിൽ ഇവിടെ വെച്ച് നടത്തുന്നതാണ്. അന്തർയോഗത്തിൻെറ ഉദ്ഘാടനം 24-ാംനു- വൈകുന്നേരം ദീപാരാധനയ്ക്കുശേഷം ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ നിർവ്വഹിക്കുന്നതായിരിയ്ക്കും.

ലൗകികവ്യവഹാരങ്ങളിലേർപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾക്ക് മനശ്ശാന്തിയും സുഖവും ലഭിക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞ് സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കുന്നതിലേയ്ക്ക് ഒരവസരം ഉണ്ടാക്കിക്കൊടുക്കുകയാണ് ഈ അന്തർയോഗത്തിൻെറ ഉദ്ദേശം. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ മുൻകൂട്ടി വിവരം അറിയിക്കേണ്ടതും ഡി. 24-ാംനു- വൈകുന്നേരം 5 മണിക്ക് ഇവിടെ എത്തിച്ചേരേണ്ടതുമാകുന്നു. അന്തർയോഗം കഴിഞ്ഞ് 29-ാംനു- വൈകുന്നേരം എല്ലാവർക്കും മടങ്ങിപ്പോകാവുന്നതാണ്.

സ്ത്രീകൾക്ക് ശാരദാമന്ദിരത്തിലും, പുരുഷന്മാർക്ക് ആശ്രമത്തിലും താമസിക്കുവാൻ സൗകര്യമുണ്ടായിരിക്കും. താമസത്തിനുള്ള ചെലവിലേയ്ക്ക് ആളൊന്നുക്ക് 30 രൂപ അടച്ച് താമസസൗകര്യം മുൻകൂർ ഏർപ്പാടു ചെയ്യേണ്ടതാണ്. അന്തർയോഗത്തിനു് ഇവിടെ താമസിക്കുന്നവർ അതു കഴിയുന്നതുവരെ ഈ പരിസരം വിട്ടു പുറത്തു പോകാൻ പാടില്ലാത്തതും അന്തർയോഗനിയമങ്ങൾ കൃത്യമായി അനുസരിക്കേണ്ടതുമാകുന്നു. താമസിക്കുവാനായി വരുന്നവർ അവരവർക്കുള്ള ശയ്യോപകരണങ്ങൾ സ്വയം കൊണ്ടുവരേണ്ടതാകുന്നു. സ്ഥലവാസികൾക്ക് വീട്ടിൽനിന്നു വന്നു പരിപാടികളിൽ പങ്കെടുക്കാവുന്നതാണ്.

ഈ വർഷം വിദ്യാർത്ഥികൾക്ക് പ്രത്യേകം ശിബിരം നടത്തുന്നില്ല. അതുകൊണ്ട് ആദ്ധ്യാത്മികകാര്യങ്ങളിൽ അഭിരുചിയുള്ള വിദ്യാർത്ഥികൾ കഴിയുന്നേടത്തോളം അന്തർയോഗത്തിൽ പങ്കുകൊള്ളുന്നതു നന്നായിരിക്കും.

ശ്രീരാമകൃഷ്ണാശ്രമം,
പുറനാട്ടുകര, 680551, തൃശ്ശൂർ.
ഫോൺ: 20646

എന്ന്,
ആശ്രമാധ്യക്ഷൻ.

# ഒരു അഭ്യർത്ഥന

അടുത്തകാലത്ത് തമിഴ്നാട്ടിൽ തൃശ്ശിനാപ്പള്ളി, തഞ്ചാവൂർ, മധുര മുതലായ സ്ഥലങ്ങളിൽ കൊടുംകാററുകൊണ്ടും അതിവർഷംകൊണ്ടും ഉണ്ടായ കെടുതികളെപ്പററി എവർക്കും അറിവുള്ളതാണല്ലൊ. ജീവനും സ്വത്തിന്നും ഉണ്ടായ നാശനഷ്ടങ്ങൾ എത്രയാണെന്ന് ഇനിയും അറിയാനിരിക്കുന്നതേയുള്ളു. ആയിരക്കണക്കായ ജനങ്ങൾ ബന്ധുക്കൾ മരിച്ചും വീടുകൾ നഷ്ടപ്പെട്ടും കഷ്ടപ്പെടുന്നു. ചേരികളിൽ താമസിച്ചിരുന്നവരുടെ കഷ്ടപ്പാടുകൾ വിവരിക്കാവതല്ല. സാധാരണപോലെ രാമകൃഷ്ണമിഷൻ തൃശ്ശിനാപ്പള്ളി പ്രദേശത്ത് ദുരിതനിവാരണശ്രമങ്ങൾ ആരംഭിച്ചിട്ടുണ്ട്. കീർത്തിദാനന്ദസ്വാമികളുടെ നേതൃത്വത്തിൽ ഒരു സംഘം പ്രവർത്തകന്മാർ കഷ്ടപ്പെടുന്നവർക്ക് സഹായം എത്തിച്ചുകൊണ്ടിരിക്കുന്നു.

ഉദാരമതികളായ പൊതുജനങ്ങളുടെ നിർലോഭമായ സംഭാവനകൾ — പണമായിട്ടോ സാധനങ്ങളായിട്ടോ — കിട്ടിയാൽ മാത്രമേ ഈ നിർഭാഗ്യവാന്മാരായ സഹോദരന്മാർക്ക് വേണ്ടത്ര സഹായം ചെയ്യുവാൻ സാധിക്കുകയുള്ളു. അതുകൊണ്ട് ഒട്ടുംതന്നെ താമസിയാതെ നിങ്ങളുടെ സംഭാവനകൾ അയച്ചുതരുവാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു. ചെക്കും, ഡ്രാഫ്ടും, ശ്രീരാമകൃഷ്ണ മിഷ്യൻ റിലീഫ്, മദ്രാസ് എന്ന പേരിലായിരിക്കണം. ഈ സംഭാവനകൾ ആദായനികുതിയിൽനിന്ന് ഒഴിവാക്കിയിട്ടുണ്ട്.

എന്ന്, തപസ്യാനന്ദസ്വാമി

16 – 11 – 1977. പ്രസിഡണ്ട്, ശ്രീരാമകൃഷ്ണ മിഷ്യൻ, മൈലാപൂർ, മദ്രാസ് – 4.